3



# ശ്രീമദ്ദേവീഭാഗവതം

പരിഭാഷകൻ - ശ്രീ. എൻ. വി. നമ്പ്യാതിരി, പറക്കോട്

ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീമദ്ദേവീഭാഗവതം

പരിഭാഷകൻ

എൻ. വി. നമ്പ്യാതിരി

പറക്കോട്

പ്രസാധകർ

ശ്രീമദ് ഭാഗവത സത്രനിർവ്വഹണസമിതി

കൊല്ലം - 9

# ശ്രീമദ്ദേവീഭാഗവതം

## -വിഷയവിവരം-

### നവമസ്കന്ധം

അദ്ധ്യായം - വിഷയം - പേജ്.



അദ്ധ്യായം - വിഷയം - പേജ്.



### ദശമസ്കന്ധം

## ഏകാദശസ്കന്ധം



## ദ്വാദശസ്കന്ധം



-ശുഭം-

# ശ്രീമദ്ദേവീഭാഗവതം

## നവമഃ സ്കന്ധഃ

### പ്രഥമോ/ദ്ധ്യായഃ

ശ്രീനാരായണ ഉവാച

1. ഗണേശജനനീ ദുർഗാ രാധാ ലക്ഷ്മീഃ സരസ്വതീ
സാവിത്രീ ച സൃഷ്ടിവിധൗ പ്രകൃതിഃ പഞ്ചധാ സ്മൃതാ

ഗണേശജനനിയായ ദുർഗ, രാധ, ലക്ഷ്മി, സരസ്വതി, സാവിത്രി എന്നീ അഞ്ച് ദേവീ രൂപങ്ങളായിട്ടാണ് സൃഷ്ടികാലത്ത് മൂലപ്രകൃതിയുടെ സ്ഥിതി എന്ന് പറയപ്പെടുന്നു.

നാരദ ഉവാച

2. ആവിർബഭൂവ സാ കേന കാ വാ സാ ജ്ഞാനിനാം വര
കിം വാ തല്ലക്ഷണം സാധോ ബഭൂവ പഞ്ചധാ കഥം

ഹേ ജ്ഞാനനിധേ, ആ പ്രകൃതി എന്തിന് ഇങ്ങനെ ആവിർഭവിച്ചു? അത് ആരാണ്? എന്താണ് അതിന്റെ ലക്ഷണം? എന്തിന് ഇങ്ങനെ അഞ്ചു രൂപം കൈക്കൊണ്ടു?

3. സർവാസാം ചരിതം പൂജാവിധാനം ഗുണ ഈപ്സിതഃ
അവതാരഃ കുത്ര കസ്യാസ്തന്മേ വ്യാഖ്യാതുമർഹസി

ഈ ദേവിമാരുടെ ചരിതവും പൂജാവിധികളും അതു നിമിത്തം നേടാവുന്ന പ്രയോജനങ്ങളും ഓരോരുത്തരുടെ അവതാര വിവരങ്ങളും വിശദമായി പറഞ്ഞുതന്നാലും.

ശ്രീനാരായണ ഉവാച

4. പ്രകൃതേർലക്ഷണം വത്സ കോ വാ വക്തും ക്ഷമോ ഭവേത്
കിഞ്ചിത്തഥാപി വക്ഷ്യാമി യച്ഛ്രുതം ധർമ്മവക്ത്രതഃ

ഹേ നാരദ, പ്രകൃതിയുടെ ലക്ഷണം പറയാൻ കഴിവുള്ള ആരെങ്കിലുമുണ്ടോ? എന്നാലും ധർമ്മൻ നേരിട്ടു പറഞ്ഞുകേട്ടതിൽ ചിലത് ഞാൻ പറയാം.

5. പ്രകൃഷ്ടവാചകഃ പ്രശ്ച കൃതിശ്ച സൃഷ്ടിവാചകഃ
സൃഷ്ടൗ പ്രകൃഷ്ടാ യാ ദേവീ പ്രകൃതിഃ സാ പ്രകീർത്തിതാ

പ്രകൃതിയിലെ 'പ്ര' എന്നതിന് പ്രകൃഷ്ടം എന്നും 'കൃതി' എന്നതിന് സൃഷ്ടി എന്നും അർത്ഥം കല്പിക്കാം. അതിനാൽ സൃഷ്ടികർമ്മത്തിൽ പ്രവീണയായ ദേവി എന്നാണ് പ്രകൃതി ശബ്ദം കൊണ്ട് അർത്ഥമാക്കേണ്ടത്.

6. ഗുണേ സത്വേ പ്രകൃഷ്ടേ ച പ്രശബ്ദോ വർത്തതേ ശ്രുതഃ
മധ്യമേ രജസി കൃശ്ച തിശബ്ദസ്തമസി സ്മൃതഃ

'പ്ര' ശബ്ദത്തിന് സർവോത്തമമായ സത്വഗുണമെന്നും മധ്യമമായ 'കൃ' ശബ്ദത്തിന് രജോഗുണമെന്നും 'തി' ശബ്ദത്തിന് തമോഗുണമെന്നും അർത്ഥം കല്പിക്കാം.

**7. ത്രിഗുണാത്മസ്വരൂപാ യാ സാ ച ശക്തിസമന്വിതാ**
**പ്രധാനാ സൃഷ്ടികരണേ പ്രകൃതിസ്തേന കഥ്യതേ**

അതിനാൽ പ്രകൃതി, ത്രിഗുണാത്മികയും ശക്തിസമ്പന്നയുമായി സൃഷ്ടികർമ്മം നിർവഹിക്കുന്ന 'പ്രധാന' മാണെന്നും പറയാം.

**8. പ്രഥമേ വർത്തതേ പ്രശ്ച കൃതിശ്ച സൃഷ്ടിവാചകഃ**
**സൃഷ്ടേരാദൗ ച യാ ദേവീ പ്രകൃതിഃ സാ പ്രകീർത്തിതാ**

'പ്ര' ശബ്ദത്തിന് പ്രഥമം - ആദ്യത്തേത് എന്നും 'കൃതി' ശബ്ദത്തിന് സൃഷ്ടിയെന്നും അർത്ഥം കല്പിക്കാം. അപ്പോൾ സൃഷ്ടിയുടെ തുടക്കത്തിൽ ഉണ്ടായിരുന്നതാരോ ആ ദേവിയാണ് 'പ്രകൃതി' എന്ന അർത്ഥവും സംഗതമാണ്.

**9. യോഗേനാത്മാ സൃഷ്ടിവിധൗ ദ്വിധാരൂപോ ബഭൂവ സഃ**
**പുമാംശ്ച ദക്ഷിണാർദ്ധാംഗോ വാമാർദ്ധാ പ്രകൃതിഃ സ്മൃതാ**

സൃഷ്ടിയുടെ പ്രാരംഭത്തിൽ പരമാത്മാവ് യോഗശക്തിയാൽ രണ്ടുരൂപം കൈക്കൊണ്ടു: പുരുഷനും പ്രകൃതിയും. വലത്തെ അർദ്ധഭാഗം പുരുഷനും ഇടത്തെ അർദ്ധഭാഗം പ്രകൃതിയും.

**10. സാ ച ബ്രഹ്മസ്വരൂപാ ച നിത്യാ സാ ച സനാതനീ**
**യഥാത്മാ ച തഥാ ശക്തിർയഥാഗ്നൗ ദാഹികാ സ്ഥിതാ**

ആ പ്രകൃതി, അതിനാൽ, ബ്രഹ്മസ്വരൂപയും നിത്യയും സനാതനയുമാണ്. പരമാത്മാവിനു തുല്യയാണ് പരാശക്തിയും. അഗ്നിയും അതിന്റെ ചൂടും പോലെ അഭിന്നമാണ്, രണ്ടും.

**11. അത ഏവഹി യോഗീന്ദ്രൈഃ സ്ത്രീപുംഭേദോ ന മന്യതേ**
**സർവ്വം ബ്രഹ്മമയം ബ്രഹ്മൻ ശശ്വത് സദപി നാരദ**

ഹേ നാരദ, അതുകൊണ്ടുതന്നെ യോഗീന്ദ്രന്മാർ സ്ത്രീപുരുഷഭേദം പരിഗണിക്കുന്നില്ല. എല്ലാം ബ്രഹ്മമയമാണ്, ശാശ്വതമായ സത്താണ്.

**12. സ്വേച്ഛാമയസ്യേച്ഛയാ ച ശ്രീകൃഷ്ണസ്യ സിസൃക്ഷയാ**
**സാऽവിർബഭൂവ സഹസാ മൂലപ്രകൃതിരീശ്വരീ**

ശ്രീകൃഷ്ണൻ സർവതന്ത്ര സ്വതന്ത്രനായ പരമപുരുഷനാണ്. അദ്ദേഹത്തിന് സൃഷ്ടികർമ്മത്തിനുള്ള ആഗ്രഹമുണ്ടായപ്പോൾ മൂലപ്രകൃതിയായ പരമേശ്വരിയും ഉടൻ തന്നെ ആവിർഭവിച്ചു.

**13. തദാജ്ഞയാ പഞ്ചവിധാ സൃഷ്ടികർമ്മവിഭേദികാ**
**അഥ ഭക്താനുരോധാദ്വാ ഭക്താനുഗ്രഹവിഗ്രഹാ**

പരമേശ്വരാജ്ഞയനുസരിച്ച് വിഭിന്ന സൃഷ്ടികൾ നിർവഹിക്കുന്നതിനും പിന്നെ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനും അനുരൂപമായി ഭവിച്ച അഞ്ചു മൂർത്തിഭേദങ്ങളിൽ ഒരുവളാണ്,

**14. ഗണേശമാതാ ദുർഗാ യാ ശിവരൂപാ ശിവപ്രിയാ**
**നാരായണീ വിഷ്ണുമായാ പൂർണ്ണബ്രഹ്മസ്വരൂപിണീ**

ഗണേശമാതാവായ ദുർഗ; ശിവരൂപ, ശിവപ്രിയ, നാരായണീ, വിഷ്ണുമായ, പൂർണ്ണബ്രഹ്മസ്വരൂപിണി എന്നീ നാമങ്ങളാൽ,

15. ബ്രഹ്മാദിദേവൈർമുനിഭിർമനുഭിഃ പൂജിതാ സ്തുതാ
സർവാധിഷ്ഠാത്രീ ദേവീ സാ സർവരൂപാ സനാതനീ

ബ്രഹ്മാദിദേവന്മാരും മുനിമാരും മനുക്കളും ഇവളെ പൂജിക്കുകയും സ്തുതിക്കുകയും ചെയ്യുന്നു. സമസ്തലോകത്തിനും അധിഷ്ഠാത്രിയായ ഇവൾ സർവസ്വരൂപയും സനാതനിയുമാണ്.

16. ധർമ്മസത്യപുണ്യകീർത്തിയശോമംഗളദായിനീ
സുഖമോക്ഷഹർഷദാത്രീ ശോകാർത്തിദുഃഖനാശിനീ

ധർമ്മം, സത്യം, പുണ്യം, കീർത്തി, പ്രസിദ്ധി, മംഗളം എന്നിവ നൽകുന്നവളും സുഖം, മോക്ഷം, ആനന്ദം എന്നിവ നൽകുന്നവളും ശോകം, ആർത്തി, ദുഃഖം എന്നിവയെ നശിപ്പിക്കുന്നവളുമാണ് ഈ ദേവി.

17. ശരണാഗതദീനാർത്തപരിത്രാണപരായണാ
തേജഃസ്വരൂപാ പരമാ തദധിഷ്ഠാതൃദേവതാ

ദീനരും ആർത്തരുമായി ശരണമടയുന്നവരെ സംരക്ഷിക്കുന്നതിൽ തത്പരയും തേജഃസ്വരൂപയും അതിന്റെ പരമമായ അധിഷ്ഠാതൃദേവതയുമാണ്.

18. സർവശക്തിസ്വരൂപാ ച ശക്തിരീശസ്യ സന്തതം
സിദ്ധേശ്വരീ സിദ്ധിരൂപാ സിദ്ധിദാ സിദ്ധിരീശ്വരീ

സർവശക്തിസ്വരൂപയും സദാ ഈശന്റെ ശക്തിയും സിദ്ധന്മാരുടെ ഈശ്വരിയും സിദ്ധിസ്വരൂപയും സിദ്ധിപ്രദയും സിദ്ധിയും ഈശ്വരിയുമാണ്.

19. ബുദ്ധിർനിദ്രാ ക്ഷുത്പിപാസാ ഛായാ തന്ദ്രാ ദയാ സ്മൃതിഃ
ജാതിഃ ക്ഷാന്തിശ്ച ഭ്രാന്തിശ്ച ശാന്തിഃ കാന്തിശ്ച ചേതനാ

ബുദ്ധി, നിദ്രാ, ക്ഷുത്പിപാസാ, ഛായാ, ആലസ്യം, ദയാ, സ്മൃതി, ജാതി, ക്ഷമ, ഭ്രാന്തി, ശാന്തി, കാന്തി, ചേതനാ

20. തുഷ്ടിഃ പുഷ്ടിസ്തഥാ ലക്ഷ്മീർധൃതിർമായാ തഥൈവ ച
സർവശക്തിസ്വരൂപാ സാ കൃഷ്ണസ്യ പരമാത്മനഃ

തുഷ്ടി, പുഷ്ടി, ലക്ഷ്മീ, ധൃതി, മായാ ഇവയെല്ലാം ആ ദേവീപ്രകൃതിയാണ്. പരമാത്മാവായ കൃഷ്ണന്റെ സർവശക്തിസ്വരൂപയും അവൾ തന്നെ.

21. ഉക്തഃ ശ്രുതൗ ശ്രുതഗുണശ്ചാതിസ്വല്പോ യഥാഗമം
ഗുണോഽസ്ത്യനന്തോഽനന്തായാ അപരാം ച നിശാമയ

വേദങ്ങളിൽ ഈ ദേവിയുടെ ഗുണങ്ങൾ പ്രകീർത്തിച്ചിട്ടുണ്ട്. അനന്തമായ ഇവളുടെ ഗുണങ്ങൾക്കും അന്തമില്ല. ആഗമപ്രോക്തമായ ചിലതെല്ലാം ഞാൻ ചുരുക്കത്തിൽ പറഞ്ഞു കഴിഞ്ഞു. ഇനി ലക്ഷ്മിയെപ്പറ്റി പറയാം. കേട്ടുകൊള്ളുക.

22. ശുദ്ധസത്വസ്വരൂപാ യാ പത്മാ സാ പരമാത്മനഃ
സർവ്വസമ്പത്സ്വരൂപാ സാ തദധിഷ്ഠാതൃദേവതാ

പരമാത്മാവിന്റെ ശുദ്ധസത്വരൂപമാണു ലക്ഷ്മീദേവി. സർവ്വസമ്പത്സ്വരൂപയായ ആ ദേവി തന്നെയാണ് അതിന്റെ അധിഷ്ഠാന ദേവതയും.

23. കാന്താഽതിദാന്താ ശാന്താ ച സുശീലാ സർവമംഗളാ
ലോഭമോഹകാമരോഷമദാഹങ്കാരവർജിതാ

സുന്ദരിയും അത്യന്തം ദാനശീലയും ശാന്തയും സുശീലയും ഐശ്വര്യപൂർണ്ണയും ലോഭം, മോഹം, കാമം, രോഷം, അഹങ്കാരം ഇത്യാദിദോഷരഹിതയും

**24. ഭക്താനുരക്താ പത്യുശ്ച സർവാഭ്യശ്ച പതിവ്രതാ**
**പ്രാണതുല്യാ ഭഗവതഃ പ്രേമപാത്രം പ്രിയംവദാ**

ഭക്തവത്സലയും പതിഭക്തയും പതിവ്രതയും ഭഗവാനു പ്രാണതുല്യയും പ്രേമപാത്രവും പ്രിയംവദയുമാണ്.

**25. സർവസസ്യാത്മികാ ദേവീ ജീവനോപായരൂപിണീ**
**മഹാലക്ഷ്മീശ്ച വൈകുണ്ഠേ പതിസേവാരതാ സതീ**

സർവസസ്യസ്വരൂപിണിയും സർവസസ്യങ്ങളുടെയും പ്രാണസ്വരൂപിണിയുമാണ് ആ ദേവി. വൈകുണ്ഠത്തിൽ പതിസേവാ നിരതയായിരിക്കുന്ന മഹാലക്ഷ്മിയും

**26. സ്വർഗേ ച സ്വർഗലക്ഷ്മീശ്ച രാജലക്ഷ്മീശ്ച രാജസു**
**ഗൃഹേഷു ഗൃഹലക്ഷ്മീശ്ച മർത്യാനാം ഗൃഹിണാം തഥാ**

സ്വർഗ്ഗത്തിൽ സ്വർഗ്ഗലക്ഷ്മിയും രാജാക്കന്മാരിൽ രാജലക്ഷ്മിയും ഗൃഹസ്ഥന്മാരുടെ ഗൃഹങ്ങളിലെ ഗൃഹലക്ഷ്മിയും ആ ദേവി തന്നെ.

**27. സർവപ്രാണിഷു ദ്രവ്യേഷു ശോഭാരൂപാ മനോഹരാ**
**കീർത്തിരൂപാ പുണ്യവതാം പ്രഭാരൂപാ നൃപേഷു ച**

സർവപ്രാണികളിലും വസ്തുക്കളിലും അവൾ മനോഹരമായ ശോഭാരൂപത്തിൽ വർത്തിക്കുന്നു. പുണ്യവാന്മാരിൽ കീർത്തിയുടെ രൂപത്തിലും രാജാക്കന്മാരിൽ പ്രഭാരൂപത്തിലും ദേവി വിളങ്ങുന്നു.

**28. വാണിജ്യരൂപാ വണിജാം പാപിനാം കലഹാങ്കുരാ**
**ദയാരൂപാ ച കഥിതാ വേദോക്താ സർവസമ്മതാ**

വണിക്കുകൾക്ക് അവൾ വാണിജ്യരൂപയാണ്. പാപികൾക്ക് അവൾ കലഹാങ്കുരമാണ്. ദയാമയിയും വേദോക്തയും സർവസമ്മതയുമാണ്.

**29. സർവപൂജ്യാം സർവവന്ദ്യാം ചാന്യാം മത്തോ നിശാമയ**
**വാഗ്ബുദ്ധിവിദ്യാജ്ഞാനാധിഷ്ഠാത്രീ ച പരമാത്മനഃ**

സകല ലോകരും പൂജിക്കുകയും വന്ദിക്കുകയും ചെയ്യുന്ന മറ്റൊരു ദേവിയെപ്പറ്റി ഞാൻ പറയുന്നതു കേട്ടുകൊള്ളുക. പരമാത്മാവിന്റെ വാക്, ബുദ്ധി, വിദ്യ, ജ്ഞാനം എന്നിവയുടെ അധിഷ്ഠാതൃദേവതയാണ് അവൾ.

**30. സർവവിദ്യാസ്വരൂപാ യാ സാ ച ദേവീ സരസ്വതീ**
**സാ ബുദ്ധിഃ കവിതാ മേധാ പ്രതിഭാ സ്മൃതിദാ നൃണാം**

സർവവിദ്യാസ്വരൂപിണിയായ ദേവിയാണു സരസ്വതി. അവൾ മനുഷ്യർക്ക് കവിതയും മേധയും പ്രതിഭയും സ്മൃതിയും പ്രദാനം ചെയ്യുന്നു.

**31. നാനാപ്രകാരസിദ്ധാന്തഭേദാർത്ഥകലനാ മതാ**
**വ്യാഖ്യാബോധസ്വരൂപാ ച സർവസന്ദേഹഭഞ്ജിനീ**

നാനാർത്ഥഭേദങ്ങളോടുകൂടിയ സിദ്ധാന്തങ്ങളുടെ വ്യാഖ്യാനബോധസ്വരൂപയും സർവസംശയ നാശിനിയുമാണ് ആ ദേവി.

**32. വിചാരകാരിണീ ഗ്രന്ഥകാരിണീ ശക്തിരൂപിണീ**
**സ്വരസംഗീതസംഘാതതാളകാരണരൂപിണീ**

ചിന്തിപ്പിക്കുകയും ഗ്രന്ഥം രചിപ്പിക്കുകയും ചെയ്യുന്ന ശക്തിസ്വരൂപിണിയായ അവൾ, ഷഡ്ജാദി ശ്രുതിലയതാളങ്ങൾക്ക് കാരണഭൂതയുമാകുന്നു.

**33. വിഷയജ്ഞാനവാഗ്രൂപാ പ്രതിവിശ്വോപജീവിനീ**
**വ്യാഖ്യാവാദകരീ ശാന്താ വീണാപുസ്തകധാരിണീ**

വിഷയജ്ഞാനവും അതു പ്രകാശിപ്പിക്കുന്ന വാഗ്രൂപവും ദേവിയാണ്. പ്രപഞ്ചം ആകെ അവളെ ആശ്രയിച്ച് ജീവിക്കുന്നു. വ്യാഖ്യാനവും വാദവും ദേവീരൂപമാണ്. ശാന്തയാണ്; വീണ, പുസ്തകം എന്നിവ ധരിച്ചിരിക്കുന്നവളാണ്.

**34. ശുദ്ധസത്വസ്വരൂപാ ച സുശീലാ ശ്രീഹരിപ്രിയാ**
**ഹിമചന്ദനകുന്ദേന്ദുകുമുദാംഭോജസന്നിഭാ**

ശുദ്ധസത്വസ്വരൂപയും സുശീലയും ശ്രീഹരിക്ക് പ്രിയയും മഞ്ഞ്, ചന്ദനം, മുല്ല, പനിമതി, വെള്ളാമ്പൽ, താമര എന്നിവയ്ക്ക് തുല്യയുമാണ്.

**35. യജന്തീ പരമാത്മാനം ശ്രീകൃഷ്ണം രത്നമാലയാ**
**തപഃ സ്വരൂപാ തപസാം ഫലദാത്രീ തപസ്വിനാം**

അവൾ ശ്രീകൃഷ്ണപരമാത്മാവിനെ രത്നമാലയണിയിച്ച് പൂജിക്കുന്നു. തപഃസ്വരൂപയായ അവൾ താപസന്മാർക്ക് തപഃഫലം നൽകുന്നു.

**36. സിദ്ധിവിദ്യാസ്വരൂപാ ച സർവസിദ്ധിപ്രദാ സദാ**
**യയാ വിനാതു വിപ്രൗഘോ മൂകോ മൃതസമഃ സദാ**

സിദ്ധിവിദ്യാ സ്വരൂപയും സദാ സർവസിദ്ധിപ്രദയുമായ അവൾ ഇല്ലെങ്കിൽ വിപ്രവൃന്ദം സദാ മൂകവും മൃതതുല്യവുമായിരിക്കും.

**37. ദേവീ തൃതീയാ ഗദിതാ ശ്രുത്യുക്താ ജഗദംബികാ**
**യഥാഗമം യഥാകിഞ്ചിദപരാം ത്വം നിബോധ മേ**

ആ ജഗദംബികയെക്കുറിച്ച് ശ്രുതി പറയുന്നുണ്ട്. ആഗമമനുസരിച്ച് ആ ദേവിയെപ്പറ്റി മൂന്നാമതായി അല്പം ചിലതു ഞാനും പറഞ്ഞു. മറ്റൊരു ദേവിയെപ്പറ്റി പറയാം. കേട്ടുകൊള്ളുക.

**38. മാതാ ചതുർണാം വർണ്ണാനാം വേദാംഗാനാം ച ഛന്ദസാം**
**സന്ധ്യാവന്ദനമന്ത്രാണാം തന്ത്രാണാം ച വിചക്ഷണാ**

നാലു വർണ്ണങ്ങളുടെയും മാതാവും വേദാംഗങ്ങളായ ഛന്ദസ്സുകളുടെയും സന്ധ്യാവന്ദനമന്ത്രങ്ങളുടെയും തന്ത്രങ്ങളുടെയും പ്രഭവസ്ഥാനവുമാണ് സാവിത്രി.

**39. ദ്വിജാതിജാതിരൂപാ ച ജപരൂപാ തപസ്വിനീ**
**ബ്രഹ്മണ്യതേജോരൂപാ ച സർവസംസ്കാരരൂപിണീ**

ദ്വിജസ്വരൂപയും ജപസ്വരൂപയും തപസ്വിനിയും ബ്രഹ്മതേജഃസ്വരൂപിണിയും സർവസംസ്കാര രൂപിണിയുമായ,

**40. പവിത്രരൂപാ സാവിത്രീ ഗായത്രീ ബ്രാഹ്മണപ്രിയാ**
**തീർത്ഥാനി യസ്യാഃ സംസ്പർശം വാഞ്ഛന്തി ഹ്യാത്മശുദ്ധയേ**

സാവിത്രി, പവിത്രസ്വരൂപയും ബ്രാഹ്മണപ്രിയയായ ഗായത്രിയുമാകുന്നു. ആത്മശുദ്ധിക്കുവേണ്ടി തീർത്ഥങ്ങൾ അവളുടെ സ്പർശനം കൊതിക്കുന്നു.

**41. ശുദ്ധസ്ഫടികസങ്കാശാ ശുദ്ധസത്വസ്വരൂപിണീ**
**പരമാനന്ദരൂപാ ച പരമാ ച സനാതനീ**

ശുദ്ധസ്ഫടികതുല്യയും ശുദ്ധസത്വസ്വരൂപിണിയും പരമാനന്ദരൂപയും പരയും സനാതനിയും

**42. പരബ്രഹ്മസ്വരൂപാ ച നിർവാണപദദായിനീ**
**ബ്രഹ്മതേജോമയീ ശക്തിസ്തദധിഷ്ഠാതൃദേവതാ**

പരബ്രഹ്മസ്വരൂപയും മുക്തിപ്രദായിനിയും ബ്രഹ്മത്തിന്റെ തേജോമയമായ ശക്തിയും അതിന് അധിഷ്ഠാനദേവതയുമാണ്, സാവിത്രി.

**43. യത്പാദരജസാ പൂതം ജഗത്സർവം ച നാരദ**
**ദേവീ ചതുർത്ഥീ കഥിതാ പഞ്ചമീം വർണ്ണയാമി തേ**

ഹേ നാരദ, ആരുടെ പാദധൂളികൊണ്ട് ജഗത്താകെ പവിത്രമാകുന്നുവോ, ആ ദേവിയാണ് നാലാമതായി ഞാൻ പറഞ്ഞ സാവിത്രി. ഇനി അഞ്ചാമതായി രാധാദേവിയെ ഞാൻ വർണ്ണിക്കാം.

**44. പഞ്ചപ്രാണാധിദേവീ യാ പഞ്ചപ്രാണസ്വരൂപിണീ**
**പ്രാണാധികപ്രിയതമാ സർവാഭ്യഃ സുന്ദരീ പരാ**

പഞ്ചപ്രാണങ്ങൾക്കും അധിഷ്ഠാനദേവതയായ അവൾ പഞ്ചപ്രാണസ്വരൂപിണിയാണ്. കൃഷ്ണന് പ്രാണാധികപ്രിയയും ഏവരെക്കാളും അത്യന്തം സുന്ദരിയും.

**45. സർവയുക്താ ച സൗഭാഗ്യമാനിനീ ഗൗരവാന്വിതാ**
**വാമാംഗാർദ്ധസ്വരൂപാ ച ഗുണേന തേജസാ സമാ**

എല്ലാവർക്കും പ്രിയയും സൗഭാഗ്യമാനിനിയും ഗൗരവാന്വിതയും കൃഷ്ണന്റെ വാമാർദ്ധസ്വരൂപയും ഗുണംകൊണ്ടും തേജസ്സുകൊണ്ടും സമയുമാകുന്നു.

**46. പരാവരാ സാരഭൂതാ പരമാദ്യാ സനാതനീ**
**പരമാനന്ദരൂപാ ച ധന്യാ മാന്യാ ച പൂജിതാ**

അവൾ കാര്യകാരണ സ്വരൂപയും സാരഭൂതയും ആദ്യയായ പരാപ്രകൃതിയും സനാതനിയും പരമാനന്ദസ്വരൂപയും ധന്യയും മാന്യയും പൂജിതയും

**47. രാസക്രീഡാധിദേവീ ശ്രീകൃഷ്ണസ്യ പരമാത്മനഃ**
**രാസമണ്ഡലസംഭൂതാ രാസമണ്ഡലമണ്ഡിതാ**

പരമാത്മാവായ കൃഷ്ണന്റെ രാസക്രീഡയ്ക്ക് അധിഷ്ഠാനദേവതയും രാസമണ്ഡലസംഭൂതയും രാസമണ്ഡലത്തിന് ഭൂഷണഭൂതയും

**48. രാസേശ്വരീ സുരസികാ രാസാവാസനിവാസിനീ**
**ഗോലോകവാസിനീ ദേവീ ഗോപീവേഷവിധായികാ**

രാസക്രീഡേശ്വരിയും രസികയും രാസമണ്ഡലവാസിനിയും ഗോലോകവാസിനിയും ഗോപികാരൂപങ്ങളുടെ ജനയിത്രിയും

**49. പരമാഹ്ലാദരൂപാ ച സന്തോഷഹർഷരൂപിണീ**
**നിർഗുണാ ച നിരാകാരാ നിർലിപ്താത്മസ്വരൂപിണീ**

പരമാഹ്ലാദരൂപയും സന്തോഷഹർഷസ്വരൂപിണിയും നിർഗുണയും നിരാകാരയും നിർലിപ്തയും ആത്മസ്വരൂപിണിയും

**50. നിരീഹാ നിരഹങ്കാരാ ഭക്താനുഗ്രഹവിഗ്രഹാ**
**വേദാനുസാരിധ്യാനേന വിജ്ഞാതാ സാ വിചക്ഷണൈഃ**

നിരീഹയും നിരഹങ്കാരയും ഭക്താനുഗ്രഹമൂർത്തിയും വേദാനുസൃതമായ ധ്യാനത്താൽ വിദ്വാന്മാർക്ക് വിജ്ഞാതയുമാണ്.

**51. ദൃഷ്ടിദൃഷ്ടാ ന സാ ചേശൈഃ സുരേന്ദ്രൈർമുനിപുംഗവൈഃ**
**വഹ്നിശുദ്ധാംശുകധരാ നാനാലങ്കാരഭൂഷിതാ**

ദേവേന്ദ്രൻ തുടങ്ങിയ ദേവേശന്മാർക്കും മുനിമുഖ്യന്മാർക്കും അവൾ ദൃഷ്ടിവിഷയമല്ല. അഗ്നിപോലെ പരിശുദ്ധമായ പട്ടാണ് അവൾ ധരിച്ചിരിക്കുന്നത്. നാനാ വിഭൂഷണങ്ങൾകൊണ്ട് വിഭൂഷിതയും.

**52. കോടിചന്ദ്രപ്രഭാപുഷ്ടസർവശ്രീയുക്തവിഗ്രഹാ**
**ശ്രീകൃഷ്ണഭക്തിദാസ്യൈകകരാ ച സർവസമ്പദാം**

ചന്ദ്രകോടികളുടെ കിരണകാന്തിയ്ക്കൊപ്പം സമൃദ്ധമായ സൗന്ദര്യമുള്ളവളും കൈകൾ കൃഷ്ണസേവ ചെയ്യാൻ മാത്രം വിനിയോഗിക്കുന്നവളും സർവസമ്പത്തും തികഞ്ഞവളുമാണ്.

**53. അവതാരേ ച വരാഹേ വൃഷഭാനുസുതാ ച യാ**
**യത്പാദപത്മസംസ്പർശപവിത്രാ ച വസുന്ധരാ**

പണ്ട് വാരാഹകല്പത്തിൽ വൃഷഭാനുപുത്രിയായി അവതരിച്ച് ഭൂമിയെ തന്റെ പാദസ്പർശത്താൽ ഈ ദേവി പരിശുദ്ധമാക്കുകയും ചെയ്തിട്ടുണ്ട്.

**54. ബ്രഹ്മാദിഭിരദൃഷ്ടാ യാ സർവൈർദൃഷ്ടാ ച ഭാരതേ**
**സ്ത്രീരത്നസാരസംഭൂതാ കൃഷ്ണവക്ഷഃസ്ഥലേ സ്ഥിതാ**

ബ്രഹ്മാദിദേവന്മാർക്ക് അദൃഷ്ടയാണെങ്കിലും ഭാരതവർഷത്തിൽ എല്ലാവരും ഇവളെ ദർശിക്കുന്നുണ്ട്. സ്ത്രീരത്നങ്ങളിൽ ഉത്തമയായ ഇവൾ കൃഷ്ണന്റെ വക്ഷഃസ്ഥലത്തെ അലങ്കരിച്ചുകൊണ്ട്,

**55. യഥാംബരേ നവഘനേ ലോലാ സൗദാമിനീ മുനേ**
**ഷഷ്ഠിവർഷസഹസ്രാണി പ്രതപ്തം ബ്രഹ്മണാ പുരാ**

ആകാശത്തെ പുതുമേഘത്തിലെ മിന്നൽക്കൊടിപോലെ വിരാജിക്കുന്നു. പണ്ട് ബ്രഹ്മാവ് അറുപതിനായിരം വർഷം കഠിനമായ തപസ്സു ചെയ്തു.

**56. യത്പാദപത്മനഖരദൃഷ്ടയേ ചാത്മശുദ്ധയേ**
**ന ച ദൃഷ്ടം ച സ്വപ്നേ/പി പ്രത്യക്ഷസ്യാപി കാ കഥാ**

എന്തിനെന്നോ? ഈ ദേവിയുടെ നഖപത്മമൊന്നുദർശിക്കാനും ആത്മശുദ്ധിക്കുമായി. എന്നിട്ട് സ്വപ്നത്തിൽ പോലും ഒന്നു കാണാൻ കഴിഞ്ഞില്ല. പിന്നെയല്ലേ പ്രത്യക്ഷമായി കാണുന്ന കാര്യം!

**57. തേനൈവ തപസാ ദൃഷ്ടാ ഭുവി വൃന്ദാവനേ വനേ**
**കഥിതാ പഞ്ചമീ ദേവീ സാ രാധാ ച പ്രകീർത്തിതാ**

എന്നാൽ ആ തപസ്സിന്റെ ഫലമായി ഭൂമിയിലുള്ള വൃന്ദാവനത്തിൽ വച്ചു കാണുകയുണ്ടായി. ആ ദേവിയാണ് അഞ്ചാമതായി പ്രകീർത്തിക്കപ്പെട്ട രാധ.

58. അംശരൂപാഃ കലാരൂപാ യാഃ കലാംശാംശസംഭവാഃ
പ്രകൃതേഃ പ്രതിവിശ്വേഷു ദേവ്യശ്ച സർവയോഷിതഃ

പ്രകൃതീശ്വരിയുടെ അംശങ്ങളും അംശാംശങ്ങളും കലാംശത്തിന്റെ അംശങ്ങളുമായി ജനിച്ച ദേവിമാരാണ് ലോകത്തുള്ള സകലസ്ത്രീകളും.

59. പരിപൂർണ്ണതമാഃ പഞ്ച വിദ്യാദേവ്യഃ പ്രകീർത്തിതാഃ
യാ യാഃ പ്രധാനാംശരൂപാ വർണ്ണയാമി നിശാമയ

മൂലപ്രകൃതിയുടെ പൂർണ്ണാവതാരങ്ങളാണ് ദുർഗ തുടങ്ങിയ അഞ്ചുദേവിമാരും. ഇനി ഞാൻ അംശഭൂതരായി അവതരിച്ച ദേവിമാരെപ്പറ്റി പറയാം. കേട്ടുകൊള്ളൂ.

60. പ്രധാനാംശസ്വരൂപാ സാ ഗംഗാ ഭുവനപാവനീ
വിഷ്ണുവിഗ്രഹസംഭൂതാ ദേവരൂപാ സനാതനീ

ജഗദംബികയുടെ അംശാവതാരങ്ങളിൽ മുഖ്യയാണ് ഭുവനം മുഴുവൻ പരിശുദ്ധയാക്കുന്ന ഗംഗ. വിഷ്ണുവിന്റെ ശരീരത്തിൽ നിന്നാണ് ഉദ്ഭവം. അതുകൊണ്ടു തന്നെ ദേവതാസ്വരൂപിണിയും സനാതനിയുമാണ് ഗംഗ.

61. പാപിപാപേധ്മദാഹായ ജ്വലദഗ്നിസ്വരൂപിണീ
സുഖസ്പർശാ സ്നാനപാനൈർനിർവാണപദദായിനീ

പാപികളുടെ പാപമാകുന്ന വിറകിനെ ദഹിപ്പിക്കുന്ന അഗ്നിസ്വരൂപയാണ് അവൾ. സ്പർശിച്ചാൽ പോലും സുഖം നൽകും; സ്നാനപാനാദികൾ ചെയ്താൽ മുക്തിയും നൽകും.

62. ഗോലോകസ്ഥാനപ്രസ്ഥാനസുഖസോപാനരൂപിണീ
പവിത്രരൂപാ തീർത്ഥാനാം സരിതാം ച പരാവരാ

ഗോലോകസ്ഥാനത്തേക്കു കയറിപ്പോകുന്നവർക്കുള്ള കോണിപ്പടിയാണ് ആ പുണ്യനദി. സകലതീർത്ഥങ്ങളിലും സരിത്തുകളിലും വച്ച് പവിത്രയും മറ്റുതീർത്ഥങ്ങളിൽ നിന്നു ഭിന്നയും അവയെക്കാൾ ശ്രേഷ്ഠയുമാകുന്നു.

63. ശംഭുമൗലിജടാമേരുമുക്താപംക്തിസ്വരൂപിണീ
തപഃസമ്പാദിനീ സദ്യോ ഭാരതേഷു തപസ്വിനാം

ശംഭുവിന്റെ ജടയാകുന്ന മേരുവിലെ മുത്തുമാല പോലെ പ്രശോഭിക്കുന്ന ഗംഗാദേവി ഭാരതവർഷത്തിലെ താപസന്മാർക്ക് ഉടൻ തപഃഫലം നൽകുന്നവളും,

64. ചന്ദ്രപത്മക്ഷീരനിഭാ ശുദ്ധസത്വസ്വരൂപിണീ
നിർമലാ നിരഹങ്കാരാ സാധ്വീ നാരായണപ്രിയാ

ചന്ദ്രൻ, താമര, പാൽ ഇവയ്ക്കുതുല്യം അഴകുള്ളവളും ശുദ്ധമായ സത്വഗുണം പൂണ്ടവളുമാണ്; നിർമ്മലയും നിരഹങ്കാരയും സാധ്വിയും നാരായണപ്രിയയുമാണ്.

65. പ്രധാനാംശസ്വരൂപാ ച തുളസീ വിഷ്ണുകാമിനീ
വിഷ്ണുഭൂഷണരൂപാ ച വിഷ്ണുപാദസ്ഥിതാ സതീ

വിഷ്ണുപ്രിയയായ തുളസിയാണ് പ്രധാനാംശഭൂതയായ മറ്റൊരുദേവി. സതിയായ അവൾ വിഷ്ണുവിന് ഭൂഷണമായി വിഷ്ണുപാദത്തിൽ സ്ഥിതി ചെയ്യുന്നു.

66. തപഃസങ്കല്പപൂജാദിസംഘസമ്പാദിനീ മുനേ
സാരഭൂതാ ച പുഷ്പാണാം പവിത്രാ പുണ്യദാ സദാ

മുന്നേ, അവൾ സങ്കല്പപൂജാദികൾകൊണ്ട് സിദ്ധി നൽകും. പുഷ്പങ്ങളിൽവച്ച് സാരഭൂതയും പവിത്രയും പുണ്യപ്രദയുമാണ്, എല്ലായ്പ്പോഴും.

**67. ദർശനസ്പർശനാഭ്യാം ച സദ്യോ നിർവാണദായിനീ**
**കലൗ കലുഷ ശുഷ്കേധ്മദഹനായാഗ്നിരൂപിണീ**

ദർശനസ്പർശങ്ങൾ കൊണ്ട് അവൾ ഉടൻ മുക്തി നൽകും. കലിയിൽ കലുഷമെന്ന ഉണക്കവിറകിനെ ചുട്ടു ചാമ്പലാക്കുന്നവളാണ് തുളസി.

**68. യത്പാദപത്മസംസ്പർശാത്സദ്യഃ പൂതാ വസുന്ധരാ**
**യത്സ്പർശദർശനേ ചൈവേച്ഛന്തി തീർത്ഥാനി ശുദ്ധയേ**

ആരുടെ പാദപത്മസംസ്പർശത്താൽ ഭൂമി അപ്പോൾത്തന്നെ പവിത്രയായിത്തീർന്നുവോ, തീർത്ഥങ്ങൾ ആത്മശുദ്ധിക്കുവേണ്ടി ആരുടെ സ്പർശനം ആഗ്രഹിക്കുന്നുവോ,

**69. യയാ വിനാ ച വിശ്വേഷു സർവകർമ്മ ച നിഷ്ഫലം**
**മോക്ഷദാ യാ മുമുക്ഷൂണാം കാമിനീ സർവകാമദാ**

ഏതൊരുവളില്ലെങ്കിൽ ലോകത്തു ചെയ്യുന്ന സകലകർമ്മങ്ങളും നിഷ്ഫലങ്ങളായിത്തീരുന്നുവോ, ആര്, മുമുക്ഷുക്കൾക്കു മോക്ഷവും കാമികൾക്ക് സർവകാമങ്ങളും നൽകുന്നുവോ

**70. കല്പവൃക്ഷസ്വരൂപാ യാ ഭാരതേ വൃക്ഷരൂപിണി**
**ഭാരതീനാം പ്രീണനായ ജാതാ യാ പരദേവതാ**

കല്പവൃക്ഷതുല്യമായ ആ തുളസി ഭാരതവർഷത്തിൽ ഭാരതത്തിലെ ജനങ്ങൾക്ക് സന്തോഷം നൽകുന്ന പരദേവതയായി വൃക്ഷരൂപത്തിൽ ജനിച്ചിരിക്കുന്നു.

**71. പ്രധാനാംശസ്വരൂപാ യാ മനസാ കശ്യപാത്മജാ**
**ശങ്കരപ്രിയശിഷ്യാ ച മഹാജ്ഞാനവിശാരദാ**

കശ്യപപുത്രിയായ മാനസയും ജഗദംബയുടെ പ്രധാനാംശസംഭൂതയാണ്. ശങ്കരന്റെ പ്രിയശിഷ്യയും മഹാജ്ഞാനവിശാരദയും

**72. നാഗേശ്വരസ്യാനന്തസ്യ ഭഗിനീ നാഗപൂജിതാ**
**നാഗേശ്വരീ നാഗമാതാ സുന്ദരീ നാഗവാഹിനീ**

നാഗേശ്വരനായ അനന്തന്റെ സഹോദരിയും നാഗപൂജിതയും നാഗേശ്വരിയും നാഗമാതാവും സുന്ദരിയും നാഗവാഹനയും

**73. നാഗേന്ദ്രഗണസംയുക്താ നാഗഭൂഷണഭൂഷിതാ**
**നാഗേന്ദ്രവന്ദിതാ സിദ്ധാ യോഗിനീ നാഗശായിനീ**

നാഗേന്ദ്രഗണസംയുക്തയും നാഗഭൂഷണഭൂഷിതയും നാഗേന്ദ്രവന്ദിതയും സിദ്ധയോഗിനിയും നാഗശായിനിയും

**74. വിഷ്ണുരൂപാ വിഷ്ണുഭക്താ വിഷ്ണുപൂജാപരായണാ**
**തപഃസ്വരൂപാ തപസാം ഫലദാത്രീ തപസ്വിനീ**

വിഷ്ണുസ്വരൂപിണിയും വിഷ്ണുഭക്തയും വിഷ്ണുപൂജാനിരതയും തപഃസ്വരൂപയും തപോഫലപ്രദായിനിയും തപസ്വിനിയും

**75. ദിവ്യം ത്രിലക്ഷവർഷം ച തപസ്തപ്ത്വാ ച യാ ഹരേഃ**
**തപസ്വിനീഷു പൂജ്യാ ച തപസ്വിഷു ച ഭാരതേ**

മൂന്നുലക്ഷംവർഷം ഹരിയെ തപസ്സുചെയ്യുകയാൽ ഭാരതത്തിലെ തപസ്വിനികൾക്കും താപസന്മാർക്കും പൂജനീയയും

76. സർവമന്ത്രാധിദേവീ ച ജ്വലന്തീ ബ്രഹ്മതേജസാ
ബ്രഹ്മസ്വരൂപാ പരമാ ബ്രഹ്മഭാവനതത്പരാ

സർവമന്ത്രങ്ങളുടെയും അധിദേവതയും ബ്രഹ്മതേജസിനാൽ പ്രദീപ്തയും ബ്രഹ്മസ്വരൂപയും പരമമായ ബ്രഹ്മഭാവത്തെ ഭാവനചെയ്യുന്നതിൽ തത്പരയും.

77. ജരത്കാരുമുനേഃ പത്നീ കൃഷ്ണാംശസ്യ പതിവ്രതാ
ആസ്തീകസ്യ മുനേർമാതാ പ്രവരസ്യ തപസ്വിനാം

കൃഷ്ണാംശമായ ജരത്കാരുവിന്റെ പത്നിയും പതിവ്രതയും താപസപ്രവരനായ ആസ്തികമുനിയുടെ ജനനിയുമാണ് മനസാദേവി.

78. പ്രധാനാംശസ്വരൂപാ യാ ദേവസേനാ ച നാരദ
മാതൃകാസു പൂജ്യതമാ സാ ഷഷ്ഠി ച പ്രകീർത്തിതാ

ഹേ, നാരദ, ദേവസേനയും പ്രധാനാംശഭൂതയാണ്. മാതാക്കളിൽ പൂജ്യതമയായ ആ ദേവിയെ ഷഷ്ഠീദേവിയെന്നും പ്രകീർത്തിക്കുന്നു.

79. പുത്രപൗത്രാദിദാത്രീ ച ധാത്രീ ത്രിജഗതാം സതീ
ഷഷ്ഠാംശരൂപാ പ്രകൃതേസ്തേന ഷഷ്ഠീ പ്രകീർത്തിതാ

പുത്രപൗത്രപ്രദായിനിയും ജഗജ്ജനനിയും സതിയുമായ അവൾ, മൂലപ്രകൃതിയുടെ ആറിലൊന്നായതിനാൽ ഷഷ്ഠി എന്നു പ്രകീർത്തിക്കപ്പെടുന്നു.

80. സ്ഥാനേ ശിശൂനാം പരമാ വൃദ്ധരൂപാ ച യോഗിനീ
പൂജാ ദ്വാദശമാസേഷു യസ്യാ വിശ്വേഷു സന്തതം

ശിശുക്കളെ സംബന്ധിച്ച്, വൃദ്ധരൂപയും യോഗിനിയുമായ ഈ ദേവി പരമശ്രേഷ്ഠയായതിനാൽ ലോകത്തെങ്ങും ഈ ദേവിയെ പന്ത്രണ്ടു മാസവും പ്രസവാനന്തരം പൂജിക്കാറുണ്ട്.

81. പൂജാ ച സൂതികാഗാരേ പുരാ ഷഷ്ഠദിനേ ശിശോഃ
ഏകവിംശതിമേ ചൈവ പൂജാ കല്യാണഹേതുകീ

ഈറ്റില്ലത്തിൽ വച്ച് പണ്ട് ആറാംദിനം ഷഷ്ഠീദേവിയെ പൂജിച്ചിരുന്നു. ഇരുപത്തിഒന്നാം ദിവസം പൂജിക്കുന്നതും ശിശുവിന്റെ മംഗളത്തിനു കാരണമാണ്.

82. മുനിഭിർനമിതാ ചൈഷാ നിത്യകാമാപ്യതഃ പരാ
മാതൃകാ ച ദയാരൂപാ ശശ്വദ്രക്ഷണകാരിണീ

മുനിമാർ പോലും നമസ്ക്കരിക്കുന്ന ഇവൾ നിത്യകാമയാണെന്നുമാത്രമല്ല, ഉത്തമമാതാവും ദയാരൂപയും സദാ സംരക്ഷണ കർത്ത്രിയുമാകുന്നു.

83. ജലേ സ്ഥലേ ചാന്തരിക്ഷേ ശിശൂനാം സദ്മഗോചരേ
പ്രധാനാംശസ്വരൂപാ ച ദേവീ മംഗളചണ്ഡികാ

ജലത്തിലും കരയ്ക്കും അന്തരീക്ഷത്തിലും ഗൃഹത്തിലും ഇവൾ ശിശുക്കളെ കാത്തുപോരുന്നു. പ്രധാനാംശഭൂതയായ മറ്റൊരു ദേവിയാണ് മംഗളചണ്ഡിക.

84. പ്രകൃതേർമുഖസംഭൂതാ സർവമംഗളദാ സദാ
സൃഷ്ടൗ മംഗളരൂപാ ച സംഹാരേ കോപരൂപിണീ

മൂലപ്രകൃതിയുടെ മുഖത്തുനിന്നാണ് ഇവളുടെ ജനനം. സദാ മംഗളപ്രദായിനിയാണ്. സൃഷ്ടിസമയത്ത് മംഗളസ്വരൂപിണിയും സംഹാരസമയത്ത് കോപസ്വരൂപിണിയുമാകുന്നതിനാൽ ഇവളെ,

**85. തേന മംഗളചണ്ഡീ സാ പണ്ഡിതൈഃ പരികീർത്തിതാ**
**പ്രതിമംഗളവാരേഷു പ്രതിവിശ്വേഷു പൂജിതാ**

മംഗളചണ്ഡി എന്ന് പണ്ഡിതന്മാർ പ്രകീർത്തിക്കുന്നു. ലോകത്തെല്ലാം മംഗളവാരംതോറും ഈ ദേവി പൂജിക്കപ്പെടുന്നു.

**86. പുത്രപൗത്രധനൈശ്വര്യയശോമംഗളദായിനീ**
**പരിതുഷ്ടാ സർവവാഞ്ഛാപ്രദാത്രീ സർവയോഷിതാം**

പുത്രന്മാർ, പൗത്രന്മാർ, ധനം, ഐശ്വര്യം, യശസ്സ്, മംഗളം എന്നിവ പ്രദാനം ചെയ്യുന്നവളും, സന്തുഷ്ടയായി സകലസ്ത്രീകൾക്കും സർവാനുഗ്രഹങ്ങളും നൽകുന്നവളുമാണ്.

**87. രുഷ്ടാ ക്ഷണേന സംഹർത്തും ശക്താ വിശ്വം മഹേശ്വരീ**
**പ്രധാനാംശസ്വരൂപാ സാ കാളീ കമലലോചനാ**

കോപിച്ചാൽ ക്ഷണത്തിനുള്ളിൽ ഈ വിശ്വത്തെയാകെ സംഹരിക്കുന്നതിന് സമർത്ഥയാണ് ഈ മഹേശ്വരി. പ്രധാനാംശഭൂതയാണ്, കമലലോചനയായ ആ കാളിയും.

**88. ദുർഗാലലാടസംഭൂതാ രണേ ശുംഭനിശുംഭയോഃ**
**ദുർഗാർദ്ധാംശസ്വരൂപാ സാ ഗുണേന തേജസാ സമാ**

പൂർണ്ണാവതാരമായ ദുർഗയുടെ ലലാടത്തിൽ നിന്നാണ് ഇവളുടെ ജനനം. യുദ്ധത്തിൽ ശുംഭനിശുംഭന്മാരെ നിഗ്രഹിച്ചതും ഇവൾതന്നെ. ദുർഗയുടെ അർദ്ധാംശസ്വരൂപയായതിനാൽ ഗുണംകൊണ്ടും തേജസ്സുകൊണ്ടും ദുർഗ്ഗയ്ക്കു തുല്യയുമാണ്.

**89. കോടിസൂര്യസമാജുഷ്ടപുഷ്ടജാജ്വലവിഗ്രഹാ**
**പ്രധാനാ സർവ്വശക്തീനാം ബലാ ബലവതീ പരാ**

കോടിസൂര്യന്മാർക്കു തുല്യം ഉജ്ജ്വലിക്കുന്ന തേജസ്വരൂപിണിയും സർവശക്തികളിലും വച്ച് മുഖ്യയും ബലിഷ്ഠയും അത്യന്തം ബലവതിയും.

**90. സർവസിദ്ധിപ്രദാ, ദേവീ പരമാ യോഗരൂപിണീ**
**കൃഷ്ണഭക്താ കൃഷ്ണതുല്യാ തേജസാ വിക്രമൈർഗുണൈഃ**

സർവസിദ്ധിപ്രദയുമായ ആ ദേവി ശ്രേഷ്ഠയും യോഗസ്വരൂപിണിയും കൃഷ്ണഭക്തയും തേജസ്സുകൊണ്ടും വിക്രമങ്ങൾ കൊണ്ടും ഗുണങ്ങൾ കൊണ്ടും കൃഷ്ണതുല്യയുമാകുന്നു.

**91. കൃഷ്ണഭാവനയാ ശശ്വത്കൃഷ്ണവർണ്ണാ സനാതനീ**
**സംഹർത്തും സർവബ്രഹ്മാണ്ഡം ശക്താ നിശ്വാസമാത്രതഃ**

കൃഷ്ണഭാവനയാൽ കൃഷ്ണവർണ്ണയായിത്തീർന്ന ഇവൾ; നിത്യയും നിശ്വാസം കൊണ്ടു മാത്രം സർവ ബ്രഹ്മാണ്ഡത്തെയും സംഹരിക്കാൻ ശക്തയുമാണ്.

**92. രണം ദൈത്യൈഃ സമം തസ്യാഃ ക്രീഡയാ ലോകശിക്ഷയാ**
**ധർമ്മാർത്ഥകാമമോക്ഷാംശ്ച ദാതും ശക്താ ച പൂജിതാ**

ദൈത്യന്മാരുമായുള്ള അവളുടെ യുദ്ധം ലോകരഞ്ജനത്തിനുവേണ്ടി ചെയ്ത ഒരു ക്രീഡ മാത്രം. സംപൂജിതയായ അവൾക്ക് ധർമ്മാർത്ഥകാമമോക്ഷങ്ങൾ നൽകാനും കഴിയും.

93. ബ്രഹ്മാദിഭിഃ സ്തൂയമാനാ മുനിഭിർമനുഭിർനരൈഃ
പ്രധാനാംശസ്വരൂപാ സാ പ്രകൃതേശ്ച വസുന്ധരാ

ബ്രഹ്മാദിദേവന്മാരും മുനിമാരും മനുക്കളും മനുഷ്യരും ഈ ദേവിയെ സ്തുതിക്കുന്നു. മൂലപ്രകൃതിയുടെ പ്രധാനാംശഭൂതയായ മറ്റൊരുവളാണ് ഭൂമീദേവി.

94. ആധാരരൂപാ സർവേഷാം സർവസസ്യാ പ്രകീർത്തിതാ
രത്നാകരാ രത്നഗർഭാ സർവരത്നാകരാശ്രയാ

സകല ജീവജാലങ്ങൾക്കും ആധാരഭൂതയും സർവസസ്യ സമ്പൂർണ്ണയുമായ ഭൂമീദേവി രത്നാകരയും രത്നഗർഭയും സർവരത്നാകരങ്ങൾക്കും ആശ്രയഭൂതയുമാകുന്നു.

95. പ്രജാഭിശ്ച പ്രജേശൈശ്ച പൂജിതാ വന്ദിതാ സദാ
സർവോപജീവ്യരൂപാ ച സർവസമ്പദ്വിധായിനീ

സകലരാജാക്കന്മാരും പ്രജകളും അവളെ സദാ വന്ദിക്കുകയും പൂജിക്കുകയും ചെയ്യുന്നു. സർവർക്കും ഉപജീവ്യയായ അവൾ സർവസമ്പത്തും നൽകുകയും ചെയ്യുന്നു.

96. യയാ വിനാ ജഗത്സർവം നിരാധാരം ചരാചരം
പ്രകൃതേശ്ച കലാ യാ യാസ്താ നിബോധ മുനീശ്വര

ആരില്ലെങ്കിൽ ചരാചരാത്മകമായ സർവജഗത്തും നിരാധാരമാകുമോ ആ പ്രകൃതിയുടെ കലാംശമായി ജനിച്ചവർ ആരെല്ലാമാണെന്ന് ഇനി ഞാൻ പറയാം; കേട്ടുകൊള്ളുക.

97. യസ്യ യസ്യ ച യാ പത്നീ തത്സർവം വർണ്ണയാമി തേ
സ്വാഹാദേവീ വഹ്നിപത്നീ പ്രതിവിശ്വേഷു പൂജിതാ

ആരാരെല്ലാം ആരാരുടെയെല്ലാം പത്നിമാരാണെന്നും അങ്ങയെ വർണ്ണിച്ചു കേൾപ്പിക്കാം. അഗ്നിയുടെ പത്നിയാണ് സ്വാഹാദേവി. ലോകമാകെ അവളെ പൂജിക്കുന്നു.

98. യയാ വിനാ ഹവിർദ്ദാനം ന ഗ്രഹീതും സുരാഃ ക്ഷമാഃ
ദക്ഷിണാ യജ്ഞപത്നീ ച ദീക്ഷാ സർവത്രപൂജിതാ

അവളില്ലെങ്കിൽ, ദാനം ചെയ്യുന്ന ഹവിസ് ഗ്രഹിക്കാൻ ദേവന്മാർക്ക് ശക്തിയില്ല. ദക്ഷിണയെന്നുകൂടി പേരുള്ള ദീക്ഷയാണ് യജ്ഞപത്നി. അവൾ എവിടെയും പൂജിക്കപ്പെടുന്നു.

99. യയാ വിനാ ഹി വിശ്വേഷു സർവകർമ്മ ഹി നിഷ്ഫലം
സ്വധാ പിതൃണാം പത്നീ ച മുനിഭിർമനുഭിർനരൈഃ

അവളെക്കൂടാതെ ലോകത്തിൽ ചെയ്യുന്ന സകലകർമ്മങ്ങളും നിഷ്ഫലങ്ങളാണ്. പിതൃക്കളുടെ പത്നിയാണ് സ്വധാ. മുനിമാരും മനുക്കളും മനുഷ്യരും

100. പൂജിതാ പിതൃദാനം ഹി നിഷ്ഫലം ച യയാ വിനാ
സ്വസ്തിദേവീ വായുപത്നീ പ്രതിവിശ്വേഷു പൂജിതാ

അവളെ പൂജിക്കുന്നു. അവളെക്കൂടാതെ ചെയ്യുന്ന പിതൃദാനം നിഷ്ഫലമാകുന്നു. സ്വസ്തീദേവിയാണു വായുപത്നി. വിശ്വമെങ്ങും പൂജിക്കുന്ന

101. ആദാനം ച പ്രദാനം ച നിഷ്ഫലം ച യയാ വിനാ
പുഷ്ടിർ ഗണപതേഃ പത്നീ പൂജിതാ ജഗതീതലേ

അവളെക്കൂടാതെ ചെയ്യുന്ന ദാനവും പ്രതിഗ്രഹവും നിഷ്പ്രയോജനങ്ങളാണ്. ഗണേശന്റെ പത്നിയാണ് പുഷ്ടി. ഭൂമിയിലെവിടെയും പൂജിതയായ,

102. യയാ വിനാ പരിക്ഷീണാഃ പുമാംസോ യോഷിതോ$f$പി ച
അനന്തപത്നീ തുഷ്ടിശ്ച പൂജിതാ വന്ദിതാ ഭവേത്

അവളില്ലെങ്കിൽ പുരുഷന്മാരും സ്ത്രീകളും പരിക്ഷീണരായിത്തീരും. അനന്തന്റെ പത്നിയാണ് തുഷ്ടി. പൂജിതയും വന്ദിതയുമായ

103. യയാ വിനാ ന സന്തുഷ്ടാഃ സർവലോകാശ്ച സർവതഃ
ഈശാനപത്നീ സമ്പത്തിഃ പൂജിതാ ച സുരൈർനരൈഃ

അവളെകൂടാതെ ഒരിടത്തും ലോകർക്ക് ആർക്കും സന്തുഷ്ടി ഉണ്ടാവുകയില്ല. ദേവന്മാരും മനുഷ്യരും പൂജിക്കുന്ന 'സമ്പത്തി'യാണ് ഈശാനപത്നി.

104. സർവേ ലോകാ ദരിദ്രാശ്ച വിശേഷു ച യയാ വിനാ
ധൃതിഃ കപിലപത്നീ ച സർവൈഃ സർവത്ര പൂജിതാ

അവളില്ലെങ്കിൽ വിശ്വത്തിലുള്ള സകലരും ദരിദ്രരായിരിക്കും. എവിടെയും എല്ലാവരും പൂജിക്കുന്ന ധൃതിയാണ് കപിലപത്നി.

105. സർവേ ലോകാ അധൈര്യാശ്ച ജഗത്സു ച യയാ വിനാ
സത്യപത്നീ സതീ മുക്തൈഃ പൂജിതാ ച ജഗത്പ്രിയാ

അവളുടെ അഭാവത്തിൽ ഈ ലോകം ധൈര്യമില്ലാത്തതാകും. മുക്തന്മാർപോലും പൂജിക്കുന്നവളും ജഗത്തിനു പ്രിയപ്പെട്ടവളുമാണ് സത്യപത്നിയായ സതി.

106. യയാ വിനാ ഭവേല്ലോകോ ബന്ധുതാരഹിതഃ സദാ
മോഹപത്നീ ദയാ സാധ്വീ പൂജിതാ ച ജഗത്പ്രിയാ

അവളില്ലെങ്കിൽ ലോകം സദാ ബന്ധുക്കളറ്റതായി ഭവിക്കും. മോഹത്തിന്റെ പത്നിയാണ് സാധ്വിയും പൂജിതയും ജഗത്പ്രിയയുമായ ദയ.

107. സർവേ ലോകാശ്ച സർവത്ര നിഷ്ഫലാശ്ച യയാ വിനാ
പുണ്യപത്നീ പ്രതിഷ്ഠാ സാ പൂജിതാ പുണ്യദാ സദാ

അവളില്ലാതെ സർവലോകവും സർവത്ര നിഷ്ഫലമായിരിക്കും. പുണ്യപത്നിയാണ് പ്രതിഷ്ഠ. അവൾ സദാ പൂജിതയും പുണ്യപ്രദയുമാകുന്നു.

108. യയാ വിനാ ജഗത്സർവം ജീവന്മൃതസമം മുനേ
സുകർമ്മപത്നീ സംസിദ്ധാ കീർത്തിർ ധന്യൈശ്ച പൂജിതാ

അവളില്ലെങ്കിൽ ജഗത്ത് ജീവന്മൃതസമമാകും. സുകർമ്മത്തിന്റെ പത്നിയായി ഭവിച്ചവളാണ് കീർത്തി. അവളെ ധന്യന്മാർ പൂജിക്കുന്നു.

109. യയാ വിനാ ജഗത്സർവം യശോഹീനം മൃതം യഥാ
ക്രിയാ തൂദ്യോഗപത്നീ ച പൂജിതാ സർവസമ്മതാ

അവളില്ലെങ്കിൽ ജഗത്തെല്ലാം മരിച്ച മട്ടിൽ യശസ്സില്ലാത്തതായിത്തീരും. സർവസമ്മതയും പൂജിതയുമാണ് ഉദ്യോഗപത്നിയായ ക്രിയ.

110. യയാ വിനാ ജഗത്സർവം വിധിഹീനം ച നാരദ
അധർമ്മപത്നീ മിഥ്യാ സാ സർവധൂർത്തൈശ്ച പൂജിതാ

അവളില്ലെങ്കിൽ സർവലോകവും കർമ്മരഹിതമായിരിക്കും. സകല ധൂർത്തന്മാരും പൂജിക്കുന്ന മിഥ്യയാണ് അധർമ്മത്തിന്റെ പത്നി.

**111. യയാ വിനാ ജഗത്സർവമുച്ഛിന്നം വിധിനിർമ്മിതം**
**സത്യേ അദർശനാ യാ ച ത്രേതായാം സൂക്ഷ്മരൂപിണീ**

അവളില്ലെങ്കിൽ വിധിനിർമ്മിതമായ ഈ ജഗത്തുതന്നെ ഉണ്ടായിരിക്കുകയില്ല. സത്യയുഗത്തിൽ അദൃഷ്ടയും ത്രേതായുഗത്തിൽ സൂക്ഷ്മരൂപിണിയും

**112. അർധാവയവരൂപാ ച ദ്വാപരേ ചൈവ സംവൃതാ**
**കലൗ മഹാപ്രഗല്ഭാ ച സർവത്രവ്യാപികാ ബലാത്**

ദ്വാപരയുഗത്തിൽ അർധാവയവം സംവരണം ചെയ്തിരിക്കുന്നതുകൊണ്ട് അർധാവയവസ്വരൂപയും കലിയുഗത്തിൽ മഹാപ്രഗല്ഭയുമാണ്. അവൾ സർവത്ര വ്യാപിച്ചിരിക്കുന്നു.

**113. കപടേന സമം ഭ്രാതാ ഭ്രമതേ ച ഗൃഹേ ഗൃഹേ**
**ശാന്തിർലജ്ജാ ച ഭാര്യേ ദ്വേ സുശീലസ്യ ച പൂജിതേ**

കപടം എന്ന ഭ്രാതാവിനോടൊത്ത് അവൾ ഗൃഹം തോറും ചുറ്റിസഞ്ചരിക്കുന്നു. സംപൂജ്യരായ ശാന്തിയും ലജ്ജയുമാണ് സുശീലന്റെ ഭാര്യമാർ.

**114. യാഭ്യാം വിനാ ജഗത്സർവമുന്മത്തമിവ നാരദ**
**ജ്ഞാനസ്യ തിസ്രോ ഭാര്യാശ്ച ബുദ്ധിർമേധാധൃതിസ്തഥാ**

ഹേ നാരദ, അവർ രണ്ടുപേരുമില്ലെങ്കിൽ ജഗത്താകെ ഉന്മത്തമായി ഭവിക്കും. ജ്ഞാനത്തിന് മൂന്നു ഭാര്യമാരുണ്ട്: ബുദ്ധിയും മേധയും ധൃതിയും.

**115. യാഭിർവിനാ ജഗത്സർവം മൂഢം മത്തസമം സദാ**
**മൂർത്തിശ്ച ധർമ്മപത്നീ സാ കാന്തിരൂപാ മനോഹരാ**

അവരില്ലാതെ വന്നാൽ ജഗത്തുമുഴുവൻ മൂഢവും ഉന്മത്തവുമായിരിക്കും. ധർമ്മന്റെ പത്നിയാണ് മൂർത്തി. അവൾ സുരൂപയും സുന്ദരിയുമായ,

**116. പരമാത്മാ ച വിശ്വൗഘോ നിരാധാരോ യയാ വിനാ**
**സർവത്ര ശോഭാരൂപാ ച ലക്ഷ്മീർമൂർത്തിമതീ സതീ**

അവളില്ലെങ്കിൽ പരമാത്മാവും പ്രപഞ്ചതതിയും നിരർത്ഥകമായിത്തീരും. അവളുടെ പ്രകാശത്താലാണ് സാധ്വിയായ ലക്ഷ്മി പ്രകാശവതിയായിരിക്കുന്നത്.

**117.ശ്രീരൂപാ മൂർത്തിരൂപാ ച മാന്യാ ധന്യാതിപൂജിതാ**
**കാലാഗ്നിരുദ്രപത്നീ ച നിദ്രാ സാ സിദ്ധയോഗിനീ**

ശ്രീയും മൂർത്തിയും ഇവളുടെ രണ്ടു രൂപങ്ങളാണ്. ഇവൾ മാന്യയും ധന്യയും അത്യന്തം പൂജിതയുമാണ്. കാലാഗ്നി രുദ്രന്റെ പത്നിയാണ് നിദ്ര. അവൾ സിദ്ധയോഗിനിയാണ്.

**118. സർവേ ലോകാ സമാച്ഛന്നാ യയാ യോഗേന രാത്രിഷു**
**കാലസ്യ തിസ്രോ ഭാര്യാശ്ച സന്ധ്യാരാത്രിദിനാനി ച**

ഓരോരാത്രിയിലും അവൾ ലോകത്തെയെല്ലാം യോഗത്താൽ മയക്കുന്നു. കാലത്തിന് മൂന്നു ഭാര്യമാരുണ്ട്: സന്ധ്യയും രാത്രിയും പകലും.

**119. യാഭിർവിനാ വിധാതാ ച സംഖ്യാ കർത്തും ന ശക്യതേ**
**ക്ഷുത്പിപാസേ ലോഭഭാര്യേ ധന്യേ മാന്യേ ച പൂജിതേ**

അവരെ കൂടാതെ വിധാതാവിനുപോലും കാലനിർണ്ണയം സാധ്യമല്ല. ലോഭത്തിന്റെ ഭാര്യമാരാണ് ക്ഷുത്പിപാസകൾ. ഇവർ ധന്യകളും മാന്യകളും സംപൂജ്യകളുമാണ്.

**120. യാഭ്യാം വ്യാപ്തം ജഗത്സർവം നിത്യം ചിന്താതുരം ഭവേത്**
**പ്രഭാ ച ദാഹികാ ചൈവ ദ്വേ ഭാര്യേ തേജസസ്തഥാ**

ഇവർ നിറഞ്ഞിരിക്കുന്നതുകൊണ്ട് ലോകം എപ്പോഴും ചിന്താപരവശമായിരിക്കുന്നു. തേജസിന് രണ്ടു ഭാര്യമാരുണ്ട്: പ്രഭയും ദാഹികയും.

**121. യാഭ്യാം വിനാ ജഗത്സ്രഷ്ടാ വിധാതും ച ന ഹീശ്വരഃ**
**കാലകന്യേ മൃത്യുജരേ പ്രജ്വാരസ്യ പ്രിയാപ്രിയേ**

അവരില്ലാതെ വിധാതാവിന് ലോകസൃഷ്ടി ചെയ്യാൻ സാധിക്കുകയില്ല. കാലപുത്രിമാരായ ജരയും മൃത്യുവുമാണ് പ്രജ്വാരന്റെ പ്രിയപ്പെട്ട പത്നിമാർ.

**122. യാഭ്യാം ജഗത്സമുച്ഛിന്നം വിധാത്രാ നിർമ്മിതം വിധൗ**
**നിദ്രാകന്യാ ച തന്ദ്രാ സാ പ്രീതിരന്യാ സുഖപ്രിയേ**

അവരില്ലെങ്കിൽ വിധാതാവിന്റെ സൃഷ്ടിക്ക് നാശം സംഭവിക്കും. നിദ്രയുടെ പുത്രിമാരായ മടിയും പ്രീതിയുമാണ് സുഖത്തിന്റെ പത്നിമാർ,

**123. യാഭ്യാം വ്യാപ്തം ജഗത്സർവം വിധിപുത്ര വിധേർവിധൗ**
**വൈരാഗ്യസ്യ ച ദ്വേ ഭാര്യേ ശ്രദ്ധാ ഭക്തിശ്ച പൂജിതേ**

ഹേ നാരദ, വിധി സൃഷ്ടി ആരംഭിച്ചപ്പോൾ മുതൽ ഇവർ ജഗത്താകെ വ്യാപിച്ചിരിക്കുന്നു. വൈരാഗ്യത്തിന് രണ്ടു ഭാര്യമാരുണ്ട്: ശ്രദ്ധയും ഭക്തിയും. പൂജ്യരാണ് ഇരുവരും.

**124. യാഭ്യാം ശശ്വജ്ജഗത്സർവം യജ്ജീവന്മുക്തിമന്മുനേ**
**അദിതിർദേവമാതാ ച സുരഭീ ച ഗവാം പ്രസൂഃ**

ജഗത്തിന് ജീവന്മുക്തി ലഭിക്കുന്നത് ഇവരെക്കൊണ്ടാണ്. ദേവമാതാവായ അദിതിയും ഗോക്കളുടെയെല്ലാം മാതാവായ സുരഭിയും

**125. ദിതിശ്ച ദൈത്യജനനീ കദ്രൂശ്ച വിനതാ ദനുഃ**
**ഉപയുക്താ സൃഷ്ടിവിധൗ ഏതാസ്തു കീർത്തിതാഃ കലാഃ**

ദൈത്യന്മാരുടെ മാതാവായ ദിതിയും കദ്രുവും വിനതയും ദനുവും സൃഷ്ടി കർമ്മത്തിൽ ഉപയുക്തരാണ്; ഇവർ കലകളായി പ്രകീർത്തിക്കപ്പെടുന്നു.

**126. കലാ അന്യാഃ സന്തി ബഹ്വ്യസ്താസു കാശ്ചിന്നിബോധ മേ**
**രോഹിണീ ചന്ദ്രപത്നീ ച സംജ്ഞാ സൂര്യസ്യ കാമിനീ**

മറ്റ് അനേകം കലാവതാരങ്ങളും ഉണ്ട്. അവയിൽ ചിലതെല്ലാം കേട്ടുകൊള്ളുക. ചന്ദ്രന്റെ പത്നിയായ രോഹിണി; സൂര്യന്റെ പത്നിയായ സംജ്ഞ;

**127. ശതരൂപാ മനോർഭാര്യാ ശചീന്ദ്രസ്യ ച ഗേഹിനീ**
**താരാ ബൃഹസ്പതേർഭാര്യാ വസിഷ്ഠസ്യാപ്യരുന്ധതീ**

മനുവിന്റെ പത്നിയായ ശതരൂപ; ഇന്ദ്രന്റെ ഭാര്യയായ ശചി; ബൃഹസ്പതിയുടെ പത്നിയായ താര; വസിഷ്ഠന്റെ പത്നിയായ അരുന്ധതി;

**128. അഹല്യാ ഗൗതമസ്ത്രീ സാ/പ്യനസൂയാത്രി കാമിനീ**
**ദേവഹൂതീ കർദ്ദമസ്യ പ്രസൂതിർ ദക്ഷകാമിനീ**

ഗൗതമന്റെ പത്നിയായ അഹല്യ; അത്രിപത്നിയായ അനസൂയ; കർദ്ദമ പത്നിയായ ദേവഹൂതി; ദക്ഷന്റെ ഭാര്യയായ പ്രസൂതി;

129. പിതൄണാം മാനസീ കന്യാ മേനകാ സാംബികാപ്രസൂഃ
ലോപാമുദ്രാ തഥാ കുന്തീ കുബേരകാമിനീ തഥാ

പിതൃക്കളുടെ പുത്രിയായ മാനസി; അംബികയുടെ മാതാവായ മേനക; ലോപാമുദ്ര; കുന്തി; കുബേരപത്നിയായ യക്ഷി;

130. വരുണാനീ പ്രസിദ്ധാ ച ബലേർവിന്ധ്യാവലിസ്തഥാ
കാന്താ ച ദമയന്തീ ച യശോദാ ദേവകീ തഥാ

വരുണപത്നിയായ വരുണാനി; ബലിചക്രവർത്തിയുടെ പത്നിയായ വിന്ധ്യാവലി, സുന്ദരിയായ ദമയന്തി; യശോദ; ദേവകി;

131. ഗാന്ധാരീ ദ്രൗപദീ ശൈബ്യാ സാ ച സത്യവതീ പ്രിയാ
വൃഷഭാനു പ്രിയാ സാധ്വീ രാധാമാതാ കുലോദ്വഹാ

ഗാന്ധാരി; ദ്രൗപദി; ശൈബ്യ; സത്യവതി; വൃഷഭാനുവിന്റെ, കുലീനയും സാധ്വിയും രാധാജനനിയുമായ പത്നി, കുലോദ്വഹ;

132. മന്ദോദരീ ച കൗസല്യാ സുഭദ്രാ കൗരവീ തഥാ
രേവതീ സത്യഭാമാ ച കാളിന്ദീ ലക്ഷ്മണാ തഥാ

മന്ദോദരീ; കൗസല്യാ; കുരുവംശജന്റെ പത്നിയായ സുഭദ്ര; രേവതി; സത്യഭാമ; കാളിന്ദി; ലക്ഷ്മണാ;

133. ജാംബവതീ നാഗ്നജിതിർമിത്രവിന്ദാ തഥാƒപരാ
ലക്ഷ്മണാ രുക്മിണീ സീതാ സ്വയം ലക്ഷ്മീഃ പ്രകീർത്തിതാ

ജാംബവതി; നാഗ്നജിതി; മിത്രവിന്ദ; കൃഷ്ണന്റെ പത്നിമാരിൽപ്പെട്ട മറ്റൊരു ലക്ഷ്മണ; (മറ്റൊരു ലക്ഷ്മണകൂടി ഉണ്ടായിരുന്നതായി മഹാഭാരതത്തിൽ പരാമർശിച്ചിട്ടുണ്ട്. സഭാപർവം: 33–ാം അദ്ധ്യായം) രുക്മിണി; സാക്ഷാൽ ലക്ഷ്മിയായി പ്രകീർത്തിക്കപ്പെടുന്ന സീത;

134. കാളീ യോജനഗന്ധാ ച വ്യാസമാതാ മഹാസതീ
ബാണപുത്രീ തഥോഷാ ച ചിത്രലേഖാ ച തത്സഖീ

വ്യാസമാതാവും മത്സ്യഗന്ധിയും മഹാസാധ്വിയുമായ കാളി; ബാണപുത്രിയായ ഉഷ; അവളുടെ സഖിയായ ചിത്രലേഖ;

135. പ്രഭാവതീ ഭാനുമതീ തഥാ മായാവതീ സതീ
രേണുകാ ച ഭൃഗോർമാതാ രാമമാതാ ച രോഹിണീ

പ്രഭാവതി; ഭാനുമതി; സതിയായ മായാവതി; ഭാർഗവമാതാവായ രേണുക; ബലരാമമാതാവായ രോഹിണി;

136. ഏകനന്ദാ ച ദുർഗാ സാ ശ്രീകൃഷ്ണഭഗിനീ സതീ
ബഹ്വ്യഃ സത്യഃ കലാശ്ചൈവ പ്രകൃതേരേവ ഭാരതേ

ഏകനന്ദാ; ശ്രീകൃഷ്ണന്റെ സ്വസാവായ ദുർഗ; എന്നിങ്ങനെ മൂലപ്രകൃതിയുടെ കലാംശങ്ങളായ വളരെ സ്തീകൾ ഈ ഭാരതവർഷത്തിൽ ഉണ്ടായിട്ടുണ്ട്.

137. യാ യാശ്ച ഗ്രാമദേവ്യഃ സ്യുസ്താഃ സർവാഃ പ്രകൃതേഃ കലാഃ
കലാംശാംശസംഭൂതാഃ പ്രതിവിശ്വേഷു യോഷിതഃ

ഏതെല്ലാം ഗ്രാമദേവതകളുണ്ടോ അവരെല്ലാം മൂലപ്രകൃതിയുടെ കലാംശസംഭൂതരാണ്. കലകളുടെ അംശാംശത്താൽ ജനിച്ചവരാണ് ഓരോ ലോകത്തിലെയും സ്ത്രീകൾ.

138. യോഷിതാമവമാനേന പ്രകൃതേശ്ച പരാഭവഃ
ബ്രാഹ്മണീ പൂജിതാ യേന പതിപുത്രവതീ സതീ

സ്ത്രീകളെ അപമാനിച്ചാൽ അത് ജഗദംബയായ പ്രകൃതിയെ അപമാനിക്കലായിരിക്കും. അതിനാൽ അവൾ കോപിക്കും. പതിയും പുത്രന്മാരുമുള്ള വിപ്രപത്നിയെ,

139. പ്രകൃതിഃ പൂജിതാ തേന വസ്ത്രാലങ്കാരചന്ദനൈഃ
കുമാരീ ചാഷ്ടവർഷാ യാ വസ്ത്രാലങ്കാരചന്ദനൈഃ

വസ്ത്രാലങ്കാര ചന്ദനാദികൾ കൊണ്ട് പൂജിച്ചാൽ അത് ജഗദംബികാപൂജയാകും. വസ്ത്രാലങ്കാര ചന്ദനാദികൾ കൊണ്ട് എട്ടുവയസ്സുള്ള കുമാരിയെ പൂജിച്ചാൽ,

140. പൂജിതാ യേന വിപ്രസ്യ പ്രകൃതിസ്തേന പൂജിതാ
സർവാഃ പ്രകൃതിസംഭൂതാ ഉത്തമാധമമധ്യമാഃ

വിപ്രൻ ചെയ്യുന്ന ആ പൂജ മൂലപ്രകൃതിയ്ക്കു ചെയ്യുന്ന പൂജയായിരിക്കും. മൂലപ്രകൃതിസംഭൂതകളായ സ്ത്രീകൾ, ഉത്തമം മധ്യമം അധമം എന്നീ മൂന്നു വിഭാഗത്തിൽ പെടുന്നു.

141. സത്വാംശാശ്ചോത്തമാ ജ്ഞേയാഃ സുശീലാശ്ച പതിവ്രതാഃ
മധ്യമാ രാജസശ്ചാംശാസ്താശ്ച ഭോഗ്യാഃ പ്രകീർത്തിതാഃ

സുശീലകളും പതിവ്രതകളും സത്വാംശത്തിൽ ജനിച്ച ഉത്തമവിഭാഗത്തിൽപ്പെട്ട സ്ത്രീകളാണ് എന്ന് അറിയുക. മധ്യമവിഭാഗത്തിൽപ്പെട്ട രജോഗുണാംശപ്രധാനകൾ ഭോഗ്യരാണെന്നു പ്രകീർത്തിക്കപ്പെടുന്നു.

142. സുഖസംഭോഗവശ്യാശ്ച സ്വകാര്യേ തത്പരാഃ സദാ
അധമാസ്തമസശ്ചാംശാ അജ്ഞാതകുലസംഭവാഃ

അവർ സുഖസംഭോഗവശ്യകളും സ്വകാര്യതത്പരകളുമാകുന്നു. താമസാംശകളാണ് അധമ വിഭാഗത്തിൽപ്പെടുന്നവർ, അവർ അജ്ഞാതകുലത്തിൽ ജനിച്ചവരും,

143. ദുർമുഖാഃ കുലഹാ ധൂർത്താഃ സ്വതന്ത്രാഃ കലഹപ്രിയാഃ
പൃഥിവ്യാം കുലടാ യാശ്ച സ്വർഗ്ഗേ ചാപ്സരസാം ഗണാഃ

ദുർമുഖരും. കുലദ്രോഹികളും ധൂർത്തരും സ്വതന്ത്രരും കലഹപ്രിയരുമാണ്. ഭൂമിയിലെ വേശ്യകളും സ്വർഗ്ഗത്തിലെ അപ്സരസ്സുകളും

144. പ്രകൃതേസ്തമസശ്ചാംശാഃ പുംശ്ചല്യഃ പരികീർത്തിതാഃ
ഏവം നിഗദിതം സർവം പ്രകൃതേഃ രൂപവർണ്ണനം

മൂലപ്രകൃതിയുടെ താമസാംശത്തിൽ നിന്ന് ജനിച്ചവരും വേശ്യകളുമാണ്. ഇങ്ങനെ ഞാൻ പ്രകൃതിയുടെ രൂപമെല്ലാം വർണ്ണിച്ചു കഴിഞ്ഞു.

145. താഃ സർവാഃ പൂജിതാഃ പൃഥ്വ്യാം പുണ്യക്ഷേത്രേ ച ഭാരതേ
പൂജിതാ സുരഥേനാദൗ ദുർഗാ ദുർഗതിനാശിനീ

അവരെല്ലാം ഭാരതഭൂമിയിലെ പുണ്യക്ഷേത്രങ്ങളിൽ പൂജിക്കപ്പെടുന്നു. ദുർഗതി ഇല്ലാതാക്കുന്ന ദുർഗയെ ആദ്യമായി സുരഥൻ പൂജിച്ചു.

146. തതഃ ശ്രീരാമചന്ദ്രേണ രാവണസ്യ വധാർത്ഥിനാ
തത്പശ്ചാജ്ജഗതാം മാതാ ത്രിഷു ലോകേഷു പൂജിതാ

പിന്നെ രാവണനിഗ്രഹം ആഗ്രഹിച്ചുകൊണ്ട് ശ്രീരാമചന്ദ്രൻ പൂജിച്ചു. അതിൽപ്പിന്നെ മൂന്നു ലോകങ്ങളിലും ആ ജഗന്മാതാവ് പൂജിക്കപ്പെട്ടുവരുന്നു.

147. ജാതാദൗ ദക്ഷകന്യാ യാ നിഹത്യ ദൈത്യദാനവാൻ
തതോ ദേഹം പരിത്യജ്യ യജ്ഞേ ഭർത്തുശ്ച നിന്ദയാ

ആദ്യം ദക്ഷന്റെ പുത്രിയായി ജനിച്ചു. ദൈത്യന്മാരെയും ദാനവന്മാരെയും നിഗ്രഹിച്ചു. സ്വ ഭർത്താവിനെ നിന്ദിച്ചതുനിമിത്തം യജ്ഞ വേദിയിൽവച്ച് ദേഹം പരിത്യജിച്ചു.

148. ജജ്ഞേ ഹിമവതഃ പത്ന്യാം ലേഭേ പശുപതിം പതിം
ഗണേശശ്ച സ്വയം കൃഷ്ണഃ സ്കന്ദോ വിഷ്ണുകലോദ്ഭവഃ

പിന്നെ ഹിമവാന്റെ പത്നിയിൽ ജന്മമെടുത്തു. പശുപതിയെ ഭർത്താവായി നേടി. സ്വയം കൃഷ്ണനായ ഗണേശനും വിഷ്ണുകലയിൽ നിന്നു ജനിച്ച സ്കന്ദനും,

149. ബഭൂവതുസ്തൗ തനയൗ പശ്ചാത്തസ്യാശ്ച നാരദ
ലക്ഷ്മീമംഗള ഭൂപേന പ്രഥമം പരിപൂജിതാ

പിന്നീട് അവൾക്കു പുത്രന്മാരായി ജനിച്ചു. ലക്ഷ്മീമംഗളഭൂപൻ ആദ്യം അവളെ പൂജിച്ചു.

150. ത്രിഷു ലോകേഷു തത്പശ്ചാദ്ദേവതാ മുനിമാനവൈഃ
സാവിത്രീ ചാശ്വപതിനാ പ്രഥമം പരിപൂജിതാ

അതിനുശേഷം മൂന്നുലോകത്തും ദേവന്മാരും മുനിമാരും മനുഷ്യരും പൂജിച്ചു തുടങ്ങി. ആദ്യം അശ്വപതി സാവിത്രിയെ യഥാവിധി പൂജിച്ചു.

151. തത്പശ്ചാത്ത്രിഷു ലോകേഷു ദേവതാ മുനിപുംഗവൈഃ
ആദൗ സരസ്വതീദേവീ ബ്രഹ്മണാ പരിപൂജിതാ

പിന്നീട് മൂന്നുലോകത്തുമുള്ള ദേവന്മാരും മുനിമാരും മനുഷ്യരും പുജിക്കാൻ തുടങ്ങി. ആദ്യം ബ്രഹ്മദേവനാണ് സരസ്വതിയെ പൂജിച്ചത്.

152. തത്പശ്ചാത്ത്രിഷു ലോകേഷു ദേവതാമുനിപുംഗവൈഃ
പ്രഥമം പൂജിതാ രാധാ ഗോലോകേ രാസമണ്ഡലേ

പിന്നീട് മൂന്നു ലോകത്തുമുള്ള മുനിമാരും ദേവന്മാരും മനുഷ്യരും പൂജിക്കാൻ തുടങ്ങി. ഗോലോകത്തിലെ രാസമണ്ഡലത്തിൽ വച്ച് രാധയെ ആദ്യം പൂജിച്ചത്,

153. പൗർണമാസ്യാം കാർത്തികസ്യ കൃഷ്ണേന പരമാത്മനാ
ഗോപികാഭിശ്ച ഗോപൈശ്ച ബാലികാഭിശ്ച ബാലകൈഃ

പരമാത്മാവായ ശ്രീകൃഷ്ണനാണ്. കാർത്തികമാസത്തിലെ പൗർണ്ണമിയിൽ. ഗോപികമാരും ഗോപന്മാരും ബാലികമാരും ബാലന്മാരും

154. ഗവാം ഗണൈഃ സുരഭ്യാ ച തത്പശ്ചാദാജ്ഞയാ ഹരേഃ
തദാബ്രഹ്മാദിഭിർ ദേവൈഃ മുനിഭിഃ പരയാ മുദാ

ഗോവൃന്ദവും കാമധേനുവും ഹരിയുടെ കല്പനപ്രകാരം പിന്നീട് ആ ദേവിയെ പൂജിക്കാൻ തുടങ്ങി. അപ്പോൾ ബ്രഹ്മാദിദേവൻമാരും മുനിമാരും അത്യധികം സന്തോഷത്തോടെ

155. പുഷ്പധൂപാദിഭിർ ഭക്ത്യാ പൂജിതാ വന്ദിതാ സദാ
പൃഥിവ്യാം പ്രഥമം ദേവീ സുയജ്ഞേനൈവപൂജിതാ

പുഷ്പധൂപാദികൾ കൊണ്ട് ഭക്തിപൂർവ്വം സദാ പൂജിക്കുകയും വന്ദിക്കുകയും ചെയ്തു തുടങ്ങി. ഭൂമിയിൽ സുയജ്ഞനാണ് ആദ്യം ആ ദേവിയെ പൂജിച്ചത്.

156. ശങ്കരേണോപദിഷ്ടേന പുണ്യക്ഷേത്രേ ച ഭാരതേ
ത്രിഷു ലോകേഷു തത്പശ്ചാദാജ്ഞയാ പരമാത്മനഃ

പുണ്യഭൂമിയായ ഭാരതത്തിൽ വച്ച് ശങ്കരന്റെ ഉപദേശമനുസരിച്ചാണ് അദ്ദേഹം പൂജിച്ചത്. അതിനുശേഷം പരമാത്മാവിന്റെ ഉപദേശമനുസരിച്ച് മുപ്പാരിലും

157. പുഷ്പധൂപാദിഭിർ ഭക്ത്യാ പൂജിതാ മുനിഭിഃ സദാ
കലായാ യാഃ സമുദ്ഭൂതാഃ പൂജിതാസ്താശ്ച ഭാരതേ

മുനിമാർ പുഷ്പധൂപാദികൾ കൊണ്ട് ഭക്തിപൂർവ്വം സദാ പൂജിച്ചു വരുന്നു. കലാംശമായി പിറന്നവരായിട്ട് ആരെല്ലാമുണ്ടോ അവരും ഭാരതത്തിൽ പൂജിക്കപ്പെടുന്നുണ്ട്.

158. പൂജിതാ ഗ്രാമദേവ്യശ്ച ഗ്രാമേ ച നഗരേ മുനേ
ഏവം തേ കഥിതം സർവം പ്രകൃതേശ്ചരിതം ശുഭം
യഥാഗമം ലക്ഷണം ച കിം ഭൂയഃ ശ്രോതുമിച്ഛസി

മുനേ, ഗ്രാമത്തിലും നഗരത്തിലുമുള്ള ഗ്രാമദേവതകളും പൂജിക്കപ്പെടുന്നു. ഇങ്ങനെ മൂലപ്രകൃതിയുടെ ശുഭചരിതം ഞാൻ പറഞ്ഞു കഴിഞ്ഞു. ആഗമലക്ഷണങ്ങൾക്കനുസൃതമായിട്ടാണ് പറഞ്ഞത്. ഇനി എന്താണ് കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
പ്രഥമോഽധ്യായഃ

## അഥ ദ്വിതീയോഽധ്യായഃ

### നാരദ ഉവാച

1. സമാസേന ശ്രുതം സർവ്വം ദേവീനാം ചരിതം പ്രഭോ
വിബോധനായ ബോധസ്യ വ്യാസേന വക്തുമർഹസി

പ്രഭോ, ദേവിമാരുടെ ചരിതം ഞാൻ പൂർണ്ണമായി കേട്ടുകഴിഞ്ഞു. എന്റെ ബോധം വളർത്തുന്നതിന് സഹായകമായ വിധത്തിൽ അത് വിസ്തരിച്ച് പറഞ്ഞാലും.

2. സൃഷ്ടേരാദ്യാ സൃഷ്ടിവിധൗ കഥമാവിർബഭൂവ ഹ
കഥം വാ പഞ്ചധാ ഭൂതാ വദ വേദവിദാം വര

സൃഷ്ടിക്കു മുമ്പ് ഉണ്ടായിരുന്ന ആ ദേവി സൃഷ്ടികാലത്ത് എങ്ങനെ ആവിർഭവിച്ചു? എങ്ങനെ അഞ്ചുരൂപത്തിലായിത്തീർന്നു? വേദവിജ്ഞന്മാരിൽ ഉത്തമനായ അങ്ങ് അത് വിസ്തരിച്ചു പറയൂ.

3. ഭൂതാ യയാംശകലയാ തഥാ ത്രിഗുണയാ ഭവേ
വ്യാസേന താസാം ചരിതം ശ്രോതുമിച്ഛാമി സാമ്പ്രതം

ത്രിഗുണാത്മികയായ ആ ദേവിയുടെ കലാംശങ്ങളായി ജനിച്ചവരുടെ ചരിതവും എനിക്ക് ഇപ്പോൾ വിസ്തരിച്ചു കേൾക്കാൻ ആഗ്രഹമുണ്ട്.

4. താസാം ജന്മാനുകഥനം പൂജാധ്യാനവിധിം ബുധ
സ്തോത്രം കവചമൈശ്വര്യം ശൗര്യം വർണ്ണയ മംഗളം

വിദ്വൻ, അവരുടെ ജന്മവും പൂജാധ്യാനക്രമങ്ങളും സ്തോത്രങ്ങളും കവചവും ഐശ്വര്യവും മംഗളവും ശൗര്യവും എല്ലാം വർണ്ണിച്ചാലും.

## ശ്രീനാരായണ ഉവാച

5. നിത്യ ആത്മാ നഭോ നിത്യം കാലോ നിത്യോ ദിശോ യഥാ
വിശ്വാനാം ഗോളകം നിത്യം നിത്യോ ഗോലോക ഏവ ച

ആത്മാവ്, നഭസ്, കാലം, ദിക്ക് എന്നിവ നിത്യങ്ങളാണ്. അതു പോലെ വിശ്വഗോളവും നിത്യമാണ്. ഗോലോകവും നിത്യം തന്നെ.

6. തദേകദേശോ വൈകുണ്ഠോ നമ്രഭാഗാനുസാരകഃ
തഥൈവ പ്രകൃതിർനിത്യാ ബ്രഹ്മലീലാ സനാതനീ

ഗോലോകത്തിന്റെ താഴത്തുള്ള ഒരു ഭാഗമാണ് വൈകുണ്ഠം. അതിനാൽ അതും നിത്യം തന്നെ. അതുപോലെ ബ്രഹ്മലീലയായ പ്രകൃതിയും നിത്യയും സനാതനിയുമാകുന്നു.

7. യഥാഗ്നൗ ദാഹികാ ചന്ദ്രേ പത്മേ ശോഭാ പ്രഭാ രവൗ
ശശ്വദ്യുക്താ ന ഭിന്നാ സാ യഥാ പ്രകൃതിരാത്മനി

അഗ്നിക്ക് ചൂടും, ചന്ദ്രനും പത്മത്തിനും ശോഭയും, ആദിത്യനു പ്രഭയും എങ്ങനെ അഭിന്നമായിരിക്കുന്നുവോ അതുപോലെ പ്രകൃതിയും ആത്മാവും അഭിന്നമാണ്.

8. വിനാ സ്വർണ്ണം സ്വർണ്ണകാരഃ കുണ്ഡലം കർത്തുമക്ഷമഃ
വിനാ മൃദാ ഘടം കർത്തും കുലാലോ ഹി നഹീശ്വരഃ

സ്വർണ്ണപ്പണിക്കാരന് സ്വർണ്ണമില്ലാതെ കുണ്ഡലമുണ്ടാക്കാൻ കഴിയുകയില്ല. മണ്ണില്ലാതെ കുടമുണ്ടാക്കാൻ കുശവനും കഴിയുകയില്ല.

9. ന ഹി ക്ഷമസ്തഥാത്മാ ച സൃഷ്ടിം സ്രഷ്ടും തയാ വിനാ.
സർവ്വശക്തിസ്വരൂപാ സാ യയാ ച ശക്തിമാൻ സദാ

അതുപോലെ ആ പ്രകൃതിയെ കൂടാതെ പരമാത്മാവ് പ്രപഞ്ചത്തെ സൃഷ്ടിക്കാൻ ശക്തനല്ല. സർവ്വ ശക്തിസ്വരൂപിണിയായ അവളോടു ചേർന്നിട്ടാണ് പരമാത്മാവ് സദാ ശക്തനായി ഭവിക്കുന്നത്.

10. ഐശ്വര്യവചനഃ ശശ്ച ക്തിഃ പരാക്രമ ഏവ ച
തത്സ്വരൂപാ തയോർദാത്രീ സാ ശക്തിഃ പരികീർത്തിതാ

ഐശ്വര്യവാചിയായ ശബ്ദമാണ് 'ശ'. 'ക്തി' പരാക്രമത്തെയും കുറിക്കുന്നു . ഈ ഐശ്വര്യ പരാക്രമങ്ങൾ പ്രദാനം ചെയ്യുന്നവളും തത്സ്വരൂപയുമാണാ"ശക്തി" എന്നു പ്രസിദ്ധമാണ്.

11. ജ്ഞാനം സമൃദ്ധിഃ സമ്പത്തിർയശശ്ചൈവബലം ഭഗഃ
തേന ശക്തിർഭഗവതീ ഭഗരൂപാ ച സാ സദാ

ജ്ഞാനം, സമൃദ്ധി, സമ്പത്ത്, യശസ്സ്, ബലം എന്നിവയാണ് ഭഗങ്ങൾ. ഇവയുള്ളതിനാൽ 'ശക്തി' ഭഗവതിയാണ്. അവൾ സദാ ഭഗരൂപയുമാകുന്നു.

12. തയാ യുക്തഃ സദാത്മാ ച ഭഗവാംസ്തേന കഥ്യതേ
സ ച സ്വേച്ഛാമയോ ദേവഃ സാകാരശ്ച നിരാകൃതിഃ

അവളോടു സദാ ചേർന്നിരിക്കുന്നതിനാലത്രേ പരമാത്മാവ് ഭഗവാനാണെന്നു പറയുന്നത്. ആ ഭഗവാൻ സ്വേച്ഛാമയനും സാകാരനും നിരാകാരനുമാണ്.

13. തേജോരൂപം നിരാകാരം ധ്യായന്തേ യോഗിനഃ സദാ
വദന്തി ച പരം ബ്രഹ്മ പരമാനന്ദമീശ്വരം

തേജോമയവും നിരാകാരവുമായ ഭാവത്തെയാണ് യോഗികൾ സദാ ധ്യാനിക്കുന്നത്. അതാണ് പരബ്രഹ്മമെന്നും അവർ പറയുന്നു. സച്ചിദാനന്ദനും ഈശ്വരനും.

14. അദൃശ്യം സർവ്വദ്രഷ്ടാരം സർവ്വജ്ഞം സർവ്വകാരണം
സർവ്വദം സർവ്വരൂപം തം വൈഷ്ണവാസ്തന്ന മന്വതേ

അദൃശ്യനും സകലതും ദർശിക്കുന്നവനും സർവ്വജ്ഞനും സകലതിനും കാരണഭൂതനും സകലതും നൽകുന്നവനും സർവ്വസ്വരൂപനുമാണ് ആ ഭഗവാനെന്ന് വൈഷ്ണവർ വിചാരിക്കുന്നില്ല.

15. വദന്തി ചൈവ തേ കസ്യ തേജസ്തേജസ്വിനാ വിനാ
തേജോമണ്ഡലമധ്യസ്ഥം ബ്രഹ്മതേജസ്വിനം പരം

തേജസ്വിക്കല്ലാതെ ആർക്കാണ് തേജസ്സുള്ളതെന്നു അവർ ചോദിക്കുന്നു. തേജോമണ്ഡലമധ്യസ്ഥനും ബ്രഹ്മതേജോമയനും പരനും.

16. സ്വേച്ഛാമയം സർവ്വരൂപം സർവ്വകാരണകാരണം
അതീവസുന്ദരം രൂപം ബിഭ്രതം സുമനോഹരം

സ്വേച്ഛാമയനും സർവ്വസ്വരൂപനും സർവ്വകാരണനും അത്യന്തം സുന്ദരസ്വരൂപനും കോമളവിഗ്രഹനും

17. കിശോരവയസം ശാന്തം സർവ്വകാന്തം പരാത്പരം
നവീനനീരദാഭാസധാമൈകം ശ്യാമവിഗ്രഹം

കിശോരപ്രായനും ശാന്തനും കാന്തിസമ്പൂർണ്ണനും പരാത്പരനും പുതുമേഘത്തിന്റെ കാന്തി കലർന്നവനും ശ്യാമളവിഗ്രഹനും

18. ശരന്മദ്ധ്യാഹ്നപത്മൗഘശോഭാമോചനലോചനം
മുക്താച്ഛവിവിനിന്ദ്യൈക ദന്തപംക്തിമനോരമം

ശരത്കാലമദ്ധ്യാഹ്നത്തിൽ വിടർന്നു നിൽക്കുന്ന താമരത്താരുകളുടെ ശോഭയുതിർക്കുന്ന കണ്ണുകളോടു കൂടിയവനും തൂമുത്തൊളിയെ വെല്ലുന്ന ദന്തപംക്തികൊണ്ട് മനോഹരനും.

19. മയൂരപിഞ്ഛചൂഡം ച മാലതീമാല്യമണ്ഡിതം
സുനസം സസ്മിതം കാന്തം ഭക്താനുഗ്രഹകാരണം

പീലിത്തിരുമുടികെട്ടുള്ളവനും മാലതീമാലചൂടിയവനും അഴകാർന്ന നാസികയുമുള്ളവനും പുഞ്ചിരിതൂകുന്നവനും അഴകുള്ളവനും ഭക്താനുഗ്രഹകാതരനും

20. ജ്വലദഗ്നിവിശുദ്ധൈകപീതാംശുകസുശോഭിതം
ദ്വിഭുജം മുരളീഹസ്തം രത്നഭൂഷണഭൂഷിതം

കത്തുന്ന തീയ്ക്കു തുല്യം വിശുദ്ധമായ മഞ്ഞപ്പട്ടണിഞ്ഞ് ശോഭിക്കുന്നവനും ദ്വിഭുജനും കൈയിൽ വേണുവുള്ളവനും രത്നഭൂഷണങ്ങൾ അണിഞ്ഞവനും

21. സർവാധാരം ച സർവേശം സർവ്വശക്തിയുതം വിഭും
സർവൈശ്വര്യപ്രദം സർവ്വസ്വതന്ത്രം സർവ്വമംഗളം

സകലതിനും ആധാരഭൂതനും സർവ്വേശനും സർവ്വശക്തിസമേതനും വിഭുവും സർവ്വൈശ്വര്യപ്രദനും സർവ്വസ്വതന്ത്രനും സർവമംഗളകാരകനും

22. പരിപൂർണ്ണതമം സിദ്ധം സിദ്ധേശം സിദ്ധികാരകം
ധ്യായന്തേ വൈഷ്ണവാ ശശ്വദ്ദേവദേവം സനാതനം

പരിപൂർണ്ണതമനും സിദ്ധനും സിദ്ധേശനും സിദ്ധികാരകനും ദേവദേവനും സനാതനനും

23. ജന്മമൃത്യുജരാവ്യാധി ശോകഭീതിഹരം പരം
ബ്രഹ്മണോ വയസാ യസ്യ നിമേഷാ ഉപചാര്യതേ

ജന്മം, മൃത്യു ജര, വ്യാധി, ശോകം ഭീതി എന്നിവയെ നശിപ്പിക്കുന്ന പരമ പുരുഷനുമായിട്ടാണ് വൈഷ്ണവർ അദ്ദേഹത്തെ ഉപാസിക്കുന്നത്. ബ്രഹ്മാവിന്റെ സംവത്സരം അദ്ദേഹത്തിന് ഒരു നിമിഷമാണ്.

24. സ ചാത്മാ സ പരം ബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേ
കൃഷിസ്തദ് ഭക്തിവചനോ നശ്ച തദ്ദാസ്യവാചകഃ

അവൻ പരമാത്മാവും പരബ്രഹ്മവുമാണ്.അവനെ കൃഷ്ണനെന്നു പറയുന്നു."കൃഷ്" എന്ന ധാതു ഭക്തി വാചകമാണ് "ന"ദാസ്യത്തെയും കുറിക്കുന്നു.

25. ഭക്തിദാസ്യപ്രദാതായഃ സ ച കൃഷ്ണഃ പ്രകീർത്തിതഃ
കൃഷിശ്ച സർവവചനോ നകാരോ ബീജമേവ ച

ഭക്തിയുള്ളവർക്ക് ദാസ്യവും പ്രദാനം ചെയ്യുന്നതാരാണോ അവനാണ് കൃഷ്ണൻ.കൃ സർവ്വത്തെയും സൂചിപ്പിക്കുന്ന ശബ്ദമാണ്, 'ന'കാരം ബീജവുമാകുന്നു.

26. സ കൃഷ്ണഃ സർവ്വസ്രഷ്ടാ ƒദൗ സിസൃക്ഷന്നേക ഏവ ച
സൃഷ്ട്യുന്മുഖസ്തദംശേന കാലേന പ്രേരിതഃ പ്രഭുഃ

അതിനാൽ സർവ്വസൃഷ്ടിക്കും ബീജഭൂതനെന്നും പറയാം. സർവ്വ സ്രഷ്ടാവായ ആ കൃഷ്ണൻ ആദ്യം ഏകനായി സൃഷ്ടി ചെയ്യാൻ ആഗ്രഹിച്ചു.സൃഷ്ട്യുന്മുഖമായ കാലത്തിനാൽ പ്രേരിതനായ ആ പ്രഭു,

27. സ്വേച്ഛാമയഃ സ്വേച്ഛയാ ച ദ്വിധാരൂപോ ബഭൂവ ഹ
സ്ത്രീരൂപോ വാമഭാഗാംശോ ദക്ഷിണാംശഃപുമാൻ സ്മൃതഃ

ആ സ്വേച്ഛാമയൻ, സ്വേച്ഛയാ രണ്ടു രൂപത്തിലായിത്തീർന്നു: ഇടത്തെ അംശം കൊണ്ട് സ്ത്രീരൂപവും വലത്തെ അംശം കൊണ്ട് പുരുഷരൂപവും.

28. താം ദദർശ മഹാകാമീ കാമാധാരാം സനാതനഃ
അതീവ കമനീയാം ച ചാരുപങ്കജസന്നിഭാം

സനാതനനായ അദ്ദേഹം, മഹാകാമിയായി, അഴകാർന്ന തണ്ടാരിനു തുല്യം കമനീയയായ കാമാധാരയെ ഒന്നു വീക്ഷിച്ചു.

29. ചന്ദ്രബിംബവിനിന്ദ്യൈകനിതംബയുഗളാം പരാം
സുചാരുകദളീസ്തംഭനിന്ദിതശ്രോണിസുന്ദരീം

ചന്ദ്രബിംബത്തെ വെല്ലുന്ന നിതംബദ്വയമുള്ളവൾ, കദളിവാഴത്തണ്ടിനൊപ്പം അഴകാർന്ന ഊരുദ്വയമുള്ളവൾ;

**30. ശ്രീയുക്തശ്രീഫലാകാരസ്തനയുഗ്മമനോരമാം**
**പുഷ്പജുഷ്ടാം സുവലിതാം മധ്യക്ഷീണാം മനോഹരാം**

നല്ല കൂവളത്തിൻ കായ്ക്കൊത്ത അഴകാർന്ന സ്തനദ്വയമുള്ളവൾ; പൂമാലയും വലികളും കൃശമധ്യവും കൊണ്ട് മനോഹരിയായവൾ;

**31. അതീവസുന്ദരീം ശാന്താം സസ്മിതാം വക്രലോചനാം**
**വഹ്നിശുദ്ധാംശുകാധാനാം രത്നഭൂഷണഭൂഷിതാം**

അത്യന്തം സൗന്ദര്യമുള്ളവൾ; അടക്കമുള്ളവൾ; പുഞ്ചിരിക്കുന്നവൾ; കടാക്ഷിക്കുന്നവൾ; വഹ്നിപോലെ ശുദ്ധമായ പട്ടുടുത്തവൾ; രത്നഭൂഷണങ്ങൾ അണിഞ്ഞവൾ;

**32. ശശ്വച്ചക്ഷുശ്ചകോരാഭ്യാം പിബന്തീം സതതം മുദാ**
**കൃഷ്ണസ്യമുഖചന്ദ്രം ച ചന്ദ്രകോടിവിനിന്ദിതം**

തന്റെ നിടിലമായ ചകോരനയനങ്ങൾ കൊണ്ട് കോടി ചന്ദ്രനെ വെല്ലുന്ന, കൃഷ്ണന്റെ മുഖചന്ദ്രനെ കോരിക്കോരിക്കുടിക്കുന്നവൾ;

**33. കസ്തൂരീം ബിന്ദുനാ സാർധമധശ്ചന്ദനബിന്ദുനാ**
**സമം സിന്ദൂരബിന്ദും ച ഭാലമധ്യേ ച ബിഭ്രതീം**

ഭാലമധ്യത്തിൽ കസ്തൂരിക്കുറിയും അതിനു ചുവട്ടിലായി അതോടു ചേർന്ന് ചന്ദനപ്പൊട്ടും അതോടൊപ്പം സിന്ദൂരപ്പൊട്ടും ധരിക്കുന്നവൾ;

**34. വക്രിമം കബരീഭാരം മാലതീമാല്യഭൂഷിതം**
**രത്നേന്ദ്രസാരഹാരം ച ദധതീം കാന്തകാമുകീം.**

അഴകാർന്നൊടിഞ്ഞു ചുരുണ്ട കാർകൂന്തലിൽ പിച്ചകപ്പൂമാല ചൂടിയവൾ; രത്നം. ഇന്ദ്രനീലം ഇവകൊണ്ടു നിർമ്മിച്ച മാല ധരിച്ചവൾ; കാന്തനിൽ കാമമാർന്നവൾ;

**35. കോടി ചന്ദ്രപ്രഭാമൃഷ്ടപുഷ്ടശോഭാസമന്വിതാം**
**ഗമനേന രാജഹംസഗജഗർവവിനാശിനീം**

കോടിചന്ദ്രൻമാരുടെ ചന്ദ്രികയെക്കാൾ അധികം ശോഭയുള്ളവൾ; നടപ്പിൽ രാജഹംസത്തിന്റെയും ഗജത്തിന്റേയും ഗർവ്വത്തെ അടക്കുന്നവൾ;

**36. ദൃഷ്ട്വാ താം തു തയാ സാർധം രാസേശോ രാസമണ്ഡലേ**
**രാസോല്ലാസേ സുരസികോ രാസക്രീഡാം ചകാര ഹ**

അവളെ കണ്ട് രാസോല്ലാസരസികനായ രാസേശൻ രാസമണ്ഡലത്തിൽ വച്ച് അവളോടൊപ്പം രാസക്രീഡചെയ്തു.

**37. നാനാപ്രകാരശൃംഗാരം ശൃംഗാരോ മൂർത്തിമാനിവ**
**ചകാര സുഖസംഭോഗം യാവദ്വൈ ബ്രഹ്മണോ ദിനം**

ശൃംഗാരത്തിന്റെ മൂർത്തിമദ്ഭാവം പൂണ്ടവനെപ്പോലെ അദ്ദേഹം അവളോടൊപ്പം ബ്രഹ്മദിനങ്ങളോളം നാനാവിധശൃംഗാരങ്ങളോടു കൂടിയ സുഖാനുഭൂതിയിൽ മുഴുകി.

**38. തതഃ സ ച പരിശ്രാന്തസ്തസ്യാ യോനൗ ജഗത്പിതാ**
**ചകാര വീര്യാധാനം ച നിത്യാനന്ദേ ശുഭേ ക്ഷണേ**

ഒടുക്കം പരിക്ഷീണനായിത്തീർന്ന ജഗത്പിതാവ് ആനന്ദകരമായ ശുഭനിമിഷത്തിൽ അവളിൽ വീര്യാധാനം ചെയ്തു.

39. ഗാത്രതോ യോഷിതസ്തസ്യാഃ സുരതാന്തേ ച സുവ്രത
നിഃസസാര ശ്രമജലം ശ്രാന്തായാസ്തേജസാ ഹരേഃ

സുരതാവസാനത്തിൽ ഹരിതേജസ്സിനാൽ തളർന്ന അവളുടെ ശരീരത്തിൽ നിന്ന് വിയർപ്പു തുള്ളികൾ ഒഴുകി.

40. മഹാക്രമണക്ലിഷ്ടായാ നിഃശ്വാസശ്ച ബഭൂവ ഹ
തദാ വവ്രേ ശ്രമജലം തത് സർവ്വം വിശ്വഗോളകം

ഹരിയുടെ ആക്രമത്താൽ തളർന്ന അവൾ നെടുവീർപ്പിട്ടു. ശ്രമവാരി വിശ്വഗോളമാകെ നിറഞ്ഞു.

41. സ ച നിശ്വാസവായുശ്ച സർവ്വാധാരോ ബഭൂവ ഹ
നിശ്വാസവായുഃ സർവേഷാം ജീവിനാം ച ഭവേഷു ച

അവളുടെ ആ നെടുവീർപ്പ് ലോകത്തുള്ള സർവ്വജീവികൾക്കും ആധാരമായ നിശ്വാസവായു വായിത്തീർന്നു.

42. ബഭൂവ മൂർത്തിമദ്വായോർവാമാംഗാത് പ്രാണവല്ലഭാ
തത്പത്നീ സാ ച തത്പുത്രാഃ പ്രാണാഃ പഞ്ച ച ജീവിനാം

ഉടലാർന്ന വായുവിന്റെ വാമാംഗത്തിൽനിന്ന് അവന് പത്നിയും പുത്രന്മാരായി അഞ്ചുപ്രാണങ്ങളും ഉണ്ടായി.

43. പ്രാണോƒപാനഃസമാനശ്ചോദാനവ്യാനൗ ച വായവഃ
ബഭൂവുരേവ തത്പുത്രാ അധഃ പ്രാണാശ്ച പഞ്ച ച

പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ എന്നിവയാണ് ആ പ്രാണങ്ങൾ. അവരുടെ പുത്രന്മാരായി അധഃപ്രാണന്മാർ അഞ്ചുപേരും ഉണ്ടായി.

44. ഘർമ്മതോയാധിദേവശ്ച ബഭൂവ വരുണോ മഹാൻ
തദ്വാമാംഗാച്ച തത്പത്നീ വരുണാനീ ബഭൂവ സാ

മഹാനായ വരുണൻ ആ വിയർപ്പു നീരിന്റെ അധിദേവതയായിത്തീർന്നു. അദ്ദേഹത്തിന്റെ വാമാംഗത്തിൽ നിന്ന് പത്നിയായ വരുണാനിയും ജനിച്ചു.

45. അഥ സാ കൃഷ്ണചിച്ഛക്തിഃ കൃഷ്ണഗർഭം ദധാര ഹ
ശതമന്വന്തരം യാവജ്ജ്വലന്തീ ബ്രഹ്മതേജസാ

പിന്നെ കൃഷ്ണന്റെ ചിച്ഛക്തിസ്വരൂപയായ അവൾ ബ്രഹ്മതേജസ്സിനാൽ ജ്വലിക്കുന്നവളായി നൂറുമന്വന്തരം കൃഷ്ണഗർഭവും പേറി കഴിഞ്ഞു.

46. കൃഷ്ണപ്രാണാധിദേവീ സാ കൃഷ്ണപ്രാണാധികപ്രിയാ
കൃഷ്ണസ്യ സംഗിനീ ശശ്വത്കൃഷ്ണവക്ഷഃസ്ഥലസ്ഥിതാ

കൃഷ്ണപ്രാണന് അധിദേവതയായ അവൾ കൃഷ്ണന് പ്രാണപ്രേയസിയും കൃഷ്ണസംഗിനിയും എന്നെന്നും കൃഷ്ണവക്ഷസ്സിൽ വസിക്കുന്നവളുമായിത്തീർന്നു.

47. ശതമന്വന്തരാന്തേ ച കാലേƒതീതേ തു സുന്ദരീ
സുഷാവ ഡിംഭം സ്വർണാഭം വിശ്വാധാരാലയം പരം

നൂറു മന്വന്തരം അവസാനിച്ചപ്പോൾ യഥാകാലം ആ സുന്ദരി വിശ്വത്തിന് മുഴുവൻ ആധാരമായ സ്വർണ്ണാഭയുള്ള ഒരു ഡിംഭത്തെ (മാംസപിണ്ഡം)പ്രസവിച്ചു.

**48. ദൃഷ്ട്വാ ഡിംഭം ച സാ ദേവീ ഹൃദയേന വ്യദൂയത**
**ഉത്സസർജ ച കോപേന ബ്രഹ്മാണ്ഡഗോളകേ ജലേ**

ഡിംഭത്തെ കണ്ട് ആ ദേവി വിഷാദിച്ചു. കോപിച്ച്, ബ്രഹ്മാണ്ഡഗോളത്തിലെ ജലത്തിലേക്ക് അതിനെ വലിച്ചെറിഞ്ഞു.

**49. ദൃഷ്ട്വാ കൃഷ്ണശ്ച തത്ത്യാഗം ഹാഹാകാരം ചകാര ഹ**
**ശശാപ ദേവീം ദേവേശസ്തത്ക്ഷണം ച യഥോചിതം**

അങ്ങനെ വലിച്ചെറിഞ്ഞതുകണ്ടപ്പോൾ കൃഷ്ണൻ, കഷ്ടം! കഷ്ടം! എന്നു വിളിച്ചു പറഞ്ഞു. ദേവേശനായ അദ്ദേഹം അപ്പോൾത്തന്നെ ദേവിയെ യഥോചിതം ശപിക്കുകയും ചെയ്തു:

**50. യതോऽപത്യം ത്വയാ ത്യക്തം കോപശീലേ ച നിഷ്ഠൂരേ**
**ഭവ ത്വമനപത്യാऽപി ചാദ്യപ്രഭൃതി നിശ്ചിതം**

"കോപശീലേ", നിഷ്ഠൂരേ, സന്താനത്തെ വലിച്ചെറിഞ്ഞതു നിമിത്തം നിശ്ചയമായും നീ ഇന്നു മുതൽ സന്താനമില്ലാത്തവളായി ഭവിക്കും.

**51. യാ യാസ്ത്വദംശരൂപാശ്ച ഭവിഷ്യന്തി സുരസ്ത്രിയഃ**
**അനപത്യാശ്ച താഃ സർവ്വാസ്ത്വത്സമാ നിത്യയൗവനാഃ**

നിന്റെ അംശഭൂതരായ എതെല്ലാം ദേവസ്ത്രീകളുണ്ടോ അവരെല്ലാം നിന്നെപ്പോലെ അനപത്യരും നിത്യയൗവനകളുമായിത്തീരും".

**52. ഏതസ്മിന്നന്തരേ ദേവീജിഹ്വാഗ്രാത്സഹസാ തതഃ**
**ആവിർബഭൂവ കന്യൈകാ ശുക്ലവർണ്ണാ മനോഹരാ**

അതിനിടയ്ക്ക് ദേവിയുടെ ജിഹ്വാഗ്രത്തിൽ നിന്ന് ശുക്ലവർണ്ണയും സുന്ദരിയുമായ ഒരു കന്യക ഉടനെ ആവിർഭവിച്ചു.

**53. ശ്വേതവസ്ത്രപരീധാനാ വീണാപുസ്തകധാരിണീ**
**രത്നഭൂഷണഭൂഷാഢ്യാ സർവ്വശാസ്ത്രാധിദേവതാ**

തൂവെള്ള വസ്ത്രമാണ് ഉടുത്തിരിക്കുന്നത്. കൈയിൽ വീണയും പുസ്തകവുമുണ്ട്. രത്നഭൂഷണങ്ങൾ അണിഞ്ഞ് സുശോഭിതയാണ്. സർവ്വശാസ്ത്രങ്ങൾക്കും അധിദേവതയായ അവൾ വാണീദേവിയായിരുന്നു.

**54. അഥ കാലാന്തരേ സാ ച ദ്വിധാരൂപാ ബഭൂവ ഹ**
**വാമാർധാംഗാച്ച കമലാ ദക്ഷിണാർധാച്ച രാധികാ**

പിന്നെ കാലാന്തരത്തിൽ അവൾ രണ്ടുരൂപം പ്രാപിച്ചു. വാമാർധാംഗം ലക്ഷ്മിയും ദക്ഷിണാർധാംഗം രാധയുമായിത്തീർന്നു.

**55. ഏതസ്മിന്നന്തരേ കൃഷ്ണോ ദ്വിധാരൂപോ ബഭൂവ സഃ**
**ദക്ഷിണാർധശ്ച ദ്വിഭുജോ വാമാർധശ്ച ചതുർഭുജഃ**

അതിനിടയ്ക്ക് കൃഷ്ണനും രണ്ടുരൂപം കൈക്കൊണ്ടു. ദക്ഷിണാർധം ദ്വിഭുജനും വാമാർധം ചതുർഭുജനുമായിത്തീർന്നു..

56. ഉവാച വാണീം കൃഷ്ണസ്താം ത്വമസ്യ കാമിനീ ഭവ
അത്രൈവ മാനിനീ രാധാ തവ ഭദ്രം ഭവിഷ്യതി

കൃഷ്ണൻ അപ്പോൾ വാണീദേവിയോടു പറഞ്ഞു: നീ ചതുർഭുജന്റെ പത്നിയായി നിന്നുകൊള്ളുക. രാധ ഇവിടെയും നിൽക്കട്ടെ. നിനക്ക് മംഗളമുണ്ടാകും.

57. ഏവം ലക്ഷ്മീം ച പ്രദദൗ തുഷ്ടോ നാരായണായ ച
സ ജഗാമ ച വൈകുണ്ഠേ താഭ്യാം സാർധം ജഗത്പതിഃ

ആ നാരായണനു തന്നെ ലക്ഷ്മിയെയും സസന്തോഷം നൽകി. ആ രണ്ടു ദേവിമാരോടും കൂടി ചതുർബാഹുവായ നാരായണൻ വൈകുണ്ഠത്തേക്കു പോകുകയും ചെയ്തു.

58. അനപത്യേ ച തേ ദ്വേ ച ജാതേ രാധാംശസംഭവേ
ഭൂതാ നാരായണാംഗാച്ച പാർഷദാശ്ച ചതുർഭുജാഃ

രാധാംശത്തിൽ നിന്നു ജനിച്ച അവർ രണ്ടുപേരും അനപത്യരായിരുന്നു. നാരായണന്റെ അംഗത്തിൽ നിന്നാണ് ചതുർഭുജന്മാരായ പാർഷദന്മാരുടെ ജനനം.

59. തേജസാ വയസാ രൂപഗുണാഭ്യാം ച സമാ ഹരേ
ബഭൂവുഃ കമലാംഗാച്ച ദാസീകോട്യശ്ച തത്സമാഃ

അവർ തേജസ്. വയസ്. രൂപഗുണങ്ങൾ എന്നിവകൊണ്ട് ഹരിക്കു തുല്യരായിരുന്നു. ലക്ഷ്മീദേവിയുടെ അംഗങ്ങളിൽനിന്ന് തത്തുല്യരായ അനേകം ദാസികളും ജനിച്ചു.

60. അഥ ഗോലോകനാഥസ്യ ലോമ്നാം വിവരതോ മുനേ
ഭൂതാശ്ചാസംഖ്യഗോപാശ്ച വയസാ തേജസാ സമാഃ

പിന്നെ ഗോലോകനാഥന്റെ രോമകൂപങ്ങളിൽനിന്ന് വയസ്സുകൊണ്ടും തേജസ്സുകൊണ്ടും തുല്യരായ അനേകം ഗോപൻമാരും ഉണ്ടായി.

61. രൂപേണ ച ഗുണേനൈവ ബലേന വിക്രമേണ ച
പ്രാണതുല്യപ്രിയാഃ സർവ്വേ ബഭൂവുഃ പാർഷദാ വിഭോഃ

രൂപം, ഗുണം, ബലം, പരാക്രമം ഇവയിൽ തുല്യരായ അവർ വിഭുവിന് പ്രാണതുല്യരായ പാർഷദന്മാരായിത്തീർന്നു.

62. രാധാംഗലോമകൂപേഭ്യോ ബഭൂവുർഗോപകന്യകാഃ
രാധാതുല്യാശ്ച താഃ സർവ്വാഃ രാധാദാസ്യഃ പ്രിയംവദാഃ

രാധയുടെ രോമകൂപങ്ങളിൽ നിന്ന് ഗോപാലകന്യകമാരും ജനിച്ചു. അവരെല്ലാം രാധാതുല്യരും പ്രിയംവദകളായ രാധാദാസിമാരുമായിരുന്നു.

63. രത്നഭൂഷണഭൂഷാഢ്യാഃ ശശ്വത്സുസ്ഥിരയൗവനാഃ
അനപത്യാശ്ച താഃ സർവ്വാഃ പുംസഃ ശാപേന സന്തതം

അവർ രത്നഭൂഷകൾ അണിഞ്ഞവരും സദാ സുസ്ഥിരയൗവനകളും പരമപുരുഷന്റെ ശാപത്താൽ എന്നെന്നേക്കും അനപത്യകളുമായിരുന്നു.

64. ഏതസ്മിന്നന്തരേ വിപ്ര സഹസാ കൃഷ്ണദേവതാ
ആവിർബഭൂവ ദുർഗാ സാ വിഷ്ണുമായാ സനാതനീ

മഹർഷേ, അതിനിടയ്ക്ക് പെട്ടെന്ന് കൃഷ്ണദേവതയായ ദുർഗ മൂലപ്രകൃതിയിൽ നിന്ന് ആവിർഭവിച്ചു. അവളാണ് സനാതനിയായ വിഷ്ണുമായ.

65. ദേവീ നാരായണീശാനാ സർവ്വശക്തിസ്വരൂപിണീ
ബുദ്ധ്യധിഷ്ഠാത്രീ ദേവീ സാ കൃഷ്ണസ്യ പരമാത്മനഃ

പരമാത്മാവായ കൃഷ്ണന്റെ ബുദ്ധിയുടെ അധിഷ്ഠാനദേവതയായ ആ ദേവി നാരായണിയും ഈശാനയും സർവ്വശക്തിസ്വരൂപിണിയും

66. ദേവീനാം ബീജരൂപാ ച മൂലപ്രകൃതിരീശ്വരീ
പരിപൂർണ്ണതമാ തേജഃസ്വരൂപാ ത്രിഗുണാത്മികാ

ദേവിമാർക്കെല്ലാം ബീജരൂപയും മൂലപ്രകൃതിയായ ഈശ്വരിയും പരിപൂർണ്ണതമയും ത്രിഗുണാത്മികയും,

67. തപ്തകാഞ്ചനവർണ്ണാഭാ കോടിസൂര്യസമപ്രഭാ
ഈഷദ്ധാസ്യപ്രസന്നാസ്യാ സഹസ്രഭുജസംയുതാ

ചുട്ടുപഴുത്ത പൊന്നിൻ നിറത്തിന് തുല്യം പ്രശോഭിതയും കോടി സൂര്യന്മാർക്കു തുല്യം പ്രകാശമാനയും നേരിയ പുഞ്ചിരിയാൽ പ്രസന്നമുഖയും ആയ അവൾക്ക് ആയിരം കൈകളും,

68. നാനാശസ്ത്രാസ്ത്രനികരം വിഭ്രതീ സാ ത്രിലോചനാ
വഹ്നിശുദ്ധാംശുകാധാനാ രത്നഭൂഷണഭൂഷിതാ

മൂന്നു കണ്ണുകളും ഉണ്ടായിരുന്നു. നാനാശസ്ത്രങ്ങൾ ധരിച്ചിരിക്കുന്നവളും വഹ്നിപോലെ വിശുദ്ധമായ പട്ട് അണിഞ്ഞവളും രത്നഭൂഷണങ്ങൾ അണിഞ്ഞവളുമായ

69. യസ്യാശ്ചാംശാംശകലയാ ബഭൂവുഃ സർവ്വയോഷിതഃ
സർവ്വേ വിശ്വസ്ഥിതാ ലോകാ മോഹിതാഃസ്യുശ്ച മായയാ

അവളുടെ അംശകലകളായിട്ടാണ് സകല സ്ത്രീകളുടേയും ജനനം.പ്രപഞ്ചത്തിലെ സർവ്വപ്രാണികളും അവളുടെ മായയാൽ മോഹിതരാണ്.

70. സർവ്വൈശ്വര്യപ്രദാത്രീ ച കാമിനാം ഗൃഹവാസിനാം
കൃഷ്ണഭക്തിപ്രദാ യാ ച വൈഷ്ണവാനാം ച വൈഷ്ണവീ

ഗൃഹസ്ഥരായ കാമികൾക്ക് സർവ്വൈശ്വര്യങ്ങളും അവൾ പ്രദാനം ചെയ്യുന്നു.കൃഷ്ണഭക്തിയെ നൽകുന്നവളും വൈഷ്ണവർക്ക് വൈഷ്ണവിയും

71. മുമുക്ഷൂണാം മോക്ഷദാത്രീ സുഖിനാം സുഖദായിനീ
സ്വർഗ്ഗേഷു സ്വർഗ്ഗലക്ഷ്മീശ്ച ഗൃഹലക്ഷ്മീർ ഗൃഹേഷു ച

മുമുക്ഷുക്കൾക്ക് മോക്ഷപ്രദായിനിയും സുഖികൾക്ക് സുഖദായിനിയും സ്വർഗ്ഗത്തിൽ സ്വർഗ്ഗലക്ഷ്മിയും ഗൃഹത്തിൽ ഗൃഹലക്ഷ്മിയും ആയിരിക്കന്നത് ആ ദേവി തന്നെ.

72. തപസ്വിഷു തപസ്യാ ച ശ്രീരൂപാ തു നൃപേഷു ച
യാ വഹ്നൗ ദാഹികാരൂപാ പ്രഭാരൂപാ ച ഭാസ്കരേ

താപസരിലെ തപസ്സും രാജാക്കന്മാരിലെ ശ്രീയും വഹ്നിയിലെ ദാഹകശക്തിയും ഭാസ്ക്കരനിലെ പ്രഭയും

73. ശോഭാരൂപാ ച ചന്ദ്രേ ച സാ പത്മേഷു ച ശോഭനാ
സർവ്വശക്തിസ്വരൂപാ യാ ശ്രീകൃഷ്ണേ പരമാത്മനി.

ചന്ദ്രനിലെയും പത്മങ്ങളിലെയും ശോഭയും പരമാത്മാവായ ശ്രീകൃഷ്ണനിലെ ശക്തിസ്വരൂപയും അവളാണ്.

74. യയാ ച ശക്തിമാനാത്മാ യയാ ച ശക്തിമജ്ജഗത്
യയാ വിനാ ജഗത്സർവ്വം ജീവന്മൃതമിവ സ്ഥിതം

ആരു നിമിത്തം ആത്മാവ് ശക്തനായി ഭവിക്കുന്നുവോ, ആരുനിമിത്തം ജഗത്ത് ശക്തിയുള്ളതായിത്തീരുന്നുവോ ആര് ഇല്ലെങ്കിൽ ഈ ജഗത്ത് ആകെ ജീവച്ഛവമാകുന്നുവോ,

75. യാച സംസാരവൃക്ഷസ്യ ബീജരൂപാ സനാതനീ
സ്ഥിതിരൂപാ ബുദ്ധിരൂപാ ഫലരൂപാ ച നാരദ

ആര് ഈ സംസാരവൃക്ഷത്തിന് നിത്യമായ ബീജരൂപയും സ്ഥിതിരൂപയും വൃദ്ധിരൂപയും ഫലരൂപയുമായിരിക്കുന്നുവോ,

76. ക്ഷുത്പിപാസാ ദയാരൂപാ നിദ്രാ തന്ദ്രാ ക്ഷമാ മതിഃ
ശാന്തിലജ്ജാതുഷ്ടിപുഷ്ടിഭ്രാന്തികാന്ത്യാദിരൂപിണീ

ആര് ക്ഷുത്പിപാസാരൂപയും ദയാരൂപയും നിദ്രയും തന്ദ്രയും ക്ഷമയും മതിയും ശാന്തിയും ലജ്ജയും തുഷ്ടിയും പുഷ്ടിയും ഭ്രാന്തിയും കാന്തിയുമായിരിക്കുന്നുവോ,

77. സാ ച സംസ്തൂയ സർവേശം തത്പുരഃ സമുവാസ ഹ
രത്നസിംഹാസനം തസ്യൈ പ്രദദൗ രാധികേശ്വരഃ

അവൾ സർവേശനെ സ്തുതിച്ചുകൊണ്ട് രാധികേശ്വരൻ നൽകിയ രത്നസിംഹാസനത്തിൽ അദ്ദേഹത്തിന്റെ പുരോഭാഗത്ത് ഉപവിഷ്ടയായി.

78. ഏതസ്മിന്നന്തരേ തത്ര സസ്ത്രീകശ്ച ചതുർമുഖഃ
പത്മനാഭേർനാഭിപത്മാന്നിഃസസാര മഹാമുനേ

മഹാമുനേ, അതിനിടയ്ക്ക് പത്മനാഭന്റെ നാഭിപത്മത്തിൽ നിന്ന് ചതുർമുഖൻ സാവിത്രീസഹിതനായി പുറത്തുവന്നു.

79. കമണ്ഡലുധരഃ ശ്രീമാംസ്തപസ്വീ ജ്ഞാനിനാം വരഃ
ചതുർമുഖൈസ്തം തുഷ്ടാവ പ്രജ്വലൻ ബ്രഹ്മതേജസാ

കമണ്ഡലു ധരിച്ചവനും ശ്രീമാനും ജ്ഞാനികളിൽ മുഖ്യനുമായ അദ്ദേഹം പ്രോജ്ജ്വലിക്കുന്ന ബ്രഹ്മതേജസ്സോടെ നാലുമുഖങ്ങൾകൊണ്ടും രാധികേശനെ സ്തുതിച്ചു.

80. സാ തദാ സുന്ദരീ സൃഷ്ടാ ശതചന്ദ്രസമപ്രഭാ
വഹ്നിശുദ്ധാംശുകാധാനാ രത്നഭൂഷണഭൂഷണാ

നൂറുചന്ദ്രൻമാർക്കുതുല്യം തിളങ്ങുന്നവളും വഹ്നിതുല്യം ശുദ്ധമായ വസ്ത്രം ധരിച്ചവളും രത്നഭൂഷണങ്ങൾ അണിഞ്ഞവളും അപ്പോൾ സൃഷ്ടിക്കപ്പെട്ടവളുമായ ആ സുന്ദരിയും

81. രതന്സിംഹാസനേ രമ്യേ സംസ്തൂയ സർവകാരണം
ഉവാസ സ്വാമിനാ സാർധം കൃഷ്ണസ്യ പുരതോ മുദാ

സർവ്വകാരണനായ കൃഷ്ണനെ വാഴ്ത്തിസ്തുതിച്ചുകൊണ്ട് അദ്ദേഹത്തിന്റെ പുരോഭാഗത്തായി തന്റെ ഭർത്താവിനോടൊപ്പം രമ്യമായ രത്നസിംഹാസനത്തിൽ സസന്തോഷം ഇരുന്നു.

82. ഏതസ്മിന്നന്തരേ കൃഷ്ണോ ദ്വിധാരൂപോ ബഭൂവ സഃ
വാമാർധാംഗോ മഹാദേവോ ദക്ഷിണേ ഗോപികാപതിഃ

അതിനിടയ്ക്ക് കൃഷ്ണൻ രണ്ടു രൂപം കൈക്കൊണ്ടു: ഇടതുഭാഗം കൊണ്ട് മഹാദേവനും വലതുഭാഗം കൊണ്ട് ഗോപികാപതിയും

83. ശുദ്ധസ്ഫടികസങ്കാശഃ ശതകോടിരവിപ്രഭഃ
ത്രിശൂലപട്ടിശധരോ വ്യാഘ്രചർമ്മാംബരോ ഹരഃ

ശുദ്ധസ്ഫടികസങ്കാശനും നൂറുകോടി ആദിത്യൻമാർക്കുതുല്യം തിളങ്ങുന്നവനും ത്രിശൂലവും പട്ടിശവും ധരിച്ചവനും വ്യാഘ്രചർമ്മം ചുറ്റിയവനുമായ ഹരൻ,

84. തപ്തകാഞ്ചനവർണ്ണാഭോ ജടാഭാരധരഃ പരഃ
ഭസ്മഭൂഷിതഗാത്രശ്ച സസ്മിതശ്ചന്ദ്രശേഖരഃ

ഉരുക്കിയ സ്വർണ്ണത്തിന്റെ ആഭയുള്ളവനും ജടാഭാരം ധരിച്ചവനും പരനും ഭസ്മവിഭൂഷിതശരീരനും പുഞ്ചിരി തൂകുന്നവനുമായ ചന്ദ്രശേഖരൻ,

85. ദിഗംബരോ നീലകണ്ഠഃ സർപഭൂഷണഭൂഷിതഃ
ബിഭ്രദ്ദക്ഷിണഹസ്തേന രത്നമാലാം സുസംസ്കൃതാം

ദിഗംബരനും സർപ്പഭൂഷണഭൂഷിതനും വലതുകൈയിൽ തിളങ്ങുന്ന രത്നമാല ധരിച്ചവനുമായ നീലകണ്ഠൻ,

86. പ്രജപൻ പഞ്ചവക്ത്രേണ ബ്രഹ്മജ്യോതിഃസനാതനം
സത്യസ്വരൂപം ശ്രീകൃഷ്ണം പരമാത്മാനമീശ്വരം

തന്റെ അഞ്ചുമുഖങ്ങൾ കൊണ്ടും, ബ്രഹ്മജ്യോതിസ്സും സനാതനനും സത്യസ്വരൂപനും പരമാത്മാവും സർവേശ്വരനുമായ കൃഷ്ണന്റെ നാമം ജപിച്ചുകൊണ്ട്,

87. കാരണം കാരണാനാം ച സർവ്വമംഗളമംഗളം
ജന്മമൃത്യുജരാവ്യാധിശോകഭീതിഹരം പരം

കാരണങ്ങൾക്കെല്ലാം കാരണഭൂതനും സർവ്വമംഗളസ്വരൂപനും ജനനം, മൃതു, ജര, വ്യാധി, ശോകം, ഭീതി, എന്നിവയെ ഇല്ലാതാക്കുന്നവനും പരനും

88. സംസ്തൂയ മൃത്യോർമൃത്യും തം യതോ മൃത്യുംജയാഭിധഃ
രത്നസിംഹാസനേ രമ്യേ സമുവാസ ഹരേഃ പുരഃ

കാലനും കാലനായ ആ കൃഷ്ണനെ സ്തുതിച്ചിട്ട്. മൃത്യുംജയ നാമാവായ അദ്ദേഹം ഹരിയുടെ മുമ്പിൽ രമ്യമായ രത്നസിംഹാസനത്തിൽ ഉപവിഷ്ടനായി.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ദ്വിതീയോ*f*ദ്ധ്യായഃ

## അഥ തൃതീയോ*f*ദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. അഥ ഡിംഭേ ജലേ തിഷ്ഠൻ യാവദ്വൈ ബ്രഹ്മണോ വയഃ
തതഃ സ കാലേ സഹസാ ദ്വിധാഭൂതാ ബഭൂവ ഹ

വലിച്ചെറിയപ്പെട്ട ആ ഡിംഭം ബ്രഹ്മകല്പത്തോളം ജലത്തിൽ കിടന്നു. പിന്നെ യഥാകാലം അത് പെട്ടെന്ന് രണ്ടായി പിളർന്നു.

2. **തന്മദ്ധ്യേ ശിശുരേകശ്ച ശതകോടിരവിപ്രഭഃ**
**ക്ഷണം രോരൂയമാണശ്ച സ്തനാന്ധഃ പീഡിതഃ ക്ഷുധാ**

പിളർന്ന ഡിംഭത്തിനുള്ളിൽ നൂറുകോടി ആദിത്യന്മാരുടെ പ്രഭയുള്ള ഒരു ശിശു കാണപ്പെട്ടു. വിശപ്പുകൊണ്ട് ആർത്തനായ ആ ശിശു മുലകുടിക്കാൻ വേണ്ടി കരഞ്ഞു.

3. **പിത്രാ മാത്രാ പരിത്യക്തോ ജലമദ്ധ്യേ നിരാശ്രയഃ**
**ബ്രഹ്മാണ്ഡാസംഖ്യനാഥോ യോ ദദർശോർദ്ധ്വമനാഥവത്**

ബ്രഹ്മാണ്ഡകോടികളുടെ നാഥനായിരുന്നെങ്കിലും മാതാപിതാക്കന്മാരാൽ ഉപേക്ഷിക്കപ്പെട്ട് നിരാശ്രയനായി ജലത്തിൽ കിടന്ന ആ ശിശു തന്നെ രക്ഷിക്കാൻ ആരെങ്കിലുമുണ്ടോ എന്നപേക്ഷിക്കുമാറ് മുകളിലേക്കു നോക്കി.

4. **സ്ഥൂലാത് സ്ഥൂലതമഃ സോƒപി നാമ്നാ ദേവോ മഹാവിരാട്**
**പരമാണുർയഥാ സൂക്ഷ്മാത് പരഃ സ്ഥൂലാത്തഥാപ്യസൗ**

മഹാവിരാട് എന്നു പേരുള്ള ആ ദേവൻ സ്ഥൂലമായിട്ടുള്ളതിൽവച്ച് അത്യന്തം സ്ഥൂലസ്വരൂപനും സൂക്ഷ്മങ്ങളിൽ വച്ച് അത്യന്തം സൂക്ഷ്മമായ പരമാണുവുമാകുന്നു.

5. **തേജസാ ഷോഡശാംശോƒയം കൃഷ്ണസ്യ പരമാത്മനഃ**
**ആധാരഃ സർവവിശ്വാനാം മഹാവിഷ്ണുശ്ച പ്രാകൃതഃ**

പരമാത്മാവായ കൃഷ്ണന്റെ പതിനാറിൽ ഒരംശം തേജസ്സാണ് അവനുള്ളത്. സർവജഗത്തിനും ആധാരഭൂതനായ മഹാവിഷ്ണുവും മൂലപ്രകൃതി സംഭൂതനുമാണ് അവൻ.

6. **പ്രത്യേകം ലോമകൂപേഷു വിശ്വാനി നിഖിലാനി ച**
**അസ്യാപി തേഷാം സംഖ്യാം ച കൃഷ്ണോവക്തും നഹി ക്ഷമഃ**

ഇവന്റെ ഓരോ രോമകൂപങ്ങളിലുമായിട്ടാണ് സകല ബ്രഹ്മാണ്ഡങ്ങളും സ്ഥിതി ചെയ്യുന്നത്. അവയുടെ എണ്ണം കണക്കാക്കാൻ കൃഷ്ണൻ പോലും സമർത്ഥനല്ല.

7. **സംഖ്യാ ചേദ്രജസാമസ്തി വിശ്വാനാം ന കദാചന**
**ബ്രഹ്മവിഷ്ണുശിവാദീനാം തഥാ സംഖ്യാ ന വിദ്യതേ**

ഭൂമിയിലെ രജഃകണങ്ങൾക്ക് എണ്ണമുണ്ടാവാം. എന്നാൽ ബ്രഹ്മാണ്ഡങ്ങൾക്ക് എണ്ണമില്ല. അതുപോലെ ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവരുടെയും എണ്ണം തിട്ടപ്പെടുത്താൻ ആവുകയില്ല.

8. **പ്രതിവിശ്വേഷു സന്ത്യേവം ബ്രഹ്മവിഷ്ണുശിവാദയഃ**
**പാതാളാദ് ബ്രഹ്മലോകാന്തം ബ്രഹ്മാണ്ഡം പരികീർത്തിതം**

കാരണം, ബ്രഹ്മാണ്ഡംതോറും ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ ഉണ്ട്. ബ്രഹ്മാലോകം മുതൽ പാതാളം വരെ വ്യാപിച്ചു കിടക്കുന്നതാണ് ബ്രഹ്മാണ്ഡം എന്നു പറയുന്നത്.

9. **തത ഊർദ്ധ്വം ച വൈകുണ്ഠോ ബ്രഹ്മാണ്ഡാദ് ബഹിരേവ സഃ**
**തത ഊർദ്ധ്വം ച ഗോലോകഃ പഞ്ചാശത്കോടിയോജനഃ**

അതിനുമുകളിലാണു വൈകുണ്ഠം. ബ്രഹ്മാണ്ഡബാഹ്യമാണ് അത്. അതിനു മുകളിലാണ് അൻപതുകോടി യോജന വിസ്തൃതമായ ഗോലോകം.

10. നിത്യഃ സത്യസ്വരൂപശ്ച യഥാകൃഷ്ണസ്തഥാപ്യയം
സപ്തദ്വീപമിതാ പൃഥ്വീ സപ്തസാഗരസംയുതാ

ഗോലോകം കൃഷ്ണനെപ്പോലെ നിത്യവും സത്യസ്വരൂപവുമാണ്. പൃഥ്വി ഏഴു ദ്വീപുകളോടുകൂടി വിളങ്ങുന്നു. സപ്തസാഗരങ്ങൾ അതിന് ഭംഗി നൽകുന്നു.

11. ഊനപഞ്ചാശദുപദ്വീപാസംഖ്യശൈലവനാന്വിതാ
ഊർധ്വം സപ്ത സ്വർഗലോകോ ബ്രഹ്മലോകസമന്വിതാഃ

നാൽപത്തിഒൻപത് ഉപദ്വീപുകളും അസംഖ്യം പർവ്വതങ്ങളും വനങ്ങളും ചേർന്നതാണ് അത്. അതിനൊക്കെ മുകളിലാണ് ബ്രഹ്മലോകം ഉൾപ്പടെയുള്ള ഏഴു സ്വർലോകങ്ങൾ.

12. പാതാളാനി ച സപ്താധശ്ചൈവം ബ്രഹ്മാണ്ഡമേവ ച
ഊർധ്വം ധരായാ ഭൂർലോകോ ഭുവർലോകാസ്തതഃ പരം

താഴെയായി പാതാളംവരെയുള്ള ഏഴ് അധോലോകങ്ങളും ചേർന്നതാണ് ബ്രഹ്മാണ്ഡം. ഭൂമിയ്ക്കു മീതെ ഭൂർലോകം,അതിനു മുകളിലായി ഭുവർലോകം.

13. തതഃപരശ്ച സ്വർലോകോ ജനലോകസ്തഥാപരഃ
തതഃപരസ്തപോലോകഃ സത്യലോകസ്തതഃപരഃ

അതിനുമുകളിൽ സ്വർലോകം; അതിനുമുകളിൽ ജനലോകം; പിന്നെ തപോലോകം; അതിനുപരി സത്യലോകം.

14. തതഃപരം ബ്രഹ്മലോകസ്തപ്തകാഞ്ചന സന്നിഭഃ
ഏവം സർവം കൃത്രിമം ച ബാഹ്യാഭ്യന്തരമേവ ച

അതിനുമുകളിലാണ് ചുട്ടുപഴുത്ത കാഞ്ചനത്തിനു തുല്യം പ്രകാശിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മലോകം. അകവും പുറവും എല്ലാം കൃത്രിമം.

15. തദ്വിനാശേ വിനാശശ്ച സർവേഷാമേവ നാരദ
ജലബുദ്ബുദവത്സർവം വിശ്വസംഘമനിത്യകം

ഹേ നാരദ, ബ്രഹ്മാണ്ഡം നശിക്കുമ്പോൾ സർവ്വവും നശിക്കുന്നു. വെള്ളത്തിലെ കുമിളപോലെ ബ്രഹ്മാണ്ഡകോടികൾ മുഴുവൻ അനിത്യങ്ങളാണ്.

16. നിത്യാ ഗോലോകവൈകുണ്ഠൗ പ്രോക്തൗ ശശ്വദകൃത്രിമൗ
പ്രത്യേകം ലോമകൂപേഷു ബ്രഹ്മാണ്ഡം പരിനിശ്ചിതം

നിത്യവും അകൃത്രിമവുമായിട്ടുള്ളത് ഗോലോകവും വൈകുണ്ഠവും മാത്രമേയുള്ളൂ. വിരാട് പുരുഷന്റെ ലോമകൂപംതോറും വിരാജിക്കുന്നുണ്ട് ബ്രഹ്മാണ്ഡങ്ങൾ.

17 ഏഷാം സംഖ്യാ ന ജാനാതി കൃഷ്ണോ/ന്യസ്യാപി കാ കഥാ
പ്രത്യേകം പ്രതിബ്രഹ്മാണ്ഡം ബ്രഹ്മവിഷ്ണുശിവാദയഃ

അവയുടെ എണ്ണം എത്രയുണ്ടെന്ന് കൃഷ്ണനുപോലും അറിഞ്ഞുകൂടാ. പിന്നെയാവട്ടെ, അന്യരുടെ കഥ. ഓരോ ബ്രഹ്മാണ്ഡത്തിനും പ്രത്യേകം ബ്രഹ്മവിഷ്ണുശിവാദികളും ഉണ്ട്.

18. തിസ്രഃ കോട്യഃ സുരാണാം ച സംഖ്യാ സർവത്ര പുത്രക
ദിഗീശാശ്ചൈവ ദിക്പാലാ നക്ഷത്രാണി ഗ്രഹാദയഃ

ഓരോ ബ്രഹ്മാണ്ഡത്തിലെയും ദേവന്മാരുടെ സംഖ്യയും മുപ്പതുകോടിയാണ്. ഓരോന്നിലും ദിക്പാലകന്മാരും നക്ഷത്രങ്ങളും ഗ്രഹാദികളും ഉണ്ട്.

19. ഭുവി വർണ്ണാശ്ച ചത്വാരോഽപ്യധോ നാഗാശ്ചരാചരാഃ
അഥ കാലേന സ വിരാഡൂർദ്ധ്വം ദൃഷ്ട്വാ പുനഃപുനഃ

ഭൂമിയിൽ നാലുവർണ്ണത്തിൽ പെട്ടവരുണ്ട്. താഴെ നാഗങ്ങളാണ്. ചരാചരങ്ങളായ എല്ലാത്തരം പ്രാണികളും അവിടെയുണ്ട്. ഇവയെല്ലാം ഉൾക്കൊള്ളുന്നതാണ് ബ്രഹ്മാണ്ഡം. വിരാട് രൂപിയായ ആ ബാലൻ മുകളിലേക്ക് വീണ്ടും വീണ്ടും നോക്കി.

20. ഡിംഭാന്തരേ ച ശൂന്യം ഹി ദ്വിതീയം ച ന കിഞ്ചന
ചിന്താമവാപ ക്ഷുദ്യുക്തോ രുരോദ ച പുനഃ പുനഃ

ഗോളാകാരമായ ആ പിണ്ഡത്തിനകം ശൂന്യമായിരുന്നു. തന്നെക്കൂടാതെ രണ്ടാമതൊന്നും ഉണ്ടായിരുന്നില്ല. അവൻ ചിന്താമഗ്നനായി. വിശപ്പുകൊണ്ട് ആ ബാലൻ വീണ്ടും വീണ്ടും വിലപിച്ചു.

21. ജ്ഞാനം പ്രാപ്യ തദാ ദധ്യൗ കൃഷ്ണം പരമപൂരുഷം
തതോ ദദർശ തത്രൈവ ബ്രഹ്മജ്യോതിഃ സനാതനം

അതിവേഗം അവനു ജ്ഞാനമുണ്ടായി. പരമപുരുഷനായ കൃഷ്ണനെ ധ്യാനിച്ചു. അപ്പോൾ സനാതനമായ ബ്രഹ്മജ്യോതിസ്സ് അവനു ദൃഷ്ടിഗോചരമായി.

22. നവീനജലദശ്യാമം ദ്വിഭുജം പീതവാസസം
സസ്മിതം മുരളീഹസ്തം ഭക്താനുഗ്രഹകാതരം

ജ്യോതിസ്വരൂപനായ ആ കൃഷ്ണൻ പുതുമേഘംപോലെ ശ്യാമളനും ദ്വിബാഹുവും മഞ്ഞപ്പട്ടുടുത്തവനും പുഞ്ചിരിക്കുന്നവനും മുരളീഹസ്തനും ഭക്താനുഗ്രഹകാതരനുമായിരുന്നു.

23. ജഹാസ ബാലകസ്തുഷ്ടോ ദൃഷ്ട്വാ ജനകമീശ്വരം
വരം തദാ ദദൗ തസ്മൈ വരേശഃ സമയോചിതം

ജഗത്പിതാവിനെ കണ്ട് ബാലൻ പുഞ്ചിരി തൂകി സ്തുതിച്ചു. അപ്പോൾവരേശനായ അദ്ദേഹം അവന് സമയോചിതമായ വരം നൽകി.

24. മത്സമോ ജ്ഞാനയുക്തശ്ച ക്ഷുത്പിപാസാദിവർജിതഃ
ബ്രഹ്മാണ്ഡാസംഖ്യനിലയോ ഭവ വത്സ ലയാവധി

ഹേ വത്സാ, നീ എനിക്ക് തുല്യനും ജ്ഞാനിയുമായിത്തീരും. ക്ഷുത്പിപാസാദികളൊന്നും നിനക്ക് ഉണ്ടാവുകയില്ല. ബ്രഹ്മാണ്ഡങ്ങളെല്ലാം പ്രളയപര്യന്തം നിന്നെ ആശ്രയിച്ച് നിലനിൽക്കും.

25. നിഷ്കാമോ നിർഭയശ്ചൈവ സർവേഷാം വരദോ ഭവ
ജരാമൃത്യുരോഗശോകപീഡാദിവർജിതോ ഭവ

നിഷ്കാമനും നിർഭയനും സകലർക്കും വരം നൽകുന്നവനുമായി ഭവിക്കും. ജര, മരണം, രോഗം, ശോകം തുടങ്ങിയ ഉപദ്രവങ്ങളൊന്നും നിനക്ക് ഉണ്ടാവുകയില്ല.

26. ഇത്യുക്ത്വാ തസ്യ കർണ്ണേ സ മഹാമന്ത്രം ഷഡക്ഷരം
ത്രിഃ കൃത്വശ്ച പ്രജജാപ വേദാംഗപ്രവരം പരം

എന്നു പറഞ്ഞിട്ട് ആ ബാലന്റെ ചെവിയിൽ അദ്ദേഹം ഷഡക്ഷരരൂപവും ശ്രേഷ്ഠവും വേദാംഗങ്ങളിൽ ഉത്തമവുമായ മഹാമന്ത്രം മൂന്നു തവണ ഉപദേശിച്ചുകൊടുത്തു.

**27. പ്രണവാദിചതുർത്ഥ്യന്തം കൃഷ്ണ ഇത്യക്ഷരദ്വയം**
**വഹ്നിജായാന്തമിഷ്ടം ച സർവവിഘ്നഹരം പരം**

ആദ്യം ഓങ്കാരം. പിന്നെ ചതുർത്ഥീവിഭക്ത്യന്തമായ കൃഷ്ണ എന്ന രണ്ടക്ഷരം. അന്ത്യത്തിൽ വഹ്നിപത്നിയെ കുറിക്കുന്ന പദവും. അപ്പോൾ "ഓം കൃഷ്ണായ സ്വാഹാ" എന്ന മന്ത്രമാണ് ഉപദേശിച്ചത് എന്നർത്ഥം. ഇത് സർവവിഘ്നങ്ങളെയും ഇല്ലാതാക്കുന്ന ശ്രേഷ്ഠമായ മന്ത്രമാകുന്നു.

**28. മന്ത്രം ദത്വാ തദാഹാരം കല്പയാമാസ വൈ വിഭുഃ**
**ശ്രൂയതാം തദ്ബ്രഹ്മപുത്ര നിബോധ കഥയാമി തേ**

മന്ത്രം ഉപദേശിച്ചശേഷം മഹാപ്രഭു അവനുള്ള ആഹാരവും നിർദ്ദേശിച്ചു. ഹേ ബ്രഹ്മപുത്ര, അതും ഞാൻ അങ്ങയോടു പറയാം. കേട്ടുകൊള്ളുക.

**29. പ്രതിവിശ്വം യന്നൈവേദ്യം ദദാതി വൈഷ്ണവോ ജനഃ**
**തത് ഷോഡശാംശോ വിഷയോ വിഷ്ണോഃ പഞ്ചദശാസ്യ വൈ**

വിശ്വംതോറും വൈഷ്ണവർ നൈവേദ്യമായി അർപ്പിക്കുന്നതെന്തോ അതിന്റെ പതിനാറിലൊരംശം വിഷ്ണുവിനും ബാക്കി പതിനഞ്ചു ഭാഗം ഇവനുമായിരിക്കും.

**30. നിർഗുണസ്യാത്മനശ്ചൈവ പരിപൂർണ്ണതമസ്യ ച**
**നൈവേദ്യേ ചൈവ കൃഷ്ണസ്യ ന ഹി കിഞ്ചിത് പ്രയോജനം**

നിർഗുണനും പരമാത്മാവും പരിപൂർണ്ണനുമായ കൃഷ്ണന് നൈവേദ്യം കൊണ്ട് എന്തു പ്രയോജനം?

**31. യദ്യദ്ദദാതി നൈവേദ്യം തസ്മൈ ദേവായ യോ ജനഃ**
**സ ച ഖാദതി തത്സർവം ലക്ഷ്മീനാഥോ വിരാട് തഥാ**

ആ ദേവന് ജനം നൽകുന്ന നിവേദ്യം എന്തോ അതെല്ലാം ലക്ഷ്മീനാഥനായ വിരാട് ഭുജിക്കും.

**32. തം ച മന്ത്രവരം ദത്വാ തമുവാച പുനർവിഭുഃ**
**വരമന്യം കിമിഷ്ടം തേ തന്മേ ബ്രൂഹി ദദാമി ച**

ഉത്തമ മന്ത്രം നൽകിയശേഷം പ്രഭു അവനോട് വീണ്ടും ചോദിച്ചു: ഇനി എന്തു വരമാണ് വേണ്ടത്? നിന്റെ ആഗ്രഹമനുസരിച്ച് ഞാൻ അതും നൽകാം.

**33. കൃഷ്ണസ്യ വചനം ശ്രുത്വാ തമുവാച വിരാട് വിഭുഃ**
**കൃഷ്ണം തം ബാലകസ്താവദ്വചനം സമയോചിതം**

കൃഷ്ണൻ പറയുന്നതുകേട്ടപ്പോൾ വിഭുവായ വിരാട്കുമാരൻ കൃഷ്ണനോട് സന്ദർഭോചിതമായി ഇങ്ങനെ പറഞ്ഞു.

### ബാലക ഉവാച

**34. വരോ മേ ത്വത്പദാംഭോജേ ഭക്തിർഭവതു നിശ്ചലാ**
**സതതം യാവദായുർമേ ക്ഷണം വാ സുചിരം ച വാ**

എന്റെ ആയുസ്സ് അല്പകാലമോ ദീർഘകാലമോ ആവട്ടെ. എന്നാൽ അത്രയും കാലം അങ്ങയുടെ പാദകമലങ്ങളിൽ ഭക്തിയുണ്ടാവണം എന്നതാണ് എനിക്കു വേണ്ട വരം.

**35. ത്വദ്ഭക്തിയുക്തലോകേ*f*സ്മിൻ ജീവന്മുക്തശ്ച സന്തതം**
**ത്വദ്ഭക്തിഹീനോ മൂർഖശ്ച ജീവന്നപി മൃതോ ഹി സഃ**

ഈ ലോകത്ത് അങ്ങയിൽ ഭക്തിയുള്ളവർ സദാ ജീവന്മുക്തരാണ്. അങ്ങയിൽ ഭക്തിയില്ലാത്തവൻ ജീവിച്ചിരുന്നാലും മൃതസമനാണ്.

36. കിം തജ്ജപേന തപസാ യജ്ഞേന പൂജനേന ച
വ്രതേന ചോപവാസേന പുണ്യേന തീർത്ഥസേവയാ

ജപം, തപസ്സ്, യജ്ഞം പൂജനം, വ്രതം, ഉപവാസം, പുണ്യതീർത്ഥസേവനം എന്നിവകൊണ്ട് എന്തു പ്രയോജനം?

37. കൃഷ്ണഭക്തിവിഹീനസ്യ മൂർഖസ്യ ജീവനം വൃഥാ
യേനാത്മനാ ജീവിതശ്ച തമേവ ന ഹി മന്യതേ

കൃഷ്ണഭക്തിയില്ലാത്ത മൂർഖന്റെ ജീവിതം നിഷ്ഫലമാണ്. അവൻ സ്വജീവിതത്തിന് ആശ്രയമായിരിക്കുന്ന ആത്മാവിനെക്കുറിച്ച് അറിയുന്നില്ല.

38. യാവദാത്മാ ശരീരേഽസ്തി താവത്സ ശക്തിസംയുതഃ
പശ്ചാദ്യാന്തി ഗതേ തസ്മിൻ സ്വതന്ത്രാഃ സർവശക്തയഃ

എത്രകാലം ആത്മാവ് ശരീരത്തിലുണ്ടോ അത്രയും കാലം അവൻ ശക്തി സമേതനാണ്. അവൻ പോയിക്കഴിയുന്നതോടെ ആ ശക്തികളും സ്വതന്ത്രരായിത്തീരുന്നു.

39. സ ച ത്വം ച മഹാഭാഗ സർവാത്മാ പ്രകൃതേഃ പരഃ
സ്വേച്ഛാമയശ്ച സർവാദ്യോ ബ്രഹ്മജ്യോതിഃ സനാതനഃ

മഹാഭാഗ, അങ്ങ് സകലപ്രാണികളിലും ആത്മസ്വരൂപിയായിരിക്കുന്നവനും പ്രകൃത്യതീതനുമാകുന്നു. സ്വേച്ഛാമയനും സർവത്തിനും ആദ്യനും സനാതനനായ ബ്രഹ്മജ്യോതിസ്സുമാകുന്നു.

40. ഇത്യുക്ത്വാ ബാലകസ്തത്ര വിരരാമ ച നാരദ
ഉവാച കൃഷ്ണഃ പ്രത്യുക്തിം മധുരാം ശ്രുതിസുന്ദരീം

ഹേ നാരദ, ആ ബാലകൻ ഇത്രയും പറഞ്ഞു നിർത്തി. കൃഷ്ണൻ അപ്പോൾ കേൾക്കാൻ ഇമ്പമുള്ള മട്ടിൽ ഇങ്ങനെ മധുരമായി പറഞ്ഞു.

### ശ്രീകൃഷ്ണ ഉവാച

41. സുചിരം സുസ്ഥിരം തിഷ്ഠ യഥാഹം ത്വം തഥാ ഭവ
ബ്രഹ്മണോഽസംഖ്യപാതേ ച പാതസ്തേ ന ഭവിഷ്യതി

ഞാൻ എങ്ങനെയോ അതുപോലെ നീയും ദീർഘകാലം സുസ്ഥിരനായി ഭവിക്കുക. അനേകം ബ്രഹ്മാക്കൾ നശിച്ചാലും നിനക്ക് നാശം ഉണ്ടാകുകയില്ല.

42. അംശേന പ്രതിബ്രഹ്മാണ്ഡേ ത്വം ച ക്ഷുദ്രവിരാട് ഭവ
ത്വന്നാഭിപത്മാദ്ബ്രഹ്മാ ച വിശ്വസ്രഷ്ടാ ഭവിഷ്യതി

ഓരോ വിശ്വത്തിലും അംശംകൊണ്ട് നീ താൽക്കാലിക വിരാട്ടായി ഭവിക്കുക. നിന്റെ നാഭിപത്മത്തിൽനിന്ന് വിശ്വസ്രഷ്ടാവായ ബ്രഹ്മാവ് ഉണ്ടാകും.

43. ലലാടേ ബ്രഹ്മണശ്ചൈവ രുദ്രാശ്ചൈകാദശൈവ തേ
ശിവാംശേന ഭവിഷ്യന്തി സൃഷ്ടിസംഹരണായ വൈ

ബ്രഹ്മാവിന്റെ ലലാടത്തിൽനിന്ന് പതിനൊന്ന് രുദ്രന്മാരും ഉണ്ടാകും. ശിവാംശഭൂതരായ ആ രുദ്രന്മാർ സൃഷ്ടിയുടെ സംഹാരം നിർവഹിച്ചുകൊള്ളും.

44. **കാലാഗ്നിരുദ്രസ്തേഷ്വേകോ വിശ്വസംഹാരകാരകഃ**
**പാതാ വിഷ്ണുശ്ച വിഷയീ രുദ്രാംശേന ഭവിഷ്യതി**

കാലാഗ്നിരുദ്രന്മാരായ അവരിൽ ഒരുവനായിരിക്കും വിശ്വസംഹാരകർത്താവാകുക. വിശ്വരക്ഷ നിർവഹിക്കുന്നതിനുവേണ്ടി രുദ്രന്റെ അംശമായി വിഷ്ണു സംഭവിച്ചുകൊള്ളും.

45. **മദ്ഭക്തിയുക്തഃ സതതം ഭവിഷ്യതി വരേണ മേ**
**ധ്യാനേന കമനീയം മാം നിത്യം ദ്രക്ഷ്യസി നിശ്ചിതം**

എന്റെ അനുഗ്രഹംമൂലം നീ എന്നിൽ ഭക്തിയുള്ളവനായി ഭവിക്കും. കമനീയരൂപനായ എന്നെ നീ നിത്യവും ധ്യാനത്തിൽ നിശ്ചയമായും ദർശിക്കും.

46. **മാതരം കമനീയാം ച മമ വക്ഷഃ സ്ഥലസ്ഥിതാം**
**യാമി ലോകം തിഷ്ഠ വത്സേത്യുക്ത്വാ സോഽന്തരധീയത**

എന്റെ വക്ഷഃസ്ഥലസ്ഥിതയായ മാതാവിനെയും കാണും. ഞാൻ എന്റെ ലോകത്തേക്കു പോകുകയാണ്. വത്സ, നീ ഇവിടെ നിന്നുകൊള്ളൂ. എന്നു പറഞ്ഞിട്ട് അദ്ദേഹം അന്തർധാനം ചെയ്തു.

47. **ഗത്വാ സ്വലോകം ബ്രഹ്മാണം ശങ്കരം സമുവാച ഹ**
**സ്രഷ്ടാരം സ്രഷ്ടുമീശം ച സംഹർത്തും ചൈവ തത്ക്ഷണം**

കൃഷ്ണൻ തന്റെ ലോകത്തിൽ ചെന്ന് സൃഷ്ടിക്കുന്നതിന് ശക്തനായ ബ്രഹ്മാവിനെയും സംഹരിക്കുന്നതിന് ശക്തനായ ശങ്കരനെയും വിളിച്ച് അപ്പോൾതന്നെ ഇങ്ങനെ പറഞ്ഞു.

## ശ്രീഭഗവാനുവാച

48. **സൃഷ്ടിം സ്രഷ്ടും ഗച്ഛ വത്സ നാഭിപത്മോദ്ഭവോ ഭവ**
**മഹാവിരാട് ലോമകൂപേ ക്ഷുദ്രസ്യ ച വിധേ ശൃണു**

വത്സ, വിധേ, കേൾക്കൂ, സൃഷ്ടിനടത്തുന്നതിനുവേണ്ടി മഹാവിരാട്ടിന്റെ രോമകൂപത്തിലെ ക്ഷുദ്രവിരാട്ടിന്റെ നാഭികമലത്തിൽ ചെന്നു ജനിക്കണം.

49. **ഗച്ഛ വത്സ മഹാദേവ ബ്രഹ്മഭാലോദ്ഭവോ ഭവ**
**അംശേന ച മഹാഭാഗ സ്വയം ച സുചിരം തപ**

വത്സ, മഹാദേവ, ബ്രഹ്മാവിന്റെ നെറ്റിത്തടത്തിൽനിന്ന് അംശംകൊണ്ട് ജനിച്ച് ദീർഘകാലം തപസ്സുചെയ്യുക.

50. **ഇത്യുക്ത്വാ ജഗതാം നാഥോ വിരരാമ വിധേഃ സുത**
**ജഗാമ ബ്രഹ്മാ തം നത്വാ ശിവശ്ച ശിവദായകഃ**

ഹേ നാരദ, ഇങ്ങനെ ആ ജഗന്നാഥൻ പറഞ്ഞു നിർത്തി. അപ്പോൾ അദ്ദേഹത്തെ നമസ്കരിച്ചിട്ട് ബ്രഹ്മാവും മംഗളപ്രദാതാവായ ശിവനും അവിടെ നിന്ന് പോയി.

51. **മഹാവിരാട്ലോമകൂപേ ബ്രഹ്മാണ്ഡഗോളകേ ജലേ**
**ബഭൂവ ച വിരാട് ക്ഷുദ്രോ വിരാഡംശേന സാമ്പ്രതം**

ബ്രഹ്മാണ്ഡഗോളത്തിലെ ജലത്തിൽ, മഹാവിരാട്ടിന്റെ ലോമകൂപത്തിൽ വിരാട്ടിന്റെ അംശത്തോടെ ക്ഷുദ്രവിരാട് അപ്പോഴേക്കും ആവിർഭവിച്ചു.

52. **ശ്യാമോ യുവാ പീതവാസാഃ ശയാനോ ജലതല്പകേ**
**ഈഷദ്ധാസ്യഃ പ്രസന്നാസ്യോ വിശ്വവ്യാപീ ജനാർദ്ദനഃ**

വിശ്വവ്യാപിയായ ആ ജനാർദ്ദനൻ നേരിയ പുഞ്ചിരിയാൽ പ്രസന്നമായ മുഖത്തോടെ ശ്യാമളവർണ്ണനും പീതാംബരനുമായ യുവാവായി ജലതല്പത്തിൽ ശയിച്ചു.

**53. തന്നാഭികമലേ ബ്രഹ്മാ ബഭൂവ കമലോദ്ഭവഃ**
**സംഭൂയ പത്മദണ്ഡേ ച ബഭ്രാമ യുഗലക്ഷകം**

അദ്ദേഹത്തിന്റെ നാഭികമലത്തിലെ കമലത്തിൽനിന്ന് ബ്രഹ്മാവ് ആവിർഭവിച്ചു. ലക്ഷംയുഗം അദ്ദേഹം ആ പത്മത്തിന്റെ നാളത്തിൽ ചുറ്റിക്കറങ്ങി.

**54. നാന്തം ജഗാമ ദണ്ഡസ്യ പത്മനാളസ്യ പത്മജഃ**
**നാഭിജസ്യ ച പത്മസ്യ ചിന്താമാപ പിതാ തവ**

നാഭിയിലുണ്ടായ ആ പത്മനാളത്തിന്റെ അന്തം പത്മജനു് അത്രയും കാലം അതിൽ ചുറ്റിക്കറങ്ങിയിട്ടും കാണാൻ കഴിഞ്ഞില്ല. അതുകൊണ്ട് ഹേ നാരദ, അങ്ങയുടെ ആ പിതാവ് ചിന്താധീനനായി.

**55. സ്വ സ്ഥാനം പുനരാഗത്യ ദദ്ധ്യൗ കൃഷ്ണപദാംബുജം**
**തതോ ദദർശ ക്ഷുദ്രം തം ധ്യാനേന ദിവ്യചക്ഷുഷാ**

വീണ്ടും അദ്ദേഹം സ്വസ്ഥാനത്ത് എത്തിയിട്ട് കൃഷ്ണന്റെ പാദാംബുജം ധ്യാനിച്ചു. ധ്യാനത്തിൽ ദിവ്യചക്ഷുസ്സുകൊണ്ട് ക്ഷുദ്രനായ വിരാട്പുരുഷനെ ദർശിച്ചു.

**56. ശയാനം ജലതല്പേ ച ബ്രഹ്മാണ്ഡഗോളകാപ്ലുതേ**
**യല്ലോമകൂപേ ബ്രഹ്മാണ്ഡം തത്കൃതം പരമീശ്വരം**

ബ്രഹ്മാണ്ഡഗോളത്തിലെ ജലതല്പത്തിലാണ് അദ്ദേഹത്തിന്റെ ശയനം. എന്നു മാത്രമല്ല, രോമകൂപത്തിൽ ബ്രഹ്മാണ്ഡത്തെയും അതിന്റെ പരമപുരുഷനും ഈശനുമായ,

**57. ശ്രീകൃഷ്ണം ചാപി ഗോലോകം ഗോപഗോപീസമന്വിതം**
**തം സംസ്തൂയ വരം പ്രാപ തതഃ സൃഷ്ടിം ചകാര സഃ**

കൃഷ്ണനെയും ഗോപഗോപീസഹിതമായ ഗോലോകത്തെയും കണ്ടു. പിന്നെ അദ്ദേഹത്തെ സ്തുതിച്ച് വരംനേടി. അദ്ദേഹം സൃഷ്ടി ആരംഭിച്ചു.

**58. ബഭൂവുർ ബ്രഹ്മണഃ പുത്രാഃ മാനസാ സനകാദയഃ**
**തതോ രുദ്രകലാശ്ചാപി ശിവസ്യൈകാദശ സ്മൃതാഃ**

ആദ്യം ബ്രഹ്മാവിന് മാനസപുത്രന്മാരായ സനകാദികൾ ജനിച്ചു. പിന്നെ ശിവാംശമായി ഏകാദശരുദ്രന്മാരും ഉണ്ടായി.

**59. ബഭൂവ പാതാ വിഷ്ണുശ്ച ക്ഷുദ്രസ്യ വാമപാർശ്വതഃ**
**ചതുർഭുജശ്ച ഭഗവാൻ ശ്വേതദ്വീപേ സ ചാവസത്**

പിന്നെ, ക്ഷുദ്രവിരാട്ടിന്റെ വാമഭാഗത്തുനിന്ന് ലോകസംരക്ഷകനായ വിഷ്ണു ജനിച്ചു. ചതുർഭുജനായ ആ ഭഗവാൻ ശ്വേതദ്വീപവാസിയായി.

**60. ക്ഷുദ്രസ്യ നാഭിപത്മേ ച ബ്രഹ്മാ വിശ്വം സസർജ ഹ**
**സ്വർഗ്ഗം മർത്ത്യം ച പാതാളം ത്രിലോകീം സചരാചരം**

ക്ഷുദ്രവിരാട്ടിന്റെ നാഭിപത്മത്തിൽനിന്ന് പിന്നീട് വിധി വിശ്വം ചമച്ചു. സ്വർഗ്ഗവും ഭൂമിയും പാതാളവും ചരാചരാത്മകമായ മുപ്പാരും സൃഷ്ടിച്ചു.

**61. ഏവം സർവലോമകൂപേ വിശ്വംപ്രത്യേകമേവ ച**
**പ്രതിവിശ്വേ ക്ഷുദ്രവിരാട് ബ്രഹ്മവിഷ്ണുശിവാദയഃ**

വിരാട്ടിന്റെ രോമകൂപങ്ങൾതോറും ഇങ്ങനെ പ്രത്യേകം ബ്രഹ്മാണ്ഡങ്ങൾ ഉണ്ട്. ഓരോ ബ്രഹ്മാണ്ഡത്തിനും ക്ഷുദ്രവിരാട്ടും ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും ഉണ്ട്.

**62. ഇത്യേവം കഥിതം ബ്രഹ്മൻ കൃഷ്ണസങ്കീർത്തനം ശുഭം**
**സുഖദം മോക്ഷദം ബ്രഹ്മൻ കിം ഭൂയഃ ശ്രോതുമിച്ഛസി**

ഹേ നാരദ, അങ്ങനെ ശുഭവും സുഖദവും മോക്ഷപ്രദവുമായ കൃഷ്ണകീർത്തി ഞാൻ വിവരിച്ചു കഴിഞ്ഞു. ഇനി എന്താണ് കേൾക്കാൻ ആഗ്രഹിക്കുന്നത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ

തൃതീയോ/ദ്ധ്യായഃ

# അഥ ചതുർത്ഥോ/ദ്ധ്യായഃ

## നാരദ ഉവാച

**1. ശ്രുതം സർവം മയാ പൂർവം ത്വത്പ്രസാദാത് സുധോപമം**
**അധുനാ പ്രകൃതീനാം ച വ്യസ്തം വർണയ പൂജനം**

ഭഗവൻ! അങ്ങയുടെ കൃപാതിരേകത്താൽ അമൃതതുല്യമായ കഥകൾ എല്ലാം കേൾക്കാൻ കഴിഞ്ഞു. ഇനി മൂലപ്രകൃതിയിൽനിന്ന് ജനിച്ച ഓരോ ദേവതയുടെയും പൂജയെപ്പറ്റി വർണ്ണിച്ചാലും.

**2. കസ്യാഃ പൂജാ കൃതാ കേന കഥം മർത്ത്യേ പ്രചാരിതാ**
**കേന വാ പൂജിതാ കാ വാ കേന കാ വാ സ്തുതാ പ്രഭോ**

ആര് ഏതു ദേവിയെ പൂജിച്ചു? എങ്ങനെ അത് മർത്ത്യലോകത്ത് പ്രചാരത്തിൽ വന്നു? ഏതു മന്ത്രം കൊണ്ട് ഏതുദേവിയെ ആരു പൂജിച്ചു? ആര് ഏതു സ്തോത്രം കൊണ്ട് ഏതു ദേവിയെ സ്തുതിച്ചു?

**3. താസാം സ്തോത്രം ച ധ്യാനം ച പ്രഭാവം ചരിതം ശുഭം**
**കാഭിഃ കേഭ്യോ വരോ ദത്തസ്തന്മേ വ്യാഖ്യാതുമർഹസി**

അവരുടെ സ്തോത്രം, ധ്യാനം,മാഹാത്മ്യം,ശുഭമായ ചരിത്രം, ആർക്ക് ആരെല്ലാം വരം നൽകിയിട്ടുണ്ട്, എന്നു തുടങ്ങിയവയെല്ലാം വർണ്ണിച്ചു കേൾപ്പിച്ചാലും.

## ശ്രീനാരായണ ഉവാച

**4. ഗണേശജനനീ ദുർഗാ രാധാ ലക്ഷ്മീഃ സരസ്വതീ,**
**സാവിത്രീ ച സൃഷ്ടിവിധൗ പ്രകൃതിഃ പഞ്ചധാ സ്മൃതാ**

ഗണേശന്റെ ജനനിയായ ദുർഗ, രാധ, ലക്ഷ്മി, സരസ്വതി, സാവിത്രി എന്നിങ്ങനെ അഞ്ചു ദേവീ രൂപങ്ങളായിട്ടാണ് മൂലപ്രകൃതിയുടെ സൃഷ്ടികാലത്തെ സ്ഥിതി എന്നു പറയുന്നു.

**5. ആസാം പൂജാ പ്രസിദ്ധാ ച പ്രഭാവഃ പരമാദ്ഭുതഃ**
**സുധോപമം ച ചരിതം സർവമംഗള കാരണം.**

ഈ ദേവിമാരുടെ പൂജപ്രസിദ്ധമാണ്; പ്രഭാവം അദ്ഭുതകരമാണ്. ചരിത്രം അമൃതതുല്യവും, സർവൈശ്വര്യങ്ങൾക്കും കാരണവുമാകുന്നു.

**6. പ്രകൃത്യംശാഃ കലാശ്ച താസാം ച ചരിതം ശുഭം**
**സർവം വക്ഷ്യാമി തേ ബ്രഹ്മൻ സാവധാനോ നിശാമയ**

പ്രകൃത്യംശങ്ങളും കലകളുമായ ആ ദേവിമാരുടെ ശുഭകഥകൾ ഞാൻ അങ്ങയോടു പറയാം. ഹേ നാരദ , ശ്രദ്ധിച്ചു കേട്ടുകൊള്ളുക.

**7. കാളീ, വസുന്ധരാ, ഗംഗാ, ഷഷ്ഠീ, മംഗളചണ്ഡികാ,**
**തുളസീ, മനസാ, നിദ്രാ, സ്വധാ, സ്വാഹാ ച ദക്ഷിണാ**

കാളി, വസുന്ധരാ, ഗംഗാ, ഷഷ്ഠീ , മംഗളചണ്ഡിക, തുളസി, മനസാ, നിദ്രാ, സ്വധാ, സ്വാഹാ, ദക്ഷിണാ

**8. സംക്ഷിപ്തമാസാം ചരിതം പുണ്യദം ശ്രുതിസുന്ദരം**
**ജീവകർമ്മവിപാകം ച തച്ച വക്ഷ്യാമി സുന്ദരം**

ഇവരുടെ മധുരവും, പുണ്യപ്രദവുമായ ചരിതവും, സാന്ദർഭികമായി വിഷയവൈരാഗ്യമുണ്ടാകുന്നതിനു വേണ്ടി ജീവന്റെ കർമ്മവിപാകവും ഞാൻ സംക്ഷിപ്തമായി പറയാം.

**9. ദുർഗായാശ്ചൈവ രാധായാ വിസ്തീർണ്ണം ചരിതം മഹത്**
**തദ്വത്പശ്ചാത് പ്രവക്ഷ്യാമി സംക്ഷേപക്രമതഃ ശൃണു**

അവയിൽ ദുർഗയുടെയും രാധയുടെയും ചരിതം വിസ്തൃതവും മഹത്തുമാണ്. അതു ഞാൻ വിസ്തരിച്ച് പിന്നീട് പറയുന്നുണ്ട്. ഇപ്പോൾ സംക്ഷേപിച്ചു പറയാം . കേട്ടുകൊള്ളുക.

**10. ആദൗ സരസ്വതീപൂജാ ശ്രീകൃഷ്ണേന വിനിർമ്മിതാ**
**യത് പ്രസാദാന്മുനിശ്രേഷ്ഠ മൂർഖോ ഭവതി പണ്ഡിതഃ**

സരസ്വതീപൂജ ആദ്യം ചെയ്തത് ശ്രീകൃഷ്ണനാണ്. ഹേ മുനിശ്രേഷ്ഠ, സരസ്വതീപ്രസാദത്താൽ ഏതു മൂർഖനും പണ്ഡിതനായിത്തീരും.

**11. ആവിർഭൂതാ യഥാ ദേവീ വക്ത്രതഃ കൃഷ്ണയോഷിതഃ**
**ഇയേഷ കൃഷ്ണം കാമേന കാമുകീ കാമരൂപിണീ**

കൃഷ്ണപത്നിയായ രാധയുടെ ജിഹ്വാഗ്രത്തുനിന്ന് ആവിർഭവിച്ച കാമരൂപിണിയും കാമുകിയുമായ സരസ്വതീദേവി കൃഷ്ണനെ പതിയായി ലഭിക്കാൻ ആഗ്രഹിച്ചു.

**12. സ ച വിജ്ഞായ തദ്ഭാവം സർവജ്ഞഃ സർവമാതരം**
**താമുവാച ഹിതം സത്യം പരിണാമേ സുഖാവഹം**

അവളുടെ ഭാവം മനസ്സിലാക്കിയ സർവജ്ഞനായ കൃഷ്ണൻ സർവലോകർക്കും മാതാവായ അവളോട് ഹിതവും, സത്യവും, അന്ത്യത്തിൽ സുഖപ്രദവുമായിട്ടുള്ളത് എന്ത് എന്നു പറഞ്ഞു കൊടുത്തു.

## ശ്രീകൃഷ്ണ ഉവാച

**13. ഭജ നാരായണം സാധ്വി മദംശം ച ചതുർഭുജം**
**യുവാനം സുന്ദരം സർവഗുണയുക്തം ച മത്സമം**

ഹേ സാധ്വി, എന്റെ അംശഭൂതനും ചതുർഭുജനുമായ നാരായണനെ സ്വീകരിച്ചുകൊള്ളൂ. അദ്ദേഹം യുവാവും സുന്ദരനും സർവഗുണസമ്പൂർണ്ണനും എനിക്ക് തുല്യനുമാണ്.

14. കാമജ്ഞം കാമിനീനാം ച താസാം ച കാമപൂരകം
കോടികന്ദർപ്പലാവണ്യം ലീലാലങ്കൃതമീശ്വരം

അദ്ദേഹം കാമിനികളുടെ കാമത്തെ അറിയുന്നവനും അവരുടെ കാമങ്ങൾ നിറവേറ്റുന്നവനുമാണ്. കോടി കാമദേവന്മാർക്കു തുല്യനും ലീലാമയമായ ദിവ്യാലങ്കാരങ്ങളാൽ അലങ്കൃതനും സകലതിനും സമർത്ഥനുമാണ്.

15. കാന്തേ കാന്തം ച മാം കൃത്വാ യദി സ്ഥാതുമിഹേച്ഛസി
ത്വത്തോ ബലവതീ രാധാ ന ഭദ്രം തേ ഭവിഷ്യതി

ഹേ സുന്ദരി, എന്നെ ഭർത്താവാക്കി ഇവിടെത്തന്നെ വാഴാനാണ് ആഗ്രഹിക്കുന്നതെങ്കിൽ അതു നിനക്ക് ശുഭമാവുകയില്ല. നിന്നെക്കാൾ സമർത്ഥയാണു രാധ.

16. യോ യസ്മാദ് ബലവാൻ വാണി തതോഽന്യം രക്ഷിതും ക്ഷമഃ
കഥം പരാൻ സാധയതി യദി സ്വയമനീശ്വരഃ

ഹേ സരസ്വതി, രക്ഷിക്കുന്നവൻ രക്ഷിക്കപ്പെടുന്നവനെക്കാൾ ബലവാനായിരിക്കണം. എങ്കിലല്ലേ അന്യനെ രക്ഷിക്കാൻ കഴിയൂ? സ്വയം കഴിവില്ലാത്ത ഒരുവൻ അന്യനെ രക്ഷിക്കുന്നതെങ്ങനെ?

17. സർവേശഃ സർവശാസ്താഹം രാധാം ബാധിതുമക്ഷമഃ
തേജസാ മത്സമാ സാ ച രൂപേണ ച ഗുണേന ച

ഞാൻ സർവേശ്വരനും സകലരെയും അനുശാസിക്കുന്നവനുമാണ്. എന്നാൽ രാധയെ ശാസിച്ചു നിർത്താൻ ഞാൻ ആളല്ല. കാരണം തേജസ്സു കൊണ്ടും രൂപഗുണാദികൾ കൊണ്ടും എനിക്കു തുല്യയാണ് അവൾ.

18. പ്രാണാധിഷ്ഠാതൃദേവീ സാ പ്രാണാംസ്ത്യക്തും ച കഃ ക്ഷമഃ
പ്രാണതോപി പ്രിയഃ പുത്ര കേഷാം വാസ്തി ച കശ്ചന

പ്രാണന് അധിഷ്ഠാനദേവതയാണ് അവൾ . പ്രാണനെ ഉപേക്ഷിക്കാൻ ആർക്കു കഴിയും ? പുത്രൻ പോലും ആർക്കെങ്കിലും പ്രാണനെക്കാൾ പ്രിയനാണോ?

19. ത്വം ഭദ്രേ ഗച്ഛ വൈകുണ്ഠം തവ ഭദ്രം ഭവിഷ്യതി
പതിം തമീശ്വരം കൃത്വാ മോദസ്വ സുചിരം സുഖം

ഭദ്രേ, അതുകൊണ്ട്, നീ വൈകുണ്ഠത്തിലേക്കു പോകൂ. അങ്ങനെ ചെയ്താൽ നിനക്കു നന്മ ഉണ്ടാകും. അദ്ദേഹത്തെ ഭർത്താവായി സ്വീകരിച്ച് ദീർഘകാലം സുഖം അനുഭവിക്കുക.

20. ലോഭമോഹകാമക്രോധമാനഹിംസാവിവർജിതാ
തേജസാ ത്വത്സമാ ലക്ഷ്മീ രൂപേണ ച ഗുണേന ച

ലോഭം മോഹം കാമം ക്രോധം അഭിമാനം ഹിംസാദികളൊന്നും ഇല്ലാത്തവളാണ് ലക്ഷ്മി. അവൾ തേജസുകൊണ്ടും രൂപഗുണാദികൾ കൊണ്ടും നിനക്കു തുല്യയുമാണ്.

21. തയാ സാർധം തവ പ്രീത്യാ ശശ്വത്കാലം പ്രയാസ്യതി
ഗൗരവം ച ഹരിസ്തുല്യം കരിഷ്യതി ദ്വയോരപി

അവളോടോത്തു നിനക്ക് ദീർഘകാലം സന്തോഷത്തോടെ കഴിയാം. ഹരി, നിങ്ങളെ ഇരുവരെയും തുല്യരൂപത്തിൽ പരിഗണിക്കുകയും ചെയ്യും.

22. പ്രതിവിശ്വേഷു താം പൂജാം മഹതീം ഗൗരവാന്വിതാം
മാഘസ്യ ശുക്ലപഞ്ചമ്യാം വിദ്യാരംഭേ ച സുന്ദരി

ഹേ സുന്ദരി, മാഘമാസത്തിലെ ശുക്ലപഞ്ചമി തിഥിയിലും വിദ്യാരംഭദിനത്തിലും, സകലലോകങ്ങളിലും ഗൗരവപൂർവ്വം മഹത്തായ സരസ്വതീപൂജ നിർഹിക്കപ്പെടും.

23. മാനവാ മനവോ ദേവാ മുനീന്ദ്രാശ്ച മുമുക്ഷവഃ
വസവോ യോഗിനഃ സിദ്ധാ നാഗാ ഗന്ധർവരാക്ഷസാഃ

മനുഷ്യരും, മനുക്കളും, ദേവന്മാരും, മുനീന്ദ്രന്മാരും, മുമുക്ഷുക്കളും, വസുക്കളും, യോഗികളും, സിദ്ധന്മാരും, നാഗന്മാരും, ഗന്ധർവന്മാരും, രക്ഷസ്സുകളും,

24. മദ്വരേണ കരിഷ്യന്തി കല്പേ കല്പേ ലയാവധി
ഭക്തിയുക്താശ്ച ദത്വാ വൈ ചോപചാരാണി ഷോഡശ

ഓരോ കല്പത്തിന്റേയും അന്ത്യംവരെ എന്റെ അനുഗ്രഹത്താൽ ഭക്തിപൂർവം ഷോഡശോപചാരങ്ങളോടുകൂടി നിന്നെ പൂജിക്കും.

25. കണ്വശാഖോക്തവിധിനാ ധ്യാനേന സ്തവനേന ച
ജിതേന്ദ്രിയാ സംയതാശ്ച ഘടേ ച പുസ്തകേ/പി ച

സംയമശീലരും ജിതേന്ദ്രിയരുമായവർ കണ്വശാഖയിൽ പറഞ്ഞിരിക്കുന്ന വിധിയനുസരിച്ച് ധ്യാനിക്കുകയും ഘടത്തിലോ പുസ്തകത്തിലോ ആവാഹിച്ച് പൂജിക്കുകയും ചെയ്യും.

26. കൃത്വാ സുവർണ്ണഗുടികാം ഗന്ധചന്ദനചർച്ചിതാം
കവചം തേ ഗ്രഹീഷ്യന്തി കണ്ഠേ വാ ദക്ഷിണേ ഭുജേ

സുവർണ്ണം കൊണ്ട് 'രക്ഷ'യുണ്ടാക്കി അതിൽ നിന്റെ കവചമെഴുതി ഗന്ധചന്ദനാദികൾ പുരട്ടി കഴുത്തിലോ വലത്തുകൈയിലോ ധരിക്കും.

27. പഠിഷ്യന്തി ച വിദ്വാംസഃ പൂജാകാലേ ച പൂജിതേ
ഇത്യുക്ത്വാ പൂജയാമാസ താം ദേവീം സർവ്വപൂജിതാം

അറിവുള്ളവർ പൂജാസമയത്ത് നിന്റെ കവചം ജപിക്കുകയും ചെയ്യും, എന്നുപറഞ്ഞിട്ട് സർവപൂജിതയായ ആ ദേവിയെ പൂജിച്ചു.

28. തതസ്തത് പൂജനം ചക്രൂർ ബ്രഹ്മവിഷ്ണുശിവാദയഃ
അനന്തശ്ചാപി ധർമ്മശ്ച മുനീന്ദ്രാഃ സനകാദയഃ

പിന്നീട് ബ്രഹ്മാവ്, വിഷ്ണു, ശിവൻ തുടങ്ങിയവർ അവളെ പൂജിച്ചു. അനന്തരം ധർമ്മനും സനകാദികളായ മുനീന്ദ്രന്മാരും

29. സർവേ ദേവാശ്ച മുനയോ നൃപാശ്ച മാനവാദയഃ
ബഭൂവ പൂജിതാ നിത്യം സർവലോകൈഃ സരസ്വതീ

സകല ദേവന്മാരും മുനിമാരും രാജാക്കന്മാരും മനുഷ്യർ തുടങ്ങിയവരും പൂജിച്ചു. അങ്ങനെ സരസ്വതിയെ സർവലോകരും നിത്യവും പൂജിക്കാൻ തുടങ്ങി.

നാരദ ഉവാച

30. പൂജാവിധാനം കവചം ധ്യാനം ചാപി നിരന്തരം
പൂജോപയുക്തം നൈവേദ്യം പുഷ്പം ച ചന്ദനാദികം

പൂജാവിധി, കവചം, ധ്യാനം, ഉപയോഗിക്കാവുന്ന നൈവേദ്യം, പുഷ്പം, ചന്ദനാദികൾ തുടങ്ങിയവയെപ്പറ്റി,

31. വദ വേദവിദാം ശ്രേഷ്ഠ ശ്രോതും കൗതൂഹലം മമ
വർത്തതേ ഹൃദയേ ശശ്വത് കിമിദം ശ്രുതിസുന്ദരം

വേദജ്ഞന്മാരിൽ ശ്രേഷ്ഠനായ അങ്ങ് വിവരിച്ച് പറയൂ. എനിക്ക് അതു കേൾക്കാൻ കൗതുകമുണ്ട്. അത് കേൾക്കാൻ ഇമ്പമുള്ളതല്ലേ?

## ശ്രീനാരായണ ഉവാച

32. ശൃണു നാരദ വക്ഷ്യാമി കണ്വശാഖോക്തപദ്ധതിം
ജഗന്മാതുഃ സരസ്വത്യാഃ പൂജാവിധിസമന്വിതം

ഹേ നാരദ, ജഗന്മാതാവായ സരസ്വതിയുടെ പൂജാവിധി ഉൾപ്പെടെയുള്ള കണ്വശാഖാസമ്പ്രദായ ത്തെപ്പറ്റി ഞാൻ പറയാം. കേട്ടു കൊള്ളുക. .

33. മാഘസ്യ ശുക്ലപഞ്ചമ്യാം വിദ്യാരംഭദിനേപി ച
പൂർവേƒഹ്നി സമയം കൃത്വാ തത്രാപി സംയതഃ ശുചിഃ

മാഘമാസത്തിലെ ശുക്ലപഞ്ചമിയിലും വിദ്യാരംഭദിനത്തിലും ഈ പൂജ ചെയ്യാം. തലേദിവസം അതിനുള്ള 'സങ്കല്പം' ചെയ്തിട്ട് അതുമുതൽ ഇന്ദ്രിയ നിഗ്രഹം ചെയ്ത് ശുചിയായിരിക്കണം.

34. സ്നാത്വാ നിത്യക്രിയാഃ കൃത്വാ ഘടം സംസ്ഥാപ്യ ഭക്തിതഃ
സ്വശാഖോക്തവിധാനേന താന്ത്രികേണാഥവാ പുനഃ

സ്നാനവും നിത്യകർമ്മവും ചെയ്തതിനു ശേഷം ഭക്തിപൂർവം ഒരു കലശം സ്ഥാപിക്കണം. സ്വശാഖയ്ക്ക് നിർദ്ദേശിച്ചിട്ടുള്ള വിധി അനുസരിച്ചോ അഥവാ താന്ത്രികവിധിപ്രകാരമോ വേണം അതു സ്ഥാപിക്കാൻ.

35. ഗണേശം പൂർവമഭ്യർച്ച്യ തതോƒഭീഷ്ടദാം പ്രപൂജയേത്
ധ്യാനേന വക്ഷ്യമാണേന ധ്യാത്വാƒവാഹ്യ ഘടേ ധ്രുവം

ആദ്യം ഗണേശനെ പൂജിക്കണം. പിന്നെ അഭീഷ്ടദായിനിയായ ദേവിയെ പൂജിക്കാം. ഇനി പറയാൻ പോകുന്ന ധ്യാനമന്ത്രം കൊണ്ട് ധ്യാനിച്ച് ഘടത്തിൽ ആവാഹിച്ചിട്ട്,

36. ധ്യാത്വാ പുനഃ ഷോഡശോപചാരേണ പൂജയേദ്വ്രതീ
പൂജോപയുക്തനൈവേദ്യം യച്ച വേദനിരൂപിതം

വീണ്ടും ധ്യാനിച്ച് വ്രതനിഷ്ഠനായി ഷോഡശോപചാരപൂജ ചെയ്യണം. പൂജയ്ക്ക് ഉപയുക്തമായി വേദത്തിൽ വിധിച്ചിട്ടുള്ള നൈവേദ്യങ്ങളെപ്പറ്റി,

37. വക്ഷ്യാമി സൗമ്യ തത്കിഞ്ചിദ്യഥാധീതം യഥാഗമം
നവനീതം, ദധി, ക്ഷീരം, ലാജാംശ്ച തിലലഡ്ഡുകം

ഹേ സൗമ്യ, ആഗമാനുസ്യതം ഞാൻ മനസ്സിലാക്കിയിട്ടുള്ളതുപോലെ പറയാം . പുതുവെണ്ണ, തൈര്, പാല്, മലര്, എള്ളുണ്ട,

38. ഇക്ഷുമിക്ഷുരസം ശുക്ലവർണ്ണം പക്വഗുഡം മധു
സ്വസ്തികം ശർക്കരാ ശുക്ലധാന്യസ്യാക്ഷതമക്ഷതം

കരിമ്പ്, കരിമ്പിൻ നീര്, നല്ല വെള്ളശർക്കര, തേൻ, സ്വസ്തികം.(ഒരു പലഹാരം)വെളുത്ത് കേടില്ലാത്ത ധാന്യാക്ഷതം,

39. അച്ഛിന്നശുക്ലധാന്യസ്യ പൃഥുകം ശുക്ലമോദകം
ഘൃതസൈന്ധവസംയുക്തം ഹവിഷ്യാന്നം യഥോദിതം

വെളുത്ത ധാന്യം പൊടിയാതെ ഇടിച്ചെടുത്ത അവൽ, വെളുത്ത കൊഴുക്കട്ട, നെയ്യും ഉപ്പും ചേർത്ത് വിധി പ്രകാരം ഉണ്ടാക്കുന്ന പൊങ്കൽ.,

40. യവഗോധൂമചൂർണ്ണാനാം പിഷ്ടകം ഘൃതസംയുതം
പിഷ്ടകം സ്വസ്തികസ്യാപി പക്വരംഭാഫലസ്യ ച

ഗോതമ്പുമാവ് നെയ്യിൽകുഴച്ചുണ്ടാകുന്ന അപ്പം, ഏതെങ്കിലും മംഗളപ്രദമായ ധാന്യമാവുകൊണ്ട് ഉണ്ടാക്കുന്ന അപ്പം, വിളഞ്ഞ വാഴക്കാ പൊടിച്ചുണ്ടാക്കുന്ന അപ്പം,

41. പരമാന്നം ച സഘൃതം മിഷ്ടാന്നം ച സുധോപമം
നാരികേളം തദുദകം കസേരും മൂലമാർദ്രകം

പാൽപ്പായസം, (പഞ്ചാരപ്പായസം) അമൃതതുല്യമായ നെയ്പ്പായസം (ശർക്കരപ്പായസം) നാളികേരം, അതിന്റെ വെള്ളം, കസേരു (മുത്തങ്ങാ), ഇഞ്ചി,

42. പക്വരംഭാഫലം ചാരു ശ്രീഫലം ബദരീഫലം
കാലദേശോദ്ഭവം ചാരുഫലം ശുക്ലം ച സംസ്കൃതം

വാഴപ്പഴം, നല്ല കൂവളക്കായ്, ബദരീഫലം (ഇലന്തക്കായ്) കാലദേശാനുസൃതം ഉണ്ടാകുന്ന വെളുത്തു പാകം വന്ന പഴങ്ങൾ എന്നിവ നൈവേദ്യത്തിന് ഉപയോഗിക്കാം.

43. സുഗന്ധം ശുക്ലപുഷ്പം ച സുഗന്ധം ശുക്ലചന്ദനം
നവീനം ശുക്ലവസ്ത്രം ച ശംഖം ച സുന്ദരം മുനേ

സുഗന്ധമുള്ള വെളുത്ത പൂക്കളും സുഗന്ധമുള്ള വെളുത്ത ചന്ദനവും വെളുത്ത കോടിവസ്ത്രവും വെളുത്ത സുന്ദരമായ ശംഖും

44. മാല്യം ച ശുക്ലപുഷ്പാണാം ശുക്ലഹാരം ച ഭൂഷണം
യാദൃശം ച ശ്രുതൗ ധ്യാനം പ്രശസ്യം ശ്രുതിസുന്ദരം

വെളുത്ത പൂക്കൾ കൊണ്ടു കെട്ടിയ മാലയും വെളുത്ത മുത്തുമാലയും ഉപയോഗിക്കാം. ശ്രുതിസുന്ദരവും പ്രശസ്തവുമായ ധ്യാനം വേദത്തിൽ ഉണ്ട്.

45. തന്നിബോധ മഹാഭാഗ ഭ്രമഭഞ്ജനകാരണം
സരസ്വതീം ശുക്ലവർണ്ണാം സുസ്മിതാം സുമനോഹരാം

ഹേ മഹാഭാഗ, അത് കേട്ടുകൊള്ളുക. അതുകേട്ടാൽ സകല അജ്ഞാനവും നശിക്കും. ശുക്ലവർണ്ണയും സുസ്മിതയും സുമനോഹരയുമാണ് സരസ്വതീദേവി.

46. കോടിചന്ദ്രപ്രഭാമുഷ്ട പുഷ്ടശ്രീയുക്തവിഗ്രഹാം
വഹ്നിശുദ്ധാംശുകാധാനാം വീണാപുസ്തകധാരിണീം

കോടി ചന്ദ്രന്മാരുടെ ശോഭയെ അതിശയിക്കുന്ന കാന്തിയുള്ളതാണ് അവളുടെ രൂപം. വഹ്നിപോലെ വിശുദ്ധമായ പട്ട് ഉടുത്തിരിക്കുന്നു. ഒരു കൈയിൽ വീണയും ഒരു കൈയിൽ പുസ്തകവും ഉണ്ട്.

47. രത്നസാരേന്ദ്രനിർമ്മാണ നവഭൂഷണഭൂഷിതാം
സുപൂജിതാം സുരഗണൈർ ബ്രഹ്മവിഷ്ണുശിവാദിഭിഃ

രത്നങ്ങൾ കൊണ്ടു നിർമ്മിച്ച പുതിയ ആഭരണങ്ങളാണ് അണിഞ്ഞിരിക്കുന്നത്. ബ്രഹ്മാവ്., വിഷ്ണു, ശിവൻ തുടങ്ങിയസുരന്മാരാൽ പൂജിക്കപ്പെടുന്നവളാണ്.

48. വന്ദേ ഭക്ത്യാ വന്ദിതാം ച മുനീന്ദ്രമനുമാനവൈഃ
ഏവം ധ്യാത്വാ ച മൂലേന സർവം ദത്വാ വിചക്ഷണഃ

ശ്രേഷ്ഠന്മാരായ മുനിമാരും മനുക്കളും മനുഷ്യരും വന്ദിക്കുന്ന ആ സരസ്വതീദേവിയെ ഞാൻ വണങ്ങുന്നു. ഇപ്രകാരം ധ്യാനിച്ചിട്ട് അറിവുള്ളവൻ മൂലമന്ത്രത്തോടു കൂടി സകലതും ദേവിക്ക് സമർപ്പിക്കണം.

49. സംസ്തൂയ കവചം ധൃത്വാ പ്രണമേദ്ദണ്ഡവദ്ഭുവി
യേഷാം ചേയമിഷ്ടദേവീ തേഷാം നിത്യക്രിയാ മുനേ

പിന്നെ കവചമന്ത്രം ജപിച്ചതിനുശേഷം ദണ്ഡനമസ്കാരം ചെയ്യണം. ആർക്കാണോ ഈ ദേവി ഇഷ്ടദേവതയായിട്ടുള്ളത് അവർ നിത്യവും ഇങ്ങനെ പൂജിക്കണം.

50. വിദ്യാരംഭേ ച വർഷാന്തേ സർവേഷാം പഞ്ചമീദിനേ
സർവോപയുക്തം മൂലം ച വൈദികാഷ്ടാക്ഷരഃ പരഃ

വിദ്യാരംഭ ദിനത്തിലും . വർഷാന്തത്തിലെ പഞ്ചമീതിഥിയിലും എല്ലാവരും ഈ പൂജ ചെയ്യേണ്ടതാണ്. വേദോക്തവും അഷ്ടാക്ഷരസഹിതവും ശ്രേഷ്ഠവുമായ മൂലമന്ത്രം എല്ലാവർക്കും ഉപയോഗിക്കാം

51. യേഷാം യേനോപദേശോ വാ തേഷാം സ മൂല ഏവ ച
സരസ്വതീ ചതുർത്ഥ്യന്തം വഹ്നിജായാന്തമേവ ച

ആർക്ക് ആരെങ്കിലും ഉപദേശരൂപേണ മറ്റു മന്ത്രം നൽകിയിട്ടുണ്ടെങ്കിൽ അതായിരിക്കും അവർക്കുള്ള മൂലമന്ത്രം. ചതുർത്ഥ്യന്തമായ സരസ്വതീ പദം. (സരസ്വത്യൈ) അവസാനം വഹ്നിജായാപദവും. (സ്വാഹാ)

52. ലക്ഷ്മീമായാദികം ചൈവ മന്ത്രോഽയം കല്പപാദപഃ
പുരാ നാരായണശ്ചേമം വാല്മീകയേ കൃപാനിധിഃ

ആദിയിൽ ലക്ഷ്മീ മായകളും (ശ്രീം ഹ്രീം). ഇതാണ് ആ മന്ത്രസ്വരൂപം. (ശ്രീം ഹ്രീം സരസ്വത്യൈ സ്വാഹാ) ഈ മന്ത്രം കൽപവൃക്ഷത്തിനു തുല്യമാണ്. പണ്ട് കൃപാനിധിയായ നാരായണൻ വാല്മീകിക്ക് ഈ മന്ത്രം,

53. പ്രദദൗ ജാഹ്നവീതീരേ പുണ്യക്ഷേത്രേ ച ഭാരതേ
ഭൃഗുർദദൗ ച ശുക്രായ പുഷ്കരേ സൂര്യപർവണി

പുണ്യക്ഷേത്രമായ ഭാരതത്തിലെ ജാഹ്നവീനദീതീരത്തുവച്ച് ഉപദേശിച്ചു. പുഷ്കരതീർത്ഥത്തിൽ വച്ച് സൂര്യഗ്രഹണപുണ്യസമയത്ത് ഭൃഗുമഹർഷി ശുക്രനും ഇത് ഉപദേശിച്ചു.

54. ചന്ദ്രപർവണി മാരീചോ ദദൗ വാക്പതയേ മുദാ
ഭൃഗോശ്ചൈവ ദദൗ തുഷ്ടോ ബ്രഹ്മാ ബദരികാശ്രമേ

ചന്ദ്രഗ്രഹണസമയത്ത് മരീചിമഹർഷി ദേവഗുരുവായ ബൃഹസ്പതിക്ക് ഈ മന്ത്രം ഉപദേശിച്ചു. ബദരികാശ്രമത്തിൽ വച്ച് ബ്രഹ്മദേവനാണ് സന്തുഷ്ടനായി ഭൃഗുവിന് ഈ മന്ത്രം ഉപദേശിച്ചത്.

55. ആസ്തികസ്യ ജരത്കാരുർദദൗ ക്ഷീരോദസന്നിധൗ
വിഭാണ്ഡകോ ദദൗ മേരൗ ഋശ്യശൃംഗായ ധീമതേ

ക്ഷീരോദത്തിനടുത്ത് വച്ച് ജരത്കാരു ആസ്തികന് ഉപദേശിച്ചു. വിഭാണ്ഡകൻ ഇത് സുമേരുവിൽ വച്ച് ബുദ്ധിമാനായ ഋശ്യശൃംഗനും ഉപദേശിച്ചു.

56. ശിവഃ കണാദമുനയേ ഗൗതമായ ദദൗ മുദാ
സൂര്യശ്ച യാജ്ഞവല്ക്യായ തഥാ കാത്യായനായ ച

ശിവൻ കണാദനും ഗൗതമനും ഈ മന്ത്രം സസന്തോഷം ഉപദേശിച്ചു.സൂര്യദേവൻ യാജ്ഞവല്ക്യനും കാത്യായനനും ഉപദേശിച്ചു.

57. ശേഷഃ പാണിനയേ ചൈവ ഭാരദ്വാജായ ധീമതേ
ദദൗ ശാകടായനായ സുതലേ ബലിസംസദി

ശേഷൻ പാണിനിക്കും ബുദ്ധിമാനായ ഭാരദ്വാജനും സുതലത്തിൽ മഹാബലിയുടെ സദസ്സിൽ വച്ച് ശാകടായനനും ഉപദേശിച്ചു.

58. ചതുർലക്ഷജപേനൈവ മന്ത്രഃ സിദ്ധോ ഭവേന്നൃണാം
യദി സ്യാന്മന്ത്രസിദ്ധോ ഹി ബൃഹസ്പതിസമോ ഭവേത്

നാലുലക്ഷം ജപിക്കുന്നതുകൊണ്ട് മനുഷ്യർക്ക് ഈ മന്ത്രത്തിന്റെ സിദ്ധി ഉണ്ടാകം. മന്ത്രസിദ്ധി ഉണ്ടായാൽ ബൃഹസ്പതിക്കു തുല്യനായിത്തീരും.

59. കവചം ശൃണു വിപ്രേന്ദ്ര യദ്ദത്തം ബ്രഹ്മണാ പുരാ
വിശ്വസ്രഷ്ടാ വിശ്വജയം ഭൃഗവേ ഗന്ധമാദനേ

മഹർഷേ, ഇനി കവചം എന്താണെന്നു പറയാം. കേൾക്കൂ. പണ്ട് വിശ്വസ്രഷ്ടാവായ ബ്രഹ്മാവ് ഗന്ധമാദന പർവതത്തിൽ വച്ച് ഭൃഗുവിന് ഉപദേശിച്ചതാണ് ഇത്. വിശ്വജയം എന്നാണ് ഈ കവചത്തിന്റെ പേര്.

## ഭൃഗുരുവാച

60. ബ്രഹ്മൻ ബ്രഹ്മവിദാം ശ്രേഷ്ഠ ബ്രഹ്മജ്ഞാനവിശാരദ
സർവജ്ഞ സർവജനക സർവേശ സർവപൂജിത

ബ്രഹ്മൻ. ബ്രഹ്മജ്ഞാനികളിൽ ശ്രേഷ്ഠ, ബ്രഹ്മജ്ഞാനനിധേ, സർവജ്ഞ, സർവേശ, സർവജനക, സർവപൂജിത,

61. സരസ്വത്യാശ്ച കവചം ബ്രൂഹി വിശ്വജയം പ്രഭോ
അയാതയാമം മന്ത്രാണാം സമൂഹസംയുതം പരം

പ്രഭോ, നിർദ്ദോഷങ്ങളായ അനേകം മന്ത്രങ്ങൾ ഉൾപ്പെടുന്ന ഉത്തമമായ വിശ്വജയമെന്ന സരസ്വതീകവചം എനിക്ക് ഉപദേശിച്ചു തന്നാലും.

## ബ്രഹ്മോവാച

62. ശൃണു വത്സ പ്രവക്ഷ്യാമി കവചം സർവകാമദം
ശ്രുതിസാരം ശ്രുതിമുഖം ശ്രുത്യുക്തം ശ്രുതിപൂജിതം

വത്സ, സരസ്വതീകവചം ഞാൻ ഉപദേശിക്കാം. കേട്ടുകൊള്ളൂ. അത് സർവകാമപ്രദവും ശ്രുതിസാരവും ശ്രുതിമുഖ്യവും ശ്രുത്യുക്തവും ശ്രുതിപൂജിതവുമാണ്.

63. ഉക്തം കൃഷ്ണേന ഗോലോകേ മഹ്യം വൃന്ദാവനേ വനേ
രാസേശ്വരേണ വിഭുനാ രാസേ വൈ രാസമണ്ഡലേ

മഹാപ്രഭുവും രാസേശ്വരനുമായ കൃഷ്ണൻ ഗോലോകത്തെ വൃന്ദാവനത്തിലുള്ള രാസമണ്ഡലത്തിൽ വച്ചാണ് എനിക്ക് ഈ കവചം ഉപദേശിച്ചു തന്നത്.

64. അതീവ ഗോപനീയം ച കല്പവൃക്ഷസമം പരം
അശ്രുതാദ്ഭുതമന്ത്രാണാം സമൂഹൈശ്ച സമന്വിതം

അതീവ രഹസ്യവും കല്പവൃക്ഷതുല്യവുമാണിത്. മുമ്പ് ഒരിക്കലും കേട്ടിട്ടില്ലാത്ത അദ്ഭുതമന്ത്രസമൂഹങ്ങളോടു കൂടിയതുമാണ് ഈ മന്ത്രം.

65. യദ്ധൃത്വാ ഭഗവാൻ ശുക്രഃ സർവദൈത്യേഷു പൂജിതഃ
യദ്ധൃത്വാ പഠനാദ്ബ്രഹ്മൻ ബുദ്ധിമാംശ്ച ബൃഹസ്പതിഃ

ഏത് ധരിച്ചതുകൊണ്ടാണോ ഭഗവാൻ ശുക്രൻ സർവദൈത്യന്മാരിലും വച്ച് പൂജിതനായത്, ഏതു പഠിച്ചതു കൊണ്ടാണോ ബൃഹസ്പതി ബുദ്ധിമാനായത്,

66. പഠനാദ്ധാരണാദ്വാഗ്മീ കവീന്ദ്രോ വാല്മികോ മുനിഃ
സ്വായംഭുവോ മനുശ്ചൈവ യദ്ധൃത്വാ സർവപൂജിതഃ

ഏതു പഠിക്കുകയും ധരിക്കുകയും ചെയ്തതുകൊണ്ടാണോ വാല്മീകി മഹർഷി വാഗ്മിയായ കവീന്ദ്രനായത്, ഏതു ധരിച്ചതുകൊണ്ടാണോ സ്വായംഭുവമനു സർവപൂജിതനായത്.

67. കണാദോ ഗൗതമഃ കണ്വഃ പാണിനിഃ ശാകടായനഃ
ഗ്രന്ഥം ചകാര യദ്ധൃത്വാ ദക്ഷഃ കാത്യായനഃ സ്വയം

ഏതു ധരിച്ചതുകൊണ്ടാണോ കണാദനും ഗൗതമനും കണ്വനും പാണിനിയും ശാകടായനനും ഗ്രന്ഥം രചിച്ചത്, കാത്യായനൻ അതിന് സ്വയം സമർത്ഥനായത്,

68. ധൃത്വാ വേദവിഭാഗം ച പുരാണാന്യഖിലാനി ച
ചകാര ലീലാമാത്രേണ കൃഷ്ണദ്വൈപായനഃ സ്വയം

കൃഷ്ണദ്വൈപായനൻ അനായാസം വേദങ്ങളെ വിഭജിക്കുകയും അഖില പുരാണങ്ങളും നിർമ്മിക്കുകയും ചെയ്തത്,

69. ശാതാതപശ്ച സംവർത്തോ വസിഷ്ഠശ്ച പരാശരഃ
യദ്ധൃത്വാ പഠനാദ്ഗ്രന്ഥം യാജ്ഞവല്ക്യശ്ചകാര സഃ

ഏതു പഠിക്കുകയും ധരിക്കുകയും ചെയ്തതു കൊണ്ടാണോ ശാതാതപനും സംവർത്തനും വസിഷ്ഠനും പരാശരനും ആ യാജ്ഞവല്ക്യനും ഗ്രന്ഥം രചിക്കാൻ കഴിഞ്ഞത്,

70. ഋശ്യശൃംഗോ ഭരദ്വാജശ്ചാസ്തികോ ദേവലസ്തഥാ
ജൈഗീഷവ്യോ യയാതിശ്ച ധൃത്വാ സർവത്ര പൂജിതാഃ

ഏതു ധരിച്ചതുകൊണ്ടാണോ ഋശ്യശൃംഗനും ഭരദ്വാജനും ആസ്തികനും അതുപോലെ ദേവലനും ജൈഗീഷവ്യനും യയാതിയും സർവത്ര പൂജിതരായിത്തീർന്നത്,

71. കവചസ്യാസ്യ വിപ്രേന്ദ്ര ഋഷിരേവ പ്രജാപതിഃ
സ്വയം ഛന്ദശ്ച ബൃഹതീ ദേവതാ ശാരദാംബികാ

ആ കവചത്തിന്റെ ദ്രഷ്ടാവായ ഋഷി, ഹേ നാരദ, ബ്രഹ്മപ്രജാപതിതന്നെയാകുന്നു. അതിന്റെ ഛന്ദസ് ബൃഹതിയും ദേവത ശാരദാംബികയുമാണ്.

72. സർവതത്ത്വപരിജ്ഞാനസർവാർത്ഥസാധനേഷു ച
കവിതാസു ച സർവാസു വിനിയോഗഃ പ്രകീർത്തിതഃ

സർവതത്ത്വങ്ങളുടെയും പരിജ്ഞാനത്തിലും സർവാർത്ഥങ്ങളിലും സാധനങ്ങളിലും സർവ കവിതകളിലുമാണ് ഇതിന്റെ വിനിയോഗം എന്നുപറയുന്നു. (വിനിയോഗത്തിന് ഇവിടെ പ്രയോജനമെന്നർത്ഥം)

73. ശ്രീം ഹ്രീം സരസ്വത്യൈ സ്വാഹാ ശിരോ മേ പാതു സർവതഃ
ശ്രീ വാഗ്ദേവതായൈ സ്വാഹാ ഭാലം മേ സർവദാ$\int$വതു

ശ്രീം ഹ്രീം എന്നീ ശ്രീബീജമായാബീജസ്വരൂപിണിയായ സരസ്വതീഭഗവതി എല്ലായിടത്തും നിന്നുകൊണ്ട് എന്റെ ശിരസിനെ രക്ഷിക്കട്ടെ. ശ്രീ സ്വരൂപിണിയായ വാഗ്ദേവത എന്റെ ഫാലപ്രദേശത്തെ സർവദാ രക്ഷിക്കട്ടെ.

74. ഓം ഹ്രീം സരസ്വത്യൈ സ്വാഹേതി ശ്രോത്രേ പാതു നിരന്തരം
ഓം ശ്രീം ഹ്രീം ഭഗവത്യൈ സരസ്വത്യൈ സ്വാഹാ നേത്രയുഗ്മം സദാ$\int$വതു

'ഓം ഹ്രീം സ്വരൂപിണിയായ സരസ്വതീദേവി എന്റെ രണ്ടു ശ്രോത്രങ്ങളെയും സദാ രക്ഷിക്കട്ടെ. 'ഓം ശ്രീം ഹ്രീം സ്വരൂപിണിയായ ഭഗവതി സരസ്വതി സദാ എന്റെ രണ്ടു കണ്ണുകളെയും രക്ഷിക്കട്ടെ.

75. ഐം ഹ്രീം വാഗ്വാദിന്യൈ സ്വാഹാ നാസാം മേ സർവദാ$\int$വതു
ഹ്രീം വിദ്യാധിഷ്ഠാതൃദേവ്യൈ സ്വാഹാ ചോഷ്ഠം സദാ$\int$വതു

ഐം ഹ്രീം സ്വരൂപിണിയായ വാഗ്വാദിനി എന്റെ നാസികയെ സർവദാ രക്ഷിക്കട്ടെ. ഹ്രീം സ്വരൂപിണിയായ വിദ്യാധിഷ്ഠാത്രീദേവി എന്റെ ഓഷ്ഠത്തെ സദാ രക്ഷിക്കട്ടെ.

76. ഓം ശ്രീം ഹ്രീം ബ്രാഹ്മൈ്യ സ്വാഹേതി ദന്തപംക്തിം സദാ$\int$വതു
ഐമിത്യേകാക്ഷരോ മന്ത്രോ മമ കണ്ഠം സദാ$\int$വതു

ഓം ശ്രീം ഹ്രീം സ്വരൂപിണിയായ ബ്രാഹ്മീദേവി എന്റെ ദന്തപംക്തിയെ സദാ രക്ഷിക്കട്ടെ. 'ഐം'എന്ന ഏകാക്ഷരമന്ത്രം കണ്ഠത്തെ സദാ രക്ഷിക്കട്ടെ.

77. ഓം ശ്രീം ഹ്രീം പാതു മേ ഗ്രീവാം സ്കന്ധൌ മേ ശ്രീം സദാവതു
ഓം ഹ്രീം വിദ്യാധിഷ്ഠാതൃദേവ്യൈ സ്വാഹാ വക്ഷഃ സദാവതു

ഓം ശ്രീം ഹ്രീം സ്വരൂപിണിയായ ദേവി എന്റെ കഴുത്തിനെയും ശ്രീം സ്വരൂപിണിയായ ദേവി തോളിനെയും സദാ രക്ഷിക്കട്ടെ. ഓം ശ്രീം ഹ്രീം സ്വരൂപിണിയായ വിദ്യാധിഷ്ഠാതൃദേവി എന്റെ വക്ഷസ്സിനെ സദാ രക്ഷിക്കട്ടെ.

78. ഓം ഹ്രീം വിദ്യാധിസ്വരൂപാ സ്വാഹാ മേ പാതു നാഭികാം
ഓം ഹ്രീം ക്ലീം വാണ്യൈ സ്വാഹേതി മമ ഹസ്തൗ സദാ$\int$വതു

ഓം ഹ്രീം സ്വരൂപിണിയായ വിദ്യാധിഷ്ഠാതൃദേവത എന്റെ നാഭിയെ രക്ഷിക്കട്ടെ. ഓം ഹ്രീം ക്ലീം സ്വരൂപിണിയായ വാണീദേവി എന്റെ കൈകളെ സദാ രക്ഷിക്കട്ടെ.

79. ഓം സർവവർണ്ണാത്മികായൈ പാദയുഗ്മം സദാ$\int$വതു
ഓം വാഗധിഷ്ഠാതൃദേവ്യൈ സ്വാഹാ സർവം സദാവതു

ഓം എന്ന സർവവർണ്ണാത്മികയായ ദേവി പാദയുഗ്മം സദാ കാക്കട്ടെ. 'ഓം'കാരരൂപിണിയായ വാഗധിഷ്ഠാതൃദേവി എല്ലാം എപ്പോഴും കാക്കട്ടെ.

80. ഓം സർവകണ്ഠവാസിന്യൈ സ്വാഹാ പ്രാച്യാം സദാ/വതു
ഓം സർവജിഹ്വാഗ്രവാസിന്യൈ സ്വാഹാഗ്നിദിശി രക്ഷതു

ഓം സ്വരൂപിണിയായി സർവകണ്ഠങ്ങളിലും കുടികൊള്ളുന്ന ദേവി കിഴക്കുദിക്കിൽ നിന്ന് എന്നെ രക്ഷിക്കട്ടെ. ഓംകാര രൂപിണിയായി സർവ ജിഹ്വാഗ്രങ്ങളിലും വസിക്കുന്ന ദേവി അഗ്നികോണിൽനിന്ന് എന്നെ രക്ഷിക്കട്ടെ.

81. ഓം ഐം ഹ്രീം ക്ലീം സരസ്വത്യൈ ബുധജനന്യൈ സ്വാഹാ
സതതം മന്ത്രരാജോയം ദക്ഷിണേ മാം സദാ/വതു

'ഓം ഐം ഹ്രീം ക്ലീം സരസ്വത്യൈ ബുധജനന്യൈ സ്വാഹാ' എന്ന ഈ ഉത്തമമന്ത്രം ദക്ഷിണദിക്കിൽ നിന്ന് എന്നെ രക്ഷിക്കട്ടെ.

82. ഐം ഹ്രീം ശ്രീം ത്ര്യക്ഷരോ മന്ത്രോ നൈരൃത്യാം സർവദാ/വതു
ഓം ഐം ജിഹ്വാഗ്രവാസിന്യൈ സ്വാഹാ മാം വാരുണേ/വതു

ഐം ഹ്രീം ശ്രീം എന്ന ത്ര്യക്ഷരമന്ത്രം നിരൃതികോണിൽ നിന്ന് സദാ എന്നെ രക്ഷിക്കട്ടെ. ജിഹ്വാഗ്രത്തിൽ സ്ഥിതിചെയ്യുന്ന ഓം ഐം സ്വരൂപിണിയായ ദേവി എന്നെ പശ്ചിമദിക്കിൽ നിന്ന് രക്ഷിക്കട്ടെ.

83. ഓം സർവാംബികായൈ സ്വാഹാ വായവ്യേ മാം സദാ/വതു
ഓം ഐം ശ്രീം ക്ലീം ഗദ്യവാസിന്യൈ സ്വാഹാ മാമുത്തരേ/വതു

ഓം സ്വരൂപിണിയായ സർവാംബിക വായുകോണിൽ നിന്ന് എന്നെ രക്ഷിക്കട്ടെ. ഗദ്യവാസിനിയായ ഓം ഐം ശ്രീം ക്ളീം സ്വരൂപിണി എന്നെ ഉത്തരദിക്കിൽ നിന്നു രക്ഷിക്കട്ടെ

84. ഐം സർവശാസ്ത്രവാസിന്യൈ സ്വാഹേശാന്യാം സദാ/വതു
ഓം ഹ്രീം സർവപൂജിതായൈ സ്വാഹാ ചോർധ്വം സദാ/വതു

സർവശാസ്ത്രവാസിനിയായ ഐംകാരസ്വരൂപിണി ഈശാനകോണിൽ നിന്ന് രക്ഷിക്കട്ടെ. സർവപൂജിതയായ ഓം ഹ്രീം സ്വരൂപിണി എന്നെ മുകളിൽ നിന്ന് രക്ഷിക്കട്ടെ.

85. ഹ്രീം പുസ്തകവാസിന്യൈ സ്വാഹാ/ധോ മാം സദാ/വതു
ഓം ഗ്രന്ഥബീജസ്വരൂപായൈ സ്വാഹാ മാം സർവതോ/വതു

പുസ്തകവാസിനിയായ ഹ്രീം സ്വരൂപിണി താഴെനിന്ന് എന്നെ രക്ഷിക്കട്ടെ. ഗ്രന്ഥബീജസ്വരൂപയായ ഓങ്കാരസ്വരൂപിണി എന്നെ എല്ലായിടത്തുനിന്നും രക്ഷിക്കട്ടെ.

86. ഇതി തേ കഥിതം വിപ്ര ബ്രഹ്മമന്ത്രൗഘവിഗ്രഹം
ഇദം വിശ്വജയം നാമ കവചം ബ്രഹ്മരൂപകം

ഹേ വിപ്ര, സരസ്വതീകവചം ഞാൻ നിന്നോട് ഉപദേശിച്ചു കഴിഞ്ഞു. അസംഖ്യം ബ്രഹ്മമന്ത്രങ്ങളുടെ മൂർത്തിരൂപമാണിത്. വിശ്വജയമെന്നു പേരുള്ള ഈ കവചം ബ്രഹ്മസ്വരൂപമാണ്.

87. പുരാ ശ്രുതം ധർമ്മവക്ത്രാത് പർവതേ ഗന്ധമാദനേ
തവ സ്നേഹാന്മയാഖ്യാതം പ്രവക്തവ്യം ന കസ്യചിത്

പണ്ട് ഗന്ധമാദനപർവതത്തിൽ വെച്ച് ധർമ്മമുഖത്തു നിന്നു ഞാൻ നേരിട്ടു കേട്ടതാണ്. നിന്നോടുള്ള സ്നേഹം നിമിത്തം ഞാൻ പറഞ്ഞു എന്നേ ഉള്ളൂ. ഇത് ആരോടും പറഞ്ഞുപോകരുത്.

88. ഗുരുമഭ്യർച്യ വിധിവദ്വസ്ത്രാലങ്കാരചന്ദനൈഃ
പ്രണമ്യ ദണ്ഡവദ്ഭൂമൗ കവചം ധാരയേത് സുധീഃ

വിധിയാംവണ്ണം വസ്ത്രാലങ്കാരചന്ദനാദികൾ കൊണ്ട് ഗുരുവിനെ പൂജിച്ച് ദണ്ഡനമസ്കാരം ചെയ്തിട്ടേ വിവേകമുള്ളവർ കവചം ധരിക്കാവൂ.

**89. പഞ്ചലക്ഷജപേനൈവ സിദ്ധം തു കവചം ഭവേത്**
**യദിസ്യാത് സിദ്ധകവചോ ബൃഹസ്പതിസമോ ഭവേത്**

അഞ്ചുലക്ഷം തവണ ജപിച്ചാൽ ഈ കവചം സിദ്ധമായിത്തീരും. കവചം സിദ്ധമായവൻ ബൃഹസ്പതിക്കു തുല്യനാണ്.

**90. മഹാവാഗ്മീ കവീന്ദ്രശ്ച ത്രൈലോക്യവിജയീ ഭവേത്**
**ശക്നോതി സർവം ജേതും ച കവചസ്യ പ്രസാദതഃ**

കവചം സിദ്ധമായ ഒരുവൻ മഹാവാഗ്മിയും കവീന്ദ്രനും ത്രൈലോക്യ വിജയിയുമായി ഭവിക്കും. കവചപ്രസാദത്താൽ അവനു സകലതും ജയിക്കാൻ കഴിയും.

**91. ഇദം ച കണ്വശാഖോക്തം കവചം കഥിതം മുനേ**
**സ്തോത്രപൂജാവിധാനം ച ധ്യാനം ച വന്ദനം ശൃണു**

ഇതാണ് കണ്വശാഖോക്തമായ കവചമെന്നു പറയുന്നത്. സ്തോത്രം പൂജാവിധാനം ധ്യാനം വന്ദനം എന്നിവയെപ്പറ്റി ഇനി പറയാം; കേട്ടുകൊള്ളുക.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ചതുർത്ഥോƒദ്ധ്യായഃ

# അഥ പഞ്ചമോƒദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. വാഗ്ദേവതായാഃ സ്തവനം ശ്രൂയതാം സർവകാമദം**
**മഹാമുനിർയാജ്ഞവല്ക്യോ യേന തുഷ്ടാവ സാ പുരാ**

സർവകാമങ്ങളും പ്രദാനം ചെയ്യുന്ന വാഗ്ദേവതാ സ്തവം കേട്ടുകൊള്ളുക. മഹർഷിവരേണ്യനായ യാജ്ഞവല്ക്യൻ പണ്ട് ഈ സ്തവം കൊണ്ടാണ് ദേവിയെ സ്തുതിച്ചത്.

**2. ഗുരുശാപാച്ച സ മുനിർഹതവിദ്യോ ബഭൂവ ഹ**
**തദാ ജഗാമ ദുഃഖാർത്തോ രവിസ്ഥാനം സുപുണ്യദം**

ഗുരുശാപം നിമിത്തം ഒരിക്കൽ ആ മുനിക്ക് വിദ്യയെല്ലാം നഷ്ടമായി. അതുകൊണ്ട് അദ്ദേഹം ദുഃഖാർത്തനായി പുണ്യപ്രദമായ രവിസ്ഥാനത്തേക്കു പോയി.

**3. സമ്പ്രാപ്യ തപസാ സൂര്യം ലോലാർക്കേ ദൃഷ്ടിഗോചരേ**
**തുഷ്ടാവ സൂര്യം ശോകേന രുരോദ ച മുഹുർമുഹുഃ**

ആ ലോലാർക്കകുണ്ഡത്തിലെത്തി തപസ്സുചെയ്ത് സൂര്യൻ പ്രത്യക്ഷനായപ്പോൾ അദ്ദേഹത്തെ സ്തുതിച്ച് ദുഃഖത്തോടെ വീണ്ടുംവീണ്ടും വിലപിച്ചു.

**4. സൂര്യസ്തം പാഠയാമാസ വേദം വേദാംഗമീശ്വരഃ**
**ഉവാച സ്തൗഹി വാഗ്ദേവീം ഭക്ത്യാ ച സ്മൃതിഹേതവേ**

ഭഗവാൻ സൂര്യൻ അദ്ദേഹത്തെ വേദാംഗം ഉൾപ്പെടെയുള്ള വേദം പഠിപ്പിച്ചു. എന്നിട്ട് അതു മറന്നുപോകാതിരിക്കാൻ ഭക്തിപൂർവ്വം വാഗ്ദേവതയെ സ്തുതിക്കാനും ഉപദേശിച്ചു.

**5. തമിത്യുക്ത്വാ ദീനനാഥോഽപ്യന്തർധാനം ചകാര സഃ**
**മുനിഃ സ്നാത്വാ ച തുഷ്ടാവ ഭക്തിനമ്രാത്മകന്ധരഃ**

അദ്ദേഹത്തോട് ഇങ്ങനെ പറഞ്ഞിട്ട് ആ ദീനനാഥൻ അന്തർധാനം ചെയ്തു. യാജ്ഞവല്ക്യൻ സ്നാനാനന്തരം ഭക്തിപൂർവം അഹങ്കാരം വെടിഞ്ഞ് നമ്രശിരസ്കനായി ദേവിയെ സ്തുതിച്ചു.

## യാജ്ഞവല്ക്യ ഉവാച

**6. കൃപാം കുരു ജഗന്മാതർമാമേവം ഹതതേജസം**
**ഗുരുശാപാത് സ്മൃതിഭ്രഷ്ടം വിദ്യാഹീനം ച ദുഃഖിതം**

ഹേ, ജഗന്മാതാവേ, തേജസ്സെല്ലാം നഷ്ടപ്പെട്ട എന്നിൽ കൃപ കാട്ടണേ.ഗുരുശാപം നിമിത്തം ഓർമ്മകെട്ട് വിദ്യയും നശിച്ച് ദുഃഖിക്കുന്നവനാണു ഞാൻ.

**7. ജ്ഞാനം ദേഹി സ്മൃതിം വിദ്യാം ശക്തീം ശിഷ്യപ്രബോധിനീം**
**ഗ്രന്ഥകർത്തൃത്വശക്തിം ച സുശിഷ്യം സുപ്രതിഷ്ഠിതം**

നഷ്ടപ്പെട്ട ജ്ഞാനം വീണ്ടും ഉണ്ടാക്കിത്തന്നാലും. ഓർമ്മശക്തിയും ശിഷ്യന്മാരെ പഠിപ്പിക്കാനുള്ള അറിവും കഴിവും ഗ്രന്ഥം രചിക്കാനുള്ള കഴിവും നൽകിയാലും. എന്നെ ദൃഢചിത്തനായ ഉത്തമ ശിഷ്യനാക്കിയാലും.

**8. പ്രതിഭാം സത്സഭായാം ച വിചാരക്ഷമതാം ശുഭാം**
**ലുപ്തം സർവം ദൈവയോഗാന്നവീഭൂതം പുനഃ കുരു**

സജ്ജനസഭയിൽ പ്രതിഭാശാലിയാക്കിയാലും. അവിടെ നടക്കുന്ന ചർച്ചകളിൽ പങ്കെടുക്കാൻ സമർത്ഥനാക്കിയാലും. ദൗർഭാഗ്യവശാൽ എനിക്ക് സകലതും നഷ്ടമായി. അവയെല്ലാം വീണ്ടും പുതുക്കിത്തന്നാലും.

**9. യഥാങ്കുരം ഭസ്മനി ച കരോതി ദേവതാ പുനഃ**
**ബ്രഹ്മസ്വരൂപാ പരമാ ജ്യോതീരൂപാ സനാതനീ**

ഭസ്മത്തിൽ നിന്ന് വീണ്ടും അങ്കുരം ജനിപ്പിക്കാൻ ദേവതയ്ക്കു കഴിയുമല്ലോ. അതുപോലെ നഷ്ടമായ ജ്ഞാനം പുനഃസൃഷ്ടിക്കാൻ നിനക്കു കഴിയും. നീ ബ്രഹ്മസ്വരൂപയും പരമമായ ജ്യോതിസ്വരൂപയും സനാതനിയുമാണ്.

**10. സർവവിദ്യാധിദേവീ യാ തസ്യൈ വാണ്യൈ നമോ നമഃ**
**വിസർഗ്ഗബിന്ദുമാത്രാസു യദധിഷ്ഠാനമേവ ച**

സർവവിദ്യകൾക്കും ആശ്രയഭൂതയായ വാണീദേവിക്കു നമസ്കാരം; നമസ്കാരം. വിസർഗ്ഗം, ബിന്ദു, മാത്ര എന്നിവയ്ക്കു മൂന്നിനും അധിഷ്ഠാനമായ അക്ഷരങ്ങൾക്ക്

**11. തദധിഷ്ഠാത്രീ യാ ദേവി തസ്യൈ നിത്യൈ നമോ നമഃ**
**വ്യാഖ്യാസ്വരൂപാ സാ ദേവി വ്യാഖ്യാധിഷ്ഠാതൃരൂപിണി**

അധിഷ്ഠാതൃ ദേവതയായിരിക്കുന്നത് ആരോ ആ നിത്യയായ ദേവിക്ക് നമസ്കാരം, നമസ്കാരം. വ്യാഖ്യാന സ്വരൂപയായിരിക്കുന്ന ആ ദേവി തന്നെയാണ് വ്യാഖ്യാധിഷ്ഠാതൃരൂപിണി യായിരിക്കുന്നതും.

12. യയാ വിനാ പ്രസംഖ്യാവാൻ സംഖ്യാം കർത്തും ന ശക്യതേ
കാലസംഖ്യാസ്വരൂപാ യാ തസ്യൈ ദേവ്യൈ നമോ നമഃ

സംഖ്യാവിദഗ്ധനായ ഒരുവനുപോലും ആരെക്കൂടാതെ സംഖ്യാഗണന സാദ്ധ്യമല്ലയോ കാലസംഖ്യാസ്വരുപയായ ആ ദേവിക്ക് നമസ്കാരം.

13. ഭ്രമസിദ്ധാന്തരൂപാ യാ തസ്യൈദേവ്യൈ നമോ നമഃ
സ്മൃതിശക്തിജ്ഞാനശക്തിബുദ്ധിശക്തിസ്വരൂപിണി

ഭ്രമസിദ്ധാന്ത (ഭ്രമജ്ഞാനസിദ്ധാന്തം) സ്വരൂപയായിരിക്കുന്ന ദേവിക്കു നമസ്കാരം. സ്മൃതി ശക്തിയും, ജ്ഞാനശക്തിയും, ബുദ്ധിശക്തിയും,

14. പ്രതിഭാകല്പനാശക്തിർയാ ച തസ്യൈ നമോ നമഃ
സനൽകുമാരോ ബ്രഹ്മാണം ജ്ഞാനം പപ്രച്ഛ യത്ര വൈ

പ്രതിഭാശക്തിയും കല്പനാശക്തിയും സ്വരൂപമാർന്ന ആ ദേവിക്ക് നമസ്കാരം; നമസ്കാരം. ഒരിക്കൽ സനൽകുമാരൻ ബ്രഹ്മദേവനോട് ആത്മജ്ഞാനത്തെപ്പറ്റി ചോദിച്ചു.

15. ബഭൂവ മൂകവത്സോഽപി സിദ്ധാന്തം കർത്തുമക്ഷമഃ
തദാജഗാമ ഭഗവാനാത്മാ ശ്രീകൃഷ്ണ ഈശ്വരഃ

അപ്പോൾ ബ്രഹ്മജ്ഞാനത്തെക്കുറിച്ച് പറയാൻ അദ്ദേഹം അശക്തനായിരുന്നു. പരമാത്മാവായ ഭഗവാൻ കൃഷ്ണൻ അപ്പോൾ അവിടേക്ക് എഴുന്നള്ളി.

16. ഉവാച സ ച താം സ്തൗഹി വാണീമിഷ്ടാം പ്രജാപതേ
സ ച തുഷ്ടാവ താം ബ്രഹ്മാ ചാജ്ഞയാ പരമാത്മനഃ

അദ്ദേഹം പറഞ്ഞു: പ്രജാപതേ, അഭീഷ്ടപ്രദയായ ആ വാണീദേവിയെ സ്തുതിക്കൂ. പരമാത്മാവായ കൃഷ്ണന്റെ ഉപദേശമനുസരിച്ച് ബ്രഹ്മാവ് ആ ദേവിയെ സ്തുതിച്ചു.

17. ചകാര തത്പ്രസാദേന തദാ സിദ്ധാന്തമുത്തമം
യദാപ്യനന്തം പപ്രച്ഛ ജ്ഞാനമേകം വസുന്ധരാ

ദേവിയുടെ പ്രസാദത്താൽ ബ്രഹ്മാവിന് ജ്ഞാനസിദ്ധാന്തം വിവരിക്കാൻ കഴിഞ്ഞു. ഭൂമീദേവി അനന്തനോട് ഒരിക്കൽ ഏകമായ ആത്മജ്ഞാനത്തെക്കുറിച്ച് ചോദിച്ചപ്പോൾ

18. ബഭൂവ മൂകവത്സോഽപി സിദ്ധാന്തം കർത്തുമക്ഷമഃ
തദാ താം സ ച തുഷ്ടാവ സന്ത്രസ്തഃ കശ്യപാജ്ഞയാ

അദ്ദേഹവും ആ സിദ്ധാന്തം വിശദമാക്കാൻ അസമർത്ഥനായിരുന്നു. അപ്പോൾ കശ്യപന്റെ ഉപദേശപ്രകാരം അദ്ദേഹം സംഭീതനായി വാണീദേവിയെ സ്തുതിച്ചു.

19. തതശ്ചകാര സിദ്ധാന്തം നിർമ്മലം ഭ്രമഭഞ്ജനം
വ്യാസഃ പുരാണസൂത്രം ച പപ്രച്ഛ വാല്മികിം യദാ

അതുകൊണ്ട് അദ്ദേഹത്തിന് ഭ്രമം പോക്കുന്ന വിശുദ്ധ സിദ്ധാന്തം വിവരിക്കാൻ കഴിഞ്ഞു. വ്യാസൻ ഒരിക്കൽ പുരാണ സൂത്രത്തെപ്പറ്റി വാല്മീകിയോടു ചോദിച്ചു.

20. മൗനീഭൂതശ്ച സസ്മാര താമേവ ജഗദംബികാം
തദാ ചകാര സിദ്ധാന്തം തദ്വരേണ മുനീശ്വരഃ

വാല്മീകി അതുകേട്ട് മൗനിയായിത്തീരുകയും ആ ജഗദംബികയെത്തന്നെ സ്മരിക്കുകയും ചെയ്തു. അപ്പോൾ അദ്ദേഹത്തിന് ജഗദംബികാ പ്രസാദത്താൽ സിദ്ധാന്തം വ്യക്തമാക്കാൻ കഴിഞ്ഞു.

21. സമ്പ്രാപ്യ നിർമലം ജ്ഞാനം ഭ്രമാന്ധധ്വാംസദീപകം
പുരാണസൂത്രം ശ്രുത്വാ ച വ്യാസഃ കൃഷ്ണകലോദ്ഭവഃ

ഭ്രമരൂപമായ അജ്ഞാനത്തെ അകറ്റുന്ന പ്രദീപമായ നിർമ്മലജ്ഞാനം നേടിയിട്ട്, കൃഷ്ണകലോദ്ഭവനായ വ്യാസൻ പുരാണസൂത്രം കേൾക്കുകയും.

22. താം ശിവാം വേദ ദദ്ധ്യൗ ച ശതവർഷം ച പുഷ്കരേ
തദാ ത്വത്തോ വരം പ്രാപ്യ സൽക്കവീന്ദ്രോ ബഭൂവ ഹ

പുഷ്കരതീർത്ഥത്തിൽ ഇരുന്നു നൂറു വർഷം ദേവിയെ ധ്യാനിക്കുകയും ആ ദേവിയെ അറിയുകയും ചെയ്തു. ഹേ ദേവി, നിന്നിൽ നിന്ന് വരം നേടിയിട്ട് അദ്ദേഹം സൽക്കവീന്ദ്രനായിത്തീർന്നു.

23. തദാ വേദവിഭാഗം ച പുരാണം ച ചകാര സഃ
യദാ മഹേന്ദ്രഃ പപ്രച്ഛ തത്വജ്ഞാനം സദാശിവം

അതിനുശേഷമാണ് അദ്ദേഹം വേദങ്ങളെ വിഭജിക്കുകയും പുരാണങ്ങൾ രചിക്കുകയും ചെയ്തത്. മഹേന്ദ്രൻ ഒരിക്കൽ സദാശിവനോട് തത്വജ്ഞാനത്തെക്കുറിച്ച് ചോദിച്ചു.

24. ക്ഷണം താമേവ സഞ്ചിന്ത്യ തസ്മൈ ജ്ഞാനം ദദൗ വിഭുഃ
പപ്രച്ഛ ശബ്ദശാസ്ത്രം ച മഹേന്ദ്രശ്ച ബൃഹസ്പതിം

ഉടൻ അദ്ദേഹം ആ ദേവിയെ സ്മരിക്കുകയും വിഭുവായ അദ്ദേഹം മഹേന്ദ്രന് ജ്ഞാനം ഉപദേശിക്കുകയും ചെയ്തു. ആ മഹേന്ദ്രൻ ഒരിക്കൽ ബൃഹസ്പതിയോട് ശബ്ദശാസ്ത്രത്തെപ്പറ്റി ചോദിച്ചു.

25. ദിവ്യം വർഷസഹസ്രം ച സ ത്വാം ദധ്യൗ ച പുഷ്കരേ
തദാ ത്വത്തോ വരം പ്രാപ്യ ദിവ്യവർഷസഹസ്രകം

അതുകേട്ട ബൃഹസ്പതി ആയിരം ദിവ്യവർഷം പുഷ്കരത്തിൽ വച്ച് നിന്നെ ധ്യാനിച്ചു കൊണ്ടിരുന്നു. അങ്ങനെ ആയിരം സംവൽസരം കൊണ്ട് നിന്നിൽ നിന്ന് വരം നേടിയിട്ടാണ്,

26. ഉവാച ശബ്ദശാസ്ത്രം ച തദർത്ഥം ച സുരേശ്വരം
അധ്യാപിതാശ്ച യേ ശിഷ്യാ യൈരധീതമുനീശ്വരൈഃ

ശബ്ദശാസ്ത്രവും അതിന്റെ അർത്ഥവും സുരേശ്വരനെ വിവരിച്ചു കേൾപ്പിക്കാൻ ബൃഹസ്പതിക്കു കഴിഞ്ഞത്. ശിഷ്യന്മാരെ അദ്ദേഹമതു പഠിപ്പിച്ചു. മുനീശ്വരന്മാരും അതു പഠിച്ചു.

27. തേ ച താം പരിസഞ്ചിന്ത്യ പ്രവർത്തന്തേ സുരേശ്വരീം
ത്വം സംസ്തുതാ പൂജിതാ ച മുനീന്ദ്രൈർമനുമാനവൈഃ

അവരും സുരേശ്വരിയായ ദേവിയെ ശരിക്കു ചിന്തിച്ചു കൊണ്ട് പ്രവർത്തിക്കുന്നു. ഹേ ദേവി, മുനീന്ദ്രന്മാരും മനുക്കളും മനുഷ്യരും നിന്നെ പൂജിക്കുകയും സ്തുതിക്കുകയും ചെയ്യുന്നു.

28. ദൈത്യേന്ദ്രൈശ്ച സുരൈശ്ചാപി ബ്രഹ്മവിഷ്ണുശിവാദിഭിഃ
ജഡീഭൂതഃ സഹസ്രാസ്യഃ പഞ്ചവക്ത്രശ്ചതുർമുഖഃ

ദൈത്യേന്ദ്രന്മാരും സുരന്മാരും ബ്രഹ്മവിഷ്ണുമഹേശ്വരാദികളും നിന്നെ പൂജിക്കുന്നു. എന്നാൽ ആയിരം തലയുള്ള ആദിശേഷനും പഞ്ചവക്ത്രനായ ശിവനും ചതുർമുഖനായ ബ്രഹ്മാവും അശക്തരാണ്,

29. യാം സ്തോതും കിമഹം സ്തൗമി താമേകാസ്യേന മാനവഃ
ഇത്യുക്ത്വാ യാജ്ഞവല്ക്യശ്ച ഭക്തിനമ്രാത്മകന്ധരഃ

നിന്നെ സ്തുതിക്കാൻ. ഒരു തലയുള്ള മനുഷ്യനായ ഞാൻ പിന്നെ എങ്ങനെ നിന്നെ സ്തുതിക്കും? എന്നു പറഞ്ഞിട്ട് യാജ്ഞവല്ക്യൻ മനസ്സും ശിരസ്സും താഴ്ത്തി ഭക്തിപൂർവം ആ ദേവിയെ,

**30. പ്രണനാമ നിരാഹാരോ രുരോദ ച മുഹുർമുഹുഃ**
**ജ്യോതീരൂപാ മഹാമായാ തേന ദൃഷ്ടാƒപ്യുവാച തം**

പ്രണമിച്ചു. നിരാഹാരനായി വീണ്ടും വീണ്ടും വിലപിച്ചു. ജ്യോതീ രൂപമായ മഹാമായയെ അദ്ദേഹം ദർശിച്ചു. ആ ദേവി അദ്ദേഹത്തോട് അരുളി ചെയ്തു:

**31. സുകവീന്ദ്രോ ഭവേത്യുക്ത്വാ വൈകുണ്ഠം ച ജഗാമ ഹ**
**യാജ്ഞവല്ക്യകൃതം വാണീസ്തോത്രമേതത്തു യഃ പഠേത്**

" സുകവീന്ദ്രനായ് തീരട്ടെ." ഇപ്രകാരം അനുഗ്രഹിച്ചിട്ട് വൈകുണ്ഠത്തേക്ക് പോകുകയും ചെയ്തു. യാജ്ഞവല്ക്യകൃതമായ ഈ വാണീസ്തോത്രം ആരാണോ പഠിക്കുന്നത്,

**32. സുകവീന്ദ്രോ മഹാവാഗ്മീ ബൃഹസ്പതിസമോ ഭവേത്**
**മഹാമൂർഖശ്ച ദുർബുദ്ധിർവർഷമേകം യദാ പഠേത്**
**സ പണ്ഡിതശ്ച മേധാവീ സുകവീന്ദ്രോ ഭവേദ്ധ്രുവം**

അവൻ നല്ല കവിയും മഹാവാഗ്മിയും ബൃഹസ്പതിതുല്യനുമായിത്തീരും. മഹാമൂർഖനും ദുർബുദ്ധിയുമായ ഒരുവൻ ഒരു വർഷം ഇത് പാരായണം ചെയ്താൽ അവൻ ബുദ്ധിമാനും പണ്ഡിതനും നല്ല കവിയുമായിത്തീരുമെന്ന് തീർച്ചയാണ്.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
പഞ്ചമോƒദ്ധ്യായഃ

# അഥ ഷഷ്ഠോƒദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. സരസ്വതീ തു വൈകുണ്ഠേ സ്വയം നാരായണാന്തികേ**
**ഗംഗാശാപേന കലഹാത്കലയാ ഭാരതേ സരിത്**

വൈകുണ്ഠത്തിൽ ശ്രീനാരായണന്റെ സമീപം വസിച്ചിരുന്ന സരസ്വതി കലഹം നിമിത്തം ഗംഗാശാപമേറ്റ്, അംശകലകൊണ്ട് ഭാരതത്തിൽ ഒരു നദിയായിത്തീർന്നു.

**2. പുണ്യദാ പുണ്യരൂപാ ച പുണ്യതീർത്ഥസ്വരൂപിണീ**
**പുണ്യവദ്ഭിർനിഷേവ്യാ ച സ്ഥിതിഃ പുണ്യവതാം മുനേ**

പുണ്യതീർത്ഥസ്വരൂപിണിയും പുണ്യപ്രദയും പുണ്യരൂപയുമാണ് ആ നദി. പുണ്യവാന്മാർ അതിന്റെ തീരത്തുവസിക്കുകയും അതിനെ സേവിക്കുകയും ചെയ്യുന്നു.

**3. തപസ്വിനാം തപോരൂപാ തപസഃ ഫലരൂപിണീ**
**കൃതപാപേധ്മദാഹായ ജ്വലദഗ്നിസ്വരൂപിണീ**

ആ സരസ്വതീനദി തപസ്വികൾക്ക് തപോരൂപയും തപസ്സിന്റെ ഫലസ്വരൂപയും ചെയ്തപാപമാകുന്ന വിറക് എരിച്ചുകളയുന്ന അഗ്നിസ്വരൂപയുമാകുന്നു.

4. ജ്ഞാനാത്സരസ്വതീതോയേ മൃതാ യേ മാനവാ ഭുവി
തേഷാം സ്ഥിതിശ്ച വൈകുണ്ഠേ സുചിരം ഹരിസംസദി

ഭൂമിയിൽ വസിക്കുന്ന മനുഷ്യർ ആ നദിയുടെ മാഹാത്മ്യം അറിഞ്ഞ് അതിലെ പുണ്യജലത്തിൽ വീണ് ശരീരം വെടിഞ്ഞാൽ അവർ വൈകുണ്ഠത്തിലെത്തും.ദീർഘകാലം ഹരിസന്നിധിയിൽ വസിക്കുകയും ചെയ്യും.

5. ഭാരതേ കൃതപാപശ്ച സ്നാത്വാ തത്ര ച ലീലയാ
മുച്യതേ സർവപാപേഭ്യോ വിഷ്ണുലോകേ വസേച്ചിരം

ഭാരതത്തിൽ പാപം ചെയ്ത ഒരുവൻ വിനോദത്തിനുവേണ്ടിയായാലും അതിലിറങ്ങി സ്നാനം ചെയ്താൽ, അവൻ സർവപാപങ്ങളിൽനിന്നും മുക്തനായി വിഷ്ണുലോകത്ത് ദീർഘകാലം വസിക്കും.

6. ചാതുർമാസ്യാം പൗർണ്ണമാസ്യാമക്ഷയായാം ദിനക്ഷയേ
വ്യതീപാതേ ച ഗ്രഹണേ/ന്യസ്മിൻ പുണ്യദിനേ/പി ച

ചാതുർമാസ്യത്തിലും പൂർണ്ണമാസിയിലും അക്ഷയനവമിയിലും അതുപോലെ വ്യതീപാതത്തിലും ഗ്രഹണദിനത്തിലും മറ്റുപുണ്യദിനങ്ങളിലും

7. അനുഷംഗേണ യഃ സ്നാതോ ഹേതുനാ ശ്രദ്ധയാ/പി വാ
സാരൂപ്യം ലഭതേ നൂനം വൈകുണ്ഠേ സ ഹരേരപി

യാദൃച്ഛികമായിട്ടോ ഏതെങ്കിലും കാരണം കൊണ്ടോ ബോധപൂർവ്വമോ സ്നാനം ചെയ്താൽ വൈകുണ്ഠത്തിൽ അവനു ഹരിയുമായി സാരൂപ്യം ലഭിക്കുമെന്ന് തീർച്ചയാണ്.

8. സരസ്വതീമനും തത്ര മാസമേകം ച യോ ജപേത്
മഹാമൂർഖഃ കവീന്ദ്രശ്ച സ ഭവേന്നാത്ര സംശയഃ

സരസ്വതീമന്ത്രം ആരാണോ ഒരുമാസം മുടങ്ങാതെ ജപിക്കുന്നത്, അവൻ മഹാമൂർഖനാണെങ്കിലും കവീന്ദ്രനാകുമെന്നതിൽ സംശയമില്ല.

9. നിത്യം സരസ്വതീതോയേ യഃ സ്നായാന്മുണ്ഡയൻ നരഃ
ന ഗർഭവാസം കുരുതേ പുനരേവ സ മാനവഃ

ആരാണോ നിത്യവും മുണ്ഡനം ചെയ്തിട്ട് സരസ്വതീതീർത്ഥത്തിൽ സ്നാനം ചെയ്യുന്നത് ആ മനുഷ്യനു പിന്നീട് ഗർഭവാസം അനുഭവിക്കേണ്ടിവരില്ല.

10. ഇത്യേവം കഥിതം കിഞ്ചിത് ഭാരതേ ഗുണകീർത്തനം
സുഖദം കാമദം സാരം ഭൂയഃ കിം ശ്രോതുമിച്ഛസി

സരസ്വതീ മാഹാത്മ്യത്തെക്കുറിച്ച് ഇങ്ങനെ ചിലതെല്ലാം പറഞ്ഞു. സുഖപ്രദവും കാമപ്രദവും സാരഭൂതവുമാണ് ഇത്. ഇനി എന്താണ് കേൾക്കേണ്ടത്?

### സൂത ഉവാച

11. നാരായണവചഃ ശ്രുത്വാ നാരദോ മുനിസത്തമഃ
പുനഃ പപ്രച്ഛ സന്ദേഹമിമം ശൗനക സത്വരം

ഹേ ശൗനക, നാരായണൻ പറഞ്ഞതു കേട്ടപ്പോൾ മുനിശ്രേഷ്ഠനായ നാരദൻ ഉടനെ വീണ്ടും ഇങ്ങനെ ഒരു സംശയം ചോദിച്ചു.

### നാരദ ഉവാച

12. കഥം സരസ്വതീദേവീ ഗംഗാശാപേന ഭാരതേ
കലയാ കലഹേനൈവ ബഭൂവ പുണ്യദാ സരിത്

സരസ്വതീദേവി കലഹം മൂലം ഗംഗയുടെ ശാപത്താൽ കലാംശംകൊണ്ട് ഭാരതത്തിലെ ഒരു പുണ്യനദിയായിത്തീർന്നതെങ്ങനെയാണ്?

13. ശ്രവണേ ശ്രുതിസാരാണാം വർദ്ധതേ കൗതുകം മമ
കഥാമൃതേന മേ തൃപ്തിഃ കേന ശ്രേയസി തൃപ്യതേ

ശ്രുതിസാരം കേൾക്കുന്തോറും കൗതുകം വർദ്ധിച്ചു വരികയാണ്. കഥാമൃതംകൊണ്ട് മാത്രമേ എനിക്കു തൃപ്തിയുള്ളു; ശ്രേയസ്സിൽ ആരാണ് തൃപ്തിപ്പെടുക?

14. കഥം ശശാപ സാ ഗംഗാ പൂജിതാം താം സരസ്വതീം
സാ തു സത്വസ്വരൂപാ യാ പുണ്യദാ സുഖദാ സദാ

സമ്പൂജ്യയായ ആ സരസ്വതിയെ ഗംഗ എന്തിനു ശപിച്ചു? സദാ പുണ്യപ്രദയും സുഖപ്രദയുമായ അവൾ സത്വസ്വരൂപയാണല്ലോ.

15. തേജസ്വിന്യോർദ്വയോർവാദകാരണം ശ്രുതിസുന്ദരം
സുദുർലഭം പുരാണേഷു തന്മേ വ്യാഖ്യാതുമർഹസി

തേജസ്വികളായ ആ രണ്ടുപേരുടേയും കലഹകാരണം കേൾക്കാൻ ഇമ്പമുള്ളതാകും. അത്തരം കഥകൾ പുരാണങ്ങളിൽ ദുർലഭവുമാണ്. അത് എന്നോട് പറഞ്ഞാലും.

### ശ്രീനാരായണ ഉവാച

16. ശൃണു നാരദ വക്ഷ്യാമി കഥാമേതാം പുരാതനീം
യസ്യാഃ ശ്രവണമാത്രേണ സർവപാപാത്പ്രമുച്യതേ

ഹേ നാരദ, ആ പുരാണകഥ ഞാൻ പറയാം കേട്ടുകൊള്ളുക. അതു കേൾക്കുന്നതുകൊണ്ടുതന്നെ സർവ്വപാപങ്ങളും തീരും.

17. ലക്ഷ്മീ സരസ്വതീ ഗംഗാ വിഷ്ണോഃ സാന്നിദ്ധ്യഗാഃ സദാ
പ്രേമ്ണാ സമാസ്താസ്തിഷ്ഠന്തി സതതം ഹരിസന്നിധൗ

ലക്ഷ്മിയും സരസ്വതിയും ഗംഗയും സദാ വിഷ്ണുസന്നിധിയിൽ വസിക്കുന്നവരാണ്.ഹരിയുടെ സന്നിധിയിൽ അവർ പരസ്പരപ്രേമത്തോടെ തുല്യനിലയ്ക്കുവർത്തിക്കുകയും ചെയ്യുന്നു.

18. ചകാര സൈകദാ ഗംഗാ വിഷ്ണോർമുഖനിരീക്ഷണം
സസ്മിതാ ച സകാമാ ച സകടാക്ഷം പുനഃ പുനഃ

ആ ഗംഗ ഒരു ദിവസം, പ്രേമപൂർവം പുഞ്ചിരിതൂകി വീണ്ടും വീണ്ടും കടാക്ഷിച്ച് വിഷ്ണുവിന്റെ മുഖഭാവം നോക്കി രസിച്ചുകൊണ്ടിരുന്നു.

19. വിഭുർജഹാസ തദ്വക്ത്രം നിരീക്ഷ്യ ച ക്ഷണം തദാ
ക്ഷമാം ചകാര തദ്ദൃഷ്ട്വാ ലക്ഷ്മീർനൈവ സരസ്വതീ

അവളുടെ മുഖസൗന്ദര്യം നോക്കി വിഷ്ണുവും ഉടൻ ഒന്നു പുഞ്ചിരിച്ചു. അതുകണ്ടുകൊണ്ടിരുന്ന ലക്ഷ്മി ക്ഷമിച്ചു. സരസ്വതിക്കാകട്ടെ ആ ചാപല്യം ക്ഷമിക്കാൻ കഴിഞ്ഞില്ല.

20. ബോധയാമാസ പത്മാ താം സത്വരൂപാ ച സസ്മിതാ
ക്രോധാവിഷ്ടാ ച സാ വാണീ ന ച ശാന്താ ബഭൂവ ഹ

സത്വസ്വരൂപയായ ലക്ഷ്മി പുഞ്ചിരിച്ചുകൊണ്ട് അവളെ പറഞ്ഞുമനസ്സിലാക്കിയെങ്കിലും ക്രോധാവിഷ്ടയായിത്തീർന്ന സരസ്വതി തീരെ ശാന്തയായില്ല.

21. ഉവാച വാണീ ഭർത്താരം രക്താസ്യാ രക്തലോചനാ
കുപിതാ കാമവേഗേന ശശ്വത് പ്രസ്ഫുരിതാധരാ

അവളുടെ മുഖം തുടുത്തു; കണ്ണു കലങ്ങി; കാമാവേശത്താൽ കോപിച്ച അവളുടെ ചുണ്ടു വിറച്ചു. അവൾ ഭർത്താവിനോടു പറഞ്ഞു:

## സരസ്വത്യുവാച

22. സർവത്ര സമതാബുദ്ധിഃ സദ്ഭർത്തുഃ കാമിനീം പ്രതി
ധർമ്മിഷ്ഠസ്യ വരിഷ്ഠസ്യ വിപരീതാ ഖലസ്യ ച

കാമിനികളിൽ സമത്വബുദ്ധിയാണ് ധർമ്മിഷ്ഠനും ശ്രേഷ്ഠനുമായ ഒരു നല്ല ഭർത്താവിന് ഉണ്ടാവേണ്ടത്.അല്ലാത്തവൻ ദുഷ്ടനാണ്.

23. ജ്ഞാതം സൗഭാഗ്യമധികം ഗംഗായാം തേ ഗദാധര
കമലായാം ച തത്തുല്യം ന ച കിഞ്ചിന്മയി പ്രഭോ

ഹേ ഗദാധര, അങ്ങേയ്ക്ക് ഗംഗയോട് അധികം പ്രേമമുണ്ടെന്ന് എനിക്കു മനസ്സിലായി. ലക്ഷ്മിയോട് അത്രത്തോളം തന്നെ പ്രേമമുണ്ട്. പ്രഭോ, എന്നോട് അങ്ങേയ്ക്കത് തീരെയുമില്ല.

24. ഗംഗായാഃ പത്മയാ സാർധം പ്രീതിശ്ചാസ്തി സുസമ്മതാ
ക്ഷമാം ചകാര തേനേദം വിപരീതം ഹരിപ്രിയാ

ഗംഗയ്ക്ക് ലക്ഷ്മിയോട് പ്രീതിയുണ്ടെന്നുള്ളതു തീർച്ചയാണ്.അതുകൊണ്ടാണ് ആ ഹരിപ്രിയ ഈ വിപരീതം കണ്ടിട്ടും ക്ഷമിച്ചത്.

25. കിം ജീവനേന മേƒത്രൈവ ദുർഭഗായാശ്ച സാമ്പ്രതം
നിഷ്ഫലം ജീവനം തസ്യാ യാ പത്യുഃ പ്രേമവഞ്ചിതാ

ദുർഭഗയായ ഞാൻ എന്തിനാണ് ഇനി ഇവിടെ ജീവിക്കുന്നത്? ഭർത്താവിന്റെ പ്രേമം ലഭിക്കാത്തവളുടെ ജീവിതം നിഷ്ഫലമാണ്.

26. ത്വാം സർവ്വേ സത്വരൂപം ച യേ വദന്തി മനീഷിണഃ
തേ ച മൂർഖാ ന വേദജ്ഞാ ന ജാനന്തി മതിം തവ

അങ്ങ് സത്വമൂർത്തിയാണെന്നു പറയുന്ന ബുദ്ധിമാന്മാർ ഉണ്ടല്ലോ. അവർ വേദം അറിവില്ലാത്ത മൂർഖരാണ്. അവർക്ക് അങ്ങയുടെ ഉള്ള് അറിഞ്ഞുകൂടാ.

27. സരസ്വതീവചഃ ശ്രുത്വാ ദൃഷ്ട്വാ താം കോപസംയുതാം
മനസാ ച സമാലോക്യ സ ജഗാമ ബഹിഃസഭാം

സരസ്വതി പറഞ്ഞതുകേട്ട്,അവൾ കുപിതയായിരിക്കുന്നു എന്ന് മനസ്സിലാക്കിയ വിഷ്ണു മനസാ എന്തോ ആലോചിച്ചുകൊണ്ട് ആ സഭയിൽനിന്ന് പോയി.

28. ഗതേ നാരായണേ ഗംഗാമുവാച നിർഭയം രുഷാ
വാഗധിഷ്ഠാതൃദേവീ സാ വാക്യം ശ്രവണദുഷ്കരം

ഭഗവാൻ നാരായണൻ സഭയിൽനിന്നു പോയപ്പോൾ, വാണീദേവി കുപിതയായി ഗംഗയോടു കേൾക്കാൻ കൊള്ളുകയില്ലാത്ത വാക്കുകൾ പറഞ്ഞു.

**29. ഹേ നിർലജ്ജേ ഹേ സകാമേ സ്വാമിഗർവം കരോഷി കിം**
**അധികം സ്വാമിസൗഭാഗ്യം വിജ്ഞാപയിതുമിച്ഛസി**

ലജ്ജയില്ലാത്തവളേ, കൂത്തിച്ചി, ഭർത്താവു നിന്റെ വശത്താണെന്നു ഗർവിക്കുന്നോ? ഭർത്താവിന് നിന്നെയാണ് കൂടുതൽ ഇഷ്ടമെന്ന് നിനക്ക് എല്ലാവരെയും അറിയിക്കണം, അല്ലേ?

**30. മാനചൂർണ്ണം കരിഷ്യാമി തവാദ്യ ഹരിസന്നിധൗ**
**കിം കരിഷ്യതി തേ കാന്തോ മമൈവം കാന്തവല്ലഭേ**

ഇന്നു ഞാൻ ഹരിയുടെ സന്നിധിയിൽ വച്ച് നിന്റെ മാനം കെടുത്തുന്നുണ്ട്. ഭർത്താവിനു പ്രിയപ്പെട്ടവളേ, നിന്റെ ഭർത്താവ് എന്നെ എന്തുചെയ്യുമെന്ന് ഒന്നു കാണട്ടെ

**31. ഇത്യേവമുക്ത്വാ ഗംഗായാഃ കേശം ഗ്രഹീതുമുദ്യതാ**
**വാരയാമാസ താം പത്മാ മദ്ധ്യദേശം സമാശ്രിതാ**

എന്നു പറഞ്ഞുകൊണ്ട് ഗംഗയുടെ മുടിക്കെട്ടിനു കയറിപ്പിടിക്കാൻ തുടങ്ങി. അപ്പോൾ ലക്ഷ്മീദേവി ഇടയ്ക്കു ചാടിവീണ് അവളെ തടഞ്ഞു.

**32. ശശാപ വാണീ താം പത്മാം മഹാബലവതീ സതീ**
**വൃക്ഷരൂപാ സരിദ്രൂപാ ഭവിഷ്യസി ന സംശയഃ**

സതിയും മഹാബലവതിയും കുപിതയുമായ സരസ്വതി ഉടൻതന്നെ ലക്ഷ്മിയെ, "നീ വൃക്ഷരൂപയും നദീരൂപയുമായി ഭവിക്കും സംശയമില്ല" എന്നു ശപിച്ചു.

**33. വിപരീതം തതോ ദൃഷ്ട്വാ കിഞ്ചിന്നോ വക്തുമർഹസി**
**സന്തിഷ്ഠതി സഭാമധ്യേ യഥാ വൃക്ഷോ യഥാ സരിത്**

തെറ്റായ പ്രവൃത്തികണ്ടിട്ടും നിനക്ക് ഒന്നും പറയുവാൻ കഴിഞ്ഞില്ലല്ലോ. മരം പോലെ, നദി പോലെ നീ സഭയിൽ നോക്കി നിന്നതല്ലേയുള്ളു?

**34. ശാപം ശ്രുത്വാ തു സാ ദേവീ ന ശശാപ ചുകോപ ഹ**
**തത്രൈവ ദുഃഖിതാ തസ്ഥൗ വാണീം ധൃത്വാ കരേണ ച**

ശാപം ആ ദേവി കേട്ടെങ്കിലും സരസ്വതിയോടു കോപിക്കുകയോ അവളെ ശപിക്കുകയോ ചെയ്തില്ല. വാണിയെ കൈകൊണ്ട് വിടാതെ പിടിച്ചുകൊണ്ട് അവിടെത്തന്നെ ദുഃഖാർത്തയായി നിന്നു.

**35. അസന്തുഷ്ടാം തു താം ദൃഷ്ട്വാ കോപപ്രസ്ഫുരിതാധരാം**
**ഉവാച ഗംഗാ താം ദേവീം പത്മാം ചാരക്തലോചനാം**

എങ്കിലും അവൾ അസന്തുഷ്ടയായി; കോപത്താൽ ചുണ്ടു വിറച്ചു. കണ്ണുകലങ്ങിച്ചെമന്നു; ആ രൂപത്തിൽ കണ്ട ലക്ഷ്മിയോടു ഗംഗ പറഞ്ഞു.

**ഗംഗോവാച**

**36. ത്വമുത്സൃജ മഹോഗ്രാം ച പത്മേ കിം മേ കരിഷ്യസി**
**ദുഃശീലാ മുഖരാ നഷ്ടാ നിത്യം വാചാലരൂപിണീ**

പത്മേ, നീ ആ ഭയങ്കരിയെ വിടൂ. അവൾ എന്നെ എന്താണു ചെയ്യുന്നതെന്ന് ഒന്നു കാണട്ടെ. ഇങ്ങനെ ഓരോന്നു വിളിച്ചു പറയുക ഈ ശീലം കെട്ട, നശിച്ച, വായാടിയുടെ പതിവാണ്.

37. വാഗധിഷ്ഠാത്രീ ദേവീയം സതതം കലഹപ്രിയാ
യാവതീ യോഗ്യതാ ചാസ്യാ യാവതീ ശക്തിരേവ ച

സദാ കലഹിക്കുന്ന ഇവളാണു വാഗധിഷ്ഠാതൃദേവത! ഇവൾക്കെന്തു യോഗ്യതയുണ്ടോ, എത്ര ശക്തിയുണ്ടോ അതിന് അനുസരിച്ച്,

38. തഥാ കരോതു വാദം ച മയാ സാർധം ച ദുർമുഖീ
സ്വബലം യന്മമ ബലം വിജ്ഞാപയിതുമിച്ഛതി

ഈ മൂശേട്ട, എന്നോടുകലഹിക്കട്ടെ. സ്വന്തം ബലവും എന്റെ ബലവും മറ്റുള്ളവരെ അറിയിക്കാനാണ് ഇവളുടെ പുറപ്പാട്.

39. ജാനന്തു സർവേ ഹ്യുഭയോഃ പ്രഭാവം വിക്രമം സതി
ഇത്യേവമുക്ത്വാ സാ ദേവീ വാണ്യൈ ശാപം ദദാവിതി

രണ്ടുപേരുടെയും ബലവും പരാക്രമവും എല്ലാവരും അറിയട്ടെ എന്നുപറഞ്ഞിട്ട് ആ ദേവി സരസ്വതിയെ ഇങ്ങനെ ശപിച്ചു:

40. സരിത്സ്വരൂപാ ഭവതു സാ യാ ത്വാം ച ശശാപ ഹ
അധോമർത്ത്യം സാ പ്രയാതു സന്തി യത്രൈവ പാപിനഃ

ഹേ ലക്ഷ്മി, നിന്നെ ശപിച്ച അവളും നദിയായിത്തീർന്ന് പാപികൾ വസിക്കുന്ന ഭൂപ്രദേശത്തുകൂടി ഒഴുകട്ടെ.

41. കലൗ തേഷാം ച പാപാനി ഗ്രഹീഷ്യതി ന സംശയഃ
ഇത്യേവം വചനം ശ്രുത്വാ താം ശശാപ സരസ്വതീ

കലികാലത്ത് അവൾ അവരുടെ പാപം ഏറ്റെടുക്കും സംശയമില്ല.ഇങ്ങനെ ശപിച്ചതുകേട്ടപ്പോൾ സരസ്വതി അവളെയും ശപിച്ചു.

42. ത്വമേവ യാസ്യസി മഹീം പാപിപാപം ലഭിഷ്യസി
ഏതസ്മിന്നന്തരേ തത്ര ഭഗവാനാജഗാമ ഹ

'നീയും ഭൂമിയിൽചെന്ന് പാപികളുടെ പാപങ്ങൾ ഏറ്റെടുക്കും' അതിനിടയ്ക്കു ഭഗവാൻ വിഷ്ണു അവിടേക്ക് വന്നു.

43. ചതുർഭുജശ്ചതുർഭിശ്ച പാർഷദൈശ്ച ചതുർഭുജൈഃ
സരസ്വതീം കരേ ധൃത്വാ വാസയാമാസ വക്ഷസി

ചതുർബാഹുവായ ഭഗവാൻ ചതുർഭുജന്മാരായ നാലു പാർഷദന്മാരോടുകൂടിയാണ് വന്നത്. വന്ന ഉടൻ കൈപിടിച്ച് സരസ്വതിയെ മാറോടണച്ചു.

44. ബോധയാമാസ സർവജ്ഞഃ സർവ്വം ജ്ഞാനം പുരാതനം
ശ്രുത്വാ രഹസ്യം താസാം ച ശാപസ്യ കലഹസ്യ ച

സർവജ്ഞനായ അദ്ദേഹം അവളെ പുരാതനമായ ജ്ഞാനം മുഴുവൻ ഓർമ്മിപ്പിച്ചു. അവർ തമ്മിലുണ്ടായ കലഹത്തിന്റെയും ശാപത്തിന്റെയും കഥ കേട്ടിട്ട്.

45. ഉവാച ദുഃഖിതാസ്താശ്ച വാചം സാമയികീം വിഭുഃ

വിഭുവായ അദ്ദേഹം ദുഃഖിതരായ അവരോട് സമയോചിതമായി ഇങ്ങനെ പറഞ്ഞു.

## ശ്രീഭഗവാനുവാച

**ലക്ഷ്മി ത്വം കലയാ ഗച്ഛ ധർമധ്വജഗൃഹം ശുഭേ**

ഭദ്രേ, ലക്ഷ്മീ, അംശാവതാരം കൊണ്ട് നീ ധർമ്മധ്വജന്റെ ഗൃഹത്തിലേക്ക് പൊയ്ക്കൊള്ളുക.

**46. അയോനിസംഭവാ ഭൂമൗ തസ്യ കന്യാ ഭവിഷ്യസി**
**തത്രൈവ ദൈവദോഷേണ വൃക്ഷത്വം ച ലഭിഷ്യസി**

അദ്ദേഹത്തിന് അയോനിജയായ കന്യകയായി ഭവിക്കണം. പിന്നീട് ദൈവവശാൽ നിനക്ക് അവിടെത്തന്നെ വൃക്ഷത്വവും ലഭിക്കും.

**47. മദംശസ്യാസുരസ്യൈവ ശംഖചൂഡസ്യ കാമിനീ**
**ഭൂത്വാ പശ്ചാച്ച മത്പത്നീ ഭവിഷ്യസി ന സംശയഃ**

എന്റെ അംശംതന്നെയായ ശംഖചൂഡന്റെ പത്നിയായി ഭവിക്കും. പിന്നീട് എന്റെ പത്നിയായി ത്തീരുകയും ചെയ്യാം. സംശയിക്കേണ്ട.

**48. ത്രൈലോക്യപാവനീ നാമ്നാ തുളസീതി ച ഭാരതേ**
**കലയാ ച സരിദ്ഭാവം ശീഘ്രം ഗച്ഛ വരാനനേ**

ത്രൈലോക്യത്തെയും പരിശുദ്ധമാക്കുന്ന തുളസിയായി ഭാരതത്തിൽ പിറക്കുക. കലകൊണ്ട് നദീഭാവവും സ്വീകരിച്ചുകൊള്ളുക. പ്രിയേ, വേഗം പൊയ്ക്കൊള്ളൂ.

**49. ഭാരതം ഭാരതീശാപാന്നാമ്നാ പത്മാവതീ ഭവ**
**ഗംഗേ,യാസ്യസി പശ്ചാത്ത്വമംശേന വിശ്വപാവനീ**

ഭാരതിയുടെ ശാപഫലമായി ഭാരതത്തിലേക്ക് പൊയ്ക്കൊള്ളുക. അവിടെ നീ പത്മാവതീനദിയായി ഭവിക്കും.ഗംഗേ പിന്നാലെ നീയും പൊയ്ക്കൊള്ളൂ. അംശം കൊണ്ട് നീ വിശ്വപാവനിയായ ഗംഗയായിത്തീരുക.

**50. ഭാരതം ഭാരതീശാപാത് പാപദാഹായ പാപിനാം**
**ഭഗീരഥസ്യ തപസാ തേന നീതാ സുകല്പിതേ**

പാപികളുടെ പാപം നശിപ്പിക്കുന്നതിനുവേണ്ടി, ഭാരതിയുടെ ശാപമനുസരിച്ച് ഭാരതത്തിലേക്ക് പോകുക. സുകല്പിതേ, ഭഗീരഥൻ സ്വതപസ്സുകൊണ്ട് നിന്നെ ഭാരതത്തിൽ എത്തിക്കും.

**51. നാമ്നാ ഭാഗീരഥീ പൂതാ ഭവിഷ്യതി മഹീതലേ**
**മദംശസ്യ സമുദ്രസ്യ ജായാ ജായേ മമാജ്ഞയാ**

പരിപാവനയായ ഭാഗീരഥി എന്ന പേരിൽ നീ ഭൂമിയിലെങ്ങും അറിയപ്പെടുന്നവളായിത്തീരും. എന്റെ അംശമായ സമുദ്രത്തിന്റെ പത്നിയായി ഭവിക്കും.എന്റെ കല്പന അതാണ്.

**52. മത്കലാംശസ്യ ഭൂപസ്യ ശന്തനോശ്ച സുരേശ്വരി**
**ഗംഗാശാപേന കലയാ ഭാരതം ഗച്ഛ ഭാരതി**

ഹേ സുരേശ്വരി, എന്റെ കലാംശമായ ശന്തനു മഹാരാജാവിന്റെയും പത്നിയായി ഭവിക്കുക. ഹേ ഭാരതി, നീയും ഗംഗാശാപമനുസരിച്ച് കലാംശത്തോടെ ഭാരതത്തിലേക്കു പോകുക.

**53. കലഹസ്യ ഫലം ഭുങ്ക്ഷ്വ സപത്നീഭ്യാം സഹാച്യുതേ**
**സ്വയം ച ബ്രഹ്മസദനേ ബ്രഹ്മണഃ കാമിനീ ഭവ**

സപത്നീകലഹത്തിന്റെ ഫലം നീ അങ്ങനെ അനുഭവിക്കണം. നീ സ്വയം ബ്രഹ്മസദനത്തിൽ ബ്രഹ്മാവിന്റെ പത്നീപദവും അലങ്കരിക്കണം.

54. ഗംഗാ യാതു ശിവസ്ഥാനമത്ര പദ്മൈവ തിഷ്ഠതു
ശാന്താ ച ക്രോധരഹിതാ മദ്ഭക്താ സത്വരൂപിണീ

ഗംഗ ശിവസ്ഥാനത്തേക്കുപോകട്ടെ. പദ്മ ഇവിടെത്തന്നെ നില്ക്കട്ടെ. അവൾ ശാന്തയും ക്രോധരഹിതയും എന്റെ ഭക്തയും സത്വസ്വരൂപിണിയുമാണ്.

55. മഹാസാധ്വീ മഹാഭാഗാ സുശീലാ ധർമ്മചാരിണീ
യദംശകലയാ സർവാ ധർമ്മിഷ്ഠാശ്ച പതിവ്രതാഃ

അവൾ മഹാസാധ്വിയും മഹാഭാഗയും സുശീലയും ധർമ്മചാരിണിയുമാണ്. ധർമ്മിഷ്ഠരായ പതിവ്രതകളെല്ലാം അവളുടെ അംശകലകളുമാണ്.

56 ശാന്തരൂപാഃ സുശീലാശ്ച പ്രതിവിശ്വേഷു പൂജിതാഃ
തിസ്രോ ഭാര്യാസ്ത്രിശീലാശ്ച ത്രയോ ഭൃത്യാശ്ച ബാന്ധവാഃ.

ശാന്തരൂപികളും സുശീലകളുമായ അവർ വിശ്വംതോറും പൂജിക്കപ്പെടുന്നു: ഭിന്ന സ്വഭാവമുള്ള മൂന്നു ഭാര്യമാരും മൂന്നു ഭൃത്യന്മാരും മൂന്നു ബന്ധുക്കളും ഒരിടത്ത് താമസിക്കരുത്. അത്,

57. ധ്രുവം വേദവിരുദ്ധാശ്ച ന ഹ്യേതേ മംഗളപ്രദാഃ
സ്ത്രീപുംവച്ച ഗൃഹേ യേഷാം ഗൃഹിണാം സ്ത്രീവശഃ പുമാൻ

വേദവിരുദ്ധമാവും, തീർച്ച. എന്നുമാത്രമല്ല അത് ശുഭകരവുമാകയില്ല. ഏതു ഗൃഹസ്ഥരുടെ വീട്ടിലാണോ സ്ത്രീ പുരുഷനെപ്പോലെയും പുരുഷൻ സ്ത്രീയുടെ അടിമയെപ്പോലെയും കഴിയുന്നത്.

58. നിഷ്ഫലം ച ജന്മ തേഷാമശുഭം ച പദേ പദേ
മുഖേ ദുഷ്ടാ യോനി ദുഷ്ടാ യസ്യ സ്ത്രീ കലഹപ്രിയാ

ആ ഗൃഹസ്ഥരുടെ ജന്മം നിഷ്ഫലമാണ്. അവർക്ക് അടിയ്ക്കടി അശുഭങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. ആരുടെ ഭാര്യയാണോ വാക്ദുഷ്ടയും യോനിദുഷ്ടയുമായി സദാ കലഹിച്ചുകൊണ്ടിരിക്കുന്നത്.

59. അരണ്യം തേന ഗന്തവ്യം മഹാരണ്യം ഗൃഹാദ്വരം
ജലാനാം ച സ്ഥലാനാം ച ഫലാനാം പ്രാപ്തിരേവ ച

അവൻ കാട്ടിൽ പോകുകയാണ് നല്ലത്. വീട്ടിനേക്കാൾ ഭേദമാണ് കൊടുംകാട്. അവിടെ കുടിക്കാൻ വെള്ളവും കിടക്കാൻ ഇടവും തിന്നാൻ പഴങ്ങളും കിട്ടും.

60. സതതം സുലഭാ തത്ര ന തേഷം ഗൃഹ ഏവ ച
വരമഗ്നൗ സ്ഥിതിർഹിംസ്രജന്തൂനാം സന്നിധൗ സുഖം

എല്ലായ്പ്പോഴും അവ ലഭിക്കുകയും ചെയ്യും. എന്നാൽ വീട്ടിൽ അവയൊന്നും ലഭിക്കില്ല. തീയ്ക്കുള്ളിൽ കഴിയുന്നതിലും ഭേദം ക്രൂരമൃഗങ്ങളുടെ കൂടെ കഴിയുകയാണ്.

61. തതോഽപി ദുഃഖം പുംസാം ച ദുഷ്ടസ്ത്രീ സന്നിധൗ ധ്രുവം
വ്യാധിജ്വാലാ വിഷജ്വാലാ വരം പുംസാം വരാനനേ

അതിലും കഷ്ടമാണ് പുരുഷന് ദുഷ്ടസ്ത്രീകളോടുകൂടിയുള്ള വാസം; തീർച്ച. വ്യാധിജ്വാലയും വിഷജ്വാലയും പുരുഷന് ഒരുവിധം പൊറുക്കാം.

62. ദുഷ്ടസ്ത്രീണാം മുഖജ്വാലാ മരണാദതിരിച്യതേ
പുംസാം ച സ്ത്രീജിതാം ചൈവ ഭസ്മാന്തം ശൗചമധ്രുവം

എന്നാൽ ദുഷിച്ച സ്ത്രീകളുടെ മുഖജ്വാല മരണത്തെക്കാൾ ഭയങ്കരമാണ്. ഭസ്മമാകുന്നതുവരെ സ്ത്രീജിതൻമാർക്കു ശുദ്ധി ഉണ്ടാവില്ല.

63. **യദഹ്നി കുരുതേ കർമ്മ ന തസ്യ ഫലഭാഗ്ഭവേത്**
**നിന്ദിതോഽത്ര പരത്രൈവ സർവഥാ നരകം വ്രജേത്**

അവൻ ചെയ്യുന്ന സൽക്കർമ്മത്തിനൊന്നും ഫലമുണ്ടാവുകയില്ല.അവൻ ഇവിടെയും പരലോകത്തും നിന്ദിതനായിരിക്കും. അവൻ ഏതു നിലയ്ക്കും നരകത്തിൽ പോകുകയും ചെയ്യും.

64. **യശഃകീർത്തിവിഹീനോ യോ ജീവന്നപി മൃതോ ഹി സഃ**
**ബഹ്വീനാം ച സപത്നീനാം നൈകത്ര ശ്രേയസേ സ്ഥിതിഃ**

അവന് സൽക്കീർത്തി ഉണ്ടാവുകയില്ല. മരണതുല്യമാണ് അവന്റെ ജീവിതം.ഒന്നിലേറെ ഭാര്യമാർ ഒരുമിച്ച് താമസിക്കുന്നത് ശുഭകരമാവുകയില്ല.

65. **ഏകഭാര്യഃ സുഖീ നൈവ ബഹുഭാര്യഃ കദാചന**
**ഗച്ഛ ഗംഗേ ശിവസ്ഥാനം ബ്രഹ്മസ്ഥാനം സരസ്വതി**

ഒരു ഭാര്യയുള്ളവനാണു സുഖം; ഒന്നിലേറെ ഭാര്യമാരുള്ളവനല്ല. ഗംഗേ, നീ ശിവസ്ഥാനത്തേക്കു പൊയ്ക്കൊള്ളുക. ഹേ സരസ്വതി, നീ ബ്രഹ്മലോകത്തേക്കും പൊയ്ക്കൊള്ളുക.

66. **അത്ര തിഷ്ഠതു മദ്ഗേഹേ സുശീലാ കമലാലയാ**
**സുസാധ്യാ യസ്യ പത്നീ ച സുശീലാ ച പതിവ്രതാ**

സുശീലയായ ലക്ഷ്മീദേവി എന്റെ ഗൃഹത്തിൽ വസിക്കട്ടെ.സതിയും സുശീലയും സുഭഗയുമായ പത്നി ആർക്കുണ്ടോ,

67. **ഇഹ സ്വർഗ്ഗേ സുഖം തസ്യ ധർമ്മോ മോക്ഷഃ പരത്ര ച**
**പതിവ്രതാ യസ്യ പത്നീ സ ച മുക്തഃ ശുചിഃ സുഖീ**
**ജീവന്മൃതോഽശുചിർ ദുഃഖീ ദുഃശീലാപതിരേവ ച**

അവനാണ് ഇവിടെയും സ്വർഗ്ഗത്തും സുഖം കിട്ടുന്നത്. അവനാണ് ധർമ്മവും പരലോകത്ത് മോക്ഷവും ലഭിക്കുക. ആരുടെ പത്നിയാണോ പതിവ്രത അവനാണ് മുക്തനും ശുചിയും സുഖിയും. ദുഃശീലയായ ഭാര്യയുള്ളവനാണ് അശുചിയും ദുഃഖിയും മരിച്ചുകൊണ്ട് ജീവിക്കുന്നവനും.

ഇതി ശ്രീ ദേവിഭാഗവതേ നവമസ്കന്ധേ
ഷഷ്ഠോഽധ്യായഃ

# അഥ സപ്തമോഽധ്യായഃ

## ശ്രീനാരായണ ഉവാച

1. **ഇത്യുക്ത്വാ ജഗതാം നാഥോ വിരരാമ ച നാരദ**
**അതീവ രുരുദുർദേവ്യഃ സമാലിംഗ്യ പരസ്പരം**

ഹേ നാരദ, ജഗന്നാഥനായ ഭഗവാൻ ഇങ്ങനെ പറഞ്ഞു നിർത്തിയപ്പോൾ ദേവിമാർ മൂവരും പരസ്പരം ആശ്ലേഷിച്ചു പൊട്ടിക്കരഞ്ഞു.

2. **താശ്ച സർവ്വാഃ സമാലോക്യ ക്രമേണോചുസ്തദേശ്വരം**
**കമ്പിതാഃ സാശ്രുനേത്രാശ്ച ശോകേന ച ഭയേന ച**

അവരെല്ലാം അപ്പോൾ ഭയപ്പെട്ടു വിറച്ച് ദുഃഖത്തോടെ കണ്ണീരൊഴുക്കിക്കൊണ്ട് ഭഗവാനെ നോക്കി ഓരോരുത്തരായി ഇങ്ങനെ പറഞ്ഞു.

### സരസ്വത്യുവാച

3. വിശാപം ദേഹി ഹേ നാഥ ദുഷ്ടമാജന്മ ശോചനം
സത്സ്വാമിനാ പരിത്യക്താ കുതോ ജീവന്തി താഃ സ്ത്രിയഃ

ഹേ നാഥ, ദുഷിച്ച ഈ ജന്മം മുഴുവൻ അനുഭവിക്കേണ്ട ശാപത്തിൽനിന്ന് എനിക്കു മോക്ഷം നൽകണേ.ഉത്തമനായ ഭർത്താവു പരിത്യജിച്ചാൽ പിന്നെ ആ സ്ത്രീകൾ എന്തിനു ജീവിക്കുന്നു?

4. ദേഹത്യാഗം കരിഷ്യാമി യോഗേന ഭാരതേ ധ്രുവം
അത്യുന്നതോ ഹി നിയതം പാതുമർഹതി നിശ്ചിതം

യോഗത്താൽ ഞാൻ എന്റെ ശരീരം ഭാരതത്തിൽ ഉപേക്ഷിക്കും. തീർച്ചയാണ്. അത്യുന്നതനായ അങ്ങേയ്ക്കു മാത്രമേ എന്നെ രക്ഷിക്കാൻ കഴിയൂ എന്നു നിശ്ചയം.

### ഗംഗോവാച

5. അഹം കേനാപരാധേന ത്വയാ ത്യക്താ ജഗത്പതേ
ദേഹത്യാഗം കരിഷ്യാമി നിർദ്ദോഷായാ വധം ലഭ

ഹേ ജഗത്പതേ, എന്തു തെറ്റു ചെയ്തിട്ടാണ് അങ്ങ് എന്നെ കൈവെടിഞ്ഞത്? ഞാൻ എന്റെ ഈ ശരീരം ഉപേക്ഷിക്കും. ഒരു പാപവും ചെയ്യാത്തവളെ കൊന്ന പാപം അങ്ങ് അനുഭവിക്കണം.

6. നിർദ്ദോഷകാമിനീത്യാഗം കരോതി യോ നരോ ഭുവി
സ യാതി നരകം ഘോരം കിംനു സർവ്വേശ്വരോƒപി വാ

നിർദ്ദോഷയായ ഒരു കാമിനിയെ ഉപേക്ഷിക്കുന്ന മനുഷ്യന് ഘോരമായ നരകത്തിലേക്കു പോകേണ്ടി വരും. സർവ്വേശ്വരനാണെങ്കിലും അതു കൂടാതെ കഴിയുമോ?

### പത്മോവാച

7. നാഥ സത്വസ്വരൂപസ്ത്വം കോപഃ കഥമഹോ തവ
പ്രസാദം കുരു ഭാര്യേ ദ്വേ സദീശസ്യ ക്ഷമാ വരാ

നാഥാ, സത്വസ്വരൂപനായ അങ്ങേയ്ക്കു ഈ കോപം എങ്ങനെ ഉണ്ടായി? ഈ രണ്ടു ഭാര്യമാരോടും അങ്ങ് കരുണ കാട്ടണേ. സജ്ജനങ്ങൾക്ക് ക്ഷമയാണെല്ലോ ഭൂഷണം.

8. ഭാരതേ ഭാരതീശാപാദ്യാസ്യാമി കലയാഹ്യഹം
കിയത് കാലം സ്ഥിതിസ്തത്ര കദാ ദ്രക്ഷ്യാമി തേ പദം

ഭാരതിയുടെ ശാപം അനുസരിച്ച് കലാംശം കൈക്കൊണ്ടു ഞാൻ ഭാരതത്തിലേക്കു പൊയ്ക്കൊള്ളാം. എത്രകാലം എനിക്ക് അവിടെ കഴിയണം? എനിക്ക് എന്ന് വീണ്ടും അങ്ങയുടെ പാദം ദർശിക്കാൻ കഴിയും?

9. ദാസ്യന്തി പാപിനഃ പാപം സദ്യഃ സ്നാനാവഗാഹനാത്
കേന തേന വിമുക്താഹമാഗമിഷ്യാമി തേ പദം

മുങ്ങിക്കുളിച്ച് പാപികൾ പാപമെല്ലാം അപ്പോൾത്തന്നെ എനിക്കു നൽകും. ആ പാപങ്ങളിൽനിന്നെല്ലാം മുക്തയായി എനിക്ക് എങ്ങനെ അങ്ങയുടെ കാൽത്താർ അണയാൻ കഴിയും?

**10. കലയാ തുളസീരൂപം ധർമ്മധ്വജസുതാ സതീ**
**ഭുക്ത്വാ കദാ ലഭിഷ്യാമി ത്വത്പാദാംബുജമച്യുത**

കലാംശത്താൽ തുളസിയായും ധർമ്മധ്വജസുതയായും ഭൂമിയിൽ ജീവിച്ചിട്ട് ഹേ അച്യുത, എന്ന് എനിക്ക് അങ്ങയുടെ പാദാംബുജം പ്രാപിക്കാൻ ഇടയാകും?

**11. വൃക്ഷരൂപാ ഭവിഷ്യാമി ത്വദധിഷ്ഠാതൃദേവതാ**
**സമുദ്ധരിഷ്യസി കദാ തന്മേ ബ്രൂഹി കൃപാനിധേ**

അങ്ങയുടെ അധിഷ്ഠാതൃ ദേവതയായ വൃക്ഷമായി ഞാൻ സംഭവിക്കാം. കൃപാനിധേ, അങ്ങ് എപ്പോഴാണ് എന്നെ ഉദ്ധരിക്കുക? അത് എന്നോടു പറയൂ.

**12. ഗംഗാ സരസ്വതീശാപാദ്യദി യാസ്യതി ഭാരതേ**
**ശാപേന മുക്താ പാപാച്ച കദാ ത്വാം ച ലഭിഷ്യതി**

ഗംഗ, സരസ്വതിയുടെ ശാപം മൂലം ഭാരതത്തിലേക്കു പോകുന്നെങ്കിൽ ശാപവിമുക്തയും പാപ നിർമുക്തയുമായി അവൾക്ക് എന്ന് അങ്ങയെ പ്രാപിക്കാൻ ഇടയാകും?

**13. ഗംഗാശാപേന വാ വാണീ യദി യാസ്യതി ഭാരതം**
**കദാ ശാപാദ്വിനിർമുച്യ ലഭിഷ്യതി പദം തവ**

ഗംഗാശാപത്താൽ ഭാരതത്തിലേക്കു പോകുന്നപക്ഷം സരസ്വതിക്ക് എന്ന് ശാപവിമുക്തയായി അങ്ങയുടെ പദം പ്രാപിക്കാൻ കഴിയും?

**14. താം വാണീം ബ്രഹ്മസദനം ഗംഗാം വാ ശിവമന്ദിരം**
**ഗന്തും വദസി ഹേ നാഥ തത്ക്ഷമസ്വ ച തേ വചഃ**

ആ സരസ്വതിയോടു ബ്രഹ്മലോകത്തേയ്ക്കും ഗംഗയോടു ശിവലോകത്തേയ്ക്കും പോകുവാൻ അങ്ങ് കല്പിച്ചുവല്ലോ. ആ വാക്ക് അങ്ങ് ഉപേക്ഷിക്കണേ.

**15. ഇത്യുക്ത്വാ കമലാ കാന്തപാദം ധൃത്വാ നനാമ സാ**
**സ്വകേശൈർവേഷ്ടനം കൃത്വാ രുരോദ ച പുനഃ പുനഃ**

ഇങ്ങനെ പറഞ്ഞുകൊണ്ട് അവൾ കമലാകാന്തന്റെ കാലുപിടിച്ച് നമസ്കരിച്ചു. തന്റെ ചികുരഭാരം അദ്ദേഹത്തിന്റെ കാലിൽ ചുറ്റിയിട്ട് വീണ്ടും വീണ്ടും വിലപിച്ചു.

**"ഉവാച പത്മനാഭസ്താം പത്മാം കൃത്വാ സ്വ വക്ഷസി**
**ഈഷദ്ധാസ്യപ്രസന്നാസ്യോ ഭക്താനുഗ്രഹ കാതരഃ"**

ഭക്താനുഗ്രഹകാതരനായ പത്മനാഭൻ അപ്പോൾ പത്മയെ തന്റെ മാറോടു ചേർത്തു പുണർന്ന് പ്രസന്നസുമുഖനായി പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു:-

## ശ്രീഭഗവാനുവാച.

**16. ത്വദ്വാക്യമാചരിഷ്യാമി സ്വവാക്യം ച സുരേശ്വരി**
**സമതാം ച കരിഷ്യാമി ശൃണു ത്വം കമലേക്ഷണേ**

നിന്റെ വാക്കും എന്റെ വാക്കും ഞാൻ പാലിക്കുന്നുണ്ട്. ഹേ സുരേശ്വരി, രണ്ടും ഒപ്പം നിറവേറ്റുന്നുണ്ട്. കമലേക്ഷണേ, അത് എങ്ങനെയാണെന്ന് കേട്ടു കൊള്ളുക.

**17. ഭാരതീ യാതു കലയാ സരിദ്രൂപാ ച ഭാരതേ**
**അർധാ സാ ബ്രഹ്മസദനം സ്വയം തിഷ്ഠതു മദ്ഗൃഹേ**

സരസ്വതി, സ്വകലാംശംകൊണ്ട് ഭൂമിയിൽ നദിയായി വാഴട്ടെ. അർധാംശത്താൽ ബ്രഹ്മസദനത്തിലും പൂർണ്ണാംശം കൊണ്ട് എന്റെ ഗൃഹത്തിലും വസിക്കട്ടെ.

18. ഭഗീരഥേന സാ നീതാ ഗംഗാ യാസ്യതി ഭാരതേ
പൂതം കർത്തും ത്രിഭുവനം സ്വയം തിഷ്ഠതി മദ്ഗൃഹേ

മൂന്നുലോകവും ശുദ്ധമാക്കാൻ ഭഗീരഥൻ ഭൂമിയിലേക്ക് ഗംഗയെ കൊണ്ടുപോകും. അവൾ പൂർണ്ണാംശം കൊണ്ട് ഇവിടെയും വസിക്കട്ടെ.

19. തത്രൈവ ചന്ദ്രമൗലേശ്ച മൗലിം പ്രാപ്സ്യതി ദുർലഭം
തതഃ സ്വഭാവതഃ പൂതാഽപ്യതിപൂതാ ഭവിഷ്യതി

ചന്ദ്രശേഖരന്റെ സുദുർലഭമായ മൗലിയിൽ എത്തിയിട്ട് സ്വഭാവേന തന്നെ ശുദ്ധയായ അവൾ അത്യന്തം പരിശുദ്ധയായിത്തീരും.

20. കലാംശാംശേന ഗച്ഛ ത്വം ഭാരതേ വാമലോചനേ
പത്മാവതീ സരിദ്രൂപാ തുളസീ വൃക്ഷരൂപിണീ

ഹേ സുന്ദരി, നീ കലാംശത്തിന്റെ അംശത്താൽ ഭാരതത്തിലേക്കു പോകുക. അവിടെ പത്മാവതീനദിയും തുളസീവൃക്ഷവുമായിത്തീരുക.

21. കലേഃ പഞ്ചസഹസ്രേ ച ഗതേ വർഷേ ച മോക്ഷണം
യുഷ്മാകം സരിതാം ചൈവ മദ്ഗേഹം ച ഗമിഷ്യഥ

കലിയുഗത്തിൽ അയ്യായിരം വർഷം കഴിയുമ്പോൾ നദികളായിത്തീർന്ന നിങ്ങൾക്ക് മുക്തി ലഭിക്കും. അപ്പോൾ നിങ്ങൾക്ക് എന്റെ ഗൃഹത്തിൽ എത്തുകയും ചെയ്യാം.

22. സമ്പദാം ഹേതുഭൂതാ ച വിപത്തിഃ സർവദേഹിനാം
വിനാ വിപത്തേർമഹിമാ കേഷാം പത്മഭവേ ഭവേത്

ദേഹമുള്ളവർക്കെല്ലാം ആപത്തെന്നു പറയുന്നത് സമ്പത്തിനു കാരണമാണ്. ഹേ ലക്ഷ്മി, വിപത്തു കൂടാതെ ആർക്കെങ്കിലും മഹത്വം കൈവരുമോ?

23. മന്മന്ത്രോപാസകാനാം ച സതാം സ്നാനാവഗാഹനാത്
യുഷ്മാകം മോക്ഷണം പാപാദ്ദർശനാത് സ്പർശനാത്തഥാ

എന്റെ മന്ത്രോപാസകരുടെയും സജ്ജനങ്ങളുടെയും മുങ്ങിക്കുളികൊണ്ടും ദർശനസ്പർശനാദികൾ കൊണ്ടും പാപത്തിൽനിന്ന് നിങ്ങൾ മുക്തരാകും.

24. പൃഥിവ്യാം യാനി തീർത്ഥാനി സന്ത്യസംഖ്യാനി സുന്ദരി
ഭവിഷ്യന്തി ച പൂതാനി മദ്ഭക്തസ്പർശദർശനാത്

ഹേ സുന്ദരി, ഭൂമിയിൽ അസംഖ്യം തീർത്ഥങ്ങളുണ്ടല്ലോ. അവയെല്ലാം എന്റെ ഭക്തന്മാരുടെ ദർശനസ്പർശനങ്ങൾ കൊണ്ട് പരിശുദ്ധങ്ങളായിത്തീരും.

25. മന്മന്ത്രോപാസകാ ഭക്താ വിശ്രമന്തി ച ഭാരതേ
പൂതം കർത്തും താരിതും ച സുപവിത്രാം വസുന്ധരാം

എന്റെ മന്ത്രോപാസകരായ ഭക്തന്മാർ ഭാരതത്തിൽ വസിക്കുന്നുണ്ട്. പവിത്രയായ ആ ഭൂമിയെ സുപവിത്രയാക്കുന്നതിനും കരകയറ്റുന്നതിനുമായിട്ടാണ് അവർ അവിടെ വസിക്കുന്നത്.

26. മദ്ഭക്താ യത്ര തിഷ്ഠന്തി പാദം പ്രക്ഷാളയന്തി ച
തത് സ്ഥാനം ച മഹാതീർത്ഥം സുപവിത്രം ഭവേദ് ധ്രുവം.

എന്റെ ഭക്തന്മാർ എവിടെ സ്ഥിതി ചെയ്യുന്നുവോ, പാദം കഴുകുന്നുവോ, അവിടം അത്യന്തം പവിത്രമായ മഹാതീർത്ഥമായിത്തീരുമെന്നു തീർച്ചയാണ്.

27. **സ്ത്രീഘ്നോ ഗോഘ്നഃ കൃതഘ്നശ്ച ബ്രഹ്മഘ്നോ ഗുരുതല്പഗഃ**
**ജീവന്മുക്തോ ഭവേത് പൂതോ മദ്ഭക്തസ്പർശദർശനാത്**

സ്ത്രീഹത്യ ചെയ്തവനും ഗോഹത്യ ചെയ്തവനും കൃതഘ്നനും ബ്രഹ്മഹത്യചെയ്തവനും ഗുരുപത്നിയെ പ്രാപിച്ചവനും എന്റെ ഭക്തരെ കാണുകയും സ്പർശിക്കുകയും ചെയ്താൽ പരിശുദ്ധരായി ഭവിക്കും.

28. **ഏകാദശീവിഹീനശ്ച സന്ധ്യാഹീനോഽഥ നാസ്തികഃ**
**നരഘാതീ ഭവേത് പൂതോ മദ്ഭക്തസ്പർശദർശനാത്**

ഏകാദശീവ്രതം അനുഷ്ഠിക്കാത്തവനും സന്ധ്യാവന്ദനാദികൾ ചെയ്യാത്തവനും നിരീശ്വരവാദിയും കൊലപാതകിയും എന്റെ ഭക്തന്മാരെ സ്പർശിക്കുകയും ദർശിക്കുകയും ചെയ്താൽ പരിശുദ്ധരാകും

29. **അസിജീവീ മസീജീവീ ധാവകോ ഗ്രാമയാചകഃ**
**വൃഷവാഹോ ഭവേത്പൂതോ മദ്ഭക്തസ്പർശ ദർശനാത്**

വാളേന്തുകയും മഷിനോക്കുകയും അലക്കുകയും ഗ്രാമംതോറും യാചിക്കുകയും കാളപ്പുറത്തേറി നടക്കുകയും ചെയ്യുന്ന ബ്രാഹ്മണൻ എന്റെ ഭക്തന്മാരെ സ്പർശിക്കുകയും ദർശിക്കുകയും ചെയ്താൽ പരിശുദ്ധനാകും.

30. **വിശ്വാസഘാതീ മിത്രഘ്നോ മിഥ്യാസാക്ഷ്യസ്യ ദായകഃ**
**സ്ഥാപ്യാഹാരീ ഭവേത്പൂതോ മദ്ഭക്തസ്പർശദർശനാത്**

വിശ്വാസവഞ്ചകനും മിത്രങ്ങളെ ദ്രോഹിക്കുന്നവനും കള്ളസാക്ഷി പറയുന്നവനും നിധി അപഹരിക്കുന്നവനും എന്റെ ഭക്തന്മാരെ സ്പർശിക്കുകയും ദർശിക്കുകയും ചെയ്താൽ പരിശുദ്ധരാകും.

31. **അത്യുഗ്രോ വാ പുംദൂഷകശ്ച ജാരകഃ പുംശ്ചലീപതിഃ**
**പൂതശ്ച വൃഷലീപുത്രോ മദ്ഭക്തസ്പർശദർശനാത്**

അതിഭയങ്കരനും മനുഷ്യദ്വേഷിയും ജാരനും വേശ്യാപതിയും ദാസീപുത്രനും എന്റെ ഭക്തന്മാരെ സ്പർശിക്കുകയും ദർശിക്കുകയും ചെയ്താൽ പരിശുദ്ധരാകും.

32. **ശൂദ്രാണാം സൂപകാരശ്ച ദേവലോ ഗ്രാമയാജകഃ**
**അദീക്ഷിതോ ഭവേത് പൂതോ മദ്ഭക്തസ്പർശദർശനാത്**

ശൂദ്രന്മാരുടെ അരിവയ്പുകാരനും കൂലിക്കു ദേവപൂജ ചെയ്യുന്നവനും ഗ്രാമപുരോഹിതനും എന്റെ ഭക്തന്മാരുടെ സ്പർശനദർശനങ്ങളാൽ പരിശുദ്ധരാകും.

33. **പിതരം മാതരം ഭാര്യാം ഭ്രാതരം തനയം സുതാം**
**ഗുരോഃ കുലം ച ഭഗിനീം ചക്ഷുർഹീനം ച ബാന്ധവം**

പിതാവിനെയും മാതാവിനെയും ഭാര്യയെയും സഹോദരനെയും പുത്രനെയും പുത്രിയെയും ഗുരുവിന്റെ കുലത്തെയും സഹോദരിയെയും കണ്ണു കാണാത്തവനെയും ബന്ധുവിനെയും

34. **ശ്വശ്രൂം ച ശ്വശുരം ചൈവ യോ ന പുഷ്ണാതി സുന്ദരി**
**സ മഹാപാതകീ പൂതോ മദ്ഭക്തസ്പർശദർശനാത്**

ശ്വശ്രൂവിനെയും ശ്വശുരനെയും ആരാണോ സംരക്ഷിക്കാത്തത് അവൻ മഹാപാപിയാണ്. അവനും എന്റെ ഭക്തന്മാരെ സ്പർശിക്കുകയും ദർശിക്കുകയും ചെയ്താൽ പരിശുദ്ധനാകും.

35. അശ്വത്ഥനാശകശ്ചൈവ മദ്ഭക്തനിന്ദകസ്തഥാ
ശൂദ്രാന്നഭോജീ വിപ്രശ്ച പൂതോ മദ്ഭക്തദർശനാത്

അരയാൽ വെട്ടി നശിപ്പിക്കുന്നവനും എന്റെ ഭക്തന്മാരെ നിന്ദിക്കുന്നവനും ശൂദ്രന്റെ അന്നം ഭക്ഷിക്കുന്ന ബ്രാഹ്മണനും എന്റെ ഭക്തന്മാരെ ദർശിച്ചാൽ പരിശുദ്ധരാകും.

36. ദേവദ്രവ്യാപഹാരീ ച വിപ്രദ്രവ്യാപഹാരകഃ
ലാക്ഷാലൗഹരസാനാം ച വിക്രേതാ ദുഹിതുസ്തഥാ

ദേവന്റെ സ്വത്ത് അപഹരിക്കുന്നവനും ബ്രാഹ്മണന്റെ സ്വത്ത് അപഹരിക്കുന്നവനും അരക്കും ഇരുമ്പും രസവും വില്ക്കുന്നവനും മകളെ വില്ക്കുന്നവനും

37. മഹാപാതകിനശ്ചൈവ ശൂദ്രാണാം ശവദാഹകാഃ
ഭവേയുരേതേ പൂതാശ്ച മദ്ഭക്തസ്പർശ ദർശനാത്

ശൂദ്രരുടെ ശവം ദഹിപ്പിക്കുന്നവരും മഹാപാതകികളാണ്.അവർ എന്റെ ഭക്തന്മാരെ സ്പർശിക്കുകയും ദർശിക്കുകയും ചെയ്താൽ പരിശുദ്ധരാകും.

## ശ്രീമഹാലക്ഷ്മീരുവാച

38. ഭക്താനാം ലക്ഷണം ബ്രൂഹി ഭക്താനുഗ്രഹകാതര
യേഷാം തു ദർശനസ്പർശാത് സദ്യഃപൂതാ നരാധമാഃ

ആരുടെ ദർശനസ്പർശനങ്ങൾകൊണ്ട് മനുഷ്യാധമന്മാർ പരിശുദ്ധരായിത്തീരുന്നുവോ ആ ഭക്തന്മാരുടെ ലക്ഷണങ്ങൾ എന്തെല്ലാമാണെന്ന് ഹേ ഭക്താനുഗ്രഹകാതര, എന്നോടു പറയു.

39. ഹരിഭക്തിവിഹീനാശ്ച മഹാഹങ്കാരസംയുതാഃ
സ്വപ്രശംസാരതാ ധൂർത്താഃ ശഠാശ്ച സാധുനിന്ദകാഃ

ഹരിഭക്തിയില്ലാത്തവരും വലിയ അഹങ്കാരമുള്ളവരും ആത്മപ്രശംസ ചെയ്യുന്നവരും ശഠന്മാരും സാധുനിന്ദകരും ആരുടെ ദർശനസ്പർശനങ്ങളാലാണോ പരിശുദ്ധരാകുന്നത്,

40. പുനന്തി സർവ്വതീർത്ഥാനി യേഷാം സ്നാനാവഗാഹനാത്
യേഷാം ച പാദരജസാ പൂതാ പാദോദകാന്മഹീ.

ആര് മുങ്ങിക്കുളിക്കുന്നതുകൊണ്ടാണോ സർവ്വതീർത്ഥങ്ങളും പരിശുദ്ധങ്ങളാകുന്നത്, ആരുടെ പാദരജസുകൊണ്ടും പാദോദകം കൊണ്ടുമാണോ ഭൂമി പരിശുദ്ധയാകുന്നത്,

41. യേഷാം സന്ദർശനം സ്പർശം യേ വാ വാഞ്ഛന്തി ഭാരതേ
സർവ്വേഷാം പരമോ ലാഭോ വൈഷ്ണവാനാം സമാഗമഃ

ആരുടെ സന്ദർശനവും സ്പർശനവുമാണോ ഭാരതത്തിലുള്ളവർ ആഗ്രഹിക്കുന്നത്, ആ വൈഷ്ണവ ഭക്തന്മാരുടെ സമാഗമമാണ് ഏവർക്കും പരമമായ ലാഭം.

42. ന ഹ്യമ്മയാനി തീർത്ഥാനി ന ദേവാ മൃച്ഛിലാമയാഃ
തേ പുനന്ത്യു രുകാലേന വിഷ്ണുഭക്താഃ ക്ഷണാദഹോ

അല്ലാതെ ജലമയങ്ങളായ തീർത്ഥങ്ങളോ മണ്ണും കല്ലും കൊണ്ടുണ്ടാക്കിയ ദേവന്മാരോ അല്ല. അവർ ദീർഘകാലം കൊണ്ട് പാപികളെ ശുദ്ധീകരിക്കാം.എന്നാൽ വിഷ്ണുഭക്തന്മാർ ക്ഷണനേരംകൊണ്ട് പാപികളെ പരിശുദ്ധരാക്കും.

**സൂത ഉവാച**

43. മഹാലക്ഷ്മീ വചഃ ശ്രുത്വാ ലക്ഷ്മീകാന്തശ്ച സസ്മിതഃ
നിഗൂഢതത്ത്വം കഥിതുമപി ശ്രേഷ്ഠോപചക്രമേ

മഹാലക്ഷ്മി പറഞ്ഞതുകേട്ടപ്പോൾ ലക്ഷ്മീകാന്തൻ പുഞ്ചിരിച്ചുകൊണ്ട് നിഗൂഢമായ തത്വം വെളിവാക്കാൻ ആരംഭിച്ചു.

**ശ്രീഭഗവാനുവാച**

44. ഭക്താനാം ലക്ഷണം ലക്ഷ്മി ഗൂഢം ശ്രുതിപുരാണയോഃ
പുണ്യസ്വരൂപം പാപഘ്നം സുഖദം ഭുക്തിമുക്തിദം

ഹേ ലക്ഷ്മി, ഭക്തലക്ഷണം ശ്രുതികളിലും പുരാണങ്ങളിലും നിഗൂഢമാണ്. അത് പുണ്യസ്വരൂപവും പാപനാശകവും സുഖപ്രദവും ഭുക്തിമുക്തിപ്രദവുമാകുന്നു.

45. സാരഭൂതം ഗോപനീയം ന വക്തവ്യം ഖലേഷു ച
ത്വാം പവിത്രാം പ്രാണതുല്ല്യാം കഥയാമി നിശാമയ

സാരഭൂതവും ഗോപ്യവുമാണത്. ഖലന്മാരോടത് പറയുകയേ അരുത്. നീ പരിശുദ്ധയും പ്രാണതുല്ല്യയുമായതുകൊണ്ട് നിന്നോടു പറയാം; കേട്ടു കൊള്ളുക.

46. ഗുരുവാക്യാദ്വിഷ്ണുമന്ത്രോ യസ്യ കർണ്ണേ പതിഷ്യതി
വദന്തി വേദാസ്തം ചാപി പവിത്രം ച നരോത്തമം

ഗുരുമുഖത്തു നിന്ന് വിഷ്ണുമന്ത്രം ആരുടെ ശ്രവണപുടങ്ങളിലാണോ വീണിട്ടുള്ളത് അവൻ പരിശുദ്ധനും ഉത്തമനുമായ മനുഷ്യനാണെന്നു വേദങ്ങൾ പറയുന്നു.

47. പുരുഷാണാം ശതം പൂർവ്വം തഥാ തജ്ജന്മമാത്രതഃ
സ്വർഗ്ഗസ്ഥം നരകസ്ഥം വാ മുക്തിമാപ്നോതി തത്ക്ഷണാത്

അവന്റെ ജനനം കൊണ്ടു തന്നെ, നൂറു തലമുറ മുമ്പുള്ളവർ പോലും, അവർ സ്വർഗ്ഗത്തിലോ നരകത്തിലോ ആയിക്കൊള്ളട്ടെ, മുക്തരായിത്തീരും.

48. യൈഃ കശ്ചിദ്യത്ര വാ ജന്മ ലബ്ധം യേഷു ച ജന്തുഷു
ജീവന്മുക്താസ്തു തേ പൂതാ യാന്തി കാലേ ഹരേഃ പദം

അവർ ഏതു ജീവികളായി ജനിച്ചാലും എവിടെയായിരുന്നാലും പരിശുദ്ധരും ജീവന്മുക്തരുമായി കാലക്രമത്തിൽ ഹരിപദം പ്രാപിക്കും.

49. മദ്ഭക്തിയുക്തോ മർത്ത്യശ്ച സ മുക്തോ മദ്ഗുണാന്വിതഃ
മദ്ഗുണാധീനവൃത്തിർയഃ കഥാവിഷ്ടശ്ച സന്തതം

എന്നിൽ ഭക്തിയുള്ള മനുഷ്യൻ എന്റെ ഗുണങ്ങൾ ഉൾക്കൊണ്ട് മുക്തനായിത്തീരും. എന്റെ ഗുണങ്ങൾക്കു വിധേയനായി വർത്തിക്കുന്നവനും എന്റെ ഗുണകഥകളിൽ ആവേശം കൊള്ളുന്നവനും

50. മദ്ഗുണ ശ്രുതിമാത്രേണ സാനന്ദഃ പുളകാന്വിതഃ
സഗദ്ഗദഃ സാശ്രുനേത്രഃ സ്വാത്മവിസ്മൃത ഏവ ച

എന്റെ ഗുണങ്ങൾ കേൾക്കുന്ന മാത്രയിൽത്തന്നെ ആനന്ദത്താൽ കോൾമയിർക്കൊണ്ട് കണ്ണുനീർ നിറഞ്ഞ് ഗദ്ഗദകണ്ഠനായി തന്നെത്തന്നെ വിസ്മരിക്കും.

51. ○ വാഞ്ഛതി സുഖം മുക്തിം സാലോക്യാദിചതുഷ്ടയം
ബ്രഹ്മത്വമമരത്വം വാ തദ്വാഞ്ഛാ മമ സേവനേ

അവൻ സുഖമോ മുക്തിയോ സാലോക്യാദി നാലുമോ ആഗ്രഹിക്കുകയില്ല. ബ്രഹ്മത്വമോ അമരത്വമോ അവനു വേണ്ട. എന്റെ സേവനത്തിൽ മാത്രമാണ് അവന് ആഗ്രഹം.

52. ഇന്ദ്രത്വം ച മനുത്വം ച ബ്രഹ്മത്വം ച സുദുർലഭം
സ്വർഗ്ഗരാജ്യാദിഭോഗം ച സ്വപ്നേƒപി ച ന വാഞ്ഛതി

ഇന്ദ്രത്വവും മനുത്വവും ബ്രഹ്മത്വവും വളരെ ദുർലഭമായ സ്വർഗ്ഗരാജ്യാദി ഭോഗങ്ങളും അവൻ സ്വപ്നത്തിൽപോലും ആഗ്രഹിക്കുകയില്ല.

53. ഭ്രമന്തി ഭാരതേ ഭക്താസ്താദൃഗ്ജന്മ സുദുർലഭം
മദ്ഗുണശ്രവണാഃ ശ്രാവ്യഗാനൈർനിത്യം മുദാന്വിതാഃ

എന്റെ ഗുണകഥകൾ കേൾക്കുകയും മധുരമായി പാടുകയും ചെയ്തുകൊണ്ട് വളരെ സന്തോഷത്തോടെ അവർ ഭാരതത്തിലെങ്ങും ചുറ്റി നടക്കും. അത്തരം ജന്മം വളരെ ദുർലഭം തന്നെ.

54. തേ യാന്തി ച മഹീം പൂത്വാ നരം തീർത്ഥം മമാലയം
ഇത്യേവം കഥിതം സർവ്വം പത്മേ കുരു യഥോചിതം
തദാജ്ഞയാ താസ്തച്ചക്രുർഹരിസ്തസ്ഥൗ സുഖാസനേ

അവർ ഭൂമിയെയും മനുഷ്യനെയും തീർത്ഥത്തെയും ക്ഷേത്രത്തെയും പരിശുദ്ധമാക്കിക്കൊണ്ട് സഞ്ചരിക്കുന്നു. പത്മേ ഞാൻ എല്ലാം പറഞ്ഞു കഴിഞ്ഞു. ഇനി നിനക്കിഷ്ടം പോലെ ചെയ്യാം. അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ച് അവർ പ്രവർത്തിച്ചു. ഹരി സ്വസ്ഥാനത്ത് സസുഖം വാണു.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
സപ്തമോƒദ്ധ്യായഃ

## അഥ അഷ്ടമോƒദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. സരസ്വതീ പുണ്യക്ഷേത്രമാജഗാമ ച ഭാരതേ
ഗംഗാശാപേന കലയാ സ്വയം തസ്ഥൗ ഹരേഃപദേ

സരസ്വതി, ഗംഗാശാപത്താൽ കലാംശം കൊണ്ട് പുണ്യക്ഷേത്രമായ ഭാരതത്തിലേക്കു വരികയും പൂർണ്ണാംശം കൊണ്ട് ഹരിപദത്തിൽത്തന്നെ വസിക്കുകയും ചെയ്തു.

2. ഭാരതീ ഭാരതം ഗത്വാ ബ്രാഹ്മീ ച ബ്രഹ്മണഃ പ്രിയാ
വാണ്യധിഷ്ഠാതൃദേവീ സാ തേന വാണീ പ്രകീർത്തിതാ

ഭാരതത്തിൽ വന്നതിനാൽ ഭാരതിയായും ബ്രഹ്മാവിന്റെ പത്നിയായതിനാൽ ബ്രാഹ്മിയായും വാണിയുടെ അധിഷ്ഠാന ദേവതയായതിനാൽ വാണിയായും അവൾ പ്രകീർത്തിക്കപ്പെടുന്നു.

3. സരോവാപ്യാം ച സ്രോതഃസു സർവ്വത്രൈവ ഹി ദൃശ്യതേ
ഹരിഃ സരസ്വാംസ്തസ്യേയം തേന നാമ്നാ സരസ്വതീ

തടാകങ്ങളിലും പൊയ്കകളിലും നദികളിലും സർവ്വത്രസന്നിഹിതനാകയാൽ ഹരി സരസ്വാനാണ്. ആ സരസ്വാനെ സംബന്ധിച്ചവൾ എന്ന അർത്ഥത്തിൽ അവൾക്ക് സരസ്വതി എന്ന പേരു ലഭിച്ചു.

4. സരസ്വതീ നദീ സാ ച തീർത്ഥരൂപാ ച പാവനീ
പാപിനാം പാപദാഹായ ജ്വലദഗ്നിസ്വരൂപിണീ

ആ സരസ്വതീനദി തീർത്ഥസ്വരൂപിണിയും പരിപാവനയുമാണ്. അവൾ പാപികളുടെ പാപത്തെ ദഹിപ്പിക്കുന്നതിനു വേണ്ടി ജ്വലിക്കുന്ന അഗ്നിയെപ്പോലെ സഞ്ചരിക്കുന്നു.

5. പശ്ചാദ്ഭാഗീരഥീ നീതാ മഹീം ഭാഗീരഥേന ച
സാ വൈ ജഗാമ കലയാ വാണീശാപേന നാരദ

പിന്നീട് ഭാഗീരഥൻ ഗംഗയെ ഭൂമിയിലേക്കു കൊണ്ടുവന്നു. അതിനാൽ അവൾ ഭാഗീരഥിയായി. ഗംഗ, കലാംശത്തോടെ ഭൂമിയിലേക്കു വന്നത് വാണീദേവിയുടെ ശാപം നിമിത്തമാണ്.

6. തത്രൈവ സമയേ താം ച ദധാര ശിരസാ ശിവഃ
വേഗം സോഢുമയം ശക്തോ ഭുവഃ പ്രാർത്ഥനയാ വിഭുഃ

ഭൂമിദേവി പ്രാർത്ഥിച്ചതിനാൽ പ്രതിജ്ഞയനുസരിച്ച്, ഗംഗയുടെ പതനവേഗം സഹിക്കാൻ ശക്തനും വിഭുവുമായ ശിവൻ അവളെ ശിരസ്സിൽ ധരിച്ചു.

7. പത്മാ ജഗാമ കലയാ സാ ച പത്മാവതീ നദീ
ഭാരതം ഭാരതീശാപാത് സ്വയം തസ്ഥൗ ഹരേഃപദേ

പത്മയും സരസ്വതീശാപത്താൽ കലാംശത്തോടെ ഭാരതത്തിലേക്കു വന്ന് പത്മാവതീ നദിയായിത്തീർന്നു. എന്നാൽ പൂർണ്ണാംശത്തോടെ അവൾ ഹരിപദത്തിലും സ്ഥിതി ചെയ്തു.

8. തതോ*f*ന്യാ യാ സാ കലയാ ലേഭേ ജന്മ ച ഭാരതേ
ധർമ്മധ്വജസുതാ ലക്ഷ്മീർവിഖ്യാതാ തുളസീതി ച

അവൾ മറ്റൊരു കലാംശത്താൽ ഭാരതത്തിൽ വന്ന് ധർമ്മധ്വജന്റെ സുതയായ ലക്ഷ്മി എന്നും തുളസി എന്നും വിഖ്യാതയാവുകയും ചെയ്തു.

9. പുരാ സരസ്വതീശാപാത് പശ്ചാച്ച ഹരിശാപതഃ
ബഭൂവ വൃക്ഷരൂപാ സാ കലയാ വിശ്വപാവനീ

ആദ്യം സരസ്വതീശാപത്താലും പിന്നീട് ഹരിശാപത്താലും ഭാരതത്തിൽ വന്ന് കലാംശത്താൽ വിശ്വത്തെ മുഴുവൻ പരിശുദ്ധമാക്കുന്ന വൃക്ഷരൂപം കൈക്കൊണ്ടു.

10. കലേഃപഞ്ചസഹസ്രം ച വർഷം സ്ഥിത്വാ ച ഭാരതേ
ജഗ്മുസ്താശ്ച സരിദ്രൂപം വിഹായ ശ്രീഹരേഃ പദം

കലികാലത്ത് അയ്യായിരം വർഷം ഭാരതഭൂമിയിൽ സ്ഥിതിചെയ്തതിനു ശേഷം അവരെല്ലാം നദീരൂപം വെടിഞ്ഞ് ശ്രീഹരിയുടെ പദം പ്രാപിക്കുകയും ചെയ്യും.

11. യാനി സർവാണി തീർത്ഥാനി കാശീ വൃന്ദാവനം വിനാ
യാസ്യന്തി സാർധം താഭിശ്ച വൈകുണ്ഠമാജ്ഞയാ ഹരേഃ

ഹരിയുടെ ആജ്ഞ അനുസരിച്ച് കാശിയും വൃന്ദാവനവും ഒഴികെയുള്ള സകല തീർത്ഥങ്ങളും അവരോടൊപ്പം വൈകുണ്ഠത്തിലേക്കു പോകും.

12. സാളഗ്രാമഃ ശക്തിശിവൗ ജഗന്നാഥശ്ച ഭാരതം
കലേഃ ദശസഹസ്രാന്തേ ത്യക്ത്വാ യാന്തി നിജം പദം

സാളഗ്രാമവും ശിവശക്തികളും ജഗന്നാഥനും കലിയിൽ പതിനായിരം വർഷം കഴിയുമ്പോൾ ഭാരതം വെടിഞ്ഞ് സ്വന്തം സ്ഥാനങ്ങളിലേക്കു പോകും.

**13. സാധവശ്ച പുരാണാനി ശംഖാനി ശ്രാദ്ധതർപ്പണേ**
**വേദോക്താനി ച കർമ്മാണി യയുസ്തൈഃ സാർധമേവ ച**

സജ്ജനങ്ങളും പുരാണങ്ങളും ശംഖുകളും ശ്രാദ്ധങ്ങളും തർപ്പണങ്ങളും വേദോക്തങ്ങളായ കർമങ്ങളും അവരോടൊപ്പം പോകും.

**14. ദേവപൂജാ ദേവനാമ തത്കീർത്തിഗുണകീർത്തനം**
**വേദാംഗാനി ച ശാസ്ത്രാണി യയുസ്തൈഃ സാർധമേവ ച**

ദേവപൂജയും ദേവനാമവും അവയെ സംബന്ധിച്ച ഗുണകഥകളും വേദാംഗങ്ങളും ശാസ്ത്രങ്ങളും അവരോടൊപ്പം പോകും.

**15. സന്തശ്ച സത്യധർമ്മശ്ച വേദാശ്ച ഗ്രാമദേവതാഃ**
**വ്രതം തപശ്ചാനശനം യയുസ്തൈഃ സാർധമേവ ച**

സത്തുക്കളും സത്യധർമ്മങ്ങളും വേദങ്ങളും ഗ്രാമദേവതകളും വ്രതവും തപസ്സും ഉപവാസവും അവരോടൊപ്പം പോകും.

**16. വാമാചാരരതാഃ സർവ്വേ മിഥ്യാകപടസംയുതാഃ**
**തുളസീരഹിതാ പൂജാ ഭവിഷ്യതി തതഃപരം**

വാമാചാരന്മാരും ഇല്ലാത്തതുപറയുന്നവരും കള്ളംപറയുന്നവരുമായിത്തീരും എല്ലാവരും. അതിൽ പിന്നീട് തുളസിയില്ലാതെ തന്നെ പൂജകൾ നടത്തപ്പെടും.

**17. ശഠാഃ ക്രൂരാഃ ദാംഭികാശ്ച മഹാഹങ്കാരസംയുതാഃ**
**ചോരാശ്ച ഹിംസകാഃ സർവേ ഭവിഷ്യന്തി തതഃ പരം**

അതിൽ പിന്നെ സകലരും ശഠന്മാരും ക്രൂരന്മാരും തണ്ടന്മാരും മഹാ അഹങ്കാരികളും കള്ളന്മാരും പരദ്രോഹികളുമായിത്തീരും

**18. പുംസോ ഭേദഃ സ്ത്രീവിഭേദോ വിവാഹോ വാऽപി നിർഭയഃ**
**സ്വസ്വാമിഭേദോ വസ്തുനാം ഭവിഷ്യതി തതഃ പരം**

പുരുഷനും സ്ത്രീയുമെന്നൊരു ഭേദം മാത്രമേ പിന്നീട് ഉണ്ടായിരിക്കൂ. നിർഭയം ആരും ആരെയും വിവാഹം ചെയ്യും. തന്റേതെന്നും തന്റെ സ്വാമിയുടേതെന്നുമുള്ള ഭേദം എല്ലാ വിഷയങ്ങളിലും ഉണ്ടാകും.

**19. സർവേ സ്ത്രീവശഗാഃ പുംസഃ പുംശ്ചല്യശ്ച ഗൃഹേ ഗൃഹേ**
**തർജ്ജനൈർഭർത്സനൈഃ ശശ്വത്സ്വാമിനം താഡയന്തി ച**

ആണുങ്ങൾ പെണ്ണുങ്ങൾക്ക് അടിമകളാവും. വീടുതോറും വേശ്യകൾ ഉണ്ടാകും. സ്ത്രീകൾ ഭർത്താക്കന്മാരെ കുറ്റപ്പെടുത്തിയും ശകാരിച്ചും പീഡിപ്പിക്കും.

**20. ഗൃഹേശ്വരീ ച ഗൃഹിണീ ഗൃഹീ ഭൃത്യാധികോऽധമഃ**
**ചേടീദാസസമൗ വധ്വാഃ ശ്വശ്രൂശ്ച ശ്വശൂരസ്തഥാ**

ഗൃഹിണിയാവും ഗൃഹാധിപ; ഗൃഹനാഥൻ ഭൃത്യനെക്കാൾ അധമനാകും. മരുമകൾ ശ്വശ്രൂ ശ്വശൂരന്മാരെ ദാസീദാസന്മാരെപ്പോലെ കരുതും.

21. കർത്താരോ ബലിനോ ഗേഹേ യോനിസംബന്ധിബാന്ധവാഃ
വിദ്യാസംബന്ധിഭിഃ സാർധം സംഭാഷാപി ന വിദ്യതേ

ഗൃഹകാര്യങ്ങൾ നടത്തുന്നത് ബലവാന്മാരായ ഭാര്യാബന്ധുക്കളായിരിക്കും. സതീർത്ഥ്യരോടു മിണ്ടാൻ പോലും 'ആരും ഉണ്ടാവില്ല.

22. തഥാ/പരിചിതാ ലോകാസ്തഥാ പുംസശ്ച ബാന്ധവാഃ
സർവകർമ്മാക്ഷമാഃ പുംസോ യോഷിതാമാജ്ഞയാ വിനാ

തീരെ അപരിചിതരായിത്തീരും ഭർത്താവിന്റെ ബന്ധുക്കൾ. ഭാര്യയുടെ അനുവാദമില്ലാതെ ഭർത്താവിന് ഒന്നും ചെയ്യാനും കഴിയുകയില്ല.

23. ബ്രഹ്മക്ഷത്രവിശഃശൂദ്രാ ജാത്യാചാരവിവർജിതാഃ
സന്ധ്യാ ച യജ്ഞസൂത്രം ച ഭവേല്ലുപ്തം ന സംശയഃ

ബ്രാഹ്മണർ ക്ഷത്രിയർ വൈശ്യർ ശൂദ്രർ എന്നീ നാലു വർണ്ണത്തിൽ പെട്ടവരും ജാത്യാചാരം വെടിയും. സന്ധ്യാവന്ദനവും യജ്ഞസൂത്രവും ഉണ്ടാവില്ലെന്നു തീർച്ചയാണ്.

24. മ്ലേച്ഛാചാരാ ഭവിഷ്യന്തി വർണ്ണാശ്ചത്വാര ഏവ ച
മ്ലേച്ഛശാസ്ത്രം പഠിഷ്യന്തി സ്വശാസ്ത്രാണി വിഹായ ച

നാലു വർണ്ണത്തിൽ പെട്ടവരും മ്ലേച്ഛാചാരം സ്വീകരിക്കുകയും സ്വശാസ്ത്രങ്ങൾ വെടിഞ്ഞ് മ്ലേച്ഛശാസ്ത്രം പഠിക്കുകയും ചെയ്യും.

25. ബ്രഹ്മക്ഷത്രവിശാം വംശാഃ ശൂദ്രാണാം സേവകാഃ കലൗ
സൂപകാരാ ധാവകാശ്ച വൃഷവാഹാശ്ച സർവശഃ

ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും കലികാലത്ത് ശുദ്രസേവകരായിത്തീരും. അരിവെപ്പുകാരും അലക്കുകാരും കാളപ്പുറത്തേറി നടക്കുന്നവരുമാകും.

26. സത്യഹീനാ ജനാഃ സർവേ സസ്യഹീനാ ച മേദിനീ
ഫലഹീനാശ്ച തരവോ/പത്യഹീനാശ്ച യോഷിതഃ

ജനങ്ങളെല്ലാം അസത്യവാദികളായിത്തീരും. ഭൂമി സസ്യരഹിതമായിത്തീരും. വൃക്ഷങ്ങൾ ഫലഹീനങ്ങളാകും. സ്ത്രീകൾ അപത്യഹീനരാവും.

27. ക്ഷീരഹീനാസ്തഥാ ഗാവഃ ക്ഷീരം സർപ്പിർവിവർജിതം
ദമ്പതീ പ്രീതിഹീനൗ ച ഗൃഹിണഃ സത്യവർജിതാഃ

പശുക്കൾക്ക് പാലും പാലിൽ നെയ്യും ഉണ്ടാവുകയില്ല. ഭാര്യാഭർത്താക്കന്മാർക്കു തമ്മിൽ പ്രേമമുണ്ടാവില്ല. ഗൃഹസ്ഥന്മാർ സത്യസന്ധരുമാവില്ല.

28. പ്രതാപഹീനാ ഭൂപാശ്ച പ്രജാശ്ച കരപീഡിതാഃ
ജലഹീനാ മഹാനദ്യോ ദീർഘികാകന്ദരാദയഃ

രാജാക്കന്മാർക്ക് പ്രതാപമുണ്ടായിരിക്കുകയില്ല. പ്രജകൾ കരം കൊടുത്തു വലയും. മഹാനദികൾ പോലും വരണ്ടുപോകും. അതുപോലെ ചെറിയനദികളിലും കുഴികളിലും മറ്റും വെള്ളമുണ്ടാവില്ല.

29. ധർമ്മഹീനാഃ പുണ്യഹീനാഃ വർണ്ണാശ്ചത്വാര ഏവ ച
ലക്ഷേഷു പുണ്യവാൻ കോ/പി ന തിഷ്ഠതി തതഃപരം

നാലുവർണ്ണത്തിൽപ്പെട്ടവരും ധർമ്മം വെടിഞ്ഞവരും പുണ്യമറ്റവരുമാകും. ലക്ഷങ്ങളിലൊരുവൻ പോലും പുണ്യവാനായി ഭവിക്കുകയില്ല.

30. കുത്സിതാ വികൃതാകാരാ നരാ നാര്യശ്ച ബാലകാഃ
കുവാർത്താ കുത്സിതഃ ശബ്ദോ ഭവിഷ്യതി തതഃ പരം

പുരുഷന്മാരും സ്ത്രീകളും കുട്ടികളും നിന്ദ്യരും വിരൂപരുമായിത്തീരും. ദുഷിച്ച ശബ്ദങ്ങളും ഭാഷണങ്ങളും എവിടെയും കേട്ടു തുടങ്ങും.

31. കേചിദ്ഗ്രാമാശ്ച നഗരാ നരശൂന്യാ ഭയാനകാഃ
കേചിത് സ്വല്പകുടീരേണ നരേണ ച സമന്വിതാഃ

ചില ഗ്രാമങ്ങളും നഗരങ്ങളും മനുഷ്യവാസമില്ലാതെ ഭയാനകങ്ങളായിത്തീരും. ചിലതിൽ കുറച്ചു കുടിലുകളും മനുഷ്യരും ഉണ്ടായെന്നു വരാം.

32. അരണ്യാനി ഭവിഷ്യന്തി ഗ്രാമേഷു നഗരേഷു ച
അരണ്യവാസിനഃ സർവേ ജനാശ്ച കരപീഡിതാഃ

ഗ്രാമങ്ങളും നഗരങ്ങളും വൻകാടുകളാവും. കാട്ടിൽ പാർക്കുന്നവർ പോലും കരംകൊടുത്തു വലയും.

33. സസ്യാനി ച ഭവിഷ്യന്തി തടാകേഷു നദീഷു ച
പ്രകൃഷ്ടവംശജാ ഹീനാ ഭവിഷ്യന്തി കലൗ യുഗേ.

തടാകങ്ങളിലും നദികളിലും കാട്ടുപുല്ലുകൾ നിറയും. അഭിജാതവംശത്തിൽ പെട്ടവർപോലും കലിയുഗത്തിൽ, നിന്ദ്യരും,

34. അളീകവാദിനോ ധൂർത്താഃ ശഠാശ്ചാസത്യവാദിനഃ
പ്രകൃഷ്ടാനി ച ക്ഷേത്രാണി സസ്യഹീനാനി നാരദ

അപ്രിയം പറയുന്നവരും ധൂർത്തന്മാരും ശാഠ്യക്കാരും കള്ളം പറയുന്നവരുമാകും. ഒന്നാംതരം കൃഷിഭൂമികളിലെങ്ങും സസ്യങ്ങൾ ഇല്ലാതാവും.

35. ഹീനാഃ പ്രകൃഷ്ടാ ധനിനോ ദേവഭക്താശ്ച നാസ്തികാഃ
ഹിംസകാശ്ച ദയാഹീനാഃ പൗരാശ്ച നരഘാതിനഃ

വമ്പിച്ച ധനമുള്ളവർ നീചരായിത്തീരും. ഈശ്വരഭക്തന്മാർ നാസ്തികരായിത്തീരും. പൗരന്മാർ ദയയില്ലാത്തവരും പരദ്രോഹം ചെയ്യുന്നവരും നരഹിംസ ചെയ്യുന്നവരുമാകും.

36. വാമനാ വ്യാധിയുക്താശ്ച നരാ നാര്യശ്ച സർവതഃ
സ്വല്പായുഷോ ഗദായുക്താ യൗവനൈ രഹിതാഃ കലൗ

പുരുഷൻമാരും സ്തീകളും എവിടെയും പൊക്കം കുറഞ്ഞവരും വ്യാധിപിടിപെട്ടവരും ആയുസ്സ് കുറഞ്ഞവരും രോഗപീഡിതരും യൗവനമറ്റ വരുമാകും.

37. പലിതാഃ ഷോഡശേ വർഷേ മഹാവൃദ്ധാശ്ച വിംശതൗ
അഷ്ടവർഷാ ച യുവതീ രജോയുക്താ ച ഗർഭിണീ

പതിനാറാം വയസ്സിൽത്തന്നെ ജരബാധിക്കും. ഇരുപതാവുമ്പോൾ വൃദ്ധരായിക്കഴിയും. എട്ടാം വയസ്സിൽ പെണ്ണ് തെരണ്ട് ഗർഭിണിയാവും.

38. വത്സരാന്തപ്രസൂതാ സ്ത്രീ ഷോഡശേ ച ജരാന്വിതാ
പതിപുത്രവതീ കാചിത് സർവാ വന്ധ്യാ കലൗ യുഗേ

സ്ത്രീക്ക് പ്രസവിക്കാൻ ഒരു വർഷം വേണം. പതിനാറാം വയസ്സിൽ വൃദ്ധയാകും. കലിയുഗത്തിൽ മിക്കസ്ത്രീകളും വന്ധ്യകളായിരിക്കും. ചിലർക്കുമാത്രം ഭർത്തൃപുത്രാദികൾ ഉണ്ടാവും.

39. കന്യാ വിക്രയിണഃ സർവേ വർണ്ണാശ്ചതുര ഏവ ച
മാതൃജായാവധൂനാം ച ജാരോപേതാന്നഭക്ഷകാഃ

നാലുവർണ്ണത്തിൽപ്പെട്ടവരും കന്യാവിക്രയം നടത്തും. മാതാവ്, ഭാര്യ, പുത്രവധു എന്നിവരുടെ ജാരന്മാർ നൽകുന്ന അന്നം ഭക്ഷിച്ചു ജീവിക്കുന്നവരാകും.

40. കന്യാനാം ഭഗിനീനാം വാ ജാരോപാത്താന്ന ജീവിനഃ
ഹരേർനാമ്നാം വിക്രയിണോ ഭവിഷ്യന്തി കലൗ യുഗേ

പുത്രിമാരുടെയും സഹോദരിമാരുടേയും ജാരന്മാർ നൽകുന്ന അന്നം കൊണ്ടു ജീവിക്കുന്നവരാകും. കലിയുഗത്തിൽ ഹരിയുടെ നാമങ്ങൾ പോലും മനുഷ്യർ വില്കും.

41. സ്വയമുത്സൃജ്യ ദാനം ച കീർത്തിവർദ്ധനഹേതവേ
തതഃ പശ്ചാത് സ്വദാനം ച സ്വയമുല്ലംഘയിഷ്യതി

കീർത്തിക്കുവേണ്ടി ആദ്യം ദാനം ചെയ്യും. ഈശ്വരപ്രീതിക്കു വേണ്ടിയല്ല. പിന്നെ ആ ദാനം ചെയ്യപ്പെട്ട വസ്തുക്കൾ മറു വഴിയിലൂടെ തിരിച്ചെടുക്കും.

42. ദേവവൃത്തിം ബ്രഹ്മവൃത്തിം വൃത്തിം ഗുരുകുലസ്യ ച
സ്വദത്താം പരദത്താം വാ സർവമുല്ലംഘയിഷ്യതി

ദേവന്മാർ, ബ്രാഹ്മണൻ ഗുരുക്കന്മാർ ഇവർക്കു സ്വയം കൊടുത്തതോ അന്യർ കൊടുത്തതോ ആയ ധനം കള്ളം പറഞ്ഞു തിരിയെ വാങ്ങും.

43. കന്യകാഗാമിനഃ കേചിത് കേചിച്ച ശ്വശ്രുഗാമിനഃ
കേ ചിദ്വധൂഗാമിനശ്ച കേചിദ്വൈ സർവഗാമിനഃ

ചിലർ പുത്രിയെ പ്രാപിക്കും; ചിലർ ശ്വശ്രുവിനെ പ്രാപിക്കും; മറ്റുചിലർ പുത്രഭാര്യയെ പ്രാപിക്കും. ചിലരാകട്ടെ, എല്ലാവരെയും പ്രാപിക്കും.

44. ഭഗിനീഗാമിനഃ കേചിത് സപത്നീമാതൃഗാമിനഃ
ഭ്രാതൃജായാഗാമിനശ്ച ഭവിഷ്യന്തി കലൗ യുഗേ

ചിലർ സഹോദരിമാരെ പ്രാപിക്കും. ചിലർ സപത്നീമാതാക്കളെ പ്രാപിക്കും. ചിലർ സഹോദര ഭാര്യയെയും പ്രാപിക്കും; ഈ കലിയുഗത്തിൽ.

45. അഗമ്യാഗമനം ചൈവ കരിഷ്യന്തി ഗൃഹേ ഗൃഹേ
മാതൃയോനിം പരിത്യജ്യ വിഹരിഷ്യന്തി സർവതഃ

ഗൃഹം തോറും അഗമ്യഗമനങ്ങൾ ഉണ്ടാകും. അമ്മ ഒഴികെ സകലരേയും നിസ്സങ്കോചം പ്രാപിക്കും.

46. പത്നീനാം നിർണ്ണയോ നാസ്തി ഭർത്തൄണാം ച കലൗ യുഗേ
പ്രജാനാം ചൈവ ഗ്രാമാണാം വസ്തുനാം ച വിശേഷതഃ

ഭാര്യയെന്നോ ഭർത്താവെന്നോ ഉള്ള ഭേദം കലികാലത്ത് ഉണ്ടാവില്ല. ഗ്രാമങ്ങൾ, വസ്തുക്കൾ പ്രജകൾ തുടങ്ങിയവയ്ക്കും ആ ഭേദം കല്പിക്കുകയില്ല.

47. അളീകവാദിനഃ സർവേ സർവേ ചോരാശ്ച ലമ്പടാഃ
പരസ്പരം ഹിംസകാശ്ച സർവേ ച നരഘാതിനഃ

എല്ലാവരും അപ്രിയം പറയുന്നവരാവും. എല്ലാവരും കള്ളന്മാരും സ്ത്രീലമ്പടരുമാവും. എല്ലാവരും പരസ്പരം ദ്രോഹിക്കുകയും മനുഷ്യരെ കൊല്ലുകയും ചെയ്യും.

48. ബ്രഹ്മക്ഷത്രിയവിശാം വംശാ ഭവിഷ്യന്തി ച പാപിനഃ
ലാക്ഷാലോഹരസാനാം ച വ്യാപാരം ലവണസ്യ ച

ബ്രാഹ്മണ ക്ഷത്രിയ വൈശ്യ വംശജരെല്ലാം പാപികളായിത്തീരും. അരക്കും ലോഹരസങ്ങളും ഉപ്പും വിറ്റ് ഉപജീവനം നടത്തും.

49. വൃഷവാഹാ വിപ്രവംശാഃ ശൂദ്രാണാം ശവദാഹിനഃ
ശൂദ്രാന്നഭോജിനഃ സർവേ സർവേ ച വൃഷലീരതാഃ

ബ്രാഹ്മണകുലത്തിൽ പിറന്നവർ കാളപ്പുറത്തേറി നടക്കും; ശൂദ്രന്മാരുടെ ശവം ചുടും. എല്ലാവരും ശൂദ്രാന്നം ഭക്ഷിക്കും;ശൂദ്ര സ്ത്രീകളിൽ രമിക്കും.

50. പഞ്ചയജ്ഞവിഹീനാശ്ച കഹൂരാത്രൗ ച ഭോജിനഃ
യജ്ഞസൂത്രവിഹീനാശ്ച സന്ധ്യാശൗചവിഹീനകാഃ

ആരും പഞ്ചമഹായജ്ഞങ്ങൾ അനുഷ്ഠിക്കുകയില്ല. അമാവാസിരാത്രിയിൽ ഭക്ഷണം കഴിക്കും. യജ്ഞസൂത്രം ധരിക്കുകയില്ല. ശൗചമോ സന്ധ്യാവന്ദനമോ ചെയ്യുകയില്ല.

51. പുംശ്ചലീ വാർധുഷാജീവാ കുട്ടനീ ച രജസ്വലാ
വിപ്രാണാം രന്ധനാഗാരേ ഭവിഷ്യതി ച പാചികാ

വേശ്യയും പലിശവാങ്ങുന്നവളും ദൂതിയും തീണ്ടാർന്നവളും മറ്റും ആയിരിക്കും ബ്രാഹ്മണന്റെ ഭോജനശാലയിൽ പാചകം ചെയ്യുന്നവർ.

52. അന്നാനാം നിയമോ നാസ്തി യോനീനാം ച വിശേഷതഃ
ആശ്രമാണാം ജനാനാം ച സർവേ മ്ലേച്ഛാഃ കലൗ യുഗേ

ആരുടെ അന്നം ഭക്ഷിക്കാം, ആരുടേത് അരുത് എന്നീ നിയമം ഉണ്ടാവില്ല. യോനി നിയമം തീരെയും ഉണ്ടാവില്ല. വർണ്ണാശ്രമ ധർമ്മങ്ങൾ ആചരിക്കുന്ന ജനങ്ങൾ എല്ലാം കലിയുഗത്തിൽ മ്ലേച്ഛരായിത്തീരും.

53. ഏവം കലൗ സമ്പ്രവൃത്തേ സർവം മ്ലേച്ഛമയം ഭവേത്
ഹസ്തപ്രമാണേ വൃക്ഷേ ച അംഗുഷ്ഠേ ചൈവ മാനവേ

ഇങ്ങനെ കലിയുഗത്തിൽ എല്ലാം മ്ലേച്ഛമയമായിത്തീരും. ഒരു മുഴത്തോളം വലിപ്പമേ ഉണ്ടാവൂ മരങ്ങൾക്ക്. മനുഷ്യർക്ക് തള്ള വിരലോളവും.

54. വിപ്രസ്യ വിഷ്ണുയശസഃ പുത്രഃ കല്ക്കിർ ഭവിഷ്യതി
നാരായണകലാംശശ്ച ഭഗവാൻ ബലിനാം വരഃ

അപ്പോൾ വിഷ്ണുയശസ്സ് എന്ന ബ്രാഹ്മണന്റെ പുത്രനായി കല്ക്കി അവതരിക്കും. ആ ഭഗവാൻ കല്ക്കി നാരായണന്റെ അംശസംഭൂതനും ബലവാന്മാരിൽ ശ്രേഷ്ഠനുമായിരിക്കും.

55. ദീർഘേണ കരവാലേന ദീർഘഘോടകവാഹനഃ
മ്ലേച്ഛശൂന്യാം ച പൃഥിവീം ത്രിരാത്രേണ കരിഷ്യതി

നീണ്ട് ഉയർന്ന കുതിരപ്പുറത്ത് കയറി നീണ്ട കരവാൾ കൈയിലേന്തി, ലോകത്തുള്ള മ്ലേച്ഛന്മാരെ മുഴുവൻ മൂന്നു രാത്രികൊണ്ട് അദ്ദേഹം ഇല്ലാതാക്കും.

56. നിർമ്ലേച്ഛാം വസുധാം കൃത്വാ ചാന്തർധാനം കരിഷ്യതി
അരാജകാ ച വസുധാ ദസ്യുഗ്രസ്താ ഭവിഷ്യതി

അങ്ങനെ ഭൂമിയിലെ മ്ലേച്ഛന്മാരെ മുഴുവൻ ഒടുക്കിയിട്ട് അന്തർധാനം ചെയ്യും. അപ്പോൾ ഭൂമി അരാജകമായിത്തീരും. ശത്രുക്കൾ കടന്നാക്രമിക്കും.

57. സ്ഥൂലാƒപ്രമാണാ ഷഡ്രാത്രം വർഷധാരാപ്ലുതാ മഹീ
ലോകശൂന്യാ വൃക്ഷശൂന്യാ ഗൃഹശൂന്യാ ഭവിഷ്യതി

സ്ഥൂലയും അത്യന്തം വിസ്തീർണ്ണയുമായ ഭൂമി ആറുദിവസം നിർത്താതെ പെയ്യുന്ന പേമാരിയിൽ മുങ്ങിപ്പോകും. മനുഷ്യരോ മരങ്ങളോ ഗൃഹങ്ങളോ ഒന്നും തന്നെ അവശേഷിക്കുകയില്ല.

58. തതശ്ച ദ്വാദശാദിത്യാഃ കരിഷ്യന്ത്യുദയം മുനേ
പ്രാപ്നോതി ശുഷ്കതാം പൃഥ്വീ സമാ തേഷാം ച തേജസാ

ഹേ നാരദ, പിന്നെ പന്ത്രണ്ട് ആദിത്യന്മാർ ഒന്നിച്ച് ഉദിക്കും. അവരുടെ ചൂടുകൊണ്ട് ഭൂമി മുഴുവൻ ഒരുപോലെ ഉണങ്ങി വരണ്ടു പോകും.

59. കലൗ ഗതേ ച ദുർധർഷേ പ്രവൃത്തേ ച കൃതേ യുഗേ
തപഃ സത്വസമായുക്തോ ധർമ്മഃ പൂർണ്ണോ ഭവിഷ്യതി

അജയ്യനായ കലി പോയിക്കഴിയുമ്പോൾ കൃതയുഗം ആരംഭിക്കും. അപ്പോൾ തപസ്സും സത്വവും ചേർന്ന് ധർമ്മം സമ്പൂർണ്ണമായിത്തീരും.

60. തപസ്വിനശ്ച ധർമ്മിഷ്ഠാ വേദജ്ഞാ ബ്രാഹ്മണാ ഭുവി
പതിവ്രതാശ്ച ധർമ്മിഷ്ഠാ യോഷിതശ്ച ഗൃഹേ ഗൃഹേ

ഭൂമിയിലെങ്ങും ബ്രാഹ്മണർ തപസ്വികളും ധർമ്മിഷ്ഠരും ആയി ഭവിക്കും. ഗൃഹം തോറും സ്ത്രീകൾ ധർമ്മിഷ്ഠകളും പതിവ്രതകളുമായിത്തീരും.

61. രാജാനഃ ക്ഷത്രിയാഃ സർവേ വിപ്രഭക്താ മനസ്വിനഃ
പ്രതാപവന്തോ ധർമ്മിഷ്ഠാഃ പുണ്യകർമ്മരതാഃ സദാ

രാജാക്കന്മാർ ക്ഷത്രിയരും മനസ്വികളും ബ്രാഹ്മണഭക്തന്മാരും പ്രതാപവാന്മാരും ധർമ്മിഷ്ഠരും പുണ്യകർമ്മങ്ങൾ ചെയ്യുന്നതിൽ തത്പരരുമായിത്തീരും.

62. വൈശ്യാ വാണിജ്യനിരതാ വിപ്രഭക്താശ്ച ധാർമ്മികാ
ശൂദ്രാശ്ച പുണ്യശീലാശ്ച ധർമ്മിഷ്ഠാ വിപ്രസേവിനഃ

വൈശ്യർ വാണിജ്യ വൃത്തിയിൽ മുഴുകും. അവർ ബ്രാഹ്മണഭക്തരും ധാർമ്മികരുമായിത്തീരും. ശൂദ്രർ ഉത്തമശീലരും ധർമ്മിഷ്ഠരും ബ്രാഹ്മണരെ സേവിക്കുന്നവരുമാകും.

63. വിപ്രക്ഷത്രവിശാം വംശാ ദേവീഭക്തിപരായണാഃ
ദേവീമന്ത്രരതാഃ സർവേ ദേവീധ്യാനപരായണാഃ

ബ്രാഹ്മണക്ഷത്രിയ വൈശ്യകുലത്തിൽ ജനിച്ചവർ ദേവീഭക്തന്മാരും ദേവീ മന്ത്രങ്ങൾ ജപിക്കുന്നതിൽ നിഷ്ഠയുള്ളവരും ദേവീധ്യാനത്തിൽ മുഴുകിയവരുമായിത്തീരും.

64. ശ്രുതിസ്മൃതിപുരാണജ്ഞാഃ പുമാംസോ ഋതുഗാമിനഃ
ലേശോ നാസ്തിഹ്യധർമ്മസ്യ പൂർണ്ണോ ധർമ്മഃ കൃതേ യുഗേ

മനുഷ്യർ ശ്രുതിസ്മൃതി പുരാണങ്ങളിൽ അറിവുള്ളവരും ഋതുകാലത്തിന് അനുസൃതമായി സ്ത്രീകളെ പ്രാപിക്കുന്നവരുമാകും. അധർമ്മലേശം പോലും ഉണ്ടാവില്ല. കൃതയുഗത്തിൽ ധർമ്മം പൂർണ്ണമായിരിക്കും.

65. ധർമ്മസ്ത്രിപാച്ച ത്രേതായാം ദ്വിപാച്ച ദ്വാപരേ തതഃ
കലൗ വൃത്തേ ചൈകപാച്ച സർവലുപ്തിസ്തതഃ പരം

ത്രേതായുഗത്തിൽ ധർമ്മത്തിന് മൂന്നുപാദങ്ങളേ ഉണ്ടായിരിക്കൂ. ദ്വാപരത്തിൽ രണ്ടു പാദങ്ങളും കലിയുഗത്തിൽ ഒരു പാദവും ഉണ്ടാവും. പിന്നെ എല്ലാം ലോപിച്ചു പോകും.

**66. വാരാഃ സപ്ത തഥാ വിപ്ര തിഥയഃ ഷോഡശ സ്മൃതാഃ**
**തഥാ ദ്വാദശ മാസാശ്ച ഋതവശ്ച ഷഡേവ ച**

ദിവസങ്ങൾ ഏഴ്; അതുപോലെ തിഥികൾ പതിനാറ്; മാസങ്ങൾ പന്ത്രണ്ട്; ഋതുക്കൾ ആറ്;

**67. ദ്വൗ പക്ഷൗ ചായനേ ദ്വേ ച ചതുർഭിഃ പ്രഹരൈർദിനം**
**ചതുർഭിഃ പ്രഹരൈ രാത്രിർമാസ സ്ത്രിംശദ്ദിനൈസ്തഥാ**

പക്ഷങ്ങൾ രണ്ട്; അയനങ്ങൾ രണ്ട്; നാലുയാമങ്ങൾ കൂടിയത് ഒരു പകൽ; നാലുയാമങ്ങൾ കൂടിയത് ഒരു രാത്രി; മുപ്പതു ദിവസങ്ങൾ ചേർന്നത് ഒരു മാസം.

**68. വർഷം പഞ്ചവിധം ജ്ഞേയം കാലസംഖ്യാവിധിക്രമേ**
**യഥാ ചായാന്തി യാന്ത്യേവ തഥാ യുഗചതുഷ്ടയം**

കാലസംഖ്യാ പരിഗണനയനുസരിച്ച് വർഷങ്ങൾ അഞ്ചുവിധം. (സംവത്സരം, പരിവത്സരം, ഇഡാവത്സരം, അനുവത്സരം, ഇദ്വത്സരം) ഈ ക്രമമനുസരിച്ച് യുഗങ്ങൾ വരികയും പോകുകുയും ചെയ്തുകൊണ്ടിരിക്കും.

**69. വർഷേ പൂർണ്ണേ നരാണാം ച ദേവാനാം ച ദിവാനിശം**
**ശതത്രയേ ഷഷ്ഠ്യധികേ നരാണാം ച യുഗേ ഗതേ**

മനുഷ്യർക്ക് ഒരു വർഷം പൂർണ്ണമാവുമ്പോൾ ദേവന്മാർക്ക് ഒരു രാപ്പകൽ കഴിയും. മനുഷ്യർക്ക് മുന്നൂറ്റി അറുപതുയുഗം കഴിയുമ്പോൾ,

**70. ദേവാനാം ച യുഗം ജ്ഞേയം കാലസംഖ്യാവിദാം മതം**
**മന്വന്തരം തു ദിവ്യാനാം യുഗാനാമേകസപ്തതിഃ**

ദേവന്മാർക്ക് ഒരു യുഗമാവും എന്നാണ് കാലഗണനയിൽ വിദഗ്ധരായവരുടെ മതം. എഴുപത്തി ഒന്ന് ദേവയുഗം ചേരുന്നത് ഒരു മന്വന്തരം.

**71. മന്വന്തരസമം ജ്ഞേയമായുഷ്യം ച ശചീപതേഃ**
**അഷ്ടാവിംശതിമേ ചേന്ദ്രേ ഗതേ ബ്രഹ്മദിവാനിശം**

ഒരു മന്വന്തരക്കാലമാണ് ദേവേന്ദ്രന്റെ ആയുസ്സ്. ഇരുപത്തി എട്ട് ഇന്ദ്രന്മാരുടെ കാലമാണ് ബ്രഹ്മാവിന്റെ ഒരു ദിവസം.

**72. അഷ്ടോത്തരശതേ വർഷേ ഗതേ പാതശ്ച ബ്രഹ്മണഃ**
**പ്രലയഃ പ്രാകൃതോ ജ്ഞേയസ്തത്രാദൃഷ്ടാ വസുന്ധരാ**

അങ്ങനെ നൂറ്റിയെട്ടുവർഷം കഴിയുമ്പോൾ ബ്രഹ്മാവും നശിക്കും. ആ അവസരത്തിൽ പ്രളയമുണ്ടായി ഭൂമി അപ്രത്യക്ഷമാകും.

**73. ജലപ്ലുതാനി വിശ്വാനി ബ്രഹ്മവിഷ്ണുശിവാദയഃ**
**ഋഷയോ ജ്ഞാനിനഃ സർവേ ലീനാഃ സത്യേ ചിദാത്മനി**

ജലത്തിലാണ്ട വിശ്വങ്ങളും ബ്രഹ്മാവ് വിഷ്ണു ശിവൻ തുടങ്ങിയവരും ജ്ഞാനികളായ മുനിമാരുമെല്ലാം സത്യസ്വരൂപനായ ചിദാത്മാവിൽ ലയിക്കും.

**74. തത്രൈവ പ്രകൃതിർ ലീനാ തത്ര പ്രാകൃതികോ ലയഃ**
**ലയേ പ്രാകൃതികേ ജാതേ പാതേ ച ബ്രഹ്മണോ മുനേ**

ഹേ നാരദ, അതിൽ പ്രകൃതിയും ലയിക്കും. അതിനെയാണ് വിദ്വാന്മാർ പ്രാകൃത പ്രളയമെന്നു പറയുന്നത്. ബ്രഹ്മാവ് നശിച്ച് പ്രാകൃതിക പ്രളയമുണ്ടായിക്കഴിയുമ്പോൾ,

75. നിമേഷമാത്രം കാലശ്ച ശ്രീദേവ്യാഃ പ്രോച്യതേ മുനേ
ഏവം നശ്യന്തി സർവാണി ബ്രഹ്മാണ്ഡാന്യഖിലാനി ച

ശ്രീദേവിക്ക് ഒരു നിമിഷം മാത്രമേ ആവുകയുള്ളൂ എന്നു പറയപ്പെടുന്നു. ഇങ്ങനെ അഖില ബ്രഹ്മാണ്ഡങ്ങളും നശിക്കുന്നു;

76. നിമേഷാന്തരകാലേ ച പുനഃ സൃഷ്ടി ക്രമേണ ച
ഏവം കതിവിധാ സൃഷ്ടിർലയഃ കതിവിധോ/പി വാ

നിമിഷത്തിനുള്ളിൽ. പിന്നെ യഥാക്രമം സൃഷ്ടി നടക്കുന്നു. ഇങ്ങനെ എത്ര വിധത്തിലുള്ള സൃഷ്ടിയും എത്രവിധത്തിലുള്ള ലയവും

77. കതി കല്പാ ഗതാ യാതാ സംഖ്യാ ജാനാതി കഃപുമാൻ
സൃഷ്ടീനാം ച ലയാനാം ച ബ്രഹ്മാണ്ഡാനാം ച നാരദ

വരുകയും പോകുകയും ചെയ്ത കല്പങ്ങളുടെ എണ്ണവും ആർക്ക് അറിയാം? ഹേ നാരദ, സൃഷ്ടികളുടെയും ലയങ്ങളുടെയും ബ്രഹ്മാണ്ഡങ്ങളുടെയും

78. ബ്രഹ്മാദീനാം ച ബ്രഹ്മാണ്ഡേ സംഖ്യാ ജാനാതി കഃ പുമാൻ
ബ്രഹ്മാണ്ഡാനാം ച സർവേഷാ മീശ്വരശ്ചൈക ഏവ സഃ

ബ്രഹ്മാണ്ഡത്തിലെ ബ്രഹ്മാക്കളുടെയും എണ്ണം എത്രയെന്ന് ആർക്ക് അറിയാം? സർവബ്രഹ്മാണ്ഡങ്ങൾക്കും അവൻ ഒരുവനാണ് ഈശ്വരൻ.

79. സർവേഷാം പരമാത്മാ ച സച്ചിദാനന്ദരൂപ ധൃക്
ബ്രഹ്മാദയശ്ച തസ്യാംശാസ്തസ്യംശശ്ച മഹാവിരാട്

ഏവർക്കും അവൻ പരമാത്മാവും സച്ചിദാനന്ദ സ്വരുപനുമാണ്. ബ്രഹ്മാവ് തുടങ്ങിയവരെല്ലാം അവന്റെ അംശഭൂതരാണ്. അവന്റെ അംശസംഭൂതനാണ് മഹാവിരാട്ട്.

80. തസ്യാംശശ്ചവിരാട് ക്ഷുദ്രഃ സൈവേയം പ്രകൃതിഃ പരാ
തസ്യാഃ സകാശാത് സംജാതോ/പ്യർധനാരീശ്വരസ്തതഃ

അവന്റെ അംശം തന്നെയാണ് ക്ഷുദ്രവിരാട്ടും. നിർഗുണനായ ആത്മാവിന് കാരണത്വം സംഭവിക്കുകയില്ല. മായാവിഷ്ടനായ ആത്മാവാണു ജഗത് കാരണം. ആനയിൽ പ്രവേശിച്ച ചൈതന്യത്തെ ആനയെന്നു പറയുന്നതുപോലെ മൂലപ്രകൃതിയിൽ പ്രവേശിച്ച ചൈതന്യത്തെ മൂലപ്രകൃതി എന്നു പറയുന്നു. രണ്ടിനും തമ്മിൽ ഭേദമില്ല. അതുപോലെ ആ പരമാത്മാവുതന്നെയാണ് ഈ പരയായ പ്രകൃതി. ആ മൂലപ്രകൃതിയുടെ സാന്നിദ്ധ്യത്തിൽ ഗോപാലസുന്ദരീനാമത്തോടെ ശ്രീകൃഷ്ണൻ അർദ്ധനാരീശ്വര ഭാവത്തിൽ ജനിച്ചു.

81. സൈവ കൃഷ്ണോ ദ്വിധാ ഭൂതോ ദ്വിഭുജശ്ച ചതുർഭുജഃ
ചതുർഭുജശ്ച വൈകുണ്ഠേ ഗോലോകേ ദ്വിഭുജഃ സ്വയം

ആ കൃഷ്ണൻ തന്നെ ദ്വിഭുജനെന്നും ചതുർഭുജനെന്നും രണ്ടായിത്തീർന്നു. ചതുർഭുജൻ വൈകുണ്ഠത്തിലും ദ്വിഭുജൻ സ്വയം ഗോലോകത്തും സ്ഥിതി ചെയ്യുന്നു.

82. ബ്രഹ്മാദി തൃണപര്യന്തം സർവം പ്രാകൃതികം ഭവേത്
യദ്യത് പ്രാകൃതികം സൃഷ്ടം സർവം നശ്വരമേവ ച.

ബ്രഹ്മാവു മുതൽ തൃണം വരെ സകലതും മൂലപ്രകൃതിയിൽ നിന്ന് ജനിച്ചതാണ്. പ്രകൃതിയെ ആശ്രയിച്ച് സൃഷ്ടിക്കപ്പെട്ടതെല്ലാം നശ്വരവുമാകുന്നു.

83. ഏവം വിധം സൃഷ്ടിഹേതും സത്യം നിത്യം സനാതനം
സ്വേച്ഛാമയം പരം ബ്രഹ്മ നിർഗുണം പ്രകൃതേഃ പരം

ഇപ്രകാരം സൃഷ്ടിക്കു കാരണഭൂതമായ ബ്രഹ്മം സത്യവും നിത്യവും സനാതനവും സ്വതന്ത്രവും നിർഗുണവും പ്രകൃതിക്കതീതവുമാകുന്നു.

84. നിരുപാധി നിരാകാരം ഭക്താനുഗ്രഹകാതരം
കരോതി ബ്രഹ്മാ ബ്രഹ്മാണ്ഡം യജ്ജ്ഞാനാത്കമലോദ്ഭവഃ

ആ പരമാത്മാവിന് ഉപാധി ഒന്നുമില്ല; ഭൗതികമായ രൂപവുമില്ല. എന്നാൽ മൂലപ്രകൃതിരൂപേണ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിൽ തത്പരനുമാണ്. ആ പരമാത്മജ്ഞാനം ഉണ്ടായതുകൊണ്ടാണ് കമലോദ്ഭവനായ ബ്രഹ്മാവിന് ബ്രഹ്മാണ്ഡത്തെ സൃഷ്ടിക്കാൻ കഴിഞ്ഞത്.

85. ശിവോ മൃത്യുഞ്ജയശ്ചൈവ സംഹർത്താ സർവതത്ത്വവിത്
യജ്ഞാനാദ്യസ്യ തപസാ സർവേശസ്തു തപോ മഹാൻ

പരമാത്മജ്ഞാനം ഉള്ളതുകൊണ്ടാണ് സർവതത്ത്വജ്ഞനും മൃത്യുഞ്ജനുമായ ശിവൻ ലോകസംഹർത്താവായിരിക്കുന്നത്. അദ്ദേഹത്തെ തപസ്സു ചെയ്തതുകൊണ്ടാണ്, ശിവൻ മഹാതപസ്വിയും

86. മഹാവിഭൂതിയുക്തശ്ച സർവജ്ഞഃ സർവദർശനഃ
സർവവ്യാപീ സർവപാതാ പ്രദാതാ സർവസമ്പദാം

മഹാവിഭൂതിയോടുകൂടിയവനും സർവജ്ഞനും സർവദർശനനുമായിരിക്കുന്നത്. സർവവ്യാപിയും സർവലോകത്തെയും സംരക്ഷിക്കുന്നവനും സർവ സമ്പത്തിനെയും ദാനം ചെയ്യുന്നവനുമായ

87. വിഷ്ണുഃ സർവേശ്വരഃ ശ്രീമാൻ യദ്ഭക്ത്യാ യസ്യ സേവയാ
മഹാമായാ ച പ്രകൃതിഃ സർവശക്തിമയീശ്വരി

ഭഗവാൻ വിഷ്ണു സർവേശ്വരനും ശ്രീയുതനുമായിരിക്കുന്നത് അദ്ദേഹത്തിലുള്ള ഭക്തികൊണ്ടും അദ്ദേഹത്തെ സേവിച്ചതുകൊണ്ടുമാണ്; മഹാമായയായ മൂലപ്രകൃതിയും സർവശക്തിമയിയും ഈശ്വരിയുമായിത്തീർന്നത്.

88. സൈവ പ്രോക്താ ഭഗവതീ സച്ചിദാനന്ദ രൂപിണീ
യജ്ജ്ഞാനാദ്യസ്യ തപസാ യദ്ഭക്ത്യാ യസ്യസേവയാ

സച്ചിദാനന്ദ രൂപിണിയായ ഭഗവതിയെന്ന് അവൾ പ്രകീർത്തിക്കപ്പെടുന്നത്, അദ്ദേഹത്തെ അറിയുകയും തപസ്സു ചെയ്യുകയും ഭക്തിപൂർവ്വം സേവിക്കുകയും ചെയ്തതുകൊണ്ടാണ്.

89. സാവിത്രീ ദേവമാതാ ച വേദാധിഷ്ഠാതൃ ദേവതാ
പൂജ്യാ ദ്വിജാനാം വേദജ്ഞാ യജ്ജ്ഞാനാദ്യസ്യ സേവയാ

ദേവമാതാവായ സാവിത്രി വേദാധിഷ്ഠാതൃദേവതയും ബ്രാഹ്മണർക്ക് പൂജനീയയും വേദജ്ഞയുമായിത്തീർന്നത് അദ്ദേഹത്തെ (പരമാത്മാഭിന്നയായ മൂല പ്രകൃതിയെ എന്നാണ് ഇവിടുത്തെ വിവക്ഷിതം) അറിയുകയും സേവിക്കുകയും ചെയ്തതുകൊണ്ടാണ്.

90. സർവവിദ്യാധിദേവീ സാ പൂജ്യാ ച വിദുഷാം പരാ
യത്സേവയാ യത്തപസാ സർവവിശ്വേഷു പൂജിതാ

സർവവിദ്യകൾക്കും അധിഷ്ഠാനദേവതയായ സരസ്വതി വിദ്വാന്മാർക്ക് അത്യന്തം പൂജനീയയും സകലലോകങ്ങളിലും പൂജിതയുമായിത്തീർന്നത് അദ്ദേഹത്തെ-ആ മൂലപ്രകൃതിയെ-തപസാ സേവിച്ചതുകൊണ്ടാണ്.

91. സർവഗ്രാമാധിദേവീ സാ സർവസമ്പത്പ്രദായിനീ
സർവേശ്വരീ സർവവന്ദ്യാ സർവേഷാം പുത്രദായിനീ

സർവഗ്രാമങ്ങളുടെയും അധിദേവതയും സർവസമ്പത്പ്രദായിനിയുമായ ലക്ഷ്മീദേവി അദ്ദേഹത്തെ സേവിച്ചതുകൊണ്ടാണ് സർവേശ്വരിയും സർവവന്ദ്യയും ഏവർക്കും പുത്രദായിനിയുമായിത്തീർന്നത്.

92. സർവസ്തുതാ ച സർവജ്ഞാ സർവദുഃഖാർത്തിനാശിനീ
കൃഷ്ണവാമാംശസംഭൂതാ കൃഷ്ണപ്രാണാധിദേവതാ

സകലരുടെയും ദുഃഖത്തെ നശിപ്പിക്കുന്ന ദുർഗ അദ്ദേഹത്തെ സേവിച്ചതു കൊണ്ടാണ് സർവജ്ഞയും സർവസംസ്തുതയുമായിത്തീർന്നത്. കൃഷ്ണന്റെ വാമാർധത്തിൽ നിന്നു ജനിച്ച, കൃഷ്ണപ്രാണന് അധിദേവതയായ

93. കൃഷ്ണപ്രാണാധിക്വാ പ്രേമ്ണാ രാധികാ ശക്തിസേവയാ
സർവാധികം ച രൂപം ച സൗഭാഗ്യം മാനഗൗരവേ

രാധിക, പ്രേമം കൊണ്ട് കൃഷ്ണനു പ്രാണാധികപ്രിയയായിത്തീർന്നത് ആ പരമാത്മ സ്വരൂപിണിയെ സേവിച്ചതു കൊണ്ടാണ്. എല്ലാവരെക്കാളും രൂപസൗന്ദര്യവും സൗഭാഗ്യവും മാന്യതയും ഗൗരവവും

94. കൃഷ്ണവക്ഷഃസ്ഥലസ്ഥാനം പത്നീത്വം പ്രാപ സേവയാ
തപശ്ചകാര സാ പൂർവം ശതശൃംഗേ ച പർവതേ

പത്നീഭാവത്തിൽ കൃഷ്ണന്റെ വക്ഷഃസ്ഥലത്തിൽ സ്ഥാനവും നേടിയത് ആ ശക്തി സ്വരൂപിണിയെ സേവിച്ചതുകൊണ്ടാണ്. അവൾ പണ്ട് ശതശൃംഗപർവതത്തിൽ

95. ദിവ്യവർഷസഹസ്രം ച പതിപ്രാപ്ത്യർത്ഥമേവ ച
ജാതേ ശക്തിപ്രസാദേ തു ദൃഷ്ട്വാ ചന്ദ്രകലോപമാം

ഭർത്തൃലാഭത്തിനായി ആയിരം ദിവ്യവർഷം തപസ്സുചെയ്തു. പരാശക്തിയുടെ പ്രസാദം ലഭിച്ചപ്പോൾ ചന്ദ്രക്കലാതുല്യയായ അവളെ കണ്ട,

96. കൃഷ്ണോ വക്ഷഃസ്ഥലേ കൃത്വാ രുരോദ കൃപയാ വിഭുഃ
വരം തസ്യൈ ദദൗ സാരം സർവേഷാമപി ദുർലഭം

വിഭുവായ കൃഷ്ണൻ മാറോടണച്ചിട്ട് കൃപാതിരേകത്താൽ വിലപിച്ചു. ഏവർക്കും സുദുർലഭവും സാരവുമായ വരവും അവൾക്കു നൽകി.

97. മമ വക്ഷഃസ്ഥലേ തിഷ്ഠ മമ ഭക്താ ച ശാശ്വതീ
സൗഭാഗ്യേന ച മാനേന പ്രേമ്ണാഥോ ഗൗരവേണ ച

എന്റെ വക്ഷഃസ്ഥലത്തു സ്ഥിതി ചെയ്തു കൊള്ളൂ. എന്നെന്നും നീ എന്റെ ഭക്തയായിരിക്കും. സൗഭാഗ്യം കൊണ്ടും മാനം കൊണ്ടും പ്രേമം കൊണ്ടും ഗൗരവം കൊണ്ടും

98. ത്വം മേ ശ്രേഷ്ഠാ ച ജ്യേഷ്ഠാ ച പ്രേയസീ സർവയോഷിതാം
വരിഷ്ഠാ ച ഗരിഷ്ഠാ ച സംസ്തുതാ പൂജിതാ മയാ

നീ എനിക്ക് സർവസ്ത്രീകളിലും ശ്രേഷ്ഠയും ജ്യേഷ്ഠയുമായ പ്രേയസിയുമായിരിക്കും. ഉത്തമയും മഹത്വപൂർണ്ണയുമാകും. ഞാൻ വന്ദിക്കുന്നവളും പൂജിക്കുന്നവളുമാകും.

99. സതതം തവ സാധ്യോ/യം വശ്യശ്ച പ്രാണവല്ലഭേ
ഇത്യുക്ത്വാ ച ജഗന്നാഥശ്ചകാര ലലനാം തതഃ

ഈ ഞാൻ നിനക്ക് സ്വാധീനനും വശ്യനുമായിരിക്കും എല്ലായ്പ്പോഴും, എന്നു പറഞ്ഞിട്ട് ആ സുന്ദരിയെ

100. സപത്നീ രഹിതാം താം ച ചകാര പ്രാണവല്ലഭാം
അന്യാ യാ യാശ്ച താ ദേവ്യഃ പൂജിതാഃ ശക്തിസേവയാ

സപത്നീരഹിതയും പ്രാണവല്ലഭയുമാക്കി. മറ്റു ദേവിമാർ ആരെല്ലാമുണ്ടോ അവരെല്ലാം ശക്തിയെ പൂജിച്ചതിനാൽ പൂജിതരായിത്തീർന്നു.

101. തപസ്തു യാദൃശം യാസാം താദൃക്താദൃക്ഫലം മുനേ
ദിവ്യം വർഷസഹസ്രം ച തപസ്തപ്ത്വാ ഹിമാചലേ

ആര് ഏതെല്ലാം രീതിയിൽ തപസ്സുചെയ്യുന്നുവോ അവർക്ക് അതിനനുസരിച്ച ഫലവും ലഭിക്കും ആയിരം ദിവ്യവർഷം ഹിമാചലത്തിൽ തപസ്സ് അനുഷ്ഠിക്കുകയും

102. ദുർഗാ ച തത്പദം ധ്യാത്വാ സർവപൂജ്യാ ബഭൂവ ഹ
സരസ്വതീ തപസ്തപ്ത്വാ പർവതേ ഗന്ധമാദനേ

ആ പരാശക്തിയെ ധ്യാനിക്കുകയും ചെയ്തതിനാൽ ദുർഗ സർവപൂജ്യയായിത്തീർന്നു. സരസ്വതി ഗന്ധമാദന പർവതത്തിൽ

103. ലക്ഷവർഷം ച ദിവ്യം ച സർവവന്ദ്യാ ബഭൂവ സാ
ലക്ഷ്മീര്യുഗശതം ദിവ്യം തപസ്തപ്ത്വാ ച പുഷ്കരേ

ലക്ഷം ദിവ്യവർഷം തപസ്സുചെയ്ത് സർവവന്ദ്യയായിത്തീർന്നു. ലക്ഷ്മീദേവി നൂറു ദിവ്യയുഗങ്ങൾ പുഷ്കരത്തിൽ വച്ച് തപസ്സനുഷ്ഠിക്കുകയും

104. സർവസമ്പത്പ്രദാത്രീ ച ജാതാ ദേവീനിഷേവണാത്
സാവിത്രീ മലയേ തപ്ത്വാ പൂജ്യാ വന്ദ്യാ ബഭൂവ സാ

ദേവിയെ സേവിക്കുകയും ചെയ്തതിനാൽ സകലസമ്പത്തും നൽകാൻ കഴിവുള്ളവളായിത്തീർന്നു. മലയപർവതത്തിൽ തപസ്സുചെയ്ത് സാവിത്രി പൂജ്യയും വന്ദ്യയുമായിത്തീർന്നത്,

105. ഷഷ്ഠിവർഷസഹസ്രം ച ദിവ്യം ധ്യാത്വാ ച തത്പദം
ശതമന്വന്തരം തപ്തം ശങ്കരേണ പുരാ വിഭോ

അറുപതിനായിരം ദിവ്യവർഷം തപസ്സു ചെയ്യുകയും പരാശക്തീപദം ധ്യാനിക്കുകയും ചെയ്തതു കൊണ്ടാണ്. ശങ്കരൻ പണ്ട് നൂറുമന്വന്തരമാണു തപസ്സു ചെയ്തത്.

106. ശതമന്വന്തരം ചേദം ബ്രഹ്മാ ശക്തിം ജജാപ ഹ
ശതമന്വന്തരം വിഷ്ണുസ്തപ്ത്വാ പാതാ ബഭൂവ ഹ

ബ്രഹ്മാവും നൂറുമന്വന്തരം ശക്തിയെ ഉപാസിച്ചു. നൂറുമന്വന്തരം തപസ്സു ചെയ്തതിന്റെ ഫലമായിട്ടാണ് വിഷ്ണു ലോകരക്ഷകനായത്.

107. ദശമന്വന്തരം തപ്ത്വാ ശ്രീകൃഷ്ണഃ പരമം തപഃ
ഗോലോകം പ്രാപ്തവാൻ ദിവ്യം മോദതേ/ദ്യാപി യത്ര ഹി

പത്തുമന്വന്തരം കഠിനമായ തപസ്സു ചെയ്തതിന്റെ ഫലമായി ശ്രീകൃഷ്ണൻ ദിവ്യമായ ഗോലോകം പ്രാപിക്കുകയും ഇപ്പോഴും അവിടെ സുഖമായി വാഴുകയും ചെയ്യുന്നു.

108. ദശമന്വന്തരം ധർമ്മസ്തപ്ത്വാ വൈ ഭക്തിസംയുതഃ
സർവപ്രാണഃ സർവപൂജ്യഃ സർവാധാരോ ബഭൂവ സഃ

ധർമ്മൻ പത്തുമന്വന്തരം ഭക്തിപൂർവം പരാശക്തിയെ തപസ്സു ചെയ്തതിനാൽ അദ്ദേഹം സർവർക്കും പ്രാണനും സർവപൂജ്യനും സർവാധാരനുമായിത്തീർന്നു.

109. ഏവം ദേവ്യാശ്ച തപസാ സർവേ ദേവാശ്ച പൂജിതാഃ
മുനയോ മനവോ ഭൂപാ ബ്രാഹ്മണാശ്ചൈവ പൂജിതാഃ

ഇങ്ങനെ പരാശക്തിയെ, ഭഗവതിയെ തപസ്സു ചെയ്തതിനാൽ ദേവൻമാരും മുനിമാരും മനുക്കളും രാജാക്കന്മാരും ബ്രാഹ്മണരും പൂജിതരായി.

110. ഏവം തേ കഥിതം സർവം പുരാണം സയഥാഗമം
ഗുരുവക്ത്രാദ്യഥാ ജ്ഞാതം കിം ഭൂയഃ ശ്രോതുമിച്ഛസി

ഇങ്ങനെ ആഗമാനുസൃതമായും ഗുരുമുഖത്തു നിന്ന് മനസ്സിലാക്കിയതു പോലെയും പുരാണത്തെ സംബന്ധിച്ച എല്ലാം പറഞ്ഞു കഴിഞ്ഞു. ഇനിയും എന്താണ് അങ്ങേയ്ക്കു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
അഷ്ടമോ$f$ദ്ധ്യായഃ

# അഥ നവമോ$f$ദ്ധ്യായഃ

## നാരദ ഉവാച

1. ദേവ്യാ നിമേഷമാത്രേണ ബ്രഹ്മണഃ പാത ഏവ ച
തസ്യ പാതഃ പ്രാകൃതികഃ പ്രലയഃ പരികീർത്തിതഃ

ദേവിയുടെ നിമേഷമാത്രം കഴിയുമ്പോൾ ബ്രഹ്മാവ് പതിക്കുമെന്നും അദ്ദേഹം പതിക്കുമ്പോൾ പ്രാകൃതികപ്രളയം ഉണ്ടാകുമെന്നും അങ്ങു പറഞ്ഞു.

2. പ്രളയേ പ്രാകൃതേ ചോക്താ തത്രാദൃഷ്ടാ വസുന്ധരാ
ജലപ്ലുപ്താനി വിശ്വാനി സർവേ ലീനാഃ പരാത്മനി

പ്രകൃതിക പ്രളയത്തിൽ ഭൂമി അദൃഷ്ടമാകുമെന്നും വിശ്വങ്ങളെല്ലാം ജലപ്ലുപ്തങ്ങളായി പരമാത്മാവിൽ ലയിക്കുമെന്നും പറഞ്ഞു.

3. വസുന്ധരാ തിരോഭൂതാ കുത്രാവാസാ ച തിഷ്ഠതി
സൃഷ്ടേർവിധാനസമയേ സാ$f$വിർഭൂതാ കഥം പുനഃ

ഭൂമി അപ്രത്യക്ഷമായി എവിടെയാണു സ്ഥിതിചെയ്യുന്നത്? സൃഷ്ടി നടക്കുമ്പോൾ അവൾ പിന്നെ എങ്ങനെ ആവിർഭവിക്കുന്നു?

4. കഥം ബഭൂവ സാ ധന്യാ മാന്യാ സർവാശ്രയാ ജയാ
തസ്യാശ്ച ജന്മകഥനം വദ മംഗളകാരകം

അവൾ എങ്ങനെ ധന്യയും മാന്യയും സർവൈശ്വര്യസമ്പന്നയുമായിത്തീർന്നു? അവളുടെ മംഗളകരമായ ജന്മകഥ അങ്ങ് പറഞ്ഞാലും.

### ശ്രീനാരായണ ഉവാച

5. സർവാദിസൃഷ്ടൗ സർവേഷാം ജന്മ ദേവ്യാ ഇതി ശ്രുതിഃ
ആവിർഭാവസ്തിരോഭാവഃ സർവേഷു പ്രളയേഷു ച

എല്ലാറ്റിന്റേയും ആദിയും എല്ലാം സൃഷ്ടിച്ചതും ദേവിയാണെന്നു വേദങ്ങൾ പറയുന്നു. പ്രളയാന്ത്യങ്ങളിലെല്ലാം പ്രപഞ്ചം ആവിർഭവിക്കുന്നത് അവളിൽ നിന്നാണ്; തിരോഭവിക്കുന്നതും അവളിൽത്തന്നെ.

6. ശ്രൂയതാം വസുധാജന്മ സർവമംഗളകാരണം
വിഘ്നനിഘ്നകരം പാപനാശനം പുണ്യവർധനം

സർവമംഗളകാരണമാണ് ഭൂമിയുടെ പുണ്യകഥാശ്രവണം. അതുകേട്ടു കൊള്ളുക. അത് വിഘ്നങ്ങൾ ഇല്ലാതാക്കും; പാപം നശിപ്പിക്കും, പുണ്യം വർദ്ധിപ്പിക്കുകയും ചെയ്യും.

7. അഹോ കേചിദ്വദന്തീതി മധുകൈടഭമേദസാ
ബഭൂവ വസുധാ ധന്യാ തദ്വിരുദ്ധമതഃ ശൃണു

മധുകൈടഭന്മാരുടെ മേദസ്സിൽ നിന്നാണ് ധന്യയായ ഭൂമി ഉണ്ടായതെന്ന് ചിലർ പറയുന്നു. അങ്ങനെയല്ലെന്നുള്ളത് പറയാം. കേട്ടു കൊള്ളുക.

8. ഊചതുസ്തൗ പുരാ വിഷ്ണും തുഷ്ടൗ യുദ്ധേന തേജസാ
ആവാം വധോ നയത്രോർവീ പാഥസാ സംവൃതേതി ച

തേജസ്സും യുദ്ധസാമർഥ്യവും കണ്ട മധുകൈടഭന്മാർ സംതുഷ്ടരായി വിഷ്ണുവിനോടു പറഞ്ഞു: "ഞങ്ങളെ വെള്ളമില്ലാത്ത ഭൂമിയിൽ വച്ച് കൊന്നുകൊള്ളുക."

9. തയോർജീവനകാലേ ന പ്രത്യക്ഷാ സാഽഭവത്സ്ഫുടം
തതോ ബഭൂവ മേദശ്ച മരണാനന്തരം തയോഃ

അവരുടെ ജീവിതകാലത്ത് അവർ ഭൂമികണ്ടിട്ടില്ലെന്നുള്ളത് വ്യക്തമാണ്. അവർ മരിച്ചതിൽപ്പിന്നെയാണ് മേദസ്സുണ്ടാകുന്നതും.

10. മേദിനീതി ച വിഖ്യാതേത്യുക്തമേതന്മതം ശൃണു
ജലധൗതാ കൃതാ പൂർവം വർദ്ധിതാ മേദസാ തതഃ

ആ മേദസ്സ് ജലത്തിൽ മുങ്ങിക്കിടക്കുന്ന ഭൂമിയോടു ചേർന്ന് വർദ്ധിച്ചതിനാൽ ഇതിന് മേദിനി എന്ന പേര് ഉണ്ടായി എന്നേ ഉള്ളൂ. മഹർഷേ, ഇതാണ് എന്റെ അഭിപ്രായം.

11. കഥയാമി തേ തജ്ജന്മ സാർത്ഥകം സർവമംഗളം
പുരാ ശ്രുതം യച്ഛ്രുത്യുക്തം ധർമ്മവക്ത്രാച്ച പുഷ്കരേ

ആ ഭൂമിയുടെ സാർത്ഥകവും സർവമംഗളകരവുമായ ഉദ്ഭവത്തെപ്പറ്റി ഞാൻ അങ്ങയോടു പറയാം. പുഷ്കരത്തിൽ വച്ച് പണ്ട് വേദോക്തമായ വിധം ധർമ്മൻ നേരിട്ടു പറഞ്ഞു കേട്ടതാണ്.

12. മഹാവിരാട്ശരീരസ്യ ജലസ്ഥസ്യ ചിരം സ്ഫുടം
മനോ ബഭൂവ കാലേന സർവാംഗവ്യാപകം ധ്രുവം

ഏറെക്കാലം ജലശായിയായിരുന്ന മഹാവിരാട് സ്വരൂപത്തിന് കാലക്രമത്തിൽ സർവാംഗവ്യാപകമായ മനസ്സുണ്ടായി.

13. **തച്ച പ്രവിഷ്ടം സർവേഷാം തല്ലോമ്നാം വിവരേഷു ച**
**കാലേന മഹതാ പശ്ചാദ്ബഭൂവ വസുധാ മുനേ**

അത് അദ്ദേഹത്തിന്റെ സർവരോമകൂപങ്ങളിലും കടന്നു കൂടി. ദീർഘകാലം കഴിഞ്ഞപ്പോൾ അതാണ് ഭൂമിയായി പരിണമിച്ചത്.

14. **പ്രത്യേകം പ്രതിലോമ്നാം ച കൂപേഷു സംസ്ഥിതാ സദാ**
**ആവിർഭൂതാ തിരോഭൂതാ സജലാ ച പുനഃ പുനഃ**

അദ്ദേഹത്തിന്റെ ഓരോ രോമകൂപത്തിലും ഓരോ ബ്രഹ്മാണ്ഡം സ്ഥിതിചെയ്യുന്നുണ്ട്. അത് ജലത്തോടുകൂടി ആവിർഭവിക്കുകയും തിരോഭവിക്കുകയും ചെയ്തു കൊണ്ടിരിക്കുന്നു.

15. **ആവിർഭൂതാ സൃഷ്ടികാലേ തജ്ജലോപര്യുപസ്ഥിതാ**
**പ്രലയേ ച തിരോഭൂതാ ജലസ്യാഭ്യന്തരേ സ്ഥിതാ**

സൃഷ്ടികാലത്ത് ആവിർഭവിച്ച് ജലോപരി സ്ഥിതി ചെയ്യുന്നു. പ്രളയകാലത്തു തിരോഭവിച്ച് വെള്ളത്തിനുള്ളിലും സ്ഥിതിചെയ്യുന്നു.

16. **പ്രതിവിശേഷു വസുധാ ശൈലകാനനസംയുതാ**
**സപ്തസാഗരസംയുക്താ സപ്തദ്വീപസമന്വിതാ**

കാടും മലകളും ഉള്ളതാണ് ബ്രഹ്മാണ്ഡം തോറുമുള്ള ഭൂമി. സപ്തസാഗരങ്ങളും സപ്തദ്വീപങ്ങളും,

17. **ഹേമാദ്രിമേരുസംയുക്താ ഗ്രഹചന്ദ്രാർക്കസംയുതാ**
**ബ്രഹ്മവിഷ്ണുശിവാദ്യൈശ്ച സുരൈർലോകൈസ്തദാജ്ഞയാ**

ഹേമാദ്രിയായ മേരുവും സൂര്യചന്ദ്രഗ്രഹാദികളും ബ്രഹ്മാവ്, വിഷ്ണു, ശിവൻ തുടങ്ങിയവരും ദേവഗണങ്ങളും അവരുടെ ലോകങ്ങളും.

18. **പുണ്യതീർത്ഥസമായുക്താ പുണ്യാ ഭാരതസംയുതാ**
**കാഞ്ചനീഭൂമിസംയുക്താ സപ്തസ്വർഗ്ഗസമന്വിതാ**

പുണ്യതീർത്ഥങ്ങളും പുണ്യയായ ഭാരതഭൂമിയും കാഞ്ചനഭൂമിയും ഏഴ് സ്വർലോകങ്ങളും,

19. **പാതാളസപ്തം തദധസ്തദൂർധ്വം ബ്രഹ്മലോകതഃ**
**ധ്രുവലോകശ്ച തത്രൈവ സർവം വിശ്വം ച തത്ര വൈ**

അതിനു താഴെ പാതാളമുൾപ്പെടെയുള്ള ഏഴു ലോകങ്ങളും അതിനുമുകളിലുള്ള ബ്രഹ്മലോകത്തിനും മീതെയായി ധ്രുവലോകവും ചേർന്ന് ഒരു ബ്രഹ്മാണ്ഡം പൂർണ്ണമാകുന്നു.

20. **ഏവം സർവാണി വിശ്വാനി പൃഥിവ്യാം നിർമ്മിതാനി ച**
**നശ്വരാണി ച വിശ്വാനി സർവാണി കൃത്രിമാണി വൈ**

ഇങ്ങനെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു, ഓരോ വിശ്വവും. ഈ സകല വിശ്വങ്ങളും കൃത്രിമങ്ങളും നശ്വരങ്ങളുമാണ്.

21. **പ്രളയേ പ്രാകൃതേ ചൈവ ബ്രഹ്മണശ്ച നിപാതനേ**
**മഹാവിരാഡാദിസൃഷ്ടൗ സൃഷ്ടഃ കൃഷ്ണേന ചാത്മനാ**

ബ്രഹ്മാവ് നശിച്ച് പ്രാകൃത പ്രളയം കഴിയുമ്പോൾ പരമാത്മാവായ കൃഷ്ണൻ സൃഷ്ടിയുടെ പ്രാരംഭമായി മഹാവിരാട്ടിനെ സൃഷ്ടിക്കുന്നു.

22. നിത്യൗ ച സ്ഥിതി പ്രളയൗ കാഷ്ഠാകാലേശ്വരൈഃ സഹ
നിത്യാധിഷ്ഠാതൃദേവീ സാ വാരാഹേ പൂജിതാ സുരൈഃ

പിന്നെ ദിക്കാലേശ്വരന്മാരോടു കൂടി നിത്യങ്ങളായ സ്ഥിതിലയങ്ങളും സൃഷ്ടിക്കുന്നു. ഈ ജഗത്തിന്റെ നിത്യാധിഷ്ഠാന ദേവതയാണ് ഭൂമീദേവി. വാരാഹകല്പത്തിൽ അവളെ സുരന്മാരും

23. മുനിഭിർമനുഭിർവിപ്രൈർ ഗന്ധർവാദിഭിരേവ ച
വിഷ്ണോർവരാഹരൂപസ്യ പത്നീ സാ ശ്രുതിസമ്മതാ

മുനിമാരും മനുക്കളും ബ്രാഹ്മണരും ഗന്ധർവന്മാർ തുടങ്ങിയവരും പൂജിക്കുന്നു. വരാഹരൂപിയായ വിഷ്ണുവിന്റെ പത്നിയാണ് അവൾ എന്ന് ശ്രുതികൾ പറയുന്നു.

24. തത്പുത്രോ മംഗളോ ജ്ഞേയോ ഘടേശോ മംഗളാത്മജഃ

അവളുടെ പുത്രനാണ് മംഗളൻ എന്നു ധരിച്ചുകൊള്ളുക. മംഗളന്റെ പുത്രനാണ് ഘടേശൻ

## നാരദ ഉവാച

പൂജിതാ കേന രൂപേണ വാരാഹേ ച സുരൈർമഹീ

വരാഹ കല്പത്തിൽ ദേവന്മാർ ഭൂമിയെ പൂജിച്ചത് ഏതു രൂപത്തിലാണ്?

25. വാരാഹേ ചൈവ വാരാഹീ സർവൈഃ സർവാശ്രയാ സതീ
മൂലപ്രകൃതിസംഭൂതാ പഞ്ചീകരണമാർഗ്ഗതഃ

വാരാഹകല്പത്തിൽ എല്ലാവർക്കും എല്ലാ രൂപത്തിലും ആശ്രയമായിട്ടുള്ളവളാണല്ലോ വാരാഹി. പഞ്ചീകരണം വഴിക്ക് മൂലപ്രകൃതിയിൽ നിന്നാണ് അവളുടെ ജനനം.

26. തസ്യാഃ പൂജാവിധാനം ചാപ്യധശ്ചോർദ്ധ്വമനേകശഃ
മംഗളം മംഗളസ്യാപി ജന്മ വ്യാസ വദ പ്രഭോ

ഭൂസ്വർഗ്ഗങ്ങളിലെങ്ങും അവൾ പല പ്രകാരത്തിൽ പൂജിക്കപ്പെടുന്നു. അവളുടെ, മംഗളപ്രദമായ പൂജാക്രമവും മംഗളന്റെ ജന്മവും എങ്ങനെയെന്ന് വിസ്തരിച്ച് എന്നോടു പറഞ്ഞാലും.

## നാരായണ ഉവാച

27. വാരാഹേ ച വരാഹശ്ച ബ്രഹ്മണാ സംസ്തുതാ പുരാ
ഉദ്ധാര മഹീം ഹത്വാ ഹിരണ്യാക്ഷം രസാതലാത്

പണ്ട് വാരാഹകല്പത്തിൽ ബ്രഹ്മാവ് സ്തുതിച്ച് അപേക്ഷിച്ചതിനാൽ വിഷ്ണു, വരാഹരൂപം കൈക്കൊണ്ട് ഹിരണ്യാക്ഷനെ കൊന്ന് രസാതലത്തിൽ നിന്ന് ഭൂമിയെ ഉദ്ധരിച്ച്

28. ജലേ താം സ്ഥാപയാമാസ പത്മപത്രം യഥാ ഹ്രദേ
തത്രൈവ നിർമ്മമേ ബ്രഹ്മാ വിശ്വം സർവം മനോഹരം

വെള്ളത്തിനുമുകളിൽ ഒരു താമരയിലപോലെ സ്ഥാപിച്ചു. അതിൽ നിന്നാണു ബ്രഹ്മാവ് സുന്ദരമായ ഈ വിശ്വം മുഴുവൻ ചമച്ചത്.

29. ദൃഷ്ട്വാ തദധിദേവീം ച സകാമാം കാമുകോ ഹരിഃ
വാരാഹരൂപീ ഭഗവാൻ കോടിസൂര്യസമപ്രഭഃ

ആ വിശ്വത്തിന് അധിഷ്ഠാനദേവതയായ ഭൂമിദേവി സകാമയാണെന്നു കണ്ട്, കാമുകനും കോടിസൂര്യ സമപ്രഭനും വരാഹാകാരനുമായ ഭഗവാൻ ഹരി,

30. കൃത്വാ രതികലാം സർവാം മൂർത്തിം ച സുമനോഹരാം
ക്രീഡാം ചകാര രഹസി ദിവ്യവർഷമഹർനിശം

രതിക്കുചേർന്ന സുന്ദരാകാരം പൂണ്ട് ഏകാന്തത്തിൽ അവളോടൊത്ത് ദിവ്യവർഷം രാവും പകലും രമിച്ചു.

31. സുഖസംഭോഗസംസ്പർശാന്മൂർച്ഛാം സാ പ്രാപ സുന്ദരീ
വിദഗ്ദ്ധായാ വിദഗ്ധേന സംഗമോ/തിസുഖപ്രദഃ

രതിക്രീഡാവിലാസങ്ങളാൽ ആ സുന്ദരി പൂർണ്ണമായ സുഖാനുഭൂതിയുടെ പരമകാഷ്ഠയിലെത്തി. വദഗ്ദ്ധയ്ക്ക് വിദഗ്ധനോടൊത്തുള്ള സമാഗമം അത്യന്തം സുഖപ്രദമാകുമല്ലോ.

32. വിഷ്ണുസ്തദംഗസംശ്ലേഷാദ്ബുബുധേ ന ദിവാനിശം
വർഷാന്തേ ചേതനാം പ്രാപ്യ കാമീ തത്യാജ കാമുകീം

അവളുടെ അംഗസംശ്ലേഷണത്തിൽ വിഷ്ണു രാപകൽ അറിഞ്ഞില്ല. ഒരു വർഷം കഴിഞ്ഞ് ബോധവാനായപ്പോൾ അദ്ദേഹം ആ കാമുകിയെ വിട്ടു.

33. പൂർവരൂപം വാരാഹം ച ദധാര സ ച ലീലയാ
പൂജാം ചകാര താം ദേവീം ധ്യാത്വാ ച ധരണീം സതീം

പഴയ വാരാഹരൂപം ലീലയാ കൈക്കൊണ്ട് സതിയായ ഭൂമീദേവിയെ ധ്യാനിച്ച് പൂജിക്കുകയും ചെയ്തു.

34. ധൂപൈർദീപൈശ്ച നൈവേദ്യൈഃ സിന്ദൂരൈരനുലേപനൈഃ
വസ്ത്രൈഃ പുഷ്പൈശ്ച ബലിഭിഃ സമ്പൂജ്യോവാച താം ഹരിഃ

ധൂപദീപങ്ങൾ, നൈവേദ്യങ്ങൾ, സിന്ദൂരാദ്യനുലേപനങ്ങൾ, വസ്ത്രങ്ങൾ, പുഷ്പങ്ങൾ, ഉപഹാരങ്ങൾ എന്നിവകൊണ്ട് പൂജിച്ചിട്ട് ഹരി അവളോടു പറഞ്ഞു:

### ശ്രീഭഗവാനുവാച

35. സർവാധാരാ ഭവ ശുഭേ സർവൈഃ സംപൂജിതാ സുഖം
മുനിഭിർമനുഭിർദേവൈഃ സിദ്ധൈശ്ച ദാനവാദിഭിഃ

ശുഭേ, മുനിമാർ, മനുക്കൾ, ദേവന്മാർ സിദ്ധന്മാർ ദാനവന്മാർ തുടങ്ങിയവരാൽ പൂജിക്കപ്പെട്ട് നീ സർവാധാരയായി സസുഖം വാഴുക.

36. അംബുവാചീത്യാഗദിനേ ഗൃഹാരംഭേ പ്രവേശനേ
വാപീതടാകാരംഭേ ച ഗൃഹേ ച കൃഷികർമ്മണി

അംബുവാചി ഒഴികെയുള്ള ദിനങ്ങളിലും (കർക്കടകമാസത്തിലെ മകയിരം, തിരുവാതിര, പുണർതം, പൂയം എന്നീ നാലു ദിനങ്ങൾ ഒഴികെയുള്ള ദിവസങ്ങൾ. ആ ദിവസങ്ങളിൽ ഭൂമി രജസ്വലയായിരിക്കും എന്നാണു സങ്കല്പം) ഗൃഹാരംഭം, ഗൃഹപ്രവേശം, കുളം, കിണർ തുടങ്ങിയവ കുഴിക്കാൻ ആരംഭിക്കുക, കൃഷി തുടങ്ങുക, എന്നീ അവസരങ്ങളിലും,

37. തവ പൂജാം കരിഷ്യന്തി മദ്വരേണ സുരാദയഃ
മൂഢാ യേ ന കരിഷ്യന്തി യാസ്യന്തി നരകം ച തേ

എന്റെ അനുഗ്രഹത്താൽ ദേവാദികൾ നിന്നെ പൂജിക്കും. നിന്നെ പൂജിക്കാത്തവർ അജ്ഞരാണ്. അവർ നരകത്തിൽ പോകുകയും ചെയ്യും.

### വസുധോവാച

38. വഹാമി സർവം വാരാഹരൂപേണാഹം തവാജ്ഞയാ
ലീലാമാത്രേണ ഭഗവൻ വിശ്വം ച സചരാചരം

ഭഗവൻ, അങ്ങയുടെ കല്പനപ്രകാരം വരാഹരൂപത്തിൽ ഞാൻ ചരാചരാത്മകമായ ഈ വിശ്വത്തെ മുഴുവൻ ലീലയാ ധരിച്ചുകൊള്ളാം.

39. മുക്താം ശുക്തിം ഹരേരർച്ചാം ശിവലിംഗം ശിവാം തഥാ
ശംഖം പ്രദീപം യന്ത്രം ച മാണിക്യം ഹീരകം തഥാ

മുത്ത്, പവിഴം, ഹരിവിഗ്രഹം, ശിവലിംഗം, ദേവീബിംബം, ശംഖം, യന്ത്രം, പ്രദീപം, മാണിക്യം, വൈരം

40. യജ്ഞസൂത്രം ച പുഷ്പം ച പുസ്തകം തുളസീദളം
ജപമാലാം പുഷ്പമാലാം കർപ്പൂരം ച സുവർണ്ണകം

യജ്ഞസൂത്രം, പുഷ്പം, പുസ്തകം, തുളസീദളം, ജപമാല, പുഷ്പമാല, കർപ്പൂരം, സ്വർണ്ണം

41. ഗോരോചനം ചന്ദനം ച സാളഗ്രാമജലം തഥാ
ഏതാൻ വോഢുമശക്താഽഹം ക്ലിഷ്ടാ ച ഭഗവൻ ശൃണു

ഗോരോചനം, ചന്ദനം, സാളഗ്രാമജലം ഇവ ധരിക്കുവാൻ ഞാൻ അശക്തയാണ്; എനിക്കതിന് ക്ലേശമുണ്ടെന്ന് അങ്ങ് ധരിക്കണേ!

ശ്രീഭഗവാനുവാച

42. ദ്രവ്യാണ്യേതാനി യേ മൂഢാ അർപ്പയിഷ്യന്തി സുന്ദരി
യാസ്യന്തി കാലസൂത്രം തേ ദിവ്യം വർഷശതം ത്വയി

ഹേ, സുന്ദരി, ഇപ്പറഞ്ഞ പാവന വസ്തുക്കൾ ആരാണോ നിന്നിലർപ്പിക്കുന്നത് (വെറും നിലത്ത് ഇവ വയ്ക്കുക എന്നർത്ഥം) ആ മൂഢന്മാർക്ക് നൂറു ദിവ്യവർഷം കാലസൂത്രമെന്ന നരകത്തിൽ കിടക്കേണ്ടിവരും.

43. ഇത്യേവമുക്ത്വാ ഭഗവാൻ വിരരാമ ച നാരദ
ബഭൂവ തേന ഗർഭേണ തേജസ്വീ മംഗളഗ്രഹഃ

ഹേ നാരദ, ഇപ്രകാരം പറഞ്ഞിട്ട് ഭഗവാൻ മൗനമവലംബിച്ചു. ഗർഭിണിയായ ദേവി അപ്പോൾ തേജസ്വരൂപനായ മംഗളനെ പ്രസവിച്ചു.

44. പൂജാം ചക്രുഃ പൃഥിവ്യാശ്ച തേ സർവേ ചാജ്ഞയാ ഹരേഃ
കണ്വശാഖോക്തധ്യാനേന തുഷ്ടുവുശ്ച സ്തവേന തേ

ഹരിയുടെ കല്പനപ്രകാരം എല്ലാവരും ദേവിയെ പൂജിച്ചു. കണ്വശാഖയിൽ പറഞ്ഞ വിധത്തിലുള്ള സ്തവങ്ങൾ കൊണ്ട് അവർ സ്തുതിക്കുകയും ചെയ്തു.

45. ദദുർമൂലേന മന്ത്രേണ നൈവേദ്യാദികമേവ ച
സംസ്തുതാ ത്രിഷുലോകേഷു പൂജിതാ സാ ബഭൂവ ഹ

മൂലമന്ത്രത്തോടുകൂടി നൈവേദ്യാദികൾ അർപ്പിച്ചു. അവൾ മൂന്നു ലോകങ്ങളിലും പൂജിതയും സംസ്തുതയുമായിത്തീർന്നു.

നാരദ ഉവാച

46. കിം ധ്യാനം സ്തവനം തസ്യാ മൂലമന്ത്രം ച കിം വദ
ഗൂഢം സർവപുരാണേഷു ശ്രോതും കൗതൂഹലം മമ

അവളുടെ ധ്യാനവും സ്തവനവും മൂലമന്ത്രവും എന്തെന്ന് പറയൂ. സർവപുരാണങ്ങളിലും ഗൂഢമായിരിക്കുന്ന അത് അറിയാൻ എനിക്ക് കൗതുകമുണ്ട്.

**ശ്രീനാരായണ ഉവാച**

47. ആദൗ ച പൃഥിവീ ദേവീ വരാഹേണ ച പൂജിതാ
തതോ ഹി ബ്രഹ്മണാ പശ്ചാത് പൂജിതാ പൃഥിവീ തദാ

ആദ്യം വരാഹരൂപിയായ ഭഗവാനാണ് ഭൂമീദേവിയെ പൂജിച്ചത്. അതെത്തുടർന്ന് പിന്നീട് ബ്രഹ്മാവ് ഭൂമിയെ പൂജിച്ചു.

48. തതഃ സർവൈർ മുനീന്ദ്രൈശ്ച മനുഭിർമാനവാദിഭിഃ
ധ്യാനം ച സ്തവനം മന്ത്രം ശൃണു വക്ഷ്യാമി നാരദ

പിന്നെ സകല മുനീന്ദ്രന്മാരും മനുക്കളും മനുഷ്യരും പൂജിച്ചു. ഹേ നാരദ, ധ്യാനവും സ്തവനവും മന്ത്രവും ഞാൻ പറയാം; കേട്ടുകൊള്ളുക.

49. ഓം ഹ്രീം ശ്രീം ക്ലീം വസുധായൈ സ്വാഹേത്യനേന മന്ത്രേണ
വിഷ്ണുനാ പൂജിതാപുരാ ശ്വേതപങ്കജവർണാഭാം ശരച്ചന്ദ്രനിഭാനനാം

'ഓം ഹ്രീം ശ്രീം ക്ലീം വസുധായൈ സ്വാഹാ' എന്നീ മന്ത്രം കൊണ്ട് പണ്ട് വിഷ്ണു പൂജിച്ചു. വെൺതാമരപ്പൂനിറവും ശരച്ചന്ദ്രന്റെ മുഖകാന്തിയുമുള്ളവളായി.

50. ചന്ദനോത്ക്ഷിപ്തസർവാംഗീം രത്നഭൂഷണഭൂഷിതാം
രത്നാധാരാം രത്നഗർഭാം രത്നാകരസമന്വിതാം

സർവാംഗം ചന്ദനം പൂശി രത്നാഭരണങ്ങൾ അണിഞ്ഞവളായി, രത്നാധാരയും രത്നഗർഭയും രത്നാകരയുമായി.

51. വഹ്നിശുദ്ധാംശുകാധാനാം സസ്മിതാം വന്ദിതാം ഭജേ
ധ്യാനേനാനേന സാ ദേവീ സർവൈശ്ച പൂജിതാഽഭവത്

വഹ്നിപോലെ വിശുദ്ധമായ അംശുകം ധരിക്കുന്നവളായി, സുസ്മിതയും വന്ദിതയുമായിരിക്കുന്ന ഭൂമിയെ ഞാൻ ഭജിക്കുന്നു. ഈ ധ്യാനത്തോടെ എല്ലാവരും ദേവിയെ പൂജിച്ചു.

52. സ്തവനം ശൃണു വിപ്രേന്ദ്ര കണ്വശാഖോക്തമേവ ച

കണ്വശാഖോക്തമായ സ്തവനം കൂടി ഇനി കേട്ടുകൊള്ളുക

**ശ്രീനാരായണ ഉവാച**

ജയേ ജയേ ജലാധാരേ ജലശീലേ ജലപ്രദേ

ഹേ ജയേ, ജയേ, ജലാധാരേ, ജലശീലേ, ജലപ്രദേ

53. യജ്ഞസൂകരജായേ, ത്വം ജയം ദേഹി ജയാവഹേ
മംഗളേ മംഗളാധാരേ മാംഗല്യേ മംഗളപ്രദേ

യജ്ഞസൂകരജായേ, ജയാവഹേ ജയം നൽകിയാലും! ഹേ മംഗളേ, മംഗളാധാരേ, മാംഗല്യേ, മംഗളപ്രദേ

54. മംഗളാർത്ഥം മംഗളേശേ മംഗളം ദേഹി മേ ഭവേ
സർവാധാരേ ച സർവജ്ഞേ സർവശക്തി സമന്വിതേ

മംഗളേശേ, മംഗളാർത്ഥം എനിക്ക് മംഗളം നൽകിയാലും! ഹേ സർവാധാരേ, സർവജ്ഞേ, സർവശക്തിസമന്വിതേ,

55. സർവകാമപ്രദേ ദേവി സർവേഷ്ടം ദേഹി മേ ഭവേ
പുണ്യസ്വരൂപേ പുണ്യാനാം ബീജരൂപേ സനാതനി

സർവകാമപ്രദേ, ദേവി, സർവേഷ്ടവും നൽകിയാലും! ഹേ പുണ്യസ്വരൂപേ, പുണ്യങ്ങളുടെ ബീജരൂപേ, സനാതനേ,

56. പുണ്യാശ്രയേ, പുണ്യവതാമാലയേ പുണ്യദേ ഭവേ
സർവസസ്യാലയേ സർവസസ്യാഢ്യേ സർവസസ്യദേ

പുണ്യാശ്രയേ, പുണ്യവതാമാലയേ, പുണ്യദേ, ഭവേ, സർവസസ്യാലയേ, സർവസസ്യാഢ്യേ, സർവസസ്യദേ,

57. സർവസസ്യഹരേ, കാലേ സർവസസ്യാത്മികേ ഭവേ
ഭൂമേ ഭൂമിപസർവസ്വേ ഭൂമിപാലപരായണേ

സർവസസ്യഹരേ, സർവസസ്യാത്മികേ, ഭവേ, ഭൂമേ, ഭൂമിപസർവസ്വേ, ഭൂമിപാലപരായണേ,

58. ഭൂമിപാനാം സുഖകരേ ഭൂമിം ദേഹി ച ഭൂമിദേ
ഇദം സ്തോത്രം മഹാപുണ്യം പ്രാതരുത്ഥായ യഃ പഠേത്

ഭൂമിപന്മാർക്ക് സുഖകരേ, ഭൂമിപ്രദേ, ഭൂമി നൽകിയാലും ! മഹാപുണ്യമായ ഈ സ്തോത്രം രാവിലെ എഴുന്നേറ്റു ചൊല്ലുന്നവൻ

59. കോടിജന്മസു സ ഭവേദ് ബലവാൻ ഭൂമിപേശ്വരഃ
ഭൂമിദാനകൃതം പുണ്യം ലഭ്യതേ പഠനാജ്ജനൈഃ

കോടി ജന്മങ്ങളിൽ ബലവാനും രാജാക്കന്മാരുടെ അധിപനുമാകും. ജനങ്ങൾ ഇതു ചൊല്ലുന്നതു കൊണ്ട് ഭൂമിദാനം ചെയ്താലുള്ള ഫലം നേടും.

60. ഭൂമിദാനഹരാത്പാപാന്മുച്യതേ നാത്ര സംശയഃ
അംബുവാചീഭൂകരണപാപാത്സ മുച്യതേ ധ്രുവം

ദാനം ചെയ്ത ഭൂമി തിരിച്ചെടുത്താലുണ്ടാകുന്ന പാപത്തിൽ നിന്ന് മുക്തനാകാം. സംശയിക്കേണ്ട. ഭൂമി രജസ്വലയാകുന്ന നാളുകളിൽ ഭൂമിയിൽ വേല ചെയ്തതു കൊണ്ടുണ്ടായ പാപവും തീരും. തീർച്ച.

61. അന്യകൂപേ കൂപഖനനപാപാത്സ മുച്യതേ ധ്രുവം
പരഭൂമിഹരാത്പാപാന്മുച്യതേ നാത്ര സംശയഃ

അന്യന്റെ കിണർ തോണ്ടിയ പാപവും അന്യന്റെ ഭൂമി അപഹരിച്ചെടുത്തതുകൊണ്ടുള്ള പാപവും തീരും സംശയമില്ല.

62. ഭൂമൗ വീര്യത്യാഗപാപാത് ഭൂമൗ ദീപാദിസ്ഥാപനാത്
പാപേന മുച്യതേ സോഽപി സ്തോത്രസ്യ പഠനാന്മുനേ

ഭൂമിയിൽ വീര്യം വിസർജ്ജിച്ചതു കൊണ്ടും ദീപാദികൾ സ്ഥാപിച്ചതുകൊണ്ടും ഉണ്ടാകുന്ന പാപവും, ഹേ മുനേ, ഈ സ്തോത്രം ചൊല്ലിയാൽ ഇല്ലാതാകും.

63. അശ്വമേധശതം പുണ്യം ലഭതേ നാത്ര സംശയഃ
ഭൂമീദേവ്യാ മഹാസ്തോത്രം സർവകല്യാണകാരകം

നൂറ് അശ്വമേധം ചെയ്യുന്നതുകൊണ്ടുള്ള ഫലം ലഭിക്കും. സംശയമില്ല. ഭൂമീദേവിയുടെ ഈ സ്തോത്രം സർവമംഗളങ്ങളും നൽകും.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
നവമോƒദ്ധ്യായഃ

## അഥ ദശമോƒദ്ധ്യായഃ

### നാരദ ഉവാച

1. ഭൂമിദാനകൃതം പുണ്യം പാപം തദ്ധരണേന ച
പരഭൂഹരണാത് പാപം പരകൂപേ ഖനനേ തഥാ

ഭൂമി ദാനം ചെയ്താൽ ലഭിക്കുന്ന പുണ്യവും അത് അപഹരിച്ചാലുണ്ടാകുന്ന പാപവും അന്യന്റെ ഭൂമി അപഹരിച്ചാലുണ്ടാകുന്ന പാപവും അതുപോലെ അന്യന്റെ കിണർ കുഴിച്ച് സ്വന്തമാക്കിയാലുണ്ടാകുന്ന പാപവും

2. അംബുവാച്യാം ഭൂഖനനേ വീര്യസ്യ ത്യാഗ ഏവ ച
ദീപാദിസ്ഥാപനാത് പാപം ശ്രോതുമിച്ഛാമി യത്നതഃ

അംബുവാചിദിനങ്ങളിൽ ഭൂമി ഖനനം ചെയ്താലുണ്ടാകുന്ന പാപവും ഭൂമിയിൽ വീര്യം വീഴ്ത്തിയാലുണ്ടാകുന്ന പാപവും ദീപാദികൾ വച്ചാലുണ്ടാകുന്ന പാപവും എന്താണെന്ന് വിശദമായി കേൾക്കാൻ ആഗ്രഹിക്കുന്നു.

3. അന്യദ്വാ പൃഥിവീജന്യം പാപം യത് പൃച്ഛ്യതേ പരം
യദസ്തി തത്പ്രതീകാരം വദ വേദവിദാം വര

ഇനി പൃഥ്വീസംബന്ധമായ മറ്റു പാപങ്ങൾ എന്തെങ്കിലും ഉണ്ടെങ്കിൽ അവയും അവയ്ക്കെല്ലാമുള്ള പ്രായശ്ചിത്തങ്ങളും ഹേ വേദജ്ഞ, അങ്ങ് വിശദീകരിച്ചാലും.

### ശ്രീനാരായണ ഉവാച

4. വിതസ്തിമാത്രഭൂമിം ച യോ ദദാതി ച ഭാരതേ
സന്ധ്യാപൂതായ വിപ്രായ സ യാതി ശിവമന്ദിരം

ഭാരതത്തിൽ ആരെങ്കിലും ഒരുവൻ പന്ത്രണ്ടംഗുലം ഭൂമി, സന്ധ്യാവന്ദനാദികൾ ചെയ്ത് പരിശുദ്ധനായ ഒരു ബ്രാഹ്മണനു ദാനം ചെയ്യുന്നുവെങ്കിൽ അവൻ കൈലാസത്തിൽ എത്തുമെന്ന് തീർച്ചയാണ്.

5. ഭൂമിം ച സർവസസ്യാഢ്യാം ബ്രാഹ്മണായ ദദാതി ച
ഭൂമിരേണുപ്രമാണാബ്ദമന്തേ വിഷ്ണുപദേ സ്ഥിതിഃ

സർവ സസ്യസമൃദ്ധമായ ഭൂമിയാണു ദാനം ചെയ്യുന്നതെങ്കിൽ ആ ഭൂമിയിൽ എത്ര പൊടികളുണ്ടോ അത്രയും വർഷം അവൻ മരണാനന്തരം വിഷ്ണു ലോകത്ത് സ്ഥിതിചെയ്യും.

6. ഗ്രാമം ഭൂമിം ച ധാന്യം ച ബ്രാഹ്മണായ ദദാതി യഃ
സർവപാപാദ്വിനിർമുക്തോ ചോഭൗ ദേവീപുരഃസ്ഥിതൗ

ഗ്രാമവും ഭൂമിയും ധാന്യവും ബ്രാഹ്മണനു ദാനം ചെയ്യുന്നവനും അതു വാങ്ങുന്നവനും, രണ്ടു പേരും സർവ്വപാപങ്ങളിൽ നിന്നും മുക്തരായി ദേവീസന്നിധിയിൽ എത്തും.

7. ഭൂമിദാനം ച തത്കാലേ യഃ സാധുശ്ചാനുമോദതേ
സ ച പ്രയാതി വൈകുണ്ഠം മിത്രഗോത്രസമന്വിതഃ

ഭൂമി ദാനം ചെയ്യുന്ന സമയത്ത് അതിനെ അനുമോദിക്കുന്ന സജ്ജനം അവന്റെ മിത്രങ്ങളോടുകൂടി വൈകുണ്ഠത്തിലെത്തും.

8. സ്വദത്താം പരദത്താം വാ ബ്രഹ്മവൃത്തിം ഹരേത്തു യഃ
സ തിഷ്ഠതി കാലസൂത്രേ യാവച്ചന്ദ്രദിവാകരൗ

താൻ നൽകിയതോ അന്യൻ നൽകിയതോ ആയ ഭൂമി ആരാണോ ബ്രാഹ്മണനിൽനിന്ന് അപഹരിച്ചെടുക്കുന്നത് അവൻ സൂര്യചന്ദ്രന്മാരുള്ള കാലത്തോളം കാലസൂത്രമെന്ന നരകത്തിൽ കിടക്കും.

9. തത്പുത്രപൗത്രപ്രഭൃതിർഭൂമിഹീനഃശ്രിയാ ഹതഃ
പുത്രഹീനോ ദരിദ്രശ്ച ഘോരം യാതി ച രൗരവം

അവന്റെ പുത്രപൗത്രാദികളും ഭൂമിയില്ലാത്തവരും ഐശ്വര്യം കെട്ടവരും സന്താനങ്ങളില്ലാത്തവരും ദരിദ്രരുമായി ഘോരമായ രൗരവമെന്ന നരകത്തിൽ ചെന്നു വീഴും.

10. ഗവാം മാർഗ്ഗം വിനിഷ്കൃഷ്യ യശ്ച സസ്യം ദദാതി ച
ദിവ്യം വർഷശതം ചൈവ കുംഭീപാകേ ച തിഷ്ഠതി

ആരാണോ ഗോക്കൾക്ക് മേയാനുള്ള ഭൂമി കൊത്തിക്കിളച്ച് കൃഷിചെയ്യുന്നത് അവൻ നൂറു ദിവ്യ വർഷം കുംഭീപാകമെന്ന നരകത്തിൽ കിടക്കും.

11. ഗോഷ്ഠം തടാകം നിഷ്കൃഷ്യ മാർഗേ സസ്യം ദദാതി യഃ
സ തിഷ്ഠത്യസിപത്രേ ച യാവദിന്ദ്രാശ്ചതുർദശ

തൊഴുത്തും തടാകവും കിളച്ചുനികത്തി കൃഷിചെയ്യുന്നവൻ പതിനാല് ഇന്ദ്രൻമാരുടെ കാലത്തോളം അസിപത്രമെന്ന നരകത്തിൽ കിടക്കും.

12. പഞ്ചപിണ്ഡാനനുദ്ധൃത്യ പരകൂപേ ച സ്നാതി യഃ
പ്രാപ്നോതി നരകം ചൈവ സ്നാനം നിഷ്ഫലമേവ ച

അഞ്ചു കൈ ചെളിയെങ്കിലും നീക്കിക്കളയാതെ അന്യന്റെ കുളത്തിൽ കുളിക്കുന്നവനും നരകത്തിൽ വീഴും. എന്നുമാത്രമല്ല, അവന്റെ സ്നാനത്തിനും ഫലമുണ്ടാവില്ല.

13. കാമീ ഭൂമൗ ച രഹസി വീര്യത്യാഗം കരോതി യഃ
ഭൂമിരേണുപ്രമാണം ച വർഷം തിഷ്ഠതി രൗരവേ

കാമിയായ ഒരുവൻ രഹസ്യമായി ഭൂമിയിൽ വീര്യം വിസർജ്ജിച്ചാൽ അവൻ, ഭൂമിയിൽ എത്ര മൺ തരികളുണ്ടോ അത്രയും കാലം രൗരവമെന്ന നരകത്തിൽ കിടക്കും.

14. അംബുവാച്യാം ഭൂകരണം യഃ കരോതി ച മാനവഃ
സ യാതി കൃമിദംശം ച സ്ഥിതസ്തത്ര ചതുർയുഗം

ഭൂമി രജസ്വലയായിരിക്കെ, ആ ഭൂമിയിൽ വേല ചെയ്യുന്നവന് കൃമി ദംശം എന്ന നരകത്തിൽ നാലുയുഗം കിടക്കേണ്ടിവരും.

15. പരകീയേ ലുപ്തകൂപേ കൂപം മൂഢഃ കരോതി യഃ
പുഷ്കരിണ്യാം ച ലുപ്തായാം പുഷ്കരിണീം ദദാതി യഃ

അന്യൻ കുഴിപ്പിച്ചതും നികന്നുപോയതുമായ കിണറോ കുളമോ കുഴിച്ച് നന്നാക്കി സ്വന്തമാക്കിയാൽ

16. സർവ്വം ഫലം പരസ്യൈവ തപ്തകുണ്ഡം വ്രജേച്ച സഃ
തത്ര തിഷ്ഠതി സന്തപ്തോ യാവദിന്ദ്രാശ്ചതുർദ്ദശ

അതിന്റെ പുണ്യം മറ്റുള്ളവർക്കാണ് ലഭിക്കുക. എന്നുമാത്രമല്ല, അവൻ തപ്തകുണ്ഡമെന്ന നരകത്തിൽ വീഴും. പതിനാല് ഇന്ദ്രൻമാരുടെ കാലത്തോളം അവന് അതിൽക്കിടന്ന് നീറേണ്ടിവരികയും ചെയ്യും.

17. പരകീയേ തടാകേ ച പങ്കമുദ്ധൃത്യ ചോന്മൃജേത്
രേണു പ്രമാണ വർഷം ച ബ്രഹ്മലോകേ വസേന്നരഃ

അന്യന്റെ തടാകത്തിലെ ചെളിവാരി ശുദ്ധിയാക്കുന്നവൻ, ഭൂമിയിൽ എത്ര മൺതരികളുണ്ടോ അത്രയുംകാലം ബ്രഹ്മലോകത്ത് വസിക്കും

18. പിണ്ഡം പിത്രേ ഭൂമിഭർത്തുർന്ന പ്രദായ ച മാനവഃ
ശ്രാദ്ധം കരോതി യോ മൂഢോ നരകം യാതി നിശ്ചിതം

ഭൂവുടമയ്ക്ക് പിണ്ഡം– ഉടമസ്ഥാവകാശത്തിനുള്ള പ്രതിഫലം– നൽകാതെ പിതാവിന്റെ ശ്രാദ്ധം നടത്തുന്ന മൂഢൻ നരകത്തിൽ പോകുമെന്നു തീർച്ചയാണ്.

19. ഭൂമൗ ദീപം യോഽർപ്പയതി സ ചാന്ധഃ സപ്തജന്മസു
ഭൂമൗ ശംഖം ച സംസ്ഥാപ്യ കുഷ്ഠം ജന്മാന്തരേ ലഭേത്

വെറും നിലത്ത് ദീപം കത്തിച്ച് വയ്ക്കുന്നവൻ ഏഴു ജന്മം അന്ധനായി ഭവിക്കും. നിലത്ത് ശംഖു വയ്ക്കുന്നവൻ പിന്നത്തെ ജന്മത്തിൽ കുഷ്ഠരോഗിയായിത്തീരും.

20. മുക്താം മാണിക്യഹീരൗ ച സുവർണ്ണം ച മണിം തഥാ
പഞ്ച സംസ്ഥാപയേദ് ഭൂമൗ സ ചാന്ധഃ സപ്തജന്മസു

മുത്ത്, മാണിക്യം, വജ്രം, സ്വർണ്ണം, രത്നം ഈ അഞ്ചും നിലത്തുവയ്ക്കുന്നവൻ ഏഴു ജന്മങ്ങളിൽ അന്ധനായിരിക്കും.

21. ശിവലിംഗം ശിവാർച്ചാം ച യസ്ത്വർപ്പയതി ഭൂതലേ
ശതമന്വന്തരം യാവത് കൃമിഭക്ഷഃ സ തിഷ്ഠതി

ശിവലിംഗമോ ശിവപ്രതിമയോ നിലത്തുവയ്ക്കുന്നവന് നൂറുമന്വന്തരം കൃമിഭക്ഷകനായി കഴിയേണ്ടിവരും.

22. ശംഖം യന്ത്രം ശിലാതോയം പുഷ്പം ച തുളസീദളം
യശ്ചാർപയതി ഭൂമൗ ച സ തിഷ്ഠേന്നരകേ ധ്രുവം

ശംഖ്, യന്ത്രം, സാളഗ്രാമതീർത്ഥം, പുഷ്പം, തുളസീദളം എന്നിവ നിലത്തുവയ്ക്കുന്നവൻ നരകത്തിൽ പോകുമെന്ന് തീർച്ചയാണ്.

23. ജപമാലാം പുഷ്പമാലാം കർപ്പൂരം രോചനം തഥാ
യോ മൂഢശ്ചാർപ്പയേദ് ഭൂമൗ സ യാതി നരകം ധ്രുവം

ജപമാലയും പൂമാലയും കർപ്പൂരവും ഗോരോചനയും, നിലത്തുവയ്ക്കുന്ന മൂഢന് നരകത്തിൽ പോകേണ്ടിവരുമെന്ന് തീർച്ചയാണ്.

**24. ഭൂമൗ ചന്ദനകാഷ്ഠം ച രുദ്രാക്ഷം കുശമൂലകം**
**സംസ്ഥാപ്യ ഭൂമൗ നരകേ വസേന്മന്വന്തരാവധി**

ചന്ദനമുട്ടിയും രുദ്രാക്ഷവും ദർഭയുടെ ചുവടും നിലത്തുവയ്ക്കുന്നവന് മന്വന്തരക്കാലം നരകത്തിൽ വസിക്കേണ്ടതായി വരും.

**25. പുസ്തകം യജ്ഞസൂത്രം ച ഭൂമൗ സംസ്ഥാപയേന്നരഃ**
**ന ഭവേദ്വിജയോനൗ ച തസ്യജന്മാന്തരേ ജനിഃ**

പുസ്തകവും പൂണുനൂലും നിലത്തുവയ്ക്കുന്നവന് ജന്മാന്തരത്തിൽ ബ്രാഹ്മണജന്മം ലഭിക്കുകയില്ല.

**26. ബ്രഹ്മഹത്യാസമം പാപമിഹ വൈ ലഭതേ ധ്രുവം**
**ഗ്രന്ഥിയുക്തം യജ്ഞസൂത്രം പൂജ്യം ച സർവവർണ്ണൈകഃ**

ബ്രഹ്മഹത്യക്കു തുല്യമായ പാപവും അവനു ലഭിക്കും. തീർച്ചയാണ്, ബ്രഹ്മമുടിക്കെട്ടുള്ള പൂണുനൂൽ സർവവർണ്ണത്തിൽപ്പെട്ടവർക്കും പൂജ്യമാണ്.

**27. യജ്ഞം കൃത്വാ തു യോ ഭൂമിം ക്ഷീരേണ ന ഹി സിഞ്ചതി**
**സ യാതി തപ്തഭൂമിം ച സന്തപ്തഃ സപ്തജന്മസു.**

യജ്ഞം ചെയ്തതിനുശേഷം ആരാണോ അവിടെ ക്ഷീരം തളിക്കാതിരിക്കുന്നത് അവൻ തപ്തകുണ്ഡത്തിൽ വീണ് ഏഴു ജന്മം നീറികഴിയും.

**28. ഭൂകമ്പേ ഗ്രഹണേ യോ ഹി കരോതി ഖനനം ഭുവഃ**
**ജന്മാന്തരേ മഹാപാപീ ഹ്യംഗഹീനോ ഭവേദ് ധ്രുവം**

ഭൂകമ്പം ഉണ്ടാകുമ്പോഴും ഗ്രഹണസമയത്തും ആരാണോ ഭൂമി കിളയ്ക്കുന്നത് അവൻ ജന്മാന്തരത്തിൽ മഹാപാപിയും അംഗഹീനനുമായി ഭവിക്കും.

**29. ഭവനം യത്ര സർവ്വേഷാം ഭൂമിസ്തേന പ്രകീർത്തിതാ**
**കാശ്യപീ കശ്യപസ്യേയമചലാ സ്ഥിരരൂപതഃ**

ജീവജാലങ്ങൾക്കെല്ലാം ഭവനമായിരിക്കുന്നതുകൊണ്ട് 'ഭൂമി'യെന്നും കശ്യപനെ സംബന്ധിച്ചതാകയാൽ 'കാശ്യപി' എന്നും സ്ഥിരസ്വരൂപയായതിനാൽ 'അചല' എന്നും ഇവൾ പ്രകീർത്തിക്കപ്പെടുന്നു.

**30. വിശ്വംഭരാ ധാരണാച്ചാനന്താ*f*നന്തസ്വരൂപിണീ**
**പൃഥിവീ പൃഥുകന്യാത്വാദ്വിസ്തൃതത്വാന്മഹാമുനേ**

അനന്തസ്വരൂപിണിയാകയാൽ' അനന്ത്'യും എല്ലാജീവികളെയും ധരിക്കുന്നതിനാൽ 'വിശ്വംഭരയും' പൃഥുവിന്റെ പുത്രിയും വിസ്തൃതയുമാകയാൽ 'പൃഥിവി'യുമായി ഇവൾ അറിയപ്പെടുന്നു.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ

ദശമോ*f*ദ്ധ്യായഃ

# അഥ ഏകാദശോ*f*ദ്ധ്യായഃ

### നാരദ ഉവാച

1. ശ്രുതം പൃഥിവ്യുപാഖ്യാനമതീവ സുമനോഹരം
ഗംഗോപാഖ്യാനമധുനാ വദ വേദവിദാം വര

പൃഥിവിയുടെ അതിമനോഹരമായ കഥ ഞാൻ കേട്ടു. ഇനി ഗംഗോപാഖ്യാനം ഹേ, വേദജ്ഞമുഖ്യ, വിശദമാക്കിയാലും.

2. ഭാരതേ ഭാരതീശാപാത് സാ ജഗാമ സുരേശ്വരീ
വിഷ്ണുസ്വരൂപാ പരമാ സ്വയം വിഷ്ണുപദീതി ച

ആ സുരേശ്വരി ഭാരതിയുടെ ശാപം നിമിത്തം ഭാരതത്തിലേക്ക് പോയി. അവൾ വിഷ്ണു സ്വരൂപയും ശ്രേഷ്ഠയും സ്വയം വിഷ്ണുപദിയുമാകുന്നു.

3. കഥം കുത്ര യുഗേ കേന പ്രാർത്ഥിതാ പ്രേരിതാ പുരാ
തത് ക്രമം ശ്രോതുമിച്ഛാമി പാപഘ്നം പുണ്യദം ശുഭം

ആര് ഏതു യുഗത്തിൽ എങ്ങനെ പ്രാർത്ഥിക്കുകയും പ്രേരിപ്പിക്കുകയും ചെയ്തതുകൊണ്ടാണ് ഗംഗ ഭാരതത്തിലേക്ക് പോയത്? ആ കഥ കേൾക്കാൻ എനിക്ക് ആഗ്രഹമുണ്ട്. പാപത്തെ നശിപ്പിക്കുകയും പുണ്യം നൽകുകയും ചെയ്യുന്നതാണല്ലോ ആ കഥ.

### ശ്രീനാരായണ ഉവാച

4. രാജരാജേശ്വരഃ ശ്രീമാൻ സഗരഃ സൂര്യവംശജഃ
തസ്യ ഭാര്യാ ച വൈദർഭീ ശൈബ്യാ ച ദ്വേ മനോഹരേ

സൂര്യവംശജനായ സഗരൻ രാജശ്രേഷ്ഠന്മാരിൽ ഉത്തമനും ശ്രീയുതനുമായിരുന്നു. അദ്ദേഹത്തിന് സുന്ദരിമാരായ രണ്ട് ഭാര്യമാർ ഉണ്ടായിരുന്നു: വൈദർഭിയും ശൈബ്യയും.

5. തത്പത്ന്യാമേക പുത്രശ്ച ബഭൂവ സുമനോഹരഃ
അസമഞ്ജ ഇതി ഖ്യാതഃ ശൈബ്യായാം കുലവർദ്ധനഃ

ശൈബ്യ എന്ന പത്നിയിൽ കുലവർധനനായി സുന്ദരനായ ഒരു പുത്രൻ ജനിച്ചു.അവൻ അസമഞ്ജസ് എന്ന് വിഖ്യാതനായിത്തീർന്നു.

6. അന്യാ ചാരാധയാമാസ ശങ്കരം പുത്രകാമുകീ
ബഭൂവ ഗർഭസ്തസ്യാശ്ച ഹരസ്യ ച വരേണ ഹ

മറ്റവൾ പുത്രലാഭത്തിനായി ശങ്കരനെ തപസ്സു ചെയ്തു. അങ്ങനെ ഹരന്റെ വരത്താൽ അവൾ ഗർഭിണിയായിത്തീർന്നു.

7. ഗതേ ശതാബ്ദേ പൂർണേ ച മാംസപിണ്ഡം സുഷാവ സാ
തദ്ദൃഷ്ട്വാ സാ ശിവം ധ്യാത്വാ രുരോദോച്ചൈഃ പുനഃ പുനഃ

നൂറു വർഷം കഴിഞ്ഞപ്പോൾ അവൾ പ്രസവിച്ചത് ഒരു മാംസപിണ്ഡത്തെയാണ്. അതുകൊണ്ട് ദുഃഖിതയായിത്തീർന്ന അവൾ ശിവനെ ധ്യാനിച്ചു കൊണ്ട് വീണ്ടും വീണ്ടും അത്യുച്ചത്തിൽ വിലപിച്ചു.

8. **ശംഭുർബ്രാഹ്മണരൂപേണ തത്സമീപം ജഗാമ ഹ**
**ചകാര സംവിഭജ്യൈതത് പിണ്ഡം ഷഷ്ടിസഹസ്രധാ**

ശിവൻ ഒരു ബ്രാഹ്മണന്റെ രൂപത്തിൽ അവളുടെ അടുക്കൽ ചെന്നു. ആ മാംസപിണ്ഡത്തെ അറുപതിനായിരം കഷണങ്ങളായി വിഭജിച്ചു.

9. **സർവേ ബഭൂവുഃ പുത്രാശ്ച മഹാബലപരാക്രമാഃ**
**ഗ്രീഷ്മമദ്ധ്യാഹ്നമാർത്താണ്ഡപ്രഭാമുഷ്ടകളേബരാഃ**

അവരെല്ലാം ഗ്രീഷ്മകാലമധ്യാഹ്നസൂര്യനെപ്പോലെ പ്രകാശമാനന്മാരും മഹാബല പരാക്രമ ശാലികളുമായ പുത്രന്മാരായിത്തീർന്നു.

10. **കപിലസ്യ മുനേഃ ശാപാദ്ബഭൂവുർഭസ്മസാച്ച തേ**
**രാജാ രുരോദ തച്ഛ്രുത്വാ ജഗാമ ഗഹനേ വനേ**

കപിലമുനിയുടെ ശാപത്താൽ അവരെല്ലാം ഭസ്മമായിത്തീർന്നു. അതുകേട്ട് സഗരമഹാരാജാവ് കരഞ്ഞുകൊണ്ട് കൊടുംകാടു പൂകി.

11. **തപശ്ചകാരാസമംജോ ഗംഗാനയനകാരണാത്**
**തപഃ കൃത്വാ ലക്ഷവർഷം മമാര കാലയോഗതഃ**

അസമഞ്ജസ് ഗംഗയെ കൊണ്ടുവരുന്നതിന് വേണ്ടി ഒരു ലക്ഷം വർഷം തപസ്സ് ചെയ്തു. കാലമൊടുങ്ങിയപ്പോൾ ആഗ്രഹം നിറവേറ്റാൻ സാധിക്കാതെ അദ്ദേഹം മരിച്ചു.

12. **അംശുമാംസ്തസ്യ തനയോ ഗംഗാനയനകാരണാത്**
**തപഃ കൃത്വാ ലക്ഷവർക്ഷം മമാര കാലയോഗതഃ**

അദ്ദേഹത്തിന്റെ പുത്രനായ അംശുമാൻ ഗംഗയെ കൊണ്ടുവരുന്നതിനു വേണ്ടി തപസ്സ് ചെയ്ത് കാലധർമ്മം പ്രാപിച്ചു.

13. **ഭഗീരഥസ്തസ്യ പുത്രോ മഹാഭാഗവതഃ സുധീഃ**
**വൈഷ്ണവോ വിഷ്ണുഭക്തശ്ച ഗുണവാനജരാമരഃ**

അദ്ദേഹത്തിന്റെ പുത്രനായ ഭഗീരഥൻ ബുദ്ധിമാനും ഗുണവാനും വൈഷ്ണവനും, വിഷ്ണുഭക്തനും ജരാമരണങ്ങളില്ലാത്തവനുമായ ഒരു മഹാഭക്തനായിരുന്നു.

14. **തപഃ കൃത്വാ ലക്ഷവർഷം ഗംഗാനയനകാരണാത്**
**ദദർശ കൃഷ്ണം ഗ്രീഷ്മസ്ഥം സൂര്യകോടിസമപ്രഭം**

ഗംഗയെകൊണ്ടു വരുന്നതിന് വേണ്ടി അദ്ദേഹവും ലക്ഷംവർഷം തപസ്സു ചെയ്തു. അങ്ങനെ തപസ്സു ചെയ്കെ ഗ്രീഷ്മത്തിലെ കോടിസൂര്യന്മാർക്കു തുല്യം പ്രകാശമാനനായ കൃഷ്ണനെ അദ്ദേഹം ദർശിച്ചു.

15. **ദ്വിഭുജം മുരളീഹസ്തം കിശോരം ഗോപവേഷിണം**
**ഗോപാലസുന്ദരീരൂപം ഭക്താനുഗ്രഹരൂപിണം.**

ദ്വിബാഹു, കൈയിൽ മുരളി, ബാലൻ, ഗോപന്മാരുടെ വേഷം, ഗോപാലസുന്ദരീരൂപം (അർധനാരീശ്വരരൂപം) ഭക്താനുഗ്രഹരൂപൻ,

16, **സ്വേച്ഛാമയം പരം ബ്രഹ്മ പരിപൂർണ്ണതമം പ്രഭും**
**ബ്രഹ്മവിഷ്ണുശിവാദ്യൈശ്ച സ്തുതം മുനിഗണൈർവൃതം**

സ്വേച്ഛാമയൻ, പരമമായബ്രഹ്മം, പരിപൂർണ്ണതമൻ, പ്രഭു, ബ്രഹ്മാവ് വിഷ്ണു ശിവൻ തുടങ്ങിയവരാൽ സ്തുതിക്കപ്പെടുന്നവൻ, മുനിഗണങ്ങളാൽ ചുറ്റപ്പെട്ടവൻ,

17. നിർലിപ്തം സാക്ഷിരൂപം ച നിർഗുണം പ്രകൃതേഃ പരം
ഈഷദ്ധാസ്യപ്രസന്നാസ്യം ഭക്താനുഗ്രഹകാരണം

നിർലിപ്തൻ, സാക്ഷിസ്വരൂപൻ, നിർഗുണൻ, പ്രകൃത്യതീതൻ, നേരിയപുഞ്ചിരികൊണ്ട് പ്രസന്നമുഖൻ, ഭക്താനുഗ്രഹത്തിന് ഹേതുഭൂതൻ,

18. വഹ്നിശുദ്ധാംശുകാധാനം രത്നഭൂഷണഭൂഷിതം
തുഷ്ടാവ ദൃഷ്ട്വാ നൃപതിഃ പ്രണമ്യ ച പുനഃ പുനഃ

വഹ്നിപോലെ വിശുദ്ധമായ മഞ്ഞപ്പട്ടുടുത്തവൻ, രത്നാഭരണങ്ങൾ അണിഞ്ഞവൻ; ഇപ്രകാരമുള്ള കൃഷ്ണനെ കണ്ട് രാജാവ് സ്തുതിക്കുകയും വീണ്ടും വീണ്ടും പ്രണമിക്കുകയും ചെയ്തു.

19. ലീലയാ ച വരം പ്രാപ വാഞ്ഛിതം വംശതാരണം
കൃത്വാ ച സ്തവനം ദിവ്യം പുളകാങ്കിതവിഗ്രഹഃ

തന്റെ വംശത്തെ പരിശുദ്ധമാക്കാൻ വേണ്ടി താൻ ആഗ്രഹിച്ച വരം അദ്ദേഹം അനായാസം നേടി. ദിവ്യമായ സ്തോത്രം കൊണ്ട് സ്തുതിക്കുകയും പുളകിതഗാത്രനായിത്തീരുകയും ചെയ്തു.

### ശ്രീഭഗവാനുവാച

20. ഭാരതം ഭാരതീശാപാദ്ഗച്ഛ ശീഘ്രം സുരേശ്വരി
സഗരസ്യ സുതാൻ സർവ്വാൻ പൂതാൻ കുരു മമാജ്ഞയാ

ഹേ സുരേശ്വരി, ഭാരതിയുടെ ശാപമനുസരിച്ച് നീ വേഗം ഭാരതത്തിലേക്കു പോകുക. സഗരപുത്രൻമാരെ മുഴുവൻ പരിശുദ്ധരാക്കിത്തീർക്കാൻ ഞാൻ കല്പിക്കുന്നു.

21. ത്വത്സ്പർശവായുനാ പൂതാ യാസ്യന്തി മമ മന്ദിരം
ബിഭ്രതീ മമ മൂർത്തീശ്ച ദിവ്യസ്യന്ദനഗാമിനഃ

നിന്നെ സ്പർശിച്ചു വരുന്ന വായുവേൽക്കുന്നവർ പരിശുദ്ധരായി എന്റെ മന്ദിരത്തിൽ എത്തും. എന്റെ രൂപം ധരിച്ച് ദിവ്യരഥത്തിൽ സഞ്ചരിക്കും.

22. മത്പാർഷദാ ഭവിഷ്യന്തി സർവകാലം നിരാമയാഃ
സമുച്ഛിദ്യ കർമ്മഭോഗാൻ കൃതാൻ ജന്മനി ജന്മനി

അവർ എന്നേക്കും ഒരു ദുഃഖമില്ലാത്തവരും എന്റെ പാർഷദന്മാരുമായി ഭവിക്കും. ഓരോ ജന്മത്തിലും അവർ ചെയ്തിട്ടുള്ള കർമ്മഭോഗങ്ങൾ പൂർണ്ണമായി ഇല്ലാതാകും.

23. കോടിജന്മാർജിതം പാപം ഭാരതേ യത്കൃതം നൃഭിഃ
ഗംഗായാ വാതസ്പർശേന നശ്യതീതി ശ്രുതൗ ശ്രുതം

ഭാരതത്തിലെ ജനങ്ങൾ കോടി ജന്മങ്ങളായി നേടി വച്ചിട്ടുള്ള പാപം ഗംഗാവാതസ്പർശത്താൽ നശിക്കുമെന്ന് വേദങ്ങൾ കീർത്തിക്കുന്നു.

24. സ്പർശനാദ്ദർശനാദ്ദേവ്യാഃ പുണ്യം ദശഗുണം തതഃ
മൗസലസ്നാനമാത്രേണ സാമാന്യദിവസേ നൃണാം

അതിനെക്കാൾ പത്തിരട്ടി പുണ്യം ലഭിക്കും, ഗംഗയെ സ്പർശിക്കുകയോ ദർശിക്കുകയോ ചെയ്താൽ. സാധാരണ ദിവസങ്ങളിൽ നീണ്ടുനിവർന്ന് അതിലൊന്നു മുങ്ങുന്നവരുടെ,

25. ശതകോടിജന്മപാപം നശ്യതീതി ശ്രുതൗ ശ്രുതം
യാനി കാനി ച പാപാനി ബ്രഹ്മഹത്യാദികാനി ച

നൂറുകോടി ജന്മങ്ങളിലെ പാപം നശിക്കുമെന്ന് ശ്രുതി പറയുന്നു. ബ്രഹ്മഹത്യ തുടങ്ങിയ മറ്റെന്തെല്ലാം പാപങ്ങൾ ചെയ്തിട്ടുണ്ടോ അവയെല്ലാം,

26. ജന്മസംഖ്യാർജിതാന്യേവ കാമതോऽപി കൃതാനി ച
താനി സർവാണി നശ്യന്തി മൗസലസ്നാനതോ നൃണാം

അറിഞ്ഞുകൊണ്ട് ഓരോ ജന്മങ്ങളിലായി ചെയ്തവയാണെങ്കിൽ പോലും അവയെല്ലാം, നീണ്ടു നിവർന്ന് ഗംഗയിലൊന്ന് മുങ്ങുന്നതുകൊണ്ട് നശിക്കും.

27. പുണ്യാഹസ്നാനതഃ പുണ്യം വേദാ നൈവ വദന്തി ച
കിഞ്ചിദ്വദന്തി തേ വിപ്ര ഫലമേവ യഥാഗമം

പുണ്യദിനങ്ങളിൽ സ്നാനം ചെയ്താലുണ്ടാകുന്ന പുണ്യം വേദങ്ങൾക്കും പറയാൻ കഴിയുന്നില്ല. അവയിൽ ചിലതു മാത്രമേ വേദങ്ങളും പറയുന്നുള്ളൂ.

28. ബ്രഹ്മവിഷ്ണുശിവാദ്യാശ്ച സർവം നൈവ വദന്തി ച
സാമാന്യദിവസസ്നാനസങ്കല്പം ശൃണു സുന്ദരി

അവയെല്ലാം പറയാൻ ബ്രഹ്മാവ് വിഷ്ണു ശിവൻ തുടങ്ങിയവർപോലും അശക്തരാണ്. ഹേ സുന്ദരി, സാമാന്യ ദിവസങ്ങളിൽ സങ്കല്പപൂർവ്വം സ്നാനം ചെയ്താൽ എന്താണു ഫലമെന്ന് കേട്ടുകൊള്ളുക.

29. പുണ്യം ദശഗുണം ചൈവ മൗസലസ്നാനതഃ പരം
തതസ്ത്രിംശദ്ഗുണം പുണ്യം രവിസംക്രമണേ ദിനേ

സാധാരണ ദിവസം നീണ്ടുനിവർന്ന് ഒന്നു മുങ്ങുന്നതിനെക്കാൾ പത്തിരട്ടി ഫലമുണ്ട് സങ്കൽപ സ്നാനത്തിന്. മുപ്പതിരട്ടി പുണ്യം ലഭിക്കും രവിസംക്രമദിനത്തിലായാൽ.

30. അമായാം ചാപി തത്തുല്യം ദ്വിഗുണം ദക്ഷിണായനേ
തതോ ദശഗുണം പുണ്യം നരാണാമുത്തരായണേ

അമാവാസ്യയിലെ സ്നാനത്തിനും അത്രത്തോളം ഫലം കിട്ടും. അതിന്റെ ഇരട്ടി പുണ്യംലഭിക്കും ദക്ഷിണായനത്തിലെ സ്നാനത്തിന്. അതിനെക്കാൾ പത്തിരട്ടി പുണ്യപ്രദമാണ് ഉത്തരായണത്തിലെ സ്നാനം.

31. ചാതുർമാസ്യാം പൗർണമാസ്യാമനന്തം പുണ്യമേവ ച
അക്ഷയായാം ച തത്തുല്യം ചൈതദ്വേദേ നിരൂപിതം.

ചാതുർമാസ്യത്തിലും പൗർണ്ണമിയിലും ചെയ്യുന്ന സ്നാനം അക്ഷയമായ ഫലം നൽകും. അക്ഷയ നവമിയിലെ സ്നാനത്തിനും തത്തുല്യമായ ഫലമുണ്ടെന്നു വേദങ്ങൾ പറയുന്നു.

32. അസംഖ്യപുണ്യഫലദമേതേഷു സ്നാനദാനകം
സാമാന്യദിവസസ്നാനാദ്ദാനാച്ഛതഗുണം ഫലം

ഈ ദിവസങ്ങളിലെ സ്നാനദാനാദികൾക്ക് അനന്തഫലമുണ്ട്. സാമാന്യ ദിവസങ്ങളിലെ സ്നാനാദികളെ അപേക്ഷിച്ച് നൂറിരട്ടി ഫലം ലഭിക്കും ഈ പുണ്യദിനങ്ങളിലെ സ്നാനദാനാദികളിൽ നിന്ന്.

33. മന്വന്തരാദ്യായാം തിഥൗ യുഗാദ്യായാം തഥൈവ ച
മാഘസ്യ സിതസപ്തമ്യാം ഭീഷ്മാഷ്ടമ്യാം തഥൈവ ച

മന്വന്തരാദി തിഥിയിലും യുഗാദി തിഥിയിലും അതുപോലെ മാഘ മാസത്തിലെ സിതാസപ്തമിയിലും ഭീഷ്മാഷ്ടമിയിലും

34. അഥാപ്യശോകാഷ്ടമ്യാം ച നവമ്യാം ച തഥാ ഹരേഃ
തതോ$/$പി ദ്വിഗുണം പുണ്യം നന്ദായാം നൈവ ദുർലഭം

അശോകാഷ്ടമിയിലും ശ്രീരാമനവമിയിലും സ്നാനം ചെയ്താൽ സാധാരണ സ്നാനത്തിനെക്കാൾ നൂറിരട്ടി പുണ്യം ലഭിക്കും. നന്ദയിൽ– പ്രഥമ, ഷഷ്ഠി, ഏകാദശി എന്നീ തിഥികളിൽ–ചെയ്യുന്ന സ്നാനത്തിന് ഇരട്ടി പുണ്യം ഒട്ടും ദുർലഭമല്ല.

35. ദശഹരാദശമ്യാം തു യുഗാദ്യാദിസമം ഫലം
നന്ദാസമം ച വാരുണ്യാം മഹത്പൂർവേ ചതുർഗുണം

ദസറാ ദശമിയിലെ സ്നാനത്തിന് യുഗാദിസ്നാനത്തിന്റെ ഫലമുണ്ട്. നന്ദയിലെ (പ്രഥമ,ഷഷ്ഠി,ഏകാദശി)സ്നാനത്തിനുള്ള ഫലം കിട്ടും വാരുണിയിലെ സ്നാനത്തിന്. മഹാവാരുണിയിൽ സ്നാനം ചെയ്താൽ അതിന്റെ നാല് ഇരട്ടി പുണ്യം ലഭിക്കും.

36. തതശ്ചതുർഗുണം പുണ്യം ദ്വിമഹത്പൂർവകേ സതി
പുണ്യം കോടിഗുണം ചൈവ സാമാന്യസ്നാനതോ$/$പി യത്

അതിനെക്കാൾ നാലിരട്ടി പുണ്യപ്രദമാണ് മഹാവാരുണീ സ്നാനം. സാമാന്യ ദിനങ്ങളിലെ സ്നാനത്തെക്കാൾ കോടിപുണ്യം ലഭിക്കും,

37. ചന്ദ്രോപരാഗസമയേ സൂര്യേ ദശഗുണംതതഃ
പുണ്യമർദ്ധോദയേ കാലേ തതഃ ശതഗുണം ഫലം

ചന്ദ്രഗ്രഹണ സമയത്തെ സ്നാനത്തിന് അതിന്റെ പത്തിരട്ടി പുണ്യം ലഭിക്കും, സൂര്യഗ്രഹണസമയത്തെ സ്നാനം കൊണ്ട്-അർദ്ധോദയത്തിലെ സ്നാനത്തിനും പത്തിരട്ടി ഫലമുണ്ട്.

38. ഇത്യേവമുക്ത്വാ ദേവേശോ വിരരാമ തയോഃ പുരഃ
തമുവാച തതോ ഗംഗാ ഭക്തിനമ്രാത്മകന്ധരാ

ദേവേശൻ ഇത്രത്തോളം അവരോട് പറഞ്ഞു നിർത്തിയപ്പോൾ ഗംഗ ഭക്തിപൂർവ്വം ശിരസ്സ് നമിച്ചു കൊണ്ട് അദ്ദേഹത്തോടു പറഞ്ഞു:

ഗംഗോവാച

39. യാമി ചേദ്ഭാരതം നാഥ ഭാരതീശാപതഃ പുരാ
തവാജ്ഞയാ ച രാജേന്ദ്ര തപസാ ചൈവ സാമ്പ്രതം

പണ്ട് ഭാരതി ശപിച്ചതനുസരിച്ചും അങ്ങയുടെ കൽപ്പന അനുസരിച്ചും ഈ രാജാവിന്റെ തപസ്സു കൊണ്ടും ഞാൻ ഇപ്പോൾ ഭാരതത്തിലേയ്ക്ക് പോയാൽ,

40. ദാസ്യന്തി പാപിനോ മഹ്യം പാപാനി യാനി കാനി ച
താനി മേ കേന നശ്യന്തി തമുപായം വദ പ്രഭോ

പാപികൾ അവർക്കുള്ള പാപങ്ങളെല്ലാം എനിക്ക് നൽകും. ഞാൻ അവ പിന്നെ എങ്ങനെയാണ് നശിപ്പിക്കുക? അതിനുള്ള മാർഗ്ഗം കൂടി അങ്ങ് പറഞ്ഞു തരണം.

41. കതി കാലപരിമിതം സ്ഥിതിർമേ തത്ര ഭാരതേ
കദാ യാസ്യാമി ദേവേശ തദ്വിഷ്ണോഃ പരമം പദം

എത്രകാലമാണ് ഞാൻ ഭാരതത്തിൽ കഴിയേണ്ടത്?ഹേ ദേവേശ, എനിക്ക് എപ്പോൾ വിഷ്ണുവിന്റെ പരമപദമായ വൈകുണ്ഠത്തിലേക്ക് തിരിയെ പോകാൻ കഴിയും?.

**42. മമാന്യദ്വാഞ്ഛിതം യദ്യത്സർവം ജാനാതി സർവവിത്**
**സർവാന്തരാത്മൻ സർവജ്ഞ തദുപായം വദ പ്രഭോ**

എന്റെ മറ്റ് ആഗ്രഹങ്ങളെന്തെല്ലാമെന്ന് സർവവും അറിയുന്ന അങ്ങേയ്ക്ക് അറിയാമല്ലോ! ഹേ സർവാന്തരാത്മൻ, സർവജ്ഞ, പ്രഭോ, അതിനുള്ള ഉപായം എന്തെന്നുകൂടി പറഞ്ഞാലും!

## ശ്രീഭഗവാനുവാച

**43. ജാനാമി വാഞ്ഛിതം ഗംഗേ തവ സർവം സുരേശ്വരി**
**പതിസ്തേ ദ്രവരൂപായാ ലവണോദോ ഭവിഷ്യതി**

ഹേ സുരേശ്വരി, ഗംഗേ, നിന്റെ ആഗ്രഹങ്ങൾ എന്തെല്ലാമാണെന്ന് എനിയ്ക്ക് അറിയാം.നദീരൂപയായ നിന്റെ ഭർത്താവായിത്തീരും ലവണസമുദ്രം.

**44. സ മമാംശസ്വരൂപശ്ച ത്വം ച ലക്ഷ്മീസ്വരൂപിണീ**
**വിദഗ്ദ്ധായാ വിദഗ്ധേന സംഗമോ ഗുണവാൻ ഭുവി**

അവൻ എന്റെ അംശസ്വരൂപനും നീ ലക്ഷ്മീസ്വരൂപിണിയുമാണ്. വിദഗ്ധയ്ക്ക് വിദഗ്ധനോടുള്ള ചേർച്ചയാണല്ലോ ലോകത്തിൽ ഗുണപ്രദമായിട്ടുള്ളത്.

**45. യാവത്യഃ സന്തി നദ്യശ്ച ഭാരത്യാദ്യാശ്ച ഭാരതേ**
**സൗഭാഗ്യാ ത്വം ച താസ്വേവ ലവണോദസ്യ സൗരതേ**

ഭാരതി തുടങ്ങിയ ഏതെല്ലാം നദികൾ ഭാരതത്തിലുണ്ടോ അവയെക്കാൾ എല്ലാം, നിന്നോടുള്ള സംഗമമാണ് ലവണാബ്ധിക്ക് സൗഭാഗ്യകരം.

**46. അദ്യഃ പ്രഭൃതി ദേവേശി കലേഃ പഞ്ചസഹസ്രകം**
**വർഷം സ്ഥിതിസ്തേ ഭാരത്യാഃ ശാപേന ഭാരതേ ഭുവി**

ഹേ ദേവേശി, ഇന്നുമുതൽ കലിയുടെ അയ്യായിരം വർഷംവരെ, ഭാരതിയുടെ ശാപംമൂലം നിനക്ക് ഭാരതത്തിൽ കഴിയേണ്ടിവരും.

**47. നിത്യം ത്വമബ്ധിനാ സാർധം കരിഷ്യസി രഹോ രതിം**
**ത്വമേവ രസികാ ദേവി രസികേന്ദ്രേണ സംയുതാ**

നിത്യവും നിനക്ക് സുമുദ്രത്തോടു ചേർന്ന് രഹസ്യമായി രമിക്കാം. രസികേന്ദ്രനോടു ചേരുന്ന രസികത്തി തന്നെയായിരിക്കും നീ.

**48. ത്വാം സ്തോഷ്യന്തി ച സ്തോത്രേണ ഭഗീരഥകൃതേന ച**
**ഭാരതസ്ഥാ ജനാഃ സർവേ പൂജയിഷ്യന്തി ഭക്തിതഃ**

ഭാരതത്തിലെ ജനങ്ങളെല്ലാം നിന്നെ ഭഗീരഥകൃതമായ സ്തോത്രംകൊണ്ട് സ്തുതിക്കുകയും ഭക്തി പൂർവ്വം പൂജിക്കുകയും ചെയ്യും.

**49. കണ്വശാഖോക്തധ്യാനേന ധ്യാത്വാ ത്വാം പൂജയിഷ്യതി**
**യഃ സ്തൗതി പ്രണമേന്നിത്യം സോഽശ്വമേധഫലം ലഭേത്**

കണ്വശാഖോക്തമായ ധ്യാനംകൊണ്ട് നിന്നെ ധ്യാനിച്ച് പൂജിക്കുകയും സ്തുതിക്കുകയും പ്രണമിക്കുകയും ചെയ്യുന്നവന് അശ്വമേധയാഗം ചെയ്താലുള്ള ഫലം കിട്ടും.

**50. ഗംഗാ ഗംഗേതി യോ ബ്രൂയാദ്യോജനാനാം ശതൈരപി**
**മുച്യതേ സർവപാപേഭ്യോ വിഷ്ണുലോകം സ ഗച്ഛതി**

നൂറുയോജനയ്ക്കപ്പുറത്തിരുന്ന് ഒരാൾ 'ഗംഗേ ഗംഗേ' എന്ന് വിളിച്ചാൽ അവനും സർവ പാപവിമുക്തനായി വിഷ്ണുലോകം പ്രാപിക്കും.

**51. സഹസ്രപാപിനാം സ്നാനാദ്യത്പാപം തേ ഭവിഷ്യതി**
**പ്രകൃതേർഭക്തസംസ്പർശാദേവ തദ്ധി വിനങ്ക്ഷ്യതി**

ആയിരം പാപികൾ സ്നാനം ചെയ്യുന്നതുകൊണ്ട് നിനക്കുണ്ടാവുന്ന പാപം മൂലപ്രകൃതിയായ പരാശക്തിയുടെ ഭക്തന്മാർ സ്പർശിക്കുന്നതുമൂലം ഇല്ലാതാവും.

**52. പാപിനാം തു സഹസ്രാണാം ശവസ്പർശേന യത്ത്വയി**
**തന്മന്ത്രോപാസകസ്നാനാത്തദഘം ച വിനങ്ക്ഷ്യതി**

ആയിരം പാപികളുടെ ശവം സ്പർശിക്കുന്നതുകൊണ്ട് നിനക്കുണ്ടാകുന്ന പാപം ആ ദേവിയുടെ മന്ത്രോപാസകർ സ്നാനംചെയ്യുന്നതുകൊണ്ട് ഇല്ലാതാവും.

**53. തത്രൈവ ത്വമധിഷ്ഠാനം കരിഷ്യസ്യഘമോചനം**
**സാർധം സരിദ്ഭിഃ ശ്രേഷ്ഠാഭിഃ സരസ്വത്യാദിഭിഃ ശുഭേ**

ശുഭേ, നീ സരസ്വതി തുടങ്ങിയ ശ്രേഷ്ഠസരിത്തുകളോടുകൂടി അവിടെത്തന്നെ പാപികളുടെ പാപത്തെ മോചിപ്പിച്ചുകൊണ്ട് വസിക്കുക.

**54. തത്തു തീർത്ഥം ഭവേത് സദ്യോ യത്ര ത്വദ്ഗുണകീർത്തനം**
**ത്വദ്രേണുസ്പർശമാത്രേണ പൂതോ ഭവതി പാതകീ**

എവിടെയാണോ നിന്റെ ഗുണങ്ങൾ കീർത്തിക്കപ്പെടുന്നത് അവിടം അതിവേഗം ഒരു തീർത്ഥസ്ഥാനമായിത്തീരും. നിന്റെ രേണുസ്പർശം കൊണ്ടുമാത്രം പാതകിക്ക് പരിശുദ്ധനാകാം.

**55. രേണുപ്രമാണവർഷം ച ദേവീലോകേ വസേദ്ധ്രുവം**
**ജ്ഞാനേന ത്വയി മേ ഭക്ത്യാ മന്നാമസ്മൃതിപൂർവകം**

ഭൂമിയിൽ എത്ര മൺതരികളുണ്ടോ അത്രയും വർഷം അവൻ ദേവലോകത്തു വസിക്കുകയും ചെയ്യും. എന്റെ നാമസ്മരണയോടെ നിന്റെ മാഹാത്മ്യം അറിഞ്ഞ്, നിന്നിൽ,

**56. സമുത്സൃജന്തി പ്രാണാംശ്ച തേ ഗച്ഛന്തി ഹരേഃ പദം**
**പാർഷദപ്രവരാസ്തേ ച ഭവിഷ്യന്തി ഹരേശ്ചിരം**

പ്രാണത്യാഗം ചെയ്യുന്നവർ ഹരിപദത്തിൽ എത്തിച്ചേരും. അവർ ദീർഘകാലം ഹരിയുടെ പാർഷദന്മാ രായി കഴിയുകയും ചെയ്യും.

**57. ലയം പ്രാകൃതികം തേ ച ദ്രക്ഷ്യന്തി ചാപ്യസംഖ്യകം**
**മൃതസ്യ ബഹുപുണ്യേന തച്ഛവം ത്വയി വിന്യസേത്**

അവർക്ക് അനേകം പ്രാകൃതികപ്രളയം ദർശിക്കാൻ കഴിയും. വളരെ പുണ്യം ചെയ്തവന്റെ ശരീരം മാത്രമേ നിന്നിൽ നിക്ഷേപിക്കപ്പെടു.

**58. പ്രയാതി സ ച വൈകുണ്ഠം യാവദഹ്നഃ സ്ഥിതി സ്ത്വയി**
**കായവ്യൂഹം തതഃ കൃത്വാ ഭോജയിത്വാ സ്വകർമ്മകം**

അങ്ങനെ നിന്നിൽ ശരീരം ഉപേക്ഷിക്കപ്പെടുന്നവൻ നിന്നിൽ സ്ഥിതി ചെയ്തകാലത്തോളം വൈകുണ്ഠത്തിൽ വസിക്കും. പിന്നെ അനേകം ജന്മങ്ങളെടുത്ത് കർമ്മഫലം അനുഭവിച്ച് കഴിഞ്ഞാൽ

59. തസ്മൈ ദദാമി സാരൂപ്യം കരോമി തം ച പാർഷദം
അജ്ഞാനീ ത്വജ്ജലസ്പർശാദ്യദി പ്രാണാൻ സമുത്സൃജേത്

അവനു ഞാൻ സാരൂപ്യം നൽകും. അവനെ എന്റെ പാർഷദനാക്കുകയും ചെയ്യും. അജ്ഞാനിയായ ഒരുവൻ നിന്റെ പുണ്യതീർത്ഥസ്പർശത്തോടെ മരിച്ചാൽ

60. തസ്മൈ ദദാമി സാരൂപ്യം കരോമി തം ച പാർഷദം
അന്യത്ര വാത്യജേത് പ്രാണാംസ്ത്വന്നാമ സ്മൃതിപൂർവ്വകം

അവനും ഞാൻ സാരൂപ്യം നൽകും. അവനെയും ഞാൻ എന്റെ പാർഷദനാക്കും. നിന്റെ നാമസ്മരണയോടെ വേറെ എവിടെയെങ്കിലും വച്ച് ജീവൻ വെടിഞ്ഞാലും.

61. തസ്മൈ ദദാമി സാലോക്യം യാവദ്വൈ ബ്രഹ്മണോ വയഃ
അന്യത്ര വാത്യജേത് പ്രാണാംസ്ത്വന്നാമസ്മൃതിപൂർവകം

അവൻ, ബ്രഹ്മാവിന് എത്ര ആയുസ്സുണ്ടോ അത്രയും കാലം എന്റെ സാലോക്യം പ്രാപിച്ച് വസിക്കും. നിന്നെ സ്മരിച്ചു കൊണ്ട് വേറെ എവിടെയെങ്കിലും വച്ച് മരിക്കുന്നവന്

62. തസ്മൈ ദദാമി സാരൂപ്യമസംഖ്യം പ്രാകൃതം ലയം
രത്നേന്ദ്രസാരനിർമ്മാണയാനേന സഹ പാർഷദൈഃ

ഞാൻ സാരൂപ്യം നൽകും. അസംഖ്യം പ്രാകൃതപ്രളയത്തോളം കാലം അവൻ രത്നമയമായ വിമാനത്തിലേറി പാർഷദന്മാരോടുകൂടി

63. സദ്യഃ പ്രയാതി ഗോലോകം മമ തുല്ല്യോ ഭവേദ്ധ്രുവം
തീർത്ഥേ*f*പ്യതീർത്ഥേ മരണേ വിശേഷോ നാസ്തി കശ്ചന

ഉടൻ തന്നെ ഗോലോകത്തിലേയ്ക്കു പോകും. എനിക്കു തുല്യനായിത്തീരുകയും ചെയ്യുമെന്ന് തീർച്ചയാണ്.തീർത്ഥസ്ഥാനത്തു വച്ചോ തീർത്ഥമില്ലാത്തിടത്തു വച്ചോ ആകട്ടെ, മരണത്തെ സംബന്ധിച്ച് ഒരു വ്യത്യാസവും,

64. മന്ത്രോപാസകാനാം തു നിത്യം നൈവേദ്യഭോജിനാം
പൂതം കർത്തും സശക്താ ഹി ലീലയാ ഭുവനത്രയം

എന്റെ മന്ത്രോപാസകരും നിത്യവും എന്റെ നൈവേദ്യം ഭുജിക്കുന്നവരും കല്പിക്കാറില്ല. അവർ മൂന്നു ലോകവും ലീലയാ പരിശുദ്ധരാക്കാൻ ശക്തരാണ്.

65. രത്നേന്ദ്രസാരയാനേന ഗോലോകം സംപ്രയാന്തി ച
മദ്ഭക്താ ബാന്ധവാ യേഷാം തേ*f*പി പശ്വാദയോപി ഹി

അവർ രത്നനിർമ്മിതമായ വിമാനത്തിൽ ഗോലോകത്തേയ്ക്കു പോകുകയും ചെയ്യും. എന്റെ ഭക്തന്റെ ബന്ധുജനങ്ങളും പശ്വാദികളും

66. പ്രയാന്തി രത്നയാനേന ഗോലോകം ചാതിദുർലഭം
യത്ര യത്ര സ്മൃതാസ്തേ ച ജ്ഞാനേന ജ്ഞാനിനഃ സതി

രത്നമയമായ വിമാനത്തിൽ അത്യന്തം ദുർലഭമായ ഗോലോകത്തിൽ എത്തും. എവിടെയെല്ലാം ജ്ഞാനികൾ അവരെ സ്മരിക്കുന്നുവോ അവരും

67. ജീവന്മുക്താശ്ച തേ പൂതാ മദ്ഭക്തേഃ സംവിധാനതഃ
ഇത്യുക്ത്വാ ശ്രീഹരിസ്താം ച പ്രത്യുവാച ഭഗീരഥം

എന്റെ ഭക്തിപ്രഭാവത്താൽ പരിശുദ്ധരും ജീവന്മുക്തരുമായിത്തീരും. ഇങ്ങനെ ഗംഗയോടു പറഞ്ഞിട്ട് ശ്രീഹരി ഭഗീരഥനോട് പറഞ്ഞു:

68. സ്തുഹി ഗംഗാമിമാം ഭക്ത്യാ പൂജാം ച കുരു സാമ്പ്രതം
ഭഗീരഥസ്താം തുഷ്ടാവ പൂജയാമാസ ഭക്തിതഃ

നീ ഭക്തിപൂർവം ഉടൻ തന്നെ ഗംഗയെ സ്തുതിക്കുകയും പൂജിക്കുകയും ചെയ്തു കൊള്ളുക. അതനുസരിച്ച് ഭഗീരഥൻ അവളെ ഭക്തിപൂർവം സ്തുതിക്കുകയും പൂജിക്കുകയും ചെയ്തു.

69. കൗഥുമോക്ത ധ്യാനേന സ്തോത്രേണാപി പുനഃ പുനഃ
പ്രണനാമ ച ശ്രീകൃഷ്ണം പരമാത്മാനമീശ്വരം

അദ്ദേഹം കൗഥുമശാഖോക്തമായ വിധിയനുസരിച്ചാണ് അവളെ ധ്യാനിക്കുകയും പൂജിക്കുകയും ചെയ്തത്. അദ്ദേഹം പിന്നെ, പരമാത്മാവും സർവേശ്വരനുമായ കൃഷ്ണനെയും

70. ഭഗീരഥശ്ച ഗംഗാം ച സോഽന്തർധാനം ചകാര ഹ

ഗംഗയെയും പ്രണമിച്ചു. അപ്പോൾത്തന്നെ കൃഷ്ണൻ അന്തർധാനം ചെയ്തു.

## നാരദ ഉവാച

കേന ധ്യാനേന സ്തോത്രേണ കേന പൂജാക്രമേണ ച

ഏതു ധ്യാനം കൊണ്ടും സ്തോത്രം കൊണ്ടും പൂജാക്രമം കൊണ്ടുമാണ്,

71. പൂജാം ചകാര നൃപതിർവദ വേദവിദാം വര

ഭഗീരഥൻ പൂജ ചെയ്തതെന്ന്, ഹേ വേദജ്ഞ, വിശദമാക്കിയാലും.

## ശ്രീനാരായണ ഉവാച

സ്നാത്വാ നിത്യക്രിയാം കൃത്വാ ധൃത്വാ ധൗതേ ച വാസസീ

കുളിച്ച് നിത്യകർമ്മങ്ങൾ ചെയ്ത ശേഷം ശുഭ വസ്ത്രം ധരിച്ച്

72. സമ്പൂജ്യ ദേവഷട്കം ച സംയതോ ഭക്തിപൂർവകം
ഗണേശം ച ദിനേശം ച വഹ്നിം വിഷ്ണും ശിവം ശിവാം

ചിത്തവൃത്തികളടക്കി ഭക്തിപൂർവം ഗണേശൻ, ദിനേശൻ, അഗ്നി, വിഷ്ണു, ശിവൻ, ദേവി എന്നീ ആറു ദേവതകളെയും പൂജിക്കണം.

73. സംപൂജ്യ ദേവഷട്കം ച സോഽധികാരീ ച പൂജനേ
ഗണേശം വിഘ്നനാശായ ആരോഗ്യായ ദിവാകരം

അങ്ങനെ ആറുപേരെയും പൂജിച്ചുകഴിയുമ്പോൾ അവൻ പൂജയ്ക്ക് അധികാരിയായിത്തീരും. വിഘ്നനാശത്തിനായി ഗണേശനെയും ആരോഗ്യത്തിനുവേണ്ടി ആദിത്യനെയും

74. വഹ്നിം ശൗചായ വിഷ്ണും ച ലക്ഷ്മ്യർത്ഥം പൂജയേന്നരഃ
ശിവം ജ്ഞാനായ ജ്ഞാനേശം ശിവാം ച മുക്തിസിദ്ധയേ

ശുദ്ധിക്കായി വഹ്നിയെയും ഐശ്വര്യത്തിനായി വിഷ്ണുവിനെയും ജ്ഞാനത്തിനായി ജ്ഞാനേശനായ ശിവനെയും മുക്തിക്കായി ദേവിയെയും പൂജിക്കണം.

75. സംപൂജ്യൈതാം ലഭേത് പ്രാജ്ഞോ വിപരീതമതോഽന്യഥാ
ദധ്യാവനേന ധ്യാനേന തദ്ധ്യാനം ശൃണു നാരദ

അവരെ പൂജിച്ചിട്ട് അറിവുള്ളവൻ ഇവയെല്ലാം നേടണം. മറ്റുതരത്തിലായാൽ വിപരീതമായിരിക്കും ഫലം. ഈ ധ്യാനം കൊണ്ടുവേണം ധ്യാനിക്കാൻ. അതു ഞാൻ പറയാം കേട്ടുകൊള്ളുക.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഏകാദശോഽദ്ധ്യായഃ

# അഥ ദ്വാദശോഽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ധ്യാനം ച കണ്വശാഖോക്തം സർവപാപപ്രണാശനം
ശ്വേതപങ്കജവർണാഭാം ഗംഗാം പാപപ്രണാശിനീം

കണ്വശാഖോക്തമായ ധ്യാനം ഇതാണ്. ഇത് സർവപാപങ്ങളെയും ഇല്ലാതാക്കും. ശ്വേത കമലത്തിനുതുല്യം സ്വച്ഛമായ നിറം, സർവപാപങ്ങളെയും നശിപ്പിക്കാനുള്ള പ്രാഭവം,

2. കൃഷ്ണവിഗ്രഹസംഭൂതാം കൃഷ്ണതുല്യാം പരാം സതീം
വഹ്നിശുദ്ധാംശുകാധാനാം രത്നഭൂഷണഭൂഷിതാം

കൃഷ്ണ വിഗ്രഹത്തിൽ നിന്നു ജനിച്ചവൾ; കൃഷ്ണതുല്യ ;പരമസാധ്വി; വഹ്നിതുല്യം വിശുദ്ധമായ വസ്ത്രം ധരിച്ചിരിക്കുന്നവൾ; രത്നഭൂഷണങ്ങൾകൊണ്ട് വിഭൂഷിത;

3. ശരത്പൂർണ്ണേന്ദുശതകമുഷ്ടശോഭാകരാം വരാം
ഈഷദ്ധാസ്യപ്രസന്നാസ്യാം ശശ്വത്സുസ്ഥിരയൗവനാം

ശരത്കാലത്തെ നൂറുപൂർണ്ണചന്ദ്രന്മാരുടെ ശോഭയെ അതിശയിക്കുന്ന ശോഭ, അത്യുത്തമ; നറും പുഞ്ചിരികൊണ്ട് പ്രസന്നമായ മുഖം; നിത്യയൗവനം;

4. നാരായണപ്രിയാം ശാന്താം സത്സൗഭാഗ്യസമന്വിതാം
ബിഭ്രതീം കബരീഭാരം മാലതീമാല്യസംയുതം

നാരായണന്റെ പ്രിയവല്ലഭ; ശാന്ത; സത്സൗഭാഗ്യസമ്പൂർണ്ണ; മാലതീകുസുമങ്ങൾ ചൂടി അഴകാർന്ന കബരീഭാരം;

5. സിന്ദൂരബിന്ദുലളിതം സാർധം ചന്ദനബിന്ദുഭിഃ
കസ്തൂരീപത്രകം ഗണ്ഡേ നാനാചിത്രസമന്വിതം

നെറ്റിയിൽ അർധചന്ദ്രാകാരത്തിലുള്ള ചന്ദനക്കുറി; അതിനുമുകളിലായി സിന്ദൂരപ്പൊട്ട്; കസ്തൂരി തുടങ്ങിയ സുഗന്ധദ്രവ്യങ്ങൾ കൊണ്ട് വിചിത്രപത്രകം രചിച്ച കവിൾത്തടം;

6. പക്വബിംബവിനിന്ദ്യാച്ഛചാർവോഷ്ഠപുടമുത്തമം
മുക്താപംക്തി പ്രഭാമുഷ്ടദന്തപംക്തിമനോരമം

പഴുത്തചെന്തൊണ്ടിപ്പഴത്തിന്റെ ശോഭയെ വെല്ലുന്ന ഉത്തമമായ അധരോഷ്ഠങ്ങൾ; മുത്തുകളുടെ കാന്തിയെ അതിശയിക്കുന്ന മനോഹരമായ ദന്തനിര;

7. സുചാരുവക്ത്രനയനം സകടാക്ഷം മനോഹരം
കഠിനം ശ്രീഫലാകാരം സ്തനയുഗ്മം ച ബിഭ്രതീം

അത്യന്തം മനോഹരമായ മുഖം; കടാക്ഷങ്ങൾ ഉതിർക്കുന്ന മനോഹരമായ കണ്ണുകൾ; കൂവളത്തിന്റെ കായ്ക്കുതുല്യം കഠിനതയാർന്ന സ്തനങ്ങൾ;

8. ബൃഹച്ഛ്രോണിം സുകഠിനാം രംഭാസ്തംഭവിനിന്ദിതാം
സ്ഥലപത്മപ്രഭാമുഷ്ടപാദപത്മയുഗം വരം

തടിച്ച് ഉറച്ച അരക്കെട്ട്; കദളിവാഴത്തടിയ്കൊത്ത ഊരുക്കൾ; സ്ഥലപത്മത്തിന്റെ കാന്തിയെ വെല്ലുന്ന ഉത്തമമായ പാദപത്മങ്ങൾ;

9. രത്നപാദുകസംയുക്തം കുങ്കുമാഭം സയാവകം
ദേവേന്ദ്രമൗലിമന്ദാര മകരന്ദകറൊരുണം

അവയിൽ അണിഞ്ഞ കുങ്കുമനിറംപൂണ്ട, ചെമ്പഞ്ഞിച്ചാറിന്റേയും ദേവേന്ദ്രന്റെ മൗലിയിലെ മന്ദാരകുസുമങ്ങളിൽ നിന്നു വീണ മധുകണികകളുടെയും അരുണിമ ചേർന്ന രത്നപാദുകങ്ങൾ;

10. സുരസിദ്ധമുനീന്ദ്രൈശ്ച ദത്താർഘസംയുതം സദാ
തപസ്വിമൗലിനികരഭ്രമരശ്രേണിസംയുതം

സുരന്മാരും സിദ്ധന്മാരും മുനീന്ദ്രരും സദാ അർഘ്യം നൽകി പൂജിക്കുന്ന പാദപത്മങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചുകിടക്കുന്ന തപസ്വിമാരുടെ ശിരഃഭ്രമരങ്ങൾ;

11. മുക്തിപ്രദാം മുമുക്ഷൂണാം കാമിനാം സർവഭോഗദാം
വരാം വരേണ്യാം വരദാം ഭക്താനുഗ്രഹകാരിണീം

മുമുക്ഷുക്കൾക്കു മുക്തിപ്രദ; കാമികൾക്ക് സർവഭോഗപ്രദ; ശ്രേഷ്ഠ; ഉത്തമ; വരപ്രദ; ഭക്തന്മാരെ അനുഗ്രഹിക്കുന്നതിൽ പരമകുശല;

12. ശ്രീവിഷ്ണോഃ പദദാത്രീം ച ഭജേ വിഷ്ണുപദീം സതീം
ഇത്യനേനൈവ ധ്യാനേന ധ്യാത്വാ ത്രിപഥഗാം ശുഭാം

ഭക്തന്മാർക്ക് വിഷ്ണുപദം നൽകുന്നതിന് സമർത്ഥ; സ്വയം വിഷ്ണുപദി എന്നു വിഖ്യാത; സാധ്വി; ഇപ്രകാരമുള്ള ഗംഗയെ ഞാൻ ധ്യാനിക്കുന്നു. ഈ ധ്യാനത്താൽ ത്രിപഥഗയും ശുഭയുമായ ഗംഗയെ ധ്യാനിച്ചിട്ട്,

13. ദത്വാ സംപൂജയേദ് ബ്രഹ്മന്നുപചാരാണി ഷോഡശ
ആസനം പാദ്യമർഘം ച സ്നാനീയം ചാനുലേപനം

ഷോഡശോപചാരങ്ങൾ നൽകി പൂജിക്കണം. ആസനം, പാദ്യം, അർഘം, അനുലേപനം, സ്നാനീയം

14. ധൂമം ദീപം ച നൈവേദ്യം താംബൂലം ശീതളം ജലം
വസനം ഭൂഷണം മാല്യം ഗന്ധമാചമനീയകം

ധൂപം, ദീപം, നൈവേദ്യം താംബൂലം, ശീതള ജലം, വസ്ത്രം, ഭൂഷണം; മാല്യം, ഗന്ധം, ആചമനീയകം

15. മനോഹരം സുതല്പം ച ദേയാന്യേതാനി ഷോഡശ
ദത്വാ ഭക്ത്യാ ച പ്രണമേത് സംസ്തൂയ സമ്പുടാഞ്ജലിഃ

മനോഹരമായ ശയനം, ഇവയെല്ലാം നൽകണം. ഇവയാണ് ഷോഡശോപചാരങ്ങൾ. ഇവയെല്ലാം നൽകിയിട്ട് അഞ്ജലീബദ്ധനായി ഭക്തിപൂർവം സ്തുതിച്ച് നമസ്കരിക്കണം.

**16. സംപൂജ്യൈവംപ്രകാരേണ സോഽശ്വമേധഫലം ഭവേത്**

ഇപ്രകാരം പൂജിച്ചാൽ അശ്വമേധം നടത്തിയാലുള്ള ഫലം ലഭിക്കും.

**നാരദ ഉവാച**

**ശ്രോതുമിച്ഛാമി ദേവേശ ലക്ഷ്മീകാന്ത ജഗത്പതേ**

ഹേ ജഗത്പതേ, ദേവേശ, ലക്ഷ്മീകാന്ത,

**17. വിഷ്ണോർവിഷ്ണുപദീസ്തോത്രം പാപഘ്നം പുണ്യകാരകം**

ഭഗവാൻ വിഷ്ണുവിന്റെ ചിരസംഗിനിയായ ഗംഗയുടെ പാപനാശകവും പുണ്യജനകവുമായ സ്തോത്രം എനിക്കുകേൾക്കാൻ ആഗ്രഹമുണ്ട്.

**നാരായണ ഉവാച**

**ശൃണു നാരദ വക്ഷ്യാമി പാപഘ്നം പുണ്യകാരണം**

ഹേ നാരദ, കേൾക്കൂ, പാപനാശകവും പുണ്യകാരകവുമായ ആ സ്തോത്രം.

**18. ശിവസംഗീതസംമുഗ്ദ്ധശ്രീകൃഷ്ണാംഗസമുദ്ഭവാം**
**രാധാംഗദ്രവസംയുക്താം താം ഗംഗാം പ്രണമാമ്യഹം**

ശിവന്റെ സംഗീതമാധുരിയിൽ സംമുഗ്ദ്ധയും ശ്രീകൃഷ്ണാംഗസംഭവയും രാധയുടെ അംഗദ്രവ സംയുക്തയുമായ ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു

**19. യജ്ജന്മ സൃഷ്ടേരാദൗ ച ഗോലോകേ രാസമണ്ഡലേ**
**സന്നിധാനേ ശങ്കരസ്യ താം ഗംഗാം പ്രണമാമ്യഹം**

ആരുടെ ജനനം, സൃഷ്ടിയുടെ ആരംഭത്തിൽ ഗോലോകത്തിലെ രാസമണ്ഡലത്തിലായിരുന്നുവോ, ആരാണോ ശങ്കരന്റെ സന്നിധിയിൽ വിരാജിക്കുന്നത് ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

**20. ഗോപൈർഗോപീഭിരാകീർണ്ണേ ശുഭേ രാധാമഹോത്സവേ**
**കാർത്തികീപൂർണ്ണിമായാം ച താം ഗംഗാം പ്രണമാമ്യഹം**

കാർത്തികമാസത്തിലെ പൗർണ്ണമിയിൽ ഗോപന്മാരും ഗോപികമാരും തിങ്ങിയ രാധാമഹോത്സവത്തിന് ജനിച്ച ഗംഗയെ പ്രണമിക്കുന്നു.

**21. കോടിയോജനവിസ്തീർണ്ണാ ദൈർഘ്യേ ലക്ഷഗുണാ തതഃ**
**സമാവൃതാ യാ ഗോലോകേ താം ഗംഗാം പ്രണമാമ്യഹം**

കോടിയോജന വിസ്താരവും ലക്ഷം കോടി യോജന നീളവും പൂണ്ട് ഗോലോകത്തെ ചുറ്റിവസിക്കുന്ന ഗംഗയെ ഞാൻ പ്രണമിക്കുന്നു.

**22. ഷഷ്ഠിലക്ഷയോജനാ യാ തതോ ദൈർഘ്യേ ചതുർഗുണാ**
**സമാവൃതാ യാ വൈകുണ്ഠേ താം ഗംഗാം പ്രണമാമ്യഹം**

അറുപതുലക്ഷം യോജന വിസ്താരവും അതിന്റെ നാലിരട്ടി നീളവുമുള്ളവളായി വൈകുണ്ഠത്തെ ചുറ്റിവസിക്കുന്ന ഗംഗയെ ഞാൻ പ്രണമിക്കുന്നു.

23. ത്രിംശല്ലക്ഷയോജനാ യാ ദൈർഘ്യേ പഞ്ചഗുണാ തതഃ
ആവൃതാ ബ്രഹ്മലോകേ യാ താം ഗംഗാം പ്രണമാമ്യഹം

മുപ്പതുലക്ഷം യോജന വിസ്താരവും അതിന്റെ അഞ്ചിരട്ടി നീളവും പൂണ്ട് ബ്രഹ്മലോകത്തെ ചുറ്റിവസിക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

24. ത്രിംശല്ലക്ഷയോജനാ യാ ദൈർഘ്യേ ചതുർഗുണാ തതഃ
ആവൃതാ ശിവലോകേ യാ താം ഗംഗാം പ്രണമാമ്യഹം

മുപ്പതുലക്ഷം യോജന വിസ്താരവും അതിന്റെ നാലിരട്ടി നീളവുമുള്ളവളായി ശിവലോകത്തെ ചുറ്റിവസിക്കുന്ന ഗംഗയെ ഞാൻ പ്രണമിക്കുന്നു.

25. ലക്ഷയോജനവിസ്തീർണ്ണാ ദൈർഘ്യേ സപ്തഗുണാ തതഃ
ആവൃതാ ധ്രുവലോകേ യാ താം ഗംഗാം പ്രണമാമ്യഹം

ലക്ഷം യോജനവിസ്താരവും അതിന്റെ ഏഴിരട്ടി നീളവും പൂണ്ട് ധ്രുവലോകത്തെ ചുറ്റിവസിക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

26. ലക്ഷയോജനവിസ്തീർണ്ണാ ദൈർഘ്യേ പഞ്ചഗുണാ തതഃ
ആവൃതാ ചന്ദ്രലോകേ യാ താം ഗംഗാം പ്രണമാമ്യഹം

ലക്ഷം യോജന വിസ്താരവും അതിന്റെ അഞ്ചുമടങ്ങ് നീളവും പൂണ്ട് ചന്ദ്രലോകത്തെ ചുറ്റിവസിക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

27. ഷഷ്ഠിസഹസ്രയോജനാ യാ ദൈർഘ്യേ ദശഗുണാ തതഃ
ആവൃതാ സൂര്യലോകേ യാ താം ഗംഗാം പ്രണമാമ്യഹം

അറുപതിനായിരം യോജന വിസ്താരവും അതിന്റെ പത്തിരട്ടി നീളവും പൂണ്ട് സൂര്യലോകത്തെ ചുറ്റിവസിക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

28. ലക്ഷയോജനവിസ്തീർണ്ണാ ദൈർഘ്യേ പഞ്ചഗുണാ തതഃ
ആവൃതാ യാ തപോലോകേ താം ഗംഗാം പ്രണമാമ്യഹം

ലക്ഷം യോജനവിസ്താരവും അതിന്റെ അഞ്ചിരട്ടി നീളവും ഉള്ളവളായി തപോലോകത്തെ ചുറ്റി വസിക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

29. സഹസ്രയോജനായാമാ ദൈർഘ്യേ ദശഗുണാ തതഃ
ആവൃതാ ജനലോകേ യാ താം ഗംഗാം പ്രണമാമ്യഹം

ആയിരം യോജനവിസ്താരവും അതിന്റെ പത്തിരട്ടി നീളവും പൂണ്ട് ജനലോകത്തെ ചുറ്റിവസിക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

30. ദശലക്ഷയോജനാ യാ ദൈർഘ്യേ പഞ്ചഗുണാ തതഃ
ആവൃതാ യാ മഹർലോകേ താം ഗംഗാം പ്രണമാമ്യഹം

പത്തുലക്ഷം യോജനവിസ്താരവും അതിന്റെ അഞ്ചിരട്ടി നീളവും ഉള്ളവളായി മഹർലോകത്തെ ചുറ്റിക്കിടക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

31. സഹസ്രയോജനായാമാ ദൈർഘ്യേ ദശഗുണാ തതഃ
ആവൃതാ യാ ച കൈലാസേ താം ഗംഗാം പ്രണമാമ്യഹം

ആയിരം യോജനവിസ്താരവും അതിന്റെ പത്തിരട്ടി നീളവും ഉള്ളവളായി കൈലാസത്തെ ചുറ്റിവസിക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

**32. ശതയോജനവിസ്തീർണ്ണാ ദൈർഘ്യേ ദശഗുണാ തതഃ**
**മന്ദാകിനീചേന്ദ്രലോകേ താം ഗംഗാം പ്രണമാമ്യഹം**

നൂറുയോജനവിസ്താരവും അതിന്റെ പത്തിരട്ടി നീളവും പൂണ്ട് മന്ദാകിനിയായി ഇന്ദ്രലോകത്തിൽ വാഴുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

**33. പാതാളേ ഭോഗവതീ ച വിസ്തീർണ്ണാ ദശയോജനാ**
**തതോ ദശഗുണാ ദൈർഘ്യേ താം ഗംഗാം പ്രണമാമ്യഹം**

പത്തുയോജന വിസ്താരവും നൂറുയോജന നീളവും ചേർന്ന് പാതാളത്തിൽ ഭോഗവതിയായി വസിക്കുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

**34. ക്രോശൈകമാത്രവിസ്തീർണ്ണാ തതഃ ക്ഷീണാ ച കുത്രചിത്**
**ക്ഷിതൗചാളകനന്ദാ യാ താം ഗംഗാം പ്രണമാമ്യഹം**

ക്രോശമാത്രം(ഒരുവിളിപ്പാട്)വിസ്താരവും ചിലയിടത്തെല്ലാം അതിൽ ചുരുങ്ങിയും അളകനന്ദയായി ഭാരതത്തിൽ വാഴുന്ന ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

**35. സത്യേ യാ ക്ഷീരവർണ്ണാ ച ത്രേതായാമിന്ദുസന്നിഭാ**
**ദ്വാപരേ ചന്ദനാഭാ യാ താം ഗംഗാം പ്രണമാമ്യഹം**

കൃതയുഗത്തിൽ നറുംപാൽ നിറത്തോടും ത്രേതായുഗത്തിൽ തിങ്കൾനിറത്തോടും ദ്വാപരയുഗത്തിൽ ചന്ദനനിറത്തോടും കൂടിയ ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

**36. ജലപ്രഭാ കലൗ യാ ച നാന്യത്ര പൃഥിവീതലേ**
**സ്വർഗേ ച നിത്യം ക്ഷീരാഭാ താം ഗംഗാം പ്രണമാമ്യഹം**

ജലത്തിന്റെ നിറം പൂണ്ട് കലികാലത്ത് ഭാരതത്തിൽ മാത്രം സഞ്ചരിക്കുന്നവളും ക്ഷീരാഭപൂണ്ട് സ്വർഗ്ഗത്ത് സഞ്ചരിക്കുന്നവളുമായ ആ ഗംഗയെ ഞാൻ പ്രണമിക്കുന്നു.

**37. യത്തോയകണികാസ്പർശേ പാപിനാം ജ്ഞാനസംഭവഃ**
**ബ്രഹ്മഹത്യാദികം പാപം കോടിജൻമാർജിതം ദഹേത്**

ഈ ഗംഗയുടെ ജലകണസ്പർശത്താൽ പാപികൾക്ക് ആത്മബോധം ഉണ്ടാകും. കോടിജൻമങ്ങളിൽ ചെയ്ത ബ്രഹ്മഹത്യാദിപാപങ്ങളും നശിക്കും.

**38. ഇത്യേവം കഥിതാ ബ്രഹ്മൻ ഗംഗാപദ്യൈകവിംശതിഃ**
**സ്തോത്രരൂപം ച പരമം പാപഘ്നം പുണ്യജീവനം**

ഹേ ബ്രഹ്മജ്ഞ, ഇരുപത്തൊന്ന് പദ്യങ്ങളുള്ള ഈ ഗംഗാസ്തവം പരിപാവനവും പാപനാശകവുമാകുന്നു. അതു ഞാൻ അങ്ങയെ കേൾപ്പിച്ചു.

**39. നിത്യം യോ ഹി പഠേദ്ഭക്ത്യാ സംപൂജ്യ ച സുരേശ്വരീം**
**സോഽശ്വമേധഫലം നിത്യം ലഭതേ നാത്ര സംശയഃ**

നിത്യവും ഈ സ്തോത്രം ചൊല്ലി ഗംഗയെ പൂജിക്കുന്നപക്ഷം ഓരോ ദിവസവും അശ്വമേധയാഗം നടത്തുന്നത്ര ഫലം ലഭിക്കും. സംശയമില്ല.

**40. അപുത്രോ ലഭതേ പുത്രം ഭാര്യാഹീനോ ലഭേത്സ്ത്രിയം**
**രോഗാത്പ്രമുച്യതേ രോഗീ ബന്ധാന്മുക്തോ ഭവേദ്ധ്രുവം**

പുത്രനില്ലാത്തവന് പുത്രനുണ്ടാകും. ഭാര്യാഹീനൻ സഭാര്യനാകും. രോഗി രോഗവിമുക്തനും ബദ്ധൻ മുക്തനുമാകും. തീർച്ചയാണ്.

**41. അസ്പഷ്ടകീർത്തിഃ സുയശാ മൂർഖോ ഭവതി പണ്ഡിതഃ**
**യഃ പഠേത് പ്രാതരുത്ഥായ ഗംഗാസ്തോത്രമിദം ശുഭം**

കീർത്തിയില്ലാത്തവന് കീർത്തി ലഭിക്കും. മൂർഖൻ വിദ്വാനായിത്തീരും. പ്രഭാതത്തിലെഴുന്നേറ്റ് ഈ സ്തോത്രം ചൊല്ലിയാൽ

**42. ശുഭം ഭവേച്ച ദുഃസ്വപ്നോ ഗംഗാസ്നാനഫലം ലഭേത്**

ദുഃസ്വപ്നങ്ങൾ ശുഭങ്ങളായിത്തീരും. ഗംഗയിൽ സ്നാനം ചെയ്ത ഫലവും ലഭിക്കും.

## ശ്രീനാരായണ ഉവാച

**സ്തോത്രേണാനേന ഗംഗാം ച സ്തുത്വാ ചൈവ ഭഗീരഥഃ**

ഈ സ്തോത്രം കൊണ്ട് ഭഗീരഥൻ ഗംഗയെ സ്തുതിക്കുകയും

**43. ജഗാമ താം ഗൃഹീത്വാ ച യത്ര നഷ്ടാശ്ച സാഗരാഃ**
**വൈകുണ്ഠം തേ യയുസ്തൂർണ്ണം ഗംഗായാഃ സ്പർശവായുനാ**

അവളെ കൂട്ടിക്കൊണ്ട് സഗരൻമാർ ഭസ്മമായിത്തീർന്നിടത്തേക്ക് പോകുകയും ചെയ്തു. ഗംഗാസ്പർശവായുവിനാൽ പരിശുദ്ധരായി അവരെല്ലാം വളരെവേഗം വൈകുണ്ഠം പ്രാപിച്ചു.

**44. ഭഗീരഥേന സാഽനീതാ തേന ഭാഗീരഥീ സ്മൃതാ**
**ഇത്യേവം കഥിതം സർവം ഗംഗോപാഖ്യാനമുത്തമം**

ഭഗീരഥൻ കൂട്ടിക്കൊണ്ടുവന്നതിനാൽ ഗംഗയ്ക്ക് ഭാഗീരഥി എന്ന പേരു ലഭിച്ചു. ഇങ്ങനെ ഞാൻ ശ്രേഷ്ഠമായ ഗംഗോപാഖ്യാനം മുഴുവൻ പറഞ്ഞു കഴിഞ്ഞു.

**45. പുണ്യദം മോക്ഷദം സാരം കിം ഭൂയഃ ശ്രോതുമിച്ഛസി**

ഇത് പുണ്യപ്രദവും മോക്ഷപ്രദവും സാരവത്തുമാകുന്നു. ഇനി എന്താണ് കേൾക്കേണ്ടത്?

## നാരദ ഉവാച

**കഥം ഗംഗാ ത്രിപഥഗാ ജാതാ ഭുവനപാവനീ**

ഭുവനപാവനിയായ ഗംഗ എങ്ങനെയാണ് ത്രിപഥഗയായത്?

**46. കുത്ര വാ കേന വിധിനാ തത്സർവം വദ മേ പ്രഭോ**
**തത്രസ്ഥാശ്ച ജനാ യേ യേ തേ ച കിം ചക്രുരുത്തമം**

എവിടെ വച്ച് എങ്ങനെ എന്നുള്ളതെല്ലാം എന്നോടു പറഞ്ഞാലും. അവിടെയുള്ള ജനങ്ങൾ എന്തു പുണ്യകർമ്മമാണ് ചെയ്തത്?

**47. ഏതത് സർവം തു വിസ്തീർണ്ണം കൃത്വാ വക്തുമിഹാർഹസി**

ഇവയെല്ലാം വിസ്തരിച്ച് അങ്ങ് എന്നോട് പറയണം.

### ശ്രീനാരായണ ഉവാച

**കാർത്തിക്യാം പൂർണ്ണിമായാം തു രാധായാഃ സുമഹോത്സവഃ**

കാർത്തികാ പൂർണ്ണിമയിലാണ് രാധാ മഹോത്സവം. അന്ന്,

**48. കൃഷ്ണഃ സംപൂജ്യ താം രാധാമുവാസ രാസമണ്ഡലേ**
**കൃഷ്ണേന പൂജിതാം താം തു സമ്പൂജ്യ ഹൃഷ്ടമാനസാഃ**

രാസമണ്ഡലത്തിൽ വച്ച് കൃഷ്ണൻ രാധയെ പൂജിച്ചു. കൃഷ്ണൻ പൂജിച്ച അവളെ പൂജിച്ച് സന്തുഷ്ടചിത്തരായി,

**49. ഊഷുർ ബ്രഹ്മാദയഃ സർവേ ഋഷയഃ ശൗനകാദയഃ**
**ഏതസ്മിന്നന്തരേ കൃഷ്ണസംഗീതാ ച സരസ്വതീ**

സ്ഥിതിചെയ്തു, ബ്രഹ്മാദിദേവൻമാരും ശൗനകാദിഋഷിമാരുമെല്ലാം. അതിനിടയ്ക്ക് കൃഷ്ണസംഗീതത്തിന്റെ അധിഷ്ഠാതൃദേവതയായ സരസ്വതി,

**50. ജഗൗ സുന്ദരതാളേന വീണയാ ച മനോഹരം**
**തുഷ്ടോ ബ്രഹ്മാ ദദൗ തസ്യൈ രത്നേന്ദ്രസാരഹാരകം**

താളസുന്ദരമായ വിധത്തിൽ മനോഹരമായി വീണ വായിച്ചു. സന്തുഷ്ടനായിത്തീർന്ന ബ്രഹ്മാവ് അവൾക്ക് ഉത്തമരത്നനിർമ്മിതമായ ഒരു ഹാരം സമ്മാനിച്ചു.

**51. ശിവോ മണീന്ദ്രസാരം തു സർവബ്രഹ്മാണ്ഡദുർലഭം**
**കൃഷ്ണഃ കൗസ്തുഭരത്നം ച സർവരത്നാത്പരം വരം**

സർവബ്രഹ്മാണ്ഡങ്ങളിലും ദുർലഭമായ സർവോത്തമരത്നമാണ് ശിവൻ കൊടുത്തത്. സർവ രത്നങ്ങളിലും വച്ച് അത്യുത്തമമായ കൗസ്തുഭരത്നമാണ് കൃഷ്ണൻ സമ്മാനിച്ചത്.

**52. അമൂല്യ രത്നനിർമാണം ഹാരസാരം ച രാധികാ**
**നാരായണശ്ച ഭഗവാൻ ദദൗ മാലാം മനോഹരാം**

അനർഘരത്നങ്ങൾ കൊണ്ട് നിർമ്മിച്ച ഒരു ഹാരം രാധിക സമ്മാനിച്ചു. ഭഗവാൻ നാരായണൻ മനോഹരമായ ഒരു മാല നൽകി.

**53. അമൂല്യരത്നനിർമ്മാണം ലക്ഷ്മീഃ കനകകുണ്ഡലം**
**വിഷ്ണുമായാ ഭഗവതീ മൂലപ്രകൃതിരീശ്വരീ**

അമൂല്യരത്നഖചിതമായ കനകകുണ്ഡലങ്ങൾ ലക്ഷ്മീദേവി നൽകി. വിഷ്ണുമായയും മൂലപ്രകൃതിയും ഈശ്വരിയും ഭഗവതിയും

**54. ദുർഗാ നാരായണീശാനാ ബ്രഹ്മഭക്തിം സുദുർലഭാം**
**ധർമ്മബുദ്ധിം ച ധർമ്മശ്ച യശശ്ച വിപുലം ഭവേ**

ഈശാനിയും നാരായണിയുമായ ദുർഗ, സുദുർലഭമായ ബ്രഹ്മഭക്തിയും ധർമ്മദേവൻ ധർമ്മബുദ്ധിയും ലോകത്തിൽ വിപുലമായ യശസ്സും ദാനം ചെയ്തു.

**55. വഹ്നിശുദ്ധാംശുകം വഹ്നിർവായുശ്ച മണിനൂപുരാൻ**
**ഏതസ്മിന്നന്തരേ ശംഭുർബ്രഹ്മണാ പ്രേരിതോ മുഹുഃ**

വഹ്നി, വഹ്നിപോലെ വിശുദ്ധമായ പട്ടുവസ്ത്രവും വായു മണിമയമായ നൂപുരങ്ങളും നൽകി. അതിനിടയ്ക്ക് ബ്രഹ്മാവ് വീണ്ടും വീണ്ടും പ്രേരിപ്പിച്ചതുനിമിത്തം ശിവൻ,

56. ജഗൗ ശ്രീകൃഷ്ണസംഗീതം രാസോല്ലാസസമന്വിതം
മൂർച്ഛാമാപുഃ സുരാഃ സർവേ ചിത്രപുത്തലികാ യഥാ

രാസോല്ലാസത്തോടുകൂടിയ ശ്രീകൃഷ്ണസംഗീതം ആലപിച്ചു. ആസംഗീത മാധുരിയിൽ മൂർച്ഛിച്ചുപോയ ദേവന്മാരെല്ലാം മരപ്പാവകളെപ്പോലെ ചലനമറ്റ് ഇരുന്നുപോയി.

57. കഷ്ടേന ചേതനാം പ്രാപ്യ ദദൃശു രാസമണ്ഡലേ
സ്ഥലം സർവം ജലാകീർണം രാധാകൃഷ്ണവിഹീനകം

വളരെ പണിപ്പെട്ട് ബോധം തെളിഞ്ഞപ്പോൾ രാസമണ്ഡലമാകെ ജലമയമായിരിക്കുന്നതാണ് അവർ കണ്ടത്. എന്നുമാത്രമല്ല രാധാകൃഷ്ണൻമാരും അപ്രത്യക്ഷരായിരിക്കുന്നു!

58. അത്യുച്ചൈഃ രുരുദുഃ സർവേ ഗോപാ ഗോപ്യഃ സുരാ ദ്വിജാഃ
ധ്യാനേന ബ്രഹ്മാ ബുബുധേ സർവേ തീർത്ഥമഭീപ്സിതം

അപ്പോൾ ഗോപൻമാരും ഗോപികകളും ദേവൻമാരും ബ്രാഹ്മണരുമെല്ലാം വാവിട്ടു കരഞ്ഞു. ധ്യാനത്താൽ ബ്രഹ്മാവിന് അപ്പോൾ മനസ്സിലായി തന്റെ മുന്നിൽ പ്രത്യക്ഷമായ തീർത്ഥം സ്വന്തം ഇഷ്ടപ്രകാരം

59. ഗതഞ്ച രാധയാ സാർധം ശ്രീകൃഷ്ണോ ദ്രവതാമിതി
തതോ ബ്രഹ്മാദയഃ സർവേ തുഷ്ടുവുഃ പരമേശ്വരം

ശ്രീകൃഷ്ണൻ രാധയോടൊപ്പം അലിഞ്ഞു തീർത്ഥമായിരിക്കുന്നതാണെന്ന്. അപ്പോൾ ബ്രഹ്മാദിദേവൻമാരെല്ലാം ആ പരമപുരുഷനെ സ്തുതിച്ചു.

60. സ്വമൂർത്തിം ദർശയ വിഭോ വാഞ്ഛിതം വരമേവ നഃ
ഏതസ്മിന്നന്തരേ തത്ര വാഗ്ബഭൂവാശരീരിണീ

വിഭോ സ്വന്തം രൂപം കാണിച്ചു തരണേ!അതാണ് ഞങ്ങൾ ആഗ്രഹിക്കുന്ന വരം. അങ്ങനെ പ്രാർത്ഥിച്ചുകൊണ്ടിരിക്കെ ഒരു അശരീരിവാക്ക് അവർക്കു കേൾക്കാൻ കഴിഞ്ഞു.

61. താമേവ ശുശ്രുവുഃ സർവേ സുവ്യക്താം മധുരാന്വിതാം
സർവാത്മാ$\int$ഹമിയം ശക്തിർഭക്താനുഗ്രഹവിഗ്രഹാ

എല്ലാവരും കേട്ടു, മധുരവും സുവ്യക്തവുമായ ആ ശബ്ദം. "ഞാൻ സർവാത്മാവും ഇവൾ ഭക്താനുഗ്രഹമൂർത്തിയായ ശക്തിയുമാണ്.

62. മമാപ്യസ്യാശ്ച ദേഹേന കർത്തവ്യം ച കിമാവയോഃ
മനവോ മാനവാഃ സർവേ മുനയശ്ചൈവ വൈഷ്ണവാഃ

ഈ മിഥ്യാദേഹം കൊണ്ട് ഞങ്ങൾക്ക് എന്തു കർത്തവ്യമാണ് ചെയ്യാനുള്ളത്? മനുക്കളും മനുഷ്യരും വൈഷ്ണവരായ മുനിമാരുമെല്ലാം

63. മന്ത്രപൂതാ മാം ദ്രഷ്ടുമാഗമിഷ്യന്തി മത്പദം
മൂർത്തിം ദ്രഷ്ടും ച സുവ്യക്താം യദീച്ഛഥ സുരേശ്വരാഃ

ഹേ സുരേശ്വരന്മാരേ, എന്റെ മന്ത്രത്താൽ പരിശുദ്ധരായി എന്നെ ദർശിക്കാൻ എന്റെ പദം പ്രാപിക്കുന്നു. എന്റെ ഭൗതികരൂപം വ്യക്തമായി കാണാൻ നിങ്ങൾ ആഗ്രഹിക്കുന്നെങ്കിൽ,

64. കരോതു ശംഭുസ്തത്രൈവ മദീയം വാക്യപാലനം
സ്വയം വിധാതസ്ത്വം ബ്രഹ്മന്നാജ്ഞാം കുരു ജഗദ്ഗുരും

ഞാൻ പറയുന്നതുപോലെ ശംഭു പ്രവർത്തിക്കട്ടെ. ഹേ ബ്രഹ്മൻ, വിധാതാവായ അങ്ങ് ജഗദ്ഗുരുവായ അദ്ദേഹത്തെ പ്രേരിപ്പിക്കുകയും ചെയ്യണം,

65. കർത്തും ശാസ്ത്രവിശേഷം ച വേദാംഗം സുമനോഹരം
അപൂർവമന്ത്രനികരൈഃ സർവാഭീഷ്ടഫലപ്രദൈഃ

സുമനോഹരവും വേദാംഗവുമായ ശാസ്ത്രവിശേഷം രചിക്കുന്നതിന്. സർവാഭീഷ്ടദായകങ്ങളായ അപൂർവമന്ത്രങ്ങളോടും

66. സ്തോത്രൈശ്ച നികരൈർധ്യാനൈർയുതം പൂജാവിധിക്രമൈഃ
മന്മന്ത്രകവചസ്തോത്രം കൃത്വാ യത്നേന ഗോപനം

സ്തോത്രങ്ങളോടും ധ്യാനങ്ങളോടും പൂജാവിധിക്രമങ്ങളോടും മന്ത്രകവചങ്ങളോടും കൂടിയ എന്റെ സ്തോത്രം-മന്ത്രശാസ്ത്രം-രചിച്ചിട്ട് വളരെ ഗോപ്യമായി സൂക്ഷിക്കണം.

67. ഭവന്തി വിമുഖാ യേന ജനാ മാം തത്കരിഷ്യതി
സഹസ്രേഷു ശതേഷ്വേകോ മന്മന്ത്രോപാസകോ ഭവേത്

പ്രായേണ ലോകർക്ക് എന്നിൽ വിമുഖതഉണ്ടാവുന്നതിനുവേണ്ടി അങ്ങനെ ചെയ്യണം. നൂറായിരങ്ങളിൽ ഒരാൾ എന്റെ മന്ത്രോപാസകനായിത്തീർന്നെന്നുവരാം.

68. ജനാ മന്മന്ത്രപൂതാശ്ച ഗമിഷ്യന്തി ച മത്പദം
അന്യഥാ ന ഭവിഷ്യന്തി സർവേ ഗോലോകവാസിനഃ

എന്റെ മന്ത്രത്താൽ പരിശുദ്ധരായവർ എന്റെ പദത്തിൽ എത്തിച്ചേരും.അങ്ങനെയല്ലാതെ ആർക്കും ഗോലോകവാസികളായിത്തീരാൻ കഴിയുകയില്ല.

69. നിഷ്ഫലം ഭവിതാ സർവം ബ്രഹ്മാണ്ഡം ചൈവ ബ്രഹ്മണഃ
ജനാഃ പഞ്ച പ്രകാരാശ്ച യുക്താഃ സ്രഷ്ടും ഭവേ ഭവേ

സർവ ബ്രഹ്മാണ്ഡങ്ങളും നിഷ്ഫലമായി ഭവിക്കും.എന്നുമാത്രമല്ല അത് സത്യവുമല്ല. അതുകൊണ്ട് അങ്ങ് ഓരോ കാലത്തും ജനങ്ങളെ അഞ്ചു പ്രകാരത്തിൽ സൃഷ്ടിക്കുന്നതാണ് നല്ലത്.

70. പൃഥിവീവാസിനഃ കേചിത് കേചിത്സ്വർഗ്ഗനിവാസിനഃ
ഇദം കർത്തും മഹാദേവഃ കരോതി ദേവസംസദി

ചിലർ ഭൂമിയിൽ വസിക്കുന്നവരും മറ്റുചിലർ സ്വർഗ്ഗനിവാസികളുമായിരിക്കണം. ശങ്കരൻ തന്ത്രശാസ്ത്രം രചിക്കാമെന്ന് ദേവസദസിൽ വച്ച്,

71. പ്രതിജ്ഞാം സുദൃഢാം സദ്യസ്തതോ മൂർത്തിം ച ദ്രക്ഷ്യതി
ഇത്യേവമുക്ത്വാ ഗഗനേ വിരരാമ സനാതനഃ

ദൃഢമായ പ്രതിജ്ഞചെയ്യണം. അങ്ങനെ ചെയ്താൽ ഉടൻതന്നെ നിങ്ങൾക്ക് എന്റെ മൂർത്തിരൂപം ദർശിക്കാൻ കഴിയും. ഇങ്ങനെ പറഞ്ഞിട്ട് ആ സനാതനൻ വിരമിച്ചു.

72. തച്ഛ്രുത്വാ ജഗതാം ധാതാ തമുവാച ശിവം മുദാ
ബ്രഹ്മണോ വചനം ശ്രുത്വാ ജ്ഞാനേശോ ജ്ഞാനിനാം വരഃ

അതുകേട്ടപ്പോൾ ജഗത്സ്രഷ്ടാവായ ബ്രഹ്മദേവൻ സസന്തോഷം ശിവനോട് അതുപ്രകാരം പറഞ്ഞു. ജ്ഞാനികളിൽ ഉത്തമനും ജ്ഞാനസ്വരൂപനുമായ ശിവൻ ബ്രഹ്മാവ് പറഞ്ഞതുകേട്ട്,

73. ഗംഗാതോയം കരേ കൃത്വാ സ്വീകാരം ച ചകാര സഃ
സംയുക്തം വിഷ്ണുമായായാ മന്ത്രൗഘൈഃ ശാസ്ത്രമുത്തമം

ഗംഗാജലം കൈയിലെടുത്ത് പ്രതിജ്ഞ ചെയ്തു: വിഷ്ണുമായാ മന്ത്രങ്ങളോടു കൂടിയ ഉത്തമമായ മന്ത്രശാസ്ത്രം–

74. വേദസാരം കരിഷ്യാമി പ്രതിജ്ഞാപാലനായ ച
ഗംഗാതോയമുപസ്പൃശ്യ മിഥ്യാ യദി വദേജ്ജനഃ

വേദസാരമായ മന്ത്രശാസ്ത്രം-പ്രതിജ്ഞയനുസരിച്ച് ഞാൻ രചിച്ചുകൊള്ളാം. ഗംഗാജലം സ്പർശിച്ചുകൊണ്ട് മനുഷ്യൻ കള്ളം പറയുന്നുവെങ്കിൽ

75. സ യാതി കാലസൂത്രം ച യാവദ്വൈ ബ്രഹ്മണോ വയഃ
ഇത്യുക്തേ ശങ്കരേ ബ്രഹ്മൻ ഗോലോകേ സുരസംസദി

അവൻ ബ്രഹ്മാവിന്റെ ആയുഷ്കാലത്തോളം കാലസൂത്രമെന്ന നരകത്തിൽ കിടക്കും. ഹേ ബ്രഹ്മൻ, ഗോലോകത്തിലെ ദേവസദസ്സിൽവച്ച് ശങ്കരൻ ഇങ്ങനെ പറഞ്ഞപ്പോൾ

76. ആവിർബഭൂവ ശ്രീകൃഷ്ണോ രാധയാ സഹിതസ്തതഃ
തം സുദൃഷ്ട്വാ ച സംഹൃഷ്ടാസ്തുഷ്ടുവുഃ പുരുഷോത്തമം

ശ്രീകൃഷ്ണൻ രാധയോടൊപ്പം അവിടെ ആവിർഭവിച്ചു. അദ്ദേഹത്തെ അവരെല്ലാം ശരിക്കു കണ്ടു. സന്തുഷ്ടചിത്തരായി ആ പുരുഷോത്തമനെ സ്തുതിച്ചു.

77. പരമാനന്ദ പൂർണ്ണാശ്ച ചക്രുശ്ച പുനരുത്സവം
കാലേന ശംഭുർഭഗവാൻ മുക്തിദീപം ചകാര സഃ

പരമാനന്ദത്തോടെ പിന്നീട് അവർ ഉത്സവം കൊണ്ടാടി. കാലക്രമേണ ഭഗവാൻ ശംഭു മുക്തിപ്രകാശകമായ സാത്വതതന്ത്രം രചിച്ചു.

78. ഇത്യേവം കഥിതം സർവം സുഗോപ്യം ച സുദുർലഭം
സ ഏവ ദ്രവരൂപാ സാ ഗംഗാ ഗോലോകസംഭവാ

ഇങ്ങനെ ഞാൻ സുഗോപ്യവും സുദുർലഭവുമായ കഥ പറഞ്ഞു കഴിഞ്ഞു. ആ കൃഷ്ണൻ തന്നെയാണ് ഗോലോകത്തിൽ ദ്രവരൂപം പ്രാപിച്ച ആ ഗംഗ.

79. രാധാകൃഷ്ണാംഗസംഭൂതാ ഭുക്തിമുക്തിഫലപ്രദാ
സ്ഥാനേ സ്ഥാനേ സ്ഥാപിതാ സാ കൃഷ്ണേന ച പരാത്മനാ
കൃഷ്ണസ്വരൂപാ പരമാ സർവബ്രഹ്മാണ്ഡപൂജിതാ

രാധാകൃഷ്ണന്മാരുടെ അംഗത്തിൽ നിന്നും ജനിച്ച അവൾ ഭുക്തിയും മുക്തിയും നൽകാൻ കഴിവുള്ളവളാണ്. അവളെ ഓരോ സ്ഥാനങ്ങളിൽ പ്രതിഷ്ഠിച്ചതും ശ്രീകൃഷ്ണപരമാത്മാവുതന്നെ. ശ്രീകൃഷ്ണസ്വരൂപയായ അവൾ സർവബ്രഹ്മാണ്ഡങ്ങളിലും പൂജിക്കപ്പെടുന്നു.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ദ്വാദശോƒദ്ധ്യായഃ

# അഥ ത്രയോദശോƒദ്ധ്യായഃ

## നാരദ ഉവാച

1. കലേഃ പഞ്ചസഹസ്രാബ്ദേ സമതീതേ സുരേശ്വര
കഃ ഗതാ സാ മഹാഭാഗ തന്മേ വ്യാഖ്യാതുമഹർസി

മഹാഭാഗനായ ഹേ സുരേശ്വര, കലിയുഗത്തിൽ അഞ്ച് സഹസ്രാബ്ദങ്ങൾ കഴിഞ്ഞപ്പോൾ ആ ഗംഗ എവിടേക്ക് പോയെന്ന് എന്നോടുവിശദമായി പറയൂ.

## ശ്രീനാരായണ ഉവാച

2. ഭാരതം ഭാരതീശാപാത്സമാഗത്യേശ്വരേച്ഛയാ
ജഗാമ തത്ര വൈകുണ്ഠേ ശാപാന്തേ പുനരേവ സാ

ഭാരതിയുടെ ശാപത്താൽ ഭാരതത്തിലേക്കുവന്ന അവൾ ശാപമുക്തയായപ്പോൾ ഈശ്വരേച്ഛയാ വീണ്ടും ആ വൈകുണ്ഠത്തിലേക്കുതന്നെപോയി.

3. ഭാരതീ ഭാരതം ത്യക്ത്വാ തജ്ജഗാമ ഹരേഃ പദം
പത്മാവതി ച ശാപാന്തേ ഗംഗാ സാ ചൈവ നാരദ

ഭാരതിയും ഭാരതം വെടിഞ്ഞ് ആ ഹരിപദം പ്രാപിച്ചു. ഹേ നാരദ,പത്മാവതിയും ഗംഗയും ശാപകാലം അവസാനിച്ചപ്പോൾ വൈകുണ്ഠത്തിലേക്കാണു പോയത്.

4. ഗംഗാ സരസ്വതീ ലക്ഷ്മീശ്ചൈതാ സ്തിസ്രഃ പ്രിയാ ഹരേഃ
തുളസീസഹിതാ ബ്രഹ്മംശ്ചതസ്രഃ കീർത്തിതാ ശ്രുതൗ

ഇങ്ങനെ സരസ്വതി, ലക്ഷ്മി, ഗംഗ എന്നീ മൂന്നുപേരാണ് ഭഗവാൻശ്രീഹരിയുടെ പ്രിയപ്പെട്ട പത്നിമാർ. ഹേ ബ്രഹ്മജ്ഞ, തുളസി ഉൾപ്പെടെഭഗവാനു നാലു പത്നിമാരുണ്ടെന്നു വേദ പ്രസിദ്ധമാണ്.

## നാരദ ഉവാച

5. കേനോപായേന സാ ദേവി വിഷ്ണുപാദാബ്ജസംഭവാ
ബ്രഹ്മകമണ്ഡലുസ്ഥാ ച ശ്രുതാ ശിവപ്രിയാ ച സാ

ഭഗവാൻ ശ്രീഹരിയുടെ ചരണകമലങ്ങളിൽ നിന്ന് ഉത്ഭവിച്ച ഗംഗാദേവി ബ്രഹ്മാവിന്റെ കമണ്ഡലുവിൽ സ്ഥാനം പിടിക്കുകയും അതുപോലെ ശങ്കരന്റെ പ്രിയയായിത്തീരുകയും ചെയ്തെന്ന് കേട്ടിട്ടുണ്ട്. അത് എങ്ങനെയാണ്?

6. ബഭൂവ സാ മുനിശ്രേഷ്ഠ ഗംഗാ നാരായണപ്രിയാ
അഹോ കേന പ്രകാരേണ തന്മേ വ്യാഖ്യാതുമഹർസി

ഹേ! മുനിശ്രേഷ്ഠ, ആ ഗംഗ നാരായണപ്രിയയുമായിത്തീർന്നല്ലോ!അത്ഭുതം തന്നെ! അത് എപ്രകാരമാണെന്ന് അങ്ങ് എന്നോടു വിസ്തരിച്ചു പറയണം.

## ശ്രീനാരായണ ഉവാച

7. പുരാ ബഭൂവ ഗോലോകേ സാ ഗംഗാ ദ്രവരൂപിണീ
രാധാകൃഷ്ണാംഗസംഭൂതാ തദംശാ തത്സ്വരൂപിണീ

ഹേ! നാരദ, ഗംഗ പണ്ട് ജലസ്വരൂപിണിയായി ഗോലോകത്താണു സമുദ്ഭവിച്ചത്. രാധാ കൃഷ്ണാംഗങ്ങളിൽ നിന്ന് ജനിച്ച ഗംഗ അവരുടെ അംശവും അതുപോലെ അവരുടെ സാക്ഷാത് സ്വരൂപവുമാകുന്നു.

8. ദ്രവാധിഷ്ഠാതൃദേവീ യാ രൂപേണാപ്രതിമാ ഭുവി
നവയൗവനസമ്പന്നാ സർവാഭരണഭൂഷിതാ

ജലത്തിന്റെ അധിഷ്ഠാന ദേവതയാണ് അവൾ. രൂപസൗന്ദര്യത്തിൽ അവൾക്കു തുല്യയായി ലോകത്ത് ആരുമുണ്ടായിട്ടില്ല. അവൾ നവയൗവനസമ്പന്നയും സർവാഭരണവിഭൂഷിതയുമായിരുന്നു.

9. ശരന്മദ്ധ്യാഹ്നപത്മാസ്യാ സസ്മിതാ സുമനോഹരാ
തപ്തകാഞ്ചനവർണാഭാ ശരച്ചന്ദ്രസമപ്രഭാ

ശരത്കാലത്തെ മധ്യാഹ്നപത്മം പോലെയുള്ള അവളുടെ മുഖം മന്ദസ്മിതത്താൽ മനോഹരമായിരുന്നു. ഉരുക്കിയ തങ്കത്തിന്റെ നിറവും ശരത്കാലചന്ദ്രന്റെ കാന്തിയുമുണ്ടായിരുന്നു, അവൾക്ക്.

10. സ്നിഗ്ദ്ധപ്രഭാ/തിസുസ്നിഗ്ദ്ധാ ശുദ്ധസത്വസ്വരൂപിണീ
സുപീന കഠിനശ്രോണിഃ സുനിതംബയുഗന്ധരാ

മനോജ്ഞമായ കാന്തികൊണ്ട് അതിസുന്ദരിയും ശുദ്ധസത്വസ്വരൂപിണിയുമായിരുന്നു. തടിച്ച് ഉറച്ച അരക്കെട്ടും അഴകാർന്ന നിതംബങ്ങളും

11. പീനോന്നതം സുകഠിനം സ്തനയുഗ്മം സുവർത്തുളം
സുചാരുനേത്രയുഗളം സുകടാക്ഷം സുവംക്രിമം

തടിച്ചുയർന്നു വൃത്താകൃതിയിലുള്ള കഠിനസ്തനങ്ങളും അത്യന്തം അഴകാർന്ന നയനങ്ങളും ചാരുതരമായ കടാക്ഷങ്ങളും

12. വംക്രിമം കബരീഭാരം മാലതീമാല്യസംയുതം
സിന്ദൂരബിന്ദുലളിതം സാർധം ചന്ദനബിന്ദുഭിഃ

മാലതീമാല ചൂടിയ മനോഹരമായ മുടിക്കെട്ടും അർധചന്ദ്രാകൃതിയിലുള്ള ചന്ദനക്കുറിയും അതിനുമീതേയായി സിന്ദൂരപ്പൊട്ടും

13. കസ്തൂരീപത്രികായുക്തം ഗണ്ഡയുഗ്മം മനോരമം
ബന്ധൂകകുസുമാകാരമധരോഷ്ഠം ച സുന്ദരം

കസ്തൂരികൊണ്ടുള്ള പത്തിക്കീറു പതിച്ച മനോഹരമായ കവിൾത്തടങ്ങളും ചെമ്പരത്തിപ്പൂവിനു തുല്യം ചെമന്നു തുടുത്ത അധരോഷ്ഠങ്ങളും

14. പക്വദാഡിമബീജാഭദന്തപംക്തിസമുജ്ജ്വലം
വാസസീ വഹ്നിശുദ്ധേ ച നീവീയുക്തേ ച ബിഭ്രതീ

വിളഞ്ഞ ദാഡിമക്കുരുപോലെ തിളങ്ങുന്ന ഉജ്ജ്വലമായ ദന്തപംക്തിയും കൊണ്ട് സുന്ദരിയായിരുന്ന അവൾ വഹ്നിവിശുദ്ധമായ പുടവ കുത്തിയുടുത്തിരുന്നു.

15. സാ സകാമാ കൃഷ്ണപാർശ്വേ സമുവാസ സുലജ്ജിതാ
വാസസാ മുഖമാച്ഛാദ്യ ലോചനാഭ്യാം വിഭോർമുഖം

അവൾ സകാമയും ലജ്ജാവതിയുമായി കൃഷ്ണന്റെ സമീപം നിന്നു. വസ്ത്രത്താൽ മുഖം തെല്ലൊന്നു മറച്ച് തന്റെ രണ്ടു കണ്ണുകൾ കൊണ്ടും വിഭുവായ കൃഷ്ണന്റെ മുഖശ്രീ

16. നിമേഷരഹിതാഭ്യാം ച പിബന്തീ സതതം മുദാ
പ്രഫുല്ലവദനാ ഹർഷാന്നവസംഗമലാലസാ

ആഹ്ലാദത്തോടെ നിർനിമേഷം കോരിക്കുടിച്ചുകൊണ്ടിരുന്നു. അതോടെ അവളുടെ മുഖം വികസിച്ചു. നവസമാഗമത്തിലെന്നപോലെ ഉല്ലാസവതിയായി.

17. മൂർച്ഛിതാ പ്രഭുരൂപേണ പുളകാങ്കിതവിഗ്രഹാ
ഏതസ്മിന്നന്തരേ തത്ര വിദ്യമാനാ ച രാധികാ

പ്രഭുവായ ശ്രീകൃഷ്ണപരമാത്മാവിന്റെ രൂപസൗന്ദര്യത്താൽ അവൾ സ്വയം വിസ്മൃതയായി. ശരീരമാകെ കോരിത്തരിച്ചു. അതിനിടയ്ക്കാണ് രാധയുടെ അങ്ങോട്ടുള്ള വരവ്.

18. ഗോപീത്രിംശത്കോടിയുക്താ കോടിചന്ദ്രസമപ്രഭാ
കോപേനാരക്തപത്മാസ്യാ രക്തപങ്കജലോചനാ

മുപ്പതുകോടി ഗോപികമാരുമുണ്ട്, കൂടെ. അവൾ കോടിചന്ദ്രന്മാർക്കു തുല്യം പ്രശോഭിച്ചിരുന്നു. കോപത്താൽ അവളുടെ മുഖം ചെന്താമരപോലെ തുടുത്തിരുന്നു; കണ്ണ് ചെന്താമരയ്ക്കൊപ്പം ചെമന്നിരുന്നു.

19. പീതാ ചമ്പകവർണാഭാ ഗജേന്ദ്രമന്ദഗാമിനീ
അമൂല്യരത്നനിർമാണനാനാഭൂഷണഭൂഷിതാ

ചെമ്പകപ്പൂവിന്റെ മഞ്ഞനിറമാർന്ന അവൾ ഗജേന്ദ്രനെപ്പോലെ മന്ദഗാമിനിയായിരുന്നു. അമൂല്യരത്നങ്ങൾ പതിച്ച അനേകം ആഭരണങ്ങൾ അവൾ അണിഞ്ഞിരുന്നു.

20 അമൂല്യരത്നഖചിതമമൂല്യം വഹ്നിശൗചകം
പീതവസ്ത്രസ്യ യുഗളം നീവീയുക്തം ച ബിഭ്രതീ

അമൂല്യരത്നങ്ങൾ പതിച്ചതും വിലനിർണയിക്കാനാവാത്തതും വഹ്നിപോലെ വിശുദ്ധിയുള്ളതുമായ മഞ്ഞപ്പുടവ അവൾ കുത്തിയുടുത്തിട്ടുണ്ടായിരുന്നു.

21. സ്ഥലപത്മപ്രഭാജുഷ്ടം കോമളം ച സുരഞ്ജിതം
കൃഷ്ണദത്താർഘ്യസംയുക്തം വിന്യസന്തീ പദാംബുജം

സ്ഥലകമലം പോലെ പ്രദീപ്തവും കോമളവും സുരഞ്ജിതവും കൃഷ്ണദത്തമായ അർഘ്യത്താൽ വിശുദ്ധവുമായ പാദകമലങ്ങൾ നിലത്ത് ഊന്നി,

22. രത്നേന്ദ്രസാരനിർമാണവിമാനാദവരുഹ്യ സാ
സേവ്യമാനാ ച ഋഷിഭിഃ ശ്വേതചാമരവായുനാ

അമൂല്യരത്നങ്ങൾ കൊണ്ട് നിർമ്മിച്ച വിമാനത്തിൽ നിന്ന് ഇറങ്ങിയ അവളെ മഹർഷിമാർ വെഞ്ചാമരം വീശി പരിചരിച്ചു കൊണ്ടിരുന്നു.

23. കസ്തൂരീബിന്ദുഭിർയുക്തം ചന്ദനേന സമന്വിതം
ദീപ്ത ദീപപ്രഭാകാരം സിന്ദൂരം ബിന്ദുശോഭിതം

കസ്തൂരീ കണങ്ങളോടുകൂടിയ ചന്ദനവും ദീപശിഖപോലെയുള്ളതും തിളങ്ങുന്നതുമായ കുങ്കുമക്കുറിയും

24. ദധതീ ഭാലമധ്യേ ച സീമന്താധഃസ്ഥലോജ്വലേ
പാരിജാതപ്രസൂനാനാം മാലായുക്തം സുവംക്രിമം

ഉജ്ജ്വലമായ സീമന്തരേഖയ്ക്കു താഴെ ഭാലമധ്യത്തിലായി അണിഞ്ഞിരുന്നു. പാരിജാതപ്പൂമാല ചൂടിയതും കുടിലവും

25. സുചാരുകബരീഭാരം കമ്പയന്തീ സുകമ്പിതാ
സുചാരുരാഗസംയുക്തമോഷ്ഠം കമ്പയതീ രുഷാ

മനോഹരവുമായ മുടിക്കെട്ട്, അവൾ വിറക്കൊണ്ടതുമൂലം വിറച്ചിരുന്നു.അഴകാർന്നു തുടുത്ത ഓഷ്ഠവും കോപം കൊണ്ടു വിറച്ചു.

26. ഗത്വോവാസ കൃഷ്ണപാർശ്വേ രത്നസിംഹാസനേ ശുഭേ
സഖീനാം ച സമൂഹൈശ്ച പരിപൂർണ്ണാ വിഭോഃ പ്രിയാ

അവൾ കൃഷ്ണന്റെ സമീപം ചെന്ന് ശുഭമായ ഒരു രത്നസിംഹാസനത്തിൽ ഇരുന്നു. വിഭുവായ കൃഷ്ണപരമാത്മാവിന് അത്യന്തം പ്രിയയും പരിപൂർണ്ണയുമായ അവളെ സഖീഗണങ്ങൾ പരിസേവിച്ചു.

27. താം ദൃഷ്ട്വാ ച സമുത്തസ്ഥൗ കൃഷ്ണഃ സാദരപൂർവകം
സംഭാഷ്യ മധുരാലാപൈഃ സസ്മിതശ്ച സസംഭ്രമഃ

ആ രാധയെ കണ്ടമാത്രയിൽത്തന്നെ കൃഷ്ണൻ ആദരപൂർവ്വം എഴുന്നേറ്റു. അവളോടു മധുരമായി സംഭാഷണം ചെയ്തു. പുഞ്ചിരിയും തെല്ലു സംഭ്രമവും ഉണ്ടായി, അദ്ദേഹത്തിന്.

28. പ്രണേമുരതിസന്ത്രസ്താ ഗോപാ നമ്രാത്മകന്ധരാഃ
തുഷ്ടുവുസ്തേ ച ഭക്ത്യാ ച തുഷ്ടാവ പരമേശ്വരഃ

ഗോപന്മാർ സസംഭ്രമം ശിരസ്സുകുനിച്ച് നമസ്കരിച്ചു. ഭക്തിപൂർവ്വം സ്തുതിച്ചു. പരമാത്മാവായ കൃഷ്ണനും അവരോടൊപ്പം രാധയെ സ്തുതിച്ചു.

29. ഉത്ഥായ ഗംഗാ സഹസാ സ്തുതിം ബഹു ചകാര സാ
കുശലം പരിപപ്രച്ഛ ഭീതാƒതിവിനയേന ച

ഭയപ്പെട്ടു ഗംഗയും വേഗം എഴുന്നേറ്റുവന്ന് വളരെ സ്തുതിക്കുകയും വിനയത്തോടുകൂടി കുശലം അന്വേഷിക്കുകയും ചെയ്തു.

30. നമ്രഭാഗസ്ഥിതാ ത്രസ്താ ശുഷ്കകണ്ഠോഷ്ഠതാലുകാ
ധ്യാനേന ശരണായത്താ ശ്രീകൃഷ്ണചരണാംബുജേ

ഭയപ്പെട്ട് ഒതുങ്ങി ദൂരെ മാറി നിന്ന അവളുടെ തൊണ്ടയും ചുണ്ടും അണ്ണാക്കും വരണ്ടു. ധ്യാനത്താൽ അവൾ ശ്രീകൃഷ്ണന്റെ ചരണകമലങ്ങളെ അഭയം പ്രാപിച്ചു.

31. താം ഹൃത്പത്മസ്ഥിതാം കൃഷ്ണോ ഭീതായൈ ചാഭയം ദദൗ
ബഭൂവ സ്ഥിരചിത്താ സാ സർവേശ്വരവരേണ ച

ഭീതയായി ഹൃദയപത്മസ്ഥിതയായിത്തീർന്ന അവൾക്ക് കൃഷ്ണൻ അഭയംനൽകി. സർവേശ്വരനായ കൃഷ്ണന്റെ അനുഗ്രഹത്താൽ അവളുടെ മനസ്സിന് അതോടെ ഉറപ്പുകിട്ടി.

32. ഊർധ്വസിംഹാസനസ്ഥാം ച രാധാം ഗംഗാ ദദർശ സാ
സുസ്നിഗ്ദ്ധാം സുഖദൃശ്യാം ച ജ്വലന്തീം ബ്രഹ്മതേജസാ

ഉയർന്ന സിംഹാസനത്തിൽ വിരാജിച്ചരുളുന്ന രാധയെ ഗംഗാദേവി ദർശിച്ചു. സുഭഗയും സുഖദർശന യുമായ അവൾ ബ്രഹ്മതേജസ്സിനാൽ പ്രോജ്ജ്വലിച്ചിരുന്നു.

33. അസംഖ്യബ്രഹ്മണഃ കർത്രീമാദിസൃഷ്ടേഃ സനാതനീം
സദാ ദ്വാദശവർഷീയാം കന്യാഭിനവയൗവനാം

സൃഷ്ടിയുടെ പ്രാരംഭത്തിൽ അസംഖ്യം ബ്രഹ്മാക്കന്മാരുടെ സൃഷ്ടികർത്രിയും സനാതനിയും സദാ പന്ത്രണ്ടുവയസ്സുള്ള കന്യകയും ആരബ്ധയൗവനയും.

34. വിശ്വവന്ദ്യാം നിരുപമാം രൂപേണ ച ഗുണേന ച
ശാന്താം കാന്താമനന്താം താമാദ്യന്തരഹിതാം സതീം

വിശ്വവന്ദ്യയും രൂപം കൊണ്ടും ഗുണം കൊണ്ടും നിരുപമയും, ശാന്തയും, കാന്തയും, അനന്തയും ആദ്യന്തരഹിതയും, സതിയും,

35. ശുഭാം സുഭദ്രാം സുഭഗാം സ്വാമിസൗഭാഗ്യസംയുതാം
സൗന്ദര്യസുന്ദരീം ശ്രേഷ്ഠാം സർവാസു സുന്ദരീഷു ച

ശുഭയും സുഭദ്രയും സുഭഗയും ഭർത്തൃസൗഭാഗ്യസമന്വിതയും സൗന്ദര്യത്തെക്കാൾ സൗന്ദര്യവതിയും സർവസുന്ദരിമാരിലും വച്ച് ശ്രേഷ്ഠയും

36. കൃഷ്ണാർധാംഗാം കൃഷ്ണസമാം തേജസാ വയസാ ത്വിഷാ
പൂജിതാം ച മഹാലക്ഷ്മീം ലക്ഷ്മ്യാ ലക്ഷ്മീശ്വരേണ ച

കൃഷ്ണന്റെ അർധശരീരിണിയും തേജസുകൊണ്ടും വയസ്സുകൊണ്ടും കാന്തികൊണ്ടും കൃഷ്ണതുല്യയും ലക്ഷ്മിയാലും ലക്ഷ്മീവല്ലഭനാലും മഹാലക്ഷ്മിയെപ്പോലെ പൂജിതയും

37. പ്രച്ഛാദ്യമാനാം പ്രഭയാ സമാമീശസ്യ സുപ്രഭാം
സഖീദത്തം ച താംബൂലം ഭുക്തവന്തീം ച ദുർലഭം

പരമാത്മാവായ കൃഷ്ണന്റെ പ്രഭയ്ക്കു തുല്യമായ പ്രഭയാൽ ആവൃതയുമായി ആ രാധയെ ഗംഗ ദർശിച്ചു. സഖി നൽകിയ ദുർലഭമായ താംബൂലം അവൾ ആസ്വദിക്കുന്നുണ്ടായിരുന്നു.

38. അജന്യാം സർവജനനീം ധന്യാം മാന്യാം ച മാനിനീം
കൃഷ്ണപ്രാണാധിദേവീം ച പ്രാണപ്രിയതമാം രമാം

ജനനരഹിതയും സർവലോകജനനിയും ധന്യയും മാന്യയും മാനിനിയും കൃഷ്ണപ്രാണന് അധിഷ്ഠാനദേവതയും കൃഷ്ണപ്രിയതമയും രമയുമായ

39. ദൃഷ്ട്വാ രാസേശ്വരീം തൃപ്തിം ന ജഗാമ സുരേശ്വരീ
നിമേഷരഹിതാഭ്യാം ച ലോചനാഭ്യാം പപൗ ച താം

ആ രാസേശ്വരിയെ കണ്ടിട്ടും കണ്ടിട്ടും ഗംഗയ്ക്കു തൃപ്തിവന്നില്ല. ഇമയ്ക്കാത്ത കണ്ണുകൾ കൊണ്ട് അവൾ ആ സൗന്ദര്യം കോരിക്കുടിച്ചു.

40. ഏതസ്മിന്നന്തരേ രാധാ ജഗദീശമുവാച സാ
വാചാ മധുരയാ ശാന്താ വിനീതാ സസ്മിതാ മുനേ

മഹർഷേ, അതിനിടയ്ക്ക് ശാന്തയും വിനീതയും സസ്മിതയുമായ ആ രാധ ജഗദീശ്വരനോട് മാധുര്യം വഴിയുമാറ് ഇങ്ങനെ പറഞ്ഞു:

രാധോവാച

41. കേയം പ്രാണേശ കല്യാണീ സസ്മിതാ ത്വന്മുഖാംബുജം
പശ്യന്തീ സസ്മിതം പാർശ്വേ സകാമാ വക്രലോചനാ

പ്രാണപ്രിയ, അങ്ങയുടെ അടുക്കൽ നിന്ന് സകാമയായി അങ്ങയുടെ മുഖകമലം ഇടങ്കണ്ണിട്ടുനോക്കി മന്ദഹസിക്കുന്ന ഈ ശുഭാംഗി ആരാണ്?

**42. മൂർഛാം പ്രാപ്നോതി രൂപേണ പുളകാങ്കിതവിഗ്രഹാ**
**വസ്ത്രേണ മുഖമാച്ഛാദ്യ നിരീക്ഷന്തീ പുനഃ പുനഃ**

വസ്ത്രം കൊണ്ടു മുഖം മറച്ച് വീണ്ടും വീണ്ടും അങ്ങയെ നോക്കുന്ന ഇവൾ അങ്ങയുടെ രൂപലാവണ്യത്താൽ പുളകിതഗാത്രിയായി മൂർച്ഛിക്കുന്നു.

**43. ത്വം ചാപി താം സന്നിരീക്ഷ്യ സകാമഃ സസ്മിതഃ സദാ**
**മയി ജീവതി ഗോലോകേ ഭൂതാ ദുർവൃത്തിരീദൃശീ**

അങ്ങും ഇവളെ സകാമം വീക്ഷിച്ച് തുടർച്ചയായി മന്ദഹസിക്കുന്നു. ഞാൻ ഈ ഗോലോകത്ത് ജീവിച്ചിരിക്കെയാണല്ലോ, അങ്ങയുടെ ഈ ദുർനടപടി.

**44. ത്വമേവ ചൈവ ദുർവൃത്തം വാരം വാരം കരോഷി ച**
**ക്ഷമാം കരോമി പ്രേമ്ണാ ച സ്ത്രീജാതിഃ സ്നിഗ്ദ്ധമാനസാ**

അങ്ങ് ഈ ദുഷ്പ്രവൃത്തി ആവർത്തിച്ച് നടത്തുന്നുമുണ്ട്. സ്ത്രീജനത്തിന്റെ മനസ്സു ദുർബല മായതുകൊണ്ടും അങ്ങയോടുള്ള പ്രേമാതിരേകത്താലും ഞാൻ ഓരോ തവണയും ക്ഷമിക്കുകയാണ്.

**45. സംഗൃഹ്യേമാം പ്രിയാമിഷ്ടാം ഗോലോകാദ്ഗച്ഛ ലമ്പട**
**അന്യഥാ ന ഹി തേ ഭദ്രം ഭവിഷ്യതി വ്രജേശ്വര**

സ്ത്രീലമ്പടാ, പ്രിയപ്പെട്ട ഇവളെയും കൂട്ടിക്കൊണ്ട് ഗോലോകത്തുനിന്ന് എവിടേയ്ക്കെങ്കിലും പൊയ്ക്കൊള്ളൂ. ഹേ വ്രജേശ്വര, അങ്ങനെയല്ലാതെ അങ്ങേയ്ക്കു സൈ്വരം കിട്ടുകയില്ല.

**46. ദൃഷ്ടസ്ത്വം വിരജായുക്തോ മയാ ചന്ദന കാനനേ**
**ക്ഷമാ കൃതാ മയാ പൂർവം സഖീനാം വചനാദഹോ**

വിരജയോടൊപ്പം ഞാൻ അങ്ങയെ ചന്ദനവനത്തിൽ കാണുകയുണ്ടായി. സഖികൾ നിർബന്ധി ച്ചതുമൂലം അന്നു ഞാൻ അതു ക്ഷമിച്ചു. കഷ്ടം!

**47. ത്വയാ മച്ഛബ്ദമാത്രേണ തിരോധാനം കൃതം പുരാ**
**ദേഹം തത്യാജ വിരജാ നദീരൂപാ ബഭൂവ സാ**

എന്റെ ശബ്ദം കേട്ടമാത്രയിൽത്തന്നെ അങ്ങ് മറഞ്ഞു കളഞ്ഞു. ദേഹം വെടിഞ്ഞ് വിരജ ഒരു നദിയായിത്തീർന്നു.

**48. കോടിയോജനവിസ്തീർണ്ണാ തതോ ദൈർഘ്യേ ചതുർഗുണാ**
**അദ്യാപി വിദ്യമാനാ സാ തവ സത്കീർത്തിരൂപിണീ**

കോടിയോജന വീതിയും അതിന്റെ നാലിരട്ടി നീളവുമുള്ള ഒരു നദി. അങ്ങയുടെ സൽക്കീർത്തിയുടെ രൂപത്തിൽ അവളിന്നും ഒഴുകുന്നുണ്ട്

**49. ഗൃഹം മയി ഗതായാം ച പുനർഗത്വാ തദന്തികേ**
**ഉച്ചൈ രുരോദ വിരജേ വിരജേ ചേതി സംസ്മരൻ**

ഞാൻ ഗൃഹത്തിലേക്കു പോയ തക്കം നോക്കി അങ്ങ് വീണ്ടും അവളുടെ അടുക്കലെത്തി. അവളെ ഓർമ്മിച്ചുകൊണ്ട് 'വിരജേ' 'വിരജേ' എന്ന് വിളിച്ചുകൊണ്ട് ഉറക്കെ കരഞ്ഞു.

50. തദാ തോയാത്സമുത്ഥായ സാ യോഗാത്സിദ്ധയോഗിനീ
സാലങ്കാരാ മൂർത്തിമതീ ദദൗ തുഭ്യം ച ദർശനം

അപ്പോൾ സിദ്ധയോഗിനിയായ അവൾ യോഗശക്തികൊണ്ട് ജലത്തിൽനിന്ന് അലങ്കൃതയായി സ്വന്തരൂപത്തിൽ ഉയർന്നു വന്ന് അങ്ങേയ്ക്കു ദർശനം നൽകി.

51. തതസ്താം ച സമാക്ഷിപ്യ വീര്യാധാനം കൃതം ത്വയാ
തതോ ബഭൂവുസ്തസ്യാം ച സമുദ്രാഃ സപ്ത ഏവ ച

അതെത്തുടർന്ന് അങ്ങ് അവളെപ്പുൽകി വീര്യാധാനം ചെയ്തു. അവളിൽ അങ്ങനെ സപ്തസമുദ്രങ്ങൾ ഉണ്ടായി.

52. ദൃഷ്ടസ്ത്വം ശോഭയാ ഗോപ്യാ യുക്തശ്ചമ്പകകാനനേ
സദ്യോ മച്ഛബ്ദമാത്രേണ തിരോധാനം കൃതം ത്വയാ

ശോഭ എന്ന ഗോപികയോടുകൂടി ചമ്പകവനത്തിൽ വച്ചും ഞാൻ അങ്ങയെ കണ്ടു. എന്റെ ശബ്ദം കേട്ട മാത്രയിൽത്തന്നെ അങ്ങ് മറഞ്ഞു കളഞ്ഞു.

53. ശോഭാ ദേഹം പരിത്യജ്യ ജഗാമ ചന്ദ്രമണ്ഡലേ
തതസ്തസ്യാഃ ശരീരം ച സ്നിഗ്ദ്ധം തേജോ ബഭൂവ ഹ

ആ ശോഭ സ്വശരീരം വെടിഞ്ഞ് ചന്ദ്രമണ്ഡലത്തിലേക്കു പോയി. അതെത്തുടർന്ന് അവളുടെ ശരീരം സ്നിഗ്ദ്ധമായ തേജസ്സായി ഭവിച്ചു.

54. സംവിഭജ്യ ത്വയാ ദത്തം ഹൃദയേന വിദൂയതാ
രത്നായ കിഞ്ചിത്സ്വർണ്ണായ കിഞ്ചിന്മണിവരായ ച

വിഷാദചിത്തനായ അങ്ങ് ആ ശരീരം വിഭജിച്ച് കുറെ ഭാഗം രത്നത്തിനും കുറെ സുവർണത്തിനും കുറെ ഭാഗം മണികൾക്കും നൽകി.

55. കിഞ്ചിത് സ്ത്രീണാം മുഖാബ്ജേഭ്യഃ കിഞ്ചിദ്രാജ്ഞേ ച കിഞ്ചന
കിഞ്ചിത് കിസലയേഭ്യശ്ച പുഷ്പേഭ്യശ്ചാപി കിഞ്ചന

കുറെ സ്ത്രീകളുടെ മുഖകമലങ്ങൾക്കും കുറെ രാജാവിനും കുറെ തളിരുകൾക്കും കുറെ പുഷ്പങ്ങൾക്കുമായി നൽകി.

56. കിഞ്ചിത്ഫലേഭ്യഃ പക്വേഭ്യഃ സസ്യേഭ്യശ്ചാപികിഞ്ചന
നൃപദേവഗൃഹേഭ്യശ്ച സംസ്കൃതേഭ്യശ്ച കിഞ്ചന

കുറെ പക്വങ്ങളായ ഫലങ്ങൾക്കും കുറേ സസ്യങ്ങൾക്കും കുറെ, അലംകൃതമായ രാജഭവനങ്ങൾക്കും ദേവാലയങ്ങൾക്കുമായി നൽകി.

57. കിഞ്ചിന്നൂതനപത്രേഭ്യോ ദുഗ്ധേഭ്യശ്ചാപി കിഞ്ചന
ദൃഷ്ടസ്ത്വം പ്രഭയാ ഗോപ്യാ യുക്തോ വൃന്ദാവനേ വനേ

കുറേ ഭാഗം പുതുദളങ്ങൾക്കും പാലിനുമായി നൽകി. ഒരിക്കൽ അങ്ങയെ ഞാൻ പ്രഭയെന്ന ഗോപികയോടുകൂടി വൃന്ദാവനത്തിൽ വിഹരിക്കുന്നതായി കണ്ടു.

58. സദ്യോ മച്ഛബ്ദമാത്രേണ തിരോധാനം കൃതം ത്വയാ
പ്രഭാ ദേഹം പരിത്യജ്യ ജഗാമ സൂര്യമണ്ഡലേ

അന്നും എന്റെ ശബ്ദം കേട്ട മാത്രയിൽ അങ്ങ് അപ്രത്യക്ഷനായി. പ്രഭയാകട്ടെ സ്വദേഹം വെടിഞ്ഞ് സൂര്യമണ്ഡലത്തിലേക്കും പോയി.

59. തതസ്തസ്യാഃ ശരീരം ച തീവ്രം തേജോ ബഭൂവ ഹ
സംവിഭജ്യ ത്വയാ ദത്തം പ്രേമ്ണാ പ്രരുദതാ പുരാ

അതിനുശേഷം അവളുടെ ദേഹം ഒരു തീവ്രതേജസ്സായി മാറി. പ്രേമത്താൽ വിലപിച്ചുകൊണ്ട് അങ്ങ് ആ ശരീരവും വിഭജിച്ചു നൽകി.

60. വിസൃഷ്ടം ചക്ഷുഷോഃ കൃഷ്ണ ലജ്ജയാ മദ്ഭയേന ച
ഹുതാശനായ കിഞ്ചിച്ച യക്ഷേഭ്യശ്ചാപി കിഞ്ചന

എന്നെ പേടിച്ചും ലജ്ജിച്ചും അങ്ങ് അത് സ്വന്തം കണ്ണുകളിലൂടെയാണു നൽകിയത്. കുറെ അഗ്നിക്കു കൊടുത്തു. കുറെ യക്ഷന്മാർക്കും നല്കി.

61. കിഞ്ചിത്പുരുഷസിംഹേഭ്യോ ദേവേഭ്യശ്ചാപി കിഞ്ചന
കിഞ്ചിദ്വിഷ്ണുജനേഭ്യശ്ച നാഗേഭ്യോ/പി ച കിഞ്ചന

കുറേ, പുരുഷകേസരികൾക്കു നൽകി. കുറേ ദേവന്മാർക്കും കുറേ, വിഷ്ണുഭക്തന്മാർക്കും കുറേ സർപ്പങ്ങൾക്കും നൽകി.

62. ബ്രാഹ്മണേഭ്യോ മുനിഭ്യശ്ച തപസ്വിഭ്യശ്ച കിഞ്ചന
സ്ത്രീഭ്യഃ സൗഭാഗ്യയുക്താഭ്യോ യശസ്വിഭ്യശ്ച കിഞ്ചന

കുറെ ബ്രാഹ്മണർക്കും മുനിമാർക്കും തപസ്വികൾക്കും നൽകി. കുറെ സൗഭാഗ്യവതികളായ സ്ത്രീകൾക്കും യശസ്വികൾക്കും നൽകി.

63. തത്തു ദത്വാ ച സർവേഭ്യഃ പൂർവം പ്രരുദിതം ത്വയാ
ശാന്തിഗോപ്യാ യുതസ്ത്വം ച ദൃഷ്ടോ/സി രാസമണ്ഡലേ

അത് എല്ലാവർക്കുമായി നൽകിയിട്ട് അങ്ങ് അന്ന് വിലപിച്ചു. ശാന്തി എന്ന ഗോപികയോടുകൂടി അങ്ങയെ ഞാൻ രാസമണ്ഡലത്തിൽ വച്ച് ഒരിക്കൽ കണ്ടു.

64. വസന്തേ പുഷ്പശയ്യായാം മാല്യവാംശ്ചന്ദനോക്ഷിതഃ
രത്നപ്രദീപൈർയുക്തം ച രത്നനിർമ്മാണമന്ദിരേ

വസന്ത കാലത്ത് പുഷ്പശയ്യയിൽ പൂമാലചൂടി ചന്ദനച്ചാറുംപൂശി, രത്നദീപങ്ങൾ പ്രശോഭിക്കുന്ന രത്നനിർമ്മിതമായ മന്ദിരത്തിൽ

65. രത്നഭൂഷണഭൂഷാഢ്യോ രത്നഭൂഷിതയാ സഹ
തയാ ദത്തം ച താംബൂലം ഭുക്തവാംശ്ച പുരാ വിഭോ

രത്നഭൂഷണങ്ങളണിഞ്ഞ് രത്ന വിഭൂഷിതയായ അവളോടൊപ്പം അങ്ങയെ ഞാൻ കാണുകയുണ്ടായി. വിഭോ അവൾ നൽകിയ താംബൂലം അങ്ങ് ആസ്വദിച്ചുകൊണ്ടിരുന്നു.

66. സദ്യോ മച്ഛബ്ദമാത്രേണ തിരോധാനം കൃതം ത്വയാ
ശാന്തിർദേഹം പരിത്യജ്യ ഭിയാ ലീനാ ത്വയി പ്രഭോ

എന്റെ ശബ്ദം കേട്ടമാത്രയിൽത്തന്നെ അങ്ങ് മറഞ്ഞുകളഞ്ഞു. ശാന്തിയാകട്ടെ സ്വദേഹം വെടിഞ്ഞ് അങ്ങയിൽ ലയിച്ചു.

67. തതസ്തസ്യാഃ ശരീരം ച ഗുണശ്രേഷ്ഠം ബഭൂവ ഹ
സംവിഭജ്യ ത്വയാ ദത്തം പ്രേമ്ണാ പ്രരുദതാ പുരാ

അതിൽപ്പിന്നെ അവളുടെ ശരീരം സത്വഗുണമായിത്തീർന്നു. പ്രേമപൂർവ്വം വിലപിച്ചുകൊണ്ട് അന്ന് അങ്ങ് ആ ശരീരവും വിഭജിച്ചു നൽകി.

68. വിശ്വേ തു വിപിനേ കിഞ്ചിദ് ബ്രഹ്മണേ ച മയി പ്രഭോ
ശുദ്ധസത്വസ്വരൂപായൈ കിഞ്ചില്ലക്ഷ്മ്യൈ പുരാ വിഭോ

കുറെഭാഗം വിശ്വത്തിനു നൽകി. കുറെ വനങ്ങൾക്കു നൽകി. കുറെ ബ്രഹ്മാവിനു നൽകി. കുറെ എനിക്കു നൽകി. കുറേ ശുദ്ധസത്വസ്വരൂപയായ ലക്ഷ്മിക്കും.

69. ത്വന്മന്ത്രോപാസകേഭ്യശ്ച ശാക്തേഭ്യശ്ചാപി കിഞ്ചന
തപസ്വിഭ്യശ്ച ധർമ്മായ ധർമ്മിഷ്ഠേഭ്യശ്ച കിഞ്ചന

വിഷ്ണു മന്ത്രോപാസകർ, ശാക്തന്മാർ, തപസ്വികൾ ,ധർമ്മൻ,ധർമ്മിഷ്ഠന്മാർ എന്നിവർക്കായും നൽകി.

70. മയാ പൂർവ്വം ച ത്വം ദൃഷ്ടോ ഗോപ്യാ ച ക്ഷമയാ സഹ
സുവേഷയുക്തോ മാലാവാൻ ഗന്ധചന്ദനചർച്ചിതഃ

ക്ഷമയെന്ന ഗോപികയോടുകൂടി മുമ്പ് ഒരിക്കൽ ഞാൻ അങ്ങയെ കണ്ടു. നല്ല വേഷം ധരിച്ചവനും മാലചൂടിയവനും ഗന്ധചന്ദനം പൂശിയവനുമായ അങ്ങ്,

71. രത്നഭൂഷിതയാ ഗന്ധചന്ദനോക്ഷിതയാ സഹ
സുഖേന മുർച്ഛിതസ്തല്പേ പുഷ്പചന്ദന ചർച്ചിതേ

രത്നഭൂഷണ ഭൂഷിതയായി ഗന്ധചന്ദനം പൂശിയ അവളോടൊപ്പം പുഷ്പചന്ദനസുഗന്ധിയായ ശയ്യയിൽ സസുഖം മൂർച്ഛിച്ച്,

72. ശ്ലിഷ്ടോ നിദ്രിതയാ സദ്യഃ സുഖേന നവസംഗമാത്
മയാ പ്രബോധിതാ സാ ച ഭവാംശ്ച സ്മരണം കുരു

നവ സംഗമ സുഖത്താൽ പെട്ടെന്ന് ഉറങ്ങിപ്പോയ അവളാൽ ആശ്ലിഷ്ടനായി കിടക്കുകയായിരുന്നു. ഓർത്തുനോക്കൂ. ഞാൻ അവളെയും അങ്ങയെയും വിളിച്ചുണർത്തുകയായിരുന്നു.

73. ഗൃഹീതം പീതവസ്ത്രം ച മുരളീ ച മനോഹരാ
വനമാലാ കൗസ്തുഭശ്ചാപ്യമൂല്യം രത്നകുണ്ഡലം

മഞ്ഞപ്പട്ടും മനോഹരമായ മുരളിയും വനമാലയും അമൂല്യമായ കൗസ്തുഭരത്നവും രത്നകുണ്ഡലവും ഞാൻ എടുത്തുകൊണ്ടുപോന്നു.

74. പശ്ചാത്പ്രദത്തം പ്രേമ്ണാ ച സഖീനാം വചനാദഹോ
ലജ്ജയാ കൃഷ്ണവർണോƒഭൂദ് ഭവാൻ പാപേന യഃ പ്രഭോ

കഷ്ടം! സഖികൾ നിർബന്ധിച്ചതുമൂലം ഞാൻ അവയെല്ലാം അങ്ങേയ്ക്ക് പ്രേമപൂർവ്വം തിരിയെത്തന്നു. പ്രഭോ! ലജ്ജ കൊണ്ടും പാപംകൊണ്ടും അങ്ങ് കൃഷ്ണവർണ്ണനായിത്തീർന്നു.

75. ക്ഷമാ ദേഹം പരിത്യജ്യ ലജ്ജയാ പൃഥിവീം ഗതാ
തതസ്തസ്യാഃ ശരീരം ച ഗുണശ്രേഷ്ഠം ബഭൂവ ഹ

ക്ഷമ ലജ്ജകൊണ്ട് സ്വശരീരം ഉപേക്ഷിച്ച് പൃഥിയെ പ്രാപിച്ചു. അതിനുശേഷം അവളുടെ ശരീരം സത്വഗുണപ്രധാനമായിത്തീർന്നു.

76. സംവിഭജ്യ ത്വയാ ദത്തം പ്രേമ്ണാ പ്രരുദതാ പുനഃ
കിഞ്ചിദ്ദത്തം വിഷ്ണവേ ച വൈഷ്ണവേഭ്യശ്ച കിഞ്ചന

പ്രേമത്താൽ വിലപിച്ചുകൊണ്ട് അങ്ങ് ആ ശരീരം പിന്നീടു വിഭജിച്ചു പലർക്കായി നൽകി. കുറെ വിഷ്ണുവിനുകൊടുത്തു. കുറെ വിഷ്ണുഭക്തൻമാർക്കു കൊടുത്തു.

77. ധാർമ്മികേഭ്യശ്ച ധർമ്മായ ദുർബലേഭ്യശ്ച കിഞ്ചന
തപസ്വിഭ്യോ/പി ദേവേഭ്യഃ പണ്ഡിതേഭ്യശ്ച കിഞ്ചന

കുറേ ധാർമ്മികർക്കും ധർമ്മദേവനും ദുർബ്ബലന്മാർക്കുമായി നൽകി. കുറെ, തപസ്വികൾക്കും ദേവന്മാർക്കും പണ്ഡിതന്മാർക്കുമായി നൽകി.

78. ഏതത്തേ കഥിതം സർവ്വം കിം ഭൂയഃ ശ്രോതുമിച്ഛസി
ത്വദ്ഗുണം ചൈവ ബഹുശോ ന ജാനാമി പരംപ്രഭോ

ഇവയെല്ലാം ഞാൻ അങ്ങയോടു പറഞ്ഞു. ഇനി വല്ലതും കേൾക്കണോ? ഇങ്ങനെ ഒട്ടേറെ യോഗ്യതകൾ അങ്ങേയ്ക്കുണ്ട്, പ്രഭോ കൂടുതലൊന്നും എനിക്കറിഞ്ഞുകൂടാ.

79. ഇത്യേവമുക്ത്വാ സാ രാധാ രക്തപങ്കജലോചനാ
ഗംഗാം വക്തും സമാരേഭേ നമ്രാസ്യാം ലജ്ജിതാം സതീം

ഇങ്ങനെ കൃഷ്ണനോടു പറഞ്ഞിട്ട് ചെന്താമരപ്പൂപോലെ കണ്ണു ചുമന്ന രാധ,ലജ്ജിച്ച് മുഖം താഴ്ത്തി നിൽക്കുന്ന ശുഭശീലയായ ഗംഗയോടു പറയാൻ തുടങ്ങി.

80. ഗംഗാ രഹസ്യം വിജ്ഞായ യോഗേന സിദ്ധയോഗിനീ
തിരോഭൂയ സഭാമധ്യേ സ്വജലം പ്രവിവേശ സാ

സിദ്ധയോഗിനിയായ ഗംഗയാകട്ടെ രാധയുടെ ഉദ്ദേശ്യം മനസ്സിലാക്കിയിട്ട് യോഗശക്തികൊണ്ട് സഭാമധ്യത്തിൽനിന്ന് അപ്രത്യക്ഷയായി സ്വന്തം ജലപ്പരപ്പിനുള്ളിൽ കടന്നുകൂടി.

81. രാധാ യോഗേന വിജ്ഞായ സർവത്രാവസ്ഥിതാം ച താം
പാപം കർത്തും സമാരേഭേ ഗണ്ഡൂഷാത്സിദ്ധയോഗിനീ

സിദ്ധയോഗിനിയായ രാധ അതു മനസ്സിലാക്കി സർവത്രവ്യാപിച്ചിരിക്കുന്ന ഗംഗയെ യോഗശക്തിയാൽ കവിൾകൊണ്ട് കുടിക്കാൻ തുടങ്ങി.

82. ഗംഗാ രഹസ്യം വിജ്ഞായ യോഗേന സിദ്ധയോഗിനീ
ശ്രീകൃഷ്ണചരണാംഭോജേ വിവേശ ശരണം യയൗ

സിദ്ധയോഗിനിയായ ഗംഗ യോഗശക്തികൊണ്ട് രാധയുടെ ഉദ്ദേശ്യം മനസ്സിലാക്കി ശ്രീകൃഷ്ണ പരമാത്മാവിന്റെ ചരണകമലങ്ങളിൽ കടന്നു കൂടുകയും അദ്ദേഹത്തെ ശരണം പ്രാപിക്കുകയും ചെയ്തു.

83. ഗോലോകേ സാ ച വൈകുണ്ഠേ ബ്രഹ്മലോകാദികേ തഥാ
ദദർശ രാധാ സർവത്ര നൈവ ഗംഗാം ദദർശ സാ

ഗോലോകത്തും വൈകുണ്ഠത്തും അതുപോലെ ബ്രഹ്മലോകം തുടങ്ങിയ ലോകങ്ങളിലും നോക്കിയിട്ടും ഒരിടത്തും ഗംഗയെ കാണാൻ രാധയ്ക്കു കഴിഞ്ഞില്ല.

84. സർവത്ര ജലശൂന്യം ച ശുഷ്കപങ്കം ച ഗോളകം
ജലജന്തുസമൂഹൈശ്ച മൃതദേഹൈഃസമന്വിതം

ഒരിടത്തും വെള്ളം ഇല്ലാതായി. ലോകഗോളം ഉണങ്ങിയ ഒരു ചളിക്കട്ടയായിത്തിർന്നു. ജല ജന്തുക്കളുടെ മൃതദേഹങ്ങൾ അതിൽ പറ്റിച്ചേർന്നിരുന്നു.

85. ബ്രഹ്മവിഷ്ണുശിവാനന്തധർമ്മേന്ദ്രേന്ദുദിവാകരാഃ
മാനവോ മുനയഃ സർവേ ദേവസിദ്ധതപസ്വിനഃ

ബ്രഹ്മാവ്, വിഷ്ണു, ശിവൻ,അനന്തൻ, ധർമ്മൻ,ഇന്ദ്രൻ, ഇന്ദു, ദിവാകരൻ, മനുക്കൾ, മഹർഷിമാർ, ദേവന്മാർ, സിദ്ധന്മാർ,തപസ്വികൾ തുടങ്ങി എല്ലാവരും

86. ഗോലോകം ച സമാജഗ്മുഃ ശുഷ്കകണ്ഠോഷ്ഠതാലുകാഃ
സർവേ പ്രണേമുർഗോവിന്ദം സർവേശം പ്രകൃതേഃപരം

തൊണ്ടയും ചുണ്ടും അണ്ണാക്കും വരണ്ടവരായി ഗോലോകത്തേക്കു ചെന്നു. എല്ലാവരും പ്രകൃത്യതീതനും സർവേശ്വരനുമായ ഗോവിന്ദനെ പ്രണമിച്ചു.

87. വരം വരേണ്യം വരദം വരിഷ്ഠം വരകാരണം
ഗോപികാഗോപവൃന്ദാനാം സർവേഷാം പ്രവരം പ്രഭും

ഉത്തമനും വരേണ്യനും വരദനും വരിഷ്ഠനും വരകാരണനും ഗോപികാഗോപന്മാരിൽ വച്ച് എല്ലാം അത്യുത്തമനും പ്രഭുവും

88. നിരീഹഞ്ച നിരാകാരം നിർലിപ്തം ച നിരാശ്രയം
നിർഗുണം ച നിരുത്സാഹം നിർവികാരം നിരഞ്ജനം

നിരീഹനും നിരാകാരനും നിർലിപ്തനും നിരാശ്രയനും നിർഗുണനും നിരുത്സാഹനും നിർവികാരനും നിരഞ്ജനനും

89. സ്വേച്ഛാമയം ച സാകാരം ഭക്താനുഗ്രഹകാരകം
സത്യസ്വരൂപം സത്യേശം സാക്ഷിരൂപം സനാതനം

സ്വേച്ഛാമയനും സാകാരനും ഭക്താനുഗ്രഹതത്പരനും സത്യസ്വരൂപനും സത്യേശനും സാക്ഷിരൂപനും സനാതനനും

90. പരം പരേശം പരമം പരമാത്മാനമീശ്വരം
പ്രണമ്യ തുഷ്ടുവുഃസർവേ ഭക്തിനമ്രാത്മകന്ധരാഃ

പരനും പരേശനും പരമനും പരമാത്മാവുമായ ഈശ്വരനെ പ്രണമിച്ചിട്ട് ഭക്തിപൂർവം മനസ്സും ശിരസ്സും താഴ്ത്തി സ്തുതിച്ചു.

91. സഗദ്ഗദാഃ സാശ്രുനേത്രാഃ പുളകാഞ്ചിതവിഗ്രഹാഃ
സർവേ സംസ്തുയ സർവേശം ഭഗവന്തം പരാത്പരം

എല്ലാവരും പരാത്പരനും സർവേശ്വരനുമായ ഭഗവാനെ സ്തുതിച്ച് ഗദ്ഗദകണ്ഠരും സാശ്രുനേത്രരും പുളകിതഗാത്രരുമായിത്തീർന്നു.

92. ജ്യോതിർമയം പരം ബ്രഹ്മ സർവകാരണകാരണം
അമൂല്യരത്നനിർമ്മാണചിത്രസിംഹാസനസ്ഥിതം

ജ്യോതിർമയനും പരബ്രഹ്മസ്വരൂപനും സർവകാരണകാരണനും അമൂല്യരത്നനിർമ്മിതമായ സിംഹാസനത്തിൽ ഇരിക്കുന്നവനും

93. സേവ്യമാനം ച ഗോപാലൈഃ ശ്വേതചാമരവായുനാ
ഗോപാലികാനൃത്യഗീതം പശ്യന്തം സസ്മിതം മുദാ

ഗോപാലന്മാരാൽ വെഞ്ചാമരം വീശി സേവിക്കപ്പെടുന്നവനും ഗോപാലികമാരുടെ നൃത്യഗീതങ്ങൾ ആനന്ദത്തോടെ നോക്കിക്കണ്ട് രസിച്ചുകൊണ്ടിരിക്കുന്നവനും

94. പ്രാണാധികപ്രിയതമം രാധാവക്ഷസ്ഥലസ്ഥിതം
തയാ പ്രദത്തം താംബൂലം ഭുക്തവന്തം സുവാസിതം

രാധയ്ക്ക് പ്രാണനെക്കാൾ പ്രിയതമനും രാധയുടെ മാറിടത്തിൽ ഇരിക്കുന്നവനും രാധ നൽകിയ സുഗന്ധതാംബൂലം ആസ്വദിച്ചുകൊണ്ടിരിക്കുന്നവനും

95. പരിപൂർണ്ണതമം രാസേ ദദൃശുശ്ച സുരേശ്വരം
മുനയോ മനവഃസിദ്ധാസ്താപസാശ്ച തപസ്വിനഃ

പരിപൂർണ്ണതമനുമായ ഭഗവാനെ രാസമണ്ഡലത്തിൽവച്ച് മുനിമാരും മനുക്കളും സിദ്ധന്മാരും താപസന്മാരും തപസ്വിമാരുമെല്ലാം കണ്ടു.

96. പ്രഹൃഷ്ടമനസഃ സർവേ ജഗ്മുഃ പരമവിസ്മയം
പരസ്പരം സമാലോക്യ പ്രോചുസ്തേ ച ചതുർമുഖം

സന്തുഷ്ടചിത്തരായ അവരെല്ലാം അത്യന്തം അത്ഭുതപ്പെട്ടു. അവർ അന്യോന്യം നോക്കിയിട്ട് ചതുർമുഖനോടു പറയുകയും ചെയ്തു.

97. നിവേദിതം ജഗന്നാഥം സ്വാഭിപ്രായമഭീപ്സിതം
ബ്രഹ്മാ തദ്വചനം ശ്രുത്വാ വിഷ്ണുഃ കൃത്വാ സ്വദക്ഷിണേ

ജഗന്നാഥനായ ബ്രഹ്മാവിനെ തങ്ങളുടെ ആഗ്രഹമെല്ലാം അറിയിച്ചു. അതു കേട്ട ബ്രഹ്മദേവൻ വിഷ്ണുവിനെ വലതുവശത്തും

98. വാമതോ വാമദേവം ച ജഗാമ കൃഷ്ണസന്നിധിം
പരമാനന്ദയുക്തം ച പരമാനന്ദരൂപിണം

വാമദേവനെ ഇടതുവശത്തും ചേർത്തുനിർത്തി പരമാനന്ദസഹിതനും പരമാനന്ദസ്വരൂപനുമായ ശ്രീകൃഷ്ണപരമാത്മാവിന്റെ സന്നിധിയിലേക്കു ചെന്നു.

99. സർവം കൃഷ്ണമയം ധാതാ ദദർശ രാസമണ്ഡലേ
സർവേ സമാനവേഷം ച സമാനാസനസംസ്ഥിതം

ബ്രഹ്മാവ് അപ്പോൾ ആ രാസമണ്ഡലമാകെ കൃഷ്ണമയമായി കണ്ടു. എല്ലാവർക്കും ഒരേ വേഷം. ഒരേ പോലുള്ള ആസനങ്ങളിലാണ് അവിടെയുള്ളവരെല്ലാം ഇരിക്കുന്നത്.

100. ദ്വിഭുജം മുരളീഹസ്തം വനമാലാവിഭൂഷിതം
മയൂരപിഞ്ഛചൂഡം ച കൗസ്തുഭേന വിരാജിതം

ഏവരും ദ്വിബാഹുക്കളാണ്. കൈയിൽ മുരളിയുണ്ട്. വനമാല അണിഞ്ഞിട്ടുണ്ട്. മയിൽപ്പീലിചൂടിയിട്ടുണ്ട്. മാറിൽ കൗസ്തുഭരത്നവും ഉണ്ട്.

101. അതീവ കമനീയം ച സുന്ദരം ശാന്തവിഗ്രഹം
ഗുണഭൂഷണ രൂപേണ തേജസാ വയസാ ത്വിഷാ

അത്യന്തം കമനീയവും ശാന്തവും സുന്ദരവുമാണ് ഓരോരുത്തരുടെയും രൂപം. ഗുണങ്ങൾ, ഭൂഷണങ്ങൾ രൂപം, വയസ്, തേജസ്, ശോഭ, എന്നിവ കൊണ്ട്

102. പരിപൂർണ്ണതമം സർവം.സർവൈശ്വര്യസമന്വിതം
കിം സേവ്യം സേവ്യകം കിം വാ ദൃഷ്ട്വാ നിർവക്തുമക്ഷമഃ

പരിപൂർണ്ണതമരും സർവൈശ്വര്യ സമന്വിതരുമാണ് ഓരോരുത്തരും. ഇവരെകണ്ട് സേവ്യനേത്, സേവകൻ ഏത് എന്ന് തിരിച്ചറിയാൻ ആവാതെ ബ്രഹ്മാവുകുഴങ്ങി.

103. ക്ഷണം തേജഃസ്വരൂപാച രൂപം തത്ര സ്ഥിതം ക്ഷണം
നിരാകാരം ച സാകാരാം ദദർശ ദ്വിവിധം ക്ഷണം

ക്ഷണനേരത്തേക്ക് തേജോമയനായി കാണപ്പെട്ട കൃഷ്ണൻ അടുത്ത ക്ഷണം രൂപസഹിതനായി കാണപ്പെട്ടു. നിമിഷത്തിനുള്ളിൽ സാകാരനും നിരാകാരനുമായി രണ്ടു പ്രകാരത്തിലും കാണപ്പെട്ടു.

104. ഏകമേവക്ഷണം കൃഷ്ണം രാധയാ രഹിതം പരം
പ്രത്യേകാസനസംസ്ഥം ച തയാ സാർധം ച തത്ക്ഷണം

നിമിഷനേരത്തേക്ക് രാധയെകൂടാതെ ഒറ്റയ്ക്ക് ഒരാസനത്തിൽ ഇരിക്കുന്നതായിക്കണ്ട ബ്രഹ്മാവ് അടുത്ത ക്ഷണത്തിൽ കണ്ടത് രാധാസമേതനായ കൃഷ്ണനെയാണ്.

105. രാധാരൂപധരം കൃഷ്ണം കൃഷ്ണരൂപം കളത്രകം
സ്ത്രീരൂപം ച പുരുഷം വിധാതാ ധ്യാതുമക്ഷമഃ

കൃഷ്ണനെ രാധാരൂപത്തിലും രാധയെ കൃഷ്ണരൂപത്തിലും കണ്ടു. സ്ത്രീയും പുരുഷനുമായി മാറിയതുകണ്ട ബ്രഹ്മാവ് ചിന്തിക്കാൻ അശക്തനായിത്തീർന്നു.

106. ഹൃത്പത്മസ്ഥം ച ശ്രീകൃഷ്ണം ധ്യാത്വാ ധ്യാനേന ചക്ഷുഷാ
ചകാര സ്തവനം ഭക്ത്യാ പരിഹാരമനേകധാ

അതിനാൽ കൃഷ്ണപരമാത്മാവിനെ ഹൃത്പത്മസ്ഥനായി ധ്യാനദൃഷ്ടിയാൽ ദർശിച്ച് ഭക്തിപൂർവ്വം സ്തുതിച്ച് അപരാധം ക്ഷമിക്കണേ എന്ന് അപേക്ഷിച്ചു.

107. തതഃ സ്വചക്ഷുരുന്മീല്യ പുനശ്ച തദനുജ്ഞയാ
ദദർശ കൃഷ്ണമേകം ച രാധാവക്ഷഃസ്ഥലസ്ഥിതം

പിന്നെ ആ കൃഷ്ണന്റെ അനുഗ്രഹത്താൽ ബ്രഹ്മാവുകണ്ണുതുറന്നു. അപ്പോൾ ഏകാകിയായി രാധാവക്ഷഃസ്ഥലത്തിൽ ഇരിക്കുന്ന കൃഷ്ണനെ അദ്ദേഹം കണ്ടു.

108. സ്വപാർഷദൈഃ പരിവൃതം ഗോപീമണ്ഡലമണ്ഡിതം
പുനഃ പ്രണേമുസ്തം ദൃഷ്ട്വാ തുഷ്ടുവുഃ പരമേശ്വരം

ആ ഹരി സ്വപാർഷദന്മാരാലും ഗോപീഗണങ്ങളാലും പരിസേവിതനായിരുന്നു. ബ്രഹ്മാവ് ആ ഭഗവാനെ ദർശിച്ച് വീണ്ടും പ്രണമിച്ചു. പരമേശ്വരനായ അദ്ദേഹത്തെ സ്തുതിച്ചു.

109. തദഭിപ്രായമാജ്ഞായ താനുവാച രമേശ്വരഃ
സർവാത്മാ സ ച സർവജ്ഞഃ സർവേശഃ സർവഭാവനഃ

അദ്ദേഹത്തിന്റെ അഭിപ്രായം അറിഞ്ഞിട്ട് സർവാന്തര്യാമിയും സർവജ്ഞനും സർവഭാവനനും സർവേശനുമായ രമാപതി അവരോട് ഇങ്ങനെ പറഞ്ഞു.

### ശ്രീഭഗവാനുവാച

110. ആഗച്ഛ കുശലം ബ്രഹ്മന്നാഗച്ഛ കമലാപതേ
ഇഹാഗച്ഛ മഹാദേവ ശശ്വത്കുശലമസ്തു വഃ

ഹേ ബ്രഹ്മൻ വരൂ, ക്ഷേമം ഭവിക്കട്ടെ. ഹേ കമലാപതേ, ഇങ്ങോട്ടു വരൂ.ഹേ മഹാദേവ, വരൂ. നിങ്ങൾക്കെല്ലാം ശാശ്വതമായ ക്ഷേമം ഉണ്ടാവട്ടെ.

111. ആഗതാ ഹി മഹാഭാഗാ ഗംഗാനയനകാരണാത്
ഗംഗാ ച ചരണാംഭോജേ ഭയേന ശരണം ഗതാ

മഹാഭാഗന്മാരെ,നിങ്ങൾ ഗംഗയെ കൊണ്ടുപോകാനാണല്ലോ വന്നത്. ഗംഗ ഭയപ്പെട്ട് എന്റെ ചരണങ്ങളെ അഭയം പ്രാപിച്ചിരിക്കുകയാണ്.

112. രാധേമാം പാതുമിച്ഛന്തി ദൃഷ്ട്വാ മത്സന്നിധാനതഃ
ദാസ്യാമീമാം ച ഭവതാം യൂയം കുരുത നിർഭയാം

എന്റെ സന്നിധിയിൽ വച്ച് ഇവളെ കാണാൻ ഇടയായ രാധ ഇവളെ കുടിച്ചു വറ്റിക്കാൻ ആഗ്രഹിച്ചു. ഇവളെ ഞാൻ നിങ്ങൾക്കു നൽകാം. നിങ്ങൾ ഇവളുടെ ഭയം ഇല്ലാതാക്കിൻ.

113. ശ്രീകൃഷ്ണസ്യ വചഃ ശ്രുത്വാ സസ്മിതഃ കമലോദ്ഭവഃ
തുഷ്ടാവ രാധാമാരാധ്യാം ശ്രീകൃഷ്ണപരിപൂജിതാം

ശ്രീകൃഷ്ണന്റെ വാക്കുകേട്ടു പുഞ്ചിരിച്ചുകൊണ്ട് ബ്രഹ്മാവ്, ശ്രീകൃഷ്ണപരിപൂജിതയും ആരാധ്യയുമായ രാധയെ സ്തുതിച്ചു.

114. വക്ത്രൈശ്ചതുർഭിഃ സംസ്തൂയ ഭക്തിനമ്രാത്മകന്ധരഃ
ധാതാ ചതുർണാം വേദാനാമുവാച ചതുരാനനഃ

നാലു വേദങ്ങളുടെയും വിധാതാവായ ചതുർമുഖൻ ശിരസ്സുകൊണ്ടും മനസ്സുകൊണ്ടും വണങ്ങി ഭക്തിപൂർവം നാലു മുഖങ്ങൾകൊണ്ടും സ്തുതിച്ചിട്ട് പറഞ്ഞു:

### ചതുരാനന ഉവാച

115. ഗംഗാ ത്വദംഗസംഭൂതാ പ്രഭോശ്ച രാസമണ്ഡലേ
യുവയോർദ്രവരൂപാ സാ മുഗ്ദ്ധയോഃ ശങ്കരസ്വനാത്

ഗംഗ നിന്റെയും പ്രഭുവിന്റെയും അംഗത്തിൽ നിന്നു ജനിച്ചവളാണല്ലോ. ശങ്കരന്റെ സംഗീതത്തിൽ മുഗ്ദ്ധരായിത്തീർന്ന നിങ്ങൾ ഇരുവരും, ദ്രവരൂപത്തിലായിത്തീർന്നവളാണ് ഇവൾ.

116. കൃഷ്ണാംശാ ച ത്വദംശാ ച ത്വത്കന്യാസദൃശീ പ്രിയാ
ത്വന്മന്ത്രഗ്രഹണം കൃത്വാ കരോതു തവ പൂജനം

കൃഷ്ണന്റെ അംശവും നിന്റെ അംശവുമായ അവൾ നിന്റെ പ്രിയപ്പെട്ട മകൾക്കു തുല്യയാണ്. അവൾ നിന്റെ മന്ത്രം ഗ്രഹിച്ച് നിന്നെ പൂജിക്കും.

117. ഭവിഷ്യതി പതിസ്തസ്യാ വൈകുണ്ഠേശശ്ചതുർഭുജഃ
ഭൂസ്ഥായാഃ കലയാ തസ്യാഃ പതിർലവണവാരിധിഃ

ചതുർഭുജനായ വൈകുണ്ഠേശൻ അവളുടെ ഭർത്താവായിത്തീരും. കലാംശത്താൽ ഭൂമിയിൽ എത്തുന്ന അവൾക്ക് ലവണ സമുദ്രം പതിയായി ഭവിക്കും.

**118. ഗോലോകസ്ഥാ ച യാ ഗംഗാ സർവ്വത്രസ്ഥാ തഥാംബികേ**
**തദംബികാ ത്വം ദേവേശി സർവ്വദാ സാ ത്വദാത്മജാ**

അംബികേ, ഗോലോകസ്ഥയായ ഗംഗ അതുപോലെ എവിടെയും സ്ഥിതിചെയ്യുന്നവളായിരിക്കും. അതുകൊണ്ട് ഹേ ദേവേശി നീ മാതാവും അവൾ എന്നും നിന്റെ പുത്രിയുമായിരിക്കും.

**119. ബ്രഹ്മണോ വചനം ശ്രുത്വാ സ്വീചകാര ച സസ്മിതാ**
**ബഹിർബഭൂവ സാ കൃഷ്ണപാദാംഗുഷ്ഠ നഖാഗ്രതഃ**

ബ്രഹ്മാവിന്റെ വചനം പുഞ്ചിരിയോടെ രാധ സ്വീകരിച്ചു. അപ്പോൾ ഗംഗ കൃഷ്ണന്റെ കാലിലെ പെരുവിരലിന്റെ നഖാഗ്രത്തിലൂടെ പുറത്തുവന്നു.

**120. തത്രൈവ സത്കൃതാ ശാന്താ തസ്ഥൗ തേഷാം ച മധ്യതഃ**
**ഉവാസ തോയാദുത്ഥായ തദധിഷ്ഠാതൃദേവതാ**

ജലത്തിന്റെ അധിഷ്ഠാന ദേവതയായ അവൾ ജലത്തിൽ നിന്ന് ഉയർന്നുവന്ന് അവരുടെ സൽക്കാരപൂജാദികൾ കൈക്കൊണ്ട് അവരുടെ മധ്യേ ശാന്തയായി സ്ഥിതിചെയ്തു.

**121. തത്തോയം ബ്രഹ്മണാ കിഞ്ചിത്സ്ഥാപിതം ച കമണ്ഡലൗ**
**കിഞ്ചിദ്ദധാര ശിരസി ചന്ദ്രാർധകൃതശേഖരഃ**

ആ ജലത്തിൽ അല്പം ബ്രഹ്മാവ് തന്റെ കമണ്ഡലുവിൽ പകർന്നെടുത്തു. ചന്ദ്രശേഖരൻ കുറച്ചെടുത്ത് സ്വന്തം ശിരസിൽ ധരിച്ചു.

**122. ഗംഗായൈ രാധികാമന്ത്രം പ്രദദൗ കമലോദ്ഭവഃ**
**തത്സ്തോത്ര കവചം പൂജാം വിധാനം ധ്യാനമേവ ച**

ബ്രഹ്മാവ് അപ്പോൾ ഗംഗയ്ക്ക് രാധികാമന്ത്രം ഉപദേശിച്ചുകൊടുത്തു. അവളുടെ സ്തോത്രവും കവചവും പൂജാക്രമവും അതിന്റെ നിർവഹണവും ധ്യാനവും ഉപദേശിച്ചു.

**123. സർവം തത് സാമവേദോക്തം പുരശ്ചര്യാക്രമം തഥാ**
**ഗംഗാ താമേവ സമ്പൂജ്യ വൈകുണ്ഠം പ്രയയൗ സഹ**

സാമവേദോക്തമായ പുരശ്ചരണക്രമവുമെല്ലാം പറഞ്ഞുകൊടുത്തു. ഗംഗ അതനുസരിച്ച് ആ രാധയെ പൂജിച്ചിട്ട് അവരോടൊരുമിച്ച് വൈകുണ്ഠത്തിലേക്കു പോകാൻ തുടങ്ങി.

**124. ലക്ഷ്മീഃ സരസ്വതീ ഗംഗാ തുളസീ വിശ്വപാവനീ**
**ഏതാ നാരായണസ്യൈവ ചതസ്രോ യോഷിതോ മുനേ**

ലക്ഷ്മി, സരസ്വതി, ഗംഗ, വിശ്വപാവനിയായ തുളസി എന്നീ നാലു സ്ത്രീകളും നാരായണന്റെ പത്നിമാരാണ്.

**125. അഥ തം സസ്മിതഃ കൃഷ്ണോ ബ്രഹ്മാണം സമുവാച സഃ**
**സർവകാലസ്യ വൃത്താന്തം ദുർബോധമവിപശ്ചിതാം**

ആ അവസരത്തിൽ ശ്രീകൃഷ്ണൻ പുഞ്ചിരിച്ചുകൊണ്ട് ബ്രഹ്മാവിനോടു പറഞ്ഞു; അറിവില്ലാത്തവർക്ക് കാലവൃത്താന്തമാകെ മനസ്സിലാക്കാൻ വിഷമമാണ്.

### ശ്രീകൃഷ്ണ ഉവാച

**126 ഗൃഹാണ ഗംഗാം ഹേ ബ്രഹ്മൻ ഹേ വിഷ്ണോ ഹേ മഹേശ്വര**
**ശൃണു കാലസ്യ വൃത്താന്തം മത്തോ ബ്രഹ്മന്നിശാമയ**

ഹേ ബ്രഹ്മൻ, ഹേ വിഷ്ണോ, ഹേ മഹേശ്വര, നിങ്ങൾ ഗംഗയെ സ്വീകരിച്ചുകൊൾവിൻ. ഹേ ബ്രഹ്മൻ കാലവൃത്താന്തം ഞാൻ പറയാം കേട്ടു മനസ്സിലാക്കിക്കൊള്ളുക.

127 യൂയം ച യേ/ന്യേ ദേവാശ്ച മുനയോ മനവസ്തഥാ
സിദ്ധാ യശസ്വിനശ്ചൈവ യേ യേ/ത്രൈവ സമാഗതാഃ

നിങ്ങളും മറ്റു ദേവന്മാരും മുനിമാരും മനുക്കളും യശസ്വികളായ സിദ്ധന്മാരും പിന്നെ ആരെല്ലാം ഇവിടെ എത്തിയിട്ടുണ്ടോ അവരെല്ലാം

128 ഏതേ ജീവന്തി ഗോലോകേ കാലചക്രവിവർജിതേ
ജലാപ്ലുതേ സർവവിശ്വം ജാതം കല്പക്ഷയോ/ധുനാ

ഇപ്പോൾ കാലചക്രം പ്രവർത്തിക്കാത്ത ഗോലോകത്താണ് ജീവിക്കുന്നത്. എന്നാൽ ഇതിനു പുറമെയുള്ള സകല ബ്രഹ്മാണ്ഡങ്ങളും പ്രളയജലത്തിൽ മുങ്ങിയിരിക്കുകയാണ്. ഇപ്പോൾ കല്പക്ഷയം സംഭവിച്ചിരിക്കുന്നു.

129. ബ്രഹ്മാദ്യാ യേ/ന്യവിശ്വസ്ഥാസ്തേ വിലീനാധുനാ മയി
വൈകുണ്ഠം ച വിനാ സർവം ജലമഗ്നം ച പത്മജ

അന്യ ബ്രഹ്മാണ്ഡങ്ങൾ ഏതെല്ലാം ഉണ്ടായിരുന്നുവോ അവയിലെ ബ്രഹ്മാദികളെല്ലാം ഇപ്പോൾ എന്നിൽ വിലയിച്ചിരിക്കുകയാണ്. വൈകുണ്ഠം ഒഴികെയുള്ള സകലതും ജലത്തിൽ മുങ്ങിപ്പോയിരിക്കുന്നു.

130. ഗത്വാ സൃഷ്ടിം കുരു പുനർബ്രഹ്മലോകാദികം ഭവം
സ്വം ബ്രഹ്മാണ്ഡം വിരചയ പശ്ചാദ്ഗംഗാ പ്രയാസ്യതി

നിങ്ങൾ ചെന്ന് സംസാരത്തിനുള്ള ബ്രഹ്മാദിലോകങ്ങളെ വീണ്ടും സൃഷ്ടിക്കുക. സ്വന്തം ബ്രഹ്മാണ്ഡം രചിച്ചുകഴിഞ്ഞാൽ ഗംഗയും അങ്ങോട്ടു വരും.

131. ഏവമന്യേഷു വിശ്വേഷു സൃഷ്ട്വാ ബ്രഹ്മാദികം പുനഃ
കരോമ്യഹം പുനഃ സൃഷ്ടിം ഗച്ഛ ശീഘ്രം സുരൈഃ സഹ

സൃഷ്ടികാര്യം നിർവഹിക്കാനായി, ഇതുപോലെ അന്യ ബ്രഹ്മാണ്ഡങ്ങളിലെ ബ്രഹ്മാദികളെയും വീണ്ടും എനിക്ക് സൃഷ്ടിക്കേണ്ടതായിട്ടുണ്ട്. അതുകൊണ്ട് ദേവന്മാരോടുകൂടി വേഗം പൊയ്ക്കൊള്ളുക.

132. ഗതോ ബഹുതരഃ കാലോ യുഷ്മാകം ച ചതുർമുഖാഃ
ഗതാഃ കതിവിധാസ്തേ ച ഭവിഷ്യന്തി ച വേധസഃ

കാലം ഇപ്പോൾ വളരെ കഴിഞ്ഞിരിക്കുന്നു. നിങ്ങളുടെ വിശ്വത്തിൽ എത്രയോ ചതുർമുഖന്മാർ ഇപ്പോൾ ഉണ്ടായി നശിച്ചിരിക്കുന്നു. ഇപ്പോഴും എത്രയോ ഉണ്ടായിക്കൊണ്ടിരിക്കുന്നു.!

133. ഇത്യുക്ത്വാ രാധികാനാഥോ ജഗാമാന്തഃപുരേ മുനേ
ദേവാ ഗത്വാ പുനഃ സൃഷ്ടിം ചക്രുരേവ പ്രയത്നതഃ

എന്നിങ്ങനെ അവരോടു പറഞ്ഞിട്ട് രാധികാനാഥൻ അന്തഃപുരത്തിലേക്കു പോയി. ദേവന്മാർ അവിടെനിന്നു പോയി സൃഷ്ടിക്കുവേണ്ടിയുള്ള പ്രയത്നം തുടങ്ങി.

134 ഗോലോകേ സാ സ്ഥിതാ ഗംഗാ വൈകുണ്ഠേ ശിവലോകകേ
ബ്രഹ്മലോകേ സ്ഥിതാ/ന്യത്ര യത്ര യത്ര പുരഃ സ്ഥിതാ

ഗോലോകത്തിൽ സ്ഥിതിചെയ്ത ഗംഗ, വൈകുണ്ഠം, ശിവലോകം, ബ്രഹ്മലോകം അതുപോലെ അന്യലോകങ്ങളിൽ എവിടെയെല്ലാം പണ്ട് സ്ഥിതിചെയ്തിരുന്നുവോ,

135 തത്രൈവ സാ ഗതാ ഗംഗാ ചാജ്ഞയാ പരമാത്മനഃ
നിർഗതാ വിഷ്ണുപാദാബ്ജാത്തേന വിഷ്ണുപദീ സ്മൃതാ

അവിടേക്കെല്ലാം പരമാത്മാസ്വരൂപിയായ കൃഷ്ണന്റെ ആജ്ഞയനുസരിച്ച് പോയി. വിഷ്ണു പാദത്തിൽനിന്ന് നിർഗമിച്ചതിനാൽ ഗംഗയെ വിഷ്ണുപദി എന്നു പറഞ്ഞുവരുന്നു.

136. ഇത്യേവം കഥിതം ബ്രഹ്മൻ ഗംഗോപാഖ്യാനമുത്തമം
സുഖദം മോക്ഷദം സാരം കിം ഭൂയഃ ശ്രോതുമിച്ഛസി

ഹേ ബ്രഹ്മജ്ഞ, ഇങ്ങനെ ഞാൻ ഗംഗോപാഖ്യാനം പറഞ്ഞു കഴിഞ്ഞു. സാരഗർഭമായ ഈ കഥ സുഖപ്രദവും മോക്ഷപ്രദവുമാണ്. ഇനി എന്താണ് അങ്ങേയ്ക്കു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ത്രയോദശോऽദ്ധ്യായഃ

# അഥ ചതുർദശോऽദ്ധ്യായഃ

### നാരദ ഉവാച

1. ലക്ഷ്മീഃ സരസ്വതീ ഗംഗാ തുളസീ വിശ്വപാവനീ
ഏതാ നാരായണസ്യൈവ ചതസ്രശ്ച പ്രിയാ ഇതി

ലക്ഷ്മി, സരസ്വതി, ഗംഗ, വിശ്വപാവനിയായ തുളസി എന്നീ നാലു പേരാണല്ലോ നാരായണന്റെ പ്രിയപത്നിമാർ

2. ഗംഗാ ജഗാമ വൈകുണ്ഠമിദമേവ ശ്രുതം മയാ
കഥം സാ തസ്യ പത്നീ ച ബഭൂവേതി ച ന ശ്രുതം

ഗംഗ വൈകുണ്ഠത്തിലേക്കു പോയി എന്നു മാത്രമേ ഞാൻ കേട്ടുള്ളു. അവൾ എങ്ങനെ വൈകുണ്ഠനാഥന്റെ പത്നിയായിത്തീർന്നു എന്ന കാര്യം കേട്ടുമില്ല.

### ശ്രീനാരായണ ഉവാച

3. ഗംഗാ ജഗാമ വൈകുണ്ഠം തത്പശ്ചാജ്ജഗതാം വിധിഃ
ഗതോവാച തയാ സാർധം പ്രണമ്യ ജഗദീശ്വരം

ഗംഗ വൈകുണ്ഠത്തിലേക്കു പോയെന്നു പറഞ്ഞല്ലോ. അവൾ പോയിക്കഴിഞ്ഞ ഉടൻ തന്നെ ജഗത്സ്രഷ്ടാവായ ബ്രഹ്മാവും അവളോടു കൂടി വൈകുണ്ഠത്തിലെത്തി, ജഗദീശനായ ഹരിയെ നമസ്കരിച്ചിട്ട് ഇങ്ങനെ പറഞ്ഞു.

### ബ്രഹ്മോവാച

4. രാധാകൃഷ്ണാംഗസംഭൂതാ യാ ദേവീ ദ്രവരൂപിണീ
നവയൗവനസമ്പന്നാ സുശീലാ സുന്ദരീ വരാ

രാധാകൃഷ്ണന്മാരുടെ ശരീരത്തിൽ നിന്ന് ദ്രവരൂപിണിയായി സംഭവിച്ച ഗംഗ, നവയൗവനയുക്തയും സുന്ദരിയും ശ്രേഷ്ഠയും

5. ശുദ്ധസത്വസ്വരൂപാ ച ക്രോധാഹങ്കാരവർജിതാ
തദംഗസംഭവാ നാന്യം വൃണോതീയം ച തം വിനാ

ശുദ്ധസത്വസ്വരൂപയും ക്രോധാഹങ്കാരരഹിതയുമാണ്. കൃഷ്ണാംഗസംഭൂതയായ ഇവൾ. കൃഷ്ണൻ ഒഴികെ മറ്റൊരുവനെയും ഭർത്താവായി വരിക്കുകയില്ല.

6. തത്രാതിമാനിനീ രാധാ സാ ച തേജസ്വിനീ വരാ
സമുദ്യുക്താ പാതുമിമാം ഭീതേയം ബുദ്ധിപൂർവകം

അത്യന്തം അഭിമാന ശീലയാണു രാധ. അവളും തേജസ്വിനിയാണ്; ശ്രേഷ്ഠയാണ്. അവൾ ഈ ഗംഗയെ കുടിച്ചു വറ്റിക്കാൻ തുടങ്ങി. ഭയപ്പെട്ട ഈ ഗംഗ ബുദ്ധിപൂർവം.

7. വിവേശ ചരണാംഭോജേ കൃഷ്ണസ്യ പരമാത്മനഃ
സർവത്രഗോലോകം ശുഷ്കം ദൃഷ്ട്വാ/ഹമഗമം തദാ

പരമാത്മാവായ ശ്രീകൃഷ്ണന്റെ ചരണകമലങ്ങളിൽ കടന്നു കൂടി ഒളിച്ചു. അതുമൂലം ഗോലോകമാകെ ഉണങ്ങി വരണ്ടു. അതുകണ്ട് ഞാൻ അപ്പോൾ ഗോലോകത്തേക്കു ചെന്നു.

8. ഗോലോകേ യത്ര കൃഷ്ണശ്ച സർവവൃത്താന്തപ്രാപ്തയേ
സർവാന്തരാത്മാ സർവേഷാം ജ്ഞാത്വാഭിപ്രായമേവ ച

സർവവൃത്താന്തങ്ങളും അറിയുന്നതിനു വേണ്ടിയാണ് പരമാത്മാവായ കൃഷ്ണൻ കാത്തിരിക്കുന്ന ഗോലോകത്തേക്കു ചെന്നത്. സർവാന്തര്യാമിയായ കൃഷ്ണൻ എല്ലാവരുടെയും അഭിപ്രായം അറിയുകയും

9. ബഹിശ്ചകാര ഗംഗാം ച പാദാംഗുഷ്ഠനഖാഗ്രതഃ
ദത്വാ/സ്യൈ രാധികാമന്ത്രം പൂരയിത്വാ ച ഗോളകം

കാലിലെ പെരുവിരലിന്റെ നഖാഗ്രത്തിലൂടെ ഗംഗയെ പുറത്തേക്ക് കൊണ്ടു വരികയും ചെയ്തു. ആ അവസരത്തിൽ ഞാൻ ഇവൾക്ക് രാധയെ പൂജിക്കാനുള്ള മന്ത്രം ഉപദേശിച്ചുകൊടുത്തു; ബ്രഹ്മാണ്ഡഗോളമാകെ ഗംഗാജലം കൊണ്ട് നിറച്ചു.

10. പ്രണമ്യ താം ച രാധേശം ഗൃഹീത്വാ/ത്രാഗമം പ്രഭോ
ഗാന്ധർവേണ വിവാഹേന ഗൃഹാണേമാം സുരേശ്വരീം

പിന്നെ രാധയെയും രാധേശനെയും നമസ്കരിച്ചിട്ട് പ്രഭോ, ഗംഗയെയും കൊണ്ട് ഞാൻ ഇങ്ങോട്ടു പോരുകയും ചെയ്തു. ഈ സുരേശ്വരിയെ അങ്ങ് ഗാന്ധർവവിധിയനുസരിച്ച് പരിഗ്രഹിച്ചാലും.

11. സുരേശ്വരേഷു രസികോ രസികേയം സമാഗതാ
ത്വം രത്നം പുംസു ദേവേശ സ്ത്രീരത്നം സ്ത്രീഷ്വിയം സതീ

ദേവോത്തമന്മാരിൽ രസികനാണ് അങ്ങ്; ഇവിടെ വന്നിരിക്കുന്ന ഇവളും രസികത്തി തന്നെ. അങ്ങ് പുരുഷൻമാരിൽ രത്നമാണ്. സതിയായ ഇവൾ സ്ത്രീകളിൽ വച്ച് രത്നമാണ്.

12. വിദഗ്ദ്ധായാ വിദഗ്ദ്ധേന സംഗമോ ഗുണവാൻ ഭവേത്
ഉപസ്ഥിതാം സ്വയം കന്യാം ന ഗൃഹ്ണാതീഹ യഃ പുമാൻ

വിദഗ്ദ്ധയ്ക്ക് വിദ്ഗദ്ധനോടുള്ള ചേർച്ചയാണ് ശുഭപ്രദമായി ഭവിക്കുക. സ്വയം വന്നു ചേർന്ന കന്യകയെ സ്വീകരിക്കാതിരിക്കുന്ന പുരുഷൻ ആരോ,

13. തം വിഹായ മഹാലക്ഷ്മീ രുഷ്ടാ യാതി ന സംശയഃ
യോ ഭവേത് പണ്ഡിതഃ സോ/പി പ്രകൃതിം നാവമന്യതേ

അവനെ കുപിതയായ മഹാലക്ഷ്മി ഉപേക്ഷിച്ചിട്ട് പോകും; സംശയമില്ല. പണ്ഡിതനായാൽ പോലും പ്രകൃതിയെ അപമാനിക്കുകയില്ല.

14. സർവേ പ്രാകൃതികാഃ പുംസഃ കാമിന്യഃ പ്രകൃതേഃ കലാഃ
ത്വമേവ ഭഗവാന്നാഥോ നിർഗുണഃ പ്രകൃതേഃ പരഃ

സകല പുരുഷൻമാരും പ്രകൃതി സംഭൂതരാണ്. സ്ത്രീകളാകട്ടെ പ്രകൃതിയുടെ കലകളുമാകുന്നു. അങ്ങ് തന്നെയാണ് ലോകരക്ഷകനായ ഭഗവാൻ. അങ്ങ്, നിർഗുണനും പ്രകൃത്യതീതനുമാണ്.

15. അർധാംഗം ദ്വിഭുജഃ കൃഷ്ണോ യോ/ർധാംഗേന ചതുർഭുജഃ
കൃഷ്ണവാമാംഗസംഭൂതാ ബഭൂവ രാധികാ പുരാ

പരിപൂർണ്ണതമനായ കൃഷ്ണന്റെ അർധാംശമാണ് ദ്വിഭുജധാരിയായ കൃഷ്ണൻ. അർധാംശം ചതുർഭുജനായ വിഷ്ണുവുമാകുന്നു. കൃഷ്ണന്റെ വാമാംഗത്തിൽ നിന്ന് പണ്ടേ ജനിച്ചവളാണ് രാധിക.

16. ദക്ഷിണാംശഃ സ്വയം സാ ച വാമാംശാ കമലാ തഥാ
തേനേയം ത്വാം വൃണോത്യേവ യതസ്ത്വദ്ദേഹസംഭവാ

ആ രാധികയുടെ ദക്ഷിണാംശം താൻ തന്നെയും വാമാംശം ലക്ഷ്മിയുമായിത്തീർന്നു. കൃഷ്ണനാരായണന്മാർ അഭിന്നരായതു കൊണ്ടാണ് ഇവൾ അങ്ങയെ വരിക്കുന്നത്. ഇവൾ അങ്ങയുടെ ദേഹത്തുനിന്ന് സംഭവിച്ചവളുമാണല്ലോ.

17. ഏകാംഗം ചൈവ സ്ത്രീപുംസോർയഥാ പ്രകൃതിപൂരുഷൗ
ഇത്യേവമുക്ത്വാ ധാതാ താം തം സമർപ്യ ജഗാമ സഃ

എപ്രകാരമാണോ പരമപുരുഷൻ മൂലപ്രകൃതിയോടു ചേർന്നിരിക്കുന്നത്, അതുപോലെ സ്ത്രീപുരുഷന്മാരും ഒരേ ശരീരം തന്നെയാണ്. ഇങ്ങനെ പറഞ്ഞിട്ട് ഗംഗയെ അദ്ദേഹത്തിനു സമർപ്പിച്ച ശേഷം ബ്രഹ്മാവ് അവിടെ നിന്നു പോകുകയും ചെയ്തു.

18. ഗാന്ധർവേണ വിവാഹേന താം ജഗ്രാഹ ഹരിഃ സ്വയം
നാരായണഃ കരം ധൃത്വാ പുഷ്പചന്ദനചർച്ചിതം

ഗാന്ധർവവിധി പ്രകാരം ഹരി അവളെ സ്വീകരിച്ചു. പുഷ്പചന്ദനവിഭൂഷിതമായ കരം ഗ്രഹിച്ചിട്ട്,

19. രേമേ രമാപതി സ്തത്ര ഗംഗയാ സഹിതോ മുദാ
ഗംഗാ പൃഥ്വീം ഗതാ യാ സാ സ്വസ്ഥാനം പുനരാഗതാ

രമാപതിയായ നാരായണൻ ഗംഗയോടു കൂടി വൈകുണ്ഠത്തിൽ വിഹരിച്ചു. അങ്ങനെ കഴിയവേയാണ് ഗംഗ ശാപഗ്രസ്തയായി ഭൂമിയിലേക്ക് പോയതും ശാപമുക്തയായി സ്വസ്ഥാനത്തേക്ക് വന്നതും.

20. നിർഗതാ വിഷ്ണുപാദാബ്ജാത്തേന വിഷ്ണുപദീതി ച
മൂർച്ഛാം സമ്പ്രാപ സാ ദേവീ നവസംഗമലീലയാ

വിഷ്ണുവിന്റെ പാദാബ്ജത്തിൽ നിന്ന് നിർഗമിച്ചതിനാൽ 'വിഷ്ണുപദി' എന്നും അവൾ അറിയപ്പെടുന്നു. ആ ഗംഗാ ദേവി നവസംഗമസുഖത്താൽ മൂർച്ഛ പ്രാപിച്ചു.

21. രസികാ സുഖസംഭോഗാദ്രസികേശ്വരസംയുതാ
താം ദൃഷ്ട്വാ ദുഃഖിതാ വാണീ പത്മയാ വർജിതാ/പി ച

രസികയായ അവൾ രസികേശ്വരനായ ഹരിയോടു ചേർന്ന് സുഖസംഗമത്താൽ മൂർച്ഛ പ്രാപിച്ചു. അവളെ കണ്ട് പത്മ കൂടെ ഇല്ലാത്തതു കൊണ്ട് വാണീദേവി വളരെ ദുഃഖിച്ചു.

22. **നിത്യമീർഷ്യതി താം വാണീ ന ച ഗംഗാ സരസ്വതീം**
**ഗംഗാ ശശാപ കോപേന ഭാരതേ ച ഹരിപ്രിയാ**

ആ സരസ്വതിക്ക് ഗംഗയോടു സദാ അസൂയയായിരുന്നു. എന്നാൽ ഗംഗയ്ക്ക് സരസ്വതിയോട് വിദ്വേഷം തോന്നിയിരുന്നില്ല. എങ്കിലും ഗംഗ കോപത്തോടെ സരസ്വതിയെ ശപിക്കുകയും അതു നിമിത്തം അവൾക്ക് ഭാരതത്തിലേക്ക് പോകുകയും ചെയ്യേണ്ടിവന്നു.

23. **ഗംഗായാ സഹ തസ്യൈവ തിസ്രോ ഭാര്യാ രമാപതേഃ**
**സാർധം തുളസ്യാ പശ്ചാച്ച ചതസ്രശ്ചാഭവന്മുനേ**

രമാപതിക്ക് ഗംഗ ഉൾപ്പെടെ മൂന്നു ഭാര്യമാരാണ് ഉണ്ടായിരുന്നത്. പിന്നീട് തുളസിയും കൂടി വന്നപ്പോൾ നാലു ഭാര്യമാരായി.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ചതുർദ്ദശോ*f*ദ്ധ്യായഃ

# അഥ പഞ്ചദശോ*f*ദ്ധ്യായഃ

## നാരദ ഉവാച

1. **നാരായണപ്രിയാ സാധ്വീ കഥം സാ ച ബഭൂവ ഹ**
**തുളസീ കുത്ര സംഭൂതാ കാ വാ സാ പൂർവജന്മനി**

സാധ്വിയായ ആ തുളസി ആരാണ്? എവിടെയാണു ജനിച്ചത്? പൂർവ്വ ജന്മത്തിൽ അവൾ ആരായിരുന്നു? അവൾ എങ്ങനെ നാരായണന്റെ പ്രിയ പത്നിയായിത്തീർന്നു?

2. **കസ്യ വാ സാ കുലേ ജാതാ കസ്യകന്യാ കുലേ സതീ**
**കേന വാ തപസാ സാച സംപ്രാപ്താ പ്രകൃതേഃ പരം**

സതിയായ അവൾ ആരുടെ വംശത്തിലാണു ജനിച്ചത്? ആരുടെ മകളായി ഏതു കുലത്തിലാണു ജനിച്ചത് ? പ്രകൃത്യതീതനായ പരമാത്മാവിനെ ഏതു തരത്തിലുള്ള തപസ്സിന്റെ പ്രഭാവത്താലാണ് പ്രാപിച്ചത്?

3. **നിർവികാരം നിരീഹം ച സർവവിശ്വസ്വരൂപകം**
**നാരായണം പരം ബ്രഹ്മ പരമേശ്വരമീശ്വരം**

എന്തെന്നാൽ, ആ പരമാത്മാവ് നിർവികാരനും നിസ്പൃഹനും സർവജഗതസ്വരൂപനുമാണ്. എന്നു മാത്രമല്ല, ആ നാരായണൻ പരബ്രഹ്മവും പരമേശ്വരനും ഈശ്വരനും

4. **സർവാരാധ്യം ച സർവേശം സർവജ്ഞം സർവകാരണം**
**സർവാധാരം സർവരൂപം സർവേഷാം പരിപാലകം**

സർവാരാധ്യനും സർവേശ്വരനും സർവജ്ഞനും സർവകാരണനും സകലതിനും ആധാരഭൂതനും സർവസ്വരൂപനും സകലരുടേയും പരിപാലകനുമാണ്.

5. **കഥമേതാദൃശീ ദേവീ വൃക്ഷത്വം സമവാപ ഹ**
**കഥം സാപ്യസുരഗ്രസ്താ സംബഭൂവ തപസ്വിനീ**

ഇപ്രകാരം ഉത്തമയായ ദേവി എങ്ങനെ വൃക്ഷരൂപം പ്രാപിച്ചു? തപസ്വിനിയായ അവൾ എങ്ങനെ അസുരനായ രാവണനാൽ പീഡിതയായി?

6. സുസ്നിഗ്ധം മേ മനോ ലോലം പ്രേരയന്മാം മുഹൂർമുഹുഃ
ഛേത്തുമർഹസി സന്ദേഹം സർവം സന്ദേഹഭഞ്ജന

സർവസന്ദേഹങ്ങളും നിവാരണം ചെയ്യാൻ കഴിവുള്ളവനേ, സുസ്നിഗ്ധവും സന്ദേഹം കൊണ്ട് വീണ്ടും വീണ്ടും ചഞ്ചലവുമായിക്കൊണ്ടിരിക്കുന്ന എന്റെ മനസ്സിലെ സന്ദേഹം നിവാരണം ചെയ്താലും.

## നാരായണ ഉവാച

7. മനുശ്ച ദക്ഷസാവർണിഃ പുണ്യവാൻ വൈഷ്ണവഃശുചിഃ
യശസ്വീ കീർത്തിമാംശ്ചൈവ വിഷ്ണോരംശസമുദ്ഭവഃ

ഹേ നാരദ, ഭഗവാൻ വിഷ്ണുവിന്റെ അംശത്തോടെ ജനിച്ചവനും പുണ്യവാനും പരിശുദ്ധനും കീർത്തിമാനും ഭഗവദ്ഭക്തനും ദക്ഷസാവർണി എന്ന് പ്രസിദ്ധനുമായ ഒരു മനു ഉണ്ടായിരുന്നു.

8. തത്പുത്രോ ബ്രഹ്മസാവർണിർ ധർമ്മിഷ്ഠോ വൈഷ്ണവഃ ശുചിഃ
തത്പുത്രോ ധർമസാവർണിർ വൈഷ്ണവശ്ച ജിതേന്ദ്രിയഃ

അദ്ദേഹത്തിന്റെ പുത്രനായ ബ്രഹ്മസാവർണി ധർമിഷ്ഠനും വിഷ്ണു ഭക്തനും പരിശുദ്ധനുമായിരുന്നു. അദ്ദേഹത്തിന്റെ പുത്രനായ ധർമ്മസാവർണിയും വിഷ്ണു ഭക്തനും ജിതേന്ദ്രിയനുമായിരുന്നു.

9. തത്പുത്രോ രുദ്രസാവർണിർ ഭക്തിമാൻ വിജിതേന്ദ്രിയഃ
തത്പുത്രോ ദേവസാവർണിർ വിഷ്ണുവ്രത പരായണഃ

അദ്ദേഹത്തിന്റെ പുത്രനായിരുന്നു, ഭക്തനും ജിതേന്ദ്രിയനുമായ രുദ്രസാവർണി. അദ്ദേഹത്തിന്റെ പുത്രനായ ദേവസാവർണിയും വിഷ്ണുവ്രതങ്ങളിൽ അത്യന്തം ശ്രദ്ധയുള്ളവനായിരുന്നു.

10. തത്പുത്ര ഇന്ദ്രസാവർണിർ മഹാവിഷ്ണുപരായണഃ
വൃഷധ്വജശ്ച തത്പുത്രോ വൃഷധ്വജപരായണഃ

അദ്ദേഹത്തിന്റെ പുത്രനായ ഇന്ദ്രസാവർണി മഹാവിഷ്ണുവിന്റെ വലിയ ഭക്തനായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ പുത്രനായ വൃഷധ്വജൻ അത്യന്തം ശിവഭക്തനായിരുന്നു.

11. യസ്യാശ്രമേ സ്വയം ശംഭുരാസീദ്ദേവയുഗത്രയം
പുത്രാദപി പരഃസ്നേഹോ നൃപേ തസ്മിൻ ശിവസ്യ ച

അദ്ദേഹത്തിന്റെ ആശ്രമത്തിൽ ഭഗവാൻ ശങ്കരൻ മൂന്നു ദേവയുഗക്കാലം വസിച്ചിരുന്നു. ഭഗവാൻ പരമേശ്വരന് ആ രാജാവിനോട് പുത്ര നിർവിശേഷമായ സ്നേഹം ഉണ്ടായിരുന്നു.

12. ന ച നാരായണം മേനേ ന ലക്ഷ്മീം ന സരസ്വതീം
പൂജാം ച സർവദേവാനാം ഭൂരിഭൂതാം ചകാര സഃ

ആ രാജാവ് ഭഗവാൻ നാരായണനെയോ ലക്ഷ്മീദേവിയെയോ സരസ്വതിയെയോ പൂജിച്ചിരുന്നില്ല. ശിവനൊഴികെയുള്ള സകല ദേവൻമാരുടെയും പൂജ അദ്ദേഹം വേണ്ടെന്നുവച്ചു.

13. ഭാദ്രേ മാസി മഹാലക്ഷ്മീപൂജാം മത്തോ ബഭഞ്ജ ഹ
തഥാ മാഘീയപഞ്ചമ്യാം വിസ്തൃതാം സർവദൈവതൈഃ

ഭാദ്രമാസത്തിൽ ചെയ്യേണ്ട മഹാലക്ഷ്മീപൂജയ്ക്ക്, അഹങ്കാരംമൂലം അദ്ദേഹം വിഘ്നം വരുത്തി. അതുപോലെ മാഘമാസത്തിലെ ശുക്ളപഞ്ചമിയിൽ സകല ദേവൻമാരും സരസ്വതീപൂജ ചെയ്തിരുന്നു.

14. പാപഃ സരസ്വതീപൂജാം ദൂരിഭൂതാം ചകാര സഃ
യജ്ഞം ച വിഷ്ണുപൂജാം ച നർദന്തം തം ദിവാകരഃ

പാപിയായ രാജാവ് ആ സരസ്വതീപൂജയും ഒഴിവാക്കി. ശിവനിൽ മാത്രമായിരുന്നു അദ്ദേഹത്തിന് ഭക്തിയും ശ്രദ്ധയും. യജ്ഞവും വിഷ്ണുപൂജയും നിന്ദാപൂർവ്വം വെടിഞ്ഞ അദ്ദേഹത്തിനു നേരെ ആദിത്യൻ,

15. ചുകോപ ദേവോ ഭൂപേന്ദ്രം ശശാപ ശിവകാരണാത്
ഭ്രഷ്ടശ്രീസ്ത്വം ച ഭവേതി തം ശശാപ ദിവാകരഃ

കോപിച്ചു. ആദിത്യ ദേവൻ ആ രാജാവിനെ ശിവന്റെ മാത്രം ഭക്തനായതുമൂലം ശപിച്ചു. "നീ ഐശ്വര്യം ഇല്ലാത്തവനായി ഭവിക്കട്ടെ" എന്ന്. ഇങ്ങനെയാണ് ദിവാകരൻ അദ്ദേഹത്തെ ശപിച്ചത്.

16. ശൂലം ഗൃഹീത്വാ തം സൂര്യമധാവച്ഛങ്കരഃ സ്വയം
പിത്രാ സാർധം ദിനേശശ്ച ബ്രഹ്മാണം ശരണം യയൗ

സ്വഭക്തനു വന്നുചേർന്ന ഈ സങ്കടം മനസ്സിലാക്കിയ ഭഗവാൻ ശങ്കരൻ ശൂലവുമെടുത്തുകൊണ്ട് സൂര്യന്റെ നേരേ പാഞ്ഞു ചെന്നു. അപ്പോൾ സൂര്യൻ പിതാവായ കശ്യപനോടുകൂടി ബ്രഹ്മാവിനെ ശരണം പ്രാപിച്ചു.

17. ശിവസ്ത്രിശൂലഹസ്തശ്ച ബ്രഹ്മലോകം യയൗ ക്രുധാ
ബ്രഹ്മാ സൂര്യം പുരസ്കൃത്യ വൈകുണ്ഠം ച യയൗ ഭിയാ

ശൂലവും കൈയിലേന്തിക്കൊണ്ട് ശിവനും ക്രുദ്ധനായി ബ്രഹ്മലോകത്തേയ്ക്കു ചെന്നു. ഭയപ്പെട്ട ബ്രഹ്മാവാകട്ടെ സൂര്യനെ മുൻനിർത്തി വൈകുണ്ഠത്തിലേക്കുപോയി.

18. ബ്രഹ്മകശ്യപമാർത്താണ്ഡാഃ സന്ത്രസ്താഃ ശുഷ്കതാലുകാഃ
നാരായണം ച സർവേശം തേ യയുഃ ശരണം ഭിയാ

ബ്രഹ്മാവും കശ്യപനും ദിവാകരനും ഭയപ്പെട്ട് തൊണ്ടവരണ്ടവരായി സർവേശ്വരനായ നാരായണനെ ശരണം പ്രാപിച്ചു.

19. മൂർധ്നാ പ്രണേമുസ്തേ ഗത്വാ തുഷ്ടുവുശ്ച പുനഃ പുനഃ
സർവം നിവേദനം ചക്രുർഭയസ്യ കാരണം ഹരൗ

അവർ ചെന്ന് വൈകുണ്ഠേശനെ ശിരസാ പ്രണമിച്ചു. വീണ്ടും വീണ്ടും സ്തുതിച്ചു. ഭയപ്പെട്ട് അദ്ദേഹത്തെ ശരണം പ്രാപിക്കാനുള്ള കാരണമെല്ലാം അറിയിച്ചു.

20. നാരായണശ്ച കൃപയാ തേഭ്യശ്ച ഹൃദയം ദദൗ
സ്ഥിരാ ഭവത ഹേ ഭീതാ ഭയം കിം ച മയി സ്ഥിതേ

കൃപാനിധിയായ നാരായണൻ അവർക്ക് അഭയം നല്കി. ഹേ ഭീരുക്കളേ , ഭയം വെടിയുവിൻ! ധൈര്യത്തോടിരിക്കുവിൻ! ഞാൻ ഇവിടെയുള്ളപ്പോൾ നിങ്ങൾക്ക് എന്തു ഭയം?

21. സ്മരന്തി യേ യത്ര യത്ര മാം വിപത്തൗ ഭയാന്വിതാഃ
താംസ്തത്ര ഗത്വാ രക്ഷാമി ചക്രഹസ്തസ്ത്വരാന്വിതഃ

ആപത്തിൽ അകപ്പെട്ട് ഭയത്തോടെ ആര് എവിടെവച്ച് എന്നെ സ്മരിക്കുന്നുവോ ഉടൻ ഞാൻ ചക്രായുധധാരിയായി അവിടെ എത്തി അവരെ രക്ഷിക്കും. അത് എന്റെ ശീലമാണ്.

**22. പാതാ/ഹം ജഗതാം ദേവാഃ കർത്താ ച സതതം സദാ**
**സ്രഷ്ടാ ച ബ്രഹ്മരൂപേണ സംഹർത്താ ശിവരൂപതഃ**

ഹേ ദേവൻമാരേ, ഞാൻ ലോകരക്ഷകനാണെന്ന് നിങ്ങൾക്ക് അറിയാമല്ലോ. ഞാൻ സദാ ആ കർമ്മം നിർവഹിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ബ്രഹ്മരൂപിയായി ഞാൻ സൃഷ്ടി നടത്തുന്നു. ശിവരൂപത്തിൽ ഞാൻ സംഹാരകർമ്മവും നടത്തുന്നു.

**23. ശിവോ/ഹം ത്വമഹം ചാപി സൂര്യോ/ഹം ത്രിഗുണാത്മകഃ**
**വിധായ നാനാരൂപം ച കരോമി സൃഷ്ടിപാലനം**

ഞാൻ ശിവനാണ്. ഹേ ബ്രഹ്മൻ ബ്രഹ്മസ്വരൂപിയായ അങ്ങും ഞാൻ തന്നെ. ത്രിഗുണാത്മകനായ സൂര്യനും ഞാൻ തന്നെയാകുന്നു. ശിവനോ ബ്രഹ്മാവോ ദിവാകരനോ എന്നിൽനിന്ന് ഭിന്നനല്ല. ഞാൻ നാനാരൂപങ്ങൾ കൈക്കൊണ്ട് സൃഷ്ടിസ്ഥിതിസംഹാരാദി കർമ്മങ്ങൾ നിർവ്വഹിച്ചു കൊണ്ടിരിക്കുന്നു.

**24. യൂയം ഗച്ഛത ഭദ്രം വോ ഭവിഷ്യതി ഭയം കുതഃ**
**അദ്യപ്രഭൃതി മദ്വരേണ ഭയം വോ നാസ്തി ശങ്കരാത്**

ദേവൻമാരേ, നിങ്ങൾ പൊയ്ക്കൊൾവിൻ! നിങ്ങൾക്കു മംഗളമുണ്ടാകും. നിങ്ങൾ എന്തിനു ഭയപ്പെടുന്നു? ഇപ്പോൾ എന്റെ അനുഗ്രഹത്താൽ ശങ്കരനിൽനിന്ന് നിങ്ങൾക്ക് ഭയമുണ്ടാവില്ല.

**25. സർവേശോ വൈ സ ഭഗവാൻ ശങ്കരശ്ച സതാം ഗതിഃ**
**ഭക്താധീനശ്ച ഭക്താനാം ഭക്താത്മാ ഭക്തവത്സലഃ**

സർവേശ്വരനായ ആ ഭഗവാൻ ശങ്കരൻ സജ്ജനങ്ങൾക്ക് സമ്പ്രാപ്യനും ഭക്താധീനനും ഭക്തൻമാരുടെ ഭക്തനും ഭക്തവത്സലനുമാണ്.

**26. സുദർശനഃ ശിവശ്ചൈവ മമ പ്രാണാധികഃ പ്രിയഃ**
**ബ്രഹ്മാണ്ഡേഷു ന തേജസ്വീ ഹേ ബ്രഹ്മന്നനയോഃപരഃ**

സുദർശനചക്രവും ശിവനുമാണ് എനിക്കു പ്രാണനെക്കാൾ അധികം പ്രിയപ്പെട്ടവർ. ഹേ ബ്രഹ്മൻ ഈ രണ്ടു പേരെക്കാൾ തേജസ്വിയായി മറ്റാരെങ്കിലുമുണ്ടോ ഈ ബ്രഹ്മാണ്ഡത്തിൽ?

**27. ശക്തഃസ്രഷ്ടും മഹാദേവഃ സൂര്യകോടിം ച ലീലയാ**
**കോടിം ച ബ്രഹ്മണാമേവം നാസാധ്യം ശൂലിനഃ പ്രഭോഃ**

ലീലയാ കോടി സൂര്യന്മാരെ സൃഷ്ടിക്കാൻ ശക്തനാണു ഭഗവാൻ മഹാദേവൻ. അപ്രകാരംതന്നെ കോടി ബ്രഹ്മാക്കളെ സൃഷ്ടിക്കുന്നതിനും പ്രഭുവായ ശൂലിക്കു നിഷ്പ്രയാസം സാധിക്കും.

**28. ബാഹ്യജ്ഞാനം നൈവ കിഞ്ചിദ്ധ്യായതേ മാം ദിവാനിശം**
**മന്മന്ത്രാന്മദ്ഗുണാൻ ഭക്ത്യാ പഞ്ചവക്ത്രേണ ഗായതി**

ത്രിശൂലധാരിയായ ശങ്കരന് അസാധ്യമായിട്ടൊന്നുമില്ല. എന്നാൽ അതൊന്നും പുറമേ പ്രകടിപ്പിക്കാതെ എന്നെ രാപ്പകൽ അദ്ദേഹം ധ്യാനിച്ചു കൊണ്ടിരിക്കുകയാണ്. എന്റെ മന്ത്രങ്ങളും എന്റെ ഗുണഗണങ്ങളും ഭക്തിയോടുകൂടി അഞ്ചുമുഖങ്ങൾ കൊണ്ടും അദ്ദേഹം കീർത്തിച്ചു കൊണ്ടിരിക്കുന്നു.

**29. അഹമേവം ചിന്തയാമി തത്കല്യാണം ദിവാനിശം**
**യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം**

ഞാനും രാപ്പകൽ അദ്ദേഹത്തിന്റെ ക്ഷേമചിന്തയിൽ മുഴുകിയിരിക്കുകയാണ്. ആര് എന്നെ ഏതു പ്രകാരം ഭജിക്കുന്നുവോ അപ്രകാരം തന്നെ ഞാൻ അവരെ സേവിക്കുന്നതിലും തത്പരനായിരിക്കും

30. ശിവസ്വരൂപോ ഭഗവാൻ ശിവാധിഷ്ഠാതൃദേവതാ
ശിവം ഭവതി തസ്മാച്ച ശിവം തേന വിദുർബ്ബുധാഃ

ശിവസ്വരൂപനായ ഭഗവാൻ ശിവത്തിന്-മംഗളത്തിന്-അധിഷ്ഠാതൃ ദേവതയാണ്, അദ്ദേഹത്തിൽ നിന്നാണു മംഗളം ഉണ്ടാവുക. അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തെ ശിവനെന്നു വിദ്വന്മാർ പറയുന്നതും.

31. ഏതസ്മിന്നന്തരേ തത്ര ജഗാമ ശങ്കരഃ ശിവഃ
ശൂലഹസ്തോ വൃഷാരൂഢോ രക്തപങ്കജലോചനഃ

മംഗള സ്വരൂപിയായ ശങ്കരൻ അതിനിടയ്ക്ക് അവിടെ എത്തിച്ചേർന്നു. കൈയിൽ ശൂലവുമേന്തി വൃഷാരൂഢനായിട്ടാണു വരവ്. കോപത്താൽ കണ്ണ് ചെന്താമര പോലെ ചെമന്നിരുന്നു.

32. അവരുഹ്യ വൃഷാത്തൂർണ്ണം ഭക്തിനമ്രാത്മകന്ധരഃ
നനാമ ഭക്ത്യാ തം ശാന്തം ലക്ഷ്മീകാന്തം പരാത്പരം

വന്ന ഉടൻ തന്നെ അദ്ദേഹം കാളപ്പുറത്തു നിന്ന് ഇറങ്ങി, ഭക്തിപുർവം ശിരസ്സ്നമിച്ച് ശാന്തനും പരാത്പരനുമായ ലക്ഷ്മീകാന്തനെ നമസ്കരിച്ചു.

33. രത്നസിംഹാസനസ്ഥം ച രത്നാലംകാരഭൂഷിതം
കിരീടിനം കുണ്ഡലിനം ചക്രിണം വനമാലിനം

ആ സമയത്തു ഭഗവാൻ ശ്രീഹരി രത്നസിംഹാസനത്തിൽ ഇരുന്നരുളുകയായിരുന്നു. അദ്ദേഹം ധാരാളം രത്നഭുഷണങ്ങൾ അണിഞ്ഞിട്ടുണ്ടായിരുന്നു. കിരീടവും കുണ്ഡലങ്ങളും ചക്രവും വനമാലയും ധരിച്ചിരുന്നു.

34. നവീന നീരദശ്യാമം സുന്ദരം ച ചതുർഭുജം
ചതുർഭുജൈഃ സേവിതം ച ശ്വേതചാമര വായുനാ

പുതുമേഘത്തിന്റേതുപോലെ ശ്യാമളനിറം പൂണ്ടവനും സുന്ദരനും ചതുർഭുജനും ചതുർഭുജന്മാരായ പാർഷദന്മാരാൽ വെഞ്ചാമരം വീശിസേവിക്കപ്പെടുന്നവനും.

35. ചന്ദനോക്ഷിതസർവാംഗം ഭൂഷിതം പീതവാസസം
ലക്ഷ്മീപ്രദത്തതാംബൂലം ഭുക്തവന്തം ച നാരദ

സർവാംഗങ്ങളിലും ചന്ദനച്ചാറ് അണിഞ്ഞവനും വിഭൂഷിതനും മഞ്ഞപ്പട്ടുടുത്തവനും ലക്ഷ്മീ ദേവി നൽകിയ താംബൂലം ആസ്വദിച്ചു കൊണ്ടിരിക്കുന്നവനും.

36. വിദ്യാധരീനൃത്യഗീതം പശ്യന്തം സസ്മിതം സദാ
ഈശ്വരം പരമാത്മാനം ഭക്താനുഗ്രഹവിഗ്രഹം

വിദ്യാധരസ്ത്രീകളുടെ നൃത്യഗീതങ്ങൾ പുഞ്ചിരിയോടെ നോക്കിക്കണ്ട് ആസ്വദിച്ചു കൊണ്ടിരിക്കുന്നവനും ഈശ്വരനും പരമാത്മാവും ഭക്താനുഗ്രഹസ്വരൂപനുമായ.

37. തം നനാമ മഹാദേവോ ബ്രഹ്മണാ നമിതശ്ച സഃ
നനാമ സൂര്യോ ഭക്ത്യാ ച സന്ത്രസ്തശ്ചന്ദ്രശേഖരം

ആ ഹരിയെ മഹാദേവൻ നമസ്കരിച്ചു. ആ മഹാദേവനെ ബ്രഹ്മാവും നമസ്കരിച്ചു. ആദിത്യനും ഭയപ്പെട്ട് ഭക്തിപൂർവം ചന്ദ്രശേഖരനെ നമസ്കരിച്ചു.

38. കശ്യപശ്ച മഹാഭക്ത്യാ തുഷ്ടാവ ച നനാമ ച
ശിവഃസംസ്തുയ സർവേശം സമുവാസ സുഖാസനേ

കശ്യപനും അദ്ദേഹത്തെ വലിയ ഭക്തിയോടെ സ്തുതിക്കുകയും നമസ്കരിക്കുകയും ചെയ്തു. മഹാദേവൻ സർവേശനായ ഹരിയെ സ്തുതിച്ചതിനുശേഷം സുഖാസനത്തിൽ ഇരുന്നു.

39. സുഖാസനേ സുഖാസീനം വിശ്രാന്തം ചന്ദ്രശേഖരം
ശ്വേതചാമരവാതേന സേവിതം വിഷ്ണുപാർഷദൈഃ

സുഖാസനത്തിൽ സുഖമായിരുന്നു വിശ്രമിക്കുന്ന ചന്ദ്രശേഖരനെ വിഷ്ണു പാർഷദന്മാർ വെഞ്ചാമരം വീശി സേവിച്ചു.

40. പീയൂഷതുല്യമധുരം വചനം സുമനോഹരം

ആ മഹാദേവനോട് അമൃതതുല്യം മനോഹരമായ വിധം ഭഗവാൻ വിഷ്ണു ചോദിച്ചു.

## വിഷ്ണുരുവാച

ആഗതോഽസി കഥം ചാത്ര വദ കോപസ്യ കാരണം

അങ്ങ് ഇങ്ങോട്ടു വരാൻ എന്താണു കാരണം? അങ്ങ് എന്തിനാണു കോപിക്കുന്നതെന്നും പറയൂ.

## മഹാദേവ ഉവാച

41. വൃഷധ്വജം ച മദ്ഭക്തം മമ പ്രാണാധികം പ്രിയം
സൂര്യഃ ശശാപ ഇതി മേ പ്രകോപസ്യ തു കാരണം

എന്റെ ഭക്തനും എനിക്ക് പ്രാണനെക്കാൾ അധികം പ്രിയതമനുമായ വൃഷധ്വജനെ സൂര്യൻ ശപിച്ചു. അതാണു ഞാൻ കോപിക്കാൻ കാരണം.

42. പുത്രവത്സലശോകേന സൂര്യം ഹന്തും സമുദ്യതഃ
സ ബ്രഹ്മാണം പ്രപന്നശ്ച സൂര്യശ്ച സവിധിസ്ത്വയി

വൃഷധ്വജനോട് എനിക്ക് പുത്രതുല്യമായ വാത്സല്യമുള്ളതുകൊണ്ട് ഞാൻ സൂര്യനെ കൊല്ലാൻ ഒരുമ്പെട്ടു. അതുകൊണ്ട് അവൻ ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. സൂര്യനും ബ്രഹ്മാവും കൂടി അങ്ങയെയും ശരണം പ്രാപിച്ചു.

43. ത്വയി യേ ശരണാപന്നാ ധ്യാനേന വചസാഽപി വാ
നിരാപദോ വിശങ്കാസ്തേ ജരാ മൃത്യുശ്ച തൈർജിതഃ

ധ്യാനത്താലോ വാക്കാലോ ആരാണോ അങ്ങയെ ശരണം പ്രാപിക്കുന്നത് അവർക്ക് ആപത്തോ സങ്കടമോ ഉണ്ടാകുകയില്ല. എന്നു മാത്രമല്ല അവർ ജരാമൃത്യുക്കളിൽ നിന്നു മുക്തരുമായിരിക്കും.

44. പ്രത്യക്ഷം ശരണാപന്നാസ്തത്ഫലം കിം വദാമി ഭോഃ
ഹരി സ്മൃതിശ്ചാഭയദാ സർവമംഗളദാ സദാ

ശരണാഗതി അടയുന്നവർക്കു എന്തു പ്രയോജനമാണു ലഭിക്കുന്നതെന്ന് ഞങ്ങളുടെ ഈ ആഗമനത്താൽ തന്നെ പ്രത്യക്ഷമാണല്ലോ. അതുകൊണ്ട് ഞാൻ എന്തിനു പറയുന്നു? ഹരിസ്മരണം എപ്പോഴും അഭയപ്രദവും സർവമംഗളപ്രദവുമാണ്.

45. കിം മേ ഭക്തസ്യ ഭവിതാ തന്മേ ബ്രൂഹി ജഗത്പ്രഭോ
ശ്രീഹതസ്യാസ്യ മൂഢസ്യ സൂര്യശാപേന ഹേതുനാ

ഹേ ജഗത്പ്രഭോ സൂര്യന്റെ ശാപം നിമിത്തം ശ്രീ നഷ്ടപ്പെട്ട് മൂഢനായിരിക്കുന്ന എന്റെ ആ ഭക്തന് എന്തു സംഭവിക്കുമെന്നു പറഞ്ഞാലും.

## വിഷ്ണുരുവാച

46. കാലോ൦തിയാതേ ദൈവേന യുഗാനാമേകവിംശതിഃ
വൈകുണ്ഠം ഘടികാർധേന ശീഘ്രം ഗച്ഛ ത്വമാലയം

ഹേ ശംഭോ, ദൈവഗത്യാ ബ്രഹ്മാണ്ഡത്തിൽ ഇപ്പോൾ ഇരുപത്തിയൊന്ന് യുഗങ്ങൾ കഴിഞ്ഞിട്ടുണ്ട്. എന്നാൽ വൈകുണ്ഠത്ത് അരനാഴികയേ ആയിട്ടുള്ളു. അതുകൊണ്ട് അങ്ങ് വേഗം സ്വഭവനത്തിലേക്ക് പൊയ്ക്കൊള്ളൂ.

47. വൃഷധ്വജോ മൃതഃ കാലാദ്ദുർനിവാര്യാത് സുദാരുണാത്
രഥധ്വജശ്ച തത്പുത്രോ മൃതഃ സോ൦പി ശ്രിയാ ഹതഃ

തടയാനാവാത്തതും ദാരുണവുമായ കാലഗതിക്കു വിധേയനായി വൃഷധ്വജൻ മരിച്ചുകഴിഞ്ഞു. അദ്ദേഹത്തിന്റെ പുത്രനായ രഥധ്വജനും ശ്രീരഹിതനായി കാലഗതി പ്രാപിച്ചു. ഇനി ആ ഭക്തനെ ഓർത്ത് അങ്ങേയ്ക്ക് ദുഃഖിക്കേണ്ടതില്ല.

48. തത്പുത്രൗ ച മഹാഭാഗൗ ധർമ്മധ്വജകുശധ്വജൗ
ഹൃതശ്രിയൗ സൂര്യശാപാത് സ്മൃതൗ പരമവൈഷ്ണവൗ

അദ്ദേഹത്തിന് മഹാഭാഗൻമാരായ രണ്ടു പുത്രൻമാരുണ്ട്: ധർമ്മധ്വജനും കുശധ്വജനും. അവരും സൂര്യശാപത്താൽ ശ്രീയറ്റവരാണ്.

49. രാജ്യഭ്രഷ്ടൗ ശ്രിയാഭ്രഷ്ടൗ കമലാതപസാ രതൗ
തയോശ്ച ഭാര്യയോർലക്ഷ്മീഃ കലയാ ച ഭവിഷ്യതി

രാജ്യഭ്രഷ്ടരും ഐശ്വര്യഭ്രഷ്ടരുമായ അവരിപ്പോൾ ലക്ഷ്മിയെ ഉപാസിക്കുന്നതിൽ മുഴുകിയിരിക്കുകയാണ്. അതിനാൽ അവരുടെ ഭാര്യയിൽ കലാംശംകൊണ്ട് ലക്ഷ്മീദേവി ജനിക്കും.

50. സമ്പദ്യുക്തൗ തദാ തൗ ച നൃപശ്രേഷ്ഠൗ ഭവിഷ്യതഃ
മൃതസ്തേ സേവകഃ ശംഭോ ഗച്ഛ യൂയം ച ഗച്ഛത

അതിനുശേഷം അവർ സമ്പന്നരായ രാജാക്കൻമാരായിത്തീരും. ഹേ ശംഭോ, അങ്ങയുടെ ഭക്തൻ മരിച്ചുകഴിഞ്ഞു. ഇനി അവനെയോർത്ത് ദുഃഖിക്കേണ്ട. പൊയ്ക്കൊള്ളൂ. ഹേ ദേവൻമാരേ, നിങ്ങളും പൊയ്ക്കൊള്ളുവിൻ.

51. ഇത്യുക്ത്വാ ച സലക്ഷ്മീകഃ സഭാതോ൦ഭ്യന്തരം ഗതഃ
ദേവാ ജഗ്മുഃ സംപ്രഹൃഷ്ടാഃ സ്വാശ്രമം പരയാ മുദാ
ശിവശ്ച തപസേ ശീഘ്രം പരിപൂർണ്ണതമോ യയൗ

ഇങ്ങനെ പറഞ്ഞുകൊണ്ട് ശ്രീഹരി ലക്ഷ്മീസഹിതനായി സഭ വിട്ട് അന്തഃപുരത്തിലേക്കു പോയി. ദേവൻമാർ സന്തുഷ്ടരായി ആർത്തുല്ലസിച്ച് സ്വാശ്രമങ്ങളിലേക്കും മടങ്ങി. പരിപൂർണ്ണതമനായ പരമശിവൻ ആകട്ടെ വേഗം തപസ്സിനായി പോകുകയും ചെയ്തു.

ഇതി ശ്രീ ദേവിഭാഗവതേ നവമസ്കന്ധേ
പഞ്ചദശോ൦ദ്ധ്യായഃ

# അഥ ഷോഡശോƒദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ലക്ഷ്മീം തൗ ച സമാരാദ്ധ്യ ചോഗ്രേണ തപസാ മുനേ
വരമിഷ്ടം ച പ്രത്യേകം സമ്പ്രാപതുരഭീപ്സിതം

ധർമ്മധ്വജകുശധ്വജന്മാർ ഇരുവരും തീവ്രമായ തപസ്സുകൊണ്ട് ലക്ഷ്മീദേവിയെ ആരാധിച്ച് ആഗ്രഹിച്ചതും ഇഷ്ടപ്പെട്ടതുമായ വരം പ്രത്യേകം പ്രത്യേകം നേടി.

2. മഹാലക്ഷ്മീവരേണൈവ തൗ പൃഥ്വീശൗ ബഭൂവതുഃ
പുണ്യവന്തൗ പുത്രവന്തൗ ധർമ്മധ്വജകുശധ്വജൗ

മഹാലക്ഷ്മീപ്രസാദത്താൽത്തന്നെ ആ ധർമ്മധ്വജകുശധ്വജന്മാർ ഇരുവരും രാജാക്കന്മാരും പുണ്യവാന്മാരും പുത്രവാന്മാരുമായിത്തീർന്നു.

3. കുശധ്വജസ്യ പത്നീ ച ദേവീ മാലാവതീ സതീ
സാ സുഷാവ ച കാലേന കമലാംശാം സുതാം സതീം

കുശധ്വജന്റെ ധർമ്മപത്നിയാണ് സതിയായ മാലാവതീദേവി, അവൾ യഥാകാലം ലക്ഷ്മീദേവിയുടെ അംശത്തോടുകൂടിയ ഉത്തമയായ പുത്രിയെ പ്രസവിച്ചു.

4. സാ ച ഭൂയിഷ്ഠകാലേന ജ്ഞാനയുക്താ ബഭൂവ ഹ
കൃത്വാ വേദധ്വനിം സ്പഷ്ടമുത്തസ്ഥൗ സൂതികാഗൃഹാത്

ആ കന്യക ദീർഘകാലംകൊണ്ട് ആത്മജ്ഞാനം ഉള്ളവളായിത്തീർന്നു. ജനിച്ച ഉടൻ തന്നെ സ്പഷ്ടമായി വേദധ്വനി മുഴക്കിക്കൊണ്ട് അവൾ സൂതികാഗൃഹത്തിൽ നിന്ന് പുറത്തുവന്നു.

5. വേദധ്വനിം സാ ചകാര ജാതമാത്രേണ കന്യകാ
തസ്മാത്താം ച വേദവതീം പ്രവദന്തി മനീഷിണഃ

ജനിച്ച മാത്രയിൽത്തന്നെ അവൾ വേദധ്വനി മുഴക്കിയിരുന്നതുകൊണ്ട് വിദ്വാന്മാർ അവളെ വേദവതി എന്നു വിളിച്ചുവന്നു.

6. ജാതമാത്രേണ സുസ്നാതാ ജഗാമ തപസേ വനം
സർവൈർനിഷിദ്ധാ യത്നേന നാരായണപരായണാ

ജനിച്ച ഉടൻ തന്നെ സ്നാനം ചെയ്തിട്ട് അവൾ തപസ്സിനുവേണ്ടി വനത്തിലേക്കു പോകുകയാണു ചെയ്തത്. നാരായണനിൽ തന്നെ ദത്തശ്രദ്ധയായ അവളെ സകലരും തപസ്സിൽ നിന്ന് പിന്തിരിപ്പിക്കാൻ പരിശ്രമിച്ചു. എന്നിട്ടും പ്രയോജനമുണ്ടായില്ല.

7. ഏകമന്വന്തരം ചൈവ പുഷ്കരേ ച തപസ്വിനീ
അത്യുഗ്രാം ച തപസ്യാം ച ലീലയാ ഹി ചകാര സാ

തപസ്വിനിയായ അവൾ പുഷ്കരതീർത്ഥത്തിൽ വച്ച് ഒരു മന്വന്തരം അത്യുഗ്രമായ തപസ്സ് അനായാസമായിത്തന്നെ അനുഷ്ഠിച്ചു.

8. തഥാപി പുഷ്ടാ ന ക്ലിഷ്ടാ നവയൗവനസംയുതാ
ശുശ്രാവ സാ ച സഹസാ സുവാചമശരീരിണീം

എന്നിട്ടും അവൾ നവയൗവനത്തോടുകൂടി പുഷ്ടിപ്രാപിച്ചതല്ലാതെ ഒട്ടും ക്ഷീണിച്ചില്ല. ഒരു ദിവസം അവൾക്ക് അപ്രതീക്ഷിതമായി ഒരു അശരീരി വാക്ക് കേൾക്കാനിടയായി.

**9. ജന്മാന്തരേ ച തേ ഭർത്താ ഭവിഷ്യതി ഹരിഃ സ്വയം**
**ബ്രഹ്മാദിഭിർദുരാരാധ്യം പതിം ലപ്സ്യസി സുന്ദരി**

ജന്മാന്തരത്തിൽ നിനക്ക് ശ്രീഹരി തന്നെ ഭർത്താവായി ഭവിക്കും..ഹേസുന്ദരി, ബ്രഹ്മാദികൾക്കും ദുരാരാധ്യനായവനെ നിനക്ക് ഭർത്താവായി ലഭിക്കും.

**10. ഇതി ശ്രുത്വാ ച സാ ഹൃഷ്ടാ ചകാര ഹ പുനസ്തപഃ**
**അതീവ നിർജനസ്ഥാനേ പർവതേ ഗന്ധമാദനേ**

ഇപ്രകാരം അശരീരി വാക്കുകേട്ട അവൾ അത്യധികം സന്തുഷ്ടയായി വീണ്ടും തപസ്സിൽ മുഴുകി. ഗന്ധമാദനപർവതത്തിൽ നിർജനമായ ഒരു ഭാഗത്താണ് അവൾ തപസ്സനുഷ്ഠിച്ചു വന്നത്.

**11. തത്രൈവ സുചിരം തപ്ത്വാ വിശ്വസ്യ സമുവാസ സാ**
**ദദർശ പുരതസ്തത്ര രാവണം ദുർനിവാരണം.**

ദീർഘകാലം തപസ്സിൽ മുഴുകി വിശ്വാസപൂർവം അവിടെത്തന്നെ അവൾ കഴിഞ്ഞുകൂടി. അവിടെ വച്ച് ഒരിക്കൽ അജയ്യനായ രാവണൻ തന്റെ മുമ്പിൽ നില്ക്കുന്നതായി അവൾ കണ്ടു.

**12. ദൃഷ്ട്വാ സാഽതിഥിഭക്ത്യാ ച പാദ്യം തസ്മൈ ദദൗ കില**
**സുസ്വാദുഭൂതം ച ഫലം ജലം ചാപി സുശീതളം**

കണ്ടപ്പോൾ അതിഥിമര്യാദയനുസരിച്ച് അവൾ അദ്ദേഹത്തിന് പാദ്യം (കാൽ കഴുകാനുള്ള ജലം) നൽകി. സ്വാദുള്ള ഫലങ്ങളും നല്ല തണുത്ത ജലവും നൽകി സൽക്കരിച്ചു.

**13. തച്ച ഭുക്ത്വാ സ പാപിഷ്ഠശ്ചോവാസ തത്സമീപതഃ**
**ചകാര പ്രശ്നമിതി താം കാ ത്വം കല്യാണി വർത്തസേ**

അതു ഭക്ഷിച്ചിട്ട് മഹാപാപിയായ അവൻ അവളുടെ അടുക്കൽത്തന്നെ ഇരിപ്പായി. പിന്നെ അവളോട്, ഹേ കല്യാണി, ഇവിടെ കഴിഞ്ഞുകൂടുന്ന നീ ആരാണ്? എന്നിങ്ങനെ ഓരോന്നു ചോദിക്കാൻ തുടങ്ങി.

**14. താം ദൃഷ്ട്വാ സ വരാരോഹാം പീനശ്രോണിപയോധരാം**
**ശരത്പദ്മോത്സവാസ്യാം ച സസ്മിതാം സുദതീം സതീം**

തടിച്ച അരക്കെട്ടും സ്തനങ്ങളും ശരത്കാല കമലം പോലെ തെളിഞ്ഞമുഖവും തൂമന്ദഹാസവും അഴകാർന്ന ദന്തപംക്തിയുമുള്ള ആ സുന്ദരിയെ കണ്ട രാവണൻ,

**15. മൂർച്ഛാമവാപ കൃപണഃ കാമബാണപ്രപീഡിതഃ**
**സ കരേണ സമാകൃഷ്യ ശൃംഗാരം കർത്തുമുദ്യതഃ**

കാമബാണപീഡിതനും ദു:ഖിതനുമായി മോഹത്തിലാണ്ടു. അവൻ അവളെ കൈകൊണ്ടു തന്നിലേക്കുവലിച്ചടുപ്പിച്ച് ശൃംഗരിക്കാൻ ആരംഭിച്ചു.

**16. സതീ ചുകോപ ദൃഷ്ട്വാ തം സ്തംഭിതം ച ചകാര ഹ**
**സ ജഡോ ഹസ്തപാദൈശ്ച കിഞ്ചിദ്വക്തും ന ച ക്ഷമഃ**

അതുകണ്ട് സതിയായ അവൾ കോപിക്കുകയും അവനെ സ്തംഭിപ്പിക്കുകയും ചെയ്തു. കൈയും കാലും ചലിപ്പിക്കാനാവാതായി. ഒന്നു മിണ്ടാൻപോലും അവനു കഴിവില്ലാതായി.

**17. തുഷ്ടാവ മനസാദേവീം പ്രയയൗ പത്മലോചനാം**
**സാ തുഷ്ടാ തസ്യ സ്തവനം സുകൃതം ച ചകാര ഹ**

ഈ അവസ്ഥയിൽ രാവണൻ മനസ്സുകൊണ്ട് കമലലോചനയായ ദേവിയുടെ (വേദവതിയുടെ) സമീപത്ത് എത്തി അവളെ സ്തുതിച്ചു. അവന്റെ സ്തുതി സഫലമാകണമെന്ന ചിന്തയോടെ സന്തുഷ്ടയായി പരലോകത്ത് അതിനുള്ള ഫലം നൽകുന്നതിനായി ആ സ്തുതി സ്വീകരിക്കുകയും ചെയ്തു. ദേവീഭജനം നിരർത്ഥകമാകരുതല്ലോ.

**18. സാ ശശാപ മദർത്ഥേ ത്വം വിനംക്ഷ്യതി സബാന്ധവഃ**
**സ്പൃഷ്ടാഹം ച ത്വയാ കാമാദ്ബലം ചാപ്യവലോകയ**

അതോടൊപ്പം ആ ദേവി അവനൊരു ശാപവും നൽകി.''ദുരാത്മൻ നീ ഞാൻ നിമിത്തം ബന്ധുക്കളോടൊപ്പം നശിക്കും. എന്തെന്നാൽ നീ കാമഭാവനയോടെ എന്നെ സ്പർശിക്കുകയുണ്ടായി. നീ ഇപ്പോൾ എന്റെ ശക്തി എത്രയുണ്ടെന്നു കണ്ടുകൊള്ളുക''.

**19. ഇത്യുക്ത്വാ സാ ച യോഗേന ദേഹത്യാഗം ചകാര ഹ**
**ഗംഗായാം താം ച സംന്യസ്യ സ്വഗൃഹം രാവണോ യയൗ**

എന്നു പറഞ്ഞിട്ട് ആ വേദവതി യോഗശക്തിയാൽ സ്വദേഹം ഉപേക്ഷിച്ചു. അപ്പോൾ രാവണൻ ആ മൃതശരീരം ഗംഗയിൽ നിക്ഷേപിച്ചിട്ട് സ്വഗൃഹത്തിലേക്കു യാത്രയായി.

**20. അഹോ കിമദ്ഭുതം ദൃഷ്ടം കിം കൃതം വാ/നയാധുനാ**
**ഇതി സഞ്ചിന്ത്യ സഞ്ചിന്ത്യ വിലലാപ പുനഃ പുനഃ**

പോകുന്ന വേളയിൽ അവൻ ഇങ്ങനെ ആലോചിച്ചു: അഹോ! ഞാൻ എന്തൊരു അദ്ഭുതമാണ് ഇപ്പോൾ കണ്ടത്! അവൾ ഇപ്പോൾ ചെയ്തതെന്താണ്! ഇങ്ങനെ ചിന്തിച്ചു ചിന്തിച്ച് വീണ്ടും വീണ്ടും വിലപിച്ചു.

**21. സാ ച കാലാന്തരേ സാധ്വീ ബഭൂവ ജനകാത്മജാ**
**സീതാദേവീതി വിഖ്യാതാ യദർത്ഥേ രാവണോ ഹതഃ**

കാലാന്തരത്തിൽ ആ സാധ്വി ജനകന്റെ പുത്രിയായി ജനിച്ച് സീതാദേവി എന്ന് വിഖ്യാതയായി. അവൾ നിമിത്തമായി രാവണൻ കൊല്ലപ്പെട്ടു.

**22. മഹാതപസ്വിനീ സാ ച തപസാ പൂർവജന്മതഃ**
**ലേഭേ രാമം ച ഭർത്താരം പരിപൂർണ്ണതമം ഹരിം**

മഹാതപസ്വിനിയായിരുന്ന അവൾക്ക് പൂർവജന്മത്തിൽ ചെയ്ത തപസ്സിന്റെ പ്രഭാവത്താൽ പരിപൂർണ്ണതമനും ഹരിയുമായ രാമചന്ദ്രനെ ഭർത്താവായി ലഭിച്ചു.

**23. സമ്പ്രാപ തപസാരാധ്യം ദുരാരാധ്യം ജഗത്പതിം**
**സാ രാമാ സുചിരം രേമേ രാമേണ സഹ സുന്ദരീ**

ഏവർക്കും സുഖാരാധ്യനല്ല ജഗത്പതിയായ രാമചന്ദ്രൻ. കഠിന തപസ്സുകൊണ്ടാണ് അവൾ അദ്ദേഹത്തെ നേടിയത്. സുന്ദരിയായ അവൾ അങ്ങനെ രാമനെ ഭർത്താവായി നേടി ദീർഘകാലം അദ്ദേഹത്തോടൊപ്പം രമിച്ചു.

**24. ജാതിസ്മരാ ന സ്മരതി തപസശ്ച ക്ലമം പുരാ**
**സുഖേന തജ്ജഹൗ സർവം ദുഃഖം ചാപി സുഖം ഫലേ**

അവൾക്ക് പൂർവജന്മസ്മരണ ഉണ്ടായിരുന്നു. എന്നാൽ പൂർവജന്മത്തിൽ ചെയ്ത തപസ്സിന്റെ ക്ലേശം അവൾ ഓർമ്മിച്ചുമില്ല. അനുഭവിച്ചുകൊണ്ടിരുന്ന സുഖത്തിൽ പൂർവജന്മദുഃഖം അവൾ വിസ്മരിച്ചു. ആ ദുഃഖവും ഫലത്തിൽ അവൾക്ക് സുഖമായിരുന്നുവല്ലോ.

**25. നാനാപ്രകാരവിഭവം ചകാര സുചിരം സതീ**
**സമ്പ്രാപ്യ സുകുമാരം തമതീവ നവയൗവനാ**

അത്യന്തം നവയൗവനയായ അവൾ സുന്ദരാകാരനായ രാമനെ ഭർത്താവായി നേടി നാനാവിധങ്ങളായ സുഖഭോഗങ്ങളിൽ മുഴുകി ഏറെ നാൾ വിഹരിച്ചു.

**26. ഗുണിനം രസികം ശാന്തം കാന്തം ദേവമനുത്തമം**
**സ്ത്രീണാം മനോജ്ഞം രുചിരം തഥാ ലേഭേ യഥേപ്സിതം**

ആ രാമനാകട്ടെ ഗുണവാനും രസികനും ശാന്തനും കമനീയനും ദേവോത്തമനും സ്ത്രീകൾക്ക് കാമതുല്യം കോമളനുമാണ്. സീതയ്ക്ക് ഇപ്രകാരം മനസ്സിന് ഇഷ്ടപ്പെട്ട ഭർത്താവിനെത്തന്നെ ലഭിച്ചു.

**27. പിതുഃ സത്യപാലനാർത്ഥം സത്യസന്ധോ രഘൂദ്വഹഃ**
**ജഗാമ കാനനം പശ്ചാത് കാലേന ച ബലീയസാ**

അങ്ങനെയിരിക്കെ, കാലത്തിന്റെ ശക്തമായ പിടിയിൽപ്പെട്ട്, അച്ഛന്റെ വാക്ക് സത്യമാക്കുന്നതിനുവേണ്ടി, സത്യസന്ധനായ രഘുവരന് വനത്തിലേക്കുപോകേണ്ടിവന്നു.

**28. തസ്ഥൗ സമുദ്രനികടേ സീതയാ ലക്ഷ്മണേന ച**
**ദദർശ തത്ര വഹ്നിം ച വിപ്രരൂപധരം ഹരിഃ**

അദ്ദേഹം സീതയോടും ലക്ഷ്മണനോടും കൂടി ദക്ഷിണസമുദ്രതീരത്തു വസിക്കുന്ന കാലത്ത് അവിടെ വച്ച് വിപ്രരൂപധാരിയായ അഗ്നിദേവനെ കണ്ടു.

**29. രാമം ച ദുഃഖിതം ദൃഷ്ട്വാ, സ ച ദുഃഖീ ബഭൂവ ഹ**
**ഉവാച കിഞ്ചിത് സത്യേഷ്ടം സത്യം സത്യപരായണഃ**

രാമൻ ദുഃഖിതനാണെന്നു കണ്ടപ്പോൾ അഗ്നിദേവനും ദുഃഖമുണ്ടായി. അപ്പോൾ സത്യനിഷ്ഠനായ അഗ്നിദേവൻ സത്യപ്രേമിയായ രാമചന്ദ്രനോട് ഇങ്ങനെ സത്യമായി പറഞ്ഞു:

**ദ്വിജ ഉവാച**

**30. ഭഗവൻ ശ്രൂയതാം രാമ കാലോഽയം യദുപസ്ഥിതഃ**
**സീതാഹരണകാലോഽയം തവൈവ സമുപസ്ഥിതഃ**

ഭഗവൻ, രാമചന്ദ്ര കേൾക്കൂ, അങ്ങയെ സമീപിച്ചുകൊണ്ടിരിക്കുന്ന കാലമുണ്ടല്ലോ, അത് സീതയെ അപഹരിക്കുന്നതിനുള്ള കാലമാണ്.

**31. ദൈവം ച ദുർനിവാര്യം ച, ന ചദൈവാത് പരോ ബലീ**
**ജഗത്പ്രസൂം. മയി ന്യസ്യ ഛായാം രക്ഷാന്തികേഽധുനാ**

വിധിയെ തടുക്കാൻ ആർക്കും കഴിയുകയില്ല. വിധിക്കതീതനായ ഒരു ബലവാനും ഇല്ല. ജഗജ്ജനനിയായ സീതയെ എന്റെ പക്കൽ ഏൽപ്പിച്ചിട്ട് ഛായാസീതയെ അങ്ങിപ്പോൾ സ്വ സമീപത്ത് സംരക്ഷിച്ചു കൊള്ളുക.

**32. ദാസ്യാമി സീതാം തുഭ്യം ച പരീക്ഷാസമയേ പുനഃ**
**ദേവൈഃ പ്രസ്ഥാപിതോഽഹം ച ന ച വിപ്രോ ഹുതാശനഃ**

അഗ്നിപരീക്ഷാസമയത്ത് സീതയെ വീണ്ടും അങ്ങയെ ഏൽപ്പിച്ചു കൊള്ളാം. ദേവന്മാരാണ് എന്നെ ഇങ്ങോട്ട് അയച്ചിരിക്കുന്നത്. ഞാൻ ബ്രാഹ്മണനല്ല; സാക്ഷാൽ അഗ്നിയാണ്.

33. രാമസ്തദ്വചനം ശ്രുത്വാ ന പ്രകാശ്യ ച ലക്ഷ്മണം
സ്വീകാരം വചസശ്ചക്രേ ഹൃദയേന വിദൂയതാ

ഭഗവാൻ ശ്രീരാമചന്ദ്രൻ അത് കേട്ടപ്പോൾ ലക്ഷ്മണനെപ്പോലും അക്കാര്യം അറിയിക്കാതെ ഹൃദയവേദനയോടെ അഗ്നി പറഞ്ഞത് സ്വീകരിച്ചു.

34. വഹ്നിർയോഗേന സീതായാ മായാസീതാം ചകാര ഹ
തത്തുല്യഗുണസർവാംഗാം ദദൗ രാമായ നാരദ

ഹേ നാരദ, അഗ്നിദേവൻ ഉടനെ യോഗശക്തി കൊണ്ട്, സീതയ്ക്കു തുല്യം ആകാരഭംഗിയും ഗുണങ്ങളുമുള്ള മായാ സീതയെ സൃഷ്ടിച്ച് രാമചന്ദ്രനു നല്കി.

35. സീതാം ഗൃഹീത്വാ സ യയൗ ഗോപ്യം വക്തും നിഷിധ്യ ച
ലക്ഷ്മണോ നൈവ ബുബുധേ ഗോപ്യമന്യസ്യ കാ കഥാ

സാക്ഷാൽ സീതയെയും കൂട്ടിക്കൊണ്ട് അഗ്നിദേവൻ പോയി. ഗോപ്യമായ ഇക്കാര്യം ആരോടും പറയരുതെന്ന് വിലക്കുകയും ചെയ്തു. ലക്ഷ്മണൻ പോലും ഇത് അറിഞ്ഞിരുന്നില്ല. പിന്നെ മറ്റുള്ളവരുടെ കഥ പറയണോ?

36. ഏതസ്മിന്നന്തരേ രാമോ ദദർശ കാനകം മൃഗം
സീതാ തം പ്രേരയാമാസ തദർഥേ യത്നപൂർവകം

അങ്ങനെയിരിക്കെ രാമൻ ഒരു ദിവസം കനകമയമായ ഒരു മാനിനെ കണ്ടു. ആ മാനിനെ പിടിച്ചു കൊണ്ടുവരാൻ സീത രാമനെ നിർബന്ധിച്ചു.

37. സന്ന്യസ്യ ലക്ഷ്മണം രാമോ ജാനക്യാ രക്ഷണേ വനേ
സ്വയം ജഗാമ തൂർണം തം വിവ്യാധ സായകേന ച

വനത്തിൽ ജാനകിയെ രക്ഷിക്കാൻ ലക്ഷ്മണനെ ഭരമേല്പിച്ചിട്ട് രാമൻ ആ മാനിനെ അതിവേഗം പിന്തുടർന്നു. അമ്പുകൾ വർഷിച്ച് അതിനെ വധിച്ചു.

38. ലക്ഷ്മണേതി ച ശബ്ദം സ കൃത്വാ ച മായയാ മൃഗഃ
പ്രാണാംസ്തത്യാജ സഹസാ പുരോ ദൃഷ്ട്വാ ഹരിം സ്മരൻ

മരണ സമയത്ത് ആ മായാ മൃഗത്തിന്റെ മുഖത്ത് നിന്ന് 'ഹാ ലക്ഷ്മണ' എന്നൊരു ശബ്ദം പുറപ്പെട്ടു. മുമ്പിൽ കണ്ട ഹരിയെ സ്മരിച്ചു കൊണ്ട് ഉടൻ തന്നെ ആ മൃഗം സ്വശരീരം വെടിഞ്ഞു.

39. മൃഗദേഹം പരിത്യജ്യ ദിവ്യരൂപം വിധായ ച
രത്നനിർമിതയാനേന വൈകുണ്ഠം സ ജഗാമ ഹ

മൃഗദേഹം വെടിഞ്ഞ് അവൻ ദിവ്യരൂപം കൈക്കൊള്ളുകയും രത്നനിർമ്മിതമായ വിമാനത്തിൽ വൈകുണ്ഠത്തിലേക്ക് പോകുകയും ചെയ്തു.

40. വൈകുണ്ഠലോകദ്വാര്യാസീത് കിങ്കരോ ദ്വാരപാലയോഃ
പുനർജഗാമ തദ്വാരമാദേശാദ്ദ്വാരപാലയോഃ

ആ മാരീചൻ വൈകുണ്ഠ ദ്വാരത്തിലെ കാവൽക്കാരുടെ കിങ്കരനായിരുന്നു. ദ്വാരപാലന്മാരുടെ ഇരുവരുടെയും നിർദ്ദേശമനുസരിച്ച് അവൻ വീണ്ടും വൈകുണ്ഠദ്വാരത്തിൽ എത്തിച്ചേരുകയും ചെയ്തു.

41. അഥ ശബ്ദം ച സാ ശ്രുത്വാ ലക്ഷ്മണേതിച വിക്ളവം
തം ഹി സാ പ്രേരയാമാസ ലക്ഷ്മണം രാമസന്നിധൗ

'ഹാ ലക്ഷ്മണ' എന്ന ദയനീയമായ വിളികേട്ടപ്പോൾ സീത ലക്ഷ്മണനെ രാമസന്നിധിയിലേക്കു ചെല്ലാൻ പ്രേരിപ്പിച്ചു.

42. ഗതേ ച ലക്ഷ്മണേ രാമേ രാവണോ ദുർനിവാരണഃ
സീതാം ഗൃഹീത്വാ പ്രയയൗ ലങ്കാമേവ സ്വലീലയാ

അങ്ങനെ രാമനും ലക്ഷ്മണനും പോയിക്കഴിഞ്ഞപ്പോൾ അജയ്യനായ രാവണൻ സീതയെയും കൊണ്ട് അനായാസം ലങ്കയിലേക്ക് പോയി.

43. വിഷസാദ ച രാമശ്ച വനേ ദൃഷ്ട്വാ ച ലക്ഷ്മണം
തൂർണം ച സ്വാശ്രമംഗത്വാ സീതാം നൈവ ദദർശ സഃ

ലക്ഷ്മണനെ വനത്തിൽ വച്ചു കണ്ട് രാമൻ വളരെ വിഷാദിച്ചു. വേഗം ആശ്രമത്തിലേക്ക് ചെന്നെങ്കിലും സീതയെ അവിടെങ്ങും കണ്ടില്ല.

44. മൂർച്ഛാം സമ്പ്രാപ സുചിരം വിലലാപ ഭൃശം പുനഃ
പുനഃപുനശ്ച ബഭ്രാമ തദന്വേഷണപൂർവകം.

കുറെ നേരത്തേക്ക് രാമൻ മൂർച്ഛിതനായിത്തീർന്നു. അത്യധികം ദുഃഖിതനായി വീണ്ടും വീണ്ടും വിലപിച്ചു. സീതയെ അന്വേഷിച്ച് പിന്നെയും പിന്നെയും ചുറ്റിക്കറങ്ങി.

45. കാലേന പ്രാപ്യ തദ്വാർത്താം ഗോദാവരീനദീതടേ
സഹായാൻ വാനരാൻ കൃത്വാ ബബന്ധ സാഗരം ഹരിഃ

കുറച്ച് കാലത്തിനു ശേഷം ഗോദാവരീ തീരത്തു വച്ച് സീതയെ സംബന്ധിച്ചുള്ള വിവരം ലഭിച്ചു. അപ്പോൾ വാനരന്മാരുടെ സഹായത്തോടെ രാമചന്ദ്രൻ സമുദ്രത്തിൽ സേതു ബന്ധിച്ചു.

46. ലങ്കാം ഗത്വാ രഘുശ്രേഷ്ഠോ ജഘാന സായകേന ച
കാലേന പ്രാപ്യ തം ഹത്വാ രാവണം ബാന്ധവൈഃ സഹ

രഘുവരൻ അങ്ങനെ ലങ്കയിൽ ചെന്ന് രാവണനുമായി യുദ്ധം ചെയ്തു. യഥാസമയം രാമൻ രാവണനെയും അവന്റെ ബന്ധുജനങ്ങളെയും വധിച്ചു.

47. താം ച വഹ്നിപരീക്ഷാം ച കാരയാമാസ സത്വരം
ഹുതാശസ്തത്ര കാലേ തു വാസ്തവീം ജാനകീം ദദൗ

ഉടൻ തന്നെ സീതയെ അഗ്നിപരീക്ഷയ്ക്കു വിധേയമാക്കി. യഥാസമയം അഗ്നിദേവൻ അവിടെ എത്തി യഥാർത്ഥ ജാനകിയെ രാമചന്ദ്രനു നൽകി.

48. ഉവാച ഛായാ വഹ്നിം ച രാമം ച വിനയാന്വിതാ
കരിഷ്യാമീതി കിമഹം തദുപായം വദസ്വ മേ

അപ്പോൾ മായാസീത വഹ്നിദേവനോടും രാമചന്ദ്രനോടും വിനയപൂർവ്വം ചോദിച്ചു: ഞാൻ ഇനിയും എന്തുചെയ്യണം? അതിനുള്ള മാർഗ്ഗം പറഞ്ഞുതന്നാലും.

### ശ്രീരാമാഗ്നീ ഊചതുഃ

49. ത്വം ഗച്ഛ തപസേ ദേവി പുഷ്കരം ച സുപുണ്യദം
കൃത്വാ തപസ്യാം തത്രൈവ സ്വർഗലക്ഷ്മീർ ഭവിഷ്യസി

ശ്രീരാമനും അഗ്നിയും പറഞ്ഞു: ഹേ ദേവി നീ തപസ്സു ചെയ്യുന്നതിനായി പുണ്യപ്രദമായ പുഷ്കര തീർത്ഥത്തിലേക്കു പോകുക. അവിടെ വച്ച് തപസ്സു ചെയ്തിട്ട് നിനക്ക്സ്വർഗ്ഗ ലക്ഷ്മിയായിത്തീരാം.

**50. സാ ച തദ്വചനം ശ്രുത്വാ പ്രതപ്യ പുഷ്കരേ തപഃ**
**ദിവ്യം ത്രിലക്ഷവർഷം ച സ്വർഗലക്ഷ്മീർ ബഭൂവ ഹ**

അങ്ങനെ പറഞ്ഞതുകേട്ട് അവൾ പുഷ്കരതീർത്ഥത്തിൽ ചെന്ന് മൂന്ന് ലക്ഷം ദിവ്യവർഷം കഠിനമായ തപസ്സു ചെയത് സ്വർഗ്ഗലക്ഷ്മിയായിത്തീർന്നു.

**51. സാ ച കാലേന തപസാ യജ്ഞകുണ്ഡസമുദ്ഭവാ**
**കാമിനീ പാണ്ഡവാനാം ച ദ്രൗപദീ ദ്രുപദാത്മജാ**

ആ ച്ഛായാസീതതന്നെ ദീർഘകാലത്തെ തപസ്സു കൊണ്ട് ദ്രുപദരാജാവിന്റെ യജ്ഞകുണ്ഡത്തിൽ നിന്ന് ജനിച്ചു. അങ്ങനെ ദ്രുപദപുത്രിയായ അവൾ ദ്രൗപദിഎന്ന പേരിൽ പാണ്ഡവന്മാരുടെ പ്രിയ പത്നിയായിത്തീർന്നു.

**52. കൃതേ യുഗേ വേദവതീ കുശധ്വജസുതാ ശുഭാ**
**ത്രേതായാം രാമപത്നീ ച സീതേതി ജനകാത്മജാ**

ഇങ്ങനെ കൃതയുഗത്തിൽ കുശധ്വജന്റെ പുത്രിയായിരുന്ന വേദവതി തന്നെയാണ് ത്രേതായുഗത്തിൽ ജനകന്റെ പുത്രിയും രാമപത്നിയുമായ സീതയായി ഭവിച്ചത്.

**53. തച്ഛായാ ദ്രൗപദീ ദേവീ ദ്വാപരേ ദ്രുപദാത്മജാ**
**ത്രിഹായണീ ച സാ പ്രോക്താ വിദ്യമാനാ യുഗത്രയേ**

ദ്വാപരയുഗത്തിലെ ഛായാസീതയാണ് ദ്രൗപദീദേവിയായി ജനിച്ചത്.അങ്ങനെ മൂന്ന് യുഗങ്ങളിലും വിരാജിക്കുന്ന അവളെ ത്രിഹായണി എന്ന് വിളിച്ചുവരുന്നു.

### നാരദ ഉവാച

**54. പ്രിയാഃ പഞ്ച കഥം തസ്യാ ബഭൂവുർ മുനിപുംഗവ**
**ഇതി മച്ചിത്തസന്ദേഹം ഭംജ സന്ദേഹഭഞ്ജന**

ഹേ മുനിപുംഗവ, ആ ദ്രൗപദിക്ക് അഞ്ചുഭർത്താക്കന്മാരുണ്ടാവാൻ എന്താണു കാരണം? സന്ദേഹ ങ്ങളെല്ലാം നിവാരണം ചെയ്യാൻകഴിവുള്ളനേ എന്റെ മനസിലെ ഈ സംശയം കൂടി തീർത്തു തന്നാലും.

### ശ്രീനാരായണ ഉവാച

**55. ലങ്കായാം വാസ്തവീ സീതാ രാമം സമ്പ്രാപ നാരദ**
**രൂപയൗവനസമ്പന്നാ ഛായാ ച ബഹുചിന്തയാ**

ഹേ നാരദ, ലങ്കയിൽ വച്ച് യഥാർത്ഥ സീത രാമചന്ദ്രനെ പ്രാപിച്ചല്ലോ. അപ്പോൾ രൂപയൗവനസമ്പന്നയായ ഛായാസീതയ്ക്കുണ്ടായ ചിന്തയ്ക്ക് അതിരുണ്ടായില്ല.

**56. രാമാഗ്ന്യോരാജ്ഞയാതപ്തുമുപാസ്തേ ശങ്കരം പരം**
**കാമാതുരാ പതിവ്യഗ്രാ പ്രാർത്ഥയന്തീ പുനഃ പുനഃ**

അഗ്നിദേവന്റെയും രാമചന്ദ്രന്റെയും ആജ്ഞയനുസരിച്ച് അവൾ ശങ്കരനെ ഉപാസിക്കുന്നതിൽ തത്പരയായിത്തീർന്നു. ഭർത്താവിനെ വേണമെന്ന ആഗ്രഹത്തോടെ അവൾ കാമാതുരയായി വീണ്ടും വീണ്ടും പ്രാർത്ഥിച്ചു:

57. പതിം ദേഹി പതിം ദേഹി പതിം ദേഹി ത്രിലോചന
പതിം ദേഹി പതിം ദേഹി പഞ്ചവാരം ചകാര സാ

ഹേ ത്രിലോചന, പതിയെ നൽകിയാലും; പതിയെനൽകിയാലും; പതിയെനൽകിയാലും; പതിയെനൽകിയാലും; പതിയെനൽകിയാലും എന്നിങ്ങനെ അഞ്ചുതവണ അവൾ ആവശ്യപ്പെട്ടു.

58. ശിവസ്തത് പ്രാർത്ഥനാം ശ്രുത്വാ പ്രഹസ്യ രസികേശ്വരഃ
പ്രിയേ തവ പ്രിയാഃ പഞ്ച ഭവിഷ്യന്തി വരം ദദൗ

രസികേശ്വരനായ ശങ്കരൻ ആ പ്രാർത്ഥനകേട്ട് ചിരിച്ചുകൊണ്ട്, പ്രിയേ നിനക്ക് അഞ്ചുഭർത്താക്കന്മാർ ഉണ്ടാകും എന്ന വരം നൽകി.

59. തേന സാ പാണ്ഡവാനാം ച ബഭൂവ കാമിനീ പ്രിയാ
ഇതി തേ കഥിതം സർവം പ്രസ്താവം വാസ്തവം ശൃണു

അതിനാൽ അവൾ പാണ്ഡവന്മാർ അഞ്ചു പേരുടെയും പത്നിയായിത്തീർന്നു. ഇങ്ങനെ ഞാൻ അങ്ങയോട് സകലതും പറഞ്ഞു. ഇനി പറഞ്ഞുകൊണ്ടു വന്ന വിഷയമെന്തോ അതു കേട്ടുകൊള്ളുക.

60. അഥ സമ്പ്രാപ്യ ലങ്കായാം സീതാം രാമോ മനോഹരാം
വിഭീഷണായ താം ലങ്കാം ദത്വാ$ƒ$യോദ്ധ്യാം യയൗ പുനഃ

ഭഗവാൻ രാമചന്ദ്രൻ, ലങ്കയിൽ ചെന്ന് സുന്ദരാംഗിയായ സീതയെ നേടുകയും ലങ്കാരാജ്യം വിഭീഷണനു നൽകുകയും ചെയ്തിട്ട് വീണ്ടും അയോദ്ധ്യയിലേക്ക് പോയി.

61. ഏകാദശ സഹസ്രാബ്ദം കൃത്വാ രാജ്യം ച ഭാരതേ
ജഗാമ സർവൈർലോകൈശ്ച സാർധം വൈകുണ്ഠമേവ ച

പതിനോരായിരം വർഷം ഭാരതത്തിൽ രാജ്യഭരണം നടത്തിയിട്ട് സകലപുരവാസികളോടും കൂടി വൈകുണ്ഠത്തിലേക്കു പോകുകയും ചെയ്തു.

62. കമലാംശാ വേദവതീ കമലായാം വിവേശ സാ
കഥിതം പുണ്യമാഖ്യാനം പുണ്യദം പാപനാശനം

കമലാംശയായ വേദവതി ആ കമലയിൽത്തന്നെ ലയിച്ചു. ഈ പുണ്യകഥ പുണ്യപ്രദവും പാപനാശകവുമാണ്. ഇത് പൂർണ്ണമായി ഞാൻ ആഖ്യാനം ചെയ്തു.

63. സതതം മൂർത്തിമന്തശ്ച വേദാശ്ചത്വാര ഏവ ച
സന്തി യസ്യാശ്ച ജിഹ്വാഗ്രേ സാച വേദവതീ ശ്രുതാ

നാലു വേദങ്ങളും മൂർത്തിരൂപം പൂണ്ട് സദാ അവളുടെ ജിഹ്വാഗ്രത്തിൽ വസിച്ചിരുന്നതുകൊണ്ടാണ് അവൾ വേദവതി എന്നു വിഖ്യാതയായത്.

64 ധർമ്മധ്വജസുതാഖ്യാനം നിബോധ കഥയാമി തേ

ഇനി ധർമ്മധ്വജന്റെ പുത്രിയുടെ കഥ ഞാൻ പറയാം കേട്ടു കൊള്ളുക.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഷോഡശോ$ƒ$ദ്ധ്യായഃ

# അഥ സപ്തദശോ്ഽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ധർമ്മധ്വജസ്യ പത്നീ ച മാധവീതി ച വിശ്രുതാ
നൃപേണ സാർധം സാഽഽരാമേ രേമേ ച ഗന്ധമാദനേ

മാധവി എന്ന് കീർത്തികേട്ടവളായിരുന്നു ധർമ്മധ്വജന്റെ പത്നി. ഗന്ധമാദനപർവതത്തിലുള്ള ആരാമത്തിൽ രാജാവിനോടൊത്ത് അവൾ വിഹരിച്ചു.

2. ശയ്യാം രതികരീം കൃത്വാ പുഷ്പചന്ദനചർച്ചിതാം
ചന്ദനാലിപ്തസർവാംഗീ പുഷ്പചന്ദനവായുനാ

പുഷ്പചന്ദനഭൂഷിതവും രതിസുഖോചിതവുമായ ശയ്യ ഒരുക്കി. സർവാംഗങ്ങളിലും ചന്ദനം പൂശി. പുഷ്പങ്ങളുടെയും ചന്ദനത്തിന്റെയും സുഗന്ധംപേറുന്ന വായുവേറ്റു.

3. സ്ത്രീരത്നമതിചാർവംഗീ രത്നഭൂഷണഭൂഷിതാ
കാമുകീ രസികാ സൃഷ്ടാ രസികേന ച സംയുതാ

അതിസുന്ദരിയായ ആ സ്ത്രീരത്നം രത്നഭൂഷണങ്ങൾ അണിഞ്ഞു. രസികനായ ഭർത്താവിനോടൊത്ത് അവൾ രസികയായ കാമിനിയായി അവിടെ വിഹരിച്ചു.

4. സുരതേവിരതിർനാസ്തി തയോഃ സുരതിവിജ്ഞയോഃ
ഗതം ദേവവർഷശതം ന ജ്ഞാതം ച ദിവാനിശം

കാമക്രീഡാപണ്ഡിതരായ അവർക്ക് കാമകേളികളിൽ തീരെ വിരക്തിയുണ്ടായില്ല. രാപ്പകൽ അറിയാതെ നൂറുദിവ്യവർഷം അങ്ങനെ കഴിഞ്ഞു.

5. തതോ രാജാ മതിം പ്രാപ്യ സുരതാദ്വിരരാമ ച
കാമുകീ സുന്ദരീ കിഞ്ചിന്ന ച തൃപ്തിം ജഗാമ സാ

പിന്നെ ആ രാജാവ് ബോധപൂർവ്വം സുരതക്രീഡയിൽ നിന്ന് വിരമിച്ചു. എന്നാൽ സുന്ദരിയായ ആ കാമുകിക്ക് അതിൽ നിന്നു വിരമിക്കുന്നതിൽ തീരെ തൃപ്തി ഉണ്ടായില്ല.

6. ദധാര ഗർഭം സാ സദ്യോ ദൈവാദബ്ദശതം സതീ
ശ്രീഗർഭാ ശ്രീയുതാ സാ ച സംബഭൂവ ദിനേ ദിനേ

വേഗം തന്നെ അവൾ ഗർഭിണിയാവുകയും ദൈവഗത്യാ നൂറുവർഷം ആ ഗർഭം പേറുകയും ചെയ്തു. ശ്രീയെ ഗർഭത്തിൽ ധരിച്ചതിനാൽ ആ ഗർഭം തേജോമയമായി പ്രതിദിനം വളർന്നുവന്നു.

7. ശുഭേ ക്ഷണേ ശുഭദിനേ ശുഭയോഗേ ച സംയുതേ
ശുഭലഗ്നേ ശുഭാംശേ ച ശുഭസ്വാമിഗ്രഹാന്വിതേ

ശുഭയോഗത്തോടു ചേർന്ന ശുഭ ദിനത്തിലെ ശുഭമുഹൂർത്തത്തിൽ ശുഭലഗ്നത്തിലെ ശുഭാംശത്തിൽ പ്രധാന ശുഭഗ്രഹങ്ങൾ നില്ക്കെ,

8. കാർത്തികീ പൂർണ്ണിമായാം തു സിതവാരേ ച പത്മജാ
സുഷാവ സാ ച പത്മാംശാം പത്മിനീം താം മനോഹരാം

കാർത്തിക മാസത്തിലെ പൗർണ്ണമി ദിനത്തിൽ വെള്ളിയാഴ്ച ദിവസം മാധവി ലക്ഷ്മിയുടെ അംശത്തോടുകൂടിയ അഴകാർന്ന ഒരു കന്യകയെ പ്രസവിച്ചു.

**9. ശരത്പാർവണചന്ദ്രാസ്യാം ശരത്പങ്കജലോചനാം**
**പക്വബിംബാധരോഷ്ഠീം ച പശ്യന്തീ സസ്മിതാം ഗൃഹം**

ശരത്കാലത്തെ പൂർണ്ണേന്ദുവിനു സദൃശമായ മുഖവും ശരത്കാലത്തെ പങ്കജത്തിനു തുല്യമായ കണ്ണുകളും പഴുത്ത തൊണ്ടിപ്പഴത്തിനൊത്ത അധരോഷ്ഠങ്ങളും മന്ദഹാസത്തോടുകൂടിയ ഗൃഹവീക്ഷണവും

**10. ഹസ്തപാദതലാരക്താം നിമ്നനാഭിം മനോരമാം**
**തദധസ്ത്രിവലീയുക്താം നിതംബയുഗവർത്തുളാം**

ചെമന്ന കൈകാൽത്തലങ്ങളും അഴകുള്ള കുഴിഞ്ഞ നാഭിയും അതിനു താഴെയായുള്ള മൂന്നു വലികളും വൃത്താകൃതിയാർന്ന നിതംബങ്ങളും

**11. ശീതേ സുഖോഷ്ണസർവാംഗീം ഗ്രീഷ്മേ ച സുഖശീതളാം**
**ശ്യാമാം സുകേശീം രുചിരാം ന്യഗ്രോധപരിമണ്ഡലാം**

ശീതകാലത്ത് സുഖോഷ്ണപ്രദവും ഗ്രീഷ്മകാലത്ത് സുഖശീതളപ്രദവുമായ അംഗങ്ങളും ശ്യാമള നിറവും വടവൃക്ഷത്തിന്റെ വേരുപോലെ നീണ്ട് അഴകാർന്ന കേശഭാരവും

**12. പീതചമ്പകവർണ്ണാഭാം സുന്ദരീഷ്വേവ സുന്ദരീം**
**നരാ നാര്യശ്ച താം ദൃഷ്ട്വാ തുലനാം ദാതുമക്ഷമാഃ**

മഞ്ഞച്ചമ്പകപ്പൂവിന്റെ നിറപ്പകിട്ടും ഉള്ള ആ കന്യക സുന്ദരികളിൽ വച്ച് അത്യന്തസുന്ദരിയായിരുന്നു. അവളെ കണ്ട സ്ത്രീപുരുഷന്മാർ മറ്റാരോടെങ്കിലും അവളെ തുലനം ചെയ്യാൻ അശക്തരായിരുന്നു.

**13. തേന നാമ്നാ ച തുളസീ താം വദന്തി മനീഷിണഃ**
**സാ ച ഭൂയിഷ്ഠമാനേന യോഗ്യസ്ത്രീ പ്രകൃതിർയഥാ**

അതുകൊണ്ട് വിദ്വാന്മാർ അവൾക്ക് തുലനം അറ്റവൾ എന്ന അർത്ഥത്തിൽ തുളസി എന്ന പേരുനൽകി. (തുലാം അസ്യതി ഇതി തുളസി) ഭൂമിയിൽ ഇത്രയോഗ്യത മറ്റാർക്കും ഉണ്ടായിരുന്നില്ല. അവൾ സാക്ഷാൽ പ്രകൃതീദേവിതന്നെ ആയിരുന്നു.

**14. സർവൈർനിഷിദ്ധാ തപസേ ജഗാമ ബദരീവനം**
**തത്ര ദേവാബ്ദലക്ഷം ച ചകാര പരമം തപഃ**

എല്ലാവരും തടഞ്ഞെങ്കിലും അവൾ തപസ്സു ചെയ്യാനായി ബദരീവനത്തിലേക്കുപോയി. അവിടെ അവൾ ലക്ഷം ദിവ്യവർഷം കഠിനമായ തപസ്സു ചെയ്തു.

**15. മനസാ നാരായണഃ സ്വാമീ ഭവിതേതി ച നിശ്ചിതാ**
**ഗ്രീഷ്മേ പഞ്ചതപാ ശീതേ തോയവസ്ത്രാ ച പ്രാവൃഷി**

ഭഗവാൻ നാരായണൻ തന്നെ തന്റെ ഭർത്താവായിത്തീരണം എന്നു മനസാ തീരുമാനിച്ചു കൊണ്ടായിരുന്നു തപസ്സ്. ഗ്രീഷ്മത്തിൽ പഞ്ചാഗ്നിമദ്ധ്യത്തിലും ശീതകാലത്ത് ജലാന്തർഭാഗത്തും വർഷകാലത്ത്

**16. ആസനസ്ഥാ വൃഷ്ടിധാരാഃ സഹന്തീതി ദിവാനിശം**
**വിംശത്സഹസ്രവർഷം ച ഫലതോയാശനാ ച സാ**

ആസനസ്ഥയായിരുന്നു രാപകൽ മഴയേറ്റും, ഇരുപതിനായിരം വർഷം ഫലങ്ങളും വെള്ളവും മാത്രം അശിച്ചും,

17. ത്രിംശത്സഹസ്രവർഷം ച പത്രാഹാരാ തപസ്വിനീ
ചത്വാരിംശത്സഹസ്രാബ്ദം വായ്വാഹാരാ കൃശോദരീ

മുപ്പതിനായിരം വർഷം ഇലകൾ മാത്രം ഭക്ഷിച്ചും നാല്പതിനായിരം കൊല്ലം വായു മാത്രം ഭക്ഷിച്ചും

18. തതോ ദശസഹസ്രാബ്ദം നിരാഹാരാ ബഭൂവ സാ
നിർലക്ഷ്യാം ചൈകപാദസ്ഥാം ദൃഷ്ട്വാ താം കമലോദ്ഭവഃ

പിന്നെ പതിനായിരം വർഷം നിരാഹാരയായും അവൾ തപസ്സുചെയ്തു.നിർലക്ഷ്യയായി ഒറ്റക്കാലിൽ നിന്ന് തപസ്സുചെയ്യുന്ന അവളെ കണ്ട് ബ്രഹ്മാവ്,

19. സമായയൗ വരം ദാതും പരം ബദരികാശ്രമം
ചതുർമുഖം ച സാ ദൃഷ്ട്വാ നനാമ ഹംസവാഹനം

അവൾക്ക് വരം നൽകാൻ വേണ്ടി ബദരികാശ്രമത്തിൽ ചെന്നു.ഹംസവാഹനനായ ചതുർമുഖനെ കണ്ട ഉടൻ അവൾ പ്രണമിച്ചു.

20. താമുവാച ജഗത്കർത്താ വിധാതാ ജഗതാമപി

അപ്പോൾ ജഗത്സൃഷ്ടിയിൽ നിപുണനായ ബ്രഹ്മാവ് അവളോടു പറഞ്ഞു:

ബ്രഹ്മോവാച

വരം വൃണീഷ്വ തുളസി യത്തേ മനസി വാഞ്ഛിതം

ഹേ തുളസി! നീ മനസാ ആഗ്രഹിക്കുന്നവരം എന്തോ അതു ചോദിച്ചുകൊള്ളുക.

21. ഹരിഭക്തിം ഹരേർദാസ്യമജരാമരതാമപി

ഭഗവാൻ ശ്രീഹരിയിലുള്ള ഭക്തി, ഹരിയുടെ ദാസ്യം, അജരത, അമരത്വം എന്താണോ നിനക്കാഗ്രഹം അതുവരിച്ചുകൊള്ളുക.

തുളസ്യുവാച

ശൃണു താത പ്രവക്ഷ്യാമി യന്മേ മനസി വാഞ്ഛിതം

പിതാമഹ! എന്റെ മനസിലെ ആഗ്രഹം ഞാൻ അങ്ങയെ അറിയിക്കാം

22. സർവജ്ഞസ്യാപി പുരതഃ കാ ലജ്ജാ മമ സാമ്പ്രതം
അഹം തു തുളസീ ഗോപീ ഗോലോകേ/ഹം സ്ഥിതാ പുരാ

അങ്ങ് സർവജ്ഞനാണല്ലോ. അങ്ങയുടെ മുമ്പിൽ ഞാൻ എന്തിനു ലജ്ജിക്കണം? ഞാൻ പണ്ട് ഗോലോകത്ത് കഴിഞ്ഞിരുന്ന തുളസി എന്ന ഗോപികയാണ്.

23. കൃഷ്ണപ്രിയാ കിങ്കരീ ച തദംശാ തത്സഖീ പ്രിയാ
ഗോവിന്ദരതിസംഭുക്താമതൃപ്താം മാം ച മൂർച്ഛിതാം

കൃഷ്ണനു പ്രിയപ്പെട്ടവളും കൃഷ്ണന്റെ ദാസിയുമായിരുന്നു. അദ്ദേഹത്തിന്റെ അർധാംഗിനിയും അതുപോലെതന്നെ അദ്ദേഹത്തിനു പ്രിയപ്പെട്ട സഖിയും എല്ലാമായിരുന്നു. ഗോവിന്ദനോടു ചേർന്ന് ഞാൻ രതിക്രീഡയിൽ മുഴുകിയിരുന്നു. എങ്കിലും എനിക്ക് അതിൽ മതിവന്നില്ല. അങ്ങനെ കാമ കേളികളിൽ മുഴുകി മൂർച്ഛിച്ച എന്നെ,

24. രാസേശ്വരീ സമാഗത്യ ദദർശ രാസമണ്ഡലേ
ഗോവിന്ദം ഭർത്സയാമാസ മാം ശശാപ രുഷാന്വിതാ

ഒരു ദിവസം രാസാധിഷ്ഠാത്രിയായ രാധാദേവി രാസമണ്ഡലത്തിൽ വച്ചു കണ്ടു. ആ ദേവി അപ്പോൾ ഗോവിന്ദനെ ശകാരിക്കുകയും കോപത്തോടെ എന്നെ ശപിക്കുകയും ചെയ്തു.

25. യാഹി ത്വം മാനവീം യോനിമിത്യേവം ച ശശാപ ഹ
മാമുവാച സ ഗോവിന്ദോ മദംശം ച ചതുർഭുജം

നീ മനുഷ്യയോനിയിൽ ചെന്നുപിറക്കട്ടെ എന്നിങ്ങനെയാണ് എന്നെ ശപിച്ചത്. ആ അവസരത്തിൽ ഗോവിന്ദൻ എന്നെ ആശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു: എന്റെ അംശത്തിൽ ജനിച്ച ചതുർബാഹുവായ ഹരിയെ നിനക്ക്

26. ലഭിഷ്യസി തപസ്തപ്ത്വാ ഭാരതേ ബ്രഹ്മണോ വരാത്
ഇത്യേവമുക്ത്വാ ദേവേശോഽപ്യന്തർധാനം ചകാര സഃ

ഭർത്താവായി ലഭിക്കും. ഭാരതത്തിൽ വസിച്ച് തപസ്സു ചെയ്തുകൊള്ളുക. ബ്രഹ്മാവ് നിനക്ക് അതിനുള്ള വരം നൽകും. എന്നു പറഞ്ഞിട്ട് ആ ദേവേശൻ അന്തർധാനം ചെയ്തു.

27. ദേവ്യാ ഭിയാ തനും ത്യക്ത്വാ പ്രാപ്തം ജന്മ ഗുരോ ഭുവി
അഹം നാരായണം കാന്തം ശാന്തം സുന്ദരവിഗ്രഹം

ഗുരോ, രാധാദേവിയെ ഭയപ്പെട്ട് ഞാൻ എന്റെ ശരീരം ഉപേക്ഷിച്ച് ഭൂമിയിൽ വന്നു ജനിച്ചു.സുന്ദരസ്വരൂപനും ശാന്തമൂർത്തിയും കാന്തനുമായ നാരായണനെ ഞാൻ

28. സാമ്പ്രതം തം പതിം ലബ്ധും വരയേ ത്വം ച ദേഹി മേ

ഭർത്താവായി ഇപ്പോഴും ലഭിക്കണമെന്നുള്ള വരമാണു വരിക്കുന്നത്. അത് അങ്ങ് എനിക്കു നൽകാൻ കൃപയുണ്ടാകണം.

ബ്രഹ്മദേവ ഉവാച

സുദാമാ നാമ ഗോപശ്ച ശ്രീകൃഷ്ണാംഗസമുദ്ഭവഃ

സുദാമാവ് എന്നൊരു ഗോപനും ഗോലോകത്ത് ഉണ്ടായിരുന്നു. ശ്രീകൃഷ്ണന്റെ ശരീരത്തിൽ നിന്നാണ് അവന്റെയും ജനനം.

29. തദംശശ്ചാതിതേജസ്വീ ലേഭേ ജന്മ ച ഭാരതേ
സാമ്പ്രതം രാധികാശാപാദ്ദനുവംശസമുദ്ഭവഃ

ശ്രീകൃഷ്ണന്റെ അംശത്തോടെ ജനിച്ച അതിതേജോമയനായ അവനും ഇപ്പോൾ ഭാരതത്തിൽ ജനിച്ചിട്ടുണ്ട്. രാധയുടെ ശാപം നിമിത്തം അവൻ ദാനവവംശത്തിലാണു ജനിച്ചിരിക്കുന്നത്.

30. ശംഖചൂഡേതി വിഖ്യാതസ്ത്രൈലോക്യേ ന ച തത്സമഃ
ഗോലോകേ ത്വാം പുരാ ദൃഷ്ട്വാ കാമോന്മഥിതമാനസഃ

ശംഖചൂഡൻ എന്ന പേരിൽ അവൻ പ്രസിദ്ധനാണ്.അവനു തുല്യനായ ഒരുവൻ മുപ്പാരിലെങ്ങും ഇല്ല. പണ്ട് ഗോലോകത്തു വച്ച് നിന്നെ കണ്ട് അവൻ കാമമോഹിതനായിത്തീർന്നു.

31. വിലംഭിതും ന ശശാക രാധികായാഃ പ്രഭാവതഃ
സ ച ജാതിസ്മരസ്തസ്മാത് സുദാമാഭൂച്ച സാഗരേ

എന്നാൽ നിന്നെ ഒന്നു സമാശ്ലേഷിക്കാൻ രാധാദേവിയുടെ പ്രഭാവത്താൽ അവനു കഴിഞ്ഞില്ല.സാഗരത്തിലായിരുന്നു അവന്റെ ജനനം. ഭഗവാന്റെ അംശമായതിനാൽ അവനും പൂർവജന്മസ്മരണയുണ്ട്.

32. ജാതിസ്മരാ ത്വമപി സാ സർവം ജാനാസി സുന്ദരി
അധുനാ തസ്യ പത്നീ ത്വം സംഭവിഷ്യസി ശോഭനേ

ഹേ സുന്ദരി,നിനക്കും പൂർവജന്മ സ്മരണയുള്ളതിനാൽ നിനക്കെല്ലാം അറിയാമല്ലോ. ഹേ ശോഭനേ, ഈ ജന്മത്ത് നീ അവന്റെ പത്നിയായി ഭവിക്കും.

33. പശ്ചാന്നാരായണം ശാന്തം കാന്തമേവ വരിഷ്യസി
ശാപാന്നാരായണസ്യൈവ കലയാ ദൈവയോഗതഃ

പിന്നീട് ശാന്തസ്വരൂപനും തേജോമയനുമായ നാരായണനെ നിനക്ക് പതിയായി വരിക്കാം. ആ നാരായണന്റെ തന്നെ ശാപം നിമിത്തം ദൈവനിയോഗമനുസരിച്ച്, കലാംശത്തോടെ,

34. ഭവിഷ്യസി വൃക്ഷരൂപാ ത്വം പൂതാ വിശ്വപാവനീ
പ്രധാനാ സർവപുഷ്പേഷു വിഷ്ണുപ്രാണാധികാ ഭവേ

നീ വിശ്വത്തെ പാവനമാക്കുന്ന പരിശുദ്ധവൃക്ഷസ്വരൂപയായി ഭവിക്കും. സർവപുഷ്പങ്ങളിലും വച്ച് പ്രധാനയായും വിഷ്ണുവിന് പ്രാണനെക്കാൾ പ്രിയയായും ഭവിക്കും.

35. ത്വയാ വിനാ ച സർവേഷാം പൂജാ ച വിഫലാ ഭവേത്
വൃന്ദാവനേ വൃക്ഷരൂപാ നാമ്നാ വൃന്ദാവനീതി ച

നിന്നെക്കൂടാതെയുള്ള സകലപൂജകളും നിഷ്പ്രയോജനമായിത്തീരും.വൃക്ഷസ്വരൂപയായി വൃന്ദാവനത്തിൽ നില്ക്കുന്ന നിന്നെ 'വൃന്ദാവനീ',എന്നു വിളിക്കും.

36. ത്വത്പത്രൈർഗോപിഗോപാശ്ച പൂജയിഷ്യന്തി മാധവം
വൃക്ഷാധിദേവീരൂപേണ സാർധം കൃഷ്ണേന സന്തതം

ഗോപികകളും ഗോപൻമാരും നിന്റെ ദളങ്ങൾ കൊണ്ട് മാധവനെ പൂജിക്കും. വൃക്ഷങ്ങളുടെ അധിഷ്ഠാനദേവതാ സ്വരൂപത്തിൽ സദാ നിനക്ക്

37. വിഹരിഷ്യസി ഗോപേന സ്വച്ഛന്ദം മദ്വരേണ ച
ഇത്യേവം വചനം ശ്രുത്വാ സസ്മിതാ ഹൃഷ്ടമാനസാ

ഗോപാലരുപനായ കൃഷ്ണനോട്ചേർന്ന് എന്റെ വരബലത്താൽ സ്വച്ഛന്ദംവിഹരിക്കാം. എന്നിങ്ങനെ പറഞ്ഞതുകേട്ട് തുളസി സന്തുഷ്ടചിത്തയായി പുഞ്ചിരിച്ചുകൊണ്ട്,

38. പ്രണനാമ ച ബ്രഹ്മാണം തം ച കിഞ്ചിദുവാച സാ

ബ്രഹ്മാവിനെ നമസ്കരിക്കുകയും അദ്ദേഹത്തോട് കുറഞ്ഞൊന്ന് പറയുകയും ചെയ്തു.

## തുളസ്യുവാച

യഥാ മേ ദ്വിഭുജേ കൃഷ്ണേ വാഞ്ഛാ ച ശ്യാമസുന്ദരേ

ദ്വിഭുജനും ശ്യാമസുന്ദരനുമായ കൃഷ്ണനിൽ എത്രത്തോളം പ്രീതിയുണ്ടോ

39. സത്യം ബ്രവീമി ഹേ താത ന തഥാ ച ചതുർഭുജേ
അതൃപ്താഹം ച ഗോവിന്ദേ ദൈവാത് ശൃംഗാരഭംഗതഃ

അത്രത്തോളം പ്രീതി എനിക്ക് ചതുർഭുജനായ ഹരിയിലില്ല. ഹേ പിതാമഹ! ഞാൻ വാസ്തവം പറയട്ടെ. ഭാഗ്യദോഷത്താൽ ശൃംഗാരഭംഗം സംഭവിച്ചു എന്നല്ലാതെ ഗോവിന്ദനിൽ എനിക്ക് തൃപ്തിവന്നിട്ടില്ല.

40. ഗോവിന്ദസ്യൈവ വചനാത് പ്രാർത്ഥയാമി ചതുർഭുജം
ത്വത്പ്രസാദേന ഗോവിന്ദം പുനരേവ സുദുർലഭം

ഗോവിന്ദന്റെ വാക്കുകേട്ടിട്ടാണ് ഞാൻ ചതുർഭുജനായ ഹരിയെ പ്രാർത്ഥിക്കുന്നതു തന്നെ. അങ്ങയുടെ അനുഗ്രഹത്താൽ സുദുർലഭനായ ഗോവിന്ദനെ എനിക്ക് വീണ്ടും

41. ധ്രുവമേവ ലഭിഷ്യാമി രാധാഭീതിം പ്രമോചയ

നിശ്ചയമായും ലഭിക്കുകതന്നെ ചെയ്യും. രാധയെക്കുറിച്ചുള്ള ഭയത്തിൽനിന്നു എന്നെ രക്ഷിക്കുകയും ചെയ്യണം.

ബ്രഹ്മദേവ ഉവാച

ഗൃഹാണ രാധികാമന്ത്രം ദദാമി ഷോഡശാക്ഷരം

ഹേ തുളസി! പതിനാറ് അക്ഷരമുള്ള രാധികാമന്ത്രം ഞാൻ ഉപദേശിച്ചു തരാം അത് സ്വീകരിച്ചുകൊള്ളുക.

42. തസ്യാശ്ച പ്രാണതുല്ല്യാ ത്വം മദ്വരേണ ഭവിഷ്യസി
ശൃംഗാരം യുവയോർഗോപ്യം ന ജ്ഞാസ്യതി ച രാധികാ

എന്റെ വരബലത്താൽ നീ അവൾക്കു പ്രാണതുല്ല്യയായിത്തീരും.നീയും കൃഷ്ണനും തമ്മിലുള്ള സമാഗമം ഗോപ്യമായിരിക്കും.രാധ അത് അറിയുകയേ ഇല്ല.

43. രാധാസമാ ത്വം സുഭഗേ ഗോവിന്ദസ്യ ഭവിഷ്യസി
ഇത്യേവമുക്ത്വാ ദത്വാ ച ദേവ്യാ വൈ ഷോഡശാക്ഷരം

ഹേ സുഭഗേ,ഗോവിന്ദന് നീ രാധാ തുല്യയായിത്തീരും, എന്ന് പറയുകയും ദേവിയുടെ ഷോഡശാക്ഷരരൂപത്തിലുള്ള

44. മന്ത്രം ചൈവ ജഗദ്ധാതാ സ്തോത്രം ച കവചം പരം
സർവം പൂജാവിധാനം ച പുരശ്ചര്യാവിധിക്രമം

മന്ത്രവും സ്തോത്രവും ശ്രേഷ്ഠമായ കവചവും സകല പൂജാക്രമവും പുരശ്ചരണ വിധിക്രമവും എല്ലാം ജഗത്സ്രഷ്ടാവായ ബ്രഹ്മദേവൻ ഉപദേശിക്കുകയും ചെയ്തു. മാത്രമല്ല,

45. പരാം ശുഭാശിഷം ചൈവ പൂജാം ചൈവ ചകാര സാ
ബഭൂവ സിദ്ധാ സാ ദേവീ തത്പ്രസാദാദ്രമാ യഥാ

പരമമായ ശുഭാശിസും നൽകി. തുളസി ഉടൻതന്നെ രാധാദേവിയുടെ പൂജ യഥാവിധി നിർവഹിക്കുകയും അവളുടെ പ്രസാദത്താൽ രമയെപ്പോലെ സിദ്ധയായിത്തീരുകയും ചെയ്തു.

46. സിദ്ധം മന്ത്രേണ തുളസീ വരം പ്രാപ യഥോദിതം
ബുഭുജേ ച മഹാഭോഗം യദ്വിശ്വേഷു ച ദുർലഭം

മന്ത്രപ്രഭാവത്താൽ, ബ്രഹ്മാവ് പറഞ്ഞ പ്രകാരമുള്ള ഉത്തമസിദ്ധി തുളസി നേടി. വിശ്വദുർലഭമായ മഹാഭോഗങ്ങൾ അവൾ അനുഭവിക്കുകയും ചെയ്തു.

47. പ്രസന്നമനസാ ദേവീ തത്യാജ തപസഃക്ലമം
സിദ്ധേ ഫലേ നരാണാം ച ദുഃഖം ച സുഖമുത്തമം

തുളസീദേവി അങ്ങനെ തപസ്സിന്റെ ക്ലേശങ്ങളെല്ലാം വെടിഞ്ഞ് പ്രസന്നചിത്തയായി തീർന്നു. ഫലം സിദ്ധിച്ചു കഴിഞ്ഞാൽ അതിനുവേണ്ടി മനുഷ്യർ അനുഭവിച്ച ക്ലേശങ്ങളും സുഖരൂപത്തിലായിരിക്കുമല്ലോ.

48. ഭുക്ത്വാ പീത്വാ ച സന്തുഷ്ടാ ശയനം ച ചകാര സാ
തൽപേ മനോരമേ തത്ര പുഷ്പചന്ദനചർച്ചിതേ

അവൾ തപസിൽനിന്ന് വിരമിച്ച് സസന്തോഷം ഭക്ഷണം കഴിച്ചു.വെള്ളം കുടിച്ചു. ചന്ദനചർച്ചിതവും മനോഹരവുമായ കിടക്കയിൽ ശയിക്കുകയും ചെയ്തു.

ഇതി ശ്രീ ദേവിഭാഗവതേ നവമസ്കന്ധേ
സപ്തദശോ$f$ദ്ധ്യായഃ

# അഥാഷ്ടാദശോ$f$ദ്ധ്യായഃ

## നാരായണ ഉവാച

1. തുളസീ പരിതുഷ്ടാ ച സുഷ്വാപ ഹൃഷ്ടമാനസാ
നവയൗവനസമ്പന്നാ വൃഷധ്വജവരാംഗനാ

വൃഷധ്വജന്റെ പുത്രിയും നവയൗവനസമ്പന്നയുമായ തുളസി തപസ്സിൽനിന്നു വിരമിച്ചതിനാൽ സന്തുഷ്ടയും പ്രഹൃഷ്ടചിത്തയുമായി ഉറങ്ങി.

2. ചിക്ഷേപ പഞ്ചബാണശ്ച പഞ്ചബാണാംശ്ച താം പ്രതി
പുഷ്പായുധേന സാ ദഗ്ദ്ധാ പുഷ്പചന്ദനചർച്ചിതാ

എന്നാൽ പഞ്ചബാണൻ തന്റെ അഞ്ച് അമ്പുകളും ശക്തിയോടെ അവളുടെനേർക്ക് പ്രയോഗിച്ചു തുടങ്ങി. പുഷ്പചന്ദന വിഭൂഷിതയായ അവളെ കാമദേവൻ ദഹിപ്പിച്ചെന്നു പറയണം.

3. പുളകാഞ്ചിതസർവാംഗീ കമ്പിതാരക്തലോചനാ
ക്ഷണം സാ ശുഷ്കതാം പ്രാപ ക്ഷണം മൂർച്ഛാമവാപ ഹ

അവളുടെ ദേഹമാകെ കുളിരണിയും. കണ്ണുകൾ അരുണാഭമാകും. ശരീരംത്രസിക്കും. ക്ഷണനേരത്തേക്ക് ദേഹം വരണ്ടപോലാകും. ക്ഷണനേരം മോഹാലസ്യത്തിൽ വീഴും.

4. ക്ഷണമുദ്വിഗ്നതാം പ്രാപ ക്ഷണം തന്ദ്രാം സുഖാവഹാം
ക്ഷണം ച ദഹനം പ്രാപ ക്ഷണം പ്രാപ പ്രസന്നതാം

അടുത്ത ക്ഷണം ഉൽക്കണ്ഠിതയാകും; പിന്നെ ക്ഷണനേരത്തേക്ക് സുഖാവഹമായ ആലസ്യത്തിൽ വീഴുകയായി; ഉടൻ നീറ്റൽ തുടങ്ങും. ആ ക്ഷണം തന്നെ പ്രസന്നയുമാകും;

5. ക്ഷണം സാ ചേതനാം പ്രാപ ക്ഷണം പ്രാപ വിഷണ്ണതാം
ഉത്തിഷ്ഠന്തീ ക്ഷണം തല്പാദ് ഗച്ഛന്തീ നികടേ ക്ഷണം

അല്പനേരത്തേക്ക് ഉത്സാഹം തോന്നും; അടുത്തക്ഷണത്തിൽ തന്നെ വിഷാദത്തിലേക്കു വീഴും. കിടക്കയിൽ നിന്ന് ചാടി എഴുന്നേൽക്കും; ഒന്നു നടക്കും;

6. **ഭ്രമന്തീ ക്ഷണമുദ്വേഗാന്നിവസന്തീ ക്ഷണം പുനഃ**
**ക്ഷണമേവ സമുദ്വേഗാത് സുഷ്വാപ പുനരേവ സാ**

പിന്നെ ഉൽക്കണ്ഠയോടെ ഓടിനടക്കും; പിന്നെ ഒന്നു നില്ക്കും; ഉദ്വേഗത്തോടെ വീണ്ടും കിടക്കയിൽ വീണ് ക്ഷണനേരം കിടന്നു മയങ്ങും.

7. **പുഷ്പചന്ദനതല്പം ച തദ്ബഭൂവാതികണ്ടകം**
**വിഷഹാരി സുഖം ദിവ്യം സുന്ദരം ച ഫലം ജലം**

പുഷ്പചന്ദനങ്ങൾകൊണ്ട് അലങ്കരിച്ച കിടക്ക അവൾക്ക് മുൾക്കിടക്കപോലെയാണ്. ദിവ്യവും സുന്ദരവും സുഖകരവുമായ ഫലവും ജലവും വിഷതുല്യമായിട്ടാണു തോന്നുക.

8. **ലയം ച ബിലാകാരം സൂക്ഷ്മവസ്ത്രം ഹുതാശനഃ**
**സിന്ദൂരപത്രകം ചൈവ വ്രണതുല്യം ച ദുഃഖദം**

മണിമാളിക വലിയ ഒരു ഗുഹയായും മൃദുവസ്ത്രം അഗ്നിയായും അവൾക്കു തോന്നി. സിന്ദൂരം കൊണ്ട് അണിഞ്ഞ പത്തിക്കീറ്റ് അവളെ വ്രണതുല്യം വേദനപ്പെടുത്തി.

9. **ക്ഷണം ദദർശ തന്ദ്രായാം സുവേഷം പുരുഷം സതീ**
**സുന്ദരം ച യുവാനം ച സസ്മിതം രസികേശ്വരം**

ക്ഷണനേരം അലസനിദ്രയിലാണ്ട ആ സാധ്വി ഒരു പുരുഷനെ കണ്ടു. നല്ലവേഷം; ഒരുയുവസുന്ദരൻ, പുഞ്ചിരിതൂകുന്ന രസികേശ്വരൻ.

10. **ചന്ദനോക്ഷിതസർവാംഗം രത്നഭൂഷണഭൂഷിതം**
**ആഗച്ഛന്തം മാല്യവന്തം പിബന്തം തന്മുഖാംബുജം**

സർവാംഗം ചന്ദനംപൂശിയവൻ; രത്നഭൂഷണങ്ങൾ അണിഞ്ഞവൻ; മാലയും ചൂടി തന്റെ അടുത്തേക്കു വരികയും തന്റെ മുഖാംബുജം കണ്ണുകൾകൊണ്ട് നുകരുകയും ചെയ്യുന്നവൻ.

11. **കഥയന്തം രതികഥാം ബ്രുവന്തം മധുരം മുഹുഃ**
**സംഭുക്തവന്തം തല്പേ ച സമാശ്ലിഷ്യന്തമീപ്സിതം**

രതികഥകൾ വീണ്ടും വീണ്ടും മധുരമായി പറയുന്നവൻ; യഥേഷ്ടം കിടക്കയിൽ കിടന്ന് ക്രീഡിക്കുകയും തന്നെ ആശ്ലേഷിക്കുകയും ചെയ്യുന്നവൻ;

12. പുനരേവ തു ഗച്ഛന്തമാഗച്ഛന്തം ച സന്നിധൗ
യാന്തം ക്വ യാസി പ്രാണേശ തിഷ്ഠേത്യേവമുവാച സാ

കിടക്കയിൽ നിന്ന് എണീറ്റുപോകുകയും വീണ്ടും തന്റെ അടുത്തേക്കു വരികയും ചെയ്യുന്നവൻ. തന്റെ അടുക്കൽനിന്ന് പോകാൻ തുടങ്ങിയ അവനോട് "പ്രാണേശ, എവിടെ പോകുന്നു? പോകരുതേ", എന്ന് അവൾ വിളിച്ചു പറഞ്ഞു. അതോടെ അവൾ ഉണർന്നു പോയി.

13. **പുനശ്ച ചേതനാം പ്രാപ്യ വിലലാപ പുനഃ പുനഃ**
**ഏവം സാ യൗവനം പ്രാപ്യ തസ്ഥൗ തത്രൈവ നാരദ**

ഉണർന്നെണീറ്റ അവൾ വീണ്ടും വീണ്ടും വിലപിച്ചു. ഹേ നാരദ, നവയൗവന സമ്പന്നയായ തുളസി അങ്ങനെ മദനാർത്തയായി അവിടെത്തന്നെ ദിവസങ്ങൾ തള്ളിനീക്കി.

14. **ശംഖചൂഡോ മഹായോഗീ ജൈഗീഷവ്യാൻ മനോഹരം**
**കൃഷ്ണമന്ത്രം ച സമ്പ്രാപ്യ കൃത്വാ സിദ്ധം തു പുഷ്കരേ**

ശംഖചൂഡൻ ജൈഗീഷവ്യ മുനിയിൽനിന്ന് മനോഹരമായ കൃഷ്ണമന്ത്രം നേടി പുഷ്കരതീർത്ഥത്തിൽ വച്ച് സിദ്ധിവരുത്തിയ മഹായോഗിയായിരുന്നു.

15. കവചം ച ഗളേ ബദ്ധ്വാ സർവമംഗളമംഗളം
ബ്രഹ്മണശ്ച വരം പ്രാപ്യ ദധ്രേ മനസി വാഞ്ഛിതം

സർവമംഗളമയമായ കവചം അദ്ദേഹം കഴുത്തിൽ ധരിച്ചിരുന്നു. ബ്രഹ്മാവിൽ നിന്ന് ഇഷ്ടവരം നേടി മനസ്സിൽ ആ ആഗ്രഹവും വച്ചുകൊണ്ട്,

16. ആജ്ഞയാ ബ്രഹ്മണഃ സോഽപി ബദരീം ച സമായയൗ
ആഗച്ഛന്തം ശംഖചൂഡം ദദർശ തുളസീ മുനേ

അദ്ദേഹവും ബ്രഹ്മാവിന്റെ നിർദേശമനുസരിച്ച് ബദരിയിലേക്കു വന്നു. മഹർഷേ, അങ്ങനെ വരുന്ന ശംഖചൂഡനെ തുളസി കണ്ടു.

17. നവയൗവനസമ്പന്നം കാമദേവസമപ്രഭം
ശ്വേതചമ്പകവർണാഭം രത്നഭൂഷണഭൂഷിതം

ആ ശംഖചൂഡൻ, നവയൗവനം തികഞ്ഞവനും കാമദേവനു തുല്യം തിളങ്ങുന്നവനും വെളുത്ത ചമ്പകപ്പൂവിന്റെ നിറപ്പകിട്ടുള്ളവനും രത്നഭൂഷണങ്ങൾ അണിഞ്ഞവനും.

18. ശരത്പാർവണചന്ദ്രാസ്യം ശരത്പങ്കജലോചനം
രത്നസാരവിനിർമാണവിമാനസ്ഥം മനോഹരം

ശരത്കാലത്തെ പൂർണ്ണചന്ദ്രന്റേതുപോലെ മുഖകാന്തിയുള്ളവനും ശരത്കാലപത്മത്തിനു സമാനമായ കണ്ണുകൾ ഉള്ളവനും അനർഘരത്നങ്ങൾ കൊണ്ടു നിർമിച്ച വിമാനത്തിലിരിക്കുന്നവനും മനോഹരനും

19. രത്നകുണ്ഡലയുഗ്മേന ഗണ്ഡസ്ഥലവിരാജിതം
പാരിജാതപ്രസൂനാനാം മാലാവന്തം ച സുസ്മിതം

രത്നകുണ്ഡലങ്ങൾ ധരിച്ച് കവിൾത്തടങ്ങൾക്ക് അഴകിയറ്റിയവനും (കാതിൽ കുണ്ഡലങ്ങൾ അണിയുന്നത് കവിളിന്റെ അഴകു വർദ്ധിപ്പിക്കുന്നതിനാണെന്ന് കവിസങ്കല്പം) പാരിജാത പ്പൂക്കൾകൊണ്ട് കെട്ടിയ മാല അണിഞ്ഞവനും മന്ദഹാസം തൂകുന്നവനും

20. കസ്തൂരികുങ്കുമായുക്തം സുഗന്ധിചന്ദനാന്വിതം
സാ ദൃഷ്ട്വാ സന്നിധാവേനം മുഖമാച്ഛാദ്യ വാസസാ

കുങ്കുമവും കസ്തൂരിയും ചേർന്ന സുഗന്ധചന്ദനം അണിഞ്ഞവനുമായിരുന്നു. അദ്ദേഹത്തെ തന്റെ അടുത്തുകണ്ട തുളസി വസ്ത്രം കൊണ്ട് മുഖം മറച്ചു.

21. സസ്മിതാ തം നിരീക്ഷന്തീ സ കടാക്ഷം പുനഃ പുനഃ
ബഭൂവാതിനമ്രമുഖീ നവസംഗമലജ്ജിതാ

പുഞ്ചിരിയോടെ നോക്കി വീണ്ടും വീണ്ടും കടാക്ഷിച്ചു. നവസമാഗമത്താൽ ലജ്ജിക്കുന്നവളെപ്പോലെ മുഖം നന്നേ താഴ്ത്തി.

22. ശരദിന്ദുവിനിന്ദ്യൈകസ്വമുഖേന്ദുവിരാജിതാ
അമൂല്യരത്നനിർമാണയാവകാവലിസംയുതാ

ശരത്കാലചന്ദ്രനെ വെല്ലുന്ന മുഖചന്ദ്രപ്രഭയും അമൂല്യരത്നങ്ങൾകൊണ്ടു നിർമിച്ച പാദാഭരണങ്ങളും

23. മണീന്ദ്രസാരനിർമാണ ക്വണന്മഞ്ജീര രഞ്ജിതാ
ദധതീ കബരീഭാരം മാലതീമാല്യസംയുതം

ഉത്തമരത്നങ്ങൾ കൊണ്ടുനിർമിച്ച കിലുങ്ങുന്ന ചിലങ്കകളും മാലതിപ്പൂമാലചൂടിയ കേശഭാരവും.

24. അമൂല്യ രത്നനിർമ്മാണമകരാകൃതി കുണ്ഡലാ
ചിത്രകുണ്ഡലയുഗ്മേന ഗണ്ഡസ്ഥലവിരാജിതാ

അമൂല്യരത്നങ്ങൾകൊണ്ടു നിർമിച്ച മകരകുണ്ഡലങ്ങളും വിചിത്രകുണ്ഡലങ്ങൾകൊണ്ട് ശോഭയിയറ്റിയ കവിൾത്തടങ്ങളും

25. രത്നേന്ദ്രസാരഹാരേണ സ്തനമദ്ധ്യസ്ഥലോജ്വലാ
രത്നകങ്കണകേയൂരശംഖഭൂഷണ ഭൂഷിതാ

വിലതീരാത്ത രത്നഖചിതങ്ങളായ ഹാരങ്ങൾ കൊണ്ട് ഉജ്ജ്വലമാക്കിയ മാറിടവും രത്നകങ്കണം കേയൂരം ശംഖം തുടങ്ങിയകരവിഭൂഷണങ്ങളും.

26. രത്നാംഗുലീയകൈർദിവ്യൈരംഗുല്യാവലിരാജിതാ
ദൃഷ്ട്വാ താം ലലിതാം രമ്യാം സുശീലാം സുന്ദരീം സതീം

ദിവ്യമായ രത്നമോതിരങ്ങളണിഞ്ഞ അംഗുലികളും ചേർന്ന് വിരാജിക്കുന്ന ലാവണ്യവതിയും രമ്യയും സുശീലയും സുന്ദരിയും സതിയുമായ തുളസിയെ കണ്ട ശംഖചൂഡൻ,

27. ഉവാസ തത്സമീപേ തു മധുരം താമുവാച സഃ

അവളുടെ അടുത്തുതന്നെ നിന്നുകൊണ്ട് അവളോടു മധുരമായി ഇങ്ങനെ ചോദിച്ചു.

## ശംഖചൂഡ ഉവാച

കാ ത്വം കസ്യ ച കന്യാ ച ധന്യാ മാന്യാ ച യോഷിതാം

സ്ത്രീകളിൽ വച്ച് ധന്യയും മാന്യയുമായ നീ ആരാണ്? ആരുടെ മകളാണ്?

28. കാത്വം മാനിനി കല്യാണി സർവകല്യാണദായിനി
മൗനീഭൂതേ കിങ്കരേ മാം സംഭാഷാം കുരു സുന്ദരി

ഹേ മാനിനി, കല്യാണി, സർവമംഗളദായിനി, നീ ആരാണ്? ഹേ സുന്ദരി, സേവകൻ ഒന്നും പറയാത്തസ്ഥിതിക്ക് നീ തന്നെ എന്നോടു പറയൂ.

29. ഇത്യേവം വചനം ശ്രുത്വാ സകാമാ വാമലോചനാ
സുസ്മിതാ നമ്രവദനാ സകാമം തമുവാച സാ

ഇങ്ങനെ പറഞ്ഞതുകേട്ട് കാമോത്സുകയായ ആ മയ്ക്കണ്ണാൾ മുഖം താഴ്ത്തി പുഞ്ചിരിതൂകിക്കൊണ്ട് പ്രേമപൂർവം അദ്ദേഹത്തോടു പറഞ്ഞു.

## തുളസ്യുവാച

30. ധർമ്മധ്വജസുതാഽഹം ച തപസ്യായാം തപോവനേ
തപസ്വിന്യഹം തിഷ്ഠാമി കസ്ത്വം ഗച്ഛ യഥാസുഖം

ഞാൻ ധർമ്മധ്വജന്റെ മകളാണ്. തപോവനത്തിൽ തപസ്സുചെയ്തുകൊണ്ട് ഇപ്പോഴും തപസ്വിനിയായി കഴിയുന്നു. അങ്ങ് ആര്? യഥേഷ്ടം പൊയ്ക്കൊള്ളൂ.

31. കാമിനീം കുലജാതാം ച രഹസ്യേകാകിനീം സതീം
ന പൃച്ഛതി കുലേ ജാത ഇത്യേവം മേ ശ്രുതൗ ശ്രുതം

കാമിനിയും കുലജാതയും ഏകാകിനിയും സതിയുമായവളോട് കുലത്തിൽ ജനിച്ചവൻ രഹസ്യമായി ഒന്നും ചോദിക്കുകയില്ല എന്ന് ശ്രുതിയിൽ പറഞ്ഞിട്ടുള്ളതായി ഞാൻ കേട്ടിട്ടുണ്ട്.

32. ലമ്പടോ/സത്കുലേ ജാതോ ധർമ്മശാസ്ത്രാർത്ഥവർജിതഃ
യേനാശ്രുതഃ ശ്രുതേരർത്ഥഃ സ കാമീച്ഛതി കാമിനീം

സ്ത്രീലമ്പടനും ദുഷിച്ച കുലത്തിൽ ജനിച്ചവനും ധർമ്മശാസ്ത്രാർത്ഥങ്ങൾ അനുസരിക്കാത്തവനും ശ്രുതിയിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ശ്രദ്ധിച്ചിട്ടില്ലാത്തവനുമായ ഒരുവൻ കാമിയാണ്; കാമിനിയെ തേടുന്നവനാണ്.

33. ആപാതമധുരാം മത്താമന്തകാം പുരുഷസ്യ താം
വിഷകുംഭാകാര രൂപാമമൃതാസ്യാം ച സന്തതം

ആ കാമിനിയുടെ ഭാഷണം ആപാതമധുരമായിരിക്കും. മദഗർവിതയും പുരുഷന്റെ അന്തകയുമായ അവളുടെ മുഖം സദാ അമൃതതുല്യവും ശരീരം വിഷകുംഭത്തിന് തുല്യവുമായിരിക്കും. മുഖത്ത് അമൃതും ഹൃദയത്തിൽ വിഷവുമായിരിക്കുമെന്നർത്ഥം.

34. ഹൃദയേ ക്ഷുരധാരാഭാം ശശ്വന്മധുരഭാഷിണീം
സ്വകാര്യ പരിനിഷ്പത്യൈ തത്പരാം സതതം ച താം

അവളുടെ ഹൃദയം മൂർച്ചയുള്ള കത്തിക്കുതുല്യം തിളങ്ങും. സദാ മധുരമായി സംഭാഷണം ചെയ്യും. തൻകാര്യം നോക്കുന്നതിൽ മാത്രമേ അവൾക്കു താത്പര്യമുണ്ടാകൂ.

35. കാര്യാർത്ഥേ സ്വാമിവശഗാമന്യഥൈവാവശാം സദാ
സ്വാന്തർമലിനരൂപാം ച പ്രസന്നവദനേക്ഷണാം

സ്വന്തം കാര്യം കാണാൻ വേണ്ടി യജമാനന് അവൾ വിധേയയാകും. മറ്റൊരു പ്രകാരത്തിൽ വിധേയയാകുകയുമില്ല. മുഖവും നോട്ടവും പ്രസന്നമായിരിക്കും. എങ്കിലും അവളുടെ മനസ്സ് അത്യന്തം മലിനമാണ്.

36. ശ്രുതൗ പുരാണേ യാസാം ച ചരിത്രമതിദൂഷിതം
താസു കോ വിശ്വസേത് പ്രാജ്ഞഃ പ്രജ്ഞാവാംശ്ച ദുരാശയഃ

ശ്രുതിയിലും പുരാണങ്ങളിലും അത്തരം സ്ത്രീകളുടെ ദുഷിച്ച കഥകൾ വിവരിച്ചിട്ടുണ്ട്. ബുദ്ധിയുള്ള ഏതൊരുവൻ അത്തരം സ്ത്രീകളെ വിശ്വസിക്കും? അങ്ങനെ വിശ്വസിക്കുന്ന ബുദ്ധിമാനുണ്ടെങ്കിൽ അവന്റെ മനസ്സും മലിനമായിരിക്കും.

37. താസാം കോ വാ രിപുർമിത്രം പ്രാർത്ഥയന്തി നവം നവം
ദൃഷ്ട്വാ സുവേഷം പുരുഷമിച്ഛന്തി ഹൃദയേ സദാ

അമ്മാതിരി സ്ത്രീകൾക്ക് ആരാണു മിത്രം? ആരാണു ശത്രു? അവർ പുതിയ മിത്രങ്ങളെ തേടുന്നു. നല്ല വേഷമുള്ള പുരുഷനെ കണ്ടാൽ അവർ മനസാ ആഗ്രഹിക്കുകയായി.

38 .ബാഹ്യേ സ്വാർത്ഥേ സതീത്വം ച ജ്ഞാപയന്തീ പ്രയത്നതഃ
ശശ്വത്കാമം ച രാമാ ച കാമാധാരാ മനോഹരാ

സ്വാർത്ഥം നേടുന്നതിനുവേണ്ടി ബാഹ്യമായി മനഃപൂർവം സതിയാണെന്നു ഭാവിക്കും. സദാ കാമാർത്തയും സുന്ദരിയാണെന്നു ഭാവിക്കുന്നവളും മോഹിപ്പിക്കുന്നവളും കാമത്തെ ജനിപ്പിക്കുന്നവളും ആയിരിക്കും.

39. ബാഹ്യേ ഛലാത്ഖേദയന്തീ സ്വാന്തർമൈഥുനമാനസാ
കാന്തം ഹസന്തീ രഹസി ബാഹ്യേതീവ സുലജ്ജിതാ

പുറമേ കാണിക്കാൻ വേണ്ടി ഖേദം നടിക്കുന്നവളും ഉള്ളാലേ കാമക്രീഡ നടത്തുന്നവളും രഹസ്യമായി ഭർത്താവിനെ പരിഹസിക്കുകയും പുറമേ അത്യധികം ലജ്ജഭാവിക്കുകയും ചെയ്യുന്നവളുമായിരിക്കും.

40. മാനിനീ മൈഥുനാഭാവേ കോപനാ കലഹാങ്കുരാ
സുപ്രീതാ ഭൂരിസംഭോഗാത് സ്വല്പമൈഥുനദുഃഖിതാ

അവൾ മാന്യയായിരിക്കും. എന്നാൽ പുരുഷസംയോഗമില്ലാതാവുമ്പോൾ കോപിക്കുകയും കലഹിക്കുകയും ചെയ്യും. അധികസംഭോഗത്തിൽ പ്രീതയും സ്വല്പസംഭോഗത്തിൽ ദുഃഖിതയുമായിരിക്കും.

41. സുമിഷ്ടാന്നാച്ഛീതതോയാദാകാംക്ഷന്തീ ച മാനസേ
സുന്ദരം രസികം കാന്തം യുവാനം ഗുണിനം സദാ

നല്ലപോലെ ഭക്ഷിക്കാനും ഇഷ്ടം പോലെ കുടിക്കാനും ആഗ്രഹിക്കുന്ന അവൾ സുന്ദരനും രസികനും തേജസ്വിയും ഗുണവാനുമായ യുവാവിനെയാണ് എപ്പോഴും മനസ്സുകൊണ്ട് ആഗ്രഹിക്കുക.

42. സുതാത്പരമഭിസ്നേഹം കുർവന്തീ രസികോപരി
പ്രാണാധികം പ്രിയതമം സംഭോഗകുശലം പ്രിയം

ആ രസികനോട് അവൾക്ക് പുത്രനെക്കാൾ കൂടുതൽ സ്നേഹമുണ്ടായിരിക്കും. പ്രാണനെക്കാൾ കൂടുതലായി സ്നേഹമുള്ളവനും സംഭോഗകുശലനുമായ ഭർത്താവിനെയാണ് അവൾക്കു പ്രിയം.

43. പശ്യന്തീ രിപുതുല്യം ച വൃദ്ധം വാ മൈഥുനാക്ഷമം
കലഹം കുർവതീ ശശ്വത്തേന സാർധം സുകോപനാ

വൃദ്ധനും സംഭോഗാസമർത്ഥനുമായ ഭർത്താവിനെ ശത്രു തുല്യം കരുതും. അവനോട് അവൾ സദാ കലഹിക്കുകയും കോപിക്കുകയും ചെയ്യും.

44. വചസാ ഭക്ഷയന്തീ തം സർപ്പ ആഖുമിവോല്ബണം
ദുഃസാഹസസ്വരൂപാ ച സർവദോഷാശ്രയാ സദാ

പാമ്പ് എലിയെ എന്ന പോലെ അവൾ അവനെ വാക്കുകളിലൂടെ വിഴുങ്ങും.ദുഃസാഹസം കാട്ടുന്നവളും സദാ സർവദോഷങ്ങൾക്കും ആശ്രയവുമായിരിക്കും,അവൾ.

45. ബ്രഹ്മവിഷ്ണുശിവാദീനാം ദുഃസാദ്ധ്യാ മോഹരൂപിണീ
തപോമാർഗ്ഗാർഗ്ഗളാ ശശ്വന്മോക്ഷദ്വാരകപാടികാ

മോഹസ്വരൂപിണിയായ അവളെ ബ്രഹ്മവിഷ്ണുശിവാദിദേവന്മാർക്കു പോലും നേരെയാക്കാൻ ആവില്ല. തപോമാർഗ്ഗത്തിലെ തടസ്സമാണ് അവൾ. അതുപോലെ സദാ മോക്ഷദ്വാരമടയ്ക്കുന്ന കവാടവുമാണ്.

46. ഹരേർഭക്തിർ വ്യവഹിതാ സർവമായാകരണ്ഡികാ
സംസാരകാരാഗാരേ ച ശശ്വന്നിഗഡരൂപിണീ

ഹരിഭക്തിയെ മറയ്ക്കുന്നവളും സർവമായകളും നിറച്ചുവച്ചിരിക്കുന്ന പൂക്കുടയുമാണ്. സംസാരമാകുന്ന കാരാഗൃഹത്തിലെ സ്ഥിരമായ ബന്ധനച്ചങ്ങലയാണ്, അവൾ.

47. ഇന്ദ്രജാലസ്വരൂപാ ച മിഥ്യാ ച സ്വപ്നരൂപിണീ
ബിഭ്രതീ ബാഹ്യസൗന്ദര്യമധോംഗമതി കുത്സിതം.

അവൾ ഇന്ദ്രജാലസ്വരൂപയും മിഥ്യാസ്വരൂപയും സ്വപ്നരൂപിണിയുമാണ്. അവളുടെ സൗന്ദര്യം കേവലം ബാഹ്യമാണ്; അതിനുള്ളിലെ അവയവം അത്യന്തം ഹീനമാണ്.

48. നാനാവിണ്മൂത്രപൂയാനാമാധാരം മലസംയുതം
ദുർഗന്ധിദ്രോഷസൂയുക്തം രക്താരക്തമസംസ്കൃതം

നാനാതരത്തിലുള്ള മലമൂത്രാദികൾക്ക് ഇരിപ്പിടവും മലസംയുക്തവുമാണത്. ദുർഗന്ധാദിദോഷങ്ങൾ ഉള്ളതും രക്തത്താൽ മലിനമായതുമായിരിക്കും.

49. മായാരൂപാ മായിനാം ച വിധിനാ നിർമിതാ പുരാ
വിഷരൂപാ മുമുക്ഷൂണാമദൃശ്യാപ്യഭിവാഞ്ഛതാം

മായാവികൾക്കുപോലും മായയായിരിക്കുംവിധം പണ്ടേ വിധി നിർമ്മിച്ചതാണ് സ്ത്രീയെ. അവൾ മുമുക്ഷുക്കൾക്ക് വിഷരൂപയും ആഗ്രഹിക്കുന്നവർക്ക് അദൃശ്യയുമാണ്.

50. ഇത്യുക്ത്വാ തുളസീ തം തു വിരരാമ ച നാരദ
സസ്മിതഃ ശംഖചൂഡശ്ച പ്രവക്തുമുപചക്രമേ

ഹേ നാരദമഹർഷേ, തുളസി ഇപ്രകാരം അദ്ദേഹത്തോടു പറഞ്ഞുനിർത്തിയപ്പോൾ ശംഖചൂഡൻ പുഞ്ചിരിച്ചുകൊണ്ട് പറയാൻ തുടങ്ങി.

ശംഖചൂഡ ഉവാച

51. ത്വയാ യത് കഥിതം ദേവി ന ച സർവമളീകകം
കിഞ്ചിത്സത്യമളീകം ച കിഞ്ചിന്മത്തോ നിശാമയ

ഹേ ദേവി, നീ പറഞ്ഞതെല്ലാം അസത്യമല്ല. കുറെ സത്യവും കുറെ അസത്യവും അതിലുണ്ട്. ഞാൻ ചിലതു പറയാം. കേട്ടുകൊള്ളുക.

52. നിർമ്മിതം ദ്വിവിധം ധാത്രാ സ്ത്രീരൂപം സർവമോഹനം
കൃത്വാ രൂപം വാസ്തവം ച പ്രശസ്യം ചാപ്രശംസിതം

സർവരെയും മോഹിപ്പിക്കുന്ന സ്ത്രീരൂപം ബ്രഹ്മാവ് രണ്ടുവിധത്തിലാണു സൃഷ്ടിച്ചിരിക്കുന്നത്. ഒന്നു വാസ്തവവും പ്രശസ്തവുമായ രൂപം. മറ്റേത് അവാസ്തവവും അപ്രശസ്തവുമായ രൂപം.

53. ലക്ഷ്മീ സരസ്വതീ ദുർഗാ സാവിത്രീ രാധികാദികാ
സൃഷ്ടിസൂത്രസ്വരൂപാ ച ആദ്യാ സൃഷ്ടിർവിനിർമിതാ

ലക്ഷ്മി, സരസ്വതി, ദുർഗ, സാവിത്രി,രാധികാ എന്നീ അഞ്ചു ദേവിമാർ സൃഷ്ടിക്ക് സൂത്രരൂപകൾ - സൃഷ്ടിക്ക് മൂലകാരണസ്വരൂപിണികൾ - ആയി സൃഷ്ടിക്കപ്പെട്ടവരാകുന്നു.

54. ഏതാസാമംശരൂപം ച സ്ത്രീരൂപം വാസ്തവം സ്മൃതം
തത്പ്രശസ്യം യശോരൂപം സർവമംഗളകാരകം

ഇവരുടെ അംശസംഭൂതമായ സ്ത്രീരൂപം വാസ്തവ വിഭാഗത്തിൽപ്പെടുന്നു. അത് പ്രശസ്യവും യശസ്വരൂപവും അതുപോലെ തന്നെ സർവമംഗളകാരണവുമാകുന്നു.

55. ശതരൂപാ ദേവഹൂതീ സ്വധാ സ്വാഹാ ച ദക്ഷിണാ
ഛായാവതീ രോഹിണീ ച വരുണാനീ ശചീ തഥാ

ശതരൂപാ, ദേവഹൂതി, സ്വധാ, സ്വാഹാ, ദക്ഷിണാ, ഛായാവതീ, രോഹിണി, വരുണാനി, ശചി,

56. കുബേരസ്യ ച പത്നീ യാപ്യദിതിശ്ച ദിതിസ്തഥാ
ലോപാമുദ്രാ/നസൂയാ ച കോടഭീ തുളസീ തഥാ

കുബേരന്റെ പത്നി, അദിതി, ദിതി, ലോപാമുദ്ര, അനസൂയ, കോടഭി, തുളസി,

**57. അഹല്യാരുന്ധതീ മേനാ താരാ മന്ദോദരീ തഥാ**
**ദമയന്തീ വേദവതീ ഗംഗാ ച മനസാ തഥാ**

അഹല്യ, അരുന്ധതി, മേന, താരാ, മന്ദോദരി, ദമയന്തി, വേദവതി, ഗംഗ, മനസാ

**58. പുഷ്ടിസ്തുഷ്ടിഃ സ്മൃതിർമേധാ കാളികാ ച വസുന്ധരാ**
**ഷഷ്ഠീ മംഗളചണ്ഡീ ച മൂർത്തിശ്ച ധർമ്മകാമിനീ**

പുഷ്ടി, തുഷ്ടി, സ്മൃതി, മേധാ, കാളികാ, വസുന്ധരാ, ഷഷ്ഠീ, മംഗളചണ്ഡീ ധർമ്മന്റെ പത്നിയായ മൂർത്തി,

**59. സ്വസ്തിഃ ശ്രദ്ധാ ച ശാന്തിശ്ച കാന്തിഃ ക്ഷാന്തിസ്തഥാപരാ**
**നിദ്രാ തന്ദ്രാ, ക്ഷുത്പിപാസാ സന്ധ്യാ രാത്രിർദിനാനി ച**

സ്വസ്തി, ശ്രദ്ധാ, ശാന്തി, കാന്തി, ക്ഷാന്തി, നിദ്രാ, തന്ദ്രാ, ക്ഷുത്പിപിസാ, സന്ധ്യാ, ദിവാരാത്രികൾ,

**60. സമ്പത്തിർധൃതകീർത്തീ ച ക്രിയാ ശോഭാ പ്രഭാ ശിവാ**
**യത്സ്ത്രീരൂപം ച സംഭൂതമുത്തമം തു യുഗേ യുഗേ**

സമ്പത്തി, ധൃതി, കീർത്തി, ക്രിയാ, ശോഭാ, പ്രഭാ, ശിവാ എന്നിങ്ങനെ സ്ത്രീരൂപത്തിൽ ഓരോ യുഗത്തിലും ജനിച്ച ദേവിമാർ ഉത്തമവിഭാഗത്തിൽ പെടുന്നവരാണ്.

**61. കലാകലാംശരൂപം ച സ്വർവേശ്യാദികമേവ ച**
**തദപ്രശസ്യം വിശ്വേഷു പുംശ്ചലീരൂപ മേവ ച**

ജഗദംബികയുടെ കലയുടെ കലാംശമായി ജനിച്ചവരാണു സ്വർവേശ്യാദികൾ. അവർ അപ്രശസ്യം എന്ന വിഭാഗത്തിൽപെടുന്നു. അഖിലലോകത്തും അവർ വേശ്യകളായിട്ടാണ് അറിയപ്പെടുന്നത്.

**62. സത്വപ്രധാനം യദ്രൂപം യദ്യുക്തം ച പ്രഭാവതഃ**
**തദുത്തമം ച വിശ്വേഷു സാധ്വീരൂപം പ്രശംസിതം**

സ്ത്രീകളുടെ സത്വപ്രധാനമായ രൂപം ഏതുണ്ടോ അതാണ് വാസ്തവം. പ്രഭാവത്തോടുകൂടിയതും ഉത്തമവിഭാഗത്തിൽ പെടുന്നതുമായ രൂപം അതാണ്. വിശ്വത്തിലെങ്ങും ആ സാധ്വികൾ പ്രശംസിക്കപ്പെടുന്നു.

**63. തദ്വാസ്തവം ച വിജ്ഞേയം പ്രവദന്തി മനീഷിണഃ**
**രജോരൂപം തമോരൂപം കലാസു വിവിധം സ്മൃതം**

അതിനെ വാസ്തവരൂപമായിട്ട് അറിഞ്ഞു കൊള്ളണമെന്ന് വിദ്വാന്മാരും പറയുന്നു. രജോരൂപം തമോരൂപം എന്നീ ഭേദത്തോടെ കലാംശത്താൽ ജനിച്ച പ്രസിദ്ധരായ അനേകം സ്ത്രീകളുണ്ട്.

**64. മധ്യമാ രജസശ്ചാംശാസ്താസ്തു ഭോഗേഷു ലോലുപാഃ**
**സുഖസംഭോഗവശ്യാശ്ച സ്വകാര്യേ നിരതാഃ സദാ**

രജോംശപ്രധാനകൾ മധ്യമകളാണ്. അവർ ഭോഗലോലുപരും സുഖ സംഭോഗത്താൽ വശീകരിക്കപ്പെടാവുന്നവരും ആകുന്നു. അവർ സദാ സ്വകാര്യനിരതരാണ്.

**65. കപടാ മോഹകാരിണ്യോ ധർമ്മാർത്ഥവിമുഖാഃ സദാ**
**രജോരൂപസ്യ സാദ്ധ്വീത്വമതോ നൈവോപജായതേ**

അവർ വഞ്ചകികളും മോഹിപ്പിക്കുന്നവരും സദാ ധർമ്മാർത്ഥങ്ങളിൽ വിമുഖരുമായിരിക്കും. അതുകൊണ്ട് സാധ്വീത്വം രജോരൂപകൾക്ക് ഉണ്ടാകുന്നതേയില്ല.

66. ഇദം മധ്യമരൂപം ച പ്രവദന്തി മനീഷിണഃ
തമോരൂപം ദുർനിവാര്യമധമം തദ്വിദുർബുധാഃ

പണ്ഡിതന്മാർ ഇതിനെയാണ് മധ്യമരൂപമെന്ന് പറയുന്നത്. ദുർനിവാര്യമാണ് തമോരൂപം. തമഃസ്വരൂപിണികളായ അത്തരം സ്ത്രീകളെ വിദ്വാന്മാർ അധമവിഭാഗത്തിൽ പെടുത്തുന്നു.

67. ന പൃച്ഛതി കുലേ ജാതഃ പണ്ഡിതശ്ച പരസ്ത്രിയം
നിർജനേ നിർജലേ വാഽപി രഹസ്യപി പരസ്ത്രിയം.

കുലത്തിൽ പിറന്നവനും അറിവുള്ളവനും ആളില്ലാത്തിടത്തും വെള്ളമില്ലാത്തിടത്തും വച്ച് പരസ്ത്രീയോട് രഹസ്യമായി ഒന്നും ചോദിക്കുകയില്ല, എന്നു നീ പറഞ്ഞത് വാസ്തവമാണ്.

68. ആഗച്ഛാമി ത്വത്സമീപമാജ്ഞയാ ബ്രഹ്മണോഽധുനാ
ഗാന്ധർവേണ വിവാഹേന ത്വാം ഗൃഹീഷ്യാമി ശോഭനേ

എന്നാൽ ഞാനിപ്പോൾ നിന്റെ അടുക്കൽ വന്നത് ബ്രഹ്മാവിന്റെ കല്പനയനുസരിച്ചാണ്. ശോഭനേ! ഗാന്ധർവ വിവാഹവിധിപ്രകാരം നിന്നെ ഞാൻ സ്വീകരിക്കാം.

69. അഹമേവ ശംഖചൂഡോ ദേവവിദ്രാവകാരകഃ
ദനുവംശ്യോ വിശേഷേണ സുദാമാഹം ഹരേഃ പുരാ

ഞാനാണ് ദേവന്മാരെ മുഴുവൻ തുരത്തിവിട്ട ശംഖചൂഡൻ. ദനുവംശത്തിലാണ് എന്റെ ജനനം. ഗോലോകത്ത് സുദാമാവെന്നപേരിൽ കഴിഞ്ഞവനാണു ഞാൻ. പണ്ട് ശ്രീകൃഷ്ണപരമാത്മാവിന്റെ

70. അഹമഷ്ടസു ഗോപേഷു ഗോപോഽപി പാർഷദേഷു ച
അധുനാ ദാനവേന്ദ്രോഽഹം രാധികായാശ്ച ശാപതഃ

പാർഷദന്മാരായ എട്ടുഗോപന്മാരിൽ ഒരു ഗോപനായിരുന്നു. രാധികയുടെ ശാപഫലമായി ഇപ്പോൾ ദാനവശ്രേഷ്ഠനായിത്തീർന്നു.

71. ജാതിസ്മരോഽഹം ജാനാമി കൃഷ്ണമന്ത്രപ്രഭാവതഃ
ജാതിസ്മരാ ത്വം തുളസീ സംഭുക്താ ഹരിണാ പുരാ

ശ്രീകൃഷ്ണമന്ത്ര പ്രഭാവംകൊണ്ട് പൂർവജന്മസ്മരണയുള്ളവനാണു ഞാൻ. പൂർവജന്മ സ്മരണയുള്ള തുളസിയാണു നീ. ഗോലോകത്തുവച്ച് പണ്ട് ഹരിയാൽ സംഭുക്തയുമാണ്.

72. ത്വമേവ രാധികാ കോപാജ്ജാതാസി ഭാരതേ ഭുവി
ത്വാം സംഭോക്തുമുത്സുകോഽഹം നാലം രാധാഭയാത്തതഃ

നീതന്നെയാണല്ലോ ഇപ്പോൾ, രാധികയുടെ കോപഫലമായി ഭാരതത്തിൽ ജനിച്ചിരിക്കുന്നത്. അന്നു നിന്നെ അനുഭവിക്കണമെന്ന് എനിക്കാഗ്രഹമുണ്ടായിരുന്നെങ്കിലും രാധാദേവിയെ ഭയപ്പെട്ട എനിക്ക് അതിനു സാധിച്ചില്ല.

73. ഇത്യേവമുക്ത്വാ സ പുമാൻ വിരരാമ മഹാമുനേ
സസ്മിതം തുളസീ തുഷ്ടാ പ്രവക്തുമുപചക്രമേ

ഹേ മഹാമുനേ, ഇപ്രകാരം പറഞ്ഞിട്ട് ആ മനുഷ്യൻ നിർത്തിയപ്പോൾ, സന്തുഷ്ടയായ തുളസി പുഞ്ചിരിച്ചുകൊണ്ട് അദ്ദേഹത്തോടു പറഞ്ഞുതുടങ്ങി.

തുളസ്യുവാച

74. ഏവം വിധോ ബുധോ നിത്യം വിശേഷു ച പ്രശംസിതഃ
കാന്തമേവം വിധം കാന്താ ശശ്വദിച്ഛതി കാമതഃ

ഇപ്രകാരമുള്ള വിദ്വാൻ എന്നും ലോകത്തു പ്രശംസിക്കപ്പെടുന്നവനാണ്. സുന്ദരിയായ ഒരുവൾ എന്നും ആഗ്രഹിക്കുന്നതും ഇത്തരത്തിലൊരുവനെയാണ്.

75. ത്വയാ∫ഹമധുനാ സത്യം വിചാരേണ പരാജിതാ
സ നിന്ദിതശ്ചാപ്യശുചിർ യഃ പുമാംശ്ച സ്ത്രീയാ ജിതഃ

ഞാനിപ്പോൾ അങ്ങയോടു സത്യമായും വാദത്തിൽ പരാജയപ്പെട്ടിരിക്കുന്നു. സ്ത്രീയാൽ ജയിക്കപ്പെടുന്ന പുരുഷനാണ് അശുദ്ധനും നിന്ദിതനും,

76. നിന്ദന്തി പിതരോ ദേവാ ബാന്ധവാഃ സ്ത്രീജിതം നരം
സ്ത്രീജിതം മനസാ മാതാ പിതാ ഭ്രാതാ ച നിന്ദതി

സ്ത്രീജിതനായ പുരുഷനെ പിതൃക്കളും ദേവന്മാരും ബന്ധുക്കളും നിന്ദിക്കും. മാത്രമല്ല. മാതാപിതാക്കന്മാരും സഹോദരനും സ്ത്രീജിതനെ മനസാ വെറുക്കും.

77. ശുദ്ധോ വിപ്രോ ദശാഹേന ജാതകേ മൃതകേ യഥാ
ഭൂമിപോ ദ്വാദശാഹേന വൈശ്യഃ പഞ്ചദശാഹതഃ

ബ്രാഹ്മണന് പത്തു ദിവസംകൊണ്ട് പുലവാലായ്മമൂലമുള്ള അശുദ്ധി ഇല്ലാതാവും. രാജാവിന് പന്ത്രണ്ടുദിവസം കൊണ്ടും വൈശ്യന് പതിനഞ്ചുദിവസംകൊണ്ടും ആ അശുദ്ധി ഇല്ലാതാവും.

78. ശൂദ്രോ മാസേന വേദേഷു മാതൃവദ്ധീനസംകരഃ
അശുചിഃ സ്ത്രീജിതഃ ശുദ്ധ്യേച്ചിതാദഹനകാലതഃ

ശൂദ്രന് ഒരുമാസം വേണം ശുദ്ധനാവാനെന്നു വേദം വിധിക്കുന്നു. സങ്കരജാതിയിൽപ്പെട്ട ഹീനന് മാതൃജാതി ഏതോ അതനുസരിച്ചുള്ള പുലവാലായ്മ ആചരിച്ച് ശുദ്ധനാവാം. എന്നാൽ സ്ത്രീജിതന്റെ അശുദ്ധി, അവന്റെ ദേഹം ചിതയിൽ ദഹിക്കുന്നതോടുകൂടി മാത്രമേ ഇല്ലാതാകു

79. ന ഗൃഹ്ണന്തീച്ഛയാ തസ്യ പിതരഃ പിണ്ഡതർപ്പണം
ന ഗൃഹ്ണന്ത്യേവ ദേവാശ്ച തസ്യ പുഷ്പജലാദികം

അവൻ ചെയ്യുന്ന പിണ്ഡതർപ്പണം അവന്റെ പിതൃക്കൾ ഇച്ഛാപൂർവം സ്വീകരിക്കുകയില്ല. അവൻ അർച്ചിക്കുന്ന പുഷ്പജലാദികൾ ദേവന്മാരും സ്വീകരിക്കുകയില്ല.

80. കിം വാ ജ്ഞാനേന തപസാ ജപഹോമപ്രപൂജനൈഃ
കിം വിദ്യയാ ച യശസാ സ്ത്രീഭിര്യസ്യ മനോ ഹൃതം

ആരുടെ ഹൃദയമാണോ സ്ത്രീ അപഹരിച്ചിരിക്കുന്നത് അവന് ജ്ഞാനം കൊണ്ടോ തപസ്സുകൊണ്ടോ ജപഹോമപൂജാദികൾ കൊണ്ടോ എന്തു പ്രയോജനം? വിദ്യകൊണ്ടോ യശസ്സുകൊണ്ടോ എന്തുപ്രയോജനം?

81. വിദ്യാപ്രഭാവജ്ഞാനാർത്ഥം മയാ ത്വം ച പരീക്ഷിതഃ
കൃത്വാ പരീക്ഷാം കാന്തസ്യ വൃണോതി കാമിനീ വരം

അങ്ങയുടെ വിദ്യാമഹത്വം അറിയുന്നതിനുവേണ്ടി ഞാൻ അങ്ങയെ പരീക്ഷിക്കുകയായിരുന്നു. കാമിനികൾ കാന്തനെ പരീക്ഷിച്ചറിഞ്ഞിട്ടു വേണം വരിക്കാൻ.

82. വരായ ഗുണഹീനായ വൃദ്ധായാജ്ഞാനിനേ തഥാ
ദരിദ്രായ ച മൂർഖായ രോഗിണേ കുത്സിതായ ച

ഗുണവിഹീനനും വൃദ്ധനും അജ്ഞാനിക്കും ദരിദ്രനും മൂർഖനും, രോഗിക്കും നിന്ദിതനും

83. അത്യന്തകോപയുക്തായ വാഽത്യന്ത ദുർമുഖായ ച
പംഗവേ ചാംഗഹീനായ ചാന്ധായ ബധിരായ ച

അത്യന്തകോപിക്കും അത്യന്ത ദുർമുഖനും മുടന്തനും അംഗവൈകല്യമുള്ളവനും അന്ധനും ബധിരനും

84. ജഡായ ചൈവ മൂകായ ക്ലീബതുല്യായ പാപിനേ
ബ്രഹ്മഹത്യാം ലഭേത്സോഽപി സ്വകന്യാം പ്രദദാതി യഃ

ജഡനും മൂകനും നപുംസകതുല്യനായ പാപിക്കും സ്വന്തം പുത്രിയെ ആരു നൽകുന്നുവോ അവന് ബ്രഹ്മഹത്യാപാപമുണ്ടാകും.

85. ശാന്തായ ഗുണിനേ ചൈവ യൂനേ ച വിദുഷേഽപി ച
സാധവേ ച സുതാം ദത്വാ ദശയജ്ഞഫലം ലഭേത്

ശാന്തനും ഗുണവാനും വിദ്വാനും സാധുവുമായ യുവാവിന് പുത്രിയെ നൽകിയാൽ പത്തുപ്രാവശ്യം യജ്ഞം ചെയ്തത്രയും പുണ്യം ലഭിക്കും.

86. യഃ കന്യാപാലനം കൃത്വാ കരോതി യദി വിക്രയം
വിക്രേതാ ധനലോഭേന കുംഭീപാകം സ ഗച്ഛതി

ആരാണോ കന്യകയെ വളർത്തിയിട്ട് ധനം മോഹിച്ച് വില്ക്കുന്നത് അങ്ങനെ വില്ക്കുന്നവൻ കുംഭീപാകം എന്ന നരകത്തിൽ വീഴും.

87. കന്യാമൂത്രം പുരീഷം ച തത്ര ഭക്ഷതി പാതകീ
കൃമിഭിർ ദംശിതഃ കാകൈർയാവദിന്ദ്രാശ്ചതുർദശ

ആ പാതകിക്ക് അവിടെക്കിടന്ന് കന്യാമൂത്രവും മലവും ഭുജിക്കേണ്ടിവരും. പതിന്നാല് ഇന്ദ്രന്മാരുടെ കാലത്തോളം അവിടെക്കിടന്ന് കൃമികളുടെയും കാക്കകളുടെയും കുത്ത് ഏൽക്കേണ്ടിവരും.

88. തദന്തേ വ്യാധിസംയുക്തഃ സ ലഭേജ്ജന്മ നിശ്ചിതം
വിക്രീണാതി മാംസഭാരം വഹത്യേവ ദിവാനിശം

അതിന്റെ അവസാനം മഹാവ്യാധിയോടുകൂടിയ ഒരു ജന്മവും ലഭിക്കും. തീർച്ചയാണ്. അപ്പോൾ രാപ്പകൽ ഇറച്ചിചുമന്നുകൊണ്ടു നടന്ന് വില്ക്കേണ്ടി വരും.

89. ഇത്യേവമുക്ത്വാ തുളസീ വിരരാമ തപോനിധേ

ഹേ തപോനിധേ, ഇങ്ങനെ പറഞ്ഞിട്ട് തുളസി ആ സംസാരം നിർത്തി.

ബ്രഹ്മോവാച

കിം കരോഷി ശംഖചൂഡ സംവാദമനയാ സഹ

അപ്പോഴേക്കും അവിടെയെത്തിയ ബ്രഹ്മാവ് ശംഖചൂഡനോടു ചോദിച്ചു: ഹേ ശംഖചൂഡ, നീ ഇവളുമായി വർത്തമാനം പറഞ്ഞു കഴിഞ്ഞില്ലേ?

90. ഗാന്ധർവേണ വിവാഹേന ത്വം ചാസ്യാ ഗ്രഹണം കുരു
പുരുഷേഷ്വസി രത്നം ത്വം സ്ത്രീഷു രത്നം ത്വിയം സതീ

ഗാന്ധർവവിധിപ്രകാരം വിവാഹം ചെയ്ത് നീ ഇവളെ സ്വീകരിക്കൂ. പുരുഷന്മാരിൽ വച്ച് രത്നമാണു നീ. സതിയായ ഇവൾ സ്ത്രീകളിൽ വച്ചു രത്നമാണ്.

91. വിദഗ്ദ്ധായാ വിദഗ്ദ്ധേന സംഗമോ ഗുണവാൻ ഭവേത്
നിർവിരോധസുഖം രാജൻ കോ വാ ത്യജതി ദുർലഭം

വിദഗ്ദ്ധയ്ക്ക് വിദഗ്ദ്ധനോടുള്ള സംഗമമാണ് സുഖകരമായി ഭവിക്കുക. നിഷിദ്ധമല്ലാത്തതും ദുർലഭവുമായ സുഖം ആരാണ് ഉപേക്ഷിക്കുന്നത്?

92. യോഽവിരോധസുഖത്യാഗീ സ പശുർനാത്ര സംശയഃ
കിം പരീക്ഷസി ത്വം കാന്തമീദൃശം ഗുണിനം സതി

ആരാണോ ഇപ്രകാരമുള്ള നിഷിദ്ധമല്ലാത്ത സുഖത്തെ വേണ്ടെന്നു വയ്ക്കുന്നത് അവൻ മൃഗമാണെന്നുള്ളതിനു സംശയമില്ല. ഹേ സതി, ഇത്രത്തോളം ഗുണവാനായ ഒരു ഭർത്താവിനെയാണോ,

93. ദേവാനാമസുരാണാം ച ദാനവാനാം വിമർദ്ദകം
യഥാ ലക്ഷ്മീശ്ച ലക്ഷ്മീശോ യഥാ കൃഷ്ണേ ച രാധികാ

ദേവന്മാരെയും അസുരന്മാരെയും ദാനവന്മാരെയും കിടുകിടാവിറപ്പിക്കുന്ന ഇവനെയാണോ നീ പരീക്ഷിക്കുന്നത്? ലക്ഷ്മിക്കു വിഷ്ണുവിനോടും രാധയ്ക്ക് കൃഷ്ണനോടും,

94. യഥാ മയി ച സാവിത്രീ ഭവാനീ ച ഭവേ യഥാ
യഥാ ധരാ വരാഹേ ച ദക്ഷിണാ ച യഥാദ്ധ്വരേ

സാവിത്രിക്ക് എന്നോടും ഭവാനിക്ക് ശിവനോടും ഭൂമിക്ക് വരാഹമൂർത്തിയോടും ദക്ഷിണാദേവിക്ക് അധ്വരത്തോടും

95. യഥാഽത്രേരനസൂയാ ച ദമയന്തീ യഥാ നളേ
രോഹിണീ ച യഥാ ചന്ദ്രേ യഥാ കാമേ രതിഃ സതീ

അനസൂയയ്ക്ക് അത്രിയോടും ദമയന്തിക്ക് നളനോടും രോഹിണിക്ക് ചന്ദ്രനോടും രതിക്ക് കാമനോടും

96. യഥാഽദിതിഃ കശ്യപേ ച വസിഷ്ഠേഽരുന്ധതീ സതീ
യഥാഽഹല്യാ ഗൗതമേ ച ദേവഹൂതിശ്ച കർദമേ

അദിതിക്ക് കശ്യപനോടും അരുന്ധതിക്ക് വസിഷ്ഠനോടും അഹല്യയ്ക്ക് ഗൗതമനോടും ദേവഹൂതിക്ക് കർദമനോടും

97. യഥാ ബൃഹസ്പതൗ താരാ ശതരൂപാ മനൗ യഥാ
യഥാ ച ദക്ഷിണാ യജ്ഞേ യഥാ സ്വാഹാ ഹുതാശനേ

താരയ്ക്ക് ബൃഹസ്പതിയോടും ശതരൂപയ്ക്ക് മനുവിനോടും ദക്ഷിണാദേവിക്ക് യജ്ഞത്തോടും സ്വാഹാദേവിയ്ക്ക് അഗ്നിയോടും

98. യഥാ ശചീ മഹേന്ദ്രേ ച യഥാ പുഷ്ടിർ ഗണേശ്വരേ
ദേവസേനാ യഥാ സ്കന്ദേ ധർമ്മേ മൂർത്തിര്യഥാ സതീ

ശചിക്ക് ദേവേന്ദ്രനോടും പുഷ്ടിക്ക് ഗണേശനോടും ദേവസേനയ്ക്ക് സ്കന്ദനോടും മൂർത്തിക്ക് ധർമ്മനോടും എത്രമാത്രം പ്രീതിയുണ്ടോ

99. സൗഭാഗ്യാ സുപ്രിയാ ത്വം ച ശംഖചൂഡേ തഥാ ഭവ
അനേന സാർധം സുചിരം സുന്ദരേണ ച സുന്ദരി

അത്രമാത്രം പ്രീതി സൗഭാഗ്യവതിയായ നിനക്ക് ചന്ദ്രചൂഡനോടും ഉണ്ടായിരിക്കട്ടെ. ഹേ സുന്ദരി, സുന്ദരനായ ഇവനോടും ചേർന്ന് നീ ദീർഘകാലം

100. സ്ഥാനേ സ്ഥാനേ വിഹാരം ച യഥേച്ഛം കുരു സന്തതം
പശ്ചാത് പ്രാപ്സ്യസി ഗോലോകേ ശ്രീകൃഷ്ണം പുനരേവ ച
ചതുർഭുജം ച വൈകുണ്ഠേ ശംഖചൂഡേ മൃതേ സതി

ഓരോരോ സ്ഥാനങ്ങളിൽ നിരന്തരം യഥേഷ്ടം വിഹരിച്ചുകൊള്ളുക. പിന്നീടു നിനക്ക് ഗോലോകത്ത് വീണ്ടും കൃഷ്ണനോടൊത്തു ചേരാം. ശംഖചൂഡൻ ശരീരം വെടിഞ്ഞാൽ വൈകുണ്ഠത്തിൽ നിനക്ക് ചതുർഭുജനായ ഹരിയോടും ചേരാം.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
അഷ്ടാദശോ*f*ദ്ധ്യായഃ

# അഥ ഏകോനവിംശോ*f*ദ്ധ്യായഃ

## നാരദ ഉവാച

1. വിചിത്രമിദമാഖ്യാനം ഭവതാ സമുദാഹൃതം
ശ്രുതേന യേന മേ തൃപ്തിർ ന കദാപി ഹി ജായതേ

വിചിത്രമായ ഒരു ഉപാഖ്യാനമാണ് അങ്ങ് ഇപ്പോൾ പറഞ്ഞത്. അതു കേട്ടിട്ട് എനിക്ക് തീരെ മതിയായില്ല.

2. തതഃ പരംതു യജ്ജാതം തത്ത്വം വദ മഹാമതേ

അതിനുശേഷം എന്താണുണ്ടായതെന്ന് ഹേ മഹാമതേ, അങ്ങ് പറഞ്ഞാലും.

## ശ്രീനാരായണ ഉവാച

ഇത്യേവമാശിഷം ദത്വാ സ്വാലയം ച യയൗ വിധിഃ

ബ്രഹ്മാവ് അവർക്ക് ഇപ്രകാരം ആശിസ്സു നൽകിയിട്ട് സ്വഭവനത്തിലേക്കു പോയി.

3. ഗാന്ധർവേണ വിവാഹേന ജഗൃഹേ താം ച ദാനവഃ
സ്വർഗേ ദുന്ദുഭിവാദ്യം ച പുഷ്പവൃഷ്ടിർ ബഭൂവ ഹ

ദാനവനായ ശംഖചൂഡൻ ഗാന്ധർവവിധിപ്രകാരം അവളെ വിവാഹം ചെയ്തു പത്നിയാക്കി. സ്വർഗ്ഗത്ത് അപ്പോൾ ദുന്ദുഭി മുഴങ്ങി; അവിടെ നിന്ന് പുഷ്പവൃഷ്ടിയും ഉണ്ടായി.

4. സ രേമേ രമയാ സാർധം വാസോ ഗേഹേ മനോരമേ
മൂർച്ഛാം സാ പ്രാപ തുളസീ നവസംഗമസംഗതാ

രമാതുല്യയായ അവളോടൊത്തു രമിച്ചുകൊണ്ട് അവൻ തന്റെ മനോരമ്യമായ വാസഗൃഹത്തിൽത്തന്നെ വസിച്ചു. വരനുമായി നവസമാഗമം സാധിച്ച തുളസി ആനന്ദമൂർച്ഛയടഞ്ഞു.

5. നിമഗ്നാ നിർജലേ സാധ്വീ സംഭോഗസുഖസാഗരേ
ചതുഃഷഷ്ടികലാമാനം ചതുഃഷഷ്ടിവിധം സുഖം

തുള്ളിവെള്ളവുമില്ലാത്ത സംഭോഗസുഖസമുദ്രത്തിൽ ആ സാധ്വി മുഴുകി. അറുപത്തിനാലു കാമകലാരൂപങ്ങളിലായി നേടാവുന്ന അറുപത്തിനാലു വിധം സുഖാനുഭൂതികൾ ഉണ്ട്.

6. കാമശാസ്ത്രേ യന്നിരുക്തം രസികാനാം യഥേപ്സിതം
അംഗപ്രത്യംഗസംശ്ലേഷപൂർവകം സ്ത്രീമനോഹരം

അംഗപ്രത്യംഗസംശ്ലേഷാദികളാൽ സ്ത്രീഹൃദയത്തെ അപഹരിച്ചുകൊണ്ട് അവ നേടുന്നതെങ്ങനെയെന്ന് രസികന്മാർക്കുവേണ്ടി കാമശാസ്ത്രത്തിൽ യഥേഷ്ടം വിവരിച്ചിട്ടുണ്ടല്ലോ.

7. തത്സർവം രസശൃംഗാരം ചകാര രസികേശ്വരഃ
അതീവ രമ്യദേശേ ച സർവജന്തുവിവർജിതേ

അപ്രകാരമുള്ള സർവസംഭോഗപ്രകാരങ്ങളും രസികേശ്വരനായ ശംഖചൂഡൻ അനുവർത്തിച്ചു. രമ്യവും സർവജന്തുരഹിതവുമായ പ്രദേശത്തും

8. പുഷ്പ ചന്ദനതല്പേ ച പുഷ്പചന്ദനവായുനാ
പുഷ്പോദ്യാനേ നദീതീരേ പുഷ്പചന്ദനചർച്ചിതേ

പുഷ്പചന്ദനാദികൾ വിതറിയ കിടക്കയിലും പുഷ്പചന്ദനവായുവേന്തുന്ന പുഷ്പോദ്യാനത്തിലും പുഷ്പചന്ദനഭൂഷിതമായ നദീതീരത്തും വച്ച്,

9. ഗൃഹീത്വാ രസികോ രാസേ പുഷ്പചന്ദനചർച്ചിതാം
ഭൂഷിതോ ഭൂഷണേനൈവ രത്നഭൂഷണഭൂഷിതാം

ശൃംഗാരരസികനും വിഭൂഷണങ്ങൾ അണിഞ്ഞവനുമായ അവൻ പുഷ്പചന്ദനചർച്ചിതയും രത്നഭൂഷണഭൂഷിതയുമായ അവളോടൊത്ത് രമിച്ചു.

10. സുരതേ വിരതിർനാസ്തി തയോഃ സുരതവിജ്ഞയോഃ
ജഹാര മാനസം ഭർത്തുർലോലയാ ലീലയാ സതീ

എന്നിട്ടും സുരതപണ്ഡിതരായ അവർക്ക് രണ്ടുപേർക്കും സുരതക്രീഡയിൽ വിരക്തിയുണ്ടായില്ല. ലാവണ്യവതിയായ അവൾ ഭർത്താവിന്റെ മനസ്സിനെ അനായാസം അപഹരിച്ചു.

11. ചേതനാം രസികായാശ്ച ജഹാര രസഭാവവിത്
വക്ഷസശ്ചന്ദനം രാജ്ഞസ്തിലകം വിജഹാര സാ

രസികയായ അവളുടെ മനസ്സ് രസഭാവജ്ഞനായ അവനും കവർന്നു. രാജാവായ അവന്റെ മാറിടത്തിലെ ചന്ദനക്കുറി അവൾ മായ്ച്ചു.

12. ജഹാര സ ച തസ്യാശ്ച സിന്ദൂരം ബിന്ദുപത്രകം
സ തദ്വക്ഷസ്യുരോജേ ച നഖരേഖാം ദദൗ മുദാ

അവളുടെ പൊട്ടും പത്തിക്കീറ്റും അവനും മായിച്ചുകളഞ്ഞു. മാത്രമല്ല അവളുടെ മാറിടത്തിലും സ്തനങ്ങളിലും അവൻ സകൗതുകം നഖക്ഷതങ്ങൾ ഏല്പിച്ചു.

13. സാ ദദൗ തദ്വാമപാർശ്വേ കരഭൂഷണലക്ഷണം
രാജാ തദോഷ്ഠപുടകേ ദദൗ രദനദംശനം

അവളാകട്ടെ അവന്റെ പള്ളയ്ക്ക് കൈവളപ്പാടുണ്ടാക്കി. രാജാവ് അപ്പോൾ അവളുടെ ഓഷ്ഠപുടങ്ങളിൽ ദന്തക്ഷതങ്ങൾ ഏല്പിച്ചു.

14. തദ്ഗണ്ഡയുഗളേ സാ ച പ്രദദൗ തച്ചതുർഗുണം
ആലിംഗനം ചുംബനം ച ജംഘാദിമർദ്ദനം തഥാ

അവന്റെ ഗണ്ഡസ്ഥലങ്ങൾക്ക് അവളത് നാലിരട്ടിയായി തിരിച്ചു നൽകി, കെട്ടിപ്പിടിച്ചും ചുംബിച്ചും കൈകാലുകൾ പരസ്പരം ചേർത്തു മർദ്ദിച്ചും

15. ഏവം പരസ്പരം ക്രീഡാം ചക്രതുസ്തൗ വിജാനതൗ
സുരതേ വിരതേ തൗ ച സമുത്ഥായ പരസ്പരം

രതിജ്ഞരായ അവർ ഇരുവരും ഇങ്ങനെ ക്രീഡാസക്തരായി. സുരതാന്തത്തിൽ അവർ ഇരുവരുമെഴുന്നേറ്റ് അന്യോന്യം

16. സുവേഷം ചക്രതുസ്തത്ര യദ്യന്മനസി വാഞ്ഛിതം
ചന്ദനൈഃ കുങ്കുമാരക്തൈഃ സാ തസ്യൈതിലകം ദദൗ

ഇഷ്ടപ്പെട്ടവേഷങ്ങൾ അണിയിക്കാൻ തുടങ്ങി. കുങ്കുമച്ചെമപ്പാർന്ന ചന്ദനം കൊണ്ട് അവൾ അവനെ തിലകം തൊടുവിച്ചു.

17. സർവാംഗേ സുന്ദരേ രമ്യേ ചകാര ചാനുലേപനം
സുവാസം ചൈവ താംബൂലം വഹ്നിശുദ്ധേ ച വാസസീ

അവന്റെ സുന്ദരമായ അംഗങ്ങളിലെല്ലാം അവൾ കളഭം വാരിപ്പൂശി. സുഗന്ധ താംബൂലവും വഹ്നി വിശുദ്ധമായ വസ്ത്രങ്ങളും നൽകി.

18. പാരിജാതസ്യ കുസുമം ജരാരോഗഹരം പരം
അമൂല്യരത്നനിർമാണമംഗുലീയകമുത്തമം

ജരാരോഗാദികളെപ്പോക്കുന്ന ഉത്തമമായ പാരിജാതപ്പൂ ചൂടിച്ചു. അനർഘ രത്നനിർമിതമായ ശ്രേഷ്ഠമായ അംഗുലീയകം അണിയിച്ചു.

19. സുന്ദരം ച മണിവരം ത്രിഷുലോകേഷു ദുർലഭം
ദാസീ തവാഹമിത്യേവം സമുച്ചാര്യ പുനഃ പുനഃ

മൂപ്പാരിലും സുദുർലഭമായ ഉത്തമരത്നം ചാർത്തിക്കൊടുത്തു. "ഞാൻ അങ്ങയുടെ ദാസിയാണേ" എന്നിങ്ങനെ കൂടെക്കൂടെ പറഞ്ഞുകൊണ്ട്,

20. നനാമ പരയാ ഭക്ത്യാ സ്വാമിനം ഗുണശാലിനം
സസ്മിതാ തന്മുഖാംഭോജം ലോചനാഭ്യാം പുനഃ പുനഃ

ഗുണശാലിയായ തന്റെ ഭർത്താവിനെ തികഞ്ഞ ഭക്തിയോടെ വണങ്ങി. മന്ദഹാസപൂർവം അവന്റെ മുഖകമലം-

21. നിമേഷരഹിതാഭ്യാം ചാപ്യപശ്യത്കാമസുന്ദരം
സ ച താംച സമാകൃഷ്യ ചകാര വക്ഷസി പ്രിയാം

കാമകോമളമായ മുഖകമലം- നിർന്നിമേഷയായി വീണ്ടും വീണ്ടും നോക്കിനിന്നു. അവൻ അപ്പോൾ, പ്രിയപ്പെട്ട അവളെ തന്നിലേക്കു പിടിച്ചടുപ്പിച്ച് മാറിൽച്ചേർത്തു പുണർന്നു.

22. സസ്മിതം വാസസാച്ഛന്നം ദദർശ മുഖപങ്കജം
ചുചുംബ കഠിനേ ഗണ്ഡേ ബിംബോഷ്ഠൗ പുനരേവ ച

ചേലത്തുമ്പാൽ മുഖം മറച്ചു മന്ദഹസിക്കുന്ന അവളുടെ മുഖകമലം നോക്കിക്കാൺകെ, അവൻ അവളുടെ കവിൾത്തടത്തിലും അധരോഷ്ഠങ്ങളിലും തെരുതെരെ ചുംബിച്ചു.

23. ദദൗ തസ്യൈ വസ്ത്രയുഗ്മം വരുണാദാഹൃതം ച യത്
തദാഹൃതം രത്നമാലാം ത്രിഷുലോകേഷു ദുർലഭാം

വരുണൻ പണ്ട് നൽകിയിരുന്ന ഇണപ്പുടവയും മൂന്നുലോകത്തും ദുർലഭമായ രത്നമാലയും അവൻ അവൾക്കു സമ്മാനിച്ചു.

24. ദദൗ മഞ്ജീരയുഗ്മം ച സ്വാഹായാ ആഹൃതം ച യത്
കേയൂരയുഗ്മം ഛായായാ രോഹിണ്യാശ്ചൈവ കുണ്ഡലം

സ്വാഹാദേവി നൽകിയ രത്നനിർമ്മിതമായ കാൽച്ചിലമ്പുകളും ഛായാദേവി നൽകിയ തോൾവളകളും രോഹിണി നൽകിയ കുണ്ഡലങ്ങളും

25. അംഗുലീയകരത്നാനി രത്യാശ്ച കരഭൂഷണം
ശംഖം ച രുചിരം ചിത്രം യദ്ദത്തം വിശ്വകർമ്മണാ

രതീദേവി നൽകിയ രത്നാംഗുലീയകങ്ങളും കൈവളകളും വിശ്വകർമ്മാവു നൽകിയ മനോഹരമായ വിചിത്രശംഖും

26. വിചിത്രപത്മകശ്രേണീം ശയ്യാം ചാപി സുദുർലഭാം
ഭൂഷണാനി ച ദത്വാ ച ഭൂപോ ഹാസം ചകാര ഹ

പത്മരാഗാങ്കിതവും വിചിത്രവും ദുർലഭവുമായ ശയ്യയും ആഭരണങ്ങളും നൽകിയിട്ട് ആ രാജാവ് പുഞ്ചിരി തൂകി.

27. നിർമമേ കബരീഭാരേ തസ്യാ മാംഗല്യഭൂഷണം
സുചിത്രം പത്രകം ഗണ്ഡമണ്ഡലേഽസ്യാഃ സമം തഥാ

അവളുടെ കബരീഭാരത്തിൽ മംഗല്യഭൂഷണങ്ങളും അതോടൊപ്പം കവിൾത്തടങ്ങളിൽ വിചിത്രമായ പത്തിക്കീറ്റും അവൻ അണിയിച്ചു.

28. ചന്ദ്രലേഖാ ത്രിഭിർയുക്തം ചന്ദനേന സുഗന്ധിനാ
പരീതം പരിതശ്ചിത്രൈഃ സാർധം കുങ്കുമബിന്ദുഭിഃ

സുഗന്ധചന്ദനം കൊണ്ട് അമ്പിളിക്കലയ്ക്കുതുല്യം മൂന്നുരേഖകൾ അവളുടെ നെറ്റിയിൽ വരച്ച് അതിനു ചുറ്റുമായി കുങ്കുമബിന്ദുക്കൾ കൊണ്ട് ചിത്രവേലകളും അവൻ ചെയ്തു വച്ചു.

29. ജ്വലത്പ്രദീപാകാരം ച സിന്ദൂരതിലകം ദദൗ
തത്പാദപത്മയുഗളേ സ്ഥലപത്മവിനിന്ദിതേ

എന്നിട്ട് അതിനു മധ്യത്തിലായി കത്തുന്ന ദീപം പോലൊരു കുങ്കുമപ്പൊട്ടും ഇട്ടു. ഓരോ കാൽവയ്പിലും സ്ഥലപത്മം രചിക്കുന്ന അവളുടെ ഇരുകാൽത്താരുകളിലും

30. ചിത്രാലക്തകരാഗം ച നഖരേഷു ദദൗ മുദാ
സ്വവക്ഷസി മുഹുർന്യസ്യ സരാഗം ചരണാംബുജം

അവളുടെ നഖങ്ങളിലും ചെമ്പഞ്ഞിച്ചാറുപുരട്ടി, പിന്നെ സാനുരാഗം ആ ചരണകമലങ്ങൾ വീണ്ടും വീണ്ടും തന്റെ മാറിൽ ചേർത്ത്,

31. ഹേ ദേവി തവ ദാസോ/ഹമിത്യുച്ചാര്യ പുനഃ പുനഃ
രത്നഭൂഷിതഹസ്തേന താം ച കൃത്വാ സ്വവക്ഷസി

ഹേ ദേവി, നിന്റെ ദാസനാണു ഞാൻ എന്ന് കൂടെക്കൂടെ പറഞ്ഞുകൊണ്ട് രത്നഭൂഷണങ്ങളണിഞ്ഞ കൈകളാൽ അവളെ തന്റെ മാറിൽച്ചേർത്തു പുണർന്നു.

32. തപോവനം പരിത്യജ്യ രാജാ സ്ഥാനാന്തരം യയൗ
മലയേ ദേവനിലയേ ശൈലേ ശൈലേ തപോവനേ

പിന്നെ ആ തപോഭൂമി വെടിഞ്ഞ് അവളെയും കൂട്ടിക്കൊണ്ട് ഓരോരോരോസ്ഥാനങ്ങളിലേക്ക് അവൻ പോയി. മലയപർവതത്തിലും ദേവനിലയത്തിലും ഓരോരോ പർവതങ്ങളിലും തപോവനത്തിലും

33. സ്ഥാനേ സ്ഥാനേ/തിരമ്യേ ച പുഷ്പോദ്യാനേ ച നിർജനേ
കന്ദരേ കന്ദരേ സിന്ധുതീരേ ചൈവാതിസുന്ദരേ

അതിരമ്യമായ ഓരോരോരോസ്ഥാനങ്ങളിലും നിർജനമായ പൂവാടിയിലും ഓരോരോ ഗുഹകളിലും മനോഹരമായ കടൽത്തീരത്തും

34. പുഷ്പഭദ്രാനദീതീരേ നീരവാതമനോഹരേ
പുളിനേ പുളിനേ നിന്യേ നദ്യാം നദ്യാം നദേ നദേ

നീരണിഞ്ഞ ഇളംതെന്നൽ വീശുന്ന പുഷ്പഭദ്രാ നദീതടത്തിലും ഓരോരോ മണൽത്തിട്ടകളിലും ഓരോരോ നദികളിലും ഓരോരോ വൻനദികളിലും

35. മധൗ മധുകരാണാം ച മധുരധ്വനിനാദിതേ
വിസ്പന്ദനേ സുരസനേ നന്ദനേ ഗന്ധമാദനേ

വസന്തർത്തുവിലെ വണ്ടിൻ ചാർത്തിന്റെ മധുരധ്വനികൊണ്ടു മുഖരിതമായ വിസ്പന്ദനത്തിലും സുരസനത്തിലും നന്ദനത്തിലും ഗന്ധമാദനത്തിലും

36. ദേവോദ്യാനേ നന്ദനേ ച ചിത്രചന്ദനകാനനേ
ചമ്പകാനാം കേതകീനാം മാധവീനാം വനേ വനേ

ദേവോദ്യാനമായ നന്ദനത്തിലും വിചിത്രമായ ചന്ദനകാനനത്തിലും ചമ്പകങ്ങളുടെയും കേതകികളുടെയും മാധവീലതകളുടെയും കാനനങ്ങളിലും

37. കുന്ദാനാം മാലതീനാം ച കുമുദാംഭോജകാനനേ
കല്പവൃക്ഷേ കല്പവൃക്ഷേ പാരിജാതവനേ വനേ

മുല്ലകളുടെയും മാലതികളുടെയും വനങ്ങളിലും ആമ്പലുകളുടെയും താമരകളുടെയും പൊയ്കകളിലും ഓരോരോ കല്പവൃക്ഷത്തോപ്പുകളിലും പാരിജാതവനങ്ങളിലും

38. നിർജനേ കാഞ്ചനേ സ്ഥാനേ ധന്യേ കാഞ്ചനപർവതേ
കാഞ്ചീവനേ കിംജലകേ കഞ്ചുകേ കാഞ്ചനാകരേ

നിർജനമായ സുവർണ്ണഭൂമിയിലും ധന്യമായ കാഞ്ചനപർവതത്തിലും കാഞ്ചീവനത്തിലും കിംജലകത്തിലും കഞ്ചുകത്തിലും കാഞ്ചനാകരത്തിലും മാറിമാറി സഞ്ചരിച്ചു.

39. പുഷ്പചന്ദനതല്പേഷു പുംസ്കോകിലരുതശ്രുതേ
പുഷ്പചന്ദനസംയുക്തഃ പുഷ്പചന്ദനവായുനാ

പൂങ്കുയിലുകൾ ശ്രുതിമീട്ടവേ, പുഷ്പചന്ദനാദികൾ വിതറിയ ശയ്യയിൽ പുഷ്പചന്ദനസുഗന്ധ മാരുതനേറ്റ് പുഷ്പചന്ദനങ്ങളണിഞ്ഞ

**40. കാമുക്യാ കാമുകഃ കാമാത് സ രേമേ രമയാ സഹ**
**ന ഹി തൃപ്തോ ദാനവേന്ദ്രസ്തൃപ്തിം നൈവ ജഗാമ സാ**

ആ കാമുകൻ സുന്ദരിയായ കാമുകിയോടൊത്ത് കാമാസക്തനായി ക്രീഡിച്ചു. ആ ദാനവേന്ദ്രനു അതുകൊണ്ടു തൃപ്തിവന്നില്ല. അതുപോലെ അവൾക്കും.

**41. ഹവിഷാ കൃഷ്ണവർത്മേവ വവൃധേ മദനസ്തയോഃ**
**തയാ സഹ സമാഗത്യ സ്വാശ്രമം ദാനവസ്തതഃ**

അഗ്നിയിൽ നെയ്യൊഴിച്ചാൽ എങ്ങനെയോ അതുപോലെ അവരുടെ മാരമാൽ വർദ്ധിച്ചതേയുള്ളു. അതിനുശേഷം ആ ദാനവൻ അവളോടൊത്ത് തന്റെ ആശ്രമത്തിലെത്തി.

**42. രമ്യം ക്രീഡാലയം ഗത്വാ വിജഹാര പുനഃ പുനഃ**
**ഏവം സ ബുഭുജേ രാജ്യം ശംഖചൂഡഃ പ്രതാപവാൻ**

രമ്യമായ ക്രീഡാഭവനത്തിലേക്ക് കൂടെക്കൂടെ പോയി വിഹരിച്ചു. പ്രതാപവാനായ ശംഖചൂഡൻ ഇതോടൊപ്പം രാജ്യവും ഭരിച്ചു.

**43. ഏകമന്വന്തരം പൂർണ്ണം രാജരാജേശ്വരോ മഹാൻ**
**ദേവാനാമസുരാണാം ച ദാനവാനാം ച സന്തതം**

രാജരാജാധീശനായ ആ മഹാത്മാവ് ഇങ്ങനെ ഒരു മന്വന്തരം രാജ്യം ഭരിച്ചു. ദേവന്മാർക്കും അസുരന്മാർക്കും ദാനവന്മാർക്കും

**44. ഗന്ധർവാണാം കിന്നരാണാം രാക്ഷസാനാം ച ശാന്തിദഃ**
**ഹൃതാധികാരാ ദേവാശ്ച ചരന്തി ഭിക്ഷുകാ യഥാ**

ഗന്ധർവന്മാർക്കും കിന്നരന്മാർക്കും രാക്ഷസന്മാർക്കും ശാന്തിപ്രദനായിട്ടാണ് അവൻ രാജ്യം ഭരിച്ചത്. എന്നാൽ അധികാരം നഷ്ടപ്പെട്ട ദേവന്മാർ ഭിക്ഷുക്കളായി അലഞ്ഞുതിരിഞ്ഞു.

**45. തേ സർവേƒതിവിഷണ്ണാശ്ച പ്രജഗ്മുർബ്രഹ്മണഃ സഭാം**
**വൃത്താന്തം കഥയാമാസു രുരുദുശ്ച ഭൃശം മുഹുഃ**

അവരെല്ലാം അത്യന്തം വിഷണ്ണരായിരുന്നു. അതുകൊണ്ട് അവരെല്ലാം കൂടി ബ്രഹ്മസദസ്സിലേക്കു ചെന്നു. സർവവൃത്താന്തങ്ങളും ബ്രഹ്മാവിനെ അറിയിച്ചിട്ട് അത്യധികം ദുഃഖിതരായി വീണ്ടും വീണ്ടും വിലപിച്ചു.

**46. തദാ ബ്രഹ്മാ സുരൈഃ സാർധം ജഗാമ ശങ്കരാലയം**
**സർവേശം കഥയാമാസ വിധാതാ ചന്ദ്രശേഖരം**

അപ്പോൾ ബ്രഹ്മാവ് അവരോടുകൂടി ശങ്കരന്റെ ആവാസസ്ഥാനത്തേക്കുപോയി. സർവേശനായ ചന്ദ്രശേഖരനോട് ബ്രഹ്മാവ് വൃത്താന്തമെല്ലാം അറിയിച്ചു.

**47. ബ്രഹ്മാ ശിവശ്ച തൈഃ സാർധം വൈകുണ്ഠം ച ജഗാമ ഹ**
**ദുർലഭം പരമം ധാമ ജരാമൃത്യുഹരം പരം**

ബ്രഹ്മാവും ശിവനും ദേവന്മാരും കൂടി ഉടനെ, ജരാമൃത്യുഹരവും പരമോൽക്കൃഷ്ടവും ദുർലഭവുമായ വൈകുണ്ഠത്തേക്കു ചെന്നു.

48. സമ്പ്രാപ ച വരം ദ്വാരമാശ്രമാണാം ഹരേരഹോ
ദദർശ ദ്വാരപാലാംശ്ച രത്നസിംഹാസനസ്ഥിതാൻ

ഹരിയുടെ ലോകത്തേക്കു കടക്കാനുള്ള പ്രധാന വാതിൽക്കൽ അവർ എത്തിയപ്പോൾ രത്നസിംഹാസനത്തിലിരിക്കുന്ന ദ്വാരപാലകന്മാരെ കണ്ടു.

49. ശോഭിതാൻ പീതവസ്ത്രൈശ്ച രത്നഭൂഷണഭൂഷിതാൻ
സസ്മിതാൻ സ്മേരവക്ത്രാസ്യാൻ പത്മനേത്രാൻ മനോഹരാൻ

മഞ്ഞപ്പട്ടുടുത്തവരും രത്നാഭരണങ്ങളണിഞ്ഞ് പ്രശോഭിക്കുന്നവരും പുഞ്ചിരിക്കുന്നവരും പ്രസന്നസുമുഖരും പത്മതുല്യം മനോഹരമായ കണ്ണുകളോടുകൂടിയവരും

50. ശംഖചക്രഗദാപത്മധരാംശ്ചൈവ ചതുർഭുജാൻ
വനമാലാന്വിതാൻ സർവാൻ ശ്യാമസുന്ദരവിഗ്രഹാൻ

ശംഖചക്രഗദാപത്മധാരികളായ ചതുർഭുജന്മാരും വനമാല ധരിച്ചവരും ശ്യാമസുന്ദരകായരുമായിരുന്നു, എല്ലാവരും.

51. ബ്രഹ്മാ താൻ കഥയാമാസ വൃത്താന്തം ഗമനാർത്ഥകം
തേfനുജ്ഞാം ച ദദുസ്തസ്മൈ പ്രവിവേശ തദാജ്ഞയാ

ബ്രഹ്മാവ് അവരോട് ആഗമനകാരണമെല്ലാം വിസ്തരിച്ചു പറഞ്ഞു. അതു കേട്ടപ്പോൾ അകത്തേക്കു കടക്കാൻ അനുവാദം കൊടുത്തു. ബ്രഹ്മാവ് ദേവന്മാരോടുകൂടി അകത്തു പ്രവേശിച്ചു.

52. ഏവം ഷോഡശദ്വാരാണി നിരീക്ഷ്യ കമലോദ്ഭവഃ
ദേവൈഃ സാർധം താനതീത്യ പ്രവിവേശ ഹരേഃ സഭാം

ഇങ്ങനെ ബ്രഹ്മാവ് പതിനാറു പ്രവേശനദ്വാരങ്ങളും കണ്ട് അനുവാദത്തോടുകൂടി ദേവന്മാരുമായി ഒടുക്കം ഹരിയുടെ സഭയിലെത്തി.

53. ദേവർഷിഭിഃ പരിവൃതാം പാർഷദൈശ്ച ചതുർഭുജൈഃ
നാരായണസ്വരൂപൈശ്ച സർവൈഃ കൗസ്തുഭഭൂഷിതൈഃ

ദേവർഷിമാരാലും ചതുർഭുജന്മാരും നാരായണസ്വരൂപന്മാരും കൗസ്തുഭവിഭൂഷിതരുമായ പാർഷദന്മാരാലും ചൂഴപ്പെട്ടതായിരുന്നു ആ സഭ.

54. നവേന്ദുമണ്ഡലാകാരാം ചതുരസ്രാം മനോഹരാം
മണീന്ദ്രഹാരനിർമ്മാണാം ഹീരാസാരസുശോഭിതാം

നവേന്ദുമണ്ഡലാകൃതിയിൽ തിളങ്ങുന്നതും ചതുരശ്രമനോഹരവുമായിരുന്നു ആ സഭാമണ്ഡപം. അനർഘരത്നങ്ങൾ കൊണ്ടാണ് അതു നിർമ്മിച്ചിരിക്കുന്നത്. മുത്തുമാലകൾകൊണ്ട് അലങ്കരിച്ചിട്ടുണ്ട്.

55. അമൂല്യരത്നഖചിതാം രചിതാം സ്വേച്ഛയാ ഹരേഃ
മാണിക്യമാലാജാലാഭാം മുക്താപംക്തിവിഭൂഷിതാം

ശ്രീഹരിയുടെ ആഗ്രഹത്തിനനുസരിച്ച് അമൂല്യരത്നങ്ങൾ പതിച്ച് മാണിക്യമാലകളും മുത്തുമാലകളും കൊണ്ട് അലങ്കരിച്ച് അഴകിയറ്റിയിരുന്നു.

56. മണ്ഡിതാം മണ്ഡലാകാരൈഃ രത്നദർപണകോടിഭിഃ
വിചിത്രൈശ്ചിത്രരേഖാഭിർനാനാചിത്രവിചിത്രിതാം

വൃത്താകൃതിയിലുള്ള കോടിക്കണക്കിനു രത്നക്കണ്ണാടികൾ കൊണ്ട് അലങ്കരിച്ചതും വിചിത്രങ്ങളായ ചിത്രരേഖകൾകൊണ്ട് വരച്ച നാനാചിത്രങ്ങളാൽ മോടിപിടിപ്പിക്കപ്പെട്ടതും.

57. പത്മരാഗേന്ദ്രരചിതാം രുചിരാം മണിപങ്കജൈഃ
സോപാനശതകൈർയുക്താം സ്യമന്തകവിനിർമിതൈഃ

അത്യുത്തമങ്ങളായ പത്മരാഗങ്ങൾകൊണ്ടു നിർമ്മിച്ചതും മണിത്താമരകൾ കൊണ്ട് മോടിപിടിപ്പിച്ചതും സ്യമന്തകരത്നങ്ങൾകൊണ്ട് പടുത്ത സോപാനപംക്തികളോടു കൂടിയതുമാണ് ആ സഭാമണ്ഡപം.

58. പട്ടസൂത്രഗ്രന്ഥിയുക്തൈശ്ചാരു ചന്ദനപല്ലവൈഃ
ഇന്ദ്രനീലസ്തംഭവരൈര്യർവേഷ്ടിതാം സുമനോഹരാം

പട്ടുനൂലിൽ കോർത്ത മനോഹരമായ ചന്ദനത്തളിർമാല നീളെത്തൂക്കിയിട്ടുണ്ട്. ഇന്ദ്രനീലരത്നംകൊണ്ട് നിർമ്മിച്ച ഉജ്ജ്വലങ്ങളായ സ്തംഭനിരകൾ അതിന്റെ അഴകു വർധിപ്പിക്കുന്നു.

59. തദ്രത്നപൂർണ്ണകുംഭാനാം സമൂഹൈശ്ച സമന്വിതാം
പാരിജാതപ്രസൂനാനാം മാലാജാലൈർവിരാജിതാം

രത്നനിർമ്മിതമായ പൂർണ്ണകുംഭങ്ങൾ ഒട്ടേറെ നിരത്തിവച്ചിട്ടുണ്ട്. പാരിജാത കുസുമങ്ങൾകൊണ്ട് നിർമ്മിച്ച മാലകൾ തൂക്കിയിട്ടിട്ടുണ്ട്.

60. കസ്തൂരീ കുങ്കുമാരക്തൈഃ സുഗന്ധിചന്ദനദ്രുമൈഃ
സുസംസ്കൃതാം തു സർവത്ര വാസിതാം ഗന്ധവായുനാ

കസ്തൂരികുങ്കുമങ്ങളുടെ ഗന്ധം കലർന്ന് സുഗന്ധം വമിക്കുന്ന ചന്ദനമരങ്ങളിൽ തട്ടി വരുന്ന സുഗന്ധവാഹിയായ മാരുതന്റെ ഗന്ധം സർവത്ര നിറഞ്ഞു നില്ക്കുന്നു.

61. വിദ്യാധരീസമൂഹാനാം നൃത്യജാലൈർവിരാജിതാം
സഹസ്രയോജനായാമാം പരിപൂർണ്ണാം ച കിങ്കരൈഃ

വിദ്യാധരസ്ത്രീകളുടെ നൃത്തത്താൽ പ്രശോഭിക്കുന്നതും ആയിരം യോജന വിസ്താരമുള്ളതും സേവകന്മാരാൽ പരിപൂർണ്ണമായി സംരക്ഷിക്കപ്പെടുന്നതുമായ ആ സഭയെയും

62. ദദർശ ശ്രീഹരിം ബ്രഹ്മാ ശങ്കരശ്ച സുരൈഃ സഹ
വസന്തം തന്മധ്യദേശേ യഥേന്ദും താരകാവൃതം

താരകൾ ചൂഴുന്ന ചന്ദ്രനെപ്പോലെ ആ സഭാമധ്യേ പ്രശോഭിക്കുന്ന ശ്രീഹരിയെയും ബ്രഹ്മാവും ശിവനും മറ്റു ദേവന്മാരും കണ്ടു.

63. അമൂല്യരത്നനിർമാണ ചിത്രസിംഹാസനേ സ്ഥിതം
കിരീടിനം കുണ്ഡലിനം വനമാലാവിഭൂഷിതം

അമൂല്യരത്ന നിർമിതമായ വിചിത്രസിംഹാസനത്തിൽ ഇരിക്കുന്നവനും കിരീടവും കുണ്ഡലങ്ങളും ധരിച്ചവനും വനമാലാവിഭൂഷിതനും

64. ചന്ദനോക്ഷിതസർവാംഗം ബിഭ്രതം കേളിപങ്കജം
പുരതോ നൃത്യഗീതം ച പശ്യന്തം സസ്മിതം മുദാ

സർവാംഗം ചന്ദനച്ചാറണിഞ്ഞവനും കളിത്താമരകൈയിലേന്തിയവനും മുമ്പിൽ നടക്കുന്ന നൃത്യഗീതങ്ങൾ മന്ദഹാസത്തോടെ സസന്തോഷം ആസ്വദിച്ചുകൊണ്ടിരിക്കുന്നവനും

65. ശാന്തം സരസ്വതീകാന്തം ലക്ഷ്മീധൃതപദാംബുജം
ലക്ഷ്മ്യാ പ്രദത്തം താംബൂലം ഭുക്തവന്തം സുവാസിതം

ശാന്തനും സരസ്വതീകാന്തനും, ലക്ഷ്മി കാൽ തടവിക്കൊണ്ടിരിക്കുന്നവനും, ലക്ഷ്മി നൽകിയ സുഗന്ധതാംബൂലം ആസ്വദിച്ചുകൊണ്ടിരിക്കുന്നവനും

66. ഗംഗയാ പരയാ ഭക്ത്യാ സേവിതം ശ്വേതചാമരൈഃ
സർവൈശ്ച സ്തൂയമാനം ച ഭക്തിനമ്രാത്മകന്ധരൈഃ

ഗംഗയാൽ പരമഭക്തിയോടെ വെഞ്ചാമരം വീശി സേവിക്കപ്പെടുന്നവനും മനസ്സും ശിരസ്സും നമിച്ച് സകലരാലും സ്തുതിക്കപ്പെടുന്നവനുമാണ് ആ ഹരി.

67. ഏവം വിശിഷ്ടം തം ദൃഷ്ട്വാ പരിപൂർണ്ണതമം പ്രഭും
ബ്രഹ്മാദയഃ സുരാഃ സർവേ പ്രണമ്യ തുഷ്ടുവുസ്തദാ

ഇപ്രകാരം വിശിഷ്ടനും പരിപൂർണ്ണതമനും പ്രഭുവുമായ അദ്ദേഹത്തെ കണ്ട് ബ്രഹ്മാദിദേവന്മാരെല്ലാം വണങ്ങി സ്തുതിച്ചു.

68. പുളകാഞ്ചിതസർവാംഗാ സാശ്രുനേത്രാശ്ച ഗദ്ഗദാഃ
ഭക്താശ്ച പരയാ ഭക്ത്യാ ഭീതാ നമ്രാത്മകന്ധരാഃ

സർവാംഗം പുളകമണിഞ്ഞവരും കണ്ണീർവാർക്കുന്നവരും കണ്ഠമിടറിയവരും ഭക്തന്മാരും അത്യന്തം ഭയഭക്തിയോടെ ശിരസ്സും മനസ്സും നമിച്ചവരുമായിത്തീർന്നു, അവരെല്ലാം.

69. കൃതാഞ്ജലിപുടോ ഭൂത്വാ വിധാതാ ജഗതാമപി
വൃത്താന്തം കഥയാമാസ വിനയേന ഹരേഃ പുരഃ

ബ്രഹ്മാവ് ജഗത്സ്രഷ്ടാവാണെങ്കിലും കൈകൂപ്പിത്തൊഴുതുകൊണ്ട് വിനയത്തോടെ വൃത്താന്തമെല്ലാം ഹരിയോടു പറഞ്ഞു.

70. ഹരിസ്തദ്വചനം ശ്രുത്വാ സർവജ്ഞഃ സർവഭാവവിത്
പ്രഹസ്യോവാച ബ്രഹ്മാണം രഹസ്യം ച മനോഹരം

സർവജ്ഞനും സകലരുടെയും ഭാവം ഗ്രഹിക്കുന്നവനുമായ ഹരിയാകട്ടെ അതു കേട്ടു ചിരിച്ചുകൊണ്ട് മനോഹാരിയായ ഈ രഹസ്യം പറഞ്ഞു:

ശ്രീഭഗവാനുവാച

71. ശംഖചൂഡസ്യ വൃത്താന്തം സർവം ജാനാമി പത്മജ
മദ്ഭക്തസ്യ ച ഗോപസ്യ മഹാ തേജസ്വിനഃ പുരാ

ഹേ പത്മജ, ശംഖചൂഡന്റെ വൃത്താന്തമെല്ലാം എനിക്കറിയാം. പണ്ട് അവൻ എന്റെ ഭക്തനും തേജോമയനുമായ ഒരു ഗോപനായിരുന്നു.

72. ശൃണു തത്സർവവൃത്താന്തമിതിഹാസം പുരാതനം
ഗോലോകസ്യൈവ ചരിതം പാപഘ്നം പുണ്യകാരകം

കേട്ടുകൊള്ളു, പുരാതനമായ ആ ചരിത്രകഥയെല്ലാം. ഗോലോകത്തിന്റെ കഥ കേൾക്കുന്നതുതന്നെ പാപനാശകവും പുണ്യകാരണവുമാണല്ലോ.

73. സുദാമാ നാമഗോപശ്ച പാർഷദപ്രവരോ മമ
സ പ്രാപ ദാനവീം യോനിം രാധാശാപാത് സുദാരുണാത്

എന്റെ പാർഷദനായി സുദാമാവ് എന്നുപേരുള്ള ഒരു ഗോപൻ ഉണ്ടായിരുന്നു. രാധയുടെ കഠിനശാപത്താൽ അവൻ ആ ആസുരയോനിയിൽ ജനിക്കാൻ ഇടയായി.

74. തത്രൈകദാƒഹമഗമം സ്വാലയാദ്രാസമണ്ഡലം
വിരജാമപി നീത്വാ ച മമ പ്രാണാധികാ പരാ

ഞാൻ ഒരിക്കൽ വിരജയെന്ന ഗോപികയെയും കൂട്ടിക്കൊണ്ട് എന്റെ ഭവനത്തിൽനിന്ന് രാസമണ്ഡലത്തിലേക്കു പോയി. അപ്പോൾ എന്റെ പ്രാണാധികപ്രിയയായ

75. സാ മാം വിരജയാ സാർധം വിജ്ഞായ കിങ്കരീമുഖാത്
പശ്ചാത്ക്രുദ്ധാ സാ ജഗാമ ന ദദർശ ച തത്ര താം

രാധ തോഴിമാർ മുഖേന, ഞാൻ വിരജയോടൊപ്പം രാസമണ്ഡലത്തിലുണ്ടെന്ന് അറിഞ്ഞു. ക്രുദ്ധയായ അവൾ ചെന്നു നോക്കിയിട്ട് അവളെ അവിടെങ്ങും കണ്ടില്ല.

76. വിരജാം ച നദീ രൂപാം മാം ജ്ഞാത്വാ ച തിരോഹിതം
പുനർ ജഗാമ സാ ദൃഷ്ട്വാ സ്വാലയം സഖിഭിഃ സഹ

വിരജ നദീരൂപിണിയായിത്തീർന്നെന്നും ഞാൻ മറഞ്ഞെന്നും അറിഞ്ഞ രാധ സഖികളോടു കൂടി സ്വഭവനത്തിലേക്കു പോയി.

77. മാം ദൃഷ്ട്വാ മന്ദിരേ ദേവീ സുദാമ്നാ സഹിതം പുരാ
ഭൃശം സാ ഭർത്സയാമാസ മൗനീഭൂതം ച സുസ്ഥിരം

ഒരിക്കൽ മന്ദിരത്തിൽവച്ച് അവൾ എന്നെ സുദാമാവിനോടു കൂടി കണ്ടു. അനങ്ങാതെ മൗനമായി നിന്ന എന്നെ അവൾ ശരിക്കു ശകാരിച്ചു.

78. തച്ഛ്രുത്വാƒസഹമാനശ്ച സുദാമാ താം ചുകോപ ഹ
സ ച താം ഭർത്സയാമാസ കോപേന മമ സന്നിധൗ

അതുകേട്ട് സഹിക്കാനാവാതെ സുദാമാവ് അവളുടെ നേർക്കും കോപിച്ചു. എന്റെ മുമ്പിൽവച്ച് അവൻ രാധയെ ശകാരിക്കുകയും ചെയ്തു.

79. തച്ഛ്രുത്വാ കോപയുക്താ സാ രക്തപങ്കജലോചനാ
ബഹിഷ്കർത്തും ചകാരാജ്ഞാം സന്ത്രസ്തം മമ സംസദി

അതുകേട്ട് കോപാകുലനേത്രയായി രാധ, വിറച്ചു കൊണ്ട് എന്റെ അടുത്തു നില്ക്കുന്ന അവനെ പുറത്താക്കാൻ കല്പന കൊടുത്തു.

80. സഖീലക്ഷം സമുത്തസ്ഥൗ ദുർവാരം തേജസോൽബണം
ബഹിശ്ചകാര തം തൂർണം ജല്പന്തം ച പുനഃ പുനഃ

ഉജ്ജ്വലതേജസ്വിനികളും ദുർനിവാരകളുമായ ലക്ഷം സഖീജനങ്ങൾ ഉടൻ ചാടി എണീറ്റു. വീണ്ടും വീണ്ടും ഓരോന്നു പറഞ്ഞുകൊണ്ടിരുന്ന അവനെ ഉടൻ തന്നെ അവർ പിടിച്ചു പുറത്താക്കി.

81. സാ ച തത്താഡനം താസാം ശ്രുത്വാ രുഷ്ടാ ശശാപ ഹ
യാഹി രേ ദാനവീം യോനിമിത്യേവം ദാരുണം വചഃ

തന്റെ തോഴിമാരെ അവൻ താഡിച്ചെന്നു കേട്ട രാധ കുപിതയായി അവനെ ഇങ്ങനെ ഭയങ്കമായ വിധം ശപിച്ചുഃ "എടാ, നീ ആസുരയോനിയിൽ ചെന്നു പിറക്ക്."

82. തം ഗച്ഛന്തം ശപന്തം ച രുദന്തം മാം പ്രണമ്യ ച
വാരയാമാസ തുഷ്ടാ സാ രുദതീ കൃപയാ പുനഃ

ശാപമേറ്റ്, എന്നെ പ്രണമിച്ചിട്ട് ദീനനായി വിലപിച്ചു കൊണ്ടു പോകുന്ന അവനെ, അപ്പോഴേക്കും കോപം ശമിച്ച് സന്തുഷ്ടയായിത്തീർന്ന രാധ വിലക്കി. കാരുണ്യത്തോടെ അവനെ വിളിച്ച് അവൾ കേണു.

83. ഹേ വത്സ തിഷ്ഠ മാ ഗച്ഛ ക്വ യാസീതി പുനഃ പുനഃ
സമുച്ചാര്യ ച തത്പശ്ചാജ്ജഗാമ സാ ച വിക്ലവം

ഹേ വത്സ, അരുതേ, പോകരുതേ, നീ എവിടെ പോകുന്നു? എന്ന് വീണ്ടും വീണ്ടും ഉറക്കെ വിളിച്ചു പറയുകയും പിന്നെ അവന്റെ പിന്നാലെ പശ്ചാത്താപവിവശയായി പാഞ്ഞു ചെല്ലുകയും ചെയ്തു.

84. ഗോപ്യശ്ച രുരുദുഃ സർവാ ഗോപാശ്ചാപി സുദുഃഖിതാഃ
തേ സർവേ രാധികാ ചാപി തത്പശ്ചാദ് ബോധിതാ മയാ

സകല ഗോപന്മാരും ഗോപികകളും അത്യധികം ദുഃഖാർത്തരായി വിലപിച്ചു. അവരെയെല്ലാവരെയും രാധയെയും ഞാൻ പിന്നീടു പറഞ്ഞു ആശ്വസിപ്പിച്ചു.

85. ആയാസ്യതി ക്ഷണാർധേന കൃത്വാ ശാപസ്യ പാലനം
സുദാമംസ്ത്വമിഹാഗച്ഛേത്യുക്ത്വാ സാ ച നിവാരിതാ

ക്ഷണത്തിനുള്ളിൽ അവനിങ്ങെത്തും. സുദാമാവേ, ശാപഫലമനുഭവിച്ചിട്ട് നീ ഉടനെ തിരിയെ വരണം എന്നു പറഞ്ഞ് രാധയെയും പിന്തിരിപ്പിച്ചു.

86. ഗോലോകസ്യ ക്ഷണാർധേന ചൈകം മന്വന്തരം ഭവേത്
പൃഥിവ്യാം ജഗതാം ധാതരിത്യേവ വചനം ധ്രുവം

ഗോലോകത്തെ ക്ഷണാർധം ഒരു മന്വന്തരക്കാലമായിരിക്കും ഭൂലോകത്തെന്നു പറയുന്നത് ഹേ ബ്രഹ്മൻ, ശരിയാണ്.

87. ഇത്യേവം ശംഖചൂഡശ്ച പുനസ്തത്രൈവ യാസ്യതി
മഹാബലിഷ്ഠോ യോഗേശഃ സർവമായാവിശാരദഃ

ഇങ്ങനെ ശംഖചൂഡനും വീണ്ടും അവിടെതന്നെ ചെന്നെത്തും. എന്നാൽ അവനിപ്പോൾ മഹാബലശാലിയും യോഗേശനും സർവമായാപ്രയോഗങ്ങളിലും സമർത്ഥനുമാണ്.

88. മമ ശൂലം ഗൃഹീത്വാ ച ശീഘ്രം ഗച്ഛതു ഭാരതം
ശിവഃ കരോതു സംഹാരം മമ ശൂലേന രക്ഷസഃ

എന്റെ ശൂലവും എടുത്തുകൊണ്ട് വേഗം ഭാരതത്തിലേക്കു പൊയ്ക്കൊള്ളുക. ശിവൻ എന്റെ ശൂലം കൊണ്ട് ആ രാക്ഷസനെ സംഹരിക്കട്ടെ.

89. മമൈവ കവചം കണ്ഠേ സർവമംഗളകാരകം
ബിഭർത്തി ദാനവഃ ശശ്വത് സംസാരേ വിജയീ തതഃ

എന്റെ സർവ മംഗളകരമായ കവചം അവൻ സദാ കഴുത്തിൽ ധരിക്കുന്നതു കൊണ്ടാണ് സർവത്ര വിജയിയായിരിക്കുന്നത്.

90. തസ്മിൻ ബ്രഹ്മൻ സ്ഥിതേ ചൈവ ന കോപി ഹിംസിതും ക്ഷമഃ
തദ്യാചനാം കരിഷ്യാമി വിപ്രരൂപോഽഹ മേവ ച

അത് അവന്റെ കഴുത്തിൽ ഉള്ളിടത്തോളം കാലം അവനെ കൊല്ലാൻ ആർക്കും കഴിയുകയില്ല. ഞാൻ ഒരു ബ്രാഹ്മണന്റെ വേഷത്തിൽ വന്ന് അവനോടതു ചോദിച്ചു, വാങ്ങിക്കൊള്ളാം.

**91. സതീത്വഹാനിസ്തത്പത്ന്യാ യത്ര കാലേ ഭവിഷ്യതി**
**തത്രൈവ കാലേ തന്മൃത്യുരിതി ദത്തോ വരസ്ത്വയാ**

അവന്റെ പത്നിയുടെ സതീത്വത്തിനു ഏതുകാലത്താണോ ഹാനി സംഭവിക്കുന്നത് ആ കാലത്തു മാത്രമേ അവനു മൃത്യു സംഭവിക്കൂ എന്ന് അങ്ങ് വരവും നൽകിയിട്ടുണ്ടല്ലോ.

**92. തത്പത്ന്യാശ്ചോദരേ വീര്യമർപ്പയിഷ്യാമി നിശ്ചിതം**
**തത്ക്ഷണേ ചൈവ തന്മൃത്യുർ ഭവിഷ്യതി ന സംശയഃ**

അവന്റെ പത്നിയുടെ ഗർഭത്തിൽ ഞാൻ തീർച്ചയായും വീര്യം നിക്ഷേപിച്ചു കൊള്ളാം. തത്ക്ഷണം തന്നെ അവന്റെ മൃത്യു സംഭവിക്കുകയും ചെയ്യുമെന്നതിനു സംശയമില്ല.

**93. പശ്ചാത് സാ ദേഹമുത്സൃജ്യ ഭവിഷ്യതി മമ പ്രിയാ**
**ഇത്യുക്ത്വാ ജഗതാം നാഥോ ദദൗ ശൂലം ഹരായ ച**

പിന്നീട് അവൾ സ്വദേഹം വെടിഞ്ഞ് എന്റെ പ്രിയയായിത്തീരും. ഇങ്ങനെ പറഞ്ഞു കൊണ്ട് ജഗന്നാഥനായ ഹരി ശിവന് സ്വന്തം ശൂലം നൽകി.

**94. ശൂലം ദത്വാ യയൗ ശീഘ്രം ഹരിരഭ്യന്തരേ മുദാ**
**ഭാരതം ച യയുർദേവാ ബ്രഹ്മരുദ്രപുരോഗമാഃ**

ശൂലം നൽകിയിട്ട് തൽക്ഷണം തന്നെ ഹരി സന്തോഷത്തോടെ ഗൃഹാന്തർഭാഗത്തേക്കു പോയി. ബ്രഹ്മരുദ്രപ്രമുഖന്മാരായ ദേവന്മാർ ഭാരതത്തിലേക്കും പോയി.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഏകോനവിംശോഽദ്ധ്യായഃ

## അഥ വിംശോഽദ്ധ്യായഃ

### ശ്രീനാരായണ ഉവാച

**1. ബ്രഹ്മാ ശിവം സന്നിയോജ്യ സംഹാരേ ദാനവസ്യ ച**
**ജഗാമ സ്വാലയം തൂർണം യഥാസ്ഥാനം സുരോത്തമാഃ**

ദാനവസംഹാരത്തിനായി ബ്രഹ്മാവ് ശിവനെ നിയോഗിച്ചിട്ട് ഉടൻ തന്നെ തന്റെ ഭവനത്തിലേക്കും ദേവപ്രമുഖന്മാർ സ്വസ്ഥാനങ്ങളിലേക്കും പോയി.

**2. ചന്ദ്രഭാഗാനദീതീരേ വടമൂലേ മനോഹരേ**
**തത്ര തസ്ഥൗ മഹാദേവോ ദേവവിസ്താരഹേതവേ**

ചന്ദ്രഭാഗാനദീതീരത്തുള്ള മനോഹരമായ ഒരു വടവൃക്ഷച്ചുവട്ടിൽ ദേവകാര്യം നിറവേറ്റുന്നതിനുവേണ്ടി മഹാദേവനും സ്ഥാനം പിടിച്ചു.

**3. ദൂതം കൃത്വാ ചിത്രരഥം ഗന്ധർവേശ്വരമീപ്സിതം**
**ശീഘ്രം പ്രസ്ഥാപയാമാസ ശംഖചൂഡാന്തികം മുദാ**

ഗന്ധർവോത്തമനും പ്രിയപ്പെട്ടവനുമായ ചിത്രരഥനെ അദ്ദേഹം ദൂതനായി ശംഖചൂഡന്റെ അടുത്തേക്ക് സസന്തോഷം വേഗം പറഞ്ഞയച്ചു.

4. **സർവേശ്വരാജ്ഞയാ ശീഘ്രം യയൗ തന്നഗരം പരം**
**മഹേന്ദ്രനഗരോത്കൃഷ്ടം കുബേരഭവനാധികം**

ദേവേന്ദ്രപുരമായ അമരാവതിയെക്കാളും കുബേരനഗരമായ അളകാപുരിയെക്കാളും ഉത്കൃഷ്ടമായിരുന്നു ശംഖചൂഡന്റെ പുരം. ഈശാജ്ഞ അനുസരിച്ച് ദൂതൻ അതിവേഗം ആ നഗരത്തിൽ എത്തി.

5. **പഞ്ചയോജനവിസ്തീർണം ദൈർഘ്യേ തദ്വിഗുണം ഭവേത്**
**സ്ഫടികാകാരമണിഭിർനിർമിതം യാനവേഷ്ടിതം**

അഞ്ചുയോജന വിസ്താരമുള്ളതും അതിന്റെ രണ്ടിരട്ടി നീളമുള്ളതും പളുങ്കുമണികളാൽ നിർമ്മിക്കപ്പെട്ടതും നിറയെ വാഹനങ്ങൾ ഉള്ളതുമായിരുന്നു, ആ നഗരം.

6. **സപ്തഭിഃ പരിഖാഭിശ്ച ദുർഗമാഭിഃ സമന്വിതം**
**ജ്വലദഗ്നിനിഭൈഃ ശശ്വത്കല്പിതം രത്നകോടിഭിഃ**

അതിനു ചുറ്റുമായി അതിദുർഗമങ്ങളായ ഏഴുകിടങ്ങുകൾ ഉണ്ട്. കത്തുന്ന തീ പോലെയുള്ള കോടിക്കണക്കിനു രത്നങ്ങൾകൊണ്ട് ഉറപ്പോടെ നിർമ്മിച്ചതാണ് അവ.

7. **യുക്തം ച വീഥീശതകൈർമണിവേദിവിചിത്രിതൈഃ**
**പരിതോ വണിജാം സൗധൈർനാനാവസ്തുവിരാജിതൈഃ**

മണിവേദികകൾ കൊണ്ടു വിചിത്രമാക്കിയിട്ടുള്ള നൂറുകണക്കിന് രാജവീഥികൾ അവിടെ കാണാം. ചുറ്റിനും വണിക്കുകളുടെ മാളികകളാണ്. അവയെല്ലാം നാനാതരം വസ്തുക്കൾ കൊണ്ട് പ്രശോഭിതങ്ങളാണ്.

8. **സിന്ദൂരാകാരമണിഭിർ നിർമിതൈശ്ച വിചിത്രിതൈഃ**
**ഭൂഷിതം ഭൂഷിതൈർദിവ്യൈരാശ്രമൈഃ ശതകോടിഭിഃ**

കടുംചോപ്പുനിറം കലർന്ന രത്നങ്ങളാൽ നിർമ്മിക്കപ്പെട്ടവയാണ് ആ സൗധങ്ങൾ. അലങ്കൃതങ്ങളുമാണ് അവ. അലങ്കൃതങ്ങളായ അനേകം കോടി ദിവ്യാശ്രമങ്ങൾ ആ നഗരത്തിന് അഴകിയറ്റുന്നു.

9. **ഗത്വാ ദദർശ തന്മധ്യേ ശംഖചൂഡാലയം പരം**
**അതീവ വലയാകാരം യഥാ പൂർണ്ണേന്ദുമണ്ഡലം**

നഗരത്തിൽ എത്തിച്ചേർന്ന ദൂതൻ ആ നഗരത്തിന്റെ ഒത്ത മദ്ധ്യഭാഗത്തായി ശംഖചൂഡന്റെ ഭവനവും കണ്ടു. പൂർണ്ണേന്ദുമണ്ഡലം പോലെ നല്ലവർത്തുളാകൃതിയിലായിരുന്നു അതിന്റെ നിർമ്മാണം.

10. **ജ്വലദഗ്നിശിഖാക്താഭിഃ പരിഖാഭിശ്ചതസൃഭിഃ**
**തദ്ദുർഗമം ച ശത്രൂണാമന്യേഷാം സുഗമം സുഖം**

കത്തിജ്ജ്വലിക്കുന്ന തീ നാളം പോലെയുള്ള നാലു കിടങ്ങുകൾ അതിനു ചുറ്റിലുമുണ്ട്. ശത്രുക്കൾക്ക് അത് ദുർഗമവും അല്ലാത്തവർക്ക് സുഖസുഗമവുമാണ് അവ.

11. **അത്യുച്ചൈർഗഗനസ്പർശ്ശിമണിശൃംഗവിരാജിതം**
**രാജിതം ദ്വാദശദ്വാരൈർദ്വാരപാലസമന്വിതം**

ആകാശത്തെ സ്പർശിക്കുമാറ് അത്യധികം ഉയരമുള്ള മണികുംഭങ്ങൾകൊണ്ട് പ്രശോഭിതമാണ് ആ ഭവനം. ദ്വാരപാലന്മാരോടു കൂടിയ പന്ത്രണ്ടു വാതിലുകൾ ഉണ്ട് അതിന്.

12. മണീന്ദ്രസാരനിർമാണൈഃ ശോഭിതം ലക്ഷമന്ദിരൈഃ
ശോഭിതം രത്നസോപാനൈഃ രത്നസ്തംഭവിരാജിതം

രത്നസോപാനങ്ങളോടും രത്നസ്തംഭങ്ങളോടും കൂടി രത്നത്തിൽ നിർമ്മിച്ച നിരവധി മണിമന്ദിരങ്ങളാൽ പ്രശോഭിതമാണ് അത്.

13. തദ്ദൃഷ്ട്വാ പുഷ്പദന്തോ/പി വരം ദ്വാരം ദദർശ സഃ
ദ്വാരേ നിയുക്തം പുരുഷം ശൂലഹസ്തം ച സസ്മിതം

പുഷ്പദന്തൻ(ചിത്രരഥന്റെ മറ്റൊരുപേര്) അതു നോക്കിനടക്കെ അകത്തേക്കു കടക്കാനുള്ള പ്രധാന പടിവാതിലും കണ്ടു. ശൂലവുമേന്തി പുഞ്ചിരിച്ചുകൊണ്ടു നില്ക്കുന്ന ഒരുവനെ കാവൽക്കാരനായി നിയോഗിച്ചിട്ടുണ്ട്.

14. തിഷ്ഠന്തം പിംഗലാക്ഷം ച താമ്രവർണം ഭയങ്കരം
കഥയാമാസ വൃത്താന്തം ജഗാമ തദനുജ്ഞയാ

കടുംചെമപ്പുള്ള കണ്ണും ചെമ്പിച്ച നിറവും കൊണ്ട് ഭയങ്കരനായ അവനോട് വൃത്താന്തമെല്ലാം പറഞ്ഞ് അവന്റെ അനുവാദത്തോടെ പുഷ്പദന്തൻ അകത്തു കടന്നു.

15. അതിക്രമ്യ ച തദ്ദ്വാരം ജഗാമാഭ്യന്തരം പുനഃ
ന കോ/പി രക്ഷതി ശ്രുത്വാ ദൂതരൂപം രണസ്യ ച

അവൻ ആ വാതിൽ കടന്ന് വീണ്ടും ഉള്ളിലേക്കു പോയി. യുദ്ധവൃത്താന്തം അറിയിക്കാൻ വന്ന ദൂതനായതുകൊണ്ട് അവനെ ആരും തടഞ്ഞില്ല.

16. ഗത്വാ സോ/ഭ്യന്തരദ്വാരം ദ്വാരപാലമുവാച ഹ
രണസ്യ സർവവൃത്താന്തം വിജ്ഞാപയത മാ ചിരം

അവൻ ഉള്ളിലുള്ള പടിവാതിൽക്കലെത്തി അവിടെ നില്ക്കുന്ന കാവൽക്കാരനോടു പറഞ്ഞു: "യുദ്ധക്കാര്യം അറിയിക്കാനായി ദൂതൻ വന്നിരിക്കുന്ന വിവരം രാജാവിനെ അറിയിക്കണം. ഒട്ടും അമാന്തിക്കരുത്".

17. സ ച തം കഥയിത്വാ ച ദൂതോ ഗന്തുമുവാച ഹ
സ ഗത്വാ ശംഖചൂഡം തം ദദർശ സുമനോഹരം

വിവരം രാജാവിനെ അറിയിച്ചിട്ട് വേഗം തിരിയെ വന്ന അവൻ ദൂതനെ അകത്തേക്കു പോകാൻ അനുവദിച്ചു. ദൂതൻ അകത്തു കടന്ന് സുന്ദരാകാരനായ ശംഖചൂഡനെ കണ്ടു.

18. രാജമണ്ഡലമധ്യസ്ഥം സ്വർണ്ണസിംഹാസനേ സ്ഥിതം
മണീന്ദ്രരചിതം ദിവ്യം രത്നദണ്ഡസമന്വിതം.

രാജാക്കന്മാരുടെ മദ്ധ്യേ സ്വർണ്ണസിംഹാസനത്തിൽ അദ്ദേഹമിരിക്കുന്നു. അമൂല്യരത്നനിർമ്മിതമായ ഒരു രത്നദണ്ഡവും കൈയിലുണ്ട്.

19. രത്നകൃത്രിമ പുഷ്പൈശ്ച പ്രശസ്തൈഃ ശോഭിതം സദാ
ഭൃത്യേന മസ്തകന്യസ്തം സ്വർണ്ണച്ഛത്രം മനോഹരം

പ്രശസ്ത രത്നങ്ങൾ കൊണ്ടു തീർത്ത കൃത്രിമപ്പൂക്കൾ പതിച്ചു സദാ മിന്നിത്തിളങ്ങുന്ന മനോഹരമായ സ്വർണ്ണക്കുട ഭൃത്യൻ അദ്ദേഹത്തിന്റെ തലക്കുമുകളിൽ പിടിച്ചിരിക്കുന്നു.

20. സേവിതം പാർഷദഗണൈഃ രുചിരൈഃ ശ്വേതചാമരൈഃ
സുവേഷം സുന്ദരം രമ്യം രത്നഭൂഷണഭൂഷിതം

അഴകാർന്ന വെഞ്ചാമരം വീശിക്കൊണ്ട് പാർഷദന്മാർ അദ്ദേഹത്തെ സേവിക്കുന്നു. വേഷഭൂഷിതനും സുന്ദരാകാരനും രമ്യനും രത്നഭൂഷണങ്ങൾ അണിഞ്ഞവനും

21. മാല്യേന ലേപനം സൂക്ഷ്മം സുവസ്ത്രദധതം മുനേ
ദാനവേന്ദ്രൈഃ പരിവൃതം സുവേഷൈശ്ച ത്രികോടിഭിഃ

മാലകളും സുഗന്ധലേപനങ്ങളും സൂക്ഷ്മവസ്ത്രങ്ങളും ധരിച്ചവനുമായ ആ രാജാവിനെ സുവേഷധാരികളായ മൂന്നു കോടി ദാനവശ്രേഷ്ഠന്മാർ സേവിക്കുന്നുണ്ട്.

22. ശതകോടിഭിരന്യൈശ്ച ഭ്രമദ്ഭിരസ്ത്രപാണിഭിഃ
ഏവംഭൂതം ച തം ദൃഷ്ട്വാ പുഷ്പദന്തഃ സവിസ്മയഃ

കൈയിലെ അമ്പു ചുഴറ്റിക്കൊണ്ടിരിക്കുന്ന മറ്റു നൂറുകോടിദാനവന്മാരും അദ്ദേഹത്തെ ചൂഴ്ന്നിരിക്കുന്നു. അപ്രകാരമുള്ള ശംഖചൂഡനെ കണ്ട് വിസ്മയാധീനനായ പുഷ്പദന്തൻ

23. ഉവാച സ ച വൃത്താന്തം യദുക്തം ശങ്കരേണ ച

ശങ്കരൻ പറഞ്ഞ കാര്യം അതുപോലെതന്നെ അദ്ദേഹത്തെ അറിയിച്ചു.

## പുഷ്പദന്ത ഉവാച

രാജേന്ദ്ര ശിവഭൃത്യോƒഹം പുഷ്പദന്താഭിധഃ പ്രഭോ

പ്രഭോ! രാജേന്ദ്ര! പുഷ്പദന്തൻ എന്നു പേരുള്ള ഒരു ശിവഭൃത്യനാണു ഞാൻ.

24. യദുക്തം ശങ്കരേണൈവ തദ്ബ്രവീമി നിശാമയ
രാജ്യം ദേഹി ച ദേവാനാമധികാരം ച സാമ്പ്രതം

ഭഗവാൻ ശങ്കരൻ എന്നോട് എന്താണോ പറഞ്ഞയച്ചിരിക്കുന്നത് അതു ഞാൻ അങ്ങയോടു പറയട്ടെ. അതൊന്നു കേൾക്കാൻ ദയയുണ്ടാകണം. ഉടൻ തന്നെ ദേവന്മാരുടെ രാജ്യവും അധികാരവും വിട്ടുകൊടുക്കണം.

25. ദേവാശ്ച ശരണാപന്നാ ദേവേശം ശ്രീഹരിം പരം
ഹരിർദത്വാƒസ്യ ശൂലം ച തേന പ്രസ്ഥാപിതഃ ശിവഃ

ദേവന്മാർ ദേവേശനും പരമപുരുഷനുമായ ശ്രീഹരിയെ ശരണം പ്രാപിച്ചു. ശ്രീഹരി തന്റെ ശൂലവും നൽകി ശിവനെ പറഞ്ഞയച്ചിരിക്കുകയാണ്.

26. പുഷ്പഭദ്രാനദീതീരേ വടമൂലേ ത്രിലോചനഃ
വിഷയം ദേഹി തേഷാം ച യുദ്ധം വാ കുരു നിശ്ചിതം

പുഷ്പ ഭദ്രാ (ചന്ദ്രഭാഗ തന്നെ) നദീതീരത്തുള്ള വടവൃക്ഷച്ചുവട്ടിലുണ്ട് ആ ത്രിനേത്രൻ. അവർക്ക് (ദേവന്മാർക്ക്) രാജ്യം നൽകുക. അല്ലെങ്കിൽ യുദ്ധം ചെയ്യേണ്ടിവരുമെന്നു തീർച്ചയാണ്.

27. ഗത്വാ വക്ഷ്യാമി കിം ശംഭുമഥ തദ്വദ മാമപി
ദൂതസ്യ വചനം ശ്രുത്വാ ശംഖചൂഡഃ പ്രഹസ്യ ച

ഞാൻ ചെന്ന് ശംഭുവിനോട് എന്താണു പറയേണ്ടത്? അതു എന്നോടു പറഞ്ഞാലും. ദൂതന്റെ വാക്കുകേട്ട് ശംഖചൂഡൻ ഒന്നു ചിരിക്കുകയും

28. പ്രഭാതേƒഹം ഗമിഷ്യാമി ത്വം ച ഗച്ഛേത്യുവാച ഹ
സ ഗത്വോവാച തം തൂർണം വടമൂലസ്ഥമീശ്വരം

ഞാൻ രാവിലെ അങ്ങോട്ടു വന്നു കൊള്ളാം. നീ പൊയ്ക്കൊള്ളുക എന്ന് പറയുകയും ചെയ്തു. അവൻ വേഗം വടവൃക്ഷച്ചുവട്ടിലിരിക്കുന്ന പരമേശ്വരന്റെ സന്നിധിയിലെത്തി വിവരം പറഞ്ഞു.

29. ശംഖചൂഡസ്യ വചനം തദീയം തന്മുഖോദിതം
ഏതസ്മിന്നന്തരേ സ്കന്ദ ആജഗാമ ശിവാന്തികം

ശംഖചൂഡൻ നേരിട്ടു പറഞ്ഞത് അതുപോലെതന്നെ അവൻ അറിയിച്ചു. അതിനിടയ്ക്ക് സ്കന്ദൻ ശിവസന്നിധിയിൽ എത്തിച്ചേർന്നു. സ്കന്ദൻ മാത്രമല്ല,

30. വീരഭദ്രശ്ച നന്ദീ ച മഹാകാളഃ സുഭദ്രകഃ
വിശാലാക്ഷശ്ച ബ്രാഹ്മശ്ച പിംഗളാക്ഷോ വികമ്പനഃ

വീരഭദ്രനും നന്ദിയും മഹാകാളനും സുഭദ്രകനും വിശാലാക്ഷനും ബ്രാഹ്മനും പിംഗളാക്ഷനും വികമ്പനനും

31. വിരൂപോ വികൃതിശ്ചൈവ മണിഭദ്രശ്ച ബാഷ്കളഃ
കപിലാഖ്യോ ദീർഘദംഷ്ട്രോ വികടസ്താമ്രലോചനഃ

വിരൂപനും വികൃതനും മണിഭദ്രനും ബാഷ്കളനും കപിലാഖ്യനും ദീർഘദംഷ്ട്രനും വികടനും താമ്രലോചനനും

32. കാളകണ്ഠോ ബലീഭദ്രഃ കാലജിഹ്വഃ കുടീചരഃ
ബലോന്മത്തോ രണശ്ലാഘീ ദുർജയോ ദുർഗമസ്തഥാ

കാളകണ്ഠനും ബലീഭദ്രനും കാലജിഹ്വനും കുടീചരനും ബലോന്മത്തനും രണശ്ലാഘിയും ദുർജയനും ദുർഗമനും

33. അഷ്ടൗ ച ഭൈരവാ രൗദ്രാ രുദ്രാശ്ചൈകാദശ സ്മൃതാഃ
വസവോഷ്ടൗ വാസവശ്ച ആദിത്യാ ദ്വാദശ സ്മൃതാഃ

എട്ടു ഭൈരവന്മാരും ഏകാദശരുദ്രന്മാരെന്ന് അറിയപ്പെടുന്ന രുദ്രന്മാരും അഷ്ടവസുക്കളും വാസവനും ദ്വാദശാദിത്യന്മാരും

34. ഹുതാശനശ്ച ചന്ദ്രശ്ച വിശ്വകർമ്മാശ്വിനൗ ച തൗ
കുബേരശ്ച യമശ്ചൈവ ജയന്തോ നളകൂബരഃ

അഗ്നിയും ചന്ദ്രനും വിശ്വകർമ്മാവും അശ്വിനീദേവന്മാർ ഇരുവരും കുബേരനും യമനും ജയന്തനും നളകൂബരനും

35. വായുശ്ച വരുണശ്ചൈവ ബുധശ്ച മംഗളസ്തഥാ
ധർമ്മശ്ച ശനിരീശാനഃ കാമദേവശ്ച വീര്യവാൻ

വായുവും വരുണനും ബുധനും കുജനും ധർമ്മനും ശനിയും ഈശാനനും വീര്യവാനായ കാമദേവനും

36. ഉഗ്രദംഷ്ട്രാ ചോഗ്രചണ്ഡാ കോടരാ കൈടഭീ തഥാ
സ്വയം ചാഷ്ടഭുജാ ദേവീ ഭദ്രകാളീ ഭയങ്കരീ

ഉഗ്രദംഷ്ട്രയും ഉഗ്രചണ്ഡയും കോടരയും കൈടഭിയും അഷ്ടഭുജയും ഭയങ്കരിയുമായ ദേവി ഭദ്രകാളിയും ശിവസന്നിധിയിൽ എത്തി.

37. രത്നേന്ദ്രസാരനിർമാണവിമാനോപരിസംസ്ഥിതാ
രക്തവസ്ത്രപരീധാനാ രക്തമാല്യാനുലേപനാ

ആ ഭദ്രകാളിയാകട്ടെ രക്തവസ്ത്രം ധരിച്ച് രക്തവർണ്ണത്തിലുള്ള മാലകളും അനുലേപനങ്ങളും അണിഞ്ഞ് അനർഘരത്നങ്ങൾ കൊണ്ട് നിർമിച്ച വിമാനത്തിൽ സ്ഥിതിചെയ്തിരുന്നു.

38. നൃത്യന്തീ ച ഹസന്തീ ച ഗായന്തീ സുസ്വരം മുദാ
അഭയം ദദാതി ഭക്തേഭ്യോƒഭയാ. സാ ച ഭയം രിപും

ആടിയും ഈണത്തിൽ പാടിയും നൃത്തം ചെയ്തും ഭക്തന്മാർക്ക് അഭയം നൽകിയും ശത്രുക്കൾക്ക് നിർഭയയായി ഭയം നൽകിയും

39. ബിഭ്രതീ വികടാം ജിഹ്വാം സുലോലാം യോജനായതാം
ശംഖചക്രഗദാപത്മഖഡ്ഗചർമ്മധനുഃശരാൻ

യോജന നീളമുള്ള ഭയങ്കരമായ നാവിട്ട് ഇളക്കിയും ശംഖം, ചക്രം, ഗദ പത്മം,ഖഡ്ഗം, പരിച, വില്ല്, ശരങ്ങൾ,

40. ഖർപരം വർത്തുളാകാരം ഗംഭീരം യോജനായതം
ത്രിശൂലം ഗഗനസ്പർശി ശക്തിം ച യോജനായതാം

യോജനനീളത്തിൽ വർത്തുളാകാരവും ഗംഭീരവുമായ പാനപാത്രം, ആകാശം, മുട്ടുന്ന ത്രിശൂലം, യോജനനീളമുള്ള വേൽ,

41. മുദ്ഗരം മൂസലം വജ്രം ഖേടം ഫലകമുജ്ജ്വലം
വൈഷ്ണവാസ്ത്രം വാരുണാസ്ത്രം വാഹ്നേയം നാഗപാശകം

മുൾത്തടി, ഇരുമ്പുലക്ക, വജ്രം, ഉജ്ജ്വലമായ പരിചാഫലകം, വൈഷ്ണവാസ്ത്രം, വാരുണാസ്ത്രം ആഗ്നേയാസ്ത്രം, നാഗപാശം,

42. നാരായണാസ്ത്രം ഗാന്ധർവം ബ്രഹ്മാസ്ത്രം ഗാരുഡം തഥാ
പർജന്യാസ്ത്രം പാശുപതം ജൃംഭണാസ്ത്രം ച പാർവതം

നാരായണാസ്ത്രം, ഗാന്ധർവം, ബ്രഹ്മാസ്ത്രം, ഗരുഡാസ്ത്രം, പർജന്യാസ്ത്രം, പാശുപതം, ജൃംഭണാസ്ത്രം, പാർവതാസ്ത്രം,

43. മഹേശ്വരാസ്ത്രം വായവ്യം ദണ്ഡം സമ്മോഹനം തഥാ
അവ്യർത്ഥവസ്ത്രകം ദിവ്യം ദിവ്യാസ്ത്രശതകം പരം

മാഹേശ്വരാസ്ത്രം, വായവ്യാസ്ത്രം, ദണ്ഡം, സമ്മോഹനാസ്ത്രം, അവ്യർത്ഥമെന്ന ദിവ്യാസ്ത്രം നൂറുകണക്കിനു മറ്റു ദിവ്യാസ്ത്രങ്ങൾ എന്നിവ ധരിച്ചും കൊണ്ട്,

44. ആഗത്യ തത്ര തസ്ഥൗ ച യോഗിനീനാം ത്രികോടിഭിഃ
സാർധം ച ഡാകിനീനാം ച വികടാനാം ത്രികോടിഭിഃ

അവിടെ വന്നു നില്പായി. ആ ദേവിയോടൊപ്പം മൂന്നുകോടി യോഗിനികളും ഡാകിനികളും മൂന്നു കോടി വികടന്മാരും

45. ഭൂതപ്രേതപിശാചാശ്ച കൂഷ്മാണ്ഡാ ബ്രഹ്മരാക്ഷസാഃ
വേതാളാ രാക്ഷസാശ്ചൈവ യക്ഷാശ്ചൈവ തു കിന്നരാഃ

ഭൂതപ്രേതപിശാചുക്കളും കുഷ്മാണ്ഡന്മാരും ബ്രഹ്മരക്ഷസ്സുകളും വേതാളങ്ങളും രാക്ഷസന്മാരും യക്ഷന്മാരും കിന്നരന്മാരും ഉണ്ടായിരുന്നു.

46. താഭിശ്ചൈവ സഹ സ്കന്ദഃ പ്രണമ്യ ചന്ദ്രശേഖരം
പിതുഃ പാർശ്വേ സഹായാർത്ഥം സമുവാസ തദാജ്ഞയാ

സ്കന്ദൻ അവരോടൊപ്പം പിതാവായ ചന്ദ്രശേഖരനെ വണങ്ങിയിട്ട് അദ്ദേഹത്തിന്റെ അനുവാദത്തോടെ അദ്ദേഹത്തിന്റെ അടുക്കൽത്തന്നെ സഹായിക്കുന്നതിനായി സ്ഥാനം പിടിച്ചു.

**47. അഥ ദൂതേ ഗതേ തത്ര ശംഖചൂഡഃ പ്രതാപവാൻ**
**ഉവാച തുളസീം വാർത്താം ഗത്വാ ഽഭ്യന്തരമേവ ച**

ദൂതൻ പോയിക്കഴിഞ്ഞപ്പോൾ പ്രതാപവാനായ ശംഖചൂഡൻ ഗൃഹാന്തർ ഭാഗത്തുചെന്ന് ദൂതൻ വന്നു പറഞ്ഞ വൃത്താന്തമെല്ലാം തുളസിയെ അറിയിച്ചു.

**48. രണവാർത്താ ച സാ ശ്രുത്വാ ശുഷ്കകണ്ഠോഷ്ഠതാലുകാ**
**ഉവാച മധുരം സാധ്വീ ഹൃദയേന വിദൂയതാ**

യുദ്ധകാര്യം കേട്ടപ്പോൾത്തന്നെ അവളുടെ തൊണ്ടയും ചുണ്ടും അണ്ണാക്കുമെല്ലാം വരണ്ടു. ഹൃദയം വേദനിച്ചെങ്കിലും മാധുര്യം വഴിയുമാറ് അവൾ സ്വകാന്തനോട് ഇങ്ങനെ പറഞ്ഞു:

## തുളസ്യുവാച

**49. ഹേ പ്രാണബന്ധോ ഹേ നാഥ തിഷ്ഠ മേ വക്ഷസി ക്ഷണം**
**ഹേ പ്രാണാധിഷ്ഠാതൃദേവ രക്ഷ മേ ജീവിതം ക്ഷണം**

ഹേ പ്രാണബന്ധോ! ഹേ നാഥ! ക്ഷണനേരം എന്റെ മാറോടു ചേർന്നു നില്ക്കണേ! പ്രാണാധിനായക, നിമിഷനേരത്തേക്ക് എന്റെ ജീവിതം രക്ഷിക്കണേ.

**50. ഭുങ്ക്ഷ്വ ജന്മ സമാസാദ്യ യന്മേ മനസി വാഞ്ഛിതം**
**പശ്യാമി ത്വാം ക്ഷണം കിഞ്ചില്ലോചനാഭ്യാം ച സാദരം**

ഞാൻ മനസാ ആഗ്രഹിക്കുന്ന ഭോഗസുഖങ്ങളെല്ലാം അങ്ങ് അനുഭവിച്ചാലും.ഞാൻ എന്റെ കണ്ണുകൾ കൊണ്ട് ക്ഷണനേരത്തേക്ക് അങ്ങയെ ആദരപൂർവം ഒന്നു കാണട്ടെ.

**51. ആന്ദോളയന്തേ പ്രാണാ മേ മനോ ദഗ്ദ്ധം ച സന്തതം**
**ദുഃസ്വപ്നശ്ച മയാ ദൃഷ്ടശ്ചാദ്യൈവ ചരമേ നിശി**

എന്റെ മനസ്സു കിടന്നു പിടയുന്നു. മനസ്സു സദാ നീറുകയുമാണ്, എന്നു മാത്രമല്ല ഇന്നു വെളുപ്പിന് ഞാനൊരു ദുഃസ്വപ്നവും കണ്ടു.

**52. തുളസീവചനം ശ്രുത്വാ ഭുക്ത്വാ പീത്വാ നൃപേശ്വരഃ**
**ഉവാച വചനം പ്രാജ്ഞോ ഹിതം സത്യം യഥോചിതം**

തുളസി പറഞ്ഞതിന്റെ സാരം ശരിക്ക് ഉൾക്കൊണ്ട ആ രാജേശ്വരൻ ഭക്ഷിച്ചു; ജലപാനം ചെയ്തു. എന്നിട്ട് പ്രാജ്ഞനായ അദ്ദേഹം അവളെ ഹിതവും സത്യവുമായ വസ്തുത യഥോചിതം ബോദ്ധ്യപ്പെടുത്തി.

## ശംഖചൂഡ ഉവാച

**53. കാലേന യോജിതം സർവം കർമ്മ ഭോഗനിബന്ധനം**
**ശുഭം ഹർഷഃ സുഖം ദുഃഖം ഭയം ശോകശ്ച മംഗളം**

ഹേ തുളസി, കർമ്മഭോഗങ്ങളെല്ലാം കാലസൂത്രത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നവയാണ്. ശുഭം ഹർഷം സുഖം ദുഃഖം ഭയം ശോകം മംഗളം എന്നിവയൊക്കെയും കാലാധീനങ്ങളാകുന്നു.

**54. കാലേ ഭവന്തി വൃക്ഷാശ്ച സ്കന്ധവന്തശ്ച കാലതഃ**
**ക്രമേണ പുഷ്പവന്തശ്ച ഫലവന്തശ്ച കാലതഃ**

കാലത്തിനു വിധേയമായി തരു മുളയ്ക്കുന്നു; അതിന്മേൽ ശാഖകൾ ഉണ്ടാകുന്നു; ക്രമേണ പൂക്കളുണ്ടാകുന്നു; കാലത്തിനു വിധേയമായിത്തന്നെ അതിൽ ഫലങ്ങളും ഉണ്ടാകുന്നു.

55. തേഷാം ഫലാനി പക്വാനി പ്രഭവന്ത്യേവ കാലതഃ
തേ സർവേ ഫലിതാഃ കാലേ പാതം യാന്തി ച കാലതഃ

അവയിലെ ഫലങ്ങൾ പക്വങ്ങളാകുന്നതും കാലം കൊണ്ടുതന്നെ. അവയെല്ലാം കാലാധീനമായി കായ്ക്കുന്നു. കാലവിധേയമായി താഴെ വീഴുകയും ചെയ്യുന്നു.

56. കാലേ ഭവന്തി വിശ്വാനി കാലേ നശ്യന്തി സുന്ദരി
കാലാത് സ്രഷ്ടാ ച സൃജതി പാതാ പാതി ച കാലതഃ

ഹേ സുന്ദരി, ഈ ലോകങ്ങളും അതുപോലെ കാലവിധേയമായി ആവിർഭവിക്കുന്നു. അതിനു വിധേയമായിത്തന്നെ നശിക്കുകയും ചെയ്യുന്നു. കാലത്തെ ആശ്രയിച്ച് ബ്രഹ്മാവു സൃഷ്ടിക്കുന്നു; വിഷ്ണു സംരക്ഷിക്കുന്നു.

57. സംഹർത്താ സംഹരേത്കാലേ ക്രമേണ സഞ്ചരന്തി തേ
ബ്രഹ്മവിഷ്ണുശിവാദീനാമീശ്വരഃ പ്രകൃതിഃ പരഃ

സംഹർത്താവായ ശിവൻ സംഹരിക്കുന്നതും കാലത്തിനു വിധേയമായിത്തന്നെ. അവർ മൂവരും കാലത്തിന് അധീനരാണ്. ബ്രഹ്മാവ് വിഷ്ണു ശിവൻ തുടങ്ങിയവരുടെ ഈശ്വരൻ മൂലപ്രകൃതി സ്വരൂപനാകുന്നു.

58. സ്രഷ്ടാ പാതാ ച സംഹർത്താ സ ചാത്മാ കാലനർത്തകഃ
കാലേ സ ഏവ പ്രകൃതിം സ്വാഭിന്നാം സ്വേച്ഛയാ പ്രഭുഃ

അവൻ തന്നെയാണ് സ്രഷ്ടാവും സംരക്ഷകനും സംഹർത്താവും. അവൻ തന്നെയാണ് ആത്മാവും കാലത്തിന്റെ നർത്തകനും. ആ പ്രഭു തന്നെ സൃഷ്ടികാലത്ത് തന്നിൽ നിന്ന് അഭിന്നമായ മായയെന്ന പ്രകൃതിയെ സ്വേച്ഛാനുസൃതം

59. നിർമായ കൃതവാൻ സർവാൻ വിശ്വസ്ഥാംശ്ച ചരാചരാൻ
സർവേശഃ സർവരൂപശ്ച സർവാത്മാ പരമേശ്വരഃ

നിർമ്മിച്ചിട്ട് പിന്നെ സർവചരാചരങ്ങളെയും പ്രത്യേകം പ്രത്യേകമായി ആ മായയെ മുൻനിർത്തി ലോകത്തു നിർമ്മിക്കുന്നു. അവൻ സർവേശനും സർവസ്വരൂപനും സർവാത്മാവും പരമേശ്വരനുമാകുന്നു.

60. ജനം ജനേന ജനിതാ ജനം പാതി ജനേന യഃ
ജനം ജനേന ഹരതേ തം ദേവം ഭജ സാമ്പ്രതം

അവൻ തന്നെയാണ് ജനത്തെക്കൊണ്ട് ജനത്തെ ജനിപ്പിക്കുന്നതും ജനത്തെക്കൊണ്ട് ജനത്തെ രക്ഷിക്കുന്നതും ജനത്തെക്കൊണ്ട് ജനത്തെ സംഹരിക്കുന്നതും. ആ ദേവനെ നീ ഭജിച്ചുകൊള്ളു.

61. യസ്യാജ്ഞയാ വാതി വാതഃ ശീഘ്രഗാമീ ച സാമ്പ്രതം
യസ്യാജ്ഞയാ ച തപനഃ തപത്യേവ യഥാക്ഷണം

ആരുടെ കല്പനപ്രകാരമാണോ വായു നിലയ്കാതെ വീശുന്നത്, ആരുടെ കല്പനയനുസരിച്ചാണോ സൂര്യൻ യഥാവസരം ജ്വലിക്കുന്നത്,

62. യഥാക്ഷണം വർഷതീന്ദ്രോ മൃത്യുശ്ചരതി ജന്തുഷു
യഥാക്ഷണം ദഹത്യഗ്നിശ്ചന്ദ്രോ ഭ്രമതി ശീതവാൻ

യഥാവസരം ഇന്ദ്രൻ മഴപെയ്യിക്കുന്നത്, മൃത്യു ജീവരാശികളെ പിടി കൂടുന്നത്, യഥാവസരം അഗ്നിജ്വലിക്കുന്നത്, ചന്ദ്രൻ ശീതളകിരണനായി സഞ്ചരിക്കുന്നത്,

**63. മൃത്യോർമൃത്യും കാലകാലം യമസ്യ ച യമം പരം**
**വിഭും സ്രഷ്ടുശ്ച സ്രഷ്ടാരം മാതുശ്ച മാതൃകം ഭവേ**

മൃത്യുവിന്റെ മൃത്യുവും കാലന്റെ കാലനും യമന്റെ യമനും സ്രഷ്ടാവിന്റെ സ്രഷ്ടാവും സംസാരത്തിലെ മാതാവിന്റെ മാതാവും

**64. സംഹർത്താരം ച സംഹർത്തുസ്തം ദേവം ശരണം വ്രജ**
**കോ വാ ബന്ധുശ്ച കേഷാം വാ സർവബന്ധും ഭജ പ്രിയേ**

സംഹർത്താവിന്റെ സംഹർത്താവുമായ ആ ദേവനെ ഭജിച്ചുകൊള്ളൂ. ആർക്ക് ആരാണ് ഇവിടെ ബന്ധു? അതുകൊണ്ട് പ്രിയേ സർവർക്കും ബന്ധുവായ അവനെത്തന്നെ ഭജിച്ചുകൊള്ളുക.

**65. അഹം കോ വാ ച ത്വം കാ വാ വിധിനായോജിതഃ പുരാ**
**ത്വയാ സാർധം കർമണാ ച പുനസ്തേന വിയോജിതഃ**

ഞാനാര്? നീയാര്? പണ്ട് വിധിയാണ് എന്നെ ഇപ്രകാരം നിന്നോടും കർമ്മത്തോടും ബന്ധിപ്പിച്ചത്. ഇപ്പോൾ ആ വിധി തന്നെയാണ് വേർപെടുത്തുന്നതും.

**66. അജ്ഞാനീ കാതരഃ ശോകേ വിപത്തൗ ന ച പണ്ഡിതഃ**
**സുഖേ ദുഃഖേ ഭ്രമത്യേവ കാലനേമിക്രമേണ ച**

അറിവില്ലാത്തവനാണ് ദുഃഖത്തെ ഭയപ്പെടുന്നത്. അറിവുള്ളവൻ ആപത്തു വരുമ്പോൾ ദുഃഖിക്കുകയില്ല. കാലചക്രം തിരിയുന്നതിനനുസരിച്ച് സുഖദുഃഖങ്ങളും വന്നു പോയിക്കൊണ്ടിരിക്കുന്നു.

**67. നാരായണം തം സർവേശം കാന്തം യാസ്യസി നിശ്ചിതം**
**തപഃ കൃതം യദർത്ഥം ച പുരാ ബദരികാശ്രമേ**

നീ പണ്ട് ബദരികാശ്രമത്തിൽ വച്ച് തപസ്സു ചെയ്തിട്ടുണ്ടല്ലോ. അതിന്റെ ഫലമായി നിനക്ക് സർവേശ്വരനായ നാരായണനെ ഭർത്താവായി ലഭിക്കുമെന്ന് തീർച്ചയാണ്.

**68. മയാ ത്വം തപസാലബ്ധാ ബ്രഹ്മണസ്തു വരേണ ച**
**ഹര്യർത്ഥേ യത്തവ തപോ ഹരിം പ്രാപ്സ്യസി കാമിനി**

നിന്നെ എനിക്കു ലഭിച്ചത് തപസ്സുകൊണ്ടും ബ്രഹ്മാവിന്റെ വരം കൊണ്ടുമാണ്. ഹേ കാമിനി, ഹരിയെ ലഭിക്കാനും നീ തപസ്സു ചെയ്തിട്ടുള്ളതുകൊണ്ട് ഹരിയെയും നിനക്കു പ്രാപിക്കാം.

**69. വൃന്ദാവനേ ച ഗോവിന്ദം ഗോലോകേ ത്വം ലഭിഷ്യസി**
**അഹം യാസ്യാമി തല്ലോകം തനും ത്യക്ത്വാ ച ദാനവീം**

ഗോലോകത്തുവച്ച് നിനക്ക് വൃന്ദാവനവാസിയായ ഗോവിന്ദനെയും ലഭിക്കും. ഞാൻ ഈ ദാനവ ശരീരം വെടിഞ്ഞ് ആ ഗോലോകത്തേക്ക് പോകാൻ തുടങ്ങുകയാണ്.

**70. തത്ര ദ്രക്ഷ്യസി മാം ത്വം ച ദ്രക്ഷ്യാമി ത്വാം ച സാമ്പ്രതം**
**അഗമം രാധികാശാപാദ്ഭാരതം ച സുദുർലഭം**

അവിടെ വച്ച് നിനക്ക് എന്നെ കാണാം. ഞാൻ നിന്നെയും കാണും. രാധയുടെ ശാപഫലമായിട്ടാണ് ദുർലഭമായ ഈ ഭാരതത്തിലേക്ക് ഞാൻ വന്നത്.

71. പുനർയാസ്യാമി തത്രൈവ കഃ ശോകോ മേ ശൃണു പ്രിയേ
ത്വം ച ദേഹം പരിത്യജ്യ ദിവ്യരൂപം വിധായ ച

ഞാൻ ആ ഗോലോകത്തേക്കുതന്നെയാണു വീണ്ടും പോകുന്നത്. പ്രിയേ, കേൾക്കൂ. അതിനാൽ എനിക്കെന്തു ശോകം? നീയും ഈ ദേഹം വെടിഞ്ഞ് ദിവ്യ രൂപം സ്വീകരിച്ച്

72. തത്കാലം പ്രാപ്സ്യസി ഹരിം മാ കാന്തേ കാതരാ ഭവ
ഇത്യുക്ത്വാ ച ദിനാന്തേ ച തയാ സാർധം മനോഹരം

തത്ക്കാലം വിഷ്ണുവിനെ പ്രാപിക്കും. പ്രിയേ, അതുകൊണ്ട് ദുഃഖിക്കാതിരിക്കൂ. എന്നിങ്ങനെ മനസ്സിനെ രമിപ്പിക്കുമാറ് ഓരോന്നു പറഞ്ഞിട്ട് ആ പകൽ ഒടുങ്ങിയപ്പോൾ അവളോടൊപ്പം

73. സുഷ്വാപ ശോഭനേ തല്പേ പുഷ്പചന്ദന ചർച്ചിതേ
നാനാപ്രകാര വിഭവം ചകാര രത്നമന്ദിരേ

ശോഭനവും പുഷ്പചന്ദന ചർച്ചിതവുമായ ശയ്യയിൽ കിടന്നുറങ്ങി, രത്നമയമായ ശയ്യാഗൃഹത്തിൽ നാനാ പ്രകാരത്തിലുള്ള ക്രീഡകളിൽ ഏർപ്പെട്ടു.

74. രത്നപ്രദീപസംയുക്തേ സ്ത്രീരത്നം പ്രാപ്യ സുന്ദരീം
നിനായ രജനീം രാജാ ക്രീഡാകൗതുകമംഗളൈഃ

രത്നദീപങ്ങളുടെ പ്രകാശത്തിൽ ആ രാജാവ് സുന്ദരിയായ സ്ത്രീ രത്നത്തോടൊത്ത് കൗതുകകരമായ ക്രീഡാകർമ്മങ്ങളിൽ മുഴുകി രാത്രി പോക്കി.

75. കൃത്വാ വക്ഷസി താം കാന്താം രുദതീമതിദുഃഖിതാം
കൃശോദരീം നിരാഹാരാം നിമഗ്നാം ശോകസാഗരേ

അത്യന്തദീനയും നിരാഹാരയും ശോകസാഗരത്തിൽ നിമഗ്നയും കൃശോദരിയുമായ പ്രിയ പത്നിയെ മാറോടു ചേർത്ത് പുണർന്നിട്ട്,

76. പുനസ്താം ബോധയാമാസ ദിവ്യജ്ഞാനേന ജ്ഞാനവിത്
പുരാ കൃഷ്ണേന യദ്ദത്തം ഭാണ്ഡീരേ തത്ത്വമുത്തമം

ജ്ഞാനവാനായ അദ്ദേഹം അവളെ ദിവ്യജ്ഞാനത്താൽ വീണ്ടും ബോധവതിയാക്കി. പണ്ട് ഭാണ്ഡീരത്തിൽ വച്ച് കൃഷ്ണൻ ഉപദേശിച്ചതായിരുന്നു പരമവും ദിവ്യവുമായ ആ തത്ത്വജ്ഞാനം.

77. സ ച തസ്യൈ ദദൗ സർവം സർവശോകഹരം പരം
ജ്ഞാനം സമ്പ്രാപ്യ സാ ദേവീ പ്രസന്നവദനേക്ഷണാ

സകല ദുഃഖങ്ങളെയും അകറ്റുന്ന പരമശ്രേഷ്ഠമായ സകലജ്ഞാനവും അദ്ദേഹം അവൾക്കുനൽകി. ആ ജ്ഞാനം നേടിയപ്പോൾ ദേവിയുടെ മുഖവും കണ്ണും തെളിഞ്ഞു.

78. ക്രീഡാം ചകാര ഹർഷേണ സർവം മത്വേതി നശ്വരം
തൗ ദമ്പതീ ച ക്രീഡന്തൗ നിമഗ്നൗ സുഖസാഗരേ

എല്ലാം നശ്വരമാണെന്ന ബോധത്തോടെ സസന്തോഷം അവൾ ക്രീഡിച്ചു. ക്രീഡയിൽ മുഴുകിയ ആ ദമ്പതിമാർ സുഖസാഗരത്തിൽ നിമഗ്നരായി.

79. പുളകാഞ്ചിത സർവാംഗൗ മൂർച്ഛിതൗ നിർജനേ മുനേ
അംഗപ്രത്യംഗസംയുക്തൗ സുപ്രീതൗ സുരതോത്സുകൗ

ആ ഏകാന്തതയിൽ അംഗപ്രത്യംഗസംശ്ലേഷത്താൽ സുപ്രീതരും സുരതോത്സുകരുമായ അവർ സർവാംഗം പുളകം പൂണ്ട് മൂർച്ഛിച്ചു.

**80. ഏകാംഗൗ ച തഥാ തൗ ദ്വൗ ചാർദ്ധനാരീശ്വരോ യഥാ**
**പ്രാണേശ്വരം ച തുളസീ മേനേ പ്രാണാധികം പരം**

അർദ്ധനാരീശ്വരനെപ്പോലെ അവർ ഇരുവരും ഒരുമെയ് ആർന്നവരായി. പ്രാണേശ്വരനായ അവനെ തുളസി പ്രാണനെക്കാൾ പ്രിയതമനായി കരുതി.

**81. പ്രാണാധികാം ച താം മേനേ രാജാ പ്രാണേശ്വരീം സതീം**
**തൗ സ്ഥിതൗ സുഖസുപ്തൗ ച തന്ദ്രിതൗ സുന്ദരൗ സമൗ**

പ്രാണേശ്വരിയായ അവളെ രാജാവും പ്രാണാധികപ്രിയയായി കരുതി. സുകുമാരകളേബരരായ അവർ ഇരുവരും ക്ഷീണിച്ച് ഒപ്പം സുഖസുഷുപ്തിയിൽ വീണു.

**82. സുവേഷൗ സുഖസംഭോഗാദചേഷ്ടൗ സുമനോഹരൗ**
**ക്ഷണം സുചേതനൗ തൗ ച കഥയന്തൗ രസാശ്രയാത്**

അവർ നല്ലവേഷം ധരിച്ചവരും സുന്ദരസ്വരൂപരും സുഖസംഭോഗത്താൽ നിശ്ചേഷ്ടരുമായിരുന്നു. പെട്ടെന്ന് അവർ ബോധം തെളിഞ്ഞ എഴുന്നേറ്റ് രസകരമായ ഓരോന്നു പറയാൻ തുടങ്ങി.

**83. കഥാം മനോഹരാം ദിവ്യാം ഹസന്തൗ ച ക്ഷണം പുനഃ**
**ക്ഷണം ച കേളിസംയുക്തൗ രസഭാവസമന്വിതൗ**

ദിവ്യവും മനോഹരവുമായ കഥ പറഞ്ഞ് അവർ കൂടെക്കൂടെ ചിരിച്ചു.. വീണ്ടും രസചിത്തരായി അല്പനേരത്തേക്ക് രതിക്രീഡയിൽ മുഴുകി.

**84. സുരതേ വിരതിർനാസ്തി തൗ തദ്വിഷയപണ്ഡിതൗ**
**സതതം ജയയുക്തൗ ദ്വൗ ക്ഷണം നൈവ പരാജിതൗ**

ജയവും തോൽവിയും കൂടാതെ ആ രതിപണ്ഡിതർ ഇരുവരും ഒപ്പത്തിനൊപ്പം വിരക്തിയറ്റവരായി രമിച്ചു.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
വിംശോഽദ്ധ്യായഃ

# അഥ ഏകവിംശോഽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. ശ്രീകൃഷ്ണം മനസാ ധ്യാത്വാ രക്ഷഃ കൃഷ്ണപരായണഃ**
**ബ്രാഹ്മേ മുഹൂർത്ത ഉത്ഥായ പുഷ്പതല്പാന്മനോഹരാത്**

ശ്രീകൃഷ്ണപരായണനായ ശംഖചൂഡൻ കൃഷ്ണനെ മനസാ ധ്യാനിച്ചു കൊണ്ട് ബ്രാഹ്മ മുഹൂർത്തത്തിൽത്തന്നെ മനോഹരമായ പുഷ്പതല്പത്തിൽനിന്ന് എഴുന്നേറ്റു.

2. രാത്രിവാസഃപരിത്യജ്യ സ്നാത്വാ മംഗളവാരിണാ
ധൗതേ ച വാസസീ ധൃത്വാ കൃത്വാ തിലകമുജ്വലം

രാത്രിയിൽ ഉപയോഗിച്ചിരുന്ന വസ്ത്രം മാറി മംഗള സ്നാനം നിർവഹിച്ചു. ശുഭ്രവസ്ത്രം ധരിച്ച് നെറ്റിയിൽ ഉജ്ജ്വലമായ തിലകം തൊട്ടു.

3. ചകാരാഹ്നികമാവശ്യമഭീഷ്ടദേവവന്ദനം
ദധ്യാജ്യമധുലാജാംശ്ച ദദർശ വസ്തു മംഗളം

അവശ്യം വേണ്ട പ്രഭാതകർമ്മങ്ങളും ഇഷ്ടദേവതാവന്ദനവും ചെയ്തു.തൈര്, നെയ്യ്, തേൻ, മലര്, തുടങ്ങിയ മംഗളകരങ്ങളായ വസ്തുക്കൾ കണി കണ്ടു.

4. രത്നശ്രേഷ്ഠം മണിശ്രേഷ്ഠം വസ്ത്രശ്രേഷ്ഠം ച കാഞ്ചനം
ബ്രാഹ്മണേഭ്യോ ദദൗ ഭക്ത്യാ യഥാ നിത്യം ച നാരദ

ശ്രേഷ്ഠമായരത്നം, ശ്രേഷ്ഠമായ മണി, ശ്രേഷ്ഠമായ വസ്ത്രം, സ്വർണ്ണം എന്നിവ പതിവുപോലെ ഭക്തിപൂർവ്വം ബ്രാഹ്മണർക്കു ദാനം ചെയ്തു.

5. അമൂല്യരത്നം യത്കിഞ്ചിത് മുക്താമാണിക്യഹീരകം
ദദൗ വിപ്രായ ഗുരവേ യാത്രാമംഗളഹേതവേ

അമൂല്യരത്നങ്ങളായ മുത്ത്, മാണിക്യം, വൈഢൂര്യം എന്നിവ യാത്രാ മംഗളം ഉദ്ദേശിച്ച് ബ്രാഹ്മണനായ ഗുരുവിനും നൽകി.

6. ഗജരത്നമശ്വരത്നം ധനരത്നം മനോഹരം
ദദൗ സർവം ദരിദ്രായ വിപ്രായ മംഗളായ ച

ഉത്തമഗജങ്ങളെയും കുതിരളെയും ധാരാളം ധനത്തെയും എല്ലാം യാത്രാമംഗളത്തിനുവേണ്ടി ദരിദ്രന്മാരായ വിപ്രന്മാർക്കു ദാനം ചെയ്തു.

7. ഭാണ്ഡാരാണാം സഹസ്രാണി നഗരാണാം ദ്വിലക്ഷകം
ഗ്രാമാണാം ശതകോടിം ച ബ്രാഹ്മണായ ദദൗ മുദാ

എണ്ണമറ്റ ഭണ്ഡാരങ്ങളും രണ്ടു ലക്ഷം നഗരങ്ങളും നൂറുകോടി ഗ്രാമങ്ങളും സസന്തോഷം ബ്രാഹ്മണർക്ക് ദാനം ചെയ്തു.

8. പുത്രം കൃത്വാ തു രാജേന്ദ്രം സർവേഷു ദാനവേഷു ച
പുത്രേ സമർപ്യ ഭാര്യാം താം രാജ്യം ച സർവസമ്പദം

സ്വപുത്രനെ സകലദാനവന്മാരുടെയും രാജാവായി വാഴിച്ചു. ഭാര്യയെയും സർവ്വസമ്പത്സമൃദ്ധമായ രാജ്യത്തെയും പുത്രനെ ഏൽപ്പിച്ചു.

9. പ്രജാനുചരസംഘം ച ഭാണ്ഡാരം വാഹനാദികം
സ്വയം സന്നാഹയുക്തശ്ച ധനുഷ്പാണിർ ബഭൂവ ഹ

പ്രജകളെയും ഭൃത്യവർഗ്ഗത്തെയും ഭണ്ഡാരത്തെയും വാഹനാദികളെയും പുത്രനെ ഏൽപ്പിച്ചു. പിന്നെ ധനുർധാരിയും സ്വയം സന്നദ്ധനുമായി നിന്നു.

10. ഭൃത്യദ്വാരാ ക്രമേണൈവ ചകാര സൈന്യസഞ്ചയം
അശ്വാനാം ച ത്രിലക്ഷേണ ലക്ഷേണ വരഹസ്തിനാം

ഭൃത്യൻമാർമുഖേന ക്രമത്തിന് സൈന്യങ്ങളെ സജ്ജീകരിച്ചു. മൂന്നു ലക്ഷം കുതിരകൾ; ഒരു ലക്ഷം മദയാനകൾ;

11. രഥാനാമയുതേനൈവ ധാനുഷ്കാണാം ത്രികോടിഭിഃ
ത്രികോടിഭിർവർമിണാം ച ശൂലിനാം ച ത്രികോടിഭിഃ

പതിനായിരം രഥങ്ങൾ; മൂന്നു കോടി വില്ലാളികൾ; മുന്നുകോടി പടച്ചട്ടയണിഞ്ഞവർ; മൂന്നുകോടി ശൂലധാരികൾ;

12. കൃതാ സേനാ പരിമിതാ ദാനവേന്ദ്രേണ നാരദ
തസ്യാം സേനാപതിശ്ചൈവ യുദ്ധശാസ്ത്രവിശാരദഃ

ഇങ്ങനെ പരിമിതമായ ഒരു സേനാസമൂഹത്തെ ആ ദാനവേന്ദ്രൻ സജ്ജമാക്കി. അതിന്റെ സേനാപതിയായി യുദ്ധശാസ്ത്രവിശാരദനായ

13. മഹാരഥഃ സ വിജ്ഞേയോ രഥിനാം പ്രവരോ രണേ
ത്രിലക്ഷാക്ഷൗഹിണീ സേനാപതിം കൃത്വാ നരാധിപഃ

മഹാരഥനെ നിയമിച്ചു. യുദ്ധത്തിൽ തേരാളികളിൽ മുഖ്യനായിട്ടാണ് അയാൾ അറിയപ്പെടുന്നത്. മൂന്നു ലക്ഷം അക്ഷൗഹിണികളുടെ നായകത്വം അയാൾക്കു നൽകിയിട്ട് ആ രാജാവ്,

14. ത്രിംശദക്ഷൗഹിണീബാധം ഭാണ്ഡൗഘം ച ചകാര ഹ
ബഹിർബഭൂവ ശിബിരാന്മനസാ ശ്രീഹരിം സ്മരൻ

മുപ്പത് അക്ഷൗഹിണികളെ ഭണ്ഡാരം കാവലിനും ഏർപ്പെടുത്തി. പിന്നെ ശ്രീഹരിയെ മനസാ സ്മരിച്ചുകൊണ്ട് ശിബിരത്തിനു പുറത്തിറങ്ങി.

15. രത്നേന്ദ്രസാരനിർമ്മാണവിമാനമാരുരോഹ സഃ
ഗുരുവർഗാൻ പുരസ്കൃത്യ പ്രയയൗ ശങ്കരാന്തികം

അമൂല്യരത്നനിർമിതമായ വിമാനത്തിൽ കയറി, അദ്ദേഹം ഗുരു ജനങ്ങളെ മുൻനിർത്തി ശങ്കരന്റെ സന്നിധിയിലേക്കു പുറപ്പെട്ടു

16. പുഷ്പഭദ്രാനദീതീരേ യത്രാക്ഷയവടഃ ശുഭഃ
സിദ്ധാശ്രമം ച സിദ്ധാനാം സിദ്ധിക്ഷേത്രം ച നാരദ

പുഷ്പഭദ്രാനദീതീരത്തേക്കാണ് ശംഖചൂഡൻ പുറപ്പെട്ടത്. അവിടെയാണ്, ശുഭമായ അക്ഷയ വടവൃക്ഷവും സിദ്ധാശ്രമവും സിദ്ധന്മാരുടെ സിദ്ധിക്ഷേത്രവും

17. കപിലസ്യ തപഃസ്ഥാനം പുണ്യക്ഷേത്രേ ച ഭാരതേ
പശ്ചിമോദധിപൂർവേ ച മലയസ്യ ച പശ്ചിമേ

കപിലൻ തപസ്സു ചെയ്ത സ്ഥലവും ഉള്ളത്. പുണ്യക്ഷേത്രമായ ഭാരതത്തിൽ പശ്ചിമ സമുദ്രത്തിനു കിഴക്കായി, മലയപർവ്വതത്തിനു പടിഞ്ഞാറായി,

18. ശ്രീശൈലോത്തരഭാഗേ ച ഗന്ധമാദനദക്ഷിണേ
പഞ്ചയോജനവിസ്തീർണ്ണാ ദൈർഘ്യേ ശതഗുണാ തഥാ

ശ്രീശൈലത്തിന് ഉത്തരഭാഗത്തായി, ഗന്ധമാദനത്തിനുതെക്കായി അഞ്ചുയോജന വിസ്താരവും അതിന്റെ പത്തിരട്ടി നീളവും ഉള്ള,

19. ശുദ്ധസ്ഫടികസങ്കാശാ ഭാരതേ ച സുപുണ്യദാ
ശാശ്വതീ ജലപൂർണ്ണാ ച പുഷ്പഭദ്രാനദീ ശുഭാ

ശുദ്ധസ്ഫടിക സങ്കാശയും സദാ ജലസമ്പൂർണ്ണയും ഭാരതത്തിലെ പുണ്യപ്രദയും ശുഭയുമായ പുഷ്പഭദ്രാനദി പ്രവഹിക്കുന്നു.

20. ലവണാബ്ധിപ്രിയാ ഭാര്യാ ശശ്വത്സൗഭാഗ്യസംയുതാ
ശരാവതീമിശ്രിതാ ച നിർഗതാ സാ ഹിമാലയാത്

നിത്യസൗഭാഗ്യവതിയും ലവണാബ്ധിയുടെ പ്രിയപത്നിയുമായ അവൾ ഹിമാലയത്തിൽനിന്ന് പുറപ്പെട്ട് ശരാവതിയുമായി ചേർന്ന്

21. ഗോമതീം വാമതഃകൃത്വാ പ്രവിഷ്ടാ പശ്ചിമോദധൗ
തത്ര ഗത്വാ ശംഖചൂഡോ ദദർശ ചന്ദ്രശേഖരം

ഗോമതീനദിക്ക് വലതുഭാഗത്തുകൂടി ഒഴുകി ലവണസമുദ്രത്തിൽ നിപതിക്കുന്നു. അവിടെ എത്തി ശംഖചൂഡൻ ചന്ദ്രശേഖരനെ ദർശിച്ചു.

22. വടമൂലേ സമാസീനം സൂര്യകോടിസമപ്രഭം
കൃത്വാ യോഗാസനം ദൃഷ്ട്വാ മുദ്രായുക്തം ച സസ്മിതം

വടവൃക്ഷച്ചുവട്ടിൽ യോഗാസനത്തിൽ യോഗമുദ്രയോടുകൂടി പുഞ്ചിരിച്ചുകൊണ്ടിരിക്കുന്നവനും കോടിസൂര്യന്മാർക്കു തുല്യം പ്രശോഭിക്കുന്നവനും

23. ശുദ്ധസ്ഫടികസങ്കാശം ജ്വലന്തം ബ്രഹ്മതേജസാ
ത്രിശൂലപട്ടിശധരം വ്യാഘ്രചർമാംബരം വരം

ശുദ്ധസ്ഫടികതുല്യനും ബ്രഹ്മതേജസ്സാൽ ജ്വലിക്കുന്നവനും ത്രിശൂലം പട്ടിശം എന്നിവ ധരിച്ചവനും പുലിത്തോൽ ഉടുത്തവനും

24. ഭക്തമൃത്യുഹരം ശാന്തം ഗൗരീകാന്തം മനോഹരം
തപസാം ഫലദാതാരം ദാതാരം സർവസമ്പദാം

ഭക്തർക്ക് മൃത്യുഇല്ലാതാക്കുന്നവനും ശാന്തനും ഗൗരീകാന്തനും മനോഹരനും തപസ്സിന്ന് ഫലം നൽകുന്നവനും സർവസമ്പത്തുകളും ദാനം ചെയ്യുന്നവനും

25. ആശുതോഷം പ്രസന്നാസ്യം ഭക്താനുഗ്രഹകാതരം
വിശ്വനാഥം വിശ്വബീജം വിശ്വരൂപം ച വിശ്വജം

ക്ഷിപ്രം പ്രസാദിക്കുന്നവനും പ്രസന്നസുമുഖനും ഭക്താനുഗ്രഹവ്യഗ്രനും വിശ്വനാഥനും വിശ്വബീജനും വിശ്വരൂപനും വിശ്വജനും

26. വിശ്വംഭരം വിശ്വവരം വിശ്വസംഹാരകാരകം
കാരണം കാരണാനാം ച നരകാർണവതാരണം

വിശ്വത്തെ ഭരിക്കുന്നവനും വിശ്വോത്തരനും വിശ്വത്തെ സംഹരിക്കുന്നവനും കാരണങ്ങൾക്കെല്ലാം കാരണഭൂതനും നരകസമുദ്രത്തിന്റെ മറുകരകടത്തുന്നവനും

27. ജ്ഞാനപ്രദം ജ്ഞാനബീജം ജ്ഞാനാനന്ദം സനാതനം
അവരുഹ്യ വിമാനാച്ച തം ദൃഷ്ട്വാ ദാനവേശ്വരഃ

ജ്ഞാനപ്രദനും ജ്ഞാനബീജനും ജ്ഞാനത്തിൽ ആനന്ദിക്കുന്നവനും സനാതനനുമായ അദ്ദേഹത്തെ കണ്ട് ദാനവരാജാവ് വിമാനത്തിൽ നിന്ന് ഇറങ്ങുകയും

28. സർവൈഃ സാർധം ഭക്തിയുക്തഃ ശിരസാ പ്രണനാമ സഃ
വാമതോ ഭദ്രകാളീം ച സ്കന്ദം ച തത്പുരഃസ്ഥിതം

എല്ലാവരോടും ചേർന്ന് അദ്ദേഹത്തെ ഭക്തിപൂർവം നമസ്ക്കരിക്കുകയും ചെയ്തു. ഇടതുഭാഗത്തിരിക്കുന്ന ഭദ്രകാളിയെയും മുമ്പിൽ നിൽക്കുന്ന സ്കന്ദനേയും ആ ശംഖചൂഡൻ നമസ്ക്കരിച്ചു.

29. ആശിഷം ച ദദൗ തസ്മൈ കാളീ സ്കന്ദശ്ച ശങ്കരഃ
ഉത്തസ്ഥുരാഗതം ദൃഷ്ട്വാ സർവേ നന്ദീശ്വരാദയഃ

ശങ്കരനും കാളിയും സ്കന്ദനും അദ്ദേഹത്തെ ആശീർവദിച്ചു. ശംഖചൂഡൻ വരുന്നതു കണ്ടപ്പോഴേക്കും നന്ദീശ്വരപ്രഭൃതികൾ എല്ലാവരും എഴുന്നേറ്റു.

30. പരസ്പരം ച ഭാഷന്തേ ചക്രുസ്തത്ര ച സാമ്പ്രതം
രാജാ കൃത്വാ ച സംഭാഷാമുവാസ ശിവസന്നിധൗ

അവർ അന്യോന്യം ഓരോന്നു പറഞ്ഞു. രാജാവ് അവരോടു കുശലം ചോദിച്ചിട്ട് ശിവസന്നിധിയിൽ ചെന്ന് ഇരുന്നു.

31. പ്രസന്നാത്മാ മഹാദേവോ ഭഗവാംസ്തമുവാച ഹ

പ്രസന്ന ചിത്തനായ ഭഗവാൻ അദ്ദേഹത്തോടു പറഞ്ഞു.

### മഹാദേവ ഉവാച

വിധാതാ ജഗതാം ബ്രഹ്മാ പിതാ ധർമ്മസ്യ ധർമ്മവിത്

ജഗത്സ്രഷ്ടാവായ ബ്രഹ്മാവ് ധർമ്മജ്ഞനും ധർമ്മജനകനുമാണ്.

32. മരീചിസ്തസ്യ പുത്രശ്ച വൈഷ്ണവശ്ചാപി ധാർമ്മികഃ
കശ്യപശ്ചാപി തത്പുത്രോ ധർമ്മിഷ്ഠശ്ച പ്രജാപതിഃ

അദ്ദേഹത്തിന്റെ പുത്രനായ മരീചിയും ധാർമ്മികനും വൈഷ്ണവനുമാണ്. പ്രജാപതിയും ധർമ്മിഷ്ഠനുമായ കശ്യപൻ അദ്ദേഹത്തിന്റെ പുത്രനാണ്.

33. ദക്ഷഃ പ്രീത്യാ ദദൗ തസ്മൈ ഭക്ത്യാ കന്യാസ്ത്രയോദശ
താസ്വേകാ ച ദനുഃ സാധ്വീ തത്സൗഭാഗ്യവിവർധിതാ

ദക്ഷപ്രജാപതി അദ്ദേഹത്തിന് ഭക്തിയോടും പ്രീതിയോടുംകൂടി പതിമൂന്നു കന്യകമാരെ നൽകി. അവരിൽ ഒരുവളാണ് സാധ്വിയായ ദനു. അവളത്രേ കശ്യപന്റെ വംശത്തെ പുഷ്ടിപ്പെടുത്തിയത്.

34. ചത്വാരിംശദ്ദനോഃ പുത്രാഃ ദാനവാസ്തേജസോൽബണാഃ
തേഷ്വേകോ വിപ്രചിത്തിശ്ച മഹാബലപരാക്രമഃ

ദനുവിന്റെ അതിശക്തന്മാരായ നാല്പതു പുത്രന്മാരാണ് ദാനവന്മാർ. അവരിൽ ഒരുവനായ വിപ്രചിത്തി വലിയ ബലപരാക്രമങ്ങൾ ഉള്ളവനായിരുന്നു

35. തത്പുത്രോ ധാർമ്മികോ ദംഭോ വിഷ്ണുഭക്തോ ജിതേന്ദ്രിയഃ
ജജാപ പരമം മന്ത്രം പുഷ്കരേ ലക്ഷവത്സരം

അദ്ദേഹത്തിന്റെ പുത്രനായ ദംഭൻ വിഷ്ണുഭക്തനും ധാർമ്മികനും ജിതേന്ദ്രിയനുമായിരുന്നു. പുഷ്കരതീർത്ഥത്തിൽ വച്ച് അദ്ദേഹം ഒരു ലക്ഷം വർഷം പരമമായ മന്ത്രം ജപിച്ചിട്ടുണ്ട്.

**36. ശുക്രാചാര്യം ഗുരും കൃത്വാ കൃഷ്ണസ്യ പരമാത്മനഃ**
**തദാ ത്വാം തനയം പ്രാപ പരം കൃഷ്ണപരായണം**

ശുക്രാചാര്യനെ ഗുരുവാക്കിക്കൊണ്ട് കൃഷ്ണപരമാത്മാവിന്റെ മന്ത്രമാണ് ഉപാസിച്ചത്. അങ്ങനെ കൃഷ്ണപരായണനായ നിന്നെ അദ്ദേഹത്തിന് പുത്രനായി ലഭിച്ചു.

**37. പുരാ ത്വം പാർഷദോ ഗോപോ ഗോപേഷ്വപി സുധാർമ്മികഃ**
**അധുനാ രാധികാശാപാദ്ഭാരതേ ദാനവേശ്വരഃ**

പണ്ട് നീ ഗോപന്മാരുടെ കൂട്ടത്തിൽ ധാർമ്മികനായ ഒരു ഗോപപാർഷദനായിരുന്നുവല്ലോ. ഇപ്പോൾ രാധികയുടെ ശാപഫലമായി ഭാരതത്തിൽ ഒരു ദാനവനായിത്തീർന്നിരിക്കുന്നു.

**38. ആബ്രഹ്മസ്തംബപര്യന്തം തുച്ഛം മേനേ ച വൈഷ്ണവഃ**
**സാലോക്യസാർഷ്ടിസായൂജ്യസാമീപ്യം ച ഹരേരപി**

ബ്രഹ്മാവു മുതൽ തൃണം വരെ സകലതും നിസ്സാരമെന്നാണു വിഷ്ണുഭക്തൻ വിചാരിക്കുന്നത്. ഹരിയുടെ സാലോക്യസാരൂപ്യസായൂജ്യസാമീപ്യംപോലും അവനു നിസ്സാരമാണ്.

**39. ദീയമാനം ന ഗൃഹ്ണന്തി വൈഷ്ണവാഃ സേവനം വിനാ**
**ബ്രഹ്മത്വമമരത്വം വാ തുച്ഛം മേനേ ച വൈഷ്ണവഃ**

ഭഗവാന്റെ സേവനമൊഴികെ മറ്റൊന്നും വൈഷ്ണവർ, കൊടുത്താലും സ്വീകരിക്കുകയില്ല. ബ്രഹ്മത്വവും അമരത്വവും ഒരു വൈഷ്ണവൻ തുച്ഛമായിട്ടേ വിചാരിക്കൂ.

**40. ഇന്ദ്രത്വം വാമനത്വം വാന മേനേ ഗണനാസു ച**
**കൃഷ്ണഭക്തസ്യ തേ കിം വാ ദേവാനാം വിഷയേ ഭ്രമഃ**

ഇന്ദ്രത്വവും അമരത്വവും അവർ പരിഗണിക്കുകയേ ഇല്ല. എന്നിട്ടും ഭക്തനായ നിനക്ക് ദേവന്മാരുടെ രാജ്യത്തോട് എന്താണിത്ര ഭ്രമം?

**41. ദേഹി രാജ്യം ച ദേവാനാം മത്പ്രീതിം രക്ഷ ഭൂമിപ**
**സുഖം സ്വരാജ്യേ ത്വം തിഷ്ഠ ദേവാസ്തിഷ്ഠന്തു വൈ പദേ**

രാജൻ, ദേവന്മാർക്ക് അവരുടെ രാജ്യം നൽകി എന്റെ പ്രീതിക്കു നീ പാത്രീഭവിക്കുക. സുഖമായി സ്വന്തം രാജ്യം വാഴുക. ദേവന്മാർ അവരുടെ നാടും ഭരിക്കട്ടെ.

**42. അലം ഭൂതവിരോധേന സർവേ കശ്യപവംശജാഃ**
**യാനി കാനി ച പാപാനി ബ്രഹ്മഹത്യാദികാനി ച**

ഇനി സഹജീവികളെ ദ്രോഹിച്ചതു മതിയാക്കുക. എല്ലാവരും കശ്യപന്റെ വംശത്തിൽപ്പെട്ടവരാണ്. ബ്രഹ്മഹത്യ തുടങ്ങിയ എന്തെല്ലാം പാപങ്ങളുണ്ടോ അവയോരോന്നും

**43. ജ്ഞാതിദ്രോഹസ്യ പാപാനി കലാം നാർഹന്തി ഷോഡശീം**
**സ്വസമ്പദാം ച ഹാനിം ച യദി രാജേന്ദ്ര മന്യസേ**

ബന്ധുദ്രോഹം നിമിത്തമായിട്ടുണ്ടാകുന്ന പാപങ്ങളുടെ പതിനാറിലൊരംശം വരില്ല. ബ്രഹ്മഹത്യാദിപാപങ്ങളെക്കാൾ കഠിനമാണ് ബന്ധുദ്രോഹം നിമിത്തമുണ്ടാകുന്ന പാപമെന്നർത്ഥം. ഹേ രാജേന്ദ്ര, ദേവന്മാർക്ക് രാജ്യം നൽകുന്ന പക്ഷം നിന്റെ സമ്പത്തിന് ഹാനി സംഭവിക്കുമെന്നു നീ വിചാരിക്കുന്നുണ്ടോ?

44. സർവാവസ്ഥാ ച സമതാം കേഷാം യാതി ച സർവദാ
ബ്രഹ്മണശ്ച തിരോഭാവോ ലയേ പ്രാകൃതികേ സദാ

ഏതെങ്കിലും കാലത്ത് ആർക്കെങ്കിലും ഒരേ സ്ഥിതിയിൽ തന്നെ ആയിരിക്കുക എന്നത് സംഭവിക്കുന്നുണ്ടോ? പ്രാകൃതപ്രളയകാലത്ത് ബ്രഹ്മാവുപോലും ഇല്ലാതായിപ്പോകുന്നില്ലേ?

45. ആവിർഭാവഃ പുനസ്തസ്യ പ്രഭവാദീശ്വരേച്ഛയാ
ജ്ഞാനവൃദ്ധിശ്ച തപസാ സ്മൃതിലോപശ്ച നിശ്ചിതം

പിന്നെ ബ്രഹ്മാവ് ആവിർഭവിക്കുന്നത് ഈശ്വരേച്ഛ ഒന്നുകൊണ്ടു മാത്രമാണ്. തപസ്സുകൊണ്ട് ജ്ഞാനം വർദ്ധിക്കും. എന്നാൽ സ്മൃതിശക്തി അപ്പോൾ ലോപിച്ചുപോകുമെന്നു നിശ്ചയമാണ്

46. കരോതി സൃഷ്ടിം ജ്ഞാനേന സ്രഷ്ടാ സോഽപി ക്രമേണ ച
പരിപൂർണ്ണതമോ ധർമ്മഃ സത്യേ സത്യാശ്രയേ സദാ

സ്രഷ്ടാവ് സൃഷ്ടി ചെയ്യുന്നത് ജ്ഞാനശക്തിയെ ആശ്രയിച്ചാണ്. അതു ക്രമമനുസരിച്ചാണ് ചെയ്യുന്നത്. സദാ സത്യത്തെ ആശ്രയിച്ചിരിക്കുന്ന സത്യയുഗത്തിൽ ധർമ്മം പരിപൂർണ്ണരൂപത്തിൽ പ്രകാശിക്കുന്നു.

47. ത്രിഭാഗഃ സോഽപി ത്രേതായാം ദ്വിഭാഗോ ദ്വാപരേ സ്മൃതഃ
ഏകഭാഗഃ കലൗ പൂർവം തദംശശ്ച ക്രമേണ ച

എന്നാൽ ത്രേതായുഗത്തിൽ അതിന്റെ മുക്കാൽ ഭാഗമേ ഉണ്ടായിരിക്കൂ. ദ്വാപരയുഗത്തിലാകട്ടെ പകുതിയേ കാണൂ. കലിയിൽ ആദ്യം കാൽഭാഗം ഉണ്ടായിരിക്കുമെങ്കിലും അതു ക്രമേണ കുറഞ്ഞുവരും.

48. കലാമാത്രം കലേഃ ശേഷേ കുഹ്വാം ചന്ദ്രകലാ യഥാ
യാദൃക്തേജോ രവേർഗ്രീഷ്മേ ന താദൃക്ശിശിരേ പുനഃ

പിന്നെ കറുത്ത പക്ഷത്തിലെ ചന്ദ്രക്കലപോലെ മാഞ്ഞ് അവസാനം കലമാത്രമായിത്തീരും. ഗ്രീഷ്മകാലത്തെ തേജസ്സ് രവിക്ക് ശിശിര കാലത്ത് ഉണ്ടായിരിക്കുകയില്ലല്ലോ.

49. ദിനേഷു യാദൃങ്മധ്യാഹ്നേ സായംപ്രാതർന്ന തത്സമം
ഉദയം യാതി കാലേന ബാലതാം ച ക്രമേണ ച

ഉച്ചസമയത്തെ ചൂട് പ്രഭാതത്തിലോ സായാഹ്നത്തിലോ സൂര്യനില്ലല്ലൊ. ആദ്യം യഥാകാലം ഉദിച്ച് ക്രമേണ ബാലനായിത്തീരുന്നു.

50. പ്രകാണ്ഡതാം ച തത്പശ്ചാത് കാലേഽസ്തം പുനരേതി സഃ
ദിനേ പ്രച്ഛന്നതാ യാതി കാലേന ദുർദിനേ ഘനേ

ഉച്ച ആകുമ്പോഴേയ്ക്കും പ്രചണ്ഡകിരണനായിമാറുന്നു. പിന്നെ ക്രമേണ ക്ഷയിക്കാൻ തുടങ്ങുന്നു. വൈകുന്നേരത്ത് അസ്തമിക്കുകയും ചെയ്യുന്നു. ചില ദുർദിനങ്ങളിൽ മേഘത്തിനുള്ളിൽ പെട്ട് മറഞ്ഞു പോകുന്നു.

51 രാഹുഗ്രസ്തേ കമ്പിതശ്ച പുനരേവ പ്രസന്നതാം
പരിപൂർണ്ണ തമശ്ചന്ദ്രഃ പൂർണ്ണിമായാം ച ജായതേ

ഗ്രഹണസമയത്ത് ചന്ദ്രൻ രാഹുവിനാൽ ഗ്രസിക്കപ്പെട്ട് കമ്പിതനായിത്തീരുന്നു. അതേ ചന്ദ്രൻ തന്നെ വെളുത്തവാവു ദിവസം പരിപൂർണ്ണനായി ശോഭിക്കുന്നു.

52 താദൃശോ ന ഭവേന്നിത്യം ക്ഷയം യാതി ദിനേ ദിനേ
പുനശ്ച പുഷ്ടിമായാതി പരം കുഹ്വാ ദിനേ ദിനേ

പിറ്റേ ദിവസം മുതൽ പിന്നെയുംദിവസം പ്രതി ക്ഷയിക്കാൻ തുടങ്ങുന്നു. അടുത്തദിവസം മുതൽക്ക് വീണ്ടും പുഷ്ടിപ്പെടാൻ തുടങ്ങുന്നു. കറുത്ത പക്ഷം കഴിഞ്ഞാൽ ദിവസം പ്രതി വളർച്ചയാണ്.

53. സമ്പദ്യുക്തഃ ശുക്ലപക്ഷേ കൃഷ്ണേ മ്ലാനശ്ച യക്ഷ്മണാ
രാഹുഗ്രസ്തേ ദിനേ മ്ലാനോ ദുർദിനേ ന വിരോചതേ

ശുക്ലപക്ഷത്തിൽ ചന്ദ്രൻ കലാസമ്പത്തോടുകൂടിയവനാണ്. എന്നാൽ കൃഷ്ണപക്ഷത്തിൽ ക്ഷയത്താൽ മങ്ങിയവനായി ഭവിക്കുന്നു. രാഹുഗ്രസ്തനായിരിക്കുമ്പോഴും ചന്ദ്രൻ മ്ലാനനായിരിക്കും. ദുർദിനത്തിൽ പ്രകാശിക്കുന്നതേയില്ല.

54. കാലേ ചന്ദ്രോ ഭവേച്ഛുക്ലോ ഭ്രഷ്ടശ്രീഃ കാലഭേദതഃ
ഭവിഷ്യതി ബലിശ്ചേന്ദ്രോ ഭ്രഷ്ടശ്രീഃ സുതലേƒധുനാ

കാലത്തെ ആശ്രയിച്ച് ചന്ദ്രൻ ശ്രീയുക്തനായിത്തീരുന്നു. കാലഭേദത്താൽ നഷ്ടശ്രീയുമായി ഭവിക്കുന്നു. ശ്രീ നഷ്ടപ്പെട്ട് ഇപ്പോൾ സുതലത്തിൽ വസിക്കുന്ന ബലിയും ഇന്ദ്രനായിത്തീരും.

55. കാലേന പൃഥ്വീ സസ്യാഢ്യാ സർവാധാരാ വസുന്ധരാ
കാലേ ജലേ നിമഗ്നാ സാ തിരോഭൂതാംബുവിപ്ലുതാ

സർവഭൂതങ്ങൾക്കും ആധാരഭൂതയായ ഭൂമി കാലത്തിനു വിധേയയായി സസ്യ സമൃദ്ധയായിത്തീരുന്നു. കാലത്തിനു വിധേയമായി പ്രളയ ജലത്തിൽ നിമഗ്നയായി തിരോഭവിക്കുന്നു.

56. കാലേ നശ്യന്തി വിശ്വാനി പ്രഭവന്ത്യേവ കാലതഃ
ചരാചരാശ്ച കാലേന നശ്യന്തി പ്രഭവന്തി ച

വിശ്വങ്ങൾ കാലത്തിനു വിധേയമായി നശിക്കുന്നു. കാലത്തിനുവിധേയമായി ആവിർഭവിക്കുകയും ചെയ്യുന്നു. ചരാചരങ്ങളാകെ കാലത്തിനു വിധേയമായി നശിക്കുകയും പ്രാദുർഭവിക്കുകയും ചെയ്യുന്നു.

57. ഈശ്വരസ്യൈവ സമതാ ബ്രഹ്മണഃ പരമാത്മനഃ
അഹം മൃത്യുഞ്ജയോ യസ്മാദസംഖ്യം പ്രാകൃതം ലയം

എന്നും ഒന്നുപോലെ നില്ക്കുന്നത് സാക്ഷാത് പരമാത്മസ്വരൂപിയായ ബ്രഹ്മം ഒന്നു മാത്രമാണ്. ഞാൻ മൃത്യുഞ്ജയനായതുകൊണ്ട് അസംഖ്യം പ്രാകൃതപ്രളയങ്ങൾ.

58. ആദർശം ചാപിദ്രക്ഷ്യാമി വാരം വാരം പുനഃ പുനഃ
സ ച പ്രകൃതിരൂപശ്ച സ ഏവ പുരുഷഃ സ്മൃതഃ

ഒന്നിനു പിന്നാലെ ഒന്നായി ഞാൻ കണ്ടു. വീണ്ടും വീണ്ടും കാണുകയും ചെയ്യും. പ്രകൃതി എന്നു പറയുന്നത് പരമാത്മാവുതന്നെയാണ്. അവനെത്തന്നെയാണ് പുരുഷൻ എന്നു പറയുന്നതും.

59. സ ചാത്മാ സ ച ജീവശ്ച നാനാരൂപധരഃ പരഃ
കരോതി സതതം യോ ഹി തന്നാമഗുണകീർത്തനം

അവൻ തന്നെ ആത്മാവും ജീവനും നാനാ രൂപം ധരിക്കുന്ന പരമ പുരുഷനും. ആരാണോ എല്ലായ്പ്പോഴും അവന്റെ നാമങ്ങളെയും ഗുണങ്ങളെയും കീർത്തിക്കുന്നത്,

60. കാലേ മൃത്യും സ ജയതി ജന്മരോഗഭയം ജരാം
സ്രഷ്ടാ കൃതോ വിധിസ്തേന പാതാ വിഷ്ണുഃ കൃതോ ഭവേത്

അവൻ കാലക്രമേണ മൃത്യുവിനെ ജയിക്കും. അവന് ജന്മരോഗജരാഭയങ്ങൾ ഇല്ലാതെയാകും. സൃഷ്ടിനടത്തുന്നതിന് ബ്രഹ്മാവിനേയും പാലിക്കാൻ വിഷ്ണുവിനെയും

**61.** **അഹം കൃതശ്ച സംഹർത്താ വയം വിഷയിണഃ കൃതാഃ**
**കാലാഗ്നി രുദ്രം സംഹാരേ നിയോജ്യ വിഷയേ നൃപ**

സംഹരിക്കാൻ എന്നെയും നിശ്ചയിച്ച് ഞങ്ങളെക്കൊണ്ട് ആ കർമ്മങ്ങൾ ചെയ്യിക്കുന്നത് ആ പരംപൊരുളാണ്. രാജാവേ, കാലാഗ്നിരുദ്രനെ സംഹാരകർമ്മം നിർവഹിക്കാൻ വേണ്ടിനിയോഗിച്ചിട്ട്,

**62.** **അഹം കരോമി സതതം തന്നാമഗുണകീർത്തനം**
**തേന മൃത്യുഞ്ജയോ/ഹം ച ജ്ഞാനേനാനേന നിർഭയഃ**

ഞാൻ സദാ ആ പരമാത്മാവിന്റെ നാമഗുണങ്ങൾ കീർത്തിക്കുന്നു. അതുകൊണ്ട് ആ ജ്ഞാനത്താൽ ഞാൻ നിർഭയനും മൃത്യുഞ്ജയനുമായിരിക്കുന്നു.

**63.** **മൃത്യുർ ഭയാദ്യാതി വൈനതേയാദിവോരഗാഃ**
**ഇത്യുക്ത്വാ സ ച സർവ്വേശഃ സർവ്വഭാവേന തത്പരഃ**

മൃത്യു മരണ ഭീതിയോടെ ഗരുഡനെക്കണ്ട സർപ്പങ്ങളെപ്പോലെ ഓടി ഒളിക്കുന്നു. എന്നിങ്ങനെ താത്പര്യത്തോടെ ഹൃദയം തുറന്ന് പറഞ്ഞിട്ട് ആ സർവ്വേശ്വരനായ

**64.** **വിരരാമ ച ശംഭുശ്ച സഭാമധ്യേ ച നാരദ**
**രാജാ തദ്വചനം ശ്രുത്വാ പ്രശശംസ പുനഃ പുനഃ**

ശംഭു സഭാമധ്യത്തിൽ വച്ച് സംഭാഷണത്തിൽ നിന്ന് വിരമിച്ചു. രാജാവായ ശംഖചൂഡൻ അതുകേട്ട് ശംഭുവിനെ വീണ്ടും വീണ്ടും പ്രശംസിച്ചു.

**65** **ഉവാച മധുരം ദേവം പരം വിനയപൂർവകം**

അത്യന്തം വിനയത്തോടെ മഹാദേവനോട് മാധുര്യം വഴിയുമാറ് ഇങ്ങനെ പറഞ്ഞു:

**ശംഖചൂഡ ഉവാച**

**ത്വയാ യത്കഥിതം ദേവ നാന്യഥാ വചനം സ്മൃതം**

ഹേ ദേവ, അങ്ങു പറഞ്ഞത് സത്യമാണ്. ആ വാക്കുകൾ മറ്റൊരുതരത്തിൽ ആവുകയില്ല.

**66.** **തഥാപി കിഞ്ചിദ്യാഥാർത്ഥ്യം ശ്രൂയതാം മന്നിവേദനം**
**ജ്ഞാതിദ്രോഹേ മഹത്പാപം ത്വയോക്തമധുനാ ച യത്**

എന്നിരുന്നാലും ഞാൻ അറിയിക്കുന്ന ഈ ചെറിയ പരമാർത്ഥം അങ്ങ് കേൾക്കണം. ബന്ധുദ്രോഹം മഹാപാപമാണെന്ന് അങ്ങ് ഇപ്പോൾ പറയുകയും ചെയ്തല്ലോ.

**67.** **ഗൃഹീത്വാ തസ്യ സർവസ്വം കുതഃ പ്രസ്ഥാപിതോ ബലിഃ**
**മയാ സമുദ്ധൃതം സർവ്വമൂർദ്ധ്വമൈശ്വര്യമീശ്വര**

സകലതും കവർന്നെടുത്തിട്ട് ബലിയെ എന്തുകൊണ്ട് സുതലത്തിലേക്കു പറഞ്ഞു വിട്ടു? ശംഭോ! അങ്ങനെ അപഹരിച്ചെടുത്ത ഐശ്വര്യം ഞാനിപ്പോൾ വീണ്ടെടുത്തെന്നേ ഉള്ളു.

**68.** **സുതലാച്ച സമുദ്ധർത്തും നാലം തത്ര ഗദാധരഃ**
**സഭ്രാതൃകോ ഹിരണ്യാക്ഷഃ കഥം ദേവൈശ്ച ഹിംസിതഃ**

മഹാവിഷ്ണു അവിടെ കാവൽ നിൽക്കുന്നതുകൊണ്ട ്ബലിചക്രവർത്തിയെ സമുദ്ധരിക്കാൻ കഴിഞ്ഞില്ല. മറ്റൊന്ന്, ഹിരണ്യാക്ഷനെയും അദ്ദേഹത്തിന്റെ സഹോദരനെയും ദേവന്മാർ നിഗ്രഹിച്ചത് എന്തിന്?

69. ശുംഭാദയശ്ചാസുരാശ്ച കഥം ദേവൈർ നിപാതിതാഃ
പുരാ സമുദ്രമഥനേ പീയൂഷം ഭക്ഷിതം സുരൈഃ

ശുംഭാദികളായ അസുരന്മാരെ എല്ലാം വീഴ്ത്തിയത് ദേവന്മാരല്ലേ? അത് എന്തിന്? പണ്ട് പാലാഴി കടഞ്ഞപ്പോൾ കിട്ടിയ അമൃതു മുഴുവൻ ദേവന്മാരല്ലേ ഭക്ഷിച്ചത്?

70. ക്ളേശഭാജോ വയം തത്ര തേ സർവേ ഫലഭോഗിനഃ
ക്രീഡാഭാണ്ഡമിദം വിശ്വം പ്രകൃതേഃ പരമാത്മനഃ

അതിനുവേണ്ടി ക്ളേശിച്ചത് ഞങ്ങളും ഫലം അനുഭവിച്ചതെല്ലാം അവരും! പ്രകൃതിസ്വരൂപനായ പരമാത്മാവിന്റെ കളിക്കോപ്പാണീ വിശ്വം.

71. യസ്മൈ യത്ര സ ദദാതി തസ്യൈശ്വര്യം ഭവേത്തദാ
ദേവദാനവയോർവാദഃ ശശ്വന്നൈമിത്തികഃ സദാ

ആ പരമാത്മസ്വരൂപൻ ആർക്ക് ഐശ്വര്യം നൽകുന്നുവോ അവന് അത് ഉണ്ടായിരിക്കും. ദേവന്മാരും ദാനവന്മാരും തമ്മിലുള്ള തർക്കം എന്നും ഒരു നിമിത്തമായി സംഭവിച്ചുകൊണ്ടിരിക്കുന്നതാണ്.

72. പരാജയോ ജയസ്തേഷാം കാലേ/സ്മാകം ക്രമേണ ച
തദാ/വയോർവിരോധോ വാ ഗമനം നിഷ്ഫലം പരം

കാലത്തെ ആശ്രയിച്ച് ജയപരാജയങ്ങൾ ചിലപ്പോൾ അവർക്കാവും; ചിലപ്പോൾ ഞങ്ങൾക്കാവും. അത് മാറിമാറിവന്നുകൊണ്ടിരിക്കും. അതുകൊണ്ട് ഞങ്ങളുടെ ഈ മത്സരത്തിൽ അങ്ങ് ഇടപെടുന്നത്അങ്ങേഅറ്റം വെറുതേയാണ്.

73. സമസംബന്ധിനോ ബന്ധോരീശ്വരസ്യ മഹാത്മനഃ
ജയം തേ മഹതീ ലജ്ജാ യുദ്ധേ/സ്മാഭിഃ സഹാധുനാ

ഞങ്ങളോട് തുല്യബന്ധുത്വമുള്ള മഹാത്മാവായ ഈശ്വരന് ചേർന്നതല്ല അത്. അങ്ങ് ഞങ്ങളോടു യുദ്ധം ചെയ്യുകയാണെങ്കിൽ അങ്ങേയ്ക്കത് വലിയ നാണക്കേടാവും. കാരണം അങ്ങ് മഹാത്മാവാണ് എന്നതു തന്നെ.

74. ജയേ തതോ/ധികാ കീർത്തിർഹാനിശ്ചൈവ പരാജയേ
ഇത്യേതദ്വചനം ശ്രുത്വാ പ്രഹസ്യ ച ത്രിലോചനഃ

ജയിച്ചാൽ ജയംകൊണ്ട് ഞങ്ങൾക്കുണ്ടാവുന്ന കീർത്തി അങ്ങേയ്ക്കുണ്ടാവുകയില്ല. പരാജയപ്പെട്ടാലോ പരാജയത്തിൽ ഞങ്ങൾക്കുണ്ടാവുന്ന അകീർത്തിയെക്കാൾ വലുതായിരിക്കും അങ്ങേയ്ക്കുണ്ടാവുന്ന അകീർത്തി. ഇങ്ങനെ ശംഖചൂഡൻ പറഞ്ഞതുകേട്ട ശിവൻ ഒന്നു ചിരിച്ചു കൊണ്ട്,

75. യഥോചിതമുത്തരം തമുവാച ദാനവേശ്വരം

യഥോചിതമായ മറുപടി ആ ദാനവേശ്വരനോടു പറഞ്ഞു.

മഹാദേവ ഉവാച

യുഷ്മാഭിഃ സഹ യുദ്ധേ മേ ബ്രഹ്മവംശ സമുദ്ഭവൈഃ

ബ്രഹ്മവംശത്തിൽ ജനിച്ച നിങ്ങളോടു യുദ്ധം ചെയ്യുന്നതിന് ഞാൻ

76. കാ ലജ്ജാ മഹതീ രാജന്നകീർത്തിർവാ പരാജയേ
യുദ്ധമാദൗ ഹരേരേവമധുനാ കൈടഭേന ച

എന്തിന് അത്രവളരെ ലജ്ജിക്കണം? രാജാവേ തോറ്റാൽ എന്താണ് അകീർത്തി? ഹരി ആദ്യം തന്നെ മധുകൈടഭന്മാരോടു യുദ്ധംചെയ്തില്ലേ?

**77. ഹിരണ്യകശിപോശ്ചൈവ സഹ തേനാത്മനാ നൃപ**
**ഹിരണ്യാക്ഷസ്യ യുദ്ധം ച പുനസ്തേന ഗദാഭൃതാ**

ഹിരണ്യകശിപുവിനോടും അദ്ദേഹം യുദ്ധം ചെയ്തില്ലേ? പിന്നെ ഹിരണ്യാക്ഷനോടു യുദ്ധം ചെയ്തതും ഗദാധരൻ തന്നെയല്ലേ?

**78 ത്രിപുരൈഃ സഹ യുദ്ധംച മയാ/പി ച പുരാകൃതം**
**സർവേശ്വര്യാഃ സർവമാതുഃ പ്രകൃതേശ്ച ബഭൂവ ഹ**

ത്രിപുന്മാരോട് പണ്ട് ഞാനും യുദ്ധം ചെയ്തിട്ടുണ്ട്. സകലരുടെയും ജനനിയും സർവേശ്വരിയുമായ പ്രകൃതീശ്വരിയും.

**79. സഹ ശുംഭാദിഭിഃ പൂർവം സമരഃ പരമാദ്ഭുതഃ**
**പാർഷദപ്രവരസ്ത്വം ച കൃഷ്ണസ്യ പരമാത്മനഃ**

ശുംഭാദികളോട് അദ്ഭുതകരമായ സമരം ചെയ്യുകയുണ്ടായി. പരമാത്മാവായ ശ്രീകൃഷ്ണന്റെ പ്രാർഷദ പ്രവരനാണു നീ.

**80. യേ യേ ഹതാശ്ച ദൈതേയാ നഹി കോ/പി ത്വയാ സമഃ**
**കാ ലജ്ജാ മഹതീ രാജൻ മമ യുദ്ധേ ത്വയാ സഹ**

യുദ്ധത്തിൽ ഏതെല്ലാം അസുരന്മാർ മുമ്പുകൊല്ലപ്പെട്ടിട്ടുണ്ടോ അവരാരുംതന്നെ ഹേ രാജാവേ, നിനക്കു തുല്യരല്ല. നിന്നോടു യുദ്ധംചെയ്യുന്നതിന് അതുകൊണ്ട് ഞാൻ എന്തിനു ലജ്ജിക്കണം.?

**81. സുരാണാം ശരണസ്യൈവ പ്രേഷിതശ്ച ഹരേരഹോ**
**ദേഹി രാജ്യം ച ദേവാനാമിതി മേ നിശ്ചിതം വചഃ**

ദേവന്മാർ ചെന്നു ശരണം പ്രാപിച്ചതുകൊണ്ട് ഹരി എന്നെ പറഞ്ഞയച്ചിരിക്കുകയാണ്. ദേവന്മാർക്ക് രാജ്യം നൽകണമെന്നുതന്നെയാണ് ഞാൻ ഉറപ്പിച്ചു പറയുന്നത്.

**82. യുദ്ധം വാ കുരു മത്സാർധം വാഗ്വ്യയേ കിം പ്രയോജനം**
**ഇത്യുക്ത്വാ ശങ്കരസ്തത്ര വിരരാമ ച നാരദ**
**ഉത്തസ്ഥൗ ശംഖചൂഡശ്ച ഹ്യമാത്യൈഃസഹ സത്വരം**

അല്ലെങ്കിൽ എന്നോടു യുദ്ധം ചെയ്തു കൊള്ളു. വെറുതേ വാദിച്ചതുകൊണ്ട് എന്തു കാര്യം? എന്നു പറഞ്ഞിട്ട് ശങ്കരൻ ഭാഷണം നിർത്തി. ശംഖചൂഡൻ ഉടൻ തന്നെ അമാത്യന്മാരോടൊപ്പം അവിടെ നിന്ന് എഴുന്നേൽക്കുകയും ചെയ്തു.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഏകവിംശോ/ദ്ധ്യായഃ

# അഥ ദ്വാവിംശോƒദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ശിവം പ്രണമ്യ ശിരസാ ദാനവേന്ദ്രഃ പ്രതാപവാൻ
സമാരുരോഹ യാനം ച സഹാമാത്യൈഃ സ സത്വരഃ

മഹാപരാക്രമിയായ ദാനവശ്രേഷ്ഠൻ ശിവനെ ശിരസാപ്രണമിച്ചിട്ട് അമാത്യന്മാരോടുകൂടി അപ്പോൾത്തന്നെ വിമാനത്തിൽ കയറി.

2. ശിവഃ സ്വസൈന്യം ദേവാംശ്ച പ്രേരയാമാസ സത്വരം
ദാനവേന്ദ്രഃ സസൈന്യശ്ച യുദ്ധാരംഭേ ബഭൂവ ഹ

ശിവനും ഉടൻതന്നെ സ്വസൈന്യത്തേയും ദേവന്മാരെയും യുദ്ധത്തിനായി പ്രോത്സാഹിപ്പിച്ചു. ശംഖചൂഡനും സൈന്യങ്ങളോടുകൂടി യുദ്ധത്തിന് ഒരുങ്ങിനിന്നു.

3. സ്വയം മഹേന്ദ്രോ യുയുധേ സാർദ്ധം ച വൃഷപർവണാ
ഭാസ്കരോ യുയുധേ വിപ്രചിത്തിനാ സഹ സത്വരഃ

മഹേന്ദ്രൻ സ്വയം വൃഷപർവാവിനോട് യുദ്ധം ചെയ്തു. ആദിത്യൻ ഉടൻ വിപ്രചിത്തിയുമായി ഏറ്റുമുട്ടി.

4. ദംഭേന സഹ ചന്ദ്രശ്ച ചകാര പരമം രണം
കാളസ്വരേണ കാലശ്ച ഗോകർണ്ണേന ഹുതാശനഃ

ദംഭനോട് ചന്ദ്രനും അതിഘോരമായി പൊരുതി. കാളസ്വരനോടു കാലനും ഗോകർണ്ണനോട് അഗ്നിയും യുദ്ധം ചെയ്തു.

5. കുബേരഃ കാലകേയേന വിശ്വകർമ്മാ മയേന ച
ഭയങ്കരേണ മൃത്യുശ്ച സംഹാരേണ യമസ്തഥാ

കുബേരൻ കാലകേയനോടും വിശ്വകർമ്മാവ മയനോടും മൃത്യു ഭയങ്കരനോടും യമൻ സംഹാരനോടും പൊരുതി.

6. വികങ്കണേന വരുണഃ ചഞ്ചലേന സമീരണഃ
ബുധശ്ച ഘൃതപൃഷ്ഠേന രക്താക്ഷേണ ശനൈശ്വരഃ

വികങ്കണനോട് വരുണനും ചഞ്ചലനോട് സമീരണനും(വായു) ഘൃതപൃഷ്ഠനോട് ബുധനും രക്താക്ഷനോട് ശനൈശ്വരനും.

7. ജയന്തോ രത്നസാരേണ വസവോ വർച്ചസാം ഗണൈഃ
അശ്വിനൗ ച ദീപ്തിമതാ ധൂമ്രേണ നളകൂബരഃ

രക്തസാരനോട് ജയന്തനും വർച്ചോഗണങ്ങളോട് വസുക്കളും ദീപ്തിമാനോട് അശ്വിനീദേവന്മാരും ധൂമ്രനോട് നളകൂബരനും

8. ധുരന്ധരേണ ധർമ്മശ്ച ഉഷാക്ഷേണ ച മംഗളഃ
ശോഭാകാരേണ വൈ ഭാനുഃ പിഠരേണ ച മന്മഥഃ

ധുരന്ധരനോട് ധർമ്മനും ഉഷാക്ഷനോട് മംഗളനും ശോഭാകാരനോട് ഭാനുവും പിഠരനോട് മന്മഥനും ഏറ്റുമുട്ടി.

9. ഗോധാമുഖേന ചൂർണ്ണേന ഖഡ്ഗേന ച ധ്വജേന ച
കാഞ്ചീമുഖേന പിണ്ഡേന ധൂമ്രേണ സഹ നന്ദിനാ

ഗോധാമുഖനോടും ചൂർണ്ണനോടും ഖഡ്ഗനോടും ധ്വജനോടും കാഞ്ചീമുഖനോടും പിണ്ഡനോടും ധൂമ്രനോടും നന്ദിയോടും

10. വിശ്വേന ച പലാശേനാദിത്യാദ്യാ യുയുധുഃ പരേ
ഏകാദശ ച രുദ്രാ വൈ ഏകാദശ ഭയങ്കരൈഃ

വിശ്വനോടും പലാശനോടും ആദിത്യാദിദേവന്മാർ (ദ്വാദശാദിത്യന്മാർ) യുദ്ധം ചെയ്തു. ഏകാദശ രുദ്രന്മാർ ഏകാദശഭയങ്കരന്മാരോട് പോരാടി.

11. മഹാമാരീ ച യുയുധേ ചോഗ്രചണ്ഡാദിഭിഃ സഹ
നന്ദീശ്വരാദയഃ സർവേ ദാനവാനാം ഗണൈഃ സഹ

മഹാമാരി ഉഗ്രചണ്ഡാദികളോട് യുദ്ധം ചെയ്തു. നന്ദീശ്വരാദികൾ മുഴുവൻ ദാനവപ്പടയോട് ഏറ്റുമുട്ടി.

12. യുയുധുശ്ച മഹായുദ്ധേ പ്രളയേഽപി ഭയങ്കരേ
വടമൂലേ ച ശംഭുശ്ച തസ്ഥൗ കാള്യാ സുതേന ച

ഇങ്ങനെ പ്രളയത്തേക്കാൾ ഭയാനകമായ മഹായുദ്ധം നടന്നു. ആ അവസരത്തിൽ, ശംഭു, കാളിയോടും സുബ്രഹ്മണ്യനോടും കൂടി വടവൃക്ഷച്ചുവട്ടിൽ നിലകൊണ്ടു.

13. സർവേ ച യുയുധുഃ സൈന്യസമൂഹാഃ സതതം മുനേ
രത്നസിംഹാസനേ രമ്യേ കോടിഭിർദാനവൈഃ സഹ

ഹേ നാരദ, സർവസൈന്യസമൂഹവും ഇടതടവില്ലാതെ പൊരുതി. രമ്യമായ രത്നസിംഹാസനത്തിൽ കോടിദാനവന്മാരാൽ പരിവൃതനായി.

14. ഉവാസ ശംഖചൂഡശ്ച രത്നഭൂഷണഭൂഷിതഃ
ശങ്കരസ്യ ച യേ യോധാ ദാനവൈശ്ച പരാജിതാഃ

രത്നഭൂഷണഭൂഷിതനായ ശംഖചൂഡനും വസിച്ചു. ദാനവന്മാരോട് ഏറ്റുമുട്ടി പരാജയപ്പെട്ടവരായ ശങ്കരന്റെ കിങ്കരന്മാരും

15. ദേവാശ്ച ദുദ്രുവുഃ സർവേ ഭീതാശ്ച ക്ഷതവിഗ്രഹാഃ
ചകാര കോപം സ്കന്ദശ്ച ദേവേഭ്യശ്ചാഭയം ദദൗ

സകല ദേവന്മാരും ആയുധമേറ്റു മുറിഞ്ഞും ഭയപ്പെട്ടും പലായനം ചെയ്തു. കോപാകുലനായ സ്കന്ദൻ ദേവന്മാർക്ക് അഭയം നൽകി.

16. ബലം ച സ്വഗണാനാം ച വർദ്ധയാമാസ തേജസാ
സോഽയമേകശ്ച യുയുധേ ദാനവാനാം ഗണൈഃ സഹ

അദ്ദേഹം തന്റെ തേജോബലത്താൽ സൈന്യത്തിന് ബലം വർദ്ധിപ്പിച്ചു. ഒറ്റയ്ക്കുനിന്ന് അദ്ദേഹം ദാനവസമൂഹത്തോട് പൊരുതിത്തുടങ്ങി.

17. അക്ഷൗഹിണീനാം ശതകം സമരേ ച ജഘാന സഃ
അസുരാൻ പാതയാമാസ കാളീ കമലലോചനാ

പത്ത് അക്ഷൗഹിണികളെ അദ്ദേഹം ഒറ്റയ്ക്ക് നിന്ന് പോരാടി നശിപ്പിച്ചു. കമലലോചനയായ കാളിയും അപ്പോഴേയ്ക്കും അസുരഗണങ്ങളെ വീഴ്ത്തിത്തുടങ്ങി.

18. പപൗ രക്തം ദാനവാനാമതിക്രുദ്ധാ തതഃ പരം
ദശലക്ഷഗജേന്ദ്രാണാം ശതലക്ഷം ച കോടിശഃ

ദാനവന്മാരുടെ രക്തം പാനം ചെയ്തു. അതിൽപിന്നെ അതിക്രുദ്ധയായി പത്തുനൂറെന്നല്ല, കോടിക്കണക്കിന് ഗജവീരന്മാരെ

19. സമാദായൈകഹസ്തേന മുഖേ ചിക്ഷേപ ലീലയാ
കബന്ധാനാം സഹസ്രം ച നനർത്ത സമരേ മുനേ

ഒറ്റക്കൈകൊണ്ട് പിടിച്ചെടുത്ത് അനായാസം വായിലേക്കിട്ടു. ആയിരക്കണക്കിന് തലയറ്റ ശരീരങ്ങൾ ആ രണഭൂമിയിൽക്കിടന്ന് പിടച്ചു.

20. സ്കന്ദസ്യ ശരജാലേന ദാനവാഃ ക്ഷതവിഗ്രഹാഃ
ഭീതാശ്ച ദുദ്രുവുഃ സർവേ മഹാരണപരാക്രമാഃ

സ്കന്ദന്റെ ശരനികരങ്ങളേറ്റ് ശരീരമാകെ കീറിമുറിഞ്ഞ് ദാനവന്മാർ മഹായുദ്ധപരാക്രമികളായിരുന്നെങ്കിലും ഭയപ്പെട്ട് സകലരും ഓടി.

21. വൃഷപർവാ വിപ്രചിത്തിർദംഭശ്ചാപി വികങ്കണഃ
സ്കന്ദേന സാർധം യുയുധുസ്തേ സർവേ വിക്രമേണ ച

വൃഷപർവാവും വിപ്രചിത്തിയും ദംഭനും വികങ്കണനും സ്കന്ദനോട് ഏറ്റുമുട്ടി. അവരെല്ലാം നല്ല പരാക്രമത്തോടെ പൊരുതി.

22. മഹാമാരീ ച യുയുധേ ന ബഭൂവ പരാങ്മുഖീ
ബഭൂവുസ്തേ ച സംക്ഷുബ്ധാഃ സ്കന്ദസ്യ ശക്തിപീഡിതാഃ

മഹാമാരിയും ഒട്ടും പിന്തിരിയാതെ യുദ്ധം ചെയ്തു. എന്നാൽ സ്കന്ദന്റെ വേൽ പ്രയോഗത്താൽ അവരെല്ലാം അങ്ങേയറ്റം സംക്ഷുബ്ധരായിത്തീർന്നു.

23. ന ദുദ്രുവുർഭയാത് സ്വർഗ്ഗേ പുഷ്പവൃഷ്ടിർബഭൂവ ഹ
സ്കന്ദസ്യ സമരം ദൃഷ്ട്വാ മഹാരൗദ്രം സമുൽബണം

എങ്കിലും അവർ ഭയപ്പെട്ട് പലായനം ചെയ്തില്ല. സ്കന്ദന്റെ മഹാഘോരവും തീവ്രവുമായ യുദ്ധം കണ്ട് സ്വർഗ്ഗത്തുനിന്ന് പുഷ്പവൃഷ്ടിയുണ്ടായി.

24. ദാനവാനാം ക്ഷയകരം യഥാ പ്രാകൃതികോ ലയഃ
രാജാ വിമാനമാരുഹ്യ ചകാര ബാണവർഷണം

ആ യുദ്ധത്തിൽ മഹാപ്രളയംപോലെ ദാനവസൈന്യത്തെ സ്കന്ദൻ മുടിക്കുന്നതുകണ്ട രാജാവ് രഥത്തിൽ കയറി കൂരമ്പുകൾ വർഷിക്കാൻ തുടങ്ങി.

25. നൃപസ്യ ശരവൃഷ്ടിശ്ച ഘനസ്യ വർഷണം യഥാ
മഹാഘോരാന്ധകാരശ്ച വഹ്ന്യുത്ഥാനം ബഭൂവ ച

മഹാമാരിക്കു തുല്യമായിരുന്നു രാജാവിന്റെ ശരവർഷം.അതോടെ ഘോരമായ അന്ധകാരം എങ്ങും വ്യാപിച്ചു. തീയും പടർന്നുപിടിച്ചു.

26. ദേവാ പ്രദുദ്രുവുഃ സർവേ/പ്യന്യേ നന്ദീശ്വരാദയഃ
ഏക ഏവ കാർത്തികേയസ്തസ്ഥൗ സമരമൂർധനി

നന്ദീശ്വരന്മാർ തുടങ്ങിയ മറ്റു ദേവന്മാരെല്ലാം ഓടി. കാർത്തികേയൻ ഒറ്റയ്ക്ക് സമരാങ്കണത്തിൽ നിന്ന് പൊരുതി.

27. പർവതാനാം ച സർപാണാം ശിലാനാം ശാഖിനാം തഥാ
നൃപശ്ചകാര വൃഷ്ടിം ച ദുർവാരാം ച ഭയങ്കരീം

അപ്പോഴേക്കും ശംഖചൂഡൻ, പർവതങ്ങൾ പാമ്പുകൾ ശിലകൾ മരങ്ങൾ തുടങ്ങിയവ നിരന്തരം സ്കന്ദന്റെ നേർക്ക് വർഷിച്ചു. തടയാനാവാത്തവണ്ണം ഭയങ്കരമായിരുന്നു അത്.

28. നൃപസ്യ ശരവൃഷ്ട്യാ ച പ്രഹിതഃ ശിവനന്ദനഃ
നീഹാരേണ ച സാന്ദ്രേണ പ്രഹിതോ ഭാസ്ക്കരോ യഥാ

കട്ടിയായ മൂടൽമഞ്ഞു കൊണ്ട് ആദിത്യൻ മറയുമ്പോലെ രാജാവിന്റെ ശരവൃഷ്ടികൊണ്ട് ശിവപുത്രനായ സ്കന്ദനും മറയപ്പെട്ടു.

29. ധനുശ്ചിച്ഛേദ സ്കന്ദസ്യ ദുർവഹം ച ഭയങ്കരഃ
ബഭഞ്ജ ച രഥം ദിവ്യം ചിച്ഛേദ രഥപീഠകാൻ

ഭയങ്കരനായ ആ ദൈത്യൻ അതിനിടയ്ക്ക് സ്കന്ദന്റെ ദുർവഹമായ വില്ല് ഒടിച്ചു. ദിവ്യമായ രഥവും രഥത്തിന്റെ പീഠങ്ങളും ബലമായി തകർത്തു.

30. മയൂരം ജർജരീഭൂതം ദിവ്യാസ്ത്രേണ ചകാര സഃ
ശക്തിം ചിക്ഷേപ സൂര്യാഭാം തസ്യ യക്ഷസ്യ ഘാതിനീം

ദിവ്യാസ്ത്രം പ്രയോഗിച്ച് സ്കന്ദവാഹനമായ മയിലിനെ വശംകെടുത്തി. യക്ഷനെ നിഗ്രഹിക്കാൻ കഴിവുള്ള ആദിത്യസന്നിഭമായ വേൽ അവൻ സ്കന്ദന്റെ നേർക്ക് പ്രയോഗിച്ചു.

31. ക്ഷണം മൂർച്ഛാം ച സമ്പ്രാപ ബഭൂവ ചേതനഃ പുനഃ
ഗൃഹീത്വാ തദ്ധനുർദിവ്യം യദ്ദത്തം വിഷ്ണുനാ പുരാ

അതേറ്റ് ക്ഷണനേരത്തേക്ക് സ്കന്ദൻ മൂർച്ഛിച്ചുപോയി. ഉടൻതന്നെ ചാടിയെഴുന്നേറ്റു. പണ്ട് മഹാവിഷ്ണു നൽകിയിരുന്ന വില്ല് കൈയിലെടുത്തു.

32. രത്നേന്ദ്രസാര നിർമ്മാണയാനമാരുഹ്യ കാർത്തികഃ
ശസ്ത്രാസ്ത്രം ച ഗൃഹീത്വാ സ ചകാര രണമുൽബണം

ദിവ്യരത്ന നിർമ്മിതമായ വിമാനത്തിലേറിയ കാർത്തികേയൻ ശസ്ത്രാസ്ത്രങ്ങൾ എടുത്തുകൊണ്ട് അതിഭയങ്കരമായി പൊരുതാൻ തുടങ്ങി.

33. സർപ്പാംശ്ച പർവതാംശ്ചൈവ വൃക്ഷാംശ്ച പ്രസ്തരാംസ്തഥാ
സർവാംശ്ചിച്ഛേദ കോപേന ദിവ്യാസ്ത്രേണ ശിവാത്മജഃ

ദാനവൻ വർഷിച്ച സർപ്പങ്ങളെയും പർവ്വതങ്ങളെയും വൃക്ഷങ്ങളെയും ശിലകളെയും എല്ലാം കോപാകുലനായി ആ ശിവപുത്രൻ ദിവ്യാസ്ത്രങ്ങൾ കൊണ്ട് തവിടു പൊടിയാക്കി.

34. വഹ്നിം നിർവാപയാമാസ പാർജന്യേന പ്രതാപവാൻ
രഥം ധനുശ്ച ചിച്ഛേദ ശംഖചൂഡസ്യ ലീലയാ

പാർജന്യാസ്ത്രം പ്രയോഗിച്ച് ആഗ്നേയാസ്ത്രംകൊണ്ട് ദാനവൻ സൃഷ്ടിച്ച തീ അണച്ചു. ശംഖചൂഡന്റെ വില്ലും രഥവും നിഷ്പ്രയാസം മുറിച്ചു.

**35. സന്നാഹം സാരഥിം ചൈവ കിരീടം മുകുടോജ്വലം**
**ചിക്ഷേപ ശക്തിം ശുക്ലാഭാം ദാനവേന്ദ്രസ്യ വക്ഷസി**

അവന്റെ രത്നോജ്വലമായ കിരീടം തെറിപ്പിച്ചു. തേരാളിയെയും സൈന്യങ്ങളെയും നശിപ്പിച്ചു. ദാനവേന്ദ്രന്റെ മാറുനോക്കി മിന്നിത്തിളങ്ങുന്ന വേൽ പ്രയോഗിച്ചു.

**36. മൂർച്ഛാം സമ്പ്രാപ്യ രാജാ ച ചേതനശ്ച ബഭൂവ ഹ**
**ആരുരോഹ യാനമന്യദ്ധനുർജഗ്രാഹ സത്വരഃ**

ക്ഷണനേരത്തേക്ക് മൂർച്ഛിച്ചുപോയ രാജാവ് വേഗം ഉണർന്നു. വാഹനത്തിലേറി വേഗം മറ്റൊരു വില്ലെടുത്തു.

**37. ചകാര ശരജാലം ച മായയാ മായിനാം വരഃ**
**ഗുഹം ച്ഛാദ സമരേ ശരജാലേന നാരദ**

മായാവികളിൽ അഗ്രേസരനായ അവൻ മായ കൊണ്ട് അമ്പുകൾ വർഷിച്ചു. ശരജാലം കൊണ്ട് അവൻ സമരത്തിൽ ഗുഹനെ മൂടി.

**38. ജഗ്രാഹ ശക്തിമവ്യഗ്രാം ശതസൂര്യസമപ്രഭാം**
**പ്രളയാഗ്നിശിഖാരൂപാം വിഷ്ണോശ്ച തേജസാവൃതാം**

നൂറു സൂര്യന്മാരെപ്പോലെ പ്രകാശിക്കുന്നതും പ്രളയാഗ്നിപോലെ ജ്വലിക്കുന്നതും വിഷ്ണുതേജസ്സോടു കൂടിയതുമായ വേൽ ആ ദാനവൻ കൈയിലെടുത്തു.

**39. ചിക്ഷേപ താം ച കോപേന മഹാവേഗേന കാർത്തികേ**
**പപാത ശക്തിസ്തദ്ഗാത്രേ വഹ്നിരാശിരിവോജ്വലാ**

കോപത്തോടെ അതിവേഗം അത് കാർത്തികേയന്റെ നേർക്ക് പ്രയോഗിച്ചു. കാലാഗ്നിതുല്യമായ ആ ശക്തി സ്കന്ദന്റെ മാറിൽ ചെന്നു പതിച്ചു.

**40. മൂർച്ഛാം സമ്പ്രാപ ശക്ത്യാ ച കാർത്തികേയോ മഹാബലഃ**
**കാളീ ഗൃഹീത്വാ തം ക്രോഡേ നിനായ ശിവസന്നിധൗ**

മഹാപരാക്രമിയായ കാർത്തികേയൻ ആ വേൽ ഏറ്റ് മൂർച്ഛിച്ചുപോയി. കാളി അദ്ദേഹത്തെ കൈക്കുള്ളിൽ കോരിയെടുത്ത് ശിവസന്നിധിയിലെത്തിച്ചു.

**41. ശിവസ്തം ചാപി ജ്ഞാനേന ജീവയാമാസ ലീലയാ**
**ദദൗ ബലമനന്തം ച സമുത്തസ്ഥൗ പ്രതാപവാൻ**

ജ്ഞാനത്താൽ ശിവൻ അദ്ദേഹത്തെ നിഷ്പ്രയാസം ജീവിപ്പിച്ചു. അനന്തമായ ബലവും നൽകി. പരാക്രമത്തോടെ അദ്ദേഹം എഴുന്നേറ്റു.

**42. കാളീ ജഗാമ സമരം രക്ഷിതും കാർത്തികസ്യ യാ**
**വീരാസ്താമനുജഗ്മുശ്ച തേ ച നന്ദീശ്വരാദയഃ**

കാളി സമരാങ്കണത്തിലേക്ക് കാർത്തികേയനെ തുണയ്ക്കാനായി ചെന്നു. നന്ദീശ്വരപ്രഭൃതികളായ വീരന്മാരും അവളുടെ പിന്നാലെ ചെന്നു.

**43. സർവേ ദേവാശ്ച ഗന്ധർവാ യക്ഷരാക്ഷസകിന്നരാഃ**
**വാദ്യഭാണ്ഡാശ്ച ബഹുശഃ ശതശോ മധുവാഹകാഃ**

സകല ദേവന്മാരും ഗന്ധർവന്മാരും യക്ഷരാക്ഷസകിന്നരന്മാരും ധാരാളം വാദ്യക്കാരും നൂറുകണക്കിന് മദ്യകുംഭം വഹിക്കുന്നവരും പിന്നാലെ പുറപ്പെട്ടു.

44. സാ ച ഗത്വാ/ഥ സംഗ്രാമം സിംഹനാദം ചകാര ച
ദേവ്യാശ്ച സിംഹനാദേന പ്രാപുർമൂർച്ഛാം ച ദാനവാഃ

കാളി സമരാങ്കണത്തിലെത്തി സിംഹനാദം മുഴക്കി. ദേവിയുടെ സിംഹനാദം കേട്ട് ദാനവന്മാരെല്ലാം മൂർച്ഛിച്ചു.

45. അട്ടാട്ടഹാസമശിവം ചകാര ച പുനഃ പുനഃ
ദൃഷ്ട്വാ പപൗ ച മാധ്വീകം നനർത്ത രണമൂർധനി.

ക്രൂരവും അശിവവുമായ അട്ടഹാസം വീണ്ടും വീണ്ടും മുഴക്കി. മദ്യകുംഭം കൊണ്ടുവന്നിരിക്കുന്നതു കണ്ട് അതെടുത്തു കുടിച്ചു. രണഭൂമിയിൽ നിന്ന് നൃത്തം ചെയ്തു.

46. ഉഗ്രദംഷ്ട്രാ ചോഗ്രദണ്ഡാ കോടകീ ച പപൗ മധു
യോഗിനീഡാകിനീനാം ച ഗണാഃ സുരഗണാദയഃ

ഉഗ്രദംഷ്ട്രയും ഉഗ്രദണ്ഡയും കോടകിയും യോഗിനീഡാകിനീഗണങ്ങളും സുരഗണങ്ങൾ തുടങ്ങിയവരും മധു പാനം ചെയ്തു.

47. ദൃഷ്ട്വാ കാളിം ശംഖചൂഡഃ ശീഘ്രമാജൗ സമായയൗ
ദാനവാശ്ച ഭയം പ്രാപു രാജാ തേഭ്യോ/ഭയം ദദൗ

കാളിയെ കണ്ട ശംഖചൂഡൻ വേഗം രണ ഭൂമിയിലേക്കുവന്നു. എന്നാൽ ദാനവന്മാർ ആകെ ഭയപ്പെട്ടു. രാജാവ് അവർക്ക് അഭയം നൽകി.

48. കാളീ ചിക്ഷേപ വഹ്നിം ച പ്രളയാഗ്നിശിഖോപമം
രാജാ നിർവാപയാമാസ പാർജന്യേന ച ലീലയാ

പ്രളയാഗ്നിപോലുള്ള ആഗ്നേയാസ്ത്രം കാളി പ്രയോഗിച്ചു. രാജാവ് അതിനെ പാർജന്യാസ്ത്രം കൊണ്ട് നിഷ്പ്രയാസം നശിപ്പിച്ചു.

49. ചിക്ഷേപ വാരുണം സാ ച തീവ്രം ച മഹദദ്ഭുതം
ഗാന്ധർവ്വേണ ച ചിച്ഛേദ ദാനവേന്ദ്രശ്ച ലീലയാ

അവൾ ഉടനെ അദ്ഭുതകരവും തീവ്രവുമായ വാരുണാസ്ത്രം പ്രയോഗിച്ചു. ദാനവേന്ദ്രൻ അതിനെ ഗാന്ധർവാസ്ത്രം കൊണ്ട് അനായാസം നശിപ്പിച്ചു.

50. മാഹേശ്വരം പ്രചിക്ഷേപ കാളീ വഹ്നിശിഖോപമം
രാജാ ജഘാന തം ശീഘ്രം വൈഷ്ണവേന ച ലീലയാ

വഹ്നിജ്വാലപോലുള്ള മാഹേശ്വരാസ്ത്രം ഉടനെ കാളി പ്രയോഗിച്ചു. അത് അപ്പോൾത്തന്നെ ദാനവൻ വൈഷ്ണവാസ്ത്രം കൊണ്ട് അനായാസം ഖണ്ഡിച്ചു.

51. നാരായണാസ്ത്രം സാ ദേവീ ചിക്ഷേപ മന്ത്രപൂർവ്വകം
രാജാ നനാമ തദ്ദൃഷ്ട്വാ ചാവരുഹ്യ രഥാദസൗ

ഉടനെ കാളി മന്ത്രപൂർവ്വകം നാരായണാസ്ത്രം പ്രയോഗിച്ചു. അതു് കണ്ടപ്പോൾത്തന്നെ രാജാവ് രഥത്തിൽ നിന്നിറങ്ങി ആ ദിവ്യാസ്ത്രത്തെ പ്രണമിച്ചു.

52. ഊർദ്ധ്വം ജഗാമ തച്ചാസ്ത്രം പ്രളയാഗ്നി ശിഖോപമം
പപാത ശംഖചൂഡശ്ച ഭക്ത്യാ തം ദണ്ഡവദ് ഭുവി

പ്രളയാഗ്നിജ്വാലയ്ക്കു തുല്യമായ ആ അസ്ത്രം നേരേ മുകളിലേക്കു പോയി. ശംഖചൂഡൻ അപ്പോൾ വടിപോലെ ഭൂമിയിൽ വീണ് ഭക്തി പൂർവ്വം അതിനെ വണങ്ങി.

53. ബ്രഹ്മാസ്ത്രം സാ ച ചിക്ഷേപ യത്നതോ മന്ത്രപൂർവ്വകം
ബ്രഹ്മാസ്ത്രേണ മഹാരാജോ നിർവാപം ചകാര സഃ

വളരെ പണിപ്പെട്ട് മന്ത്രപൂർവകം അവൾ ബ്രഹ്മാസ്ത്രം അവന്റെ നേർക്കു തൊടുത്തു വിട്ടു. രാജാവ് ബ്രഹ്മാസ്ത്രം കൊണ്ട് അതിനെയും ശമിപ്പിച്ചു.

54. തദാ ചിക്ഷേപ ദിവ്യാസ്ത്രം സാ ദേവീ മന്ത്രപൂർവകം
രാജാ ദിവ്യാസ്ത്രജാലേന തന്നിർവാണം ചകാര ച

അപ്പോൾ ദേവി മന്ത്രപൂർവ്വകമായി ദിവ്യാസ്ത്രം പ്രയോഗിച്ചു. രാജാവ് അതിനെയും ദിവ്യാസ്ത്ര ജാലങ്ങൾ കൊണ്ട് അടക്കി.

55. ദേവീ ചിക്ഷേപ ശക്തിം ച യത്നതോ യോജനായതാം
രാജാ ദിവ്യാസ്ത്രജാലേന ശതഖണ്ഡാം ചകാര ഹ

യോജന നീളം വരുന്ന വേൽ ശക്തിയോടെ ദേവി അവന്റെ നേരേ പ്രയോഗിച്ചു. രാജാവ് ദിവ്യാസ്ത്രജാലം കൊണ്ട് അതിനെ നൂറായി നുറുക്കി വിട്ടു.

56. ജഗ്രാഹ മന്ത്രപൂതം ച ദേവീ പാശുപതം രുഷാ
നിക്ഷേപണം നിരോദ്ധും ച വാഗ്ബഭൂവാശരീരിണീ

ദേവി അപ്പോൾ കുപിതയായി പാശുപതാസ്ത്രമെടുത്ത് തൊടുത്തു വിടാനായി മന്ത്രിച്ചപ്പോഴേക്കും വിടാൻ ആവാത്തവണ്ണം ഒരു അശരീരിവാക്ക് ഉണ്ടായി.

57. മൃത്യുഃ പാശുപതേ നാസ്തി നൃപസ്യ ച മഹാത്മനഃ
യാവദസ്തി ച മന്ത്രസ്യ കവചം ച ഹരേരിതി

ഹരിയുടെ മന്ത്രകവചം എത്രനാൾ ഇവൻ ധരിച്ചിരിക്കുന്നുവോ അത്രയും കാലം മഹാത്മാവായ രാജാവിന് പാശുപതാസ്ത്രത്താൽ മൃത്യു സംഭവിക്കുകയില്ല.

58. യാവത് സതീത്വമസ്ത്യേവ സത്യാശ്ച നവയോഷിതഃ
താവദസ്യ ജരാമൃത്യുർനാസ്തീതി ബ്രഹ്മണോ വചഃ

ഇവന്റെ പുതുപത്നിക്ക് എത്രയും കാലം സതീത്വം നിലനിൽക്കുമോ അത്രയും കാലം ഇവനു ജരാമൃത്യുക്കൾ സംഭവിക്കുകയില്ലെന്നാണ് ബ്രഹ്മാവു നൽകിയിരിക്കുന്ന വരം.

59. ഇത്യാകർണ്യ ഭദ്രകാളീ ന തച്ചിക്ഷേപ ശസ്ത്രകം
ശതലക്ഷം ദാനവാനാം ജഗ്രാസ ലീലയാ ക്ഷുധാ

ഇതു കേട്ട ഭദ്രകാളി അവന്റെ നേർക്ക് ആ അസ്ത്രം പ്രയോഗിച്ചില്ല. അപ്പോൾ അവൾ വിശപ്പടക്കുവാൻ വേണ്ടി ശതലക്ഷം ദാനവന്മാരെ പിടിച്ചു വിഴുങ്ങി.

60. ഗ്രസ്തും ജഗാമ വേഗേന ശംഖചൂഡം ഭയങ്കരീ
ദിവ്യാസ്ത്രേണ സുതീക്ഷ്ണേന വാരയാമാസ ദാനവഃ

ഭയങ്കരിയായ കാളി പിന്നെ ശംഖചൂഡനെ വിഴുങ്ങാനായി പാഞ്ഞു ചെന്നു. ദാനവൻ ആ ദേവിയെ ദിവ്യാസ്ത്രങ്ങൾ കൊണ്ടു തടഞ്ഞു.

61. ഖഡ്ഗം ചിക്ഷേപ സാ ദേവീ ഗ്രീഷ്മസൂര്യോപമം തഥാ
ദിവ്യാസ്ത്രേണ ദാനവേന്ദ്രഃ ശതഖണ്ഡം ചകാര സഃ

ഗ്രീഷ്മകാലത്തെ സൂര്യനുസമം തിളങ്ങുന്ന ഖഡ്ഗം അവന്റെ നേർക്ക് ദേവി പ്രയോഗിച്ചു. അത് ദിവ്യാസ്ത്രത്താൽ അവൻ നൂറായി ഖണ്ഡിച്ചു.

62. പുനർഗ്രസ്തും മഹാദേവീ വേഗേന ച ജഗാമ തം
സർവസിദ്ധേശ്വരഃ ശ്രീമാൻ വവൃധേ ദാനവേശ്വരഃ

വിഴുങ്ങാനായി കാളി പിന്നെയും അവന്റെ അടുത്തേക്കു പാഞ്ഞു ചെന്നു. അപ്പോൾ സർവ്വ സിദ്ധികളും സ്വാധീനമാക്കിയിട്ടുള്ള ആ ദാനവേന്ദ്രൻ ഭീമാകാരനായി വളർന്നു.

63. വേഗേന മുഷ്ടിനാ കാളീ കോപയുക്താ ഭയങ്കരീ
ബഭഞ്ജ ച രഥം തസ്യ ജഘാന സാരഥിം സതീ

അപ്പോൾ ഭയങ്കരിയായ കാളീദേവി വളരെവേഗം മുഷ്ടിചുരുട്ടി കോപത്തോടെ പ്രഹരിച്ച് അവന്റെ രഥം തല്ലിത്തകർത്ത് സാരഥിയെയും കൊന്നു.

64. സാ ച ശൂലം ച ചിക്ഷേപ പ്രളയാഗ്നിശിഖോപമം
വാമഹസ്തേന ജഗ്രാഹ ശംഖചൂഡഃ സ്വലീലയാ

പ്രളയാഗ്നിയുടെ ശിഖയ്ക്കു തുല്യമായ ശൂലം അപ്പോൾ ദേവി അവന്റെ നേർക്കു പ്രയോഗിച്ചു. ശംഖചൂഡൻ അത് ഇടത്തേക്കൈ കൊണ്ട് അനായാസം പിടിച്ചെടുത്തു.

65. മുഷ്ട്യാ ജഘാന തം ദേവീ മഹാകോപേന വേഗതഃ
ബഭ്രാമ ച തദാ ദൈത്യഃ ക്ഷണം മൂർച്ഛാമവാപ ച

അപ്പോൾ കാളി വർദ്ധിച്ച കോപത്തോടെ അവനെ മുഷ്ടി ചുരുട്ടി പ്രഹരിച്ചു. മുഷ്ടിപ്രഹരമേറ്റ് അവൻ വട്ടം ചുറ്റി ക്ഷണനേരത്തേക്കു മൂർച്ഛിച്ചു പോയി.

66. ക്ഷണേന ചേതനാം പ്രാപ്യ സമുത്തസ്ഥൗ പ്രതാപവാൻ
ന ചകാര ബാഹുയുദ്ധം ദേവ്യാ സഹ നനാമ താം

നിമിഷത്തിനുള്ളിൽ ബോധം തെളിഞ്ഞ് പരാക്രമശാലിയായ അവൻ എഴുന്നേറ്റു. ദേവിയോട് ബാഹുയുദ്ധത്തിന് അവൻ ഒരുങ്ങിയില്ല, മറിച്ച് അവളെ പ്രണമിക്കുകയാണു ചെയ്തത്.

67. ദേവ്യാശ്ചാസ്ത്രം സ ചിച്ഛേദ ജഗ്രാഹ ച സ്വതേജസാ
നാസ്ത്രം ചിക്ഷേപ താം ഭക്തോ മാതൃഭക്ത്യാ തു വൈഷ്ണവഃ

ദേവി പ്രഹരിച്ച ഓരോ അസ്ത്രവും അവൻ മുറിച്ചു കളയുകയോ സ്വ തേജസ്സുകൊണ്ട് ഗ്രഹിക്കുകയോ ചെയ്തു. ദേവിയുടെ നേർക്ക് വൈഷ്ണവനായ അവൻ മാതൃഭക്തി നിമിത്തം ഒരസ്ത്രവും പ്രയോഗിച്ചില്ല.

68. ഗൃഹീത്വാ ദാനവം ദേവീ ഭ്രാമയിത്വാ പുനഃ പുനഃ
ഊർധ്വം ച പ്രാപയാമാസ മഹാവേഗേന കോപിതാ

ദേവി ആ ദാനവനെയെടുത്ത് വീണ്ടും വീണ്ടും വട്ടം ചുറ്റി കോപത്തോടുകൂടി മുകളിലേക്ക് അതിവേഗം എറിഞ്ഞു.

69. ഊർധ്വാത് പപാത വേഗേന ശംഖചൂഡഃ പ്രതാപവാൻ
നിപത്യ ച സമുത്തസ്ഥൗ പ്രണമ്യ ഭദ്രകാളികാം

പരാക്രമശാലിയായ ശംഖചൂഡൻ മുകളിൽനിന്ന് താഴേക്കു വീണു. വീണിട്ട് ഉടൻ എഴുന്നേറ്റ് ഭദ്രകാളിയെ നമസ്കരിച്ചു.

70. രത്നേന്ദ്രസാരനിർമ്മാണം വിമാനം സുമനോഹരം
ആരുരോഹ ഹർഷയുക്തോ ന വിശ്രാന്തോ മഹാരണേ

അനർഘ രത്നങ്ങൾ കൊണ്ടു നിർമ്മിച്ച മനോഹരമായ വിമാനത്തിൽ സസന്തോഷം കയറി. എന്നാൽ യുദ്ധത്തിൽ നിന്നു പിന്മാറിയില്ല.

71. ദാനവാനാം ച ക്ഷതജം സാ ദേവീ ച പപൗ ക്ഷുധാ
പീത്വാ ഭുക്ത്വാ ഭദ്രകാളീ ജഗാമ ശങ്കരാന്തികം

വിശപ്പടക്കാനായി ദേവി ദാനവേന്ദ്രന്മാരുടെ രക്തം ആവോളം പാനം ചെയ്തു. കുടിക്കുകയും തിന്നു കയും ചെയ്തിട്ട് ഭദ്രകാളി ശിവസന്നിധിയിലേക്കു ചെന്നു.

72. ഉവാച രണവൃത്താന്തം പൗർവാപര്യം യഥാക്രമം
ശ്രുത്വാ ജഹാസ ശംഭുശ്ച ദാനവാനാം വിനാശനം

യുദ്ധവൃത്താന്തം ഓരോന്നും പൗർവാപര്യം അനുസരിച്ച് ക്രമത്തിനു വിവരിച്ചു കേൾപ്പിച്ചു. ദാനവന്മാരുടെ നാശത്തെപ്പറ്റി കേട്ട് ശംഭു ഒന്നു ചിരിച്ചു.

73. ലക്ഷം ച ദാനവേന്ദ്രാണാമവശിഷ്ടം രണേ$f$ധുനാ
ഭുഞ്ജന്ത്യാ നിർഗതം വക്ത്രാത്തദന്യം ഭുക്തമീശ്വര.

ലക്ഷം ദാനവന്മാർ ഇപ്പോൾ രണഭൂമിയിൽ അവശേഷിച്ചിട്ടുണ്ട്. വിഴുങ്ങുന്നതിനിടയിൽ വായിൽനിന്ന് രക്ഷപ്പെട്ടവരാണ് അവർ. ബാക്കി എല്ലാവരെയും ഞാൻ ഭക്ഷിച്ചു.

74. സംഗ്രാമേ ദാനവേന്ദ്രം ച ഹന്തും പാശുപതേന വൈ
അവദ്ധ്യസ്തവ രാജേതി വാഗ്ബഭൂവാശരീരിണീ

യുദ്ധത്തിൽ ദാനവശ്രേഷ്ഠനായ ശംഖചൂഡനെ കൊല്ലാൻ ഞാൻ പാശുപതാസ്ത്രമെടുത്തപ്പോൾ "നിനക്ക് അവധ്യനാണ് ആ രാജാവ്" എന്ന് ഒരു അശരീരിവാക്കുണ്ടായി.

75. രാജേന്ദ്രശ്ച മഹാജ്ഞാനീ മഹാബലപരാക്രമഃ
ന ച ചിക്ഷേപ മയ്യസ്ത്രം ചിച്ഛേദ മമ സായകം

ആ രാജാവ് മഹാ ജ്ഞാനിയും വലിയ ബലപരാക്രമങ്ങൾ ഉള്ളവനുമാണ്. എന്റെ സകല അസ്ത്രങ്ങളും അവൻ മുറിച്ചു കളഞ്ഞതല്ലാതെ ഒരസ്ത്രം പോലും എന്റെ നേർക്ക് പ്രയോഗിച്ചില്ല.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ദ്വാവിംശോ$f$ദ്ധ്യായഃ

# അഥ ത്രയോവിംശോഽദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. ശിവസ്തത്ത്വം സമാകർണ്യ തത്ത്വജ്ഞാനവിശാരദഃ
യയൗ സ്വയം ച സമരേ സ്വഗണൈഃ സഹ നാരദ

തത്ത്വജ്ഞാനവിശാരദനായ ശിവൻ, കാളി പറഞ്ഞതിന്റെ തത്ത്വം മനസ്സിലാക്കിയിട്ട് സ്വന്തം ഭൂതഗണങ്ങളോടുകൂടി സ്വയം സമരരംഗത്തേക്ക് ചെന്നു.

2. ശംഖചൂഡഃ ശിവം ദൃഷ്ട്വാ വിമാനാദവരുഹ്യ ച
നനാമ പരയാ ഭക്ത്യാ ശിരസാ ദണ്ഡവദ് ഭുവി

ശംഖചൂഡൻ ശിവനെ കണ്ടപ്പോൾത്തന്നെ വിമാനത്തിൽ നിന്നിറങ്ങി, അത്യന്തം ഭക്തിയോടെ നിലത്തുവീണ് ദണ്ഡനമസ്കാരം ചെയ്തു.

3. തം പ്രണമ്യ ച വേഗേന വിമാനമാരുരോഹ സഃ
തൂർണം ചകാര സന്നാഹം ധനുർജഗ്രാഹ ദുർവഹം

ശിവനെ നമസ്കരിച്ചതിനുശേഷം വേഗം വിമാനത്തിൽ കയറി. യുദ്ധത്തിനൊരുങ്ങിക്കൊണ്ട് ദുർവഹമായ വില്ല് വലിച്ചെടുത്തു.

4. ശിവദാനവയോർ യുദ്ധം പൂർണ്ണമബ്ദശതം പുരാ
ന ബഭൂവതുരന്യോന്യം ബ്രഹ്മൻ ജയപരാജയൗ

ശിവനും ദാനവനുമായുള്ള യുദ്ധം പൂർണ്ണമായി നൂറു വർഷം നീണ്ടുനിന്നു. ഹേ നാരദ, എന്നിട്ടും ആരെങ്കിലും ജയിക്കുകയോ, ആരെങ്കിലും പരാജയപ്പെടുകയോ ചെയ്തില്ല.

5. ന്യസ്തശസ്ത്രശ്ച ഭഗവാന്ന്യസ്തശസ്ത്രശ്ച ദാനവഃ
രഥസ്ഥഃ ശംഖചൂഡശ്ച വൃഷസ്ഥോ വൃഷഭധ്വജഃ

ശിവൻ ആയുധം താഴെ വച്ചാൽ ദാനവനും ആയുധം താഴെ വയ്ക്കുകയായി. വൃഷഭധ്വജൻ വൃഷഭാരൂഢനായാൽ ശംഖചൂഡനും രഥത്തിൽ കയറും.

6. ദാനവാനാം ച ശതകമുദ്ധൃതം ച ബഭൂവ ഹ
രണേ യേ യേ മൃതാഃ ശംഭുർജീവയാമാസ താൻ വിഭുഃ

അനേകം ദാനവന്മാർ യുദ്ധത്തിൽ പീഡിപ്പിക്കപ്പെട്ടു. യുദ്ധത്തിൽ മൃതരായ തന്റെ യോദ്ധാക്കളെയെല്ലാം വിഭുവായ ശംഭു ജീവിപ്പിക്കുകയും ചെയ്തു.

7. ഏതസ്മിന്നന്തരേ വൃദ്ധബ്രാഹ്മണഃ പരമാതുരഃ
ആഗത്യ ച രണസ്ഥാനമുവാച ദാനവേശ്വരം

അതിനിടയ്ക്ക് അത്യന്തം ദീനനായ ഒരു വൃദ്ധ ബ്രാഹ്മണൻ യുദ്ധരംഗത്ത് എത്തി ദാനവശ്രേഷ്ഠനോട് പറഞ്ഞു:

### ബ്രാഹ്മണ ഉവാച

8. ദേഹി ഭിക്ഷാം ച രാജേന്ദ്ര മഹ്യം വിപ്രായ സാമ്പ്രതം
ത്വം സർവസമ്പദാം ദാതാ യന്മേ മനസി വാഞ്ഛിതം

ഹേ രാജേന്ദ്ര, ബ്രാഹ്മണനായ എനിക്ക് ഭിക്ഷ നൽകിയാലും. ഞാൻ മനസാ ആഗ്രഹിക്കുന്ന സകല സമ്പത്തും നൽകാൻ കഴിവുള്ളവനാണല്ലോ അങ്ങ്,

9. നിരീഹായ ച വൃദ്ധായ തൃഷിതായ ച സാമ്പ്രതം
പശ്ചാത്ത്വാം കഥയിഷ്യാമി പൂരഃ സത്യം ച കുർവിതി

ഒന്നും ചെയ്യാനാവാത്ത വൃദ്ധനാണെങ്കിലും ഇപ്പോൾ വല്ലതും വേണമെന്ന് ആഗ്രഹമുണ്ട്. അങ്ങ് ആദ്യം സത്യം ചെയ്യണം. പിന്നെ ഞാൻ പറയാം എന്റെ ആഗ്രഹം എന്താണെന്ന്.

10. ഓമിത്യുവാച രാജേന്ദ്രഃ പ്രസന്നവദനേക്ഷണഃ
കവചാർത്ഥീജനശ്ചാഹമിത്യുവാചാതിമായയാ

പ്രസന്നമായ മുഖത്തോടും വീക്ഷണത്തോടും കൂടി രാജാവ് തരാമെന്ന് സത്യം ചെയ്തു. അത്ഭുത മായയോടു കൂടിയ ബ്രാഹ്മണൻ അപ്പോൾ പറഞ്ഞു: "ഞാൻ അങ്ങയുടെ കവചമാണ് ആഗ്രഹിക്കുന്നത്" എന്ന്.

11. തച്ഛ്രുത്വാ കവചം ദിവ്യം ജഗ്രാഹ ഹരിരേവ ച
ശംഖചൂഡസ്യ രൂപേണ ജഗാമ തുളസീം പ്രതി

അതു കേട്ട ശംഖചൂഡൻ ആ ദിവ്യ കവചം ബ്രാഹ്മണ വേഷധാരിയായ ഹരിക്കു നൽകി. ശ്രീ ഹരി അതു സ്വീകരിച്ചുകൊണ്ട് ശംഖചൂഡന്റെ വേഷത്തിൽ തുളസിയുടെ അടുക്കലേക്ക് ചെന്നു.

12. ഗത്വാ തസ്യാം മായയാ ച വീര്യാധാനം ചകാര ച
അഥ ശംഭുർഹരേഃ ശൂലം ജഗ്രാഹ ദാനവം പ്രതി

അവിടെ ചെന്ന് അദ്ദേഹം മായാബലം കൊണ്ട് അവളിൽ വീര്യാധാനം ചെയ്തു. അതിൽപിന്നെ ശംഭു വിഷ്ണുശൂലമെടുത്ത് ദാനവന്റെ നേർക്കു പ്രയോഗിച്ചു.

13. ഗ്രീഷ്മമദ്ധ്യാഹ്ന മാർത്തണ്ഡ പ്രളയാഗ്നിശിഖോപമം
ദുർനിവാര്യം ച ദുർധർഷമവ്യർത്ഥം വൈരിഘാതകം

ഗ്രീഷ്മകാലത്തെ മദ്ധ്യാഹ്ന സൂര്യനും പ്രളയാഗ്നി ജ്വാലയ്ക്കും തുല്യമായിട്ടുള്ളതും തടയാനാവാത്തതും തോൽപ്പിക്കാനാവാത്തതും വ്യർത്ഥമാകാത്തതും ശത്രുവർഗ്ഗത്തെ മുടിക്കുന്നതും

14. തേജസാ ചക്രതുല്യം ച സർവശസ്ത്രാസ്ത്രസാരകം
ശിവകേശവയോരന്യദുർവഹം ച ഭയങ്കരം

ചക്രതുല്യമായ തേജസ്സുള്ളതും സർവശസ്ത്രാസ്ത്രങ്ങളുടെയും സാരമായിട്ടുള്ളതും ശിവകേശവ ന്മാർക്കൊഴികെ മറ്റാർക്കും പൊക്കാൻ ആവാത്തതും ഭയം ജനിപ്പിക്കുന്നതും

15. ധനുഃ സഹസ്രം ദൈർഘ്യേണ പ്രസ്ഥേന ശതഹസ്തകം
സജീവം ബ്രഹ്മരൂപം ച നിത്യരൂപമനിർദിശം

ആയിരം വില്ലിന്റെ നീളമുള്ളതും നൂറു കൈവണ്ണം വീതിയുള്ളതും സജീവവും നിത്യവും അനിർദ്ദേശ്യവുമായ സാക്ഷാൽ ബ്രഹ്മസ്വരൂപവുമായിട്ടുള്ളതും

16. സംഹർത്തും സർവ ബ്രഹ്മാണ്ഡമലം യത്സ്വീയലീലയാ
ചിക്ഷേപ തോലനം കൃത്വാ ശംഖചൂഡേ ച നാരദ

അഖിലബ്രഹ്മാണ്ഡങ്ങളേയും നിഷ്പ്രയാസം സംഹരിക്കാൻ ശക്തിയുള്ളതുമായ ത്രിശൂലം തൂക്കിയെടുത്ത് ശംഖചൂഡന്റെ നേർക്ക് പ്രയോഗിച്ചു.

17. രാജാ ചാപം പരിത്യജ്യ ശ്രീകൃഷ്ണചരണാംബുജം
ധ്യാനം ചകാര ഭക്ത്യാ ച കൃത്വാ യോഗാസനം ധിയാ

രാജാവ് അതുകണ്ട് ചാപം ഉപേക്ഷിച്ച് ഭക്തിപൂർവം ശ്രീകൃഷ്ണന്റെ ചരണാംബുജം ധ്യാനിച്ചുകൊണ്ട് യോഗാസനസ്ഥനായി.

18. ശൂലം ച ഭ്രമണം കൃത്വാ പപാത ദാനവോപരി
ചകാര ഭസ്മസാത്തം ച സരഥംചാഥ ലീലയാ

ശൂലം ചുറ്റിക്കറങ്ങി ദാനവന്റെ മേൽ ചെന്നുവീണു. അതു രഥത്തോടുകൂടി അവനെ നിഷ്പ്രയാസം ഭസ്മമാക്കിത്തീർത്തു.

19. രാജാ ധൃത്വാ ദിവ്യരൂപം കിശോരം ഗോപവേഷകം
ദ്വിഭുജം മുരളീഹസ്തം രത്നഭൂഷണഭൂഷിതം

അതോടെ രാജാവ്, രണ്ടു കൈയും കൈയ്യിൽ മുരളിയും രത്നഭൂഷണങ്ങളുമണിഞ്ഞ് ദിവ്യ രൂപധാരിയായ ഒരു ഗോപാലബാലകനായി മാറി.

20. രത്നേന്ദ്രസാരനിർമ്മാണം വേഷ്ടിതം ഗോപകോടിഭിഃ
ഗോലോകാദാഗതം യാനമാരുരോഹ പുരം യയൗ

അനർഘരത്നങ്ങൾ കൊണ്ട് നിർമ്മിച്ചതും അനേകം ഗോപന്മാരോടു കൂടിയതുമായ ഒരു വിമാനം ഗോലോകത്തുനിന്നു വന്നതിൽ കയറി അവൻ ഗോലോകത്തേക്കു പോയി.

21. ഗത്വാ നനാമ ശിരസാ സ രാധാകൃഷ്ണയോർ മുനേ
ഭക്ത്യാ ച ചരണാംഭോജം രാസേ വൃന്ദാവനേ വനേ

അവിടെ ചെന്ന് അവൻ വൃന്ദാവനത്തിലെ രാസമണ്ഡലത്തിൽ ഇരിക്കുന്ന രാധാകൃഷ്ണന്മാരുടെ ചരണകമലങ്ങളെ ഭക്തിപൂർവം ശിരസാ പ്രണമിച്ചു.

22. സുദാമാനം ച തൗ ദൃഷ്ട്വാ പ്രസന്നവദനേക്ഷണൗ
ക്രോഡേചക്രതുരത്യന്തം പ്രേമ്ണാऽതിപരിസംയുതൗ

സുദാമാവിനെ കണ്ടപ്പോൾ സന്തോഷത്താൽ അവരുടെ മുഖം വികസിച്ചു. കണ്ണുകൾ തെളിഞ്ഞു. അത്യധികം പ്രേമവായ്പോടെ അവനെ കൈയിൽ കോരിയെടുത്തു.

23. അഥ ശൂലം ച വേഗേന പ്രയയൗ തം ച സാദരം
അസ്ഥിഭിഃ ശംഖചൂഡസ്യ ശംഖജാതിർബഭൂവ ഹ

അപ്പോഴേക്കും വളരെ വേഗം ശൂലവും ആദരവോടെ കൃഷ്ണന്റെ സമീപത്ത് എത്തി. ശംഖചൂഡന്റെ അസ്ഥികൾ കൊണ്ടാണ് ശംഖജാതികൾ ഉണ്ടായിരിക്കുന്നത്.

24. നാനാപ്രകാരരൂപേണ ശശ്വത്പൂതാ സുരാർച്ചനേ
പ്രശസ്തം ശംഖതോയം ച ദേവാനാം പ്രീതിദം പരം

നാനാവിധ രൂപങ്ങളോടുകൂടിയ അത് ദേവപൂജക്ക് വളരെ പരിശുദ്ധമായിട്ടുള്ളതാണ്. ശംഖജലം പ്രശസ്തവും ദേവന്മാർക്ക് അത്യന്തം പ്രീതിപ്രദവുമാകുന്നു.

25. തീർത്ഥതോയസ്വരൂപം ച പവിത്രം ശംഭുനാ വിനാ
ശംഖശബ്ദോ ഭവേദ്യത്ര തത്ര ലക്ഷ്മീഃ സുസംസ്ഥിതാ

ശിവനൊഴികെയെല്ലാവർക്കും ആ തീർത്ഥജലം പവിത്രമാണ്. ശംഖനാദം എവിടെയുണ്ടോ അവിടെ ലക്ഷ്മിയും സ്ഥിരമായി വാഴും.

26. സംസ്നാതഃ സർവതീർത്ഥേഷു യഃ സ്നാതഃ ശംഖവാരിണാ
ശംഖോ ഹരേരധിഷ്ഠാനം യത്ര ശംഖസ്തതോ ഹരിഃ

ശംഖതീർത്ഥത്തിൽ സ്നാനം ചെയ്തവൻ സകല തീർത്ഥങ്ങളിലും സ്നാനം ചെയ്തവനാണ്. അതിന്റെ ഫലം അവനു ലഭിക്കും. ഹരിയുടെ അധിഷ്ഠാനമാണ് ശംഖ്. ശംഖ് ഉള്ളിടത്ത് ഹരിയും ഉണ്ടായിരിക്കും.

27. തത്രൈവ വസതേ ലക്ഷ്മീർ ദൂരീഭൂതമമംഗളം
സ്ത്രീണാം ച ശംഖധ്വനിഭിഃ ശൂദ്രാണാം ച വിശേഷതഃ

അമംഗളത്തെ ദൂരീകരിച്ചുകൊണ്ട് ലക്ഷ്മിയും അവിടെത്തന്നെ വസിക്കുന്നു. സ്ത്രീകളോ വിശേഷിച്ചും ശൂദ്രരോ ശംഖധ്വനി മുഴക്കിയാൽ,

28. ഭീതാ രുഷ്ടാ യാതി ലക്ഷ്മീ സ്തത്സ്ഥലാദന്യദേശതഃ
ശിവോ$f$പി ദാനവം ഹത്വാ ശിവലോകം ജഗാമ ഹ

ഭയപ്പെട്ടു കോപിച്ച് ലക്ഷ്മി ആ സ്ഥലത്തുനിന്ന് അപ്പോൾത്തന്നെ മറ്റു സ്ഥലത്തേക്കു പൊയ്ക്കളയും. ശിവൻ ദാനവനെ കൊന്നിട്ട് ശിവലോകത്തേക്ക് പോയി.

29. പ്രഹൃഷ്ടോ വൃഷഭാരൂഢഃ സ്വർഗണൈശ്ച സമാവൃതഃ
സുരാഃ സ്വവിഷയം പ്രാപുഃ പരമാനന്ദസംയുതാഃ

അത്യന്തം സന്തുഷ്ടനും വൃഷഭാരൂഢനും സ്വഗണങ്ങളാൽ സമാവൃതനുമായിട്ടാണ് ശിവൻ മടങ്ങിയത്. ദേവന്മാരും പരമാനന്ദത്തോടെ തങ്ങളുടെ സ്ഥാനങ്ങളിലേക്കു പോയി.

30. നേദുർദുന്ദുഭയഃ സ്വർഗ്ഗേ ജഗുർഗന്ധർവ കിന്നരാഃ
ബഭൂവ പുഷ്പവൃഷ്ടിശ്ച ശിവസ്യോപരി സന്തതം
പ്രശശംസുഃ സുരാസ്തം ച മുനീന്ദ്രപ്രവരാദയഃ

സ്വർഗ്ഗത്ത് ദുന്ദുഭി മുഴങ്ങി. ഗന്ധർവന്മാരും കിന്നരന്മാരും പാടി. ശിവന്റെ മേൽ നിർത്താതെ പുഷ്പവൃഷ്ടിയുണ്ടായി. ദേവന്മാരും മുനീന്ദ്രമുഖ്യന്മാരും ശിവനെ പ്രശംസിക്കുകയും ചെയ്തു.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ത്രയോവിംശോ$f$ദ്ധ്യായഃ

## അഥ ചതുർവിംശോ$f$ദ്ധ്യായ

### നാരദ ഉവാച

1. നാരായണശ്ച ഭഗവാൻ വീര്യാധാനം ചകാര ഹ
തുളസ്യാം കേന രൂപേണ തന്മേ വ്യാഖ്യാതുമർഹസി

ശ്രീനാരായണൻ തുളസിയിൽ വീര്യാധാനം ചെയ്തെന്ന് അങ്ങു പറഞ്ഞുവല്ലോ.അത് എങ്ങനെയായിരുന്നെന്ന് എന്നോടു വിശദമായി പറഞ്ഞാലും.

**ശ്രീനാരായണ ഉവാച**

**2. നാരായണശ്ച ഭഗവാൻ ദേവാനാം സാധനേഷു ച**
**ശംഖചൂഡശ്ച കവചം ഗൃഹീത്വാ വിഷ്ണുമായയാ**

ദേവകാര്യം സാധിക്കുന്നതിനുവേണ്ടി ഭഗവാൻ ശ്രീനാരായണൻ തന്റെ മായയാൽ ശംഖചൂഡന്റെ കവചവും വാങ്ങി,

**3. പുനർവിധായ തദ്രൂപം ജഗാമ തത്സതീഗൃഹം**
**പാതിവ്രത്യസ്യ നാശേന ശംഖചൂഡജിഘാംസയാ**

അവന്റെ രൂപവും കൈക്കൊണ്ട്,ശംഖചൂഡനെ അവന്റെ പത്നിയുടെ പാതിവ്രത്യം നശിപ്പിക്കുന്നതു മൂലം കൊല്ലാം എന്ന് ആഗ്രഹിച്ചുകൊണ്ട് ആ സതിയുടെ ഗൃഹത്തിലേയ്ക്കു ചെന്നു.

**4. ദുന്ദുഭിം വാദയാമാസ തുളസീദ്വാരസന്നിധൗ**
**ജയശബ്ദം ച തദ്ദ്വാരേ ബോധയാമാസ സുന്ദരീം**

തുളസിയുടെ ഭവനദ്വാരത്തിൽ മുഴുക്കപ്പെട്ട ദുന്ദുഭിസ്വനവും അവിടെ ഉയർന്ന ജയശബ്ദവും സുന്ദരിയായ തുളസിയെ രാജാവിന്റെ ആഗമനം വിളിച്ചറിയിച്ചു.

**5. തച്ഛ്രുത്വാ ച രഥം സാധ്വീ പരമാനന്ദസംയുതാ**
**രാജമാർഗ്ഗേ ഗവാക്ഷേണ ദദർശ പരമാദരാത്**

ആ ശബ്ദം കേൾക്കുകയും രാജവീഥിയിലൂടെ വരുന്ന രഥം ജനാലയിലൂടെ സാദരം നോക്കിക്കാണുകയും ചെയ്ത് പരമാനന്ദം പൂണ്ട സാധ്വി,

**6. ബ്രാഹ്മണേഭ്യോ ധനം ദത്വാ കാരയാമാസ മംഗളം**
**ബന്ദിഭ്യോ ഭിക്ഷുകേഭ്യശ്ച വാചിഭ്യശ്ച ധനം ദദൗ**

ബ്രാഹ്മണർക്ക് ധാരാളം ധനം ദാനം ചെയ്ത് മംഗളാശിസ്സു ചെയ്യിച്ചു. ബന്ദികൾക്കും ഭിക്ഷുക്കൾക്കും ദൂതൻമാർക്കും ധാരാളം ധനം നൽകി.

**7. അവരുഹ്യ രഥാദ്ദേവോ ദേവ്യാശ്ച ഭവനം യയൗ**
**അമൂല്യരത്നനിർമാണം സുന്ദരം സുമനോഹരം**

ശംഖചൂഡവേഷധാരിയായ ഭഗവാൻ നാരായണൻ രഥത്തിൽ നിന്നിറങ്ങി നേരേ തുളസിയുടെ ഭവനത്തിലേക്കു ചെന്നു. അമൂല്യരത്നങ്ങൾകൊണ്ട് അഴകോടെ നിർമ്മിച്ച മനോഹരമായ ഭവനമായിരുന്നു അത്.

**8. ദൃഷ്ട്വാ ച പുരതഃകാന്തം സാ തം കാന്തം മുദാന്വിതാ**
**തത്പാദം ക്ഷാളയാമാസ നനാമ ച രുരോദ ച**

സുഭഗനായ തന്റെ കാന്തനെ മുമ്പിൽ കണ്ട് മുദിതയായിത്തീർന്ന അവൾ കാൽകഴുകി. കാൽക്കൽ കണ്ണീരോടെ കുമ്പിട്ടു.

**9. രത്നസിംഹാസനേ രമ്യേ വാസയാമാസ കാമുകീ**
**താംബൂലം ച ദദൗ തസ്മൈ കർപ്പൂരാദിസുവാസിതം**

കാമുകിയായ തുളസി അവനെ രമ്യമായ രത്നസിംഹാസനത്തിൽ ഇരുത്തിയിട്ട് കർപ്പൂരാദികൾ ചേർത്ത് സുഗന്ധപൂർണ്ണമാക്കിയ താംബൂലം നൽകി.

10. **അദ്യ മേ സഫലം ജന്മ ജീവനം ച ബഭൂവ ഹ**
**രണേ ഗതം ച പ്രാണേശം പശ്യന്ത്യാശ്ച പുനർഗൃഹേ**

യുദ്ധത്തിനു പോയി തിരിച്ചെത്തിയ പ്രാണേശനെ വീണ്ടും ഗൃഹത്തിൽ കാണാൻ ഇട വന്ന എന്റെ ജന്മവും ജീവിതവും ഇന്ന് സഫലമായിത്തീർന്നു.

11. **സസ്മിതാ സകടാക്ഷം ച സകാമാ പുളകാഞ്ചിതാ**
**പപ്രച്ഛ രണവൃത്താന്തം കാന്തം മധുരയാ ഗിരാ**

സകാമയും പുളകാഞ്ചിതയുമായ തുളസി ചിരിച്ചുകൊണ്ട് കടക്കൺമിഴിയോടെ മധുരമായ ഭാഷയിൽ ഭർത്താവിനോട് യുദ്ധവൃത്താന്തം ഓരോന്നു ചോദിച്ചു.

## തുളസ്യുവാച

12. **അസംഖ്യവിശ്വസംഹർത്രാ സാർധമാജൗ തവ പ്രഭോ**
**കഥം ബഭൂവ വിജയസ്തന്മേ ബ്രൂഹി കൃപാനിധേ**

പ്രഭോ ! കൃപാനിധേ ! അസംഖ്യം വിശ്വങ്ങളെ സംഹരിക്കുന്ന ശംഭുവിനോട് യുദ്ധം ചെയ്ത അങ്ങേയ്ക്ക് എങ്ങനെ വിജയമുണ്ടായെന്ന് എന്നോട് പറയൂ.

13. **തുളസീവചനം ശ്രുത്വാ പ്രഹസ്യ കമലാപതിഃ**
**ശംഖചൂഡസ്യ രൂപേണ താമുവാചാമൃതം വചഃ**

തുളസിയുടെ വാക്കുകേട്ട് ചിരിച്ചുകൊണ്ട് ലക്ഷ്മീവല്ലഭൻ ശംഖചൂഡന്റെ മട്ടിൽ അവളോട് ഇപ്രകാരം മധുരമായി പറഞ്ഞു.

## ശ്രീഭഗവാനുവാച

14. **ആവയോഃ സമരഃ കാന്തേ പൂർണ്ണമബ്ദം ബഭൂവ ഹ**
**നാശോ ബഭൂവ സർവേഷാം ദാനവാനാം ച കാമിനി**

പ്രിയേ! ഞങ്ങൾ തമ്മിലുള്ള യുദ്ധം പൂർണ്ണമായി ഒരു വർഷം നീണ്ടുനിന്നു.ഹേ കാമിനി! സകലദാനവന്മാരും ആ യുദ്ധത്തിൽ നശിച്ചു.

15. **പ്രീതിം ച കാരയാമാസ ബ്രഹ്മാ ച സ്വയമാവയോഃ**
**ദേവാനാമധികാരശ്ച പ്രദത്തോ ബ്രഹ്മണാജ്ഞയാ**

ബ്രഹ്മാവ് അപ്പോൾ ഞങ്ങൾ രണ്ടുപേരോടും പ്രീതിയുള്ളവനായിത്തീർന്നു. ബ്രഹ്മാവ് കല്പിച്ചതനുസരിച്ച് ദേവൻമാർക്ക് രാജ്യം നൽകുകയും ചെയ്തു.

16. **മയാƒഗതം സ്വഭവനം ശിവലോകം ശിവോ ഗതഃ**
**ഇത്യുക്ത്വാ ജഗതാം നാഥഃ ശയനം ച ചകാര ഹ**

അതോടെ ഞാൻ എന്റെ ഭവനത്തിലേക്ക് പോന്നു. ശിവൻ ശിവലോകത്തേക്കും പോയി. ഇത്ര മാത്രം പറഞ്ഞിട്ട് ജഗന്നാഥനായ ഹരി അവളോടൊത്ത് ശയനഗൃഹം പൂകി.

17. **രേമേ രമാപതിസ്തത്ര രാമയാ സഹ നാരദ**
**സാ സാധ്വീ സുഖസംഭോഗാദാകർഷണവ്യതിക്രമാത്**

ആ രമാപതി സുന്ദരിയായ അവളോടുകൂടി രമിച്ചു. സുഖസംഭോഗത്തിൽ സാക്ഷാൽ പതിയുടെ ആകർഷണത്തിൽനിന്ന് ഭേദം കണ്ടതുകൊണ്ട് ആ സാധ്വിക്ക്,

**18. സർവം വിതർക്കയാമാസ കസ്ത്വമേവേത്യുവാച സാ**

സകലതിലും സംശയം തോന്നിയിട്ട് ചോദിച്ചു: നീ ആര്?

**തുളസ്യുവാച**

**കോ വാ ത്വം വദ മായേശ ഭുക്താ/ഹം മായയാ ത്വയാ**

എടാ മായാവീ, നിന്റെ മായാബലത്താൽ എന്നെ അനുഭവിച്ച നീ ആര്? പറയൂ.

**19. ദൂരീകൃതം മത്സതീത്വം യദതസ്ത്വാം ശപാമി ഹേ**
**തുളസീവചനം ശ്രുത്വാ ഹരിഃ ശാപഭയേന ച**

എന്റെ സതീത്വം നശിപ്പിച്ച നിന്നെ ഞാൻ ശപിക്കുന്നുണ്ട്.തുളസി ഇങ്ങനെ പറയുന്നതുകേട്ട്, അവൾ ശപിക്കുമെന്ന ഭയത്തോടെ, ഹരി

**20. ദധാര ലീലയാ ബ്രഹ്മൻ സുമൂർത്തിം സുമനോഹരാം**
**ദദർശപുരതോ ദേവീ ദേവദേവം സനാതനം**

തന്റെ യഥാർത്ഥവും അത്യന്തസുന്ദരവുമായ രൂപം വെളിപ്പെടുത്തി.സനാതനനും ദേവദേവനുമായ നാരായണൻ തന്റെ മുമ്പിൽ നിൽക്കുന്നത് അപ്പോൾ തുളസി കണ്ടു.

**21. നവീനനീരദശ്യാമം ശരത്പങ്കജലോചനം**
**കോടികന്ദർപ്പലീലാഭം രത്നഭൂഷണഭൂഷിതം**

പുതുമേഘത്തിന്റെതുപോലെ ശ്യാമളനിറം പൂണ്ടവനും ശരത്കാല പങ്കജത്തിന്റെതുപോലെ അഴകാർന്ന കണ്ണുകളോടുകൂടിയവനും കോടി കാമദേവന്മാർക്കു തുല്യം അഴകുള്ളവനും രത്നഭൂഷണങ്ങൾ അണിഞ്ഞവനും

**22. ഈഷദ്ധാസ്യം പ്രസന്നാസ്യം ശോഭിതം പീതവാസസം**
**തം ദൃഷ്ട്വാ കാമിനീ കാമം മൂർച്ഛാം സമ്പ്രാപ ലീലയാ**

കുറഞ്ഞൊന്നു പുഞ്ചിരിക്കുന്നവനും പ്രസന്നമുഖനും സുശോഭിതനും പീതവസ്ത്രം ധരിച്ചവനുമായ ആ ദേവദേവനെ കണ്ട് അവൾപെട്ടെന്ന് മൂർച്ഛിച്ചു പോയി.

**23. പുനശ്ച ചേതനാം പ്രാപ്യ പുനഃ സാ തമുവാച ഹ**

പിന്നെ ബോധം തെളിഞ്ഞപ്പോൾ അവൾ വീണ്ടും അദ്ദേഹത്തോടു ചോദിച്ചു:

**തുളസ്യുവാച**

**ഹേ നാഥ തേ ദയാ നാസ്തി പാഷാണസദൃശസ്യ ച**

പ്രഭോ ! കല്ലിനു തുല്യനായ അങ്ങേയ്ക്ക് ദയയുടെ കണികപോലുമില്ലല്ലോ!

**24. ഛലേന ധർമ്മഭംഗേന മമ സ്വാമീ ത്വയാ ഹതഃ**
**പാഷാണഹൃദയസ്ത്വം ഹി ദയാഹീനോ യതഃപ്രഭോ**

ധർമ്മം നശിപ്പിച്ച് വ്യാജമായി അങ്ങ് എന്റെ ഭർത്താവിനെ കൊന്നുവല്ലോ! ദയയില്ലാത്ത ശിലാഹൃദയനാണ് അങ്ങ്.

25. തസ്മാത്പാഷാണരൂപസ്ത്വം ഭവേദേവ ഭവാധുനാ
യേ വദന്തി ച സാധും ത്വാം തേ ഭ്രാന്താ ഹി ന സംശയഃ

അതുകൊണ്ട് അങ്ങ് ഭൂമിയിൽ ഒരു ശിലയായി ഭവിക്കും.അങ്ങ് സജ്ജനമാണെന്നു പറയുന്നവർ ഭ്രാന്തന്മാരാണെന്നതിനു സംശയമില്ല.

26. ഭക്തോ വിനാപരാധേന പരാർത്ഥേ ച കഥം ഹതഃ
ഭൃശം രുരോദ ശോകാർത്താ വിലലാപ മുഹുർമുഹുഃ

അന്യർക്കുവേണ്ടി, നിരപരാധിയായ ഭക്തനെ അങ്ങ് എന്തിനു കൊന്നു? എന്നിങ്ങനെ പറഞ്ഞ് ശോകാർത്തയായി അവൾ വീണ്ടും വീണ്ടും വിലപിച്ചു.

27. തതശ്ച കരുണാം ദൃഷ്ട്വാ കരുണാരസസാഗരഃ
നയേന താം ബോധയിതുമുവാച കമലാപതിഃ

കരുണാസമുദ്രമായ ഭഗവാൻ കമലാപതി അവളെ അത്യന്തം ദീനയായി കണ്ടിട്ട് നയത്തോടെ സമാധാനിപ്പിക്കാനായി ഇങ്ങനെ പറഞ്ഞു.

## ശ്രീഭഗവാനുവാച

28. തപസ്ത്വയാ കൃതം ഭദ്രേ മദർത്ഥേ ഭാരതേ ചിരം
ത്വദർത്ഥേ ശംഖചൂഡശ്ച ചകാര സുചിരം തപഃ

ഭദ്രേ! നീ എന്നെ ഉദ്ദേശിച്ച് ഭാരതത്തിൽ ദീർഘനാൾ തപസ്സു ചെയ്തു. നിന്നെ ഉദ്ദേശിച്ച് ശംഖചൂഡനും ഏറെ നാൾ തപസ്സു ചെയ്തിട്ടുണ്ട്.

29. കൃത്വാ ത്വാം കാമിനീം സോഽപി വിജഹാര ച തത്ക്ഷണാത്
അധുനാ ദാതുമുചിതം തവൈവ തപസഃ ഫലം

നിന്നെ കാമിനിയാക്കിക്കൊണ്ട് ആ നിമിഷം മുതൽ അവൻ ഇത്രയും കാലം വിഹരിച്ചു. നിന്റെ തപസ്സിന്റെ ഫലം നൽകാനുള്ള ഉചിതമായ സന്ദർഭം ഇതാണ്.

30. ഇദം ശരീരം ത്യക്ത്വാ ച ദിവ്യദേഹം വിധായ ച
രാമേ രമ മയാ സാർധം ത്വം രമാസദൃശീ ഭവ

ഹേ സുമുഖി! നീ ഈ ശരീരം വെടിഞ്ഞ് ദിവ്യദേഹം സ്വീകരിച്ച് രമാസദൃശയായി എന്നോടൊത്ത് രമിച്ചുകൊള്ളൂ.

31. ഇയം തനുർനദീരൂപാ ഗണ്ഡകീതി ച വിശ്രുതാ
പൂതാ സുപുണ്യദാ നൃണാം പുണ്യേ ഭവതു ഭാരതേ

നിന്റെ ഈ ശരീരം പുണ്യഭൂമിയായ ഭാരതത്തിൽ ഗണ്ഡകി എന്ന വിശ്രുതയായ നദിയായിത്തീർന്ന് മനുഷ്യർക്ക് പുണ്യം നൽകട്ടെ.

32. തവ കേശസമൂഹശ്ച പുണ്യവൃക്ഷോ ഭവിഷ്യതി
തുളസീകേശസംഭൂതാ തുളസീതി ചവിശ്രുതാ

നിന്റെ കേശസമൂഹം പുണ്യവൃക്ഷമായിത്തീരും.തുളസീകേശത്തിൽനിന്നു ജനിച്ചതാകയാൽ ആ വൃക്ഷം തുളസി എന്നു വിശ്രുതമാകും.

33. ത്രിഷു ലോകേഷു പുഷ്പാണാം പത്രാണാം ദേവപൂജനേ
പ്രധാനരൂപാ തുളസീ ഭവിഷ്യതി വരാനനേ

ഹേ സുന്ദരി! മൂന്നു ലോകങ്ങളിലും ദേവപൂജയ്ക്കുള്ള പുഷ്പങ്ങളിലും ദളങ്ങളിലും വച്ച് അതിപ്രധാനം തുളസിയായിത്തീരും.

**34. സ്വർഗ്ഗേ മർത്ത്യേ ച പാതാളേ ഗോലോകേ മമ സന്നിധൗ**
**ഭവ ത്വം തുളസീ വൃക്ഷവരാ പുഷ്പേഷു സുന്ദരീ**

സ്വർഗ്ഗത്തിലും ഭൂമിയിലും പാതാളത്തിലും ഗോലോകത്തിലും എന്റെ സന്നിധിയിലും തുളസി ഉത്തമവൃക്ഷവും സുന്ദരപുഷ്പവുമായി ഭവിക്കും.

**35. ഗോലോകേ വിരജാതീരേ രാസേ വൃന്ദാവനേ വനേ**
**ഭാണ്ഡീരേ ചമ്പകവനേ രമ്യേ ചന്ദനകാനനേ**

ഗോലോകം,വിരജാനദിയുടെതീരം,രാസമണ്ഡലം,വൃന്ദാവനം,ഭാണ്ഡീരവനം,മനോഹരമായ ചന്ദനവനം

**36. മാധവീകേതകീകുന്ദമല്ലികാമാലതീവനേ**
**വാസസ്തേഽത്രൈവ ഭവതു പുണ്യസ്ഥാനേഷു പുണ്യദഃ**

മാധവീകേതകീകുന്ദമല്ലികാമാലതീവനം എന്നീ സ്ഥാനങ്ങളിലും മറ്റു പുണ്യസ്ഥാനങ്ങളിലും പുണ്യം നൽകിക്കൊണ്ട് വസിക്കാൻ നിനക്കിട വരും.

**37. തുളസീതരുമൂലേഷു പുണ്യദേശേഷു പുണ്യദം**
**അധിഷ്ഠാനം ച തീർത്ഥാനാം സർവ്വേഷാം ച ഭവിഷ്യതി**

തുളസിയുടെ ചുവട് പരമപവിത്രമായ സ്ഥാനമായിരിക്കും. അതിനാൽ അവിടം സർവതീർത്ഥങ്ങളുടെയും പുണ്യപ്രദമായ അധിഷ്ഠാനമായും ഭവിക്കും.

**38. തത്ര ച സർവദേവാനാം മമാധിഷ്ഠാനമേവ ച**
**തുളസീപത്രപതനപ്രാപ്തയേ ച വരാനനേ**

ഹേ സുന്ദരീ! തുളസിയിൽനിന്നു വീഴുന്ന ദളങ്ങൾ ശിരസ്സിലേൽക്കാൻ വേണ്ടി സകല ദേവന്മാരും ഞാനും അതിന്റെ ചുവട്ടിൽ വസിക്കും.

**39. സ സ്നാതഃ സർവതീർത്ഥേഷു സർവയജ്ഞേഷു ദീക്ഷിതഃ**
**തുളസീപത്രതോയേന യോഽഭിഷേകം സമാചരേത്**

തുളസീദളതീർത്ഥം കൊണ്ട് ആരാണോ അഭിഷേകം ചെയ്യുന്നത് അവനാണ് സകലതീർത്ഥങ്ങളിലും സ്നാനം ചെയ്തവനും സകലയജ്ഞങ്ങളിലും ദീക്ഷ സ്വീകരിച്ചവനും.

**40. സുധാഘടസഹസ്രാണാം യാ തുഷ്ടിസ്തു ഭവേദ്ധരേഃ**
**സാ ച തുഷ്ടിർഭവേന്നൂനം തുളസീപത്രദാനതഃ**

ആയിരം കുംഭങ്ങളിലെ സുധ കൊണ്ട് അഭിഷേകം ചെയ്താൽ ഹരിക്ക് എത്ര തൃപ്തിയുണ്ടാകുമോ അത്രയും തൃപ്തി തുളസീദളം കൊണ്ട് അർച്ചിച്ചാൽ ഉണ്ടാകും.

**41. ഗവാമയുതദാനേന യത്ഫലം തത്ഫലം ഭവേത്**
**തുളസീപത്രദാനേന തത്ഫലം കാർത്തികേ സതീ**

പതിനായിരം ഗോക്കളെ ദാനം ചെയ്യുന്നതുകൊണ്ട് എന്തു ഫലമുണ്ടാകുമോ ആ ഫലം കാർത്തിക മാസത്തിൽ തുളസീദളം ദാനം ചെയ്യുന്നതുകൊണ്ടും ഉണ്ടാകും.

42. തുളസീപത്രതോയം ച മൃത്യുകാലേ ച യോ ലഭേത്
മുച്യതേ സർവപാപേഭ്യോ വിഷ്ണുലോകേ മഹീയതേ

മരണസമയത്ത് ആർക്കാണോ തുളസീദളജലം ലഭിക്കുന്നത് അവൻ സർവപാപങ്ങളിൽനിന്നും മുക്തനായി വിഷ്ണുലോകത്ത് പൂജിക്കപ്പെടും.

43. നിത്യം യസ്തുളസീതോയം ഭുംക്തേ ഭക്ത്യാ ച മാനവഃ
ലക്ഷാശ്വമേധജം പുണ്യം സമ്പ്രാപ്നോതി സ മാനവഃ

ഭക്തിപൂർവം തുളസീതോയം നിത്യവും സേവിക്കുന്ന മനുഷ്യൻ ലക്ഷം അശ്വമേധം ചെയ്താലുണ്ടാവുന്ന പുണ്യം നേടും.

44. തുളസീം സ്വകരേ കൃത്വാ ധൃത്വാ ദേഹേ ച മാനവഃ
പ്രാണാംസ്ത്യജതി തീർത്ഥേഷു വിഷ്ണുലോകം സ ഗച്ഛതി

തുളസി കൈയിലെടുത്തുകൊണ്ടോ ദേഹത്തു ധരിച്ചുകൊണ്ടോ തീർത്ഥസ്ഥാനങ്ങളിൽവച്ച് പ്രാണൻ ത്യജിക്കുന്ന മനുഷ്യൻ വിഷ്ണുലോകം പ്രാപിക്കും

45. തുളസീകാഷ്ഠനിർമ്മാണമാലാം ഗൃഹ്ണാതി യോ നരഃ
പദേ പദേ/ശ്വമേധസ്യ ലഭതേ നിശ്ചിതം ഫലം

തുളസിത്തണ്ടുകൊണ്ടുണ്ടാക്കിയ മാല ധരിക്കുന്ന മനുഷ്യന് ഓരോപദം വയ്ക്കുമ്പോഴും അശ്വമേധത്തിനു നിശ്ചയിച്ചിരിക്കുന്ന ഫലമെന്തോ അതു ലഭിക്കും.

46. തുളസീം സ്വകരേ കൃത്വാ സ്വീകാര്യം യോ ന രക്ഷതി
സ യാതി കാളസൂത്രം ച യാവച്ചന്ദ്രദിവാകരൗ

തുളസി കൈയിലെടുത്ത് ശപഥം ചെയ്തിട്ട് അതു പാലിക്കാത്തവൻ ആദിത്യചന്ദ്രന്മാരുള്ള കാലത്തോളം "കാളസൂത്ര"ത്തിൽ കിടന്നു നരകിക്കേണ്ടിവരും.

47. കരോതി മിഥ്യാശപഥം തുളസ്യാം യോ/ത്ര മാനവഃ
സ യാതി കുംഭീപാകം ച യാവദിന്ദ്രാശ്ചതുർദശ

തുളസി കൈയിലെടുത്ത് കള്ളശപഥം ചെയ്യുന്ന മനുഷ്യന്,പതിന്നാല് ഇന്ദ്രന്മാരുടെ കാലം വരെ കുംഭീപാകത്തിൽക്കിടക്കേണ്ടിവരും.

48. തുളസീതോയകണികാം മൃത്യുകാലേ ച യോ ലഭേത്
രത്നയാനം സമാരുഹ്യ വൈകുണ്ഠം പ്രാപ്യതേ ധ്രുവം

മരണസമയത്ത് തുളസീതോയകണികയെങ്കിലും ലഭിക്കുന്നവന് രത്നനിർമ്മിതമായ വിമാനത്തിലേറി വൈകുണ്ഠത്ത് എത്താൻ കഴിയുമെന്ന് തീർച്ചയാണ്.

49. പൂർണ്ണിമായാമമായാം ച ദ്വാദശ്യാം രവിസംക്രമേ
തൈലാഭ്യംഗം ച കൃത്വാ ച മധ്യാഹ്നേ നിശി സന്ധ്യയോഃ

വെളുത്തവാവിലും കറുത്തവാവിലും ദ്വാദശിയിലും സംക്രമദിനത്തിലും രാത്രിയിലും സന്ധ്യയ്ക്കും എണ്ണതേച്ചു കൊണ്ടും

50. ആശൗചേ/ശുചികാലേ യേ രാത്രിവാസോന്വിതാ നരാഃ
തുളസീം യേ വിചിന്വന്തി തേ ഛിന്ദന്തി ഹരേഃ ശിരഃ

ആശൗചകാലത്തും അശുചിയായിട്ടും രാത്രിയിലുടുത്തിരുന്ന വസ്ത്രം ധരിച്ചുകൊണ്ടും ആരാണോ തുളസീദളം ഇറുത്തെടുക്കുന്നത് അവർ ശ്രീഹരിയുടെ ശിരസ്സ് ഛേദിക്കുന്നവരാണ്

51. ത്രിരാത്രം തുളസീപത്രം ശുദ്ധം പര്യുഷിതം സതി
ശ്രാദ്ധേ വ്രതേ ച ദാനേ ച പ്രതിഷ്ഠായാം സുരാർച്ചനേ

ഇറുത്തെടുക്കുന്ന തുളസീദളം വാടിയതായാലും മൂന്നുനാൾവരെ ശ്രാദ്ധത്തിനും വ്രതത്തിനും ദാനത്തിനും പ്രതിഷ്ഠയ്ക്കും ദേവപൂജയ്ക്കും ഉപയോഗിക്കാം.

52. ഭൂഗതം തോയപതിതം യദ്ദത്തം വിഷ്ണവേ സതി
ശുദ്ധം ച തുളസീപത്രം ക്ഷാളനാദന്യകർമ്മണി

കൊഴിഞ്ഞുവീണതോ വെള്ളത്തിൽ വീണതോ വിഷ്ണുപൂജക്ക് ഉപയോഗിച്ചതോ ആയ തുളസീദളം കഴുകി ശുദ്ധമാക്കി വീണ്ടും ഏതു കർമ്മത്തിനും എടുക്കാം.

53. വൃക്ഷാധിഷ്ഠാതൃദേവീ യാ ഗോലോകേ ച നിരാമയേ
കൃഷ്ണേന സാർദ്ധം നിത്യം ച നിത്യക്രീഡാം കരിഷ്യസി

ഹേ തുളസി! ദുഃഖരഹിതമായ ഗോലോകത്ത് വൃക്ഷാധിഷ്ഠാന ദേവതയായി നിത്യവും കൃഷ്ണനോടു കൂടി നിനക്ക് നിത്യക്രീഡ നടത്താം.

54. നദ്യധിഷ്ഠാതൃദേവീ യാ ഗോലോകേ സാ സുപുണ്യദാ
ലവണോദസ്യ സാ പത്നീ മദംശസ്യ ച ഭവിഷ്യതി

നദിയുടെ അധിഷ്ഠാനദേവത എന്ന നിലയിൽ ഗോലോകത്തു വസിക്കുന്ന നീ നദി എന്ന നിലയിൽ, ഭൂമിയിൽ എന്റെ അംശമായ ലവണസമുദ്രത്തിന്റെ പത്നിയായി ഭവിക്കും.

55. ത്വം ച സ്വയം മഹാസാധ്വീ വൈകുണ്ഠേ മമ സന്നിധൗ
രമാസമാ ച രാമാച ഭവിഷ്യസി ന സംശയഃ

മഹാസാധ്വിയായ നീ പൂർണ്ണരൂപത്തിൽ എന്നോടുകൂടി വൈകുണ്ഠലോകത്ത് രമയ്ക്കുതുല്യയും രമിപ്പിക്കുന്നവളുമായി വാഴുമെന്നതിനു സംശയമില്ല.

56. അഹം ച ശൈലരൂപേണ ഗണ്ഡകീതീരസന്നിധൗ
അധിഷ്ഠാനം കരിഷ്യാമി ഭാരതേ തവ ശാപതഃ

നിന്റെ ശാപത്തിന്റെ ഫലമായി ഞാനും ഭാരതത്തിൽ ഗണ്ഡകീ നദിയുടെ തീരത്ത് ശൈലരൂപത്തിൽ നിലകൊള്ളാം.

57. കോടിസംഖ്യാസ്തത്ര കീടാസ്തീക്ഷ്ണദംഷ്ട്രാ വരായുധൈഃ
യച്ഛിലാകുഹരേ ചക്രം കരിഷ്യന്തി മദീയകം

അവിടെ വസിക്കുന്ന കോടിക്കണക്കിനു കീടങ്ങൾ തങ്ങളുടെ തീക്ഷ്ണദംഷ്ട്രകളാകുന്ന ഉഗ്രായുധങ്ങൾകൊണ്ട് കരണ്ടിക്കരണ്ടി ആ ശിലകളിൽ എന്റെ ചക്രായുധചിഹ്നം നിർമ്മിക്കും.

58. ഏകദ്വാരം ചതുശ്ചക്രം വനമാലാവിഭൂഷിതം
നവീനനീരദാകാരം ലക്ഷ്മീനാരായണാഭിധം

ഒരു ദ്വാരവും നാലു ചക്രചിഹ്നവും വനമാലാവിഭൂഷണവും പുതുമേഘത്തിന്റെതുപോലെ ശ്യാമളനിറവുമുള്ളത് ലക്ഷ്മീനാരായണമെന്നു പേരുള്ള സാളഗ്രാമമാകുന്നു.

**59. ഏകദ്വാരം ചതുശ്ചക്രം നവീനനീരദോപമം**
**ലക്ഷ്മീജനാർദ്ദനോ ജ്ഞേയോ രഹിതോ വനമാലയാ**

ഒരു ദ്വാരവും നാലു ചക്രചിഹ്നവും പുതുമേഘത്തിന്റെതുപോലെ ശ്യാമളനിറവുമുള്ളത് ലക്ഷ്മീജനാർദ്ദനമെന്ന സാളഗ്രാമമാകുന്നു. അതിന് വനമാലാചിഹ്നം ഉണ്ടായിരിക്കുകയില്ല.

**60. ദ്വാരദ്വയേ ചതുശ്ചക്രം ഗോഷ്പദേന വിരാജിതം**
**രഘുനാഥാഭിധം ജ്ഞേയം രഹിതം വനമാലയാ**

രണ്ടു ദ്വാരവും നാലു ചക്രചിഹ്നവും ഗോഷ്പദചിഹ്നവും(പശുക്കിടാവിന്റെ കുളമ്പിന്റെ രൂപം)ഉള്ളത് രഘുനാഥമെന്ന സാളഗ്രാമമാണ്.അതിനും വനമാല ഉണ്ടായിരിക്കുകയില്ല.

**61. അതിക്ഷുദ്രം ദ്വിചക്രം ച നവീന ജലദപ്രഭം**
**തദ്വാമനാഭിധം ജ്ഞേയം രഹിതം വനമാലയാ**

വളരെ ചെറിയ രണ്ടു ചക്രചിഹ്നങ്ങളും പുതുമേഘത്തിന്റെതു പോലെ ശ്യാമളനിറവും ഉള്ളത് 'വാമനം' എന്ന പേരോടുകൂടിയ സാളഗ്രാമമാകുന്നു.അതിന് വനമാല ഉണ്ടായിരിക്കുകയില്ല.

**62. അതിക്ഷുദ്രം ദ്വിചക്രം ച വനമാലാവിഭൂഷിതം**
**വിജ്ഞേയം ശ്രീധരം രൂപം ശ്രീപ്രദം ഗൃഹിണാം സദാ**

വളരെ ചെറിയ രണ്ടു ചക്രചിഹ്നങ്ങൾ ഉള്ളതും വനമാലയോടുകൂടിയതുമായ സാളഗ്രാമം ശ്രീധരം എന്നു പറയുന്നു.അത് ഇരിക്കുന്ന ഗൃഹത്തിൽ എല്ലായ്പ്പോഴും ഐശ്വര്യം ഉണ്ടായിരിക്കും.

**63. സ്ഥൂലം ച വർത്തുളാകാരം രഹിതം വനമാലയാ**
**ദ്വിചക്രം സ്ഫുടമത്യന്തം ജ്ഞേയം ദാമോദരാഭിധം**

തടിച്ചതും നീണ്ട് ഉരുണ്ടതും വനമാലയില്ലാത്തതും വളരെ വ്യക്തമായ രണ്ടു ചക്രചിഹ്നങ്ങൾ ഉള്ളതുമായ സാളഗ്രാമത്തെ ദാമോദരം എന്നു പറയും.

**64. മദ്ധ്യമം വർത്തുളാകാരം ദ്വിചക്രം ബാണവിക്ഷതം**
**രണരാമാഭിധം ജ്ഞേയം ശരതൂണസമന്വിതം**

അധികം ചെറുതും അധികം വലുതുമല്ലാത്ത മധ്യമരൂപത്തിൽ വർത്തുളാകാരത്തിലുള്ളതും രണ്ടു ചക്രചിഹ്നങ്ങൾ ഉള്ളതും അമ്പിൻതുളയുള്ളതും അമ്പിന്റെയും ആവനാഴിയുടെയും ചിഹ്നമുള്ളതുമായ സാളഗ്രാമത്തെ രണരാമം എന്നു പറയുന്നു.

**65. മധ്യമം സപ്തചക്രം ച ഛത്രഭൂഷണഭൂഷിതം**
**രാജരാജേശ്വരം ജ്ഞേയം രാജസമ്പത്പ്രദം നൃണാം**

ഇടത്തരത്തിൽ ഏഴു ചക്രങ്ങളുടെയും ഛത്രത്തിന്റെയും ചിഹ്നമുള്ള ശില "രാജരാജേശ്വര"മാകുന്നു. രാജസമ്പത്ത് മനുഷ്യർക്കുപ്രദാനം ചെയ്യാൻ കഴിവുള്ള സാളഗ്രാമമാണിത്.

**66. ദ്വിസപ്തചക്രം സ്ഥൂലം ച നവനീരദസുപ്രഭം**
**അനന്താഖ്യം ച വിജ്ഞേയം ചതുർവർഗ്ഗഫലപ്രദം**

സ്ഥൂലവും പതിന്നാലുചക്രചിഹ്നവും പുതുകൊണ്ടലിന്റെ നിറവും ഉള്ള സാളഗ്രാമം അനന്തമെന്നു പേരുള്ളതാണ്. ധർമ്മാർത്ഥകാമമോക്ഷങ്ങളെല്ലാം പ്രദാനം ചെയ്യാൻ ഇതിനു കഴിവുണ്ട്.

**67. ചക്രാകാരം ദ്വിചക്രം ച സശ്രീകം ജലദപ്രഭം**
**സഗോഷ്പദം മധ്യമം ച വിജ്ഞേയം മധുസൂദനം**

ചക്രത്തിന്റെ ആകൃതിയും രണ്ടു ചക്രചിഹ്നവും ശ്രീയും കൊണ്ടൽ നിറവും ഗോഷ്പദചിഹ്നവും ചേർന്ന് ഇടത്തരത്തിലുള്ള സാളഗ്രാമമാണ് മധുസൂദനം.

68. സുദർശനം ചൈകചക്രം ഗുപ്തചക്രം ഗദാധരം
ദ്വിചക്രം ഹയവക്ത്രാഭം ഹയഗ്രീവം പ്രകീർത്തിതം

ഒരു ചക്രചിഹ്നം മാത്രമുള്ള സാളഗ്രാമം സുദർശനം;ഗുപ്തചക്രത്തോടുകൂടിയത് ഗദാധരം;രണ്ടു ചക്രചിഹ്നത്തോടും അശ്വമുഖത്തോടും കൂടിയത് ഹയഗ്രീവമെന്നും അറിയപ്പെടുന്നു.

69. അതീവവിസ്തൃതാസ്യം ച ദ്വിചക്രം വികടം സതീ
നരസിംഹം സുവിജ്ഞേയം സദ്യോ വൈരാഗ്യദം നൃണാം

അത്യന്തം വിസ്തൃതമായ മുഖവും രണ്ടു ചക്രചിഹ്നവും ഭയാനകമായ രൂപവും ഉള്ളത് നരസിംഹം എന്നുപേരുള്ള സാളഗ്രാമമാകുന്നു. ഇത് മനുഷ്യർക്ക് ഉടനടി വൈരാഗ്യം നൽകുന്നതാണ്.

70. ദ്വിചക്രം വിസ്തൃതാസ്യം ച വനമാലാസമന്വിതം
ലക്ഷ്മീനൃസിംഹം വിജ്ഞേയം ഗൃഹിണാം ച സുഖപ്രദം

രണ്ടു ചക്രചിഹ്നവും വിസ്തൃതമായ മുഖവും വനമാലാചിഹ്നവുമുള്ള സാളഗ്രാമം ലക്ഷ്മീനൃസിംഹം എന്നുപറയും. ഇത് ഗൃഹസ്ഥർക്ക് സുഖംപ്രദാനം ചെയ്യുന്നു.

71. ദ്വാരദേശേ ദ്വിചക്രം ച സശ്രീകം ച സമം സ്ഫുടം
വാസുദേവം തു വിജ്ഞേയം സർവകാമഫലപ്രദം

ദ്വാരദേശത്തിൽ രണ്ടു ചക്രചിഹ്നവും ശ്രീയും ഒപ്പം സ്ഫുടതയും ഉള്ളത് വാസുദേവമെന്ന സാളഗ്രാമം. സർവകാമങ്ങളെയും പ്രദാനം ചെയ്യാൻ സമർത്ഥമാണ് ഇത്.

72. പ്രദ്യുമ്നം സൂക്ഷ്മചക്രം ച നവീനനീരദപ്രഭം
സുഷിരച്ഛിദ്ര ബഹുളം ഗൃഹിണാം ച സുഖപ്രദം

സൂക്ഷ്മമായ ഒരുചക്രവും കാർമേഘത്തിന്റെ നിറവും ഛിദ്രങ്ങളായ അനേകം സുഷിരങ്ങളും ഉള്ള സാളഗ്രാമം പ്രദ്യുമ്നം. ഗൃഹസ്ഥർക്ക് ഇത് സുഖത്തെ പ്രദാനംചെയ്യും.

73. ദ്വേ ചക്രേ ചൈകലഗ്നേ ച പൃഷ്ഠം യത്ര തു പുഷ്കലം
സങ്കർഷണം സുവിജ്ഞേയം സുഖദം ഗൃഹിണാം സദാ

രണ്ടു ചക്രമുഖങ്ങളും പരസ്പരംചേർത്തിരിക്കുന്നതും പിൻഭാഗം മുൻഭാഗത്തെക്കാൾ തടിച്ചിരിക്കുന്ന തുമായ സാളഗ്രാമം സങ്കർഷണം. ഇതും ഗൃഹസ്ഥന്മാർക്ക് സുഖം പ്രദാനം ചെയ്യുന്നു.

74. അനിരുദ്ധം തു പീതാഭം വർത്തുളം ചാതിശോഭനം
സുഖപ്രദം ഗൃഹസ്ഥാനാം പ്രവദന്തി മനീഷിണഃ

ഉരുണ്ടുനീണ്ടതും മഞ്ഞനിറത്തിൽ അഴകുള്ളതുമാണ് അനിരുദ്ധം എന്ന സാളഗ്രാമം. ഗൃഹസ്ഥന്മാർക്ക് സുഖപ്രദമാണ് ഇതെന്ന് വിദ്വാന്മാർ പറയുന്നു.

75. സാളഗ്രാമശിലാ യത്ര തത്ര സന്നിഹിതോ ഹരിഃ
തത്രൈവ ലക്ഷ്മീർവസതി സർവതീർത്ഥസമന്വിതാ

സാളഗ്രാമശില എവിടെയുണ്ടോ അവിടെ ഹരിയും സന്നിഹിതനായിരിക്കും. അവിടെത്തന്നെ സർവതീർത്ഥങ്ങളോടും കൂടി ലക്ഷ്മീഭഗവതിയും വസിക്കുന്നു.

76. യാനി കാനിച പാപാനി ബ്രഹ്മഹത്യാദികാനി ച
താനി സർവാണി നശ്യന്തി സാളഗ്രാമശിലാർച്ചനാത്

ബ്രഹ്മഹത്യതുടങ്ങിയ ഏതെല്ലാം പാപങ്ങളുണ്ടോ അവയെല്ലാം സാളഗ്രാമശിലയെ പൂജിക്കുന്നതുകൊണ്ട് ഇല്ലാതാവും.

77. ഛത്രാകാരേ ഭവേദ്രാജ്യം വർത്തുളേ ച മഹാശ്രിയഃ
ദുഃഖം ച ശകടാകാരേ ശൂലാഗ്രേ മരണം ധ്രുവം

ഛത്രാകൃതിയിലുള്ള സാളഗ്രാമത്തിന് രാജ്യവും വർത്തുളാകാരമായ സാളഗ്രാമത്തിന് മഹത്തായ ഐശ്വര്യവും നൽകാൻ കഴിയും. ശകടാകാരമായ സാളഗ്രാമം ദുഃഖവും ശൂലാഗ്ര തുല്യമായ സാളഗ്രാമം മരണവും വരുത്തിവെയ്ക്കുമെന്നു തീർച്ചയാണ്.

78. വികൃതാസ്യേ ച ദാരിദ്ര്യം പിംഗളേ ഹാനിരേവ ച
ഭഗ്നചക്രേ ഭവേദ്വ്യാധിർ വിദീർണ്ണേ മരണംധ്രുവം

വികൃതമുഖമുള്ളത് ദാരിദ്ര്യവും പിംഗളനിറമുള്ളത് ഹാനിയും മുറിഞ്ഞ ചക്രമുള്ളത് വ്യാധിയും പൊട്ടിയതു മരണവും ഉണ്ടാക്കും.

79. വ്രതം സ്നാനം പ്രതിഷ്ഠാം ച ശ്രാദ്ധം ച ദേവപൂജനം
സാളഗ്രാമസ്യ സാന്നിദ്ധ്യാത് പ്രശസ്തം തദ്ഭവേദിതി

സാളഗ്രാമത്തിന്റെ സാന്നിദ്ധ്യത്തിൽ നടത്തുന്ന വ്രതവും സ്നാനവും പ്രതിഷ്ഠയും ശ്രാദ്ധവും ദേവപൂജയും അത്യധികം ഫലപ്രദമാണ്.

80. സസ്നാതഃ സർവതീർത്ഥേഷു സർവയജ്ഞേഷു ദീക്ഷിതഃ
സർവയജ്ഞേഷു തീർത്ഥേഷു വ്രതേഷു ച തപഃസു ച

സാളഗ്രാമത്തിന്റെ സാന്നിദ്ധ്യത്തിൽ കഴിയുന്നവൻ സർവതീർത്ഥങ്ങളിലും സ്നാനം ചെയ്തവനും അതുപോലെ സമസ്തയജ്ഞങ്ങളിലും സാഫല്യം നേടിയവനുമായിരിക്കും. അഖില യജ്ഞങ്ങളുടെയും തീർത്ഥങ്ങളുടെയും വ്രതങ്ങളുടെയും തപസ്സുകളുടെയും ഫലങ്ങൾക്ക് അവൻ അർഹനുമായിരിക്കും.

81. പാഠേ ചതുർണാം വേദാനാം തപസാം കരണേ സതി
തത്പുണ്യം ലഭതേ നൂനം സാളഗ്രാമശിലാർച്ചനാത്

നാലുവേദങ്ങൾ പഠിച്ചതുകൊണ്ടും തപസ്സു ചെയ്തതുകൊണ്ടും ലഭിക്കുന്ന പുണ്യം സാളഗ്രാമാർച്ചനകൊണ്ടു മാത്രം ലഭിക്കുന്നതാണ്.

"സാളഗ്രാമശിലാ തോയൈർയോഽഭിഷേകം സദാഽചരേത്
സർവദാനേഷു യത്പുണ്യം പ്രദക്ഷിണം ഭുവോ യഥാ."

"ആരാണോ സാളഗ്രാമശിലാജലത്തിൽ നിത്യവും സ്നാനം ചെയ്യുന്നത് അവന് ഭൂപ്രദക്ഷിണത്താലും സകലദാനങ്ങളാലും എത്ര പുണ്യം ലഭിക്കുമോ അത്രയും പുണ്യം ലഭിക്കും"

82. സാളഗ്രാമശിലാതോയം നിത്യം ഭുംക്തേ ച യോ നരഃ
സുരേപ്സിതം പ്രസാദം ച ലഭതേ നാത്ര സംശയഃ

സാളഗ്രാമശിലാതീർത്ഥം ആരാണോ നിത്യവും സേവിക്കുന്നത് അവന് ദേവന്മാർപോലും ആഗ്രഹിക്കുന്ന സൗഖ്യം ലഭിക്കും; സംശയമില്ല.

83. യസ്യ സ്പർശം ച വാഞ്ഛന്തി തീർത്ഥാനി നിഖിലാനി ച
ജീവന്മുക്തോ മഹാപൂതോഽന്ത്യേ യാതി ഹരേഃ പദം

സർവപുണ്യതീർത്ഥങ്ങളും അവന്റെ സ്പർശം കൊതിക്കുന്നു. അത്യന്തം പരിശുദ്ധനായ ആ ജീവന്മുക്തൻ അവസാനം ഹരിപദം പ്രാപിക്കും.

**84. തത്രൈവ ഹരിണാ സാർധമസംഖ്യം പ്രാകൃതം ലയം**
**യാസ്യത്യേവ ഹി ദാസ്യേ ച നിയുക്തോ ദാസ്യകർമ്മണി**

ആ വൈകുണ്ഠത്തിൽത്തന്നെ ഹരിയോടുകൂടി അസംഖ്യം പ്രാകൃതപ്രളയകാലം ദാസ്യകർമ്മത്തിൽ നിയുക്തനായ അവൻ ഭഗവദ്ദാസനായി കഴിഞ്ഞുകൂടും.

**85. യാനി കാനി ച പാപാനി ബ്രഹ്മഹത്യാസമാനി ച**
**തം ദൃഷ്ട്വാ ച പലായന്തേ വൈനതേയാദിവോരഗാഃ**

ബ്രഹ്മഹത്യാസമാനങ്ങളായ ഏതെല്ലാം പാപങ്ങളുണ്ടോ അവയെല്ലാം അവനെ കണ്ടാൽ ഗരുഡനെ കണ്ട പാമ്പിനെപ്പോലെ ഓടിഒളിക്കും.

**86. തത്പാദരജസാ ദേവീ സദ്യഃപൂതാ വസുന്ധരാ**
**പുംസാം ലക്ഷം തത്പിതൃണാം നിസ്തരേത്തസ്യ ജന്മതഃ**

അവന്റെ പാദരജസ്സ് ഏല്ക്കുന്ന ഭൂമീദേവി അപ്പോൾത്തന്നെ പരിശുദ്ധയാകും. അവന്റെ ജനനംകൊണ്ട് അവന്റെ ലക്ഷം പിതൃപിതാക്കന്മാർ പരിശുദ്ധരുമാകും.

**87. സാളഗ്രാമശിലാതോയം മൃത്യുകാലേ ച യോ ലഭേത്**
**സർവപാപവിനിർമുക്തോ വിഷ്ണുലോകം സ ഗച്ഛതി**

സാളഗ്രാമശിലാ തീർത്ഥം മരണസമയത്ത് ആർക്കാണോ സേവിക്കാൻ ഇടവരുന്നത് അവൻ സർവ പാപങ്ങളിൽനിന്നും മുക്തനായി വിഷ്ണുലോകം പ്രാപിക്കും.

**88. നിർവാണമുക്തിംലഭതേ കർമ്മഭോഗാത്പ്രമുച്യതേ**
**വിഷ്ണോഃ പദേ പ്രലീനശ്ച ഭവിഷ്യതി ന സംശയഃ**

നിർവാണമുക്തിനേടുകയും കർമ്മബന്ധത്തിൽനിന്ന് മുക്തനാവുകയും ചെയ്യും. അവസാനം അവൻ വിഷ്ണുപദത്തിൽ ലയിക്കുമെന്നതിനു സംശയമില്ല.

**89. സാളഗ്രാമശിലാം ധൃത്വാ മിഥ്യാവാക്യം വദേത്തു യഃ**
**സ യാതി കുംഭീപാകേ ച യാവദ്വൈ ബ്രഹ്മണോ വയഃ**

സാളഗ്രാമശിലയും കൈയിൽ വച്ചുകൊണ്ട് ആരാണോ കള്ളംപറയുന്നത് അവൻ ബ്രഹ്മാവിന്റെ ആയുഷ്കാലത്തോളം കുംഭീപാകനരകത്തിൽ ചെന്നുവീഴും.

**90. സാളഗ്രാമശിലാം ധൃത്വാ സ്വീകാരം യോ ന പാലയേത്**
**സ പ്രയാത്യസിപത്രം ച ലക്ഷമന്വന്തരാവധി**

സാളഗ്രാമശില കൈയിൽ വച്ചുകൊണ്ട് പ്രതിജ്ഞചെയ്തതു ആരാണോപാലിക്കാത്തത് അവൻ ലക്ഷം മന്വന്തരക്കാലം അസിപത്രത്തിൽ കിടന്നു നരകിക്കും.

**91. തുളസീപത്രവിച്ഛേദം സാളഗ്രാമേ കരോതി യഃ**
**തസ്യ ജന്മാന്തരേ കാന്തേ സ്ത്രീവിച്ഛേദോ ഭവിഷ്യതി**

സാളഗ്രാമപൂജയിൽ തുളസീദളം ഒഴിവാക്കുന്നവൻ ജന്മാന്തരത്തിൽ ഭാര്യയില്ലാത്തവനായിരിക്കും.

**92. തുളസീപത്ര വിച്ഛേദം ശംഖേ യോ ഹി കരോതി ച**
**ഭാര്യാഹീനോ ഭവേത് സോഽപി രോഗീ ച സപ്തജന്മസു**

ശംഖിൽനിന്ന് തുളസീദളം എടുത്തുകളയുന്നവൻ ഏഴു ജന്മങ്ങളിൽ ഭാര്യാവിഹീനനും രോഗിയുമായി ഭവിക്കും.

93. സാളഗ്രാമം ച തുളസീം ശംഖം ചൈകത്ര ഏവ ച
യോ രക്ഷതി മഹാജ്ഞാനീ സ ഭവേത് ശ്രീഹരേഃപ്രിയഃ

സാളഗ്രാമവും തുളസിയും ശംഖും ഒരുമിച്ചുചേർത്ത് സംരക്ഷിക്കുന്നമഹാജ്ഞാനി ശ്രീഹരിക്കു പ്രിയപ്പെട്ടവനായി ഭവിക്കും.

94. സകൃദേവ ഹി യോ യസ്യാം വീര്യാധാനം കരോതി ച
തദ്വിച്ഛേദേ തസ്യ ദുഃഖം ഭവേദേവ പരസ്പരം

ഒരു പ്രാവശ്യമെങ്കിലും ഭാര്യാസുഖം അറിഞ്ഞവന്, തമ്മിൽ വേർപെടേണ്ടിവരുമ്പോൾ ദുഃഖം ഉണ്ടാവും.

95. ത്വം പ്രിയാ ശംഖചൂഡസ്യ ചൈകമന്വന്തരാവധി
ശംഖേന സാർധം ത്വദ്ഭേദഃ കേവലം ദുഃഖദസ്തഥാ

നീ ഒരു മന്വന്തരക്കാലം ശംഖചൂഡന്റെ പ്രിയപത്നിയായിരുന്നുവല്ലോ. ശംഖചൂഡനെ പിരിയുക എന്നത് നിനക്ക് അങ്ങേയററം ദുഃഖപ്രദമായിരിക്കും.

96. ഇത്യുക്ത്വാ ശ്രീഹരിസ്താം ച വിരരാമ ച നാരദ
സാ ച ദേഹം പരിത്യജ്യ ദിവ്യരൂപം വിധായ ച

ഹേ നാരദ,ശ്രീ ഹരി അവളോട് ഇങ്ങനെ പറഞ്ഞു നിർത്തി. അവൾ സ്വശരീരം വെടിഞ്ഞ് ദിവ്യരൂപം സ്വീകരിക്കുകയും

97. യഥാ ശ്രീശ്ച തഥാ സാ ചാപ്യുവാസ ഹരിവക്ഷസി
സ ജഗാമ തയാ സാർധം വൈകുണ്ഠം കമലാപതിഃ

ശ്രീദേവിയെപ്പോലെ ശ്രീഹരിയുടെ മാറിടത്തിൽ വാഴുകയും ചെയ്തു. ആ കമലാപതി അവളോടുകൂടി വൈകുണ്ഠത്തിലേക്കും പോയി.

98. ലക്ഷ്മീഃ സരസ്വതീ ഗംഗാ തുളസീ ചാപി നാരദ
ഹരേഃ പ്രിയാശ്ചതസ്രശ്ച ബഭൂവുരീശ്വരസ്യ ച

ഹേ നാരദ, ലക്ഷ്മി, സരസ്വതി, ഗംഗ, തുളസി, എന്നിങ്ങനെ നാലുപേർ ഭഗവാൻ ശ്രീഹരിയുടെ പ്രിയപത്നിമാരായി ഭവിച്ചു.

99. സദ്യസ്തദ്ദേഹജാതാ ച ബഭൂവ ഗണ്ഡകീ നദീ
ഈശ്വരഃ സോഽപി ശൈലശ്ച തത്തീരേ പുണ്യദോ നൃണാം

തുളസി പരിത്യജിച്ച ദേഹത്തിൽ നിന്ന് ഉടനെ തന്നെ ഗണ്ഡകീനദി ഉദ്ഭവിച്ചു. മനുഷ്യർക്കു പുണ്യം നൽകുന്നതിനുവേണ്ടി ശ്രീഹരി ശൈലരൂപത്തിൽ ആ നദീതീരത്തും വാണു.

100. കുർവന്തി തത്ര കീടാശ്ച ശിലാം ബഹുവിധാം മുനേ
ജലേ പതന്തി യാ യാശ്ച ഫലദാസ്താശ്ച നിശ്ചിതം

അവിടെയുള്ള കീടങ്ങൾ ശിലയെ പലവിധത്തിലാക്കിത്തീർക്കുന്നു. അവയിൽ ഏതെല്ലാമാണോ അടർന്ന് ഗണ്ഡകീ ജലത്തിൽ പതിക്കുന്നത് അവയാണ് നിശ്ചിതമായ ഫലം പ്രദാനം ചെയ്യുന്നതെന്നു പറയാം.

101. സ്ഥലസ്ഥാഃ പിംഗളാ ജ്ഞേയാശ്ചോപതാപാദ്രവേരിതി
ഇത്യേവം കഥിതം സർവം കിം ഭൂയഃ ശ്രോതുമിച്ഛസി

കരയ്ക്കുള്ള ശില സൂര്യാതപമേററിട്ടാണ് പിംഗളനിറമുള്ളതായിത്തീരുന്നതെന്ന് അറിഞ്ഞുകൊള്ളുക. ഇങ്ങനെ ഞാൻ എല്ലാം പറഞ്ഞു കഴിഞ്ഞു. ഇനി എന്താണു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ചതുർവിംശോ/ദ്ധ്യായഃ

# അഥ പഞ്ചവിംശോ/ദ്ധ്യായഃ

## നാരദ ഉവാച

1. **തുളസീ ച യദാ പൂജ്യാ കൃതാ നാരായണപ്രിയാ**
**അസ്യാഃ പൂജാവിധാനം ച സ്തോത്രം ച വദ സാമ്പ്രതം**

നാരായണപ്രിയയായ തുളസി എപ്പോഴാണ് പൂജനീയയായിത്തീർന്നത്? അവളുടെ പൂജാവിധാനവും സ്തോത്രവും എന്തെന്നു പറഞ്ഞാലും.

2. **കേന പൂജാ കൃതാ കേന സ്തുതാ പ്രഥമതോ മുനേ**
**തത്ര പൂജ്യാ സാ ബഭൂവ കേന വാ വദ മാമഹോ**

മുനേ! ആരാണ് അവളെ ആദ്യമായി പൂജിച്ചതും സ്തുതിച്ചതും? അവൾ എന്തുകൊണ്ട് സമ്പൂജ്യയായിത്തീർന്നു? അത് എന്നോടു പറയൂ.

## സൂത ഉവാച

3. **നാരദസ്യ വചഃ ശ്രുത്വാ പ്രഹസ്യ മുനിപുംഗവഃ**
**കഥാം കഥിതുമാരേഭേ പുണ്യാം പാപഹരാം പരാം**

നാരദന്റെ വാക്കുകേട്ട് ആ മുനിശ്രേഷ്ഠൻ പുഞ്ചിരിച്ചുകൊണ്ട് പാപഹരവും അത്യുത്തമവുമായ പുണ്യകഥ പറയാൻ തുടങ്ങി.

## ശ്രീനാരായണ ഉവാച

4 **ഹരിഃ സമ്പൂജ്യ തുളസീം രേമേ ച രമയാ സഹ**
**രമാസമാനസൗഭാഗ്യാം ചകാര ഗൗരവേണ ച**

ശ്രീഹരി രമാസഹിതനായി തുളസിയെ പൂജിക്കുകയും അവളോടുകൂടി രമിക്കുകയും അവളെ രമയ്ക്കുതുല്യം കരുതി ബഹുമാനിക്കുകയും ചെയ്തു.

5. **സേഹേ ച ലക്ഷ്മീർഗംഗാ ച തസ്യാശ്ച നവസംഗമം**
**സൗഭാഗ്യഗൗരവം കോപാത്തന്ന സേഹേ സരസ്വതീ**

ഹരിയുമായി അവൾക്കുണ്ടായ നവസംഗമവും ഹരി അവൾക്കു നൽകിയ സ്നേഹബഹുമാനങ്ങളും ലക്ഷ്മിയും ഗംഗയും ഒരുവിധം സഹിച്ചു. എന്നാൽ കോപം നിമിത്തം സരസ്വതിക്ക് അതു സഹിക്കാൻ കഴിഞ്ഞില്ല.

6. സാ താം ജഘ്നാന കലഹേ മാനിനീ ഹരിസന്നിധൗ
വ്രീഡയാ ചാപമാനേന സാന്തർധാനം ചകാര ഹ

ഹരിയുടെ മുമ്പിൽ വച്ചുതന്നെ മാനശാലിനിയായ സരസ്വതി അവളുമായി ശണ്ഠകൂടുകയും അവളെ പ്രഹരിക്കുകയും ചെയ്തു. അപമാനവും ലജ്ജയും സഹിക്കാനാവാതെ അവൾ മറഞ്ഞുകളഞ്ഞു.

7. സർവസിദ്ധേശ്വരീ ദേവീ ജ്ഞാനിനാം സിദ്ധയോഗിനീ
ജഗാമാദർശനം കോപാത് സർവത്ര ച ഹരേരഹോ

തുളസീദേവിക്ക് യോഗസിദ്ധി സമ്പൂർണ്ണമായും ലഭിച്ചിരുന്നു, ജ്ഞാനികൾക്ക് സിദ്ധസ്വരൂപിണിയായിരുന്ന അവൾ കോപത്താൽ വിഷ്ണുവിനുപോലും അദൃശ്യയായിത്തീർന്നു.

8. ഹരിർന്ന ദൃഷ്ട്വാ തുളസീം ബോധയിത്വാ സരസ്വതീം
തദനുജ്ഞാം ഗൃഹീത്വാ ച ജഗാമ തുളസീവനം

തുളസീദേവി അദൃശ്യയായിത്തീർന്നപ്പോൾ ശ്രീഹരി അക്കാര്യം സരസ്വതിയെ അറിയിച്ചിട്ട് അവളുടെ അനുവാദവും വാങ്ങിക്കൊണ്ട് തുളസീവനത്തിലേക്കു പോയി.

9. തത്ര ഗത്വാ ച സുസ്നാതോ ഹരിഃ സ തുളസീം സതീം
പൂജയാമാസ താം ധ്യാത്വാ സ്തോത്രം ഭക്ത്യാ ചകാര ഹ

അവിടെ ചെന്ന് നന്നായി കുളിച്ചശേഷം ഹരി സാധ്വിയായ തുളസിയെ പൂജിക്കുകയും ധ്യാനിക്കുകയും ഭക്തിപൂർവം സ്തുതിക്കുകയും ചെയ്തു.

10. ലക്ഷ്മീ മായാ കാമവാണീ ബീജപൂർവ്വം ദശാക്ഷരം
വൃന്ദാവനീതി ങേന്തം ച വഹ്നിജായാന്തമേവ ച

ലക്ഷ്മീ ബീജം (ശ്രീം) മായാബീജം(ഹ്രീം) കാമബീജം(ക്ലീം)വാണീബീജം(ഐം)എന്നീ ബീജാക്ഷരങ്ങളോടുകൂടി ചതുർത്ഥ്യന്തമായ വൃന്ദാവനീശബ്ദം സ്വാഹാന്തമായുള്ളതാണ് ദശാക്ഷരാത്മകമായ തുളസീമന്ത്രം (ശ്രീം ഹ്രീം ക്ലീം ഐം വൃന്ദാവനൈ്യസ്വാഹാ)

11. അനേന കല്പതരുണാ മന്ത്രരാജേന നാരദ
പൂജയേദ്യോ വിധാനേന സർവസിദ്ധിം ലഭേദ്ധ്രുവം

കല്പകവൃക്ഷസമാനമായ ഈ മന്ത്രംകൊണ്ട് വിധിയനുസരിച്ച് ആരാണോ പൂജിക്കുന്നത് അവനു സർവസിദ്ധികളും ലഭിക്കുമെന്നു തീർച്ചയാണ്.

12. ഘൃതദീപേന ധൂപേന സിന്ദൂരചന്ദനേന ച
നൈവേദ്യേന ച പുഷ്പേണ ചോപചാരേണ നാരദ

നെയ്വിളക്ക് ധൂപം സിന്ദൂരം ചന്ദനം നൈവേദ്യം പുഷ്പം എന്നീ ഉപചാരങ്ങളോടുകൂടി ഹരി അവളെ പൂജിക്കുകയും

13. ഹരിസ്തോത്രേണ തുഷ്ടാ സാ ചാവിർഭൂതാ മഹീരൂഹാത്
പ്രസന്നാ ചരണാംഭോജേ ജഗാമ ശരണം ശുഭാ

സ്തോത്രം കൊണ്ട് സ്തുതിക്കുകയും ചെയ്തപ്പോൾ സന്തുഷ്ടയായിത്തീർന്ന തുളസി വൃക്ഷത്തിൽ നിന്നു പ്രത്യക്ഷപ്പെട്ട് പ്രസന്നയായി വിഷ്ണുവിന്റെ ചരണകമലങ്ങൾ വണങ്ങി.

14. വരം തസ്യൈ ദദൗ വിഷ്ണുഃ സർവപൂജ്യാ ഭവേരിതി
അഹം ത്വാം ധാരയിഷ്യാമി സുരൂപാം മൂർധ്നി വക്ഷസി

വിഷ്ണു അപ്പോൾ അവൾക്ക് "നീ സർവപൂജ്യയായി ഭവിക്കും"എന്ന വരം നൽകി. "സുന്ദരിയായ നിന്നെ ഞാൻ എന്റെ ശിരസ്സിലും മാറിലും ധരിക്കും;

15. സർവേ ത്വാം ധാരയിഷ്യന്തി സ്വമൂർധ്നി ച സുരാദയഃ
ഇത്യുക്ത്വാ താം ഗൃഹീത്വാ ച പ്രയയൗ സ്വാലയം വിഭുഃ

സുരാദികളെല്ലാം നിന്നെ സ്വന്തം ശിരസ്സിൽ ധരിക്കും" എന്നുപറഞ്ഞിട്ട് അവളെയും കൂട്ടിക്കൊണ്ട് ആ പ്രഭു സ്വഗൃഹത്തിലേക്കു പോയി.

### നാരദ ഉവാച

16. കിം ധ്യാനം സ്തവനം കിം വാ കിംവാ പൂജാവിധാനകം
തുളസ്യാശ്ച മഹാഭാഗ തന്മേ വ്യാഖ്യാതുമർഹസി

ഹേ മഹാഭാഗ! തുളസിയുടെ ധ്യാനവും സ്തവനവും എന്താണ്? പൂജാക്രമം എന്താണ്? ഇവയെല്ലാം വിസ്തരിച്ച് എന്നോടു പറയണം.

### ശ്രീനാരായണ ഉവാച

17. അന്തർഹിതായാം തസ്യാം ച ഹരിർവൃന്ദാവനേ തദാ
തസ്യാശ്ചക്രേ സ്തുതിം ഗത്വാ തുളസീം വിരഹാതുരഃ

തുളസി അന്തർധാനം ചെയ്തപ്പോൾ വിരഹാതുരനായ ഹരി വൃന്ദാവനത്തിൽ ചെന്ന് അവളെ ഇങ്ങനെ സ്തുതിച്ചു.

### ശ്രീഭഗവാനുവാച

18. വൃന്ദരൂപാശ്ച വൃക്ഷാശ്ച യദൈകത്ര ഭവന്തി ച
വിദുർബുധാസ്തേന വൃന്ദാം മത്പ്രിയാം യാം ഭജാമ്യഹം

വൃക്ഷങ്ങൾ വൃന്ദരൂപത്തിൽ ഒരിടത്തുചേർന്നു നിൽക്കുമ്പോൾ വിദ്വാന്മാർ അതിനെ വൃന്ദ എന്നു പറയുന്നു. വൃന്ദയെന്നു ബുധന്മാർ പ്രകീർത്തിക്കുന്ന എന്റെ ആ പ്രിയയെ ഞാൻ ഭജിക്കുന്നു.

19. പുരാ ബഭൂവ യാ ദേവീ ത്വാദൗ വൃന്ദാവനേ വനേ
തേന വൃന്ദാവനീം ഖ്യാതാം സൗഭാഗ്യാം താം ഭജാമ്യഹം

വൃന്ദാവനത്തിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടതിനാൽ വൃന്ദാവനി എന്ന് വിഖ്യാതയായിത്തീർന്ന സുഭഗയായ ആ ദേവിയെ ഞാൻ കൈവണങ്ങുന്നു.

20. അസംഖ്യേഷു ച വിശ്വേഷു പൂജിതാ യാ നിരന്തരം
തേന വിശ്വപൂജിതാഖ്യാം പൂജിതാം ച ഭജാമ്യഹം

എണ്ണമറ്റവിശ്വങ്ങളിലെല്ലാം സദാ പൂജിക്കപ്പെടുന്നതിനാൽ വിശ്വപൂജ്യയെന്നു വിഖ്യാതയായ ആ സമ്പൂജ്യയെ ഞാൻ ഭജിക്കുന്നു.

21. അസംഖ്യാനി ച വിശ്വാനി പവിത്രാണി ത്വയാ സദാ
താം വിശ്വപാവനീം ദേവീം വിരഹേണ സ്മരാമ്യഹം

അസംഖ്യം വിശ്വങ്ങളെ സദാ പവിത്രീകരിക്കുന്നതിനാൽ വിശ്വപാവനിയായ ദേവി എന്ന് പ്രസിദ്ധയായിത്തീർന്ന നിന്നെ ഞാൻ വിരഹാർത്തനായി സ്മരിക്കുന്നു.

22. ദേവാ ന തുഷ്ടാഃ പുഷ്പാണാം സമൂഹേന യയാ വിനാ
താം പുഷ്പസാരാം ശുദ്ധാം ച ദ്രഷ്ടുമിച്ഛാമി ശോകതഃ

എത്രയോ പുഷ്പങ്ങൾ ഉണ്ടെങ്കിലും ഏതു പുഷ്പമില്ലെങ്കിൽ ദേവന്മാർ സന്തുഷ്ടരാകുന്നില്ലയോ, സകലപുഷ്പങ്ങളുടെയും സാരഭൂതയും സംശുദ്ധയുമായ ആ നിന്നെ കാണാൻ എന്റെ മനസ്സു വെമ്പൽ കൊള്ളുന്നു.

23. വിശ്വേ യത്പ്രാപ്തിമാത്രേണ ഭക്താനന്ദോ ഭവേദ്ധ്രുവം
നന്ദിനീ തേന വിഖ്യാതാ സാ പ്രീതാ ഭവതാദിഹ

ലോകത്ത് ഭക്തന്മാർക്കു തുളസി ലഭിക്കുന്നതുകൊണ്ട് മാത്രമാണ് ആനന്ദമുണ്ടാകുക. അതിനാൽ നന്ദിനി എന്നു വിഖ്യാതയായ ആ തുളസി സന്തുഷ്ടയായി ഭവിക്കട്ടെ.

24. യസ്യാ ദേവ്യാസ്തുലാ നാസ്തി വിശ്വേഷു നിഖിലേഷു ച
തുളസീ തേന വിഖ്യാതാ താം യാമി ശരണം പ്രിയാം

വിശ്വത്തിലെങ്ങും ഏതു ദേവിക്കാണോ തുല്യതയില്ലാത്തത്, അതിനാൽ തുളസി എന്നു വിഖ്യാതയായിത്തീർന്നത്, ആ എന്റെ പ്രിയയെ ഞാൻ ശരണം പ്രാപിക്കുന്നു.

25. കൃഷ്ണജീവനരൂപാ സാ ശശ്വത്പ്രിയതമാ സതീ
തേന കൃഷ്ണജീവനീ സാ സാമേ രക്ഷതു ജീവനം

കൃഷ്ണന്റെ ജീവന് ആധാരഭൂതയും കൃഷ്ണപ്രാണേശ്വരിയുമായതിനാൽ കൃഷ്ണജീവനി എന്നു പ്രസിദ്ധയായ ആ ദേവി എന്റെ പ്രാണങ്ങളെയും രക്ഷിക്കട്ടെ.

26. ഇത്യേവം സ്തവനം കൃത്വാ തസ്ഥൗ തത്ര രമാപതിഃ
ദദർശ തുളസീം സാക്ഷാത് പാദപത്മനതാം സതീം

ഇങ്ങനെ സ്തുതിച്ചിട്ട് അവിടെത്തന്നെ ഇരുന്ന രമാപതിയ്ക്ക് തന്റെ പാദപത്മം കുമ്പിടുന്ന സാക്ഷാത് തുളസിയെ അപ്പോൾ കാണാൻ കഴിഞ്ഞു.

27. രുദതീമവമാനേന മാനിനീം മാനപൂജിതാം
പ്രിയാം ദൃഷ്ട്വാ പ്രിയഃ ശീഘ്രം വാസയാമാസ വക്ഷസി

മാനക്ഷയം നിമിത്തം കേഴുന്ന മാനശാലിനിയായ പ്രിയപത്നിയെ കണ്ട ഹരി അവളെ തൽക്ഷണം മാറോടണച്ചു പുൽകി.

28. ഭാരത്യാജ്ഞാം ഗൃഹീത്വാ ച സ്വാലയം ച യയൗ ഹരിഃ
ഭാരത്യാ സഹ തത്പ്രീതിം കാരയാമാസ സത്വരം

ഭാരതിയുടെ ആജ്ഞയും വാങ്ങിയിട്ട് സ്വഭവനത്തിലേക്കു ചെന്ന ഹരി ഉടൻതന്നെ അവൾക്കു ഭാരതിയോടു പ്രീതിയുണ്ടാക്കിത്തീർത്തു.

29. വരം വിഷ്ണുർദദൗ തസ്യൈ സർവപൂജ്യാ ഭവേരിതി
ശിരോധാര്യാ ച സർവേഷാം വന്ദ്യാ മാന്യാ മമേതി ച

"നീ സർവസമ്പൂജ്യയായിത്തീരുക"എന്ന വരം വിഷ്ണു അവൾക്കു നൽകി. "സകലരും നിന്നെ ശിരസ്സിൽ ചൂടും. എനിക്കും മാന്യയും വന്ദ്യയുമായി ഭവിക്കും"

30. വിഷ്ണോർവരേണ സാ ദേവീ പരിതുഷ്ടാ ബഭൂവ ച
സരസ്വതീ താമാകൃഷ്യ വാസയാമാസ സന്നിധൗ

വിഷ്ണു വരം നൽകിയതിനാൽ തുളസി പരമ സന്തുഷ്ടയായിത്തീർന്നു. സരസ്വതി അവളെ പിടിച്ച് തന്റെ അടുത്തിരുത്തി.

31. ലക്ഷ്മീർഗംഗാ സസ്മിതാ ച താം സമാകൃഷ്യ നാരദ
ഗൃഹം പ്രവേശയാമാസ വിനയേന സതീം തദാ

ലക്ഷ്മിയും ഗംഗയും പുഞ്ചിരിച്ചുകൊണ്ട് സാധ്വിയായ അവളെ ഉടൻ ഗൃഹത്തിനുള്ളിലേക്ക് വിനയപൂർവം കൂട്ടിക്കൊണ്ടുപോയി.

32. വൃന്ദാ വൃന്ദാവനീ വിശ്വപൂജിതാ വിശ്വപാവനീ
പുഷ്പസാരാ നന്ദിനീ ച തുളസീ കൃഷ്ണജീവനീ

വൃന്ദ, വൃന്ദാവനീ, വിശ്വപൂജിതാ, വിശ്വപാവനീ, പുഷ്പസാരാ, നന്ദിനീ, തുളസീ, കൃഷ്ണജീവനീ,

33. ഏതന്നാമാഷ്ടകം ചൈവ സ്തോത്രം നാമാർത്ഥസംയുതം
യഃ പഠേത്താം ച സമ്പൂജ്യ സോ/ശ്വമേധഫലം ലഭേത്

ഈ എട്ടുനാമങ്ങളും ചേർന്ന് ഈ സ്തോത്രം അർത്ഥസഹിതം ആരാണോ അവളെ പൂജിച്ചതിനു ശേഷം ചൊല്ലുന്നത് അവന് അശ്വമേധം ചെയ്ത ഫലം ലഭിക്കും.

34. കാർത്തിക്യാം പൂർണ്ണിമായാം ച തുളസ്യാ ജന്മമംഗളം
തത്ര തസ്യാശ്ച പൂജാ ച വിഹിതാ ഹരിണാ പുരാ

കാർത്തികമാസത്തിലെ പൗർണ്ണമിയിൽ തുളസിയുടെ മംഗളകരമായ ജന്മം ഉണ്ടാവുകയും അന്ന് ആദ്യമായി ഭഗവാൻ ശ്രീഹരി അവളെ പൂജിക്കുകയും ചെയ്തു.

35. തസ്യാം യഃ പൂജയേത്താം ച ഭക്ത്യാ ച വിശ്വപാവനീം
സർവപാപാദ്വിനിർമുക്തോ വിഷ്ണുലോകം സ ഗച്ഛതി

ആ കാർത്തികാപൂർണ്ണിമയിൽ ആരാണോ വിശ്വപാവനിയായ അവളെ ഭക്തിപൂർവ്വം പൂജിക്കുന്നത് അവൻ സർവപാപങ്ങളിൽനിന്നും മുക്തനായി വിഷ്ണുലോകം പ്രാപിക്കും.

36. കാർത്തികേ തുളസീപത്രം യോ ദദാതി ച വൈഷ്ണവേ
ഗവാമയുതദാനസ്യ ഫലം പ്രാപ്നോതി നിശ്ചിതം

കാർത്തികമാസത്തിൽ വിഷ്ണുവിനു തുളസീദളം അർപ്പിക്കുന്നവന് പതിനായിരം ഗോക്കളെ ദാനം ചെയ്യുന്നതുകൊണ്ടുള്ള ഫലം ലഭിക്കും.

37. അപുത്രോ ലഭതേ പുത്രം പ്രിയാഹീനോ ലഭേത്പ്രിയാം
ബന്ധുഹീനോ ലഭേദ്ബന്ധൂൻ സ്തോത്രശ്രവണമാത്രതഃ

തുളസീസ്തോത്രം കേൾക്കുന്നതുകൊണ്ട്മാത്രം പുത്രനില്ലാത്തവന് പുത്രനെ ലഭിക്കും പത്നിയില്ലാത്തവന് പ്രിയപത്നി ഉണ്ടാകും. ബന്ധുവില്ലാത്തവന് ബന്ധുക്കളുണ്ടാകും.

38. രോഗീ പ്രമുച്യതേ രോഗാദ്ബദ്ധോ മുച്യേത ബന്ധനാത്
ഭയാന്മുച്യേത ഭീതസ്തു പാപാന്മുച്യേത പാതകീ

രോഗി രോഗവിമുക്തനാകും. ബദ്ധൻ ബന്ധനത്തിൽ നിന്നു മുക്തനാകും. ഭീരു ഭയവിമുക്തനാകും. പാതകി പാപവിമുക്തനുമാകും.

39. ഇത്യേവം കഥിതം സ്തോത്രം ധ്യാനം പൂജാവിധിം ശൃണു
ത്വമേവ വേദേ ജാനാസി കണ്വശാഖോക്തമേവ ച

സ്തോത്രത്തെപ്പറ്റി പറഞ്ഞു കഴിഞ്ഞല്ലോ. ഇനി ധ്യാനവും പൂജാവിധിയും കേട്ടുകൊള്ളുക. വേദോക്തമായ കണ്വശാഖാപ്രകാരമുള്ള വിധി അങ്ങേയ്ക്ക് അറിയുകയും ചെയ്യാം.

40. തദ്വൃക്ഷേ പൂജയേത്താം ച ഭക്ത്യാ ചാവാഹനം വിനാ
താം ധ്യാത്വാ ചോപചാരേണ ധ്യാനം പാതകനാശനം

ആവാഹനം കൂടാതെതന്നെ തുളസിച്ചെടിയെ തുളസിയായി ഭക്തിപൂർവം പൂജിക്കാം. ഷോഡശോപചാരങ്ങളോടെ ധ്യാനപൂർവം പൂജിക്കണം. ധ്യാനത്തിന് സർവപാതകങ്ങളെയും നശിപ്പിക്കാൻ ശക്തിയുണ്ട്.

41. തുളസീം പുഷ്പസാരാം ച സതീം പൂതാം മനോഹരാം
കൃതപാപേധ്മദാഹായ ജ്വലദഗ്നിശിഖോപമാം

പുഷ്പങ്ങളുടെയെല്ലാം സാരഭൂതയും പരമസാധ്വിയും പരിശുദ്ധയും മനോഹരയും ചെയ്തപാപഭാരം ദഹിപ്പിക്കുന്നതിനുള്ള അഗ്നിശിഖാസമയും

42. പുഷ്പേഷു തുലനാ യസ്യാ നാസ്തി വേദേഷു ഭാഷിതം
പവിത്രരൂപാ സർവാസു തുളസീ സാ ച കീർത്തിതാ

പുഷ്പങ്ങളിൽ തുലനം ചെയ്യാൻ ആവാത്തവളെന്ന് വേദത്താൽ പ്രകീർത്തിതയും എല്ലാറ്റിലും വച്ച് പവിത്രയെന്ന് വിഖ്യാതയും

43. ശിരോധാര്യാ ച സർവേഷാമീപ്സിതാ വിശ്വപാവനീ
ജീവന്മുക്താം മുക്തിദാം ച ഭജേ താം ഹരിഭക്തിദാം

ആരും ശിരസ്സിലണിയാൻ കൊതിക്കുമാറ് വിശ്വപാവനിയും ഹരിഭക്തിയെയും മുക്തിയെയും പ്രദാനം ചെയ്യുന്ന ജീവന്മുക്തയുമായ ആ തുളസിയെ ഞാൻ പ്രണമിക്കുന്നു.

44. ഇതി ധ്യാത്വാ ച സംപൂജ്യ സ്തുത്വാ ച പ്രണമേത്സുധീഃ
ഉക്തം തുളസ്യുപാഖ്യാനം കിം ഭൂയഃ ശ്രോതുമിച്ഛസി

അറിവുള്ളവൻ ഇങ്ങനെ ധ്യാനിച്ചശേഷം പൂജിക്കുകയും സ്തുതിക്കുകയും ചെയ്തിട്ട് നമസ്കരിക്കണം. തുളസ്യുപാഖ്യാനം ഇങ്ങനെ പറഞ്ഞു കഴിഞ്ഞു. ഇനി എന്താണു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
പഞ്ചവിംശോƒദ്ധ്യായഃ

## അഥ ഷഡ്വിംശോƒദ്ധ്യായഃ

### നാരദ ഉവാച

1. തുളസ്യുപാഖ്യാനമിദം ശ്രുതം ചാതിസുധോപമം
തതഃസാവിത്ര്യുപാഖ്യാനം തന്മേ വ്യാഖ്യാതുമർഹസി

അമൃതതുല്യമായ തുളസ്യുപാഖ്യാനം ഞാൻ കേട്ടുകഴിഞ്ഞു. ഇനി സാവിത്ര്യുപാഖ്യാനം വിശദമായിട്ട് അങ്ങ് എന്നോട് പറയണം.

2. പുരാ കേന സമുദ്ഭൂതാ സാ ശ്രുതാ ച ശ്രുതേഃ പ്രസൂഃ
കേന വാ പൂജിതാ ലോകേ പ്രഥമേ കൈശ്ച വാ പരേ

വേദമാതാവെന്ന് പ്രസിദ്ധയായ അവളുടെ ഉദ്ഭവം എങ്ങനെയാണ്? ആരാണ് അവളെ ആദ്യം പൂജിച്ചത്? പിന്നെ ആരെല്ലാം പൂജിച്ചു?

**ശ്രീനാരായണ ഉവാച**

3. **ബ്രഹ്മണാ വേദജനനീ പ്രഥമേ പൂജിതാ മുനേ**
**ദ്വിതീയേ ച ദേവഗണൈസ്തത്പശ്ചാദ്വിദുഷാം ഗണൈഃ**

മഹർഷേ, ദേവമാതാവായ അവളെ ആദ്യകാലത്ത് ബ്രഹ്മാവാണ് പൂജിച്ചത്. അനന്തരം ദേവഗണങ്ങളും പിന്നെ വിദ്വജ്ജനങ്ങളും പൂജിച്ചു.

4. **തദാ ചാശ്വപതിർഭൂപഃ പൂജയാമാസ ഭാരതേ**
**തത്പശ്ചാത്പൂജയാമാസുർവർണ്ണാശ്ചത്വാര ഏവ ച**

അക്കാലത്ത് ഭാരതത്തിൽ രാജാവായിരുന്ന അശ്വപതി അവളെ പൂജിക്കുകയുണ്ടായി. അതിനുശേഷം നാലുവർണ്ണത്തിലും പെട്ടവർ പൂജിച്ചുതുടങ്ങി.

**നാരദ ഉവാച**

5. **കോ വാ സോഽശ്വപതിർബ്രഹ്മൻ കേന വാ തേന പൂജിതാ**
**സർവ്വപൂജ്യാ ച സാ ദേവീ പ്രഥമേ കൈശ്ച വാ പരേ**

ഹേ ബ്രഹ്മജ്ഞ, ആ അശ്വപതി ആരാണ്? എന്തിനാണ് അദ്ദേഹം സാവിത്രിയെ പൂജിച്ചത്? സർവ്വപൂജ്യയായ അവളെ ആദ്യകാലത്ത് ആരെല്ലാം പൂജിച്ചു? പിന്നീട് ആരെല്ലാം പൂജിച്ചു?

**ശ്രീനാരായണ ഉവാച**

6. **മദ്രദേശേ മഹാരാജോ ബഭൂവാശ്വപതിർമുനേ**
**വൈരിണാം ബലഹർത്താ ച മിത്രാണാം ദുഃഖനാശനഃ**

മഹർഷേ, മദ്രദേശത്തെ മഹാരാജാവായിരുന്നു, അശ്വപതി. വൈരികളെ നിശ്ശേഷം മുടിക്കുന്നവനും മിത്രങ്ങളുടെ ദുഃഖം കെടുത്തുന്നവനുമായിരുന്നു, അദ്ദേഹം.

7. **ആസീത്തസ്യ മഹാരാജ്ഞീ മഹിഷീ ധർമ്മചാരിണീ**
**മാലതീതി സമാഖ്യാതാ യഥാലക്ഷ്മീർഗദാഭൃതഃ**

അദ്ദേഹത്തിന് ധർമ്മചാരിണിയും പട്ടമഹിഷിയുമായ ഒരു മഹാരാജ്ഞി ഉണ്ടായിരുന്നു. മാലതി എന്നു പേരുള്ള അവൾ വിഷ്ണുവിനു ലക്ഷ്മി എന്നപോലെ വിശ്രുതയായിരുന്നു.

8. **സാ ച രാജ്ഞീ ച വന്ധ്യാ ച വസിഷ്ഠസ്യോഽപദേശതഃ**
**ചകാരാരാധനം ഭക്ത്യാ സാവിത്ര്യാശ്ചൈവ നാരദ**

ഹേ നാരദ, ആ രാജ്ഞി വന്ധ്യയായിരുന്നു. അതിനാൽ വസിഷ്ഠന്റെ ഉപദേശമനുസരിച്ച് അവൾ ഭക്തിപൂർവം സാവിത്രീദേവിയെ ഉപാസിച്ചു.

9. **പ്രത്യാദേശം ന സാ പ്രാപ്താ മഹിഷീ ന ദദർശ താം**
**ഗൃഹം ജഗാമ ദുഃഖാർത്താ ഹൃദയേന വിദൂയതാ**

ഒരു വരവും അവൾക്കു ലഭിച്ചില്ല. ദേവീദർശനം പോലും ഉണ്ടായില്ല. മനസ്സുകലങ്ങിയ അവൾ ദുഃഖാർത്തയായി വിലപിച്ചുകൊണ്ട് ഗൃഹത്തിലേക്കു പോയി.

10. രാജാ താം ദുഃഖിതാം ദൃഷ്ട്വാ ബോധയിത്വാ നയേന വൈ
സാവിത്ര്യാസ്തപസേ ഭക്ത്യാ ജഗാമ പുഷ്കരം തദാ

ദുഃഖിതയാണ് തന്റെ പത്നിയെന്ന് രാജാവ് മനസ്സിലാക്കി. അനുനയ വാക്കുകൾ പറഞ്ഞ് അവളെ ആശ്വസിപ്പിച്ചിട്ട്, സാവിത്രീദേവിയെ ഭക്തിപൂർവം ഉപാസിക്കാൻ വേണ്ടി അദ്ദേഹം പുഷ്കര തീർത്ഥത്തിലേക്ക് പോയി.

11. തപശ്ചകാര തത്രൈവ സംയതഃ ശതവത്സരം
ന ദദർശ ച സാവിത്ര്യാഃ പ്രത്യാദേശോ ബഭൂവ ച

ഇന്ദ്രിയ സംയമനം ചെയ്ത് നൂറുവർഷം അദ്ദേഹം അവിടെ തപസ്സുചെയ്തു. എന്നിട്ടും സാവിത്രിയെ ദർശിക്കാൻ കഴിഞ്ഞില്ല. എന്നാൽ സാവിത്രിയുടെ ഒരു കല്പന ഉണ്ടായി.

12. ശുശ്രാവാകാശവാണീം ച നൃപേന്ദ്രശ്ചാശരീരിണീം
ഗായത്ര്യാ ദശലക്ഷം ച ജപം ത്വം കുരു നാരദ

'ഗായത്രീമന്ത്രം ദശലക്ഷം ജപിക്കുക' എന്ന് അശരീരിയായ ആകാശഭാഷിതമാണ് രാജാവിനു കേൾക്കാൻ കഴിഞ്ഞത്.

13. ഏതസ്മിന്നന്തരേ തത്ര ആജഗാമ പരാശരഃ
പ്രണനാമ തതസ്തം ച മുനിർനൃപമുവാച ച

ആ അവസരത്തിൽ പരാശരമഹർഷി അവിടെ വന്നുചേർന്നു. രാജാവ് അദ്ദേഹത്തെ നമസ്കരിച്ചു. അപ്പോൾ ആ മഹർഷി രാജാവിനോടു പറഞ്ഞു:

## മുനിരുവാച

14. സകൃജ്ജപശ്ച ഗായത്ര്യാഃ പാപം ദിനഭവം ഹരേത്
ദശവാരം ജപേനൈവ നശ്യേത് പാപം ദിവാനിശം

ഗായത്രി ഒരു തവണ ജപിച്ചാൽ ഒരു പകൽ ചെയ്ത പാപം തീരും. പത്തുപ്രാവശ്യം ജപിച്ചാൽ ഒരു രാപകൽ ചെയ്ത പാപം നശിക്കും.

15. ശതവാരം ജപശ്ചൈവ പാപം മാസാർജിതം ഹരേത്
സഹസ്രധാ ജപശ്ചൈവ കല്മഷം വത്സരാർജിതം

നൂറുരു ജപിക്കുന്ന പക്ഷം ഒരു മാസം നേടിവച്ച പാപമെല്ലാം പോകും. ആയിരം തവണ ജപിച്ചാൽ ഒരു വർഷത്തെ പാപമെല്ലാം നശിക്കും.

16. ലക്ഷോ ജന്മകൃതം പാപം ദശലക്ഷേƒന്യജന്മജം
സർവജന്മകൃതം പാപം ശതലക്ഷാദ്വിനശ്യതി

ഒരു ലക്ഷം ജപിച്ചാൽ ഒരു ജന്മത്തെ പാപം തീരും. പത്തുലക്ഷം ജപിക്കുന്നതുകൊണ്ട് അന്യ ജന്മത്തെ പാപം പോകും. നൂറുലക്ഷം ജപിക്കുന്നപക്ഷം സർവ ജന്മങ്ങളിലെയും പാപം നശിക്കും.

17. കരോതി മുക്തിം വിപ്രാണാം ജപോ ദശഗുണസ്തതഃ
കരം സർപഫണാകാരം കൃത്വാ തദ്രന്ധ്രമുദ്രിതം

അതിന്റെ പത്തിരട്ടി ജപിക്കുന്നതുകൊണ്ട് ബ്രാഹ്മണർക്ക് മുക്തി ലഭിക്കും. വിരലുകൾ തമ്മിൽ വിടവുണ്ടാകാത്തവിധം വലതുകൈ പാമ്പിൻ പത്തിപോലെ നെഞ്ചിൽ ചേർത്തുപിടിച്ച്

18. **ആനമ്രമൂർധമചലം പ്രജപേത്പ്രാങ്മുഖോ ദ്വിജഃ**
**അനാമികാമധ്യദേശാദധോ വാമക്രമേണ ച**

വിരലുകളുടെ അഗ്രം കുനിച്ച് അനങ്ങാതെ കിഴക്കോട്ടുനോക്കിയിരുന്ന് ബ്രാഹ്മണൻ ഗായത്രി ജപിക്കണം. മോതിരവിരലിന്റെ താഴോട്ട് വലം വയ്ക്കുന്ന ക്രമത്തിന്

19. **തർജനീമൂലപര്യന്തം ജപസ്യൈവം ക്രമഃ കരേ**
**ശ്വേതപങ്കജബീജാനാം സ്ഫടികാനാം ച സംസ്കൃതാ.**

ചൂണ്ടുവിരലിന്റെ ചുവടുവരെയുള്ള രേഖകളെ പെരുവിരലിന്റെ അഗ്രം കൊണ്ട് തൊട്ടെണ്ണി ജപസംഖ്യ കണക്കാക്കാം. ഇതാണ് കൈകൊണ്ട് എണ്ണുമ്പോഴുള്ള ക്രമം. വെൺതാമരക്കുരുകൊണ്ടുണ്ടാക്കിയതോ ശുദ്ധസ്ഫടികം കൊണ്ടുണ്ടാക്കിയതോ ആയ

20. **കൃത്വാ വൈ മാലികാം രാജൻ ജപേത്തീർത്ഥേ സുരാലയേ**
**സംസ്ഥാപ്യ മാലാമശ്വത്ഥപത്രേ പത്മേ ച സംയതഃ**

മാലകൊണ്ടും തീർത്ഥ സ്ഥാനങ്ങളിലും ദേവാലയങ്ങളിലും വച്ച് ജപിക്കാം. ജപമാല അരയാലിന്റെ ഇലയിലോ താമരഇലയിലോ ശ്രദ്ധാപൂർവം വച്ച്,

21. **കൃത്വാ ഗോരോചനാക്താം ച ഗായത്ര്യാ സ്നാപയേത് സുധീഃ**
**ഗായത്രീശതകം തസ്യാം ജപേച്ച വിധിപൂർവകം**

ഗോരോചനാജലത്താൽ ഗായത്രീമന്ത്രംകൊണ്ട് അഭിഷേകം ചെയ്യണം. പിന്നെ വിധിയാം വണ്ണം അതുതൊട്ട് നൂറുരു ഗായത്രി ജപിക്കണം.

22. **അഥവാ പഞ്ചഗവ്യേന സ്നാത്വാ മാലാം സുസംസ്കൃതാം**
**അഥ ഗംഗോദകേനൈവ സ്നാത്വാ വാ/തി സുസംസ്കൃതം**

അല്ലെങ്കിൽ പഞ്ചഗവ്യംകൊണ്ട് അഭിഷേകം ചെയ്ത് മാല ശുദ്ധമാക്കണം. അല്ലെങ്കിൽ ഗംഗാജലം കൊണ്ട് അഭിഷേകം ചെയ്ത് അത്യന്തം ശുദ്ധമാക്കണം.

23. **ഏവംക്രമേണ രാജർഷേ ദശലക്ഷം ജപം കുരു**
**സാക്ഷാദ്രക്ഷ്യസി സാവിത്രീം ത്രിജന്മപാതകക്ഷയാത്**

രാജർഷേ, ഈ ക്രമത്തിന് ദശലക്ഷം ജപിച്ചാൽ മൂന്നു ജന്മങ്ങളിലെ പാപം തീർന്ന് സാവിത്രീദേവിയെ അങ്ങേക്ക് ദർശിക്കാം.

24. **നിത്യം സന്ധ്യാം ച ഹേ രാജൻ കരിഷ്യസി ദിനേ ദിനേ**
**മധ്യാഹ്നേ ചാപി സായാഹ്നേ പ്രാതരേവ ശുചിഃ സദാ**

രാജാവേ, സന്ധ്യാവന്ദനവും മുടങ്ങാതെ ദിവസവും കാലത്തും ഉച്ചയ്ക്കും വൈകിട്ടും ശുദ്ധചിത്തനായി ചെയ്യണം.

25. **സന്ധ്യാഹീനോ/ശുചിർനിത്യമനർഹഃ സർവകർമ്മസു**
**യദഹ്നാ കുരുതേ കർമ്മ ന തസ്യ ഫലഭാഗ്ഭവേത്**

സന്ധ്യാവന്ദനം ചെയ്യാതെ ശുദ്ധിയില്ലാതായവൻ സകല കർമ്മങ്ങൾക്കും അയോഗ്യനാണ്. അർഹതയില്ലാതെ കർമ്മം ചെയ്യുന്നവന് ഫലവും സിദ്ധിക്കുകയില്ല.

26. **നോപതിഷ്ഠതി യഃ പൂർവാം നോപാസ്തേ യസ്തു പശ്ചിമാം**
**സ ശൂദ്രവദ്ബഹിഷ്കാര്യഃ സർവസ്മാദ്ദ്വിജകർമ്മണഃ**

പ്രാതഃസന്ധ്യയും സായംസന്ധ്യയും ഉപാസിക്കാത്തവനെ ബ്രാഹ്മണരുടെ സകല കർമ്മങ്ങളിൽനിന്നും ശൂദ്രനെപ്പോലെ ബഹിഷ്കരിക്കേണ്ടതാണ്.

27. യാവജ്ജീവനപര്യന്തം ത്രിസന്ധ്യാം യഃ കരോതി ച
സ ച സൂര്യസമോ വിപ്രസ്തേജസാ തപസാ സദാ

ജീവിച്ചിരിക്കുന്ന കാലമത്രയും ത്രിസന്ധ്യകളെയും ഉപാസിക്കുന്ന ബ്രാഹ്മണൻ തേജസ്സുകൊണ്ടും തപസ്സുകൊണ്ടും സൂര്യനു തുല്യനായിരിക്കും.

28. തത്പാദപത്മരജസാ സദ്യഃ പൂതാ വസുന്ധരാ
ജീവന്മുക്തഃ സ തേജസ്വീ സന്ധ്യാപൂതോ ഹി യോ ദ്വിജഃ

അവന്റെ പാദരേണു അണിയുന്ന ഭൂമി പവിത്രയായിത്തീരും. സന്ധ്യാനുഷ്ഠാനത്താൽ പരിശുദ്ധനും തേജസ്വിയുമായ ബ്രാഹ്മണൻ ജീവന്മുക്തനാണ്.

29. തീർത്ഥാനി ച പവിത്രാണി തസ്യ സംസ്പർശമാത്രതഃ
തതഃ പാപാനി യാന്ത്യേവ വൈനതേയാദിവോരഗാഃ

അവന്റെ സ്പർശനമാത്രത്താൽ തീർത്ഥങ്ങൾ പരിശുദ്ധങ്ങളായിത്തീരുന്നു. ഗരുഡനെക്കണ്ട പാമ്പിനെപ്പോലെ പാപങ്ങൾ പാഞ്ഞുപോകുന്നു.

30. ന ഗൃഹ്ണന്തി സുരാഃപൂജാം പിതരഃ പിണ്ഡതർപ്പണം
സ്വേച്ഛയാ ച ദ്വിജാതേശ്ച ത്രിസന്ധ്യാ രഹിതസ്യ ച

സ്വേച്ഛയാ ത്രിസന്ധ്യ അനുഷ്ഠിക്കാത്ത ബ്രാഹ്മണൻ ചെയ്യുന്ന പിതൃതർപ്പണം പിതൃക്കളോ, പൂജ ദേവന്മാരോ സ്വീകരിക്കുകയില്ല.

31. മൂലപ്രകൃത്യഭക്തോ യസ്തന്മന്ത്രസ്യാപ്യനർച്ചകഃ
തദുത്സവവിഹീനശ്ച വിഷഹീനോ യഥോരഗഃ

മൂലപ്രകൃതിയെ ഭജിക്കാത്തവനും ആ മന്ത്രംകൊണ്ട് അർച്ചിക്കാത്തവനും ആ ദേവിയുടെ ഉത്സവം നടത്താത്തവനും വിഷമില്ലാത്ത പാമ്പിനു തുല്യനാണ്.

32. വിഷ്ണുമന്ത്രവിഹീനശ്ച ത്രിസന്ധ്യാരഹിതോ ദ്വിജഃ
ഏകാദശീവിഹീനശ്ച വിഷഹീനോ യഥോരഗഃ

വിഷ്ണുമന്ത്രം ജപിക്കാത്തവനും ത്രിസന്ധ്യകൾ അനുഷ്ഠിക്കാത്തവനും ഏകാദശീവ്രതം ആചരിക്കാത്തവനുമായ ബ്രാഹ്മണൻ വിഷഹീനമായ സർപ്പത്തിനു തുല്യനാണ്.

33. ഹരേരനൈവേദ്യഭോജീ ച ധാവകോ വൃഷവാഹകഃ
ശൂദ്രാന്നഭോജീ യോ വിപ്രോ വിഷഹീനോ യഥോരഗഃ

ഹരിക്കു നിവേദിക്കാതെ ഭുജിക്കുന്നവനും വസ്ത്രം അലക്കുന്നവനും കാളപ്പുറത്തു സഞ്ചരിക്കുന്നവനും ശൂദ്രാന്നം ഭുജിക്കുന്നവനുമായ ബ്രാഹ്മണൻ വിഷഹീനനായ പാമ്പിനു തുല്യനാണ്.

34. ശൂദ്രാണാം ശവദാഹീ യഃ സ വിപ്രോ വൃഷലീപതിഃ
ശൂദ്രാണാം സൂപകാരശ്ച വിഷഹീനോ യഥോരഗഃ

ശൂദ്രന്മാരുടെ ശവം ദഹിപ്പിക്കുന്നവനും ദാസിയുടെ ഭർത്താവായിരിക്കുന്നവനും ശൂദ്രരുടെ പാചകക്കാരനുമായ ബ്രാഹ്മണൻ വിഷഹീനനായ പാമ്പിന് തുല്യനാണ്.

35. ശൂദ്രാണാം ച പ്രതിഗ്രാഹീ ശൂദ്രയാജീ ച യോ ദ്വിജഃ
മസിജീവി അസിജീവീ വിഷഹീനോ യഥോരഗഃ

ശൂദ്രന്മാരോട് പ്രതിഗ്രഹം വാങ്ങുകയും ശൂദ്രനെക്കൊണ്ട് യാഗം ചെയ്യിക്കുകയും മഷിനോക്കുകയും വാളുകൊണ്ട് ജീവിക്കുകയും ചെയ്യുന്ന ബ്രാഹ്മണൻ വിഷമില്ലാത്ത പാമ്പിനു തുല്യനാണ്.

36. യഃ കന്യാവിക്രയീ വിപ്രോ യോ ഹരേർനാമവിക്രയീ
യോ വിപ്രോ/വീരാന്നഭോജീ ഋതുസ്നാതാന്നഭോജകഃ

കന്യകയെ വിൽക്കുകയും ഹരിയുടെ നാമം വിൽക്കുകയും ഭർത്താവും സന്താനവും ഇല്ലാത്ത സ്ത്രീ വയ്ക്കുന്ന അന്നം ഭുജിക്കുകയും ഋതുസ്നാത വയ്ക്കുന്ന അന്നം ഭുജിക്കുകയും

37. ഭഗജീവീ വാർധുഷികോ വിഷഹീനോ യഥോരഗഃ
യോ വിദ്യാവിക്രയീ വിപ്രോ വിഷഹീനോ യഥോരഗഃ

ദാസിയെ പ്രാപിക്കുകയും പലിശയ്ക്ക് പണം നൽകുകയും ചെയ്യുന്ന വിപ്രൻ വിഷമില്ലാത്ത പാമ്പിനു തില്യനാണ്. വിദ്യവിറ്റു ജീവിക്കുന്ന വിപ്രൻ വിഷമില്ലാത്ത സർപ്പത്തിനു തുല്യനാണ്.

38. സൂര്യോദയേ സ്വപേദ്യോ ഹി മത്സ്യഭോജീ ച യോ ദ്വിജഃ
ശിവപൂജാദിരഹിതോ വിഷഹീനോ യഥോരഗഃ

സൂര്യോദയസമയത്ത് ഉറങ്ങുകയും മത്സ്യം ഭക്ഷിക്കുകയും ശിവനെ പൂജിക്കാതിരിക്കുകയും ചെയ്യുന്ന വിപ്രനും വിഷമില്ലാത്ത പാമ്പിനു തുല്യനാണ്.

39. ഇത്യുക്ത്വാ ച മുനിശ്രേഷ്ഠഃ സർവപൂജാവിധിക്രമം
തമുവാച ച സാവിത്ര്യാ ധ്യാനാദികമഭീപ്സിതം

എന്നിങ്ങനെ പറഞ്ഞിട്ട് ആ മുനിശ്രേഷ്ഠൻ സാവിത്രീ പൂജയുടെ സകല ക്രമങ്ങളും ധ്യാനാദിക്രമങ്ങളും ആഗ്രഹിച്ചവിധം അദ്ദേഹത്തിന് പറഞ്ഞു കൊടുത്തു.

40. ദത്വാ സർവം നൃപേന്ദ്രായ യയൗ ച സ്വാശ്രമേ മുനേ
രാജാ സമ്പൂജ്യ സാവിത്രീം ദദർശ വരമാപ ച

മഹർഷേ, രാജാവിനോട് ഇവയെല്ലാം പറഞ്ഞിട്ട് അദ്ദേഹം തന്റെ ആശ്രമത്തിലേക്ക് പോയി. രാജാവ് സാവിത്രിയെ വിധിയാംവണ്ണം പൂജിക്കുകയും ദർശിച്ച് വരം നേടുകയും ചെയ്തു.

നാരദ ഉവാച

41. കിം വാ ധ്യാനം ച സാവിത്ര്യാഃ കിം വാ പൂജാവിധിക്രമം
സ്തോത്രം മന്ത്രം ച കിം ദത്വാ പ്രയയൗ സ പരാശരഃ

സാവിത്രിയുടെ ധ്യാനമെന്താണ്? പൂജാവിധിക്രമം എന്താണ്? ഏതു മന്ത്രവും സ്തോത്രവും പറഞ്ഞുകൊടുത്തിട്ടാണ് പരാശരൻ പോയത്?

42. നൃപഃ കേനവിധാനേന സമ്പൂജ്യ ശ്രുതിമാതരം
വരം ച കം വാ സമ്പ്രാപ സമ്പൂജ്യ തു വിധാനതഃ

രാജാവ് ഏതുവിധിയനുസരിച്ചാണ് വേദമാതാവിനെ പൂജിച്ചത്? വിധിയാംവണ്ണം പൂജിച്ചിട്ട് എന്ത് വരമാണ് അദ്ദേഹം നേടിയത്?

43. തത്സർവം ശ്രോതുമിച്ഛാമി സാവിത്ര്യാഃ പരമം മഹത്
രഹസ്യാതിരഹസ്യം ച ശ്രുതിസിദ്ധം സമാസതഃ

സാവിത്രിയെ സംബന്ധിച്ച് മഹത്വപൂർണ്ണവും പരമരഹസ്യവും ശ്രുതിപ്രതിപാദിതവുമായിട്ടുള്ളതെല്ലാം വിസ്തരിച്ചു കേൾക്കാൻ എനിക്ക് ആഗ്രഹമുണ്ട്.

## ശ്രീനാരായണ ഉവാച

44. ജ്യേഷ്ഠാകൃഷ്ണത്രയോദശ്യാം ശുദ്ധകാലേ ച യത്നതഃ
വ്രതമേവം ചതുർദ്ദശ്യാം വ്രതീ ഭക്ത്യാ സമാചരേത്

ജ്യേഷ്ഠമാസത്തിലെ കൃഷ്ണത്രയോദശിയിലും അതുപോലെ ശുക്ല ചതുർദ്ദശിയിലും ശുഭസമയത്ത്, വ്രതം ദീക്ഷിക്കുന്നവൻ ഭക്തിപൂർവം ഈ വ്രതം ആചരിക്കണം.(കൃഷ്ണചതുർദ്ദശി എന്നും പക്ഷാന്തരമുണ്ട്).

45. വ്രതം ചതുർദ്ദശാബ്ദം ച ദ്വിസപ്തഫലസംയുതം
ദത്വാ ദ്വിസപ്ത നൈവേദ്യം പുഷ്പധൂപാദികം ചരേത്

പതിന്നാലുവർഷം പതിന്നാലു ഫലങ്ങളോടും പതിന്നാലു നൈവേദ്യങ്ങളോടും പുഷ്പധൂപാദികളോടും കൂടി ഈ വ്രതം മുടങ്ങാതെ ആചരിക്കണം.

46. വസ്ത്രം യജ്ഞോപവീതം ച ഭോജനം വിധിപൂർവകം
സംസ്ഥാപ്യ മംഗളഘടം ഫലശാഖാസമന്വിതം

വസ്ത്രം, യജ്ഞോപവീതം, നൈവേദ്യം ഫലങ്ങളും തളിരുകളും വച്ച മംഗളകലശം എന്നിവ വിധിപൂർവം ഒരുക്കിവച്ചിട്ട്,

47. ഗണേശം ച ദിനേശം ച വഹ്നിം വിഷ്ണും ശിവം ശിവാം
സമ്പൂജ്യ പൂജയേദിഷ്ടം ഘടേ ആവാഹിതേ ദ്വിജഃ

ഗണേശനെയും ദിനേശനെയും അഗ്നിയെയും വിഷ്ണുവിനെയും ശിവനെയും ദേവിയെയും പൂജിച്ചിട്ട് പിന്നീട് സാവിത്രീദേവിയെ ഘടത്തിൽ ആവാഹിച്ച് പൂജിക്കണം.

48. ശൃണു ധ്യാനം ച സാവിത്ര്യാശ്ചോക്തം മാധ്യന്ദിനേ ച യത്
സ്തോത്രം പൂജാവിധാനം ച മന്ത്രം ച സർവകാമദം

മാധ്യന്ദിന മതപ്രകാരമുള്ള സാവിത്രീധ്യാനവും സ്തോത്രവും പൂജാക്രമങ്ങളും സർവകാമപ്രദമായ മന്ത്രവും കേട്ടുകൊള്ളുക

49. തപ്തകാഞ്ചനവർണാഭാം ജ്വലന്തീം ബ്രഹ്മതേജസാ
ഗ്രീഷ്മമധ്യാഹ്നമാർത്തണ്ഡസഹസ്രസമ്മിതപ്രഭാം

ഉരുക്കിയ തങ്കത്തിന്റെ വർണ്ണഭംഗിയും ബ്രഹ്മതേജസ്സുകൊണ്ടുള്ള ഉജ്ജ്വലകാന്തിയും ആയിരം ഗ്രീഷ്മമധ്യാഹ്നാദിത്യന്മാർക്കുതുല്യമായ ദീപ്തിയും ഉള്ളവളും

50. ഈഷദ്ധാസ്യപ്രസന്നാസ്യാം രത്നഭൂഷണഭൂഷിതാം
വഹ്നിശുദ്ധാംശുകാധാനാം ഭക്താനുഗ്രഹവിഗ്രഹാം

പുഞ്ചിരിത്തെല്ലുകൊണ്ടു പ്രസന്നസുമുഖിയും രത്നഭൂഷണഭൂഷിതയും വഹ്നിശുദ്ധാംശുകധാരിണിയും ഭക്താനുഗ്രഹ സ്വരൂപിണിയും

51. സുഖദാം മുക്തിദാം ശാന്താം കാന്താം ച ജഗതാം വിധേഃ
സർവസമ്പത്സ്വരൂപാം ച പ്രദാത്രീം സർവസമ്പദാം

സുഖപ്രദയും മുക്തിപ്രദയും ശാന്തയും ജഗദ്വിധാതാവിന്റെ പത്നിയും സർവസമ്പത്സ്വരൂപയും സർവസമ്പത്ത് പ്രദായിനിയും

52. വേദാധിഷ്ഠാതൃദേവീം ച വേദശാസ്ത്രസ്വരൂപിണീം
വേദബീജസ്വരൂപാം ച ഭജേ താം വേദമാതരം

വേദത്തിന്റെ അധിഷ്ഠാനദേവതയും വേദശാസ്ത്രസ്വരൂപിണിയും വേദബീജസ്വരൂപയുമായ വേദമാതാവിനെ ഞാൻ വണങ്ങുന്നു.

53. ധ്യാത്വാ ധ്യാനേന നൈവേദ്യം ദത്വാ പാണിം സ്വമൂർധനി
പുനർധ്യാത്വാ ഘടേ ഭക്ത്യാ ദേവീമാവാഹയേദ്വ്രതീ

ഈ ധ്യാനത്താൽ ധ്യാനിക്കുകയും നിവേദ്യം നൽകുകയും ചെയ്തതിനുശേഷം ശിരസ്സിൽ കൈവച്ച് വീണ്ടും ധ്യാനിച്ചിട്ട് വ്രതനിഷ്ഠൻ ഘടത്തിൽ ഭക്തിപൂർവം ദേവിയെ ആവാഹിക്കണം.

54. ദത്വാ ഷോഡശോപചാരം വേദോക്തം മന്ത്രപൂർവകം
സമ്പൂജ്യ സ്തുത്വാ പ്രണമേദ്ദേവദേവീം വിധാനതഃ

വേദോക്തമന്ത്രങ്ങൾ കൊണ്ട് ഷോഡശോപചാരങ്ങൾ നൽകി വിധിയനുസരിച്ച് പൂജിക്കുകയും സ്തുതിക്കുകയും ചെയ്തശേഷം നമസ്കരിക്കണം.

55. ആസനം പാദ്യമർഘ്യം ച സ്നാനീയം ചാനുലേപനം
ധൂപം ദീപം ച നൈവേദ്യം താംബൂലം ശീതളം ജലം

ആസനം, പാദ്യം, അർഘ്യം, സ്നാനീയം, അനുലേപനം, ധൂപം, ദീപം, നൈവേദ്യം, താംബൂലം, ശീതളജലം,

56. വസനം ഭൂഷണം മാല്യം ഗന്ധമാചമനീയകം
മനോഹരം സുതല്പം ച ദേയാന്യേതാനി ഷോഡശ

വസ്ത്രം, ആഭരണം, മാല്യം, ഗന്ധം, ആചമനീയകം, മനോഹരമായ ശയ്യ, എന്നീ പതിനാറ് ഉപചാരങ്ങളും നൽകണം.

57. ദാരുസാരവികാരം ച ഹേമാദിനിർമിതം ച വാ
ദേവാധാരം പുണ്യദം ച മയാ തുഭ്യം നിവേദിതം

ചന്ദനം തുടങ്ങിയ തടികൊണ്ടോ സ്വർണ്ണം തുടങ്ങിയ ലോഹം കൊണ്ടോ നിർമ്മിക്കുന്നതാണ് ദേവന് ആധാരവും പുണ്യപ്രദവുമായ ആസനം, ആ ആസനം ഞാനിതാ നിനക്കായി അർപ്പിക്കുന്നു.

58. തീർത്ഥോദകം ച പാദ്യം ച പുണ്യദം പ്രീതിദം മഹത്
പൂജാംഗഭൂതം ശുദ്ധം ച മയാ തുഭ്യം നിവേദിതം

പ്രീതിയും പുണ്യവും പ്രദാനം ചെയ്യുന്ന തീർത്ഥജലം മഹത്തമമാണ്. പൂജാംഗവും ശുദ്ധവുമായ ആ പാദ്യം ഞാനിതാ നിനക്കായി അർപ്പിക്കുന്നു.

59. പവിത്രരൂപമർഘ്യം ച ദൂർവാപുഷ്പദളാന്വിതം
പുണ്യദം ശംഖതോയാക്തം മയാ തുഭ്യം നിവേദിതം

ദൂർവാദളവും(കറുകനാമ്പ്)പുഷ്പങ്ങളും ചേർന്ന അർഘ്യം പവിത്രമാണ്. പുണ്യപ്രദവും ശംഖതീർത്ഥമിശ്രിതവുമായ ആ അർഘ്യം ഞാൻ ഇതാ നിനക്കായി അർപ്പിക്കുന്നു.

60. സുഗന്ധം ഗന്ധതോയം ച സ്നേഹം സൗഗന്ധകാരകം
മയാ നിവേദിതം ഭക്ത്യാ സ്നാനീയം പ്രതിഗൃഹ്യതാം

ചന്ദനം കലർത്തി സുഗന്ധിയാക്കിയതാണ് ഈ ജലം. അതുപോലെ സുഗന്ധം ഉണ്ടാക്കുന്നതാണ് ഈ തൈലവും. സ്നാനത്തിനുയോഗ്യമായ ഇവ ഞാനിതാ നിനക്കായി സമർപ്പിക്കുന്നു. സ്വീകരിച്ചാലും.

61. ഗന്ധദ്രവ്യോദ്ഭവം പുണ്യം പ്രീതിദം ദിവ്യഗന്ധദം
മയാ നിവേദിതം ഭക്ത്യാ ഗന്ധതോയം തവാംബികേ

അംബികേ, ഗന്ധദ്രവ്യങ്ങളിൽ നിന്ന് ഉണ്ടായതും ദിവ്യഗന്ധം വമിക്കുന്നതും പുണ്യവും പ്രീതിയും നൽകുന്നതുമായ ഗന്ധതോയം (അനുലേപനം) ഞാനിതാ ഭക്തിപൂർവം നിനക്കു സമർപ്പിക്കുന്നു.

62. സർവമംഗളരൂപം ച സർവം ച മംഗളപ്രദം
പുണ്യദം ച സുധൂപം തം ഗൃഹാണ പരമേശ്വരി

ഹേ പരമേശ്വരി, മംഗളസ്വരൂപവും സർവമംഗളപ്രദവും പുണ്യപ്രദവുമായ സുധൂപത്തെ സ്വീകരിച്ചാലും.

63. സുഗന്ധയുക്തം സുഖദം മയാ തുഭ്യം നിവേദിതം
ജഗതാം ദർശനാർത്ഥായ പ്രദീപം ദീപ്തികാരകം

സുഗന്ധയുക്തവും സുഖപ്രദവുമായ അത് ഞാൻ ഇതാ നിനക്കു സമർപ്പിക്കുന്നു. സ്വദീപ്തിയാൽ ജഗത്തിനെ പ്രകാശിപ്പിക്കുന്നതാണ് ദീപം.

64. അന്ധകാരധ്വംസബീജം മയാ തുഭ്യം നിവേദിതം
തുഷ്ടിദം പുഷ്ടിദം ചൈവ പ്രീതിദം ക്ഷുദ്വിനാശനം

അന്ധകാരത്തെ അകറ്റുന്നതിന് കാരണമായ അതു ഞാൻ നിനക്കു സമർപ്പിക്കുന്നു. തുഷ്ടിയും പുഷ്ടിയും പ്രീതിയും നൽകുന്നതും ക്ഷുത്ത് അടക്കുന്നതും

65. പുണ്യദം സ്വാദുരൂപം ച നൈവേദ്യം പ്രതിഗൃഹ്യതാം
താംബൂലപ്രവരം രമ്യം കർപ്പൂരാദിസുവാസിതം

പുണ്യം നൽകുന്നതും സ്വാദുള്ളതുമായ ഈ നൈവേദ്യം സ്വീകരിച്ചാലും. കർപ്പൂരാദികൾ ചേർത്ത് സുഗന്ധപൂരിതമാക്കിയ ഈ താംബൂലം,

66. തുഷ്ടിദം പുഷ്ടിദം ചൈവ മയാ തുഭ്യം നിവേദിതം
സുശീതളം വാരി ശീതം പിപാസാനാശകാരകം

തുഷ്ടിയും പുഷ്ടിയും പ്രദാനം ചെയ്യുന്നതാണ്. അതു ഞാനിതാ നിനക്ക് സമർപ്പിക്കുന്നു. ദാഹം ശമിപ്പിക്കുന്നതാണ് നല്ലതുപോലെ തണുത്തജലം.

67. ജഗതാം ജീവരൂപം ച ജീവനം പ്രതിഗൃഹ്യതാം
ദേഹശോഭാസ്വരൂപം ച സഭാശോഭാവിവർധനം

അത് ജഗത്തിന്റെ ജീവരൂപവും ജീവന് ആധാരവുമാണ്. അതു ഞാനിതാ നിനക്കായി സമർപ്പിക്കുന്നു. സ്വീകരിച്ചാലും. ദേഹത്തിന് ശോഭ ഉണ്ടാക്കുന്നതാണ് വസ്ത്രം. സഭയ്ക്കും അത് ശോഭ വർദ്ധിപ്പിക്കും.

68. കാർപ്പാസജം ച കൃമിജം വസനം പ്രതിഗൃഹ്യതാം
കാഞ്ചനാദിവിനിർമാണം ശ്രീകരം ശ്രീയുതം സദാ

പരുത്തികൊണ്ടും പട്ടുനൂലുകൊണ്ടും നിർമ്മിച്ച വസ്ത്രം ഞാൻ സമർപ്പിക്കുന്നു. അതു സ്വീകരിച്ചാലും. കാഞ്ചനാദികൾകൊണ്ടു നിർമ്മിക്കുന്ന ആഭരണം എപ്പോഴും ശ്രീയുള്ളതും ശ്രീയുണ്ടാക്കുന്നതുമാണ്.

69. സുഖദം പുണ്യദം രത്നഭൂഷണം പ്രതിഗൃഹ്യതാം
നാനാവൃക്ഷസമുദ്ഭൂതം നാനാരൂപസമന്വിതം

സുഖവും പുണ്യവും നൽകുന്ന രത്നഭൂഷണങ്ങൾ ഞാൻ ഇതാ സമർപ്പിക്കുന്നു. അവ സ്വീകരിച്ചാലും.നാനാ വൃക്ഷങ്ങളിൽ ഉണ്ടായതും നാനാരൂപങ്ങളോടുകൂടിയതും.

70. ഫലസ്വരൂപം ഫലദം ഫലം ച പ്രതിഗൃഹ്യതാം
സർവമംഗളരൂപം ച സർവമംഗളമംഗളം

ഫലസ്വരൂപമായിട്ടുള്ളതും ഫലം പ്രദാനം ചെയ്യുന്നതുമായ ഫലം ഞാൻ സമർപ്പിക്കുന്നത് സ്വീകരിച്ചാലും. സർവമംഗള സ്വരൂപവും സർവമംഗളത്തിനും മംഗളവും

71. നാനാപുഷ്പവിനിർമാണം ബഹുശോഭാസമന്വിതം
പ്രീതിദം പുണ്യദം ചൈവ മാല്യം ച പ്രതിഗൃഹ്യതാം

നാനാപുഷ്പങ്ങൾകൊണ്ട് വിരചിതവും ബഹുശോഭായുക്തവും പ്രീതിപ്രദവും പുണ്യപ്രദവുമായ മാല്യം സ്വീകരിച്ചാലും.

72. പുണ്യദം ച സുഗന്ധാഢ്യം ഗന്ധം ച ദേവി ഗൃഹ്യതാം
സിന്ദൂരം ച വരം രമ്യം ഭാലശോഭാവിവർധനം

പുണ്യപ്രദവും അതുപോലെ അത്യന്തം സുഗന്ധപൂർണ്ണവുമായ ഈ ചന്ദനം സ്വീകരിച്ചാലും. ലലാടശോഭയെ വർദ്ധിപ്പിക്കുന്നതും അഴകുള്ളതുമാണ് സിന്ദൂരം.

73. ഭൂഷണാനാം ച പ്രവരം സിന്ദൂരം പ്രതിഗൃഹ്യതാം
വിശുദ്ധഗ്രന്ഥിസംയുക്തം പുണ്യസൂത്രവിനിർമിതം

ഭൂഷണങ്ങളിൽ ഉത്തമമായ സിന്ദൂരം സ്വീകരിച്ചാലും. വിശുദ്ധഗ്രന്ഥിയോടുകൂടിയതും പുണ്യസൂത്രത്താൽ(നൂല്)നിർമ്മിക്കപ്പെട്ടതും

74. പവിത്രം വേദമന്ത്രേണ യജ്ഞസൂത്രം ച ഗൃഹ്യതാം
ദ്രവ്യാണ്യേതാനി മൂലേന ദത്വാ സ്തോത്രം പഠേത്സുധീഃ

വേദമന്ത്രത്താൽ പവിത്രീകരിച്ചതുമായ യജ്ഞസൂത്രം സ്വീകരിച്ചാലും. മൂലമന്ത്രത്തോടുകൂടി ഈ ദ്രവ്യങ്ങൾ സാവിത്രീദേവിക്കു സമർപ്പിച്ചിട്ട് തെളിഞ്ഞ ബുദ്ധിയുള്ളവനായി സ്തോത്രം ചൊല്ലണം.

75. തതോ വിപ്രായ ഭക്ത്യാ ച വ്രതീ ദദ്യാച്ച ദക്ഷിണാം
സാവിത്രീതി ചതുർത്ഥ്യന്തം വഹ്നിജായാന്തമേവ ച

പിന്നെ വ്രതം അനുഷ്ഠിക്കുന്നവൻ വിപ്രന് ഭക്തിപൂർവം ദക്ഷിണയും നൽകണം.സാവിത്രീപദത്തിന്റെ ചതുർത്ഥ്യന്തവും(സാവിത്ര്യൈ)വഹ്നി ജായാന്തവു (സ്വാഹാ) മായി

76. ലക്ഷ്മീമായാകാമപൂർവം മന്ത്രമഷ്ടാക്ഷരം വിദുഃ
മാധ്യന്ദിനോക്തം സ്തോത്രം ച സർവകാമഫലപ്രദം

ലക്ഷ്മി (ശ്രീം) മായാ (ഹ്രീം) കാമ (ഐം)എന്നീ ബീജങ്ങളോടുകൂടിയ അഷ്ടാക്ഷരമന്ത്രമാണ് മൂലമന്ത്രം എന്ന് അറിയപ്പെടുന്നത്. (ശ്രീം ഹ്രീം ഐം സാവിത്ര്യൈ സ്വാഹാ) സർവകാമങ്ങളെയും പ്രദാനം ചെയ്യുന്നതാണ് മാധ്യന്ദിനോക്തമായ സാവിത്രീസ്തോത്രം.

77. വിപ്രജീവനരൂപം ച നിബോധ കഥയാമി തേ
കൃഷ്ണേന ദത്താം സാവിത്രീം ഗോലോകേ ബ്രഹ്മണേ പുരാ

ബ്രാഹ്മണരുടെ ജീവനസ്വരൂപമായ അത് ഞാൻ അങ്ങേയ്ക്കു പറഞ്ഞു തരാം. പണ്ട് ഗോലോകത്തുവച്ച് കൃഷ്ണൻ ബ്രഹ്മാവിന് സാവിത്രീദേവിയെ നൽകി.

78. നായാതി തേന സാർധം ബ്രഹ്മലോകേ ച നാരദ
ബ്രഹ്മാ കൃഷ്ണാജ്ഞയാ ഭക്ത്യാ തുഷ്ടാവ വേദമാതരം

ഹേ നാരദ, ആ ദേവി അദ്ദേഹത്തോടുകൂടി ബ്രഹ്മലോകത്തേക്കു പോയില്ല. ബ്രഹ്മാവ് അപ്പോൾ കൃഷ്ണൻ നിർദ്ദേശിച്ചതനുസരിച്ച് ഭക്തിപൂർവം ആ വേദമാതാവിനെ സ്തുതിച്ചു.

79. തദാ സാ പരിതുഷ്ടാ ച ബ്രഹ്മാണം ചകമേ പതിം

അപ്പോൾ ആ ദേവി പരമസന്തുഷ്ടയായി ബ്രഹ്മാവിനെ പതിയായി വരിച്ചു.

ബ്രഹ്മോവാച

സച്ചിദാനന്ദരൂപേ ത്വം മൂലപ്രകൃതിരൂപിണീ

ഹേ സച്ചിദാനന്ദസ്വരൂപേ! നീ മൂലപ്രകൃതിരൂപിണിയാകുന്നു.

80. ഹിരണ്യഗർഭരൂപേ ത്വം പ്രസന്നാ ഭവ സുന്ദരി
തേജസ്വരൂപേ പരമേ പരമാനന്ദരൂപിണി

ഹേ ഹിരണ്യഗർഭരൂപേ, സുന്ദരി, നീ പ്രസന്നയായിത്തീർന്നാലും. പരമതേജസ്വരൂപിണി, ഹേ പരമാനന്ദസ്വരൂപിണി,

81. ദ്വിജാതീനാം ജാതിരൂപേ പ്രസന്നാ ഭവ സുന്ദരി
നിത്യേ നിത്യപ്രിയേ ദേവി നിത്യാനന്ദസ്വരൂപിണി

ഭൂദേവവർഗ്ഗസ്വരൂപേ, സുന്ദരി, പ്രസന്നയായി ഭവിച്ചാലും. നിത്യേ, നിത്യപ്രിയേ, ദേവി, നിത്യാനന്ദ സ്വരൂപിണീ,

82. സർവമംഗളസ്വരൂപേ ച പ്രസന്നാ ഭവ സുന്ദരി
സർവസ്വരൂപേ വിപ്രാണാം മന്ത്രസാരേ പരാത്പരേ

സർവമംഗളസ്വരൂപേ, നീ പ്രസന്നയായി ഭവിച്ചാലും! ഹേസുന്ദരി, സർവസ്വരൂപേ, വിപ്രമന്ത്രസാരേ, പരാത്പരേ,

83. സുഖപ്രദേ, മോക്ഷദേ ദേവി പ്രസന്നാ ഭവ സുന്ദരി
വിപ്രപാപേധ്മദാഹായ ജ്വലദഗ്നിശിഖോപമേ

സുഖപ്രദേ, മോക്ഷപ്രദേ, സുന്ദരി, പ്രസന്നയായിത്തീർന്നാലും. വിപ്രന്മാരുടെ പാപഭാരം ദഹിപ്പിക്കുന്ന അഗ്നിശിഖയ്ക്കു സമാനേ,

84. ബ്രഹ്മതേജപ്രദേ ദേവി പ്രസന്നാ ഭവ സുന്ദരി
കായേന മനസാ വാചാ യത്പാപം കുരുതേ നരഃ

ബ്രഹ്മതേജഃപ്രദേ, ദേവീ, സുന്ദരീ, പ്രസന്നയായി ഭവിച്ചാലും. ശരീരംകൊണ്ടോ വാക്കുകൊണ്ടോ മനസ്സുകൊണ്ടോ എന്തുപാപമാണോ ചെയ്യുന്നത്.

85. തത്ത്വസ്മരണമാത്രേണ ഭസ്മീഭൂതം ഭവിഷ്യതി
ഇത്യുക്ത്വാ ജഗതാം ധാതാ തസ്ഥൗ തത്ര ച സംസദി

അത് നിന്നെ സ്മരിക്കുന്നതുകൊണ്ടുമാത്രം ഭസ്മമായിത്തീരും. എന്നിങ്ങനെ സ്തുതിച്ചുകൊണ്ട് ബ്രഹ്മാവ് ആ സദസ്സിൽത്തന്നെ നിന്നു.

86. സാവിത്രീ ബ്രഹ്മണാസാർദ്ധം ബ്രഹ്മലോകം ജഗാമ സാ
അനേന സ്തവരാജേന സംസ്തുയാശ്വപതിർനൃപഃ

സ്തുതികൊണ്ട് പ്രസന്നയായിത്തീർന്ന സാവിത്രീദേവി ബ്രഹ്മാവിനോടുകൂടി ബ്രഹ്മലോകത്തേക്കുപോയി. ഈ മുഖ്യസ്തുതികൊണ്ട് അശ്വപതിമഹാരാജാവ് സ്തുതിക്കുകയും

87. ദദർശ താം ച സാവിത്രീം വരം പ്രാപ മനോഗതം
സ്തവരാജമിമം പുണ്യം സന്ധ്യാം കൃത്വാ ച യഃ പഠേത്
പാഠേ ചതുർണാം വേദാനാം യത്ഫലം ലഭതേ ച തത്

സാവിത്രിയെ അദ്ദേഹം ദർശിക്കുകയും ആഗ്രഹിച്ച വരം നേടുകയും ചെയ്തു. പുണ്യപ്രദമായ ഈ സ്തവരത്നം സന്ധ്യാവന്ദനത്തിനു ശേഷം ചൊല്ലുന്നവന് നാലുവേദങ്ങളും ചൊല്ലുന്നതുകൊണ്ട് എന്തു ഫലം ലഭിക്കുമോ ആ ഫലം ലഭിക്കും.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഷഡ്വിംശോ/ദ്ധ്യായഃ

# അഥ സപ്തവിംശോ/ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. സ്തുത്വാ/നേന സോ/ശ്വപതിഃ സമ്പൂജ്യ വിധിപൂർവകം
ദദർശ തത്ര താം ദേവീം സഹസ്രാർക്കസമപ്രഭാം

അശ്വപതി മഹാരാജാവ് സാവിത്രീദേവിയെ വിധിയാംവണ്ണം പൂജിച്ച് ഈ സ്തോത്രം കൊണ്ട് സ്തുതിച്ചു. ആയിരം ആദിത്യന്മാർക്കു തുല്യം പ്രശോഭിക്കുന്ന സാവിത്രിയെ അവിടെവച്ച് അദ്ദേഹം കണ്ടു

2. ഉവാച സാ ച രാജാനം പ്രസന്നാ സസ്മിതാ സതീ
യഥാ മാതാ സ്വപുത്രം ച ദ്യോതയന്തീ ദിശസ്ത്വിഷാ

സ്വതേജസ്സിനാൽ ദിക്കുകളെ പ്രകാശമാനമാക്കിക്കൊണ്ട്, ഒരു മാതാവ് പുത്രനോടെന്നവണ്ണം ആ ദേവി പ്രസന്നയായി പുഞ്ചിരിതൂകിയിട്ട് അദ്ദേഹത്തോടു പറഞ്ഞു.

## സാവിത്ര്യുവാച

3. ജാനാമ്യഹം മഹാരാജ യത്തേ മനസി വാഞ്ഛിതം
വാഞ്ഛിതം തവ പത്ന്യാശ്ച സർവം ദാസ്യാമി നിശ്ചിതം

മഹാരാജാവേ, അങ്ങ് മനസാ ആഗ്രഹിക്കുന്നത് എന്താണെന്ന് എനിക്ക് അറിയാം. അങ്ങയുടെ പത്നി ആഗ്രഹിക്കുന്നതും എന്താണെന്നറിയാം. എല്ലാം ഞാൻ നിറവേറ്റിത്തരും. തീർച്ചയാണ്.

4. സാധ്വീ കന്യാഭിലാഷം ച കരോതി തവ കാമിനീ
ത്വം പ്രാർത്ഥയസീ പുത്രം ച ഭവിഷ്യതി ക്രമേണ ച

അങ്ങയുടെ സാധ്വിയായ പത്നി തനിക്കൊരു പുത്രി വേണമെന്നാണ് ആഗ്രഹിക്കുന്നത്. അങ്ങ് പ്രാർത്ഥിക്കുന്നത് ഒരു പുത്രൻ വേണമെന്നാണ്. രണ്ടും യഥാകാലം സാധിക്കും.

5. ഇത്യുക്ത്വാ സാ തദാ ദേവീ ബ്രഹ്മലോകം ജഗാമ ഹ
രാജാ ജഗാമ സ്വഗൃഹം തത് കന്യാऽഽദൗ ബഭൂവ ഹ

ഇങ്ങനെ അനുഗ്രഹം നൽകിയിട്ട് ദേവി ബ്രഹ്മലോകത്തേക്കു പോയി. രാജാവ് സ്വഗൃഹത്തിലേക്കും പോയി. അദ്ദേഹത്തിന് ആദ്യം ജനിച്ചത് ഒരു കന്യകയാണ്.

6. ആരാധനാച്ച സാവിത്ര്യാ ബഭൂവ കമലാ പരാ
സാവിത്രീതി സ തന്നാമ ചകാരാശ്വപതിർ നൃപഃ

സാവിത്രിയെ ആരാധിച്ചതിന്റെ ഫലമായി ജനിച്ച ആ കന്യക മറ്റൊരു ലക്ഷ്മി തന്നെയായിരുന്നു. അശ്വപതി അവൾക്ക് സാവിത്രി എന്ന് പേരും നൽകി.

7. കാലേന സാ വർധമാനാ ബഭൂവ ച ദിനേ ദിനേ
രൂപയൗവനസമ്പന്നാ ശുക്ലേ ചന്ദ്രകലാ യഥാ

അവൾ ശുക്ലപക്ഷത്തിലെ ചന്ദ്രനെപ്പോലെ യഥാകാലം രൂപയൗവന സമ്പന്നയായി ദിവസംപ്രതി വളർന്നുവന്നു.

8. സാ വരം വരയാമാസ ദ്യുമത്സേനാത്മജം തദാ
സത്യവന്തം സത്യശീലം നാനാഗുണസമന്വിതം

അങ്ങനെയിരിക്കെ അവൾ നാനാഗുണങ്ങൾ ഉള്ളവനും സത്യശീലനും ദ്യുമത്സേനപുത്രനുമായ സത്യവാനെ ഭർത്താവായി വരിച്ചു.

9. രാജാ തസ്മൈ ദദൗ താം ച രത്നഭൂഷണഭൂഷിതാം
സോऽപി സാർധം കൗതുകേന താം ഗൃഹീത്വാ ഗൃഹം യയൗ

രാജാവ് അവളെ രത്നാഭരണങ്ങൾ അണിയിച്ച് അവനു നൽകുകയും ചെയ്തു. സത്യവാൻ വളരെ സന്തോഷത്തോടെ അവളെയും കൂട്ടിക്കൊണ്ട് സ്വഗൃഹത്തിലേക്ക് പോയി.

10. സ ച സംവത്സരേऽതീതേ സത്യവാൻ സത്യവിക്രമഃ
ജഗാമ ഫലകാഷ്ഠാർത്ഥം സഹർഷം പിതുരാജ്ഞയാ

അങ്ങനെ ഒരു സംവത്സരം കഴിഞ്ഞു. ഒരു ദിവസം സത്യസന്ധനായ സത്യവാൻ അച്ഛന്റെ ആജ്ഞയനുസരിച്ച് വളരെ സന്തോഷത്തോടെ ഫലങ്ങളും വിറകും കൊണ്ടുവരാനായി കാട്ടിലേക്കു പോയി.

11. ജഗാമ സാധ്വീ തത്പശ്ചാത് സാവിത്രീ ദൈവയോഗതഃ
നിപത്യ വൃക്ഷാത്തത്രൈവ പ്രാണാംസ്തത്യാജ സത്യവാൻ

വിധി നിയോഗംകൊണ്ട് സാധ്വിയായ സാവിത്രിയും സത്യവാനെ അനുഗമിച്ചു. വനത്തിൽ വച്ച് ഒരു വൃക്ഷക്കൊമ്പിൽ നിന്നുവീണ് സത്യവാൻ അവിടെവച്ചു തന്നെ മരിച്ചു.

12. യമസ്തം പുരുഷം ദൃഷ്ട്വാ ബദ്ധാംഗുഷ്ഠസമം മുനേ
ഗൃഹീത്വാ ഗമനം ചക്രേ തത്പശ്ചാത് പ്രയയൗ സതീ

യമൻ അവനെ ഒരു തള്ളവിരലിന്റെ വലുപ്പത്തിലാക്കി കെട്ടിക്കൊണ്ട് യാത്രയായി. സാവിത്രിയും അദ്ദേഹത്തിന്റെ പിന്നാലെ പുറപ്പെട്ടു

13. പശ്ചാത്താം സുദതീം ദൃഷ്ട്വാ യമഃ സംയമനീപതിഃ
ഉവാച മധുരം സാധ്വീം സാധൂനാം പ്രവരോ മഹാൻ

തന്റെ പിന്നാലെ വരുന്ന സുന്ദരിയായ അവളെ സംയമനീപതിയായ യമൻ കണ്ടു. സജ്ജനങ്ങളിൽ വച്ച് സർവ്വോത്തമനായ അദ്ദേഹം ആ സാധ്വിയോട് മധുരമായി ചോദിച്ചു:

**ധർമ്മരാജ ഉവാച**

**14. അഹോ ക്വ യാസി സാവിത്രി ഗൃഹീത്വാ മാനുഷീം തനും**
**യദി യാസ്യസി കാന്തേനസാർധം ദേഹം തദാ ത്യജ**

അല്ലേ! സാവിത്രി നീ ഈ മനുഷ്യശരീരത്തോടെ എങ്ങോട്ടാണു പോകുന്നത്? നീ ഈ ഭർത്താവിനോടൊത്തു വരികയാണെങ്കിൽ ഈ ശരീരം ഉപേക്ഷിക്കണം.

**15. ഗന്തും മർത്ത്യോ ന ശക്നോതി ഗൃഹീത്വാ പാഞ്ചഭൗതികം**
**ദേഹം ച മമ ലോകം ച നശ്വരം നശ്വരഃ സദാ**

പാഞ്ചഭൗതികവും നശ്വരവുമായ ഈ ശരീരത്തോടെ നശ്വരനായ മനുഷ്യന് എന്റെ ലോകത്തേക്ക് കടക്കാൻ കഴിയുകയില്ല.

**16. ഭർത്തുസ്തേ പൂർണ്ണകാലോ വൈ ബഭൂവ ഭാരതേ സതി**
**സ്വകർമ്മഫലഭോഗാർത്ഥം സത്യവാൻ യാതി മദ്ഗൃഹം**

ഹേ സാധ്വീ, നിന്റെ ഭർത്താവിന് ഈ ഭാരതത്തിലുള്ള ആയുസ്സ് അവസാനിച്ചിരിക്കുന്നു. സ്വകർമ്മ ഫലം അനുഭവിക്കുന്നതിനുവേണ്ടി സത്യവാൻ എന്റെ ഗൃഹത്തിലേക്കു വരികയാണ്.

**17. കർമ്മണാ ജായതേ ജന്തുഃ കർമ്മണൈവ പ്രലീയതേ**
**സുഖം ദുഃഖം ഭയം ശോകഃ കർമ്മണൈവ പ്രണീയതേ**

സ്വകർമ്മഫലമനുസരിച്ചാണ് ഓരോ ജീവനും ശരീരം ലഭിക്കുന്നത്. കർമ്മഫലമനുസരിച്ച് അത് നശിക്കുകയും ചെയ്യുന്നു. സ്വകർമ്മം തന്നെയാണ് സുഖവും ദുഃഖവും ഭയവും ശോകവും ഉണ്ടാക്കുന്നത്.

**18. കർമ്മണേന്ദ്രോ ഭവേജ്ജീവോ ബ്രഹ്മപുത്രഃ സ്വകർമ്മണാ**
**സ്വകർമ്മണാ ഹരേർദ്ദാസോ ജന്മാദി രഹിതോ ഭവേത്**

ജീവൻ സ്വകർമ്മം കൊണ്ടാണ് ഇന്ദ്രനായി ഭവിക്കുന്നത്. സ്വകർമ്മഫലമായിട്ടാണ് ബ്രഹ്മദേവന്റെ പുത്രനായി ഭവിക്കുന്നതും. കർമ്മം കൊണ്ടുതന്നെ ഹരിയുടെ ദാസനായും ജന്മാദികൾ ഇല്ലാത്തവനായും തീരുന്നു.

**19. സ്വകർമ്മണാ സർവസിദ്ധിമമരത്വം ലഭേദ്ധ്രുവം**
**ലഭേത് സ്വകർമ്മണാ വിഷ്ണോഃ സാലോക്യാദിചതുഷ്ടയം**

സ്വകർമ്മ ഫലമായി സർവസിദ്ധികളും അമരത്വവും തീർച്ചയായും ലഭിക്കും. സ്വകർമ്മഫലത്താൽ ജീവന് വിഷ്ണുവിന്റെ സാലോക്യാദി ചതുഷ്ടയവും ലഭിക്കും.

**20. സുരത്വം ച മനുത്വം ച രാജേന്ദ്രത്വം ലഭേന്നരഃ**
**സ്വകർമ്മണാ ശിവത്വം ച ഗണേശത്വം തഥൈവ ച**

സ്വകർമ്മംകൊണ്ട് മനുവും സുരനും രാജേന്ദ്രനുമായി ഭവിക്കാം. അതുപോലെതന്നെ ശിവനും ഗണേശനുമായിത്തീരാം.

**21. കർമ്മണാ ച മുനീന്ദ്രത്വം തപസ്വിത്വം സ്വകർമ്മണാ**
**സ്വകർമ്മണാ ക്ഷത്രിയത്വം വൈശ്യത്വം ച സ്വകർമ്മണാ**

കർമ്മംകൊണ്ട് മുനിത്വം ലഭിക്കും. സ്വകർമ്മം കൊണ്ടുതന്നെ തപസ്വിത്വവും ലഭിക്കും. സ്വകർമ്മം കൊണ്ടുതന്നെയാണ് ക്ഷത്രിയത്വവും വൈശ്യത്വവും ലഭിക്കുന്നത്.

22. **കർമ്മണൈവ ച മ്ലേച്ഛത്വം ലഭതേ നാത്ര സംശയഃ**
**സ്വകർമ്മണാ ജംഗമത്വം ശൈലത്വം ച സ്വകർമ്മണാ**

കർമ്മം കൊണ്ട് മ്ലേച്ഛനായിത്തീരുമെന്നതിനു സംശയമില്ല. കർമ്മം കൊണ്ടാണ് ജംഗമമായിത്തീരുന്നതും പർവ്വതമായിത്തീരുന്നതും.

23. **കർമ്മണാ രാക്ഷസത്വം ച കിന്നരത്വം സ്വകർമ്മണാ**
**കർമ്മണൈവാധിപത്യം ച വൃക്ഷത്വം ച സ്വകർമ്മണാ**

കർമ്മംകൊണ്ടാണ് രാക്ഷസനും കിന്നരനുമായി ഭവിക്കുന്നത്. ആധിപത്യം ലഭിക്കുന്നതും വൃക്ഷമായിത്തീരുന്നുതും കർമ്മം കൊണ്ടുതന്നെ.

24. **കർമ്മണൈവ പശുത്വം ച വനജീവീ സ്വകർമ്മണാ**
**കർമ്മണാ ക്ഷുദ്രജന്തുത്വം കൃമിത്വം ച സ്വകർമ്മണാ**

മൃഗമായിത്തീരുന്നതും വനജീവിയായിത്തീരുന്നതും കർമ്മം കൊണ്ടാണ്. സ്വകർമ്മമനുസരിച്ചാണ് ശൂദ്രനും ക്ഷുദ്രജന്തുവും കൃമിയും മറ്റുമായി തീരുന്നതും.

25. **ദൈതേയത്വം ദാനവത്വമസുരത്വം സ്വകർമ്മണാ**
**ഇത്യേതദുക്ത്വാ സാവിത്രീം വിരരാമ സ വൈ യമഃ**

ദൈതേയനും ദാനവനും അസുരനുമായിത്തീരുന്നത് സ്വകർമ്മം കൊണ്ടാണ്. ഇങ്ങനെ യമധർമ്മൻ സാവിത്രിയോടു പറഞ്ഞ് നിർത്തി.

ഇതി ശ്രീ ദേവിഭാഗവതേ നവമസ്കന്ധേ
സപ്തവിംശോഽദ്ധ്യായഃ

## അഥ അഷ്ടാവിംശോഽദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. **യമസ്യ വചനം ശ്രുത്വാ സാവിത്രീ ച പതിവ്രതാ**
**തുഷ്ടാവ പരയാ ഭക്ത്യാ തമുവാച മനസ്വിനീ**

പതിവ്രതയായ സാവിത്രി യമൻ പറഞ്ഞത് കേട്ടു. അത്യധികമായ ഭക്തിയോടെ അദ്ദേഹത്തെ സ്തുതിച്ചിട്ട് ആ മനസ്വിനി ഇങ്ങനെ പറഞ്ഞു.

### സാവിത്ര്യുവാച

2. **കിം കർമ്മ തദ്ഭവേത് കേന കോ വാ തദ്ധേതുരേവ ച**
**കോ വാ ദേഹീ ച ദേഹഃ കഃ കോ വാഽത്ര കർമ്മകാരകഃ**

കർമ്മം എന്നു പറയുന്നത് എന്ത്? അത് എങ്ങനെ ഉണ്ടാകുന്നു? എന്താണ് അതിനു കാരണം? ആരാണു ദേഹി? എന്താണു ദേഹം? ആരാണു കർമ്മം ചെയ്യുന്നത്?

3. കിം വാ ജ്ഞാനം ച ബുദ്ധിഃ കാ കോ വാ പ്രാണഃ ശരീരിണാം
കാനീന്ദ്രിയാണി കിം തേഷാം ലക്ഷണം ദേവതാശ്ച കാഃ

എന്താണു ജ്ഞാനം? എന്താണ് ബുദ്ധി? ശരീരികളുടെ പ്രാണൻ ആരാണ്? ഇന്ദ്രിയങ്ങൾ ഏതെല്ലാം? അവയുടെ ലക്ഷണം എന്ത്? അവയുടെ അധിഷ്ഠാനദേവതകൾ ആരെല്ലാം?

4. ഭോക്താ ഭോജയിതാ കോവാ കോവാ ഭോഗശ്ച നിഷ്കൃതിഃ
കോ ജീവഃ പരമാത്മാ കസ്തന്മേ വ്യാഖ്യാതുമർഹസി

ഭോക്താവാര്? ഭുജിപ്പിക്കുന്നവനാര്? എന്താണു ഭോഗം? എന്താണു മുക്തി? ആരാണു ജീവൻ? ആരാണു പരമാത്മാവ്? ഇവയെല്ലാം എന്നോട് വിശദമായി പറഞ്ഞാലും.

### ധർമ്മ ഉവാച

5. വേദപ്രണിഹിതോ ധർമ്മഃ കർമ്മ യന്മംഗളം പരം
അവൈദികം തു യത് കർമ്മ തദേവാശുഭമേവ ച

വേദോക്തമായ കർമ്മമാണു ധർമ്മം. അതു തന്നെയാണു മംഗളകരമായ കർമ്മവും. അവൈദികമായ കർമ്മം അശുഭകരമായിട്ടുള്ളതുമാകുന്നു.

6. അഹൈതുകീ ദേവസേവാ സങ്കല്പരഹിതാ സതീ
കർമ്മനിർമൂലരൂപാ ച സാ ഏവ പരഭക്തിദാ

ഒരു നിശ്ചിതമായ കാരണം കൂടാതെയും സങ്കല്പരഹിതമായും ചെയ്യുന്ന ഈശ്വരാരാധനയാണ് കർമ്മത്തെ വേരോടെ നശിപ്പിക്കുന്നത്. അതു തന്നെയാണ് പരഭക്തിയെ ഉണ്ടാക്കുന്നത്.

7. കോ വാ കർമ്മഫലം ഭുംക്തേ കോ വാ നിർലിപ്ത ഏവ ച
ബ്രഹ്മഭക്തോ യോ നരശ്ച സ ച മുക്തഃ ശ്രുതഃ ശ്രുതൗ

ആരാണോ നിർലിപ്തനായിരുന്ന് കർമ്മഫലം ഭുജിക്കുന്നത് ആ ബ്രഹ്മഭക്തനാണു മുക്തനെന്ന് ശ്രുതിപ്രസിദ്ധമാണ്.

8. ജന്മമൃത്യുജരാവ്യാധിശോകഭീതിവിവർജിതഃ
ഭക്തിശ്ച ദ്വിവിധാ സാധ്വി ശ്രുത്യുക്താ സർവസമ്മതാ

അവനു ജനനമരണങ്ങളോ ജരാവ്യാധികളോ ശോകഭീതികളോ ഒന്നുമില്ല. ഹേ സാധ്വീ, ഭക്തിതന്നെ രണ്ടുവിധമുണ്ടെന്നു ശ്രുതി പറയുന്നുണ്ട്. അതു സർവസമ്മതവുമാണ്.

9. നിർവാണപദദാത്രീ ച ഹരിരൂപപ്രദാ നൃണാം
ഹരിരൂപസ്വരൂപാം ച ഭക്തിം വാഞ്ഛന്തി വൈഷ്ണവാഃ

ആദ്യത്തേത് മനുഷ്യർക്ക് കൈവല്യം പ്രദാനം ചെയ്യുന്ന നിർഗുണാത്മകമായ ഭക്തിയും, രണ്ടാമത്തേത് ബ്രഹ്മസാരൂപ്യം നൽകുന്ന സഗുണാത്മകമായ ഭക്തിയുമാകുന്നു. മധ്യമാധികാരികളായ ഭക്തന്മാർ ഹരിയുടെ സാരൂപ്യം നൽകുന്ന സഗുണ ഭക്തിയാണ് ആഗ്രഹിക്കുന്നത്.

10. അന്യേ നിർവാണമിച്ഛന്തി യോഗിനോ ബ്രഹ്മവിത്തമാഃ
കർമ്മണോ ബീജരൂപശ്ച സതതം തത്ഫലപ്രദഃ

ബ്രഹ്മജ്ഞാനികളായ യോഗികൾ ഉത്തമാധികാരികളാണ്. അവർ ആദ്യം പറഞ്ഞ നിർവാണപ്രദമായ നിർഗുണഭക്തിയെയാണ് ആശ്രയിക്കുന്നത്. കർമ്മത്തിന്റെ ബീജരൂപവും സദാ കർമ്മത്തിന്റെ ഫലപ്രദാതാവും,

11. **കർമ്മരൂപശ്ച ഭഗവാൻ പരാത്മാ പ്രകൃതിഃ പരാ**
**സോഽപി തദ്ധേതുരൂപശ്ച ദേഹോനശ്വര ഏവ ച**

കർമ്മസ്വരൂപനും പരാപ്രകൃതിയോട് (മൂലപ്രകൃതിയോട്) ചേർന്നിരിക്കുന്നവനുമാണ് പരമാത്മാവ്. അതിനു കാരണഭൂതനും ആ പരമാത്മാവുതന്നെ. ദേഹം എപ്പോഴും നശ്വരമാണ്. അതിനാൽ മുൻപു പറഞ്ഞതൊന്നും ദേഹത്തെ ആശ്രയിച്ചിരിക്കുന്നതല്ല.

12. **പൃഥിവീ വായുരാകാശോ ജലം തേജസ്തഥൈവ ച**
**ഏതാനി സൂത്രരൂപാണി സൃഷ്ടിരൂപവിധൗ സതഃ**

പൃഥിവി, ആകാശം, വായു, ജലം, തേജസ്സ് ഇവയാണ് പരമാത്മാവിന് സൃഷ്ടി കാര്യത്തിൽ സൂത്രരൂപങ്ങളായി വർത്തിക്കുന്നത്. മണിമാലയിൽ സൂത്രം (ചരട്) എന്ന പോലെ സമഷ്ടി പ്രാണിശരീരത്തിലും ഈ പഞ്ചഭൂതങ്ങൾ സൂത്രരൂപത്തിൽ വർത്തിക്കുന്നു എന്നർത്ഥം.

13. **കർമ്മ കർത്താ ച ദേഹീ ച ആത്മാ ഭോജയിതാ സദാ**
**ഭോഗോ വിഭവഭേദശ്ച നിഷ്കൃതിർമുക്തിരേവ ച**

ദേഹിയാണ് കർമ്മം ചെയ്യുന്നത്. കർമ്മഫലം ഭുജിപ്പിക്കുന്നത് പരമാത്മാവാണ്. സുഖം ദുഃഖം തുടങ്ങിയ അനുഭവങ്ങളാണ് ഭോഗങ്ങൾ. ആത്മസ്വരൂപാവസ്ഥാനമാണ് മുക്തി.

14. **സദസദ്ഭേദബീജം ച ജ്ഞാനം നാനാവിധം ഭവേത്**
**വിഷയാണാം വിഭാഗാനാം ഭേദിബീജം ച കീർത്തിതം**

ആത്മാനാത്മവസ്തുവിവേകത്തിന് ബീജമായിരിക്കുന്നത് എന്തോ അതു ജ്ഞാനം. ബ്രഹ്മ വിദ്യാസ്വരൂപമായിരിക്കുന്നതാണ് ജ്ഞാനമെന്നർത്ഥം. നാനാവിഷയഭേദങ്ങളെ വേർതിരിച്ചറിയുന്നതിനുള്ള കാരണവും അതാണെന്ന് പറയപ്പെടുന്നു.

15. **ബുദ്ധിർവിവേചനാ സാ ച ജ്ഞാനബീജം ശ്രുതൗ ശ്രുതം**
**വായുഭേദാശ്ച പ്രാണാശ്ച ബലരൂപാശ്ച ദേഹിനാം**

ബുദ്ധി എന്നത് നിശ്ചയാത്മികയായ വിവേചനാശക്തിയാകുന്നു. അതു തന്നെയാണ് ജ്ഞാനത്തിന് ബീജമെന്ന് ശ്രുതി ഉദ്ഘോഷിക്കുന്നു. ബുദ്ധി അന്തർമുഖമാകുമ്പോൾ ജ്ഞാനം, ബ്രഹ്മവിദ്യ എന്നിങ്ങനെയും ബഹിർമുഖമാകുമ്പോൾ ബുദ്ധി ചിത്തം എന്നിങ്ങനെയും വ്യവഹരിക്കപ്പെടുന്നു. ഊർദ്ധ്വാധോഭേദത്തോടെ ശരീരത്തിൽ കടന്ന് ദേഹികൾക്കു ബലം നൽകുന്ന വായുവിന് പ്രാണൻ എന്നു പറയും.

16. **ഇന്ദ്രിയാണാം ച പ്രവരമീശ്വരാംശസമൂഹകം**
**പ്രേരകം കർമ്മണാം ചൈവ ദുർനിവാര്യം ച ദേഹിനാം**

ഇന്ദ്രിയങ്ങളുടെ എല്ലാം അധിപനും പരമാത്മാവിന്റെ പ്രതിബിംബം പോലെ പ്രതിഭാസിക്കുന്നതും സംശയാത്മകവുമായിരിക്കുന്ന ബുദ്ധിവൃത്തിയാണു മനസ്സ്. ഇന്ദ്രിയവ്യാപാരങ്ങൾക്കെല്ലാം പ്രേരണ നൽകുന്നതും അതിചഞ്ചലമായതിനാൽ സ്വാധീനത്തിൽ നിർത്താൻ ആവാത്തതുമാണ് അത്.

17. **അനിരൂപ്യമദൃശ്യം ച ജ്ഞാനഭേദോ മനഃസ്മൃതം**
**ലോചനം ശ്രവണം ഘ്രാണം ത്വക് ച രസനമിന്ദ്രിയം**

ഇന്നപ്രകാരത്തിലുള്ളതെന്ന് നിരൂപിക്കാൻ ആവാത്തതും ബുദ്ധിയുടെ വൃത്തിഭേദവുമാണു മനസ്സെന്നു പറയാം. കണ്ണ്, ചെവി, മൂക്ക്, ത്വക്ക്, നാക്ക് എന്നിവയാണു ജ്ഞാനേന്ദ്രിയങ്ങൾ.

18. **അംഗിനാമംഗരൂപം ച പ്രേരകം സർവകർമ്മണാം**
**രിപുരൂപം മിത്രരൂപം സുഖരൂപം ച ദുഃഖദം**

ജീവികളുടെ അവയവരൂപത്തിലുള്ള ഈ ജ്ഞാനേന്ദ്രിയങ്ങളാണ് സർവകർമ്മേന്ദ്രിയങ്ങളെയും അവയുടെ വ്യാപാരത്തിനു പ്രേരിപ്പിക്കുന്നത്. ഇവ തന്നെ ശത്രുവും മിത്രവുമായി സുഖദുഃഖങ്ങളെ അനുഭവിപ്പിച്ചുകൊണ്ടിരിക്കുന്നു. സദ്വിഷയങ്ങളിൽ വ്യാപരിക്കുമ്പോൾ മിത്രരൂപത്തിൽ സുഖവും അസദ്വിഷയങ്ങളിൽ വ്യാപരിക്കുമ്പോൾ ശത്രുരൂപത്തിൽ ദുഃഖവും നൽകുന്നു എന്നു ചുരുക്കം.

**19. സൂര്യോ വായുശ്ച പൃഥിവീ ബ്രഹ്മാദ്യാ ദേവതാഃ സ്മൃതാഃ**
**പ്രാണദേഹാദിഭൃദ്യോ ഹി സ ജീവഃ പരികീർത്തിതഃ**

സൂര്യൻ, വായു, പൃഥിവി, ബ്രഹ്മാവ് തുടങ്ങിയവരാണ് ഇന്ദ്രിയദേവതകൾ. പ്രാണനോടുകൂടിയ ദേഹത്തിലെ അന്തഃകരണത്തിൽ പ്രതിബിംബിച്ചിരിക്കുന്ന പരമാത്മ ചൈതന്യത്തെയാണ് ജീവൻ എന്നു പറയുന്നത്. അതാണ് പ്രാണനെയും ദേഹേന്ദ്രിയാദികളെയും നിയന്ത്രിച്ചുകൊണ്ടിരിക്കുന്നത്.

**20. പരമം വ്യാപകം ബ്രഹ്മ നിർഗുണഃ പ്രകൃതേഃ പരഃ**
**കാരണം കാരണാനാം ച പരമാത്മാ സ ഉച്യതേ**

പരമശ്രേഷ്ഠവും സർവവ്യാപകവും നിർഗുണവും പ്രകൃത്യതീതവും സർവകാരണങ്ങൾക്കും കാരണവുമായിരിക്കുന്ന ബ്രഹ്മം തന്നെയാണ് പരമാത്മാവ്.

**21. ഇത്യേവം കഥിതം സർവം ത്വയാ പൃഷ്ടം യഥാഗമം**
**ജ്ഞാനിനാംജ്ഞാനരൂപം ച ഗച്ഛ വത്സേ യഥാസുഖം**

ഇങ്ങനെ, നീ ചോദിച്ചതിനെല്ലാം ഞാൻ സമാധാനം പറഞ്ഞു കഴിഞ്ഞു. മകളേ, ജ്ഞാനികൾ ജ്ഞാനമെന്നു കരുതുന്നതെന്തോ അതു ഞാൻ നിനക്ക് പറഞ്ഞുതന്നു. ഈ ജ്ഞാനമാണു ജ്ഞാനികൾക്കു മുക്തി നൽകുന്നത്. ഇത് ഹൃദയത്തിലുറപ്പിച്ച് ഭർത്തൃവിയോഗദുഃഖം വെടിഞ്ഞ് യഥാസുഖം സ്വഭവനത്തിലേക്കു പൊയ്ക്കൊള്ളുക.

## സാവിത്ര്യുവാച

**22. ത്യക്ത്വാ ക്വ യാമി കാന്തം വാ ത്വാം വാ ജ്ഞാനാർണ്ണവം ധ്രുവം**
**യദ്യത് കരോമി പ്രശ്നം ച തദ്ഭവാൻ വക്തുമർഹതി**

എന്റെ പ്രിയപ്പെട്ട ഭർത്താവിനെയും ജ്ഞാനസമുദ്രമായ അങ്ങയെയും വിട്ട് ഞാൻ എവിടെ പോകും? എനിക്ക് ചില ചോദ്യങ്ങൾ കൂടി അങ്ങയോടു ചോദിക്കാനുണ്ട്. അവയ്ക്കും മറുപടി പറയാൻ ദയയുണ്ടാകണം

**23. കാം കാം യോനിം യാതി ജീവഃ കർമ്മണാ കേന വാ പുനഃ**
**കേന വാ കർമ്മണാ സ്വർഗ്ഗം കേന വാ നരകം പിതഃ**

ജീവികൾ ഏതേതു കർമ്മങ്ങൾ കൊണ്ടാണ് ഓരോരോ ജീവികളായി വന്നു ജനിക്കുന്നത്? പിതാവേ, ഏതു കർമ്മം കൊണ്ട് സ്വർഗ്ഗവും ഏതു കർമ്മം കൊണ്ട് നരകവും

**24. കേന വാ കർമ്മണാ മുക്തിഃ കേന ഭക്തിർഭവേദ്ഗുരൗ**
**കേന വാ കർമ്മണാ യോഗീ രോഗീ വാ കേന കർമ്മണാ**

ഏതു കർമ്മം കൊണ്ട് മുക്തിയും ഏതു കർമ്മം കൊണ്ട് ഗുരുവിൽ ഭക്തിയും ലഭിക്കുന്നു? ഏതു കർമ്മത്താൽ യോഗിയും ഏതു കർമ്മത്താൽ രോഗിയുമായിത്തീരുന്നു?

**25. കേന വാ ദീർഘജീവീ ച കേനാല്പായുശ്ച കർമ്മണാ**
**കേന വാ കർമ്മണാ ദുഃഖീ സുഖീ വാ കേന കർമ്മണാ**

ഏതു കർമ്മത്താൽ ദീർഘായുസ്സായും ഏതു കർമ്മത്താൽ അല്പായുസ്സായും ഭവിക്കുന്നു? ഏതു കർമ്മം കൊണ്ട് ദുഃഖിയായും ഏതു കർമ്മം കൊണ്ട് സുഖിയായും തീരുന്നു?

**26. അംഗഹീനശ്ച കാണശ്ച ബധിരഃ കേന കർമ്മണാ**
**അന്ധോ വാ പംഗുരപി ച പ്രമത്തഃ കേന കർമ്മണാ**

ഏതു കർമ്മം കൊണ്ടാണ് വികലാംഗനും ഒറ്റക്കണ്ണനും ബധിരനും അന്ധനും മുടന്തനും ഭ്രാന്തനുമായി ജനിക്കുന്നത്?

**27. ക്ഷിപ്തോ/തിലുബ്ധകശ്ചോരഃ കേന വാ കർമ്മണാ ഭവേത്**
**കേന സിദ്ധിമവാപ്നോതി സാലോക്യാദിചതുഷ്ടയം**

ഏതു കർമ്മം നിമിത്തമാണ് ഭ്രഷ്ടനും ലുബ്ധനും ചോരനുമായി ഭവിക്കുന്നത്? ഏതു കർമ്മം കൊണ്ടാണ് സാലോക്യാദി നാലും നേടാൻ കഴിയുന്നത്?

**28. കേന വാ ബ്രാഹ്മണത്വം ച തപസ്വിത്വം ച കേന വാ**
**സ്വർഗ്ഗഭോഗാദികം കേന വൈകുണ്ഠം കേന കർമ്മണാ**

ഏതു കർമ്മത്തിന്റെ ഫലമായിട്ടാണ് ഒരുവൻ ബ്രാഹ്മണനും തപസ്വിയുമായി ഭവിക്കുന്നത്? സ്വർഭോഗങ്ങളും വൈകുണ്ഠവും ലഭിക്കുന്നത് ഏതു കർമ്മം മൂലമാണ്?

**29. ഗോലോകം കേന വാ ബ്രഹ്മൻ സർവോത്കൃഷ്ടം നിരാമയം**
**നരകോ വാ കതിവിധഃ കിം സംഖ്യോ നാമ കിം ച വാ**

ഹേ ബ്രഹ്മജ്ഞ, സർവോൽക്കൃഷ്ടവും ദുഃഖരഹിതവുമായ ഗോലോകം ഏതു കർമ്മം കൊണ്ടാണ് ലഭിക്കുക? നരകം എത്ര വിധത്തിലുണ്ട്. എത്രയുണ്ട്? അവയുടെ പേര് എന്താണ്?

**30. കോ വാ കം നരകം യാതി കിയന്തം തേഷു തിഷ്ഠതി**
**പാപിനാം കർമ്മണാം കേന കോ വാ വ്യാധിഃ പ്രജായതേ**
**യദ്യത്പ്രിയം മയാ പൃഷ്ടം തന്മേ വ്യാഖ്യാതുമഹർസി**

ആരെല്ലാം ഏതെല്ലാം നരകങ്ങളിലേക്കു പോകും? എത്രകാലം അവിടെ കഴിയും? ഏതേതു പാപങ്ങൾകൊണ്ട് ഏതേതു രോഗങ്ങൾ ഉണ്ടാകുന്നു? ഞാൻ ചോദിച്ചത് അങ്ങേയ്ക്ക് പ്രിയമുള്ളതാണെന്നു തോന്നുന്നെങ്കിൽ വിശദമായി എനിക്കത് പറഞ്ഞു തന്നാലും.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
അഷ്ടാവിംശോ/ദ്ധ്യായഃ

# അഥ ഏകോനത്രിംശോ/ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. സാവിത്രീവചനം ശ്രുത്വാ ജഗാമ വിസ്മയം യമഃ**
**പ്രഹസ്യ വക്തുമാരേഭേ കർമ്മപാകം തു ജീവിനാം**

സാവിത്രിയുടെ വാക്കുകേട്ടപ്പോൾ യമധർമ്മൻ അദ്ഭുതപ്പെട്ടുപോയി. അദ്ദേഹം ചിരിച്ചുകൊണ്ട് ജീവികളുടെ കർമ്മവിപാകത്തെപ്പറ്റി അവളോടു പറയാൻ തുടങ്ങി.

**ധർമ്മ ഉവാച**

2. **കന്യാ ദ്വാദശവർഷീയാ വത്സേ ത്വം വയസാഽധുനാ**
**ജ്ഞാനം തേ പൂർവവിദുഷാം ജ്ഞാനിനാം യോഗിനാം പരം**

**മകളേ, നീ ഇപ്പോൾ പന്ത്രണ്ടുവയസ്സുള്ള ഒരു പെൺകുട്ടിയാണ്. എങ്കിലും വിദ്വാന്മാരിലും ജ്ഞാനികളിലും പരമയോഗികളിലും ഉള്ളതിനെക്കാൾ അധികം ജ്ഞാനം നിനക്കുണ്ട്.**

3. **സാവിത്രീവരദാനേന ത്വം സാവിത്രീകലാ സതീ**
**പ്രാപ്താ പുരാ ഭൂഭൃതാ ച തപസാ തത്സമാ സുതേ**

**മകളേ, നീ സാവിത്രീദേവിയുടെ അനുഗ്രഹത്താൽ ജനിച്ചവളാണ്. അതിനാൽ അവളുടെ അംശഭൂതയാണ്. ആ ദേവിക്കു തുല്യയായ നിന്നെ, രാജാവ് നേടിയത് തപസ്സു ചെയ്തിട്ടാണ്.**

4. **യഥാ ശ്രീഃ ശ്രീപതേഃ ക്രോഡേ ഭവാനീ ച ഭവോരസി**
**യഥാഽദിതിഃ കശ്യപേ ച യഥാഽഹല്യാ ച ഗൗതമേ**

**ലക്ഷ്മി ശ്രീഹരിക്കും ഭവാനി ഹരനും അദിതി കശ്യപനും അഹല്യ ഗൗതമനും**

5. **യഥാ ശചീ മഹേന്ദ്രേ ച യഥാ ചന്ദ്രേ ച രോഹിണീ**
**യഥാ രതിഃ കാമദേവേ യഥാ സ്വാഹാ ഹുതാശനേ**

**ശചി മഹേന്ദ്രനും രോഹിണി ചന്ദ്രനും രതി കാമദേവനും സ്വാഹാ അഗ്നിദേവനും.**

6. **യഥാ സ്വധാ ച പിതൃഷു യഥാ സന്ധ്യാ ദിവാകരേ**
**വരുണാനീ ച വരുണേ യജ്ഞേ ച ദക്ഷിണാ യഥാ**

**സ്വധാദേവി പിതൃക്കൾക്കും സന്ധ്യ ദിവാകരനും വരുണാനി വരുണനും ദക്ഷിണാദേവി യജ്ഞനും**

7. **യഥാ വരാഹേ പൃഥിവീ ദേവസേനാ ച കാർത്തികേ**
**സൗഭാഗ്യാ സുപ്രിയാ ത്വം ച യഥാ സത്യവതഃ പ്രിയേ**

**പൃഥിവി വരാഹമൂർത്തിക്കും ദേവസേന കാർത്തികേയനും എങ്ങനെ സൗഭാഗ്യവതികളായ പ്രിയകളായിരിക്കുന്നുവോ അതുപോലെ പ്രിയപ്പെട്ടവളേ, നീയും സത്യവാനു പ്രിയപ്പെട്ടവളായിരിക്കുക.**

8. **അയം തുഭ്യം വരോ ദത്തോഽപ്യപരം ച യദീപ്സിതം**
**വൃണു ദേവി മഹാഭാഗേ ദദാമി സകലേപ്സിതം**

**ഈ വരം ഞാൻ നിനക്കു തരികയാണ്. മഹാഭാഗേ, ഇനി നിനക്ക് ആഗ്രഹമുള്ള വരങ്ങൾ എന്തെല്ലാമാണോ അവയെല്ലാം ഞാൻ നൽകാം.**

**സാവിത്ര്യുവാച**

9. **സത്യവ്രത ഔരസാനാം പുത്രാണാം ശതകം മമ**
**ഭവിഷ്യതി മഹാഭാഗ വരമേതന്മദീപ്സിതം**

**ഹേ സത്യവ്രത, മഹാഭാഗ, എനിക്ക് നൂറ് ഔരസ പുത്രന്മാർ ജനിക്കണം. അതാണ് ഞാൻ ആഗ്രഹിക്കുന്ന ഒരു വരം.**

10. **മത്പിതുഃ പുത്രശതകം ശ്വശുരസ്യ ച ചക്ഷുഷീ**
**രാജ്യലാഭോ ഭവത്വേവം വരമേതന്മദീപ്സിതം**

എന്റെ അച്ഛനും നൂറുപുത്രന്മാർ ഉണ്ടാവണം. ശ്വശുരന് കാഴ്ചകിട്ടുകയും രാജ്യം ലഭിക്കുകയും വേണം. ഇതാണ് ഞാൻ ആഗ്രഹിക്കുന്ന മറ്റൊരു വരം.

11. **അന്തേ സത്യവതാ സാർധം യാസ്യാമി ഹരിമന്ദിരം**
**സമതീതേ ലക്ഷവർഷേ ദേഹീദം മേ ജഗത്പതേ**

ജഗത്പ്രഭോ, സത്യവാനോടൊത്ത് ലക്ഷം വർഷം ജീവിച്ചിട്ട് അവസാനം വൈകുണ്ഠത്തേക്ക് പോകാൻ കഴിയണം. ഈ വരങ്ങൾ എനിക്കു നൽകിയാലും.

12. **ജീവകർമ്മവിപാകം ച ശ്രോതും കൗതൂഹലം മമ**
**വിശ്വനിസ്താരബീജം ച തന്മേ വ്യാഖ്യാതുമർഹസി**

ജീവന്റെ കർമ്മവിപാകത്തെക്കുറിച്ചു കേൾക്കാനും ആഗ്രഹമുണ്ട്. ഈ സംസാരം തരണം ചെയ്യാനുള്ള മാർഗ്ഗവും അങ്ങ് ഉപദേശിക്കണം.

**ധർമ്മരാജ ഉവാച**

13. **ഭവിഷ്യതി മഹാസാധ്വി സർവം മാനസികം തവ**
**ജീവകർമ്മവിപാകം ച കഥയാമി നിശാമയ**

ഹേ മഹാസാധ്വി, നിന്റെ മനസ്സിലെ ആഗ്രഹങ്ങൾ സാധിക്കട്ടെ. ജീവന്റെ കർമ്മവിപാകത്തെക്കുറിച്ച് പറയാം. കേട്ടുകൊള്ളുക.

14. **ശുഭാനാമശുഭാനാം ച കർമ്മണാം ജന്മ ഭാരതേ**
**പുണ്യക്ഷേത്രേ ച നാന്യത്ര സർവം ച ഭുഞ്ജതേ ജനാഃ**

ശുഭാശുഭരൂപത്തിലുള്ളവയാണ് കർമ്മങ്ങളെല്ലാം. അവ ഉണ്ടാക്കുന്നതും ജനങ്ങൾ അവ ഒരുമിച്ച് അനുഭവിക്കുന്നതും പുണ്യക്ഷേത്രമായ ഭാരതത്തിൽ വച്ചാണ്.മറ്റൊരിടത്തുവച്ചും രണ്ടും അനുഭവിക്കേണ്ടിവരുന്നില്ല. സ്വർഗ്ഗാദിലോകങ്ങളിൽ ശുഭവും നരകാദികളിൽ അശുഭവും അനുഭവിക്കുന്നു.

15. **സുരാ ദൈത്യാ ദാനവാശ്ച ഗന്ധർവാ രാക്ഷസാദയഃ**
**നരാശ്ച സർവജനകാ ന സർവേ ജീവിനഃ സതി**

സുരന്മാരും ദൈത്യന്മാരും ദാനവന്മാരും ഗന്ധർവന്മാരും രാക്ഷസന്മാരും മനുഷ്യരുമെല്ലാം കർമ്മത്തിന് അധികാരികളാണ്. എന്നാൽ മൃഗങ്ങൾ തുടങ്ങിയവ കർമ്മത്തിന് അധികാരികളാണെന്നു പറയുകവയ്യ.

16. **വിശിഷ്ടജീവിനഃ കർമ്മ ഭുംജതേ സർവയോനിഷു**
**ശുഭാശുഭം ച സർവത്ര സ്വർഗ്ഗേഷു നരകേഷു ച**

കർമ്മത്തിന് അധികാരികളായ മനുഷ്യർ തുടങ്ങിയവർ നാനായോനികളിൽ പിറന്ന് ശുഭാശുഭകർമ്മങ്ങളുടെ ഫലം അനുഭവിക്കാനുള്ള സ്ഥാനങ്ങളാണ് സ്വർഗ്ഗനരകങ്ങൾ.

17. **വിശേഷതോ ജീവിനശ്ച ഭ്രമന്തേ സർവയോനിഷു**
**ശുഭാശുഭം ഭുംജതേ ച കർമ്മ പൂർവാർജിതം പരം**

കർമ്മങ്ങളുടെ സ്വഭാവമനുസരിച്ച് ജീവികൾ സർവയോനികളിലും മാറി മാറി ജനിച്ചുകൊണ്ടിരിക്കുന്നു. എന്നിട്ട് പൂർവജന്മത്തുചെയ്ത കർമ്മങ്ങളുടെ ശുഭാശുഭഫലങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു.

18. **ശുഭേന കർമ്മണാ യാതി സ്വർലോകാദികമേവ ച**
**കർമ്മണാ ചാശുഭേനൈവ ഭ്രമന്തി നരകേഷു ച**

ശുഭകർമ്മങ്ങൾ നിമിത്തം സ്വർഗ്ഗാദിലോകങ്ങളിൽ ചെന്നു ജനിക്കാൻ ഇടയാകുന്നു. അശുഭകർമ്മങ്ങൾ നിമിത്തം നരകങ്ങളിൽ കിടന്ന് വലയുന്നു.

**19. കർമ്മനിർമൂലനേ ഭക്തിഃ സാ ചോക്താ ദ്വിവിധാ സതി**
**നിർവാണരൂപാ ഭക്തിശ്ച ബ്രഹ്മണഃ പ്രകൃതേരിഹ**

കർമ്മാസക്തി സമൂലം പോകണമെങ്കിൽ ഭക്തി ഉണ്ടാകണം. ആ ഭക്തി രണ്ടുവിധത്തിലുണ്ട്. ഒന്ന് നിർഗുണബ്രഹ്മത്തിലുള്ള ഭക്തി. മറ്റേത് മായാവിശിഷ്ടബ്രഹ്മരൂപിണിയിലുള്ള ഭക്തി. അതായത് നിർഗുണവും സഗുണവുമായ ഭക്തി എന്നർത്ഥം.

**20. രോഗീ കുകർമ്മണാ ജീവശ്ചാരോഗീ ശുഭകർമ്മണാ**
**ദീർഘജീവീ ച ക്ഷീണായുഃ സുഖീ ദുഃഖീ ച കർമ്മണാ**

ദുഷ്കർമ്മം കൊണ്ട് രോഗിയായും ശുഭകർമ്മങ്ങൾകൊണ്ട് അരോഗിയായും ഭവിക്കുന്നു. ജീവൻ കർമ്മങ്ങൾ കൊണ്ട് ദീർഘായുസ്സും അല്പായുസ്സും സുഖിയും ദുഃഖിയുമായി ഭവിക്കുന്നു.

**21. അന്ധാദയശ്ചാംഗഹീനാഃ കർമ്മണാ കുത്സിതേന ച**
**സിദ്ധ്യാദികമവാപ്നോതി സർവോൽകൃഷ്ടേന കർമ്മണാ**

നിന്ദ്യകർമ്മങ്ങളുടെ ഫലമായിട്ടാണ് അന്ധനും അംഗവൈകല്യമുള്ളവനും മറ്റുമായി ജനിക്കുന്നത്. സർവോൽകൃഷ്ടമായ കർമ്മത്തിന്റെ ഫലമായി സിദ്ധിതുടങ്ങിയവ ഉള്ളവനായും തീരുന്നു.

**22. സാമാന്യം കഥിതം ദേവി വിശേഷം ശൃണു സുന്ദരി**
**സുദുർലഭം സുഗോപ്യം ച പുരാണേഷു സ്മൃതിഷ്വപി**

സാമാന്യമായി ഇങ്ങനെയാണു സംഭവിക്കുന്നതെന്നാണു പറഞ്ഞത്. വിശേഷമായിട്ടുള്ളത് ഇനി പറയാം. കേട്ടുകൊള്ളുക. അത്യന്തം ഗോപ്യവും ദുർലഭവുമായ ഈ കാര്യം പുരാണങ്ങളിലും സ്മൃതികളിലും വർണിച്ചിട്ടുണ്ട്.

**23. ദുർലഭാ മാനുഷീ ജാതിഃ സർവജാതിഷു ഭാരതേ**
**സർവേഭ്യോ ബ്രാഹ്മണഃ ശ്രേഷ്ഠഃ പ്രശസ്തഃ സർവകർമ്മസു**

ജീവസമൂഹങ്ങൾ ഒട്ടേറെ ഉണ്ടല്ലോ. എന്നാൽ മനുഷ്യനായി ഭാരതത്തിൽ ജനിക്കുക എന്നതു വളരെ ദുർലഭമാകുന്നു. സർവവർണ്ണങ്ങളിലും വച്ച് ശ്രേഷ്ഠനും സർവ്വകർമ്മങ്ങളിലും പ്രശസ്തനുമാണ് ബ്രാഹ്മണൻ.

**24. ബ്രഹ്മനിഷ്ഠോ ദ്വിജശ്ചൈവ ഗരീയാൻ ഭാരതേ സതി**
**നിഷ്കാമശ്ച സകാമശ്ച ബ്രാഹ്മണോ ദ്വിവിധഃ സതി**

ബ്രാഹ്മണരിൽ വച്ച് ബ്രഹ്മനിഷ്ഠനാണ് ഭാരതത്തിൽ അത്യുത്തമൻ. ബ്രാഹ്മണരിൽത്തന്നെ നിഷ്കാമനെന്നും സകാമനെന്നും രണ്ടു തരക്കാരുണ്ട്.

**25. സകാമാച്ച പ്രധാനശ്ച നിഷ്കാമോ ഭക്തഏവ ച**
**കർമ്മഭോഗീ സകാമശ്ച നിഷ്കാമോ നിരുപദ്രവഃ**

സകാമനെക്കാൾ നിഷ്കാമനും ഭക്തിയുള്ളവനുമാണ് ഉത്തമൻ. സകാമൻ കർമ്മഭോഗിയും നിഷ്കാമൻ നിരുപദ്രവിയുമാകുന്നു.

**26. സ യാതി ദേഹം ത്യക്ത്വാ ച പദം യത്തന്നിരാമയം**
**പുനരാഗമനം നാസ്തി തേഷാം നിഷ്കാമിനാം സതി**

ആ നിഷ്കാമി ശരീരനാശത്തിനുശേഷം നിരാമയമായ പരമപദം പ്രാപിക്കുന്നു. അവർക്ക് പിന്നെ ഇവിടെ വന്നു ജനിക്കേണ്ടിവരില്ല.

**27. സേവന്തേ ദ്വിഭുജം കൃഷ്ണം പരമാത്മാനമീശ്വരം**
**ഗോലോകം പ്രതി തേ ഭക്താ ദിവ്യരൂപവിധാരിണഃ**

ദിവ്യരൂപം ധരിച്ച് ആ ഭക്തന്മാർ ഗോലോകത്ത് എത്തി ദ്വിഭുജനായ കൃഷ്ണപരമാത്മാവിനെ സേവിച്ചുകൊണ്ട് സസുഖം വാഴും.

**28. സകാമിനോ വൈഷ്ണവാശ്ച ഗത്വാ വൈകുണ്ഠമേവ ച**
**ഭാരതം പുനരായാന്തി തേഷാം ജന്മ ദ്വിജാതിഷു**

സകാമികളായ വൈഷ്ണവർ വൈകുണ്ഠത്തിലെത്തിയിട്ട് വീണ്ടും ഭാരതത്തിൽ വന്ന് ബ്രാഹ്മണജാതിയിൽ ജനിക്കുന്നു.

**29. കാലേ ഗതേ ച നിഷ്കാമാ ഭവന്ത്യേവ ക്രമേണ ച**
**ഭക്തിം ച നിർമലാം തേഭ്യോ ദാസ്യാമി നിശ്ചിതം പുനഃ**

കാലക്രമത്തിൽ അവർ നിഷ്കാമഭക്തന്മാരായി ഭവിക്കും. പിന്നീടു ഞാൻ അവർക്കു നിർമ്മലമായ ഭക്തി നിശ്ചയമായും നൽകും.

**30. ബ്രാഹ്മണാ വൈഷ്ണവാശ്ചൈവ സകാമാഃ സർവജന്മസു**
**ന തേഷാം നിർമ്മലാ ബുദ്ധിർവിഷ്ണുഭക്തിവിവർജിതാഃ**

സകലജന്മങ്ങളിലും സകാമന്മാരായി ജനിക്കുന്ന വൈഷ്ണവ ബ്രാഹ്മണർക്ക് വിഷ്ണുഭക്തി ഉണ്ടാകും വരെ ചിത്തശുദ്ധിയുണ്ടാവില്ല.

**31. തീർത്ഥാശ്രിതാ ദ്വിജാ യേ ച തപസ്യാനിരതാഃ സതി**
**തേ യാന്തി ബ്രഹ്മലോകം ച പുനരായാന്തി ഭാരതേ**

തപസ്സും തീർത്ഥാടനവും ചെയ്യുന്ന ബ്രാഹ്മണരുണ്ടല്ലോ. അവർ ബ്രഹ്മലോകം പ്രാപിച്ചിട്ട് വീണ്ടും ഭാരതത്തിൽ വന്നു ജനിക്കും.

**32. സ്വധർമ്മനിരതാ യേ ച യേ ച തീർത്ഥനിവാസിനഃ**
**വ്രജന്തി തേ സത്യലോകം പുനരായാന്തി ഭാരതേ**

സ്വധർമ്മനിരതരും തീർത്ഥനിവാസികളുമായ ബ്രാഹ്മണർ സത്യലോകം പ്രാപിച്ചിട്ട് വീണ്ടും ഭാരതത്തിൽ വന്നു ജനിക്കും.

**33. സ്വധർമ്മനിരതാ വിപ്രാഃ സൂര്യഭക്താശ്ച ഭാരതേ**
**വ്രജന്തി തേ സൂര്യലോകം പുനരായാന്തി ഭാരതേ**

സ്വധർമ്മനിരതരും സൂര്യഭക്തരുമായ ഭാരതത്തിലെ ബ്രാഹ്മണർ സൂര്യലോകത്തു ചെന്നിട്ട് വീണ്ടും ഭാരതത്തിൽ വന്നു ജനിക്കും.

**34. മൂലപ്രകൃതിഭക്താ യേ നിഷ്കാമാ ധർമ്മചാരിണഃ**
**മണിദ്വീപം പ്രയാന്ത്യേവ പുനരാവൃത്തിവർജിതം**

മൂലപ്രകൃതിയിൽ (പരാശക്തിയിൽ) ഭക്തിയുള്ളവരും നിഷ്കാമമായി സ്വധർമ്മം അനുഷ്ഠിക്കുന്നവരുമായ ബ്രാഹ്മണർ മണിദ്വീപത്തിലേക്കുതന്നെ പോകും. അവർക്കു പുനർജ്ജന്മമില്ല.

35. സ്വധർമ്മേ നിരതാഃ ഭക്താഃ ശൈവാഃ ശാക്താശ്ച ഗാണപാഃ
തേ യാന്തി ശിവലോകം ച പുനരായാന്തി ഭാരതേ

സ്വധർമ്മനിരതരായ ഭക്തന്മാർ, അവർ ശൈവരോ, ശാക്തന്മാരോ ഗാണപത്യന്മാരോ ആയിക്കൊള്ളട്ടെ, ശിവലോകം പ്രാപിച്ചിട്ട് വീണ്ടും ഭാരതത്തിൽ വന്നു ജനിക്കും.

36. യേ വിപ്രാ അന്യദേവേജ്യാഃ സ്വധർമ്മനിരതാഃ സതി
തേ യാന്തി സർവലോകം ച പുനരായാന്തി ഭാരതേ

അന്യദേവതകളെ ഉപാസിക്കുന്ന സ്വധർമ്മനിരതരായ ബ്രാഹ്മണർ അതതുദേവതകളുടെ ലോകം പ്രാപിച്ചിട്ട് വീണ്ടും ഭാരതത്തിൽ വന്നു ജനിക്കും.

37. ഹരിഭക്താശ്ച നിഷ്കാമാഃ സ്വധർമ്മനിരതാ ദ്വിജാഃ
തേ യാന്തി ച ഹരേർലോകം ക്രമാദ്ഭക്തിബലാദഹോ

ഹരിഭക്തരും നിഷ്കാമന്മാരും സ്വധർമ്മനിരതരുമായ ബ്രാഹ്മണർ ഭക്തിയുടെ പ്രഭാവത്താൽ ഹരിലോകത്ത് ക്രമേണ ചെന്നെത്തും.

38. സ്വധർമ്മരഹിതാ വിപ്രാ ദേവാന്യസേവനാഃ സദാ
ഭ്രഷ്ടാചാരാശ്ച കാമാശ്ച തേ യാന്തി നരകം ധ്രുവം

സ്വധർമ്മനിരതരായി സദാ അന്യദേവന്മാരെ ഉപാസിക്കുന്ന വിപ്രന്മാർ ആചാരഭ്രഷ്ടരും കാമികളുമാണ്. അവർ നരകത്തിൽ പോകുമെന്നു തീർച്ചയാണ്.

39. സ്വധർമ്മനിരതാ ഏവ വർണ്ണാശ്ചത്വാര ഏവ ച
ഭവന്ത്യേവ ശുഭസ്യൈവ കർമ്മണഃ ഫലഭോഗിനഃ

സ്വധർമ്മരിരതരായിത്തന്നെ ജീവിക്കുന്ന നാലുവർണ്ണത്തിൽപ്പെട്ടവരും ശുഭകർമ്മഫലങ്ങൾ അനുഭവിക്കുന്നവരായിത്തീരും.

40. സ്വധർമ്മരഹിതാ യേ ച നരകം യാന്തി തേ ധ്രുവം
ഭാരതേ ന ഭവന്ത്യേവ കർമ്മണഃ ഫലഭോഗിനഃ

സ്വധർമ്മം അനുഷ്ഠിക്കാത്തവർ നരകത്തിൽ പോകുമെന്നു നിശ്ചയം. കർമ്മഫലം അനുഭവിക്കാൻ വേണ്ടി പിന്നീട് അവർ ഭാരതത്തിൽ വന്നു ജനിക്കുകയുമില്ല.

41. സ്വധർമ്മനിരതാ ഏവ വർണ്ണാശ്ചത്വാര ഏവ ച
സ്വധർമ്മനിരതാ വിപ്രാ സ്വധർമ്മനിരതായ ച

സ്വധർമ്മനിരതരായി ജീവിക്കണം, നാലുവർണ്ണത്തിൽപ്പെട്ടവരും. സ്വധർമ്മനിരതരായ ബ്രാഹ്മണർ സ്വധർമ്മനിരതനായ വിപ്രന്,

42. കന്യാം ദദാതി വിപ്രായ ചന്ദ്രലോകം പ്രയാന്തി തേ
വസന്തി തത്ര തേ സാധ്വി, യാവദിന്ദ്രാശ്ചതുർദ്ദശ

കന്യകയെ കൊടുക്കുന്നപക്ഷം അവർ ചന്ദ്രലോകം പ്രാപിക്കും. ഹേ സാധ്വി, അവർ അവിടെ പതിന്നാല് ഇന്ദ്രന്മാരുടെ കാലത്തോളം വസിക്കും.

43. സാലങ്കൃതായാ ദാനേന ദ്വിഗുണം ഫലമുച്യതേ
സകാമാ യാന്തി തല്ലോകം ന നിഷ്കാമാശ്ച സാധവഃ

കന്യകയെ അലങ്കരിച്ച് ദാനംചെയ്യുന്നപക്ഷം ഫലം ഇരട്ടിയാണെന്നു പറയപ്പെടുന്നു. സകാമന്മാരാണ് ആ ലോകത്തേക്കു പോകുന്നത്. നിഷ്കാമന്മാരായ സജ്ജനങ്ങൾ ആലോകത്തേക്കല്ല പോകുന്നത്.

44. തേ പ്രയാന്തി വിഷ്ണുലോകം ഫലസംഘാതവർജിതാഃ
ഗവ്യം ച രജതം സ്വർണ്ണം വസ്ത്രം സർപിഃ ഫലം ജലം

അവർക്ക് ഫലത്തിൽ ആഗ്രഹമില്ലാത്തതിനാൽ വിഷ്ണുലോകം പ്രാപിക്കും. ഗവ്യം (പാൽ തുടങ്ങിയവ) വെള്ളി, സ്വർണ്ണം, വസ്ത്രം, നെയ്യ്, ഫലം, ജലം എന്നിവ.

45. യേ ദദത്യേവ വിപ്രേഭ്യശ്ചന്ദ്രലോകം പ്രയാന്തി തേ
വസന്തി തേ ച തല്ലോകേ യാവന്മന്വന്തരം സതി

ദാനം ചെയ്യുന്നവരും ചന്ദ്രലോകം പ്രാപിക്കും. ഹേ സാധ്വി, അവർ ആ ലോകത്ത് ഒരു മന്വന്തരം വസിക്കും.

46. സുചിരാത്സുചിരം വാസം കുർവന്തി തേന തേ ജനാഃ
യേ ദദതി സുവർണാംശ്ച ഗാശ്ച താമ്രാദികം സതി

ചന്ദ്രനോടുകൂടി ദീർഘകാലം അവർ അവിടെ സുഖമായി വസിക്കും. ആരാണോ സ്വർണ്ണം, പശുക്കൾ, ചെമ്പ് തുടങ്ങിയവ

47. തേ യാന്തി സൂര്യലോകം ച ശുചയേ ബ്രാഹ്മണായ ച
വസന്തി തേ തത്രലോകേ വർഷാണാമയുതം സതി

ശുദ്ധനായ ബ്രാഹ്മണനു ദാനം ചെയ്യുന്നത്, അവർ സൂര്യലോകം പ്രാപിക്കും. ഹേ സാധ്വി, അവർ അവിടെ പതിനായിരം വർഷം സുഖമായി വസിക്കും.

48. വിപുലേ സുചിരം വാസം കുർവന്തി ച നിരാമയാഃ
ദദാതി ഭൂമിം വിപ്രേഭ്യോ ധനാനി വിപുലാനി ച

ദുഃഖം തീരെ അനുഭവിക്കാത്തവരായി അവിടെ പാർത്ത് പരമസുഖം അനുഭവിക്കും. ബ്രാഹ്മണർക്ക് ഭൂമിയും ധാരാളം ധനവും നൽകുന്നവൻ,

49. സ യാതി വിഷ്ണുലോകം ച ശ്വേതദ്വീപം മനോഹരം
തത്രൈവ നിവസത്യേവ യാവച്ചന്ദ്രദിവാകരൗ

വിഷ്ണുലോകത്തും മനോഹരമായ ശ്വേതദ്വീപിലും ചെന്നു ചേരും. ആദിത്യചന്ദ്രന്മാർ ഉള്ള കാലത്തോളം അവർ അവിടെത്തന്നെ വസിക്കും.

50. വിപുലേ വിപുലം വാസം കരോതി പുണ്യവാൻ മുനേ
ഗൃഹം ദദതി വിപ്രായ യേ ജനാ ഭക്തിപൂർവകം

വിപുലമായ ആ ലോകത്ത് പുണ്യവാനായ അവൻ നീണാൾ വാഴും. ഭക്തിപൂർവം ആരാണോ വിപ്രന് ഗൃഹം നൽകുന്നത്

51. തേ യാന്തി വിഷ്ണുലോകം ച സുചിരം സുഖദായകം
ഗൃഹരേണുപ്രമാണം ച വിഷ്ണുലോകേ മഹത്തമേ

അവർ സുഖദായകമായ വിഷ്ണുലോകത്ത് എത്തിച്ചേരുകയും ആ ഗൃഹത്തിന് എത്ര രേണുക്കൾ ഉണ്ടോ അത്രയും കാലം മഹത്തമമായ വിഷ്ണുലോകത്ത്

52. വിപുലേ വിപുലം വാസം കുർവന്തി മാനവാഃസതി
യസ്മൈ യസ്മൈ ച ദേവായ യോ ദദാതി ഗൃഹം നരഃ

ആ മനുഷ്യർ സസുഖം വാഴുകയും ചെയ്യും. ഏതേതു ദേവന്മാർക്ക് ആലയങ്ങൾ നിർമ്മിച്ചു നൽകുന്നുവോ ആ മനുഷ്യൻ

**53. സ യാതി തസ്യ ലോകം ച രേണുമാനാബ്ദമേവ ച**
**സൗധേ ചതുർഗുണം പുണ്യം ദേശേ ശതഗുണം ഫലം**

അതതു ദേവന്മാരുടെ ലോകത്ത് എത്രദേവാലയരേണുക്കളുണ്ടോ അത്രയും കാലം വാഴും. സൗധമാണു ദാനം ചെയ്യുന്നതെങ്കിൽ അതിന്റെ നാലിരട്ടിയും ദേശമാണു ദാനം ചെയ്യുന്നതെങ്കിൽ പത്തിരട്ടിയും പുണ്യമുണ്ടാകും.

**54. പ്രകൃഷ്ടേ ദ്വിഗുണം തസ്മാദിത്യാഹ കമലോദ്ഭവഃ**
**യോ ദദാതി തടാകം ച സർവപാപാപനുത്തയേ**

ഉൽക്കൃഷ്ടമായ ദേശമാണു നൽകുന്നതെങ്കിൽ അതിന്റെ ഇരട്ടിപുണ്യമുണ്ട് എന്നാണ് ബ്രഹ്മാവു പറഞ്ഞിട്ടുള്ളത്. സമസ്തപാപങ്ങളിൽ നിന്നും മുക്തനാവാൻ വേണ്ടി തടാകം ദാനം ചെയ്യുന്നവൻ,

**55. സ യാതി ജനലോകം ച രേണുമാനാബ്ദമേവ ച**
**വാപ്യാം ഫലം ദശഗുണം പ്രാപ്നോതി മാനവഃ സദാ**

പൂഴിപ്പൊടികളെത്രയുണ്ടോ അത്രയും കാലം ജനലോകത്തു വസിക്കും. വലിയ കുളം നിർമ്മിക്കുന്നതിനെക്കാൾ പത്തിരട്ടി ഫലമാണ് ഇതിനു ലഭിക്കുന്നത്.

**56. സ തു വാപീപ്രദാനേന തടാകസ്യ ഫലം ലഭേത്**
**ധനുശ്ചതുഃ സഹസ്രേണ ദൈർഘ്യമാനേന നിശ്ചിതം**

കുളം നിർമ്മിച്ച് ദാനം ചെയ്യുന്നവനു ലഭിക്കുന്ന പുണ്യം തടാകം ദാനം ചെയ്യുന്നത്രതന്നെ വരും. നാലായിരം വില്പാടു നീളമാണു നിശ്ചയിച്ചിരിക്കുന്നത് തടാകത്തിന്. അത്രയും വീതിയുമുണ്ടായാൽ അതു തടാകമായി.

**57. ന്യൂനാ വാ താവതീ പ്രസ്ഥേ സാ വാപീ പരികീർത്തിതാ**
**ദശവാപീ സമാ കന്യാ യദി പാത്രേ പ്രദീയതേ**

വിസ്താരം അതിൽ കുറഞ്ഞിരിക്കുകയാണെങ്കിൽ അതിനു വാപിയെന്നു പറയും. അപ്രകാരമുള്ള പത്തുവാപികൾ ഉണ്ടാക്കി ദാനം ചെയ്യുന്ന ഫലമുണ്ട് ഒരു കന്യകയെ ഉത്തമനായ ഒരു വരനു ദാനം ചെയ്താൽ.

**58. ഫലം ദദാതി ദ്വിഗുണം യദി സാലംകൃതാ ഭവേത്**
**യത്ഫലം ച തടാകേ ച തദുദ്ധാരേ ച തത്ഫലം**

സർവാലങ്കാരങ്ങളോടും കൂടി വിവാഹം ചെയ്തുകൊടുത്താൽ ഇരട്ടിയാണു പുണ്യം. തടാകം ദാനം ചെയ്യുന്ന ഫലമുണ്ടാകും ഒരു തടാകം ജീർണ്ണോദ്ധാരണം ചെയ്യുന്നതുകൊണ്ട്.

**59. വാപ്യാശ്ച പങ്കോദ്ധരണേ വാപീതുല്യഫലം ലഭേത്**
**അശ്വത്ഥവൃക്ഷമാരോപ്യ പ്രതിഷ്ഠാം യഃ കരോതി ച**

ഒരു കുളം ജീർണ്ണോദ്ധാരണം ചെയ്താലും പുതുതായി ഒരു കുളം കുഴിക്കുന്നതിന്റെ ഫലം ലഭിക്കും. അരയാൽത്തൈ വച്ചുപിടിപ്പിക്കുന്നവൻ

**60. സ പ്രയാതി തപോലോകം വർഷാണാമയുതം സതി**
**പുഷ്പോദ്യാനം യോ ദദാതി സാവിത്രി സർവഭൂതയേ**

തപോലോകത്തു ചെന്ന് പതിനായിരം വർഷം വസിക്കും. ഹേ സാവിത്രി, ഐശ്വര്യത്തിനുവേണ്ടി പുഷ്പോദ്യാനമുണ്ടാക്കി ദാനം ചെയ്യുന്നവൻ,

**61. സ വസേദ്ധ്രുവലോകേ ച വർഷാണാമയുതം ധ്രുവം**
**യോ ദദാതി വിമാനം ച വിഷ്ണവേ ഭാരതേ സതി**

ധ്രുവലോകത്ത് പതിനായിരം വർഷം സുഖമായി വസിക്കുമെന്നു തീർച്ചയാണ്. അതുപോലെ ഭാരതത്തിലൊരുവൻ വിഷ്ണുവിന്നു വിമാനമുണ്ടാക്കി നൽകുന്നുവെങ്കിൽ അവൻ,

**62. വിഷ്ണുലോകേ വസേത്സോ/പി യാവന്മന്വന്തരം പരം**
**ചിത്രയുക്തേ ച വിപുലേ ഫലം തസ്യ ചതുർഗുണം.**

ഒരു മന്വന്തരക്കാലം വിഷ്ണുലോകത്ത് സുഖമായി വസിക്കും. അങ്ങനെ നൽകുന്ന വാഹനം വിസ്താരമുള്ളതും വിചിത്രശില്പാദികൾ ഉള്ളതുമാണെങ്കിൽ ഫലം നാലിരട്ടിയാണു താനും.

**63. തസ്യാർദ്ധം ശിബികാദാനേ ഫലമേവ ലഭേദ്ധ്രുവം**
**യോ ദദാതി ഭക്തിയുക്തോ ഹരയേ ദോളമന്ദിരം**

പല്ലക്കുണ്ടാക്കി വിഷ്ണുവിനു ദാനം ചെയ്താൽ അതിന്റെ പകുതി ഫലം കിട്ടും എന്നു തീർച്ചയാണ്. ഡോളാമന്ദിരമുണ്ടാക്കി ഹരിക്കു ഭക്തിപൂർവം ദാനം ചെയ്യുന്നവൻ

**64. വിഷ്ണുലോകേ വസേത് സോ/പി യാവന്മന്വന്തരം ശതം**
**രാജമാർഗ്ഗം സൗധയുക്തം യഃ കരോതി പതിവ്രതേ**

നൂറു മന്വന്തരം വിഷ്ണുലോകത്ത് വസിക്കും. സൗധത്തോടുകൂടി രാജവീഥി ഉണ്ടാക്കുന്നവൻ,

**65. വർഷാണാമയുതം സോ/പി ശക്രലോകേ മഹീയതേ**
**ബ്രാഹ്മണേഭ്യോ/ഥ ദേവേഭ്യോ ദാനേ സമഫലം ലഭേത്**

പതിനായിരം വർഷം ഇന്ദ്രലോകത്ത് പൂജിക്കപ്പെടുന്നവനാകും. ബ്രാഹ്മണർക്കു ദാനം ചെയ്താലും ദേവന്മാർക്കു ദാനം ചെയ്താലും ഫലം തുല്യമായിരിക്കും.

**66. യദ്ധി ദത്തം ച തദ്ഭുംക്തേ ന ദത്തം നോപതിഷ്ഠതേ**
**ഭുക്ത്വാ സ്വർഗ്ഗാദിജം സൗഖ്യം പുണ്യവാൻ ജന്മ ഭാരതേ**

ഇങ്ങനെ ദാനങ്ങൾ ചെയ്യുന്നവന് നല്ല ഫലങ്ങൾ അനുഭവിക്കാം. ദാനം ചെയ്യാതിരുന്നാൽ സ്വർഗ്ഗാദിഫലങ്ങളും ഉണ്ടാവില്ല. ദാനം ചെയ്ത് സ്വർഗ്ഗാദിഫലങ്ങൾ അനുഭവിച്ചിട്ട് പുണ്യവാനായവൻ ഭാരതഭൂമിയിൽ വന്നു ജനിക്കുന്നു.

**67. ലഭേദ്വിപ്രകുലേഷ്വേവ ക്രമേണൈവോത്തമാദിഷു**
**ഭാരതേ പുണ്യവാൻ വിപ്രോ ഭുക്ത്വാ സ്വർഗ്ഗാദികം ഫലം**

അവൻ ഉത്തമ ബ്രാഹ്മണകുലത്തിൽത്തന്നെ വന്നു ജനിക്കും. ഭാരതത്തിൽ വന്നു പിറന്ന് പുണ്യകർമ്മങ്ങൾ ചെയ്ത് സ്വർഗ്ഗാദിസുഖങ്ങൾ അനുഭവിച്ചിട്ട്,

**68. പുനഃസോ/പി ഭവേദ്വിപ്രശ്ചൈവം ച ക്ഷത്രിയാദയഃ**
**ക്ഷത്രിയോ വാ/ഥ വൈശ്യോ വാ കല്പകോടിശതേന ച**

വീണ്ടും വിപ്രനായി ജനിക്കും. ഇങ്ങനെയാണ് ക്ഷത്രിയൻ തുടങ്ങിയവരും കർമ്മഫലം അനുഭവിക്കുന്നത്. ക്ഷത്രിയനോ വൈശ്യനോ നൂറുകോടികല്പങ്ങൾ തന്നെയും,

**69. തപസാ ബ്രാഹ്മണത്വം ച ന പ്രാപ്നോതി ശ്രുതൗ ശ്രുതം**
**നാഭുക്തം ക്ഷീയതേ കർമ്മ കല്പകോടിശതൈരപി**

തപസ്സു ചെയ്താലും ബ്രാഹ്മണത്വം ലഭിക്കുകയില്ലെന്ന് ശ്രുതികൾ പറയുന്നു. കല്പകോടികൾ കഴിഞ്ഞാലും കർമ്മഫലം അനുഭവിക്കാതെ തീരുകയില്ല.

**70. ദൈവതീർത്ഥസഹായേന കായവ്യൂഹേന ശുദ്ധ്യതി**
**ഏതത്തേ കഥിതം കിഞ്ചിത് കിം ഭൂയഃ ശ്രോതുമിച്ഛസി**

ഭാഗ്യംകൊണ്ടും തീർത്ഥാടനം കൊണ്ടും അനേകം ജന്മങ്ങൾ കൊണ്ടും ഒരുവനു ശുദ്ധിനേടാം. ഇങ്ങനെ ഞാൻ ഏതാനും ചിലതൊക്കെ പറഞ്ഞു. ഇനി എന്താണു നിനക്കു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഏകോനത്രിംശോഽദ്ധ്യായഃ

# അഥ ത്രിംശോഽദ്ധ്യായഃ

## സാവിത്ര്യുവാച

**1. പ്രയാന്തി സ്വർഗ്ഗമന്യം ച യേനൈവ കർമ്മണാ യമ**
**മാനവാഃ പുണ്യവന്തശ്ച തന്മേ വ്യാഖ്യാതുമർഹസി**

ഹേ ധർമ്മരാജാവേ, ഏതെല്ലാം കർമ്മങ്ങൾ നിമിത്തമാണ് സ്വർഗ്ഗത്തേക്കും മറ്റുലോകങ്ങളിലേക്കും പുണ്യം ചെയ്ത മനുഷ്യർ പോകുന്നതെന്ന് വിശദമായി എന്നോടു പറഞ്ഞാലും

## ധർമ്മരാജ ഉവാച

**2. അന്നദാനം ച വിപ്രായ യഃ കരോതി ച ഭാരതേ**
**അന്നപ്രമാണവർഷം ച ശിവലോകേ മഹീയതേ**

ഭാരതത്തിൽ ബ്രാഹ്മണന്ന് അന്നദാനം ചെയ്യുന്നവൻ എത്ര അന്നമുണ്ടോ അത്രയും വർഷം ശിവലോകത്ത് പൂജിക്കപ്പെടുന്നവനായി ഭവിക്കും.

**3. അന്നദാനമഹാദാനമന്യേഭ്യോഽപി കരോതി യഃ**
**അന്നദാനപ്രമാണം ച ശിവലോകേ മഹീയതേ**

മഹാദാനമായ അന്നദാനം മറ്റുള്ളവർക്കുകൂടി ചെയ്യുന്നവൻ അന്നം എത്രയുണ്ടോ അത്രയും വർഷം ശിവലോകത്ത് പൂജിതനായിത്തീരും.

**4. അന്നദാനാത്പരം ദാനം ന ഭൂതം ന ഭവിഷ്യതി**
**നാത്ര പാത്രപരീക്ഷാസ്യാന്ന കാലനിയമഃ ക്വചിത്**

അന്നദാനത്തെക്കാൾ ശ്രേഷ്ഠമായ ഒരു ദാനം ഉണ്ടായിട്ടില്ല; ഉണ്ടാകുകയുമില്ല. ആർക്കു കൊടുക്കണമെന്നോ എപ്പോൾ കൊടുക്കണമെന്നോ ഉള്ള ഒരുനിയമവും ഇതിനു നോക്കേണ്ടതില്ല.

**5. ദേവേഭ്യോ ബ്രാഹ്മണേഭ്യോ വാ ദദാതി ചാസനം യദി**
**മഹീയതേ വിഷ്ണുലോകേ വർഷാണാമയുതം സതി**

ഹേ സാധ്വി, ദേവന്മാർക്കോ ബ്രാഹ്മണർക്കോ ആസനം ദാനം ചെയ്യുന്നവൻ പതിനായിരം വർഷം വിഷ്ണുലോകത്ത് പൂജിക്കപ്പെടും.

6. യോ ദദാതി ച വിപ്രായ ദിവ്യാം ധേനും പയസ്വിനീം
തല്ലോമമാനവർഷം ച വിഷ്ണുലോകേ മഹീയതേ

ഉത്തമഗണത്തിൽപ്പെട്ട കറവപ്പശുവിനെ വിപ്രനു നൽകുന്നവൻ അതിന് എത്രരോമങ്ങളുണ്ടോ അത്രയും വർഷം വിഷ്ണുലോകത്ത് പൂജിക്കപ്പെടും.

7. ചതുർഗുണം പുണ്യദിനേ തീർത്ഥേ ശതഗുണം ഫലം
ദാനം നാരായണക്ഷേത്രേ ഫലം കോടിഗുണം ഭവേത്

പുണ്യദിനത്തിലാണു ദാനം ചെയ്യുന്നതെങ്കിൽ നാലിരട്ടിഫലം ലഭിക്കും. തീർത്ഥസ്ഥാനത്തുവച്ചായാൽ നൂറിരട്ടി ഫലമുണ്ട്. വിഷ്ണുക്ഷേത്രത്തിൽ വച്ചാണു ദാനം ചെയ്യുന്നതെങ്കിൽ ഗുണം ഒരുകോടിയാണ്.

8. ഗാം യോ ദദാതി വിപ്രായ ഭാരതേ ഭക്തിപൂർവകം
വർഷാണാമയുതം ചൈവ ചന്ദ്രലോകേ മഹീയതേ

ഭക്തിപൂർവം ബ്രാഹ്മണന്ന് ഗോവിനെ (കാളയെ) ദാനം ചെയ്യുന്നവൻ പതിനായിരം വർഷം ചന്ദ്ര ലോകത്ത് പൂജിക്കപ്പെടും.

9. യശ്ചോഭയമുഖീദാനം കരോതി ബ്രാഹ്മണായ ച
തല്ലോമമാനവർഷം ച വിഷ്ണുലോകേ മഹീയതേ

ബ്രാഹ്മണന്ന് എരുമയെ ദാനം ചെയ്യുന്നവൻ അതിന്റെ രോമങ്ങൾക്കുസമം വർഷം വിഷ്ണുലോകത്ത് പൂജിതനായിത്തീരും.

10. യോ ദദാതി ബ്രാഹ്മണായ ശ്വേതച്ഛത്രം മനോഹരം
വർഷാണാമയുതം സോഽപി മോദതേ വരുണാലയേ

മനോഹരമായ വെൺകൊറ്റക്കുട ബ്രാഹ്മണന്നുദാനം ചെയ്യുന്നവനും പതിനായിരംവർഷം വരുണലോകത്ത് പൂജിക്കപ്പെടും.

11. വിപ്രായ പീഡിതാംഗായ വസ്ത്രയുഗ്മം ദദാതി ച
മഹീയതേ വായുലോകേ വർഷാണാമയുതം സതി

ഹേ സാധ്വി, അംഗവൈകല്യമുള്ള ബ്രാഹ്മണന്ന് ഇണപ്പുടവ ദാനം ചെയ്യുന്നവൻ വായുലോകത്ത് പതിനായിരം വർഷം പൂജിക്കപ്പെടുന്നവനാകും.

12. യോ ദദാതി ബ്രാഹ്മണായ സാളഗ്രാമം സവസ്ത്രകം
മഹീയതേ സ വൈകുണ്ഠേ യാവച്ചന്ദ്രദിവാകരൗ

ബ്രാഹ്മണന്ന് വസ്ത്രസഹിതം സാളഗ്രാമം ദാനം ചെയ്യുന്നവൻ ആദിത്യചന്ദ്രന്മാരുള്ളിടത്തോളം കാലം വിഷ്ണുലോകമായ വൈകുണ്ഠത്ത് പൂജിക്കപ്പെടും.

13. യോ ദദാതി ബ്രാഹ്മണായ ദിവ്യാം ശയ്യാം മനോഹരാം
മഹീയതേ ചന്ദ്രലോകേ യാവച്ചന്ദ്രദിവാകരൗ

ദിവ്യവും മനോഹരവുമായ ശയ്യ ബ്രാഹ്മണന്നു ദാനം ചെയ്യുന്നവൻ ആദിത്യചന്ദ്രന്മാരുള്ളിടത്തോളം ചന്ദ്രലോകത്ത് പൂജിക്കപ്പെടും.

14. **യോ ദദാതി പ്രദീപം ച ദേവേഭ്യോ ബ്രാഹ്മണായ ച**
**യാവന്മന്വന്തരം സോ/ഽപി വഹ്നിലോകേ മഹീയതേ**

ദേവന്മാർക്കും ബ്രാഹ്മണർക്കും ദീപം നൽകുന്നവൻ മന്വന്തരക്കാലം അഗ്നിദേവന്റെ ലോകത്ത് സംപൂജ്യനായി ഭവിക്കും.

15. **കരോതി ഗജദാനം ച യദി വിപ്രായ ഭാരതേ**
**യാവദിന്ദ്രോ നരസ്താവദിന്ദ്രസ്യാർദ്ധാസനേ വസേത്**

ഭാരതത്തിൽ വിപ്രന് ആനയെ ദാനം ചെയ്യുന്ന മനുഷ്യൻ ഇന്ദ്രനുള്ളിടത്തോളം കാലം ഇന്ദ്രന്റെ അർധാസനത്തിൽ വസിക്കും.

16. **ഭാരതേ യോ/ശ്വദാനം ച കരോതി ബ്രാഹ്മണായ ച**
**മോദതേ വാരുണേ ലോകേ യാവന്മന്വന്തരം സതി**

ഭാരതത്തിൽ ബ്രാഹ്മണന്ന് അശ്വത്തെ ദാനം ചെയ്യുന്നവൻ മന്വന്തരക്കാലം വരുണലോകത്ത് സുഖമായി വാഴും.

17. **പ്രകൃഷ്ടാം ശിബികാം യോ ഹി ദദാതി ബ്രാഹ്മണായ ച**
**മോദതേ വാരുണേ ലോകേ യാവദിന്ദ്രാശ്ചതുർദ്ദശ**

പല്ലക്കുണ്ടാക്കി ബ്രാഹ്മണന്നു ദാനം ചെയ്യുന്നവൻ പതിന്നാല് ഇന്ദ്രന്മാരുടെ കാലം വരുണലോകത്ത് സസുഖം വാഴും.

18. **പ്രകൃഷ്ടാം വാടികാം യോ ഹി ദദാതി ബ്രാഹ്മണായ ച**
**മഹീയതേ വായുലോകേ യാവന്മന്വന്തരം സതി**

ഉത്തമമായ ഫലവൃക്ഷത്തോപ്പ് ബ്രാഹ്മണന്നു നൽകുന്നവൻ മന്വന്തരക്കാലം വായുലോകത്ത് പൂജിതനായി വാഴും.

19. **യോ ദദാതി ച വിപ്രായ വ്യജനം ശ്വേതചാമരം**
**മഹീയതേ വായുലോകേ വർഷാണാമയുതം ധ്രുവം**

വീശാനുള്ള വെൺചാമരം ബ്രാഹ്മണന്നു ദാനം ചെയ്യുന്നവൻ പതിനായിരം വർഷം വായുലോകത്ത് പൂജിക്കപ്പെടും.

20. **ധാന്യം രത്നം യോ ദദാതി ചിരംജീവീ ഭവേത് സുധീഃ**
**ദാതാ ഗ്രഹീതാ തൗ ദ്വൗ ച ധ്രുവം വൈകുണ്ഠഗാമിനൗ**

ധാന്യവും രത്നവും വിപ്രന്നു ദാനം ചെയ്യുന്ന വിദ്വാൻ ചിരംജീവിയായിത്തീരും. കൊടുത്തവനും വാങ്ങിയവനും വൈകുണ്ഠം പ്രാപിക്കുകയും ചെയ്യും.

21. **സതതം ശ്രീഹരേർനാമ ഭാരതേ യോ ജപേന്നരഃ**
**സ ഏവ ചിരജീവീ ച തതോ മൃത്യുഃ പലായതേ**

ഭാരതത്തിൽ ശ്രീഹരിയുടെ നാമം സദാ ജപിക്കുന്ന മനുഷ്യനാണ് ചിരംജീവി. മൃത്യു അവനെപ്പേടിച്ചോടും.

22. **യോ നരോ ഭാരതേ വർഷേ ദോലനം കാരയേത് സുധീഃ**
**പൂർണ്ണിമാ രജനീശേഷേ ജീവന്മുക്തോ ഭവേന്നരഃ**

വെളുത്തവാവിന്റെ അന്നു കാലത്ത് ഭാരതത്തിൽ ദോളോത്സവം നടത്തിക്കുന്നവൻ ജീവന്മുക്തനായി ഭവിക്കും.

23. ഇഹലോകേ സുഖം ഭുക്ത്വാ യാത്യന്തേ വിഷ്ണുമന്ദിരം
നിശ്ചിതം നിവസേത്തത്ര ശതമന്വന്തരാവധി

ഈ ലോകസുഖങ്ങൾ അനുഭവിച്ചിട്ട് ഒടുക്കം വൈകുണ്ഠത്തിലെത്തും. അവിടെ അവൻ ഒരു മന്വന്തരം വസിക്കുമെന്നു തീർച്ചയാണ്.

24. ഫലമുത്തരഫൽഗുന്യാം തതോഽപി ദ്വിഗുണം ഭവേത്
കല്പാന്തജീവീ സ ഭവേദിത്യാഹ കമലോദ്ഭവഃ

ഉത്രംനാളിൽ അതു നടത്തിച്ചാൽ ഇരട്ടിഫലം ലഭിക്കും. അവൻ കല്പാന്തകാലത്തോളം ജീവിച്ചിരിക്കുമെന്ന് ബ്രഹ്മാവ് പറഞ്ഞിട്ടുണ്ട്.

25. തിലദാനം ബ്രാഹ്മണായ യഃ കരോതി ച ഭാരതേ
തിലപ്രമാണവർഷം ച മോദതേ ശിവമന്ദിരേ

ഭാരതത്തിൽ, ബ്രാഹ്മണന് എള്ളു ദാനം ചെയ്യുന്നവൻ എത്ര. എള്ളിന്റെ മണികളുണ്ടോ അത്രയുംവർഷം ശിവലോകത്ത് സുഖിച്ചു വാഴും.

26. തതഃ സുയോനിം സമ്പ്രാപ്യ ചിരംജീവീ ഭവേത് സുഖീ
താമ്രപാത്രസ്യ ദാനേന ദ്വിഗുണം ച ഫലം ഭവേത്

പിന്നെ അവൻ ഉന്നതകുലത്തിൽ വന്നു ജനിച്ച് ചിരംജീവിയായി സുഖിക്കും. ചെമ്പുപാത്രത്തിൽ ദാനം ചെയ്താൽ ഇരട്ടിഫലം ലഭിക്കും.

27. സാലങ്കൃതാം ച ഭോഗ്യാം ച സവസ്ത്രാം സുന്ദരീം പ്രിയാം
യോ ദദാതി ബ്രാഹ്മണായ ഭാരതേ ച പതിവ്രതാം

സുശീലയും സുന്ദരിയുമായ കന്യകയെ വസ്ത്രാഭരണാദികൾ അണിയിച്ച് ബ്രാഹ്മണന്നു നൽകുന്നവൻ

28. മഹീയതേ ചന്ദ്രലോകേ യാവദിന്ദ്രാശ്ചതുർദ്ദശ
തത്ര സ്വർവേശ്യയാ സാർധം മോദതേ ച ദിവാനിശം

പതിന്നാല് ഇന്ദ്രന്മാരുടെ കാലത്തോളം ചന്ദ്രലോകത്ത് പൂജിക്കപ്പെടും. അവിടെ സ്വർവേശ്യയോടൊത്ത് രാപകൽ സുഖിച്ചു വാഴാം.

29. തതോ ഗന്ധർവലോകേ ച വർഷാണാമയുതം ധ്രുവം
ദിവാനിശം കൗതുകേന ചോർവശ്യാ സഹ മോദതേ

പിന്നെ ഗന്ധർവലോകത്തു ചെന്ന് പതിനായിരം വർഷം ഉർവശിയോടൊത്ത് രാപകൽ സസന്തോഷം രമിച്ചുവാഴാം.

30. തതോ ജന്മസഹസ്രം ച പ്രാപ്നോതി സുന്ദരീം പ്രിയാം
സതീം സൗഭാഗ്യയുക്താം ച കോമളാം പ്രിയവാദിനീം

പിന്നെ ആയിരം ജന്മങ്ങളിൽ അവന് സുന്ദരിയും പതിവ്രതയും സൗഭാഗ്യവതിയും പ്രിയഭാഷിണിയുമായ പത്നിയെ ലഭിക്കും.

31. പ്രദദാതി ഫലം ചാരു ബ്രാഹ്മണായ ച യോ നരഃ
ഫലപ്രമാണവർഷം ച ശക്രലോകേ മഹീയതേ

നല്ലപഴുത്ത ഫലം ബ്രാഹ്മണന്നു നൽകുന്നവൻ എത്രഫലങ്ങളാണോ നൽകിയത് അത്രയുംവർഷം ഇന്ദ്രലോകത്ത് സുഖമായി വസിക്കും.

32. പുനഃ സുയോനിം സമ്പ്രാപ്യ ലഭതേ സുതമുത്തമം
സഫലാനാം ച വൃക്ഷാണാം സഹസ്രം ച പ്രശംസിതം

അനന്തരം ഉത്തമകുലത്തിൽ വന്നു ജനിക്കുകയും സൽപ്പുത്രന്മാരോടൊത്ത് സുഖിക്കുകയും ചെയ്യും. ഉത്തമഫലവൃക്ഷങ്ങൾ ആയിരമെണ്ണം ദാനം ചെയ്താൽ,

33. കേവലം ഫലദാനം വാ ബ്രാഹ്മണായ ദദാതി ച
സുചിരം സ്വർഗ്ഗവാസം ച കൃത്വാ യാതി ച ഭാരതേ

അഥവാ അവയിലെ ഫലങ്ങൾ ബ്രാഹ്മണന്നു ദാനം ചെയ്താൽ, ദീർഘകാലം സ്വർഗ്ഗത്തു സുഖമായി വസിച്ചിട്ട് ഭാരതത്തിൽ വന്നു ജനിക്കും.

34. നാനാദ്രവ്യസമായുക്തം നാനാസസ്യസമന്വിതം
ദദാദി യശ്ച വിപ്രായ ഭാരതേ വിപുലം ഗൃഹം

നാനാദ്രവ്യങ്ങളോടും നാനാസസ്യങ്ങളോടും കൂടിയ വിസ്തൃതമായ ഗൃഹം ഭാരതത്തിൽ വിപ്രന്നു ദാനം ചെയ്യുന്നവൻ

35. സുരലോകേ വസേത് സോഽപി യാവന്മന്വന്തരം ശതം
തതഃ സുയോനിം സമ്പ്രാപ്യ സ മഹാധനവാൻ ഭവേത്

നൂറുമന്വന്തരക്കാലം ദേവലോകത്ത് വസിക്കും. പിന്നെ സൽക്കുലത്തിൽ ജനിച്ച് അവൻ വലിയ ധനികനായും തീരും.

36. യോ നരഃ സസ്യസംയുക്താം ഭൂമിം ച രുചിരാം സതി
ദദാതി ഭക്ത്യാ വിപ്രായ പുണ്യക്ഷേത്രേ ച ഭാരതേ

സസ്യസമൃദ്ധവും മനോഹരവുമായ ഭൂമി പുണ്യക്ഷേത്രമായ ഭാരതത്തിൽ ഭക്തിപൂർവം വിപ്രനു ദാനം ചെയ്യുന്നവൻ,

37. മഹീയതേ ച വൈകുണ്ഠേ മന്വന്തരശതം ധ്രുവം
പുനഃ സുയോനിം സമ്പ്രാപ്യ മഹാംശ്ച ഭൂമിപോ ഭവേത്

ഒരു മന്വന്തരക്കാലം വൈകുണ്ഠത്ത് സുഖമായി വസിക്കും. പിന്നെ സൽക്കുലത്തിൽ വന്നു ജനിക്കുകയും വലിയഭൂമിയുടെ അധിപനാകുകയും ചെയ്യും.

38. തം ന ത്യജതി ഭൂമിശ്ച ജന്മനാം ശതകം പരം
ശ്രീമാംശ്ച ധനവാംശ്ചൈവ പുത്രവാംശ്ച പ്രജേശ്വരഃ

നൂറുജന്മത്തിലധികം കാലം ഭൂമി അവനെ വിട്ടുപോകുകയില്ല. അവൻ ഐശ്വര്യമുള്ളവനും ധനവാനും പുത്രനുള്ളവനും പ്രജാനാഥനുമായി ഭവിക്കും.

39. യോ വ്രജം ച പ്രകൃഷ്ടം ച ഗ്രാമം ദദ്യാദ്ദ്വിജായ ച
ലക്ഷമന്വന്തരം ചൈവ വൈകുണ്ഠേ സ മഹീയതേ

നല്ല തൊഴുത്തോടുകൂടിയ ഗ്രാമം വിപ്രന്നു ദാനം ചെയ്യുന്നവൻ ലക്ഷം മന്വന്തരം വൈകുണ്ഠത്തിൽ സസുഖം വാഴും.

**40.** **പുനഃ സുയോനിം സമ്പ്രാപ്യ ഗ്രാമലക്ഷസമന്വിതം**
**ന ജഹാതി ച തം പൃഥ്വീ ജന്മനാം ലക്ഷമേവ ച**

പിന്നീട് ഗ്രാമലക്ഷങ്ങളോടുകൂടിയ ഉത്തമകുലത്തിൽ പിറക്കും. ലക്ഷം ജന്മങ്ങളിൽ ഭൂമി അവനെ കൈവിടില്ല.

**41.** **സുപ്രജം ച പ്രകൃഷ്ടം ച പക്വസസ്യസമന്വിതം**
**നാനാപുഷ്കരിണീവൃക്ഷഫലവല്ലീസമന്വിതം**

കുടിപാർപ്പും വിളഞ്ഞ സസ്യങ്ങളും ധാരാളം പൊയ്കകളും വൃക്ഷങ്ങളും വള്ളികളും ഉള്ള ഉൽകൃഷ്ടമായ

**42.** **നഗരം യശ്ച വിപ്രായ ദദാതി ഭാരതേ ഭുവി**
**മഹീയതേ സ കൈലാസേ ദശലക്ഷേന്ദ്രകാലകം**

നഗരം വിപ്രന്നു നൽകുന്നവൻ ദശലക്ഷം ഇന്ദ്രന്മാരുടെ കാലത്തോളം കൈലാസത്തിൽ സസുഖം വാഴും.

**43.** **പുനഃ സുയോനിം സമ്പ്രാപ്യ രാജേന്ദ്രഃ ഭാരതേ ഭവേത്**
**നഗരാണാം ച നിയുതം സ ലഭേന്നാത്ര സംശയഃ**

പിന്നെ ഉത്തമകുലത്തിൽ വന്നു ജനിച്ച് ഭാരതത്തിൽ രാജാവാകും. എണ്ണമറ്റ നഗരങ്ങൾക്ക് അധിപതിയുമാകുമെന്നു നിശ്ചയം.

**44.** **ധരാ തം ന ജഹാത്യേവ ജന്മനാമയുതം ധ്രുവം**
**പരമൈശ്വര്യസംയുക്തോ ഭവേദേവ മഹീതലേ**

പതിനായിരം ജന്മം ഭൂമി അവനെ വേർപിരിയുകയില്ല. ഭൂമിയിൽ അവൻ അത്യധികം ഐശ്വര്യമുള്ളവനായിത്തീരും.

**45.** **നഗരാണാം ച ശതകം ദേശം യോ ഹി ദ്വിജാതയേ**
**സുപ്രകൃഷ്ടം മധ്യകൃഷ്ടം പ്രജായുക്തം ദദാതി ച**

കുടിപാർപ്പോടുകൂടിയ അത്യന്തം ഉൽക്കൃഷ്ടമോ അല്പം കുറഞ്ഞതോ ആയ ദേശവും നൂറുഗ്രാമവും ബ്രാഹ്മണന്നു നൽകുന്നവൻ,

**46.** **വാപീതടാകസംയുക്തം നാനാവൃക്ഷസമന്വിതം**
**മഹീയതേ സ വൈകുണ്ഠേ കോടിമന്വന്തരാവധി**

അവ വാപീതടാകാദികളോടും നാനാവൃക്ഷങ്ങളോടും കൂടിയതായാൽ, കോടിമന്വന്തരം വൈകുണ്ഠത്തിൽ സുഖിച്ചു വാഴും.

**47.** **പുനഃ സുയോനിം സമ്പ്രാപ്യ ജംബുദ്വീപപതിർഭവേത്**
**പരമൈശ്വര്യസംയുക്തോ യഥാ ശക്രസ്തഥാ ഭുവി**

പിന്നെ അവൻ സൽകുലത്തിൽ ജനിച്ച് ജംബുദ്വീപത്തിന്റെ അധിപനും ശക്രനുതുല്യം ഭൂമിയിൽ പരമൈശ്വര്യത്തോടുകൂടിയവനുമാകും.

**48.** **മഹീ തം ന ജഹാത്യേവ ജന്മനാം കോടിമേവ ച**
**കല്പാന്തജീവീ സ ഭവേദ്രാജരാജേശ്വരോ മഹാൻ**

കോടിജന്മത്തോളം ഭൂമി അവനെ വേർപിരിയുകയില്ല. മഹാനായ രാജരാജേശ്വരനായി അവൻ കല്പാന്തകാലം ജീവിക്കും.

49. സ്വാധികാരം സമഗ്രം ച യോ ദദാതി ദ്വിജാതയേ
ചതുർഗുണം ഫലം ചാന്തേ ഭവേത്തസ്യ ന സംശയഃ

സമ്പൂർണ്ണമായ അധികാരവും (ഭരണാധികാരം) ബ്രാഹ്മണന്നു നൽകുന്നുവെങ്കിൽ മുമ്പുപറഞ്ഞതിന്റെ നാലിരട്ടിഫലം അവസാനം അവനു ലഭിക്കുമെന്നു നിശ്ചയമാണ്.

50. ജംബുദ്വീപം യോ ദദാതി ബ്രാഹ്മണായ തപസ്വിനേ
ഫലം ശതഗുണം ചാന്തേ ഭവേത്തസ്യ ന സംശയഃ

ജംബുദ്വീപം തപസ്വിയായ ബ്രാഹ്മണന്നു നൽകുന്നുവെങ്കിൽ അവസാനം അവന് നൂറിരട്ടിഫലം ലഭിക്കുമെന്നതിനു സംശയമില്ല.

51. ജംബുദ്വീപമഹീദാതുഃ സർവതീർത്ഥാനി സേവിതുഃ
സർവേഷാം തപസാം കർത്തുഃ സർവേഷാം വാസകാരിണഃ

ജംപുദ്വീപം ദാനം ചെയ്യുന്നവനും സർവതീർത്ഥങ്ങളെയും സേവിക്കുന്നവനും സർവതപസ്സുകളും അനുഷ്ഠിക്കുന്നവനും സർവർക്കും വാസസ്ഥാനം നൽകുന്നവനും

52. സർവദാനപ്രദാതുശ്ച സർവസിദ്ധേശ്വരസ്യ ച
അസ്ത്യേവ പുനരാവൃത്തിർന ഭക്തസ്യ മഹേശിതുഃ

സർവസ്വം ദാനം ചെയ്യുന്നവനും സർവസിദ്ധികളും സ്വാധീനമായിട്ടുള്ളവനും പുനർജ്ജന്മമുണ്ട്. എന്നാൽ ദേവീഭക്തനു പുനർജ്ജന്മമേയില്ല.

53. അസംഖ്യബ്രഹ്മണാം പാതം പശ്യന്തി ഭുവനേശിതുഃ
നിവസന്തി മണിദ്വീപേ ശ്രീദേവ്യാഃ പരമേ പദേ

ഭുവനേശ്വരിയായ ശ്രീദേവിയുടെ പരമപദമായ മണിദ്വീപത്തിൽ വസിച്ചുകൊണ്ട് അവൻ അസംഖ്യം ബ്രഹ്മാക്കളുടെ നാശം ദർശിക്കും.

54. ദേവീമന്ത്രോപാസകാശ്ച വിഹായ മാനവീം തനും
വിഭൂതിം ദിവ്യരൂപാം ച ജന്മമൃത്യുജരാഹരാം

ദേവീമന്ത്രോപാസകർ മനുഷ്യശരീരം വെടിഞ്ഞ് ദിവ്യവും ജന്മമൃത്യുജരാരഹിതവുമായ വിഭൂതികൾ നേടി,

55. ലബ്ധ്വാ ദേവ്യാശ്ച സാരൂപ്യം ദേവീസേവാം ച കുർവതേ
പശ്യന്തി തേ മണിദ്വീപേ സഖണ്ഡം ലോകസംക്ഷയം

ദേവീസ്വരൂപരായി ദേവീസേവചെയ്യും. ധാരാളം ബ്രഹ്മാണ്ഡങ്ങൾ ഉണ്ടായി നശിക്കുന്നത് അവർ മണിദ്വീപത്തിലിരുന്ന് കാണും;

56. നശ്യന്തി ദേവാഃ സിദ്ധാശ്ച വിഹായ മാനവീം തനും
വിഭൂതിം ദിവ്യരൂപാം ച ജന്മമൃത്യുജരാഹരാം

ദേവന്മാരും സിദ്ധന്മാരും ഭൗതികശരീരം വെടിയും; ജന്മമൃത്യുജരാഹരങ്ങളും ദിവ്യങ്ങളുമായ വിഭൂതികളും നശിക്കും.

57. കാർത്തികേ തുളസീദാനം കരോതി ഹരയേ ച യഃ
യുഗത്രയപ്രമാണം ച മോദതേ ഹരിമന്ദിരേ

കാർത്തികമാസത്തിൽ ശ്രീഹരിക്ക് തുളസീദളം ദാനം ചെയ്യുന്നവൻ മൂന്നുയുഗം ഹരിമന്ദിരത്തിൽ വസിക്കും.

58. പുനഃ സുയോനിം സമ്പ്രാപ്യ ഹരിഭക്തിം ലഭേദ്ധ്രുവം
ജിതേന്ദ്രിയാണാം പ്രവരഃ സ ഭവേദ് ഭാരതേ ഭുവി

പിന്നെ ഭാരതഭൂമിയിൽ സത്കുലത്തിൽ ജനിക്കുകയും ജിതേന്ദ്രിയന്മാരിൽ ഉത്തമനും ഹരിഭക്തനുമായി ഭവിക്കുകയും ചെയ്യും.

59. മദ്ധ്യേ യഃ സ്നാതി ഗംഗായാമരുണോദയകാലതഃ
യുഗഷഷ്ഠി സഹസ്രാണി മോദതേ ഹരിമന്ദിരേ

അരുണോദയ സമയത്ത് ഗംഗാമദ്ധ്യത്തിലിറങ്ങി സ്നാനം ചെയ്യുന്നവൻ ഹരിമന്ദിരത്തിൽ അറുപതിനായിരം വർഷം സുഖിച്ചു വാഴും.

60. പുനഃ സുയോനിം സമ്പ്രാപ്യ വിഷ്ണുമന്ത്രം ലഭേദ്ധ്രുവം
ത്യക്ത്വാ ച മാനുഷം ദേഹം പുനർയാതി ഹരേഃ പദം

പിന്നെ സത്കുലത്തിൽ വന്നു ജനിച്ച് വിഷ്ണുമന്ത്രം നേടും. അതിനുശേഷം ശരീരം ഉപേക്ഷിച്ച് വിഷ്ണുപദം പ്രാപിക്കും.

61. നാസ്തി തത്പുനരാവൃത്തിർ വൈകുണ്ഠാച്ച മഹീതലേ
കരോതി ഹരിദാസ്യം ച തഥാ സാരൂപ്യമേവ ച

പിന്നെ അവനു വൈകുണ്ഠത്തുനിന്ന് ഭൂമിയിൽ വന്നു ജനിക്കേണ്ടിവരില്ല. ഹരിയുടെ ദാസ്യവൃത്തിചെയ്ത് ഹരിയുമായി സാരൂപ്യം പ്രാപിക്കും.

62. നിത്യസ്നായീ ച ഗംഗായാം സ പൂതഃ സൂര്യവദ്ഭുവി
പദേ പദേഽശ്വമേധസ്യ ലഭതേ നിശ്ചിതം ഫലം

ദിവസവും ഗംഗയിൽ സ്നാനം ചെയ്യുന്നവൻ സൂര്യനെപ്പോലെ പരിശുദ്ധനായി ഓരോ കാൽവയ്പിലും അശ്വമേധഫലം അനുഭവിക്കും.

63. തസ്യൈവ പാദരജസാ സദ്യഃ പൂതാ വസുന്ധരാ
മോദതേ സ ച വൈകുണ്ഠേ യാവച്ചന്ദ്രദിവാകരൗ

അവന്റെ പാദധൂളി അണിയുന്ന ഭൂമി പവിത്രമാകും. ചന്ദ്രദിവാകരന്മാരുള്ളിടത്തോളം കാലം അവൻ വൈകുണ്ഠത്തിൽ സുഖമായി വസിക്കും.

64. പുനഃ സുയോനിം സമ്പ്രാപ്യ ഹരിഭക്തിം ലഭേദ്ധ്രുവം
ജീവന്മുക്തോഽതിതേജസ്വീ തപസ്വിപ്രവരോ ഭവേത്

പിന്നീട് അവൻ ഉത്തമകുലത്തിൽ പിറന്ന് ഹരിഭക്തനായി ഭവിക്കുമെന്നു തീർച്ചയാണ്. ജീവന്മുക്തനും അതിതേജസ്വിയും തപസ്വികളിൽ ഉത്തമനുമായിരിക്കും, അവൻ.

65. സ്വധർമ്മനിരതഃ ശുദ്ധോ വിദ്വാംശ്ച സ ജിതേന്ദ്രിയഃ
മീനകർക്കടയോർമദ്ധ്യേ ഗാഢം തപതി ഭാസ്കരഃ

മാത്രമല്ല,അവൻ സ്വധർമ്മനിരതനും ശുദ്ധനും വിദ്വാനും ജിതേന്ദ്രിയനുമായിരിക്കും. മീനത്തിനും കർക്കിടകത്തിനും മദ്ധ്യേയുള്ള കാലത്താണ് ആദിത്യൻ കത്തി ജ്വലിക്കുന്നത്.

66. ഭാരതേ യോ ദദാത്യേവ ജലമേവ സുവാസിതം
സ മോദതേ ച കൈലാസേ യാവദിന്ദ്രാശ്ചതുർദശ

ആ കാലത്ത് ഭാരതത്തിൽ സുഗന്ധിതമായ ജലം നൽകുന്നവൻ പതിനാല് ഇന്ദ്രന്മാരുടെ കാലത്തോളം കൈലാസത്ത് സുഖമായി വസിക്കും.

67. പുനഃ സുയോനിം സമ്പ്രാപ്യ രൂപവാംശ്ച സുഖീ ഭവേത്
ശിവഭക്തശ്ച തേജസ്വീ വേദവേദാംഗപാരഗഃ

പിന്നെ സത്കുലത്തിൽ ജനിച്ച് രൂപവാനും സുഖിയും ശിവഭക്തനും തേജസ്വിയും വേദവേദാംഗങ്ങളിൽ അത്യധികം അറിവുള്ളവനുമായിത്തീരും.

68. വൈശാഖേ സക്തുദാനം ച യ കരോതി ദ്വിജാതയേ
സക്തുരേണുപ്രമാണാബ്ദം മോദതേ ശിവമന്ദിരേ

വൈശാഖത്തിൽ ശർക്കര ചേർത്തമാവ് (അരിമാവ്) ബ്രാഹ്മണർക്കു ദാനം ചെയ്യുന്നവൻ, ആ മാവിൽ എത്ര പൊടികളുണ്ടോ അത്രയും കാലം ശിവമന്ദിരത്തിൽ സുഖിച്ചു വാഴും.

69. കരോതി ഭാരതേ യോ ഹി കൃഷ്ണജന്മാഷ്ടമീവ്രതം
ശതജന്മകൃതം പാപം മുച്യതേ നാത്ര സംശയഃ

ഭാരതത്തിൽ കൃഷ്ണജന്മാഷ്ടമീവ്രതം അനുഷ്ഠിക്കുന്നവൻ നൂറു ജന്മങ്ങളിൽ ചെയ്ത പാപത്തിൽനിന്ന് മുക്തനായിത്തീരും.

70. വൈകുണ്ഠേ മോദതേ സോഽപി യാവദിന്ദ്രാശ്ചതുർദ്ദശ
പുനഃ സുയോനിം സമ്പ്രാപ്യ കൃഷ്ണേ ഭക്തിം ലഭേദ്ധ്രുവം

പതിന്നാല് ഇന്ദ്രന്മാരുടെ കാലത്തോളം അവൻ വൈകുണ്ഠത്തിൽ സുഖമായി വസിക്കും. പിന്നെ ഉത്തമകുലത്തിൽ ജനിച്ച് കൃഷ്ണഭക്തനായി ഭവിക്കുകയും ചെയ്യും.

71. ഇഹൈവ ഭാരതേ വർഷേ ശിവരാത്രിം കരോതി യഃ
മോദതേ ശിവലോകേ സ സപ്തമന്വന്തരാവധി

ഈ ഭാരതവർഷത്തിൽ ശിവരാത്രിവ്രതം അനുഷ്ഠിക്കുന്നവൻ ഏഴുമന്വന്തരം ശിവലോകത്ത് സുഖമായി വസിക്കും.

72. ശിവായ ശിവരാത്രൗ ച ബില്വപത്രം ദദാതി യഃ
പത്രമാനയുഗം തത്ര മോദതേ ശിവമന്ദിരേ

ശിവരാത്രി ദിനത്തിൽ ശിവന് കൂവളത്തിന്റെ ഇല അർപ്പിക്കുന്നവൻ, എത്ര കൂവളത്തില അർപ്പിച്ചുവോ അത്രയും യുഗം ശിവമന്ദിരത്തിൽ സുഖമായി വാഴും.

73. പുനഃ സുയോനിം സമ്പ്രാപ്യ ശിവഭക്തിം ലഭേദ്ധ്രുവം
വിദ്യാവാൻ പുത്രവാൻ ശ്രീമാൻ പ്രജാവാൻ ഭൂമിമാൻ ഭവേത്

പിന്നെ ഉത്തമകുലത്തിൽ ജനിച്ച് ശിവഭക്തനും അറിവുള്ളവനും പുത്രനുള്ളവനും ഐശ്വര്യമുള്ളവനും പ്രജകളുള്ളവനും ഭൂമിയുള്ളവനുമായിത്തീരും.

74. ചൈത്രമാസേഽഥവാ മാഘേ ശങ്കരം യോഽർച്ചയേദ്വ്രതീ
കരോതി നർത്തനം ഭക്ത്യാ വേത്രപാണിർ ദിവാനിശം

ചൈത്രമാസത്തിലോ അഥവാ മാഘമാസത്തിലോ വ്രതനിഷ്ഠയോടെ ശിവനെ അർച്ചിക്കുകയും ചൂരലും കൈയിലേന്തി രാപകൽ ഭക്തിപൂർവം നൃത്തം നടത്തുകയും ചെയ്യുന്നവൻ.

75. മാസം വാ/പ്യർദ്ധമാസം വാ ദശ സപ്ത ദിനാനി ച
ദിനമാനയുഗം സോ/പി ശിവലോകേ മഹീയതേ

ഒരുമാസമോ രണ്ടാഴ്ചയോ പത്തുദിവമോ ഏഴുദിവസമോ ഇങ്ങനെ ആരാധിക്കുന്ന പക്ഷം എത്രയും ദിവസം ഇങ്ങനെ ആരാധിച്ചുവോ അത്രയും യുഗം ശിവലോകത്ത് സുഖമായി വസിക്കും

76. ശ്രീരാമനവമീം യോ ഹി കരോതി ഭാരതേ പുമാൻ
സപ്തമന്വന്തരം യാവന്മോദതേ വിഷ്ണുമന്ദിരേ

ഭാരതത്തിൽ ശ്രീരാമനവമി ആചരിക്കുന്നവൻ ഏഴുമന്വന്തരം വിഷ്ണുമന്ദിരത്തിൽ സസുഖം വാഴും.

77. പുനഃ സുയോനിം സമ്പ്രാപ്യ രാമഭക്തിം ലഭേദ്ധ്രുവം
ജിതേന്ദ്രിയാണാം പ്രവരോ മഹാംശ്ച ധനവാൻ ഭവേത്

പിന്നെ സൽക്കുലത്തിൽ ജനിച്ച് രാമഭക്തനും ജിതേന്ദ്രിയന്മാരിൽ ഉത്തമനും വലിയധനികനുമായി ഭവിക്കും എന്നു തീർച്ചയാണ്.

78. ശാരദീയാം മഹാപൂജാം പ്രകൃതേർ യഃ കരോതി ച
മഹിഷൈഃ ഛാഗലൈർമേഷൈഃ ഖഡ്ഗൈർഭേകാദിഭിഃ സതി

മൂലപ്രകൃതിയായ ശാരദയെ പൂജിക്കുന്നവൻ പോത്ത്, വെള്ളാട്, ആട്, വാൾപ്പുലി, തവള എന്നിവയെ ബലി നൽകി,

79. നൈവേദ്യൈരുപഹാരൈശ്ച ധൂപദീപാദിഭിസ്തഥാ
നൃത്യഗീതാദിഭിർവാദ്യൈർ നാനാ കൗതുകമംഗളം

നൈവേദ്യം ഉപഹാരം ധൂപദീപാദികൾ എന്നിവയോടും നൃത്തം ഗീതം വാദ്യം തുടങ്ങിയ നാനാഘോഷങ്ങളോടും കൂടി പൂജിക്കുന്നവൻ-

80. ശിവലോകേ വസേത് സോ/പി സപ്തമന്വന്തരാവധി
പുനഃ സുയോനിം സമ്പ്രാപ്യ നരോ ബുദ്ധിം ച നിർമ്മലാം

ഏഴുമന്വന്തരം ശിവലോകത്തു വസിക്കും. പിന്നെ സൽക്കുലത്തിൽ പിറന്ന് നിർമ്മലമായ ബുദ്ധിയോടും

81. അതുലാം ശ്രിയമാപ്നോതി പുത്രപൗത്രവിവർധനീം
മഹാപ്രഭാവയുക്തശ്ച ഗജവാജിസമന്വിതഃ

പുത്രപൗത്രാദികളെക്കൊണ്ടുള്ള അതുല്യമായ ഐശ്വര്യത്തോടും ആന കുതിര തുടങ്ങിയവയെക്കൊണ്ടുള്ള പ്രഭാവത്തോടും കൂടി

82. രാജരാജേശ്വരഃ സോ/പി ഭവേദേവ ന സംശയഃ
തതഃ ശുക്ലാഷ്ടമീം പ്രാപ്യ മഹാലക്ഷ്മീം ച യോ/ർച്ചയേത്

രാജരാജേശ്വരനായി ഭവിക്കുമെന്നതിനു സംശയമില്ല. ശുക്ലാഷ്ടമിയിൽ മഹാലക്ഷ്മിയെ അർച്ചിക്കുന്നവൻ-

83. നിത്യം ഭക്ത്യാ പക്ഷമേകം പുണ്യക്ഷേത്രേ ച ഭാരതേ
ദത്വാ തസ്യൈ പ്രകൃഷ്ടാനി ചോപചാരാണി ഷോഡശ

നിത്യവും ഭക്തിയോടെ ഒരു പക്ഷക്കാലം ഈ പുണ്യക്ഷേത്രമായ ഭാരതത്തിൽ വച്ച് ആ ദേവിക്ക് ഉത്തമങ്ങളായ ഷോഡശോപചാരങ്ങൾ നൽകി പൂജിക്കുന്നവൻ–

84. ഗോലോകേ ച വസേത് സോഽപി യവദിന്ദ്രാശ്ചതുർദ്ദശ
പുനഃ സുയോനിം സമ്പ്രാപ്യ രാജരാജേശ്വരോ ഭവേത്

പതിന്നാല് ഇന്ദ്രന്മാരുടെ കാലത്തോളം ഗോലോകത്തിൽ വസിക്കും. പിന്നെ സൽക്കുലത്തിൽ ജനിച്ച് രാജരാജേശ്വരനായി ഭവിക്കും.

85. കാർത്തികീപൂർണ്ണിമായാം ച കൃത്വാ തു രാസമണ്ഡലം
ഗോപാനാം ശതകം കൃത്വാ ഗോപീനാം ശതകം തഥാ

കാർത്തികയിലെ വെളുത്തവാവുന്നാൾ രാസമണ്ഡലമുണ്ടാക്കി നൂറു ഗോപന്മാരെയും നൂറു ഗോപികമാരെയുമുണ്ടാക്കി,

86. ശിലായാം പ്രതിമായാം ച ശ്രീകൃഷ്ണം രാധയാ സഹ
ഭാരതേ പൂജയേദ്ഭക്ത്യാ ചോപചാരാണി ഷോഡശ

രാധാസമേതനായ കൃഷ്ണന്റെ വിഗ്രഹത്തിൽ ഷോഡശോപചാരങ്ങളോടുകൂടി പൂജിക്കുന്നവൻ

87. ഗോലോകേ വസതേ സോഽപി യാവദ്വൈ ബ്രഹ്മണോ വയഃ
ഭാരതം പുനരാഗത്യ കൃഷ്ണേ ഭക്തിം ലഭേദ്ധ്രുവം

ബ്രഹ്മാവിന്റെ ആയുഷ്കാലത്തോളം ഗോലോകത്തു വസിക്കും. പിന്നെ ഭാരതത്തിൽ വന്നു ജനിക്കുകയും കൃഷ്ണഭക്തനായിത്തീരുകയും ചെയ്യുമെന്നു തീർച്ചയാണ്.

88. ക്രമേണ സുദൃഢാം ഭക്തിം ലബ്ധ്വാ മന്ത്രം ഹരേരഹോ
ദേഹം ത്യക്ത്വാ ച ഗോലോകം പുനരേവ പ്രയാതി സഃ

ക്രമേണ ശ്രീകൃഷ്ണനിൽ ഉറച്ച ഭക്തിയുണ്ടായി കൃഷ്ണമന്ത്രം നേടും. ദേഹത്യാഗത്തിനുശേഷം വീണ്ടും അവൻ ഗോലോകത്തേക്കുപോകും.

89. തതഃ കൃഷ്ണസ്യ സാരൂപ്യം പാർഷദപ്രവരോ ഭവേത്
പുനസ്തത്പതനം നാസ്തി ജരാമൃത്യുഹരോ ഭവേത്

പിന്നെ കൃഷ്ണന്റെ പാർഷദപ്രമുഖനായിത്തീർന്നിട്ട് കൃഷ്ണസാരൂപ്യം പ്രാപിക്കും. ജരാമൃത്യുക്കളില്ലാത്തവനായിത്തീർന്ന അവനു പിന്നെ ഭൂമിയിൽ വന്നു പിറക്കേണ്ടതില്ല.

90. ശുക്ലാം വാഽപ്യഥവാ കൃഷ്ണാം കരോത്യേകാദശീം ച യഃ
വൈകുണ്ഠേ മോദതേ സോഽപി യാവദ്വൈ ബ്രഹ്മണോ വയഃ

കൃഷ്ണപക്ഷത്തിലെയോ ശുക്ലപക്ഷത്തിലെയോ ഏകാദശിവ്രതം ആചരിക്കുന്നവൻ ബ്രഹ്മാവിന്റെ ആയുഷ്കാലത്തോളം വൈകുണ്ഠത്തിൽ സുഖിച്ചു വാഴും.

91. ഭാരതം പുനരാഗത്യ കൃഷ്ണഭക്തിം ലഭേദ്ധ്രുവം
ക്രമേണ ഭക്തിം സുദൃഢാം കരോത്യേകാം ഹരേരഹോ

പിന്നെ ഭാരതത്തിൽ വന്നു ജനിച്ച് കൃഷ്ണഭക്തനാകും. ക്രമേണ കൃഷ്ണനിൽ ഏകാഗ്രമായ ഭക്തിയുണ്ടായി സുദൃഢമാകും.

92. ദേഹംത്യക്ത്വാ ച ഗോലോകം പുനരേവ പ്രയാതി സഃ
തതഃ കൃഷ്ണസ്യ സാരൂപ്യം സമ്പ്രാപ്യ പാർഷദോ ഭവേത്

ദേഹം വെടിഞ്ഞശേഷം അവൻവീണ്ടും ഗോലോകത്തേക്ക് പോകും. പിന്നെ കൃഷ്ണന്റെ പാർഷദനായിത്തീർന്ന് കൃഷ്ണസാരൂപ്യം പ്രാപിക്കും.

93. പുനസ്തത്പതനം നാസ്തി ജരാമൃത്യുഹരോ ഭവേത്
ഭാദ്രേ ച ശുക്ലദ്വാദശ്യാം യഃ ശക്രം പൂജയേന്നരഃ

ജരാമരണങ്ങളില്ലാത്തവനായിത്തീരുന്നതുകൊണ്ട് പിന്നെ അവന് അധഃപതനം ഉണ്ടാവുകയില്ല. ഭാദ്രമാസത്തിലെ വെളുത്ത പക്ഷത്തിലെ ദ്വാദശിയിൽ ഇന്ദ്രനെ പൂജിക്കുന്നവൻ,

94. ഷഷ്ഠി വർഷസഹസ്രാണി ശക്രലോകേ മഹീയതേ
രവിവാരേ ച സങ്ക്രാന്ത്യാം സപ്തമ്യാം ശുക്ലപക്ഷകേ

അറുപതിനായിരം വർഷം ഇന്ദ്രലോകത്ത് പൂജിക്കപ്പെടും. ശുക്ലപക്ഷത്തിലെ സപ്തമിയിലും സങ്ക്രാന്തിയിലും രവിവാരത്തിലും

95. സമ്പൂജ്യാർക്കം ഹവിഷ്യാന്നം യഃ കരോതി ച ഭാരതേ
മഹീയതേ സോ/ർക്കലോകേ യാവദിന്ദ്രാശ്ചതുർദ്ദശ

ആദിത്യനെ പൂജിച്ച് ഹവിഷ്യാന്നം ഭുജിക്കുന്നവൻ പതിന്നാല് ഇന്ദ്രന്മാരുടെ കാലത്തോളം ആദിത്യലോകത്ത് സസുഖം വാഴും.

96. ഭാരതം പുനരാഗത്യ ചാരോഗീ ശ്രീയുതോ ഭവേത്
ജ്യേഷ്ഠകൃഷ്ണചതുർദ്ദശ്യാം സാവിത്രീം യോ ഹി പൂജയേത്

വീണ്ടും ഭാരതത്തിൽ അരോഗിയും ഐശ്വര്യസമ്പന്നനുമായി ജനിക്കും. ജ്യേഷ്ഠമാസത്തിലെ കൃഷ്ണചതുർദ്ദശിയിൽ സാവിത്രിയെ പൂജിക്കുന്നവൻ,

97. മഹീയതേ ബ്രഹ്മലോകേ സപ്തമന്വന്തരാവധി
പുനർമഹീം സമാഗത്യ ശ്രീമാനതുലവിക്രമഃ

ഏഴുമന്വന്തരക്കാലം ബ്രഹ്മലോകത്ത് സുഖമായിവാഴും. വീണ്ടും ഭൂമിയിലേക്കുവന്ന് ഐശ്വര്യയുക്തനും അതുല്യശക്തനും

98. ചിരംജീവീ ഭവേത് സോ/പി ജ്ഞാനവാൻ സമ്പദായുതഃ
മാഘസ്യ ശുക്ലപഞ്ചമ്യാം പൂജയേദ്യഃ സരസ്വതീം

ചിരം ജീവിയും ജ്ഞാനിയും സമ്പന്നനുമായി ഭവിക്കും. മാഘമാസത്തിലെ ശുക്ലപഞ്ചമിയിൽ സരസ്വതീദേവിയെ പൂജിക്കുന്നവൻ,

99. സംയതോ ഭക്തിതോ ദത്വാ ചോപചാരാണി ഷോഡശ
മഹീയതേ മണിദ്വീപേ യാവദ്ബ്രഹ്മ ദിവാനിശം

ഇന്ദ്രിയനിഗ്രഹം ചെയ്ത് ഷോഡശോപചാരങ്ങളോടെ ഭക്തിപൂർവം പൂജിക്കുന്നവൻ ബ്രഹ്മാവിന്റെ ആയുഷ്കാലത്തോളം മണിദ്വീപത്തിൽ രാപകൽ സുഖിച്ചു വാഴും.

100. സമ്പ്രാപ്യ ച പുനർജന്മ സ ഭവേത് കവിപണ്ഡിതഃ
ഗാം സുവർണ്ണാദികം യോ ഹി ബ്രാഹ്മണായ ദദാതി ച

വീണ്ടും സൽക്കുലത്തിൽ ജനിച്ച് അവൻ കവിയും പണ്ഡിതനുമായിത്തീരും. പശു, സുവർണ്ണം തുടങ്ങിയവ ബ്രാഹ്മണനു ദാനം ചെയ്യുന്നവൻ,

101. നിത്യം ജീവനപര്യന്തം ഭക്തിയുക്തശ്ച ഭാരതേ
ഗവാം ലോമപ്രമാണാബ്ദം ദ്വിഗുണം വിഷ്ണുമന്ദിരേ

ഭക്തിപൂർവം ആയുഷ്കാലം മുഴുവൻ നിത്യവും ദാനം ചെയ്യുന്നവൻ– പശുവിന് എത്ര രോമമുണ്ടോ അതിന്റെ ഇരട്ടിവർഷം വിഷ്ണുലോകത്ത്,

102. മോദതേ ഹരിണാ സാർധം ക്രീഡാ കൗതുകമംഗളൈഃ
തദന്തേ പുനരാഗത്യ രാജരാജേശ്വരോ ഭവേത്

ഹരിയോടൊത്ത് ക്രീഡാവിനോദങ്ങളിലേർപ്പെട്ട് സന്തോഷിക്കും. അതിന്റെ അവസാനം വീണ്ടും ജനിച്ച് രാജരാജേശ്വരനും

103. ശ്രീമാംശ്ച പുത്രവാൻ വിദ്വാൻ ജ്ഞാനവാൻ സർവതഃ സുഖീ
ഭോജയേദ്യോ/പി മിഷ്ടാന്നം ബ്രാഹ്മണേഭ്യശ്ച ഭാരതേ

ഐശ്വര്യമുള്ളവനും പുത്രനുള്ളവനും അറിവുള്ളവനും സുഖം അനുഭവിക്കുന്നവനുമായിത്തീരും. ഭാരതത്തിൽ ബ്രാഹ്മണർക്ക് മിഷ്ടാന്നഭോജനം നൽകുന്നവൻ

104. വിപ്രലോമപ്രമാണാബ്ദം മോദതേ വിഷ്ണുമന്ദിരേ
തതഃ പുനരിഹാഗത്യ സുഖീ ച ധനവാൻ ഭവേത്

ആ വിപ്രന്മാർക്ക് എത്രരോമമുണ്ടോ അത്രയും കാലം വിഷ്ണുമന്ദിരത്തിൽ മോദിച്ചുവാഴും. പിന്നെ ഇവിടെ വന്ന് ജനിച്ച് ധനവാനും സുഖിയും

105. വിദ്വാൻ സുചിരജീവീ ച ശ്രീമാനതുലവിക്രമഃ
യോ വക്തി വാ ദദാത്യേവ ഹരേർനാമാനി ഭാരതേ

വിദ്വാനും ദീർഘായുസ്സുള്ളവനും ഐശ്വര്യമുള്ളവനും അതുല്യബലമുള്ളവനുമായി ഭവിക്കും. ഭാരതത്തിൽ ഹരിനാമം ഉച്ചരിക്കുന്നവനും ഉച്ചരിപ്പിക്കുന്നവനും

106. യുഗം നാമപ്രമാണം ച വിഷ്ണുലോകേ മഹീയതേ
തതഃ പുനരിഹാഗത്യ സ സുഖീ ധനവാൻ ഭവേത്

നാമങ്ങൾ എത്ര ഉച്ചരിച്ചുവോ അത്രയും യുഗം വിഷ്ണുലോകത്ത് പൂജ്യനായി ഭവിക്കും. പിന്നെ ഇവിടെവന്നു ജനിക്കുകയും ധനവാനും സുഖിയുമായി ഭവിക്കുകയും ചെയ്യും.

107. യദി നാരായണക്ഷേത്രേ ഫലം കോടിഗുണം ഭവേത്
നാമ്നാം കോടിം ഹരേര്യോ ഹി ക്ഷേത്രേ നാരായണേ ജപേത്

വിഷ്ണുക്ഷേത്രത്തിൽ വച്ചാണ് ഇതു ചെയ്യുന്നതെങ്കിൽ കോടിഫലം ഉണ്ടാകും. ഒരു കോടി ഹരിനാമം വിഷ്ണുക്ഷേത്രത്തിൽ വച്ചു ജപിക്കുന്ന പക്ഷം, അവൻ

108. സർവപാപവിനിർമുക്തോ ജീവന്മുക്തോ ഭവേദ്ധ്രുവം
ന ലഭേത് സ പുനർജന്മം വൈകുണ്ഠേ സ മഹീയതേ

സർവപാപങ്ങളിൽ നിന്ന് മുക്തനും ജീവന്മുക്തനുമാകുമെന്നതിൽ സംശയമില്ല. അവൻ വൈകുണ്ഠത്തിൽ സുഖമായി വസിക്കും. അവനു പുനർജ്ജന്മമില്ല.

109. ലഭേദ്വിഷ്ണോശ്ച സാരൂപ്യം ന തസ്യ പതനം ഭവേത്
വിഷ്ണുഭക്തിം ലഭേത് സോ/പി വിഷ്ണുസായുജ്യമാപ്നുയാത്

അവനു വിഷ്ണുസാരൂപ്യം ലഭിക്കും. അവനു പിന്നെ അധഃപതനം ഉണ്ടാവുകയില്ല. വിഷ്ണുഭക്തിയുണ്ടായി വിഷ്ണുസായൂജ്യം നേടും.

**110. ശിവം യഃ പൂജയേന്നിത്യം കൃത്വാ ലിംഗം ച പാർത്ഥിവം**
**യാവജ്ജീവനപര്യന്തം സ യാതി ശിവമന്ദിരം**

മണ്ണുകൊണ്ട് ശിവപ്രതിമയുണ്ടാക്കി മരണംവരെ നിത്യവും പൂജിക്കുന്നവൻ ശിവമന്ദിരം പ്രാപിക്കും.

**111. മൃദോ രേണുപ്രമാണാബ്ദം ശിവലോകേ മഹീയതേ**
**തതഃ പുനരിഹാഗത്യ രാജേന്ദ്രോ ഭാരതേ ഭവേത്**

മൺതരിയുടെ എണ്ണം എത്രയുണ്ടോ അത്രയും വർഷം ശിവലോകത്ത് സസുഖം വാഴും. പിന്നെ ഭാരതത്തിൽ വന്നു ജനിച്ച് രാജേന്ദ്രനായിത്തീരും.

**112. ശിലാം ച പൂജയേന്നിത്യം ശിലാതോയം ച ഭക്ഷതി**
**മഹീയതേ ച വൈകുണ്ഠേ യാവദ്വൈ ബ്രഹ്മണഃ ശതം**

നിത്യവും സാളഗ്രാമശിലപൂജിക്കുകയും തീർത്ഥം സേവിക്കുകയും ചെയ്യുന്നവൻ വൈകുണ്ഠത്തിൽ, നൂറുബ്രഹ്മാക്കളുടെ കാലംവരെ സുഖമായി വസിക്കും.

**113. തതോ ലബ്ധ്വാ പുനർജന്മ ഹരിഭക്തിം ച ദുർലഭാം**
**മഹീയതേ വിഷ്ണുലോകേ ന തസ്യ പതനം ഭവേത്**

വീണ്ടും ജന്മവും ദുർലഭമായ ഹരിഭക്തിയും നേടിയിട്ട് വിഷ്ണുലോകത്ത് സസന്തോഷം വാഴും. പിന്നെ അവനു ഭൂമിയിലേക്കു വരേണ്ടതില്ല.

**114. തപാംസി ചൈവ സർവാണി വ്രതാനി നിഖിലാനി ച**
**കൃത്വാ തിഷ്ഠതി വൈകുണ്ഠേ യാവദിന്ദ്രാശ്ചതുർദ്ദശ**

സകലതപസ്സുകളും സകലവ്രതങ്ങളും അനുഷ്ഠിക്കുന്നവൻ പതിന്നാല് ഇന്ദ്രന്മാരുടെ കാലത്തോളം വിഷ്ണുലോകത്ത് സുഖമായി വസിക്കും.

**115. തതോ ലബ്ധ്വാ പുനർജന്മ രാജേന്ദ്രോ ഭാരതേ ഭവേത്**
**തതോ മുക്തോ ഭവേത് പശ്ചാത് പുനർജന്മ ന വിദ്യതേ**

പിന്നെ വീണ്ടും ജനിച്ച് ഭാരതത്തിൽ രാജശ്രേഷ്ഠനായിത്തീരും. അതിനുശേഷം മുക്തനുമാകും പിന്നെ അവനു ജനനമുണ്ടാകുകയില്ല.

**116. യ സ്നാത്വാ സർവതീർത്ഥേഷു ഭുവഃ കൃത്വാ പ്രദക്ഷിണാം**
**സ തു നിർവാണതാം യാതി ന തജ്ജന്മ ഭവേദ് ഭുവി**

സർവതീർത്ഥങ്ങളിലും സ്നാനം ചെയ്ത് ഭൂപ്രദക്ഷിണം ചെയ്യുന്നവൻ നിർവാണം പ്രാപിക്കും. പിന്നെ അവനു ജന്മമേ ഉണ്ടാവുകയില്ല.

**117. പുണ്യക്ഷേത്രേ ഭാരതേ ച യോ$f$ശ്വമേധം കരോതി ച**
**അശ്വലോമമിതാബ്ദം ച ശക്രസ്യാർദ്ധാസനം ഭജേത്**

പുണ്യക്ഷേത്രമായ ഭാരതത്തിൽ വച്ച് അശ്വമേധം നടത്തുന്നവൻ അശ്വത്തിന് എത്ര രോമമുണ്ടോ അത്രയും വർഷം ശക്രനോടൊത്ത് ഒരു പീഠത്തിൽ സുഖിച്ചു വാഴും.

**118. ചതുർ ഗുണം രാജസൂയഫലമാപ്നോതി മാനവഃ**
**സർവേഭ്യോ$f$പി മഖേഭ്യോ ഹി പരോ ദേവീമഖഃ സ്മൃതഃ**

രാജസൂയമാണു ചെയ്യുന്നതെങ്കിൽ നാലിരട്ടി ഫലം അവനു ലഭിക്കും. സകല യാഗങ്ങളിലും വച്ച് അത്യുത്തമമാണ് ദേവീയജ്ഞം

**119. വിഷ്ണുനാ ച കൃതഃ പൂർവം ബ്രഹ്മണാ ച വരാനനേ**
**ശങ്കരേണ മഹേശേന ത്രിപുരാസുരനാശനേ**

ഹേ സുന്ദരി, പണ്ട് വിഷ്ണുവും ബ്രഹ്മാവും ആ യജ്ഞം നടത്തിയിട്ടുണ്ട്. ത്രിപുരാസുരനെ നശിപ്പിക്കാൻ ശങ്കരനും ആ യജ്ഞം ചെയ്തിട്ടുണ്ട്.

**120. ശക്തിയജ്ഞഃ പ്രധാനശ്ച സർവയജ്ഞേഷു സുന്ദരി**
**നാനേന സദൃശോ യജ്ഞസ്ത്രിഷു ലോകേഷു വിദ്യതേ**

ഹേ സുന്ദരി, സർവ യജ്ഞങ്ങളിലും വച്ച് പ്രധാനമാണ് ശക്തിയജ്ഞം. ഇതിനു തുല്യമായ ഒരു യജ്ഞം മൂന്നു ലോകത്തിലുമില്ല.

**121. ദക്ഷേണ ച കൃതഃ പൂർവം മഹാൻ സംഭാരസംയുതഃ**
**ബഭൂവ കലഹോ യത്ര ദക്ഷശങ്കരയോഃ സതി**

വലിയ ഒരുക്കങ്ങളോടുകൂടി പണ്ട് ദക്ഷനും ഈ യജ്ഞം ചെയ്യുകയുണ്ടായി. ആ യജ്ഞത്തിൽ വച്ചാണ് ദക്ഷശങ്കരന്മാർ തമ്മിൽ കലഹമുണ്ടായത്.

**122. ശേപുശ്ച നന്ദിനം വിപ്രാ നന്ദീം വിപ്രാംശ്ച കോപതഃ**
**യദ്ധേതോർ ദക്ഷയജ്ഞം ച ബഭഞ്ജ ചന്ദ്രശേഖരഃ**

നന്ദികേശ്വരനെ ബ്രാഹ്മണർ ശപിച്ചു. കോപിച്ച് നന്ദികേശ്വരൻ വിപ്രന്മാരെയും ശപിച്ചു. അതു നിമിത്തമാണ് ശിവൻ ദക്ഷന്റെ യജ്ഞം മുടക്കിയത്.

**123. ചകാര ദേവീയജ്ഞം സ പുരാ ദക്ഷഃ പ്രജാപതിഃ**
**ധർമ്മശ്ച കശ്യപശ്ചൈവ ശേഷശ്ചാപി ച കർദ്ദമഃ**

ഇങ്ങനെ പണ്ട് ആ ദക്ഷപ്രജാപതി യജ്ഞം നടത്തി. ധർമ്മനും കശ്യപനും ശേഷനും കർദ്ദമനും

**124. സ്വായംഭുവോ മനുശ്ചൈവ തത്പുത്രശ്ച പ്രിയവ്രതഃ**
**ശിവഃ സനൽകുമാരശ്ച കപിലശ്ച ധ്രുവസ്തഥാ**

സ്വായംഭുവമനുവും അദ്ദേഹത്തിന്റെ പുത്രനായ പ്രിയവ്രതനും ശിവനും സനൽകുമാരനും കപിലനും ധ്രുവനും ഈ യജ്ഞംനടത്തി.

**125. രാജസൂയസഹസ്രാണാം ഫലമാപ്നോതി നിശ്ചിതം**
**ദേവീയജ്ഞാത് പരോയജ്ഞോ നാസ്തി വേദേ ഫലപ്രദഃ**

ആയിരം രാജസൂയത്തിന്റെ ഫലം ഈ ദേവീയജ്ഞം നൽകും. തീർച്ചയാണ്. ദേവീയജ്ഞത്തെക്കാൾ ഫലപ്രദമായ ഒരു യജ്ഞം വേദത്തിൽ വേറെ പറഞ്ഞിട്ടില്ല.

**126. വർഷാണാം ശതജീവീ ച ജീവന്മുക്തോ ഭവേദ്ധ്രുവം**
**ജ്ഞാനേന തേജസാ ചൈവ വിഷ്ണുതുല്യോ ഭവേദിഹ**

ഈ ദേവീയജ്ഞം ചെയ്താൽ നൂറുവർഷം ആയുസ്സുള്ളവനും ജീവന്മുക്തനുമാകാം. ജ്ഞാനംകൊണ്ടും തേജസ്സുകൊണ്ടും വിഷ്ണുവിനു തുല്യനാകാം.

**127. ദേവാനാം ച യഥാ വിഷ്ണുർ വൈഷ്ണവാനാം ച നാരദഃ**
**ശാസ്ത്രാണാം ച യഥാ വേദാ വർണ്ണാനാം ബ്രാഹ്മണോ യഥാ**

ദേവന്മാരിൽ വിഷ്ണുവും വൈഷ്ണവരിൽ നാരദനും ശാസ്ത്രങ്ങളിൽ വേദവും ചതുർവർണ്ണങ്ങളിൽ ബ്രാഹ്മണനും

128. തീർത്ഥാനാം ച യഥാ ഗംഗാ പവിത്രാണാം ശിവോ യഥാ
ഏകാദശീ വ്രതാനാം ച പുഷ്പാണാം തുളസീ യഥാ

തീർത്ഥങ്ങളിൽ ഗംഗയും വിശുദ്ധരിൽ ശിവനും വ്രതങ്ങളിൽ ഏകാദശിയും പുഷ്പങ്ങളിൽ തുളസിയും

129. നക്ഷത്രാണാം യഥാ ചന്ദ്രഃ പക്ഷിണാം ഗരുഡോ യഥാ
യഥാ സ്ത്രീണാം ച പ്രകൃതീ രാധാ വാണീ വസുന്ധരാ

നക്ഷത്രങ്ങളിൽ ചന്ദ്രനും പക്ഷികളിൽ ഗരുഡനും സ്ത്രീകളിൽ പ്രകൃതിസ്വരൂപിണികളായ രാധയും വാണിയും വസുന്ധരയും

130. ശീഘ്രാണാം ചേന്ദ്രിയാണാം ച ചഞ്ചലാനാം മനോ യഥാ
പ്രജാപതീനാം ബ്രഹ്മാച പ്രജാനാം ച പ്രജാപതിഃ

ചഞ്ചലങ്ങളും ശീഘ്രങ്ങളുമായ ഇന്ദ്രിയങ്ങളിൽ മനസ്സും, പ്രജാപതികളിൽ ബ്രഹ്മാവും. പ്രജകളിൽ പ്രജാപതിയും

131. വൃന്ദാവനം വനാനാം ച വർഷാണാം ഭാരതം യഥാ
ശ്രീമതാം ച യഥാ ശ്രീശ്ച വിദുഷാം ച സരസ്വതീ

വനങ്ങളിൽ വൃന്ദാവനവും രാജ്യങ്ങളിൽ ഭാരതവും ഐശ്വര്യമുള്ളവരിൽ ലക്ഷ്മിയും വിദ്വജ്ജനങ്ങളിൽ സരസ്വതിയും

132. പതിവ്രതാനാം ദുർഗാ ച സൗഭാഗ്യാനാം ച രാധികാ
ദേവീയജ്ഞസ്തഥാ വത്സേ സർവയജ്ഞേഷു ഭാമിനി

പതിവ്രതകളിൽ ദുർഗയും സൗഭാഗ്യവതികളിൽ രാധയും എത്രമാത്രം പ്രാധാന്യമർഹിക്കുന്നുവോ അത്രയും പ്രാധാന്യം യജ്ഞങ്ങളിൽ വച്ച് ദേവീയജ്ഞത്തിനുണ്ട്.

133. അശ്വമേധശതേനൈവ ശക്രത്വം ച ലഭേദ്ധ്രുവം
സഹസ്രേണ വിഷ്ണുപദം സമ്പ്രാപ്തഃ പൃഥുരേവ ച

നൂറ് അശ്വമേധം ചെയ്യണം ഇന്ദ്രപദം നേടാൻ എന്നു നിശ്ചയമാണ്. ആയിരം അശ്വമേധം കൊണ്ട് വിഷ്ണുപദവും നേടാം. പൃഥു അങ്ങനെയാണല്ലോ അതുനേടിയത്.

134. സ്നാനം ച സർവതീർത്ഥാനാം സർവയജ്ഞേഷു ദീക്ഷണം
സർവേഷാം ച വ്രതാനാം ച തപസാം ഫലമേവ ച

സർവതീർത്ഥങ്ങളിലും സ്നാനം ചെയ്താലുള്ള ഫലം സർവയജ്ഞങ്ങളും സർവവ്രതങ്ങളും സകലതപസ്സുകളും ചെയ്താലുള്ള ഫലം,

135. പാഠേ ചതുർണാം വേദാനാം പ്രാദക്ഷിണ്യം ഭുവസ്തഥാ
ഫലഭൂതമിദം സർവം മുക്തിദം ശക്തിസേവനം

നാലുവേദങ്ങൾ പഠിച്ചാലുള്ളഫലം ഭൂപ്രദക്ഷിണം ചെയ്താലുള്ളഫലം എന്നീഫലങ്ങളും മുക്തിയും ലഭിക്കും ശക്തിയജ്ഞം നിമിത്തം.

136. പുരാണേഷു ച വേദേഷു ചേതിഹാസേഷു സർവതഃ
നിരൂപിതം സാരഭൂതം ദേവീപാദാംബുജാർച്ചനം

ദേവീപാദാംബുജത്തെ അർച്ചിക്കുന്നത് സർവോൽകൃഷ്ടമാണെന്ന് വേദങ്ങളും ഇതിഹാസങ്ങളും പുരാണങ്ങളും സർവത്ര വ്യക്തമാക്കുന്നുണ്ട്.

137. തദ്വർണ്ണനം ച തദ്ധ്യാനം തന്നാമഗുണകീർത്തനം
തത്സ്തോത്രസ്മരണം ചൈവ വന്ദനം ജപമേവ ച

ദേവീവർണ്ണനം, ദേവീധ്യാനം, ദേവീനാമഗുണകീർത്തനം, ദേവീസ്തോത്രസ്മരണം, വന്ദനം, ജപം

138. തത്പാദോദകനൈവേദ്യം ഭക്ഷണം നിത്യമേവ ച
സർവസമ്മതമിത്യേവം സർവേപ്സിതമിദം സതി

ദേവിയുടെ പാദതീർത്ഥസേവനം, നൈവേദ്യഭക്ഷണം എന്നിവയെല്ലാം ഏവരും ഇഷ്ടപ്പെടുന്നതും സർവസമ്മതമായിട്ടുള്ളതുമാണ്.

139. ഭജ നിത്യം പരം ബ്രഹ്മ നിർഗുണം പ്രകൃതിം പരാം
ഗൃഹാണ സ്വാമിനം വത്സേ സുഖം വസ ച മന്ദിരേ

ആ നിർഗുണ ബ്രഹ്മസ്വരൂപിണിയായ ദേവിയെത്തന്നെ നീയും ഭജിക്കുക. നിന്റെ നാഥനെ സ്വീകരിച്ചുകൊണ്ട്, മകളേ, ഗൃഹത്തിൽചെന്ന് സുഖമായി വസിച്ചുകൊള്ളുക.

140. അയം തേ കഥിതഃ കർമ്മവിപാകോ മംഗളോ നൃണാം
സർവേപ്സിതഃ സർവമതസ്തത്ത്വജ്ഞാനപ്രദഃ പരഃ

മനുഷ്യർക്കു മംഗളപ്രദമായ കർമ്മ വിപാകത്തെക്കുറിച്ച് ഞാൻ പറഞ്ഞു കഴിഞ്ഞു. ഇത് ഏവരും കേൾക്കാൻ ആഗ്രഹിക്കുന്നതും ഏവരും സമ്മതിക്കുന്നതും ഉൽകൃഷ്ടമായ തത്ത്വജ്ഞാനം ഉണ്ടാക്കുന്നതുമാണ്.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ത്രിംശോ$\mathcal{S}$ദ്ധ്യായഃ

# അഥൈകത്രിംശോ$\mathcal{S}$ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ശക്തേരുത്കീർത്തനം ശ്രുത്വാ സാവിത്രീ യമവക്ത്രതഃ
സാശ്രുനേത്രാ സപുളകാ യമം പുനരുവാച സാ

യമധർമ്മൻ സ്വന്തം നാവുകൊണ്ട് പരാശക്തിയെ പ്രകീർത്തിക്കുന്നതു കേട്ട് പുളകം പൂണ്ട സാവിത്രി നിറഞ്ഞ കണ്ണോടെ യമനോടു വീണ്ടും പറഞ്ഞു:

## സാവിത്ര്യുവാച

2. ശക്തേരുത്കീർത്തനം ധർമ്മ സകലോദ്ധാരകാരണം
ശ്രോതൃണാം ചൈവ വക്തൃണാം ജന്മമൃത്യുജരാഹരം

ധർമ്മരാജാവേ, പരാശക്തിയെ പ്രകീർത്തിക്കുന്നത് സകലതിനെയും ഉദ്ധരിക്കാൻ കാരണമാകും. പറയുന്നവരുടെയും കേൾക്കുന്നവരുടെയും ജനനമരണ ജരാദികൾ അത് ഇല്ലാതാക്കും..

3. **ദാനവാനാം ച സിദ്ധാനാം തപസാം ച പരം പദം**
**യോഗാനാം ചൈവ വേദാനാം കീർത്തനം സേവനം വിഭോഃ**

ദാനവൻമാർക്കും സിദ്ധൻമാർക്കും തപസ്സിന്റെ പരമസ്ഥാനമാണ് അത്.യോഗങ്ങളും വേദങ്ങളും കീർത്തിക്കുക എന്നതാണ് വിഭുവിനു ചെയ്യുന്ന സേവ.

4. **മുക്തിത്വമമരത്വം ച സർവസിദ്ധിത്വമേവ ച**
**ശ്രീശക്തിസേവകസ്യൈവ കലാം നാർഹതി ഷോഡശീം**

മുക്തിപദവും ദേവത്വവും സർവസിദ്ധികളുമെല്ലാം ശ്രീപരാശക്തിയെ സേവിക്കുന്നതിന്റെ പതിനാറിലൊന്നു പ്രധാന്യമുള്ളവയല്ല.

5. **ഭജാമി കേനവിധിനാ വദ വേദവിദാം വര**
**ശുഭകർമ്മവിപാകം ച ശ്രുതം നൃണാം മനോഹരം**

ശ്രേഷ്ഠനായ വേദജ്ഞ, ഞാൻ ഏതുവിധത്തിലാണ് പരാശക്തിയെ ഭജിക്കേണ്ടതെന്നു പറയൂ. മനുഷ്യർക്കു ശുഭപ്രദമായ കർമ്മവിപാകത്തെക്കുറിച്ച് അങ്ങു പറഞ്ഞതു ഞാൻ കേട്ടുകഴിഞ്ഞു.

6. **കർമ്മാശുഭവിപാകം ച തന്മേ വ്യാഖ്യാതുമർഹസി**
**ഇത്യുക്ത്വാ ച സതീ ബ്രഹ്മൻ ഭക്തിനമ്രാത്മകന്ധരാ**

അശുഭപ്രദമായ കർമ്മവിപാകത്തെപ്പറ്റിയും കേൾക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അത് എന്നോടു വിശദമായി പറയണം. ഇങ്ങനെ പറഞ്ഞിട്ട് ആ സതി ഭക്തിപൂർവം തലതാഴ്ത്തി

7. **തുഷ്ടാവ ധർമ്മരാജം ച വേദോക്തേന സ്തവേന ച**

ധർമ്മരാജാവിനെ വേദോക്തമായ സ്തോത്രം കൊണ്ട് സ്തുതിച്ചു.

## സാവിത്ര്യുവാച

**തപസാ ധർമ്മമാരാദ്ധ്യ പുഷ്കരേ ഭാസ്കരഃ പുരാ**

പണ്ട് പുഷ്കരത്തിൽ വച്ചു തപസ്സു ചെയ്ത് യമധർമ്മനെ ആരാധിച്ച ആദിത്യൻ,

8. **ധർമ്മം സൂര്യഃ സുതം പ്രാപ ധർമ്മരാജം നമാമ്യഹം**
**സമതാ സർവഭൂതേഷു യസ്യ സർവസ്യ സാക്ഷിണഃ**

ധർമ്മനെ പുത്രനായി നേടി. സർവ്വജീവികളിലും സമത പുലർത്തുന്നവനും സകലതിനും സാക്ഷീഭൂതനുമായ ആ ധർമ്മരാജാവിനെ ഞാൻ നമസ്ക്കരിക്കുന്നു.

9. **അതോ യന്നാമ ശമനമിതി തം പ്രണമാമ്യഹം**
**യേനാന്തശ്ച കൃതോ വിശ്വേ സർവേഷാം ജീവിനാം പരം**

അതിനാൽ ശമനനെന്നു നാമമുള്ള ആ ദേവനെ ഞാൻ വണങ്ങുന്നു. സകല വിശ്വത്തിന്റെയും അന്തകനായ അദ്ദേഹത്തെ ഞാൻ വണങ്ങുന്നു.

10. **കാമാനുരൂപം കാലേന തം കൃതാന്തം നമാമ്യഹം**
**ബിഭർത്തി ദണ്ഡം ദണ്ഡായ പാപിനാം ശുദ്ധിഹേതവേ**

എന്തെന്നാൽ കാലംകൊണ്ടാണ് അദ്ദേഹം വിശ്വത്തിന് അന്തം വരുത്തുന്നത്. അതിനാൽ കൃതാന്തനായ അദ്ദേഹത്തെ ഞാൻ വണങ്ങുന്നു. പാപികളെ പരിശുദ്ധരാക്കുന്നതിനു വേണ്ടി ദണ്ഡം നൽകേണ്ടിവരും. അതിനുള്ള ദണ്ഡം ധരിക്കുന്നു.

11. നമാമി തം ദണ്ഡധരം യഃ ശാസ്താ സർവജീവിനാം
വിശ്വം ച കലയത്യേവ യഃ സർവേഷു ച സന്തതം

സർവജീവികളെയും അനുശാസിക്കുന്നതിനുവേണ്ടി ദണ്ഡധാരിയായിരിക്കുന്ന അദ്ദേഹത്തെ ഞാൻ വണങ്ങുന്നു. വിശ്വത്തെയാകെ സദാ കലനം ചെയ്യുന്നതുകൊണ്ടും.

12. അതീവ ദുർനിവാര്യം ച തം കാലം പ്രണമാമ്യഹം
തപസ്വീ ബ്രഹ്മനിഷ്ഠോ യഃ സംയമീ സംജിതേന്ദ്രിയഃ

അതീവ ദുർനിവാര്യനായതുകൊണ്ടും കാലനാമാവായിത്തീർന്ന അദ്ദേഹത്തെ ഞാൻ പ്രണമിക്കുന്നു. ഇന്ദ്രിയങ്ങളെ ജയിച്ചവനും സംയമനം സാധിച്ചവനും തപസ്വിയും ബ്രഹ്മനിഷ്ഠനും.

13. ജീവിനാം കർമ്മഫലദസ്തം യമം പ്രണമാമ്യഹം
സ്വാത്മാരാമശ്ച സർവജ്ഞോ മിത്രം പുണ്യകൃതാം ഭവേത്

ജീവികൾക്കു കർമ്മഫലത്തെ നൽകുന്നവനുമായ യമനെ ഞാൻ പ്രണമിക്കുന്നു. ആത്മാരാമനും സർവജ്ഞനും പുണ്യം ചെയ്യുന്നവർക്കു മിത്രവും.

14. പാപിനാം ക്ളേശദോ യസ്തം പുണ്യം മിത്രം നമാമ്യഹം
യജ്ജന്മ ബ്രഹ്മണോംശേന ജ്വലന്തം ബ്രഹ്മതേജസാ

പാപികൾക്കു ക്ളേശം പ്രദാനം ചെയ്യുന്നവനും പുണ്യപുരുഷനുമായ മിത്രനെ ഞാൻ വണങ്ങുന്നു. ബ്രഹ്മാംശത്തിൽ നിന്നു ജനിച്ചവനും ബ്രഹ്മതേജസ്സുകൊണ്ട് ഉജ്വലിക്കുന്നവനും

15. യോ ധ്യായതി പരം ബ്രഹ്മ തമീശം പ്രണമാമ്യഹം
ഇത്യുക്ത്വാ സാ ച സാവിത്രീ പ്രണനാമ യമം മുനേ

പരബ്രഹ്മധ്യാനതത്പരനുമായ ആ ഈശനെ ഞാൻ നമസ്കരിക്കുന്നു. ഹേ മഹർഷേ, ഇങ്ങനെ പറഞ്ഞിട്ട് സാവിത്രി യമനെ നമസ്കരിച്ചു.

16. യമസ്താം ശക്തിഭജനം കർമ്മപാകമുവാച ഹ
ഇദം യമാഷ്ടകം നിത്യം പ്രാതരുത്ഥായ യഃ പഠേത്

യമൻ അവൾക്ക് ശക്തിപൂജയും കർമ്മപാകവും ഉപദേശിച്ചുകൊടുത്തു ഈ യമാഷ്ടകം ദിവസവും പ്രഭാതത്തിൽ എഴുന്നേറ്റ് ചൊല്ലുന്നവന്.

17. യമാത്തസ്യ ഭയം നാസ്തി സർവപാപാത് പ്രമുച്യതേ
മഹാപാപീ യദി പഠേന്നിത്യം ഭക്തിസമന്വിതഃ
യമഃ കരോതി സംശുദ്ധം കായവ്യൂഹേന നിശ്ചിതം

യമഭയം ഉണ്ടാവുകയില്ല. അവൻ സർവപാപങ്ങളിൽ നിന്നും മുക്തനാകും. മഹാപാപിയാണ് ഇത് ഭക്തിപൂർവം നിത്യവും ചൊല്ലുന്നതെങ്കിൽ അവനെ യമൻ ജന്മാന്തരങ്ങളിലായി ശുദ്ധീകരിക്കും എന്നു തീർച്ചയാണ്.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഏകത്രിംശോഽധ്യായഃ

# അഥ ദ്വാത്രിംശോ/ദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. മായാബീജം മഹാമന്ത്രം പ്രദത്വാ വിധിപൂർവകം
കർമ്മാശുഭവിപാകം ച താമുവാച രവേഃ സുതഃ

മഹാമന്ത്രമായ മായാബീജം വിധിപൂർവം നൽകിയിട്ട് രവിസുതനായ യമൻ അവളോട് അശുഭമായ കർമ്മവിപാകത്തെപ്പറ്റി പറഞ്ഞു:

### ധർമ്മരാജ ഉവാച

2. ശുഭകർമ്മവിപാകാന്ന നരകം യാതി മാനവഃ
കർമ്മാശുഭവിപാകം ച കഥയാമി നിശാമയ

ശുഭകർമ്മങ്ങളുടെ വിപാകഫലമായി, മനുഷ്യൻ നരകത്തിലേക്കു പോകുകയില്ല. അതുകൊണ്ട് അശുഭകർമ്മവിപാകത്തെപ്പറ്റി പറയാം; കേൾക്കൂ.

3. നാനാപുരാണഭേദേന നാമഭേദേന ഭാമിനി
നാനാപ്രകാരം സ്വർഗ്ഗം ച യാതി ജീവഃ സ്വകർമ്മഭിഃ

വിവിധ പുരാണങ്ങളിൽ വിവിധനാമങ്ങളിൽ അറിയപ്പെടുന്ന സ്വർഗ്ഗമുണ്ട്. ജീവൻ സ്വകർമ്മഫലമായി ആ സ്വർഗ്ഗത്തേക്കു പോകുന്നു.

4. ശുഭകർമ്മവിപാകാന്ന നരകം യാതി കർമ്മഭിഃ
കുകർമ്മണാ ച നരകം യാതി നാനാവിധം നരഃ

ശുഭകർമ്മങ്ങൾ ചെയ്യുന്നതുകൊണ്ട് ജീവൻ നരകത്തിൽ പോകുകയില്ലെന്നു നിശ്ചയമാണ്. നിന്ദ്യ കർമ്മങ്ങൾ ചെയ്യുന്നതുകൊണ്ട് മനുഷ്യൻ നരകത്തിലേക്കു പോകുകയും ചെയ്യും.

5. നരകാണാം ച കുണ്ഡാനി സന്തി നാനാവിധാനി ച
നാനാശാസ്ത്രപ്രമാണേന കർമ്മഭേദേന യാനി ച

നാനാ തരത്തിലുള്ള നരകകുണ്ഡങ്ങൾ ഉണ്ട്. നാനാശാസ്ത്രങ്ങളിൽ വിവരിച്ചിട്ടുള്ള കർമ്മഭേദത്തിന് അനുസൃതമായിട്ടുള്ളവയാണ് അവ.

6. വിസ്തൃതാനി ച മാനാനി ക്ലേശദാനി ച ദുഃഖിനാം
ഭയങ്കരാണി ഘോരാണി ഹേ വത്സേ കുത്സിതാനി ച

ഓരോന്നും അതിവിസ്തൃതവും അഗാധവുമാണ്. പാപികൾക്ക് അത് ക്ലേശമുണ്ടാക്കുന്നു. കുഞ്ഞേ, അവ ഭയങ്കരങ്ങളും ഘോരങ്ങളും നിന്ദ്യങ്ങളുമാണ്.

7. ഷഡശീതി ച കുണ്ഡാനി ഏവമന്യാനി സന്തി ച
നിബോധ തേഷാം നാമാനി പ്രസിദ്ധാനി ശ്രുതൗ സതി

പ്രധാന നരകങ്ങൾ എൺപത്താറാണ്. അവയെക്കൂടാതെയും നരകങ്ങൾ ഉണ്ട്. ശ്രുതി പ്രസിദ്ധങ്ങളായ ആ നരകങ്ങളുടെ പേരു കേട്ടു കൊള്ളുക.

8. വഹ്നികുണ്ഡം തപ്തകുണ്ഡം ക്ഷാരകുണ്ഡം ഭയാനകം
വിട്കുണ്ഡം മൂത്രകുണ്ഡം ച ശ്ലേഷ്മകുണ്ഡം ച ദുഃസഹം

വഹ്നികുണ്ഡം, തപ്തകുണ്ഡം, ഭയാനകകുണ്ഡം, ക്ഷാരകുണ്ഡം, വിട്കുണ്ഡം, മൂത്രകുണ്ഡം, ദുഃസഹമായ ശ്ലേഷ്മകുണ്ഡം

9. ഗരകുണ്ഡം ദൂഷികുണ്ഡം വസാകുണ്ഡം തഥൈവ ച
ശുക്രകുണ്ഡമസൃക് കുണ്ഡമശ്രുകുണ്ഡം ച കുത്സിതം

ഗരകുണ്ഡം, ദൂഷികുണ്ഡം, വസാകുണ്ഡം, ശുക്രകുണ്ഡം, അസൃക്കുണ്ഡം, നിന്ദ്യമായ അശ്രുകുണ്ഡം.

10. കുണ്ഡം ഗാത്രമലാനാം ച കർണ്ണവിട്കുണ്ഡമേവ ച
മജ്ജാകുണ്ഡം മാംസകുണ്ഡം നക്രകുണ്ഡം ച ദുസ്തരം

ഗാത്രമലകുണ്ഡം, കർണ്ണമലകുണ്ഡം, മജ്ജാകുണ്ഡം, മാംസകുണ്ഡം, നക്രകുണ്ഡം,

11. ലോമകുണ്ഡം കേശകുണ്ഡമസ്ഥികുണ്ഡം ച ദുസ്തരം
താമ്രകുണ്ഡം ലോഹകുണ്ഡം പ്രതപ്തം ക്ലേശദം മഹത്

ലോമകുണ്ഡം, കേശകുണ്ഡം, ദുസ്തരമായ അസ്ഥികുണ്ഡം താമ്രകുണ്ഡം, ചുട്ടുപഴുത്തതും ക്ലേശം ഉണ്ടാക്കുന്നതുമായ ലോഹകുണ്ഡം.

12. ചർമ്മകുണ്ഡം തപ്തസുരാകുണ്ഡം ച പരികീർത്തിതം
തീക്ഷ്ണകണ്ടകകുണ്ഡം ച വിഷോദം വിഷകുണ്ഡകം

ചർമ്മകുണ്ഡം പൊള്ളുന്ന സുരാകുണ്ഡം അതിതീക്ഷ്ണമായ കണ്ടകകുണ്ഡം വിഷജലം നിറഞ്ഞ വിഷകുണ്ഡം

13. പ്രതപ്തകുണ്ഡം തൈലസ്യ കുന്തകുണ്ഡം ച ദുർവഹം
കൃമികുണ്ഡം പൂയകുണ്ഡം സർപകുണ്ഡം ദുരന്തകം

തിളച്ച തൈലം നിറഞ്ഞ കുണ്ഡം, ദുഃസഹമായ കുന്തകുണ്ഡം, കൃമികുണ്ഡം, പൂയകുണ്ഡം, ദുരന്തമായ സർപ്പകുണ്ഡം

14. മശകുണ്ഡം ദംശകുണ്ഡം ഭീമം ഗരളകുണ്ഡകം
കുണ്ഡം ച വജ്രദംഷ്ട്രാണാം വൃശ്ചികാനാം ച സുവ്രതേ

മശകുണ്ഡം, ദംശകുണ്ഡം, വിസ്തൃതമായ ഗരളകുണ്ഡം വജ്രദംഷ്ട്രകളായ തേളുകൾ നിറഞ്ഞ കുണ്ഡം.

15. ശരകുണ്ഡം ശൂലകുണ്ഡം ഖഡ്ഗകുണ്ഡം ച ഭീഷണം
ഗോളകുണ്ഡം നക്രകുണ്ഡം കാകകുണ്ഡം ശുചാസ്പദം

ശരകുണ്ഡം, ശൂലകുണ്ഡം, ഭീഷണമായ ഖഡ്ഗകുണ്ഡം, ഗോളകുണ്ഡം, നക്രകുണ്ഡം, ദുഃഖപ്രദമായ കാകകുണ്ഡം

16. മന്ഥാനകുണ്ഡം ബീജകുണ്ഡം വജ്രകുണ്ഡം ച ദുഃസഹം
തപ്തപാഷാണകുണ്ഡം ച തീക്ഷ്ണപാഷാണകുണ്ഡകം

മന്ഥാനകുണ്ഡം, ബീജകുണ്ഡം, ദുഃഹമായ വജ്രകുണ്ഡം, തപ്ത പാഷാണകുണ്ഡം, തീക്ഷ്ണപാഷാണകുണ്ഡം

17. ലാലാകുണ്ഡം മസീകുണ്ഡം ചൂർണ്ണകുണ്ഡം തഥൈവ ച
ചക്രകുണ്ഡം വക്രകുണ്ഡം കൂർമ്മകുണ്ഡം മഹോല്ബണം

ലാലാകുണ്ഡം, മസീകുണ്ഡം, ചൂർണ്ണകുണ്ഡം, ചക്രകുണ്ഡം, വക്രകുണ്ഡം, ഭയങ്കരമായ കൂർമ്മകുണ്ഡം,

18. ജ്വാലാകുണ്ഡം ഭസ്മകുണ്ഡം ദഗ്ദ്ധകുണ്ഡം ശുചിസ്മിതേ
തപ്തസൂചീമസിപത്രം ക്ഷുരധ്രം സൂചികാമുഖം

ജ്വാലാകുണ്ഡം, ഭസ്മകുണ്ഡം, ദഗ്ദ്ധകുണ്ഡം, തപ്തസൂചി, അസിപത്രം, ക്ഷുരധ്രം, സൂചികാമുഖം,

19. ഗോകാമുഖം നക്രമുഖം ഗജദംശം ച ഗോമുഖം
കുംഭീപാകം കാലസൂത്രം മത്സ്യോദം കൃമിതന്തുകം

ഗോകാമുഖം, നക്രമുഖം, ഗജദംശം, ഗോമുഖം, കുംഭീപാകം, കാലസൂത്രം, മത്സ്യോദം, കൃമിതന്തുകം

20. പാംസുഭോജ്യം പാശവേഷ്ടം ശൂലപ്രോതം പ്രകമ്പനം
ഉൽക്കാമുഖമന്ധകൂപം വേധനം താഡനം തഥാ

പാംസുഭോജ്യം, പാശവേഷ്ടം, ശൂലപ്രോതം, പ്രകമ്പനം, ഉൽക്കാമുഖം അന്ധകൂപം, വേധനം, താഡനം

21. ജാലരന്ധ്രം ദേഹചൂർണ്ണം ദലനം ശോഷണം കഷം
ശൂർപ്പം ജ്വാലാമുഖം ചൈവ ധൂമാന്ധം നാഗവേഷ്ടനം

ജാലരന്ധ്രം, ദേഹചൂർണ്ണം, ദലനം, ശോഷണം, കഷം, ശൂർപ്പം, ജ്വാലാമുഖം, ധൂമാന്ധം, നാഗവേഷ്ടനം

22. കുണ്ഡാന്യേതാനി സാവിത്രി പാപിനാം ക്ലേശദാനി ച
നിയുതൈഃ കിങ്കരാണാം രക്ഷിതാനി ച സന്തതം

ഈ കുണ്ഡങ്ങളാണ് പാപികൾക്ക് ക്ലേശം നൽകുന്നവ. പതിനായിരം കിങ്കരന്മാർ ഇവയെ സദാ സംരക്ഷിച്ചുകൊണ്ടിരിക്കുന്നു.

23. ദണ്ഡഹസ്തൈഃ പാശഹസ്തൈർമദമത്തൈർഭയങ്കരൈഃ
ശക്തിഹസ്തൈർഗദാഹസ്തൈരസിഹസ്തൈഃ സുദാരുണൈഃ

കൈയിൽ ദണ്ഡുള്ളവരും കയറുള്ളവരും വേലുള്ളവരും ഗദയുള്ളവരും ഭയാനകമായ വാളുള്ളവരും മദമത്തന്മാരും ഭയങ്കരന്മാരും

24. തമോയുക്തൈർ ദയാഹീനൈരനിവാര്യൈശ്ച സർവതഃ
തേജസ്വിഭിശ്ച നിഃശങ്കൈരാതാമ്ര പിംഗലോചനൈഃ

തമസ്സുമുറ്റിയവരും ദയാഹീനരും തടയാനാവാത്തവരും തേജോമയന്മാരും നിശ്ശങ്കരും ചെമ്പിച്ച കണ്ണുള്ളവരും

25. യോഗയുക്തൈഃ സിദ്ധിയുക്തൈർ നാനാരൂപധരൈർഭടൈഃ
ആസന്നമൃത്യുഭിർ ദൃഷ്ടൈഃ പാപിഭിഃ സർവജീവിഭിഃ

യോഗയുക്തരും സിദ്ധിയുള്ളവരും നാനാരൂപം ധരിക്കുന്നവരുമായ ഭടന്മാരാണ് ഇവയെ കാത്തു രക്ഷിക്കുന്നത്. മരണസമയം അത്യാസന്നമായ സകല പാപികൾക്കും ഇവരെ കാണാൻ കഴിയും.

26. സ്വകർമ്മനിരതൈഃ സർവൈഃ ശാക്തൈഃ സൗരൈശ്ച ഗാണപൈഃ
അദൃശ്യൈഃ പുണ്യകൃദ്ഭിശ്ച സിദ്ധൈർയോഗിഭിരേവ ച

സ്വകർമ്മനിരതരായ ശാക്തന്മാർക്കും സൗരന്മാർക്കും ഗാണപതന്മാർക്കും പുണ്യവാന്മാർക്കും സിദ്ധന്മാർക്കും യോഗികൾക്കും

27. സ്വധർമ്മനിരതൈർവാപി വിതതൈർവാ സ്വതന്ത്രകൈഃ
ബലവദ്ഭിശ്ച നിഃശങ്കൈഃ സ്വപ്നദൃഷ്ടൈശ്ച വൈഷ്ണവൈഃ

സ്വധർമ്മ നിരതന്മാർക്കും നിർമ്മലചിത്തർക്കും ജ്ഞാനികൾക്കും സ്വപ്നത്തിലെങ്കിലും ഈശ്വരദർശനം സാധിച്ച ശക്തരും ശങ്കാവിഹീനരുമായ വൈഷ്ണവർക്കും ഈ യമകിങ്കരന്മാരെ കാണാൻ കഴിയുകയില്ല.

28. ഏതത്തേ കഥിതം സാധ്വി കുണ്ഡസംഖ്യാനിരൂപണം
യേഷാം നിവാസോ യത്കുണ്ഡേ നിബോധ കഥയാമി തേ

ഹേ സാധ്വി, ഏതെല്ലാം പേരിൽ എത്ര കുണ്ഡങ്ങളുണ്ടെന്ന് പറഞ്ഞുവല്ലോ. ഇനി ഏതെല്ലാം പാപം ചെയ്തവർ ഏതേതു കുണ്ഡങ്ങളിൽ നിപതിക്കുന്നു എന്നു പറയാം. കേട്ടുകൊള്ളുക.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ദ്വാത്രിംശോƒദ്ധ്യായഃ

# അഥ ത്രയത്രിംശോƒദ്ധ്യായഃ

## ധർമ്മരാജ ഉവാച

1. ഹരിസേവാരതഃ ശുദ്ധോ യോഗസിദ്ധോ വ്രതീ സതി
തപസ്വീ ബ്രഹ്മചാരീ ച ന യാതി നരകം ധ്രുവം

ഹരിസേവാതത്പരനും ശുദ്ധനും യോഗസിദ്ധികൾ ഉള്ളവനും വ്രതനിഷ്ഠനും താപസനും ബ്രഹ്മചാരിയും നരകത്തിൽ പോകുകയില്ലെന്ന് തീർച്ചയാണ്.

2. കടുവാചാ ബാന്ധവാംശ്ച ബലലേപേന യോ നരഃ
ദഗ്ധാൻ കരോതി ബലവാൻ വഹ്നികുണ്ഡം പ്രയാതി സഃ

ക്രൂരവാക്കും ബലവും കൊണ്ട് ബന്ധുക്കളെയും മറ്റും പലപ്രകാരത്തിൽ ദ്രോഹിപ്പിക്കുന്ന ശക്തൻ വഹ്നികുണ്ഡത്തിൽ നിപതിക്കും.

3. സ്വഗാത്രലോമമാനാബ്ദം തത്ര സ്ഥിത്വാ ഹുതാശനേ
പശുയോനിമവാപ്നോതി രൗദ്രദഗ്ദ്ധാം ത്രിജന്മനി

സ്വശരീരത്തിൽ എത്ര രോമങ്ങളുണ്ടോ അത്രയും വർഷം ആ വഹ്നികുണ്ഡത്തിൽ വസിച്ചിട്ട്, സൂര്യാതപത്താൽ തണൽ തീരെ അറ്റ വനത്തിൽ മൂന്നു ജന്മം പശുവായി പിറക്കും.

4. ബ്രാഹ്മണം തൃഷിതം തപ്തം ക്ഷുധിതം ഗൃഹമാഗതം
ന ഭോജയതി യോ മൂഢസ്തപ്തകുണ്ഡം പ്രയാതി സഃ

വിശന്നും ദാഹിച്ചു പൊരിഞ്ഞും ഗൃഹത്തിലേക്കു വരുന്ന ബ്രാഹ്മണന് ഭക്ഷണം നൽകാത്ത മൂഢൻ തപ്തകുണ്ഡമെന്ന നരകത്തിൽ വീഴും.

5. തത്ര തല്ലോമമാനം ച വർഷം സ്ഥിത്വാ ച ദുഃഖദേ
തപ്തസ്ഥലേ വഹ്നികല്പേ പക്ഷീ ച സപ്തജന്മസു

അവന് എത്ര രോമങ്ങൾ ഉണ്ടോ അത്രയും വർഷം അതിൽ കിടന്ന് നരകിച്ചിട്ട് ചുട്ടുപൊള്ളുന്ന മണൽക്കാട്ടിൽ ഏഴു ജന്മം പക്ഷിയായി ജനിക്കും.

6. രവിവാരേ ച സംക്രാന്ത്യാമമായാം ശ്രാദ്ധവാസരേ
വസ്ത്രാണാം ക്ഷാരസംയോഗം കരോതി കേവലം നരഃ

ഞായറാഴ്ച, സംക്രാന്തി, അമാവാസി, ശ്രാദ്ധം എന്നീ ദിവസങ്ങളിൽ ചാരമിട്ട് വസ്ത്രം വെളുപ്പിക്കുക മാത്രം ചെയ്യുന്നവൻ.

7. സ യാതി ക്ഷാരകുണ്ഡം ച സൂത്രമാനാബ്ദമേവ ച
സ വ്രജേദ്രജകീം യോനിം സപ്തജന്മസു ഭാരതേ

ആ വസ്ത്രത്തിൽ എത്ര നൂലുണ്ടോ അത്രയും വർഷം ക്ഷാരകുണ്ഡത്തിൽ കിടക്കും. പിന്നെ അവൻ ഏഴു ജന്മം ഈ ഭൂമിയിൽ രജകനായി ജനിക്കും.

8. മൂലപ്രകൃതിനിന്ദാം യഃ കുരുതേ മാനവാധമഃ
വേദനിന്ദാം ശാസ്ത്രനിന്ദാം പുരാണാനാം തഥൈവ ച

മൂലപ്രകൃതിയെ നിന്ദിക്കുന്ന മനുഷ്യാധമനും വേദങ്ങൾ ശാസ്ത്രങ്ങൾ പുരാണങ്ങൾ എന്നിവയെ നിന്ദിക്കുന്നവനും

9. ബ്രഹ്മവിഷ്ണുശിവാദീനാം തഥാ നിന്ദാപരോ ജനഃ
ഗൗരീവാണ്യാദിദേവീനാം സദാ നിന്ദാപരോ ജനഃ

ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവരെ നിന്ദിക്കുന്നവനും ഗൗരി, വാണി തുടങ്ങിയ ദേവിമാരെ നിന്ദിക്കുന്നവനും

10. സർവേ തേ നിരയേ യാന്തി തസ്മിൻ കുണ്ഡേ ഭയാനകേ
നാതഃ പരതരം കുണ്ഡം ദുഃഖദം തു ഭവിഷ്യതി

എല്ലാം ഭയാനകം എന്ന നരകത്തിൽ ചെന്നു വീഴും അതിനെക്കാൾ ദുഃഖപ്രദമായ വേറൊരു നരകം തന്നെയില്ല.

11. തത്ര സ്ഥിത്വാ/നേകകല്പം സർപ്പയോനിം വ്രജേത് പുനഃ
ദേവീനിന്ദാപരാധസ്യ പ്രായശ്ചിത്തം ന വിദ്യതേ

അവിടെ അനേകം കല്പങ്ങൾ കിടന്നിട്ട് പിന്നീട് സർപ്പമായി ജനിക്കും. ദേവീനിന്ദ പ്രായശ്ചിത്തമേ ഇല്ലാത്ത അപരാധമാണ്.

12. സ്വദത്താം പരദത്താം വാ വൃത്തിം ച സുരവിപ്രയോഃ
ഷഷ്ടിവർഷ സഹസ്രാണി വിട്കുണ്ഡം ച പ്രയാതി സഃ

താനോ മറ്റാരെങ്കിലുമോ ദേവന്മാർക്കും വിപ്രൻമാർക്കും നൽകിയ വൃത്തിയെ അപഹരിക്കുന്നവൻ അറുപതിനായിരം വർഷം വിട്കുണ്ഡത്തിൽ കഴിയണം.

13. താവന്ത്യേവ ച വർഷാണി വിട്ഭോജീ തത്ര തിഷ്ഠതി
ഷഷ്ടിവർഷസഹസ്രാണി വിട്കൃമിശ്ച പുനർഭൂവി

അത്രയും കാലം അതിലെ മലം ഭക്ഷിച്ചുകൊണ്ടുവേണം കഴിയാൻ. അത്രത്തോളം വർഷം ഭൂമിയിൽ മലത്തിലെ പുഴുവായും കഴിയണം.

14. പരകീയതടാകേ ച തടാകം യഃ കരോതി ച
ഉത്സൃജേദ്ദൈവദോഷേണ മൂത്രകുണ്ഡം പ്രയാതി സഃ

അന്യരുടെ തടാകത്തെ നന്നാക്കി തന്റേതാക്കുന്നവനും അതിൽ മൂത്രം വീഴ്ത്തുന്നവനും മൂത്ര കുണ്ഡത്തിൽ നിപതിക്കും.

15. തദ്രേണുമാന വർഷം ച തദ്ഭോജീ തത്ര തിഷ്ഠതി
പുനഃ പൂർണ്ണ ശതാബ്ദം ച സ വൃഷോ ഭാരതേ ഭവേത്

അവന് എത്ര രോമമുണ്ടോ അത്രയും വർഷം അതും കുടിച്ചു കൊണ്ട് ആ നരകത്തിൽ കഴിയണം. പിന്നെ നൂറു വർഷം കാളയായും ഭൂമിയിൽ കഴിയേണ്ടിവരും.

16. ഏകാകീ മിഷ്ടമശ്നാതി ശ്ലേഷ്മകുണ്ഡം പ്രയാതി ച
പൂർണ്ണമബ്ദശതം ചൈവ തദ്ഭോജീ തത്ര തിഷ്ഠതി

മധുരമുള്ള ഭക്ഷണ പദാർത്ഥം ഒറ്റക്കു തിന്നുന്നവൻ ശ്ലേഷ്മ കുണ്ഡത്തിൽ നിപതിക്കും. അവിടെ കഫവും തിന്നു കൊണ്ട് നൂറ്റാണ്ട് കിടക്കണം.

17. തതഃ പൂർണ്ണ ശതാബ്ദം ച സ പ്രേതോ ഭാരതേ ഭവേത്
ശ്ലേഷ്മ മൂത്രപരം ചൈവ പൂയം ഭുംക്തേ തതഃ ശുചിഃ

പിന്നെ ഒരു നൂറ്റാണ്ട് അവൻ ഭാരതത്തിൽ ഒരു പ്രേതമായി ഭവിക്കും. കഫവും മൂത്രവും ചലവും ഭക്ഷിച്ചുകൊണ്ട് കഴിഞ്ഞിട്ട് ശുദ്ധനായിത്തീരും.

18. പിതരം മാതരം ചൈവ ഗുരും ഭാര്യാം സുതം സുതാം
യോ ന പുഷ്ണാത്യനാഥം ച ഗരകുണ്ഡം പ്രയാതി സഃ

പിതാവിനെയും മാതാവിനെയും ഗുരുവിനെയും ഭാര്യയെയും പുത്രനെയും പുത്രിയെയും അനാഥനെയും രക്ഷിക്കാത്തവൻ ഗരകുണ്ഡത്തിൽ വീഴും.

19. പൂർണ്ണമബ്ദശതം ചൈവ തദ്ഭോജീ തത്ര തിഷ്ഠതി
തതോ വ്രജേദ്ഭൂതയോനിം ശതവർഷം തതഃ ശുചിഃ

അവിടെ വിഷവും തിന്നുകൊണ്ട് നൂറ്റാണ്ടു കഴിയണം. പിന്നെ ഭൂതയോനിയിൽ ജനിച്ച് നൂറ്റാണ്ടു ജീവിച്ചിട്ട് പിന്നെ ശുദ്ധനാകും.

20. ദൃഷ്ട്വാതിഥിം വക്രചക്ഷുഃ കരോതി യോ ഹി മാനവഃ
പിതൃദേവാസ്തസ്യ ജലം ന ഗൃഹ്ണന്തി ച പാപിനഃ

അതിഥിയെ കണ്ടിട്ട് ക്രൂരമായി നോക്കുന്ന പാപി നൽകുന്ന തർപ്പണ ജലം പിതൃദേവതകൾ സ്വീകരിക്കുകയില്ല.

21. യാനി കാനി ച പാപാനി ബ്രഹ്മഹത്യാദികാനി ച
ഇഹൈവ ലഭതേ ചാന്തേ ദൂഷികാകുണ്ഡമാവ്രജേത്

ഇവിടെ വച്ചുതന്നെ ബ്രഹ്മഹത്യാദികളായ പാപങ്ങൾ എന്തെല്ലാമുണ്ടോ അവയെല്ലാം അനുഭവിച്ചിട്ട് ഒടുക്കം ദൂഷികാകുണ്ഡത്തിൽ ചെന്നു വീഴും.

22. പൂർണ്ണമബ്ദശതം ചൈവ തദ്ഭോജീ തത്ര തിഷ്ഠതി
തതോ വ്രജേദ്ഭൂതയോനിം ശതവർഷം തതഃ ശുചിഃ

അവിടെ ദൃഷ്ടിമലവും തിന്നുകൊണ്ട് നൂറു വർഷം കഴിയണം. പിന്നെ ഭൂതയോനിയിൽ നൂറുവർഷം കഴിഞ്ഞിട്ട് ശുദ്ധനായിത്തീരും.

23. ദത്വാ ദ്രവ്യം ച വിപ്രായ ചാന്യസ്മൈ ദീയതേ യദി
സ തിഷ്ഠതി വസാകുണ്ഡേ തദ്ഭോജീ ശതവത്സരം

ബ്രാഹ്മണനു നൽകിയ ധനം തിരിയെ എടുത്ത് വീണ്ടും അന്യനു നൽകുന്നവൻ വസാകുണ്ഡത്തിൽ വസയും തിന്നുകൊണ്ട് നൂറു സംവത്സരം വസിക്കണം.

24. കൃകലാസോ ഭവേത് സോഽപി ഭാരതേ സപ്തജന്മസു
തതോ ഭവേന്മഹാരൗദ്രോ ദരിദ്രോഽല്പായുരേവ ച

പിന്നെ ഏഴു ജന്മം ഭൂമിയിൽ ഓന്തായി കഴിയേണ്ടിവരും. പിന്നീട് ക്രൂരനും ദരിദ്രനും അല്പായുസ്സുമായ മനുഷ്യനായി ജനിക്കും.

25. പുമാംസം കാമിനീ വാപി കാമിനീ വാ പുമാനഥ
യഃ ശുക്രം പായയത്യേവ ശുക്രകുണ്ഡം പ്രയാതി സഃ

ഒരു ആണ് പെണ്ണിനെക്കൊണ്ടും ഒരു പെണ്ണ് ആണിനെക്കൊണ്ടും ശുക്ലം പാനം ചെയ്യിച്ചാൽ ശുക്രകുണ്ഡത്തിൽ നിപതിക്കും.

26. പൂർണ്ണമബ്ദശതം ചൈവ തദ്ഭോജീ തത്ര തിഷ്ഠതി
കൃമിയോനിം ശതാബ്ദം ച വ്രജേദ് ഭൂത്വാ തതഃ ശുചിഃ

ആ ശുക്ലം ഭക്ഷിച്ചു കൊണ്ട് നൂറു വർഷം അവിടെ കഴിയണം. പിന്നെ നൂറു വർഷം കൃമിയായും കഴിഞ്ഞിട്ട് ശുദ്ധനായിത്തീരും.

27. സന്താഡ്യ ച ഗുരും വിപ്രം രക്തപാതം ച കാരയേത്
സ ച തിഷ്ഠത്യസൃക്കുണ്ഡേ തദ്ഭോജീ ശതവത്സരം

ഗുരുവിനെയോ ബ്രാഹ്മണനെയോ തല്ലി ചോരവീഴ്ത്തുന്നവൻ ചോരയും കുടിച്ചുകൊണ്ട് രക്തകുണ്ഡത്തിൽ നൂറ്റാണ്ട് കഴിക്കണം.

28. തതോ ലഭേദ്വ്യാഘ്രജന്മ സപ്തജന്മസു ഭാരതേ
തതഃ ശുദ്ധിമവാപ്നോതി മാനവശ്ച ക്രമേണ ഹ

പിന്നെ ഏഴുജന്മം വ്യാഘ്രമായി ജീവിക്കണം. പിന്നീട് മനുഷ്യജന്മം ലഭിച്ച് ശുദ്ധനായിത്തീരും.

29. യോഽശ്രുത്യജന്തം ഗായന്തം ഭക്തം ദൃഷ്ട്വാ സഗദ്ഗദം
ശ്രീകൃഷ്ണഗുണസംഗീതേ ഹസത്യേവ ഹി യോ നരഃ

ഗദ്ഗദകണ്ഠനായി ശ്രീകൃഷ്ണന്റെ ഗുണഗണങ്ങളെ കീർത്തിച്ച് കണ്ണീർ തൂകുന്ന ഭക്തനെ നോക്കി പുച്ഛിക്കുന്നവൻ

30. സ വസേദശ്രുകുണ്ഡേ ച തദ്ഭോജീ ശതവർഷകം
തതോ ഭവേച്ച ചാണ്ഡാലസ്ത്രിജന്മനി തതഃ ശുചിഃ

കണ്ണീരും കുടിച്ചുകൊണ്ട് അശ്രു കുണ്ഡത്തിൽ നൂറു വർഷം വസിക്കണം. പിന്നെ മൂന്നു ജന്മം ചണ്ഡാലനായി കഴിഞ്ഞിട്ട് ശുദ്ധനാവും

31. കരോതി ശഠതാം തദ്വന്നിത്യം സുഹൃദി യോ നരഃ
കുണ്ഡം ഗാത്രമലാനാം ച സ പ്രയാതി ശതാബ്ദകം

സുഹൃത്തുക്കളോടു നിത്യവും ശണ്ഠ കൂടുന്നവൻ നൂറുവർഷം ഗാത്രമലകുണ്ഡത്തിൽ കിടക്കും.

32. തതഃ സ ഗാർദ്ദഭീം യോനിമവാപ്നോതി ത്രിജന്മനി
ത്രിജന്മനി ച ശാർഗാളീം തതഃ ശുദ്ധോ ഭവേദ്ധ്രുവം

പിന്നീട് അവൻ കഴുതയായി മൂന്നു ജന്മം കഴിയണം. പിന്നെ മൂന്നു ജന്മം കുറുക്കനായും കഴിഞ്ഞാൽ ശുദ്ധനാകുമെന്നു തീർച്ചയാണ്.

33. ബധിരം യോ ഹസത്യേവ നിന്ദത്യേവാഭിമാനതഃ
സ വസേത് കർണ്ണവിട് കുണ്ഡേ തദ്ഭോജീ ശതവത്സരം

ചെവികേൾക്കാത്തവനെ പരിഹസിക്കുകയോ അഹങ്കാരത്തോടെ നിന്ദിക്കുകയോ ചെയ്യുന്നവൻ കർണ്ണമലകുണ്ഡത്തിൽ കർണ്ണമലവും തിന്നു കൊണ്ട് നൂറു വർഷം കിടക്കും.

34. തതോ ഭവേത് സ ബധിരോ ദരിദ്രഃ സപ്തജന്മസു
സപ്തജന്മന്യംഗഹീനസ്തതഃ ശുദ്ധിം ലഭേദ്ധ്രുവം

പിന്നെ അവൻ ഏഴു ജന്മം ചെകിടനായും ദരിദ്രനായും ഭവിക്കും. ഏഴു ജന്മം പിന്നെ അംഗഹീനനായും ഭവിച്ചിട്ട് ശുദ്ധനായിത്തീരും. തീർച്ച.

35. ലോഭാത് സ്വഭരണാർത്ഥായ ജീവിതം ഹന്തി യോ നരഃ
മജ്ജാകുണ്ഡേ വസേത് സോഽപി തദ്ഭോജീ ലക്ഷവത്സരം

സ്വന്തം കുക്ഷി നിറയ്ക്കുന്നതിനുവേണ്ടി അന്യജീവികളെ കൊല്ലുന്നവൻ മജ്ജാകുണ്ഡത്തിൽ മജ്ജയും തിന്നുകൊണ്ട് ലക്ഷം വർഷം കിടക്കണം.

36. തതോ ഭവേച്ച ശശകോ മീനശ്ച സപ്തജന്മസു
ത്രിജന്മനി വരാഹശ്ച കുക്കുടഃ സപ്തജന്മസു

പിന്നെ ഏഴു ജന്മം മുയലും മീനുമായി ജനിക്കണം. മൂന്നുജന്മം പന്നിയായും ഏഴു ജന്മം കോഴിയായും

37. ഏണാദയശ്ച കർമ്മഭ്യസ്തതഃ ശുദ്ധിം ലഭേദ്ധ്രുവം
സ്വകന്യാപാലനം കൃത്വാ വിക്രീണാതി ച യോ നരഃ

അത്രയും കാലം മാനായും ജീവിച്ചിട്ട് കർമ്മങ്ങൾ കൊണ്ട് ശുദ്ധനായിത്തീരും. ആരാണോ സ്വന്തം കന്യകയെ വളർത്തി വില്ക്കുന്നത്,

38. അർത്ഥലോഭാന്മഹാമൂഢോ മാംസകുണ്ഡം പ്രയാതി സഃ
കന്യാലോമപ്രമാണാബ്ദം തദ്ഭോജീ തത്ര തിഷ്ഠതി

അർത്ഥലോഭിയായ ആ മൂഢൻ മാംസകുണ്ഡത്തിൽ നിപതിക്കും. കന്യകയ്ക്ക് എത്ര രോമമുണ്ടോ അത്രയും വർഷം മാംസം തിന്നുകൊണ്ട് ആ നരകത്തിൽ കിടക്കും.

39. തസ്യ ദണ്ഡപ്രഹാരം ച കുർവന്തി യമകിങ്കരാഃ
മാംസഭാരം മൂർധ്നി കൃത്വാ രക്തഭാരം ലിഹേത്ക്ഷുധാ

യമകിങ്കരന്മാർ ദണ്ഡം കൊണ്ട് അവനെ പ്രഹരിക്കും. മാംസച്ചുമട് അവൻ ചുമക്കണം. വിശപ്പുകൊണ്ട് അവൻ രക്തം നക്കിക്കുടിക്കും.

40. തതോ ഹി ഭാരതേ പാപീ കന്യാവിട്കൃമിഗോ ഭവേത്
ഷഷ്ടിവർഷസഹസ്രാണി വ്യാധശ്ച സപ്തജന്മസു

പിന്നീട് ഭൂമിയിൽ കന്യാമലത്തിലെ കൃമിയായി അറുപതിനായിരം വർഷം കഴിക്കണം. അതിനുശേഷം ഏഴുജന്മം വ്യാധനായും

**41. ത്രിജന്മനി വരാഹശ്ച കുക്കുടഃ സപ്തജന്മസു**
**മണ്ഡൂകോ ഹി ജലൗകാശ്ച സപ്തജന്മസു ഭാരതേ**

മൂന്നു ജന്മം പന്നിയായും ഏഴുജന്മം കോഴിയായും ഏഴുജന്മം തവളയും അട്ടയുമായും ഭൂമിയിൽ വന്നു പിറക്കണം.

**42. സപ്തജന്മസു കാകശ്ച തതഃ ശുദ്ധിം ലഭേദ്ധ്രുവം**
**വ്രതാനാമുപവാസാനാം ശ്രാദ്ധാദീനാം ച സംഗമേ**

ഏഴുജന്മം കാക്കയായും ജനിച്ചതിനുശേഷം ശുദ്ധനായി ഭവിക്കും. വ്രതോപാസനം ശ്രാദ്ധം തുടങ്ങിയ ദിവസങ്ങളിൽ

**43. കരോതി യഃ ക്ഷൗരകർമ്മ സോഽശുചിഃ സർവകർമ്മസു**
**സ ച തിഷ്ഠതി കുണ്ഡം ച നഖാദീനാം ച സുന്ദരി**

ആരാണോ ക്ഷൗരം ചെയ്യിക്കുന്നത് അവൻ സർവകർമ്മങ്ങൾക്കും അശുദ്ധനാണ്. അവൻ നഖാദികുണ്ഡങ്ങളിൽ

**44. തദ്ദൈവദിനമാനാബ്ദം തദ്ഭോജീ ദണ്ഡതാഡിതഃ**
**സകേശം പാർത്ഥിവം ലിംഗം യോഽർച്ചയതി ഭാരതേ**

ദേവവർഷകാലപര്യന്തം നഖങ്ങൾ തിന്നുകൊണ്ടും കാലകിങ്കരന്മാരുടെ അടിയേറ്റുകൊണ്ടും കഴിയണം. മുടിചേർന്ന മൺപ്രതിമയെ അർച്ചിക്കുന്നവൻ.

**45. സ തിഷ്ഠതി കേശകുണ്ഡേ മൃദ്രേണുമാനവർഷകം**
**തദന്തേ യാവനീം യോനിം പ്രയാതി ഹരകോപതഃ**

ആ പ്രതിമയിൽ എത്രമൺ തരിയുണ്ടോ അത്രയും വർഷം കേശകുണ്ഡത്തിൽ കഴിയണം. അതിന്റെ അവസാനം ശിവകോപം നിമിത്തം അവൻ യവനനായി ജനിക്കും.

**46. ശതാബ്ദാച്ഛുദ്ധിമാപ്നോതി രാക്ഷസഃ സ ഭവേദ്ധ്രുവം**
**പിതൃണാം യോ വിഷ്ണുപദേ പിണ്ഡം നൈവ ദദാതി ച**

പിന്നെ രാക്ഷസനായി നൂറ്റാണ്ടു കഴിഞ്ഞിട്ട് ശുദ്ധനായി ഭവിക്കും. പുണ്യതീർത്ഥങ്ങളിൽവച്ച് പിതൃക്കൾക്ക് ശ്രാദ്ധം നൽകാത്തവൻ

**47. സ ച തിഷ്ഠത്യസ്ഥികുണ്ഡേ സ്വലോമാബ്ദം മഹോല്ബണേ**
**തതഃ സുയോനിം സമ്പ്രാപ്യ കുബ്ജഃ സപ്തജന്മസു.**

തനിക്ക് എത്ര രോമമുണ്ടോ അത്രയുംവർഷം അതിഭയങ്കരമായ അസ്ഥികുണ്ഡത്തിൽ കഴിയണം. പിന്നെ ഏഴുജന്മം മുടന്തനായി മനുഷ്യയോനിയിൽ പിറക്കണം.

**48. ഭവേന്മഹാദരിദ്രശ്ച തതഃ ശുദ്ധോ ഹി ദേഹതഃ**
**യഃ സേവതേ മഹാമൂഢോ ഗുർവിണീം ച സ്വകാമിനീം**

മഹാദരിദ്രനായി കഴിഞ്ഞിട്ട് അവൻ ശുദ്ധനാകും. ആരാണോ ഗർഭിണിയായ സ്വഭാര്യയുമൊത്ത് രമിക്കുന്നത് ആ മൂഢൻ,

49. പ്രതപ്തേ താമ്രകുണ്ഡേ ച ശതവർഷം സ തിഷ്ഠതി
അവീരാന്നം ച യോ ഭുങ്ക്തേ ഋതുസ്നാതാന്നമേവച

ചുട്ടുപഴുത്ത താമ്രകുണ്ഡത്തിൽ നൂറുവർഷം കിടക്കണം. ഭർത്താവും സന്താനവും ഇല്ലാത്തവൾ നൽകുന്ന അന്നം ഭക്ഷിക്കുന്നവനും ഋതുസ്നാനം ചെയ്തവൾ നൽകുന്ന അന്നം ഭക്ഷിക്കുന്നവനും

50. ലോഹകുണ്ഡേ ശതാബ്ദം ച സ ച തിഷ്ഠതി തപ്തകേ
സ വ്രജേദ്രജകീം യോനിം കാകാനാം സപ്തജന്മസു

ചുട്ടുപൊള്ളുന്ന ലോഹകുണ്ഡത്തിൽ നൂറ്റാണ്ടുകാലം കിടക്കണം. പിന്നെ ഏഴുജന്മം രജകനായും ഏഴുജന്മം കാക്കയായും

51. മഹാവ്രണീ ദരിദ്രശ്ച തതഃ ശുദ്ധോ ഭവേന്നരഃ
യോ ഹി ചർമ്മാക്തഹസ്തേന ദേവദ്രവ്യമുപസ്പൃശേത്

വലിയവ്രണമുള്ളവനായും ദരിദ്രനായും കഴിഞ്ഞിട്ട് ശുദ്ധനാകും. ചർമ്മം തൊട്ട് അശുദ്ധമായ കൈകൊണ്ട് ദേവദ്രവ്യം തൊടുന്നവൻ

52. ശതവർഷപ്രമാണം ച ചർമ്മകുണ്ഡേ സ തിഷ്ഠതി
യഃ ശൂദ്രേണാഭ്യനുജ്ഞാതോ ഭുംക്തേ ശൂദ്രാന്നമേവ ച

നൂറ്റാണ്ടുകാലം ചർമ്മകുണ്ഡത്തിൽ കിടക്കണം. ശൂദ്രന്റെ ക്ഷണമനുസരിച്ച് അവന്റെ അന്നം ഭുജിക്കുന്ന ബ്രാഹ്മണൻ

53. സ ച തപ്തസുരാകുണ്ഡേ ശതാബ്ദം തിഷ്ഠതി ദ്വിജഃ
തതോ ഭവേത് ശൂദ്രയാജീ ബ്രാഹ്മണഃ സപ്തജന്മസു

നൂറ്റാണ്ടുകാലം തപ്തസുരാകുണ്ഡത്തിൽ വസിക്കണം. പിന്നെ ഏഴുജന്മം ശൂദ്രപുരോഹിതനായും

54. ശൂദ്രശ്രാദ്ധാന്നഭോജീ ച തതഃ ശുദ്ധോ ഭവേദ്ധ്രുവം
വാഗ്ദുഷ്ടഃ കടുകോ വാചാ താഡയേത് സ്വാമിനം സദാ

ശൂദ്രന്റെ ശ്രാദ്ധാന്നം ഭുജിക്കുന്നവനായും കഴിഞ്ഞിട്ട് ഒടുക്കം ശുദ്ധനാവുമെന്ന് തീർച്ചയാണ്. സ്വന്തം യജമാനനെ ക്രൂരവാക്കുകൾകൊണ്ട് സദാ ഉപദ്രവിക്കുന്നവൻ,

55. തീക്ഷ്ണകണ്ടകകുണ്ഡേ സ തദ്ഭോജീ തത്ര തിഷ്ഠതി
താഡിതോ യമദൂതേന ദണ്ഡേന ച ചതുർഗുണം

തീക്ഷ്ണകണ്ടക കുണ്ഡത്തിൽ കണ്ടകങ്ങൾ തിന്നുകൊണ്ടു കിടക്കണം.. യമദണ്ഡങ്ങളുടെ നാലിരട്ടി തല്ലേറ്റ് കൊണ്ടുവേണം അവിടെ കഴിയാൻ.

56. തതഃ ഉച്ചൈഃശ്രവാ സപ്തജന്മസ്വേവ തതഃ ശുചിഃ
വിഷേണ ജീവനം ഹന്തി നിർദ്ദയോ യോ ഹി മാനവഃ

പിന്നെ ഏഴുജന്മം കുതിരയായി ജനിച്ചതിനുശേഷം ശുദ്ധനാവാം. വിഷംകൊടുത്ത് അന്യരുടെ ജീവിതം നശിപ്പിക്കുന്ന നിർദ്ദയനായ മനുഷ്യൻ,

57. വിഷകുണ്ഡേ ച തദ്ഭോജീ സഹസ്രാബ്ദം ച തിഷ്ഠതി
തതോ ഭവേന്നൃഘാതീ ച വ്രണീ ച ശതജന്മസു

വിഷകുണ്ഡത്തിൽ വിഷവും തിന്ന് ആയിരത്താണ്ടു കിടക്കണം. പിന്നെ നൂറുജന്മങ്ങളിൽ അവൻ നരഘാതിയായും ശരീരത്തിൽ വ്രണമുള്ളവനായും ഭവിക്കും.

58. സപ്തജന്മസു കുഷ്ഠീ ച തതഃ ശുദ്ധോ ഭവേദ്ധ്രുവം
ദണ്ഡേന താഡയേദ്ഗാം ഹി വൃഷം ച വൃഷവാഹകഃ

ഏഴുജന്മം കുഷ്ഠരോഗിയും തീർന്നിട്ട് ഒടുക്കം ശുദ്ധനാകും. കാളന്മാരെയോ പശുക്കളെയോ ഗോസംരക്ഷകൻ വടികൊണ്ട് അടിക്കുന്ന പക്ഷം-

59. ഭൃത്യദ്വാരാ സ്വതന്ത്രോ വാ പുണ്യക്ഷേത്രേ ച ഭാരതേ
പ്രതപ്തേ തൈലകുണ്ഡേ f ഗൗ സ തിഷ്ഠതി ചതുർയുഗം

പുണ്യക്ഷേത്രമായ ഈ ഭാരതഭൂമിയിൽ വച്ച് സ്വയം അടിക്കുകയോ ഭൃത്യനെക്കൊണ്ട് അടിപ്പിക്കുകയോ ചെയ്യുന്ന പക്ഷം-തിളച്ചുകിടക്കുന്ന തൈലകുണ്ഡത്തിൽ അവനു നാലുയുഗം കഴിയേണ്ടിവരും.

60. ഗവാം ലോമപ്രമാണാബ്ദം വൃഷോ ഭവതി തത്പരം
കുന്തേന ഹന്തി യോ ജീവം വഹ്നിലോഹേന ഹേലയാ

ആ ഗോക്കൾക്ക് എത്ര രോമമുണ്ടോ അത്രയുംവർഷം കാളയായി ഭവിക്കും. നേരമ്പോക്കായി ചുട്ടുപഴുത്ത കുന്തം കൊണ്ട് ജീവികളെ കൊല്ലുന്നവൻ,

61. കുന്തകുണ്ഡേ വസേത് സോ f പി വർഷാണാമയുതം സതി
തതഃ സുയോനിം സമ്പ്രാപ്യ ചോദരേ വ്യാധിസംയുതഃ

കുന്തകുണ്ഡത്തിൽ പതിനായിരം വർഷം കഴിയണം. പിന്നെ ഉദരരോഗം പിടിപെട്ട മനുഷ്യനായി ജനിക്കും.

62. ജന്മനൈകേന ക്ലേശേന തതഃ ശുദ്ധോ ഭവേന്നരഃ
യോ ഭുംക്തേ വൃഥാ മാംസം മാംസലോഭീ ദ്വിജാധമഃ

ഒരു ജന്മത്തെ ക്ലേശം കൊണ്ട് അവൻ ശുദ്ധനായിത്തീരും. മാംസത്തിൽ അത്യാഗ്രഹം പൂണ്ട് യജ്ഞബാഹ്യമായി മാംസം ഭക്ഷിക്കുന്ന ബ്രാഹ്മണാധമൻ,

63. ഹരേരനൈവേദ്യഭോജീ കൃമികുണ്ഡം പ്രയാതി സഃ
സ്വലോമമാനവർഷം ച തദ്ഭോജീ തത്ര തിഷ്ഠതി

അത് ഹരിക്കു നിവേദിക്കാതെയാണു തിന്നുന്നതെങ്കിൽ, കൃമികുണ്ഡത്തിൽ നിപതിക്കും. തനിക്ക് എത്ര രോമങ്ങളുണ്ടോ അത്രയും വർഷം കൃമികളെയും തിന്നുകൊണ്ട് ആ നരകത്തിൽ കഴിയും.

64. തതോ ഭവേന്മ്ലേച്ഛജാതിസ്ത്രിജന്മനി തതോ ദ്വിജഃ
ബ്രാഹ്മണഃ ശൂദ്രയാജീ ച ശൂദ്രശ്രാദ്ധാന്നഭോജകഃ

അവൻ പിന്നീട് മൂന്നു ജന്മം മ്ലേച്ഛജാതിയിൽ വന്നു ജനിക്കും. പിന്നെ ദ്വിജനായും ഭവിക്കും. ശൂദ്രപുരോഹിതനും ശൂദ്രന്റെ ശ്രാദ്ധാന്നം ഭക്ഷിക്കുന്നവനും

65. ശൂദ്രാണാം ശവദാഹീ ച പൂയകുണ്ഡേ വസേദ്ധ്രുവം
യാവല്ലോമപ്രമാണാബ്ദം യമദണ്ഡേന സുവ്രതേ

ശൂദ്രന്റെ ശവം ദഹിപ്പിക്കുന്നവനും പൂയകുണ്ഡത്തിൽ വീഴുമെന്നു തീർച്ചയാണ്. എത്ര രോമങ്ങളുണ്ടോ അത്രയും വർഷം യമദണ്ഡം കൊണ്ട്,

66. താഡിതോ യമദൂതേന തദ്ഭോജീ തത്ര തിഷ്ഠതി
തതോ ഭാരതമാഗത്യ സ ശൂദ്രഃ സപ്തജന്മസു

യമഭടന്മാരുടെ അടിയേറ്റും ചലം കുടിച്ചും അവിടെ കിടക്കണം. പിന്നെ ഏഴുജന്മം ഭൂമിയിൽ ശൂദ്രനായി കഴിയണം.

67. മഹാരോഗീ ദരിദ്രശ്ച ബധിരോ മൂകഏവ ച
കൃഷ്ണം പത്മം ച കേ യസ്യ തം സർപ്പം ഹന്തി യോ നരഃ

അവൻ ആ ജന്മങ്ങളിലെല്ലാം മഹാരോഗിയും ദരിദ്രനും ബധിരനും മൂകനുമായിരിക്കും. കൃഷ്ണസർപ്പത്തെയും ശിരസ്സിൽ പത്മചിഹ്നമുള്ള സർപ്പത്തെയും കൊല്ലുന്ന മനുഷ്യൻ

68. സ്വലോമമാനവർഷം ച സർപ്പകുണ്ഡം പ്രയാതി സഃ
സർപ്പേണ ഭക്ഷിതഃ സോഽഥ യമദൂതേന താഡിതഃ

തനിക്ക് എത്ര രോമങ്ങളുണ്ടോ അത്രയും വർഷം സർപ്പകുണ്ഡത്തിൽ വസിക്കണം. സർപ്പങ്ങൾ അവനെ ദംശിക്കുകയും യമദൂതന്മാർ താഡിക്കുകയും ചെയ്യും.

69. വസേച്ച സർപ്പവിട്ഭോജീ തതഃ സർപ്പോ ഭവേദ്ധ്രുവം
തതോ ഭവേന്മാനവശ്ച സ്വല്പായുർദദ്രുസംയുതഃ

സർപ്പമലം തിന്നുകൊണ്ട് അവിടെ ജീവിക്കുന്ന അവൻ പിന്നീട് സർപ്പമായി ജനിക്കും. പിന്നീട് അല്പായുസ്സോടുകൂടിയ കുഷ്ഠരോഗിയായി പിറന്ന്

70. മഹാക്ലേശേന തന്മൃത്യുഃ സർപ്പേണ ഭക്ഷിതാദ്ധ്രുവം
വിധിപ്രദത്ത ജീവ്യാംശ്ച ക്ഷുദ്രജന്തുംശ്ച ഹന്തി യഃ

സർപ്പദംശനമേറ്റ് മഹാക്ലേശങ്ങൾ അനുഭവിച്ച് അവൻ മരിക്കുമെന്നു തീർച്ചയാണ്. ദൈവനിശ്ചയ മനുസരിച്ച് ജീവിക്കുന്ന ക്ഷുദ്രജന്തുക്കളെ കൊല്ലുന്നവൻ

71. സ ദംശമശയോഃ കുണ്ഡേ ജന്തുമാനാബ്ദമേവ ച
ദിവാനിശം ഭക്ഷിതസ്തൈരനാഹാരശ്ച ശബ്ദവാൻ

ദംശമശകങ്ങളുടെ കുണ്ഡത്തിൽ, ജന്തുക്കളുടെ എണ്ണത്തിനു തുല്യമായ വർഷം രാപകൽ അവയുടെ കടിയേറ്റ് ആഹാരമില്ലാതെ കരഞ്ഞ് കഴിയണം.

72. ഹസ്തപാദാദിബദ്ധശ്ച യമദൂതേന താഡിതഃ
തതോ ഭവേത് ക്ഷുദ്രജന്തുർജാതിശ്ച യാവനീ ഭവേത്

കൈയും കാലും കെട്ടിയിട്ട് യമദൂതർ തല്ലും. പിന്നെ ക്ഷുദ്രജന്തുവായും അതിനുശേഷം യവനജാതീയനായും ജനിക്കും.

73. തതോ ഭവേന്മാനവശ്ച സോംഗഹീനസ്തതഃ ശുചിഃ
യോ മൂഢോ മധുമശ്നാതി ഹത്വാ ച മധുമക്ഷികാഃ

പിന്നീട് അംഗഹീനനായ മനുഷ്യനായി ജനിക്കുകയും അതിനുശേഷം ശുദ്ധനായിത്തീരുകയും ചെയ്യും. തേനീച്ചകളെകൊന്ന് തേനെടുത്തു കുടിക്കുന്നവൻ

74. സ ഏവ ഗരളേ കുണ്ഡേ ജീവമാനാബ്ദകം വസേത്
ഭക്ഷിതോ ഗരളൈർദഗ്ദ്ധോ മമ ദൂതേന താഡിതഃ

ആ ജീവികളുടെ സംഖ്യയ്ക്കൊപ്പം വർഷം ഗരള കുണ്ഡത്തിൽ ഗരളം(വിഷം) ഭക്ഷിച്ചുകൊണ്ട് വെന്തുനീറിയും എന്റെ ദൂതന്റെ അടിയേറ്റും വസിക്കണം.

75. **തതോ ഹി മക്ഷികാ ജാതിസ്തതഃ ശുദ്ധോ ഭവേന്നരഃ**
**ദണ്ഡം കരോത്യദണ്ഡ്യേ ച വിപ്രേ ദണ്ഡം കരോതി ച**

പിന്നെ മക്ഷികജാതിയിൽ ജനിക്കും. അതിനുശേഷം ശുദ്ധനാകും. ദണ്ഡം അർഹിക്കാത്തവനെയും ബ്രാഹ്മണനെയും ദണ്ഡിക്കുന്നവൻ

76. **സ കുണ്ഡം വജ്രദംഷ്ട്രാണാം കീടാനാം യാതി സത്വരം**
**സ തല്ലോമപ്രമാണാബ്ദം തത്ര തിഷ്ഠത്യഹർനിശം**

വജ്രദംഷ്ട്രകളായ കീടങ്ങളുടെ കുണ്ഡത്തിൽ നിപതിക്കും. അവന്റെ രോമങ്ങൾക്കു തുല്യം വർഷം അവിടെ കിടക്കണം. രാപകൽ,

77. **ശബ്ദകൃദ്ഭക്ഷിതസ്തൈസ്തു മമ ദൂതേന താഡിതഃ**
**കരോതി രോദനം ഭദ്രേ ഹാഹാകാരം ക്ഷണേ ക്ഷണേ**

അവയുടെ കടിയേറ്റും എന്റെ ദൂതന്റെ അടിയേറ്റും ഹാ'ഹാ' എന്ന് ഓരോക്ഷണവും വിളിച്ചു കരഞ്ഞും കഴിയണം.

78. **പുനഃ സൂകരയോനൗ ച ജായതേ സപ്തജന്മസു**
**ത്രിജന്മനി കാകയോനൗ തതഃ ശുദ്ധോ ഭവേന്നരഃ**

പിന്നീട് ഏഴുജന്മം സൂകര യോനിയിലും മൂന്നുജന്മം കാകയോനിയിലും ജനിച്ചതിനുശേഷം ആ മനുഷ്യൻ ശുദ്ധനാകും.

79. **അർത്ഥലോഭേന യോ മൂഢഃ പ്രജാദണ്ഡം കരോതി സഃ**
**വൃശ്ചികാനാം ച കുണ്ഡം ച തല്ലോമാബ്ദം വസേദ്ധ്രുവം**

അർത്ഥലോഭിയായി മനുഷ്യരെ ദണ്ഡിക്കുന്ന മൂഢൻ, അവന് എത്ര രോമങ്ങളുണ്ടോ അത്രയും വർഷം തേളുകൾ തിങ്ങിയ നരകത്തിൽ കഴിയേണ്ടിവരുമെന്നു തീർച്ചയാണ്.

80. **തതോ വൃശ്ചികജാതിശ്ച സപ്തജന്മസു ഭാരതേ**
**തതോ നരശ്ചാംഗഹീനോ വ്യാധിശുദ്ധോ ഭവേദ്ധ്രുവം**

പിന്നീട് ഏഴുജന്മം വൃശ്ചികങ്ങളുടെ ജാതിയിൽ (തേൾ തുടങ്ങിയവ) പിറന്നു ജീവിക്കണം. അതിനുശേഷം അംഗഹീനനായും വ്യാധിയുക്തനായും ജനിച്ച് ശുദ്ധനാകുമെന്നു തീർച്ചയാണ്.

81. **ബ്രാഹ്മണഃ ശസ്ത്രധാരീ യോഹ്യന്യേഷാം ധാവകോ ഭവേത്**
**സന്ധ്യാഹീനശ്ച യോ വിപ്രോ ഹരിഭക്തിവിഹീനകഃ**

ശസ്ത്രധാരിയായ ബ്രാഹ്മണനും അന്യർക്ക് അലക്കുന്ന ബ്രാഹ്മണനും സന്ധ്യാവന്ദനം ചെയ്യാത്ത ബ്രാഹ്മണനും ഹരിഭക്തിയില്ലാത്ത ബ്രാഹ്മണനും

82. **സ തിഷ്ഠതി സ്വലോമാബ്ദം കുണ്ഡേഷു ച ശരാദിഷു**
**വിദ്ധഃ ശരാദിഭിഃ ശശ്വത്തതഃ ശുദ്ധോ ഭവേന്നരഃ**

തനിക്ക് എത്ര രോമങ്ങളുണ്ടോ അത്രയും വർഷം ശരാദി കുണ്ഡങ്ങളിൽ ശരാദികൾ കൊണ്ട് മുറിവേറ്റവനായി ജീവിക്കണം. പിന്നെ ശുദ്ധനാകും.

83. **കാരാഗാരേ സാന്ധകാരേ പ്രണിഹന്തി പ്രജാശ്ച യഃ**
**പ്രമത്തഃ സ്വസ്യ ദോഷേണ ഗോളകുണ്ഡം പ്രയാതി സഃ**

സ്വന്തം ദോഷത്താൽ മദാന്ധനായി മനുഷ്യനെ അന്ധകാരം നിറഞ്ഞ കാരാഗൃഹത്തിലിട്ട് പീഡിപ്പിക്കുന്നവന് ഗോളകുണ്ഡത്തിൽ കഴിയേണ്ടിവരും.

84. സ പങ്കതപ്തതോയാക്തം സാന്ധകാരം ഭയങ്കരം
തീക്ഷ്ണദംഷ്ട്രൈശ്ച കീടൈശ്ച സംയുക്തം ഗോളകുണ്ഡകം

അവൻ തിളച്ച വെള്ളവും ചളിയും കലർന്നതും കൂർത്ത പല്ലുള്ള കീടങ്ങൾ പുളച്ചോടിത്തിമിർക്കുന്നതും അന്ധകാരം നിറഞ്ഞതും ഭയങ്കരവുമായ ഗോളകുണ്ഡത്തിൽ

85. കീടൈർവിദ്ധോ വസേത്തത്ര പ്രജാലോമാബ്ദമേവ ച
തതോ ഭവേത് പ്രജാഭൃത്യസ്തതഃ ശുദ്ധോ ഭവേത് ക്രമാത്

കീടങ്ങളുടെ കടിയേറ്റ്, പീഡിപ്പിക്കപ്പെട്ട മനുഷ്യന് എത്ര രോമമുണ്ടോ അത്രയും വർഷം കഴിയണം. പിന്നെ ആ മനുഷ്യന്റെ ഭൃത്യനായിത്തീർന്ന് ശുദ്ധനാകും.

86. സരോവരാദുത്ഥിതാംശ്ച നക്രാദീൻ ഹന്തി യോ നരഃ
നക്രകണ്ടകമാനാബ്ദം നക്രകുണ്ഡേ പ്രയാതി സഃ

വെള്ളത്തിൽ നിന്ന് കയറിവരുന്ന ചീങ്കണ്ണി മുതലായവയെ കൊല്ലുന്നവൻ ചീങ്കണ്ണിക്ക് എത്രമുള്ളുണ്ടോ അത്രയും വർഷം നക്രകുണ്ഡത്തിൽ വസിക്കണം.

87. തതോ നക്രാദിജാതീയോ ഭവേന്നക്രാദിഷു ധ്രുവം
തതഃ സദ്യോ വിശുദ്ധോ ഹി ദണ്ഡേനൈവ പുനഃ പുനഃ

പിന്നീട് നക്രജാതിയിൽ ജനിച്ച് നക്രങ്ങളുടെ കൂട്ടത്തിൽ ജീവിക്കണം. അതിനുശേഷം പല ദണ്ഡങ്ങളുമേറ്റ് വേഗം വിശുദ്ധനായിത്തീരും.

88. വക്ഷഃ ശ്രോണീസ്തനാസ്യം ച യ പശ്യതി പരസ്ത്രിയഃ
കാമേന കാമുകോ യോ ഹി പുണ്യക്ഷേത്രേ ച ഭാരതേ

പുണ്യക്ഷേത്രമായ ഭാരതത്തിൽവച്ച് പരസ്ത്രീകളുടെ മാറും മുലയും കടിതടവും മുഖവും കാമത്തോടെ വീക്ഷിക്കുന്ന കാമി

89. സ വസേത് കാകതുണ്ഡേ ച കാകൈഃ സംചൂർണ്ണലോചനഃ
തതഃ സ്വലോമമാനാബ്ദം ഭവേദ്ദഗ്ദ്ധസ്ത്രിജന്മനി

കാകതുണ്ഡത്തിൽ കാക്കകൾ കൊത്തിക്കീറുന്ന കണ്ണുമായി തനിക്ക് എത്ര രോമങ്ങളുണ്ടോ അത്രയും വർഷം കഴിയണം. പിന്നെ മൂന്നു ജന്മം തീയിൽ വെന്തു മരിക്കണം.

90. സ്വർണ്ണസ്തേയീ ച യോ മൂഢോ ഭാരതേ സുരവിപ്രയോഃ
സ ച മന്ഥാനകുണ്ഡേ വൈ സ്വലോമാബ്ദം വസേദ്ധ്രുവം

ഭാരതത്തിൽ, ദേവന്മാരുടെയോ ബ്രാഹ്മണരുടെയോ സ്വർണ്ണം മോഷ്ടിക്കുന്ന മൂഢൻ സ്വന്തം രോമങ്ങളുടെ സംഖ്യയ്ക്കു തുല്യം വർഷം മന്ഥാനകുണ്ഡത്തിൽ വസിക്കണം.

91. താഡിതോ യമദൂതേന മന്ഥാനൈച്ഛന്നലോചനഃ
തദ്വിട്ഭോജീ ച തത്രൈവ തതശ്ചാന്ധസ്ത്രിജന്മനി

യമഭടന്റെ തല്ലേറ്റ് 'മെരു' മാന്തിക്കീറിയകണ്ണോടെ അവയുടെ മലംതിന്ന് അവിടെ കിടക്കണം. പിന്നെ മൂന്നു ജന്മം അന്ധനായും കഴിയണം.

92. സപ്തജന്മ, ദരിദ്രശ്ച മഹാക്രൂരശ്ച പാതകീ
ഭാരതേ സ്വർണ്ണകാരശ്ച സ ച സ്വർണ്ണവണിക് തതഃ

ഏഴുജന്മം ദരിദ്രനും മഹാക്രൂരനും പാതകിയുമായി കഴിഞ്ഞിട്ട്, ഭൂമിയിൽ സ്വർണ്ണം പണിയുന്നവനും സ്വർണ്ണവ്യാപാരിയുമായി ഭവിക്കും.

93. യോ ഭാരതേ താമ്രചോരോ ലോഹചോരശ്ച സുന്ദരി
സ ച സ്വലോമമാനാബ്ദം ബീജകുണ്ഡം പ്രയാതി സഃ

ഭൂമിയിൽ ചെമ്പോ മറ്റു ലോഹമോ മോഷ്ടിക്കുന്നവൻ അവന് എത്ര രോമങ്ങൾ ഉണ്ടോ അത്രയും വർഷം ബീജകുണ്ഡത്തിൽ വസിക്കണം.

94. തത്രൈവ ബീജവിട്ഭോജീ ബീജൈശ്ച ഛന്നലോചനഃ
താഡിതോ യമദൂതേന തതഃ ശുദ്ധോ ഭവേന്നരഃ

അവിടെ ബീജമലം തിന്നുകൊണ്ട് ബീജങ്ങൾ കൊത്തി കണ്ണു കാണാത്തവനായി യമദൂതന്റെ തല്ലുമേറ്റ് കഷ്ടപ്പെട്ടതിനുശേഷം ശുദ്ധനാകും.

95. ഭാരതേ ദേവചോരശ്ച ദേവദ്രവ്യാപഹാരകഃ
സ ദുസ്തരേ വജ്രകുണ്ഡേ സ്വലോമാബ്ദം വസേദ്ധ്രുവം

ദേവവിഗ്രഹങ്ങളോ ദേവദ്രവ്യങ്ങളോ മോഷ്ടിക്കുന്നവൻ ദുസ്തരമായ വജ്രകുണ്ഡത്തിൽ തനിക്ക് എത്രരോമങ്ങളുണ്ടോ അത്രയും വർഷം വസിക്കണം.

96. ദേഹദഗ്ധോപി തദ്വജ്രൈരനാഹാരശ്ച ശബ്ദകൃത്
താഡിതോ യമദൂതൈശ്ച തതഃ ശുദ്ധോ ഭവേന്നരഃ

വജ്രം കൊണ്ട് ദേഹമാസകലം മുറിഞ്ഞും ആഹാരമില്ലാതെ വിളിച്ചു കരഞ്ഞും യമദൂതന്മാരുടെ അടിയേറ്റും ദുഃഖിച്ചു കഴിഞ്ഞിട്ട് ശുദ്ധനാകും.

97. രൗപ്യഗവ്യാംശുകാനാം ച യശ്ചോരഃ സുരവിപ്രയോഃ
തപ്തപാഷാണകുണ്ഡേ സ സ്വലോമാബ്ദം വസേദ്ധ്രുവം

ദേവന്മാരുടെയോ ബ്രാഹ്മണരുടെയോ വെള്ളിയും ഗവ്യവും വസ്ത്രങ്ങളും മോഷ്ടിക്കുന്നവൻ തനിക്ക് എത്രരോമങ്ങൾ ഉണ്ടോ അത്രയും വർഷം തപ്തപാഷാണകുണ്ഡത്തിൽ വസിക്കണം.

98. ത്രിജന്മനി ച കംസോഽപി ശ്വേതരുപസ്ത്രിജന്മനി
ജന്മൈകം ശ്വേതചിഹ്നശ്ച തതോഽന്യേ ശ്വേതപക്ഷിണഃ

മൂന്നുജന്മം വെള്ളാമയായും മൂന്നുജന്മം കുഷ്ഠരോഗിയായും ഒരുജന്മം പാണ്ഡുരോഗിയായും ഒരു ജന്മം വെളുത്ത പക്ഷിയായും

99. തതോ രക്തവികാരീ ച ശൂലീ വൈ മാനവോ ഭവേത്
സപ്തജന്മസു ചാല്പായുസ്തതഃ ശുദ്ധോ ഭവേന്നരഃ

പിന്നെ രക്തശൂലംതുടങ്ങിയ രോഗമുള്ള മനുഷ്യനായും ഭവിക്കും. അതിനുശേഷം ഏഴുജന്മം അല്പായുസ്സായ മനുഷ്യനായി ജനിച്ചിട്ട് ശുദ്ധനായിത്തീരും.

100. രൈതം കാംസ്യമയം പാത്രം യോ ഹരേദ്ദേവവിപ്രയോഃ
തീക്ഷ്ണപാഷാണകുണ്ഡേ സ സ്വലോമാബ്ദം വസേന്നരഃ

ദേവന്മാരുടെയോ ബ്രാഹ്മണരുടെയോ പിത്തളപ്പാത്രവും ഓട്ടുപാത്രവും മോഷ്ടിക്കുന്നവൻ തീക്ഷ്ണപാഷാണകുണ്ഡത്തിൽ രോമതുല്യവർഷം വസിക്കണം.

101. സ ഭവേദശ്വജാതിശ്ച ഭാരതേ സപ്തജന്മസു
തതോ ƒ ധികാംഗജാതിശ്ച പാദരോഗീ തതഃ ശുചിഃ

പിന്നീട് അവൻ ഏഴുജന്മം കുതിരയായി ജനിക്കും. അണ്ഡവൃദ്ധ്യാദി രോഗമുള്ളവനായും പാദരോഗിയായും ഭവിക്കും. പിന്നെ ശുദ്ധനാകും.

102. പുംശ്ചല്യന്നം ച യോ ഭുംക്തേ പുംശ്ചലീജീവ്യജീവനഃ
സ്വലോമമാനവർഷം സ ലാലാകുണ്ഡേ വസേദ്ധ്രുവം

പുംശ്ചലിയുടെ അന്നം ഭക്ഷിക്കുന്നവനും പുംശ്ചലിയെക്കൊണ്ട് ജീവിക്കുന്നവനും സ്വരോമതുല്യവർഷം ലാലാകുണ്ഡത്തിൽ വസിക്കണം.

103. താഡിതോ യമദൂതേന തദ്ഭോജീ തത്ര ദുഃഖിതഃ
തതശ്ചക്ഷുഃ ശൂലരോഗീ തതഃ ശുദ്ധഃ ക്രമേണ സഃ

യമദൂതന്റെ അടിയേല്ക്കുകയും ലാലഭക്ഷിക്കുകയും ചെയ്തുകൊണ്ട് ദുഃഖിച്ചു കഴിയണം. പിന്നെ നേത്രരോഗിയായും ജനിച്ചിട്ട് ക്രമേണ ശുദ്ധനാകും.

104. മ്ലേച്ഛസേവീ മസീജീവി യോ വിപ്രോ ഭാരതേ ഭുവി
വസേത് സ്വലോമമാനാബ്ദം മസീകുണ്ഡേ സ ദുഃഖഭാക്

ഭാരതത്തിൽ മ്ലേച്ഛരെയും മഷിനോക്കുന്നവരെയും സേവിക്കുന്ന വിപ്രൻ തനിക്ക് എത്രരോമങ്ങളുണ്ടോ അത്രയും വർഷം മഷികുണ്ഡത്തിൽ ദുഃഖവും പേറി കിടക്കണം.

105. താഡിതോ യമദൂതേന തദ്ഭോജീ തത്ര തിഷ്ഠതി
തതസ്ത്രിജന്മനി ഭവേത്കൃഷ്ണവർണ്ണഃ പശുഃ സതി

യമദൂതന്റെ അടിയും കൊണ്ട് മഷിയും കുടിച്ച് അവിടെ കഴിയണം. പിന്നെ മൂന്നു ജന്മം കറുത്ത പശുവായി ജനിക്കും.

106. ത്രിജന്മനി ഭവേച്ഛാഗഃ കൃഷ്ണവർണ്ണസ്ത്രിജന്മനി
തതഃ സ താലവൃക്ഷശ്ച തതഃ ശുദ്ധോ ഭവേന്നരഃ

അടുത്ത മൂന്നുജന്മം കറുത്ത ആടായി പിറക്കും. പിന്നീട് മൂന്നു ജന്മം കരിമ്പനയായും ജനിച്ചശേഷം ശുദ്ധനായിത്തീരും.

107. ധാന്യാദി സസ്യം താംബൂലം യോ ഹരേത് സുരവിപ്രയോഃ
ആസനം ച തഥാ തല്പം ചൂർണ്ണകുണ്ഡേ പ്രയാതി സഃ

ദേവന്മാരുടെയോ വിപ്രന്മാരുടെയോ ധാന്യം, സസ്യം, താംബൂലം, ആസനം, കിടക്ക എന്നിവ മോഷ്ടിക്കുന്നവൻ ചൂർണ്ണകുണ്ഡത്തിൽ നിപതിക്കും.

108. ശതാബ്ദം തത്ര നിവസേദ് യമദൂതേന താഡിതഃ
തതോ ഭവേന്മേഷജാതിഃ കുക്കുടശ്ച ത്രിജന്മനി

യമദൂതന്റെ അടിയും കൊണ്ട് നൂറുവർഷം അവിടെ കഴിയണം. പിന്നെ ആടായി ജനിക്കും. അതിനുശേഷം മൂന്നുജന്മം കോഴിയായും

**109. തതോ ഭവേദ്വാനരശ്ച കാസവ്യാധിയുതോ ഭുവി**
**വംശഹീനോ ദരിദ്രശ്ച അല്പായുശ്ച തതഃ ശുചിഃ**

കുരങ്ങായും ജനിക്കും. പിന്നെ കാസരോഗിയും സന്താനമില്ലാത്തവനും ദരിദ്രനും അല്പായുസ്സുമായ മനുഷ്യനായി ജനിച്ചിട്ട് ശുദ്ധനായിത്തീരും.

**110. കരോതി ചക്രം വിപ്രാണാം ഹൃത്വാ ദ്രവ്യം ച യോ ജനഃ**
**സ വസേച്ചക്രകുണ്ഡേ ച ശതാബ്ദം ദണ്ഡതാഡിതഃ**

ബ്രാഹ്മണരുടെ ദ്രവ്യം അപഹരിച്ചിട്ട് ചക്രപൂജനടത്തുന്നവൻ യമദണ്ഡനമേറ്റ് നൂറുവർഷം ചക്രകുണ്ഡത്തിൽ വസിക്കണം.

**111. തതോ ഭവേന്മാനവശ്ച തൈലകാരസ്ത്രിജന്മനി**
**വ്യാധിയുക്തോ ഭവേദ്രോഗീ വംശഹീനസ്തതഃ ശുചിഃ**

പിന്നെ മൂന്നുജന്മം എണ്ണയാട്ടുന്നവനായി ജനിക്കും. ആ ജന്മങ്ങളിൽ അവൻ മഹാരോഗിയും സന്താനമില്ലാത്തവനുമായിരിക്കും.

**112. ഗോധനേഷു ച വിപ്രേഷു കരോതി ചക്രതാം പുമാൻ**
**പ്രയാതി വക്രകുണ്ഡം സ തിഷ്ഠേദ്യുഗശതം സതി**

ഗോധനാദികളിലും വിപ്രന്മാരിലും കുടില ദൃഷ്ടിവയ്ക്കുന്നവൻ വക്രകുണ്ഡത്തിൽ നൂറുയുഗം കിടക്കണം.

**113. തതോ ഭവേദ്ഗൃധ്രജന്മാ ത്രിജന്മനി ച സൂകരഃ**
**ത്രിജന്മനി ബിഡാലശ്ച മയൂരശ്ച ത്രിജന്മനി**

പിന്നെ മൂന്നു ജന്മം കഴുകനായും മൂന്നുജന്മം പന്നിയായും മൂന്നുജന്മം പൂച്ചയായും മൂന്നുജന്മം മയിലായും ജനിക്കും.

**114. തതോ ഭവേത് സ വക്രാംഗോ ഹീനാംഗഃ സപ്തജന്മനി**
**ദരിദ്രോ വംശഹീനശ്ച ഭാര്യാഹീനസ്തതഃ ശുചിഃ**

പിന്നെ ഏഴുജന്മം വക്രാംഗനായും ഹീനാംഗനായും ദരിദ്രനായും സന്താനമില്ലാത്തവനായും ഭാര്യാവിഹീനനായും ഭവിച്ചിട്ട് പിന്നെ ശുദ്ധനാകും.

**115. നിഷിദ്ധം കൂർമ്മമാംസം ച ബ്രാഹ്മണോ യോ ഹി ഭക്ഷതി**
**കൂർമ്മകുണ്ഡേ വസേത് സോƒപി ശതാബ്ദം കൂർമ്മ ഭക്ഷിതഃ**

നിഷിദ്ധമായ കൂർമ്മ മാംസം ഭക്ഷിക്കുന്ന ബ്രാഹ്മണൻ കൂർമ്മങ്ങളുടെ കടിയേറ്റ് നൂറുവർഷം കൂർമ്മ കുണ്ഡത്തിൽ വസിക്കണം.

**116. തതോ ഭവേത്കൂർമ്മജന്മ ത്രിജന്മനി ച സൂകരഃ**
**ത്രിജന്മനി ബിഡാലശ്ച മയൂരശ്ച തതഃ ശുചിഃ**

പിന്നെ മൂന്നുജന്മം കൂർമ്മമായും പന്നിയായും ജനിക്കും. പിന്നെ മൂന്നുജന്മം പൂച്ചയായും മയിലായും ജനിച്ചിട്ട് ശുദ്ധനായിത്തീരും.

**117. ഘൃതംതൈലാദികം ചൈവ യോ ഹരേത്സുരവിപ്രയോഃ**
**സ യാതി ജ്വാലാകുണ്ഡം ച ഭസ്മകുണ്ഡം ച പാതകീ**

ദേവന്മാരുടെയോ വിപ്രന്മാരുടെയോ നെയ്യ് എണ്ണ തുടങ്ങിയവ അപഹരിക്കുന്നവൻ ജ്വാലാകുണ്ഡം ഭസ്മകുണ്ഡം എന്നിവയിൽ ചെന്നു വീഴും.

118. തത്ര സ്ഥിത്വാ ശതാബ്ദം ച സ ഭവേത്തൈലപാചിതഃ
സപ്തജന്മനി മത്സ്യശ്ച മൂഷകശ്ച തതഃ ശുചിഃ

എണ്ണയിലിട്ട് വറുക്കപ്പെടുന്നവനായി അവിടെ നൂറുവർഷം കിടക്കണം. പിന്നെ ഏഴുജന്മം മത്സ്യമായും എലിയായും കഴിഞ്ഞതിനുശേഷം ശുദ്ധനാകും.

119. സുഗന്ധിതൈലം ധാത്രീം വാ ഗന്ധദ്രവ്യാന്യദേവ വാ
ഭാരതേ പുണ്യവർഷേ ച യോ ഹരേത്സുരവിപ്രയോഃ

ഭാരതത്തിൽ ദേവന്മാരുടെയോ ബ്രാഹ്മണരുടെയോ സുഗന്ധതൈലവും സുഗന്ധദ്രവ്യവും നെല്ലിക്കാപ്പൊടിയും അപഹരിക്കുന്നവൻ

120. സ വസേദ്ദഗ്ദ്ധകുണ്ഡേ ച ഭവേദ്ദഗ്ദ്ധോ ദിവാനിശം
സ്വലോമമാനവർഷം ച തതോ ദുർഗന്ധികോ ഭവേത്

ദഗ്ദ്ധകുണ്ഡത്തിൽവീണ് തനിക്ക് എത്രരോമങ്ങളുണ്ടോ അത്രയും വർഷം ദിവാനിശം ദഹിക്കും. പിന്നെ ദുർഗന്ധം ഉള്ളവനായി ഭവിക്കും.

121. ദുർഗന്ധികഃ സപ്തജന്മ മൃഗനാഭിസ്ത്രിജന്മനി
സപ്തജന്മസു മന്ഥാനസ്തതോ ഹി മാനവോ ഭവേത്

ഏഴുജന്മം ദുർഗന്ധമുള്ളവനായും മൂന്നുജന്മം കസ്തൂരിമാനായും ഏഴുജന്മം 'മെരു'വായും ജനിക്കും. പിന്നെ മനുഷ്യനായിത്തീരും.

122. ബലേനൈവ ഛലേനൈവ ഹിംസാരൂപേണ വാ സതി
ബലിഷ്ഠശ്ച ഹരേദ് ഭൂമിം ഭാരതേ പരപൈതൃകീം

ബലംപ്രയോഗിച്ചോ വ്യാജമായോ ഹിംസചെയ്തോ, ഭാരതത്തിൽ അന്യരുടെ പാരമ്പര്യമായി ലഭിച്ചിരിക്കുന്ന ഭൂമി അപഹരിക്കുന്ന ബലവാൻ

123. സ വസേത്തപ്തസൂചിം ച ഭവേത്താപീ ദിവാനിശം
തപ്തതൈലേ യഥാ ജീവോ ദഗ്ദ്ധോ ഭവതി സന്തതം

തപ്തസൂചീകുണ്ഡത്തിൽ വീണ് തിളച്ച എണ്ണയിലിട്ട് സദാവറുക്കുംപോലെ അവിടെക്കിടന്ന് രാപകൽ എരിപൊരിക്കൊള്ളും.

124. ഭസ്മസാന്നഭവത്യേവ ഭോഗേ ദേഹീ ന നശ്യതി
സപ്തമന്വന്തരം പാപീ സന്തപ്തസ്തത്ര തിഷ്ഠതി

അവൻ ഭസ്മമായിത്തീരുകയില്ല. ഭോഗത്താൽ ദേഹി നശിക്കുകയില്ല. ഏഴുമന്വന്തരം അവൻ അവിടെകിടന്ന് വെന്തുനീറും.

125. ശബ്ദം കരോത്യനാഹാരോ യമദൂതേന താഡിതഃ
ഷഷ്ടിവർഷസഹസ്രാണി വിട്കൃമിശ്ച ഭവേത്തതഃ

ആഹാരമൊന്നുമില്ലാതെ യമദൂതന്റെ അടിയുമേറ്റ് വിളിച്ചു നിലവിളിക്കും. പിന്നെ അറുപതിനായിരം വർഷം മലത്തിലെ കൃമിയായി കഴിയേണ്ടിവരും.

126. തതോ ഭവേദ്ഭൂമിഹീനോ ദരിദ്രശ്ച തതഃ ശുചിഃ
തതഃ സുയോനിം സമ്പ്രാപ്യ ശുഭം കർമ്മാചരേത് പുനഃ

പിന്നീട് ഭൂമിയില്ലാത്തവനും ദരിദ്രനുമായി ജനിച്ച് ശുദ്ധനാകും. പിന്നെ ഉന്നത ജന്മം ലഭിച്ച് വീണ്ടും ശുഭകർമ്മങ്ങൾ ആചരിക്കും.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ത്രയത്രിംശോ*f*ദ്ധ്യായഃ

# അഥ ചതുസ്ത്രിംശോ*f*ദ്ധ്യായഃ

## യമ ഉവാച

1. ഛിനത്തി ജീവം ഖഡ്ഗേന ദയാഹീനഃ സുദാരുണഃ
നരഘാതീ ഹന്തി നരമർത്ഥലോഭേന ഭാരതേ

ഭാരതഭൂമിയിൽ, അർത്ഥലോഭത്താൽ മനുഷ്യനെ വാളുകൊണ്ട് വെട്ടിക്കൊല്ലുന്ന,ദയാഹീനനും ഭയങ്കരനുമായ കൊലപാതകി,

2. അസിപത്രേ വസേത് സോ*f*പി യാവദിന്ദ്രാശ്ചതുർദശ
തേഷു യോ ബ്രാഹ്മണാൻ ഹന്തി ശതമന്വന്തരം വസേത്

പതിന്നാല് ഇന്ദ്രന്മാരുടെ കാലം കഴിയുന്നതുവരെ അസിപത്രമെന്ന നരകത്തിൽ കഴിയണം. അവരിൽ ബ്രാഹ്മണനെ വധിക്കുന്നവന് പത്തുമന്വന്തരം അതിൽ കിടക്കേണ്ടി വരും.

3. ഛിന്നാംഗഃ സംവസേത് സോ*f*പി ഖഡ്ഗധാരേണ സന്തതം
അനാഹാരഃ ശബ്ദമുച്ചൈർയമദൂതേന താഡിതഃ

വാളിന്റെ വായ്ത്തല കൊണ്ട് അവന്റെ അവയവങ്ങളൊക്കെ കീറി മുറിയും. തിന്നാൻ ഒന്നും കിട്ടുകയില്ല. യമദൂതന്റെ പ്രഹരമേറ്റ് സദാ വാവിട്ടു കരഞ്ഞുകൊണ്ട് അവിടെ കിടക്കണം.

4. മന്ഥാനഃ ശതജന്മാനി ശതജന്മാനി സൂകരഃ
കുക്കുടഃ സപ്തജന്മാനി സൃഗാലഃ സപ്തജന്മസു

നൂറുജന്മം 'മെരു'വായും നൂറുജന്മം പന്നിയായും ഏഴു ജന്മം കോഴിയായും ഏഴു ജന്മം കുറുക്കനായും

5. വ്യാഘ്രശ്ച സപ്തജന്മാനി വൃകശ്ചൈവ ത്രിജന്മസു
സപ്തജന്മസു മണ്ഡൂകോ യമദൂതേന താഡിതഃ

ഏഴു ജന്മം കടുവായായും മൂന്നു ജന്മം ചെന്നായായും ഏഴുജന്മം തവളയായും പിറക്കണം. യമദൂതന്റെ തല്ലും കൊള്ളണം.

6. സ ഭവേദ് ഭാരതേ വർഷേ മഹിഷശ്ച തതഃ ശുചിഃ
ഗ്രാമാണാം നഗരാണാം വാ ദഹനം യഃ കരോതി ച

പിന്നീട് അവൻ ഭാരതഭൂമിയിൽ ഒരു പോത്തായി ജനിക്കും. അതിനുശേഷം ശുദ്ധനാവും. ഗ്രാമങ്ങളും നഗരങ്ങളും തീ വയ്ക്കുന്നവൻ

7. ക്ഷുരധാരേ വസേത് സോഽപി ഛിന്നാംഗസ്ത്രിയുഗം സതി
തതഃ പ്രേതോ ഭവേത് സദ്യോ വഹ്നിവക്ത്രോ ഭ്രമൻ മഹീം

അവയവങ്ങൾ കീറിമുറിക്കപ്പെട്ടവനായി മൂന്നുയുഗം ക്ഷുരധാരാ കുണ്ഡത്തിൽ കിടക്കണം. പിന്നെ വേഗം പ്രേതമായി തീയും തുപ്പിക്കൊണ്ട് ഭൂമിയിലെങ്ങും ചുറ്റിക്കറങ്ങും.

8. സപ്തജന്മാമേദ്ധ്യഭോജീ കപോതഃ സപ്തജന്മസു
തതോ ഭവേന്മഹാശൂലീ മാനവഃ സപ്തജന്മനി

ഏഴു ജന്മം അമേദ്ധ്യം തിന്നുന്നവനായും ഏഴുജന്മം മാടപ്പിറാവായും പിന്നെ ഏഴുജന്മം മഹാശൂലവ്യാധിയുള്ള മനുഷ്യനായും

9. സപ്തജന്മഗളത്കുഷ്ഠീ തതഃ ശുദ്ധോ ഭവേന്നരഃ
പരകർണ്ണേ മുഖം ദത്വാ പരനിന്ദാം കരോതി യഃ

ഏഴുജന്മം കുഷ്ഠരോഗിയായും ജനിച്ചിട്ട് പിന്നെ ശുദ്ധനായിത്തീരും. അന്യരുടെ ചെവിയിൽ മുഖം ചേർത്ത് പരദൂഷണം പറയുന്നവനും

10. പരദോഷേ മഹാശ്ലാഘീ ദേവബ്രാഹ്മണനിന്ദകഃ
സൂചീമുഖേ വസേത് സോഽപി സൂചീവിദ്ധോ യുഗത്രയം

പരദോഷത്തെ അങ്ങേയറ്റം ശ്ലാഘിക്കുന്നവനും ദേവന്മാരെയും ബ്രാഹ്മണരെയും നിന്ദിക്കുന്നവനും സൂചികൊണ്ടുള്ള കുത്തേറ്റ് സൂചീമുഖകുണ്ഡത്തിൽ കഴിയണം.

11. തതോ ഭവേദ്വൃശ്ചികശ്ച സർപ്പശ്ച സപ്തജന്മസു
വജ്രകീടഃ സപ്തജന്മ ഭസ്മകീടസ്തതഃ പരം

പിന്നെ ഏഴു ജന്മം തേളായും സർപ്പമായും ഏഴുജന്മം വജ്രകീടമായും അതിനുശേഷം ഭസ്മകീടമായും ജനിക്കണം.

12. തതോ ഭവേന്മാനവശ്ച മഹാവ്യാധിസ്തതഃ ശുചിഃ
ഗൃഹിണാം ഹി ഗൃഹം ഭിത്വാ വസ്തുസ്തേയം കരോതി യഃ

പിന്നെ മഹാരോഗം പിടിപെട്ട മനുഷ്യനായി ജനിച്ചിട്ട് ശുദ്ധനായിത്തീരും. ഗൃഹസ്ഥന്മാരുടെ ഭവനം ഭേദിച്ച് വസ്തുവകകൾ,

13. ഗാശ്ച ഛാഗാംശ്ച മേഷാംശ്ച യാതി ഗോകാമുഖേ ച സഃ
താഡിതോ യമദൂതേന വസേത്തത്ര യുഗത്രയം

പശുക്കൾ, ചെമ്മരിയാടുകൾ, ആടുകൾ എന്നിവയെ അപഹരിച്ചുകൊണ്ടു പോകുന്നവൻ ഗോകാമുഖമെന്ന നരകത്തിൽവീഴും. യമദൂതന്റെ പ്രഹരമേറ്റ് മൂന്നുയുഗം അവിടെ കഴിയണം.

14. തതോ ഭവേത് സപ്തജന്മ ഗോജാതിർവ്യാധിസംയുതഃ
ത്രിജന്മനി മേഷജാതിഃ ഛാഗജാതിസ്ത്രി ജന്മനി

പിന്നെ ഏഴുജന്മം രോഗം പിടിപെട്ട പശുവായും മൂന്നു ജന്മം ആടായും മൂന്നുജന്മം ചെമ്മരിയാടായും പിറക്കണം.

15. തതോ ഭവേന്മാനവശ്ച നിത്യരോഗീ ദരിദ്രകഃ
ഭാര്യാഹീനോ ബന്ധുഹീനഃ സന്താപീ ച തതഃ ശുചിഃ

പിന്നീട് നിത്യരോഗിയും ദരിദ്രനുമായ മനുഷ്യനായി ജനിക്കും. ഭാര്യയും ബന്ധുക്കളുമില്ലാത്തവനായി കഷ്ടപ്പെട്ട് ഒടുക്കം ശുദ്ധനായിത്തീരും.

**16. സാമാന്യദ്രവ്യചോരശ്ച യാതി നക്രമുഖം ച സഃ**
**താഡിതോ യമദൂതേന വസേത്തത്രാബ്ദകത്രയം**

സാധാരണ വസ്തുവകകൾ മോഷ്ടിക്കുന്നവൻ 'നക്രമുഖ'ത്തിലേക്കാണു പോകുക. യമദൂതന്റെ അടിയേറ്റുകൊണ്ട് അതിൽ മൂന്നു വർഷം കിടക്കണം.

**17. തതോ ഭവേത് സപ്തജന്മ ഗോപതിർവ്യാധിസംയുതഃ**
**തതോ ഭവേന്മാനവശ്ച മഹാരോഗീ തതഃ ശുചിഃ**

പിന്നെ ഏഴു ജന്മം രോഗം ബാധിച്ച കാളയായും പിന്നെ മഹാരോഗിയായ മനുഷ്യനായും ജനിച്ചിട്ട് ശുദ്ധനായിത്തീരും.

**18. ഹന്തി ഗാശ്ച ഗജാംശ്ചൈവ തുരഗാംശ്ച നഗാംസ്തഥാ**
**സ യാതി ഗജദംശം ച മഹാപാപീ യുഗത്രയം**

പശുക്കളെയും ആനകളെയും കുതിരകളെയും വൃക്ഷങ്ങളെയും നശിപ്പിക്കുന്ന മഹാപാപി മൂന്നുയുഗം ഗജദംശത്തിൽ കിടക്കും.

**19. താഡിതോ യമദൂതേന നാഗദന്തേന സന്തതം**
**സ ഭവേദ്ഗജജാതിശ്ച തുരഗശ്ച ത്രിജന്മനി**

യമദൂതൻ അവനെ ആനക്കൊമ്പുകൊണ്ട് സദാ പ്രഹരിക്കും. മൂന്നു ജന്മം ആനയായും കുതിരയായും

**20. ഗോജാതിർമ്ലേച്ഛജാതിശ്ച തതഃ ശുദ്ധോ ഭവേന്നരഃ**
**ജലം പിബന്തീം തൃഷിതാം ഗാം വാരയതി യഃ പുമാൻ**

പശുവായും മ്ലേച്ഛനായും ജനിക്കണം. പിന്നീട് ശുദ്ധനായി ഭവിക്കും. ദാഹിച്ച് വെള്ളം കുടിച്ചു കൊണ്ടിരിക്കുന്ന പശുവിനെ തടയുന്നവൻ,

**21. നരകം ഗോമുഖാകാരം കൃമിതപ്തോദകാന്വിതം**
**തത്ര തിഷ്ഠതി സന്തപ്തോ യാവന്മന്വന്തരാവധി**

കൃമിയും ചൂടുവെള്ളവും നിറഞ്ഞ ഗോമുഖാകാരമെന്ന നരകത്തിൽ നിപതിക്കും. മന്വന്തരം കഴിയും വരെ കഷ്ടപ്പെട്ട് അതിൽകിടക്കണം.

**22. തതോ നരോ/പി ഗോഹീനോ മഹാരോഗീ ദരിദ്രകഃ**
**സപ്തജന്മാന്ത്യജാതിശ്ച തതഃ ശുദ്ധോ ഭവേന്നരഃ**

പിന്നെ ഏഴുജന്മം ഗോക്കളില്ലാത്തവനും മഹാരോഗിയും ദരിദ്രനും ചണ്ഡാലനുമായി ജനിച്ചിട്ട് പരിശുദ്ധനായിത്തീരും.

**23. ഗോഹത്യാം ബ്രഹ്മഹത്യാം ച കരോതി ഹ്യതിദേശികീം**
**യോ ഹി ഗച്ഛത്യഗമ്യാം ച യ സ്ത്രീഹത്യാം കരോതി ച**

ശാസ്ത്ര വചനങ്ങൾ മാനിക്കാതെ ആരാണോ ഗോഹത്യയും ബ്രഹ്മഹത്യയും അഗമ്യാഗമനവും സ്ത്രീഹത്യയും

**24. ഭിക്ഷുഹത്യാം മഹാപാപീ ഭ്രൂണഹത്യാം ച ഭാരതേ**
**കുംഭീപാകേ വസേത് സോ/പി യാവദിന്ദ്രാശ്ചതുർദ്ദശ**

ഭിക്ഷുഹത്യയും ഭ്രൂണഹത്യയും ചെയ്യുന്നത്, ആ മഹാപാപി കുംഭീപാകമെന്ന നരകത്തിൽ പതിന്നാല് ഇന്ദ്രന്മാരുടെ കാലം കഴിയുവോളം കിടക്കണം.

25. താഡിതോ യമദൂതേന ചൂർണ്ണ്യമാനശ്ച സന്തതം
ക്ഷണം പതതി വഹ്നൗ ച ക്ഷണം പതതി കണ്ടകേ

യമദൂതൻ അടിച്ചു പൊടിയാക്കും; തീയിൽ തള്ളിയിടും; മുള്ളിലിട്ട് വലിക്കും

26. ക്ഷണം പതേത്തപ്തതൈലേ തപ്തോ യേന ക്ഷണം ക്ഷണം
ക്ഷണം ച തപ്തലോഹേ ച ക്ഷണം ച തപ്തതാമ്രകേ

ഉടൻതന്നെ തിളച്ച എണ്ണയിൽ തള്ളി വീഴ്ത്തും, ഓരോ നിമിഷവും വെന്തു നീറും. പിന്നെ പഴുത്ത ലോഹത്തിലും ചെമ്പിലും തള്ളിയിടും.

27. ഗൃധ്രോ ജന്മസഹസ്രാണി ശതജന്മനി സൂകരഃ
കാകശ്ച സപ്തജന്മാനി സർപ്പശ്ച സപ്തജന്മസു

ആയിരം ജന്മം കഴുകനായും നൂറു ജന്മം പന്നിയായും ഏഴു ജന്മം കാക്കയായും ഏഴു ജന്മം പാമ്പായും

28. ഷഷ്ടിവർഷസഹസ്രാണി വിഷ്ടായാം ജായതേ കൃമിഃ
നാനാജന്മസു സ വൃഷസ്തതഃ കുഷ്ഠീ ദരിദ്രകഃ

അറുപതിനായിരം വർഷം മലത്തിലെ കൃമിയായും ഒട്ടേറെ ജന്മങ്ങൾ കാളയായും പിന്നെ ദരിദ്രനായും കുഷ്ഠരോഗിയായും അവന് ജനിക്കേണ്ടി വരും.

## സാവിത്ര്യുവാച

29. വിപ്രഹത്യാച ഗോഹത്യാ കിംവിധാ ചാതിദൈശികീ
കാ വാ നൃണാമഗമ്യാ ച കോ വാ സന്ധ്യാവിഹീനകഃ

ബ്രഹ്മഹത്യയും ഗോഹത്യയും ഏതെല്ലാം വിധത്തിലുണ്ടെന്നു ശാസ്ത്രം പറയുന്നു? മനുഷ്യർക്ക് അഗമ്യയായ സ്ത്രീ ആര്? സന്ധ്യാവിഹീനനെന്ന് ആരെയാണ് പറയേണ്ടത്?

30. അദീക്ഷിതഃ പുമാൻ കോ വാ കോ വാ തീർത്ഥപ്രതിഗ്രഹീ
ദ്വിജഃ കോ വാ ഗ്രാമയാജീ കോ വാ വിപ്രോƒഥ ദേവലഃ

ദീക്ഷിതൻ അല്ലാത്തവൻ ആര്? തീർത്ഥപ്രതിഗ്രഹി എന്ന് ആരെ പറയുന്നു? ഗ്രാമയാജി ആര്? ആരാണു ദേവലൻ?

31. ശൂദ്രാണാം സൂപകാരശ്ച പ്രമത്തോ വൃഷലീപതിഃ
ഏതേഷാം ലക്ഷണം സർവം വദ വേദവിദാം വര

ശൂദ്രർക്കു പാചകം ചെയ്യുന്നവനാര്? ആരാണ് പ്രമത്തനും വൃഷലീപതിയും? ഹേ വേദജ്ഞ, ഇവരുടെ ലക്ഷണങ്ങൾ എന്തെല്ലാമാണെന്ന് എന്നോട് പറഞ്ഞാലും.

## ധർമ്മരാജ ഉവാച

32. ശ്രീകൃഷ്ണേ ച തദർച്ചായാമന്യേഷാം പ്രകൃതൗ സതി
ശിവേ ച ശിവലിംഗേ ച സൂര്യേ സൂര്യമണൗ തഥാ

ഹേ സതി, കൃഷ്ണനിലും അദ്ദേഹത്തിന്റെ പ്രതിമയിലും അതുപോലെ അന്യദേവന്മാരിലും അവരുടെ പ്രതിമകളിലും ശിവനിലും ശിവലിംഗത്തിലും സൂര്യനിലും സൂര്യമണിയിലും

33. ഗണേശേ വാഥ ദുർഗ്ഗായാമേവം സർവ്വത്ര സുന്ദരി
യഃകരോതി ഭേദബുദ്ധിം ബ്രഹ്മഹത്യാം ലഭേത്തു സഃ

ഗണേശനിലും ഗണേശപ്രതിമയിലും ദുർഗയിലും ദുർഗാപ്രതിമയിലും ആരാണോ ഭേദബുദ്ധിവയ്ക്കുന്നത് അവന് ബ്രഹ്മഹത്യാ പാപം ലഭിക്കും.

34. സ്വഗുരൗ സ്വേഷ്ടദേവേ ച ജന്മദാതരി മാതരി
കരോതി ഭേദബുദ്ധിം യോ ബ്രഹ്മഹത്യാം ലഭേത്തു സഃ

സ്വന്തം ഗുരുവിലും ഇഷ്ടദേവനിലും അച്ഛനിലും അമ്മയിലും ഭേദബുദ്ധി പുലർത്തുന്നവന് ബ്രഹ്മഹത്യാപാപം ഉണ്ടാകും.

35. വൈഷ്ണവേഷു ച ഭക്തേഷു ബ്രാഹ്മണേഷ്വിതരേഷു ച
കരോതി ഭേദബുദ്ധിം യോ ബ്രഹ്മഹത്യാം ലഭേത്തു സഃ

വൈഷ്ണവരിലും ഭക്തരിലും ബ്രാഹ്മണരിലും മറ്റുള്ളവരിലും ഭേദബുദ്ധിയുള്ളവൻ ബ്രഹ്മഹത്യയെ പ്രാപിക്കും.

36. വിപ്രപാദോദകേ ചൈവ സാളഗ്രാമോദകേ തഥാ
കരോതി ഭേദബുദ്ധിം യോ ബ്രഹ്മഹത്യാം ലഭേത്തു സഃ

വിപ്രന്റെ പാദതീർത്ഥത്തിലും സാളഗ്രാമതീർത്ഥത്തിലും ഭേദബുദ്ധി പുലർത്തുന്നവൻ ബ്രഹ്മ ഹത്യാപാപം ഉള്ളവനായിത്തീരും.

37. ശിവനൈവേദ്യകേ ചൈവ ഹരിനൈവേദ്യകേ തഥാ
കരോതി ഭേദബുദ്ധിം യോ ബ്രഹ്മഹത്യാം ലഭേത്തു സഃ

ശിവനൈവേദ്യത്തിലും ഹരിനൈവേദ്യത്തിലും ആരാണോ ഭേദബുദ്ധി പുലർത്തുന്നത് അവൻ ബ്രഹ്മഹത്യയെ പ്രാപിക്കും.

38. സർവേശ്വരേശ്വരേ കൃഷ്ണേ സർവകാരണകാരണേ
സർവാദ്യേ സർവദേവാനാം സേവ്യേ സർവാന്തരാത്മനി

സർവേശ്വരേശ്വരനും സർവകാരണകാരണനും സർവാദ്യനും സർവദേവന്മാർക്കും സേവ്യനും സർവാന്തരാത്മാവും

39. മായയാ*f*നേകരൂപേ വാപ്യേക ഏവ ഹി നിർഗുണേ
കരോതീശേന ഭേദം യോ ബ്രഹ്മഹത്യാം ലഭേത്തു സഃ

മായയാൽ നാനാരൂപം കൈക്കൊള്ളുന്നവനും എന്നാൽ ഏകരൂപനും നിർഗുണനുമായ കൃഷ്ണനും മഹാദേവനും തമ്മിൽ ഭേദം കല്പിക്കുന്നവൻ ബ്രഹ്മഹത്യ പ്രാപിക്കും.

40. ശക്തിഭക്തേ ദ്വേഷബുദ്ധിം ശക്തിശാസ്ത്രേ തഥൈവ ച
ദ്വേഷം യഃകുരുതേ മർത്ത്യോ ബ്രഹ്മഹത്യാം ലഭേത്തു സഃ

പരാശക്തിയെ ഭജിക്കുന്നവനിലും അതുപോലെ ശക്തിശാസ്ത്രത്തിലും ദ്വേഷബുദ്ധിവയ്ക്കുന്ന മനുഷ്യൻ ബ്രഹ്മഹത്യ പ്രാപിക്കും

41. പിതൃദേവാർച്ചനം യോ വാ ത്യജേദ് വേദനിരൂപിതം
യഃകരോതി നിഷിദ്ധം ച ബ്രഹ്മഹത്യാം ലഭേത്തു സഃ

വേദത്തിൽ നിർദ്ദേശിച്ചിരിക്കുന്ന പ്രകാരം പിതൃദേവാർച്ചനം ചെയ്യാതിരിക്കുകയോ നിഷിദ്ധ കർമ്മങ്ങൾ ആചരിക്കുകയോ ചെയ്യുന്നവൻ ബ്രഹ്മഹത്യാപാപം അനുഭവിക്കും

**42. യോ നിന്ദതേ ഹൃഷീകേശം തന്മന്ത്രോപാസകം തഥാ**
**പവിത്രാണാം പവിത്രം ച ജ്ഞാനാനന്ദം സനാതനം**

ഹൃഷീകേശനെയും അദ്ദേഹത്തിന്റെ മന്ത്രോപാസകനെയും നിന്ദിക്കുന്നവനും പവിത്രന്മാരിൽ പവിത്രനും ജ്ഞാനാനന്ദനും സനാതനനും

**43. പ്രധാനം വൈഷ്ണവാനാം ച ദേവാനാം സേവ്യമീശ്വരം**
**യേ നാർച്ചയന്തി നിന്ദന്തി ബ്രഹ്മഹത്യാം ലഭന്തി തേ**

വൈഷ്ണവർക്ക് പ്രധാനനും ദേവന്മാർക്കെല്ലാം സേവ്യനുമായ ആ ഈശ്വരനെ അർച്ചിക്കാതെ നിന്ദിക്കുന്നവരും ബ്രഹ്മഹത്യ പ്രാപിക്കും.

**44. യേ നിന്ദന്തി മഹാദേവീം കാരണബ്രഹ്മരൂപിണീം**
**സർവശക്തിസ്വരൂപാം ച പ്രകൃതിം സർവ്വമാതരം**

ആരാണോ മഹാദേവിയെ നിന്ദിക്കുന്നത്, കാരണബ്രഹ്മരൂപിണിയും സർവശക്തിസ്വരൂപിണിയും മൂലപ്രകൃതിയും സർവലോകജനനിയും

**45. സർവദേവസ്വരൂപാം ച സർവ്വേഷാം വന്ദിതാം സദാ**
**സർവ കാരണരൂപാം ച ബ്രഹ്മഹത്യാം ലഭന്തിതേ**

സർവദേവസ്വരൂപിണിയും എല്ലാവർക്കും എപ്പോഴും വന്ദനീയയും സർവകാരണ സ്വരൂപിണിയുമായ ഭുവനേശ്വരിയെ നിന്ദിക്കുന്നത്,അവർക്ക് ബ്രഹ്മഹത്യാപാപം ഉണ്ടാകും.

**46. കൃഷ്ണജന്മാഷ്ടമീം രാമനവമീം ച സുപുണ്യദാം**
**ശിവരാത്രിം തഥാ ചൈകാദശീം വാരം രവേസ്തഥാ**

കൃഷ്ണജന്മാഷ്ടമി,ശ്രീരാമനവമി,പുണ്യപ്രദമായ ശിവരാത്രി,അതുപോലെ ഏകാദശി, രവിവാരം

**47. പഞ്ചപർവാണി പുണ്യാനി യേ ന കുർവന്തി മാനവഃ**
**ലഭന്തി ബ്രഹ്മഹത്യാം തേ ചാണ്ഡാലാധികപാപിനഃ**

എന്നീ അഞ്ച് പുണ്യവ്രതദിനങ്ങൾ ആചരിക്കാത്ത മനുഷ്യർ ചണ്ഡാലന്മാരെക്കാൾ പാപികളാകുന്നു. അവർക്ക് ബ്രഹ്മഹത്യാപാപം ഉണ്ടാകും.

**48. അംബുവാച്യാം ഭൂഖനനം ജലശൗചാദികം ച യേ**
**കുർവന്തി ഭാരതേ വർഷേ ബ്രഹ്മഹത്യാം ലഭന്തി തേ**

ഭൂമി ഋതുമതിയാകുന്ന ദിവസങ്ങളിൽ ഭൂമി കിളയ്ക്കുകയും ജലശൗചാദികൾ നിർവഹിക്കുകയും ചെയ്യുന്നവർ ബ്രഹ്മഹത്യ പ്രാപിക്കും.

**49. ഗുരും ച മാതരം താതം സാധ്വീം ഭാര്യാം സുതം സുതാം**
**അനിന്ദ്യാം യോ ന പുഷ്ണാതി ബ്രഹ്മഹത്യാം ലഭേത്തു സഃ**

ഗുരുവിനെയും മാതാവിനെയും പിതാവിനെയും സാധ്വിയായ ഭാര്യയെയും പുത്രനെയും അനിന്ദ്യയായ പുത്രിയെയും സംരക്ഷിക്കാത്തവൻ ബ്രഹ്മഹത്യ പ്രാപിക്കും.

**50. വിവാഹോ യസ്യ ന ഭവേന്ന പശ്യതി സുതം തു യഃ**
**ഹരിഭക്തിവിഹീനോ യോ ബ്രഹ്മഹത്യാം ലഭേത്തു സഃ**

വിവാഹം ചെയ്യാത്തവനും പുത്രനെ കാണാൻ ഭാഗ്യം ലഭിക്കാത്തവനും ഹരിഭക്തിയില്ലാത്തവനുമായ മനുഷ്യന് ബ്രഹ്മഹത്യാ പാപം ലഭിക്കും.

51. ഹരേരനൈവേദ്യഭോജീ നിത്യം വിഷ്ണും ന പൂജയേത്
പുണ്യം പാർത്ഥിവലിംഗം ച ബ്രഹ്മഹാ/സൗ പ്രകീർത്തിതഃ

ഹരിക്കു നിവേദിക്കാത്ത അന്നം ഭക്ഷിക്കുന്നവനും നിത്യവും ഹരിപൂജചെയ്യാത്തവനും മൃണ്മയമായ ശിവലിംഗത്തെ പൂജിക്കാത്തവനും ബ്രഹ്മഹത്യ ചെയ്യുന്നവനാണ്.

52. ഗോപ്രഹാരം പ്രകുർവന്തം ദൃഷ്ട്വാ യോ ന നിവാരയേത്
യാതി ഗോവിപ്രയോർമദ്ധ്യേ ഗോഹത്യാം ച ലഭേത്തു സഃ

പശുവിനെ അടിക്കുന്നതു കണ്ടിട്ടും തടയാതിരിക്കുന്നവനും ഗോവിനും വിപ്രനും ഇടയ്ക്കു കൂടി പോകുന്നവനും ഗോഹത്യാപാപം ലഭിക്കും.

53. ദണ്ഡൈർഗാസ്താഡയേന്മൂഢോ യോ വിപ്രോ വൃഷവാഹനഃ
ദിനേ ദിനേ ഗോവധം ച ലഭതേ നാത്ര സംശയഃ

വടികൊണ്ട് പശുവിനെ അടിക്കുന്ന മൂഢനും കാളപ്പുറത്തേറി നടക്കുന്ന വിപ്രനും ദിനം തോറും ഗോവധത്തിന്റെ ഫലം അനുഭവിക്കും സംശയമില്ല.

54. ദദാതി ഗോഭ്യ ഉച്ഛിഷ്ടം ഭോജയേദ്വൃഷവാഹകം
ഭുനക്തി വൃഷവാഹാന്നം സ ഗോഹത്യാം ലഭേദ്ധ്രുവം

പശുക്കൾക്ക് എച്ചിൽ കൊടുക്കുന്നവനും കാളപ്പുറത്തേറിനടക്കുന്നവനെ ഊട്ടുന്നവനും അവന്റെ അന്നം ഭുജിക്കുന്നവനും ഗോഹത്യാഫലം അനുഭവിക്കേണ്ടിവരുമെന്നു തീർച്ചയാണ്.

55. വൃഷലീപതിം യാജയേദ്യോ ഭുംക്തേ/ന്നം തസ്യ യോ നരഃ
ഗോഹത്യാശതകം സോ/പി ലഭതേ നാത്ര സംശയഃ

ദാസീഭർത്താവിനെ കൊണ്ട് യാഗം ചെയ്യിക്കുന്നവനും അവന്റെ അന്നം ഭക്ഷിക്കുന്നവനുമായ മനുഷ്യർ നൂറു ഗോഹത്യ ചെയ്ത പാപം അനുഭവിക്കേണ്ടിവരുമെന്നതിനു സംശയമില്ല.

56. പാദം ദദാതി വഹ്നൗ യോ ഗാശ്ച പാദേന താഡയേത്
ഗേഹം വിശേദധൗതാംഘ്രിഃ സ്നാത്വാ ഗോവധമാപ്നുയാത്

കാലുകൊണ്ട് തീയിൽ ചവിട്ടുന്നവനും കാലുകൊണ്ട് പശുവിനെ തൊഴിക്കുന്നവനും കുളിച്ചിട്ട് കാലു കഴുകാതെ ക്ഷേത്രത്തിൽ കടക്കുന്നവനും ഗോഹത്യാപാപം ലഭിക്കും.

57. യോ ഭുംക്തേ സ്നിഗ്ദ്ധപാദേന ശേതേ സ്നിഗ്ദ്ധാംഘ്രിരേവ ച
സൂര്യോദയേ ച യോ ഭുംക്തേ സ ഗോഹത്യാം ലഭേദ്ധ്രുവം

കാലിൽ എണ്ണപുരട്ടിക്കൊണ്ട് ഉണ്ണുന്നവനും അപ്രകാരം ഉറങ്ങുന്നവനും സൂര്യനുദിക്കുമ്പോൾ ഉണ്ണുന്നവനും ഗോഹത്യാപാപം ഉണ്ടാകുമെന്നു തീർച്ച തന്നെ.

58. അവീരാന്നം ച യോ ഭുംക്തേ യോനിജീവ്യസ്യ ച ദ്വിജഃ
യസ്ത്രിസന്ധ്യാവിഹീനശ്ച ഗോഹത്യാം ലഭതേ തു സഃ

ഭർത്താവും സന്താനവുമില്ലാത്തവളും വ്യഭിചരിച്ചു ജീവിക്കുന്നവനും നൽകുന്ന അന്നം ഭുജിക്കുന്നവനും ത്രിസന്ധ്യ ആചരിക്കാത്തവനുമായ വിപ്രന് ഗോഹത്യാപാപം ലഭിക്കും.

59. സ്വഭർത്തരി ച ദേവേ വാ ഭേദബുദ്ധിം കരോതി യാ
കടൂക്ത്യാ താഡയേത്കാന്തം സാ ഗോഹത്യാം ലഭേദ്ധ്രുവം

ഭർത്താവിലും ദേവനിലും ഭേദബുദ്ധികാട്ടുകയും ദുർഭാഷണം കൊണ്ട് ഭർത്താവിനെ പീഡിപ്പിക്കുകയും ചെയ്യുന്നവൾക്ക് തീർച്ചയായും ഗോഹത്യാപാപം ലഭിക്കും.

60. ഗോമാർഗ്ഗവർജനം കൃത്വാ ദദാതി സസ്യമേവ വാ
തടാകേ വാ തു ദുർഗേ വാ സ ഗോഹത്യാം ലഭേദ്ധ്രുവം

മേച്ചിൽ സ്ഥലത്തും തടാകത്തിലും കോട്ടയിലും ഗോക്കൾക്കു മേയാൻ ഇടയില്ലാത്തവണ്ണം സസ്യങ്ങൾ നട്ടുവളർത്തുന്നവന് ഗോഹത്യാപാപമുണ്ടാകും.

61. പ്രായശ്ചിത്തേ ഗോവധസ്യ യഃകരോതി വ്യതിക്രമം
പുത്രലോഭാദഥാജ്ഞാനാത് സ ഗോഹത്യാം ലഭേദ്ധ്രുവം

വാത്സല്യാതിരേകത്താലോ അറിവില്ലായ്മ നിമിത്തമോ ഗോഹത്യ ചെയ്ത പുത്രനെകൊണ്ട് പ്രായശ്ചിത്തം ചെയ്യിക്കാത്തവന് ഗോഹത്യാപാപം ലഭിക്കും.

62. രാജകേ ദൈവകേ യത്നാദ് ഗോസ്വാമീ ഗാം ന രക്ഷതി
ദുഃഖം ദദാതി യോ മൂഢോ ഗോഹത്യാം സ ലഭേദ്ധ്രുവം

രാജകോപവും ദൈവകോപവും വകവയ്ക്കാതെ, ഗോക്കളെ രക്ഷിക്കാതിരിക്കുകയും അവയ്ക്ക് ദുഃഖം വരുത്തിവയ്ക്കുകയും ചെയ്യുന്ന മൂഢനായ ഗോസ്വാമി ഗോഹത്യാ ഫലമനുഭവിക്കുമെന്നു തീർച്ചയാണ്.

63. പ്രാണിനോ ലംഘയേദ്യോ ഹി ദേവാർച്ചാമനലം ജലം
നൈവേദ്യം പുഷ്പമന്നം ച സ ഗോഹത്യാം ലഭേദ്ധ്രുവം

പ്രാണികളെയും ദേവവിഗ്രഹത്തെയും അഗ്നിയെയും ജലത്തെയും നൈവേദ്യത്തെയും പുഷ്പത്തെയും അന്നത്തെയും മറികടക്കുന്നവൻ ഗോഹത്യാഫലം അനുഭവിക്കുമെന്നു തീർച്ചയാണ്.

64. ശശ്വന്നാസ്തീതി യോ വാദീ മിഥ്യാവാദീ പ്രതാരകഃ
ദേവദ്വേഷീ ഗുരുദ്വേഷീ സ ഗോഹത്യാം ലഭേദ്ധ്രുവം

അതിഥിയോട് എപ്പോഴും വ്യാജമായി ഇല്ലെന്നു ചൊല്ലുന്നവനും ദേവനെ ദ്വേഷിക്കുന്നവനും ഗുരുവിനെ ദ്വേഷിക്കുന്നവനും ഗോഹത്യാപാപം ഉണ്ടാകുമെന്നു തീർച്ചയാണ്.

65. ദേവതാപ്രതിമാം ദൃഷ്ട്വാ ഗുരും വാ ബ്രാഹ്മണം സതി
സംഭ്രമാന്ന നമേദ്യോ ഹി സ ഗോഹത്യാം ലഭേദ്ധ്രുവം

ദേവവിഗ്രഹത്തെയോ ഗുരുവിനെയോ ബ്രാഹ്മണനെയോ കണ്ടിട്ട് സംഭ്രമത്താൽ നമിക്കാതിരിക്കുന്നവന് ഗോഹത്യാപാപമുണ്ടാകും.

66. ന ദദാത്യാശിഷം കോപാത് പ്രണതായ ച യോ ദ്വിജഃ
വിദ്യാർത്ഥിനേ ച വിദ്യാം ച സ ഗോഹത്യാം ലഭേദ്ധ്രുവം

തന്നെ നമസ്കരിക്കുന്നവന് കോപം നിമിത്തം ആശിസ്സു നൽകാത്തവനും വിദ്യ അർത്ഥിക്കുന്നവന് വിദ്യനൽകാത്തവനുമായ വിപ്രന് ഗോഹത്യാപാപം ഉണ്ടാകും.

67. ഗോഹത്യാ വിപ്രഹത്യാ ച കഥിതാ ചാതിദൈശികീ
ഗമ്യാം സ്ത്രിയം നൃണാമേവ നിബോധ കഥയാമി തേ

ശാസ്ത്ര സമ്മതമായ ഗോഹത്യ ബ്രഹ്മഹത്യ എന്നിവയെപ്പറ്റി പറഞ്ഞു കഴിഞ്ഞു. ഇനി പുരുഷന്മാർക്ക് ഗമ്യകളായ സ്ത്രീകളെപ്പറ്റി പറയാം; കേട്ടുകൊള്ളുക.

**68. സ്വസ്ത്രീ ഗമ്യാ ച സർവേഷാമിതി വേദാനുശാസനം**
**അഗമ്യാ ച തദന്യാ യാ ചേതി വേദവിദോ വിദുഃ**

സ്വന്തം പത്നി ഏവർക്കും ഗമ്യയാണെന്ന് വേദം അനുശാസിക്കുന്നു. അവളിൽ നിന്ന് അന്യയായ ഏതു സ്ത്രീയും അഗമ്യയാണെന്നു വേദജ്ഞന്മാർ പറയുന്നു.

**69. സാമാന്യം കഥിതം സർവം വിശേഷം ശൃണു സുന്ദരി**
**അത്യഗമ്യാ ഹി യാ യാശ്ച നിബോധ കഥയാമി താഃ**

സാമാന്യനിയമമാണ് ഇപ്പറഞ്ഞത്. ഇനി വിശേഷാൽ വിധികേട്ടുകൊള്ളുക. തീരെ അഗമ്യകളായ സ്ത്രീകൾ ആരാരെല്ലാമാണെന്നു ഞാൻ പറയാം.

**70. ശൂദ്രാണാം വിപ്രപത്നീ ച വിപ്രാണാം ശൂദ്രകാമിനീ**
**അത്യഗമ്യാ ച നിന്ദ്യാ ച ലോകേ വേദേ പതിവ്രതേ**

ശൂദ്രന്മാർക്ക് വിപ്രപത്നിയും വിപ്രർക്ക് ശൂദ്രപത്നിയും അത്യന്തം അഗമ്യകളും നിന്ദ്യകളുമാണെന്നത്രേ ലൗകികവും വൈദികവുമായ മതം.

**71. ശൂദ്രശ്ച ബ്രാഹ്മണീം ഗത്വാ ബ്രഹ്മഹത്യാശതം ലഭേത്**
**തത്സമം ബ്രാഹ്മണീ ചാപി കുംഭീപാകം ലഭേദ്ധ്രുവം**

ശൂദ്രൻ ബ്രാഹ്മണസ്ത്രീയെ പ്രാപിച്ചാൽ നൂറുബ്രഹ്മഹത്യ ചെയ്ത പാപമാണ് അവനു ലഭിക്കുക. അവനോടൊപ്പം തന്നെ വിപ്രപത്നിയും കുംഭീപാകത്തിൽ വീഴും എന്നു തീർച്ചയാണ്.

**72. ശൂദ്രാണാം വിപ്രപത്നീ ച വിപ്രാണാം ശൂദ്രകാമിനീ**
**യദി ശൂദ്രാം വ്രജേദ്വിപ്രോ വൃഷലീപതിരേവ സഃ**

ശൂദ്രൻ വിപ്രപത്നിയെയും വിപ്രന്മാർ ശൂദ്രപത്നിയെയും പ്രാപിച്ചാൽ ഇതു തന്നെയാണു ഫലം. വിപ്രൻ ശൂദ്രസ്ത്രീയെ പ്രാപിക്കുന്നുവെങ്കിൽ അവനെയാണ് വൃഷലീപതിയെന്നു പറയുന്നത്.

**73. സ ഭ്രഷ്ടോ വിപ്രജാതേശ്ച ചാണ്ഡാലാത്സോƒധമഃസ്മൃതഃ**
**വിഷ്ഠാസമശ്ച തത്പിണ്ഡോ മൂത്രം തസ്യ ച തർപ്പണം**

അവൻ ബ്രാഹ്മണജാതിയിൽ നിന്ന് ഭ്രഷ്ടനാണ്; ചണ്ഡാലനെക്കാൾ അധമനുമാണ്. അവൻ പിതൃക്കൾക്കു നൽകുന്ന പിണ്ഡം മലതുല്യവും തർപ്പണം മൂത്രതുല്യവുമാകുന്നു.

**74. ന പിതൄണാം സുരാണാം ച തദ്ദത്തമുപതിഷ്ഠതി**
**കോടിജന്മാർജിതം പുണ്യം തസ്യാർച്ചാ തപസാർജിതാ**

അവൻ നൽകുന്നതൊന്നും ദേവന്മാർക്കോ പിതൃക്കൾക്കോ ചെന്നെത്തുകയില്ല. കോടി ജന്മങ്ങളിലായി പൂജയും തപസ്സും കൊണ്ട് നേടിയ പുണ്യം മുഴുവൻ,

**75. ദ്വിജസ്യ വൃഷലീലോഭാന്നശ്യത്യേവ ന സംശയഃ**
**ബ്രാഹ്മണശ്ച സുരാപീതി വിഡ്ഭോജീ വൃഷലീപതിഃ**

ആ വിപ്രന്റെ വൃഷലീസേവയാൽ നശിക്കുമെന്നതിനു സംശയമില്ല. വിഡ്ഭോജിയും സുരപാനംചെയ്യുന്നവനും വൃഷലീപതിയുമായ വിപ്രനും

76. തപ്തമുദ്രാദഗ്ദ്ധദേഹസ്തപ്തശൂലാങ്കിതസ്തഥാ
ഹരിവാസരഭോജീ ച കുംഭീപാകംവ്രജേദ്ദ്വിജഃ

മുദ്രകുത്തി ദേഹം പൊള്ളിച്ചവനും ശൂലമുദ്രദേഹത്ത് അങ്കനം ചെയ്തിട്ടുള്ളവനും ഹരിവാസര സമയത്ത് ഭക്ഷണം കഴിക്കുന്നവനുമായ വിപ്രനും കുംഭീപാകത്തിൽ പോകുമെന്ന് തീർച്ചതന്നെ.

77. ഗുരുപത്നീം രാജപത്നീം സപത്നീമാതരം ധ്രുവം
സുതാം പുത്രവധൂം ശ്വശ്രൂം സഗർഭാം ഭഗിനീം സതീം

ഗുരുപത്നി, രാജപത്നി, സപത്നീമാതാവ്, പുത്രി, പുത്രവധു, ശ്വശ്രു, ഗർഭിണി, സഹോദരി, പതിവ്രത,

78. സഹോദര ഭ്രാതൃജായാം മാതുലാനീം പിതുഃപ്രസൂം
മാതുഃപ്രസൂം തത്സ്വസാരം ഭഗിനീം ഭ്രാതൃകന്യകാം

സഹോദരപത്നി, അമ്മാവി, അച്ഛന്റെ അമ്മ, അമ്മയുടെ അമ്മ, അവരുടെ സഹോദരി, സഹോദരി, സഹോദരന്റെ പുത്രി,

79. ശിഷ്യാം ശിഷ്യസ്യ പത്നീം ച ഭാഗിനേയസ്യ കാമിനീം
ഭ്രാതുഃ പുത്രപ്രിയാം ചൈവാതൃഗമ്യാ ആഹ പത്മജഃ

ശിഷ്യ, ശിഷ്യന്റെ പത്നി, അനന്തിരവന്റെ ഭാര്യ, സഹോദരപുത്രന്റെ ഭാര്യ എന്നിവർ അത്യന്തം അഗമ്യകളാണെന്ന് ബ്രഹ്മദേവൻ പറഞ്ഞിട്ടുണ്ട്.

80. ഏതാഃ കാമേന കാന്താ യോ വ്രജേദ്വൈ മാനവാധമഃ
സ മാതൃഗാമീ വേദേഷു ബ്രഹ്മഹത്യാശതം വ്രജേത്

ഈ സ്ത്രീകളെ കാമത്തോടെ പ്രാപിക്കുന്ന മനുഷ്യാധമൻ വേദവചനമനുസരിച്ച് മാതൃഗാമിയാണ്. അവന് നൂറുബ്രഹ്മഹത്യ ചെയ്ത പാപം ലഭിക്കും.

81. അകർമ്മാർഹോƒപ്യസംസ്പൃശ്യോ ലോകേ വേദേ ച നിന്ദിതഃ
സ യാതി കുംഭീപാകേ ച മഹാപാപീ സുദുഷ്കരേ

അവൻ കർമ്മത്തിന് അവകാശമില്ലാത്തവനും അസ്പൃശ്യനുമാണ്. ലോകവും വേദവും നിന്ദിക്കുന്ന ആ മഹാപാപി സുദുഷ്കരമായ കുംഭീപാകത്തിൽ നിപതിക്കും.

82. കരോത്യശുദ്ധാം സന്ധ്യാം വാ ന സന്ധ്യാം വാ കരോതി ച
ത്രിസന്ധ്യം വർജയേദ്യോ വാ സന്ധ്യാഹീനശ്ച സ ദ്വിജഃ

വിധിയാം വണ്ണം സന്ധ്യാവന്ദനം ചെയ്യാത്തവനും സന്ധ്യാവന്ദനം തന്നെ ചെയ്യാത്തവനും ത്രിസന്ധ്യകൾ അനുഷ്ഠിക്കാത്തവനുമായ വിപ്രനെ സന്ധ്യാഹീനനെന്നു പറയും.

83. വൈഷ്ണവം ച തഥാ ശൈവം ശാക്തം സൗരം ച ഗാണപം
യോƒഹങ്കാരാന്ന ഗൃഹ്ണാതി മന്ത്രം സോƒദീക്ഷിതഃ സ്മൃതഃ

വൈഷ്ണവം, ശൈവം, ശാക്തം, സൗരം, ഗാണപതം എന്നീ മന്ത്രങ്ങൾ അഹങ്കാരം നിമിത്തം സ്വീകരിക്കാത്തവനെ അദീക്ഷിതനെന്നു പറയുന്നു.

84. പ്രവാഹമവധിം കൃത്വാ യാവദ്ധസ്തചതുഷ്ടയം
തത്ര നാരായണഃ സ്വാമീ ഗംഗാഗർഭാന്തരേ വസേത്

ഗംഗയുടെ ജലപ്പരപ്പിന് നാലടി കീഴിലായി ഗംഗാഗർഭത്തിൽ സാക്ഷാൽ നാരായണ സ്വാമി വസിക്കുന്നു.

85. തത്ര നാരായണക്ഷേത്രേ മൃതോ യാതി ഹരേഃ പദം
വാരാണസ്യാം ബദര്യാം ച ഗംഗാസാഗരസംഗമേ

ആ നാരായണ ക്ഷേത്രത്തിൽ വച്ചു മരിക്കുന്നവൻ ഹരിപദം പ്രാപിക്കും. കാശി, ബദരി, കടലും ഗംഗയും ചേരുന്ന സ്ഥാനം,

86. പുഷ്കരേ ഹരിഹരക്ഷേത്രേ പ്രഭാസേ കാമരൂസ്ഥലേ
ഹരിദ്വാരേ ച കേദാരേ തഥാ മാതൃപുരേ/പി ച

പുഷ്കരം, ത്ര്യംബകം, പ്രഭാസം, കാമരൂപം, ഹരിദ്വാരം, കേദാരം അതുപോലെ രേണുകാസ്ഥാനം

87. സരസ്വതീനദീതീരേ പുണ്യേ വൃന്ദാവനേ വനേ
ഗോദാവര്യാം ച കൗശിക്യാം ത്രിവേണ്യാം ച ഹിമാചലേ

സരസ്വതീനദീതീരം, പുണ്യമായ വൃന്ദാവനം, ഗോദാവരി, കൗശികി, ത്രിവേണി, ഹിമാലയം

88. ഏഷു തീർത്ഥേഷു യോ ദാനം പ്രതിഗൃഹ്ണാതി കാമതഃ
സ ച തീർത്ഥപ്രതിഗ്രാഹീ കുംഭീപാകേ പ്രയാതി സഃ

എന്നീ തീർത്ഥസ്ഥാനങ്ങളിൽ വച്ച് ലോഭത്തോടെ പ്രതിഗ്രഹം വാങ്ങുന്നവനാണ് 'തീർത്ഥപ്രതിഗ്രാഹി'. അവൻ കുംഭീപാകത്തിൽ വീഴും.

89. ശൂദ്രസേവീ ശൂദ്രയാജീ ഗ്രാമയാജീതി കീർത്തിതഃ
തഥാ ദേവോപജീവീ ച ദേവലഃ പരികീർത്തിതഃ

ശൂദ്രനെ സേവിക്കുന്നവനും ശൂദ്രനെക്കൊണ്ട് യാഗം ചെയ്യിക്കുന്നവനും ഗ്രാമയാജി എന്ന് പറയപ്പെടുന്നു. അതുപോലെ ദേവനെ ഉപജീവിച്ചു കഴിയുന്നവനെ ദേവലനെന്നും പറയും.

90. ശൂദ്രപാകോപജീവീ യഃ സൂപകാര ഇതി സ്മൃതഃ
സന്ധ്യാപൂജനഹീനശ്ച പ്രമത്തഃ പതിതഃ സ്മൃതഃ

ശൂദ്രന്റെ പാചകക്കാരനായി കഴിയുന്നവനെ സൂപകാരനെന്നും സന്ധ്യ അനുഷ്ഠിക്കാത്തവനെയും പൂജചെയ്യാത്തവനെയും പതിതനായ 'പ്രമത്തൻ' എന്നുംപറയും.

91. ഉക്തം സർവം മയാ ഭദ്രേ ലക്ഷണം വൃഷലീപതേഃ
ഏതേ മഹാപാതകിനഃ കുംഭീപാകം പ്രയാന്തി വൈ

ഭദ്രേ. വൃഷലീപതിയുടെ ലക്ഷണം നേരത്തേ ഞാൻ പറഞ്ഞു. മഹാപാതകികളായ ഇവർക്കെല്ലാം കുംഭീപാകത്തിൽ വീഴേണ്ടിവരും.

92. കുണ്ഡാന്യന്യാനി യേ യാന്തി നിബോധ കഥയാമി തേ

മറ്റ് നരകങ്ങളിൽ വീഴുന്നവർ ആരെല്ലാമാണെന്നു പറയാം; കേട്ടുകൊള്ളുക

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ

ചതുസ്ത്രിംശോ/ദ്ധ്യായഃ

# അഥ പഞ്ചത്രിംശോ$f$ദ്ധ്യായഃ

## ധർമ്മരാജ ഉവാച

1. ദേവസേവാം വിനാ സാദ്ധ്വി ന ഭവേത് കർമ്മകൃന്തനം.
ശുദ്ധകർമ്മ ശുദ്ധബീജം നരകശ്ച കുകർമ്മണാ

ഹേ സാധ്വി ദേവസേവകൂടാതെ കർമ്മക്ഷയം സംഭവിക്കുകയില്ല. ശുഭകർമ്മങ്ങൾ ചെയ്യുന്നതിന് അടിസ്ഥാനം ശുഭകർമ്മങ്ങൾ തന്നെയാണ്. നിന്ദ്യ കർമ്മങ്ങൾ ചെയ്താൽ നരകാദിഫലങ്ങളും ഉണ്ടാകും.

2. പുംശ്ചല്യന്നം ച യോ ഭുംക്തേ യോ$f$സ്യാ ഗച്ഛേത് പതിവ്രതേ
സ ദ്വിജഃ കാലസൂത്രം ച മൃതോ യാതി സുദുർഗമം

ഹേ പതിവ്രതേ, പുംശ്ചലിനൽകുന്ന അന്നം ഭുജിക്കുന്നവനും അവളെ പ്രാപിക്കുന്നവനുമായ ബ്രാഹ്മണൻ മരണശേഷം ദുർഗമമായ കാലസൂത്രനരകത്തിൽ എത്തും.

3. ശതവർഷം കാലസൂത്രേ സ്ഥിരീഭൂതോ ഭവേദ്ധ്രുവം
അന്യജന്മനി രോഗീ ച തതഃശുദ്ധോ ഭവേദ്ദ്വിജഃ

അവൻ കാലസൂത്രനരകത്തിൽ സ്ഥിരമായി നൂറു വർഷം കിടക്കും. പിന്നെ രോഗിയായി പിറന്ന് ക്രമേണ ആ ബ്രാഹ്മണൻ ശുദ്ധനായി ഭവിക്കും.

4. പതിവ്രതാ ചൈകപതീ ദ്വിതീയേ കുലടാ സ്മൃതാ
തൃതീയേ ധർഷിണീ ജ്ഞേയാ ചതുർത്ഥേ പുംശ്ചലീത്യപി

പതിവ്രതയ്ക്ക് ഒരു പതിയേ ഉണ്ടായിരിക്കൂ. രണ്ടുള്ളവൾ കുലടയും മൂന്നുള്ളവൾ ധർഷിണിയും നാലുള്ളവൾ പുംശ്ചലിയുമാണെന്നറിയുക.

5. വേശ്യാ ച പഞ്ചമേ ഷഷ്ഠേ പുംഗീ ച സപ്തമേ$f$ഷ്ടമേ
തത ഊർദ്ധ്വം മഹാവേശ്യാ സാ$f$സ്പൃശ്യാ സർവജാതിഷു

അഞ്ചും ആറും ഭർത്താക്കന്മാരുള്ളവൾ വേശ്യയും ഏഴും എട്ടും ഉള്ളവൾ പുംഗിയും അതിൽകൂടുതൽ ഭർത്താക്കന്മാരുള്ളവൾ മഹാവേശ്യയുമാകുന്നു. സർവ ജാതിയിൽപെട്ടവർക്കും അസ്പൃശ്യയാണ് അവൾ.

6. യോദ്വിജഃ കുലടാം ഗച്ഛേദ്ധർഷിണീം പുംശ്ചലീമപി
പുംഗീ വേശ്യാം മഹാവേശ്യാം മത്സ്യോദേ യാതി നിശ്ചിതം

കുലടയെയോ ധർഷിണിയെയോ പുംശ്ചലിയെയോ പുംഗിയെയോ വേശ്യയെയോ മഹാവേശ്യയെയോ പ്രാപിക്കുന്ന ബ്രാഹ്മണൻ മത്സ്യോദമെന്ന നരകത്തിൽ നിപതിക്കും.

7. ശതാബ്ദം കുലടാഗാമീ ധൃഷ്ടാഗാമീ ചതുർഗുണം
ഷഡ്ഗുണം പുംശ്ചലീഗാമീ വേശ്യാഗാമീ ഗുണാഷ്ടകം

കുലടയെ പ്രാപിക്കുന്നവൻ നൂറുവർഷവും ധർഷിണിയെ പ്രാപിക്കുന്നവൻ അതിന്റെ നാലിരട്ടി വർഷവും പുംശ്ചലിയെ പ്രാപിക്കുന്നവൻ ആറിരട്ടി വർഷവും വേശ്യയെ പ്രാപിക്കുന്നവൻ എട്ടിരട്ടി വർഷവും

**8. പുംഗീഗാമീ ദശഗുണം വസേത്തത്ര ന സംശയഃ**
**മഹാവേശ്യാ കാമുകശ്ച തതോദശഗുണം വസേത്**

പുംഗിയെ പ്രാപിക്കുന്നവൻ പത്തിരട്ടി വർഷവും അവിടെ കിടക്കുമെന്നതിനു സംശയമില്ല. മഹാവേശ്യയെ പ്രാപിക്കുന്നവനാകട്ടെ അതിന്റെ പത്തിരട്ടിവർഷവുംആണ് അവിടെ കിടക്കേണ്ടി വരിക.

**9. തത്രൈവ യാതനാം ഭുംക്തേ യമദൂതേന താഡിതഃ**
**തിത്തിരഃ കുലടാഗാമീ ധൃഷ്ടാഗാമീ ച വായസഃ**

യമദൂതന്റെ അടിയേറ്റ് എല്ലാവരും യാതന അനുഭവിക്കേണ്ടി വരും. കുലടയെ പ്രാപിച്ചവൻ തിത്തിരിപ്പക്ഷിയാവും ധർഷിണിയെ പ്രാപിച്ചവൻ കാക്കയായും

**10. കോകിലഃ പുംശ്ചലീഗാമീ വേശ്യാഗാമീ വൃകഃ സ്മൃതഃ**
**പുംഗീഗാമീ സൂകരശ്ച സപ്തജന്മനി ഭാരതേ**

പുംശ്ചലിയെ പ്രാപിച്ചവൻ കുയിലായും വേശ്യയെ പ്രാപിച്ചവൻ ചെന്നായായും പുംഗിയെ പ്രാപിച്ചവൻ പന്നിയായും

**11. മഹാവേശ്യാപ്രഗാമീ ച ജായതേ ശാല്മലീതരുഃ**
**യോ ഭുംക്തേ ജ്ഞാനഹീനശ്ച ഗ്രഹണേ ചന്ദ്രസൂര്യയോഃ**

മഹാവേശ്യയെ പ്രാപിച്ചവൻ ശാല്മലീവൃക്ഷമായും ഭാരതത്തിൽ ഏഴു ജന്മം ജനിക്കണം. അറിവില്ലാതെ ചന്ദ്രഗ്രഹണ സമയത്തോ സൂര്യഗ്രഹണ സമയത്തോ ഉണ്ണുന്നവൻ

**12. അരുന്തുദം സ യാത്യേവാപ്യന്നമാനാബ്ദമേവ ച**
**തതോ ഭവേന്മാനവശ്ചാപ്യുദരേ രോഗപീഡിതഃ**

അരുന്തദമെന്നു നരകത്തിൽ അന്നത്തിന്റെ എണ്ണത്തിനു തുല്യമായ വർഷം കഴിയണം. പിന്നെ ഉദരവ്യാധി പിടിപെട്ടവനും

**13. ഗുല്മയുക്തശ്ച കാണശ്ച ദന്തഹീനസ്തതഃ ശുചിഃ**
**വാക്പ്രദത്താം സ്വകന്യാം ച യോƒന്യസ്മൈ പ്രദദാതി ച**

ഗുല്മ വ്യാധിയുള്ളവനും ഒറ്റക്കണ്ണനും ദന്തവിഹീനനുമായ മനുഷ്യനായി പിറന്നിട്ട് ശുദ്ധനായിത്തീരും. കൊടുക്കാമെന്ന് ഒരാൾക്കു വാക്കു കൊടുത്ത കന്യകയെ മറ്റൊരാൾക്കു കൊടുക്കുന്നവൻ

**14. സ വസേത്പാംസുകുണ്ഡേ ച തദ്ഭോജീ ശതവത്സരം**
**തദ് ദ്രവ്യഹാരീ യഃ സാധ്വി, പാംസുവേഷ്ടേ ശതാബ്ദകം**

പാംസുകുണ്ഡത്തിൽ അതിലെ പൊടിയും തിന്നുകൊണ്ട് നൂറു വർഷം കിടക്കണം. ഹേ സാധ്വി, കന്യകയെവിറ്റ് ദ്രവ്യം കൈപ്പറ്റുന്നവൻ പാംസുവേഷ്ടത്തിൽ നൂറുവർഷം

**15. നിവസേച്ഛരശയ്യായാം മമ ദൂതേന താഡിതഃ**
**ഭക്ത്യാ ന പൂജയേദ്വിപ്രഃ ശിവലിംഗം ച പാർത്ഥിവം**

ശരശയ്യയിൽ, യമഭടന്റെ അടിയുമേറ്റ് കഴിയണം. മൃണ്മയമായ ശിവലിംഗത്തെ ഭക്തിപൂർവ്വം പൂജിക്കാത്ത വിപ്രൻ

**16. സ യാതി ശൂലിനഃ പാപാച്ഛൂലപ്രോതം സുദാരുണം**
**സ്ഥിത്വാ ശതാബ്ദം തത്രൈവ ശ്വാപദഃ സപ്തജന്മസു**

ശൂലിയുടെ കോപം നിമിത്തം ഭയങ്കരമായ ശൂലപ്രോതത്തിൽ പതിക്കും. അവിടെ നൂറുവർഷം കിടന്നിട്ട് പിന്നെ ഏഴാംജന്മം നരിയായും

17. 'തതോ ഭവേദ്ദേവലശ്ച സപ്തജന്മ തതഃ ശുചിഃ
കരോതി കുണ്ഠിതം വിപ്രം യദ്ഭിയാ കമ്പതേ ദ്വിജഃ

ഏഴു ജന്മം ദേവലനായും ജനിച്ചിട്ട് പിന്നെ ശുദ്ധനാകും. ആരാണോ ബ്രാഹ്മണനെ വിഷാദചിത്തനാക്കുന്നതും ഭയപ്പെടുത്തി വിറപ്പിക്കുന്നതും

18. പ്രകമ്പനേ വസേത്സോഽപി വിപ്രലോമാബ്ദമേവ ച
പ്രകോപവദനാ കോപാത്സ്വാമിനം യാ ച പശ്യതി

അവൻ, ആ വിപ്രനെത്ര രോമങ്ങളുണ്ടോ അത്രയും വർഷം പ്രകമ്പനമെന്ന നരകത്തിൽ വസിക്കണം. കോപകലുഷവദനയായി ഏതു സ്ത്രീയാണോ തന്റെ ഭർത്താവിനെ നോക്കുന്നത്,

19. കടൂക്തിം തം പ്രവദതി സോല്മുകം സമ്പ്രയാതി ഹി
ഉൽക്കാം ദാദാതി തദ്വക്ത്രേ സതതം മമ കിങ്കരഃ

കഠിനവാക്കുകൾ അവനോടു പറയുന്നത്, അവൾ ഉൽമുകമെന്ന നരകത്തിൽ പോകും. എന്റെ കിങ്കരൻ അവളുടെ വായിൽ സദാ തീക്കൊള്ളി വയ്ക്കും..

20. ദണ്ഡേന താഡയേന്മൂർദ്ധ്നി തല്ലോമാബ്ദപ്രമാണകം
തതോ ഭവേന്മാനവീ ച വിധവാ സപ്തജന്മസു

അവൾക്ക് എത്ര രോമങ്ങളുണ്ടോ അത്രയും വർഷം തലയിൽ യമദൂതന്റെ ദണ്ഡം കൊണ്ടുള്ള അടിയുമേറ്റ് അവിടെ കഴിയണം. പിന്നെ ഏഴു ജന്മം വിധവയായി ഭവിക്കും.

21. സാ ഭുക്ത്വാ ചൈവ വൈധവ്യം വ്യാധിയുക്താ തതഃ ശുചിഃ
യാ ബ്രാഹ്മണീ ശൂദ്രഭോഗ്യാ ചാന്ധകൂപേ പ്രയാതി സാ

വ്യാധിയും വൈധവ്യവും അനുഭവിച്ചിട്ട് പിന്നെ ശുദ്ധയായിത്തീരും. ശൂദ്രനെ പ്രാപിക്കുന്ന ബ്രാഹ്മണ സ്ത്രീ അന്ധകൂപത്തിൽ വീഴും.

22. തപ്തശൗചോദകേ ധ്വാന്തേ തദാഹാരീ ദിവാനിശം
നിവസേദതിസന്തപ്താ മമ ദൂതേന താഡിതാ

തിളച്ചുകിടക്കുന്ന അശുദ്ധജലത്തിൽ, അതും കുടിച്ചുകൊണ്ട് രാപകൽ അന്ധകാരത്തിൽ എന്റെ ദൂതന്റെ അടിയുമേറ്റ് ആർത്തയായി, കഴിയണം.

23. ശൗചോദകേ നിമഗ്നാ സാ യാവദിന്ദ്രാശ്ചതുർദ്ദശ
കാകീ ജന്മസഹസ്രാണി ശതജന്മാനി സൂകരീ

ആ ആശുദ്ധ ജലത്തിൽ മുങ്ങി പതിന്നാല് ഇന്ദ്രന്മാരുടെ കാലത്തോളം കഴിയേണ്ടിവരും. ആയിരം ജന്മം പെൺകാക്കയായും നൂറുജന്മം പെൺപന്നിയായും

24. സൃഗാലീ ശതജന്മാനി ശതജന്മാനി കുക്കുടീ
പാരാവതീ സപ്തജന്മ വാനരീ സപ്തജന്മസു

നൂറുജന്മം പെൺകുറുക്കനായും നൂറുജന്മം പിടക്കോഴിയായും ഏഴു ജന്മം പിറാവായും ഏഴുജന്മം പെൺ കുരങ്ങായും കഴിഞ്ഞിട്ട്,

25. തതോ ഭവേത്സാ ചാണ്ഡാലീ സർവഭോഗ്യാ ച ഭാരതേ
തതോ ഭവേച്ച രജകീ യക്ഷ്മഗ്രസ്താ ച പുംശ്ചലീ

പിന്നീട് ഭാരതത്തിൽ സർവഭോഗ്യയായ ഒരു ചാണ്ഡാലിയായും അലക്കുകാരിയായും ക്ഷയരോഗം പിടിച്ച വേശ്യയായും

26. തതഃ കുഷ്ഠയുതാ തൈലകാരീ ശുദ്ധാ ഭവേത്തതഃ
നിവസേദ്വേധനേ വേശ്യാ പുംഗീ ച ദണ്ഡതാഡനേ

പിന്നെ കുഷ്ഠം പിടിച്ച ചക്കാല സ്ത്രീയായും ജനിച്ചിട്ട് പിന്നെ ശുദ്ധയായിത്തീരും. വേശ്യ വേധനത്തിലും പുംഗി ദണ്ഡതാഡനത്തിലും

27. ജലരന്ധ്രേ വസേദ്വേശ്യാ കുലടാ ദേഹചൂർണ്ണകേ
സൈ്വരിണീ ദലനേ ചൈവ ധൃഷ്ടാ ച ശോഷണേ തഥാ

മഹാവേശ്യ ജലരന്ധ്രകുണ്ഡത്തിലും കുലട ദേഹചൂർണ്ണകുണ്ഡത്തിലും സൈ്വരിണി ദളനകുണ്ഡത്തിലും ധൃഷ്ട ശോഷണകുണ്ഡത്തിലും

28. നിവസേദ്യാതനായുക്താ മമ ദൂതേന താഡിതാ
വിണ്മൂത്രഭക്ഷാ സതതം യാവന്മന്വന്തരം സതി

സദാ മലമൂത്രാദികൾ ഭക്ഷിച്ച് എന്റെ ദൂതന്റെ അടിയുമേറ്റ് യാതന അനുഭവിച്ചുകൊണ്ട് ഒരു മന്വന്തരം കിടക്കണം.

29. തതോ ഭവേദ്വിട്കൃമിശ്ച ലക്ഷവർഷം തതഃ ശുചിഃ
ബ്രാഹ്മണോ ബ്രാഹ്മണീം ഗച്ഛേത് ക്ഷത്രിയാം വാഽപി ക്ഷത്രിയഃ

പിന്നെ ലക്ഷം വർഷം മലത്തിലെ കൃമിയായി കഴിഞ്ഞിട്ട് ശുദ്ധനാകും. ബ്രാഹ്മണൻ ബ്രാഹ്മണസ്ത്രീയേയും ക്ഷത്രിയൻ ക്ഷത്രിയസ്ത്രീയേയും പ്രാപിക്കുന്നുവെങ്കിൽ

30. വൈശ്യോ വൈശ്യാം ച ശൂദ്രാം വാ ശൂദ്രശ്ചാപി വ്രജേദ്യദി
സവർണ്ണപരദാരൈശ്ച കഷായം യാന്തി തേ ജനാഃ

വൈശ്യൻ വൈശ്യസ്ത്രീയേയും ശൂദ്രൻ ശൂദ്രസ്ത്രീയേയും പ്രാപിക്കുമെങ്കിൽ, അവർ സവർണ്ണരായ ആ പരദാരങ്ങളോടൊപ്പം കഷായകുണ്ഡത്തിൽ നിപതിക്കും.

31. ഭുക്ത്വാ കഷായം തപ്തോദം നിവസേദ്വാ ശതാബ്ദകം
തതോ വിപ്രോ ഭവേച്ഛുദ്ധസ്തതോ വൈ ക്ഷത്രിയാദയഃ

തിളച്ചു കിടക്കുന്ന കഷായവെള്ളം കുടിച്ചുകൊണ്ട് നൂറു വർഷം അതിൽ കിടക്കണം. അതിനു ശേഷം ആദ്യം വിപ്രൻ ശുദ്ധനാകും. പിന്നെ ക്ഷത്രിയാദികളും ശുദ്ധരാകും.

32. യോഷിതശ്ചാപി ശുദ്ധ്യന്തീത്യേവമാഹ പിതാമഹഃ
ക്ഷത്രിയോ ബ്രാഹ്മണീം ഗച്ഛേദ്വൈശ്യോ വാഽപി പതിവ്രതേ

ആ സ്ത്രീകളും അപ്രകാരം ശുദ്ധരായിത്തീരുമെന്ന് പിതാമഹൻ പറയുന്നുണ്ട്. ഹേ പതിവ്രതേ, വിപ്രസ്ത്രീയെ പ്രാപിക്കുന്ന ക്ഷത്രിയനും വൈശ്യനും,

33. മാതൃഗാമീ ഭവേത്സോഽപി ശൂർപ്പേ ച നരകേ വസേത്
ശൂർപ്പാകാരൈശ്ച കൃമിഭിഃ ബ്രാഹ്മണ്യാ സഹ ഭക്ഷിതഃ

മാതൃഗാമിയാണ്. അവൻ ശൂർപ്പകുണ്ഡത്തിൽ വസിക്കണം. മുറം പോലുള്ള കൃമികൾ ബ്രാഹ്മണിയോടൊപ്പം അവനേയും ഭക്ഷിക്കും.

**34. പ്രതപ്തമൂത്രഭോജീ ച മമ ദൂതേന താഡിതഃ**
**തത്രൈവ യാതനാം ഭുംക്തേ യാവദിന്ദ്രാശ്ചതുർദ്ദശ**

ചൂടുമൂത്രം കുടിക്കുകയും എന്റെ ഭടന്റെ അടികൊള്ളുകയും വേണം. പതിനാല് ഇന്ദ്രന്മാരുടെ കാലത്തോളം യാതനകൾ അനുഭവിച്ചുകൊണ്ട് അവിടെത്തന്നെ കിടക്കണം.

**35. സപ്തജന്മ വരാഹശ്ച ഛാഗലശ്ച തതഃ ശുചി**
**കരേ ധൃത്വാ തു തുളസീം പ്രതിജ്ഞാം യോ ന പാലയേത്**

ഏഴു ജന്മം വരാഹമായും ചെമ്മരിയാടായും ജനിച്ചിട്ട് പിന്നെ ശുദ്ധനാകും. കൈയിൽ തുളസിയും വച്ചുകൊണ്ട് ചെയ്ത പ്രതിജ്ഞ പാലിക്കാതിരിക്കുന്നവനും

**36. മിഥ്യാ വാ ശപഥം കുര്യാത് സ ച ജ്വാലാമുഖം വ്രജേത്**
**ദത്വാ ദക്ഷിണഹസ്തം ച പ്രതിജ്ഞാംയോ ന പാലയേത്**

കള്ളസത്യം ചെയ്യുന്നവനും ജ്വാലാമുഖത്തിൽ നിപതിക്കും. വലംകൈയ് പിടിച്ച് ചെയ്ത സത്യം പാലിക്കാത്തവനും

**37. ശിലാം വാ ദേവപ്രതിമാം സ ച ജ്വാലാമുഖം വ്രജേത്**
**ഗംഗാതോയം കരേ കൃത്വാ പ്രതിജ്ഞാം യോ ന പാലയേത്**

സാളഗ്രാമമോ ദേവപ്രതിമയോ കൈയിൽ വച്ചുകൊണ്ട് ചെയ്ത സത്യം പാലിക്കാത്തവനും ജ്വാലാമുഖകുണ്ഡത്തിൽ വീഴും. ഗംഗാജലം കൈയിലെടുത്തുകൊണ്ടു ചെയ്ത സത്യം പാലിക്കാത്തവനും

**38. സ്ഥിത്വാ ദേവഗൃഹേ വാഽപി സ ച ജ്വാലാമുഖം വ്രജേത്**
**അസ്പൃശ്യബ്രാഹ്മണം ഗാം ച ജ്വാലാവഹ്നിം വ്രജേദ്ദ്വിജഃ**

ദേവാലയത്തിൽ വച്ച് സത്യം ചെയ്തത് പാലിക്കാത്തവനും ജ്വാലാമുഖത്തിൽ വീഴും. ബ്രാഹ്മണനെയോ ഗോവിനെയോ തൊട്ടുകൊണ്ട് ചെയ്യുന്ന സത്യം പാലിക്കാത്ത ബ്രാഹ്മണനും ജ്വാലാമുഖത്തിലാണു പതിക്കുക.

**39. ന പാലയേത് പ്രതിജ്ഞാം ച സ ച ജ്വാലാമുഖം വ്രജേത്**
**മിത്രദ്രോഹീ കൃതഘ്നശ്ച യശ്ച വിശ്വാസഘാതകഃ**

പ്രതിജ്ഞചെയ്തതു പാലിക്കാത്ത ഏതൊരുവനും ജ്വാലാമുഖത്തിൽ നിപതിക്കും. മിത്രദ്രോഹിയും കൃതഘ്നനും വിശ്വാസവഞ്ചകനും

**40. മിഥ്യാസാക്ഷ്യപ്രദശ്ചൈവ സ ച ജ്വാലാമുഖം വ്രജേത്**
**ഏതേ തത്ര വസന്ത്യേവ യാവദിന്ദ്രാശ്ചതുർദ്ദശ**

കള്ളസ്സാക്ഷി പറയുന്നവനും ജ്വാലാമുഖത്തിൽ പോകും. ഇവർക്കെല്ലാം ആ ജ്വാലാമുഖകുണ്ഡത്തിൽ പതിന്നാല് ഇന്ദ്രന്മാരുടെ കാലംവരെ കിടക്കണം.

**41. തഥാംഗാരപ്രദഗ്ദ്ധാശ്ച യമദൂതേന താഡിതാഃ**
**ചാണ്ഡാലസ്തുളസീം സ്പൃഷ്ട്വാ സപ്തജന്മ തതഃ ശുചിഃ**

തീയിൽ വെന്തു നീറുകയും അവിടെ കിടന്ന് യമദൂതന്റെ അടി കൊള്ളുകയും വേണം. തുളസിപ്പൂതൊട്ട് സത്യം ചെയ്യുന്നവൻ ഏഴു ജന്മം ചാണ്ഡാലനായിത്തീർന്നിട്ട് ശുദ്ധനാകും.

42. മ്ലേച്ഛോ ഗംഗാജലസ്പർശീ പഞ്ചജന്മ തതഃ ശുചിഃ
ശിലാസ്പർശീ വിട്കൃമിശ്ച സപ്തജന്മസു സുന്ദരി

ഗംഗാജലം സ്പർശിച്ച് സത്യം ചെയ്തതു പാലിക്കാത്തവൻ അഞ്ചുജന്മം മ്ലേച്ഛനായി ജനിച്ചിട്ട് ശുദ്ധനാകും. സാളഗ്രാമം തൊട്ടു സത്യം ചെയ്തവൻ ഏഴുജന്മം മലത്തിലെ കൃമിയായി ജനിച്ചിട്ട് ശുദ്ധനാകും.

43. അർച്ചാസ്പർശീ ബ്രഹ്മകൃമിഃ സപ്തജന്മ തതഃ ശുചിഃ
ദക്ഷഹസ്തപ്രദാതാ ച സർപ്പശ്ച സപ്തജന്മസു

ദേവവിഗ്രഹം തൊട്ടു സത്യം ചെയ്തവൻ ഏഴുജന്മം വിപ്രഗൃഹത്തിൽ കൃമിയായി ജനിച്ചിട്ട് പിന്നെ ശുദ്ധനാകും. വലം കൈയ് തൊട്ട് സത്യം ചെയ്തവൻ ഏഴുജന്മം സർപ്പമായിത്തീരും.

44. തതോ ഭവേദ്ബ്രഹ്മഹീനോ മാനവശ്ച തതഃ ശുചിഃ
മിഥ്യാവാദീ ദേവഗൃഹേ ദേവലഃ സപ്തജന്മസു

പിന്നെ ബ്രാഹ്മണ്യമില്ലാത്ത മനുഷ്യനായി ജനിച്ചിട്ട് ശുദ്ധനായിത്തീരും. കള്ളസ്സത്യം ചെയ്തവൻ ഏഴുജന്മം ദേവാലയത്തിൽ ദേവലനായി കഴിയണം.

45. വിപ്രാദിസ്പർശകാരീ ച വ്യാഘ്രജാതിർഭവേദ്ധ്രുവം
തതോ ഭവേച്ച മൂകഃ സ ബധിരശ്ച ത്രിജന്മനി

വിപ്രാദികളെ സ്പർശിച്ച് പ്രതിജ്ഞ ചെയ്തവൻ കടുവയായി ജനിക്കുമെന്നു തീർച്ചയാണ്. പിന്നെ മൂകനായും ബധിരനായും മൂന്നുജന്മം,

46. ഭാര്യാഹീനോ ബന്ധുഹീനോ വംശഹീനസ്തതഃ ശുചിഃ
മിത്രദ്രോഹീ ച നകുലഃ കൃതഘ്നശ്ചാപി ഖണ്ഡകഃ

ഭാര്യാഹീനനായും ബന്ധുഹീനനായും വംശഹീനനായും കഴിഞ്ഞിട്ട് ശുദ്ധനായിത്തീരും. മിത്രദ്രോഹി കീരിയായും കൃതഘ്നൻ വാൾപ്പുലിയായും

47. വിശ്വാസഘാതീ വ്യാഘ്രശ്ച സപ്തജന്മസു ഭാരതേ
മിഥ്യാസാക്ഷീ ച വക്തവ്യേ മണ്ഡൂകഃ സപ്തജന്മസു

വിശ്വാസഘാതി കടുവയായും ഏഴു ജന്മം പിറക്കണം. കള്ളസ്സാക്ഷി പറയുന്നവൻ ഏഴുജന്മം മണ്ഡൂകമാകും.

48. പൂർവാൻ സപ്താപരാൻസപ്ത പുരുഷാൻ ഹന്തി ചാത്മനഃ
നിത്യക്രിയാവിഹീനശ്ച ജഡത്വേന യുതോ ദ്വിജഃ

മുമ്പും പിമ്പും ഏഴു തലമുറയിൽപ്പെട്ട സ്വന്തക്കാരെ ഇവൻ നശിപ്പിക്കും നിത്യകർമ്മം ചെയ്യാത്ത മൂഢനായ ബ്രാഹ്മണനും

49. യസ്യാനാസ്ഥാ വേദവാക്യേ മന്ദം ഹസതി സന്തതം
വ്രതോപവാസഹീനശ്ച സദ്വാക്യപരനിന്ദകഃ

അനാസ്ഥയാൽ വേദവാക്യങ്ങളെ നിന്ദിക്കന്ന വിപ്രനും വ്രതം ഉപവാസം എന്നിവകൾ ഇല്ലാത്തവനും സദ്വാക്യങ്ങളെ നിന്ദിക്കുന്നവനും.

50. ധൂമ്രാന്ധേ വസേത് സോഽപി ശതാബ്ദം ധൂമഭക്ഷകഃ
ജലജന്തുർ ഭവേത് സോഽപി ശതജന്മക്രമേണ ച

ധൂമ്രാന്ധത്തിൽ ധൂമം ഭക്ഷിച്ചു കൊണ്ട് നൂറുവർഷം കിടക്കണം. പിന്നെ നൂറുജന്മം ജലജന്തുക്കളായി ജനിക്കും.

51. തതോ നാനാപ്രകാരശ്ച മത്സ്യജാതിസ്തതഃ ശുചിഃ
യഃ കരോത്യുപഹാസം ച ദേവബ്രാഹ്മണയോർ ധനേ

പിന്നെ പല പ്രകാരത്തിലുള്ള മത്സ്യജാതിയിൽ ജനിച്ചിട്ട് ശുദ്ധനായിത്തീരും. ദേവന്മാരുടെയും ബ്രാഹ്മണരുടെയും ധനാദികളെ വെറുക്കുന്നവൻ.

52. പാതയിത്വാ സ പൂരുഷാൻ ദശപൂർവാൻ ദശാപരാൻ
സോഽയം യാതി തു ധൂമ്രാന്ധം ധൂമധ്വാന്തസമന്വിതം

തനിക്ക് മുമ്പും പിമ്പുമുള്ള പത്തു തലമുറയെ നശിപ്പിക്കും. അവനും ധൂമവും ഇരുട്ടും നിറഞ്ഞ ധൂമ്രാന്ധകുണ്ഡത്തിൽ ചെന്നു വീഴും.

53. ധൂമ്രക്ലിഷ്ടോ ധൂമ്രഭോജീ വസേത്തത്ര ചതുർഗുണം
തതോ മൂഷകജാതിശ്ച സപ്ത ജന്മസു ഭാരതേ

പുകയറ്റേു ക്ലേശിച്ച് പുകയും തിന്ന് നൂറ്റാണ്ട് അവിടെ കഴിയണം. പിന്നീട് ഭാരതത്തിൽ ഏഴു ജന്മം എലിയായും,

54. തതോ നാനാവിധാഃ പക്ഷിജാതയഃ കൃമി ജാതിഭിഃ
തതോ നാനാവിധാ വൃക്ഷാഃ പശവശ്ച തതോ നരഃ

പിന്നെ നാനാതരം പക്ഷികളായും കൃമികളായും അതിനുശേഷം നാനാതരം വൃക്ഷങ്ങളായും പശുക്കളായും ജനിച്ചിട്ട് മനുഷ്യനാകും.

55. വിപ്രോ ദൈവജ്ഞജീവീ ച വൈദ്യജീവീ ചികിത്സകഃ
ലാക്ഷാലോഹാദിവ്യാപാരീ രസാദിവിക്രയീ ച യഃ

ദൈവജ്ഞനായും വൈദ്യവൃത്തികൊണ്ട് ചികിത്സിക്കുന്നവനായും അരക്ക് ഇരിമ്പ് രാസാദി പദാർത്ഥങ്ങൾ ഇവ കച്ചവടം ചെയ്യുന്നവനായും ജീവിക്കുന്ന ബ്രാഹ്മണൻ

56. സ യാതി നാഗവേഷ്ടം ച നാഗവേഷ്ടിതമേവ ച
വസേത് സ ലോമമാനാബ്ദം തത്രൈവ നാഗപാശിതഃ

നാഗങ്ങൾ ചുഴലുന്ന നാഗവേഷ്ടകുണ്ഡത്തിൽ നിപതിക്കും. തനിക്ക് എത്ര രോമങ്ങൾ ഉണ്ടോ അത്രയും വർഷം അവിടെത്തന്നെ പാമ്പിനാൽ ചുറ്റപ്പെട്ടു കഴിയണം.

57. തതോ നാനാവിധാ പക്ഷിജാതയശ്ച തതോ നരഃ
തതോ ഭവേത് സ ഗണകോ വൈദ്യശ്ച സപ്തജന്മസു

പിന്നെ നാനാതരം പക്ഷിജാതികളായി പിറന്നിട്ട് മനുഷ്യനാകും. പിന്നെ അവൻ ഏഴു ജന്മം ഗണകനും വൈദ്യനും,

58. ഗോപശ്ച കർമ്മകാരശ്ച രംഗകാരസ്തതഃ ശുചിഃ
പ്രസിദ്ധാനി ച കുണ്ഡാനി കഥിതാനി പതിവ്രതേ

ഗോപാലകനും കൊല്ലനും ചായപ്പണിക്കാരനുമായി ജനിച്ചിട്ട് ശുദ്ധനാകും. ഹേ പതിവ്രതേ, പ്രസിദ്ധമായ കുണ്ഡങ്ങളെപ്പറ്റി ഞാൻ പറഞ്ഞു കഴിഞ്ഞു.

59. അന്യാനി ചാപ്രസിദ്ധാനി ക്ഷുദ്രാണി സന്തി തത്ര വൈ
സന്തി പാതകിനസ്തേഷു സ്വകർമ്മഫലഭോഗിനഃ
ഭ്രമന്തി നാനായോനിം ച കിം ഭൂയഃ ശ്രോതുമിച്ഛസി

അപ്രസിദ്ധങ്ങളും ക്ഷുദ്രങ്ങളുമായ വേറെയും അനേകം കുണ്ഡങ്ങൾ ഉണ്ട്. അവിടെയും തങ്ങളുടെ കർമ്മത്തിനനുസരിച്ച ഫലം അനുഭവിക്കുന്ന പാപികൾ ഉണ്ട്. അവർ നാനായോനികളിൽ ജനിച്ചും മരിച്ചും ചുറ്റിക്കറങ്ങി കൊണ്ടിരിക്കുന്നു. ഇനി എന്താണു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
പഞ്ചത്രിംശോƒദ്ധ്യായഃ

## അഥ ഷട്ത്രിംശോƒദ്ധ്യായഃ

### സാവിത്ര്യുവാച

1. ധർമ്മരാജ മഹാഭാഗ വേദവേദാംഗപാരഗ
നാനാപുരാണേതിഹാസേ യത്സാരം തത്പ്രദർശയ

മഹാഭാഗനും വേദവേദാംഗങ്ങളുടെ മറുകര കണ്ടവനുമായ ധർമ്മരാജാവേ, നാനാപുരാണങ്ങളുടെയും ഇതിഹാസങ്ങളുടെയും പരമമായ തത്ത്വം എന്താണെന്ന് വിശദമായി പറഞ്ഞുതന്നാലും.

2. സർവ്വേഷു സാരഭൂതം യത്സർവ്വേഷ്ടം സർവ്വസമ്മതം
കർമ്മച്ഛേദബീജരൂപം പ്രശസ്തം സുഖദം നൃണാം

സർവ്വരും ഇഷ്ടപ്പെടുന്നതും സർവ്വസമ്മതവും കർമ്മബന്ധം നശിപ്പിക്കാൻ കാരണവും പ്രശസ്തവും സുഖപ്രദവും എല്ലാറ്റിലും വച്ച് ഉൽകൃഷ്ടവുമായിട്ടുള്ളത് എന്താണ്?

3. സർവ്വപ്രദം ച സർവ്വേഷാം സർവ്വമംഗളകാരകം
ഭയം ദുഃഖം ന പശ്യന്തി യേന വൈ സർവമാനവാഃ

സർവ്വാഭീഷ്ടങ്ങളെയും പ്രദാനം ചെയ്യുന്നതും എല്ലാവർക്കും എല്ലാ മംഗളങ്ങൾക്കും കാരണമായിട്ടുള്ളതും എന്താണ്? എല്ലാമനുഷ്യർക്കും ഭയവും ദുഃഖവും ഉണ്ടാകാതിരിക്കുകയും

4. കുണ്ഡാനി തേ ന പശ്യന്തി തേഷുനൈവ പതന്തി ച
ന ഭവേദ്യേന ജന്മാദി തത്കർമ്മ വദ സാമ്പ്രതം

നരകങ്ങൾ കാണാതിരിക്കുകയും അവയിൽ വീഴാതിരിക്കുകയും ജനനമരണാദികൾ ഉണ്ടാകാതിരിക്കുകയും ചെയ്യുന്നതിനുള്ള കർമ്മത്തെപ്പറ്റിയും എന്നോട് പറയണം.

5. കിമാകാരാണി കുണ്ഡാനി താനി വാ നിർമ്മിതാനി ച
കേ ച കേനൈവ രൂപേണ തത്ര തിഷ്ഠന്തി പാപിനഃ

നരകകുണ്ഡങ്ങളെല്ലാം ഏതുരൂപത്തിലാണു നിർമ്മിച്ചിരിക്കുന്നത്?അവിടെ കിടക്കുന്ന പാപികൾ ആരൊക്കെയാണ്? അവർ ഏതുരൂപത്തിലാണ് അവിടെ കിടക്കുന്നത്?

6. സ്വദേഹേ ഭസ്മസാദ്ഭൂതേ യാതി ലോകാന്തരം നരഃ
കേന ദേഹേന വാ ഭോഗം കരോതി ച ശുഭാശുഭം

സ്വന്തം ശരീരം ഭസ്മമാകുമ്പോൾ മനുഷ്യൻ മറ്റു ലോകങ്ങളിലേക്കു പോകുമല്ലോ, അവിടെ ഏതുരൂപത്തിലുള്ള ശരീരം കൊണ്ടാണ് ശുഭാശുഭഫലങ്ങൾ അവൻ അനുഭവിക്കുന്നത്?

7. **സുചിരം ക്ലേശഭോഗേന കഥം ദേഹോ ന നശ്യതി**
**ദേഹോ വാ കിംവിധോ ബ്രഹ്മംസ്തന്മേ വ്യാഖ്യാതുമർഹസി**

ദീർഘകാലത്തെ ക്ലേശം അനുഭവിച്ചാലും ആ ശരീരം എന്തുകൊണ്ടുനശിക്കുന്നില്ല? ഹേ ബ്രഹ്മജ്ഞ, ആ ശരീരം ഏതു വിധത്തിലുള്ളതാണ്? ഇവയൊക്കെ വിവരിച്ചു പറഞ്ഞു തന്നാലും.

## ശ്രീനാരായണ ഉവാച

8. **സാവിത്രീവചനം ശ്രുത്വാ ധർമ്മരാജോ ഹരിം സ്മരൻ**
**കഥാം കഥിതുമാരേഭേ കർമ്മബന്ധനികൃന്തനീം**

സാവിത്രി പറഞ്ഞതു കേട്ട ധർമ്മരാജാവ് ശ്രീഹരിയെ സ്മരിച്ചുകൊണ്ട് കർമ്മബന്ധത്തെ ഇല്ലാതാക്കാനുള്ള മാർഗ്ഗം എന്താണെന്നു പറയാൻ തുടങ്ങി.

## ധർമ്മരാജ ഉവാച

9. **വത്സേ ചതുർഷു വേദേഷു ധർമ്മേഷു സംഹിതാസു ച**
**പുരാണേഷ്വിതിഹാസേഷു പഞ്ചരാത്രാദികേഷു ച**

വത്സേ, നാലുവേദങ്ങൾ, ധർമ്മശാസ്ത്രങ്ങൾ, സംഹിതകൾ, പുരാണങ്ങൾ,ഇതിഹാസങ്ങൾ, പഞ്ചരാത്രാദിധർമ്മഗ്രന്ഥങ്ങൾ,

10. **അന്യേഷു ധർമ്മശാസ്ത്രേഷു വേദാംഗേഷു ച സുവ്രതേ**
**സർവ്വേഷ്ടം സാരഭൂതം ച പഞ്ചദേവാനുസേവനം**

മറ്റു ധർമ്മശാസ്ത്രങ്ങൾ, വേദാംഗങ്ങൾ ഇവയിലെല്ലാം സർവ്വേഷ്ടവും സാരഭൂതവുമായി പറഞ്ഞിട്ടുള്ളത് വിഷ്ണു,ശിവൻ, ശക്തി, ഗണേശൻ, ആദിത്യൻ എന്നീ പഞ്ചദേവന്മാരുടെ ഉപാസനയാകുന്നു.

11. **ജന്മമൃത്യുജരാവ്യാധിശോകസന്താപനാശനം**
**സർവ്വമംഗളരൂപം ച പരമാനന്ദകാരണം**

ഈ ദേവോപാസന ജന്മം, മൃത്യു, ജര, വ്യാധി, ശോകം തുടങ്ങിയ സന്താപങ്ങളെ ഇല്ലാതാക്കും. സർവ്വമംഗളസ്വരൂപവും പരമാനന്ദത്തിന് കാരണവുമാണ് അത്.

12. **കാരണം സർവ്വസിദ്ധീനാം നരകാർണ്ണവതാരണം**
**ഭക്തിവൃക്ഷാങ്കുരകരം കർമ്മവൃക്ഷനികൃന്തനം**

സർവ്വസിദ്ധികൾക്കും അതാണ് കാരണം. അത് മനുഷ്യനെ നരകക്കടലിന്റെ മറുകര എത്തിക്കും. ഭക്തിവൃക്ഷത്തെ അങ്കുരിപ്പിക്കുന്നതും കർമ്മവൃക്ഷത്തെ വിച്ഛേദിച്ചുകളയുന്നതുമാണ് അത്.

13. **വിമോക്ഷസോപാനമിദമവിനാശപദം സ്മൃതം**
**സാലോക്യസാർഷ്ടിസാരൂപ്യസാമീപ്യാദിപ്രദം ശുഭം**

മോക്ഷത്തിലേക്ക് കയറാനുള്ള സോപാനമാണത്. ഭഗവാന്റെ സാലോക്യം സായൂജ്യം സാരൂപ്യം സാമീപ്യം തുടങ്ങിയ വിനാശരഹിതവും ശുഭവുമായ ഫലത്തെ അതു പ്രദാനം ചെയ്യുന്നു.

14. **കുണ്ഡാനി യമദൂതൈശ്ച രക്ഷിതാനി സദാ ശുഭേ**
**ന ഹി പശ്യന്തി സ്വപ്നേ ച പഞ്ചദേവാർച്ചകാ നരാഃ**

ശുഭേ, എന്റെ ദൂതന്മാർ നരകകുണ്ഡങ്ങളെ സദാ സംരക്ഷിച്ചുകൊണ്ടിരിക്കുന്നു. പഞ്ചദേവോപാസകർ ആ നരകങ്ങളെ സ്വപ്നത്തിൽ പോലും കാണുകയില്ല.

15. ദേവീഭക്തിവിഹീനാ യേ തേ പശ്യന്തി മമാലയം
യാന്തി യേ ഹരിതീർത്ഥം വാ ശ്രയന്തി ഹരിവാസരം

ദേവീഭക്തിയില്ലാത്തവരാണ് എന്റെ പുരം കാണുന്നത്. ഹരിയുടെ പുണ്യതീർത്ഥങ്ങളിൽ പോകുന്നവരും ഹരിവാസരം അനുഷ്ഠിക്കുന്നവരും

16. പ്രണമന്തി ഹരിം നിത്യം ഹര്യർച്ചാം കല്പയന്തി ച
ന യാന്തി തേഽപി ഘോരാം ച മമ സംയമനീം പുരീം

ഹരിയെ നിത്യവും നമിക്കുന്നവരും ഹരിപൂജ ചെയ്യുന്നവരും എന്റെ അതിഭയാനകമായ സംയമനപുരിയിലേക്കു പോകുകയില്ല.

17. ത്രിസന്ധിപൂതാ വിപ്രാശ്ച ശുദ്ധാചാരസമന്വിതാഃ
നിവൃത്തിം നൈവ ലപ്സ്യന്തി ദേവീസേവാം വിനാ നരാഃ

ത്രിസന്ധികൾ അനുഷ്ഠിച്ച് ശുദ്ധരായിത്തീർന്നവരും ആചാരശുദ്ധിയുള്ളവരുമായ വിപ്രന്മാർ ദേവീപൂജ ചെയ്യാതിരുന്നാൽ മോക്ഷത്തിന് അർഹരാകുകയില്ല.

18. സ്വധർമ്മ നിരതാചാരാഃ സ്വധർമ്മനിരതാസ്തഥാ
ഗച്ഛന്തോ മൃത്യുലോകം ച ദുർദ്ദർശാ മമ കിങ്കരാഃ

സ്വധർമ്മാചരണത്തിൽ അതീവശ്രദ്ധയുള്ളവരും അതുപോലെ സ്വധർമ്മനിഷ്ഠരും മൃത്യുലോകത്തേക്കു ചെന്നാലും എന്റെ ഭൃത്യന്മാരെ കാണുകയില്ല.

19. ഭീതാഃ ശിവോപാസകേഭ്യോ വൈനതേയാദിവോരഗാഃ
സ്വദൂതം പാശഹസ്തം ച ഗച്ഛന്തം വാരയാമ്യഹം

ഗരുഡനെ കണ്ട സർപ്പങ്ങളെപ്പോലെ ശിവോപാസകന്മാരെ കണ്ടാൽ ഭയപ്പെടുന്നവരാണ് എന്റെ ഭൃത്യന്മാർ. പാശഹസ്തനായി അവരുടെ അടുത്തേക്കു പോകുന്ന യമദൂതനെ ഞാൻ വിലക്കുകയും ചെയ്യും.

20. യാസ്യന്തി തേ ച സർവ്വത്ര ഹരിദാസാശ്രയം വിനാ
കൃഷ്ണമന്ത്രോപാസകാച്ച വൈനതേയാദിവോരഗാഃ

ഹരിഭക്തന്റെ ആശ്രയസ്ഥാനമൊഴികെ മറ്റെല്ലായിടത്തും അവർ പോകും. ഗരുഡനെ കണ്ട സർപ്പങ്ങളെപ്പോലെ അവർ കൃഷ്ണമന്ത്രോപാസകരെയും ഭയപ്പെടുന്നു.

21. ദേവീമന്ത്രോപാസകാനാം നാമ്നാം ചൈവ നികൃന്തനം
കരോതി നഖലേഖന്യാ ചിത്രഗുപ്തശ്ച ഭീതവത്

ദേവീമന്ത്രോപാസകരുടെ പേരുപോലും ചിത്രഗുപ്തനും ഭയപ്പെട്ടവനെപ്പോലെ നഖാഗ്രം കൊണ്ട് ചുരണ്ടിക്കളയും.

22. മധുപർക്കാദികം തേഷാം കുരുതേ ച പുനഃ പുനഃ
വിലംഘ്യ ബ്രഹ്മലോകം ച ലോകം ഗച്ഛന്തി തേ സതി

അവർക്ക് ബഹുമാനപുരസ്സരം മധുപർക്കാദികൾ പലവട്ടവും നൽകും. ഹേ സതി, ദേവീഭക്തർ ബ്രഹ്മലോകവും കടന്ന് മണിദ്വീപിൽ എത്തും.

23. ദുരിതാനി ച നശ്യന്തി യേഷാം സംസ്പർശമാത്രതഃ
തേ മഹാഭാഗ്യവന്തോ ഹി സഹസ്രകുലപാവനാഃ

ആയിരം കുലത്തെ പവിത്രീകരിക്കുന്ന അവർ മഹാഭാഗ്യവാന്മാർ തന്നെ. അവരുടെ സ്പർശനം കൊണ്ടുമാത്രം സകലദുരിതങ്ങളും

24. യഥാ ച പ്രജ്വലദ്വഹ്നൗ ശുഷ്കാനി ച തൃണാനി ച
പ്രാപ്നോതി മോഹഃ സമ്മോഹം താംശ്ച ദൃഷ്ട്വാ ച ഭീതവത്

കത്തിക്കാളുന്ന തീയിൽ ഉണക്കപ്പുല്ലെന്നപോലെ വെന്തെരിഞ്ഞു പോകും. മോഹം പോലും ദേവീ ഭക്തന്മാരെക്കണ്ടാൽ ഭയപ്പെട്ട് മൂർച്ഛിച്ചുപോകും.

25. കാമശ്ച കാമിനം യാതി ലോഭ ക്രോധൗ തതഃസതി
മൃത്യുഃ പ്രലീയതേ രോഗോ ജരാ ശോകോ ഭയം തഥാ

ഹേ സതി, ദേവീഭക്തനെ കണ്ട കാമം കാമിയെ അന്വേഷിച്ചുപോകും അതുപോലെതന്നെ ക്രോധലോഭങ്ങളും മൃത്യുവും അതുപോലെ രോഗം, ജര, ശോകം, ഭയം, എന്നിവയും ഓടിയൊളിക്കും.

26. കാലഃശുഭാശുഭം കർമ്മ ഹർഷോ ഭോഗസ്തഥൈവ ച
യേ യേ ന യാന്തി താം പീഡാം കഥിതാസ്തേ മയാ സതി

കാലം ശുഭാശുഭകർമ്മങ്ങൾ ഹർഷം ഭോഗവാഞ്ഛ എന്നിവയെല്ലാം ദേവീഭക്തനെ കണ്ടാൽ ഒളിച്ചു കളയും. ഹേ സതീ, നരകയാതന അനുഭവിക്കേണ്ടാത്തവരെപ്പറ്റിയാണ് ഞാൻ പറഞ്ഞത്.

27. ശൃണുദേഹവിവരണം കഥയാമി യഥാഗമം
പൃഥിവീവായുരാകാശ സ്തേജസ്തോയമിതി സ്ഫുടം

ഇനി ഞാൻ ആഗമ ശാസ്ത്രാനുസൃതം ലോകാന്തരങ്ങളിലെ ദേഹസ്വരൂപം എന്താണെന്നു പറയാം. കേട്ടുകൊള്ളുക. പൃഥിവി, വായു, ആകാശം, തേജസ്, ജലം എന്നിവയാണ് പഞ്ചതത്ത്വങ്ങളെന്നു സ്പഷ്ടമാണ്.

28. ദേഹിനാം ദേഹബീജം ച സ്രഷ്ടൃ സൃഷ്ടിവിധൗ പരം
പൃഥിവ്യാദിപഞ്ചഭൂതൈർ യോ ദേഹോ നിർമ്മിതോ ഭവേത്

സ്രഷ്ടാവ് സൃഷ്ടി നടത്തുമ്പോൾ ദേഹികളുടെ ദേഹത്തിന് ബീജമായിരിക്കുന്നത് ഇവയാണ്. പഞ്ചഭൂതങ്ങളാൽ നിർമ്മിക്കപ്പെടുന്ന ദേഹം

29. സ കൃത്രിമോ നശ്വരശ്ച ഭസ്മസാച്ച ഭവേദിഹ
ബദ്ധോംഗുഷ്ഠ പ്രമാണശ്ച യോ ജീവഃ പുരുഷഃ കൃതഃ

കൃത്രിമവും നശ്വരവുമാണ് അത്. അവസാനം ഭസ്മമായിത്തീരുകയും ചെയ്യും. ആ അവസരത്തിൽ അംഗുഷ്ഠമാത്രനും പരമപുരുഷനും ബദ്ധനുമായ ജീവൻ സ്വയം,

30. ബിഭർത്തി സൂക്ഷ്മം ദേഹം തം തദ്രൂപം ഭോഗഹേതവേ
സ ദേഹോ ന ഭവേദ്ഭസ്മ ജ്വലദഗ്നൗ മമാലയേ

ഭോഗങ്ങൾ അനുഭവിക്കുന്നതിനുവേണ്ടി സൂക്ഷ്മമായ ദേഹം കൈക്കൊള്ളുന്നു. എന്റെ ലോകത്തുവച്ച് കത്തുന്ന തീയിൽ ആ ശരീരം ഭസ്മമാകുകയില്ല.

31. ജലേന നഷ്ടോ ദേഹീ വാ പ്രഹാരേ സുചിരം കൃതേ
ന ശസ്ത്രേണ ന വാഽസ്ത്രേണ സുതീക്ഷ്ണകണ്ടകേ തഥാ

വെള്ളത്തിൽ ദീർഘകാലം കിടക്കുന്നതുകൊണ്ടോ പ്രഹരം ഏല്ക്കുന്നതുകൊണ്ടോ കൂർത്ത മുള്ളു കൊള്ളുന്നതു കൊണ്ടോ ശസ്ത്രാസ്ത്രങ്ങൾ ഏൽക്കുന്നതുകൊണ്ടോ

32. തപ്തദ്രവേ തപ്തലോഹേ തപ്തപാഷാണ ഏവ ച
പ്രതപ്തപ്രതിമാശ്ലേഷേ യത്പൂർവ്വപതനേഽപി ച

തിളച്ച വെള്ളത്തിലും ഉരുകിയലോഹത്തിലും ചുട്ടു പഴുത്ത പാറയിലും കിടക്കുന്നതുകൊണ്ടോ പഴുത്ത ഇരുമ്പു പ്രതിമയെ പുൽകിയതുകൊണ്ടോ കുണ്ഡത്തിലേക്കു വലിച്ചെറിഞ്ഞതുകൊണ്ടോ ആ ദേഹം,

33. ന ദഗ്ധോ നച ഭഗ്നഃ സ ഭുംക്തേ സന്താപമേവ ച
കഥിതോ ദേഹവൃത്താന്തഃ കാരണം ച യഥാഗമം
കുണ്ഡാനാം ലക്ഷണം സർവം ബോധായ കഥയാമി തേ

ദഹിക്കുകയാവട്ടെ തകരുകയാവട്ടെ ചെയ്യുകയില്ല. അവൻ ദുഃഖം അനുഭവിച്ചുകൊണ്ടേയിരിക്കും. ആഗമത്തിൽ പറഞ്ഞിരിക്കുന്ന പ്രകാരം ദേഹത്തിന്റെ സ്വരൂപവും കാരണവും ഞാൻ പറഞ്ഞു. ഇനി കുണ്ഡങ്ങളുടെ ലക്ഷണം ഞാൻ പറയാം കേട്ടുകൊള്ളുക.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഷട്ത്രിംശോഽദ്ധ്യായഃ

## അഥ സപ്തത്രിംശോഽദ്ധ്യായഃ

### ധർമ്മരാജ ഉവാച

1. പൂർണ്ണേന്ദു മണ്ഡലാകാരം സർവം കുണ്ഡം ച വർത്തുളം
നിമ്നം പാഷാണഭേദൈശ്ച പാചിതം ബഹുഭിഃ സതി

പൂർണ്ണചന്ദ്രനെപ്പോലെ വർത്തുളാകാരമാണ് എല്ലാ കുണ്ഡങ്ങളും. കത്തിത്തിളങ്ങുന്ന പലതരം കല്ലുകൾകൊണ്ട് നിർമ്മിതവും അഗാധവുമാണ് ഓരോന്നും.

2. ന നശ്വരം ചാപ്രളയം നിർമ്മിതം ചേശ്വരേച്ഛയാ
ക്ലേശദം പാതകാനാം ച നാനാരൂപം തദാലയം

ഈശ്വരേച്ഛയ്ക്ക് അനുസൃതമായി പ്രളയകാലത്തോളം നശിക്കാത്തവണ്ണം പാപികൾക്കു ദുഃഖം നൽകാൻ വേണ്ടി നാനാരൂപത്തിലാണ് അവ നിർമ്മിച്ചിരിക്കുന്നത്.

3. ജ്വലദംഗാരരൂപം ച ശതഹസ്തശിഖാന്വിതം
പരിതഃ ക്രോശമാനം ച വഹ്നികുണ്ഡം പ്രകീർത്തിതം

കത്തിജ്ജ്വലിക്കുന്ന അഗ്നിസ്വരൂപമാണ് അഗ്നികുണ്ഡത്തിന്. അതിൽ കത്തിക്കൊണ്ടിരിക്കുന്ന അഗ്നിശിഖയ്ക്ക് നൂറുമുഴം ഉയരമുണ്ട്. വിസ്താരം ഒരു ക്രോശവുമാണ്.

4. മഹാശബ്ദം പ്രകുർവദ്ഭിഃ പാപിഭിഃ പരിപൂരിതം
രക്ഷിതം മമ ദൂതൈശ്ച താഡിതൈശ്ചാപി സന്തതം

കുണ്ഡസംരക്ഷകരായ എന്റെ ദൂതന്മാരുടെ നിരന്തരമായ തല്ലേററ് അലമുറയിടുന്ന പാപികൾ അതിൽ നിറഞ്ഞിരിക്കുന്നു.

5. പ്രതപ്തോദകപൂർണ്ണം ച ഹിംസ്രജന്തുസമന്വിതം
മഹാഘോരം കാകുശബ്ദം പ്രഹാരേണ ദൃഢേന ച

തിളച്ച വെള്ളം നിറഞ്ഞതും ഹിംസ്രജന്തുക്കളുള്ളതും ഭയപ്പെടുത്തുന്നതുമാണ് തപ്തകുണ്ഡം. 'കാ' 'കൂ'എന്നീ രൂപത്തിലുള്ള ദീനരോദനം അതിൽ നിന്ന് സദാ ഉയർന്നുകൊണ്ടിരിക്കുന്നു.

6. ക്രോശാർധമാനം തദ്ഭൂതൈസ്താഡിതൈർമ്മ മ പാർഷദൈഃ
തപ്തക്ഷാരോദകൈഃ പൂർണ്ണം പുനഃ കാകൈശ്ച സങ്കുലം

അരക്രോശമാണ് അതിന്റെ വിസ്താരം. എന്റെ പാർഷദന്മാരായ ദൂതന്മാരുടെ അടിയേറ്റിട്ടാണ് പാപികൾ അതിൽ കിടന്ന് വിലപിക്കുന്നത്. തിളച്ച ഉപ്പുവെള്ളം നിറഞ്ഞതാണ് ക്ഷാരോദകുണ്ഡം. മാത്രമല്ല അസംഖ്യം കാക്കകളും അതിലുണ്ട്.

7. സങ്കുലം പാപിഭിശ്ചൈവ ക്രോശമാനം ഭയാനകം
ത്രാഹീതി ശബ്ദം കുർവദ്ഭിർമ്മമ ദൂതൈശ്ച താഡിതൈഃ

അരക്രോശം വിസ്താരമുള്ളതും പാപികൾ നിറഞ്ഞതുമാണ് ഭയാനകകുണ്ഡം. എന്റെ ദൂതന്മാരുടെ അടിയേറ്റ പാപികൾ അതിൽ കിടന്ന് 'രക്ഷിക്കണേ' എന്ന് വിലപിക്കുന്നു.

8. പ്രചലദ്ഭിരനാഹാരൈഃ ശുഷ്കകണ്ഠോഷ്ഠതാലുകൈഃ
വിഡ്ഭിരേവ കൃതം പൂർണ്ണം ക്രോശമാനം ച കുത്സിതം

ആഹാരമൊന്നുമില്ലാതെ തൊണ്ടയും ചുണ്ടുമുണങ്ങിയ അവർ അതിൽ അങ്ങോട്ടുമിങ്ങോട്ടും ഓടിനടക്കുന്നു. ഒരു ക്രോശം വിസ്താരത്തിൽ മലം നിറഞ്ഞു കിടക്കുന്ന വൃത്തികെട്ട ഒരു കുണ്ഡമാണ് വിട്കുണ്ഡം.

9. അതിദുർഗന്ധിസംസക്തവ്യാപ്തം പാപിഭിരന്വഹം
താഡിതൈർ മമ ദൂതൈശ്ച തദാഹാരൈഃ സുദാരുണൈഃ

സഹിക്കാനാവാത്ത ദുർഗന്ധം വമിക്കുന്ന ആ കുണ്ഡത്തിൽ കിടക്കുന്ന പാപികൾ ദിവസവും അതിലെ മലം തിന്നും ഭയങ്കരന്മാരായ എന്റെ ദൂതന്മാരുടെ അടിയേറ്റും

10. രക്ഷേതി ശബ്ദം കുർവദ്ഭിസ്തത്കീടൈരേവ ഭക്ഷിതൈഃ
തപ്തമൂത്രദ്രവൈഃ പൂർണ്ണം മൂത്രകീടൈശ്ച സങ്കുലം

അതിലെ കീടങ്ങളുടെ കടിയേറ്റും അവിടെ കിടന്ന് രക്ഷിക്കണേ എന്ന് ഉറക്കെ വിളിച്ചു കരയുന്നു. തിളച്ചമൂത്രവും മൂത്രകീടങ്ങളും നിറഞ്ഞതാണ് മൂത്രകുണ്ഡം.

11. യുക്തം മഹാപാതകിഭിസ്തത്കീടൈർ ഭക്ഷിതൈഃ സദാ
ഗവ്യൂതിമാനം ധ്വാന്താക്തം ശബ്ദകൃദ്ഭിശ്ച സന്തതം

അരക്കാതം വിസ്താരത്തിൽ ഇരുൾ നിറഞ്ഞതാണ് ആ കുണ്ഡം. കീടങ്ങൾ അതിൽകിടക്കുന്ന പാപികളെ കൊത്തിവലിക്കുന്നു.

12. മദ്ദൂതൈസ്താഡിതൈർഘോരൈഃ ശുഷ്കകണ്ഠോഷ്ഠതാലുകൈഃ
ശ്ലേഷ്മപൂർണ്ണം പ്രശമിതം തത്കീടൈഃ പരിതം തദാ

ഭയങ്കരന്മാരായ യമദൂതന്മാരുടെ അടിയേറ്റ് തൊണ്ടയും ചുണ്ടും വരണ്ട് അവർ അതിൽ കിടന്നു ഉറക്കെ കരയുന്നു. കഫവും കഫകീടങ്ങളും നിറഞ്ഞതാണ് ശ്ലേഷ്മകുണ്ഡം.

13. തദ്ഭോജിഭിഃ പാപിഭിശ്ച വേഷ്ടിതം വേഷ്ടിതൈഃ സദാ
ക്രോശാർധം ഗരകുണ്ഡം ച ഗരഭോജിഭിരന്വിതം

പാപികൾ അതിലെ കഫവും തിന്ന് കഫത്തിൽ മുങ്ങിക്കിടക്കുന്നു. അരക്രോശംവിസ്താരമുള്ളതും വിഷംതീനികൾ നിറഞ്ഞതുമാണ് ഗരകുണ്ഡം

14. ഗരകീടൈർഭക്ഷിതൈശ്ച പാപിഭിഃ പൂർണ്ണമേവ ച
താഡിതൈർമമ ദൂതൈശ്ച ശബ്ദകൃദ്ഭിശ്ച കമ്പിതൈഃ

വിഷകീടങ്ങളുടെ കടിയേറ്റുകിടക്കുന്ന പാപികളാണ് അതു നിറയെ. എന്റെ ദൂതന്മാരുടെ അടിയേറ്റ് അവർ വാവിട്ട് കരയുന്നു.

15. സർപ്പാകാരൈർവജ്രദംഷ്ട്രൈഃ ശുഷ്കകണ്ഠൈഃ സുദാരുണൈഃ
നേത്രയോർമലപൂർണ്ണം ച ക്രോശാർധം കീടസംയുതം

സർപ്പാകൃതിയുള്ള വജ്രദംഷ്ട്രകളായ ഭയങ്കരവിഷജീവികൾ തൊണ്ട വരളുമാറ് ശബ്ദിച്ച് അവരെ ഭയപ്പെടുത്തുന്നു. അരക്രോശം വിസ്താരമുള്ളതും കീടങ്ങൾ നിറഞ്ഞതുമാണ് ദൂഷിതകുണ്ഡം.

16. പാപിഭിഃ സങ്കുലം ശശ്വദ്ഭ്രമദ്ഭിഃ കീടഭക്ഷിതൈഃ
വസാരസേന സമ്പൂർണ്ണം ക്രോശതുര്യം സുദുസ്സഹം

കീടങ്ങളുടെ കുത്തേറ്റുകൊണ്ട് പാപികൾ അതിൽ കിടക്കുന്നു. സദാ നട്ടം തിരിയുന്നു. കാൽക്രോശം വിസ്താരമുള്ളതും അത്യന്തം ദുസ്സഹമായ വസാരസം (മേദസ്സ്) നിറഞ്ഞതുമാണ് വസാകുണ്ഡം.

17. തദ്ഭോജിഭിഃപാതകിഭിർമമ ദൂതൈശ്ച താഡിതൈഃ
ശുക്രകുണ്ഡം ക്രോശമിതം ശുക്രകീടൈശ്ച സംയുതം

ആ കുണ്ഡത്തിൽ കിടക്കുന്ന പാപികൾ വസ തിന്നുകയും എന്റെ ദൂതന്മാരുടെ താഡനമേൽക്കുകയും ചെയ്യുന്നു. ഒരു ക്രോശമാണ് ശുക്രകുണ്ഡത്തിന്റെ വലിപ്പം. അതിൽ ശുക്രകീടങ്ങൾ നിറഞ്ഞിരിക്കുന്നു.

18. പാപിഭിഃ സങ്കുലം ശശ്വദ്ദ്രവദ്ഭിഃ കീടഭക്ഷിതൈഃ
ദുർഗന്ധിരക്തപൂർണ്ണം ച വാപിമാനം ഗഭീരകം

കീടങ്ങൾ കടിക്കുന്നതുകൊണ്ട് സദാ ഓടിനടക്കുന്ന പാപികൾ അതിൽ നിറയെ ഉണ്ട്. ദുർഗന്ധരക്തം നിറഞ്ഞതും ഒരു വാപിയുടെ വലിപ്പമുള്ളതുമായ ഗംഭീരകുണ്ഡമാണ് രക്തകുണ്ഡം.

19. തദ്ഭോജിഭിഃ പാപിഭിശ്ച സങ്കുലം കീടഭക്ഷിതം
പൂർണ്ണം നേത്രാശ്രുഭിസ്തപ്തം ബഹുപാപിഭിരന്വിതം

പാപികൾ അതിൽ രക്തം കുടിച്ചും കീടങ്ങളുടെ കുത്തേറ്റും കിടക്കുന്നു.. ചുടുകണ്ണീർ നിറഞ്ഞതാണ് അശ്രുകുണ്ഡം. അതിൽ ധാരാളം പാപികളും ഉണ്ട്.

20. വാപീതുര്യപ്രമാണം ച രുദദ്ഭിഃ കീടഭക്ഷിതൈഃ
നൃണാം ഗാത്രമലൈർയുക്തം തദ്ഭക്ഷൈഃ പാപിഭിർയുതം

വാപിയുടെ നാലിലൊന്നാണ് അതിന്റെ വിസ്താരം. അതിൽ കിടക്കുന്ന പാപികൾ കീടങ്ങളുടെ കടിയേറ്റ് ആർത്തനാദം മുഴക്കുന്നു. മനുഷ്യരുടെ ശരീരത്തിലെ മലം നിറഞ്ഞതാണ് ഗാത്രമലകുണ്ഡം. പാപികൾ അതിലെ മലം ഭക്ഷിക്കുന്നു.

21. താഡിതൈർമമ ദൂതൈശ്ച വ്യഗ്രൈശ്ച കീടഭക്ഷിതൈഃ
കർണ്ണവിട്പരിപൂർണ്ണം ച തദ്ഭക്ഷൈഃ പാപിഭിർയുതം

എന്റെ ദൂതന്മാരുടെ താഡനമേറ്റും കീടങ്ങളുടെ കുത്തേറ്റും അവർ ദണ്ഡം അനുഭവിക്കുന്നു. കർണ്ണമലപൂർണ്ണമാണ് കർണ്ണവിട്കുണ്ഡം. അത് ഭക്ഷിക്കുന്നവരാണ് ആ കുണ്ഡത്തിൽ കിടക്കുന്ന പാപികൾ.

22. വാപീതുര്യപ്രമാണം ച ബ്രുവദ്ഭിഃ കീടഭക്ഷിതൈഃ
മജ്ജാപൂർണ്ണം നരാണാം ച മഹാദുർഗന്ധിസംയുതം

വാപിയുടെ നാലിലൊന്നാണ് അതിന്റെ വലിപ്പം. കീടങ്ങളുടെ കടിയേറ്റ് അതിലും പാപികൾ വിലപിക്കുന്നു. മനുഷ്യമജ്ജ നിറഞ്ഞതാണ് മജ്ജാകുണ്ഡം. മഹാദുർഗന്ധപൂർണ്ണമാണ് അത്.

23. മഹാപാതകിഭിർയുക്തം വാപീതുര്യപ്രമാണകം
പരിപൂർണ്ണം സ്നിഗ്ദ്ധമാംസൈർ മമ ദൂതൈശ്ച താഡിതൈഃ

മഹാപാതകികൾ കിടക്കുന്ന അതിന്റെ വലിപ്പം വാപിയുടെ നാലിലൊന്നാണ്. ചീഞ്ഞളിഞ്ഞ മാംസം നിറഞ്ഞ മാംസകുണ്ഡത്തിൽ എന്റെ ദൂതന്മാരുടെ അടിയേല്ക്കുന്ന.

24. പാപിഭിഃ സങ്കുലം ചൈവ വാപീമാനം ഭയാനകൈഃ
കന്യാവിക്രയിഭിശ്ചൈവ തദ്ഭക്ഷ്യൈഃ കീടഭക്ഷിതൈഃ

പാപികൾ നിറഞ്ഞിരിക്കുന്നു. വാപിയുടെ അത്രയുമാണ് അതിന്റെ വിസ്താരം. കന്യാവിക്രയികളായ മഹാപാപികൾ അതിലെ മാംസം തിന്നും കീടങ്ങളുടെ കടിയേറ്റും

25. പാഹീതി ശബ്ദം കുർവദ്ഭിസ്ത്രാസിതൈശ്ച ഭയാനകൈഃ
വാപീതുര്യപ്രമാണം ച നഖാദിക ചതുഷ്ടയം

ഭയങ്കരന്മാരായ യമദൂതന്മാരെ പേടിച്ചു വിറച്ചും രക്ഷിക്കണേ എന്ന് ഉറക്കെ വിളിച്ചു കരയുന്നു. വാപിയുടെ നാലിലൊന്നാണ് നഖാദികളായ നാലുകുണ്ഡങ്ങളുടെ വിസ്താരം.

26. പാപിഭിഃ സംയുതം ശശ്വന്മമ ദൂതൈശ്ച താഡിതൈഃ
പ്രതപ്തതാമ്രകുണ്ഡം ച താമ്രോപര്യുൽമുകാന്വിതം

എന്റെ ദൂതന്മാരുടെ തല്ലുകൊണ്ട് പാപികളതിൽ കിടക്കുന്നു. ചുട്ടുപൊള്ളുന്ന താമ്രകുണ്ഡം ചെമ്പിനുമുകളിൽ കനൽക്കട്ടയോടു കൂടിയതാണ്.

27. താമ്രാണാം പ്രതിമാലക്ഷൈഃ പ്രതപ്തൈർവ്യാപൃതം സദാ
പ്രത്യേകം പ്രതിമാശ്ലിഷ്ടൈഃ രുദദ്ഭിഃ പാപിഭിർയുതം

ലക്ഷക്കണക്കിന് ചുട്ടുപഴുത്ത ചെമ്പു പ്രതിമകൾ അതിലുണ്ട് ഓരോ പ്രതിമയേയും പ്രത്യേകം പുണർന്നു വിലപിക്കുന്ന പാപികളാണ് ഈ കുണ്ഡത്തിലുള്ളത്.

28. ഗവ്യൂതിമാനം വിസ്തീർണ്ണം മമ ദൂതൈശ്ച താഡിതൈഃ
പ്രതപ്തലോഹധാരം ച ജ്വലദംഗാരസംയുതം

രണ്ട് ക്രോശം വിസ്താരമുണ്ട് ഇതിന്. ഇതിൽ കിടക്കുന്ന പാപികൾ എന്റെ ദൂതന്മാരുടെ പ്രഹരവുമേല്ക്കണം. കത്തിയെരിയുന്ന തീ നിറഞ്ഞതാണ് ലോഹകുണ്ഡം.

29. ലോഹാനാം പ്രതിമാശ്ലിഷ്ടൈഃ രുദദ്ഭിഃ പാപിഭിർയുതം
പ്രത്യേകം പ്രതിമാശ്ലിഷ്ടൈഃ ശശ്വത്പ്രജ്വലിതൈർ ഭിയാ

ഇതിലെ പാപികൾ ചുട്ടുപഴുത്ത ലോഹപ്രതിമയെ പുൽകി ആർത്തരായി വിലപിക്കുന്നു. സദാ ചുട്ടുപഴുത്തിരിക്കുന്ന പ്രതിമയെ പ്രത്യേകം പുണരുന്നത് യമദൂതന്മാരെ ഭയപ്പെട്ടിട്ടാണ്.

30. രക്ഷ രക്ഷേതി ശബ്ദം ച കുർവദ്ഭിർദൂതതാഡിതൈഃ
മഹാപാതകിഭിർയുക്തം ദ്വിഗവ്യൂതിപ്രമാണകം

ദൂതന്മാരുടെ അടിയേറ്റ് മഹാപാപികൾ രക്ഷിക്കണേ രക്ഷിക്കണേ എന്ന് വിലപിക്കുന്നു. രണ്ടു ക്രോശം വലിപ്പമുള്ളതും

31. ഭയാനകം ധ്വാന്തയുക്തം ലോഹകുണ്ഡം പ്രകീർത്തിതം
ചർമ്മകുണ്ഡം തപ്തസുരാകുണ്ഡം വാപ്യർധമേവ ച

ഭയമുണ്ടാക്കുന്നതും ഇരുട്ട് നിറഞ്ഞതുമാണ് ലോഹകുണ്ഡമെന്ന് പ്രസിദ്ധമാണ്. ചർമ്മ കുണ്ഡത്തിന്റെയും തപ്തസുരാകുണ്ഡത്തിന്റെയും വിസ്തീർണ്ണം വാപിയുടെ പകുതിവീതമാണ്.

32. തദ്ഭോജിപാപിഭിർവ്യാപ്തം മമ ദൂതൈശ്ച താഡിതൈഃ
അതഃ ശാല്മലികുണ്ഡം ച വൃക്ഷകണ്ടകശോഭിതം

അവയിലുള്ളത് തിന്നും യമദൂതന്മാരുടെ അടിയേറ്റും പാപികൾ അതിൽ കിടക്കുന്നു. മുള്ളുകൾ നിറഞ്ഞമരങ്ങൾ തിങ്ങിയതാണ് ശാല്മലികുണ്ഡം.

33. ലക്ഷപൗരുഷമാനം ച ക്രോശമാനം ച ദുഃഖദം
ധനുർമാനൈഃ കണ്ടകൈശ്ച സുതീക്ഷ്ണൈഃ പരിവേഷ്ടിതം

അത്യധികം ദുഃഖപ്രദമായ ഈ കുണ്ഡത്തിൽ ലക്ഷം ആളുകളുടെ താഴ്ചയും ഒരു ക്രോശം വിസ്താരവുമുണ്ട്. നാലുമുഴം നീളമുള്ള കൂർത്തമുള്ളുകൾ നിറഞ്ഞതാണ് ഓരോ മരവും.

34. പ്രത്യേകം വിദ്ധഗാത്രൈശ്ച മഹാപാതകിഭിർയുതം
വൃക്ഷാഗ്രാന്നിപതദ്ഭിശ്ച മമ ദൂതൈശ്ച പാതിതൈഃ

വൃക്ഷാഗ്രത്തിൽ നിന്ന് യമദൂതന്മാർ തള്ളിവീഴ്ത്തുന്നതുമൂലം അവയവങ്ങളോരോന്നും കീറിമുറിഞ്ഞ പാപികളാണ് ഇതിലുള്ളത്.

35. ജലം ദേഹീതി ശബ്ദം ച കുർവദ്ഭിഃ ശുഷ്കതാലുകൈഃ
മഹാഭിയാƒതിവ്യഗ്രൈശ്ച ദണ്ഡൈഃ സംഭഗ്നമസ്തകൈഃ

വടികൊണ്ട് തലതല്ലിപ്പൊളിക്കുമെന്ന് ഭയപ്പെട്ടിട്ടാണെങ്കിലും തൊണ്ട വരണ്ടതുമൂലം വെള്ളം തരണേ എന്ന് അവർ വ്യാകുലതയോടെ വിളിച്ചു കരയുന്നു.

36. പ്രചലദ്ഭിർയഥാ തപ്തതൈല ജീവിഭിരേവ ച
വിഷോദൈസ്തക്ഷകാണാം ച പൂർവം ച ക്രോശമാനകം

തിളച്ച എണ്ണയിൽ കിടക്കുന്ന ജീവികളെപ്പോലെ അവർ കിടന്ന് പിടയ്ക്കുന്നു. തക്ഷകാദി സർപ്പങ്ങളുടെ വിഷം നിറഞ്ഞതാണ് വിഷോദമെന്ന കുണ്ഡം. ഒരു ക്രോശമാണ് അതിന്റെ വിസ്തൃതി.

37. തദ്ഭക്ഷൈഃ പാപിഭിർയുക്തം മമ ഭൂതൈശ്ച താഡിതൈഃ
പ്രതപ്തതൈലപൂർണ്ണം ച കീടാദിപരിവർജ്ജിതം

പാപികൾ അതിലെ വിഷം തിന്നും എന്റെ ദൂതന്മാരുടെ അടിയേറ്റും അതിൽ കിടക്കുന്നു. തിളച്ച എണ്ണ നിറഞ്ഞതും കീടങ്ങളൊന്നുമില്ലാത്തതുമാണ് തൈലകുണ്ഡം

38. മഹാപാതകിഭിർയുക്തം ദഗ്ദ്ധാംഗാരൈശ്ച വേഷ്ടിതം
കാകുശബ്ദം പ്രകുർവദ്ഭിശ്ചലദ്ഭിർദൂതപീഡിതൈഃ

ശരീരം മുഴുവൻ പൊള്ളിയ മഹാപാപികളാണ് ഈ കുണ്ഡത്തിലുള്ളത്. അവർ ദൂതന്മാരുടെ അടിയേറ്റ് 'കാ' 'കൂ' എന്നീവിളികളോടെ അവിടെങ്ങും ഓടിനടക്കുന്നു.

39. ധ്വാന്തയുക്തം ക്രോശമാനം ക്ലേശദം ച ഭയാനകം
ശൂലാകാരൈഃ സുതീക്ഷ്ണാഗ്രൈർ ലോഹശസ്ത്രൈശ്ച വേഷ്ടിതം

ഒരു ക്രോശം വിസ്താരമുള്ളതും ഇരുട്ടുനിറഞ്ഞതും അത്യധികം ക്ലേശം നൽകുന്നതും ഭയാനകമായിട്ടുള്ളതുമാണ് ഈ കുണ്ഡം. ശൂലാകൃതിയിൽ അഗ്രം കൂർത്ത ആയുധങ്ങൾ ചുറ്റിലും ഉള്ളതാണ് കുന്തകുണ്ഡം.

40. ശസ്ത്രതല്പസ്വരൂപം ച ക്രോശതുര്യപ്രമാണകം
വേഷ്ടിതം യത്പാതകിഭിഃ കുന്തവിദ്ധൈശ്ച വേഷ്ടിതൈഃ

ശരശയ്യയുടെ ആകൃതിയുള്ള ഇതിന് നാലിലൊന്ന് ക്രോശമാണ് വിസ്താരം. ചുറ്റിലും വച്ചിരിക്കുന്ന കുന്തം കൊണ്ട് ദേഹമാകെ കീറിമുറിഞ്ഞ പാപികളാണ് ഇതിൽ കിടക്കുന്നത്.

41. താഡിതൈർമമ ദൂതൈശ്ച ശുഷ്കകണ്ഠോഷ്ഠ താലുകൈഃ
കീടൈശ്ച ശങ്കുപ്രമിതൈഃ സർപ്പമാനൈർ ഭയങ്കരൈഃ

എന്റെ ദൂതന്മാരുടെ തല്ലേറ്റു കരഞ്ഞ് അവരുടെ തൊണ്ടയും ചുണ്ടും വരണ്ടിരിക്കുകയാണ്. സർപ്പത്തിനൊത്ത വലിപ്പമുള്ളതും ഇരുമ്പിൻ പാരയ്ക്കു തുല്യവുമായ ഭയങ്കരകീടങ്ങൾ–

42. തീക്ഷ്ണദന്തൈശ്ച വികൃതൈർവ്യാപ്തം ധ്വാന്തയുതം സതി
മഹാപാതകിഭിർയുക്തം മമ ദൂതൈശ്ച താഡിതൈഃ

വികൃതവും തീക്ഷ്ണവുമായ ദന്തങ്ങളോടുകൂടിയ കീടങ്ങൾ–നിറഞ്ഞതും ഇരുൾ മൂടിയതും എന്റെ ദൂതന്മാരുടെ അടിയേറ്റ പാപികൾ നിറയെ ഉള്ളതുമാണ് കൃമികുണ്ഡം.

43. ദ്വിഗവ്യൂതിപ്രമാണം ച പൂയകുണ്ഡം പ്രചക്ഷതേ
തദ്ഭക്ഷ്യൈഃ പ്രാണിഭിർയുക്തം മമ ദൂതൈശ്ച താഡിതൈഃ

നാലുക്രോശം വലിപ്പമുള്ളതാണ് പൂയകുണ്ഡം. അതിലെ ചലം കുടിച്ചും എന്റെ ദൂതന്മാരുടെ അടിയേറ്റും കഴിയുന്നവരാണ് അതിലെ പാപികൾ.

44. താലവൃക്ഷപ്രമാണൈശ്ച സർപ്പകോടിഭിരാവൃതം
സർപ്പവേഷ്ടിതഗാത്രൈശ്ച പാപിഭിഃ സർപ്പഭക്ഷിതൈഃ

കരിമ്പനയ്ക്കൊത്ത കോടിക്കണക്കിന് സർപ്പങ്ങൾ നിറഞ്ഞതാണ് സർപ്പകുണ്ഡം. സർപ്പങ്ങൾ കൊത്തുകയും സർപ്പങ്ങൾ ചുറ്റിവരിയുകയും ചെയ്യുന്ന പാപികളാണ് അതിലുള്ളത്.

45. സങ്കുലം ശബ്ദകൃദ്ഭിശ്ച മമ ദൂതൈശ്ച താഡിതൈഃ
കുണ്ഡത്രയം മശാദീനാംപൂർണ്ണം ച മശകാദിഭിഃ

എന്റെ ദൂതന്മാരുടെ അടിയേറ്റ് പാപികൾ അതിൽ കിടന്നു വിലപിക്കുന്നു. മശകാദികുണ്ഡങ്ങൾ മൂന്നിലും മശകാദികൾ നിറഞ്ഞിരിക്കുന്നു.

46. സർവം ക്രോശാർധമാനം ച മഹാപാതകിഭിർയുതം
ഹസ്തപാദാദിബദ്ധൈശ്ച ക്ഷതജൗഘേന ലോഹിതൈഃ

എല്ലാറ്റിനും അരക്രോശം വീതമാണു വലിപ്പം. മഹാപാതകികളാണ് അവയിൽ കിടക്കുന്നത്. അവരുടെ കൈകാലുകൾ യമദൂതന്മാർ ബന്ധിച്ചിരിക്കുകയാണ്. ചോരയാൽ ചെന്നിറം പൂണ്ട അവർ,

47. ഹാഹേതി ശബ്ദം കുർവദ്ഭിസ്താഡിതൈർ മമ പാർഷദൈഃ
വജ്രവൃശ്ചികയോഃ കുണ്ഡം താഭ്യാം ച പരിപൂരിതം

എന്റെ പാർഷദന്മാർ പ്രഹരിക്കെ ഹാ! ഹാ! എന്ന് ഉച്ചത്തിൽ വിലപിക്കുന്നു. വജ്രകീടങ്ങളും തേളുകളും നിറഞ്ഞ ഒന്നാണ് വജ്രവൃശ്ചികകുണ്ഡം

48. വാപ്യർദ്ധം പാപിഭിർയുക്തം വജ്രവൃശ്ചികദംശിതൈഃ
കുണ്ഡത്രയം ശരാദീനാം തൈരേവ പരിപൂരിതം.

വാപിയുടെ പകുതിയാണ് അതിന്റെ വലിപ്പം. വജ്രകീടങ്ങളുടെയും വൃശ്ചികങ്ങളുടെയും കുത്തേറ്റുകൊണ്ട് പാപികൾ അതിൽ കിടക്കുന്നു. ശരകുണ്ഡം ഖഡ്ഗകുണ്ഡം ശൂലകുണ്ഡം എന്നീ മൂന്നുകുണ്ഡങ്ങളും ശരങ്ങളും ഖഡ്ഗങ്ങളും ശൂലങ്ങളും നിറഞ്ഞവയാണ്.

49. തൈർവിദ്ധൈഃ പാപിഭിർയുക്തം വാപ്യർദ്ധം രക്തലോഹിതൈഃ
തപ്തതോയോദകൈഃ പൂർണ്ണം സധ്വാന്തം ഗോളകുണ്ഡകം

ആ ആയുധങ്ങൾകൊണ്ട് മുറിവേറ്റ് രക്തമൊലിപ്പിക്കുന്ന പാപികളാണ് അവയിൽ കിടക്കുന്നത്. വാപിയുടെ പകുതിവലിപ്പമുണ്ട് ഓരോകുണ്ഡത്തിനും. തിളച്ച വെള്ളവും ഇരുട്ടും നിറഞ്ഞ ഒന്നാണ് ഗോളകുണ്ഡം.

50. കീടൈഃ ശങ്കുസമാനൈശ്ച ഭക്ഷിതൈഃ പാപിഭിർയുതം
വാപ്യർദ്ധമാനം ഭീതൈശ്ച പാപിഭിഃ കീടഭക്ഷിതൈഃ

ഇരുമ്പുപാരയ്ക്കൊത്ത കീടങ്ങളുടെ കടിയേറ്റുകൊണ്ട് പാപികൾ അതിൽ കിടക്കുന്നു. വാപിയുടെ പകുതിയാണ് അതിന്റെ വലിപ്പം. കീടങ്ങളുടെ കടിയേറ്റ പാപികൾ ഭയപ്പെട്ട്

51. രുദദ്ഭിഃ ക്രോശമാനൈശ്ച മമ ദൂതൈശ്ച താഡിതൈഃ
അതിദുർഗന്ധിസംയുക്തം ദുഃഖദം പാപിനാം സദാ

കരയുകയും എന്റെ ദൂതന്മാരുടെ അടിയേൽക്കുമ്പോൾ ആർത്തരായി അലമുറയിടുകയും ചെയ്യുന്നു. ദുർഗന്ധപൂരിതവും പാപികൾക്ക് സദാ ദുഃഖപ്രദവുമാണ് ആ കുണ്ഡം.

52. ദാരുണൈർ വികൃതാകാരൈർഭക്ഷിതം പാപിഭിർയുതം
വാപ്യർദ്ധം പരിപൂർണ്ണം ച ജലസ്ഥൈർ നക്രകോടിഭിഃ

ഭയങ്കരങ്ങളും വികൃതരൂപികളും ജലജീവികളുമായ എണ്ണമറ്റ ചീങ്കണ്ണികൾ കടിച്ചു കീറുന്ന പാപികൾ നിറഞ്ഞതും വാപിയുടെ പകുതി വിസ്താരമുള്ളതുമായ ഒന്നാണ് നക്രകുണ്ഡം.

53. വിണ്മൂത്രശ്ലേഷ്മഭക്ഷൈശ്ച സംയുതം ശതകോടിഭിഃ
കാകൈശ്ച വികൃതാകാരൈഃ ഭക്ഷിതൈഃ പാപിഭിർയുതം.

മലവും മൂത്രവും കഫവും തിന്നുന്ന നൂറുകോടി വികൃതരൂപികളായ കാക്കകൾ കൊത്തിക്കീറുന്ന പാപികൾ നിറഞ്ഞതാണ് കാകകുണ്ഡം.

54. മന്ഥാനകുണ്ഡം ബീജകുണ്ഡം താഭ്യാം പൂർണ്ണം ധനുഃശതം
ഭക്ഷിതൈഃ പാപിഭിർയുക്തം ശബ്ദകൃദ്ഭിശ്ച സന്തതം

മന്ഥാനകുണ്ഡവും ബീജകുണ്ഡവും മന്ഥാനബീജകീടങ്ങൾനിറഞ്ഞ രണ്ടു കുണ്ഡങ്ങളാണ്. നൂറുവിൽപ്പാടാണ് അവയുടെ വിസ്താരം. അവയിലെ കീടങ്ങളുടെ കടിയേറ്റ് പാപികൾ നിരന്തരം വിലപിക്കുന്നു

**55. ധനുഃശതം ജീവയുക്തം പാപിഭിഃ സങ്കുലം സദാ**
**ശബ്ദകൃദ്ഭിർവജ്രദംഷ്ട്രൈഃ സാന്ദ്രധ്വാന്തമയം പരം**

നൂറുവിൽപ്പാട് വിസ്താരമുള്ളതും വജ്രാകൃതിയുള്ള ദംഷ്ട്രകളോടുകൂടിയ ജീവികൾ ഉള്ളതും പാപികൾ നിറഞ്ഞതും വജ്രദംഷ്ട്രകളുടെ ശബ്ദം സദാമുഴങ്ങിക്കൊണ്ടിരിക്കുന്നതും കൂരിരുട്ട് വ്യാപിച്ചതുമായ നരകമാണ് വജ്രകുണ്ഡം.

**56. വാപീദ്വിഗുണമാനം ച തപ്തപ്രസ്തരനിർമ്മിതം**
**ജ്വലദംഗാരസദൃശം ചലദ്ഭിഃ പാപിഭിർയുതം**

വാപിയുടെ രണ്ടിരട്ടി വിസ്താരമുള്ളതാണ് തപ്തപാഷാണകുണ്ഡം. ചുട്ടുപഴുത്ത കല്ലുകൊണ്ടാണ് അതുനിർമ്മിച്ചിരിക്കുന്നത്. തീയിൽ പൊള്ളി നീറുമ്പോലെ പാപികൾ അതിൽ വെന്തുനീറി ഓടിനടക്കുന്നു.

**57. ക്ഷുരധാരോപമൈ സ്തീക്ഷ്ണൈഃ പാഷാണൈർ നിർമ്മിതം പരം.**
**മഹാപാതകിഭിർയുക്തം ലാലാകുണ്ഡം ച ലോഹിതൈഃ**

കത്തിയുടെ വായ്ത്തലയ്ക്കൊപ്പം അത്യന്തം തീക്ഷ്ണമായ ശിലകൾ കൊണ്ട് നിർമ്മിച്ചതാണ് തൊട്ടടുത്തുതന്നെയുള്ള തീക്ഷ്ണപാഷാണകുണ്ഡം. ചോരയൊലിപ്പിക്കുന്ന മഹാപാതകികൾ കിടക്കുന്നതാണ് ലാലാകുണ്ഡം.

**58. ക്രോശമാത്രം ച ഗംഭീരം മമ ദൂതൈശ്ച താഡിതൈഃ**
**തപ്താഞ്ജനാചലാകാരൈഃ പരിപൂർണ്ണം ധനുഃശതം**

ഒരുക്രോശം വിസ്താരമുള്ള ഗംഭീരകുണ്ഡമാണ് അത്. പാപികൾ അതിൽ യമദൂതന്മാരുടെ താഡനമേറ്റുകൊണ്ടു കിടക്കുന്നു. നൂറുവിൽപ്പാട് വിസ്താരമുള്ളതും തിളങ്ങുന്ന അഞ്ജനപർവതത്തിന്റെ ആകൃതിയിലുള്ള പാഷാണങ്ങൾ നിറഞ്ഞതും.

**59. ചലദ്ഭിഃ പാപിഭിർയുക്തം മമ ദൂതൈശ്ച താഡിതൈഃ**
**പൂർണ്ണം ചൂർണ്ണദ്രവൈഃ ക്രോശമാനം പാപിഭിരന്വിതം**

എന്റെ ദൂതൻമാർ തല്ലിച്ചതയ്ക്കുന്നതുകൊണ്ട്, ഓടിനടക്കുന്ന പാപികളോടുകൂടിയതുമാണ് മസികുണ്ഡം(മഷികുണ്ഡം). പൊടികൾ നിറഞ്ഞതും ഒരു ക്രോശം വിസ്താരമുള്ളതും പാപികൾ നിറഞ്ഞതുമാണ് ചൂർണ്ണകുണ്ഡം.

**60. തദ്ഭോജിഭിഃ പ്രദഗ്ധൈശ്ച മമ ദൂതൈശ്ച താഡിതൈഃ**
**കുണ്ഡം കുലാലചക്രം ച ഘൂർണ്ണമാനം ച സന്തതം**

അതിലെ ചുണ്ണാമ്പുപൊടിതിന്ന്, വെന്തുനീറി, യമദൂതന്മാരുടെ അടിയുമേറ്റ് പാപികൾ അതിൽ കിടക്കുന്നു. കുലാലന്റെ ചക്രം പോലെ സദാ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതാണ് ചക്രകുണ്ഡം.

**61. സുതീക്ഷ്ണം ഷോഡശാരം ച ചൂർണ്ണിതൈഃ പാപിഭിർയുതം**
**അതീവ വക്രം നിമ്നം ച ദ്വിഗവ്യൂതിപ്രമാണകം**

സുതീക്ഷ്ണങ്ങളായ പതിനാറ് ആരങ്ങൾ അതിലെ പാപികളെ അരിഞ്ഞുനുറുക്കിക്കൊണ്ടിരിക്കുന്നു. അത്യധികം വളവുള്ളതും ആഴമുള്ളതും നാലുക്രോശം വിസ്താരമുള്ളതും

**62. കന്ദരാകാരനിർമ്മാണം തപ്തോദൈശ്ച സമന്വിതം**
**മഹാപാതകിഭിർയുക്തം ഭക്ഷിതൈർജലജന്തുഭിഃ**

ഗുഹയുടെ ആകൃതിയിൽ നിർമ്മിച്ചിരിക്കുന്നതും ചൂടുവെള്ളം നിറഞ്ഞതും ജലജന്തുക്കളുടെ കടിയേറ്റുകൊണ്ട് പാപികൾ കിടക്കുന്നതും

63. ജ്വലദ്ഭിഃ ശബ്ദകൃദ്ഭിശ്ച ധ്വാന്തയുക്തം ഭയാനകം
കോടിഭിർ വികൃതാകാരൈഃ കച്ഛപൈശ്ച സുദാരുണൈഃ

ഇരുൾ നിറഞ്ഞതും പാപികൾ ആർത്തനാദം പുറപ്പെടുവിക്കുന്നതും ഭയം ജനിപ്പിക്കുന്നതുമായ നരകമാണ് വക്രകുണ്ഡം. വികൃതരൂപത്തോടുകൂടിയവയും ഭയപ്പെടുത്തുന്നവയുമായ കോടിക്കണക്കിന് കൂർമ്മങ്ങൾ ഉള്ളതും.

64. ജലസ്ഥൈഃ സംയുതം തൈശ്ച ഭക്ഷിതൈഃ പാപിഭിർയുതം
ജ്വാലാകലാപൈസ്തേജോഭിർനിർമ്മിതൈഃ ക്രോശമാനകം.

ജലത്തിൽ കിടക്കുന്ന അവയാൽ കടിച്ചുമുറിക്കപ്പെടുന്ന പാപികളോടു കൂടിയതുമാണ് കൂർമ്മകുണ്ഡം. കത്തിക്കാളുന്ന തീജ്ജ്വാലയോടും ഒരു ക്രോശം വിസ്താരത്തോടും

65. ശബ്ദകൃദ്ഭിഃ പാതകിഭിഃ സംയുതം ക്ലേശദം സദാ
ക്രോശമാനം ച ഗംഭീരം തപ്തഭസ്മഭിരന്വിതം

കേഴുന്ന പാപികളോടും കൂടിയ ജ്വാലാകുണ്ഡം സദാ ക്ലേശംനല്കിക്കൊണ്ടിരിക്കുന്നു. ഒരു ക്രോശം വലിപ്പമുള്ളതും ഗാംഭീര്യമുള്ളതും ചുട്ടുപൊള്ളുന്ന ഭസ്മം നിറഞ്ഞതുമാണ് ഭസ്മകുണ്ഡം.

66. ശശ്വജ്ജ്വലദ്ഭിഃ സംയുക്തം പാപിഭിർഭസ്മഭക്ഷിതൈഃ
തപ്തപാഷാണലോഹാനാം സമൂഹൈഃ പരിപൂരിതൈഃ

സദാ ജ്വലിച്ചുകൊണ്ടിരിക്കുന്ന അതിൽകിടന്ന് പാപികൾ ഭസ്മം തിന്നുന്നു. അതിൽനിറഞ്ഞുകിടക്കുന്ന ചുട്ടുപഴുത്തപാഷാണങ്ങളും ലോഹങ്ങളും കൊണ്ട്

67. പാപിഭിർദഗ്ദ്ധഗാത്രൈശ്ച യുക്തം ച ശുഷ്കതാലുകൈഃ
ക്രോശമാനം ധ്വാന്തയുക്തം ഗംഭീരമതിദാരുണം

പാപികളുടെ ദേഹം വെന്തുപൊള്ളുകയും തൊണ്ട വരളുകയും ചെയ്യുന്നു. ഒരുക്രോശം വിസ്താരമുള്ളതും ഇരുൾ നിറഞ്ഞതും പേടിപ്പെടുത്തുന്നതും ഗാംഭീര്യം തികഞ്ഞതും

68. താഡിതൈശ്ച പ്രദഗ്ധൈശ്ച ദഗ്ദ്ധകുണ്ഡം പ്രകീർത്തിതം
അതീവോർമിയുതം തോയം പ്രതപ്തക്ഷാരസംയുതം

തല്ലേറ്റും ദാഹിച്ചും പാപികൾ ദീനമായി കേഴുന്നതുമായ കുണ്ഡമാണ് ദഗ്ദ്ധകുണ്ഡം. തിളച്ച ഉപ്പു നീരിന്റെ തിരമാലകൾ ഉയരുന്നതും

69. നാനാപ്രകാരൈർവിരുതൈർ ജലജന്തുഭിരന്വിതം
ദ്വിഗവ്യൂതിപ്രമാണം ച ഗംഭീരം ധ്വാന്തസംയുതം.

നാനാപ്രകാരത്തിലുള്ള ശബ്ദങ്ങൾ പുറപ്പെടുവിക്കുന്ന ജലജന്തുക്കൾ നിറഞ്ഞതും നാലുക്രോശം വിസ്താരമുള്ളതും ഗാംഭീര്യമുള്ളതും ഇരുട്ടുനിറഞ്ഞതും

70. തദ്ഭക്ഷ്യൈഃ പാപിഭിർയുക്തം ദംശിതൈർജലജന്തുഭിഃ
ജ്വലദ്ഭിഃ ശബ്ദകൃദ്ഭിശ്ച ന പശ്യദ്ഭിഃ പരസ്പരം

അതിലെ വെള്ളംകുടിച്ചും ജലജന്തുക്കളുടെ കടിയേറ്റും കിടക്കുന്ന പാപികൾ പരസ്പരം കാണാനാവാതെ വിലപിക്കുന്നതുമാണ്,

71. പ്രതപ്ത സൂചീകുണ്ഡം ച കീർത്തിതം ച ഭയാനകം
അസീവധാരാപത്രസ്യാപ്യുച്ചൈസ്താലതരോരധഃ

ഭയാനകമായ തപ്തസൂചീകുണ്ഡം. ഉയർന്നു നിൽക്കുന്ന കരിമ്പനകളിൽ നിന്ന് വാളുപോലെ മൂർച്ചയേറിയ അരികുള്ള ഓലകൾ താഴേക്കു തൂങ്ങിക്കിടക്കുന്നതും.

**72. ക്രോശാർദ്ധമാനം കുണ്ഡം ച പതത്പത്രസമന്വിതം**
**പാപിനാം രക്തപൂർണ്ണം ച വൃക്ഷാഗ്രാത് പതതാം ധ്രുവം.**

അരക്രോശം വിസ്താരമുള്ളതും വീണുകിടക്കന്ന ഓലകളിൽ, വൃക്ഷങ്ങളുടെ മുകളിലേറ്റി വീഴ്ത്തപ്പെടുന്ന പാപികളുടെ രക്തം നിറഞ്ഞതും

**73. പരിത്രാഹീതി ശബ്ദം ച കുർവതാമസതാമപി**
**ഗംഭീരം ധ്വാന്തയുക്തം ച രക്തകീടസമന്വിതം**

പാപികളുടെ രക്ഷിക്കണേ എന്ന ദീനരോദനം മുഴങ്ങിക്കൊണ്ടിരിക്കുന്നതും ഇരുട്ടുനിറഞ്ഞതും രക്തകീടങ്ങൾ നിറഞ്ഞതുമാണ്,

**74. തദസീപത്രകുണ്ഡം ച കീർത്തിതം ച ഭയാനകം**
**ധനുഃശതപ്രമാണം ച ക്ഷുരധാരാസ്ത്രസംയുതം**

ഗംഭീരവും ഭയാനകവുമായ അസീപത്രകുണ്ഡം. നൂറുവിൽപ്പാട് വിസ്താരമുള്ളതും കത്തിയുടെ വായ്ത്തലപോലുള്ള തീക്ഷ്ണങ്ങളായ അസ്ത്രങ്ങൾ തിങ്ങിയതും.

**75. പാപിനാം രക്തപൂർണ്ണം ച ക്ഷുരധാരം ഭയാനകം**
**സൂചീമുഖാസ്ത്രസംയുക്തം പാപിരക്തൗഘപൂരിതം**

പാപികളുടെ രക്തം നിറഞ്ഞതുമാണ് ഭയാനകമായ ക്ഷുരധാരാകുണ്ഡം. സൂചിപോലെ കൂർത്ത അമ്പുകളും പാപികളുടെ രക്തവും നിറഞ്ഞ്

**76. പഞ്ചാശദ്ധനുരായാമം ക്ലേശദം സൂചികാമുഖം**
**കസ്യചിജ്ജന്തുഭേദസ്യ ഗോകാഖ്യസ്യ മുഖാകൃതി.**

ക്ലേശം ജനിപ്പിക്കുന്ന കുണ്ഡമാണ് സൂചികാമുഖം. അമ്പതുവില്പാടാണ് അതിന്റെ വിസ്താരം. ഗോക എന്ന പേരുള്ള ഒരു ജന്തുവിന്റെ മുഖാകൃതിയിലുള്ളതാണ്,

**77. കൂപരൂപം ച ഗംഭീരം ധനുർവിംശത് പ്രമാണകം**
**മഹാപാതകിനാം ചൈവ മഹത്ക്ലേശപ്രദം പരം**

ഇരുപതുവില്പാട് വിസ്താരമുള്ളതും കിണറുപോലുള്ളതും മഹാപാതകികൾക്ക് മഹാക്ലേശമുണ്ടാക്കുന്നതുമായ ഗോകാമുഖം.

**78. തത്കീടഭക്ഷിതാനാം ച നമ്രാസ്യാനാം ച സന്തതം**
**കുണ്ഡം നക്രമുഖാകാരം ധനുഃ ഷോഡശമാനകം.**

ഗോകാകീടങ്ങളെ തിന്ന് സദാ തലതൂങ്ങിക്കിടക്കുന്ന മഹാപാപികളാണ് അതിലുള്ളത്. നക്രമുഖാകൃതിയുള്ളതാണ് മറ്റൊരു കുണ്ഡം . പതിനാറുവില്പാടാണ് അതിന്റെ വിസ്താരം.

**79. ഗംഭീരം പാപരൂപം ച പാപിഭിഃസങ്കുലം സദാ**
**ധനുഃശതപ്രമാണം ച കീർത്തിതം ഗജദംശനം**

പാപം മൂർത്തീഭവിച്ച ഒരു ഗംഭീരകുണ്ഡമാണ് അത്. അതിലെപ്പോഴും പാപികൾ നിറഞ്ഞിരിക്കും. നൂറുവില്പാട് വിസ്താരമുള്ളതാണ് ഗജദംശമെന്ന കുണ്ഡം.

**80. ധനുഃ ത്രിംശത്പ്രമാണം ച കുണ്ഡം ച ഗോമുഖാകൃതി**
**പാപിനാം ക്ലേശദം ശശ്വദ്ഗോമുഖം പരികീർത്തിതം**

ഗോമുഖത്തിന്റെ ആകൃതിയുള്ളതാണ് ഗോമുഖകുണ്ഡം മുപ്പതുവില്പാപാടാണ് അതിന്റെ വിസ്താരം. പാപികൾക്ക് സദാക്ലേശം നൽകുന്ന ഒരുകുണ്ഡമാണ് അത്.

**81. കാലചക്രേണ സംയുക്തം ഭ്രമമാണം ഭയാനകം**
**കുംഭാകാരം ധ്വാന്തയുക്തം ദ്വിഗവ്യൂതിപ്രമാണകം.**

കാലചക്രത്തോടൊപ്പം കറങ്ങിക്കൊണ്ടിരിക്കുന്ന ഭയാനകമായ മറ്റൊരുകുണ്ഡമുണ്ട്. കുംഭാകൃതിയിലുള്ള അതിന്റെ വിസ്താരം നാലു ക്രോശമാണ്. അതിൽ അന്ധകാരം നിറഞ്ഞിരിക്കുന്നു.

**82. ലക്ഷപൗരുഷമാനം ച ഗംഭീരം വിസ്തൃതം സതി**
**കുത്രചിത്തപ്തതൈലം ച താമ്രാദികുണ്ഡമേവ ച**

ലക്ഷം പേരുടെ താഴ്ചയും വിസ്തൃതിയുമുള്ള ഗംഭീരനരകമാണ് അത്. അതിൽത്തന്നെ അവിടവിടെ തപ്തതൈലകുണ്ഡങ്ങളും താമ്രാദികുണ്ഡങ്ങളുമുണ്ട്.

**83. പാപിനാം ച പ്രധാനൈശ്ച മൂർച്ഛിതൈഃ കൃമിഭിർയുതം**
**പരസ്പരം ച നശ്യദ്ഭിഃ ശബ്ദകൃദ്ഭിശ്ച സന്തതം.**

നശിപ്പിക്കാൻ വേണ്ടി പരസ്പരം അടിച്ച് അലമുറയിട്ടു മൂർച്ഛിച്ചുവീഴുന്ന പാപിപ്രധാനികളും കൃമികളും അതിലുണ്ട്.

**84. താഡിതൈർ യമദൂതൈശ്ച മുസലൈർമുദ്ഗരൈരസ്തഥാ**
**ഘൂർണ്ണമാനൈഃ പതദ്ഭിശ്ച മൂർച്ഛിതൈശ്ചക്ഷണം ക്ഷണം**

യമദൂതന്മാർ ഉലക്കയും മുൾത്തടിയും കൊണ്ട് അടിക്കവേ ഉരുണ്ടുവീണ് അനുക്ഷണം മൂർച്ഛിക്കുന്നവരും.

**85 പാതിതൈർ യമദൂതൈശ്ച രുദന്ത്യസ്മാത് ക്ഷണം പുനഃ**
**യാവന്തഃ പാപിനഃ സന്തി സർവ്വകുണ്ഡേഷു സുന്ദരി**

യമദൂതന്മാർ എടുത്ത് എറിയുന്നതുമൂലം വീണ്ടും വിലപിക്കുന്നവരും അതിലുണ്ട്. മറ്റുകുണ്ഡങ്ങളിലെല്ലാം കൂടി എത്രപാപികൾ ഉണ്ടാകുമോ

**86. തതശ്ചതുർഗുണാഃ സന്തി കുംഭീപാകേ ച ദുഃഖദേ**
**സുചിരംവദ്ധ്യമാനാസ്തേ ഭോഗദേഹാ ന നശ്വരാഃ**

അതിന്റെ നാലിരട്ടിപാപികൾ ദുഃഖപ്രദമായ കുംഭീപാകത്തിലുണ്ട്. എത്രനശിപ്പിച്ചാലും അവരുടെ ഭോഗദേഹങ്ങൾ നശിക്കുകയില്ല.

**87. സർവ്വകുണ്ഡപ്രധാനം ച കുംഭീപാകം പ്രകീർത്തിതം**
**കാലനിർമ്മിതസൂത്രേണ നിബദ്ധാ യത്ര പാപിനഃ**

സർവ്വകുണ്ഡങ്ങളിലും വച്ച് പ്രധാനമാണ് കുംഭീപാകം. പാപികളെ കാലസുത്രത്താൽ കെട്ടിവരിയുകയും

**88. ഉത്ഥാപിതാശ്ച ദൂതൈശ്ച ക്ഷണമേവ നിമജ്ജിതാഃ**
**നിശ്വാസബദ്ധാഃ സുചിരം തഥാ മോഹം ഗതാഃ പുനഃ**

യമദൂതന്മാർ വീണ്ടും എഴുനേൽപ്പിച്ച് വെള്ളത്തിൽമുക്കി ഏറെ നേരം ശ്വാസം മുട്ടിക്കുകയും ഉടനെ ബോധം കെടുകയും വീണ്ടും ബോധം തെളിഞ്ഞ് അവർ എഴുനേൽക്കുകയും ചെയ്യും.

89. അതീവക്ലേശസംയുക്താ ദേഹഭോഗേന സുന്ദരി
പ്രതപ്തതോയയുക്തം ച കാലസൂത്രം പ്രകീർത്തിതം.

ഇങ്ങനെ അത്യധികം ക്ലേശകരമായ ദുഃഖാനുഭവങ്ങൾ ഉണ്ടാക്കുന്നതും ചൂടുവെള്ളം നിറഞ്ഞതുമായ കുണ്ഡമാണ് കാലസൂത്രം

90. അവടഃ കൂപഭേദശ്ച മത്സ്യോദഃ സ ഉദാഹൃതഃ
പ്രതപ്തതോയപൂർണ്ണം ച ചതുർവിംശത് പ്രമാണകം

പെരുങ്കുഴിയിലെ നീരുനിറഞ്ഞകുണ്ഡമാണ് മത്സ്യോദം. ഇരുപത്തിനാലുവില്പാട് വിസ്താരമുള്ള ഇതിൽ തിളച്ചവെള്ളം നിറഞ്ഞു കിടക്കുന്നു.

91. വ്യാപ്തം മഹാപാപിഭിർവ്യാദഗ്ദ്ധാംഗൈശ്ച സന്തതം
മദ്ദൂതൈസ്താഡിതൈഃ ശശ്വദവടോദം പ്രകീർത്തിതം

ചുട്ടുപൊള്ളിയ അവയവങ്ങളോടുകൂടിയ മഹാപാപികൾ നിരന്തരം എന്റെ ഭടന്മാരുടെ അടിയേറ്റുകൊണ്ടുകിടക്കുന്ന കുണ്ഡമാണ് ഈ അവടോദം എന്ന് പ്രസിദ്ധമാണ്.

92. യത്രോദസ്പർശമാത്രേണ സർവ്വവ്യാധിശ്ച പാപിനാം
ഭവേദകസ്മാത് പതതാം യസ്മിൻ കുണ്ഡേ ധനുഃശതേ

നൂറുവില്പാട് ആഴമുള്ള ഈ കുണ്ഡത്തിൽ അവിചാരിതമായിവീണ് അതിലെ വെള്ളം സ്പർശിച്ചാൽമതി, ആ പാപികൾക്ക് അതുമൂലം സർവ്വവ്യാധികളുമുണ്ടാകും.

93. അരുന്തുദൈർഭക്ഷിതൈസ്തു പ്രാണിഭിര്യച്ച സങ്കുലം
ഹാഹേതി ശബ്ദം കുർവ്വദ്ഭിസ്തദേവാരുന്തുദം വിദുഃ

പാപികളെതിന്നുന്ന അരുന്തുദമെന്ന പ്രാണികൾ നിറഞ്ഞതും അവയുടെ കടിയേറ്റ് പാപികൾ ഹാ! ഹാ! എന്ന് ആർത്തനാദം പുറപ്പെടുവിക്കുന്നതുമായ കുണ്ഡമാണ് അരുന്തുദം.

94. തപ്തപാംസുഭിരാകീർണ്ണം ജ്വലദ്ഭിസ്തുഷദഗ്ധകൈഃ
തദ്ഭക്ഷൈഃ പാപിഭിര്യുക്തം പാംസുഭോജെർധനുഃശതം

ഉമിത്തീയെരിഞ്ഞു നീറിച്ചുട്ടുപൊള്ളുന്ന ചാരത്തോടും ആ ചാരം തിന്നുന്ന പാപികളോടും കൂടിയ താണ് പാംസുഭോജ്യകുണ്ഡം. നൂറുവിൽപ്പാടാണ് അതിന്റെ വിസ്താരം.

95. പാതമാത്രേണ പാപീ ച പാശേന വേഷ്ടിതോ ഭവേത്
ക്രോശമാത്രേണ കുണ്ഡം ച തത്പാശവേഷ്ടനം വിദുഃ

ഒരുക്രോശം വിസ്താരമുള്ളതാണ് പാശവേഷ്ടനകുണ്ഡം. അതിൽ വീഴുന്ന പാപികൾ അപ്പോൾത്തന്നെ പാശബദ്ധരായിത്തീരുന്നു.

96. പാതമാത്രേണ പാപീ ച ശൂലേന വേഷ്ടിതോ ഭവേത്
ധനുർവിംശത്പ്രമാണം ച ശൂലപ്രോതം പ്രകീർത്തിതം.

ഇരുപതു വില്പാട് വിസ്താരമുള്ള ശൂലപ്രോതകുണ്ഡത്തിൽ വീഴുന്നപാപിയെ ആ ക്ഷണം തന്നെ യമദൂതന്മാർ ശൂലത്തിൽ കോർത്തുകേറ്റും.

97. പതതാം പാപിനാം യത്ര ഭവേദേവ പ്രകമ്പനം
അതീവ ഹിമതോയാക്തം ക്രോശാർധം ച പ്രകമ്പനം.

മഞ്ഞുവെള്ളം നിറഞ്ഞതും അരക്രോശം വിസ്താരമുള്ളതുമാണ് പ്രകമ്പനകുണ്ഡം. അതിൽ വീഴുന്ന പാപികൾ വീഴുന്നമാത്രയിൽത്തന്നെ കിടുകിടെ വിറച്ചുപോകും.

98. ദദത്യേവഹി മേ ദൂതാ യത്രോൽക്കാഃ പാപിനാം മുഖേ
ധനുർവിംശത് പ്രമാണം തദുൽക്കാഭിശ്ച സുസങ്കുലം.

ഇരുപതുവിൽപ്പാട് വിസ്താരമുള്ളതും ഉൽക്കകൾനിറഞ്ഞതുമാണ് ഉൽക്കാമുഖകുണ്ഡം. അവിടെവീഴുന്ന പാപികളുടെ മുഖത്ത് എന്റെ ഭടന്മാർ കൊള്ളികൾ(ഉൽക്കകൾ)വയ്ക്കും.

99. ലക്ഷപൗരുഷമാനം ച ഗംഭീരം ച ധനുഃ ശതം
നാനാപ്രകാരൈഃ കൃമിഭിഃ സംയുക്തം ച ഭയാനകം

ലക്ഷം ആളുകളുടെ താഴ്ചയും നൂറുവില്പാട് വിസ്തൃതിയുമുള്ള മറ്റൊരുകുണ്ഡമുണ്ട്. ഭയാനകവും ഗംഭീരവുമാണ് അത്.അതിൽ നാനാതരം കൃമികൾ നിറഞ്ഞിരിക്കുന്നു.

100. അത്യന്ധകാരവ്യാപ്തം ച കൂപാകാരം ച വർത്തുളം
തദ്ഭക്ഷ്യൈഃ പാപിഭിർയുക്തം പ്രണശ്യദ്ഭിഃ പരസ്പരം

കൂരിരുൾ നിറഞ്ഞതും കിണറിന്റേതുപോലെ വർത്തുളാകൃതിയുള്ളതും അതിലെ വെള്ളം കുടിക്കുകയും പരസ്പരം നശിപ്പിക്കുകയും ചെയ്യുന്ന പാപികൾ നിറഞ്ഞതും.

101. തപ്തതോയ പ്രദഗ്ധൈശ്ച ജ്വലദ്ഭിഃ കീടഭക്ഷിതൈഃ
ധ്വാന്തേന ചക്ഷുഷാ ചാന്ധൈരന്ധകൂപഃ പ്രകീർത്തിതഃ

ചൂടുവെള്ളംകുടിച്ച് ദഹിക്കുകയും കീടങ്ങളുടെകടിയേറ്റ് നീറുകയും അന്ധകാരം കൊണ്ട് കണ്ണുകാണാൻ കഴിയാതിരിക്കുകയും ചെയ്യുന്നതുമായ ആ കുണ്ഡമാണ് അന്ധകൂപമെന്നുപറയുന്നത്.

102. നാനാപ്രകാരശസ്ത്രൗഘൈർയത്ര വിദ്ധാശ്ച പാപിനഃ
ധനുർവിംശത്പ്രമാണം ച വേധനം തത് പ്രകീർത്തിതം.

നാനാതരം അസ്ത്രങ്ങൾ കൊണ്ട് മുറിവേറ്റപാപികൾ കിടക്കുന്നതും ഇരുപതുവില്പാട് വിസ്താരമുള്ളതുമായ കുണ്ഡമാണ് വേധനം.

103. ദണ്ഡേന താഡിതാ യത്ര മമ ദൂതൈശ്ച പാപിനഃ
ധനുഃ ഷോഡശമാനം ച തത്കുണ്ഡം ദണ്ഡതാഡനം.

പാപികളെ എന്റെ ദൂതന്മാർ ദണ്ഡംകൊണ്ട് പ്രഹരിക്കുന്നതും പതിനാറുവില്പാട് വിസ്താരമുള്ളതുമായ ഒന്നാണ് ദണ്ഡതാഡനം എന്ന കുണ്ഡം.

104. നിരുദ്ധാശ്ച മഹാജാലൈർ യഥാ മീനാശ്ച പാപിനഃ
ധനുർവിംശത്പ്രമാണം ച ജാലരന്ധ്രം പ്രകീർത്തിതം.

ഇരുപതുവിൽപ്പാട് വിസ്താരമുള്ള ജാലരന്ധ്രകുണ്ഡത്തിൽ യമദൂതന്മാർ പാപികളെ മീനിനെപ്പോലെ വലയിട്ടുകുടുക്കുന്നു.

105. പതതാം പാപിനാം കുണ്ഡേ ദേഹശ്ചൂർണ്ണോ ഭവേദിഹ
ലോഹബന്ദീനിബദ്ധാനാം കോടിപൗരുഷമാനകം

കോടിക്കണക്കിന് ആളുകളുടെ ഉയരത്തിൽനിന്ന് താഴേക്കുവീഴുന്ന, ലോഹച്ചങ്ങലയാൽ ബന്ധിക്കപ്പെട്ട പാപികളുടെ ശരീരം പൊടിഞ്ഞു പോകുന്നതും,

106. ഗംഭീരം ധ്വാന്തസംയുക്തം ധനുർവിംശത്പ്രമാണകം
മൂർച്ഛിതാനാം ജഡാനാം ച ദേഹചൂർണ്ണം പ്രകീർത്തിതം

ഇരുട്ടുനിറഞ്ഞതും ഇതുപതുവില്പാട് വിസ്താരമുള്ളതും മൂർച്ഛിച്ച ജഡങ്ങളോടു കൂടിയതുമായ ഗംഭീരകുണ്ഡമാണ് ദേഹചൂർണ്ണം.

107. ദളിതാഃ പാപിനോ യത്ര മമ ദൂതേന താഡിതാഃ
ധനുഃ ഷോഡശമാനം ച തത്കുണ്ഡം ദലനം സ്മൃതം

എന്റെ ദൂതന്മാരുടെ അടിയേറ്റുപിളരുന്ന പാപികൾ കിടക്കുന്നതും പതിനാറുവില്പ്പാട് വിസ്താരമുള്ളതുമായ ഒരു കുണ്ഡമാണ് ദലനം.

108. പതനേനൈവ പാപീച ശുഷ്കകണ്ഠോഷ്ഠതാലുകഃ
വാലുകാസു ച തപ്താസു ധനുസ്ത്രിംശത് പ്രമാണകം

മുപ്പതു വില്പാടുവിസ്താരമുള്ളതും ചുട്ടുപൊള്ളുന്നമണൽനിറഞ്ഞതും പതിക്കുമ്പോൾത്തന്നെ പാപിയുടെ തൊണ്ടയും ചുണ്ടും വരണ്ടുപോകുന്നതും.

109. ശതപൗരുഷമാനം ച ഗംഭീരം ധ്വാന്തസംയുതം
ശോഷണം കുണ്ഡമേതദ്ധി പാപിനാം പരദുഃഖദം.

ഇരുട്ടുനിറഞ്ഞതും നൂറാൾ താഴ്ചയുള്ളതും പാപികൾക്കു പരമസങ്കടം ഉണ്ടാക്കുന്നതുമായ ഒരു ഗംഭീരകുണ്ഡമാണ് ശോഷണം.

110. നാനാചർമ്മകഷായോദപരിപൂർണ്ണം ധനുഃ ശതം
ദുർഗന്ധിയുക്തം തദ്ഭക്ഷൈഃ പ്രാണിഭിഃ സങ്കുലം കഷം

പലതരം തോലുകൾ ചീഞ്ഞളിഞ്ഞ് ദുർഗന്ധം വമിക്കുന്ന ഒന്നാണ് കഷകുണ്ഡം. പ്രാണികൾ അതിൽകിടന്ന് ആ കഷായം കുടിക്കുന്നു. നൂറുവില്പാടാണ് അതിന്റെ വിസ്താരം.

111. ശൂർപ്പാകാരമുഖം കുണ്ഡം ധനുർദ്വാദശമാനകം
തപ്തലോഹവാലുകാഭിഃ പൂർണ്ണം പാതകിസംയുതം.

പന്ത്രണ്ടുവില്പാട് വിസ്താരമുള്ളതും മുറംപോലെവായുള്ളതുമാണ് ശൂർപ്പാകാരകുണ്ഡം. ചുട്ടുപഴുത്തലോഹമണലാണ് അതുനിറയെ. അതിൽ ധാരാളം പാതകികളും ഉണ്ട്.

112. ദുർഗന്ധിയുക്തം തദ്ഭക്ഷ്യൈഃ പാപിഭിഃ സങ്കുലം സതി
ശൂർപ്പാകാരമുഖം കുണ്ഡം ധനുർദ്വാദശമാനകം.

ദുർഗന്ധം വമിക്കുന്നതും അതുഭക്ഷിക്കുന്ന പാപികൾ നിറഞ്ഞതുമാണ് പന്ത്രണ്ടു വില്പാടുവലിപ്പമുള്ള ശൂർപ്പാകാരകുണ്ഡം.

113. പ്രതപ്തവാലുകാപൂർണ്ണം മഹാപാതകിഭിർയുതം
അന്തരഗ്നിശിഖാനാം ച ജ്വാലാവ്യാപ്ത മുഖം സദാ

ചുട്ടുപഴുത്തമണലും മഹാപാതകികളും നിറഞ്ഞതും ഉള്ളിൽ ആളിക്കത്തുന്ന തീനാളം തള്ളി പുറത്തേക്കുകൂടി സദാവ്യാപിച്ചിരിക്കുന്നതും

114. ധനുർവിംശതിമാനം ച പ്രമാണം യസ്യ സുന്ദരി
ജ്വാലാഭിർദഗ്ദ്ധഗാത്രൈശ്ച പാപിഭിർവ്യാപ്തമേവ ച

ഇരുപതുവില്പാട് വിസ്താരമുള്ളതുമായ ജ്വാലാകുണ്ഡത്തിൽ ആ ജ്വാലയേറ്റുശരീരം മുഴുവൻ കരിഞ്ഞ പാപികൾ നിറഞ്ഞിരിക്കുന്നു.

**115. തന്മഹാക്ലേശദം ശശ്വത്കുണ്ഡം ജ്വാലാമുഖം സ്മൃതം**
**പാതമാത്രാദ്യത്ര പാപീ മൂർച്ഛിതോ വൈ നരോ ഭവേത്**

സദാദുഃഖം പ്രദാനം ചെയ്തു കൊണ്ടിരിക്കുന്ന അതാണ് ജ്വാലാമുഖ കുണ്ഡം എന്നു പറയുന്നത്. അതിൽ പതിക്കുന്ന പാപി അപ്പോൾത്തന്നെ മൂർച്ഛിച്ചു പോകുന്നു.

**116. തപ്തേഷ്ടകാഭ്യന്തരിതം വാപ്യർദ്ധം ജിഹ്മകുണ്ഡകം**
**ധൂമ്രാന്ധകാരസംയുക്തം ധൂമ്രാന്ധൈഃ പാപിഭിര്യുതം**

വാപിയുടെ പകുതിവിസ്താരമുള്ള ഒന്നാണ് ജിഹ്മകുണ്ഡം. ചുട്ടഇഷ്ടികകൾകൊണ്ടാണ് ഇതു നിർമ്മിച്ചിരിക്കുന്നത്. ഇതിനകം മുഴുവൻ അന്ധകാരവും പുകയും വ്യാപിച്ചിരിക്കുന്നു. ഇതിൽ കിടക്കുന്ന പാപികൾക്ക് പുകകൊണ്ട് കണ്ണു കാണാൻ കഴിയുകയില്ല.

**117. ധനുഃ ശതം ശ്വാസരന്ധ്രൈർ ധൂമ്രാന്ധം പരികീർത്തിതം**
**പാതമാത്രാദ്യത്ര പാപീ നാഗൈശ്ച വേഷ്ടിതോ ഭവേത്**

നൂറുവില്പാടാണ് ഇതിന്റെ വിസ്താരം. ധൂമത്താൽ വീർപ്പുമുട്ടിക്കുന്ന കുണ്ഡമായതിനാൽ ഇത് ധൂമ്രാന്ധമെന്ന് പ്രകീർത്തിക്കപ്പെടുന്നു. പതിക്കുന്ന ഉടൻതന്നെ പാമ്പുകൾ വന്നുചുറ്റുന്നതും

**118. ധനുഃ ശതം നാഗപൂർണ്ണം തന്നാഗൈർവേഷ്ടിതം ഭവേത്**
**ഷഡശീതി ച കുണ്ഡാനി മയോക്താനി നിശാമയ**
**ലക്ഷണം ചാപി തേഷാം ച കിം ഭൂയഃ ശ്രോതുമിച്ഛസി**

നൂറുവില്പാട് വിസ്താരമുള്ളതും നാഗങ്ങൾ നിറഞ്ഞതുമായ കുണ്ഡമാണ് നാഗവേഷ്ടിതം. എൺപത്താറുകുണ്ഡങ്ങളെപ്പറ്റി പറഞ്ഞതു കേട്ടല്ലോ. അവയുടെ ലക്ഷണങ്ങളും ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി എന്താണു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
സപ്തത്രിംശോ/ദ്ധ്യായഃ

# അഥാഷ്ടത്രിംശോ/ദ്ധ്യായഃ

## സാവിത്ര്യുവാച

**1. ദേവീഭക്തിം ദേഹി മഹ്യം സാരാണാം ചൈവ സാരകം**
**പുംസാം മുക്തിദ്വാരബീജം നരകാർണ്ണവതാരകം**

പ്രഭോ! സമസ്തസാരവസ്തുക്കളിലും സാരമായിട്ടുള്ള ദേവീഭക്തി ഉണ്ടാകുന്നതിന് എന്നെ അനുഗ്രഹിച്ചാലും. അതാണ് മുക്തിക്കുള്ള മുഖ്യമാർഗ്ഗം. അതിന്റെ പ്രഭാവത്താൽ മനുഷ്യന് നരകസമുദ്രം തരണം ചെയ്യാനും കഴിയും.

**2. കാരണം മുക്തിസാരാണാം സർവാശുഭവിനാശനം**
**ദാരകം കർമ്മവൃക്ഷാണാം കൃതപാപൗഘദാരണം**

സകല അശുഭകർമ്മങ്ങളേയും നശിപ്പിക്കാൻ ശക്തി അതിനുമാത്രമേയുള്ളു. മുക്തിസാരങ്ങൾക്കെല്ലാം ഹേതുവും അതുതന്നെ. കർമ്മ വൃക്ഷങ്ങളെ മുറിച്ചു വീഴ്ത്താനുംചെയ്ത പാപങ്ങളെയെല്ലാം പോക്കാനും കാരണം ഭക്തിയാണ്.

**3. മുക്തിശ്ച കതിധാപ്യസ്തി കിം വാ താസാം ച ലക്ഷണം**
**ദേവീഭക്തിം ഭക്തിഭേദം നിഷേകസ്യാപി ഖണ്ഡനം**

മുക്തി എത്ര വിധത്തിലുണ്ട്? എന്താണ് അവയുടെ ലക്ഷണം? ദേവീഭക്തി എന്ത്? ഭക്തിക്ക് ഏതെല്ലാം ഭേദങ്ങളുണ്ട്? അതുപോലെ, ചെയ്ത കർമ്മങ്ങളുടെ ഭോഗാനുഭവം (നിഷേകം) എങ്ങനെ ഇല്ലാതാക്കാം?

**4. തത്ത്വജ്ഞാനവിഹീനാ ച സ്ത്രീജാതിർവിധിനിർമ്മിതാ**
**കിഞ്ചിജ്ജ്ഞാനം സാരഭൂതം വദ വേദവിദാം വര**

തത്ത്വജ്ഞാനം ഇല്ലാത്തവരായിട്ടാണല്ലോ വിധി സ്ത്രീകളെ സൃഷ്ടിച്ചിരിക്കുന്നത്! വേദജ്ഞരിൽ മുഖ്യനായ ധർമ്മ രാജാവേ, സാരഭൂതമായിട്ടുള്ള ജ്ഞാനത്തിൽ അല്പം എനിക്കും നൽകിയാലും.

**5. സർവം ദാനം ച യജ്ഞശ്ച തീർത്ഥം സ്നാനം വ്രതം തപഃ**
**അജ്ഞാനിജ്ഞാനദാനസ്യ കലാം നാർഹതി ഷോഡശീം**

ദാനവും യജ്ഞവും തീർത്ഥസ്നാനവും വ്രതവും തപസ്സുമെല്ലാം അജ്ഞാനികൾക്കു ജ്ഞാനം നൽകുന്നതിന്റെ പതിനാറിലൊന്നു പോലും വിലയുള്ളവയല്ല .

**6. പിതുഃ ശതഗുണാ മാതാ ഗൗരവേ ചേതി നിശ്ചിതം**
**മാതുഃ ശതഗുണഃ പൂജ്യോ ജ്ഞാനദാതാ ഗുരുഃ പ്രഭോ**

അച്ഛനെക്കാൾ നൂറുമടങ്ങ് ഗുരുത്വം അമ്മയ്ക്കുണ്ടെന്നു തീർച്ചയാണ്. അമ്മയെക്കാൾ നൂറുമടങ്ങ് പൂജ്യനാണ് ജ്ഞാനദാതാവായ ഗുരു.

### ധർമ്മരാജ ഉവാച

**7. പൂർവം സർവോ വരോ ദത്തോ യസ്തേ മനസി വാഞ്ഛിതഃ**
**അധുനാ ശക്തിഭക്തിസ്തേ വത്സേ ഭവതു മദ്വരാത്**

നീ ആഗ്രഹിച്ചവരം ഞാൻ നേരത്തേ തന്നെ നിനക്കു തന്നു കഴിഞ്ഞു. മകളേ, എന്റെ വരം നിമിത്തം നിനക്ക് പരാശക്തിയിൽ ഭക്തിയും ഉണ്ടാകട്ടെ.

**8. ശ്രോതുമിച്ഛസി കല്യാണി, ശ്രീദേവീഗുണകീർത്തനം**
**വക്തൄണാം പൃച്ഛകാനാം ച ശ്രോതൄണാം കുലതാരണം**

ഭദ്രേ, ശ്രീദേവിയുടെ ഗുണങ്ങൾ കീർത്തിച്ചു കേൾക്കാൻ നീ ആഗ്രഹിക്കുന്നു. ആ പരാശക്തിയുടെ ഗുണങ്ങൾ കീർത്തിക്കുന്നവരുടെയും കേൾക്കുന്നവരുടെയും അതിനെപ്പറ്റി ചോദിക്കുന്നവരുടെയും കുലത്തെ അത് സമുദ്ധരിക്കും.

**9. ശേഷോ വക്ത്രസഹസ്രേണ ന ഹി യദ്വക്തുമീശ്വരഃ**
**മൃത്യുഞ്ജയോ ന ക്ഷമശ്ച വക്തും പഞ്ചമുഖേന ച**

ആയിരം നാവുള്ള അനന്തൻപോലും ദേവീമാഹാത്മ്യം വർണ്ണിക്കാൻ ശക്തനല്ല. സാക്ഷാൽ മൃത്യുഞ്ജയൻ അഞ്ചു മുഖങ്ങൾ കൊണ്ടുപോലും അതു വർണ്ണിക്കാൻ ആളല്ല.

**10. ധാതാ ചതുർണ്ണാം വേദാനാം വിധാതാ ജഗതാമപി**
**ബ്രഹ്മാ ചതുർമുഖേനൈവ നാലം വിഷ്ണുശ്ച സർവവിത്**

നാലു വേദങ്ങളുടെയും ജഗത്തിന്റെയും വിധാതാവായ ബ്രഹ്മാവിന് നാലു മുഖങ്ങളിലൂടെ അതുവർണ്ണിക്കാനുള്ള കഴിവില്ല. സർവജ്ഞനായ വിഷ്ണുവും അതിനു സമർത്ഥനല്ല.

11. കാർത്തികേയഃ ഷണ്മുഖേന നാപി വക്തുമലം ധ്രുവം
ന ഗണേശഃ സമർത്ഥശ്ച യോഗീന്ദ്രാണാം ഗുരോർ ഗുരുഃ

ആറുമുഖങ്ങളുള്ള കാർത്തികേയനും അതിനു സമർത്ഥനല്ലെന്നു തീർച്ചയാണ്. യോഗീന്ദ്രന്മാരുടെ എല്ലാം ഗുരുവിന്റെ ഗുരുവായ ഗണേശനും സമർത്ഥനല്ല.

12. സാരഭൂതാശ്ച ശാസ്ത്രാണാം വേദാശ്ചത്വാര ഏവ ച
കലാമാത്രം യദ്ഗുണാനാം ന വദന്തി ബുധാശ്ച യേ

സകല ശാസ്ത്രങ്ങളുടെയും സാരഭൂതമായിട്ടുള്ളവയാണല്ലോ നാലു വേദങ്ങൾ. അത് പഠിച്ചിട്ടുള്ളവർക്കും ദേവീഗുണങ്ങളുടെ കലാംശംപോലും വ്യക്തമാക്കാനുള്ള കഴിവില്ല.

13. സരസ്വതീ ജഡീഭൂതാ നാലം തദ്ഗുണവർണ്ണനേ
സനത്കുമാരോ ധർമ്മശ്ച സനന്ദനഃ സനാതനഃ

ദേവീഗുണങ്ങൾ വർണ്ണിക്കുന്നതിൽ വാഗ്ദേവതയായ സരസ്വതിയും മൂകയായിപ്പോകുന്നു. സനൽകുമാരനും ധർമ്മനും സനന്ദനും സനാതനനും.

14. സനകഃ കപിലഃ സൂര്യോ യേഽന്യേ ച ബ്രഹ്മണഃ സുതാഃ
വിചക്ഷണാ ന യദ്വക്തും കിം ചാന്യേ ജഡബുദ്ധയഃ

സനകനും കപിലനും സൂര്യനും ബ്രഹ്മാവിന്റെ മറ്റു പുത്രന്മാരും ഇതിനു സമർത്ഥരല്ലെന്നിരിക്കെ മറ്റുള്ള ജഡബുദ്ധികളുടെ കാര്യം എന്തു പറയാനാണ്!

15. ന യദ്വക്തും ക്ഷമാഃ സിദ്ധാഃ മുനീന്ദ്രാ യോഗിനസ്തഥാ
കേ വാ ചാന്യേ വയം കേ വാ ശ്രീദേവ്യാ ഗുണവർണ്ണനേ

സിദ്ധന്മാരും മുനീന്ദ്രന്മാരും യോഗികളും അതിനു ശക്തരല്ല. ശ്രീദേവിയുടെഗുണഗണം വർണ്ണിക്കാൻ സമർത്ഥരായി വേറെ ആരുണ്ട്? പിന്നെയാണോ ഈ നാം?

16. ധ്യായന്തേ യത്പദാംഭോജം ബ്രഹ്മവിഷ്ണുശിവാദയഃ
അതിസാധ്യം സ്വഭക്താനാം തദന്യേഷാം സുദുർല്ലഭം

ദേവിയുടെ പാദകമലത്തെ ധ്യാനിക്കുന്ന ബ്രഹ്മവിഷ്ണുശിവാദി ദേവന്മാർക്ക് സാധ്യമല്ലാത്തത് ദേവീഭക്തന്മാർക്ക് സുഗമമാണ്. മറ്റുള്ളവർക്ക് ദുർലഭവും.

17. കശ്ചിത്കിഞ്ചിദ്വിജാനാതി തദ്ഗുണോത്കീർത്തനം ശുഭം
അതിരിക്തം വിജാനാതി ബ്രഹ്മാ ബ്രഹ്മവിശാരദഃ

ഭഗവതിയുടെ ഗുണാനുവാദം പരമപവിത്രമാകുന്നു. ഒരു പക്ഷേ ഒരുവൻ അല്പം അറിഞ്ഞെന്നുവരും. പരമജ്ഞാനിയായ ബ്രഹ്മാവിന് കുറെ കൂടുതലായി അറിയാൻ കഴിഞ്ഞിട്ടുണ്ടാവും.

18. തതോഽതിരിക്തം ജാനാതി ഗണേശോ ജ്ഞാനിനാം ഗുരുഃ
സർവാതിരിക്തം ജാനാതി സർവജ്ഞഃ ശംഭുരേവ സഃ

ജ്ഞാനികളുടെ എല്ലാം ഗുരുവായ ഗണേശന് അതിനെക്കാൾ കൂടുതലായി അറിയാം. എല്ലാവരെക്കാൾ കൂടുതലായി അറിയാവുന്നത് ആ ശംഭുവിനു തന്നെയാണ്.

**19. തസ്മൈ ദത്തം പുരാ ജ്ഞാനം കൃഷ്ണേന പരമാത്മനാ**
**അതീവ നിർജനേഽരണ്യേ ഗോലോകേ രാസമണ്ഡലേ**

ഗോലോകത്തുള്ള രാസമണ്ഡലത്തിലെ അതിവിജനമായ ഒരു അരണ്യത്തിൽ വച്ച് പണ്ട് പരമാത്മാവായ കൃഷ്ണൻ ശംഭുവിന് ആ ജ്ഞാനം നൽകുകയുണ്ടായി.

**20. തത്രൈവ കഥിതം കിഞ്ചിത്തദ്ഗുണോത്കീർത്തനം ശുഭം**
**ധർമ്മം ച കഥയാമാസ ശിവലോകേ ശിവഃ സ്വയം**

ദേവിയുടെ പാവനമായ ഗുണങ്ങൾ അന്ന് അദ്ദേഹം അവിടെവച്ച് അല്പസ്വല്പം വർണ്ണിച്ചു ശിവലോകത്തു വച്ച് ഹരൻതന്നെ ധർമ്മനോട് ദേവീരഹസ്യം വ്യക്തമാക്കി.

**21. ധർമ്മസ്തു കഥയാമാസ ഭാസ്വതേ പൃച്ഛതേ തഥാ**
**യാമാരാദ്ധ്യ മത്പിതാഽപി സമ്പ്രാപ തപസാ സതി**

എന്റെ പിതാവു ചോദിക്കെ, ധർമ്മദേവൻ അത് അദ്ദേഹത്തിന് വിവരിച്ചു കൊടുത്തു. അതനുസരിച്ച് എന്റെ പിതാവ് തപസ്സു ചെയ്തു ദേവിയെ പ്രസാദിപ്പിച്ചു.

**22. പൂർവം സ്വം വിഷയം ചാഹം ന ഗൃഹ്ണാമി പ്രയത്നതഃ**
**വൈരാഗ്യയുക്തസ്തപസേ ഗന്തുമിച്ഛതി സുവ്രതേ**

പണ്ട് നിർബന്ധിച്ചിട്ടും ഞാൻ രാജ്യം സ്വീകരിക്കാൻ കൂട്ടാക്കിയില്ല. വൈരാഗ്യം പൂണ്ട ഒരുവൻ തപസ്സു ചെയ്യാനാണല്ലോ പോകുക.

**23. തദാ മാം കഥയാമാസ പിതാ തദ്ഗുണകീർത്തനം**
**യഥാഗമം തദ്വദാമി നിബോധാതീവ ദുർഗമം**

ആ അവസരത്തിൽ അച്ഛൻ ദേവിയുടെ ഗുണഗണങ്ങളെപ്പറ്റി എന്നോട് പറഞ്ഞു. ആഗമങ്ങളിൽ വ്യക്തമാക്കിയിരിക്കുന്ന വിധം അത്യന്തം ദുർഗമമായ അത് ഞാൻ നിന്നോട് പറയാം.

**24. തദ്ഗുണം സാ ന ജാനാതി തദന്യസ്യ ച കാ കഥാ**
**യഥാകാശോ ന ജാനാതി സ്വാന്തമേവ വരാനനേ**

ആ ദേവിപോലും സ്വന്തം ഗുണഗണങ്ങളെക്കുറിച്ച് അറിയുന്നില്ല. പിന്നെ മറ്റുള്ളവരുടെ കഥ പറയണോ? ഹേ സുന്ദരീ, ആകാശത്തിന് അതിന്റെ അതിരറിയാൻ കഴിയുമോ?

**25. സർവാത്മാ സർവഭഗവാൻ സർവകാരണകാരണഃ**
**സർവേശ്വരശ്ച സർവാദ്യഃ സർവവിത്പരിപാലകഃ**

ബ്രഹ്മ സ്വരൂപിണിയായ ഭഗവതിതന്നെയാണ് സർവാത്മാവും ഭഗവാനും സർവകാരണകാരണനും സർവേശ്വരനും സർവാദ്യനും സർവജ്ഞനും പരിപാലകനും.

**26. നിത്യരൂപീ നിത്യദേഹീ നിത്യാനന്ദോ നിരാകൃതിഃ**
**നിരങ്കുശോ നിരാശങ്കോ നിർഗുണശ്ച നിരാമയഃ**

നിത്യസ്വരൂപനും നിത്യവിഗ്രഹനും നിത്യാനന്ദനും രൂപരഹിതനും നിരങ്കുശനും നിരാശങ്കനും നിർഗുണനും നിരാമയനും.

**27. നിർലിപ്തഃ സർവസാക്ഷീ ച സർവാധാരഃ പരാത്പരഃ**
**മായാവിശിഷ്ടഃ പ്രകൃതിസ്തദ്വികാരാശ്ച പ്രാകൃതാഃ**

നിർലിപ്തനും സർവ്വസാക്ഷിയും സർവാധാരനും പരാത്പരനുമായിരിക്കുന്നത്. ആ പരമാത്മാവുത ന്നെ സ്വമായയാൽ മൂലപ്രകൃതിയായ ഭുവനേശ്വരിയായും അഭിവ്യക്തമാകുന്നു. ആ മൂലപ്രകൃതിയുടെ വികാരമാണ് ചരാചരാത്മകമായ ഈ ജഗത്ത്.

**28. സ്വയം പുമാംശ്ച പ്രകൃതിസ്താവഭിന്നൗ പരസ്പരം**
**യഥാ വഹ്നേസ്തസ്യ ശക്തിർന്ന ഭിന്നാസ്ത്യേവ കുത്രചിത്**

എപ്രകാരമാണോ അഗ്നി അതിന്റെ ദാഹകശക്തിയിൽ നിന്ന് അഭിന്നമായിരിക്കുന്നത് അതുപോലെ പുരുഷൻ സ്വപ്രകൃതിയിൽ നിന്ന് അഭിന്നനാണ്. രണ്ടിനും തമ്മിൽ തെല്ലും ഭേദമില്ല.

**29. സേയം ശക്തിർ മഹാമായാ സച്ചിദാനന്ദരൂപിണീ**
**രൂപം ബിഭർത്യരൂപാ ച ഭക്താനുഗ്രഹഹേതവേ**

ആ ശക്തി തന്നെയാണ് സച്ചിദാനന്ദരൂപിണിയായ മഹാമായ. അരൂപയായ അവൾ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനുവേണ്ടി രൂപം കൈക്കൊള്ളുന്നു.

**30. ഗോപാലസുന്ദരീരൂപം പ്രഥമം സാ സസർജ്ജ ഹ**
**അതീവ കമനീയം ച സുന്ദരം സുമനോഹരം**

അത്യന്തം കമനീയവും സുന്ദരവും സുമനോഹരവുമായ ഗോപാലസുന്ദരീരൂപമാണ് അവൾ ആദ്യം കൈക്കൊണ്ടത്.

**31. നവീനനീരദശ്യാമം കിശോരം ഗോപവേഷകം**
**കന്ദർപ്പകോടിലാവണ്യം ലീലാധാമ മനോഹരം**

പുതുമേഘത്തിന്നൊത്ത ശ്യാമളനിറമുള്ളവനും ബാലനും ഗോപവേഷം പൂണ്ടവനും കോടി കാമദേവന്മാരുടെ ലാവണ്യമുള്ളവനും ലീലാമനോജ്ഞനും.

**32. ശരന്മദ്ധ്യാഹ്നപത്മാനാം ശോഭാമോചനലോചനം**
**ശരത്പാർവണകോടീന്ദുശോഭാപ്രച്ഛാദനാനനം**

ശരത്കാലത്തെ മദ്ധ്യാഹ്നത്തിൽ വിടർന്നു നില്ക്കുന്ന താമരയുടെ കാന്തിയെ വെല്ലുന്ന കണ്ണുകൾ ഉള്ളവനും കോടിശരച്ചന്ദ്രന്മാരുടെ ശോഭയെ അതിശയിക്കുന്ന മുഖകാന്തിയുള്ളവനും

**33. അമൂല്യരത്നനിർമ്മാണനാനാഭൂഷണഭൂഷിതം**
**സസ്മിതം ശോഭിതം ശശ്വദമൂല്യപീതവാസസാ**

അമൂല്യരത്നങ്ങൾ കൊണ്ടു നിർമ്മിച്ച നാനാതരം ആഭരണങ്ങൾ അണിഞ്ഞവനും പുഞ്ചിരിതൂകുന്നവനും അമൂല്യമായ പീതാംബരത്താൽ സദാ പ്രശോഭിതനും

**34. പരബ്രഹ്മസ്വരൂപം ച ജ്വലന്തം ബ്രഹ്മതേജസാ**
**സുഖദൃശ്യം ച ശാന്തം ച രാധാകാന്തമനന്തകം**

പരബ്രഹ്മസ്വരൂപനും ബ്രഹ്മതേജസ്സുകൊണ്ട് ഉജ്ജ്വലിക്കുന്നവനും സുഖമായി ദർശിക്കാവുന്നവനും ശാന്തനും രാധാകാന്തനും അനന്തനും

**35. ഗോപീഭിർവീക്ഷ്യമാണം ച സസ്മിതാഭിശ്ച സന്തതം**
**രാസമണ്ഡലമധ്യസ്ഥം രത്നസിംഹാസനസ്ഥിതം**

ഗോപികളാൽ സദാ പുഞ്ചിരിയോടെ വീക്ഷിക്കപ്പെടുന്നവനും രാസമണ്ഡലമധ്യത്തിൽ സ്ഥിതിചെയ്യുന്ന സിംഹാസനത്തിൽ ഇരിക്കുന്നവനും

36. വംശീം ക്വണന്തം ദ്വിഭുജം വനമാലാവിഭൂഷിതം
കൗസ്തുഭേന്ദ്രമണീന്ദ്രേണ ശശ്വദ്വക്ഷഃസ്ഥലോജ്ജ്വലം

വേണുഗാനം ഉതിർക്കുന്നവനും ദ്വിഭുജനും വനമാലാവിഭൂഷിതനും ഉത്തമമായ കൗസ്തുഭരത്നത്താൽ ഉജ്ജ്വലമായ വക്ഷഃസ്ഥലത്തോടുകൂടിയവനും

37. കുങ്കുമാഗരുകസ്തൂരീചന്ദനാർച്ചിതവിഗ്രഹം
ചാരുചമ്പകമാലാക്തം മാലതീമാല്യമണ്ഡിതം

കുങ്കുമം, അകിൽ, കസ്തൂരി, ചന്ദനം തുടങ്ങിയ സുഗന്ധലേപനങ്ങൾ പൂശിയവനും മനോഹരമായ ചമ്പകമാലയോടുകൂടി മാലതീമാല അണിഞ്ഞവനും

38. ചാരുചന്ദ്രകശോഭാഢ്യം ചൂഡാവംക്രിമരാജിതം
ഏവം ഭൂതം ച ധ്യായന്തി ഭക്താ ഭക്തിപരിപ്ലുതാഃ

മനോഹരമായ പീലിത്തിരുമുടിക്കെട്ടുള്ളവനും അഴകിയന്ന കുറുനിരകളോടു കൂടിയവനുമായി, ഭക്തിനിമഗ്നരായ ഭക്തന്മാർ അദ്ദേഹത്തെ ധ്യാനിക്കുന്നു. അദ്ദേഹമാണ് ഒരേ ഒരീശ്വരൻ.

39. യദ്ഭയാജ്ജഗതാം ധാതാ വിധത്തേ സൃഷ്ടിമേവ ച
കർമ്മാനുസാരാല്ലിഖിതം കരോതി സർവകർമ്മണാം

ജഗത്സ്രഷ്ടാവായ ബ്രഹ്മാവ് അദ്ദേഹത്തെ ഭയപ്പെട്ടിട്ട് സൃഷ്ടി നടത്തുകയും അതുപോലെ ഓരോരുത്തരുടെയും കർമ്മമനുസരിച്ച് കർമ്മഫലങ്ങൾ എഴുതിവിടുകയും ചെയ്യുന്നു.

40. തപസാം ഫലദാതാ ച കർമ്മണാം ച യദാജ്ഞയാ
വിഷ്ണുഃ പാതാ ച സർവേഷാം യദ് ഭയാത് പാതി സന്തതം

അദ്ദേഹത്തിന്റെ ആജ്ഞ അനുസരിച്ച് വിഷ്ണു കർമ്മങ്ങളുടെയും തപസ്സിന്റെയും ഫലദാതാവായിരിക്കുന്നു. അപ്രകാരം തന്നെ അദ്ദേഹത്തെ ഭയപ്പെട്ടിട്ട് എല്ലാറ്റിനെയും സംരക്ഷിക്കുകയും ചെയ്യുന്നു.

41. കാലാഗ്നിരുദ്രഃ സംഹർത്താ സർവവിശ്വേഷു യദ് ഭയാത്
ശിവോ മൃത്യുംജയശ്ചൈവ ജ്ഞാനിനാം ച ഗുരോർഗുരുഃ

അദ്ദേഹത്തെ ഭയപ്പെട്ട് കാലാഗ്നി രുദ്രൻ അഖിലജഗത്തിനെയും സംഹരിക്കുന്നു. ശിവൻ മൃത്യുഞ്ജയനും ജ്ഞാനികളുടെ എല്ലാം ഗുരുവിന്റെ ഗുരുവുമായത്,

42. യജ്ജ്ഞാനാത് ജ്ഞാനവാനസ്തി യോഗേശോ ജ്ഞാനവിത്പ്രഭുഃ
പരമാനന്ദയുക്തശ്ച ഭക്തിവൈരാഗ്യസംയുതഃ

ആ സർവേശ്വരനെ അറിഞ്ഞതുകൊണ്ടാണ്. അദ്ദേഹത്തെ അറിഞ്ഞതുകൊണ്ടുതന്നെയാണ് ശിവൻ സർവജ്ഞനും യോഗീശനും ജ്ഞാനികളുടെ പ്രഭുവും പരമാനന്ദയുക്തനും ഭക്തിവൈരാഗ്യങ്ങൾ ഉള്ളവനുമായിത്തീർന്നത്.

43. യദ് ഭയാദ് വാതി പവനഃ പ്രവരഃ ശീഘ്രഗാമിനാം
തപനശ്ച പ്രതപതി യദ് ഭയാത് സന്തതം സതി

ശീഘ്രഗാമികളിൽ മുമ്പനായ വായു വീശുന്നതും ആദിത്യൻ പ്രകാശം ചൊരിയുന്നതും അദ്ദേഹത്തെ ഭയപ്പെട്ടിട്ടാണ്.

44. യദാജ്ഞയാ വർഷതീന്ദ്രോ മൃത്യുശ്ചരതി ജന്തുഷു
യദാജ്ഞയാ ദഹേദ്വഹ്നിർ ജലമേവം സുശീതളം

അദ്ദേഹത്തിന്റെ കല്പനപ്രകാരം ദേവേന്ദ്രൻ വർഷിക്കുന്നു; മൃത്യു സർവജന്തുക്കളെയും ബാധിക്കുന്നു; അഗ്നി ജ്വലിക്കുന്നു; ജലം ശീതളമായിരിക്കുന്നു.

45. ദിശോ രക്ഷന്തി ദിക്പാലാ മഹാഭീതാ യദാജ്ഞയാ
ഭ്രമന്തി രാശിചക്രാണി ഗ്രഹാശ്ച യദ്ഭയേന ച

ദിക്പാലകന്മാർ സംഭീതരായി ദിക്കുകളെ ഭരിക്കുന്നത് അദ്ദേഹത്തിന്റെ കല്പനപ്രകാരമാണ്. രാശിചക്രങ്ങളും ഗ്രഹങ്ങളും ചുറ്റിക്കറങ്ങുന്നതും അദ്ദേഹത്തെ ഭയപ്പെട്ടിട്ടുതന്നെ.

46. ഭയാത് ഫലന്തി വൃക്ഷാശ്ച പുഷ്യന്ത്യപി ച യദ്ഭയാത്
യദാജ്ഞാം തു പുരസ്കൃത്യ കാലഃ കാലേ ഹരേദ് ഭയാത്

അദ്ദേഹത്തെ ഭയപ്പെട്ട് വൃക്ഷങ്ങൾ പൂവണിയുകയും കായ്ക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ കല്പനയനുസരിച്ച് ഭയപ്പെട്ട് കാലൻ യഥാകാലം എല്ലാം സംഹരിക്കുന്നു.

47. തഥാ ജലസ്ഥലസ്ഥാശ്ച ന ജീവന്തി യദാജ്ഞയാ
അകാലേ നാഹരേദ്വിദ്ധം രണേഷു വിഷമേഷു ച

അതുപോലെ അദ്ദേഹത്തിന്റെ കല്പനയനുസരിച്ചല്ലാതെ വെള്ളത്തിലോ കരയ്ക്കോ ഒരു പ്രാണിയും ജീവിക്കുന്നില്ല. അദ്ദേഹത്തിന്റെ കല്പനയില്ലാതെ യുദ്ധരംഗത്താവട്ടെ വിഷമസ്ഥലത്താവട്ടെ അകപ്പെട്ടുപോയ ഒരുവനും അകാലത്തു മരിക്കുന്നില്ല.

48. ധത്തേ വായുസ്തോയരാശിം തോയം കൂർമ്മം തദാജ്ഞയാ
കൂർമോഽനന്തം ചക്ഷോണീം ച സമുദ്രാൻ സാ ച പർവതാൻ

അദ്ദേഹത്തിന്റെ കല്പനയനുസരിച്ച് വായു ജലരാശിയെയും തോയരാശി കൂർമ്മത്തെയും കൂർമ്മം അനന്തനെയും അനന്തൻ പൃഥിവിയെയും പൃഥിവി സമുദ്രങ്ങളെയും സമുദ്രം പർവതങ്ങളെയും ധരിച്ചുകൊണ്ടിരിക്കുന്നു.

49. സർവാ ചൈവ ക്ഷമാരൂപാ നാനാരത്നം ബിഭർത്തി യാ
യതഃ സർവാണി ഭൂതാനി സ്ഥീയന്തേ ഹന്തി തത്ര ഹി

എല്ലാ പ്രകാരത്തിലും ക്ഷമാമയിയായ ഭൂമി അദ്ദേഹത്തിന്റെ കല്പനയനുസരിച്ച് നാനാപ്രകാരത്തിലുള്ള രത്നങ്ങളെ ധരിക്കുന്നു. പൃഥിവിയിൽ സർവപ്രാണികളും ഉദ്ഭവിക്കുകയും നശിക്കുകയും ചെയ്യുന്നു.

50. ഇന്ദ്രായുശ്ചൈവ ദിവ്യാനാം യുഗാനാമേകസപ്തതിഃ
അഷ്ടാവിംശേ ശക്രപാതേ ബ്രഹ്മണശ്ച ദിവാനിശം

ദിവ്യമായ എഴുപത്തൊന്ന് യുഗമാണ് ഇന്ദ്രന്റെ ആയുഷ്കാലം എന്നുപറയുന്നത്. ഇരുപത്തിഎട്ടാമത്തെ ഇന്ദ്രന്റെ കാലം കഴിയുമ്പോൾ ബ്രഹ്മാവിന്റെ ഒരു രാപകൽ കഴിയും.

51. ഏവം ത്രിംശദ്ദിനൈർമാസോ ദ്വാഭ്യാമാഭ്യാമൃതുഃ സ്മൃതഃ
ഋതുഭിഃ ഷഡ്ഭിരേവാബ്ദം ബ്രഹ്മണോ വൈ വയഃ സ്മൃതം

ഇങ്ങനെ മുപ്പതു ദിവസം കൂടുന്നത് ഒരു മാസം. രണ്ടു മാസം കൂടുന്നത് ഒരു ഋതു. ആറ് ഋതുക്കൾ കൂടുന്നത് ഒരു വർഷം. അങ്ങനെ ബ്രഹ്മാവിന് ഒരു വയസ്സ് പൂർണ്ണമാകുന്നു.

52. ബ്രഹ്മണശ്ച നിപാതേ ച ചക്ഷുരുന്മീലനം ഹരേഃ
ചക്ഷുരുന്മീലനേ തസ്യ ലയം പ്രാകൃതികം വിദുഃ

ബ്രഹ്മാവു നിപതിക്കുന്നത് ഹരി ഒന്നു കണ്ണു ചിമ്മുന്ന സമയത്തിനകമാണ്. ഹരിയുടെ കണ്ണു ചിമ്മുന്നത്രയുമേ ബ്രഹ്മാവിനായുസ്സുള്ളൂ എന്നർത്ഥം. ഹരി കണ്ണൊന്നു ചിമ്മുന്നതോടെ സകലതും ലയിച്ച് പ്രാകൃതിക പ്രളയം തുടങ്ങിക്കഴിയും.

53. പ്രളയേ പ്രാകൃതേ സർവേ ദേവാദ്യാശ്ച ചരാചരാഃ
ലീനാ ധാതാ വിധാതാ ച ശ്രീകൃഷ്ണനാഭിപങ്കജേ

പ്രാകൃതികപ്രളയം ഉണ്ടാകുമ്പോൾ ദേവാദികൾ ഉൾപ്പെടെയുള്ള സകല ചരാചരങ്ങളും ധാതാവും വിധാതാവുമെല്ലാം ശ്രീകൃഷ്ണന്റെ നാഭികമലത്തിൽ വിലയം പ്രാപിക്കുന്നു.

54. വിഷ്ണുഃ ക്ഷീരോദശായീ ച വൈകുണ്ഠേ യശ്ചതുർഭുജഃ
വിലീനാ വാമപാർശ്വേ ച കൃഷ്ണസ്യ പരമാത്മനഃ

ക്ഷീരസമുദ്രത്തിൽ ശയിക്കുന്ന വിഷ്ണുവും അതുപോലെ വൈകുണ്ഠവാസിയും ചതുർഭുജനുമായ വിഷ്ണുവും ശ്രീകൃഷ്ണന്റെ ഇടതുഭാഗത്ത് വിലീനരായിത്തീരുന്നു.

55. യസ്യ ജ്ഞാനേ ശിവോ ലീനോ ജ്ഞാനാധീശഃ സനാതനഃ
ദുർഗായാം വിഷ്ണുമായായാം വിലീനാഃ സർവശക്തയഃ

ജ്ഞാനത്തിന്റെ അധിഷ്ഠാതാവും സനാതനനുമായ ഭഗവാൻ ശിവൻ ആ പരമാത്മാവായ ശ്രീകൃഷ്ണന്റെ ജ്ഞാനത്തിൽ പ്രവേശിക്കുന്നു. സകലശക്തികളും വിഷ്ണുമായയായ ദുർഗ്ഗയിലും വിലയിക്കുന്നു.

56. സാ ച കൃഷ്ണസ്യ ബുദ്ധൗ ച ബുദ്ധ്യധിഷ്ഠാതൃദേവതാ
നാരായണാംശഃ സ്കന്ദശ്ച ലീനോ വക്ഷസി തസ്യ ച

ആ ദുർഗ്ഗ കൃഷ്ണന്റെ ബുദ്ധിയിൽ സ്ഥാനം പിടിക്കുന്നു. കാരണം അവൾ ബുദ്ധിയുടെ അധിഷ്ഠാതൃദേവതയാണ്. നാരായണാംശനായ സ്കന്ദനും അദ്ദേഹത്തിന്റെ വക്ഷസ്സിൽ വിലയിക്കുന്നു.

57. ശ്രീകൃഷ്ണാംശശ്ച തദ്ബാഹൗ ദേവാധീശോ ഗണേശ്വരഃ
പത്മാംശാശ്ചൈവ പത്മായാം സാ രാധായാം ച സുവ്രതേ

സുവ്രതേ, ഗണാധിപനായ ഗണേശൻ ശ്രീകൃഷ്ണന്റെ അംശമാകുന്നു. അദ്ദേഹം ശ്രീകൃഷ്ണന്റെ രണ്ടുകൈകളിലും ലയിക്കുന്നു. പത്മാംശകളായ ദേവീശക്തികൾ പത്മയിലും ആ പത്മ രാധയിലും ലയിക്കുന്നു.

58. ഗോപ്യശ്ചാപി ച തസ്യാം ച സർവാശ്ച ദേവയോഷിതഃ
കൃഷ്ണപ്രാണാധിദേവീ സാ തസ്യ പ്രാണേഷു സംസ്ഥിതാ

ഗോപികമാരും ദേവസ്ത്രീകളും ആ രാധയിൽ ലയിക്കുന്നു. കൃഷ്ണന്റെ പ്രാണാധികപ്രിയയായ രാധാദേവി അദ്ദേഹത്തിന്റെ പ്രാണങ്ങളിൽ സ്ഥിതിചെയ്യുന്നു.

59. സാവിത്രീ ച സരസ്വത്യാം വേദാഃ ശാസ്ത്രാണി യാനി ച
സ്ഥിതാ വാണീ ച ജിഹ്വായാം യസ്യ ച പരമാത്മനഃ

സാവിത്രിയും വേദങ്ങളും സകലശാസ്ത്രങ്ങളും സരസ്വതിയിൽ വിലയിക്കുന്നു. സരസ്വതിയാകട്ടെ ശ്രീകൃഷ്ണപരമാത്മാവിന്റെ ജിഹ്വയിലും വിലയിക്കുന്നു.

60. ഗോലോകസ്യ ച ഗോപാശ്ച വിലീനാസ്തസ്യ ലോമസു
തത്പ്രാണേഷു ച സർവേഷാം പ്രാണാ വാതാ ഹുതാശനാഃ

ഗോലോകത്തിലെ എല്ലാ ഗോപന്മാരും ശ്രീകൃഷ്ണന്റെ രോമരാജികളിൽ ലീനരാവുന്നു. ആ പ്രഭുവിന്റെ പ്രാണനിൽ സർവപ്രാണികളുടെയും പ്രാണവായുക്കളും ലയിക്കുന്നു. അഗ്നികൾ,

61. ജഠരാഗ്നൗ വിലീനാശ്ച ജലം തദ്രസനാഗ്രതഃ
വൈഷ്ണവാശ്ചരണാംഭോജേ പരമാനന്ദസംയുതാഃ

അദ്ദേഹത്തിന്റെ ജഠരാഗ്നിയിലും ജലം അദ്ദേഹത്തിന്റെ രസനാഗ്രത്തിലും ലയിക്കുന്നു. വൈഷ്ണവർ അത്യന്തം ആനന്ദത്തോടെ ആ ശ്രീകൃഷ്ണപരമാത്മാവിന്റെ ചരണകമലങ്ങളിലും ലയിക്കുന്നു.

62. സാരാത്സാരതരാഭക്തിരസപീയൂഷപായിനഃ
വിരാഡംശാശ്ച മഹതി ലീനാഃ കൃഷ്ണേ മഹാവിരാട്

സാരമുള്ളവയിൽ വച്ച് സാരമായ, ഭക്തിരസമാകുന്ന അമൃതം പാനംചെയ്യുന്ന ഭക്തരായ വിരാട് പുരുഷന്മാർ മഹാവിരാട്ടിലും ആ മഹാവിരാട് ശ്രീകൃഷ്ണനിലും ലയിക്കുന്നു.

63. യസ്യൈവ ലോമകൂപേഷു വിശ്വാനി നിഖിലാനി ച
യസ്യ ചക്ഷുഷ ഉന്മേഷേ പ്രാകൃതപ്രളയോ ഭവേത്

ആ കൃഷ്ണന്റെ രോമകൂപങ്ങളിൽ സകലവിശ്വങ്ങളും ലയിക്കുന്നു. അദ്ദേഹത്തിന്റെ കണ്ണൊന്നു ചിമ്മുമ്പോഴാണ് പ്രാകൃതപ്രളയം ഉണ്ടാകുന്നത്.

64. ചക്ഷുരുന്മീലനേ സൃഷ്ടിർയസ്യൈവ പുനരേവ സഃ
യാവത്കാലോ നിമിഷേണ താവദുന്മീലനേന ച

കണ്ണുമിഴിക്കുമ്പോൾ സൃഷ്ടി വീണ്ടും ആരംഭിക്കുകയും ചെയ്യുന്നു. കണ്ണുതുറക്കാനും അടയ്ക്കാനും എടുക്കുന്ന സമയം തുല്യമാണ്.

65. ബ്രഹ്മണശ്ച ശതാബ്ദേ ച സൃഷ്ടേഃ സൂത്രലയഃ പുനഃ
ബ്രഹ്മസൃഷ്ടിലയാനാം ച സംഖ്യാ നാസ്ത്യേവ സുവ്രതേ

ബ്രഹ്മാവിന്റെ നൂറുവർഷം കഴിയുമ്പോൾ സൃഷ്ടിയുടെ സൂത്രലയം സംഭവിക്കുന്നു. സൃഷ്ടിലയങ്ങൾ എത്രനടന്നുകഴിഞ്ഞു എന്നുള്ളതിന് കണക്കില്ല.

66. യഥാ ഭൂരജസാം ചൈവ സംഖ്യാനം നൈവ വിദ്യതേ
ചക്ഷുർനിമേഷേ പ്രളയോ യസ്യ സർവാന്തരാത്മനഃ

ഭൂമിയിലെ പൊടികൾ എത്രയുണ്ടെന്ന് എണ്ണാൻ കഴിയാത്തതുപോലെ സർവാന്തര്യാമിയായ അദ്ദേഹം കണ്ണുചിമ്മുമ്പോഴെല്ലാം സംഭവിക്കുന്ന പ്രളയവും എണ്ണാൻ കഴിയുന്നതല്ല.

67. ഉന്മീലനേ പുനഃസൃഷ്ടിർഭവേദേവേശ്വരേച്ഛയാ
സ കൃഷ്ണഃ പ്രലയേ തസ്യാം പ്രകൃതൗ ലീന ഏവ ഹി

കണ്ണുമിഴിക്കുമ്പോൾ ഈശ്വരേച്ഛയനുസരിച്ച് സൃഷ്ടിയും സംഭവിക്കുന്നു. പ്രളയകാലത്ത് കൃഷ്ണപരമാത്മാവ് മൂലപ്രകൃതിയായ പരമാത്മസ്വരൂപിണിയോട് ഏകീഭവിച്ചിരിക്കുകയാണ്.

68. ഏകൈവ ച പരാശക്തിർനിർഗുണഃ പരമഃ പുമാൻ
സ ഏവേദമഗ്ര ആസീദിതി വേദവിദോ വിദുഃ

ആ പരാശക്തിയും നിർഗുണനായ പരംപുരുഷനും ഒന്നുതന്നെയാണ്. അവനാണ് ആദ്യമുണ്ടായിരുന്നത് എന്ന് വേദജ്ഞന്മാർക്ക് അറിയാം.

69. മൂലപ്രകൃതിരവ്യക്താ/പ്യവ്യാകൃതപദാഭിധാ
ചിദഭിന്നത്വമാപന്നാ പ്രളയേ സൈവ തിഷ്ഠതി

മൂലപ്രകൃതി അവ്യക്തയാണെങ്കിലും അവ്യാകൃതപദവാച്യയും ചിദഭിന്നയുമാകുന്നു. പ്രളയകാലത്ത് അവശേഷിക്കുന്നതും ആ മൂലപ്രകൃതിതന്നെയാണ്.

70. തദ്ഗുണോത്കീർത്തനം വക്തും ബ്രഹ്മാണ്ഡേഷു ച കഃ ക്ഷമഃ
മുക്തയശ്ച ചതുർവേദൈർനിരുക്താശ്ച ചതുർവിധാഃ

ഇപ്രകാരം വിശിഷ്ടഗുണങ്ങളോടു കൂടിയ ജഗദീശ്വരിയുടെ ഗുണങ്ങൾ കീർത്തിക്കുവാൻ ബ്രഹ്മാണ്ഡങ്ങളിൽ ഉള്ള ആർക്കു കഴിയും? മുക്തി നാലുവിധത്തിലുണ്ടെന്ന് നാലുവേദങ്ങളും വിശദമാക്കുന്നു.

71. തത്പ്രധാനാദേവ ഭക്തിർമുക്തേരപി ഗരീയസീ
സാലോക്യദാ ഭവേദേഷാ തഥാ സാരൂപ്യദാ പരാ

മുക്തിയെക്കാൾ ഭക്തിക്ക് മേന്മയും ഗൗരവവുമുണ്ട്. ഒന്ന് സാലോക്യപ്രദയായ മുക്തിയും മറ്റൊന്ന് സാരൂപ്യപ്രദയായ മുക്തിയുമാണ്.

72. സാമീപ്യദാ/ഥ നിർവാണപ്രദാ മുക്തിശ്ചതുർവിധാ
ഭക്താസ്താം ന ഹി വാഞ്ഛന്തി വിനാ തത്സേവനം വിഭോഃ

സാമീപ്യപ്രദയും നിർവാണപ്രദയുമായ മുക്തിയും ചേർന്ന് മുക്തി നാലുവിധത്തിലുണ്ട്. ഭക്തന്മാർ പരമപ്രഭുവായ പരമാത്മാവിന്റെ സേവനം ഒന്നല്ലാതെ ഈ മുക്തിയെ ആഗ്രഹിക്കുന്നില്ല.

73. ശിവത്വമമരത്വം ച ബ്രഹ്മത്വം ചാവഹേലയാ
ജന്മമൃത്യുജരാവ്യാധിഭയശോകാദികം ധനം

ശിവത്വവും അമരത്വവും ബ്രഹ്മത്വവും അവർ അവജ്ഞയോടെ തള്ളിക്കളയുന്നു. കാരണം അവയെല്ലാം ജന്മമൃത്യുജരാവ്യാധി ശോകഭയാദികൾക്ക് കാരണമാണ്.

74. ദിവ്യരൂപധാരണം ച നിർവാണം മോക്ഷണം വിദുഃ
മുക്തിശ്ച സേവാരഹിതാ ഭക്തിഃ സേവാവിവർദ്ധിനീ

ദിവ്യരൂപം ധരിക്കലാണ് നിർവാണമുക്തിയെന്നു പറയുന്നത്. സേവയില്ലാത്തതാണ് മുക്തി. ഭക്തിയിലാകട്ടെ സേവാഭാവം നിരന്തരം ഉൽക്കർഷിച്ചുകൊണ്ടിരിക്കുന്നു.

75. ഭക്തിമുക്ത്യോരയം ഭേദോ നിഷേകഖണ്ഡനം ശൃണു
വിദുർ ബുധാ നിഷേകം ച ഭോഗം ച കൃതകർമ്മണാം

ഇതാണ് ഭക്തിയും മുക്തിയും തമ്മിലുള്ള ഭേദം. ഇനിയും നിഷേകഖണ്ഡനം എന്താണെന്നു പറയാം. കേട്ടുകൊള്ളുക. നിഷേകം എന്നുപറയുന്നത് ചെയ്ത കർമ്മങ്ങളുടെ ഫലഭോഗമല്ലാതെ മറ്റൊന്നുമല്ല എന്ന് വിദ്വാന്മാർക്ക് അറിയാം.

76. തത്ഖണ്ഡനം ന ശുഭദം ശ്രീവിഭോഃ സേവനം പരം
തത്ത്വജ്ഞാനമിദം സാധ്വി സ്ഥിരം ച ലോകവേദയോഃ

അതില്ലാതാക്കുന്നതിനുള്ള ശുഭപ്രദമായ ഉപായം ശ്രീദേവിയുടെ ഉത്തമമായ സേവനം ഒന്നുമാത്രമാണ്. ഹേ സാധ്വി, ഈ തത്ത്വജ്ഞാനമാണ് ലോകവും വേദവും ഉറപ്പിച്ചു പറഞ്ഞിട്ടുള്ളത്.

77. നിർവിഘ്നം ശുഭദം ചോക്തം ഗച്ഛ വത്സേ യഥാസുഖം
ഇത്യുക്ത്വാ സൂര്യപുത്രശ്ച ജീവയിത്വാ ച തത്പതിം

വത്സേ, നിർവിഘ്നവും ശുഭപ്രദവുമായ മാർഗ്ഗം ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി യഥാസുഖം പൊയ്ക്കൊള്ളുക. എന്നുപറഞ്ഞിട്ട് യമരാജാവ് അവളുടെ ഭർത്താവിന് ജീവൻ നൽകി.

78. തസ്യൈ ശുഭാശിഷം ദത്വാ ഗമനം കർത്തുമുദ്യതഃ
ദൃഷ്ട്വാ യമം ച ഗച്ഛന്തം സാ സാവിത്രീ പ്രണമ്യ ച

അവൾക്ക് ശുഭാശിസ്സുകളും നൽകിയിട്ട് പോകാൻ തുടങ്ങി. അപ്പോൾ യമധർമ്മൻ പോകാൻ തുടങ്ങുകയാണെന്നു കണ്ട സാവിത്രി അദ്ദേഹത്തെ നമസ്കരിച്ചിട്ട്,

79. രുരോദ ചരണൗ ധൃത്വാ സാധുച്ഛേദേന ദുഃഖിതാ
സാവിത്രീരോദനം ശ്രുത്വാ യമശ്ചൈവ കൃപാനിധിഃ

സാധുസംഗം വെടിയുന്നതിലുള്ള ദുഃഖത്താൽ അദ്ദേഹത്തിന്റെ കാലുപിടിച്ച് കണ്ണീർവാർത്തു. സാവിത്രി അങ്ങനെ വിലപിക്കുന്നതുകേട്ട് കൃപാനിധിയായ യമധർമ്മൻ,

80. താമിത്യുവാച സന്തുഷ്ടഃ സ്വയം ചൈവ രുരോദ ഹ

സന്തുഷ്ടനായി കണ്ണീർവാർത്തുകൊണ്ട് അവളോട് ഇങ്ങനെ പറഞ്ഞു:

### ധർമ്മരാജ ഉവാച

ലക്ഷവർഷം സുഖം ഭുക്ത്വാ പുണ്യക്ഷേത്രേ ച ഭാരതേ

പുണ്യക്ഷേത്രമായ ഭാരതത്തിൽ ലക്ഷം വർഷം സുഖങ്ങൾ അനുഭവിച്ചിട്ട്,

81. അന്തേ യാസ്യസി തല്ലോകം യത്ര ദേവീ വിരാജതേ
ഗത്വാ ച സ്വഗൃഹം ഭദ്രേ സാവിത്ര്യാശ്ച വ്രതം കുരു.

അന്ത്യകാലത്ത് ദേവി വിരാജിക്കുന്ന ലോകത്ത് നിനക്ക് ചെന്നെത്താൻ കഴിയും. ഭദ്രേ, നീ ഗൃഹത്തിൽ ചെന്ന് സാവിത്രീവ്രതം അനുഷ്ഠിക്കൂ.

82. ദ്വിസപ്തവർഷപര്യന്തം നാരീണാം മോക്ഷകാരണം
ജ്യേഷ്ഠശുക്ലചതുർദ്ദശ്യാം സാവിത്ര്യാശ്ച വ്രതം ശുഭം

പതിന്നാലു വർഷത്തേക്ക് അനുഷ്ഠിക്കേണ്ട ആ വ്രതം നാരിമാർക്ക് മോക്ഷത്തിനു കാരണമായിത്തീരും. ജ്യേഷ്ഠമാസത്തിലെ ശുക്ലചതുർദ്ദശിയിൽ സാവിത്രീവ്രതം അനുഷ്ഠിക്കുന്നത് ശുഭപ്രദമാണ്.

83. ശുക്ലാഷ്ടമ്യാം ഭാദ്രപദേ മഹാലക്ഷ്മ്യാ യഥാ വ്രതം
ദ്വ്യഷ്ടവർഷം വ്രതം ചൈവ പ്രത്യാദേയം ശുചിസ്മിതേ

ഭാദ്രപദത്തിലെ ശുക്ലാഷ്ടമിയിലും പതിനാറുവർഷം മഹാലക്ഷ്മീവ്രതം അനുഷ്ഠിക്കുന്നത് ശുഭമാണ്.

84. കരോതി ഭക്ത്യാ യോ നാരീ സാ യാതി ച വിഭോഃപദം
പ്രതിമംഗളവാരേ ച ദേവീം മംഗളദായിനീം

ഭക്തിപൂർവം ഈ വ്രതം അനുഷ്ഠിക്കുന്ന സ്ത്രീ ശ്രീദേവീപദം പ്രാപിക്കും. മംഗളവാരംതോറും മംഗളദായിനിയായ മംഗളാദേവിയെയും

85. പ്രതിമാസം ശുക്ലഷഷ്ഠ്യാം ഷഷ്ഠീം മംഗളദായിനീം
തഥാ ചാഷാഢസങ്ക്രാന്ത്യാം മനസാം സർവസിദ്ധിദാം

മാസംതോറും ശുക്ലഷഷ്ഠിയിൽ മംഗളദായിനിയായ ഷഷ്ഠീദേവിയെയും അതുപോലെ ആഷാഢസങ്ക്രാന്തിയിൽ സർവസിദ്ധിപ്രദയായ മാനസാദേവിയെയും

86. രാധാരാസേ ച കാർത്തിക്യാം കൃഷ്ണപ്രാണാധികപ്രിയാം
ഉപോഷ്യ ശുക്ലാഷ്ടമ്യാം ച പ്രതിമാസം വരപ്രദാം

കാർത്തികമാസ പൗർണ്ണമിയിലെ രാസാവസരത്തിൽ ഭഗവാൻ കൃഷ്ണന്റെ പ്രാണാധികപ്രിയയായ രാധയെയും ഉപാസിക്കണം. അതുപോലെ ശുക്ലാഷ്ടമിയിൽ, മാസംതോറും, ഉപവസിച്ചുകൊണ്ട്, വരപ്രദയും

87. വിഷ്ണുമായാം ഭഗവതീം ദുർഗാം ദുർഗതിനാശിനീം
പ്രകൃതിം ജഗദംബാം ച പ്രതിമാസം വരപ്രദാം

വിഷ്ണുമായയും ദുർഗതിനാശിനിയുമായ ദുർഗയെയും മാസന്തോറും വരപ്രദയും ജഗദീശ്വരിയും മൂലപ്രകൃതിയുമായ ജഗദംബയെയും

88. പതിവ്രതാസു ശുദ്ധാസു യന്ത്രേഷു പ്രതിമാസു ച
യാ നാരീ പൂജയേദ് ഭക്ത്യാ ധനസന്താനഹേതവേ

ശുദ്ധരായ പതിവ്രതകളിലോ യന്ത്രബിംബാദികളിലോ സങ്കല്പിച്ച് ധനസന്താനാദികൾക്കുവേണ്ടി ഭക്തിപൂർവം പൂജിക്കുന്ന നാരി,

89. ഇഹലോകേ സുഖം ഭുക്ത്വാ യാത്യന്തേ ശ്രീവിഭോഃ പദം
ഏവം ദേവ്യാ വിഭൂതീശ്ച പൂജയേത് സാധകോഽനിശം

ഇഹലോക സുഖങ്ങളെല്ലാം അനുഭവിച്ചിട്ട് ഒടുക്കം ശ്രീദേവീപദം പ്രാപിക്കും. ദേവീവിഭൂതികളെ സാധകൻ ഇങ്ങനെ മുടങ്ങാതെ പൂജിക്കണം.

90. സർവകാലം സർവരൂപാ സംസേവ്യാ പരമേശ്വരീ
നാതഃ പരതരം കിഞ്ചിത്കൃതകൃത്യപ്രദായകം

എക്കാലത്തും സേവിക്കപ്പെടാവുന്നവളാണ് സർവസ്വരൂപയായ പരമേശ്വരി. ഈ പരമേശ്വരിയെ ആരാധിക്കുന്നതിലുപരി കൃതകൃത്യത നൽകുന്ന മറ്റൊന്നില്ല.

91. ഇത്യുക്ത്വാ താം ധർമ്മരാജോ ജഗാമ നിജമന്ദിരം
ഗൃഹീത്വാ സ്വാമിനം സാ ച സാവിത്രീ ച നിജാലയം

ഇങ്ങനെ അവളെ ഉപദേശിച്ചിട്ട് യമരാജാവ് സ്വഭവനത്തിലേക്കു പോയി. സാവിത്രി സ്വഭർത്താവിനെയും കൂട്ടി തന്റെ ഭവനത്തിലേക്കും പോയി.

92. സാവിത്രീ സത്യവാംശ്ചൈവ പ്രയയൗ ച യഥാഗതം
അന്യാംശ്ച കഥയാമാസ സ്വവൃത്താന്തം ഹി നാരദ

ഹേ നാരദ, സാവിത്രീസത്യവാന്മാർ വന്നതുപോലെ തന്നെ മടങ്ങിച്ചെന്ന് മറ്റുള്ളവരോട് നടന്ന സംഭവങ്ങളെല്ലാം പറഞ്ഞുകേൾപ്പിച്ചു.

93. സാവിത്രീജനകഃ പുത്രാൻ സമ്പ്രാപ്തഃ പ്രക്രമേണ ച
ശ്വശുരശ്ചക്ഷുഷീ രാജ്യം സാ ച പുത്രാൻ വരേണ ച

സാവിത്രിയുടെ പിതാവിന് കാലക്രമത്തിൽ പുത്രന്മാരുണ്ടായി. ശ്വശുരന് കാഴ്ച വീണ്ടുകിട്ടി. രാജ്യവും ലഭിച്ചു. വരലാഭത്താൽ അവൾക്കും പുത്രന്മാരുണ്ടായി.

94. ലക്ഷവർഷം സുഖം ഭുക്ത്വാ പുണ്യക്ഷേത്രേ ച ഭാരതേ
ജഗാമ സ്വാമിനാ സാർധം ദേവീലോകം പതിവ്രതാ

പുണ്യക്ഷേത്രമായ ഭാരതത്തിൽ ലക്ഷം വർഷം സുഖങ്ങൾ അനുഭവിച്ചിട്ട് സ്വഭർത്താവോടൊത്ത് ആ പതിവ്രത ദേവീലോകം പ്രാപിച്ചു.

**95. സവിതുശ്ചാധിദേവീ യാ മന്ത്രാധിഷ്ഠാതൃദേവതാ**
**സാവിത്രീഹ്യപി വേദാനാം സാവിത്രീ തേന കീർത്തിതാ**

സവിതാവിന് അധിഷ്ഠാനദേവതയും ഗായത്രീമന്ത്രത്തിന് അധിഷ്ഠാനദേവതയും സകല വേദങ്ങളുടെയും ജനനിയുമായതുകൊണ്ട് ഇവൾ 'സാവിത്രി' എന്ന് ലോകപ്രസിദ്ധയായി.

**96. ഇത്യേവം കഥിതം വത്സ സാവിത്ര്യാഖ്യാനമുത്തമം**
**ജീവകർമ്മവിപാകം ച കിം പുനഃ ശ്രോതുമിച്ഛസി.**

ഹേ നാരദ, ഇപ്രകാരം സാവിത്രിയുടെ ശ്രേഷ്ഠമായ കഥയും അതുപോലെതന്നെ പ്രാണികളുടെ കർമ്മവിപാകവും പറഞ്ഞു കഴിഞ്ഞു. ഇനി എന്താണു കേൾക്കാൻ ആഗ്രഹിക്കുന്നത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
അഷ്ടത്രിംശോ ƒ ദ്ധ്യായഃ

# അഥൈകോനചത്വാരിംശത്തമോ ƒ ദ്ധ്യായഃ

## നാരദ ഉവാച

**1. ശ്രീമൂല പ്രകൃതേർദേവ്യാ ഗായത്ര്യാസ്തു നിരാകൃതേഃ**
**സാവിത്രീയമസംവാദേ ശ്രുതം വൈ നിർമ്മലം യശഃ**

ഭഗവൻ, സാവിത്രിയും യമധർമ്മനും തമ്മിൽ നടന്ന സംവാദത്തിലൂടെ മൂലപ്രകൃതിയായ ഭുവനേശ്വരിയുടെയും അതുപോലെ നിർഗുണസ്വരൂപയായ ഗായത്രിയുടെയും നിർമ്മലയശസ്സിനെക്കുറിച്ച് എനിക്കു കേൾക്കാൻ കഴിഞ്ഞു.

**2. തദ്ഗുണോത്കീർത്തനം സത്യം മംഗളാനാം ച മംഗളം**
**അധുനാ ശ്രോതുമിച്ഛാമി ലക്ഷ്മ്യുപാഖ്യാനമീശ്വര**

ഈ ദേവിമാരുടെ ഗുണകീർത്തനം സത്യജ്ഞാപകവും സർവമംഗളകരവുമാകുന്നു എന്നത് നിഃസന്ദേഹമാണ്. പ്രഭോ ഞാൻ ഇപ്പോൾ ഭഗവതിയായ മഹാലക്ഷ്മിയുടെ ഉപാഖ്യാനം കേൾക്കാൻ ആഗ്രഹിക്കുന്നു.

**3. കേനാദൗ പൂജിതാ സാ ƒ പി കിംഭൂതാ കേന വാ പുരാ**
**തദ്ഗുണോത്കീർത്തനം മഹ്യം വദ വേദവിദാം വര**

വേദവിത്തുകളിൽ ഉത്തമനായിട്ടുള്ള ഭഗവൻ! ആ ലക്ഷ്മീദേവിയുടെ സ്വരൂപം എന്താണ്? അവളെ ആരാണ് ആദ്യം പൂജിച്ചത്? ഏതു മന്ത്രം കൊണ്ടാണു പൂജിച്ചത്? ഈ ഗുണകഥകൾ എന്നോടുപറഞ്ഞാലും.

## ശ്രീനാരായണ ഉവാച

4. സൃഷ്ടേരാദൗ പുരാ ബ്രഹ്മൻ കൃഷ്ണസ്യ പരമാത്മനഃ
ദേവീ വാമാംസസംഭൂതാ ബഭൂവ രാസമണ്ഡലേ

ഹേ ബ്രഹ്മജ്ഞ! പണ്ട് സൃഷ്ടിയുടെ ആദിയിൽ പരമാത്മസ്വരൂപനായ ഭഗവാൻ ശ്രീകൃഷ്ണന്റെ വാമഭാഗത്തുനിന്ന് രാസമണ്ഡലത്തിൽ രാധാദേവി ആവിർഭവിച്ചു.

5. അതീവസുന്ദരീ ശ്യാമാ ന്യഗ്രോധപരിമണ്ഡിതാ
യഥാ ദ്വാദശവർഷീയാ ശശ്വത്സുസ്ഥിരയൗവനാ

ആ പരമസുന്ദരിയായ രാധാദേവിയുടെ ചുറ്റും വടവൃക്ഷങ്ങൾ തണൽനൽകി പ്രശോഭിച്ചിരുന്നു. അവൾ അപ്പോൾ പന്ത്രണ്ടുവയസ്സുള്ള ഒരു കന്യകയായിരുന്നു. സ്ഥിരമായ താരുണ്യം അവളുടെ അഴക് വർദ്ധിപ്പിച്ചിരുന്നു.

6. ശ്വേതചമ്പകവർണ്ണാഭാ സുഖദൃശ്യാ മനോഹരാ
ശരത്പാർവണകോടീന്ദുപ്രഭാപ്രച്ഛാദനാനനാ

അവളുടെ ദിവ്യ ശരീരത്തിന് വെളുത്ത ചമ്പകപ്പൂവിന്റെ നിറമായിരുന്നു. ആ ദേവിയുടെ ദർശനമാകട്ടെ പരമാനന്ദംനൽകുന്നതായിരുന്നു. അവളുടെ പ്രസന്നമായ മുഖം ശരത്ത്കാലത്തെ കോടി പൂർണ്ണചന്ദ്രന്മാർക്കൊപ്പം പ്രശോഭിച്ചിരുന്നു.

7. ശരന്മദ്ധ്യാഹ്നപത്മാനാം ശോഭാമോചനലോചനാ
സാ ദേവീ ദ്വിവിധാ ഭൂതാ സഹ സർവേശ്വരേച്ഛയാ

ശരത്കാലമദ്ധ്യാനത്തിലെ കമലത്തിന്റെ കാന്തിയെ അതിശയിക്കുന്നതായിരുന്നു അവളുടെ വികസിച്ച നയനങ്ങൾ. പരമാത്മസ്വരൂപിയായ ഭഗവാൻ കൃഷ്ണന്റെ സമീപം വിരാജിച്ചിരുന്ന അവൾ അദ്ദേഹത്തിന്റെ ഇച്ഛയ്ക്കു അനുസൃതമായി രണ്ടുരൂപം കൈക്കൊണ്ടു.

8. സ്വീയരൂപേണ വർണ്ണേന തേജസാ വയസാ ത്വിഷാ
യശസാ വാസസാ കൃത്വാ ഭൂഷണേന ഗുണേന ച

സ്വരൂപം, വർണ്ണം, തേജസ്, അവസ്ഥ, കാന്തി, യശസ്, വസ്ത്രം ഭൂഷണം, ഗുണം

9. സ്മിതേന വീക്ഷണേനൈവ പ്രേമ്ണാ വാഽനുനയേന ച
തദ്വാമാംസാന്മഹാലക്ഷ്മീർദക്ഷിണാംസാച്ച രാധികാ

പുഞ്ചിരി വീക്ഷണം പ്രേമം അനുനയം എന്നിവയിലെല്ലാം ഇരുവരും ഒരേപോലെയായിരുന്നു. ആ കന്യകയുടെ വാമഭാഗം ലക്ഷ്മീദേവിയും ദക്ഷിണഭാഗം രാധയുമായിത്തീർന്നു.

10. രാധാഽദൗ വരയാമാസ ദ്വിഭുജം ച പരാത്പരം
മഹാലക്ഷ്മീശ്ച തത്പശ്ചാച്ചകമേ കമനീയകം

രാധ ആദ്യംതന്നെ ദ്വിഭുജനായ ശ്രീകൃഷ്ണപരമാത്മാവിനെ വരിച്ചു. മഹാലക്ഷ്മിയും അതിനെ ത്തുടർന്ന് കമനീയരൂപനായ കൃഷ്ണനെ ആഗ്രഹിച്ചു.

11. കൃഷ്ണസ്തദ്ഗൗരവേണൈവ ദ്വിധാരൂപോ ബഭൂവ ഹ
ദക്ഷിണാംശശ്ച ദ്വിഭുജോ വാമാംശശ്ച ചതുർഭുജഃ

അപ്പോൾ ഭഗവാൻ കൃഷ്ണൻ അതിൽ ഗൗരവബുദ്ധിവച്ചുകൊണ്ട് സ്വയം രണ്ടു രൂപത്തിൽ ആവിർഭവിച്ചു. ദക്ഷിണാംശം ദ്വിഭുജനായ കൃഷ്ണനും വാമാംശം ചതുർഭുജനായ വിഷ്ണുവും.

12. ചതുർഭുജായ ദ്വിഭുജോ മഹാലക്ഷ്മീം ദദൗ പുരാ
ലക്ഷ്യതേ ദൃശ്യതേ വിശ്വം സ്നിഗ്ദ്ധദൃഷ്ട്യാ യഥാഽനിശം

ദ്വിഭുജനായ കൃഷ്ണൻ ചതുർഭുജനായ വിഷ്ണുവിന് മഹാലക്ഷ്മിയെ ആദ്യംതന്നെ പ്രദാനംചെയ്തു. ആ ദേവിതന്റെ സ്നേഹദൃഷ്ടികൊണ്ട് സദാ വിശ്വത്തെയും വിശ്വവാസികളെയും നോക്കിക്കൊണ്ടിരിക്കുന്ന,

**13. ദേവീഭൂതാ ച മഹതീ മഹാലക്ഷ്മീശ്ച സാ സ്മൃതാ**
**രാധാകാന്തശ്ച ദ്വിഭുജോ ലക്ഷ്മീകാന്തശ്ചതുർഭുജഃ**

മഹതിയായ ദേവിയായതിനാൽ മഹാലക്ഷ്മിയെന്ന് അറിയപ്പെടുന്നു. രാധാകാന്തൻ ദ്വിഭുജനും ലക്ഷ്മീകാന്തൻ അങ്ങനെ ചതുർഭുജനുമായി.

**14. ശുദ്ധസത്ത്വസ്വരൂപാ ച ഗോപൈർഗോപീഭിരാവൃതാ**
**ചതുർഭുജശ്ച വൈകുണ്ഠം പ്രയയൗ പത്മയാ സഹ**

ശുദ്ധ സത്ത്വസ്വരൂപയായ രാധാദേവി ഗോപന്മാരാലും ഗോപികമാരാലും പരിവൃതയായി ശോഭിക്കുന്നു. ചതുർഭുജനായ വിഷ്ണു ലക്ഷ്മിയോടുകൂടി വൈകുണ്ഠത്തിലേക്കു പോകുകയും ചെയ്തു.

**15. സർവാംശേന സമൗ തൗ ദ്വൗ കൃഷ്ണനാരായണൗ വരൗ**
**മഹാലക്ഷ്മീശ്ച യോഗേന നാനാരൂപാ ബഭൂവ സാ**

എല്ലാ അംശത്തിലും ആ കൃഷ്ണനാരായണന്മാർ ശ്രേഷ്ഠരും തുല്യരുമാകുന്നു. മഹാലക്ഷ്മി യോഗസിദ്ധികൊണ്ട് നാനാരൂപം കൈക്കൊണ്ടു.

**16. വൈകുണ്ഠേ ച മഹാലക്ഷ്മീഃ പരിപൂർണ്ണതമാ രമാ**
**ശുദ്ധസത്ത്വസ്വരൂപാ ച സർവസൗഭാഗ്യസംയുതാ**

വൈകുണ്ഠത്തിൽ ആ ദേവി പരിപൂർണ്ണരൂപത്തിൽ മഹാലക്ഷ്മിയായി വസിക്കുന്നു.അവൾ ശുദ്ധസത്ത്വമൂർത്തിയും സർവസൗഭാഗ്യങ്ങളും തികഞ്ഞവളുമാണ്.

**17. പ്രേമ്ണാ സാ ച പ്രധാനാ ച സർവാസു രമണീഷു ച**
**സ്വർഗ്ഗേഷു സ്വർഗ്ഗലക്ഷ്മീശ്ച ശക്രസമ്പത് സ്വരൂപിണീ**

സർവസ്ത്രീകളിലും പ്രേമസ്വരൂപത്തിൽ അവളാണ് പ്രധാനയായി വിളങ്ങുന്നത്. അവൾതന്നെയാണ് ശക്രന്റെ സമ്പത്സ്വരൂപം ധരിച്ച് സ്വർഗ്ഗലക്ഷ്മിയായി പ്രശോഭിക്കുന്നത്.

**18. പാതാളേ നാഗലക്ഷ്മീശ്ച രാജലക്ഷ്മീശ്ച രാജസു**
**ഗൃഹലക്ഷ്മീർഗൃഹേഷ്വേവ ഗൃഹിണാം ച കലാംശതഃ**

അവൾ തന്നെയാണ് പാതാളത്തിൽ നാഗലക്ഷ്മിയും രാജാക്കന്മാരിൽ രാജലക്ഷ്മിയുമായിരിക്കുന്നത്. ഗൃഹസ്ഥന്മാരുടെ ഗൃഹങ്ങളിൽ കലാംശത്താൽ ഗൃഹലക്ഷ്മിയായിരിക്കുന്നതും അവൾതന്നെ.

**19. സമ്പത് സ്വരൂപാ ഗൃഹിണാം സർവമംഗളമംഗളാ**
**ഗവാംപ്രസൂതിഃ സുരഭിർദക്ഷിണാ യജ്ഞകാമിനീ**

ഗൃഹസ്ഥന്മാർക്ക് സർവമംഗളങ്ങളും നൽകുന്ന ദേവി സർവസമ്പത്സ്വരൂപയായും വിരാജിക്കുന്നു. ഗോക്കളിൽ സ്വസന്താനമായ സുരഭിയുടെ രൂപത്തിലും അതുപോലെ യജ്ഞത്തിൽ യജ്ഞകാമിനിയായ 'ദക്ഷിണ'യായും വർത്തിക്കുന്നു.

**20. ക്ഷീരോദസിന്ധുകന്യാ സാ ശ്രീരൂപാ പത്മിനീഷു ച**
**ശോഭാസ്വരൂപാ ചന്ദ്രേ ച സൂര്യമണ്ഡലമണ്ഡിതാ**

ക്ഷീരസാഗരത്തിൽ കമലങ്ങളിലെ ശ്രീരൂപമായും ചന്ദ്രസൂര്യമണ്ഡലങ്ങളിൽ ശോഭാരൂപമായും സ്ഥിതിചെയ്യുന്നത് ആ ദേവിതന്നെ.

21. **വിഭൂഷണേഷു രത്നേഷു ഫലേഷു ച ജലേഷു ച**
**നൃപേഷു നൃപപത്നീഷു ദിവ്യസ്ത്രീഷു ഗൃഹേഷു ച**

ഭൂഷണങ്ങൾ, രത്നങ്ങൾ, ഫലങ്ങൾ, ജലങ്ങൾ, രാജാക്കന്മാർ, രാജ്ഞിമാർ, ദിവ്യസ്ത്രീകൾ, ഗൃഹങ്ങൾ

22. **സർവസസ്യേഷു വസ്ത്രേഷു സ്ഥാനേഷു സംസ്കൃതേഷു ച**
**പ്രതിമാസു ച ദേവാനാം മംഗളേഷു ഘടേഷു ച**

നാനാവിധ സസ്യങ്ങൾ, വസ്ത്രങ്ങൾ, അലങ്കരിച്ച സ്ഥാനങ്ങൾ, ദേവപ്രതിമകൾ, മംഗളകുംഭങ്ങൾ,

23. **മാണിക്യേഷു ച മുക്താസു മാല്യേഷു ച മനോഹരാ**
**മണീന്ദ്രേഷു ച ഹീരേഷു ക്ഷീരേഷു ചന്ദനേഷു ച**

മാണിക്യങ്ങൾ, മുത്തുമാല്യങ്ങൾ, വിലപിടിപ്പുള്ള രത്നങ്ങൾ, വൈരങ്ങൾ, പാൽ, ചന്ദനങ്ങൾ

24. **വൃക്ഷശാഖാസു രമ്യാസു നവമേഘേഷു വസ്തുഷു**
**വൈകുണ്ഠേ പൂജിതാ സാ*ff*ദൗ ദേവീ നാരായണേന ച**

രമ്യങ്ങളായ വൃക്ഷശാഖകൾ പുതുമേഘങ്ങൾ തുടങ്ങിയ വസ്തുക്കൾ ഇവയിലെല്ലാം ലക്ഷ്മിയുടെ കലാംശങ്ങൾ വർത്തിക്കുന്നുണ്ട്. വൈകുണ്ഠത്തിൽ വച്ച് സാക്ഷാൽ നാരായണനാണ് അവളെ ആദ്യം പൂജിച്ചത്.

25. **ദ്വിതീയേ ബ്രഹ്മണാ ഭക്ത്യാ തൃതീയേ ശങ്കരേണ ച**
**വിഷ്ണുനാ പൂജിതാ സാ ച ക്ഷീരോദേ ഭാരതേ മുനേ**

പിന്നെ ഭക്തിപൂർവം ബ്രഹ്മാവ് അവളെ പൂജിച്ചു. മൂന്നാമതായി ശിവനും പൂജിച്ചു. ഭാരതത്തിൽ പാൽക്കടലിൽ വച്ച് വിഷ്ണു അവളെ പൂജിച്ചു.

26. **സ്വായംഭുവേന മനുനാ മാനവേന്ദ്രശ്ച സർവതഃ**
**ഋഷീന്ദ്രൈശ്ച മുനീന്ദ്രൈശ്ച സദ്ഭിശ്ച ഗൃഹിഭിർഭവേ**

പിന്നെ സ്വായംഭൂവമനുവും എല്ലായിടത്തുമുള്ള രാജാക്കന്മാരും അവളെ പൂജിച്ചു. പിന്നീട് ഋഷീന്ദ്രന്മാരും. മുനീന്ദ്രന്മാരും സജ്ജനങ്ങളായ ഗൃഹസ്ഥന്മാരും എല്ലാം ലോകത്തിൽ അവളെ പൂജിച്ചുതുടങ്ങി.

27. **ഗന്ധർവൈശ്ചൈവ നാഗാദ്യൈഃ പാതാളേഷു ച പൂജിതാ**
**ശുക്ലാഷ്ടമ്യാം ഭാദ്രപദേ കൃതാ പൂജാ ച ബ്രഹ്മണാ**

ഗന്ധർവന്മാരും നാഗന്മാരും പാതാളത്തിൽവച്ച് ലക്ഷ്മിയെ ഉപാസിച്ചു. ബ്രഹ്മാവു പൂജിച്ചത് ഭാദ്രപദത്തിലെ ശുക്ലാഷ്ടമി തുടങ്ങി,

28. **ഭക്ത്യാ ച പക്ഷപര്യന്തം ത്രിഷുലോകേഷു നാരദ**
**ചൈത്രേ പൗഷേ ച ഭാദ്രേ ച പുണ്യേ മംഗള വാസരേ**

ഒരുപക്ഷം പൂർണ്ണമായി ഭക്തിപൂർവം പൂജിച്ചു. പിന്നെ മൂന്നുലോകങ്ങളിലുള്ളവരും അവളെ പൂജിച്ചു. പൗഷം ഭാദ്രം ചൈത്രം ഈ മാസങ്ങളിലെ മംഗളവാരത്തിലും

29. **വിഷ്ണുനാ പൂജിതാ സാ ച ത്രിഷുലോകേഷു ഭക്തിതഃ**
**വർഷാന്തേ പൗഷസങ്ക്രാന്ത്യാം മാധ്യാമാവാഹ്യ മംഗളേ**

വിഷ്ണു അവളെ പൂജിച്ചു. പിന്നെ മൂന്നുലോകവും ഭക്തിപൂർവം പൂജിക്കാൻ തുടങ്ങി. വർഷാവസാനത്തിലെ മകരസംക്രാന്തിക്ക് മധ്യാഹ്നത്തിൽ മംഗളപ്രദമായ കലശത്തിൽ ആവാഹിച്ച്

30. മനുസ്താം പൂജയാമാസ സാ ഭൂതാ ഭുവനത്രയേ
പൂജിതാ സാ മഹേന്ദ്രേണ മംഗളേനൈവ മംഗളാ

മനു അവളെ പൂജിച്ചു. പിന്നെ മൂന്നുലോകത്തിലും അവൾ സമ്പൂജിതയായിത്തീർന്നു. മഹേന്ദ്രൻ അവളെ പൂജിച്ചു. രാജാവായ മംഗളൻ മംഗളാരൂപത്തിൽ ഈ ദേവിയെ ആരാധിച്ചു.

31. കേദാരേണൈവ നീലേന സുബലേന നളേന ച
ധ്രുവേണോത്താനപാദേന ശക്രേണ ബലിനാ തഥാ

അതിനുശേഷം രാജാവായ കേദാരൻ, നീലൻ, സുബലൻ, നളൻ, ധ്രുവൻ, ഉത്താനപാദൻ, ശക്രൻ, ബലി,

32. കശ്യപേന ച ദക്ഷേണ കർദ്ദമേന വിവസ്വതാ
പ്രിയവ്രതേന ചന്ദ്രേണ കുബേരേണൈവ വായുനാ

കശ്യപൻ, ദക്ഷൻ, കർദ്ദമൻ, വിവസ്വാൻ, പ്രിയവ്രതൻ, ചന്ദ്രൻ, കുബേരൻ, വായു

33. യമേന വഹ്നിനാ ചൈവ വരുണേനൈവ പൂജിതാ
ഏവം സർവത്ര സർവേഷു പൂജിതാ വന്ദിതാ സദാ
സർവൈശ്വര്യാധിദേവീ സാ സർവസമ്പത് സ്വരൂപിണീ

യമൻ, വഹ്നി, വരുണൻ എന്നിവരും പൂജിച്ചിട്ടുണ്ട്. ഇങ്ങനെ എല്ലായിടത്തും എല്ലാവരും ആ ദേവിയെ പൂജിക്കുകയും സദാ വന്ദിക്കുകയും ചെയ്യുന്നു. അവൾ സർവ ഐശ്വര്യങ്ങളുടെയും അധിഷ്ഠാനദേവതയും സർവസമ്പത് സ്വരൂപിണിയുമാകുന്നു.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഏകോനചത്വാരിംശോഽദ്ധ്യായഃ

## അഥ ചത്വാരിംശോഽദ്ധ്യായഃ

### നാരദ ഉവാച

1. നാരായണപ്രിയാ സാ ച വരാ വൈകുണ്ഠവാസിനീ
വൈകുണ്ഠാധിഷ്ഠാതൃദേവീ മഹാലക്ഷ്മീ സനാതനീ

മഹാലക്ഷ്മി, ഭഗവാൻ ശ്രീനാരായണന്റെ പ്രിയപത്നിയായി സദാ വൈകുണ്ഠത്തിൽ വിരാജിക്കുന്നു. സനാതനിയായ ആ ദേവി വൈകുണ്ഠത്തിന്റെ അധിഷ്ഠാനദേവതയാണ്.

2. കഥം ബഭൂവ സാ ദേവീ പൃഥിവ്യാം സിന്ധുകന്യകാ
പുരാ കേന സ്തുതാഽഽദൗ സാ തന്മേ വ്യാഖ്യാതുമർഹസി

ആദേവി എങ്ങനെ ഭൂമിയിൽ സമുദ്രകന്യകയായി ഭവിച്ചു? ആരാണ് അവളെ സ്തുതിച്ച് പൂജിച്ചതെന്ന് എന്നോടു വിശദമായി പറഞ്ഞാലും.

### ശ്രീനാരായണ ഉവാച

3. പുരാ ദുർവാസസഃ ശാപാദ്ഭ്രഷ്ടശ്രീശ്ച പുരന്ദരഃ
ബഭൂവ ദേവസംഘശ്ച മർത്യലോകേ ച നാരദ

ഹേ നാരദ, പണ്ട് ദുർവാസാവിന്റെ ശാപത്താൽ ദേവാധിപനായ പുരന്ദരൻ സകല ഐശ്വര്യങ്ങളും നഷ്ടപ്പെട്ടവനായി ദേവസമൂഹത്തോടുകൂടി മർത്യലോകത്ത് എത്തി.

4. ലക്ഷ്മീഃ സ്വർഗ്ഗാദികം ത്യക്ത്വാ രുഷ്ടാ പരമദുഃഖിതാ
ഗത്വാ ലീനാ ച വൈകുണ്ഠേ മഹാലക്ഷ്മീശ്ച നാരദ

ലക്ഷ്മി സ്വർഗ്ഗം ഉപേക്ഷിച്ച് കുപിതയായി ദുഃഖത്തോടെ വൈകുണ്ഠത്തേക്കുചെന്നു. അവിടെചെന്ന് മഹാലക്ഷ്മിയിൽ തന്റെ രൂപം ലയിപ്പിച്ചു.

5. തദാ ശോകാദ്യയുഃ സർവേ ദുഃഖിതാ ബ്രഹ്മണഃ സഭാം
ബ്രഹ്മാണം ച പുരസ്കൃത്യ യയുർ വൈകുണ്ഠമേവ ച

ആ അവസരത്തിൽ ദേവന്മാർക്കുണ്ടായ ദുഃഖത്തിന് അതിരുണ്ടായിരുന്നില്ല. അവരെല്ലാം അത്യന്തം ദുഃഖാർത്തരായി ബ്രഹ്മസദസ്സിലേക്കു ചെന്നു. പിന്നെ ബ്രഹ്മാവിനെയും കൂട്ടിക്കൊണ്ട് വൈകുണ്ഠത്തിലേക്കുപോയി.

6. വൈകുണ്ഠേ ശരണാപന്നാ ദേവാ നാരായണേ പരേ
അതീവ ദൈന്യയുക്താശ്ച ശുഷ്കകണ്ഠോഷ്ഠതാലുകാഃ

കണ്ഠവും ചുണ്ടും അണ്ണാക്കും വരണ്ട് അത്യധികം ദീനരായിത്തീർന്ന ദേവന്മാർ വൈകുണ്ഠത്തിലെത്തി ശ്രീനാരായണനെ അഭയം പ്രാപിച്ചു.

7. തദാ ലക്ഷ്മീശ്ച കലയാ പുരാണപുരുഷാജ്ഞയാ
ബഭൂവ സിന്ധുകന്യാ സാ സർവസമ്പത്സ്വരൂപിണീ

അപ്പോൾ, സർവസംപത്സ്വരൂപിണിയായ ലക്ഷ്മീദേവി പുരാണപുരുഷനായ ഭഗവാൻ ഹരിയുടെ ആജ്ഞയനുസരിച്ച് കലാംശംകൊണ്ട് സിന്ധുകന്യകയായി ജനിച്ചു.

8. തഥാ മഥിത്വാ ക്ഷീരോദം ദേവാ ദൈത്യഗണൈഃ സഹ
സമ്പ്രാപ്താശ്ച മഹാലക്ഷ്മീം വിഷ്ണുസ്താം ച ദദർശ ഹ

ദൈത്യസംഘത്തോടുകൂടി ക്ഷീരസമുദ്രം കടഞ്ഞുകൊണ്ടിരിക്കെ ദേവന്മാർക്ക് മഹാലക്ഷ്മിയെ ലഭിച്ചു. വിഷ്ണു അവളെ ദർശിക്കുകയും ചെയ്തു.

9. സുരാദിഭ്യോ വരം ദത്വാ വരമാലാം ച വിഷ്ണവേ
ദദൗ പ്രസന്നവദനാ തുഷ്ടാ ക്ഷീരോദശായിനേ

അവൾ ദേവാദികൾക്കു വരം നൽകി. എന്നു മാത്രമല്ല പ്രസന്നവദനയും സന്തുഷ്ടയുമായ അവൾ ക്ഷീരശായിയായ വിഷ്ണുവിന്റെ അടുക്കലെത്തി അദ്ദേഹത്തെ വരണമാല അണിയിക്കുകയും ചെയ്തു.

10. ദേവാശ്ചാപ്യസുരഗ്രസ്തം രാജ്യം പ്രാപുശ്ച നാരദ
താം സമ്പൂജ്യ ച സംഭൂയ സർവത്ര ച നിരാപദഃ

ഹേ നാരദ, അസുരന്മാർ കൈയടക്കിയിരുന്ന രാജ്യം ദേവന്മാർക്കു തിരിയെ കിട്ടി. പിന്നെ ആ മഹാലക്ഷ്മിയെ പൂജിച്ച ദേവന്മാർ എങ്ങും ഒരാപത്തും ഇല്ലാത്തവരായിത്തീർന്നു.

നാരദ ഉവാച

11. കഥം ശശാപ ദുർവാസാ മുനിശ്രേഷ്ഠഃ.കദാചന
കേന ദോഷേണ വാ ബ്രഹ്മൻ ബ്രഹ്മിഷ്ഠസ്തത്വവിത്പുരാ

ബ്രഹ്മൻ, തത്ത്വസമ്പന്നനും ബ്രഹ്മനിഷ്ഠനുമായ ദുർവാസാവ് എപ്പോഴാണ്, എന്തുകൊണ്ടാണ്, എന്തുതെറ്റുചെയ്തതിന്റെ പേരിലാണ് ദേവേന്ദ്രനെ ശപിച്ചത്?

12. മമന്ഥുഃ കേനരൂപേണ ജലധിം തേ സുരാദയഃ
കേന സ്തോത്രേണ വാ ദേവീ ശക്രം സാക്ഷാദ്ബഭൂവ സാ

ദേവന്മാർ ഏതുപ്രകാരത്തിലാണ് സമുദ്രം കടഞ്ഞത്? ഏതു സ്തോത്രം ജപിച്ചിട്ടാണ് ഇന്ദ്രന് ആ ദേവിയുടെ ദർശനം ലഭിച്ചത്?

13. കോ വാ തയോശ്ച സമ്പ്രാപ്തോ ബ ഭൂവ തദ്വദ പ്രഭോ

ദേവേന്ദ്രനും ദുർവാസാവും തമ്മിൽ ഏതുതരത്തിലുള്ള വിവാദമാണ് ഉണ്ടായത്? പ്രഭോ! അതുകൂടി പറയൂ.

ശ്രീനാരായണ ഉവാച

മധുപാനപ്രമത്തശ്ച ത്രൈലോക്യാധിപതിഃ പുരാ

ഹേ നാരദ, പണ്ട് ത്രൈലോക്യാധിപതിയായ ദേവേന്ദ്രൻ മധുപാനപ്രമത്തനും

14. ക്രീഡാം ചകാര രഹസി രംഭയാ സഹ കാമുകഃ
കൃത്വാ ക്രീഡാം തയാ സാർധം കാമുക്യാ ഹൃതമാനസഃ

കാമപീഡിതനുമായി രംഭയോടൊത്ത് രഹസ്യമായി രമിച്ചു. രംഭയാൽ അപഹൃതചിത്തനായി അവളോടുകൂടി രമിച്ചിട്ട്

15. തസ്ഥൗ തത്ര മഹാരണ്യേ കാമോന്മഥിതമാനസഃ
കൈലാസശിഖരേ യാന്തം വൈകുണ്ഠാദൃഷിസത്തമം

കാമാസക്തനായി ആ മഹാരണ്യത്തിൽ ഇരിക്കവേ, വൈകുണ്ഠത്തിൽനിന്നു പുറപ്പെട്ട് കൈലാസത്തിലേക്കു പോകുന്ന മുനിമുഖ്യനായ

16. ദുർവാസസം ദദർശേന്ദ്രോ ജ്വലന്തം ബ്രഹ്മതേജസാ
ഗ്രീഷ്മമദ്ധ്യാഹ്നമാർത്താണ്ഡസഹസ്രപ്രഭമീശ്വരം

ദുർവാസാവിനെ ദേവേന്ദ്രൻ കണ്ടു. ബ്രഹ്മതേജസ്സുകൊണ്ട് ഉജ്ജ്വലിക്കുന്നവനായിരുന്നു ആ മഹർഷി. ഗ്രീഷ്മകാലമദ്ധ്യാഹ്നത്തിലെ ആയിരം ആദിത്യന്മാർക്കൊപ്പം തേജോമയനും,

17. പ്രതപ്തകാഞ്ചനാകാരം ജടാഭാരമഹോജ്വലം
ശുക്ലയജ്ഞോപവീതം ച ചീരദണ്ഡൗ കമണ്ഡലും

ചുട്ടതങ്കംപോലെ തിളങ്ങുന്നവനും മഹത്തായ ജടാഭാരം പേറുന്നവനുമായിരുന്നു, ആ മുനി. വെളുത്ത യജ്ഞോപവീതവും മരവുരിയും കമണ്ഡലുവും അദ്ദേഹം ധരിച്ചിരുന്നു.

18. മഹോജ്വലം ച തിലകം ബിഭ്രതം ചേന്ദുസന്നിഭം
സമന്വിതം ശിഷ്യലക്ഷൈർവേദവേദാംഗപാരഗൈഃ

ഇന്ദുതുല്യം മഹോജ്ജ്വലമായ ഒരു തിലകം അദ്ദേഹം അണിഞ്ഞിരുന്നു. വേദ വേദാംഗങ്ങളുടെ മറുകരകണ്ട ലക്ഷം ശിഷ്യൻമാരുണ്ടായിരുന്നു കൂടെ.

19. ദൃഷ്ട്വാ നനാമ ശിരസാ സമ്പ്രമത്തഃ പുരന്ദരഃ
ശിഷ്യവർഗ്ഗം തദാ ഭക്ത്യാ തുഷ്ടാവ ച മുദാന്വിതം

കണ്ട ഉടൻതന്നെ ദേവേന്ദ്രൻ ശിരസ്സു താഴ്ത്തി നമസ്കരിച്ചു.സന്തുഷ്ടരായ ശിഷ്യഗണങ്ങളെയും ഭക്തിപൂർവ്വം സ്തുതിച്ചു.

20. മുനിനാ ച സശിഷ്യേണ ദത്താസ്തസ്മൈ ശുഭാശിഷഃ
വിഷ്ണുദത്തം പാരിജാതപുഷ്പം ച സുമനോഹരം

ശിഷ്യൻമാരോടുകൂടി മഹർഷി അദ്ദേഹത്തിനു ശുഭാശിസ്സുകൾ നൽകി. വിഷ്ണു നൽകിയിരുന്ന അതിമനോഹരമായ പാരിജാതകുസുമവും അദ്ദേഹത്തിനു സമ്മാനിച്ചു.

21. തജ്ജരാരോഗമൃത്യുഘ്നം ശോകഘ്നം മോക്ഷകാരകം
ശക്രഃ പുഷ്പം ഗൃഹീത്വാ ച പ്രമത്തോ രാജ്യസമ്പദാ

ജര, രോഗം, മൃത്യു ഇവയെ നശിപ്പിക്കുന്നതും ശോകത്തെ കെടുത്തുന്നതും മോക്ഷം നൽകുന്നതുമായ ആ പുഷ്പം, രാജ്യശ്രീകൊണ്ട് പ്രമത്തനായ ദേവേന്ദ്രൻ സ്വീകരിച്ചിട്ട്,

22. പുഷ്പം ച ന്യസ്തയാമാസ തദൈവ കരിമസ്തകേ
ഹസ്തീ തത്സ്പർശമാത്രേണ രൂപേണ ച ഗുണേന ച

അപ്പോൾ തന്നെ അത് ഐരാവതത്തിന്റെ മസ്തകത്തിൽ വയ്ക്കുകയും ചെയ്തു. ആ പുഷ്പസ്പർശം ഉണ്ടായ ഉടൻതന്നെ ഐരാവതം രൂപം, ഗുണം

23. തേജസാ വയസാഽകസ്മാദ്വിഷ്ണുതുല്യോ ബഭൂവ ഹ
ത്യക്ത്വാ ശക്രം ഗജേന്ദ്രശ്ച ജഗാമ ഘോരകാനനം

തേജസ്, പ്രായം എന്നിവകൊണ്ട് ആകസ്മികമായി വിഷ്ണുതുല്യനായിത്തീർന്നു. എന്നിട്ട് ശക്രനെയും ഉപേക്ഷിച്ച് ഘോരമായ ആ കാനനത്തിനുള്ളിലേക്ക് കയറിപ്പോയി.

24. ന ശശാക മഹേന്ദ്രസ്തം രക്ഷിതും തേജസാ മുനേ
തത്പുഷ്പം ത്യക്തവന്തം ച ദൃഷ്ട്വാ ശക്രം മുനീശ്വരഃ

സ്വതേജോബലത്താൽ അതിനെ തടഞ്ഞുനിർത്താൻ ദേവേന്ദ്രനു കഴിഞ്ഞില്ല.താൻ സമ്മാനിച്ച ആ ദിവ്യകുസുമം ദേവേന്ദ്രൻ അങ്ങനെ നഷ്ടപ്പെടുത്തിയത് ദുർവാസാവു കണ്ടിട്ട്,

25. തമുവാച മഹാരുഷ്ടഃ ശശാപ ച രുഷാന്വിതഃ

അത്യധികം കുപിതനായി അദ്ദേഹത്തെ ശകാരിക്കുകയും കോപത്തോടെ ശപിക്കുകയും ചെയ്തു.

### മുനിരുവാച

അരേ,ശ്രിയാ പ്രമത്തസ്ത്വം കഥം മാമവമന്യസേ

ദ്രോഹി! ഐശ്വര്യത്താൽ അഹങ്കരിക്കുന്ന നീ എന്തുകൊണ്ട് എന്നെ അപമാനിച്ചു?

26. മദ്ദത്തപുഷ്പം ദത്തം ച ഗർവേണ കരിമസ്തകേ
വിഷ്ണോർ നിവേദിതം ചൈവ നൈവേദ്യം വാ ഫലം ജലം

ഞാൻ നൽകിയ പാരിജാതപ്പൂ നീ ആനയുടെ മസ്തകത്തിലാണു വച്ചത്. വിഷ്ണുവിനു നിവേദിച്ച നൈവേദ്യം, അത് ഫലമോ ജലമോ ആകട്ടെ,

**27. പ്രാപ്തിമാത്രേണ ഭോക്തവ്യം ത്യാഗേന ബ്രഹ്മഹാ ഭവേത്**
**ഭ്രഷ്ടശ്രീർഭ്രഷ്ടബുദ്ധിശ്ച പുരഭ്രഷ്ടാ ഭവേത്തു സഃ**

കിട്ടിയാലുടൻ ഭക്ഷിച്ചുകൊള്ളണം. അത് ഉപേക്ഷിച്ചാൽ ബ്രഹ്മഹത്യചെയ്ത ഫലമാണ് ഉണ്ടാകുക. ഐശ്വര്യഭ്രഷ്ടനും ബുദ്ധികെട്ടവനും പുരഭ്രഷ്ടനുമായിത്തീരും,

**28. യസ്ത്യജേദ്വിഷ്ണുനൈവേദ്യം ഭാഗ്യേനോപസ്ഥിതം ശുഭം**
**പ്രാപ്തിമാത്രേണ യോ ഭുംക്തേ ഭക്തോ വിഷ്ണുനിവേദിതം**

ഭാഗ്യത്താൽ ലഭിച്ച ശുഭമായ വിഷ്ണുനൈവേദ്യം ഉപേക്ഷിക്കുന്നവൻ. വിഷ്ണുനൈവേദ്യം കിട്ടിയക്ഷണം തന്നെ ഭക്ഷിക്കുന്ന ഭക്തൻ

**29. പുംസാം ശതം സമുദ്ധൃത്യ ജീവന്മുക്തഃസ്വയം ഭവേത്**
**നൈവേദ്യം ഭോജനം കൃത്വാ നിത്യം യഃ പ്രണമേദ്ധരിം**

നൂറു പൂർവ്വജന്മാരെ ഉദ്ധരിക്കുകയും സ്വയം ജീവമുക്തനായിത്തീരുകയും ചെയ്യും.നിവേദ്യം ഭക്ഷിച്ചിട്ട് വിഷ്ണുവിനെ നിരന്തരം പ്രണമിക്കുകയും

**30. പൂജയേത്സ്തൗതി വാ ഭക്ത്യാ സ വിഷ്ണുസദൃശോ ഭവേത്**
**തത്സ്പർശവായുനാ സദ്യസ്തീർത്ഥൗഘശ്ച വിശുദ്ധ്യതി**

പൂജിക്കുകയും ഭക്തിപൂർവം സ്തുതിക്കുകയും ചെയ്യുന്നവൻ വിഷ്ണുവിനു തുല്യനായിത്തീരും. അവനെ സ്പർശിച്ച വായുവേറ്റാൽ സകല തീർത്ഥങ്ങളും പരിശുദ്ധമായിത്തീരും.

**31. തത്പാദരജസാ മൂഢ സദ്യഃപൂതാ വസുന്ധരാ**
**പുംശ്ചല്യന്നമവീരാന്നം ശൂദ്രശ്രാദ്ധാന്നമേവ ച**

ഹേ മൂഢ, അവന്റെ ചരണരജസ്സുകൾ വീഴുന്ന ഭൂമി ഉടൻ പരിശുദ്ധമാകും. പുംശ്ചലി നൽകുന്ന അന്നം, അവീരാന്നം ഇവ ശൂദ്രന്റെ ശ്രാദ്ധാന്നത്തിനു തുല്യമാണ്.

**32. യദ്ധരേരനിവേദ്യം ച വൃഥാമാംസസ്യ ഭക്ഷണം**
**ശിവലിംഗ പ്രദാനം ച യദ്ദത്തം ശൂദ്രയാജിനാ**

ഹരിക്കു നിവേദിക്കാത്ത അന്നം ഭക്ഷിക്കുന്നത് വൃഥാ മാംസഭക്ഷണത്തിനു (യജ്ഞത്തിനു വേണ്ടിയല്ലാതെ മൃഗത്തെകൊന്ന് എടുക്കുന്ന മാംസം) തുല്യമാണ്. ശിവലിംഗത്തിന് നിവേദിച്ച അന്നവും ശൂദ്രയാജിയായ ദ്വിജൻ നൽകുന്ന അന്നവും

**33. ചികിത്സകദ്വിജാന്നം ച ദേവലാന്നം തഥൈവ ച**
**കന്യാവിക്രയിണാമന്നം യദന്നം യോനിജീവിനാം**

ചികിത്സകനായ ദ്വിജന്റെ അന്നവും ദേവലന്റെ അന്നവും കന്യാവിക്രയി നൽകുന്ന അന്നവും യോനിജീവികൾ നൽകുന്ന അന്നവും

**34. ഉച്ഛിഷ്ടാന്നം പര്യുഷിതം സർവഭക്ഷാവശേഷിതം**
**ശൂദ്രാപതിദ്വിജാനാം ച വൃഷവാഹദ്വിജാന്നകം**

ഉച്ഛിഷ്ടാന്നവും വളിച്ച അന്നവും സകലരും ഭക്ഷിച്ചതിനുശേഷമുള്ള അന്നവും ശൂദ്രസ്ത്രീയുടെ ഭർത്താക്കന്മാരായ ദ്വിജൻമാരുടെ അന്നവും വൃഷവാഹകദ്വിജന്മാരുടെ അന്നവും

**35. അദീക്ഷിതദ്വിജാനാം ച യദന്നം ശവദാഹിനാം**
**അഗമ്യാഗാമിനാം ചൈവ ദ്വിജാനാമന്നമേവ ച**

അദീക്ഷിതരായ ദ്വിജൻമാരുടെ അന്നവും ശവദാഹികളുടെ അന്നവും അഗമ്യാഗാമി ദ്വിജൻമാർ നൽകുന്ന അന്നവും

**36. മിത്രദ്രുഹാം കൃതഘ്നാനാമന്നം വിശ്വാസഘാതിനാം**
**മിഥ്യാസാക്ഷ്യപ്രദാന്നം ച ബ്രാഹ്മണാന്നം തഥൈവ ച**

മിത്രദ്രോഹികളുടെയും കൃതഘ്നന്മാരുടെയും വിശ്വാസവഞ്ചകരുടെയും അന്നവും കള്ളസാക്ഷി പറയുന്ന ബ്രാഹ്മണരുടെ അന്നവും

**37. ഏതേ സർവേ വിശുദ്ധ്യന്തി വിഷ്ണോർനൈവേദ്യ ഭക്ഷണാത്**
**ശ്വപചശ്ചേദ്വിഷ്ണുസേവീ വംശാനാം കോടിമുദ്ധരേത്**

ഇവയെല്ലാം അത്യന്തം ദൂഷിതമായ അന്നമാകുന്നു. ഇവയെല്ലാം വിഷ്ണുവിനു നിവേദിച്ചിട്ട് ഭുജിക്കുന്ന പക്ഷം ശുദ്ധമായിത്തീരും. (വിഷ്ണുവിന്റെ നിവേദ്യം ഭക്ഷിക്കുന്നതുകൊണ്ട് ശുദ്ധമായിത്തീരുമെന്നും അർത്ഥം കല്പിക്കാം) വിഷ്ണുസേവകനായ നായാടിയും വംശകോടികളെ സമുദ്ധരിക്കുന്നവ നാകും.

**38. ഹരേരഭക്തോ മനുജഃ സ്വം ച രക്ഷിതുമക്ഷമഃ**
**അജ്ഞാനാദ്യദി ഗൃഹ്ണാതി വിഷ്ണോർനൈവേദ്യമേവ ച**

ഹരിഭക്തിയില്ലാത്തവൻ സ്വയം രക്ഷിക്കാൻപോലും അസമർത്ഥനായിരിക്കും. അറിയാതെയാണെങ്കിലും വിഷ്ണുനൈവേദ്യം ഭക്ഷിക്കുന്നവൻ,

**39. സപ്തജന്മാർജിതാത്പാപാന്മുച്യതേ നാത്ര സംശയഃ**
**ജ്ഞാത്വാ ഭക്ത്യാ ച ഗൃഹ്ണാതി വിഷ്ണോർനൈവേദ്യമേവ ച**

ഏഴു ജന്മങ്ങളിൽ ആർജിച്ച പാപത്തിൽനിന്ന് മുക്തനായിത്തീരുമെന്നതിനു സംശയമില്ല. അറിഞ്ഞുകൊണ്ട് ഭക്തിപൂർവ്വം വിഷ്ണുനൈവേദ്യം സ്വീകരിക്കുന്നവൻ,

**40. കോടിജന്മാർജിതാത്പാപാന്മുച്യതേ നിശ്ചിതം ഹരേ**
**യസ്മാത്സംസ്ഥാപിതം പുഷ്പം ഗർവേണ കരിമസ്തകേ**

കോടി ജന്മങ്ങളിൽ ആർജിച്ച പാപങ്ങളിൽനിന്ന് മുക്തനായിത്തീരുമെന്ന് തീർച്ചയാണ്. ഹേ സുരേശ്വര, അങ്ങ് അഹങ്കാരത്തോടെ ആ പുഷ്പം ആനയുടെ മസ്തകത്തിലാണല്ലോ വച്ചത്.

**41. തസ്മാദ്യുഷ്മാൻ പരിത്യജ്യ യാതു ലക്ഷ്മീർഹരേഃപദം**
**നാരായണസ്യ ഭക്തോ ƒഹം ന ബിഭേമി സുരാദ്വിധേഃ**

ആ അപരാധത്തിന്റെ ഫലമായി ലക്ഷ്മി അങ്ങയെ വിട്ട് ഹരിപദത്തിലേക്ക് പോകും. ഞാൻ ശ്രീഹരി യുടെ ഭക്തനാണ്. എനിക്ക് ദേവേന്ദ്രനെയോ ബ്രഹ്മാവിനെയോ ഭയമില്ല.

**42. കാലാന്മൃത്യോർജരാതശ്ച കാനന്യാൻ ഗണയാമി ച**
**കിം കരിഷ്യതി തേ താതഃകശ്യപശ്ച പ്രജാപതിഃ**

കാലൻ, മൃത്യു, ജര എന്നിവരെയും ഞാൻ ഭയപ്പെടുന്നില്ല. ഞാൻ പിന്നെ ആരെ പരിഗണിക്കണം? അങ്ങയുടെ അച്ഛനായ കശ്യപപ്രജാപതിയും എന്നോട് എന്തുചെയ്യും?

**43. ബൃഹസ്പതിർഗുരുശ്ചൈവ നിഃശങ്കസ്യ ച മേ ഹരേ**
**ഇദം പുഷ്പം യസ്യ മൂർധ്നി തസ്യൈവ പൂജനം പരം**

ഹേ ദേവേശ, ഗുരുവായ ബൃഹസ്പതിയും നിഃശങ്കനായ എന്നോട് എന്തു ചെയ്യും? ഈ പുഷ്പം ആരുടെ ശിരസ്സിലിരിക്കുന്നുവോ അവനെ പൂജിക്കുകയാണ് ഉത്തമം.

44. **ഇതി ശ്രുത്വാ മഹേന്ദ്രശ്ച ധൃത്വാ സ ചരണം മുനേഃ**
**ഉച്ചൈ രുരോദ ശോകാർത്തസ്തമുവാച ഭയാകുലഃ**

ഇങ്ങനെ മുനി പറഞ്ഞതു കേട്ട ദേവേന്ദ്രൻ മുനിയുടെ കാലുപിടിച്ച് ഭയാകുലനും ശോകാർത്തനുമായി വിലപിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു:

**മഹേന്ദ്ര ഉവാച**

**ദത്തഃസമുചിതഃ ശാപോ മഹ്യം മായാപഹ പ്രഭോ**
**ഹൃതാം ന യാചേ സമ്പത്തിം കിഞ്ചിത് ജ്ഞാനം ച ദേഹി മേ**

പ്രഭോ! എന്റെ മോഹത്തെ പോക്കുന്ന ശാപം തന്നത് ഉചിതമായി. നഷ്ടപ്പെട്ട സമ്പത്ത് തിരിയെ കിട്ടണമെന്ന് ഞാൻയാചിക്കുന്നില്ല. എനിക്ക് അല്പം ആത്മവിദ്യ ഉപദേശിച്ചുതന്നാലും.

46. **ഐശ്വര്യം വിപദാം ബീജം ജ്ഞാനപ്രച്ഛന്നകാരണം**
**മുക്തിമാർഗ്ഗകുഠാരം ച ഭക്തേശ്ച വ്യവധായകം**

ആപത്തുകൾക്ക് കാരണം സമ്പത്താണ്. അത് ആത്മജ്ഞാനത്തെ മറയ്ക്കാൻ കാരണവും മുക്തിമാർഗ്ഗത്തിന്റെ കുഠാരവുമാണ്. അത് ഭക്തിയേയും മറയ്ക്കുന്നു.

**മുനിരുവാച**

47. **ജന്മമൃത്യുജരാശോകരോഗബീജാങ്കുരം പരം**
**സമ്പത്തിതിമിരാന്ധശ്ച മുക്തിമാർഗ്ഗം ന പശ്യതി**

ദേവരാജാവേ, സമ്പത്ത്, ജന്മം, മൃത്യു, ജര, ശോകം, രോഗം എന്നിവയുടെ ബീജത്തിന്റെ ഉത്തമാങ്കുരമാകുന്നു. അതിന്റെ പ്രഭാവത്താൽ അന്ധനായ മനുഷ്യന് മുക്തിമാർഗ്ഗം കാണാൻ കഴിയുകയില്ല.

48. **സമ്പന്മത്തോവിമൂഢശ്ച സുരാമത്തഃ സ ഏവ ച**
**ബാന്ധവൈർവേഷ്ടിതഃ സോ$f$പി ബന്ധുത്വേനൈവ ഹേ ഹരേ**

ഹേ ഇന്ദ്ര, മൂഢനായ മനുഷ്യൻ സമ്പത്തുമൂലം പ്രമത്തനായി ഭവിക്കുന്നു. അവൻ അതുമൂലം മദിരാമത്തനുമായിത്തീരുന്നു. ബന്ധുക്കൾ ചുറ്റിപ്പറ്റി നിൽക്കുന്നത് ബന്ധുത്വം ഒന്നുകൊണ്ടു മാത്രമാകുന്നു.

49. **സമ്പത്തിമദമത്തശ്ച വിഷയാന്ധശ്ച വിഹ്വലഃ**
**മഹാകാമീ രാജസികഃ സത്വമാർഗ്ഗം ന പശ്യതി**

ഐശ്വര്യമത്തനും വിഷയാസക്തനും വിഹ്വലനും മഹാകാമിക്കും രാജസനും സത്വമാർഗ്ഗം എന്തെന്നു കാണാൻ കഴിയുകയില്ല.

50. **ദ്വിവിധോ വിഷയാന്ധശ്ച രാജസസ്താമസഃ സ്മൃതഃ**
**അശാസ്ത്രജ്ഞസ്താമസശ്ച ശാസ്ത്രജ്ഞോ രാജസഃ സ്മൃതഃ**

വിഷയാന്ധന്മാർ രണ്ടുതരത്തിലുണ്ട്: രാജസനും താമസനും. ശാസ്ത്രജ്ഞാനമില്ലാത്തവനാണ് താമസൻ. ശാസ്ത്രജ്ഞാനമുള്ള വിഷയാന്ധൻ രാജസനുമാകുന്നു.

51. **ശാസ്ത്രം ച ദ്വിവിധം മാർഗ്ഗം ദർശയേത് സുരപുംഗവ**
**പ്രവൃത്തിബീജമേകം ച നിവൃത്തേഃ കാരണം പരം**

ഹേ ദേവോത്തമ, ശാസ്ത്രം രണ്ടുതരത്തിലുള്ള വഴിയാണ് കാണിച്ചു തരുന്നത്. ഒന്ന് പ്രവൃത്തിക്കു കാരണമായിട്ടുള്ളത്. മറ്റേത് നിവൃത്തിക്കു കാരണമായിട്ടുള്ളത്.

52. ചരന്തി ജീവിനശ്ചാദൗ പ്രവൃത്തേർദുഃഖവർത്മനി
സ്വച്ഛന്ദം ച പ്രസന്നം ച നിർവിരോധം ച സന്തതം

ആദ്യം ജീവികൾ സഞ്ചരിക്കുന്നത് പ്രവൃത്തിയുടേതായ ദുഃഖമാർഗ്ഗത്തിലാണ്. സന്തുഷ്ടരായി ഉന്മത്തരെപ്പോലെ സ്വച്ഛന്ദം അവർ ആമാർഗ്ഗത്തിൽ സദാ വിഹരിക്കുന്നു.

53. ആയാതി മധുനോ ലോഭാത് ക്ലേശേന സുഖമാനിതഃ
പരിണാമേനാംശബീജേ ജന്മമൃത്യുജരാകരേ

തേനിൽ കൊതിപൂണ്ട ഭ്രമരത്തെപ്പോലെ മോഹിതരായി ക്ലേശം സഹിച്ച് ആ വഴിക്കു പോകുന്നു. ഒടുക്കം ജനനമരണങ്ങൾക്കും ജരാവ്യാധികൾക്കും വിധേയരായിത്തീരുകയും ചെയ്യുന്നു.

54. അനേക ജന്മപര്യന്തം കൃത്വാ ച ഭ്രമണം മുദാ
സ്വകർമ്മവിഹിതായാം ച നാനായോന്യാം ക്രമേണ ച

അനേകം ജന്മങ്ങൾ കഴിയുന്നതുവരെ ഇങ്ങനെ സ്വകർമ്മഫലത്തിന് അനുസൃതമായി നാനാ യോനികളിൽ ജനിക്കുകയും മരിക്കുകയും ചെയ്തുകൊണ്ടേയിരിക്കുന്നു.

55. തതശ്ചേശാനുഗ്രഹാച്ച സത്സംഗം ലഭതേ ച സഃ
സഹസ്രേഷു ശതേഷ്വേകോ ഭവാബ്ധേഃ പാരകാരണം

പിന്നെ ഈശ്വരേച്ഛമൂലം ഒരുവന് സജ്ജനങ്ങളുമായി സംസർഗ്ഗം ചെയ്യാനുള്ള അവസരം ഉണ്ടാകുന്നു. നൂറായിരങ്ങളിൽ ഒരുവനുമാത്രമാണ് സംസാരത്തെ തരണം ചെയ്യാൻ സഹായിക്കുന്ന സത്സംഗത്തിന് അവസരം കിട്ടുന്നത്.

56. സാധുസ്തത്വപ്രദീപേന മുക്തിമാർഗ്ഗം പ്രദർശയേത്
തദാ കരോതി യത്നം ച ജീവോ ബന്ധനഖണ്ഡനേ

സജ്ജനം തത്വജ്ഞാന ദീപത്താൽ അവനു മുക്തിമാർഗ്ഗം കാണിച്ചു കൊടുക്കും.അപ്പോൾ അവൻ സ്വന്തം ബന്ധനത്തിൽ നിന്ന് വിമുക്തനാകാനുള്ള ശ്രമവും ആരംഭിക്കും.

57. അനേക ജന്മയോഗേന തപസാഽനശനേന ച
തദാ ലഭേന്മുക്തിമാർഗ്ഗം നിർവിഘ്നം സുഖദം പരം

അനേകം ജന്മങ്ങളിലെ പുണ്യംകൊണ്ടും തപസ്സുകൊണ്ടും ഉപവാസംകൊണ്ടും അവന് അപ്പോൾ പരമസുഖപ്രദമായ മുക്തിമാർഗ്ഗം നിർവിഘ്നം ലഭിക്കാൻ ഇടവരും.

58. ഇദം ശ്രുതം ഗുരോർവക്ത്രാദ്യത് പൃച്ഛസി പുരന്ദര
മുനേസ്തദ്വചനം ശ്രുത്വാ വീതരാഗോ ബഭൂവ സഃ

ഹേ പുരന്ദര, അങ്ങു ചോദിച്ചതിന് ഉത്തരം ഗുരുവക്ത്രത്തിൽ നിന്നു തന്നെ കേട്ടു കഴിഞ്ഞു. മഹർഷിയുടെ ഈവാക്യം കേട്ടതോടുകൂടി ദേവേന്ദ്രന്റെ മോഹം നശിച്ചു.

59. വൈരാഗ്യം വർദ്ധയാമാസ തസ്യ ബ്രഹ്മൻ ദിനേ ദിനേ
മുനേഃ സ്ഥാനാദ്ഗൃഹം ഗത്വാ സ ദദർശാമരാവതീം

അദ്ദേഹത്തിന് ദിനംപ്രതി വൈരാഗ്യവും വർദ്ധിച്ചുവന്നു. ദുർവാസാവിനെ കണ്ട ആ സ്ഥലത്തുനിന്ന് അദ്ദേഹം സ്വഭവനത്തിലെത്തി അമരാവതി നോക്കിക്കണ്ടു.

60. ദൈത്യൈരസുരസംഘൈശ്ച സമാകീർണ്ണാം ഭയാകുലാം
വിഷമോപപ്ലവാം പുത്രബന്ധുഹീനാം ച കുത്രചിത്

ആ പുരത്തിലെങ്ങും ദൈത്യന്മാരും അസുരൻമാരും നിറഞ്ഞിരിക്കുകയാണ്. പുത്രന്മാരാകട്ടെ ബന്ധുക്കളാവട്ടെ ഒരിടത്തും കാണാനില്ല. അത് ഭയപ്പെട്ട് വിഷമത്തിലകപ്പെട്ട ഒരു പുരമായിരിക്കുന്നു.

61. പിതൃമാതൃകളത്രാദിവിഹീനാമതിചഞ്ചലാം
ശത്രുഗ്രസ്താം ച താം ദൃഷ്ട്വാ ജഗാമ വാക്പതിം പ്രതി

പിതാക്കൻമാരോ മാതാക്കളോ ഭാര്യമാരോ ആരും തന്നെ ഇല്ല. നഗരമാകെ അസ്വസ്ഥമായിരിക്കുകയാണ്. ശത്രുക്കൾ അത് കൈയടക്കിക്കഴിഞ്ഞു. അതുകണ്ട് ദേവേന്ദ്രൻ അപ്പോൾത്തന്നെ ദേവഗുരുവിന്റെ അടുത്തേക്ക് പോയി.

62. ശക്രോ മന്ദാകിനീതീരേ ദദർശ ഗുരുമീശ്വരം
ധ്യായമാനം പരം ബ്രഹ്മ ഗംഗാതോയേ സ്ഥിതം പരം

മന്ദാകിനിയുടെ തീരത്തുവച്ച് ദേവേന്ദ്രൻ ദേവഗുരുവിനെ കണ്ടു. ഗംഗാജലത്തിൽ ഇറങ്ങി പരബ്രഹ്മധ്യാനത്തിൽ നിമഗ്നനായിരുന്നു അദ്ദേഹം.

63. സൂര്യാഭിസമ്മുഖം പൂർവമുഖം ച വിശ്വതോമുഖം
സാശ്രുനേത്രം പുളകിതം പരമാനന്ദസംയുതം

സൂര്യാഭിമുഖനും പൂർവദിങ്മുഖനും സർവതോമുഖനും പരമാനന്ദത്താൽ രോമാഞ്ചം പൂണ്ട് കണ്ണീർവാർക്കുന്നവനും

64. വരിഷ്ഠം ച ഗരിഷ്ഠം ച ധർമ്മിഷ്ഠം ശ്രേഷ്ഠസേവിതം
പ്രേഷ്ഠം ച ബന്ധുവർഗ്ഗാണാമതിശ്രേഷ്ഠം ച ജ്ഞാനിനാം

വരിഷ്ഠനും ഗരിഷ്ഠനും ധർമ്മിഷ്ഠനും ശ്രേഷ്ഠൻമാരാൽ സേവിതനും ബന്ധുവർഗ്ഗത്തിൽ പ്രേഷ്ഠനും ജ്ഞാനികളിൽ വച്ച് അതിശ്രേഷ്ഠനും

65. ജ്യേഷ്ഠം ച ഭ്രാതൃവർഗ്ഗാണാ മനിഷ്ടം സുരവൈരിണാം
ദൃഷ്ട്വാ ഗുരും ജപന്തം ച തത്ര തസ്ഥൗ സുരേശ്വരഃ

ഭ്രാതൃജനങ്ങളിൽ ജ്യേഷ്ഠനും സുരവൈരികൾക്ക് അനിഷ്ടനുമായ ദേവഗുരു ജപിച്ചുകൊണ്ടു നിൽക്കുന്നത് നോക്കിക്കൊണ്ട് ദേവേന്ദ്രൻ അവിടെനിന്നു.

66. പ്രഹരാന്തേ ഗുരും ദൃഷ്ട്വാ ചോത്ഥിതം പ്രണനാമ സഃ
പ്രണമ്യ ചരണാംഭോജേ രുരോദോച്ചൈർമുഹുർമുഹുഃ

ഒരുയാമം കഴിഞ്ഞ് അദ്ദേഹം ധ്യാനത്തിൽ നിന്ന് ഉണർന്നെന്നു കണ്ടപ്പോൾ ദേവേന്ദ്രൻ ചെന്ന് നമസ്കരിച്ചു. കാൽക്കൽവീണു നമസ്കരിച്ചുകൊണ്ട് ഉറക്കെ വീണ്ടും വീണ്ടും വിലപിച്ചു.

67. വൃത്താന്തം കഥയാമാസ ബ്രഹ്മശാപാദികം തഥാ
പുനർവരോപലബ്ധിം ച ജ്ഞാനപ്രാപ്തിം സുദുർലഭാം

ദുർവാസാവ് തന്നെ ശപിച്ചതും ദുർലഭമായ ജ്ഞാനോപദേശം ലഭിച്ചതും വീണ്ടും വരം ലഭിച്ചതുമായ വാർത്തകളെല്ലാം ദേവേന്ദ്രൻ അദ്ദേഹത്തെ അറിയിച്ചു.

68. വൈരിഗ്രസ്താം ച സ്വപുരീം ക്രമേണൈവ സുരേശ്വരഃ
ശിഷ്യസ്യ വചനം ശ്രുത്വാ സുബുദ്ധിർ വദതാം വരഃ

അതോടൊപ്പം തന്റെ നഗരം വൈരികൾ കൈവശമാക്കിയ കാര്യവും പറഞ്ഞു. ശിഷ്യന്റെ വാക്കുകേട്ട് തെളിഞ്ഞ ബുദ്ധിയും സംഭാഷണചാതുര്യമുള്ള

**69. ബൃഹസ്പതിരുവാചേദം കോപസംരക്തലോചനഃ**

ബൃഹസ്പതി കോപത്താൽ കലങ്ങിയ കണ്ണുകളോടെ ഇങ്ങനെ പറഞ്ഞു:

**ഗുരുരുവാച**

**ശ്രുതം സർവം സുരശ്രേഷ്ഠ മാരോദീർവചനം ശൃണു.**

ഹേ ദേവശ്രേഷ്ഠ, ഞാൻ എല്ലാം കേട്ടു. ഇനി വിലപിക്കാതെ ഞാൻ പറയുന്നതു കേൾക്കൂ.

**70. ന കാതരോ ഹി നീതിജ്ഞോ വിപത്തൗ ച കദാചന**
**സമ്പത്തിർവാ വിപത്തിർവാ നശ്വരാ ശ്രമരൂപിണീ**

നീതിജ്ഞനായ ഒരുവനും ഒരിക്കലും ആപത്തിൽ ഭീരുവാകുകയില്ല. സമ്പത്തും ആപത്തും കർമ്മത്തിന് അധീനവും നശ്വരവുമാകുന്നു.

**71. പൂർവസ്യ കർമ്മായത്താ ച സ്വയം കർത്താ തയോരപി**
**സർവേഷാം ച ഭവത്യേവ ശശ്വജ്ജന്മനി ജന്മനി**

സമ്പത്തും വിപത്തും പൂർവജന്മത്തിലെ സ്വകർമ്മഫലങ്ങളെ ആശ്രയിച്ചിരിക്കുന്നവയാണ്. അവയ്ക്ക് അധീനനായി കർമ്മം ചെയ്യുകയും ഫലം അനുഭവിക്കുകയും ചെയ്യുന്നു. എല്ലാപ്രാണികളെയും ബാധിക്കുന്ന ജന്മംതോറുമുള്ള നിയമമാണിത്.

**72. ചക്രനേമിക്രമേണൈവ തത്ര കാ പരിദേവനാ**
**ഉക്തം ഹി സ്വകൃതം കർമ്മ ഭുജ്യതേ/ഖില ഭാരതേ**

ചക്രനേമിക്രമത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതാകയാൽ ഇതിൽ എന്താണു ഖേദിക്കാനുള്ളത്? സ്വന്തം കർമ്മഫലമാണ് ഭൂമിയിൽ ഓരോ ജീവിയും അനുഭവിക്കുന്നതെന്ന് പറയപ്പെടുന്നു.

**73. ശുഭാശുഭം ച യത്കിഞ്ചിൽ സ്വകർമ്മഫലഭുക് പുമാൻ**
**നാഭുക്തം ക്ഷീയതേ കർമ്മ കല്പകോടിശതൈരപി**

ശുഭമായാലും അശുഭമായാലും കർമ്മഫലം അനുഭവിക്കേണ്ടവനാണ് മനുഷ്യൻ. അനുഭവിച്ചല്ലാതെ കോടികല്പം കഴിഞ്ഞാലും കർമ്മഫലം താനേ ക്ഷയിക്കുകയില്ല.

**74. അവശ്യമേവ ഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം**
**ഇത്യേവമുക്തം വേദേ ച കൃഷ്ണേന പരമാത്മനാ**

ശുഭമായാലും അശുഭമായാലും ചെയ്ത കർമ്മത്തിന്റെ ഫലം സ്വയം അനുഭവിച്ചേ മതിയാകൂ എന്ന് വേദം ഉദ്ഘോഷിക്കുന്നു. പരമാത്മാവായ ശ്രീകൃഷ്ണൻ,

**75. സാമവേദോക്തശാഖായാം സംബോദ്ധ്യ കമലോദ്ഭവം**
**ജന്മഭോഗാവശേഷേ ച സർവേഷാം കൃതകർമ്മണാം**

ബ്രഹ്മാവിനെ ഇങ്ങനെ പറഞ്ഞു ബോധ്യപ്പെടുത്തുന്നതായി സാമവേദത്തിൽ കാണുന്നു. ചെയ്ത കർമ്മങ്ങളുടെ ഫലം അവശേഷിക്കുന്നുണ്ടെങ്കിൽ

**76. അനുരൂപം ഹി തേഷാം ച ഭാരതേ/ന്യത്ര ചൈവ ഹി**
**കർമ്മണാ ബ്രഹ്മശാപം ച കർമ്മണാ ച ശുഭാശിഷം**

കർമ്മാനുരൂപമായി ഭാരതത്തിലോ മറ്റ് എവിടെയെങ്കിലുമോ ജന്മമെടുക്കേണ്ടി വരും.അങ്ങേയ്ക്ക് ബ്രഹ്മശാപം കിട്ടിയത് കർമ്മഫലമനുസരിച്ചാണ്. ശുഭാശിസ്സുകൾ കിട്ടിയതും കർമ്മംകൊണ്ടുതന്നെ.

77. കർമ്മണാ ച മഹാലക്ഷ്മീം ലഭേദ്ദൈന്യം ച കർമ്മണാ
കോടിജന്മാർജിതം കർമ്മ ജീവിനാമനുഗച്ഛതി

മഹാലക്ഷ്മിയെ ലഭിക്കുന്നത് കർമ്മം കൊണ്ടും അവൾ നഷ്ടമാകുന്നതും കർമ്മം കൊണ്ടുതന്നെ. കോടി ജന്മങ്ങളിൽ ആർജിച്ച കർമ്മങ്ങൾ ജീവികളെ പിന്തുടരുന്നു.

78. ന ഹി ത്യജേദ്വിനാ ഭോഗം തച്ഛായേവ പുരന്ദര
കാലഭേദേ ദേശഭേദേ പാത്രഭേദേ ച കർമ്മണാം

ഛായപോലെ പിന്തുടരുന്ന അവ അനുഭവിക്കാതെ വിട്ടുപോകുകയില്ല. കാലഭേദം ദേശഭേദം പാത്രഭേദം എന്നിവയുടെ ഭേദമനുസരിച്ച് കർമ്മഫലങ്ങൾക്കും

79. ന്യൂനതാധികഭാവോƒപി ഭവേദേവ ഹി കർമ്മണാ
വസ്തുദാനേന വസ്തുനാം സമം പുണ്യം ദിനേ ദിനേ

ഏറ്റക്കുറവുകൾ ഉണ്ടാകും. ദിവസവും ദാനം ചെയ്യുന്ന വസ്തുക്കൾ ഒന്നു തന്നെയാണെങ്കിൽ ഫലവും തുല്യമായിരിക്കും.

80. ദിനഭേദേ കോടിഗുണമസംഖ്യം വാ തതോധികം
സമേ ദേശേ ച വസ്തൂനാം ദാനേ പുണ്യം സമം സുര

ദിവസം മാറുന്നുവെങ്കിൽ അതുതന്നെ കോടിക്കണക്കിന് എണ്ണമറ്റതോ അതിലധികമോ ഫലം നൽകിയെന്നുവരും. ഒരേ ദേശത്തുവച്ചു നൽകുന്ന ദാനത്തിന്റെ ഫലം തുല്യമായിരിക്കും.

81. ദേശഭേദേ കോടിഗുണമസംഖ്യം വാ തതോƒധികം
സമേ പാത്രേ സമം പുണ്യം വസ്തൂനാം കർത്തുരേവ ച

ദേശഭേദം കൊണ്ട് കോടിക്കണക്കിന് എണ്ണമറ്റതോ അതിലധികമോ ഫലം നൽകുന്നതാവും. ഒരേ പാത്രത്തിലേകുന്ന ദാനത്തിനും ഫലം തുല്യമായിരിക്കും. വസ്തുക്കളുടെയും കർത്താവിന്റെയും

82. പാത്രഭേദേ ശതഗുണമസംഖ്യം വാ തതോധികം
യഥാ ഫലന്തി സസ്യാനി ന്യൂനാന്യപ്യധികാനി ച

പാത്രത്തിന്റെയും ഭേദം കൊണ്ട് ഫലം നൂറു മടങ്ങോ അതിലധികമോ ആയെന്നുവരാം. സ്ഥലഭേദം കൊണ്ട് വിളവ് ഏറിയും കുറഞ്ഞും അനുഭവപ്പെടാറുണ്ടല്ലോ,

83. കർഷകാണാം ക്ഷേത്രഭേദേ പാത്രഭേദേ ഫലം തഥാ
സാമാന്യദിവസേ വിപ്ര ദാനം സമഫലം ഭവേത്

കർഷകർക്ക് പാത്രഭേദം കൊണ്ടുള്ള ഫലവും അമ്മാതിരിയാണ്. സാധാരണ ദിവസങ്ങളിൽ ദാനഫലം ഒരുപോലെയായിരിക്കും.

84. അമായാം രവിസങ്ക്രാന്ത്യാം ഫലം ശതഗുണം ഭവേത്
ചാതുർമാസ്യാം പൗർണ്ണമാസ്യാമനന്തം ഫലമേവ ച

എന്നാൽ അമാവാസിയിലും രവിസങ്ക്രമത്തിലും ഫലം നൂറിരട്ടി കൂടുതലായിരിക്കും. ചാതുർമാസ്യത്തിലും പൗർണ്ണമിയിലും ആയാൽ അതു തന്നെ അനന്തഫലം പ്രദാനം ചെയ്യുന്നതാകും.

85. ഗ്രഹണെ ശശിനഃ കോടിഗുണം ച ഫലമുച്യതേ
സൂര്യസ്യ ഗ്രഹണേ വാ/പി തതോ ദശഗുണം ഭവേത്

അതിനെക്കാൾ കോടിമടങ്ങ് ഫലമുണ്ട് ചന്ദ്രഗ്രഹണ സമയത്തായാൽ എന്നു പറയപ്പെടുന്നു. സൂര്യഗ്രഹണ ദിവസമായാൽ ഫലം അതിനെക്കാൾ പത്തിർട്ടി കൂടുതലായിരിക്കും.

86. അക്ഷയായാ മക്ഷയം യദസംഖ്യം ഫലമുച്യതേ
ഏവമന്യത്ര പുണ്യാഹേ ഫലാധിക്യം ഭവേദിതി

അക്ഷയ നവമിയിലാണെങ്കിൽ അസംഖ്യം ഫലമുണ്ടാകുമെന്ന് പറയപ്പെടുന്നു. മറ്റു പുണ്യദിനങ്ങളിലായാലും ഇപ്രകാരം ഫലത്തിന് ആധിക്യമുണ്ടാകും.

87. യഥാ ദാനേ തഥാ സ്നാനേ ജപേ/ന്യപുണ്യകർമ്മസു
ഏവം സർവത്ര ബോദ്ധ്യവ്യം നരാണാം കർമ്മണാം ഫലം

ദാനത്തിൽ എങ്ങനെയോ അതേപോലെ സ്നാനം, ജപം തുടങ്ങിയ അന്യകർമ്മങ്ങൾക്കും ഫലമുണ്ടാകും. മനുഷ്യരുടെ കർമ്മ ഫലങ്ങളെല്ലാം എവിടെയും ഇപ്രകാരമാണെന്ന് അറിയണം.

88. യഥാ ദണ്ഡേന ചക്രേണ ശരാവേണ ഭ്രമേണ ച
കുംഭം നിർമ്മാതി നിർമ്മാതാ കുംഭകാരോ മൃദാ ഭുവി

ദണ്ഡം, ചക്രം, മൂടി എന്നിവ കറക്കി കുംഭകാരൻ മണ്ണു കൊണ്ട് ഈ ലോകത്ത് കുംഭമെനഞ്ഞെടുക്കുന്നതു പോലെ

89. തഥൈവ കർമ്മസൂത്രേണ ഫലം ധാതാ ദദാതി ച
യസ്യാജ്ഞയാ സൃഷ്ടമിദം തം ച നാരായണം ഭജ

കർമ്മസൂത്രം കൊണ്ട് വിധാതാവ് വിവിധ തരത്തിലുള്ള കർമ്മ ഫലങ്ങൾ നൽകുന്നു. ഈ ജഗത്തെല്ലാം സൃഷ്ടിച്ചത് ആരുടെ കല്പനപ്രകാരമാണോ ആ നാരായണനെ ഭജിക്കുക.

90. സ വിധാതാ വിധാതുശ്ച പാതുഃ പാതാ ജഗത്ത്രയേ
സ്രഷ്ടുഃ സ്രഷ്ടാ ച സംഹർത്തുഃ സംഹർത്താ കാലകാലകഃ

മൂപ്പാരിലും വിധാതാക്കളുടെ വിധാതാവും പാലകന്റെ പാലകനും സ്രഷ്ടാവിന്റെ സ്രഷ്ടാവും സംഹർത്താവിന്റെ സംഹർത്താവും കാലന്റെ കാലനുമാണ് അവൻ.

91. മഹാവിപത്തൗ സംസാരേ യഃ സ്മരേന്മധുസൂദനം
വിപത്തൗ തസ്യ സമ്പത്തിർഭവേദിത്യാഹ ശങ്കരഃ

സംസാരത്തിലെ മഹാവിപത്തിൽ ആരാണോ മധുസൂദനനെ സ്മരിക്കുന്നത് അവന് ആ ആപത്തിലും സമ്പത്തുണ്ടാകുമെന്ന് ശങ്കരൻ പറയുന്നു.

92. ഇത്യേവമുക്ത്വാ തത്ത്വജ്ഞഃ സമാലിംഗ്യ സുരേശ്വരം
ദത്വാ ശുഭാശിഷം ചേഷ്ടം ബോധയാമാസ നാരദ

ഹേ നാരദ, ഇങ്ങനെ പറഞ്ഞിട്ട് തത്ത്വജ്ഞനായ ഗുരു സുരേശ്വരനെ ആലിംഗനം ചെയ്തു; ശുഭാശിസ്സുകൾ നൽകി ബോധവാനുമാക്കി.

ഇതി ശ്രീ ദേവിഭാഗവതേ നവമസ്കന്ധേ
ചത്വാരിംശോ/ദ്ധ്യായഃ

# അഥൈകചത്വാരിംശോ/ദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. ഹരിം ധ്യാത്വാ ഹരിർബ്രഹ്മൻ ജഗാമ ബ്രഹ്മണഃ സഭാം
ബൃഹസ്പതിം പുരസ്കൃത്യ സർവൈഃ സുരഗണൈഃ സഹ

ദേവേന്ദ്രൻ, ബൃഹസ്പതിയെ മുൻനിർത്തി സർവ്വദേവഗണങ്ങളോടും കൂടി ഹരിയെ ധ്യാനിച്ചുകൊണ്ട് ബ്രഹ്മാവിന്റെ സഭയിലേയ്ക്കു പുറപ്പെട്ടു.

2. ശീഘ്രം ഗത്വാ ബ്രഹ്മലോകം ദൃഷ്ട്വാ ച കമലോദ്ഭവം
പ്രണേമുർദേവതാഃ സർവേ സഹേന്ദ്രാ ഗുരുണാ സഹ

വേഗം ബ്രഹ്മലോകത്തു ചെന്ന് അവർ കമലോദ്ഭവനെ കണ്ടു. ദേവേന്ദ്രനോടും ദേവഗുരുവിനോടും ചേർന്ന് ദേവഗണം ബ്രഹ്മാവിനെ നമസ്ക്കരിച്ചു.

3. വൃത്താന്തം കഥയാമാസ സുരാചാര്യോ വിധിം പ്രതി
പ്രഹസ്യോവാച തച്ഛ്രുത്വാ മഹേന്ദ്രം കമലാസനഃ

ദേവഗുരു ബ്രഹ്മാവിനോട് നടന്ന സംഭവങ്ങളെല്ലാം വിവരിച്ചുപറഞ്ഞു. അതുകേട്ട ബ്രഹ്മാവ് ചിരിച്ചുകൊണ്ട് മഹേന്ദ്രനോട് പറഞ്ഞുഃ–

### ബ്രഹ്മോവാച

4. വത്സ മദ്വംശജാതോ/സി പ്രപൗത്രോ മേ വിചക്ഷണഃ
ബൃഹസ്പതേശ്ച ശിഷ്യസ്ത്വം സുരാണാമധിപഃ സ്വയം

മകനേ,നീ എന്റെ വംശത്തിൽ ജനിച്ചവനും എന്റെ പ്രപൗത്രനും (പൗത്രന്റെ പുത്രൻ) സമർത്ഥനുമാകുന്നു. ബൃഹസ്പതിയുടെ ശിഷ്യനും സുരന്മാരുടെ എല്ലാം അധിപനുമാണ്, നീ.

5. മാതാമഹശ്ച ദക്ഷസ്തേ വിഷ്ണുഭക്തഃ പ്രതാപവാൻ
കുലത്രയം യസ്യ ശുദ്ധം കഥം സോ/ഹംകൃതോ ഭവേത്

നിന്റെ മാതാമഹൻ വിഷ്ണുഭക്തനും പ്രതാപവാനുമായ ദക്ഷനാണ്. അങ്ങനെ കുലത്രയവും ശുദ്ധമായ ഒരുവന് എങ്ങനെ അഹങ്കാരമുണ്ടാകും?

6. മാതാ പതിവ്രതാ യസ്യ പിതാ ശുദ്ധോ ജിതേന്ദ്രിയഃ
മാതാമഹോ മാതുലശ്ച കഥം സോ/ഹംകൃതോ ഭവേത്

നിന്റെ മാതാവ് പതിവ്രതയാണ്. പിതാവ് ശുദ്ധനും ജിതേന്ദ്രിയനും. മാതാമഹനും മാതുലനും അങ്ങനെയുള്ളവർതന്നെ. അപ്രകാരമുള്ള ഒരുവന് എങ്ങനെ അഹങ്കാരമുണ്ടാകും?

7. ജനഃ പൈതൃകദോഷേണ ദോഷാന്മാതാമഹസ്യ ച
ഗുരുദോഷാത് ത്രിഭിർദോഷൈർ ഹരിദോഷീ ഭവേദ്ധ്രുവം

പിതാവിന്റെ ദോഷം മാതാമഹന്റെ ദോഷം ഗുരുവിന്റെ ദോഷംഎന്നീ മൂന്നു ദോഷങ്ങൾ കൊണ്ട് ഒരു മനുഷ്യൻ ഹരിയെ ദ്വേഷിക്കുന്നവനാകുമെന്ന് തീർച്ചയാണ്

8. സർവ്വാന്തരാത്മാ ഭഗവാൻ സർവ്വദേഹേഷ്വവസ്ഥിതഃ
യസ്യ ദേഹാത് സ പ്രയാതി സ ശവസ്തത്ക്ഷണോ ഭവേത്

സർവാന്തര്യാമിയായ ഭഗവാൻ സർവപ്രാണിശരീരങ്ങളിലും കുടികൊള്ളുന്നു. ആരുടെ ശരീരത്തുനിന്നാണോ അദ്ദേഹം വേർപെടുന്നത് അവൻ അപ്പോൾത്തന്നെ ശവമായിത്തീരുന്നു.

**9. മനോഽഹമിന്ദ്രിയേശം ച ജ്ഞാനരൂപോ ഹി ശങ്കരഃ**
**വിഷ്ണുപ്രാണാ ച പ്രകൃതിർബുദ്ധിർ ഭഗവതീ സതീ**

ഇന്ദ്രിയങ്ങളുടെ അധിപനായ മനസ്സ് ഞാനാണ്. ജ്ഞാനമാണ് ശങ്കരൻ. പ്രാണങ്ങൾ വിഷ്ണുവാണ്. ബുദ്ധി മൂലപ്രകൃതിയായ ഭഗവതിയാണ്.

**10. നിദ്രാദയഃ ശക്തയശ്ച താഃ സർവാഃ പ്രകൃതേഃ കലാഃ**
**ആത്മനഃ പ്രതിബിംബശ്ച ജീവോ ഭോഗശരീരഭൃത്**

നിദ്രാദികളായ ശക്തികൾ പ്രകൃതിയുടെ കലകളുമാകുന്നു. ആത്മാവിന്റെ പ്രതിബിംബമാണ് ജീവൻ. ആ ജീവനാണ് സുഖദുഃഖാദിഭോഗങ്ങൾ അനുഭവിക്കുന്നത്.

**11. ആത്മനീശേ ഗതേ ദേഹാത് സർവ്വേ യാന്തി സസംഭ്രമാഃ**
**യഥാ വർത്മനി ഗച്ഛന്തം നരദേവമിവാനുഗാഃ**

ദേഹത്തിൽ നിന്ന് ഈശനായ ആത്മാവ് വേർപെടുമ്പോൾ മറ്റുള്ളവരെല്ലാം സംഭ്രാന്തരായി കൂടെ പോകുന്നു. വഴിയിലൂടെ നടന്നുപോകുന്ന രാജാവിനെ അനുഗമിക്കുന്നവർ എങ്ങനെയോ അതുപോലെ.

**12. അഹം ശിവശ്ച ശേഷശ്ച വിഷ്ണുർ ധർമ്മോ മഹാവിരാട്**
**യൂയം യദംശാ ഭക്താശ്ച തത്പുഷ്പം ന്യക്കൃതം ത്വയാ**

ഞാനും ശിവനും ശേഷനും വിഷ്ണുവും ധർമ്മനും മഹാവിരാടും നിങ്ങളും ഭക്തന്മാരുമെല്ലാം ആരുടെ അംശങ്ങളാണോ ആ ഭഗവാന്റെ പുണ്യപുഷ്പത്തെ നീ ധിക്കരിച്ചു

**13. ശിവേന പൂജിതം പാദപദ്മം പുഷ്പേണ യേന ച**
**തത്ര ദുർവാസസാ ദത്തം ദൈവേന ന്യക്കൃതം ത്വയാ**

ഏതു പുഷ്പം കൊണ്ടാണോ ശിവൻ ഭഗവാന്റെ പാദപത്മം പൂജിച്ചത് ആ പൂവാണ് ദുർവാസാവ് നിനക്കു നൽകിയത്. ദൗർഭാഗ്യത്താൽ നീ അത് ധിക്കരിച്ചു.

**14. തത്പുഷ്പം മസ്തകേ യസ്യ കൃഷ്ണപാദാബ്ജപ്രച്യുതം**
**സർവ്വേഷാം ച സുരാണാം ച തത്പൂജാ പുരതോ ഭവേത്**

കൃഷ്ണന്റെ പാദകമലങ്ങളിൽ നിന്ന് എടുത്ത ആ പൂവ് ശിരസ്സിൽ അണിയുന്നവൻ സകല സുരന്മാരുടെയും മധ്യത്തിൽ പൂജ്യനായി ഭവിക്കും.

**15. ദൈവേന വഞ്ചിതസ്ത്വം ഹി ദൈവം ച ബലവത്തരം**
**ഭാഗ്യഹീനം ജനം മൂഢം കോവാ രക്ഷിതുമീശ്വരഃ**

വിധിയാണു നിന്നെ വഞ്ചിച്ചത്. ആ വിധിതന്നെയാണു ബലവാൻ. ഭാഗ്യദോഷിയായ മൂഢനെ രക്ഷിക്കാൻ ആരാണു സമർത്ഥൻ?

**16. സാ ശ്രീർഗതാധുനാ കോപാത് കൃഷ്ണനിർമ്മാല്യവർജ്ജനാത്**
**അധുനാ ഗച്ഛ വൈകുണ്ഠം മയാ ച ഗുരുണാ സഹ**

കൃഷ്ണന്റെ നിർമാല്യം വെടിഞ്ഞതുകൊണ്ട് ലക്ഷ്മി കോപിച്ച് ഇപ്പോൾ വൈകുണ്ഠത്തേയ്ക്ക് പോയിക്കഴിഞ്ഞു. നീ വൈകുണ്ഠത്തേക്ക് ഉടനെ പോകണം. ഞാനും ബൃഹസ്പതിയും കൂടെ വരാം.

17. നിഷേവ്യ തത്ര ശ്രീനാഥം ശ്രിയം പ്രാപ്സ്യസി മദ്വരാത്
ഏവമുക്ത്വാ ച സ ബ്രഹ്മാ സർവൈഃ സുരഗണൈഃ സഹ

അവിടെച്ചെന്ന് ശ്രീനാഥനെ നീ സേവിക്കണം. എന്റെ അനുഗ്രഹത്താൽ നിനക്ക് ശ്രീയെ നേടാൻ ഇടയാകും. ഇങ്ങനെ പറഞ്ഞിട്ട് ആ ബ്രഹ്മദേവൻ സകലദേവന്മാരോടും കൂടി

18. തത്ര ഗത്വാ പരബ്രഹ്മ ഭഗവന്തം സനാതനം
ദൃഷ്ട്വാ തേജഃസ്വരൂപം തം പ്രജ്വലന്തം സ്വതേജസാ

അവിടെ ചെന്നു. സനാതനനും പരബ്രഹ്മമൂർത്തിയും സ്വതേജസ്സുകൊണ്ട് ഉജ്വലിക്കുന്നവനുമായ ആ തേജോരൂപനെ ദർശിച്ചു.

19. ഗ്രീഷ്മമദ്ധ്യാഹ്നമാർത്താണ്ഡ ശതകോടിസമപ്രഭം
ശാന്തം ചാനാദിമദ്ധ്യാന്തം ലക്ഷ്മീകാന്തമനന്തകം

ഗ്രീഷ്മകാലമദ്ധ്യാഹ്നത്തിലെ കോടിസൂര്യന്മാർക്കു തുല്യം പ്രകാശിക്കുന്നവനും ശാന്തനും ആദിമധ്യാന്തങ്ങൾ ഇല്ലാത്തവനും ലക്ഷ്മീകാന്തനും അനന്തനും

20. ചതുർഭുജൈഃപാർഷദൈശ്ച സരസ്വത്യായുതം പ്രഭും
ഭക്ത്യാ ചതുർഭിർവേദൈശ്ച ഗംഗയാ പരിവേഷ്ടിതം

ചതുർഭുജന്മാരായ പാർഷദന്മാരോടുകൂടിയവനും സരസ്വതീസഹിതനും നാലുവേദങ്ങളോടും ഗംഗയോടും കൂടിയവനുമായ പ്രഭുവിനെ ഭക്തിപൂർവം

21. തം പ്രണേമുഃ സുരാ സർവേ മൂർധ്നാ ബ്രഹ്മപുരോഗമാഃ
ഭക്തിനമ്രാഃ സാശ്രുനേത്രാസ്തുഷ്ടുവുഃ പരമേശ്വരം

ബ്രഹ്മാവുതുടങ്ങിയ ദേവന്മാരെല്ലാം ശിരസാ പ്രണമിച്ചു. ഭക്തിനമ്രരായി കണ്ണീർ വാർത്തുകൊണ്ട് ആ പരമേശ്വരനെ സ്തുതിച്ചു.

22. വൃത്താന്തം കഥയാമാസ സ്വയം ബ്രഹ്മാ കൃതാഞ്ജലിഃ
രുരുദുർദേവതാഃ സർവാഃ സ്വാധികാരാത് ച്യുതാശ്ചതാഃ

കൈകൂപ്പിത്തൊഴുതുകൊണ്ട് ബ്രഹ്മാവ് വൃത്താന്തങ്ങളെല്ലാം ഉണർത്തിച്ചു. ആ ദേവതാസമൂഹമെല്ലാം അധികാരം നഷ്ടപ്പെട്ടതുനിമിത്തം വിലപിക്കുകയായിരുന്നു

23. സ ദദർശ സുരഗണം വിപദ്ഗ്രസ്തം ഭയാകുലം
രത്നഭൂഷണശൂന്യം ച വാഹനാദിവിവർജിതം

ആപത്തിലകപ്പെട്ട് സംഭീതരായിത്തീർന്ന ദേവഗണത്തെ ഭഗവാൻ കണ്ടു. രത്നാഭരണങ്ങളോ വാഹനങ്ങളോ ഒന്നും ആ ദേവന്മാർക്കുണ്ടായിരുന്നില്ല.

24. ശോഭാശൂന്യം ഹതശ്രീകം നിഷ്പ്രഭം സദയം പരം
ഉവാച കാതരം ദൃഷ്ട്വാ ഭവഭീതിവിഭംജനഃ

തേജസ്സറ്റവരും ഐശ്വര്യം കെട്ടവരും നിഷ്പ്രഭരും അങ്ങേഅറ്റം സംഭീതരുമായിരുന്നു അവർ. ഭവഭീതിയെ കെടുത്തുന്ന ഭഗവാൻ ഭയചകിതരായ ആ ദേവന്മാരെ കണ്ടിട്ട് ഇങ്ങനെ പറഞ്ഞു:

ശ്രീഭഗവാനുവാച

25. മാ ഭൈർബ്രഹ്മൻ ഹേ സുരാശ്ച ഭയം കിം വോ മയി സ്ഥിതേ
ദാസ്യാമി ലക്ഷ്മീമചലാം പരമൈശ്വര്യവിവർദ്ധിനീം

ഹേ ബ്രഹ്മൻ! ഹേ ദേവന്മാരേ, നിങ്ങൾ ഭയപ്പെടാതിരിക്കിൻ. ഞാൻ ഇവിടെയുള്ളപ്പോൾ നിങ്ങൾ എന്തിനു ഭയപ്പെടുന്നു? പരമമായ ഐശ്വര്യം വർദ്ധിപ്പിക്കുന്ന അചഞ്ചലയായ ലക്ഷ്മിയെ ഞാൻ നിങ്ങൾക്കു നൽകാം

**26. കിം ച മദ്വചനം കിഞ്ചിത് ശ്രൂയതാം സമയോചിതം**
**ഹിതം സത്യം സാരഭൂതം പരിണാമസുഖാവഹം**

തന്നെയുമല്ല, സമയോചിതമായി ഞാൻ പറയുന്ന ചിലതുകൂടി നിങ്ങൾ ശ്രദ്ധിക്കുവിൻ. ഹിതവും സത്യവും പരിണാമത്തിൽ സുഖാവഹവും സാരഭൂതവുമായിട്ടുള്ളതാണ് അത്.

**27. ജനാശ്ചാസംഖ്യവിശ്വസ്ഥാ മദധീനാശ്ച സന്തതം**
**യഥാ തഥാƒഹം മദ്ഭക്തപരാധീനോƒസ്വതന്ത്രകഃ**

എണ്ണമറ്റ ബ്രഹ്മാണ്ഡങ്ങളിലെ ജീവികളെല്ലാം സദാ എനിക്ക് അധീനരാണ്. എന്നാൽ അതുപോലെ തന്നെ ഞാൻ എന്റെ ഭക്തന്മാർക്ക് അധീനനും അസ്വതന്ത്രനുമാണ്.

**28. യം യം രുഷ്ടോ ഹി മദ്ഭക്തോ മത്പരോഹി നിരങ്കുശഃ**
**തദ്ഗൃഹേƒഹം ന തിഷ്ഠാമി പത്മയാ സഹ നിശ്ചിതം**

എന്നിൽത്തന്നെ തത്പരനും നിരങ്കുശനുമായ ഭക്തൻ ആരോടെല്ലാം കോപിക്കുന്നുവോ അവരുടെ ഗൃഹത്തിൽ ഞാൻ ലക്ഷ്മിയോടുകൂടി വസിക്കുകയില്ലെന്ന് നിശ്ചയമാണ്.

**29. ദുർവാസാ ശങ്കരാംശശ്ച വൈഷ്ണവോ മത്പരായണഃ**
**തച്ഛാപാദാഗതോƒഹം ച സലക്ഷ്മീകോ ഹി വോ ഗൃഹാത്**

ശങ്കരാംശസംഭൂതനായ ദുർവാസാവ് വൈഷ്ണവനും എന്നെ ആശ്രയിച്ചിരിക്കുന്നവനുമാകുന്നു. അവന്റെ ശാപം ഉണ്ടായപ്പോൾ ഞാൻ ലക്ഷ്മിയോടുകൂടി നിങ്ങളുടെ ഗൃഹം വെടിഞ്ഞ് ഇങ്ങോട്ടുവന്നു.

**30. യത്ര ശംഖധ്വനിർനാസ്തി തുളസീ ന ശിവാർച്ചനം**
**ന ഭോജനം ച വിപ്രാണാം ന പത്മാ തത്ര തിഷ്ഠതി**

ശംഖധ്വനിയും തുളസിയും ശിവാർച്ചനയും വിപ്രന്മാർക്ക് അന്നദാനവും ഇല്ലാത്ത സ്ഥലത്ത് മഹാലക്ഷ്മി സ്ഥിതിചെയ്യുകയില്ല.

**31. മദ്ഭക്താനാം ച മേ നിന്ദാ യത്ര ബ്രഹ്മൻ ഭവേത് സുരാഃ**
**മഹാരുഷ്ടാ മഹാലക്ഷ്മീസ്തതോ യാതി പരാഭവം**

ഹേ ബ്രഹ്മൻ! ഹേ സുരന്മാരേ, എന്നെയും എന്റെ ഭക്തന്മാരെയും നിന്ദിക്കുന്നിടത്തുനിന്ന് മഹാലക്ഷ്മി കോപിച്ച് പിണങ്ങിപ്പോകും.

**32. മദ്ഭക്തിഹീനോ യോ മൂഢോ ഭുംക്തേ യോ ഹരിവാസരേ**
**മമ ജന്മദിനേ വാƒപി യാതി ശ്രീസ്തദ്ഗൃഹാദപി**

എന്നിൽ ഭക്തിയില്ലാത്തവന്റെയും ഹരിവാസരത്തിലോ എന്റെ ജന്മദിനത്തിലോ ഭക്ഷിക്കുന്നവന്റെയും ഗൃഹത്തിൽ ലക്ഷ്മി വസിക്കുകയില്ല.

**33. മന്നാമവിക്രയീ യത്ര വിക്രീണാതി സ്വകന്യകാം**
**യത്രാതിഥിർന ഭുംക്തേ ച മത്പ്രിയാ യാതി തദ്ഗൃഹാത്**

എന്റെ നാമം വില്ക്കുന്നവന്റേയും കന്യകയെ വില്ക്കുന്നവന്റേയും അതിഥിയെ സൽക്കരിക്കാത്തവന്റെയും ഗൃഹത്തിൽനിന്ന് എന്റെ പ്രിയ ഇറങ്ങിപ്പോകും.

34. യോ വിപ്രഃ പുംശ്ചലീപുത്രോ മഹാപാപീ ച തത്പതിഃ
പാപിനോ യോ ഗൃഹം യാതി ശൂദ്രശ്രാദ്ധാന്നഭോജകഃ

പുംശ്ചലിയുടെ പുത്രനായ വിപ്രനും അവളുടെ മഹാപാപിയായ പതിയും പാപികളുടെ ഗൃഹത്തിൽ പോകുന്നവനും ശൂദ്രന്റെ ശ്രാദ്ധാന്നം ഭുജിക്കുന്നവനും

35. മഹാരുഷ്ടാ തതോ യാതി മന്ദിരാത്കമലാലയാ
ശൂദ്രാണാം ശവദാഹീ ച ഭാഗ്യഹീനോ ദ്വിജാധമഃ

വസിക്കുന്ന ഭവനങ്ങൾ കുപിതയായ മഹാലക്ഷ്മി പരിത്യജിക്കും. ശൂദ്രന്റെ ശവം ദഹിപ്പിക്കുന്ന ഭാഗ്യഹീനനായ ദ്വിജാധമനും

36. യാതി രുഷ്ടാ തദ്ഗൃഹാച്ച ദേവാഃ കമലവാസിനീ
ശൂദ്രാണാം സൂപകാരീ യോ ബ്രാഹ്മണോവൃഷവാഹകഃ

വസിക്കുന്ന ഗൃഹത്തിൽനിന്ന്, ഹേ ദേവന്മാരേ, കമലവാസിനിയായ ലക്ഷ്മി ഇറങ്ങിപ്പോകും. ശൂദ്രന്റെ പാചകക്കാരനും കാളക്കാരനുമായ ബ്രാഹ്മണനും

37. തത്തോയപാനഭീതാ ച കമലാ യാതി തദ്ഗൃഹാത്
അശുദ്ധഹൃദയഃ ക്രൂരോ ഹിംസകോ നിന്ദകോ ദ്വിജഃ

വസിക്കുന്ന ഗൃഹത്തിൽനിന്ന്, അവന്റെ വെള്ളം കുടിക്കണമല്ലോ എന്നു ഭയപ്പെട്ട് കമല ഇറങ്ങിപ്പോകും. അശുദ്ധഹൃദയനും ക്രൂരനും ഹിംസകനും നിന്ദകനുമായ വിപ്രനും

38. ബ്രാഹ്മണഃ ശൂദ്രയാജീ ച യാതി ദേവീ ച തദ്ഗൃഹാത്
അവീരാന്നം ച യോ ഭുംക്തേ തസ്മാദ്യാതി ജഗത്പ്രസൂഃ

ശൂദ്രയാജിയായ ബ്രാഹ്മണനും വസിക്കുന്ന ഗൃഹം ലക്ഷ്മീദേവി വെടിയും. അവീരാന്നം ഭക്ഷിക്കുന്നവന്റെ ഗൃഹത്തിൽനിന്ന് ജഗജ്ജനനി ഇറങ്ങിപ്പോകും.

39. തൃണം ഛിനത്തി നഖരൈസ്തൈർവാ യോ വിലിഖേന്മഹിം
നിരാശോ ബ്രാഹ്മണോ യത്ര തദ്ഗൃഹാദ്യാതി മത്പ്രിയാ

നഖം കൊണ്ട് പുല്ലുനുള്ളുന്നവനും അതുകൊണ്ട് നിലത്തുവരയ്ക്കുന്നവനും നിരാശനായ വിപ്രനും വസിക്കുന്ന ഗൃഹത്തെ എന്റെ പ്രിയ പരിത്യജിക്കും.

40. സൂര്യോദയേ ദ്വിജോ ഭുംക്തേ ദിവാസ്വാപീ ച ബ്രാഹ്മണഃ
ദിവാ മൈഥുനകാരീ ച യസ്തസ്മാദ്യാതി മത്പ്രിയാ

സൂര്യോദയസമയത്ത് ഉണ്ണുന്ന ബ്രാഹ്മണനും പകൽ ഉറങ്ങുന്ന ബ്രാഹ്മണനും പകൽ സംയോഗം ചെയ്യുന്നവനും വാഴുന്ന ഗൃഹത്തിൽ എന്റെ പ്രിയ വസിക്കുകയില്ല.

41. ആചാരഹീനോ വിപ്രോ യോ യശ്ച ശൂദ്രപ്രതിഗ്രഹീ
അദീക്ഷിതോ ഹി യോ മൂഢസ്തസ്മാദ്ദൈ്വ യാതി മത്പ്രിയാ

ആചാരഹീനനും ശൂദ്രന്റെ പ്രതിഗ്രഹം വാങ്ങുന്നവനും അദീക്ഷിതനുമായ വിപ്രന്റെ ഗൃഹത്തിൽനിന്നും എന്റെ പ്രിയ ഇറങ്ങിപ്പോകും.

42. സ്നിഗ്ദ്ധപാദശ്ച നഗ്നോ ഹി യഃ ശേതേ ജ്ഞാനദുർബലഃ
ശശ്വദ്വദതി വാചാലോ യാതി സാ തദ്ഗൃഹാത് സതീ

കാലിൽ എണ്ണപുരട്ടിക്കൊണ്ട് നഗ്നനായി കിടന്നുറങ്ങുന്ന വിവേകശൂന്യനും ആവശ്യമില്ലാതെ ചിലയ്ക്കുന്നവനും വസിക്കുന്ന ഗൃഹവും സതിയായ കമല വെടിയും.

43. ശിരഃ സ്നാതസ്തു തൈലേന യോ$f$ന്യാംഗം സമുപസ്പൃശേത്
സ്വാംഗേ ച വാദയേദ്വാദ്യം രുഷ്ടാ സാ യാതി തദ്ഗൃഹാത്

തലയിൽ എണ്ണ തേച്ചിട്ട് അതുതന്നെ തൊട്ട് മറ്റ് അവയവങ്ങളിൽ തേയ്ക്കുന്നവനും തന്റെ ദേഹത്ത് താളം പിടിക്കുന്നവനും വസിക്കുന്ന ഗൃഹത്തിൽനിന്ന് അവൾ കുപിതയായി ഇറങ്ങിപ്പോകും.

44. വ്രതോപവാസഹീനോ യഃ സന്ധ്യാഹീനോ$f$ശുചിർദ്വിജഃ
വിഷ്ണുഭക്തിവിഹീനസ്തു തസ്മാദ്യാതി ച മത്പ്രിയാ

വ്രതോപവാസങ്ങളില്ലാത്തവനും സന്ധ്യാഹീനനും അശുദ്ധനും വിഷ്ണുഭക്തിയില്ലാത്തവനുമായ ദ്വിജന്റെ ഗൃഹത്തിലും ലക്ഷ്മി വാഴുകയില്ല

45. ബ്രാഹ്മണം നിന്ദയേദ്യോ ഹി തം ച യോ ദ്വേഷ്ടി സന്തതം
ജീവഹിംസ്രോ ദയാഹീനോ യാതി സർവപ്രസൂസ്തതഃ

ബ്രാഹ്മണനിന്ദകന്റെയും ബ്രാഹ്മണനെ സദാ വെറുക്കുന്നവന്റെയും ജീവികളെ ഹിംസിക്കുന്നവന്റെയും ദയാഹീനന്റെയും ഗൃഹത്തിൽ നിന്ന് സർവജനനിയായ ലക്ഷ്മീദേവി ഇറങ്ങിപ്പോകും.

46. യത്ര യത്ര ഹരേരർച്ചാ ഹരേരുത്കീർത്തനം തഥാ
തത്ര തിഷ്ഠതി സാ ദേവീ സർവമംഗളമംഗളാ

എവിടെയെല്ലാം ഹരിയെ അർച്ചിക്കുന്നുവോ, ഹരിയെ കീർത്തിക്കുന്നുവോ അവിടെയെല്ലാം സർവ മംഗളമംഗളയായ ആ ദേവി കുടികൊള്ളും.

47. യത്ര പ്രശംസാ കൃഷ്ണസ്യ തദ്ഭക്തസ്യ പിതാമഹ
സാ ച കൃഷ്ണപ്രിയാ ദേവീ തത്ര തിഷ്ഠതി സന്തതം

ഹേ പിതാമഹ, കൃഷ്ണനെയും തദ്ഭക്തന്മാരെയും പ്രശംസിക്കുന്നത് എവിടെയാണോ അവിടെ കൃഷ്ണപ്രിയയായ ദേവി സദാ വസിക്കും.

48. യത്ര ശംഖധ്വനിഃ ശംഖഃ ശിലാ ച തുളസീദളം
തത്സേവാ വന്ദനം ധ്യാനം തത്ര സാ പരിതിഷ്ഠതി

ശംഖധ്വനിയും ശംഖും സാളഗ്രാമവും തുളസീദളവും ഉള്ളിടത്ത് അവയെ സേവിക്കുകയും വന്ദിക്കുകയും സ്മരിക്കുകയും ചെയ്യുന്നിടത്ത് അവൾ വസിക്കും.

49. ശിവലിംഗാർച്ചനം യത്ര തസ്യചോത്കീർത്തനം ശുഭം
ദുർഗാർച്ചനം തദ്ഗുണാശ്ച തത്ര പത്മനിവാസിനീ

ശിവലിംഗത്തെ അർച്ചിക്കുകയും ശുഭമായ അതിനെ കീർത്തിക്കുകയും ദുർഗയെ അർച്ചിക്കുകയും തദ്ഗുണങ്ങൾ കീർത്തിക്കുകയും ചെയ്യുന്നിടത്ത് കമലാദേവി വസിക്കും.

50. വിപ്രാണാം സേവനം യത്ര തേഷാം ച ഭോജനം ശുഭം
അർച്ചനം സർവദേവാനാം തത്ര പത്മമുഖീ സതീ

എവിടെയാണോ ബ്രാഹ്മണർ സേവിക്കപ്പെടുന്നതും അവർക്ക് ഉത്തമമായ ഭക്ഷണം നൽകുന്നതും അതുപോലെ സർവദേവന്മാരും അർച്ചിക്കപ്പെടുന്നതും അവിടെ ലക്ഷ്മീദേവി ഉണ്ടായിരിക്കും.

51. ഇത്യുക്ത്വാ ച സുരാൻ സർവാൻ മാമാഹ സ രമാപതിഃ
ക്ഷീരോദസാഗരേ ജന്മ കലയാ കലയേതി ച

ഇങ്ങനെ ദേവന്മാരോടെല്ലാം പറഞ്ഞിട്ട് ആ രമാപതി ലക്ഷ്മിയോടുപറഞ്ഞു: "കലാംശത്താൽ ക്ഷീരസമുദ്രത്തിൽപോയി ജനിക്കൂ" എന്ന്.

52. ഇത്യുക്ത്വാ താം ജഗന്നാഥോ ബ്രഹ്മാണം പുനരാഹ ച
മഥിത്വാ സാഗരം ലക്ഷ്മീം ദേവേഭ്യോ ദേഹി പത്മജ

ലക്ഷ്മീദേവിയോട് ഇങ്ങനെ പറഞ്ഞിട്ട് ആ ജഗന്നാഥൻ ബ്രഹ്മാവിനോട് വീണ്ടും പറഞ്ഞു: ക്ഷീരസമുദ്രം മഥിച്ചിട്ട് ലക്ഷ്മിയെ ദേവന്മാർക്ക് നൽകിക്കൊള്ളൂ.

53. ഇത്യുക്ത്വാ കമലാകാന്തോ ജഗാമാന്തഃ പുരം മുനേ
ദേവാശ്ചിരേണ കാലേന യയുഃ ക്ഷീരോദസാഗരം

ഇങ്ങനെ പറഞ്ഞിട്ട് കമലാപതി അന്തഃപുരത്തിലേക്കു പോയി. ദേവന്മാർ അധികം വൈകാതെ ക്ഷീരസാഗരത്തിലേക്കും ചെന്നു.

54. മന്ഥാനം മന്ദരം കൃത്വാ കൂർമം കൃത്വാ ച ഭാജനം
കൃത്വാ ശേഷം മന്ഥപാശം മമന്ഥുരസുരാഃ സുരാഃ

മന്ദരപർവതത്തെ കടകോലും കൂർമ്മത്തെ പാത്രവും ശേഷനെ കടയുന്നതിനുള്ള കയറുമാക്കി ദേവന്മാരും അസുരന്മാരും ചേർന്ന് സമുദ്രം കടഞ്ഞു.

55. ധന്വന്തരിം ച പീയൂഷമുച്ചൈഃശ്രവസമീപ്സിതം
നാനാരത്നം ഹസ്തിരത്നം പ്രാപുർലക്ഷ്മീം സുദർശനം

ധന്വന്തരി, അമൃത്, ആരും കൊതിക്കുന്ന ഉച്ചൈഃ ശ്രവസ് എന്ന അശ്വം, നാനാതരം രത്നങ്ങൾ, ഐരാവതം,ലക്ഷ്മി, സുദർശനം എന്നിവയെല്ലാം അതിൽനിന്ന് ലഭിച്ചു.

56. വനമാലാം ദദൗ സാ ച ക്ഷീരോദശായിനേ മുനേ
സർവേശ്വരായ രമ്യായ വിഷ്ണവേ വൈഷ്ണവീ സതീ

ക്ഷീരസാഗരത്തിൽ ശയിക്കുന്നവനും സർവേശ്വരനും രമണീയനുമായ വിഷ്ണുവിന് വൈഷ്ണവിയായ ലക്ഷ്മീദേവി വനമാല നൽകുകയും ചെയ്തു.

57. ദേവൈഃ സ്തുതാ പൂജിതാ ച ബ്രഹ്മണാ ശങ്കരേണ ച
ദദൗ ദൃഷ്ടിം സുരഗൃഹേ ബ്രഹ്മശാപവിമോചനാത്

ദേവന്മാരും ബ്രഹ്മാവും ശങ്കരനും അവളെ പൂജിക്കുകയും സ്തുതിക്കുകയും ചെയ്തു. ബ്രാഹ്മണശാപം പരിഹരിക്കുന്നതിനുവേണ്ടി അവൾ ദേവലോകത്തെ ഒന്നു കടാക്ഷിച്ചു.

58. പ്രാപുർദേവാഃ സ്വവിഷയം ദൈത്യഗ്രസ്തം ഭയങ്കരം
മഹാലക്ഷ്മീപ്രസാദേന വരദാനേന നാരദ

അതോടുകൂടി ഭയങ്കരന്മാരായ ദൈത്യന്മാർ കൈയടക്കിവച്ചിരുന്ന രാജ്യം മഹാലക്ഷ്മീ പ്രസാദത്താലും വരലാഭത്താലും ദേവന്മാർക്കു തിരിയെ കിട്ടി.

59. ഇത്യേവം കഥിതം സർവം ലക്ഷ്മ്യുപാഖ്യാനമുത്തമം
സുഖദം സാരഭൂതം ച കിം ഭൂയഃ ശ്രോതുമിച്ഛസി

ഇങ്ങനെ സാരഭൂതവും സുഖപ്രദവുമായ ലക്ഷ്മ്യുപാഖ്യാനം ഞാൻ പറഞ്ഞു കഴിഞ്ഞു. ഇനി എന്താണു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഏകചത്വാരിംശോ*f*ദ്ധ്യായഃ

# അഥ ദ്വിചത്വാരിംശോ*f*ദ്ധ്യായഃ

### നാരദ ഉവാച

1. **ഹരേരുത്കീർത്തനം ഭദ്ര ശ്രുതം തത് ജ്ഞാനമുത്തമം
ഈപ്സിതം ലക്ഷ്മ്യുപാഖ്യാനം ധ്യാനം സ്തോത്രം വദ പ്രഭോ**

പ്രഭോ, ഭഗവാൻ ശ്രീഹരിയുടെ മംഗളകരമായ ഗുണാനുവർണ്ണനവും ഉത്തമജ്ഞാനവും അതുപോലെ ലക്ഷ്മീദേവിയുടെ അഭീഷ്ടമായ ഉപാഖ്യാനവും ഞാൻ കേട്ടു. ഇനി ആ ദേവിയുടെ ധ്യാനവും സ്തോത്രവും എന്തെന്ന് പറഞ്ഞാലും.

### നാരായണ ഉവാച

2. **സ്നാത്വാ തീർത്ഥേ പുരാ ശക്രോ ധൃത്വാ ധൗതേ ച വാസസീ
ഘടം സംസ്ഥാപ്യ ക്ഷീരോദേ ഷഡ്ദേവാൻ പര്യപൂജയത്.**

ദേവേന്ദ്രൻ പണ്ട് ക്ഷീരോദധിയിൽ സ്നാനം ചെയ്തശേഷം ശുഭ്രവസ്ത്രങ്ങളും ധരിച്ച് ക്ഷീരോദധിയുടെ തീരത്ത് ഘടം സ്ഥാപിച്ച് ഷഡ്ദേവതാപൂജ നടത്തി.

3. **ഗണേശം ച ദിനേശം ച വഹ്നിം വിഷ്ണും ശിവം ശിവാം
ഏതാൻ ഭക്ത്യാ സമഭ്യർച്യ പുഷ്പഗന്ധാദിഭിസ്തദാ**

ഗണേശൻ, ആദിത്യൻ, വഹ്നി, വിഷ്ണു, ശിവൻ, ഭുവനേശ്വരി. എന്നിവരാണ് ആറുദേവതകൾ. ഇവരെ പുഷ്പഗന്ധാദികൾ കൊണ്ട് ഭക്തിയോടുകൂടി വിധിയാംവണ്ണം ആദ്യം പൂജിച്ചു.

4. **ആവാഹ്യ ച മഹാലക്ഷ്മീം പരമൈശ്വര്യരൂപിണീം
പൂജാം ചകാര ദേവേശോ ബ്രഹ്മണാ ച പുരോധസാ**

പിന്നീട് പരമൈശ്വര്യ സ്വരൂപിണിയായ മഹാലക്ഷ്മിയെ ആവാഹിച്ചിട്ട് ദേവേന്ദ്രൻ, ബ്രഹ്മാവിനോടും പുരോഹിതനായ ബൃഹസ്പതിയോടും കൂടി പൂജിച്ചു.

5. **പുരഃസ്ഥിതേഷു മുനിഷു ബ്രാഹ്മണേഷു ഗുരൗ ഹരൗ
ദേവാദിഷു സുദേശേ ച ജ്ഞാനാനന്ദേ ശിവേ മുനേ**

മഹർഷേ, ആ സമയത്ത് ആ പവിത്രമായ സ്ഥലത്ത് അനേകം മുനിമാരും ബ്രാഹ്മണരും ദേവഗുരുവും ഹരിയും ദേവസമൂഹവും അതുപോലെ ആനന്ദമയനും ജ്ഞാനസ്വരൂപനുമായ ശിവനും സന്നിഹിതരായിരുന്നു.

6. **പാരിജാതസ്യ പുഷ്പം ച ഗൃഹീത്വാ ചന്ദനോക്ഷിതം
ധ്യാത്വാദേവീം മഹാലക്ഷ്മീം പൂജയാമാസ നാരദ**

ഹേ നാരദ, ദേവേന്ദ്രൻ പാരിജാതപുഷ്പം ചന്ദനത്തിൽ മുക്കിയെടുത്ത് മഹാലക്ഷ്മിയെ ധ്യാനിച്ചു കൊണ്ട് പൂജിച്ചു.

**7. ധ്യാനം ച സാമവേദോക്തം യദ്ദത്തം ബ്രഹ്മണേ പുരാ**
**ഹരിണാ തേന ധ്യാനേന തന്നിബോധ വദാമി തേ**

പണ്ട് ശ്രീഹരി ബ്രഹ്മാവിന് ഉപദേശിച്ചുകൊടുത്തത് സാമവേദോക്തമായ ധ്യാനമാണ്. ദേവേന്ദ്രൻ ആ ധ്യാനത്താൽ മഹാലക്ഷ്മിയെ ധ്യാനിച്ചു. ആ ധ്യാനം ഞാൻ അങ്ങേയ്ക്കും പറഞ്ഞുതരാം. കേട്ടുകൊള്ളുക.

**8. സഹസ്രദളപത്മസ്ഥകർണ്ണികാവാസിനീം പരാം**
**ശരത്പാവർണകോടീന്ദു പ്രഭാമുഷ്ടികരാം പരാം**

സഹസ്രദളപത്മത്തിന്റെ കർണ്ണികയിൽ സ്ഥിതിചെയ്യുന്നവളും ശരത്കാലത്തെ കോടിചന്ദ്രന്മാർക്കൊപ്പം പ്രശോഭിക്കുന്നവളും സർവോത്കൃഷ്ടയും

**9. സ്വതേജസാ പ്രജ്വലന്തീം സുഖദൃശ്യാം മനോഹരാം**
**പ്രതപ്തകാഞ്ചനനിഭശോഭാം മൂർത്തിമതീം സതീം**

സ്വന്തം തേജസ്സുകൊണ്ട് ഉജ്വലിക്കുന്നവളും സുഖദൃശ്യയും അഴകാർന്നവളും കാച്ചിയെടുത്ത തങ്കത്തിന്റെ നിറമുള്ളവളും മൂർത്തിരൂപം പൂണ്ട സതിയും

**10. രത്നഭൂഷണഭൂഷാഢ്യാം ശോഭിതാം പീതവാസസാ**
**ഈഷദ്ധാസ്യപ്രസന്നാസ്യാം ശശ്വത് സുസ്ഥിരയൗവനാം**

രത്നഭൂഷണങ്ങൾ അണിഞ്ഞ് ശോഭിക്കുന്നവളും മഞ്ഞപ്പൂന്തുകിലാൽ ചന്തമാർന്നവളും ഇളം പുഞ്ചിരിയാൽ പ്രസന്നമുഖയും സദാ സുസ്ഥിരയൗവനയും.

**11. സർവസമ്പത്പ്രദാത്രീം ച മഹാലക്ഷ്മീം ഭജേ ശുഭാം**
**ധ്യാനേനാനേന താം ധ്യാത്വാ നാനാഗുണസമന്വിതാം**

സർവസമ്പത്പ്രദാത്രിയും ശുഭയുമായ മഹാലക്ഷ്മിയെ ധ്യാനിക്കുന്നു. നാനാഗുണങ്ങൾക്ക് ആശ്രയമായ ആ ദേവിയെ ഈ ധ്യാനമന്ത്രം കൊണ്ട് ധ്യാനിച്ചിട്ട്

**12. സമ്പൂജ്യ ബ്രഹ്മവാക്യേന ചോപചാരാണി ഷോഡശ**
**ദദൗ ഭക്ത്യാ വിധാനേന പ്രത്യേകം മന്ത്രപൂർവകം**

വേദമന്ത്രങ്ങൾ കൊണ്ട് പൂജിക്കുകയും ഷോഡശോപചാരങ്ങൾ ഓരോന്നും വിധിയനുസരിച്ച് മന്ത്രപൂർവകമായിത്തന്നെ ഭക്തിയോടെ അർപ്പിക്കുകയും ചെയ്തു.

**13. പ്രശസ്താനി പ്രകൃഷ്ടാനി വരാണി വിവിധാനി ച**
**അമൂല്യരത്നസാരം ച നിർമ്മിതം വിശ്വകർമ്മണാ**

പലതരത്തിൽപ്പെട്ട ആ ഉപചാരങ്ങൾ എല്ലാം പ്രശസ്തങ്ങളും ഉൽക്കൃഷ്ടങ്ങളും അത്യുത്തമങ്ങളുമായിരുന്നു. ഭഗവതി! മഹാലക്ഷ്മി! അമൂല്യരത്നങ്ങൾ കൊണ്ട് വിശ്വകർമ്മാവു നിർമ്മിച്ച,

**14. ആസനം ച വിചിത്രം ച മഹാലക്ഷ്മി പ്രഗൃഹ്യതാം**
**ശുദ്ധം ഗംഗോദകമിദം സർവവന്ദിതമീപ്സിതം**

വിചിത്രമായ ഈ ആസനം സ്വീകരിച്ചാലും. എല്ലാവരും വന്ദിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്ന ശുദ്ധമായ ഗംഗോദകമാണിത്.

15. പാപേധ്മവഹ്നിരൂപം ച ഗൃഹ്യതാം കമലാലയേ
പുഷ്പചന്ദനദൂർവാദിസംയുതം ജാഹ്നവീജലം

ഹേ കമലേ, പാപഭാരത്തെ ദഹിപ്പിക്കുന്ന വഹ്നിസ്വരൂപമായ ഇതിനെ സ്വീകരിച്ചാലും. പൂവ്, ചന്ദനം, കറുക തുടങ്ങിയവ ചേർന്ന ജാഹ്നവീജലം,

16. ശംഖഗർഭസ്ഥിതം സ്വർഘ്യം ഗൃഹ്യതാം പത്മവാസിനി
സുഗന്ധിപുഷ്പതൈലം ച സുഗന്ധാമലകീഫലം

ശംഖിൽ നിറച്ച് അർഘ്യമായി നൽകുന്നത്, ഹേ പത്മവാസിനി, സ്വീകരിച്ചാലും. സുഗന്ധപുഷ്പ തൈലവും സുഗന്ധമുള്ള നെല്ലിക്കാപ്പൊടിയും

17. ദേഹസൗന്ദര്യബീജം ച ഗൃഹ്യതാം ശ്രീഹരേഃ പ്രിയേ
കാർപ്പാസജം ച കൃമിജം വസനം ദേവി ഗൃഹ്യതാം

ദേഹകാന്തി ഉണ്ടാക്കുന്നവയാണ്. ഹേ ഹരിപ്രിയേ, ഞാൻ സമർപ്പിക്കുന്ന ഇവയെ സ്വീകരിച്ചാലും. പരുത്തികൊണ്ടും പട്ടുനൂലുകൊണ്ടും ഉണ്ടാക്കിയ ഈ വസ്ത്രങ്ങൾ സ്വീകരിച്ചാലും.

18. രത്നസ്വർണ്ണവികാരം ച ദേഹഭൂഷാവിവർദ്ധനം
ശോഭാദ്യൈ ശ്രീകരം രത്നം ഭൂഷണം ദേവി ഗൃഹ്യതാം

സ്വർണ്ണവും രത്നവും കൊണ്ട് നിർമ്മിച്ച രത്നഭൂഷണം ശരീരത്തിന് അഴകുവർധിപ്പിക്കുകയും ഐശ്വര്യം ഉണ്ടാക്കുകയും ചെയ്യും. ഹേ ദേവി, ശരീരത്തിന് കാന്തിയേകാൻ വേണ്ടി ഈ രത്നാഭരണം സ്വീകരിക്കൂ.

19. സർവസൗന്ദര്യബീജം ച സദ്യഃ ശോഭാകരം പരം
വൃക്ഷനിര്യാസരൂപം ച ഗന്ധദ്രവ്യാദി സംയുതം

സർവസൗന്ദര്യങ്ങൾക്കും കാരണമായിട്ടുള്ളതും പെട്ടെന്ന് പരമശോഭനൽകുന്നതും വൃക്ഷത്തിന്റെ ഊറിക്കൂടിയ കറയെടുത്ത് സുഗന്ധദ്രവ്യങ്ങൾ ചേർത്തതും

20 ശ്രീകൃഷ്ണകാന്തേ ധൂപം ച പവിത്രം പ്രതിഗൃഹ്യതാം
സുഗന്ധിയുക്തം സുഖദം ചന്ദനം ദേവി ഗൃഹ്യതാം

പവിത്രവുമായ ധൂപം ഹേ കൃഷ്ണവല്ലഭേ, സ്വീകരിച്ചാലും. സുഗന്ധത്തോടുകൂടിയ സുഖപ്രദമായ ചന്ദനവും ഹേ ദേവി, സ്വീകരിച്ചാലും.

21. ജഗച്ചക്ഷുഃസ്വരൂപം ച പവിത്രം തിമിരാപഹം
പ്രദീപം സുഖരൂപം ച ഗൃഹ്യതാം ച സുരേശ്വരി

ഹേ സുരേശ്വരീ, ജഗത്തിന്റെ ചക്ഷുഃ സ്വരൂപവും പവിത്രവും തിമിരനാശകവും സുഖരൂപവുമായ ദീപം സ്വീകരിച്ചാലും.

22. നാനോപഹാരരൂപം ച നാനാരസസമന്വിതം
അതിസ്വാദുകരം ചൈവ നൈവേദ്യം പ്രതിഗൃഹ്യതാം

നാനാപ്രകാരത്തിലുള്ള ഉപഹാരസ്വരൂപവും നാനാരസയുക്തവും അത്യന്തം സ്വാദിഷ്ഠവുമായ നൈവേദ്യം സ്വീകരിച്ചാലും.

23. അന്നം ബ്രഹ്മസ്വരൂപം ച പ്രാണരക്ഷണകാരണം
തുഷ്ടിദം പുഷ്ടിദം ചൈവ ദേവ്യന്നം പ്രതിഗൃഹ്യതാം

അന്നം ബ്രഹ്മസ്വരൂപമാണ്. പ്രാണരക്ഷയ്ക്ക് അതാണു കാരണം. തുഷ്ടിയെയും പുഷ്ടിയെയും ഉണ്ടാക്കുന്ന ആ ഹവിസ് ഇതാ ഞാൻ സമർപ്പിക്കുന്നു. അതു സ്വീകരിച്ചാലും.

24. ശാല്യന്നജം സുപക്വം ച ശർക്കരാഗവ്യസംയുതം
സ്വാദുയുക്തം മഹാലക്ഷ്മി പരമാന്നം പ്രഗൃഹ്യതാം

വരിനെല്ലരിയും നെയ്യും ശർക്കരയും ചേർത്ത് വേവിച്ചു പാകപ്പെടുത്തിയ സ്വാദിഷ്ഠമായ പായസാന്നം ഹേ മഹാലക്ഷ്മി, സ്വീകരിച്ചാലും.

25. ശർക്കരാഗവ്യപക്വം ച സുസ്വാദു സുമനോഹരം
മയാനിവേദിതം ഭക്ത്യാ സ്വസ്തികം പ്രതിഗൃഹ്യതാം

ശർക്കരയും നെയ്യും ചേർത്ത് പാകപ്പെടുത്തിയതും നല്ല സ്വാദും ഭംഗിയും ഉള്ളതുമായ സ്വസ്തികം ഞാൻ ഭക്തിപൂർവം സമർപ്പിക്കുന്നത് സ്വീകരിച്ചാലും.

26. നാനാവിധാനി രമ്യാണി പക്വാന്നാനി ഫലാനി ച
സുരഭിസ്തനസംത്യക്തം സുസ്വാദുസുമനോഹരം

പലതരത്തിൽപ്പെട്ട ഭംഗിയുള്ള പഴുത്ത പഴങ്ങളും സുരഭിയുടെ അകിടിൽ നിന്ന് ഊറിവരുന്ന നറുംപാൽ,

27. മർത്യാമൃതം സുഗവ്യം ച ഗൃഹ്യതാമച്യുതപ്രിയേ
സുസ്വാദുരസസംയുക്തമിക്ഷുവൃക്ഷസമുദ്ഭവം

മർത്യലോകത്തെ അമൃതായ പാൽ ഹേ അച്യുതപ്രിയേ, സ്വീകരിച്ചാലും. കരിമ്പിൽ നിന്നുണ്ടായ സ്വാദുള്ള രസനീരും,

28. അഗ്നിപക്വമതിസ്വാദു ഗുഡം ച പ്രതിഗൃഹ്യതാം
യവഗോധൂമസസ്യാനാം ചൂർണരേണുസമുദ്ഭവം

അഗ്നിയിൽ പാകപ്പെടുത്തി എടുത്ത രുചികരമായ ശർക്കരയും സ്വീകരിച്ചാലും. ഗോതമ്പും യവവും ശീലപ്പൊടിയാക്കിയെടുത്ത്

29. സുപക്വം ഗുഡഗവ്യാക്തം മിഷ്ടാന്നം ദേവി ഗൃഹ്യതാം
സസ്യചൂർണ്ണോദ്ഭവം പക്വം സ്വസ്തികാദിസമന്വിതം

അതിൽ ശർക്കരയും നെയ്യും ചേർത്തു പാകപ്പെടുത്തിയ മിഷ്ടാന്നം സ്വീകരിച്ചാലും.ധാന്യപ്പൊടികൾ പാകപ്പെടുത്തി സ്വസ്തികാദികളും ചേർത്ത്

30. മയാ നിവേദിതം ഭക്ത്യാ നൈവേദ്യം പ്രതിഗൃഹ്യതാം
ശീതവായുപ്രദം ചൈവ ദാഹേ ച സുഖദം പരം

ഞാൻ ഭക്തിയോടെ നിവേദിക്കുന്ന നൈവേദ്യം സ്വീകരിച്ചാലും. കുളിർതെന്നൽ നൽകുന്നതും ദാഹിക്കുമ്പോൾ അങ്ങേയറ്റം സുഖം നൽകുന്നതുമായ

31. കമലേ ഗൃഹ്യതാം ചേദം വ്യജനം ശ്വേതചാമരം
താംബൂലം ച വരം രമ്യം കർപ്പൂരാദിസുവാസിതം

ആലവട്ടവും വെഞ്ചാമരവും ഹേ കമലേ, സ്വീകരിക്കൂ. ആകർഷകവും ഉത്തമവുമാണ് ഈ താംബൂലം. കർപ്പൂരാദികൾ ചേർത്ത് മണം വരുത്തിയതാണ്.

32. ജിഹ്വാജാഡ്യച്ഛേദകരം താംബൂലം പ്രതിഗൃഹ്യതാം
സുവാസിതം സുശീതം ച പിപാസാനാശകാരകം

നാവിന്റെ തളർച്ച അകറ്റുന്ന ആ താംബൂലം സ്വീകരിച്ചാലും. മണമുള്ളതും തണുത്തതും ദാഹം നശിപ്പിക്കുന്നതും

**33. ജഗജ്ജീവനരൂപം ച ജീവനം ദേവി ഗൃഹ്യതാം.**
**ദേഹസൗന്ദര്യബീജം ച സദാ ശോഭാവിവർദ്ധനം**

ജഗത്തിനാകെ ജീവനായിട്ടുള്ളതുമായ ജലം സ്വീകരിച്ചാലും. ദേഹകാന്തിയ്ക്ക് കാരണവും സദാ ദേഹശോഭയെ വർദ്ധിപ്പിക്കുന്നതുമായ

**34. കാർപ്പാസജം ച കൃമിജം വസനം ദേവി ഗൃഹ്യതാം.**
**രത്നസ്വർണ്ണവികാരം ച ദേഹഭൂഷാവിവർദ്ധനം**

വസ്ത്രവും പട്ടുചേലയും ഹേ ദേവി, സ്വീകരിച്ചാലും. ദേഹഭംഗിയെ വർദ്ധിപ്പിക്കുന്ന രത്നം സ്വർണ്ണം തുടങ്ങിയവകൊണ്ടു നിർമ്മിച്ച,

**35. ശോഭാധാരം ശ്രീകരം ച ഭൂഷണം ദേവി ഗൃഹ്യതാം**
**നാനാ ഋതുഷുനിർമ്മാണം ബഹുശോഭാശ്രയം പരം**

ശോഭയ്ക്ക് ആശ്രയവും ശ്രീകരവുമായ ഭൂഷണം സ്വീകരിച്ചാലും. എല്ലാ ഋതുക്കളിലും വിടരുന്ന നാനാഭംഗികൾ കലർന്ന പൂക്കൾ കൊണ്ടുകെട്ടിയതും

**36. സുരഭൂപപ്രിയം ശുദ്ധം മാല്യം ദേവി പ്രഗൃഹ്യതാം**
**ശുദ്ധിദം ശുദ്ധരൂപം ച സർവമംഗളമംഗളം**

സുരരാജാക്കന്മാർക്ക് ഇഷ്ടപ്പെട്ടതുമായ മാല്യത്തെ സ്വീകരിച്ചാലും. ശുദ്ധിപ്രദവും ശുദ്ധിസ്വരൂപവും സർവമംഗളമംഗളപ്രദവും

**37. ഗന്ധവസ്തുദ്ഭവം രമ്യം ഗന്ധം ദേവി പ്രഗൃഹ്യതാം**
**പുണ്യതീർത്ഥോദകം ചൈവ വിശുദ്ധം ശുദ്ധിദം സദാ**

ഗന്ധവസ്തുക്കളിൽനിന്ന് സമുദ്ഭൂതവുമായ ഗന്ധത്തെ ഹേ ദേവി സ്വീകരിച്ചാലും. ശുദ്ധിപ്രദവും വിശുദ്ധവുമായ പുണ്യതീർത്ഥജലം

**38. ഗൃഹ്യതാം കൃഷ്ണകാന്തേ ത്വം രമ്യമാചമനീയകം**
**രത്നസാരാദിനിർമ്മാണം പുഷ്പചന്ദനചർച്ചിതം**

ഹേ കൃഷ്ണകാന്തേ, രമ്യമായ ആചമനീയകമായി സ്വീകരിച്ചാലും. അനർഘരത്നങ്ങൾ കൊണ്ടു നിർമ്മിച്ച് പുഷ്പചന്ദനാദികൾവിതറി

**39. വസ്ത്രഭൂഷണഭൂഷാഢ്യം സുതല്പം ദേവി ഗൃഹ്യതാം**
**യദ്യദ്ദ്രവ്യമപൂർവം ച പൃഥിവ്യാമപി ദുർലഭം**

വസ്ത്രഭൂഷാദികൾകൊണ്ടു മോടിപിടിപ്പിച്ച തല്പത്തെയും ഹേ ദേവി, സ്വീകരിച്ചാലും. ഭൂമിയിലെങ്ങും അപൂർവവും ദുർലഭവുമായി

**40. ദേവഭൂഷാർഹഭോഗ്യം ച തദ്ദ്രവ്യം ദേവി ഗൃഹ്യതാം**
**ദ്രവ്യാണ്യേതാനി ദത്വാ ച മൂലേന ദേവപുംഗവഃ**

ദേവനു ചാർത്താനും നിവേദിക്കാനും യോഗ്യമായിട്ടുള്ളതെന്തെല്ലാമുണ്ടോ ആ വസ്തുക്കളെല്ലാം സ്വീകരിച്ചാലും. ഈ ദ്രവ്യങ്ങൾ ഓരോന്നും ദേവരാജാവ് മൂലമന്ത്രത്തോടുകൂടി ദേവിക്ക് സമർപ്പിച്ചു.

**41. മൂലം ജജാപ ഭക്ത്യാ ച ദശലക്ഷം വിധാനതഃ**
**ജപേന ദശലക്ഷേണ മന്ത്രസിദ്ധിർ ബഭൂവ ഹ**

വിധിയാംവണ്ണം മൂലമന്ത്രം ദശലക്ഷം ഉരു ഭക്തിപൂർവ്വം ജപിച്ചു. ദശലക്ഷം ജപിച്ചപ്പോൾ മന്ത്രസിദ്ധി ഉണ്ടാകുകയും ചെയ്തു.

42. മന്ത്രശ്ച ബ്രഹ്മണാ ദത്തഃ കല്പവൃക്ഷശ്ച സർവതഃ
ലക്ഷ്മീർമായാ കാമവാണീ 'ങേന്താ' കമലവാസിനീ

ബ്രഹ്മാവ് ഉപദേശിച്ചതാണ് ആ മന്ത്രം. എവിടെയും അത് കല്പതരുവിന് തുല്യമാണ്. ആദ്യം ലക്ഷ്മീബീജം (ശ്രീം) പിന്നെ മായാ ബീജം (ഹ്രീം) അതിനുശേഷം കാമ ബീജം (ഐം) എന്നീ ബീജങ്ങളോടുകൂടി കമലവാസിനീ പദം ചതുർത്ഥ്യന്തമായും

43. വൈദികോ മന്ത്രരാജോയം പ്രസിദ്ധഃ സ്വാഹയാന്വിതഃ
കുബേരോ/നേന മന്ത്രേണ പരമൈശ്വര്യമാപ്തവാൻ

സ്വാഹാന്തമായും ഉള്ളതാണ് മൂലമന്ത്രം. (ശ്രീം ഹ്രീ ഐം കമലവാസിന്യൈ സ്വാഹാ) ഈ ഉത്തമമന്ത്രം വേദപ്രസിദ്ധമാണ്. കുബേരൻ ഈമന്ത്രം കൊണ്ടാണ് പരമൈശ്വര്യം നേടിയത്.

44. രാജരാജേശ്വരോ ദക്ഷഃ സാവർണ്ണിർ മനുരേവ് ച
മംഗളോ/നേന മന്ത്രേണ സപ്തദ്വീപേ/വനീപതിഃ

ദക്ഷൻ രാജരാജേശ്വരനായതും സാവർണ്ണി മനുവായതും മംഗളൻ സപ്തദ്വീപങ്ങളുടെയും അധിപനായ രാജാവായതും ഈമന്ത്രംകൊണ്ടാണ്.

45. പ്രിയവ്രതോത്താനപാദൗ കേദാരോ നൃപ ഏവ ച
ഏതേ സിദ്ധാശ്ച രാജേന്ദ്രാ മന്ത്രേണാനേന നാരദ

പ്രിയവ്രതോത്താനപാദന്മാരും കേദാരനൃപനും രാജോത്തമൻമാരും സിദ്ധന്മാരുമായത് ഈ മന്ത്രത്തിന്റെ പ്രഭാവത്താലാണ്.

46. സിദ്ധേ മന്ത്രേ മഹാലക്ഷ്മീഃ ശക്രായ ദർശനം ദദൗ
രത്നേന്ദ്രസാരനിർമ്മാണവിമാനസ്ഥാ വരപ്രദാ

മന്ത്രസിദ്ധി ഉണ്ടായപ്പോൾ മഹാലക്ഷ്മി ദേവേന്ദ്രന് ദർശനം നൽകി. അനർഘരത്നങ്ങൾകൊണ്ട് നിർമ്മിച്ച വിമാനത്തിൽ വരപ്രദയായിരുന്ന്,

47. സപ്തദ്വീപവതീം പൃഥ്വീം ഛാദയന്തീ ത്വിഷാ ച സാ
ശ്വേതചമ്പകവർണാഭാ രത്നഭൂഷണഭൂഷിതാ

സപ്തദ്വീപങ്ങളോടുകൂടിയ ഭൂമിയെ സ്വന്തം തേജസ്സിനാൽ പ്രകാശിപ്പിക്കുന്ന ആ ദേവി വെളുത്ത ചമ്പകപ്പൂവിന്റെ വർണ്ണഭംഗിയുളളവളും രത്നഭൂഷകൾ അണിഞ്ഞവളുമായിരുന്നു.

48. ഈഷദ്ധാസ്യപ്രസന്നാസ്യാ ഭക്താനുഗ്രഹകാതരാ
ബിഭ്രതീ രത്നമാലാം ച കോടിചന്ദ്രസമപ്രഭാം

നേരിയ പുഞ്ചിരികൊണ്ട് പ്രസന്നമായിരുന്നു ആ മുഖം. ഭക്തൻമാരെ അനുഗ്രഹിക്കുന്നതിൽ വ്യഗ്രയും രത്നമാലാവിഭൂഷിതയും കോടി ചന്ദ്രന്മാർക്കു തുല്യം പ്രശോഭിതയും

49. ദൃഷ്ട്വാ ജഗത്പ്രസൂം ശാന്താം തുഷ്ടാവൈതാം പുരന്ദരഃ
പുളകാഞ്ചിത സർവാംഗഃ സാശ്രുനേത്രഃ കൃതാഞ്ജലിഃ

ശാന്തയുമായ ആ ജഗജ്ജനനിയെ കണ്ട് ദേവേന്ദ്രൻ പുളകിതഗാത്രനായി കണ്ണീർവാർത്തുകൊണ്ട് കൈകൂപ്പി സ്തുതിച്ചു.

50. ബ്രഹ്മണാ ച പ്രദത്തേന സ്തോത്രരാജേന സംയുതഃ
സർവാഭീഷ്ടപ്രദേനൈവ വൈദികേനൈവ തത്ര ച

ബ്രഹ്മാവ് ഉപദേശിച്ച സർവ്വാഭീഷ്ടപ്രദമായ വൈദികസ്തോത്രരത്നം കൊണ്ട് അവിടെനിന്ന് ദേവിയെ സ്തുതിച്ചു.

### പുരന്ദര ഉവാച

51. നമഃ കമലവാസിന്യൈ നാരായണ്യൈ നമോ നമഃ
കൃഷ്ണപ്രിയായൈ സതതം മഹാലക്ഷ്മ്യൈ നമോ നമഃ

കമലവാസിനിയായ ദേവിക്ക് നമസ്കാരം. നാരായണിക്ക് നമസ്കാരം നമസ്കാരം. കൃഷ്ണപ്രിയയായ മഹാലക്ഷ്മിയെ വീണ്ടും വീണ്ടും നമസ്ക്കരിക്കുന്നു.

52. പത്മപത്രേക്ഷണായൈ ച പത്മാഖ്യായൈ നമോ നമഃ
പത്മാസനായൈ പത്മിന്യൈ വൈഷ്ണവ്യൈ ച നമോ നമഃ

കമലദളം പോലെ കമനീയമായ നേത്രത്തോടുകൂടിയ കമലാനനയ്ക്ക് നമസ്ക്കാരം നമസ്ക്കാരം. പത്മാസനാ, പത്മിനീ, വൈഷ്ണവീ എന്നീ നാമങ്ങളിൽ അറിയപ്പെടുന്ന ലക്ഷ്മിക്ക് വീണ്ടും വീണ്ടും നമസ്ക്കാരം.

53. സർവസമ്പത് സ്വരൂപിണ്യൈ സർവാരാധ്യൈ നമോ നമഃ
ഹരിഭക്തിപ്രദാത്ര്യൈ ച ഹർഷദാത്ര്യൈ നമോ നമഃ

സർവസമ്പത് സ്വരൂപിണിയും സർവാരാധ്യയുമായ നിനക്ക് നമസ്ക്കാരം നമസ്ക്കാരം. ഹരിഭക്തിയും ഹർഷവും പ്രദാനം ചെയ്യുന്ന നിനക്ക് നമസ്ക്കാരം നമസ്ക്കാരം.

54. കൃഷ്ണവക്ഷഃ സ്ഥിതായൈ ച കൃഷ്ണേശായൈ നമോ നമഃ
ചന്ദ്രശോഭാസ്വരൂപായൈ രത്നപത്മേ ച ശോഭനേ

കൃഷ്ണവക്ഷഃസ്ഥിതയും കൃഷ്ണേശയുമായ നിനക്ക് നമസ്ക്കാരം. ഹേ ശോഭനേ, രത്നപത്മേ, ചന്ദ്രസമാനം ചാരുരൂപിണിയായ നിനക്ക് നമസ്ക്കാരം.

55. സമ്പത്ത്യധിഷ്ഠാതൃദേവ്യൈ മഹാദേവ്യൈ നമോ നമഃ
നമോ ബുദ്ധിസ്വരൂപായൈ ബുദ്ധിദായൈ നമോ നമഃ

സമ്പത്തിന് അധിഷ്ഠാതൃദേവിയായ മഹാദേവിക്ക് നമസ്ക്കാരം. നമസ്ക്കാരം. ബുദ്ധിസ്വരൂപയും ബുദ്ധിദായിനിയുമായ ദേവിക്ക് നമസ്ക്കാരം നമസ്ക്കാരം.

56. വൈകുണ്ഠേ യാ മഹാലക്ഷ്മീർ യാ ലക്ഷ്മീഃ ക്ഷീരസാഗരേ
സ്വർഗ്ഗലക്ഷ്മീരിന്ദ്രഗേഹേ രാജലക്ഷ്മീർനൃപാലയേ

വൈകുണ്ഠത്തിൽ മഹാലക്ഷ്മിയും ക്ഷീരസമുദ്രത്തിൽ ലക്ഷ്മിയും ഇന്ദ്രപുരിയിൽ സ്വർഗ്ഗലക്ഷ്മിയും രാജഗൃഹത്തിൽ രാജലക്ഷ്മിയും

57. ഗൃഹലക്ഷ്മീശ്ച ഗൃഹിണാം ഗേഹേ ച ഗൃഹദേവതാ
സുരഭിഃ സാഗരേ ജാതാ ദക്ഷിണാ യജ്ഞകാമിനീ

ഗൃഹസ്ഥൻമാരുടെ ഗൃഹത്തിൽ ഗൃഹലക്ഷ്മിയും ഗൃഹദേവതയും സാഗരത്തിൽ ജനിച്ച സുരഭിയും യജ്ഞകാമിനിയായ ദക്ഷിണയും

58. അദിതിർദേവമാതാ ത്വം കമലാ കമലാലയാ
സ്വാഹാ ത്വം ച ഹവിർദാനേ കവ്യദാനേ സ്വധാ സ്മൃതാ

ദേവമാതാവായ അദിതിയും കമലാലയയായ കമലയും. നീയാകുന്നു.ദേവൻമാർക്ക് ഹവിസ്സു നൽകുമ്പോൾ നീ സ്വാഹയും പിതൃക്കൾക്ക് കവ്യം നൽകുമ്പോൾ നീ സ്വധയുമാകുന്നു.

**59. ത്വം ഹി വിഷ്ണുസ്വരൂപാ ച സർവ്വാധാരാ വസുന്ധരാ**
**ശുദ്ധസത്വസ്വരൂപാ ത്വം നാരായണപരായണാ**

നീ വിഷ്ണുസ്വരൂപയും സർവ്വത്തിനും ആധാരഭൂതയായ വസുന്ധരയുമാകുന്നു. നീ ശുദ്ധസത്വ സ്വരൂപയും നാരായണപരായണയുമാകുന്നു.

**60. ക്രോധഹിംസാവർജിതാ ച വരദാ ശാരദാ ശുഭാ**
**പരമാർത്ഥപ്രദാ ത്വം ച ഹരിദാസ്യപ്രദാ പരാ**

ക്രോധഹിംസാദിരഹിതയും വരദയും ശാരദയും ശുഭയും പരമാർത്ഥപ്രദയും ഹരിദാസ്യപ്രദയുമാണ് നീ.

**61. യയാ വിനാ ജഗത്സർവ്വം ഭസ്മീഭൂതമസാരകം**
**ജീവന്മൃതം ച വിശ്വം ച ശശ്വത്സർവം യയാ വിനാ**

നീയില്ലെങ്കിൽ ജഗത്താകെ നിഃസത്വവും ഭസ്മീഭൂതവുമായിരിക്കും. നീയില്ലെങ്കിൽ ജഗത്താകെ എന്നേക്കും ജീവച്ഛവമായിരിക്കും.

**62. സർവേഷാം ച പരാ മാതാ സർവബാന്ധവരൂപിണീ**
**ധർമ്മാർത്ഥകാമമോക്ഷാണാം ത്വം ച കാരണരൂപിണീ**

നീ എല്ലാവരുടെയും സർവോൽകൃഷ്ടയായ മാതാവാണ്. സർവ്വരുടെയുംബന്ധുസ്വരൂപിണിയാണ്. ധർമ്മാർത്ഥകാമ മോക്ഷങ്ങൾക്ക് കാരണസ്വരൂപിണിയുമാണ്

**63. യഥാ മാതാ സ്തനാന്ധാനാം ശിശൂനാം ശൈശവേ സദാ**
**തഥാ ത്വം സർവദാ മാതാ സർവേഷാം സർവരൂപതഃ**

ശൈശവത്തിൽ മുലകുടിക്കുന്ന കുട്ടികൾക്ക് അമ്മ എങ്ങനെയോ അതുപോലെ നീ എല്ലാവരുടെയും സർവരൂപത്തിലുമുള്ള അമ്മയാകുന്നു.

**64. മാതൃഹീനഃസ്തനാന്ധസ്തു സ ച ജീവതി ദൈവതഃ**
**ത്വയാ ഹീനോ ജനഃ കോഽപി ന ജീവത്യേവ നിശ്ചിതം**

മുലകുടിയില്ലാത്ത കുട്ടി ദൈവഗത്യാ ജീവിച്ചെന്നു വരാം. എന്നാൽ നിന്നെ കൂടാതെ ഒരുവനും ജീവിക്കുകയില്ലെന്ന് നിശ്ചയമാണ്.

**65. സുപ്രസന്നസ്വരൂപാ ത്വം മാം പ്രസന്നാ ഭവാംബികേ**
**വൈരിഗ്രസ്തം ച വിഷയം ദേഹി മഹ്യം സനാതനി**

അംബികേ, സുപ്രസന്നസ്വരൂപയായ നീ എന്നിൽ പ്രസന്നയായി ഭവിച്ചാലും. ഹേ സനാതനേ, വൈരികൾ കൈയടക്കിയ രാജ്യം എനിക്ക് തിരിയെ നൽകിയാലും.

**66. അഹം യാവത്ത്വയാ ഹീനോ ബന്ധുഹീനശ്ച ഭിക്ഷുകഃ**
**സർവസമ്പദ്വിഹീനശ്ച താവദേവ ഹരിപ്രിയേ**

നീ വെടിഞ്ഞപ്പോൾ ഞാൻ ബന്ധുഹീനനും ഭിക്ഷുവുമായിത്തീർന്നു. ഹേ ഹരിപ്രിയേ, അപ്പോൾത്തന്നെ സമ്പത്തുനശിച്ചവനായും തീർന്നു.

**67. ജ്ഞാനം ദേഹി ച ധർമ്മം ച സർവസൗഭാഗ്യമീപ്സിതം**
**പ്രഭാവം ച പ്രതാപം ച സർവാധികാരമേവ ച**

ഹേ ദേവി, എനിക്ക് ജ്ഞാനം നൽകിയാലും. ധർമ്മം നൽകിയാലും. ആഗ്രഹിക്കുന്ന സർവസൗഭാഗ്യങ്ങളും നൽകിയാലും. പ്രഭാവവും പ്രതാപവും സർവാധികാരങ്ങളും നൽകിയാലും.

68. ജയം പരാക്രമം യുദ്ധേ പരമൈശ്വര്യമേവ ച
ഇത്യുക്ത്വാ ച മഹേന്ദ്രശ്ച സർവൈഃ സുരഗണൈഃ സഹ

യുദ്ധത്തിൽ ജയവും പരാക്രമവും പരമൈശ്വര്യവും നൽകിയാലും. ഇന്ദ്രൻ ഇങ്ങനെ സ്തുതിക്കുകയും സകലദേവന്മാരോടുംകൂടി

69. പ്രണനാമ സാശ്രുനേത്രോ മൂർധ്നാ ചൈവ പുനഃ പുനഃ
ബ്രഹ്മാ ച ശങ്കരശ്ചൈവ ശേഷോ ധർമ്മശ്ച കേശവഃ

കണ്ണീർ തൂകിക്കൊണ്ട് വീണ്ടും വീണ്ടും നമസ്ക്കരിക്കുകയും ചെയ്തു. ബ്രഹ്മാവും ശങ്കരനും ശേഷനും ധർമ്മനും കേശവനും

70. സർവേ ചക്രുഃ പരീഹാരം സുരാർത്ഥം ച പുനഃ പുനഃ
ദേവേഭ്യശ്ച വരം ദത്വാ പുഷ്പമാലാം മനോഹരാം

എല്ലാവരും ദേവന്മാർക്കുവേണ്ടി വീണ്ടും വീണ്ടും പ്രാർത്ഥിച്ചു. ലക്ഷ്മീദേവി ദേവന്മാർക്കു വരം നൽകിയിട്ട് മനോഹരമായ ഒരു പൂമാല

71. കേശവായ ദദൗ ലക്ഷ്മീഃ സന്തുഷ്ടാ സുരസംസദി
യയുർദേവാശ്ച സന്തുഷ്ടാഃ സ്വം സ്വം സ്ഥാനം ച നാരദ

ആ ദേവസദസ്സിൽ വച്ച് വിഷ്ണുവിനു നൽകി. ഹേ നാരദാ, ദേവൻമാരെല്ലാം സന്തുഷ്ടരായി സ്വന്തം സ്ഥാനങ്ങളിലേക്കു പോയി.

72. ദേവീ യയൗ ഹരേഃ സ്ഥാനം ദൃഷ്ട്വാ ക്ഷീരോദശായിനഃ
യയുശ്ചൈവ സ്വഗൃഹം ബ്രഹ്മേശാനൗ ച നാരദ

ദേവി, ക്ഷീരോദശായിയായ ശ്രീഹരിയുടെ സ്ഥാനത്തേക്കു പോയി. ബ്രഹ്മാവും ശങ്കരനും സ്വഗൃഹങ്ങളിലേക്ക് യാത്രയായി.

73. ദത്വാ ശുഭാശിഷം തൗ ച ദേവേഭ്യഃ പ്രീതിപൂർവകം
ഇദം സ്തോത്രം മഹാപുണ്യം ത്രിസന്ധ്യം ച പഠേന്നരഃ

അവർ ദേവൻമാർക്ക് പ്രീതിപൂർവം ശുഭാശിസ്സുകൾ നൽകിയിട്ടാണ് അവിടെ നിന്നു പോയത്. മഹാപുണ്യമായ ഈ സ്തോത്രം ത്രിസന്ധ്യകളിലും ചൊല്ലുന്ന മനുഷ്യൻ,

74. കുബേരതുല്യഃ സ ഭവേദ്രാജരാജേശ്വരോ മഹാൻ
പഞ്ചലക്ഷജപേനൈവ സ്തോത്രസിദ്ധിർഭവേന്നൃണാം

കുബേരതുല്യനും രാജരാജേശ്വരനുമായിത്തീരും,അഞ്ചുലക്ഷം ഉരു ജപിച്ചു കഴിയുന്നവർക്ക് ഈ സ്തോത്രം സിദ്ധമായും തീരും.

75. സിദ്ധസ്തോത്രം യദി പഠേത് മാസമേകം തു സന്തതം
മഹാസുഖീ ച രാജേന്ദ്രോ ഭവിഷ്യതി ന സംശയഃ

സിദ്ധമായ സ്തോത്രം സദാ ഒരു മാസം ജപിച്ചാൽ മഹാസുഖിയും രാജേന്ദ്രനുമായി ഭവിക്കുമെന്നതിനു സംശയമില്ല.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ

ദ്വിചത്വാരിംശോഽദ്ധ്യായഃ

# അഥ ത്രിചത്വാരിംശോ*f*ദ്ധ്യായഃ

### നാരദ ഉവാച

1. നാരായണ മഹാഭാഗ ദേവദേവ മമ പ്രഭോ
രൂപേണൈവ ഗുണേനൈവ മഹസാ തേജസാ ത്വിഷാ

മഹാഭാഗനായ നാരായണർഷേ, ദേവദേവ, പ്രഭോ, സ്വരൂപം, ഗുണം, മഹത്വം, തേജസ്സ്, കാന്തി, എന്നിവയാൽ

2. ത്വമേവ ജ്ഞാനിനാം ശ്രേഷ്ഠഃ സിദ്ധാനാം യോഗിനാം മുനേ
തപസ്വിനാം മുനീനാം ച പരോ വേദവിദാം വരഃ

മഹർഷേ, അങ്ങുതന്നെയാണ് ജ്ഞാനികളിൽ ശ്രേഷ്ഠൻ. സിദ്ധന്മാരിലും യോഗിമാരിലും തപസ്വികളായ മുനിമാരിലും വച്ച് അത്യുത്തമനാണ് അങ്ങ്. വേദജ്ഞന്മാരിലും വച്ച് ശ്രേഷ്ഠനും അങ്ങുതന്നെ.

3. മഹാലക്ഷ്മ്യാ ഉപാഖ്യാനം വിജ്ഞാനം മഹദദ്ഭുതം
അന്യത്കിഞ്ചിദുപാഖ്യാനം നിഗൂഢം വദ സാമ്പ്രതം

ആ അങ്ങയിൽനിന്ന് അദ്ഭുതകരമായ മഹാലക്ഷ്മ്യുപാഖ്യാനം ഞാൻ കേട്ടു കഴിഞ്ഞു. വേറേ ഏതെങ്കിലും നിഗൂഢമായ ഒരു ഉപാഖ്യാനം അങ്ങ് ഇപ്പോൾ പറയൂ.

4. അതീവ ഗോപനീയം യദുപയുക്തം ച സർവ്വതഃ
അപ്രകാശ്യം പുരാണേഷു വേദോക്തം ധർമ്മ സംയുതം

വേദപ്രോക്തവും അത്യന്തം ഗോപ്യവും ധർമ്മസംയുക്തവും പുരാണങ്ങളിൽ അപ്രകാശിതവും ഉപയോഗപ്രദവുമായ ഒരു ഉപാഖ്യാനം ആയിരിക്കണം അത്.

### നാരായണ ഉവാച

5. നാനാപ്രകാരമാഖ്യാനമപ്രകാശ്യം പുരാണതഃ
ശ്രുതം കതിവിധം ഗൂഢമാസ്തേ ബ്രഹ്മൻ സുദുർലഭം

പുരാണങ്ങളിൽ പ്രകാശിപ്പിച്ചിട്ടില്ലാത്ത, നിഗൂഢമായ നാനാതരം ഉപാഖ്യാനങ്ങൾ ഉള്ളതായി കേട്ടിട്ടുണ്ട്.

6. തേഷു യത് സാരഭൂതം ച ശ്രോതും കിം വാ ത്വമിച്ഛസി
തന്മേ ബ്രൂഹി മഹാഭാഗ പശ്ചാദ്വക്ഷ്യാമി തത് പുനഃ

അവയിൽ സാരഭൂതമായിട്ടുള്ള ഏതുകേൾക്കാനാണ് അങ്ങ് ആഗ്രഹിക്കുന്നതെന്ന് പറയൂ. ഹേ മഹാഭാഗ, അത് അറിഞ്ഞതിനു ശേഷം ഞാൻ പറയാം.

7. സ്വാഹാദേവി ഹവിർദാനേ പ്രശസ്താ സർവകർമ്മസു
പിതൃദാനേ സ്വധാ ശസ്താ ദക്ഷിണാ സർവ്വതോ വരാ

ഹവിസുദാനം ചെയ്യുന്ന എല്ലാകർമ്മങ്ങളിലും പ്രശസ്തയാണ് സ്വാഹാദേവി. പിതൃകർമ്മങ്ങളിൽ സ്വധയ്ക്കാണ് പ്രാധാന്യം. എല്ലാ കർമ്മങ്ങളിലും പ്രാധാന്യമുണ്ട് ദക്ഷിണാദേവിക്ക്.

8. ഏതാസാം ചരിതം ജന്മഫലം പ്രാധാന്യമേവ ച
ശ്രോതുമിച്ഛാമി ത്വദ്വക്ത്രാത് വദ വേദവിദാം വര

ഹേ വേദജ്ഞപ്രവര, ഇവരുടെ ചരിതവും ജന്മഫലവും പ്രാധാന്യവും എന്താണെന്ന് അങ്ങയിൽ നിന്ന് നേരിട്ട് അറിയാൻ ആഗ്രഹിക്കുന്നു.

### സൂത ഉവാച

9. നാരദസ്യ വചഃശ്രുത്വാ പ്രഹസ്യ മുനിസത്തമ
കഥാം കഥിതുമാരേഭേ പുരാണോക്താം പുരാതനീം

ഹേ മുനിസത്തമ, നാരദന്റെ വാക്കുകേട്ട് പുഞ്ചിരിച്ചു കൊണ്ട് അദ്ദേഹം പുരാണോക്തമായ പുരാതനകഥ പറയാൻ ആരംഭിച്ചു.

### ശ്രീനാരായണ ഉവാച

10. സൃഷ്ടേഃപ്രഥമതോ ദേവാഃ സ്വാഹാരാർത്ഥം യയുഃ പുരാ
ബ്രഹ്മലോകം ബ്രഹ്മസഭാമാജഗ്മുഃ സുമനോഹരാം

പണ്ട് സൃഷ്ടികാലത്ത് ദേവന്മാർ ആദ്യമായി സ്വന്തം ആഹാരമെന്തെന്ന് തീർച്ചയാക്കാൻ വേണ്ടി ബ്രഹ്മലോകത്തെ മനോഹരമായ ബ്രഹ്മസഭയിലേക്കു ചേന്നു.

11. ഗത്വാ നിവേദനം ചക്രുരാഹാരഹൈതുകം മുനേ
ബ്രഹ്മാ ശ്രുത്വാ പ്രതിജ്ഞായ നിഷേവേ ശ്രീഹരിം പരം

ഹേ മഹർഷേ, അവർ ചെന്ന് ആഹാരത്തിനുവേണ്ടി നിവേദനം നടത്തി. അതു കേട്ട ബ്രഹ്മദേവൻ അവരെ സഹായിക്കുന്നതിനായി ശ്രീഹരിയെ സേവിച്ചു.

### നാരദ ഉവാച

12. യജ്ഞരൂപോ ഹി ഭഗവാൻ കലയാ ച ബഭൂവ ഹ
യജ്ഞേയദ്യദ്ധവിർദാനം ദത്തം തേഭ്യശ്ച ബ്രാഹ്മണൈഃ

ഭഗവാൻ കലാംശംകൊണ്ട് യജ്ഞസ്വരൂപനായി അപ്പോൾ അവതരിച്ചുവല്ലോ. യജ്ഞത്തിൽ ബ്രാഹ്മണൻ ചെയ്യുന്ന ഹവിർദാനം ദേവന്മാർക്കു വേണ്ടിയുള്ളതല്ലേ?

### ശ്രീനാരായണ ഉവാച

13. ഹവിർദദതി വിപ്രാശ്ച അന്യേ യേ ക്ഷത്രിയാദയഃ
സുരാ നൈവ പ്രാപ്നുവന്തി തദ്ദാനം മുനിപുംഗവ

ഹേ മുനിപുംഗവ, ബ്രാഹ്മണരും മറ്റു ക്ഷത്രിയർ തുടങ്ങിയവരും ഹവിസ്സ് ദാനം ചെയ്യുന്നു. എന്നാൽ ആ ദാനമൊന്നും ദേവന്മാർക്ക് ലഭിച്ചിരുന്നില്ല.

14. ദേവാ വിഷണ്ണാസ്തേ സർവേ തത്സഭാം ച യയുഃ പുനഃ
ഗത്വാ നിവേദനം ചക്രുരാഹാരാഭാവഹേതുകം

ദേവൻമാരെല്ലാം വിഷണ്ണരായി സഭയിലേക്ക് വീണ്ടും ചെന്നു. ചെന്ന് ആഹാരം ലഭിക്കുന്നില്ല എന്ന കാര്യം ബ്രഹ്മാവിനെ അറിയിച്ചു.

15. ബ്രഹ്മാ ശ്രുത്വാ തു ധ്യാനേന ശ്രീകൃഷ്ണം ശരണം യയൗ
പൂജാം ചകാര പ്രകൃതേർധ്യാനേനൈവ തദാജ്ഞയാ

അതുകേട്ട ബ്രഹ്മദേവൻ ധ്യാനത്തിൻ ശ്രീകൃഷ്ണപരമാത്മാവിനെ ശരണം പ്രാപിച്ചു. അദ്ദേഹത്തിന്റെ കല്പനപ്രകാരം ബ്രഹ്മാവ് മൂലപ്രകൃതിയായ പരാശക്തിയെ പൂജിച്ചു.

16. പ്രകൃതേഃ കലയാ ചൈവ സർവ്വശക്തിസ്വരൂപിണീ
അതീവ സുന്ദരീ ശ്യാമാ രമണീയാ മനോഹരാ

അപ്പോൾ മൂലപ്രകൃതി കലാംശത്തോടെ, സർവ്വശക്തിസ്വരൂപിണിയും അതീവസുന്ദരിയും ശ്യാമളവർണ്ണയും രമണീയയും മനോഹാരിണിയും

17. ഈഷദ്ധാസ്യ പ്രസന്നാസ്യാ ഭക്താനുഗ്രഹകാതരാ
ഉവാചേതി വിധേരഗ്രേ പത്മയോനേ വരം ശൃണു

അല്പം പുഞ്ചിരിയാൽ പ്രസന്നമുഖയും ഭക്താനുഗ്രഹവ്യഗ്രയുമായി ബ്രഹ്മാവിന്റെ മുമ്പിൽ ആവിർഭവിച്ച് ഇപ്രകാരം പറഞ്ഞു:"ഹേ പത്മസംഭവ, ഇഷ്ടമുള്ള വരം വാങ്ങിക്കൊള്ളൂ"എന്ന്.

18 വിധിസ്തദ്വചനം ശ്രുത്വാ സംഭ്രമാത്സമുവാച താം

ബ്രഹ്മദേവൻ ആ വാക്കുകേട്ടിട്ട് സംഭ്രമത്തോടുകൂടി ദേവിയോട് ഇങ്ങനെ പറഞ്ഞു:

### പ്രജാപതിരുവാച

ത്വമഗ്നേർദാഹികാശക്തിർഭവ യാ$f$തീവ സുന്ദരീ

ഹേ ദേവി, അത്യന്തം സുന്ദരിയായ നീ അഗ്നിയുടെ ദാഹകശക്തിയായിത്തീർന്നാലും.

19. ദഗ്ധും ന ശക്തഃപ്രകൃതീർഹുതാശശ്ച ത്വയാ വിനാ
ത്വന്നാമോച്ചാര്യ മന്ത്രാന്തേ യോ ദാസ്യതി ഹവിർനരഃ

നിന്നെക്കൂടാതെ ആഹുതികളെ ദഹിപ്പിക്കാൻ അഗ്നി ശക്തനല്ല. നിന്റെ നാമം മന്ത്രാന്ത്യത്തിലുച്ചരിച്ച് മനുഷ്യൻ ഹവിസ്സു ദാനം ചെയ്യുന്നുവെങ്കിൽ,

20. സുരേഭ്യസ്തത്പ്രാപ്നുവന്തി സുരാഃസാനന്ദപൂർവ്വകം
അഗ്നേഃസമ്പത്ത്സ്വരൂപാ ച ശ്രീരൂപാ സാ ഗൃഹേശ്വരീ

ദേവന്മാർക്കുവേണ്ടി ദാനം ചെയ്യുമെങ്കിൽ ദേവന്മാർ ആനന്ദത്തോടുകൂടി അത് സ്വീകരിക്കും. ദേവി, നീ അഗ്നിയുടെ സമ്പത്സ്വരൂപയും ശ്രീരൂപയായ ആ ഗൃഹേശ്വരിയും

21. ദേവാനാം പൂജിതാ ശശ്വന്നരാദീനാം ഭവാംബികേ
ബ്രഹ്മണശ്ച വചഃശ്രുത്വാ സാ വിഷണ്ണാ ബഭൂവ ഹ

ദേവൻമാർക്കും മനുഷ്യർക്കും സദാ പൂജിതയുമായി ഭവിച്ചാലും. ബ്രഹ്മാവിന്റെ അപേക്ഷ കേട്ടപ്പോൾ ആ ദേവി വിഷണ്ണയായിത്തീർന്നു.

22. തമുവാച തതോ ദേവീ സ്വാഭിപ്രായം സ്വയംഭുവം

അപ്പോൾ, സ്വയംഭുവായ അദ്ദേഹത്തോട് തന്റെ അഭിപ്രായം ദേവി അറിയിച്ചു.

### സ്വാഹോവാച

അഹം കൃഷ്ണം ഭജിഷ്യാമി തപസാ സുചിരേണ ച

ഞാൻ ദീർഘകാലത്തെ തപസ്സുകൊണ്ട് കൃഷ്ണനെ ഭജിക്കാനാണ് ആഗ്രഹിക്കുന്നത്.

23. ബ്രഹ്മംസ്തദന്യം യത്കിഞ്ചിത് സ്വപ്നവദ്ഭ്രമമേവ ച
വിധാതാ ജഗതസ്ത്വം ച ശംഭുർമൃത്യുഞ്ജയോ വിഭുഃ

ഹേ ബ്രഹ്മജ്ഞ, അവനിൽനിന്ന് അന്യമായിട്ട് എന്തെങ്കിലുമുണ്ടെങ്കിൽ അത് സ്വപ്നംപോലെ കേവലം ഭ്രമമാണ്. ജഗത്തിന്റെ സ്രഷ്ടാവായ അങ്ങും വിഭുവും മൃത്യുഞ്ജയനുമായ ശംഭുവും എല്ലാം അങ്ങനെ തന്നെ.

**24. ബിഭർത്തി ശേഷോവിശ്വം ച ധർമ്മഃ സാക്ഷീ ച ധർമ്മിണാം**
**സർവാദ്യഃ പൂജ്യോ ദേവാനാം ഗണേഷു ച ഗണേശ്വരഃ**

ആദിശേഷൻ ഭൂമിയെ താങ്ങിനിർത്തുന്നതും ധർമ്മൻ ധർമ്മികൾക്ക് സാക്ഷിയായിരിക്കുന്നതും ഗണേശൻ ദേവന്മാരുടെ ഗണത്തിൽ ഏവർക്കും ആദ്യപൂജ്യനായിരിക്കുന്നതും

**25. പ്രകൃതിഃ സർവ്വസമ്പൂജ്യാ യത് പ്രസാദാത് പുരാfഭവത്**
**ഋഷയോ മുനയശ്ചൈവ പൂജിതാ യന്നിഷേവയാ**

പ്രകൃതി സർവർക്കും സമ്പൂജ്യയായിരിക്കുന്നതും അദ്ദേഹത്തിന്റെ പ്രസാദം ഒന്ന് കൊണ്ടു മാത്രമാണ്. ഋഷിമാരും മുനിമാരും അദ്ദേഹത്തെ സേവിച്ചതുമൂലമാണ് പൂജിതരായിത്തീർന്നത്.

**26. തത്പാദപത്മം നിയതം ഭാവേന ചിന്തയാമ്യഹം**
**പത്മാസ്യാ പാത്മമിത്യുക്ത്വാ പത്മനാഭാനുസാരതഃ**

ഞാൻ അദ്ദേഹത്തിന്റെ പാദപത്മം മനസാ സദാ ചിന്തിച്ചുകൊണ്ടിരിക്കുന്നു. പത്മമുഖിയായ ദേവി പത്മസംഭവനോട് ഇങ്ങനെ പറഞ്ഞിട്ട്, പത്മനാഭനെ ഉദ്ദേശിച്ച്,

**27. ജഗാമ തപസേ ദേവീ ധ്യാത്വാ കൃഷ്ണം നിരാമയം**
**തപസ്തേപേ വർഷലക്ഷമേകപാദേന പത്മജാ**

തപസ്സു ചെയ്യാൻ പോയി. പത്മജയായ ആ ദേവി നിരാമയനായ ശ്രീകൃഷ്ണപരമാത്മാവിനെ ധ്യാനിച്ചു കൊണ്ട് ഒറ്റക്കാലിൽ നിന്ന് ലക്ഷം വർഷം തപസ്സു ചെയ്തു.

**28. തദാ ദദർശ ശ്രീകൃഷ്ണം നിർഗുണം പ്രകൃതേഃപരം**
**അതീവ കമനീയം ച രൂപം ദൃഷ്ട്വാ ച രൂപിണീ**

അപ്പോൾ പ്രകൃത്യതീതനും നിർഗുണനുമായ ശ്രീകൃഷ്ണപരമാത്മാവിനെ അവൾ ദർശിച്ചു. അത്യന്തം കമനീയമായ അദ്ദേഹത്തിന്റെ രൂപം കണ്ടിട്ട് രൂപവതിയായ അവൾ,

**29. മൂർച്ഛാം സമ്പ്രാപ കാലേന കാമേശസ്യ ച കാമുകീ**
**വിജ്ഞായ തദഭിപ്രായം സർവജ്ഞസ്താമുവാച ഹ**

മൂർച്ഛിച്ചു പോയി. കാമേശന്റെ കാമുകിയായ അവൾ യഥാകാലം ഉണർന്നു. അവളുടെ അന്തർഗതം മനസ്സിലാക്കിയ ആ സർവജ്ഞൻ,

**30. സമുത്ഥാപ്യ ച താം ക്രോഡേ ക്ഷീണാംഗീം തപസാ ചിരം**

ചിരകാലത്തെ തപസ്സുകൊണ്ട് ക്ഷീണിച്ച അവളെ കൈത്തണ്ടിൽ കോരിയെടുത്ത് മാറോടണച്ചിട്ട് പറഞ്ഞു:

**വാരാഹേ വൈ ത്വമംശേന മമ പത്നീ ഭവിഷ്യസി**

വാരാഹകല്പത്തിൽ അംശം കൊണ്ടു ജനിച്ച് നിനക്ക് എന്റെ പത്നിയായിത്തീരാം.

**31. നാമ്നാ നാഗ്നജിതീ കന്യാ കാന്തേ നഗ്നജിതസ്യ ച**
**അധുനാfഗ്നേർ ദാഹികാ ത്വം ഭവ പത്നീ ച ഭാമിനി**

നഗ്നജിത്തിന്റെ മകളായി നാഗ്നജിതി എന്ന പേരിൽ നീ ജനിക്കും. അന്നു നിനക്ക് എന്റെ പത്നീപദം പ്രാപിക്കാം. ഇപ്പോൾ നീ അഗ്നിയുടെ ദാഹകശക്തിയായ പത്നിയായി ഭവിക്കണം.

**32. മന്ത്രാംഗരൂപാ പൂജ്യാ ച മത്പ്രസാദാത് ഭവിഷ്യസി**
**വഹ്നിസ്ത്വാം ഭക്തിഭാവേന സമ്പൂജ്യ ച ഗൃഹേശ്വരീം**

എന്റെ വരബലത്താൽ മന്ത്രാംഗമെന്ന നിലയിൽ നീ പൂജിക്കപ്പെടും. അഗ്നിദേവൻ നിന്നെ ഗൃഹേശ്വരിയായി ഭക്തപൂർവം പൂജിച്ച്,

**33. രമിഷ്യതി ത്വയാ സാർധം രാമയാ രമണീയയാ**
**ഇത്യുക്ത്വാന്തർദധേ ദേവോ ദേവീം സംഭാഷ്യ നാരദ**

രാമയും രമണീയയുമായ നിന്നോടൊത്ത് അഗ്നിദേവൻ ദീർഘകാലം രമിച്ചു വാഴും. ഇങ്ങനെ ദേവിയോട് പറഞ്ഞിട്ട് ഭഗവാൻ അന്തർധാനം ചെയ്തു.

**34. തത്രാജഗാമ സന്ത്രസ്തോ വഹ്നിർ ബ്രഹ്മനിദേശിതഃ**
**സാമവേദോക്തധ്യാനേന ധ്യാത്വാ താം ജഗദംബികാം**

ബ്രഹ്മാവിന്റെ ആജ്ഞയനുസരിച്ച് വഹ്നിദേവൻ ശങ്കാകുലനായി അവിടെവന്നു. സാമവേദോക്തമായ ധ്യാനമന്ത്രത്താൽ ആ ജഗദംബയെ ധ്യാനിച്ച്,

**35. സമ്പൂജ്യ പരിതുഷ്ടാവ പാണിം ജഗ്രാഹ മന്ത്രതഃ**
**തദാ ദിവ്യം വർഷശതം സ രേമേ രമയാ സഹ**

പൂജിച്ചിട്ട് മന്ത്രപൂർവം അവളെ പാണിഗ്രഹണം ചെയ്തു. അതിനുശേഷം നൂറു ദിവ്യ വർഷം ആ രമയോടൊപ്പം വിഹരിച്ചു.

**36. അതീവ നിർജനേ ദേശേ സംഭോഗസുഖദേ സദാ**
**ബഭൂവ ഗർഭസ്തസ്യാം തു ഹുതാശസ്യ ച തേജസാ**

അത്യന്തം നിർജനവും സദാ സംഭോഗസുഖപ്രദവുമായ വനത്തിൽ വിഹരിച്ചു. അഗ്നിയുടെ തേജസ്സിനാൽ അവൾ ഗർഭിണിയായിത്തീർന്നു.

**37. തം ദധാര ച സാ ദേവീ ദിവ്യം ദ്വാദശവത്സരം**
**തതഃസുഷാവ പുത്രാംശ്ച രമണീയാൻ മനോഹരാൻ**

ദിവ്യമായ പന്ത്രണ്ടുവർഷം അവൾ ആ ഗർഭവും പേറി നടന്നു. പിന്നെ അഴകും രൂപ സൗന്ദര്യവുമുള്ള പുത്രന്മാരെ പ്രസവിച്ചു.

**38. ദക്ഷിണാഗ്നി ഗാർഹപത്യാഹവനീയാൻ ക്രമേണ ച**
**ഋഷയോ മുനയശ്ചൈവ ബ്രാഹ്മണാഃക്ഷത്രിയാദയഃ**

ദക്ഷിണാഗ്നി ഗാർഹപത്യാഗ്നി ആഹവനീയാഗ്നി എന്നീ മൂന്നു പുത്രന്മാരാണ് അവൾക്ക് ജനിച്ചത്. ഋഷിമാരും മുനിമാരും ബ്രാഹ്മണരും ക്ഷത്രിയർ തുടങ്ങിയവരും

**39. സ്വാഹാന്തം മന്ത്രമുച്ചാര്യ ഹവിർദാനം ച ചക്രിരേ**
**സ്വാഹായുക്തം ച മന്ത്രം ചയോ ഗൃഹ്ണാതി പ്രശസ്തകം**

'സ്വാഹാ'ന്തമായ മന്ത്രം ഉച്ചരിച്ചുകൊണ്ട് ഹവിസ് ദാനം ചെയ്തു വന്നു. 'സ്വാഹ'യോടുകൂടി പ്രശസ്തമായ മന്ത്രം ആരാണോ വിധിപൂർവം ഗ്രഹിക്കുന്നത്,

**40. സർവസിദ്ധിർഭവേത്തസ്യ മന്ത്രഗ്രഹണമാത്രതഃ**
**വിഷഹീനോ യഥാ സർപ്പോ വേദഹീനോ യഥാ ദ്വിജഃ**

അവന് സർവസിദ്ധികളും ആ മന്ത്രം ഗ്രഹിക്കുന്ന മാത്രയിൽത്തന്നെ ലഭിക്കും. വിഷം ഇല്ലാത്ത സർപ്പവും വേദം പഠിക്കാത്ത വിപ്രനും

**41. പതിസേവാവിഹീനാ സ്ത്രീ വിദ്യാഹീനോ യഥാ പുമാൻ**
**ഫലശാഖാവിഹീനശ്ച യഥാ വൃക്ഷോ ഹി നിന്ദിതഃ**

ഭർത്തൃസേവ ചെയ്യാത്ത സ്ത്രീയും വിദ്യയില്ലാത്ത പുരുഷനും കായ്കളും ചില്ലകളുമില്ലാത്ത വൃക്ഷവും എത്ര നിന്ദ്യമാണോ അതുപോലെ നിന്ദ്യവും

**42. സ്വാംഗഹീനസ്തഥാ മന്ത്രോ ന ഹുതഃഫലദായകഃ**
**പരിതുഷ്ടാ ദ്വിജാഃ സർവേ ദേവാഃ സമ്പ്രാപുരാഹുതീഃ**

നിഷ്ഫലവുമാണ്, സ്വാഹാരഹിതമായി ഹോമിക്കുന്ന മന്ത്രവും. ഇങ്ങനെ ബ്രാഹ്മണരെല്ലാം സന്തുഷ്ടരായിത്തീർന്നു. ദേവന്മാർക്ക് ആഹുതികളും ലഭിച്ചു തുടങ്ങി.

**43. സ്വാഹാന്തേനൈവ മന്ത്രേണ സഫലം സർവമേവ ച**
**ഇത്യേവം കഥിതം സർവം സ്വാഹോപാഖ്യാനമുത്തമം**

സ്വാഹാന്തമായ മന്ത്രം കൊണ്ടു ചെയ്യുന്ന സകല കർമ്മങ്ങളും സഫലമായിത്തീരുകതന്നെ ചെയ്യും. ഇങ്ങനെ ഞാൻ ഉത്തമമായ സ്വാഹോപാഖ്യാനം പൂർണ്ണമായി പറഞ്ഞു കഴിഞ്ഞു.

**44. സുഖദം മോക്ഷദം സാരം കിം ഭൂയഃശ്രോതുമിച്ഛസി**

സുഖപ്രദവും സാരവും മോക്ഷപ്രദവുമാണ് ഈ ഉപാഖ്യാനം. ഇനി അങ്ങേയ്ക്ക് എന്താണ് കേൾക്കേണ്ടത്?

## നാരദ ഉവാച

**സ്വാഹാപൂജാവിധാനം ച ധ്യാനം സ്തോത്രം മുനീശ്വര**

ഹേ മുനീശ്വര, സ്വാഹാദേവിയുടെ പൂജാവിധാനവും ധ്യാനവും സ്തോത്രവും

**45. സമ്പൂജ്യ വഹ്നിസ്തുഷ്ടാവ യേന തദ്വദ പ്രഭോ**

എന്താണ്? വഹ്നിദേവൻ അവളെ സ്തുതിച്ചതും പൂജിച്ചതും ഏതു സ്തോത്രംകൊണ്ടാണെന്ന് പറഞ്ഞാലും.

## ശ്രീനാരായണ ഉവാച

**ധ്യാനം ച സാമവേദോക്തം സ്തോത്രപൂജാവിധാനകം**

ധ്യാനവും സ്തോത്ര പൂജാവിധിക്രമങ്ങളും സാമവേദത്തിൽ വിവരിച്ചിട്ടുള്ളത്,

**46. വദാമി ശ്രൂയതാം ബ്രഹ്മൻ സാവധാനോ മുനീശ്വര**
**സർവയജ്ഞാരംഭകാലേ സാളഗ്രാമേ ഘടേഽഥവാ**

ഹേ ബ്രഹ്മജ്ഞ, ഞാൻ പറയാം. ശ്രദ്ധിച്ചു കേട്ടു കൊള്ളുക. സർവയജ്ഞങ്ങളും ആരംഭിക്കുന്ന സമയത്ത് സാളഗ്രാമത്തിലോ ഘടത്തിലോ

**47. സ്വാഹാം സമ്പൂജ്യ യത്നേന യജ്ഞം കുര്യാത് ഫലാപ്തയേ**
**സ്വാഹാം മന്ത്രാംഗയുക്താം ച മന്ത്രസിദ്ധിസ്വരൂപിണീം**

സ്വാഹാദേവിയെ പൂജിച്ചതിനുശേഷം യജ്ഞം ചെയ്താൽ ഫലസിദ്ധി ഉണ്ടാകും. സ്വാഹയെ, മന്ത്രാംഗയുക്തയും മന്ത്രങ്ങളുടെ സിദ്ധിസ്വരൂപിണിയും

48. **സിദ്ധാം ച സിദ്ധിദാം നൃണാം കർമ്മണാം ഫലദാം ശുഭാം**
**ഇതിധ്യാത്വാ ച മൂലേന ദത്വാ പാദ്യാദികം നരഃ**

സിദ്ധയും സിദ്ധിപ്രദയും മനുഷ്യർക്ക് കർമ്മഫലപ്രദയും ശുഭയുമായി ധ്യാനിച്ച്, മൂലമന്ത്രത്തോടെ പാദ്യാദികൾ നൽകുകയും ചെയ്തിട്ട്,

49. **സർവസിദ്ധിം ലഭേത് സ്തുത്വാ മൂലമന്ത്രം മുനേ ശൃണു**
**ഓം ഹ്രീം വഹ്നിജായായൈ ദേവ്യൈ സ്വാഹേത്യനേന ച**

സ്തുതിച്ചാൽ സർവസിദ്ധികളും ഉണ്ടാകുന്നതാണ്. മൂലമന്ത്രം എന്തെന്ന് കേട്ടുകൊള്ളുക. 'ഓം ഹ്രീം വഹ്നിജായായൈ ദേവ്യൈ സ്വാഹാ' ഈ മന്ത്രം കൊണ്ട്,

50. **യഃ പൂജയേച്ച താം ഭക്ത്യാ സർവേഷ്ടം സംഭവേദ്ധ്രുവം**

ആരാണോ അവളെ ഭക്തിപൂർവം പൂജിക്കുന്നത് അവന് സർവേഷ്ടങ്ങളും ഉണ്ടാകുമെന്നു തീർച്ചയാണ്.

**വഹ്നിരുവാച**

**സ്വാഹാ വഹ്നിപ്രിയാ വഹ്നിജായാ സന്തോഷകാരിണീ**

സ്വാഹാ, വഹ്നിപ്രിയാ, വഹ്നിജായാ, സന്തോഷകാരിണി,

51. **ശക്തിഃക്രിയാ കാലദാത്രീ പരിപാകകരീ ധ്രുവാ**
**ഗതിഃസദാ നരാണാം ച ദാഹികാ ദഹനക്ഷമാ**

ശക്തി, ക്രിയാ, കാലദാത്രി, പരിപാകകരീ ,ധ്രുവാ, സകലമനുഷ്യരുടെയും ഗതി, ദാഹിക, ദഹനക്ഷമ,

52. **സംസാരസാരരൂപാ ച ഘോരാ സംസാരതാരിണീ**
**ദേവജീവനരൂപാ ച ദേഹപോഷണകാരിണീ**

സംസാരരൂപ, ഘോര, സംസാരതാരിണി, ദേവന്മാരുടെ ജീവനരൂപിണി, ദേഹപോഷണകാരിണി,

53. **ഷോഡശൈതാനി നാമാനി യഃ പഠേദ്ഭക്തിസംയുതഃ**
**സർവസിദ്ധിർ ഭവേത്തസ്യ ഇഹലോകേ പരത്ര ച**

എന്നീ പതിനാറു നാമങ്ങൾ ഭക്തിപൂർവം പഠിക്കുന്നവന് ഈ ലോകത്തും പരലോകത്തും സർവസിദ്ധികളും ഉണ്ടാകും.

54. **നാംഗഹീനം ഭവേത്തസ്യ സർവം കർമ്മ സുശോഭനം**
**അപുത്രോ ലഭതേ പുത്രം ഭാര്യാഹീനോ ലഭേത് പ്രിയാം**
**രംഭോപമാം സ്വകാന്താം ച സമ്പ്രാപ്യ സുഖമാപ്നുയാത്**

അവൻ ചെയ്യുന്ന എല്ലാ കർമ്മങ്ങളും പൂർണ്ണവും ശുഭവുമായി ഭവിക്കും പുത്രനില്ലാത്തവന് പുത്രലാഭമുണ്ടാകും. ഭാര്യാഹീനന് ഭാര്യയെ ലഭിക്കും. രംഭയ്ക്കു തുല്യയായ പത്നിയെ ലഭിച്ച് അവനു സുഖം അനുഭവിക്കാം.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ

ത്രിചത്വാരിംശോഽദ്ധ്യായഃ

# അഥ ചതുശ്ചത്വാരിംശോऽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ശൃണു നാരദ വക്ഷ്യാമി സ്വധോപാഖ്യാനമുത്തമം
പിതൃണാം ച തൃപ്തികരം ശ്രാദ്ധാന്നഫലവർദ്ധനം

ഹേ നാരദ, ഇനി ഞാൻ അങ്ങയോട് ഉത്തമമായ സ്വധോപാഖ്യാനം പറയാം. പിതൃക്കൾക്ക് തൃപ്തി ഉണ്ടാക്കുന്നതും ശ്രാദ്ധാന്നത്തിന്റെ ഫലം വർദ്ധിപ്പിക്കുന്നതുമാണ് അത്.

2. സൃഷ്ടേരാദൗ പിതൃഗണാൻ സസർജ ജഗതാം വിധിഃ
ചതുരശ്ച മൂർത്തിമതസ്ത്രീംശ്ച തേജഃസ്വരൂപിണഃ

സൃഷ്ടിയുടെ തുടക്കത്തിൽ ജഗത് സ്രഷ്ടാവ് മൂർത്തിരൂപങ്ങളായ നാലും തേജോരൂപങ്ങളായ മൂന്നും പിതൃഗണങ്ങളെ സൃഷ്ടിച്ചു. (അനലൻ, സോമൻ, യമൻ, അര്യമാവ്, അഗ്നിഷ്വാത്തൻമാർ, ബഹിർഷത്തുക്കൾ, സോമപന്മാർ ഇവരാണ് പിതൃദേവതകൾ)

3. ദൃഷ്ട്വാ സപ്തപിതൃഗണാൻ സുഖരൂപാന്മനോഹരാൻ
ആഹാരം സസൃജേ തേഷാം ശ്രാദ്ധം തർപ്പണപൂർവകം

സുഖസ്വരൂപരും സുന്ദരാകാരന്മാരുമായ ആ ഏഴു പിതൃഗണത്തെ കണ്ട ബ്രഹ്മദേവൻ, തർപ്പണ പൂർവകമായ ശ്രാദ്ധാന്നം അവർക്ക് ആഹാരമായും കല്പിച്ചു.

4. സ്നാനം തർപ്പണപര്യന്തം ശ്രാദ്ധം തു ദേവപൂജനം
ആഹ്നികം ച ത്രിസന്ധ്യാന്തം വിപ്രാണാം ച ശ്രുതൗ ശ്രുതം

തർപ്പണപര്യന്തമുള്ള സ്നാനവും ശ്രാദ്ധവും വേദപൂജയും ത്രിസന്ധ്യാന്തമുള്ള നിത്യകർമ്മവും വിപ്രന്മാർക്കു വേദത്തിൽ വിധിച്ചിട്ടുള്ളവയാണ്.

5. നിത്യം ന കുര്യാദ്യോ വിപ്രസ്ത്രിസന്ധ്യം ശ്രാദ്ധതർപ്പണം
ബലിം വേദധ്വനിം സോऽപി വിഷഹീനോ യഥോരഗഃ

ത്രിസന്ധ്യയും ശ്രാദ്ധതർപ്പണങ്ങളും ബലിയും വേദാദ്ധ്യയനവും ദിവസം തോറും അനുഷ്ഠിക്കാത്ത വിപ്രൻ വിഷമില്ലാത്ത സർപ്പത്തിനു തുല്യനാണ്.

6. ദേവീസേവാവിഹീനശ്ച ശ്രീഹരേരനിവേദ്യഭുക്
ഭസ്മാന്തം സൂതകം തസ്യ ന കർമ്മാർഹശ്ച നാരദ

ഹേ നാരദ, ദേവീസേവയില്ലാത്തവനും ശ്രീഹരിക്കു നിവേദിക്കാത്തത് ഭക്ഷിക്കുന്നവനുമായ ബ്രാഹ്മണൻ അശുദ്ധനാണ്. മരണപര്യന്തം അവൻ ഏതു കർമ്മത്തിനും അർഹനുമല്ല.

7. ബ്രഹ്മാ ശ്രാദ്ധാദികം സൃഷ്ട്വാ ജഗാമ പിതൃഹേതവേ
ന പ്രാപ്നുവന്തി പിതരോ ദദതി ബ്രാഹ്മണാദയഃ

ബ്രഹ്മാവ് പിതൃക്കൾക്കായി ശ്രാദ്ധാദികൾ സൃഷ്ടിച്ചിട്ട് പോയി. ബ്രാഹ്മണർ അവ നൽകിയെങ്കിലും പിതൃക്കൾക്കു ലഭിച്ചില്ല.

8. സർവേ ച ജഗ്മുഃ ക്ഷുധിതാഃ ഖിന്നാസ്തു ബ്രഹ്മണഃ സഭാം
സർവം നിവേദനം ചക്രുസ്തമേവ ജഗതാം വിധിം

വിശപ്പുകൊണ്ട് ആർത്തരായിത്തീർന്ന അവരെല്ലാം കൂടി ബ്രഹ്മസഭയിലേക്ക് ചെന്നു. ജഗത്തിന്റെ വിധാതാവായ അദ്ദേഹത്തോട് സങ്കടം അറിയിച്ചു.

9. ബ്രഹ്മാ ച മാനസീം കന്യാം സസൃജേ തു മനോഹരാം
രൂപയൗവനസമ്പന്നാം ശതചന്ദ്രനിഭാനനാം

ബ്രഹ്മാവ് അപ്പോൾ മനസാ സുന്ദരിയായ ഒരു കന്യകയെ സൃഷ്ടിച്ചു. രൂപയൗവനാദി സമ്പത്തും നൂറു ചന്ദ്രന്മാരുടെ മുഖകാന്തിയും

10. വിദ്യാവതീം ഗുണവതീമതിരൂപവതീം സതീം
ശ്വേതചമ്പകവർണ്ണാഭാം രത്നഭൂഷണഭൂഷിതാം

വിദ്യയും ഗുണങ്ങളും രൂപസൗന്ദര്യവും സ്വഭാവമഹിമയും വെളുത്ത ചമ്പകപ്പൂവിന്റെ നിറപ്പകിട്ടും ഉണ്ടായിരുന്ന അവൾ ധാരാളം രത്നാഭരണങ്ങളും അണിഞ്ഞിരുന്നു.

11. വിശുദ്ധാം പ്രകൃതേരംശാം സസ്മിതാം വരദാം ശുഭാം
സ്വധാഭിധാം ച സുദതീം ലക്ഷ്മീലക്ഷണസംയുതാം

ലക്ഷ്മീദേവിയുടെ സകലലക്ഷണങ്ങളും തികഞ്ഞ അവൾ വിശുദ്ധയും മൂലപ്രകൃതിയുടെ അംശഭൂതയും വരദയും സുസ്മിതയും ശുഭയും സുദതിയുമായിരുന്നു. സ്വധ എന്നായിരുന്നു അവളുടെ നാമം.

12. ശതപത്മപദന്യസ്തപാദപത്മം ച ബിഭ്രതീം
പത്നീം പിതൄണാം പത്മാസ്യാം പത്മജാം പത്മലോചനാം

നൂറുപത്മങ്ങളെ വെല്ലുന്ന പാദപത്മവും പത്മമുഖവും പത്മനയനങ്ങളുമുള്ള ആ പത്മജയെ പത്നിയായി

13. പിതൃഭ്യശ്ച ദദൗ ബ്രഹ്മാ തുഷ്ടേഭ്യസ്തുഷ്ടി രൂപിണീം
ബ്രാഹ്മണാനാം ചോപദേശം ചകാര ഗോപനീയകം

ബ്രഹ്മാവ്, സന്തുഷ്ടരായ പിതൃഗണങ്ങൾക്കു നൽകി. അവൾ തുഷ്ടിസ്വരൂപിണിയായിരുന്നു. പിന്നീട് ബ്രാഹ്മണർക്ക് ആ ദേവിയെ സംബന്ധിച്ച രഹസ്യമായ ഉപദേശവും നൽകി.

14. സ്വധാന്തം മന്ത്രമുച്ചാര്യ പിതൃഭ്യോ ദേയമിത്യപി
ക്രമേണ തേന വിപ്രാശ്ച പിത്രേ ദാനം ദദുഃപുരാ

സ്വധാന്തമായി മന്ത്രം ഉച്ചരിച്ചുവേണം പിതൃകർമ്മം ചെയ്യാൻ എന്ന്. ക്രമേണ ബ്രാഹ്മണർ ആ വിധത്തിലുള്ള മന്ത്രം കൊണ്ട് പിതൃദാനം ചെയ്തു വന്നു.

15. സ്വാഹാ ശസ്താ ദേവദാനേ പിതൃദാനേ സ്വധാ സ്മൃതാ
സർവത്ര ദക്ഷിണാ ശസ്താ ഹതം യജ്ഞമദക്ഷിണം

ദേവകർമ്മം ചെയ്യുമ്പോൾ സ്വാഹാന്തമായും പിതൃകർമ്മം ചെയ്യുമ്പോൾ സ്വധാന്തമായും ചെയ്യേണ്ടതാണ്. അതാണ് ശ്രേഷ്ഠം. ഏതുകർമ്മത്തിനും ദക്ഷിണ ശ്രേഷ്ഠമാണ്. അതില്ലെങ്കിൽ യജ്ഞം വ്യർത്ഥം തന്നെ.

16. പിതരോ ദേവതാ വിപ്രാ മുനയോ മനവസ്തഥാ
പൂജാം ചക്രുഃ സ്വധാം ശാന്താം തുഷ്ടുവുഃ പരമാദരാത്

പിതൃഗണങ്ങളും ദേവതകളും ബ്രാഹ്മണരും മുനിമാരും മനുക്കളും എല്ലാവരും അത്യന്തം ആദരവോടെ ശാന്തസ്വരൂപിണിയായ സ്വധാദേവിയെ പൂജിക്കുകയും സ്തുതിക്കുകയും ചെയ്തു.

17. ദേവാദയശ്ച സന്തുഷ്ടാഃ പരിപൂർണ്ണമനോരഥാഃ
വിപ്രാദയശ്ച പിതരഃ സ്വധാദേവീവരേണ ച

ദേവാദികളും വിപ്രാദികളും പിതൃഗണങ്ങളും സ്വധാദേവിയുടെ വരത്താൽ മനോരഥം പൂർണ്ണമായി സാധിച്ചവരായിത്തീർന്നു.

18. ഇത്യേവം കഥിതം സർവം സ്വധോപാഖ്യാനമേവ ച
സർവേഷാം ച തുഷ്ടികരം കിം ഭൂയഃ ശ്രോതുമിച്ഛസി

അങ്ങേക്ക് സന്തുഷ്ടി നൽകുന്ന സ്വധോപാഖ്യാനം ഞാൻ ഇപ്പോൾ പറഞ്ഞു കഴിഞ്ഞു. ഇനി എന്താണ് അങ്ങേക്കു കേൾക്കേണ്ടത്?

### ശ്രീനാരദ ഉവാച

19. സ്വധാ പൂജാവിധാനം ച ധ്യാനം സ്തോത്രം മഹാമുനേ
ശ്രോതുമിച്ഛാമി യത്നേന വദ വേദവിദാം വര

വേദജ്ഞന്മാരിൽ ഉത്തമനായ മഹാമുനേ, സ്വധയുടെ പൂജാ വിധികളും ധ്യാനവും സ്തോത്രവും കേൾക്കാൻ ആഗ്രഹമുണ്ട്. അത് എനിക്ക് പറഞ്ഞു തന്നാലും.

### നാരായണ ഉവാച

20. ധ്യാനം ച സ്തവനം ബ്രഹ്മൻ വേദോക്തം സർവമംഗളം
സർവം ജാനാസി ച കഥം ജ്ഞാതുമിച്ഛസി വൃദ്ധയേ

സർവമംഗളപ്രദവും വേദോക്തവുമായ ധ്യാനവും സ്തവനവും എല്ലാം അങ്ങേയ്ക്കു അറിവുള്ളവയാണല്ലോ. പിന്നെന്തിനു ചോദിക്കുന്നു? അറിവു കൂട്ടാനോ?

21. ശരത് കൃഷ്ണത്രയോദശ്യാം മഘായാം ശ്രാദ്ധവാസരേ
സ്വധാം സമ്പൂജ്യ യത്നേന തതഃ ശ്രാദ്ധം സമാചരേത്

ആശ്വിനമാസത്തിൽ വരുന്ന കൃഷ്ണത്രയോദശിയിലെ മഘാനക്ഷത്രത്തിലോ ശ്രാദ്ധ ദിവസമോ സ്വധാ ദേവിയെ പൂജിച്ചിട്ട് പിന്നെ ശ്രാദ്ധം നടത്തണം.

22. സ്വധാം നാഭ്യർച്ച്യ യോ വിപ്രഃ ശ്രാദ്ധം കുര്യാദഹം മതിഃ
ന ഭവേത്ഫലഭാക്സത്യം ശ്രാദ്ധസ്യ തർപ്പണസ്യ ച

ബുദ്ധിമാനാണെന്ന അഹങ്കാരത്തോടെ സ്വധയെ പൂജിക്കാതെ ശ്രാദ്ധം നടത്തുന്ന ബ്രാഹ്മണന്റെ ശ്രാദ്ധവും തർപ്പണവും സഫലമായിത്തീരുകയില്ല.

23. ബ്രഹ്മണോ മാനസീം കന്യാം ശശ്വത്സുസ്ഥിരയൗവനാം
പൂജ്യാ വൈ പിതൃദേവാനാം ശ്രാദ്ധാനാം ഫലദാം ഭജേ

"ബ്രഹ്മാവിന്റെ മാനസപുത്രിയും സദാ യൗവനസമ്പന്നയും പിതൃക്കൾക്കും ദേവന്മാർക്കും സമ്പൂജ്യയും ശ്രാദ്ധദാനാദികളുടെ ഫലപ്രദാത്രിയുമായ ദേവിയെ ഞാൻ ഭജിക്കുന്നു."

24. ഇതി ധ്യാത്വാ ശിലായാം വാ ഹ്യഥവാ മംഗളേ ഘടേ
ദദ്യാത് പാദ്യാദികം തസ്യൈ മൂലേനേതി ശ്രുതൗ ശ്രുതം

എന്നിങ്ങനെ ധ്യാനിച്ചിട്ട് ശിലയിലോ അല്ലെങ്കിൽ മംഗളമയമായ ഘടത്തിലോ മൂലമന്ത്രം കൊണ്ട് പാദ്യാദികൾ നൽകണമെന്നാണു വേദവിധി.

25. ഓം ഹ്രീം ശ്രീം ക്ലീം സ്വധാദേവൈ്യ സ്വാഹേതി ച മ. ാമുനേ
സമുച്ചാര്യ ച സംപൂജ്യ സ്തുത്വാ താം പ്രണമേദ്ദ്വിജഃ

മഹാമുനേ, 'ഓം ഹ്രീം ശ്രീം ക്ലീം സ്വധാദേവൈ്യ സ്വാഹാ' എന്നതാണ് മൂലമന്ത്രം. ഇത് ഉച്ചരിച്ചുകൊണ്ട് ആ ദേവിയെ പൂജിച്ചിട്ട് ദേവിയെ ദ്വിജൻ സ്തുതിക്കുകയും പ്രണമിക്കുകയും ചെയ്യണം.

26. സ്തോത്രം ശൃണു മുനി ശ്രേഷ്ഠ ബ്രഹ്മപുത്ര വിശാരദ
സർവവാഞ്ഛാപ്രദം നൃണാം ബ്രഹ്മണായത്കൃതം പുരാ

ബ്രഹ്മപുത്രനും മഹാശയനുമായ നാരദമഹർഷേ, ഇനി സ്തോത്രം കേട്ടു കൊള്ളുക. മനുഷ്യരുടെ സകല ആഗ്രഹങ്ങളെയും നിറവേറ്റിത്തരുന്നതും പണ്ട് ബ്രഹ്മാവ് നിർമ്മിച്ചതുമാണ് ഈ സ്തോത്രം.

### ശ്രീനാരായണ ഉവാച

27. സ്വധോച്ചാരണമാത്രേണ തീർത്ഥസ്നായീ ഭവേന്നരഃ
മുച്യതേ സർവപാപേഭ്യോ വാജപേയഫലം ലഭേത്

സ്വധയെന്ന് ഉച്ചരിച്ചാൽത്തന്നെ മനുഷ്യന് തീർത്ഥസ്നാനം ചെയ്തഫലമുണ്ടാകും. അവൻ സർവ പാപങ്ങളിൽ നിന്നും മുക്തനാകും. അവന് വാജപേയയജ്ഞം നടത്തിയാലുള്ള ഫലം ലഭിക്കുകയും ചെയ്യും.

28. സ്വധാ സ്വധാ സ്വധേത്യേവം യദി വാരത്രയം സ്മരേത്
ശ്രാദ്ധസ്യ ഫലമാപ്നോതി ബലേശ്ച തർപ്പണസ്യ ച

സ്വധ സ്വധ സ്വധ എന്ന് മൂന്നു പ്രാവശ്യം ജപിച്ചാൽ ശ്രാദ്ധം, ബലി, തർപ്പണം എന്നിവ ചെയ്താലുള്ള ഫലം ലഭിക്കും.

29. ശ്രാദ്ധകാലേ സ്വധാസ്തോത്രം യഃ ശൃണോതി സമാഹിതഃ
സ ലഭേത് ശ്രാദ്ധസംഭൂതം ഫലമേവ ന സംശയഃ

ശ്രാദ്ധസമയത്ത് ഏകാഗ്രതയോടെ ആരാണോ സ്വധാസ്തോത്രം ചൊല്ലുന്നത് അവൻ ശ്രാദ്ധത്തിന്റെ സമ്പൂർണ്ണഫലം നേടുമെന്നതിനു സംശയമില്ല.

30. സ്വധാ സ്വധാ സ്വധേത്യേവം ത്രിസന്ധ്യം യഃ പഠേന്നരഃ
പ്രിയാം വിനീതാം സ ലഭേത് സാധ്വീം പുത്രഗുണാന്വിതാം.

സ്വധാ സ്വധാ സ്വധാ എന്ന് മൂന്നുരു ത്രിസന്ധ്യകളിലും ജപിക്കുന്ന മനുഷ്യന് പ്രിയയും വിനീതയും പുത്രന്മാരെ പ്രസവിക്കുന്നവളും ആയ പത്നിയെ ലഭിക്കും.

31. പിതൃണാം പ്രാണതുല്യാ ത്വം ദ്വിജജീവനരൂപിണീ
ശ്രാദ്ധാധിഷ്ഠാതൃദേവീ ച ശ്രാദ്ധാദീനാം ഫലപ്രദാ

ഹേ ദേവി, പിതൃക്കൾക്കു നീ പ്രാണതുല്യയും ദ്വിജന്മാരുടെ ജീവനരൂപിണിയുമാകുന്നു. ശ്രാദ്ധത്തിന് അധിഷ്ഠാന ദേവതയും ശ്രാദ്ധാദികളുടെ ഫലദാത്രിയും നീ തന്നെ.

32. നിത്യാ ത്വം സത്യരൂപാഽസി പുണ്യരൂപാഽസി സുവ്രതേ
ആവിർഭാവതിരോഭാവൗ സൃഷ്ടൗ ച പ്രളയേ തവ

സുവ്രതേ, നീ നിത്യയും സത്യസ്വരൂപയും പുണ്യസ്വരൂപയും ആകുന്നു. സൃഷ്ടിയുടെ ആരംഭത്തിൽ ആവിർഭവിക്കുകയും പ്രളയ കാലത്ത് നീ തിരോഭവിക്കുകയും ചെയ്യുന്നു.

33. ഓം സ്വസ്തിശ്ച നമഃ സ്വാഹാ സ്വധാ ത്വം ദക്ഷിണാ തഥാ
നിരൂപിതാശ്ചതുർവേദൈഃ പ്രശസ്താഃ കർമ്മിണാം പുനഃ

പ്രണവം, സ്വസ്തി, നമനം, സ്വാഹാ, സ്വധാ ദക്ഷിണ ഇവയെല്ലാം കർമ്മികൾക്ക് ശ്രേഷ്ഠമായിട്ടുള്ളവയാണെന്ന് നാലു വേദങ്ങളും പറയുന്നു.

34. കർമ്മപൂർത്യർത്ഥമേവൈതാ ഈശ്വരേണ വിനിർമ്മിതാഃ
ഇത്യേവമുക്ത്വാ സ ബ്രഹ്മാ ബ്രഹ്മലോകേ സ്വസംസദി

ഇവ ഈശ്വരൻ കർമ്മപൂർത്തിക്കു വേണ്ടിത്തന്നെ നിർമ്മിച്ചതാണ്. ഇങ്ങനെ ബ്രഹ്മസദസ്സിൽ വച്ച് ബ്രഹ്മാവ് സ്വധാദേവിയെ പ്രശംസിച്ചു കൊണ്ട്

35. തസ്ഥൗ ച സഹസാ സദ്യഃ സ്വധാ സാഽവിർബഭൂവ ഹ
തദാ പിതൃഭ്യഃ പ്രദദൗ താമേവ കമലാനനാം

നിൽക്കെ, സ്വധാദേവി ആ നിമിഷം അവിടെ ആവിർഭവിച്ചു. അപ്പോൾ തന്നെ ആ തണ്ടാർമുഖിയെ ബ്രഹ്മാവ് പിതൃക്കൾക്കു നൽകി.

36. താം സമ്പ്രാപ്യ യയുസ്തേ ച പിതരശ്ച പ്രഹർഷിതാഃ
സ്വധാ സ്തോത്രമിദം പുണ്യം യഃ ശൃണോതി സമാഹിതഃ
സസ്നാതഃ സർവതീർത്ഥേഷു വാഞ്ഛിതം ഫലമാപ്നുയാത്

പിതൃക്കൾ അവളെയും കൂട്ടി സന്തുഷ്ടരായി തങ്ങളുടെ ലോകത്തേക്കു പോയി. ഈ സ്വധാസ്തോത്രം പാവനമാണ്. ഇത് ശ്രദ്ധയോടെ കേൾക്കുന്നവൻ സർവ തീർത്ഥങ്ങളിലും സ്നാനം ചെയ്തവനാണ്. അവന് ആഗ്രഹിച്ചതെല്ലാം ലഭിക്കുകയും ചെയ്യും.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ചതുശ്ചത്വാരിംശോഽദ്ധ്യായഃ

## അഥ പഞ്ചചത്വാരിംശോഽദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. ഉക്തം സ്വാഹാസ്വധാഖ്യാനം പ്രശസ്തം മധുരം പരം
വക്ഷ്യാമി ദക്ഷിണാഖ്യാനം സാവധാനോ നിശാമയ

അത്യന്തം മധുരവും ശ്രേഷ്ഠവുമായ സ്വാഹാസ്വധോപാഖ്യാനങ്ങൾ പറഞ്ഞുകഴിഞ്ഞു. ഇനി ദക്ഷിണോപാഖ്യാനം പറയാം. ശ്രദ്ധിച്ച് കേട്ടുകൊള്ളുക.

2. ഗോപീ സുശീലാ ഗോലോകേ പുരാഽഽസീത് പ്രേയസീ ഹരേഃ
രാധാ പ്രധാനാ സധ്രീചീ ധന്യാ മാന്യാ മനോഹരാ

പണ്ട് ഗോലോകത്ത് ഹരിക്ക് ഏറ്റവും പ്രിയപ്പെട്ടവളായി സുശീല എന്നൊരു ഗോപിക ഉണ്ടായിരുന്നു. അവൾ രാധയെപ്പോലെ പ്രധാനയും രാധയുടെ പ്രിയതോഴിയും ധന്യയും മാന്യയും മനോഹരിയുമായിരുന്നു.

3. അതീവസുന്ദരീ രാമാ സുഭഗാ സുദതീ സതീ
വിദ്യാവതീ ഗുണവതീ ചാതിരൂപവതീ സതീ

അവൾ അഴകും രൂപസൗഭാഗ്യവും കൊണ്ട് അത്യന്തം സുന്ദരിയും രൂപവതിയും വിദ്യാഗുണാദികൾ തികഞ്ഞ സതിയുമായിരുന്നു.

4. കലാവതീ കോമളാംഗീ കാന്താ കമലലോചനാ
സുശ്രോണീ സുസ്തനീ ശ്യാമാ ന്യഗ്രോധപരിമണ്ഡിതാ

കലാവതിയും കോമളാംഗിയും കാന്തയും കമലലോചനയും ശ്യാമയും സുശ്രോണിയും സുസ്തനിയുമായ അവളുടെ കാർകൂന്തൽ പേരാലിൻ വേരുപോലെ നീളമുള്ളതായിരുന്നു.

5. ഈഷദ്ധാസ്യപ്രസന്നസ്യാ രത്നാലങ്കാരഭൂഷിതാ
ശ്വേതചമ്പകവർണ്ണാഭാ ബിംബോഷ്ഠീ മൃഗലോചനാ

പുഞ്ചിരിയാൽ സദാപ്രസന്നമായിരുന്നു, അവളുടെ മുഖം. ധാരാളം രത്നാഭരണങ്ങൾ അവൾ അണിഞ്ഞിരുന്നു. വെളുത്ത ചമ്പകപ്പൂവിന്റെ നിറവും ചെന്തൊണ്ടിപ്പഴത്തിനൊത്ത അധരോഷ്ഠങ്ങളും പൂണ്ട അവളുടെ കണ്ണുകൾ പേടമാൻ മിഴികൾ പോലെ അഴകുള്ളവയായിരുന്നു.

6. കാമശാസ്ത്രേഷു നിപുണാ കാമിനീ ഹംസഗാമിനീ
ഭാവാനുരക്താ ഭാവജ്ഞാ കൃഷ്ണസ്യ പ്രിയഭാമിനീ

ഹംസത്തിന്റെ ഗമനഭംഗിയുള്ള ആ കാമിനി കാമശാസ്ത്രനിപുണയും ഭഗവാൻ കൃഷ്ണന്റെ പ്രിയകാമിനിയും മനസാ ഭഗവാനിൽ അനുരക്തയും ഭഗവത്ഭാവത്തെ ഗ്രഹിക്കാൻ സമർത്ഥയുമായിരുന്നു.

7. രസജ്ഞാ രസികാ രാസേ രാസേശസ്യ രസോത്സുകാ
ഉവാസാഽദക്ഷിണേ ക്രോഡേ രാധായാഃ പുരതഃ പുരാ

പണ്ടൊരിക്കൽ രസജ്ഞതയും രസികയുമായ അവൾ രാസമണ്ഡലത്തിൽ വച്ച് രാസേശ്വരനായ കൃഷ്ണന്റെ മടിയിൽ ഇടത്തുവശത്ത് രസതത്പരയായിരിക്കുന്നത് രാധയ്ക്ക് തന്റെ കൺമുമ്പിൽ കാണാൻ ഇടയായി.

8. സംബഭൂവാനമ്രമുഖോ ഭയേന മധുസൂദനഃ
ദൃഷ്ട്വാ രാധാം ച പുരതോ ഗോപീനാം പ്രവരോത്തമാം

ഗോപികമാരിൽ ഉത്തമയായ രാധയെ മുമ്പിൽ കണ്ട മധുസൂദനന്റെ മുഖം ഭയം കൊണ്ട് കുനിഞ്ഞു പോയി.

9. കാമിനീം രക്തവദനാം രക്തപങ്കജലോചനാം
കോപേന കമ്പിതാംഗീം ച കോപേന സ്ഫുരിതാധരാം

മുഖം തുടുത്ത് ചെന്താരുപോലെ കണ്ണുകലങ്ങിച്ചെമന്ന് കോപം കൊണ്ട് ശരീരമാകെ വിറകൊണ്ട് ചുണ്ടിളക്കുന്ന ആ കാമിനി,

10. വേഗേന താം തു ഗച്ഛന്തീം വിജ്ഞായ തദനന്തരം
വിരോധഭീതോ ഭഗവാനന്തർധാനം ചകാര സഃ

വേഗം തന്റെ നേർക്ക് നടന്നടുക്കുന്നതായി അറിഞ്ഞ കൃഷ്ണൻ അവൾ പിണങ്ങും എന്നു ഭയപ്പെട്ട് ഉടൻ തന്നെ അന്തർധാനം ചെയ്തു.

11. പലായന്തം ച കാന്തം ച ശാന്തം സത്വം സുവിഗ്രഹം
വിലോക്യ കമ്പിതാ ഗോപ്യഃ സുശീലാദ്യാസ്തതോഭിയാ

സത്വമൂർത്തിയായ കാന്തൻ ഓടിപ്പോയെന്നു കണ്ടപ്പോൾ സുശീലാദിഗോപികമാരെല്ലാം ഭയപ്പെട്ട് വിറച്ചുപോയി.

12. വിലോക്യ ലമ്പടം തത്ര ഗോപീനാം ലക്ഷകോടയഃ
പുടാഞ്ജലിയുതാ ഭീതാ ഭക്തിനമ്രാത്മകന്ധരാഃ

സുശീലയിൽ ആസക്തനായ കൃഷ്ണനെ നോക്കിയ എണ്ണമറ്റ ഗോപസ്ത്രീകൾ ഭയപ്പെട്ട് കൂപ്പു കൈയോടെ ഭക്തിപൂർവം മനസ്സും ശിരസ്സും താഴ്ത്തി,

13. രക്ഷ രക്ഷേത്യുക്തവന്ത്യോ ദേവീമിതി പുനഃ പുനഃ
യയുർ ഭയേന ശരണം തസ്യാശ്ചരണപങ്കജേ

ദേവീ രക്ഷിക്കണേ രക്ഷിക്കണേ എന്നു വീണ്ടും വീണ്ടും അപേക്ഷിച്ചുകൊണ്ട് രാധയുടെ ചരണകമലത്തിൽ അഭയം പ്രാപിച്ചു.

14. ത്രിലക്ഷകോടയോ ഗോപാഃ സുദാമാദയ ഏവ ച
യയുർഭയേന ശരണം, തത്പാദബ്ജേ ച നാരദ

സുദാമാവ് തുടങ്ങി മൂന്നുലക്ഷം കോടി ഗോപന്മാരും ഭയപ്പെട്ട് അവളുടെ പാദപത്മത്തെത്തന്നെ അഭയം പ്രാപിച്ചു.

15. പലായന്തം ച കാന്തം ച വിജ്ഞായ പരമേശ്വരി
പലായന്തീം സഹചരീം സുശീലാം ച ശശാപ സാ

സ്വകാന്തൻ പലായനം ചെയ്തെന്നറിഞ്ഞ ആ പരമേശ്വരി ഓടിപ്പോകാൻ തുനിഞ്ഞ സുശീലയെ ശപിക്കുകയും ചെയ്തു.

16. അദ്യപ്രഭൃതി ഗോലോകം സാ ചേദായാതി ഗോപികാ
സദ്യോ ഗമനമാത്രേണ ഭസ്മസാച്ച ഭവിഷ്യതി

"ഇന്നു മുതൽ ആ ഗോപിക ഗോലോകത്തു വരുന്നെങ്കിൽ വരുന്നമാത്രയിൽ അവൾ ഭസ്മമായി തീരും".

17. ഇത്യേവമുക്ത്വാ തത്രൈവ ദേവദേവേശ്വരീ രുഷാ
രാസേശ്വരീ രാസമദ്ധ്യേ രാസേശമാജുഹാവ ഹ

എന്നിങ്ങനെ ശപിച്ചിട്ട് ആ രാസമണ്ഡലത്തിൽത്തന്നെ നിന്നുകൊണ്ട് ദേവദേവേശ്വരിയും രാസേശ്വരിയുമായ രാധ രാസേശ്വരനെ വിളിച്ചു.

18. നാലോക്യ പുരതഃ കൃഷ്ണം രാധാവിരഹകാതരാ
യുഗകോടിസമം മേനേ ക്ഷണഭേദേന സുവ്രതാ

വിളിച്ചിട്ടും കൃഷ്ണൻ പ്രത്യക്ഷനാവാത്തതിനാൽ സുവ്രതയായ രാധയ്ക്ക് വിരഹവേദന പൊറുക്കാനായില്ല. അതുകൊണ്ട് ഓരോ ക്ഷണവും സുവ്രതയായ അവൾക്ക് യുഗകോടിതുല്യമായി ത്തോന്നി.

19. ഹേ കൃഷ്ണ പ്രാണനാഥേശാഗച്ഛ പ്രാണാധികപ്രിയ
പ്രാണാധിഷ്ഠാതൃദേവേശ പ്രാണാ യാന്തി ത്വയാ വിനാ

ഹേ കൃഷ്ണ, പ്രാണനാഥ, ഈശ, പ്രാണാധികപ്രിയ, വരു. ഹേ പ്രാണാധിഷ്ഠാതൃദേവേശ, നീ ഇല്ലാഞ്ഞിട്ട് എന്റെ പ്രാണൻ പോകുന്നു.

20. **സ്ത്രീഗർവഃ പതിസൗഭാഗ്യാദ്വർദ്ധതേ ച ദിനേ ദിനേ**
**സുഖം ച വിപുലം യസ്മാത്തം സേവേദ്ധർമ്മതഃ സദാ**

സ്ത്രീയ്ക്ക് ഭർത്തൃസൗഭാഗ്യമുണ്ടാകുമ്പോൾ ദിവസം തോറും ഗർവ് കൂടി വരും.സുഖവും വർദ്ധിച്ചു വരും. അതിനാൽ ധർമ്മാനുസൃതം ഭർത്താവിനെ സദാ സേവിക്കുകയാണ് വേണ്ടത്.

21. **പതിർബന്ധുഃ കുലസ്ത്രീണാമധിദേവഃ സദാ ഗതിഃ**
**പരസമ്പത്സ്വരൂപശ്ച മൂർത്തിമാൻ ഭോഗതഃ സദാ**

കുലസ്ത്രീകൾക്ക് ഭർത്താവു തന്നെയാണ് ബന്ധുവും കുലദേവതയും, സദാ പ്രാപ്യസ്ഥാനവും പരമമായ സമ്പത്സ്വരൂപവും മൂർത്തിമത്തായ ഭോഗവും ഭർത്താവു തന്നെയാകുന്നു.

22. **ധർമ്മദഃ സുഖദഃ ശശ്വത്പ്രീതിദഃ ശാന്തിദഃ സദാ**
**സമ്മാനൈർദ്ദീപ്യമാനശ്ച മാനദോ മാനഖണ്ഡനഃ**

ധർമ്മവും സുഖവും സദാപ്രീതിയും ശാന്തിയും മാനവും നൽകുന്നതും സമ്മാനത്താൽ തെളിയുന്നതും മാനം കെടുത്തുന്നതും ഭർത്താവു തന്നെ.

23. **സാരാത്സാരതരഃ സ്വാമീ ബന്ധൂനാം ബന്ധുവർദ്ധനഃ**
**ന ച ഭർത്തുഃ സമോ ബന്ധുർ ബന്ധോർ ബന്ധുഷു ദൃശ്യതേ**

ശ്രേഷ്ഠന്മാരിൽ ശ്രേഷ്ഠനും സ്വാമിയും ബന്ധുക്കളുടെയും ബന്ധുക്കളെ വർദ്ധിപ്പിക്കുന്നവനും ഭർത്താവു തന്നെ. സ്ത്രീകൾക്ക് ബന്ധുക്കളിൽ ഭർത്താവിനു തുല്യനായ മറ്റൊരു ബന്ധുവും ഇല്ല.

24. **ഭരണാദേവ ഭർത്താ ച പാലനാത്പതിരുച്യതേ**
**ശരീരേശാച്ച സ സ്വാമീ കാമദഃ കാന്ത ഉച്യതേ**

ഭരിക്കുന്നതുകൊണ്ട് ഭർത്താവെന്നും പാലിക്കുന്നതുകൊണ്ട് പതിയെന്നും പറയുന്നു. ശരീരത്തിന്റെ ഉടമയായതിനാൽ സ്വാമിയെന്നും കാമപ്രദനായതിനാൽ കാന്തനെന്നും പറയുന്നു.

25. **ബന്ധുശ്ച സുഖവൃദ്ധ്യാ ച പ്രീതിദാനാത് പ്രിയഃ സ്മൃതഃ**
**ഐശ്വര്യദാനാദീശശ്ച പ്രാണേശാത്പ്രാണനായകഃ**

സുഖം വർദ്ധിപ്പിക്കുന്നതിനാൽ ബന്ധുവെന്നും പ്രീതിപ്രദനായതിനാൽ പ്രിയനെന്നും ഐശ്വര്യം നൽകുന്നതിനാൽ ഈശനെന്നും പ്രാണന്റെ സ്വാമിയായതിനാൽ പ്രാണനായകനെന്നും വിളിക്കുന്നു.

26. **രതിദാനാച്ച രമണഃ പ്രിയോ നാസ്തി പ്രിയാത് പരഃ**
**പുത്രസ്തു സ്വാമിനഃ ശുക്രാജ്ജായതേ തേന സ പ്രിയഃ**

രതിപ്രദനായതിനാൽ രമണനെന്നും പറയും. ആ പ്രിയനെക്കാൾ പ്രിയനായി മറ്റൊരാൾ ഇല്ല. സ്വാമിയുടെ ബീജത്തിൽ നിന്നാണ് പുത്രനുണ്ടാകുന്നത്. അതു കൊണ്ടാണ് അവൻ പ്രിയനായിത്തീരുന്നതും.

27. **ശതപുത്രാത്പരഃ സ്വാമീ കുലജാനാം പ്രിയഃ സദാ**
**അസത്കുലപ്രസൂതാ യാ കാന്തം വിജ്ഞാതുമക്ഷമാ**

കുല സ്ത്രീകൾക്ക് പതി എപ്പോഴും നൂറുപുത്രന്മാരെക്കാൾ പ്രിയനാണ്. അസത്കുലത്തിൽ ജനിച്ച സ്ത്രീകൾ മാത്രമേ കാന്തനെ അറിയാൻ കഴിവില്ലാത്തവരായിരിക്കൂ.

28. **സ്നാനം ച സർവതീർത്ഥേഷു സർവയജ്ഞേഷു ദക്ഷിണാ**
**പ്രാദക്ഷിണ്യം പൃഥിവ്യാശ്ച സർവാണി ച തപാംസി ച**

സർവപുണ്യതീർത്ഥങ്ങളിലും ചെയ്യുന്ന സ്നാനം, സർവയജ്ഞങ്ങളിലും നൽകുന്ന ദക്ഷിണ, ഭൂപ്രദക്ഷിണം, എല്ലാ പ്രകാരത്തിലുമുള്ള തപസ്സുകൾ,

**29. സർവാണ്യേവ വ്രതാദീനി മഹാദാനാനി യാനി ച**
**ഉപോഷണാനി പുണ്യാനി യാനി യാനി ശ്രുതാനി ച**

എല്ലാത്തരത്തിലുമുള്ള വ്രതാദികൾ, മഹാദാനങ്ങൾ പുണ്യപ്രദങ്ങളായ ഉപവാസങ്ങൾ ഏതെല്ലാമുണ്ടോ അവ,

**30. ഗുരുസേവാ വിപ്രസേവാ വേദസേവാദികം ച യത്**
**സ്വാമിനഃ പാദസേവായാഃ കലാം നാർഹന്തി ഷോഡശീം**

ഗുരുസേവ, വിപ്രസേവ, വേദാദ്ധ്യയനം എന്നിവയൊന്നും സ്വന്തം ഭർത്താവിനെ സേവിക്കുന്നതിന്റെ പതിനാറിലൊന്നുപോലും ഫലം നൽകുന്നവയല്ല.

**31. ഗുരുവിപ്രേന്ദ്രദേവേഷു സർവേഭ്യശ്ച പതിർഗുരുഃ**
**വിദ്യാദാതാ യഥാ പുംസാം കുലജാനാം തഥാ പ്രിയഃ**

ഗുരു, വിപ്രൻ, ദേവന്മാർ, എന്നീ എല്ലാവരിലും വച്ച് കുലസ്ത്രീകൾക്ക് ഗുരു സ്വഭർത്താവു തന്നെയാണ്. മനുഷ്യർക്ക് വിദ്യാദാതാവിനെപ്പോലെയാണ് സ്ത്രീകൾക്ക് ഭർത്താവ്.

**32. ഗോപീനാം ലക്ഷകോടീനാം ഗോപാനാം ച തഥൈവ ച**
**ബ്രഹ്മാണ്ഡാനാമസംഖ്യാനാം തത്രസ്ഥാനാം തഥൈവ ച**

ലക്ഷം കോടി ഗോപികമാർക്കും അതുപോലെ തന്നെ ഗോപന്മാർക്കും എണ്ണമറ്റ ബ്രഹ്മാണ്ഡങ്ങൾക്കും അവയിൽ വസിക്കുന്നവർക്കും

**33. വിശ്വാദിഗോളകാന്താനാമീശ്വരീ യത് പ്രസാദതഃ**
**അഹം ന ജാനേ തം കാന്തം സ്ത്രീസ്വഭാവോ ദുരത്യയഃ**

വിശ്വം തുടങ്ങിയ ഗോളകങ്ങൾക്കുമെല്ലാം ഞാൻ ഈശ്വരിയായിരിക്കുന്നത് ആരുടെ കാരുണ്യം കൊണ്ടാണോ ആ കാന്തനെ മാത്രം ഞാൻ കാണുന്നില്ല. സ്ത്രീസ്വഭാവം എത്ര ചപലമാണ്!

**34. ഇത്യുക്ത്വാ രാധികാ കൃഷ്ണം തത്ര ദധ്യൗ സ്വഭക്തിതഃ**
**രുരോദ പ്രേമ്ണാ സാ രാധാ നാഥനാഥേതി ചാബ്രവീത്**

എന്നു പറഞ്ഞുകൊണ്ട് രാധ അവിടെയിരുന്ന് കൃഷ്ണനെത്തന്നെ ധ്യാനിച്ചു. "നാഥ ! നാഥ ! എന്ന് പ്രേമപൂർവം വിളിച്ചുകൊണ്ടു വിലപിച്ചു.

**35. ദർശനം ദേഹി രമണ ദീനാ വിരഹദുഃഖിതാ**
**അഥ സാ ദക്ഷിണാ ദേവീ ധ്വസ്താ ഗോലോകതോ മുനേ**

ഹേ രമണ ! വിരഹദുഃഖം സഹിക്കാനാവാത്ത ഈ ദീനയായവൾക്ക് ദർശനം തരണേ." എന്ന്. അതിൽ പിന്നീട് ആ ദക്ഷിണാദേവി (സുശീല) ഗോലോകം വെടിയുകയും ചെയ്തു.

**36. സുചിരം ച തപസ്തപ്ത്വാ വിവേശ കമലാതനൗ**
**അഥ ദേവാദയഃ സർവേ യജ്ഞം കൃത്വാ സുദുഷ്കരം**

അവൾ ദീർഘകാലം തപസ്സുചെയ്ത് ലക്ഷ്മീദേവിയുടെ ശരീരത്തിൽ പ്രവേശിച്ചു. പിന്നെ ദേവാദികൾ ദുഷ്കരമായ യജ്ഞങ്ങൾ ചെയ്തിട്ടും

37. നാലഭംസ്തേ ഫലം തേഷാം വിഷണ്ണാഃ പ്രയയുർവിധിം
വിധിർനിവേദനം ശ്രുത്വാ ദേവാദീനാം ജഗത്പതിം

അവയ്ക്കൊന്നും ഫലം ലഭിക്കാതായപ്പോൾ അവർ വിഷണ്ണരായി ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. ദേവന്മാരുടെ ആ അപേക്ഷ കേട്ട ബ്രഹ്മാവ് ജഗത്പതിയായ നാരായണനെ,

38. ദദ്ധ്യൗ ച സുചിരം ഭക്ത്യാ പ്രത്യാദേശമവാപ സഃ
നാരായണശ്ച ഭഗവാൻ മഹാലക്ഷ്മ്യാശ്ച ദേഹതഃ

ഭക്തിപൂർവം കുറെ നാൾ ധ്യാനിക്കുകയും ഫലം നേടുകയും ചെയ്തു. ഭഗവാൻ നാരായണൻ മഹാലക്ഷ്മിയുടെ ദേഹത്തുനിന്ന്

39. വിനിഷ്കൃഷ്യ മർത്യലക്ഷ്മീം ബ്രഹ്മണേ ദക്ഷിണാം ദദൗ
ബ്രഹ്മാ ദദൗ താം യജ്ഞായ പൂരണാർത്ഥം ച കർമ്മണാം

മർത്യലക്ഷ്മിയായ ദക്ഷിണയെ വേർവിടുവിച്ച് ബ്രഹ്മാവിനു നൽകി. ബ്രഹ്മാവ് അവളെ കർമ്മപൂർത്തിക്കുവേണ്ടി യജ്ഞനു നൽകി.

40. യജ്ഞഃ സമ്പൂജ്യ വിധിവത് താം തുഷ്ടാവ തദാ മുദാ
തപ്തകാഞ്ചനവർണ്ണാഭാം ചന്ദ്രകോടിസമപ്രഭാം

യജ്ഞൻ അവളെ വിധിപൂർവം പൂജിച്ച് സസന്തോഷം സ്തുതിച്ചു. ഉരുക്കിയ തങ്കത്തിന്റെ നിറവും കോടിക്കണക്കിന് ചന്ദ്രന്മാരുടെ ശോഭയും

41. അതീവ കമനീയാം ച സുന്ദരീം സുമനോഹരാം
കമലാസ്യാം കോമളാംഗീം കമലായതലോചനാം

അതിയായ അഴകും സൗന്ദര്യവും രൂപഭംഗിയും കമലതുല്യമായ വദനവും ഭംഗിയാർന്ന അവയവങ്ങളും കമലതുല്യമായ കണ്ണുകളും ഉള്ള ആ ദക്ഷിണാദേവി,

42. കമലാസനപൂജ്യാം ച കമലാംഗസമുദ്ഭവാം
വഹ്നിശുദ്ധാംശുകാധാനാം ബിംബോഷ്ഠീം സുദതീം സതീം

ബ്രഹ്മാവിനു പോലും സമ്പൂജ്യയാണ്. കമലയുടെ ശരീരത്തിൽ നിന്നു ജനിച്ച അവൾ വഹ്നിവിശുദ്ധമായ വസ്ത്രമാണു ധരിച്ചിരിക്കുന്നത്. തൊണ്ടിപ്പഴത്തിനൊത്ത അധരോഷ്ഠങ്ങളും ഭംഗിയുള്ള ദന്തപംക്തിയും

43. ബിഭ്രതീം കബരീഭാരം മാലതീമാല്യസംയുതം
ഈഷദ്ധാസ്യ പ്രസന്നാസ്യാം രത്നഭൂഷണഭൂഷിതാം

മാലതീമാല്യം ചൂടിയ മുടിക്കെട്ടും നേരിയ പുഞ്ചിരിയോടെ പ്രസന്നമായ മുഖവും ഉള്ള അവൾ ധാരാളം രത്നാഭരണങ്ങൾ അണിഞ്ഞിട്ടുണ്ട്.

44. സുവേഷാഢ്യാം ച സുസ്നാതാം മുനിമാനസമോഹിനീം
കസ്തൂരീബിന്ദുഭിഃ സാർധം സുഗന്ധിചന്ദനേന്ദുഭിഃ

സ്നാനവിശുദ്ധയായ അവൾ വേഷപ്രൗഢികൊണ്ട് മുനിമാരുടെ മനസ്സിനെപ്പോലും മോഹിപ്പിക്കും. കസ്തൂരിചേർന്ന സുഗന്ധചന്ദനക്കുറിയും

45. സിന്ദൂരബിന്ദുനാല്പേനാപ്യളകാധഃസ്ഥലോജ്വലാം
സുപ്രശസ്തനിതംബാഢ്യാം ബൃഹച്ഛ്രോണിപയോധരാം

പിന്നെ ഒരു ചെറിയ സിന്ദൂരപ്പൊട്ടും അണിഞ്ഞതാണ് ഒളിവീശുന്ന നെറ്റിത്തടം. വലിപ്പമാർന്ന കടിതടവും ഉന്നതസ്തനങ്ങളും അവളുടെ അഴകിനെ വർദ്ധിപ്പിക്കുന്നു.

46. കാമദേവാധാരരൂപാം കാമബാണപ്രപീഡിതാം
താം ദൃഷ്ട്വാ രമണീയാം ച യജ്ഞോ മൂർച്ഛാമവാപ ഹ

കാമദേവന് ആധാരഭൂതയും കാമബാണപീഡിതയുമായ അവളെ കണ്ട യജ്ഞമൂർത്തി അത്യന്തം മൂർച്ഛിച്ചു പോയി.

47. പത്നീം താമേവ ജഗ്രാഹ വിധിബോധിതപൂർവകം
ദിവ്യം വർഷശതം ചൈവ താം ഗൃഹീത്വാ തു നിർജനേ

ബ്രഹ്മദേവന്റെ ആജ്ഞയനുസരിച്ച് യജ്ഞൻ അവളെ പത്നിയായി സ്വീകരിച്ചു. അവളെയും കൂട്ടിക്കൊണ്ട് നിർജനമായ പ്രദേശത്ത് എത്തി; നൂറു ദിവ്യവർഷം,

48. യജ്ഞോ രേമേ മുദാ യുക്തോ രാമേശോ രമയാ സഹ
ഗർഭം ദധാര സാ ദേവീ ദിവ്യം ദ്വാദശവർഷകം

യജ്ഞൻ സന്തുഷ്ടനായി ആ സൗന്ദര്യത്തിടമ്പോടുകൂടി രമിച്ചു. പന്ത്രണ്ടു ദിവ്യ വർഷം അവൾ ഗർഭം ധരിച്ചുകൊണ്ടു കഴിഞ്ഞു.

49. തതഃ സുഷാവ പുത്രം ച ഫലം വൈ സർവകർമ്മണാം
പരിപൂർണ്ണേ കർമ്മണി ച തത്പുത്രഃ ഫലദായകഃ

അതിനുശേഷം അവൾ ഒരു പുത്രനെ പ്രസവിച്ചു. അവനാണ് സർവകർമ്മങ്ങളുടെയും ഫലരൂപത്തിലുള്ള പുത്രൻ. കർമ്മം പൂർത്തിയാകുമ്പോൾ ആ പുത്രനാണ് ഫലം നൽകുന്നത്.

50. യജ്ഞോ ദക്ഷിണയാ സാർധം പുത്രേണ ച ഫലേന ച
കർമ്മിണാം ഫലദാതാ ചേത്യേവം വേദവിദോ വിദുഃ

യജ്ഞൻ ദക്ഷിണയോടും ഫലരൂപിയായ പുത്രനോടും ചേർന്ന് കർമ്മികൾക്ക് ഫലം നൽകുന്നു എന്നിങ്ങനെയാണ് വേദജ്ഞന്മാർ പറയുന്നത്.

51. യജ്ഞശ്ച ദക്ഷിണാം പ്രാപ്യ പുത്രം ച ഫലദായകം
ഫലം ദദൗ ച സർവേഭ്യഃ കർമ്മിണാം ചൈവ നാരദ

ഹേ നാരദ, യജ്ഞൻ ദക്ഷിണയെയും ഫലപ്രദാതാവായ പുത്രനെയും പ്രാപിച്ചിട്ട് എല്ലാ കർമ്മികൾക്കും ഫലം നൽകുകയും ചെയ്തു.

52. തദാ ദേവാദയസ്തുഷ്ടാഃ പരിപൂർണ്ണമനോരഥാഃ
സ്വസ്ഥാനേ തേ യയുഃ സർവേ ധർമ്മവക്ത്രാദിദം ശ്രുതം

അപ്പോൾ ദേവാദികൾ മനോരഥം പൂർണ്ണമായി നേടിയവരായിട്ട് സസന്തോഷം സ്വസ്ഥാനങ്ങളിലേക്ക് പോയതായി ധർമ്മൻ പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്.

53. കൃത്വാ കർമ്മ ച കർത്താച തൂർണ്ണം ദദ്യാച്ച ദക്ഷിണാം
തത്ക്ഷണം ഫലമാപ്നോതി വേദൈരുക്തമിദം മുനേ

കർമ്മം പൂർത്തിയായിക്കഴിഞ്ഞാലുടൻ തന്നെ കർത്താവ് ദക്ഷിണ കൂടി നൽകണം അങ്ങനെ ചെയ്താൽ ഫലവും ഉടൻ തന്നെ ലഭിക്കുമെന്ന് വേദം പറയുന്നു.

54. കർമ്മീ കർമ്മണി പൂർണ്ണേ ച തത്ക്ഷണേ യദി ദക്ഷിണാം
ന ദദ്യാദ് ബ്രാഹ്മണേഭ്യശ്ച ദൈവേനാജ്ഞാനതോ/ഥവാ

കർമ്മം പൂർത്തിയായിക്കഴിയുമ്പോൾ ഭാഗ്യദോഷം കൊണ്ടോ അറിവില്ലായ്മ കൊണ്ടോ അപ്പോൾ ത്തന്നെ കർമ്മി ബ്രാഹ്മണദക്ഷിണ നൽകുന്നില്ലെങ്കിൽ

55. മുഹൂർത്തേ സമതീതേ തു ദ്വിഗുണാ സാ ഭവേദ്ധ്രുവം
ഏകരാത്രേ വ്യതീതേ തു സാ ത്രികോടിഗുണാ ച സാ

ക്ഷണനേരം കഴിഞ്ഞാൽ ഇരട്ടി ദക്ഷിണ നൽകണം എന്നു തീർച്ചയാണ്. ഒരു രാത്രികഴിഞ്ഞാൽ മൂന്നുകോടി ഇരട്ടിയാണ് ദക്ഷിണയായി നൽകേണ്ടത്.

56. ത്രിരാത്രേ തച്ഛതഗുണാ സപ്താഹേ ദ്വിഗുണാ തതഃ
മാസേ ലക്ഷഗുണാ പ്രോക്താ ബ്രാഹ്മണാനാം ച വർദ്ധതേ

മൂന്നുരാത്രി കഴിഞ്ഞാൽ അതിന്റെ പത്തിരട്ടിയാണു നൽകേണ്ടത്. ഏഴു ദിവസം കഴിഞ്ഞാൽ ബ്രാഹ്മണർക്കു അധികമായി നൽകേണ്ടത് അതിന്റെ ഇരട്ടിയും.ഒരു മാസം കഴിഞ്ഞാൽ അതിന്റെ ലക്ഷം മടങ്ങുമാണെന്ന് പറയപ്പെടുന്നു.

57. സംവത്സരേ വ്യതീതേ തു സാ ത്രികോടി ഗുണാ ഭവേത്
കർമ്മ തദ്യജമാനാനാം സർവം വൈ നിഷ്ഫലം ഭവേത്

ഒരു വർഷം കഴിയുമ്പോൾ നൽകേണ്ട ദക്ഷിണ അതിന്റെ മൂന്നുകോടി ഇരട്ടിയാകും. അങ്ങനെ ചെയ്യുന്നില്ലെങ്കിൽ ചെയ്തകർമ്മങ്ങളുടെ യജമാനന്മാർക്ക് ഒരു ഫലവും സിദ്ധിക്കുകയില്ല.

58. സ ച ബ്രഹ്മസ്വാഹാരീ ച ന കർമ്മാർ ഹോഽശുചിർനരഃ
ദരിദ്രോ വ്യാധിയുക്തശ്ച തേന പാപേന പാതകീ

അങ്ങനെ ദക്ഷിണ നൽകാത്ത മനുഷ്യൻ ബ്രഹ്മസ്വത്തെ അപഹരിച്ചവനും അശുദ്ധനും കർമ്മങ്ങൾക്ക് അനർഹനുമായിരിക്കും. ആ പാതകി പാപഫലമായി ദരിദ്രനും വ്യാധിഗ്രസ്തനുമായി ഭവിക്കും

59. തദ്ഗൃഹദ്യാതി ലക്ഷ്മീശ്ച ശാപം ദത്വാ സുദാരുണം
പിതരോ നൈവ ഗൃഹ്ണന്തി തദ്ദത്തം ശ്രാദ്ധതർപ്പണം

ലക്ഷ്മീദേവി അവന്റെ ഗൃഹത്തിൽ നിന്ന് ഭയങ്കരമായി ശപിച്ചു കൊണ്ട് ഇറങ്ങിപ്പോകും. അവൻ നൽകുന്ന ശ്രാദ്ധമോ തർപ്പണമോ പിതൃക്കൾ സ്വീകരിക്കുകയില്ല.

60. ഏവം സുരാശ്ച തത്പൂജാം തദ്ദത്താമഗ്നിരാഹുതിം
ദത്തം ന ദീയതേ ദാനം ഗൃഹീതേ നൈവ യാചതേ

അതുപോലെ അവൻ നൽകുന്ന ആഹുതിയും പൂജയും ദേവന്മാരും സ്വീകരിക്കുകയില്ല. നിശ്ചിതമായ ദാനം നൽകാത്തവനും അതുവാങ്ങാത്തവനും

61. ഉഭൗ തൗ നരകേ യാതഃ ഛിന്നരജ്ജ്വൗ യഥാഘടഃ
നാർപ്പയേദ്യജമാനശ്ചേദ്യാചിതശ്ചാപി ദക്ഷിണാം

രണ്ടുകൂട്ടരും കയർപൊട്ടിയ കുടം പോലെ നരകത്തിൽ നിപതിക്കും. അർത്ഥിച്ചാൽപോലും ദക്ഷിണ നൽകാത്ത യജമാനൻ,

62. ഭവേദ്ബ്രഹ്മസ്വാപഹാരീ കുംഭീപാകം വ്രജേദ്ധ്രുവം
വർഷലക്ഷം വസേത്തത്ര യമദൂതേന താഡിതഃ

ബ്രഹ്മസ്വാഹാരിയായി ഭവിക്കും. അവൻ കുംഭീപാകത്തിൽ പോകുമെന്നു തീർച്ചയാണ്. യമദൂതന്മാരുടെ താഡനവുമേറ്റ് അവൻ അവിടെ ലക്ഷം വർഷം കഴിയണം.

63. തതോ ഭവേത് സ ചാണ്ഡാലോ വ്യാധിയുക്തോ ദരിദ്രകഃ
പാതയേത് പുരുഷാൻസപ്ത പൂർവാംശ്ച സപ്ത ജന്മതഃ

പിന്നീട് അവൻ ദരിദ്രനും വ്യാധിഗ്രസ്തനുമായ ചണ്ഡാലനായി ജനിക്കും. മുമ്പും പിമ്പുമുള്ള ഏഴുതലമുറയെ അവൻ നശിപ്പിക്കും

64. ഇത്യേവം കഥിതം വിപ്ര കിം ഭൂയഃ ശ്രോതുമിച്ഛസി

ഹേ ബ്രഹ്മജ്ഞ,ഇങ്ങനെ ഞാൻ ആ ഉപാഖ്യാനം പറഞ്ഞു കഴിഞ്ഞു ഇനി എന്താണു കേൾക്കേണ്ടത്?

നാരദ ഉവാച

യത്കർമ്മ ദക്ഷിണാഹീനം കോ ഭുംക്തേ തത്ഫലം മുനേ

ഹേ മഹർഷേ,ദക്ഷിണനൽകാതെ ചെയ്ത കർമ്മത്തിന്റെ ഫലം ആരാണ് അനുഭവിക്കുക ?

65. പൂജാവിധിം ദക്ഷിണായാഃ പുരാ യജ്ഞകൃതം വദ

പണ്ട് യജ്ഞൻ ദക്ഷിണാദേവിയെ പൂജിച്ചത് ഏതുവിധിയനുസരിച്ചാണെന്നും പറയണം.

ശ്രീനാരായണ ഉവാച

കർമ്മണോ$f$ദക്ഷിണസ്യൈവ കുത ഏവ ഫലം മുനേ

ദക്ഷിണ ഇല്ലാത്ത കർമ്മത്തിന് എങ്ങിനെയാണു ഫലം ഉണ്ടാവുക

66. സദക്ഷിണേ കർമ്മണി ച ഫലമേവ പ്രവർത്തതേ
അദക്ഷിണം ച യത്കർമ്മ തദ്ഭുംക്തേ ച ബലിർമുനേ

ദക്ഷിണയോടുകൂടിയ കർമ്മത്തിനേ ഫലമുണ്ടാകൂ. ദക്ഷിണയില്ലാതെ ചെയ്ത കർമ്മത്തിന്റെ ഫലം ബലിയാണു ഭുജിക്കുന്നത്

67. ബലയേ യത്പ്രദത്തം ച വാമനേന പുരാമുനേ
അശ്രോത്രിയഃ ശ്രാദ്ധദ്രവ്യമശ്രദ്ധാദാനമേവ ച

വാമനൻ പണ്ട് ഇങ്ങനെ ഒരു വരം മഹാബലിക്കും നൽകിയിട്ടുണ്ട്. അശ്രോത്രിയൻ ചെയ്യുന്ന ശ്രാദ്ധവും അശ്രദ്ധയോടെ ചെയ്യുന്ന ദാനവും

68. വൃഷലീപതിവിപ്രാണാം പൂജാദ്രവ്യാദികം ച യത്
അസദ്ദ്വിജൈഃ കൃതം യജ്ഞമശുചേഃ പൂജനം ച യത്

വൃഷലീപതികളായ ബ്രാഹ്മണർ നൽകുന്ന പൂജാദ്രവ്യങ്ങളും അസദ്ദ്വിജന്മാർ ചെയ്യുന്ന യജ്ഞവും ശുചിയല്ലാത്തവൻ ചെയ്യുന്ന പൂജയും

69. ഗുരാവഭക്തസ്യ കർമ്മ ബലിർ ഭുംക്തേ ന സംശയഃ
ദക്ഷിണായാശ്ച യദ്ധ്യാനം സ്തോത്രം പൂജാവിധിക്രമം

ഗുരുവിൽ ഭക്തിയില്ലാത്തവൻ ചെയ്യുന്ന കർമ്മങ്ങളും ഭുജിക്കുന്നത് ബലിയാണ് എന്നതിന് സംശയമില്ല .ദക്ഷിണാദേവിയുടെ ധ്യാനവും സ്തോത്രവും പൂജാവിധിക്രമവും

70. തത്സർവം കണ്വശാഖോക്തം പ്രവക്ഷ്യാമി നിശാമയ
പുരാ സമ്പ്രാപ്യ താം യജ്ഞഃ കർമ്മദക്ഷാം ച ദക്ഷിണാം

എല്ലാം കണ്വശാഖയിൽ പറഞ്ഞിട്ടുള്ള പ്രകാരം ഞാൻ പറയാം കേട്ടു കൊള്ളുക കർമ്മദക്ഷയായ ദക്ഷിണയെ ലഭിച്ച യജ്ഞമൂർത്തി പണ്ട്

71. മുമോഹാസ്യാഃ സ്വരൂപേണ തുഷ്ടാവ കാമകാതരഃ

അവളുടെ രൂപസൗന്ദര്യത്തിൽ മോഹിച്ച് കാമാതുരനായി അവളെ സ്തുതിച്ചു

**യജ്ഞ ഉവാച**

പുരാ ഗോലോകഗോപീ ത്വം ഗോപിനാം പ്രവരാ വരാ

പണ്ട് നീ ഗോലോകത്ത് ഗോപികകളിൽ ഉത്തമയായ ഒരു ഗോപികയായിരുന്നു

72. രാധാസമാ തത്സഖീ ച ശ്രീകൃഷ്ണപ്രേയസീ പ്രിയാ
കാർത്തികീ പൂർണ്ണിമായാം തു രാസേ രാധാമഹോത്സവേ

രാധയ്ക്കു തുല്യം അവളുടെ തോഴിയും ശ്രീകൃഷ്ണന്റെ പ്രേയസിയുമായിരുന്നു. കാർത്തികാപൂർണ്ണിമയിൽ രാസമണ്ഡലത്തിലെ രാസമഹോത്സവത്തിൽ,

73. ആവിർഭൂതാ ദക്ഷിണാംസാത് ലക്ഷ്മ്യാശ്ച തേന ദക്ഷിണാ
പുരാ ത്വം ച സുശീലാഖ്യാ ഖ്യാതാ ശീലേന ശോഭനേ.

ലക്ഷ്മീദേവിയുടെ വലത്തേ തോളിൽ നിന്ന് ആവിർഭവിച്ചതിനാൽ നീ ദക്ഷിണയെന്ന് വിഖ്യാതയായി. പണ്ട് നിന്റെ പേര് സുശീല എന്നായിരുന്നു. ശോഭനേ, നീ ശീലം കൊണ്ടും പ്രസിദ്ധയായിരുന്നു

74. ലക്ഷ്മീദക്ഷാംസഭാഗാത്ത്വം രാധാശാപാച്ച ദക്ഷിണാ
ഗോലോകാത്ത്വം പരിഭ്രഷ്ടാ മമ ഭാഗ്യാദുപസ്ഥിതാ

ലക്ഷ്മിയുടെ ദക്ഷിണാംസത്തിൽ നിന്ന് ജനിച്ചതിനാലും രാധശപിച്ചതിനാലും നീ ദക്ഷിണയായി ത്തീർന്നു. ഗോലോകത്തുനിന്ന് പരിഭ്രഷ്ടയായി നീ ഭാഗ്യവശാൽ എന്റെ അടുത്തെത്തി.

75. കൃപാം കുരു മഹാഭാഗേ മാമേവ സ്വാമിനം കുരു
കർമ്മിണാം കർമ്മണാം ദേവി ത്വമേവ ഫലദാ സദാ

മഹാഭാഗേ, ദയവായി നീ എന്നെത്തന്നെ നിന്റെ നാഥനായി സ്വീകരിക്കു. ഹേ ദേവി, കർമ്മികളുടെ കർമ്മങ്ങൾക്കെല്ലാം സദാ ഫലം നൽകിക്കൊണ്ടിരിക്കുന്നത് നീയാണല്ലോ

76. ത്വയാ വിനാ ച സർവേഷാം സർവം കർമ്മ ച നിഷ്ഫലം
ത്വയാ വിനാ തഥാ കർമ്മ കർമ്മിണാം ച ന ശോഭതേ

നീ ഇല്ലെങ്കിൽ ഏവരുടെയും ഏതു കർമ്മവും നിഷ്ഫലമാണ്. നിന്നെ കൂടാതെയുള്ള കർമ്മികളുടെ കർമ്മമൊന്നും ശോഭനമാകുകയുമില്ല.

77. ബ്രഹ്മവിഷ്ണുമഹേശാശ്ച ദിക്പാലാദയ ഏവ ച
കർമ്മണശ്ച ഫലം ദാതും ന ശക്താശ്ച ത്വയാ വിനാ

ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും ദിക്പാലകന്മാർ തുടങ്ങിയവരും നിന്നെക്കൂടാതെ കർമ്മഫലം നൽകാൻ ശക്തരാകുന്നില്ല.

78. കർമ്മരൂപീ സ്വയം ബ്രഹ്മാ ഫലരൂപീ മഹേശ്വരഃ
യജ്ഞരൂപോ വിഷ്ണുരഹം ത്വമേഷാം സാരരൂപിണീ

ബ്രഹ്മാവ് സ്വയം കർമ്മരൂപിയാണ്. മഹേശ്വരൻ ഫലരൂപിയും. യജ്ഞരൂപനായ വിഷ്ണു ഞാൻ തന്നെയാകുന്നു. അവരുടെ എല്ലാം സാരരൂപിണിയാണ് നീ.

79. ഫലദാതൃ പരം ബ്രഹ്മ നിർഗുണാ പ്രകൃതിഃ പരാ
സ്വയം കൃഷ്ണശ്ച ഭഗവാൻ സ ച ശക്തസ്ത്വയാ സഹ

ഫലദാതാവ് പരബ്രഹ്മമാകുന്നു. പരയായ പ്രകൃതി നിർഗുണയാണ്. ആ ഭഗവാൻ കൃഷ്ണൻ പോലും നിന്നോടു ചേരുമ്പോൾ മാത്രമേ ശക്തനാകുന്നുള്ളു.

80. ത്വമേവ ശക്തിഃ കാന്തേ മേ ശശ്വജ്ജന്മനി ജന്മനി
സർവകർമ്മണി ശക്തോ൭ഹം ത്വയാ സഹ വരാനനേ

പ്രിയേ, ഓരോ ജന്മത്തിലും എനിക്കു ശക്തിനൽകുന്നത് നീയാണ്. നിന്നോടൊത്തു ചേർന്നേ സർവകർമ്മങ്ങൾക്കും ഞാൻ ശക്തനാകൂ,

81. ഇത്യുക്ത്വാ ച പുരസ്തസ്ഥൗ യജ്ഞാധിഷ്ഠാതൃദേവതാ
തുഷ്ടാ ബഭൂവ സാ ദേവീ ഭേജേ തം കമലാകലാ

ഇങ്ങനെ സ്തുതിച്ചുകൊണ്ട് മുമ്പിൽ നിന്ന അദ്ദേഹത്തെ യജ്ഞാധിഷ്ഠാതൃദേവതയും കമലാംശയുമായ ദേവി സസന്തോഷം ഭർത്താവായി വരിച്ചു.

82. ഇദം ച ദക്ഷിണാസ്തോത്രം യജ്ഞകാലേ ച യഃ പഠേത്
ഫലം ച സർവയജ്ഞാനാം പ്രാപ്നോതി നാത്ര സംശയഃ

ഈ ദക്ഷിണാസ്തോത്രം ആരാണോ യജ്ഞകാലത്ത് ചൊല്ലുന്നത് അവന് സർവയജ്ഞങ്ങളുടെയും ഫലം ലഭിക്കുമെന്നതിനു സംശയമില്ല.

83. രാജസൂയേ വാജപേയം ഗോമേധനരമേധകേ
അശ്വമേധേ ലാംഗലേ ച വിഷ്ണുയജ്ഞേ യശസ്കരേ

രാജസൂയം, വാജപേയം, ഗോമേധം, നരമേധം, അശ്വമേധം, ലാംഗലം, യശസ്കരമായ വിഷ്ണുയജ്ഞം,

84. ധനദേ ഭൂമിദേ പൂർത്തേ ഫലദേ ഗജമേധകേ
ലോഹയജ്ഞേ സ്വർണ്ണയജ്ഞേ രത്നയജ്ഞേ൭ഥ താമ്രകേ

ധനദാനം, ഭൂമിദാനം പൂർത്തം (കിണർ മുതലായവ കുഴിക്കുക) ഫലദാനം, ഗജമേധം, ലോഹയജ്ഞം, സ്വർണ്ണയജ്ഞം, താമ്രയജ്ഞം,

85. ശിവയജ്ഞേ രുദ്രയജ്ഞേ ശക്രയജ്ഞേ ച ബന്ധുകേ
വൃഷ്ടൗ വരുണയാഗേ ച കണ്ടകേ വൈരിമർദ്ദനേ

ശിവയജ്ഞം, രുദ്രയജ്ഞം, ശക്രയജ്ഞം, ബന്ധുകം വൃഷ്ടിക്കുവേണ്ടിയുള്ള വരുണയാഗം, വൈരികളെ മർദ്ദിക്കുന്നതിനുള്ള കണ്ടകയജ്ഞം,

86. ശുചിയജ്ഞേ ധർമ്മയജ്ഞേ൭ധ്വരേച, പാപമോചനേ
ബ്രഹ്മാണീകർമ്മയാഗേ ച യോനിയാഗേ ച ഭദ്രകേ

ശുചിയജ്ഞം, ധർമ്മയജ്ഞം,പാപമോചനയജ്ഞം,ബ്രഹ്മാണികർമ്മയാഗം ശുഭപ്രദമായ യോനിയജ്ഞം,

87. ഏതേഷാം ച സമാരംഭേ ഇദം സ്തോത്രം ച യഃ പഠേത്
നിർവിഘ്നേ ച തത്കർമ്മ സർവം ഭവതി നിശ്ചിതം

എന്നിങ്ങനെയുള്ള പ്രസിദ്ധവും അപ്രസിദ്ധവുമായ യജ്ഞങ്ങൾ നടത്താൻ തുടങ്ങുമ്പോൾ ഈ സ്തോത്രം ചൊല്ലുന്നവന് ആ കർമ്മങ്ങൾ നിർവിഘ്നം നിർവഹിക്കാൻ കഴിയുമെന്ന് തീർച്ചയാണ്.

**88. ഇദം സ്തോത്രം ച കഥിതം ധ്യാനം പൂജാവിധിം ശൃണു**
**സാളഗ്രാമേ ഘടേ വാ/പി ദക്ഷിണാം പൂജയേത് സുധീഃ**

ദക്ഷിണാദേവിയുടെ സ്തോത്രം ഞാൻ പറഞ്ഞു കഴിഞ്ഞു. ഇനി ധ്യാനവും പൂജാവിധിയും എന്താണെന്നു കേട്ടുകൊള്ളുക. ബുദ്ധിയുള്ളവൻ സാളഗ്രാമത്തിലോ ഘടത്തിലോ ദക്ഷിണയെ ആവാഹിച്ച് പൂജിക്കണം

**89. ലക്ഷ്മീദക്ഷാംസസംഭൂതാം ദക്ഷിണാം കമലാകലാം**
**സർവകർമ്മസുദക്ഷാം ച ഫലദാം സർവകർമ്മണാം**

ലക്ഷ്മിദേവീയുടെ അംശമായി ദക്ഷിണാംസത്തിൽ നിന്ന് സംഭൂതയും സർവകർമ്മങ്ങൾക്കും സമർത്ഥയും സർവകർമ്മങ്ങളുടെയും ഫലദായിനിയും

**90. വിഷ്ണോഃ ശക്തിസ്വരൂപാം ച പൂജിതാം വന്ദിതാം ശുഭാം**
**ശുദ്ധിദാം ശുദ്ധിരൂപാം ച സുശീലാം ശുഭദാം ഭജേ**

വിഷ്ണുവിന്റെ ശക്തിസ്വരൂപയും പൂജിതയും വന്ദിതയും ശുഭയും ശുദ്ധിപ്രദയും ശുദ്ധിസ്വരൂപയും ശുഭപ്രദയുമായ ദക്ഷിണാദേവിയെ ഞാൻ ഭജിക്കുന്നു

**91. ധ്യാത്വാനേനൈവ വരദാം മൂലേന പൂജയേത് സുധീഃ**
**ദത്വാ പാദ്യാദികം ദേവ്യൈ വേദോക്തേനൈവ നാരദ**

ഈ ധ്യാനത്താൽ ധ്യാനിച്ച് വേദോക്തമായ വിധം പാദ്യാദികം നൽകി മൂലമന്ത്രം കൊണ്ട് വരദായിനിയായ ആ ദേവിയെ പൂജിക്കണം.

**92. ഓം ശ്രീം ക്ലീം ഹ്രീം ദക്ഷിണയൈ സ്വാഹേതി ച വിചക്ഷണഃ**
**പൂജയേദ്വിധിവദ്ഭക്ത്യാ ദക്ഷിണാം സർവപൂജിതാം**

'ഓം ശ്രീം ക്ലീം ഹ്രീം ദക്ഷിണായൈ സ്വാഹാ' എന്ന മൂലമന്ത്രത്താൽ യോഗ്യതയുള്ളവൻ ഭക്തിയോടെ വിധിയാംവണ്ണം സർവപൂജിതയായ ദക്ഷിണാദേവിയെ പൂജിക്കണം.

**93. ഇത്യേവം കഥിതം ബ്രഹ്മൻ ദക്ഷിണാഖ്യാനമേവ ച**
**സുഖദം പ്രീതിദം ചൈവ ഫലദം സർവകർമ്മണാം**

ഹേ ബ്രഹ്മജ്ഞ , ഇങ്ങനെ ദക്ഷിണാഖ്യാനം പറഞ്ഞു കഴിഞ്ഞു, സുഖപ്രദവും പ്രീതിപ്രദവും സർവകർമ്മങ്ങൾക്കും ഫലപ്രദവുമായ

**94. ഇദം ച ദക്ഷിണാഖ്യാനം യഃ ശൃണോതി സമാഹിതഃ**
**അംഗഹീനം ച തത് കർമ്മ ന ഭവേദ്ഭാരതേ ഭുവി**

ഈ ദക്ഷിണാഖ്യാനം ശ്രദ്ധയോടെ കേട്ടുകൊണ്ട് ഭാരത ഭൂമിയിൽ ആരാണോ കർമ്മങ്ങൾ ചെയ്യുന്നത് അവൻ ചെയ്യുന്ന ആ കർമ്മം ഒരിക്കലും ന്യൂനതയുള്ളതാവുകയില്ല.

**95. അപുത്രോ ലഭതേ പുത്രം നിശ്ചിതം ച ഗുണാന്വിതം**
**ഭാര്യാഹീനോ ലഭേദ് ഭാര്യാം സുശീലാം സുന്ദരീം പരാം**

പുത്രനില്ലാത്തവന് ഗുണാന്വിതനായ പുത്രനെ ലഭിക്കും. ഭാര്യാഹീനന് അത്യന്തം സുന്ദരിയും സുശീലയുമായ പത്നിയെ ലഭിക്കും.

96. വരാരോഹാം പുത്രവതീം വിനീതാം പ്രിയവാദിനീം
പതിവ്രതാം ച ശുദ്ധാം ച കുലജാം ച വധൂം വരാം

അവൾ സുന്ദരിയും പുത്രവതിയും വിനീതയും പ്രിയവാദിനിയും പതിവ്രതയും ശുഭയും ഉത്തമ കുലജാതയും ശ്രേഷ്ഠയായ കുടുംബിനിയുമായിരിക്കും.

97. വിദ്യാഹീനോ ലഭേദ്വിദ്യാം ധനഹീനോ ലഭേദ്ധനം
ഭൂമിഹീനോ ലഭേദ്ഭൂമിം പ്രജാഹീനോ ലഭേത്പ്രജാം

വിദ്യാഹീനന് വിദ്യലഭിക്കും. ദരിദ്രനു ധനം ലഭിക്കും. ഭൂമിയില്ലാത്തവന് ഭൂമിയും സന്താനമില്ലാത്തവന് സന്താനവും ലഭിക്കും

98. സങ്കടേ ബന്ധുവിച്ഛേദേ വിപത്തൗ ബന്ധനേ തഥാ
മാസമേകമിദം ശ്രുത്വാ മുച്യതേ നാത്ര സംശയഃ

സങ്കടത്തിലും ആപത്തിലും ബന്ധുനാശത്തിലും ബന്ധനത്തിലും നിന്ന് ഒരു മാസം ഈ ഉപാഖ്യാനം കേൾക്കുന്നവൻ മുക്തനാകുമെന്നതിന് സംശയമില്ല.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
പഞ്ചചത്വാരിംശോƒദ്ധ്യായഃ

## അഥ ഷട്ചത്വാരിംശോƒദ്ധ്യായഃ

### നാരദ ഉവാച

1. അനേകാനാം ച ദേവീനാം ശ്രുതമാഖ്യാനമുത്തമം
അന്യാസാം ചരിതം ബ്രഹ്മൻ വദ വേദവിദാം വര

അനേകം ദേവിമാരുടെ ഉത്തമാഖ്യാനങ്ങൾ കേട്ടുകഴിഞ്ഞു. വേദജ്ഞരിൽ ഉത്തമനായ ഹേ ബ്രഹ്മജ്ഞ, മറ്റുള്ള ദേവിമാരുടെ ചരിതം കൂടി പറഞ്ഞാലും.

### ശ്രീനാരായണ ഉവാച

2. സർവാസാം ചരിതം വിപ്ര വേദേഷു ച പൃഥക് പൃഥക്
പൂർവോക്താനാം ച ദേവീനാം കാസാം ശ്രോതുമിഹേച്ഛസി

ഹേ നാരദ, എല്ലാ ദേവിമാരുടെയും ചരിതം വേദങ്ങളിൽ പ്രത്യേകം പ്രത്യേകം വിസ്തരിച്ചിട്ടുണ്ട്. മുമ്പു പറഞ്ഞ ഏതെല്ലാം ദേവിമാരുടെ ചരിതമാണ് അങ്ങേയ്ക്ക് കേൾക്കേണ്ടത്?

### നാരദ ഉവാച

3. ഷഷ്ഠീ മംഗലചണ്ഡീ ച മനസാ പ്രകൃതേഃ കലാ
ഉത്പത്തിമാസാം ച ചരിതം ശ്രോതുമിച്ഛാമി തത്ത്വതഃ

മൂലപ്രകൃതിയുടെ കലകളായ ഷഷ്ഠീദേവി, മംഗളചണ്ഡി, മാനസാദേവി, എന്നീ ദേവിമാരുടെ ഉത്പത്തിയും ചരിതവും സത്യസന്ധമായി കേൾക്കാൻ ആഗ്രഹിക്കുന്നു.

## ശ്രീനാരായണ ഉവാച

4. ഷഷ്ഠാംശാ പ്രകൃതേര്യാ ച സാ ച ഷഷ്ഠീ പ്രകീര്‍ത്തിതാ
ബാലകാനാമധിഷ്ഠാത്രീ വിഷ്ണുമായാ ച ബാലദാ

മൂലപ്രകൃതിയുടെ ഷഷ്ഠാംശയെന്ന് കീര്‍ത്തിക്കപ്പെടുന്നവളാണ് ഷഷ്ഠീദേവി. സന്താനപ്രദയായ അവള്‍ ബാലന്മാരുടെ അധിഷ്ഠാന ദേവതയും വിഷ്ണുമായയുമാകുന്നു.

5. മാതൃകാസു ച വിഖ്യാതാ ദേവസേനാഭിധാ ച യാ
പ്രാണാധികപ്രിയാ സാധ്വീ സ്കന്ദഭാര്യാ ച സുവ്രതാ

ദേവസേനയെന്നു പേരുള്ള അവള്‍ 'മാതാക്കളില്‍'പ്രസിദ്ധയും സ്കന്ദന്റെ പ്രാണാധികപ്രിയയായ പത്നിയും സുവ്രതയും പതിവ്രതയുമാണ്.

6. ആയുഃ പ്രദാ ച ബാലാനാം ധാത്രീ രക്ഷണകാരിണീ
സതതം ശിശുപാര്‍ശ്വസ്ഥാ യോഗേന സിദ്ധയോഗിനീ

അവളാണ് ആയുസ്സു നല്‍കുന്നത്. ബാലന്മാര്‍ക്ക് സംരക്ഷണം നല്‍കുന്ന ധാത്രിയും അവള്‍തന്നെ സിദ്ധയോഗിനിയായ ആ ദേവി യോഗശക്തിയാല്‍ സദാ ശിശുക്കളുടെ അടുക്കല്‍ത്തന്നെ സ്ഥിതി ചെയ്യുന്നു.

7. തസ്യാഃ പൂജാവിധിം ബ്രഹ്മന്നിതിഹാസമിദം ശൃണു
യത് ശ്രുതം ധര്‍മ്മവക്ത്രേണ സുഖദം പുത്രദം പരം

അവളുടെ പൂജയെ സംബന്ധിച്ചുള്ള ഇതിഹാസം കേട്ടുകൊള്ളുക. സുഖപ്രദവും സന്താനപ്രദവും ശ്രേഷ്ഠവുമായ അത് ഞാന്‍ ധര്‍മ്മമുഖത്തുനിന്ന് കേട്ടതാണ്.

8. രാജാ പ്രിയവ്രതശ്ചാസീത് സ്വായംഭുവമനോഃ സുതഃ
യോഗീന്ദ്രോ നോദ്വഹദ് ഭാര്യാം തപസ്യാസു രതഃ സദാ

സ്വായംഭുവമനുവിന്റെ പുത്രനായി പ്രിയവ്രതന്‍ എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം സദാ തപസ്യകളില്‍ തത്പരനായിരുന്നതിനാല്‍ വിവാഹം ചെയ്തിരുന്നില്ല

9. ബ്രഹ്മാജ്ഞയാ ച യത്നേന കൃതദാരോ ബഭൂവ ഹ
സുചിരം കൃതദാരശ്ച ന ലേഭേ തനയം മുനേ

എന്നാല്‍ ബ്രഹ്മാവിന്റെ കല്പനയനുസരിച്ച് അദ്ദേഹം വിവാഹം ചെയ്യാന്‍ നിര്‍ബന്ധനായിത്തീര്‍ന്നു. മഹര്‍ഷേ, വളരെക്കാലം അങ്ങനെ കഴിഞ്ഞിട്ടും അദ്ദഹത്തിനു പുത്രനുണ്ടായില്ല.

10. പുത്രേഷ്ടിയജ്ഞം തം ചാപി കാരയാമാസ കശ്യപഃ
മാലിന്യൈ തസ്യ കാന്തായൈ മുനിര്‍യജ്ഞചരും ദദൗ

കശ്യപന്‍ അദ്ദേഹത്തെക്കൊണ്ട് പുത്രകാമേഷ്ടിയാഗം ചെയ്യിച്ചു. രാജപത്നിയായ മാലിനിക്ക് ആ മുനി യജ്ഞപ്രസാദം നല്‍കി.

11. ഭുക്ത്വാ ച തം ചരും തസ്യാഃ സദ്യോ ഗര്‍ഭോ ബഭൂവ ഹ
ദധാര തം ച സാ ദേവീ ദേവം ദ്വാദശവത്സരം

യജ്ഞപ്രസാദം ഭുജിച്ച അവള്‍ പെട്ടെന്ന് തന്നെ ഗര്‍ഭിണിയായി. ആ ഗര്‍ഭം ആ ദേവി പന്ത്രണ്ടു ദിവ്യവര്‍ഷം ധരിച്ചുകൊണ്ടിരുന്നു.

12. തതഃ സുഷാവ സാ ബ്രഹ്മന്‍ കുമാരം കനകപ്രഭം
സര്‍വാവയവസമ്പന്നം മൃതമുത്താരലോചനം

ഹേ ബ്രഹ്മജ്ഞ, അതിനുശേഷം അവൾ തങ്കം പോലെ തിളങ്ങുന്ന ഒരു പുത്രനെ പ്രസവിച്ചു. എന്നാൽ സർവാവയവങ്ങളും തികഞ്ഞ ആ ശിശു കണ്ണനക്കാത്ത ഒരു ചാപിള്ളയായിരുന്നു.

13. തം ദൃഷ്ട്വാ രുരുദുഃ സർവാ നാര്യശ്ച ബാന്ധവസ്ത്രിയഃ
മൂർച്ഛാമവാപ തന്മാതാ പുത്രശോകേന ഭൂയസാ

ആ ശിശുവിനെ കണ്ടപ്പോൾത്തന്നെ അന്തഃപുരത്തിലുള്ള സ്ത്രീകളും ബന്ധുക്കളായ സ്ത്രീകളും എല്ലാം വാവിട്ടുകരഞ്ഞു. അതിന്റെ മാതാവാകട്ടെ അളവറ്റ പുത്രശോകത്താൽ മൂർച്ഛിച്ചു വീണു.

14. ശ്മശാനം ച യയൗ രാജാ ഗൃഹീത്വാ ബാലകം മുനേ
രുരോദ തത്ര കാന്താരേ പുത്രം കൃത്വാ സ്വവക്ഷസി

മഹർഷേ, മൃതപുത്രനെയും കൊണ്ട് രാജാവ് ശ്മശാനത്തിലേക്കു പോയി. വനത്തിലെത്തിയപ്പോൾ അദ്ദേഹം പുത്രനെ മാറോടണച്ചു വിലപിച്ചു.

15. നോത്സൃജത് ബാലകം രാജാ പ്രാണാംസ്ത്യക്തും സമുദ്യതഃ
ജ്ഞാനയോഗം വിസസ്മാര പുത്രശോകാത് സുദാരണം

രാജാവ് ആ പുത്രനെയും കൊണ്ട് പ്രാണൻ ത്യജിക്കാൻ ഒരുമ്പെട്ടു. അതിദാരുണമായ പുത്രശോകത്താൽ അദ്ദേഹം ജ്ഞാനയോഗം മറന്നേ പോയി.

16. ഏതസ്മിന്നന്തരേ തത്ര വിമാനം ച ദദർശ സഃ
ശുദ്ധസ്ഫടികസങ്കാശം മണിരാജവിനിർമ്മിതം

അപ്പോഴേക്കും അദ്ദേഹത്തിന് അവിടെ ഒരു വിമാനം കാണാൻ ഇട വന്നു. ശുദ്ധസ്ഫടികതുല്യം തിളങ്ങുന്ന അത് ശ്രേഷ്ഠമായ രത്നങ്ങൾകൊണ്ട് നിർമ്മിച്ചതായിരുന്നു.

17. തേജസാ ജ്വലിതം ശശ്വത് ശോഭിതം ക്ഷൗമവാസസാ
നാനാചിത്രവിചിത്രാഢ്യം പുഷ്പമാലാവിരാജിതം

തേജസ്സുകൊണ്ടു തിളക്കമാർന്ന അത് പട്ടുവസ്ത്രം കൊണ്ടും നാനാതരം ചിത്രവേലകൾ കൊണ്ടും പുഷ്പമാല്യങ്ങൾകൊണ്ടും അലങ്കൃതമായിരുന്നു.

18. ദദർശ തത്ര ദേവീം ച കമനീയാം മനോഹരാം
ശ്വേതചമ്പകവർണ്ണാഭാം ശശ്വത്സുസ്ഥിരയൗവനാം

കമനീയയും മനോഹരയുമായ ഒരു ദേവിയെയും അദ്ദേഹം അതിൽകണ്ടു. വെളുത്ത ചമ്പകപ്പൂവിന്റെ നിറമായിരുന്നു ആ ദേവിയുടേത്. അവൾ നിത്യയൗവനയുമായിരുന്നു.

19. ഈഷദ്ധാസ്യപ്രസന്നാസ്യാം രത്നഭൂഷണഭൂഷിതാം
കൃപാമയീം യോഗസിദ്ധാം ഭക്താനുഗ്രഹകാതരാം

നേരിയ പുഞ്ചിരിയാൽ പ്രസന്നമായിരുന്നു, അവളുടെ മുഖം. ധാരാളം രത്നാഭരണങ്ങളും അവൾ അണിഞ്ഞിരുന്നു. കൃപാമയിയും യോഗസിദ്ധയും ഭക്താനുഗ്രഹവ്യഗ്രയുമായ

20. ദൃഷ്ട്വാ താം പുരതോ രാജാ തുഷ്ടാവ പരമാദരാത്
ചകാര പൂജനം തസ്യാ വിഹായ ബാലകം ഭുവി

അവളെ കൺമുമ്പിൽ കണ്ട രാജാവ് അത്യധികമായ ബഹുമാനത്തോടെ ബാലനെ താഴെ വച്ചിട്ട് സ്തുതിക്കുകയും പൂജിക്കുകയും ചെയ്തു.

21. പപ്രച്ഛ രാജാ താം തുഷ്ടാം ഗ്രീഷ്മസൂര്യസമപ്രഭാം
തേജസാ ജ്വലിതാം ശാന്താം കാന്താം സ്കന്ദസ്യ നാരദ

ഗ്രീഷ്മ കാലത്തെ സൂര്യനെപ്പോലെ പ്രശോഭിതയും സന്തുഷ്ടയും ശാന്തയും തേജസാശോഭിതയുമായ ആ സ്കന്ദപത്നിയോട് രാജാവു ചോദിച്ചു:

**രാജോവാച**

22. **കാ ത്വം സുശോഭനേ കാന്തേ കസ്യ കാന്താസി സുവ്രതേ**
**കസ്യ കന്യാ വരാരോഹേ ധന്യാ മാന്യാ ച യോഷിതാം**

ശോഭനേ, നീ ആരാണ്? സുവ്രതേ നീ ആരുടെ പത്നിയാണ്? ഹേ സുന്ദരീ, നീ ആരുടെ പുത്രിയാണ്? നീ സ്ത്രീകളിൽ വച്ചു ധന്യയും മാന്യയുമാണ്, എന്നു വിചാരിക്കുന്നു.

23. **നൃപേന്ദ്രസ്യ വചഃ ശ്രുത്വാ ജഗന്മംഗളചണ്ഡികാ**
**ഉവാച ദേവസേനാ സാ ദേവാനാം രണകാരിണീ**

രാജാവിന്റെ വാക്കുകേട്ടപ്പോൾ ദേവന്മാർക്കുവേണ്ടി യുദ്ധം ചെയ്യുന്ന ജഗന്മംഗളചണ്ഡികയായ ദേവസേന പറഞ്ഞു.

24. **ദേവാനാം ദൈത്യഗ്രസ്താനാം പുരാ സേനാ ബഭൂവ സാ**
**ജയം ദദൗ സാ തേഭ്യശ്ച ദേവസേനാ ച തേന സാ**

പണ്ട് ദൈത്യന്മാർ പരാജയപ്പെടുത്തിയ ദേവന്മാരുടെ സേനയായിത്തീർന്ന അവൾ അവർക്കു ജയമുണ്ടാക്കിക്കൊടുക്കുകയും ചെയ്തു. അതിനാൽ അവൾ ദേവസേനയെന്ന് പ്രസിദ്ധയായിത്തീർന്നു. ആ ദേവസേന പറഞ്ഞു:

**ശ്രീദേവസേനോവാച**

25. **ബ്രഹ്മണോ മാനസീ കന്യാ ദേവസേനാഹമീശ്വരീ**
**സൃഷ്ട്വാ മാം മനസാ ധാതാ ദദൗ സ്കന്ദായ ഭൂമിപ**

ഞാൻ ബ്രഹ്മാവിന്റെ മാനസപുത്രിയാണ്. ഞാൻ ഈശ്വരിയായ ദേവസേനയാണ്. എന്നെ മനസാ സൃഷ്ടിച്ചിട്ട് ബ്രഹ്മദേവൻ സ്കന്ദനു നൽകി.

26. **മാതൃകാസു ച വിഖ്യാതാ സ്കന്ദഭാര്യാ ച സുവ്രത**
**വിശ്വേ ഷഷ്ഠീതി വിഖ്യാതാ ഷഷ്ഠാംശാ പ്രകൃതേഃ പരാ**

മാതാക്കളിൽ പ്രസിദ്ധയായ ഞാൻ, സുവ്രതയും സ്കന്ദപത്നിയുമാണ്. ഷഷ്ഠി എന്ന് ലോക പ്രസിദ്ധയായ ഞാൻ മൂല പ്രകൃതിയുടെ ഷഷ്ഠാംശയുമാകുന്നു.

27. **അപുത്രായ പുത്രദാഽഹം പ്രിയദാത്രീ പ്രിയായ ച**
**ധനദാഽഹം ദരിദ്രേഭ്യഃ കർമിഭ്യശ്ച സ്വകർമ്മദാ**

പുത്രനില്ലാത്തവർക്കു ഞാൻ പുത്രനെ നൽകും. പ്രിയന് പ്രിയയെ നൽകും.ദരിദ്രർക്ക് ധനം നല്കും. കർമ്മികൾക്ക് കർമ്മഫലവും ഞാൻ നൽകും.

28. **സുഖം ദുഃഖം ഭയം ശോകോ ഹർഷോ മംഗളമേവ ച**
**സമ്പത്തിശ്ച വിപത്തിശ്ച സർവം ഭവതി കർമ്മണാ**

സുഖവും ദുഃഖവും ശോകവും ഹർഷവും മംഗളവും സമ്പത്തും വിപത്തും എല്ലാം കർമ്മഫലമായിട്ടാണ് സംഭവിക്കുന്നത്.

29. **കർമ്മണാ ബഹുപുത്രശ്ച വംശഹീനഃ സ്വകർമ്മണാ**
**കർമ്മണാ മൃതപുത്രശ്ച കർമ്മണാ ചിരജീവനഃ**

കർമ്മം കൊണ്ടാണ് ഒരുവൻ സന്താനസമ്പന്നനും വംശവിഹീനനുമായിത്തീരുന്നത്. കർമ്മം കൊണ്ട് മൃതപുത്രനുമാകുന്നു. കർമ്മത്താൽത്തന്നെയാണ് ദീർഘായുസ്സുകളായ പുത്രന്മാർ ഉണ്ടാകുന്നതും.

**30. കർമ്മണാ ഗുണവാംശ്ചൈവ കർമ്മണാ ചാംഗഹീനകഃ**
**കർമ്മണാ ബഹുഭാര്യശ്ച ഭാര്യാഹീനശ്ച കർമ്മണാ**

ഗുണവാനാകുന്നതും അംഗഹീനനാകുന്നതും കർമ്മം കൊണ്ടു തന്നെയാണ്. കർമ്മം കൊണ്ടാണ് ബഹുഭാര്യനാകുന്നതും ഭാര്യാഹീനനാകുന്നതും.

**31. കർമ്മണാ രൂപവാൻ ധർമ്മീ രോഗീ ശശ്വത് സ്വകർമ്മണാ**
**കർമ്മണാ ച ഭവേദ്വ്യാധിഃ കർമ്മണാഽഽരോഗ്യമേവ ച**

രൂപവാനും ധാർമ്മികനും നിത്യരോഗിയുമാകുന്നത് സ്വകർമ്മം നിമിത്തമാണ്. വ്യാധിക്കുകാരണവും കർമ്മം തന്നെ. കർമ്മം തന്നെയാണ് ആരോഗ്യത്തിനും കാരണം.

**32. തസ്മാത് കർമ്മപരം രാജൻ സർവേഭ്യശ്ച ശ്രുതൗ ശ്രുതം**
**ഇത്യേവമുക്ത്വാ സാ ദേവീ ഗൃഹീത്വാ ബാലകം മുനേ**

അതുകൊണ്ട്, രാജാവേ, എല്ലാറ്റിനെക്കാളും ശ്രേഷ്ഠം കർമ്മമാണെന്ന് ശ്രുതി പറയുന്നു. ഇങ്ങനെ പറഞ്ഞുകൊണ്ട് ആദേവി മൃതനായ ബാലനെ കൈയ്യിലെടുത്തു.

**33. മഹാജ്ഞാനേന സാ ദേവീ ജീവയാമാസ ലീലയാ**
**രാജാ ദദർശ തം ബാലം സസ്മിതം കനകപ്രഭം**

മഹാജ്ഞാനം കൊണ്ട് ആ ദേവി നിഷ്പ്രയാസം ബാലനെ ജീവിപ്പിച്ചു. കനകപ്രഭയാർന്ന് പുഞ്ചിരിതൂകുന്ന കുമാരനെ രാജാവു കണ്ടു.

**34. ദേവസേനാ ച പശ്യന്തം നൃപമാപൃച്ഛ്യ സാ തദാ**
**ഗൃഹീത്വാ ബാലകം ദേവീ ഗഗനം ഗന്തുമുദ്യതാ**

അപ്പോൾ അതു നോക്കിക്കൊണ്ടു നിന്ന രാജാവിനോടു ചോദിച്ചിട്ട് ദേവസേന ശിശുവിനെയും കൂട്ടിക്കൊണ്ടു സ്വർഗ്ഗത്തേക്കുപോകാനായി ആരംഭിച്ചു.

**35. പുനസ്തുഷ്ടാവ താം രാജാ ശുഷ്കകണ്ഠോഷ്ഠതാലുകഃ**
**നൃപസ്തോത്രേണ സാ ദേവീ പരിതുഷ്ടാ ബഭൂവ ഹ**

രാജാവ് വീണ്ടും തൊണ്ടയും ചുണ്ടും വരളുമാറ് അവളെ സ്തുതിച്ചു. രാജാവിന്റെ സ്തുതിയാൽ ആ ദേവി സന്തുഷ്ടയായിത്തീർന്നു.

**36. ഉവാച തം നൃപം ബ്രഹ്മൻ വേദോക്തം കർമ്മ നിർമ്മിതം**

ഹേ ബ്രഹ്മജ്ഞ, ആ രാജാവിനോട് അവൾ വേദവിഹിതമായ കർമ്മത്തെപറ്റി പറഞ്ഞു.

**ദേവ്യുവാച**

**ത്രിഷു ലോകേഷു ത്വം രാജാ സ്വായംഭുവമനോഃ സുതഃ**

സ്വായംഭുവമനുവിന്റെ പുത്രനായ അങ്ങാണല്ലോ ത്രിഭുവനങ്ങളുടെയും രാജാവ്.

**37. മമ പൂജാം ച സർവത്ര കാരയിത്വാ സ്വയം കുരു**
**തദാ ദാസ്യാമി പുത്രം തേ കുലപത്മം മനോഹരം**

എന്റെ പൂജ എല്ലായിടത്തും ചെയ്യിക്കുകയും അങ്ങ് സ്വയം ചെയ്യുകയും വേണം. വംശാലങ്കാരഭൂതനും സുന്ദരനുമായ ഈ പുത്രനെ ഞാൻ അപ്പോൾ അങ്ങേയ്ക്കു നൽകാം.

**38. സുവ്രതം നാമ വിഖ്യാതം ഗുണവന്തം സുപണ്ഡിതം**
**ജാതിസ്മരം ച യോഗീന്ദ്രം നാരായണകലാത്മകം**

സുവ്രതനെന്നു വിഖ്യാതനും ഗുണവാനും പണ്ഡിതനും പൂർവ്വജന്മസ്മരണയുള്ളവനും യോഗീന്ദ്രനും നാരായണകലാംശജാതനും

**39. ശതക്രതുകരം ശ്രേഷ്ഠം ക്ഷത്രിയാണാം ച വന്ദിതം**
**മത്തമാതംഗലക്ഷാണാം ധൃതവന്തം ബലം ശുഭം**

നൂറുയാഗങ്ങൾ ചെയ്യുന്നവനും ശ്രേഷ്ഠനും ക്ഷത്രിയവന്ദിതനും ലക്ഷം മദയാനകൾക്കൊത്ത ബലമുള്ള വനും ശുഭനും

**40. ധനിനം ഗുണിനം ശുദ്ധം വിദുഷാം പ്രിയമേവ ച**
**യോഗിനാം ജ്ഞാനിനാം ചൈവ സിദ്ധിരൂപം തപസ്വിനാം**

ധനവാനും ഗുണവാനും ശുദ്ധനും വിദ്വത്പ്രിയനും ജ്ഞാനികൾക്കും യോഗികൾക്കും താപസർക്കും സിദ്ധിരൂപനും

**41. യശസ്വിനം ച ലോകേഷു ദാതാരം സർവസമ്പദാം**
**ഇത്യേവമുക്ത്വാ സാ ദേവീ തസ്മൈ തം ബാലകം ദദൗ**

എല്ലാലോകങ്ങളിലും കീർത്തിക്കപ്പെടുന്നവനും സർവ്വസമ്പത്തുകളെയും നൽകുന്നവനുമായിത്തീരും എന്നു പറഞ്ഞിട്ട് ആ ദേവി ബാലനെ അദ്ദേഹത്തിനു നൽകി.

**42. രാജാ ചകാര സ്വീകാരം പൂജാർത്ഥം ച പ്രിയവ്രതഃ**
**ജഗാമ ദേവീ സ്വർഗ്ഗം ച ദത്വാ തസ്മൈ ശുഭം വരം**

പ്രിയവ്രതൻ പൂജാകർമ്മങ്ങൾ നടത്തിക്കൊള്ളാമെന്ന് ഏറ്റു. അദ്ദേഹത്തിന് ശുഭമായ വരവും നൽകിയിട്ട് ദേവി സ്വർഗ്ഗത്തേക്ക് പോകുകയും ചെയ്തു.

**43. ആജഗാമ സഹാമാത്യഃ സ്വഗൃഹം ഹൃഷ്ടമാനസഃ**
**ആഗത്യ കഥയാമാസ വൃത്താന്തം പുത്രഹേതുകം**

അത്യധികം സന്തുഷ്ടനായ അദ്ദേഹം അമാത്യന്മാരോടുകൂടി ഗൃഹത്തിലേക്കു വന്നു. വന്നിട്ട് പുത്രനെ ലഭിച്ച വൃത്താന്തം മുഴുവൻ വിസ്തരിച്ചു.

**44. ശ്രുത്വാ ബഭൂവുഃ സന്തുഷ്ടാ നരാ നാര്യശ്ച നാരദ**
**മംഗളം കാരയാമാസ സർവത്ര പുത്രഹേതുകം**

ഹേ നാരദ, പുരുഷന്മാരും സ്ത്രീകളുമെല്ലാം ആ വൃത്താന്തം കേട്ട് അത്യധികം സന്തോഷിച്ചു. പുത്രജന്മോത്സവം എല്ലായിടത്തും ആഘോഷിക്കാൻ ഏർപ്പാടുചെയ്തു.

**45. ദേവീം ച പൂജയാമാസ ബ്രാഹ്മണേഭ്യോ ധനം ദദൗ**
**രാജാ ച പ്രതിമാസേഷു ശുക്ല ഷഷ്ഠ്യാം മഹോത്സവം**

രാജാവ് ദേവിയെ യഥാവിധി പൂജിച്ചു. ബ്രാഹ്മണർക്ക് ദാനങ്ങൾ നൽകി. മാസന്തോറും ശുക്ലാഷ ഷ്ഠിയിൽ മഹോത്സവം.

**46. ഷഷ്ഠ്യാ ദേവ്യാശ്ചയത്നേന കാരയാമാസ സർവതഃ**
**ബാലാനാം സൂതികാഗാരേ ഷഷ്ഠാഹേ യത്നപൂർവകം**

ഷഷ്ഠീദേവിയെ ഉദ്ദേശിച്ച് നാട്ടിലെങ്ങും നടത്തിച്ചു. സൂതികാഗൃഹത്തിൽ ആറാം ദിവസവും,

47. തത്പൂജാം കാരയാമാസ ചൈകവിംശതിവാസരേ
ബാലാനാം ശുഭകാര്യേ ച ശുഭാന്നപ്രാശനേ തഥാ

ഇരുപത്തിഒന്നാം ദിവസവും ആദേവിയുടെ പൂജ ചെയ്യണമെന്നുള്ളത് നിർബന്ധമാക്കി. ബാലന്മാരുടെ ശുഭകാര്യങ്ങൾക്കും അതുപോലെ അന്നപ്രാശനത്തിനും,

48. സർവ്വത്ര വർദ്ധയാമാസ സ്വയമേവ ചകാര ഹ
ധ്യാനം പൂജാവിധാനം ച സ്തോത്രം മത്തോ നിശാമയ

എല്ലാം ഷഷ്ഠീപൂജ നടപ്പാക്കുകയും അദ്ദേഹം സ്വയം ആദേവിയെ പൂജിക്കുകയും ചെയ്തു. ഇനി ഷഷ്ഠീദേവിയുടെ ധ്യാനവും സ്തോത്രവും പൂജാക്രമങ്ങളും എന്താണെന്നു പറയാം, കേട്ടു കൊള്ളുക.

49. യത്ശ്രുതം ധർമ്മവക്ത്രേണ കൗഥുമോക്തം ച സുവ്രത
സാളഗ്രാമേ ഘടേ വാƒഥ വടമൂലേƒഥവാ മുനേ

അത് കൗഥുമശാഖാമതമനുസരിച്ചുള്ളതും ധർമ്മൻ നേരിട്ടു പറഞ്ഞതുമാണ്. സാളഗ്രാമത്തിലോ കുടത്തിലോ വടവൃക്ഷച്ചുവട്ടിലോ

50. ഭിത്ത്യാം പുത്തലികാം കൃത്വാ പൂജയേദ്വാ വിചക്ഷണഃ
ഷഷ്ഠാംശാം പ്രകൃതേഃ ശുദ്ധാം പ്രതിഷ്ഠാപ്യ ച സുപ്രഭാം

ഭിത്തിയിൽ ദേവീരൂപം വച്ചോ അറിവുള്ളവൻ ആദേവീപൂജ നടത്തണം. മൂലപ്രകൃതിയുടെ ഷഷ്ഠാംശയും പ്രഭാമയിയും പരിശുദ്ധയുമായ ദേവിയെ ആവാഹിച്ചു പ്രതിഷ്ഠിക്കണം.

51. സുപുത്രദാം ച ശുഭദാം ദയാരൂപാം ജഗത്പ്രസൂം
ശ്വേതചമ്പകവർണ്ണാഭാം രത്നഭൂഷണഭൂഷിതാം

സത്പുത്രപ്രദായിനിയും ശുഭപ്രദയും ദയാരൂപയും ജഗജ്ജനനിയും വെളുത്ത ചെമ്പകപ്പൂവിന്റെ നിറത്താൽ പ്രശോഭിതയും രത്നഭൂഷണഭൂഷിതയും.

52. പവിത്രരൂപാം പരമാം ദേവസേനാം പരാം ഭജേ
ഇതിധ്യാത്വാ സ്വശിരസി പുഷ്പം ദത്വാ വിചക്ഷണഃ

പവിത്രരൂപയും പരാത്പരയുമായ ദേവസേനയെ ഭജിക്കുന്നു എന്നിങ്ങനെ ധ്യാനിച്ചിട്ട് അറിവുള്ളവൻ സ്വശിരസ്സിൽ പൂ ചൂടണം.

53. പുനർധ്യാത്വാ ച മൂലേന പൂജയേത് സുവ്രതാം സതീം
പാദ്യാർഘ്യാചമനീയൈശ്ച ഗന്ധപുഷ്പ പ്രദീപകൈഃ

പിന്നെയും ധ്യാനിച്ചശേഷം സുവ്രതയും സതിയുമായ ദേവിയെ മൂലമന്ത്രം കൊണ്ട് പൂജിക്കണം. പാദ്യം,അർഘ്യം,ആചമനീയകം, ഗന്ധം, പുഷ്പം,ദീപം.

54. നൈവേദ്യൈർവിവിധൈശ്ചാപി ഫലേന ശോഭനേന ച
ഓം ഹ്രീം ഷഷ്ഠീദേവ്യൈ സ്വാഹേതി വിധിപൂർവകം

വിവിധതരം നൈവേദ്യങ്ങൾ, നല്ല മധുരഫലങ്ങൾ, എന്നിവകൊണ്ട് യഥാവിധി പൂജിക്കണം. ഓം ഹ്രീം ഷഷ്ഠീദേവ്യൈസ്വാഹാ എന്ന് വിധിപൂർവം,

55. അഷ്ടാക്ഷരം മഹാമന്ത്രം യഥാശക്തി ജപേന്നരഃ
തതഃ സ്തുത്വാ ച പ്രണമേദ്ഭക്തിയുക്തഃ സമാഹിതഃ

അഷ്ടാക്ഷരമായ മഹാമന്ത്രം യഥാശക്തി ജപിക്കണം. പിന്നെ സ്തുതിച്ചിട്ട് ഭക്തിയോടും ശ്രദ്ധയോടും കൂടി നമസ്കരിക്കണം.

**56. സ്ത്രോത്രം ച സാമവേദോക്തം വരം പുത്രഫലപ്രദം**
**അഷ്ടാക്ഷരം മഹാമന്ത്രം ലക്ഷധാ യോ ജപേത്തതഃ**

സാമവേദോക്തമായ സ്ത്രോത്രം ശ്രേഷ്ഠവും പുത്രരൂപമായ ഫലം പ്രദാനം ചെയ്യാൻ സമർത്ഥവുമാണ്. അഷ്ടാക്ഷരമഹാമന്ത്രം ലക്ഷം ഉരു പിന്നീടു ജപിക്കുന്നവന്

**57. സുപുത്രം സ ലഭേന്നുനമിത്യാഹ കമലോദ്ഭവഃ**
**സ്തോത്രം ശൃണു മുനിശ്രേഷ്ഠ സർവകാമശുഭാവഹം**

സത്പുത്രനുണ്ടാകുമെന്ന് ബ്രഹ്മദേവൻ പറഞ്ഞിട്ടുണ്ട്. ഹേ മുനി ശ്രേഷ്ഠ, സർവകാമങ്ങളും മംഗളങ്ങളും പ്രദാനം ചെയ്യുന്ന ആ സ്തോത്രം കേട്ടുകൊള്ളുക.

**58. വാഞ്ഛാപ്രദം ച സർവേഷാം ഗൂഢം വേദേഷു നാരദ**
**നമോ ദേവ്യൈ മഹാദേവ്യൈ സിദ്ധ്യൈ ശാന്ത്യൈ നമോനമഃ**

എവരുടെയും അഭീഷ്ടങ്ങൾ സാധിക്കുന്ന ആ സ്തോത്രം വേദഗുഹ്യമാണ്. ഹേ ദേവീ, മഹാദേവീ നമസ്ക്കാരം. സിദ്ധിരൂപയും ശാന്തിരൂപയുമായ നിനക്ക് നമസ്ക്കാരം.

**59. ശുഭായെ ദേവസേനായൈ ഷഷ്ഠ്യൈദേവ്യൈ നമോനമഃ**
**വരദായൈ പുത്രദായൈ ധനദായൈ നമോ നമഃ**

ശുഭേ, ദേവസേനേ,ഷഷ്ഠീദേവീ, നമസ്ക്കാരം നമസ്ക്കാരം. ഹേ വരദേ, പുത്രദേ, ധനപ്രദേ, നമസ്ക്കാരം നമസ്ക്കാരം.

**60. സുഖദായൈ മോക്ഷദായൈ ഷഷ്ഠ്യൈ ദേവ്യൈ നമോനമഃ**
**സൃഷ്ട്യൈ ഷഷ്ഠാംശരൂപായൈ സിദ്ധായൈ ച നമോ നമഃ**

സുഖദേ,മോക്ഷപ്രദേ, ഷഷ്ഠീദേവീ,നിനക്ക് നമസ്ക്കാരം. നമസ്ക്കാരം സൃഷ്ടിരൂപേ, ഷഷ്ഠാംശരൂപേ, സിദ്ധേ നമസ്ക്കാരം നമസ്ക്കാരം.

**61. മായായൈ സിദ്ധയോഗിന്യൈ ഷഷ്ഠീദേവ്യൈ നമോനമഃ**
**സാരായൈ സാരദായൈ ച പരാദേവ്യൈ നമോ നമഃ**

മായേ, സിദ്ധയോഗിനി, ഷഷ്ഠീദേവി, നിനക്കു നമസ്ക്കാരം നമസ്ക്കാരം. സാരേ, സാരപ്രദേ, പരാദേവി, നിനക്കു നമസ്ക്കാരം നമസ്ക്കാരം.

**62. ബാലാധിഷ്ഠാതൃദേവ്യൈ ച ഷഷ്ഠീദേവ്യൈ നമോ നമഃ**
**കല്യാണദായൈ കല്യാണ്യൈ ഫലദായൈ ച കർമ്മണാം**

ബാലന്മാരുടെ അധിഷ്ഠാതൃദേവിയായ ഷഷ്ഠീദേവിക്കു നമസ്ക്കാരം നമസ്ക്കാരം. കല്യാണപ്രദേ, കല്യാണി, കർമ്മഫലപ്രദേ നമസ്ക്കാരം.

**63. പ്രത്യക്ഷായൈ സ്വഭക്താനാം ഷഷ്ഠ്യൈദേവ്യൈ നമോനമഃ**
**പൂജ്യായൈ സ്കന്ദകാന്തായൈ സർവേഷാം സർവകർമ്മസു**

സ്വഭക്തന്മാർക്ക് പ്രത്യക്ഷയായിരിക്കുന്ന ഷഷ്ഠീദേവീ, നമസ്ക്കാരം. സ്കന്ദകാന്തേ, എതുകർമ്മത്തിലും ഏവർക്കും സമ്പൂജ്യേ, നമസ്ക്കാരം.

64. ദേവരക്ഷണകാരിണ്യൈ ഷഷ്ഠീദേവ്യൈ നമോനമഃ
ശുദ്ധസത്വസ്വരൂപായൈ വന്ദിതായൈ നൃണാം സദാ

ദേവരക്ഷാകാരിണിയായ ഹേ ഷഷ്ഠീദേവി നിനക്കു നമസ്ക്കാരം നമസ്ക്കാരം. ശുദ്ധസത്വസ്വരൂപേ, സദാ സർവവന്ദിതേ നമസ്ക്കാരം

65. ഹിംസാക്രോധവർജ്ജിതായൈ ഷഷ്ഠീദേവ്യൈ നമോ നമഃ
ധനംദേഹി പ്രിയാം ദേഹി പുത്രം ദേഹി സുരേശ്വരീ

ഹിംസാക്രോധവർജ്ജിതേ, ഷഷ്ഠീദേവി,നിനക്കു നമസ്ക്കാരം നമസ്ക്കാരം. ഹേ,സുരേശ്വരീ ധനത്തെയും പ്രിയയെയും പുത്രനെയും നൽകിയാലും.

66. മാനം ദേഹി ജയം ദേഹി ദ്വിഷോ ജഹി മഹേശ്വരീ
ധർമ്മം ദേഹി യശോ ദേഹി ഷഷ്ഠീദേവ്യൈ നമോ നമഃ

ഹേ മഹേശ്വരീ, മാനവും ജയവും നൽകി ശത്രുക്കളെ നീ ഹനിച്ചാലും. ധർമ്മവും യശസ്സും നൽകിയാലും.ഹേ ഷഷ്ഠീദേവീ നിനക്കു നമസ്ക്കാരം.

67. ദേഹി ഭൂമിം പ്രജാം ദേഹി വിദ്യാം ദേഹി സുപൂജിതേ
കല്യാണം ച ജയം ദേഹി ഷഷ്ഠീദേവ്യൈ നമോനമഃ

ഭൂമിനൽകിയാലും പ്രജയെ നൽകിയാലും. സുപൂജിതേ, വിദ്യ.നൽകിയാലും കല്യാണവും ജയവും നൽകിയാലും. ഷഷ്ഠീദേവീ, നിനക്കു നമസ്ക്കാരം..

68. ഇതി ദേവീം ച സമ്പൂജ്യ ലേഭേ പുത്രം പ്രിയവ്രതഃ
യശസ്വിനം ച രാജേന്ദ്രഃ ഷഷ്ഠീദേവ്യാഃ പ്രസാദതഃ

ഇങ്ങനെ ദേവിയെ പൂജിച്ച രാജേന്ദ്രനായ പ്രിയവ്രതന് ഷഷ്ഠീദേവിയുടെ പ്രസാദത്താൽ യശസ്വിയായ പുത്രനെ ലഭിച്ചു.

69. ഷഷ്ഠീസ്തോത്രമിദം ബ്രഹ്മൻ യഃ ശൃണോതി തു വത്സരം
അപുത്രോ ലഭതേ പുത്രം പരം സുചിരജീവിനം

ഹേ നാരദ, ഒരുസംവത്സരം ഷഷ്ഠീദേവിയുടെ ഈസ്തോത്രം കേൾക്കുന്ന പുത്രനില്ലാത്ത ഒരുവന് ആയുഷ്മാനായ ഉത്തമപുത്രനുണ്ടാകും.

70. വർഷമേകം ച യോ ഭക്ത്യാ സമ്പൂജ്യേദം ശൃണോതി ച
സർവപാപാദ്വിനിർമുക്തോ മഹാവന്ധ്യാ പ്രസൂയതേ

ഒരു വർഷം ഭക്തിപൂർവം ദേവിയെ പൂജിക്കുകയും ഈസ്തോത്രം കേൾക്കുകയും ചെയ്താൽ സർവപാപങ്ങളിൽനിന്നും മുക്തനാകും. മഹാവന്ധ്യ പ്രസവിക്കും.

71. വീരം പുത്രം ച ഗുണിനം വിദ്യാവന്തം യശസ്വിനം
സുചിരായുഷ്യവന്തം ച സൂതേ ദേവീപ്രസാദതഃ

അവൾ, ഷഷ്ഠീദേവിയുടെ പ്രസാദത്താൽ വീരനും ഗുണവാനും വിദ്വാനും യശസ്സുളളവനും ആയുഷ്മാനുമായ പുത്രനെ പ്രസവിക്കും.

72. കാകവന്ധ്യാ ച യാ നാരീ മൃതവത്സാ ച യാ ഭവേത്
വർഷം ശ്രുത്വാ ലഭേത് പുത്രം ഷഷ്ഠീദേവീപ്രസാദതഃ

കാകവന്ധ്യയും മൃതവത്സയും ഒരുവർഷം ഈ സ്തോത്രം കേട്ടാൽ ഷഷ്ഠീദേവിയുടെ പ്രസാദത്താൽ പുത്രസൗഭാഗ്യമുള്ളവരാകും.

**73. രോഗയുക്തേ ച ബാലേ ച പിതാ മാതാ ശൃണോതിചേത്**
**മാസേന മുച്യതേ ബാലഃ ഷഷ്ഠീദേവീപ്രസാദതഃ**

ബാലൻ രോഗിയായിരിക്കെ, അവന്റെ മാതാവും പിതാവും ഈ സ്തോത്രം ചൊല്ലുന്നതുകേട്ടാൽ ഷഷ്ഠീദേവിയുടെ പ്രസാദംമൂലം ഒരു മാസത്തിനുള്ളിൽ ആ ബാലൻ രോഗവിമുക്തനാകും.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
ഷട്ചത്വാരിംശോ//ദ്ധ്യായഃ

## അഥ സപ്തചത്വാരിംശോ//ദ്ധ്യായഃ

### ശ്രീനാരായണ ഉവാച

**1. കഥിതം ഷഷ്ഠ്യുപാഖ്യാനം ബ്രഹ്മപുത്ര യഥാഗമം**
**ദേവീ മംഗളചണ്ഡീ ച തദാഖ്യാനം നിശാമയ**

ഹേ ബ്രഹ്മപുത്ര, ആ ഗമത്തിൽ വിവരിച്ചപ്രകാരം ഷഷ്ഠ്യുപാഖ്യാനം ഞാൻ പറഞ്ഞു കഴിഞ്ഞു. ഇനി ഞാൻ മംഗളചണ്ഡിയുടെ ഉപാഖ്യാനം പറയാം കേട്ടു കൊള്ളുക.

**2. തസ്യാഃ പൂജാദികം സർവം ധർമ്മവക്ത്രേണ യച്ഛ്രുതം**
**ശ്രുതിസമ്മതമേവേഷ്ടം സർവേഷാം വിദുഷാമപി**

അവളുടെ പൂജാവിധികൾ തുടങ്ങിയവയെല്ലാം ഞാൻ ധർമ്മമുഖത്തുനിന്നാണ് കേട്ടത്. അത് ശ്രുതിസമ്മതവും വിദ്വാന്മാർക്കെല്ലാം പ്രിയവുമാണ്.

**3. ദക്ഷാ യാ വർത്തതേ ചണ്ഡീ കല്യാണേഷു ച മംഗളാ**
**മംഗളേഷു ച യാ ദക്ഷാ സാ ച മംഗളചണ്ഡികാ**

കല്യാണം പ്രദാനം ചെയ്യുന്നതിൽ സമർത്ഥയും മംഗളങ്ങളുടെ കൂട്ടത്തിൽ മംഗള സ്വരൂപിണി യുമായതിനാൽ അവൾ മംഗളചണ്ഡീ എന്നു വിഖ്യാതയായി.

**4. പൂജ്യാ യാ വർത്തതേ ചണ്ഡീ മംഗളോ//പി മഹീസുതഃ**
**മംഗളാഭീഷ്ടദേവീ യാ സാ വൈ മംഗളചണ്ഡികാ**

ഭൂമിപുത്രനായ മംഗളന്റെ അഭീഷ്ടദേവതയായതുകൊണ്ടും അദ്ദേഹത്തിനു സദാ സമ്പൂജ്യയായതുകൊണ്ടും ആ ദേവിക്ക് മംഗളചണ്ഡീ എന്ന പേരു ലഭിച്ചു.

**5. മംഗളോ മനുവംശ്യശ്ച സപ്തദ്വീപധരാപതിഃ**
**യസ്യ പൂജ്യാ//ഭീഷ്ടദേവീ തേന മംഗളചണ്ഡികാ**

മനുവംശത്തിൽ സപ്തദ്വീപവതിയായ ഭൂമിയുടെ അധിപതിയായി മംഗളൻ എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന് പൂജ്യയും അഭീഷ്ടദേവതയും ആയിരുന്നതുകൊണ്ട് മംഗളചണ്ഡീ എന്ന പേരു ലഭിച്ചു.

6. മൂർത്തിഭേദേന സാ ദുർഗാ മൂലപ്രകൃതിരീശ്വരീ
കൃപാരൂപാƒതിപ്രത്യക്ഷം യോഷിതാമിഷ്ടദേവതാ

അവൾ മൂർത്തിഭേദം പൂണ്ട ദുർഗ്ഗയും മൂലപ്രകൃതിയായ പരമേശ്വരിയുമാകുന്നു. അവൾ മൂർത്തിമത്തായിത്തീർന്ന കൃപയും സ്ത്രീകൾക്കെല്ലാം ഇഷ്ടദേവതയുമാണ്.

7. പ്രഥമേ പൂജിതാ സാ ച ശങ്കരേണ പരാത്പരാ
ത്രിപുരസ്യ വധേ ഘോരേ വിഷ്ണുനാ പ്രേരിതേന ച

ത്രിപുരാസുരനുമായുണ്ടായ ഘോരമായ യുദ്ധത്തിൽ വിഷ്ണുവിന്റെ പ്രേരണ അനുസരിച്ച് ശങ്കരനാണ് ആ പരാത്പരയെ ആദ്യമായി പൂജിച്ചത്.

8. ബ്രഹ്മൻബ്രഹ്മോപദേശേന ദുർഗതേന ച സങ്കടേ
ആകാശാത് പതിതേ യാനേ ദൈത്യേന പാതിതേ രുഷാ

ഹേ ബ്രഹ്മജ്ഞ, യുദ്ധത്തിൽ അത്യന്തം കുപിതനായിത്തീർന്ന ത്രിപുരാസുരൻ ശങ്കരന്റെ വാഹനത്തെ ആകാശത്തുനിന്ന് വീഴ്ത്തി. അതുമൂലം അദ്ദേഹം മഹാസങ്കടത്തിൽപ്പെട്ടുപോയി. അപ്പോൾ ബ്രഹ്മാവ് അദ്ദേഹത്തെ ഉപദേശിച്ചു.

9. ബ്രഹ്മവിഷ്ണൂപദിഷ്ടശ്ച ദുർഗാം തുഷ്ടാവ ശങ്കരഃ
സാ ച മംഗളചണ്ഡീ യാ ബഭൂവ രൂപഭേദതഃ

അങ്ങനെ ബ്രഹ്മാവും വിഷ്ണുവും ഉപദേശിച്ചതനുസരിച്ച് ശങ്കരൻ ദുർഗ്ഗാദേവിയെ സ്തുതിച്ചു. അപ്പോൾ ആ ദുർഗ്ഗ രൂപഭേദം കൈക്കൊണ്ട് മംഗളചണ്ഡിയായി അദ്ദേഹത്തിന്റെ മുമ്പിൽ ആവിർഭവിച്ചു.

10. ഉവാച പുരതഃ ശംഭോർഭയം നാസ്തീതി തേ പ്രഭോ
ഭഗവാൻ വൃഷരൂപശ്ച സർവേശസ്തേ ഭവിഷ്യതി

ശംഭുവിന്റെ മുമ്പിൽ പ്രത്യക്ഷീഭവിച്ച ആ ദേവി പറഞ്ഞു: പ്രഭോ അങ്ങ് ഭയപ്പെടേണ്ട. ഭഗവാൻ സർവേശ്വരനായ വിഷ്ണു കാളയുടെ രൂപം കൈക്കൊണ്ട് അങ്ങയുടെ വാഹനമായിത്തീരും.

11. ശുദ്ധശക്തിസ്വരൂപാഹം ഭവിഷ്യാമി ന സംശയഃ
മായാത്മനാ ച ഹരിണാ സഹായേന വൃഷധ്വജ

ശുദ്ധ ശക്തിസ്വരൂപയായി ഞാനും അങ്ങയെ, സഹായിക്കാം. സംശയിക്കേണ്ട. മായാസ്വരുപിയായ ഹരിയുടെ സഹായത്താൽ, ഹേ വൃഷധ്വജ,

12. ജഹി ദൈത്യം സ്വശത്രും ച സുരാണാം പദഘാതകം
ഇത്യുക്ത്വാന്തർഹിതാ ദേവീ ശംഭോഃ ശക്തിർബഭൂവ സാ

അങ്ങയുടെ ശത്രുവും സുരന്മാരുടെ സ്ഥാനം നഷ്ടപ്പെടുത്തിയവനുമായ ദൈത്യനെ കൊന്നാലും. ഇങ്ങനെ പറഞ്ഞുകൊണ്ട് അന്തർധാനം ചെയ്ത ദേവി ശംഭുവിന്റെ ശക്തിയായിത്തീർന്നു.

13. വിഷ്ണുദത്തേന ശസ്ത്രേണ ജഘാന തമുമാപതിഃ
മുനീന്ദ്ര പതിതേ ദൈത്യേ സർവേ ദേവാ മഹർഷയഃ

വിഷ്ണു ദാനം ചെയ്ത ആയുധം കൊണ്ട് ഉമാനാഥൻ ആ ദൈത്യനെ കൊന്നു. ഹേ മുനീന്ദ്ര, ദൈത്യൻ വീണുകഴിഞ്ഞപ്പോൾ സകലദേവന്മാരും മഹർഷിമാരും

14. തുഷ്ടുവുഃ ശങ്കരം ദേവം ഭക്തിനമ്രാത്മകന്ധരാഃ
സദ്യഃ ശിരസി ശംഭോശ്ച പുഷ്പവൃഷ്ടിർബഭൂവ ഹ

ഭക്തിപൂർവം ശിരസ്സുതാഴ്ത്തി ഭഗവാൻ ശങ്കരനെ സ്തുതിച്ചു. ഉടൻ തന്നെ ശംഭുവിന്റെ മേൽ പുഷ്പവൃഷ്ടിയും ഉണ്ടായി.

15. ബ്രഹ്മാ വിഷ്ണുശ്ച സന്തുഷ്ടോ ദദൗ തസ്മൈ ശുഭാശിഷം
ബ്രഹ്മവിഷ്ണൂപദിഷ്ടശ്ച സുസ്നാതഃ ശങ്കരസ്തഥാ

ബ്രഹ്മാവും വിഷ്ണുവും സന്തുഷ്ടരായി അദ്ദേഹത്തിന് ആശിസ്സുകൾ നൽകി. അവർ രണ്ടുപേരും ഉപദേശിച്ചതനുസരിച്ച് അദ്ദേഹം നന്നായി സ്നാനം ചെയ്തിട്ട്

16. പൂജായാമാസ താം ഭക്ത്യാ ദേവീം മംഗളചണ്ഡികാം
പാദ്യാർഘ്യാചമനീയൈശ്ച വസ്ത്രൈശ്ച വിവിധൈരപി

ഭക്തിപൂർവം ആ മംഗളചണ്ഡീദേവിയെ പൂജിച്ചു. പാദ്യാർഘ്യാചമനീയങ്ങളും വിവിധവസ്ത്രങ്ങളും

17. പുഷ്പചന്ദനനൈവേദ്യൈർഭക്ത്യാ നാനാവിധൈർമുനേ
ഛാഗൈർമേഷൈശ്ച മഹിഷൈർഗവയൈഃ പക്ഷിഭിസ്തഥാ

പലതരത്തിലുള്ള പുഷ്പങ്ങളും ചന്ദനവും നൈവേദ്യങ്ങളും നൽകി. ചെമ്മരിയാടുകൾ, ആടുകൾ, ആര്യമാൻ, പോത്ത്, പക്ഷികൾ എന്നിവയെ ബലിയർപ്പിച്ചു.

18. വസ്ത്രാലങ്കാരമാല്യൈശ്ച പായസൈഃ പിഷ്ടകൈരപി
മധുഭിശ്ച സുധാഭിശ്ച ഫലൈർനാനാവിധൈരപി

വസ്ത്രാലങ്കാരമാല്യങ്ങളും പായസങ്ങളും മോദകങ്ങളും മധുവും സുധയും പലവിധം പഴങ്ങളും നൽകി.

19. സംഗീതൈർനർത്തകൈർവാദ്യൈരുത്സവൈർ നാമകീർത്തനൈഃ
ധ്യാത്വാ മാധ്യന്ദിനോക്തേന ധ്യാനേന ഭക്തിപൂർവകം

സംഗീതം, വാദ്യം, നൃത്തം, ഉത്സവം, നാമസങ്കീർത്തനം എന്നിവ നടത്തി. മാദ്ധ്യന്ദിനമതപ്രകാരമുള്ള ധ്യാനത്താൽ ഭക്തിപൂർവ്വം ധ്യാനിച്ചു.

20. ദദൗ ദ്രവ്യാണി മൂലേന മന്ത്രേണൈവ ച നാരദ
ഓം ഹ്രീം ശ്രീം ക്ലീം സർവപൂജ്യേ ദേവി മംഗളചണ്ഡികേ

മൂലമന്ത്രസഹിതം പൂജാദ്രവ്യങ്ങൾ അർപ്പിച്ച് പൂജിച്ചു "ഓം ഹ്രീം ശ്രീം ക്ലീം സർവപൂജ്യേ ദേവി മംഗളചണ്ഡികേ

21. ഹും ഹും ഫട് സ്വാഹാപ്യേകവിംശാക്ഷരോ മനുഃ
പൂജ്യഃ കല്പതരുശ്ചൈവ ഭക്താനാം സർവകാമദഃ

ഹും ഹും ഫട് സ്വാഹാ" എന്ന് ഇരുപത്തി ഒന്ന് അക്ഷരമുള്ളതാണ്. ഈ മന്ത്രം. ഈ മന്ത്രം ഭക്തന്മാർക്ക് സർവകാമപ്രദവും പൂജനീയവുമായ കല്പതരുവാകുന്നു.

22. ദശലക്ഷജപേനൈവ മന്ത്രസിദ്ധിർ ഭവേദ്ധ്രുവം
ധ്യാനം ച ശ്രൂയതാം ബ്രഹ്മൻ വേദോക്തം സർവസമ്മതം

ദശലക്ഷം ജപിക്കുന്നതുകൊണ്ട് മന്ത്രസിദ്ധിയുണ്ടാകുമെന്നു തീർച്ചയാണ്. ഹേ ബ്രഹ്മജ്ഞ സർവസമ്മതവും വേദോക്തവുമായ ധ്യാനം ഇനി കേട്ടുകൊള്ളുക.

23. ദേവീം ഷോഡശവർഷീയാം ശശ്വത്സുസ്ഥിരയൗവനാം
ബിംബോഷ്ഠീം സുദതീം ശുദ്ധാം ശരത്പത്മനിഭാനനാം

പതിനാറു വയസ്സുപ്രായവും നിത്യയൗവനവും ബിംബോഷ്ഠവും ഉത്തമ ദന്തപംക്തിയും ശരത്കാല പത്മത്തിന്റെ മുഖകാന്തിയും

24. ശ്വേതചമ്പകവർണ്ണാഭാം സുനീലോല്പലലോചനാം
ജഗദ്ധാത്രീം ച ദാത്രീം ച സർവേഭ്യഃ സർവസമ്പദാം

വെളുത്ത ചമ്പകപ്പൂനിറവും നല്ല നീലത്താമരക്കണ്ണും ഉള്ള ശുദ്ധയും ജഗജ്ജനനിയും സകലർക്കും സർവസമ്പത്പ്രദായിനിയും

25. സംസാരസാഗരേ ഘോരേ ജ്യോതീരൂപാംസദാ ഭജേ
ദേവ്യാശ്ച ധ്യാനമിത്യേവം സ്തവനം ശ്രൂയതാം മുനേ

ഘോരമായ സംസാരസാഗരത്തിലെ ജ്യോതിസ്വരൂപയുമായ ദേവിയെ ഞാൻ സദാ ഭജിക്കുന്നു. ഇങ്ങനെയാണ് ആ ദേവിയുടെ ധ്യാനം. ഇനി മഹാദേവൻ ചെയ്ത സ്തുതി കേട്ടുകൊള്ളുക.

മഹാദേവ ഉവാച

26. രക്ഷ രക്ഷ ജഗന്മാതർദേവി മംഗളചണ്ഡികേ
ഹാരികേ വിപദാം രാശേർഹർഷമംഗളകാരികേ

ഹേ ജഗന്മാതാവായ മംഗളചണ്ഡികേ, ദേവി, നീ സകല ആപത്തുകളേയും നിവാരണം ചെയ്യുന്നവളും അതുപോലെ ഹർഷവും മംഗളവും പ്രദാനം ചെയ്യുന്നതിൽ ശ്രദ്ധയുള്ളവളുമാകുന്നു. എന്നെ രക്ഷിക്കൂ.

27. ഹർഷമംഗളദക്ഷേ ച ഹർഷമംഗളദായികേ
ശുഭേ മംഗളദക്ഷേ ച ശുഭേ മംഗളചണ്ഡികേ

ഹർഷവും മംഗളവും നൽകുന്ന ഭഗവതി, മംഗളചണ്ഡികേ നീ മംഗളദായിനിയും ശുഭയും മംഗളദക്ഷയും

28. മംഗളേ മംഗളാർഹേ ച സർവ്വമംഗളമംഗളേ
സതാം മംഗളദേ ദേവി സർവേഷാം മംഗളാലയേ

മംഗളയും മംഗളാർഹയും സർവമംഗളമംഗളയും ആകുന്നു. ഹേ ദേവീ, സജ്ജനങ്ങൾക്ക് മംഗളം നൽകുക നിന്റെ സ്വഭാവമാണ്. നീ സകലരുടെയും മംഗളത്തിന് ആശ്രയസ്ഥാനമാണ്.

29. പൂജ്യേ മംഗളവാരേ ച മംഗളാഭീഷ്ടദേവതേ
പൂജ്യേ മംഗളഭൂപസ്യ മനുവംശസ്യ സന്തതം

മംഗളത്തിന്റെ അഭീഷ്ടദേവതയായ നിന്നെ മംഗളവാരത്തിൽ പൂജിക്കുന്നു. മനുവംശജാതനായ മംഗളൻ എന്ന രാജാവ് നിന്നെ നിരന്തരം പൂജിച്ചിരുന്നു.

30. മംഗളാധിഷ്ഠാതൃദേവീ മംഗളാനാം ച മംഗളേ
സംസാരമംഗളാധാരേ മോക്ഷമംഗളദായിനി

ഹേ മംഗളാധിഷ്ഠാതൃദേവീ, നീ മംഗളങ്ങളുടെ മംഗളമാണ്. ജഗത്തിലെ സർമംഗളങ്ങളും നിന്നെ ആശ്രയിച്ചിരിക്കുന്നു. മോക്ഷരൂപമായ മംഗളം നൽകുന്നതും നീ തന്നെ.

31. സാരേ ച മംഗളാധാരേ പാരേ ച സർവകർമ്മണാം
പ്രതിമംഗളവാരേ ച പൂജ്യേ ശുഭസുഖപ്രദേ

മംഗളവാരംതോറും പൂജിക്കപ്പെടുന്നതിനാൽ മംഗളമയമായ സുഖത്തെ പ്രദാനം ചെയ്യുന്ന നീ ലോകത്തിലെ സർവ്വകർമ്മങ്ങളുടെയും മംഗളത്തിന് ആധാരഭൂതയും മംഗളമയിയുമാകുന്നു.

32. സ്തോത്രേണാനേന ശംഭുശ്ച സ്തുത്വാ മംഗളചണ്ഡികാം
പ്രതിമംഗളവാരേ ച പൂജാം ദത്വാ ഗതഃ ശിവഃ

ഈ സ്തോത്രം കൊണ്ട് സ്തുതിച്ചിട്ട് ഭഗവാൻ ശങ്കരൻ മംഗളചണ്ഡികയെ ഉപാസിച്ചു. മംഗളവാരന്തോറും ശംഭു അവളെ പൂജിച്ചിരുന്നു. പിന്നെ അദ്ദേഹം അവിടെനിന്നും പോകുകയും ചെയ്തു.

33. പ്രഥമേ പൂജിതാ ദേവീ ശിവേന സർവമംഗളാ
ദ്വിതീയേ പൂജിതാ സാ ച മംഗളേന ഗ്രഹേണ ച

ആദ്യം സർവമംഗളയായ ദേവിയെ പൂജിച്ചത് ശിവനാണ്. രണ്ടാമതായി അവളെ പൂജിച്ചത് ഗ്രഹരൂപിയായ മംഗളനുമാകുന്നു.

34. തൃതീയേ പൂജിതാ ഭദ്രാ മംഗളേന നൃപേണ ച
ചതുർത്ഥേ മംഗളേ വാരേ സുന്ദരീഭിഃ പ്രപൂജിതാ

ഭദ്രയായ അവളെ മൂന്നാമതായി പൂജിച്ചത് മംഗളനെന്ന മഹാരാജാവാണ്. നാലാമതായി മംഗളവാരത്തിൽ സുന്ദരിമാർ അവളെ പൂജിച്ചു.

35. പഞ്ചമേ മംഗളാകാംക്ഷിനരൈർ മംഗളചണ്ഡികാ
പൂജിതാ പ്രതിവിശ്വേഷു വിശ്വേശപൂജിതാ സദാ

അഞ്ചാമത് മംഗളകാംക്ഷികളായ മനുഷ്യർ മംഗളചണ്ഡികയെ പൂജിച്ചു. പിന്നെ വിശ്വേശപൂജിതയായ അവളെ വിശ്വംതോറും പൂജിക്കാൻ തുടങ്ങി.

36. തതഃ സർവത്ര സമ്പൂജ്യാ ബഭൂവ പരമേശ്വരീ
ദേവൈശ്ച മുനിഭിശ്ചൈവ മാനവൈർമനുഭിർമുനേ

അതിനുശേഷം ദേവന്മാരും മുനിമാരും മനുഷ്യരും മനുക്കളും ആ പരമേശ്വരിയെ എല്ലായിടത്തും പൂജിക്കാൻ തുടങ്ങി.

37. ദേവ്യാശ്ച മംഗളസ്തോത്രം യഃ ശൃണോതി സമാഹിതഃ
തന്മംഗളം ഭവേത്തസ്യ ന ഭവേത്തദമംഗളം
വർദ്ധതേ പുത്രപൗത്രൈശ്ച മംഗളം ച ദിനേ ദിനേ

ദേവിയുടെ ഈ മംഗളപ്രദമായ സ്തോത്രം ആരാണോ ശ്രദ്ധയോടെ കേൾക്കുന്നത് അവനു മംഗളമുണ്ടാകും. അമംഗളം ഉണ്ടാകുകയുമില്ല. പുത്രപൗത്രാദികളായ ഐശ്വര്യങ്ങൾ ദിനം തോറും വർദ്ധിച്ചു വരികയും ചെയ്യും.

## ശ്രീനാരായണ ഉവാച

38. ഉക്തം ദ്വയോരുപാഖ്യാനം ബ്രഹ്മപുത്ര യഥാഗമം
ശ്രൂയതാം മനസാഖ്യാനം യത് ശ്രുതം ധർമ്മവക്ത്രതഃ

ഹേ ബ്രഹ്മപുത്ര, ആഗമത്തിൽ വിവരിച്ചിട്ടുള്ള പ്രകാരം രണ്ടുപേരുടെ ഉപാഖ്യാനങ്ങൾ വർണ്ണിച്ചു കഴിഞ്ഞു. ഇനി മനസാദേവിയുടെ ഉപാഖ്യാനം കേട്ടുകൊള്ളുക. ഇതും ഞാൻ ധർമ്മ മുഖത്തുനിന്ന് നേരിട്ടുകേട്ടതാണ്.

39. സാ ച കന്യാ ഭഗവതീ കശ്യപസ്യ ച മാനസീ
തേനൈവ മനസാ ദേവീ മനസാ യാ ച ദീവ്യതി

മനസാദേവി കശ്യപന്റെ മാനസപുത്രിയാണ്. അതുകൊണ്ട് അവൾക്ക് മനസാ എന്ന പേരു ലഭിച്ചു. മനസാ അറിയപ്പെടുന്ന ദേവതയായതിനാലും മനസാദേവി എന്നപേര് യുക്തം തന്നെ.

**40. മനസാ ധ്യായതേ യാ ച പരമാത്മാനമീശ്വരം**
**തേന സാ മനസാദേവീ തേന യോഗേന ദീവ്യതി**

മനസ്സുകൊണ്ട് അവൾ പരമാത്മാവായ കൃഷ്ണനെ ധ്യാനിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ടും ആ യോഗത്താൽ സദാ പ്രദീപ്തയായതുകൊണ്ടും മനസാദേവി എന്ന പേര് യുക്തമാണ്.

**41. ആത്മാരാമാ ച സാ ദേവീ വൈഷ്ണവീ സിദ്ധയോഗിനീ**
**ത്രിയുഗം ച തപസ്തപ്ത്വാ കൃഷ്ണസ്യ പരമാത്മനഃ**

ആത്മാരാമയും വൈഷ്ണവിയായ സിദ്ധയോഗിനിയുമാണ് ആ ദേവി. മൂന്നുയുഗം അവൾ ശ്രീകൃഷ്ണ പരമാത്മാവിനെ തപസ്സുചെയ്തു.

**42. ജരത്കാരുശരീരം ച ദൃഷ്ട്വാ യത്ക്ഷീണമീശ്വരഃ**
**ഗോപീപതിർനാമ ചക്രേ ജരത്കാരുരിതി പ്രഭുഃ**

ഗോപീപതിയും പരമപ്രഭുവുമായ ഭഗവാൻ കൃഷ്ണൻ ജീർണ്ണിച്ച് അവശമായിത്തീർന്ന അവളുടെ ശരീരം കണ്ടിട്ട് അവൾക്ക് ജരത്കാരു എന്ന പേരു നൽകി.

**43. വാഞ്ഛിതം ച ദദൗ തസ്യൈ കൃപയാ ച കൃപാനിധിഃ**
**പൂജാം ച കാരയാമാസ ചകാര ച സ്വയം പ്രഭുഃ**

കൃപാനിധിയായ രാധാകാന്തൻ കൃപാപൂർവം അവൾ ആഗ്രഹിച്ചതൊക്കെ കൊടുത്തു. അവളുടെ പൂജ പ്രചരിപ്പിക്കുകയും സ്വയം നിർവഹിക്കുകയും ചെയ്തു.

**44. സ്വർഗ്ഗേ ച നാഗലോകേ ച പൃഥിവ്യാം ബ്രഹ്മലോകതഃ**
**ഭൃശം ജഗത്സു ഗൗരീ സാ സുന്ദരീ ച മനോഹരാ**

സ്വർഗ്ഗത്തിലും നാഗലോകത്തിലും ഭൂമിയിലും ബ്രഹ്മലോകത്തിലും ആ പൂജ പ്രചാരത്തിൽ വന്നു. സുന്ദരിയും ശുഭാംഗിയുമായ അവൾ ഗൗരവർണ്ണത്തോടെ ജഗത്താകെ നിറഞ്ഞു നില്ക്കയാൽ

**45. ജഗദ്ഗൗരീതി വിഖ്യാതാ തേന സാ പൂജിതാ സതീ**
**ശിവശിഷ്യാ ച സാ ദേവീ തേന ശൈവീ പ്രകീർത്തിതാ**

ജഗദ്ഗൗരി എന്ന് വിഖ്യാതയും അതുകൊണ്ടുതന്നെ പൂജിതയുമായിത്തീർന്നു. ശിവന്റെ ശിഷ്യയായതുകൊണ്ട് ശൈവി എന്നും പ്രസിദ്ധയായി.

**46. വിഷ്ണുഭക്താതീവ ശശ്വദ്വൈഷ്ണവീ തേന കീർത്തിതാ**
**നാഗാനാം പ്രാണരക്ഷിത്രീ യജ്ഞേ പാരിക്ഷിതസ്യ ച**

അതീവ വിഷ്ണുഭക്തയായതിനാൽ വൈഷ്ണവി എന്നും പരീക്ഷിത്തിന്റെ പുത്രനായ ജനമേജയൻ നടത്തിയ യാഗത്തിൽവച്ച് നാഗങ്ങളുടെ പ്രാണനെ രക്ഷിച്ചവളാകയാൽ

**47. നാഗേശ്വരീതി വിഖ്യാതാ സാ നാഗഭഗിനീതി ച**
**വിഷം സംഹർത്തുമീശാ യാ തേന വിഷഹരീ സ്മൃതാ**

നാഗേശ്വരി എന്നും നാഗഭഗിനി എന്നും കീർത്തിക്കപ്പെടുന്നു. വിഷംനശിപ്പിക്കുന്നതിനു ശക്തയായതുകൊണ്ട് വിഷഹാരിണിയെന്നും അറിയപ്പെടുന്നു.

48. സിദ്ധിയോഗം ഹരാത്പ്രാപ തേന സാ സിദ്ധയോഗിനീ
മഹാജ്ഞാനം ച യോഗം ച മൃതസഞ്ജീവനീം പരാം

ഹരനിൽനിന്ന് സിദ്ധയോഗം അഭ്യസിച്ചതിനാൽ സിദ്ധയോഗിനി എന്നും ആ ശങ്കരനിൽ നിന്നു തന്നെ മഹാജ്ഞാനവും യോഗവും ഉത്തമമായ മൃതസഞ്ജീവനീവിദ്യയും നേടിയതിനാൽ

49. മഹാജ്ഞാനയുതാം താം ച പ്രവദന്തി മനീഷിണഃ
ആസ്തീകസ്യ മുനീന്ദ്രസ്യ മാതാ സാഽപി തപസ്വിനീ

മഹാജ്ഞാനവതി എന്നും വിദ്വാന്മാർ വിളിക്കുന്നു. മുനീന്ദ്രനായ ആസ്തീകന്റെ തപസ്വിനിയായ മാതാവാകയാൽ അവൾക്ക്,

50. ആസ്തീകമാതാ വിജ്ഞാതാ ജഗത്യാം സുപ്രതിഷ്ഠിതാ
പ്രിയാ മുനേർജരത്കാരോർമുനീന്ദ്രസ്യ മഹാത്മനഃ

അസ്തീകമാതാവെന്ന സ്ഥിരമായ ഒരുപേരും ലോകത്ത് ഉണ്ടായി. മഹാമുനിയായ ജരത്കാരുവിന്റെ പ്രിയപത്നിയായതുകൊണ്ട്

51. യോഗിനോ വിശ്വപൂജ്യസ്യ ജരത്കാരുപ്രിയാ തതഃ
ജരത്കാരുർ ജഗദ്ഗൗരീ മനസാ സിദ്ധയോഗിനീ

ജരത്കാരുപ്രിയയെന്നും പേരുലഭിച്ചു. മഹാത്മാവായ ആ മുനിയാകട്ടെ യോഗിയും വിശ്വവന്ദ്യനുമായിരുന്നു. ജരത്കാരു, ജഗദ്ഗൗരി, മനസാ, സിദ്ധയോഗിനീ,

52. വൈഷ്ണവീ നാഗഭഗിനീ ശൈവീ നാഗേശ്വരീ തഥാ
ജരത്കാരുപ്രിയാസ്തീകമാതാ വിഷഹരേതി ച

വൈഷ്ണവീ, നാഗഭഗിനീ, ശൈവീ, നാഗേശ്വരീ, ജരത്കാരുപ്രിയാ, ആസ്തീകമാതാ, വിഷഹരാ

53. മഹാജ്ഞാനയുതാ ചൈവ സാ ദേവീ വിശ്വപൂജിതാ
ദ്വാദശൈതാനി നാമാനി പൂജാകാലേ തു യഃപഠേത്

മഹാജ്ഞാനവതി എന്നിവയാണ് വിശ്വപൂജിതയായ ആ ദേവിയുടെ നാമങ്ങൾ. ഈ പന്ത്രണ്ടു നാമങ്ങളും പൂജാസമയത്ത് ആരാണോ ചൊല്ലുന്നത് അവന്

54. തസ്യ നാഗഭയം നാസ്തി തസ്യവംശോദ്ഭവസ്യ ച
നാഗഭീതേ ച ശയനേ നാഗഗ്രസ്തേ ച മന്ദിരേ

നാഗഭയം ഉണ്ടാവുകയില്ല. അവന്റെ വംശത്തിൽ ജനിച്ചവനും ഉണ്ടാവുകയില്ല. സർപ്പഭീതി ഉളള കിടക്കയിലും നാഗം വാഴുന്ന ഗൃഹത്തിലും

55. നാഗശോഭേ മഹാദുർഗേ നാഗവേഷ്ടിതവിഗ്രഹേ
ഇദം സ്തോത്രം പഠിത്വാ തു മുച്യതേ നാത്രസംശയഃ

നാഗം വാഴുന്ന കോട്ടയിലും സർപ്പക്കാവിലും ഈ സ്തോത്രം ചൊല്ലുന്നവന് സർപ്പഭീതി ഉണ്ടാവുകയില്ലെന്നു തീർച്ചയാണ്.

56. നിത്യം പഠേദ്യസ്തം ദൃഷ്ട്വാ നാഗവർഗ്ഗഃ പലായതേ
ദശലക്ഷജപേനൈവ സ്തോത്രസിദ്ധിർഭവേന്നൃണാം

നിത്യവും ഈ സ്തോത്രം ജപിക്കുന്നവനെ കണ്ടാൽ നാഗവർഗ്ഗം പാഞ്ഞു പോകും. ദശലക്ഷം ജപിച്ചാൽ മനുഷ്യർക്ക് ഈ സ്തോത്രത്തിന്റെ സിദ്ധിയുണ്ടാകും.

57. സ്തോത്രസിദ്ധിർഭവേദ്യസ്യ സ വിഷം ഭോക്തുമീശ്വരഃ
നാഗൈശ്ച ഭൂഷണം കൃത്വാ സ ഭവേന്നാഗവാഹനഃ

സ്തോത്രസിദ്ധിയുണ്ടായവൻ വിഷം ഭുജിക്കാനും ശക്തനായിരിക്കും. നാഗങ്ങളെ അവന് ആഭരണമാക്കാം. നാഗങ്ങളെ വാഹനവുമാക്കാം.

58. നാഗാസനോ നാഗതല്പോ മഹാസിദ്ധോ ഭവേന്നരഃ
അന്തേ ച വിഷ്ണുനാ സാർധം ക്രീഡത്യേവ ദിവാനിശം

അവൻ നാഗാസനനും നാഗതല്പനും മഹാസിദ്ധനുമായിത്തീരും. അന്ത്യകാലത്ത് അവന് മഹാവിഷ്ണുവുമൊത്ത് രാപകൽ രമിക്കുകയും ചെയ്യാം.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
സപ്തചത്വാരിംശോ$f$ദ്ധ്യായഃ

## അഥ അഷ്ടചത്വാരിംശോ$f$ദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. മത്തഃ പൂജാവിധാനം ച ശ്രൂയതാം മുനിപുംഗവ
ധ്യാനം ച സാമവേദോക്തം പ്രോക്തം ദേവീവിധാനകം

ഹേ മുനിശ്രേഷ്ഠ, അവളുടെ പൂജാവിധിയും ഞാൻ പറയാം. കേട്ടുകൊള്ളുക. സാമവേദോക്തമായ ദേവീധ്യാനവും ഞാൻ അങ്ങയോടു പറയാം.

2. ശ്വേതചമ്പകവർണ്ണാഭാം രത്നഭൂഷണഭൂഷിതാം
വഹ്നിശുദ്ധാംശുകാധാനാം നാഗയജ്ഞോപവീതിനീം

വെളുത്ത ചമ്പകപ്പൂവിന്റെ നിറപ്പകിട്ടാർന്നവളും രത്നാഭരണങ്ങൾ അണിഞ്ഞവളും വഹ്നിവിശുദ്ധമായ പട്ടു വസ്ത്രം ധരിച്ചിരിക്കുന്നവളും നാഗങ്ങളെ യജ്ഞോപവീതമാക്കിയവളും.

3. മഹാജ്ഞാനയുതാം താം ച പ്രവരജ്ഞാനിനാം വരാം
സിദ്ധാധിഷ്ഠാതൃദേവീം ച സിദ്ധാം സിദ്ധിപ്രദാം ഭജേ

മഹാജ്ഞാനം നേടിയവളുമാണ് ആ ദേവി. പ്രസിദ്ധരായ ജ്ഞാനികളിൽ അഗ്രഗണ്യയും സിദ്ധികളുടെ അധിഷ്ഠാതൃദേവതയും സിദ്ധയും സിദ്ധിപ്രദയുമായ ആ ദേവിയെ ഞാൻ ഭജിക്കുന്നു.

4. ഇതി ധ്യാത്വാ ച താം ദേവീം മൂലേനൈവ പ്രപൂജയേത്
നൈവേദ്യൈർ വിവിധൈർധൂപൈഃ പുഷ്പഗന്ധാനുലേപനൈഃ

ഇങ്ങനെ ആ ദേവിയെ ധ്യാനിച്ചിട്ട് മൂലമന്ത്രത്താൽ പൂജിക്കണം. വിവിധ നൈവേദ്യങ്ങളും ധൂപങ്ങളും പുഷ്പഗന്ധാനുലേപനങ്ങളും കൊണ്ടു വേണം പൂജിക്കാൻ.

5. മൂലമന്ത്രേശ്ച വേദോക്തൈർ ഭക്താനാം വാഞ്ഛിതപ്രദഃ
മുനേ കല്പതരുർനാമ സുസിദ്ധോ ദ്വാദശാക്ഷരഃ

മൂലമന്ത്രം വേദത്തിൽ പ്രതിപാദിച്ചിട്ടുള്ളതാണ്. മഹർഷേ, ആഗ്രഹങ്ങളെല്ലാം നേടിത്തരുന്ന കല്പതരുവാണ്, വേഗം സിദ്ധി വരുത്താവുന്ന ദ്വാദശാക്ഷരങ്ങളോടുകൂടിയ

**6. ഓം ഹ്രീം ശ്രീം ക്ലീം ഐം മനസാദേവ്യൈ സ്വാഹേതികീർത്തിതഃ**
**പഞ്ചലക്ഷജപേനൈവ മന്ത്രസിദ്ധിർഭവേന്നൃണാം**

'ഓം ഹ്രീം ശ്രീം ക്ലീം ഐം മനസാദേവ്യൈ സ്വാഹാ' എന്ന പ്രകീർത്തിതമായ മന്ത്രം. അഞ്ചുലക്ഷം ജപിച്ചാൽ ആ മന്ത്രം മനുഷ്യർക്ക് സിദ്ധിപ്രദമായിത്തീരും.

**7. മന്ത്രസിദ്ധിർ ഭവേദ്യസ്യ സ സിദ്ധോ ജഗതീതലേ**
**സുധാസമം വിഷം തസ്യ ധന്വന്തരിസമോ ഭവേത്**

ഈ മന്ത്രസിദ്ധിലഭിച്ചവനാരോ അവനാണ് ലോകത്തിൽ സിദ്ധൻ. വിഷം അവനെസംബന്ധിച്ച് അമൃതാണ്. അവൻ ധന്വന്തരിക്കു തുല്യനായി ഭവിക്കും.

**8. ബ്രഹ്മൻ സ്നാത്വാ തു സങ്ക്രാന്ത്യാം ഗൂഢശാലാസു യത്നതഃ**
**ആവാഹ്യ ദേവീമീശാനാം പൂജയേദ്യോƒതി ഭക്തിതഃ**

ഹേ ബ്രഹ്മജ്ഞ, സങ്ക്രാന്തി ദിവസം സ്നാനം ചെയ്തിട്ട് ഗോപ്യമായ ഒരു സ്ഥലത്തുവച്ച് ലോകേശിയായ ദേവിയെ ആവാഹിച്ച് അത്യന്തം ഭക്തിയോടെ പൂജിക്കണം.

**9. പഞ്ചമ്യാം മനസാം ധ്യായൻ ദേവ്യൈ ദദ്യാച്ച യോ ബലിം**
**ധനവാൻ പുത്രവാംശ്ചൈവ കീർത്തിമാൻ സ ഭവേദ്ധ്രുവം**

പഞ്ചമീതിഥിയിൽ മനസാ ദേവിയെ ധ്യാനിച്ചു കൊണ്ട് ബലിനൽകുന്നവൻ ധനവാനും പുത്രവാനും കീർത്തിമാനുമായിത്തീരും. തീർച്ചയാണ്.

**10. പൂജാവിധാനം കഥിതം തദാഖ്യാനം നിശാമയ**
**കഥയാമി മഹാഭാഗ യച്ഛ്രുതം ധർമ്മവക്ത്രതഃ**

പൂജാവിധി പറഞ്ഞല്ലോ. ഇനി ആ ദേവ്യുപാഖ്യാനം കേട്ടുകൊള്ളുക. മഹാഭാഗ, ധർമ്മൻ നേരിട്ടു പറഞ്ഞ ആ കഥ ഞാൻ അങ്ങയോടു പറയാം.

**11. പുരാ നാഗഭയാക്രാന്താ ബഭൂവുർമാനവാ ഭുവി**
**ഗതാസ്തേ ശരണം സർവേ കശ്യപം മുനിപുംഗവം**

പണ്ടൊരിക്കൽ ലോകത്തുള്ള മനുഷ്യരെല്ലാം സർപ്പഭീതികൊണ്ട് അത്യധികം സംഭ്രാന്തരായിത്തീർന്നു. അവർ മുനിശ്രേഷ്ഠനായ കശ്യപനെ അഭയം പ്രാപിച്ചു.

**12. മന്ത്രാംശ്ച സസൃജേ ഭീതഃ കശ്യപോ ബ്രഹ്മണാന്വിതഃ**
**വേദബീജാനുസാരേണ ചോപദേശേന ബ്രഹ്മണഃ**

സംഭീതനായ കശ്യപൻ ബ്രഹ്മാവിനോടുകൂടി അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ച് വേദബീജങ്ങൾക്ക് അനുസൃതമായ മന്ത്രങ്ങൾ സൃഷ്ടിച്ചു.

**13. മന്ത്രാധിഷ്ഠാതൃദേവീം താം മനസാം സസൃജേ തദാ**
**തപസാ മനസാ തേന ബഭൂവ മനസാ ച സാ**

അതോടൊപ്പം ആ താപസശ്രേഷ്ഠൻ തപോബലത്താൽ മന്ത്രാധിഷ്ഠാ തൃദേവിയായ മനസയെയും മനസ്സുകൊണ്ട് സൃഷ്ടിച്ചു.

**14. കുമാരീ സാ ച സംഭൂതാ ജഗാമ ശങ്കരാലയം**
**ഭക്ത്യാ സമ്പൂജ്യ കൈലാസേ തുഷ്ടാവ ചന്ദ്രശേഖരം**

കുമാരിയായി ജനിച്ച അവൾ ഉടൻതന്നെ കൈലാസത്തിലേക്കു പോയി. കൈലാസവാസിയായ ചന്ദ്രശേഖരനെ ഭക്തിപൂർവം പൂജിച്ച് സ്തുതിച്ചു.

15. ദിവ്യ വർഷസഹസ്രം തം സിഷേവേ ച മുനേഃ സുതാ
ആശുതോഷോ മഹേശശ്ച താം ച തുഷ്ടോ ബഭൂവ ഹ

ആയിരം ദിവ്യവർഷം ആ മുനിപുത്രി അദ്ദേഹത്തെ സേവിച്ചു. അതോടെ ക്ഷിപ്രപ്രസാദിയായ മഹേശ്വരൻ അവളിൽ സന്തുഷ്ടനായി.

16. മഹാജ്ഞാനം ദദൗ തസ്യൈ പാഠയാമാസ സാമ ച
കൃഷ്ണമന്ത്രം കല്പതരും ദദാവഷ്ടാക്ഷരം മുനേ

അവൾക്ക് അദ്ദേഹം മഹാജ്ഞാനം നൽകുകയും അവളെ സാമവേദം പഠിപ്പിക്കുകയും ചെയ്തു. മഹർഷേ, കല്പതരുവിനു തുല്യവും അഷ്ടാക്ഷരാത്മകവുമായ കൃഷ്ണമന്ത്രം,

17. ലക്ഷ്മീമായാ കാമബീജം ങേന്തം കൃഷ്ണപദം തതഃ
ത്രൈലോക്യമംഗളം നാമ കവചം പൂജനക്രമം

ലക്ഷ്മീബീജവും മായാബീജവും കാമബീജവും ചേർന്ന് ചതുർത്ഥ്യന്തമായി കൃഷ്ണപദം അന്ത്യത്തിലുള്ള മന്ത്രം, (ഓം ശ്രീം ഹ്രീം ക്ലീം കൃഷ്ണായ നമഃ) ഉപദേശിച്ചു. ത്രൈലോക്യ മംഗളമെന്ന കവചവും പൂജിക്കേണ്ട ക്രമവും

18. പുരശ്ചര്യാക്രമം ചാപി വേദോക്തം സർവസമ്മതം
പ്രാപ്യ മൃത്യുഞ്ജയാന്മന്ത്രം സാ സതീ ച മുനേഃ സുതാ

വേദോക്തവും സർവസമ്മതവുമായ പുരശ്ചര്യാക്രമവും സർപ്പാദിവിഷഹര മന്ത്രവും ആ മുനിപുത്രി മൃത്യുഞ്ജയനിൽ നിന്ന് നേടിയശേഷം

19. ജഗാമ തപസേ സാധ്വീ പുഷ്കരം ശങ്കരാജ്ഞയാ
ത്രിയുഗം ച തപസ്തപ്ത്വാ കൃഷ്ണസ്യ പരമാത്മനഃ

ശങ്കരന്റെ കല്പനയനുസരിച്ച് ആ സാധ്വി തപസ്സു ചെയ്യാനായി പുഷ്കരത്തിലേക്കു പോയി. അവിടെ മൂന്നുയുഗം ശ്രീകൃഷ്ണ പരമാത്മാവിനെ തപസ്സു ചെയ്ത്,

20. സിദ്ധാ ബഭൂവ സാ ദേവീ ദദർശ പുരതഃ പ്രഭും
ദൃഷ്ട്വാ കൃശാംഗീം ബാലാം കൃപയാ ച കൃപാനിധിഃ

സിദ്ധയായിത്തീർന്ന ആ ദേവി പ്രഭുവായ കൃഷ്ണനെ മുന്നിൽ കണ്ടു. കൃപാനിധിയായ കൃഷ്ണന്, കൃശാംഗിയായ ആ ബാലികയെ കണ്ട് അലിവു തോന്നുകയും

21. പൂജാം ച കാരയാമാസ ചകാര ച സ്വയം ഹരിഃ
വരം ച പ്രദദൗ തസ്യൈ പൂജിതാ ത്വം ഭവേ ഭവ

എല്ലാവരെക്കൊണ്ടും അവളെ പൂജിപ്പിക്കുകയും ഹരി സ്വയം പൂജിക്കുകയും ചെയ്തു. 'നീ ലോകപൂജിതയായി ഭവിക്കട്ടെ' എന്ന വരവും അദ്ദേഹം അവൾക്കു നൽകി.

22. വരം ദത്വാ ച കല്യാണ്യൈ തതശ്ചാന്തർദധേ ഹരിഃ
പ്രഥമേ പൂജിതാ സാ ച കൃഷ്ണേന പരമാത്മനാ

മംഗളസ്വരൂപിണിയായ അവൾക്ക് വരം നൽകിയതിനുശേഷം ഹരി അന്തർധാനം ചെയ്തു. ആദ്യം അവളെ പൂജിച്ചത് ശ്രീകൃഷ്ണപരമാത്മാവാണ്.

23. ദ്വിതീയേ ശങ്കരേണൈവ കശ്യപേന സുരേണ ച
മുനിനാ മനുനാ ചൈവ നാഗേന മാനവാദിഭിഃ

പിന്നെ ശങ്കരനും കശ്യപനും ഇന്ദ്രനും മുനിമാരും മനുക്കളും നാഗങ്ങളും മനുഷ്യരുമെല്ലാം അവളെപൂജിച്ചു.

24. ബഭൂവ പൂജിതാ സാ ച ത്രിഷുലോകേഷു സുവ്രതാ
ജരത്കാരുമുനീന്ദ്രായ കശ്യപസ്താം ദദൗ പുരാ

പിന്നെ സുവ്രതയായ അവൾ മൂന്നുലോകത്തും പൂജിക്കപ്പെട്ടു. കശ്യപപ്രജാപതി പണ്ടുതന്നെ അവളെ ജരത്കാരു മുനിക്കു നൽകിയിരുന്നു.

25. അയാചിതോ മുനിശ്രേഷ്ഠോ ജഗ്രാഹ ബ്രാഹ്മണാജ്ഞയാ
കൃതോദ്വാഹോ മഹായോഗീ വിശ്രാന്തസ്തപസാ ചിരം

ആവശ്യപ്പെടാതെയാണു നൽകിയതെങ്കിലും കശ്യപന്റെ ആജ്ഞയനുസരിച്ച് അദ്ദേഹം അവളെ പത്നിയായി സ്വീകരിച്ചു. ദീർഘകാലത്തെ തപസ്സു കൊണ്ട് ക്ഷീണിതനായിത്തീർന്ന ആ മുനി, അവളെ വിവാഹം കഴിച്ചശേഷം ഒരിക്കൽ

26. സുഷ്വാപ ദേവ്യാ ജഘനേ വടമൂലേ ച പുഷ്കരേ
നിദ്രാം ജഗാമ സ മുനിഃ സ്മൃത്വാ നിദ്രേശമീശ്വരം

പുഷ്കരത്തിലെ വടവൃക്ഷച്ചുവട്ടിൽ, ആ ദേവിയുടെ മടിയിൽ തലയുംവച്ച് നിദ്രേശനായ ഭഗവാനെ സ്മരിച്ചുകൊണ്ട് ഗാഢനിദ്രയിലാണ്ടു.

27. ജഗാമാസ്തം ദിനകരഃ സായംകാല ഉപസ്ഥിതേ
സഞ്ചിന്ത്യ മനസാ സാധ്വീ മനസാ സാ പതിവ്രതാ

സായം കാലമായി. ദിവാകരൻ അസ്തമിക്കാൻ തുടങ്ങുന്നു. അപ്പോൾ പതിവ്രതയായ മനസാദേവി മനസാ ആലോചിച്ചു:

28. ധർമ്മലോപഭയേനൈവ ചകാരാലോചനം സതീ
അകൃത്വാ പശ്ചിമാം സന്ധ്യാം നിത്യാം ചൈവ ദ്വിജന്മനാം

തന്റെ ഭർത്താവിന് ധർമ്മലോപം സംഭവിക്കുമോ എന്ന ഭയമായിരുന്നു അവളുടെ മനസ്സിൽ. സായം സന്ധ്യാവന്ദനം ബ്രാഹ്മണർ നിത്യവും അനുഷ്ഠിക്കേണ്ടതാണ്. അതുചെയ്യാതിരുന്നാൽ

29. ബ്രഹ്മഹത്യാദികം പാപം ലഭിഷ്യതി പതിർമമ
നോപതിഷ്ഠതി യഃ പൂർവാം നോപാസ്തേ യസ്തു പശ്ചിമാം

എന്റെ ഭർത്താവിന് ബ്രഹ്മഹത്യാദിപാപം ഉണ്ടാകും. പ്രാതഃസന്ധ്യയും സായംസന്ധ്യയും ഉപാസിക്കാത്തവൻ

30. സ സർവ്വത്രാശുചിർനിത്യം ബ്രഹ്മഹത്യാദികം ലഭേത്
വേദോക്തമിതി സഞ്ചിന്ത്യ ബോധയാമാസ സുന്ദരീ

എവിടെയും എന്നും അശുദ്ധനായിരിക്കും. അവന് ബ്രഹ്മഹത്യാദിപാപങ്ങൾ ഉണ്ടാകുകയും ചെയ്യും. ഇങ്ങനെയാണല്ലോ വേദം പറയുന്നത് എന്നു വിചാരിച്ചുകൊണ്ട് ആ സുന്ദരി അദ്ദേഹത്തെ ഉണർത്തി.

31. സ ച ബുദ്ധോ മുനിശ്രേഷ്ഠസ്താം ചുകോപ ഭൃശം മുനേ

ഉണർന്ന് എണീറ്റ ആ മുനിശ്രേഷ്ഠൻ അവളുടെ നേരേ നന്നേ കയർത്തു.

## മുനിരുവാച

**കഥം മേ സുഖിനഃ സാധ്വി നിദ്രാഭംഗഃ കൃതസ്ത്വയാ**

ഹേ സാധ്വി നീ എന്തിനാണ് സുഖമായി ഉറങ്ങിക്കിടന്ന എന്നെ ഉണർത്തിയത്?

32. **വ്യർത്ഥം വ്രതാദികം തസ്യാ യാ ഭർത്തുശ്ചാപകാരിണീ**
**തപശ്ചാനശനം ചൈവ വ്രതം ദാനാദികം ച യത്**

ഭർത്താവിന് ഉപദ്രവമുണ്ടാക്കുന്നവളുടെ വ്രതാദികൾ എല്ലാം വ്യർത്ഥമാണ്. തപസ്സും ഉപവാസവും വ്രതവും ദാനാദികളും തുടങ്ങി എന്തെല്ലാം ചെയ്തിട്ടുണ്ടോ

33. **ഭർത്തുരപ്രിയകാരിണ്യാഃ സർവം ഭവതി നിഷ്ഫലം**
**യയാ പ്രിയഃ പൂജിതശ്ച ശ്രീകൃഷ്ണഃ പൂജിതസ്തയാ**

അവയെല്ലാം ഭർത്താവിന് അപ്രിയം ചെയ്യുന്നവളെ സംബന്ധിച്ചിടത്തോളം നിഷ്ഫലമാണ്. ആരാണോ പ്രിയനെ പൂജിക്കുന്നത് അവൾ ശ്രീകൃഷ്ണനെയാണു പൂജിക്കുന്നത്.

34. **പതിവ്രതാവ്രതാർത്ഥം ച പതിരൂപോ ഹരിഃ സ്വയം**
**സർവദാനം സർവയജ്ഞഃ സർവതീർത്ഥനിഷേവണം**

പതിവ്രതകളുടെ വ്രതനിഷ്ഠയ്ക്കുവേണ്ടി ഹരിയാണ് പതിരൂപം കൈക്കൊണ്ടിരിക്കുന്നത്. സകല ദാനങ്ങളും സകല യജ്ഞങ്ങളും സകല തീർത്ഥാടനങ്ങളും

35. **സർവവ്രതം തപഃ സർവമുപവാസാദികം ച യത്**
**സർവധർമ്മശ്ച സത്യം ച സർവദേവപ്രപൂജനം**

സർവ വ്രതങ്ങളും തപസ്സും എല്ലാ ഉപവാസങ്ങളും സർവധർമ്മവും സത്യവും സർവദേവാരാധനകളും

36. **തത്സർവം സ്വാമിസേവായാഃ കലാം നാർഹതി ഷോഡശീം**
**പുണ്യേ ച ഭാരതേ വർഷേ പതിസേവാം കരോതി യാ**

എല്ലാം സ്വഭർത്താവിനെ സേവിക്കുന്നതിന്റെ പതിനാറിലൊന്നു പോലും ഫലമുള്ളതല്ല. പുണ്യയായ ഭാരതഭൂമിയിൽ ആരാണോ യഥാർത്ഥമായ ഭർത്തൃശുശ്രൂഷ ചെയ്യുന്നത്

37. **വൈകുണ്ഠേ സ്വാമിനാ സാർധം സാ യാതി ബ്രഹ്മണഃ പദം**
**വിപ്രിയം കുരുതേ ഭർത്തുർ വിപ്രിയം വദതി പ്രിയം**

അവൾ സ്വഭർത്താവിനോടുകൂടി വൈകുണ്ഠത്തിലെത്തി ബ്രഹ്മപദം പ്രാപിക്കും. പ്രിയന് അപ്രിയം ചെയ്യുന്നവളും പ്രിയനോട് അപ്രിയം പറയുന്നവളും

38. **അസത്കുലേ പ്രസൂതാ ഹി തത്ഫലം ശ്രൂയതാം സതി**
**കുംഭീപാകം വ്രജേത് സാ ച യാവച്ചന്ദ്രദിവാകരൗ**

അസത്കുലത്തിൽ ജനിച്ചവളായിരിക്കും. ഹേ സാധ്വി, അതിന്റെ ഫലവും കേട്ടു കൊള്ളുക. ചന്ദ്ര ദിവാകരന്മാർ ഉള്ളിടത്തോളം കാലം അവൾക്ക് കുംഭീപാകം എന്ന നരകത്തിൽ കിടക്കേണ്ടിവരും.

39. **തതോ ഭവതി ചാണ്ഡാലീ പതിപുത്രവിവർജിതാ**
**ഇത്യുക്ത്വാ ച മുനിശ്രേഷ്ഠോ ബഭൂവ സ്ഫുരിതാധരഃ**

പിന്നെ അവൾ ചാണ്ഡാലസ്തീയായി ജനിക്കും. അവൾക്ക് ഭർത്താവും പുത്രന്മാരും ഉണ്ടായിരിക്കുകയില്ല; എന്നു പറയവേ, ആ മുനിശ്രേഷ്ഠന്റെ അധരം വിറച്ചു.

40. ചകമ്പേ തേന സാ സാധ്വീ ഭയേനോവാച തം പതിം

അതുകാൺകെ, ഭയപ്പെട്ട് ആ സാധ്വി ഭർത്താവിനോട് പറഞ്ഞു.

**സാധ്വ്യുവാച**

സന്ധ്യാലോപഭയേനൈവ നിദ്രാഭംഗഃ കൃതസ്തവ

സന്ധ്യാലോപം സംഭവിക്കുമല്ലോ എന്നു ഭയപ്പെട്ട് അങ്ങയെ ഞാൻ നിദ്രയിൽ നിന്ന് ഉണർത്തിപ്പോയി.

41. കുരു ശാന്തിം മഹാഭാഗ ദുഷ്ടായാ മമ സുവ്രത
ശൃംഗാരാഹാരനിദ്രാണാം യശ്ചഭംഗം കരോതി ഹി

ഹേ വ്രതനിഷ്ഠ, മഹാഭാഗ, എന്നോടു ക്ഷമിക്കണേ. ശൃംഗാരത്തിനും ആഹാരത്തിനും നിദ്രയ്ക്കും ആരാണോ വിഘ്നം ഉണ്ടാക്കുന്നത്

42. സ വ്രജേത് കാലസൂത്രം വൈ യാവച്ചന്ദ്രദിവാകരൗ
ഇത്യുക്ത്വാ മനസാ ദേവി സ്വാമിനശ്ചരണാംബുജേ

അവന് ചന്ദ്രദിവാകരന്മാരുള്ളിടത്തോളംകാലം കാലസൂത്രം എന്ന നരകത്തിൽ കിടക്കേണ്ടിവരും. എന്നു പറഞ്ഞുകൊണ്ട് മനസാദേവി സ്വഭർത്താവിന്റെ കാൽത്താരിൽ

43. പപാത ഭക്ത്യാ ഭീതാ സാ രുരോദ ച പുനഃ പുനഃ
കുപിതം ച മുനിം ദൃഷ്ട്വാ ശ്രീസൂര്യം ശപ്തുമുദ്യതം

ഭയഭക്തികളോടെ കുമ്പിട്ട് വീണ്ടും വീണ്ടും വിലപിച്ചു. കുപിതനായ മുനി തന്നെ ശപിക്കാൻ തുടങ്ങുകയാണെന്നു കണ്ട ആദിത്യൻ,

44. തത്രാജഗാമ ഭഗവാൻ സന്ധ്യയാ സഹ നാരദ
തത്രാഗത്യ മുനിം സമ്യഗുവാച ഭാസ്കരഃ സ്വയം

സന്ധ്യയോടൊപ്പം അവിടെ വന്നു. അവിടെവന്ന് ആ മുനിയോട്

45. വിനയേന ച ഭീതശ്ച തയാ സഹ യഥോചിതം

അവളോടൊപ്പം നിന്ന് ഭീതിയും വിനയവും പൂണ്ട് യഥോചിതം ഇങ്ങനെ ഭംഗിയായി പറഞ്ഞു:

**ഭാസ്കര ഉവാച**

സൂര്യാസ്തമയം ദൃഷ്ട്വാ സാധ്വീ ധർമ്മഭയേന ച

സൂര്യൻ അസ്തമിക്കാൻ തുടങ്ങുകയാണെന്നു കണ്ടാണ് ധർമ്മ ഭീരുവായ ഈ സാധ്വി

46. ബോധയാമാസ ത്വാം വിപ്ര ശരണം ത്വാമഹം ഗതഃ
ക്ഷമസ്വ ഭഗവൻ ബ്രഹ്മൻ മാം ശപ്തും നോചിതം മുനേ

അങ്ങയെ ഉണർത്തിയത്. ഹേ ബ്രഹ്മജ്ഞ ക്ഷമിച്ചാലും. ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. മഹർഷേ അതിന്റെ പേരിൽ എന്നെ ശപിക്കുന്നതു ശരിയല്ല.

47. ബ്രാഹ്മണാനാം ച ഹൃദയം നവനീതസമം സദാ
തേഷാം ക്ഷണാർദ്ധം ക്രോധശ്ച തതോ ഭസ്മ ഭവേജ്ജഗത്

ബ്രാഹ്മണരുടെ ഹൃദയം സദാ നവനീതത്തിനു തുല്യമാണ്. അവരുടെ നിമിഷാർധനേരത്തെ കോപം മതി ജഗത്താകെ ഭസ്മമായിത്തീരാൻ.

**48. പുനഃ സ്രഷ്ടും ദ്വിജഃ ശക്തോ ന തേജസ്വീ ദ്വിജാത് പരഃ**
**ബ്രാഹ്മണോ ബ്രഹ്മണോ വംശഃ പ്രജ്വലൻ ബ്രഹ്മതേജസാ**

വീണ്ടും സൃഷ്ടിക്കാനും ബ്രാഹ്മണനു കഴിയും. ബ്രഹ്മവംശജനാണു ബ്രഹ്മതേജോമയനായ ബ്രാഹ്മണൻ. ദ്വിജനേക്കാൾ ബ്രഹ്മതേജസ്സുള്ള മറ്റാരുണ്ട്?

**49. ശ്രീകൃഷ്ണം ഭാവയേന്നിത്യം ബ്രഹ്മജ്യോതിഃ സനാതനം**
**സൂര്യസ്യ വചനം ശ്രുത്വാ ദ്വിജസ്തുഷ്ടോ ബഭൂവ ഹ**

സനാതനബ്രഹ്മജ്യോതിസ്സായ ശ്രീകൃഷ്ണനെ നിത്യവും ഭാവന ചെയ്യുന്നവനുമാണ് ബ്രാഹ്മണൻ. സൂര്യന്റെ വാക്കുകേട്ടപ്പോൾ ആ ബ്രാഹ്മണൻ സന്തുഷ്ടനായി.

**50. സൂര്യോ ജഗാമ സ്വസ്ഥാനം ഗൃഹീത്വാ ബ്രാഹ്മണാശിഷം**
**തത്യാജ മനസാം വിപ്രഃ പ്രതിജ്ഞാപാലനായ ച**

ബ്രാഹ്മണന്റെ ആശിസ്സും നേടി ആദിത്യൻ സ്വസ്ഥാനത്തേയ്ക്കു പോയി. പ്രതിജ്ഞ പാലിക്കാനായി ആ വിപ്രൻ മാനസാദേവിയെ ഉപേക്ഷിച്ചു.

**51. രുദതീം ശോകസംയുക്താം ഹൃദയേന വിദൂയതാ**
**സാ സസ്മാര ഗുരും ശംഭുമിഷ്ടദേവം വിധിം ഹരിം**

ഹൃദയവ്യഥയോടെ ദുഃഖാർത്തയായി വിലപിക്കുന്ന അവൾ സ്വഗുരുവായ ശംഭുവിനെയും ഇഷ്ടദേവനായ ബ്രഹ്മാവിനെയും

**52. കശ്യപം ജന്മദാതാരം വിപത്തൗ ഭയകർശിതാ**
**തത്രാജഗാമ ഗോപേശോ ഭഗവാൻ ശംഭുരേവ ച**

ജന്മദാതാവായ കശ്യപനെയും മനസാ സ്മരിച്ചു. അത്യധികമായ സങ്കടത്തിൽപ്പെട്ട അവൾ നന്നെ മെലിഞ്ഞിരുന്നു. ഗോപേശനായ കൃഷ്ണനും ശംഭുവും അപ്പോഴേക്കും അവിടെ വന്നു ചേർന്നു.

**53. വിധിശ്ച കശ്യപശ്ചൈവ മനസാ പരിചിന്തിതഃ**
**ദൃഷ്ട്വാ വിപ്രോഽഭീഷ്ടദേവം നിർഗുണം പ്രകൃതേഃ പരം**

മനസാ സ്മരിച്ച വിധിയും കശ്യപനും അവിടെ എത്തി. പ്രകൃത്യതീതനും നിർഗുണനുമായ അഭീഷ്ടദേവനെ കണ്ട ഉടൻ തന്നെ ജരത്കാരു,

**54. തുഷ്ടാവ പരയാ ഭക്ത്യാ പ്രണനാമ മുഹുർ മുഹുഃ**
**നമശ്ചകാര ശംഭും ച ബ്രഹ്മാണം കശ്യപം തഥാ**

പരമഭക്തിയോടെ സ്തുതിച്ച് നമസ്കരിച്ചു. ശംഭുവിനെയും ബ്രഹ്മാവിനെയും അതുപോലെ കശ്യപനെയും നമസ്കരിച്ചു.

**55. കഥമാഗമനം ദേവാ ഇതി പ്രശ്നം ചകാര സഃ**
**ബ്രഹ്മാ തദ്വചനം ശ്രുത്വാ സഹസാ സമയോചിതം**

'ദേവന്മാരെ, എന്താണു നിങ്ങളുടെ ആഗമനത്തിനു കാരണം'? എന്ന് അദ്ദേഹം അന്വേഷിക്കുകയും ചെയ്തു. അതു കേട്ടപ്പോൾ ബ്രഹ്മാവ് പെട്ടെന്ന് സമയോചിതമായി,

**56. പ്രത്യുവാച നമസ്കൃത്യ ഹൃഷീകേശപദാംബുജം**
**യദി ത്യക്താ ധർമ്മപത്നീ ധർമ്മിഷ്ഠാ മനസാ സതീ**

ഹൃഷീകേശനെ നമസ്കരിച്ചിട്ട് മറുപടി പറഞ്ഞു. ധർമ്മിഷ്ഠയും ധർമ്മപത്നിയും സതിയുമായ മനസയെ പരിത്യജിക്കണമെങ്കിൽ

57. കുരുഷ്വാസ്യാം സുതോത്പത്തിം സ്ത്രീധർമ്മപാലനായ വൈ
ജായായാം ച സുതോത്പത്തിം കൃത്വാ പശ്ചാത് ത്യജേന്മുനേ

സ്ത്രീധർമ്മം പാലിക്കുന്നതിനു വേണ്ടി ഇവളിൽ പുത്രോത്പത്തി നടത്തിയിരിക്കണം. ഭാര്യയിൽ സന്താനത്തെ ജനിപ്പിച്ചിട്ട് പിന്നെ വേണമെങ്കിൽ പരിത്യജിക്കാം.

58. അകൃത്വാ തു സുതോത്പത്തിം വിരാഗീ യസ്ത്യജേത് പ്രിയാം
സ്രവതേ തസ്യ പുണ്യം ച ചാലന്യാ ച യഥാ ജലം

പുത്രനെ ഉത്പാദിപ്പിക്കാതെ വിരക്തനായി പ്രിയപത്നിയെ ഉപേക്ഷിക്കുന്നവന്റെ പുണ്യം മുറത്തിൽ പകർന്ന വെള്ളം പോലെ ചോർന്നു പോകും.

59. ബ്രഹ്മണോ വചനം ശ്രുത്വാ ജരത്കാരുർമുനീശ്വരഃ
ചകാര നാഭിസംസ്പർശം യോഗേന മന്ത്രപൂർവകം

ബ്രഹ്മാവ് പറഞ്ഞതു കേട്ടപ്പോൾ മുനീന്ദ്രനായ ജരത്കാരു യോഗശക്തിയോടെ മന്ത്രപൂർവകം

60. മനസായാ മുനിശ്രേഷ്ഠോ മുനിശ്രേഷ്ഠ ഉവാച താം

മനസാദേവിയുടെ നാഭിയെ സ്പർശിച്ചു. ഹേ മുനിശ്രേഷ്ഠാ, എന്നിട്ട് അവളോട് ഇങ്ങനെ പറഞ്ഞു:

### ജരത്കാരുരുവാച

ഗർഭേണാനേന മനസേ തവ പുത്രോ ഭവിഷ്യതി

മനസേ, ഈ ഗർഭത്തിൽ നിനക്ക് ഒരു പുത്രനുണ്ടാകും.

61. ജിതേന്ദ്രിയാണാം പ്രവരോ ധാർമ്മികോബ്രാഹ്മണാഗ്രണീഃ
തേജസ്വീ ച തപസ്വീ ച യശസ്വീ ച ഗുണാന്വിതഃ

അവൻ ജിതേന്ദ്രിയന്മാരിൽ അതിശ്രേഷ്ഠനും ധാർമ്മികനും ബ്രാഹ്മണോത്തമനും തേജസ്വിയും തപസ്വിയും യശസ്വിയും അനേകം ഗുണങ്ങൾ ഉള്ളവനുമായിരിക്കും.

62. വരോ വേദവിദാം ചൈവ ജ്ഞാനിനാം യോഗിനാം തഥാ
സ ച പുത്രോ വിഷ്ണുഭക്തോ ധാർമ്മികഃ കുലമുദ്ധരേത്

വേദജ്ഞന്മാരിലും അതുപോലെ ജ്ഞാനികളിലും യോഗികളിലും വച്ച് ശ്രേഷ്ഠനുമായിരിക്കും. വിഷ്ണുഭക്തനും ധാർമ്മികനുമായ ആ പുത്രൻ കുലത്തെ സമുദ്ധരിക്കും.

63. നൃത്യന്തി പിതരഃ സർവേ ജന്മമാത്രേണ വൈ മുദാ
പതിവ്രതാ സുശീലാ യാ സാ പ്രിയാ പ്രിയവാദിനീ

പിതൃക്കളെല്ലാം അവൻ ജനിക്കുന്ന മാത്രയിൽ സന്തോഷത്തോടെ നൃത്തം ചെയ്യും. പതിവ്രതയും സുശീലയുമായ പത്നി ഭർത്താവിനോട് പ്രിയം പറയുന്നവളാണ്.

64. ധർമ്മിഷ്ഠാ പുത്രമാതാ ച കുലസ്ത്രീ കുലപാലികാ
ഹരിഭക്തിപ്രദോ ബന്ധുർനചാഭീഷ്ടസുഖപ്രദഃ

അവളത്രേ ധർമ്മിഷ്ഠയും പുത്രമാതാവും കുലസ്ത്രീയും കുലസംരക്ഷകയും. ഹരിഭക്തിയെ പ്രദാനം ചെയ്യുന്നവനാണ് ബന്ധു. അല്ലാതെ അഭീഷ്ടസുഖം പ്രദാനം ചെയ്യുന്നവനല്ല.

65. യോ ബന്ധുശ്ചേത് സ ച പിതാ ഹരിവർത്മപ്രദർശകഃ
സാ ഗർഭധാരിണീ യാ ച ഗർഭവാസവിമോചനീ

ഹരിയുടെ മാർഗ്ഗം കാട്ടിത്തരുന്ന ബന്ധു ആരോ അവനാണ് പിതാവ്. ഗർഭവാസത്തിൽനിന്ന് മോചനം നൽകുന്നവളാരോ അവളാണ് ഗർഭം ധരിച്ച മാതാവ്.

66. ദയാരൂപാ ച ഭഗിനീ യമ ഭീതിവിമോചനീ
വിഷ്ണുമന്ത്രപ്രദാതാ ച സ ഗുരുർവിഷ്ണുഭക്തിദഃ

യമഭീതി ഇല്ലാതാക്കുന്ന ദയാവതിയാണ് സഹോദരി. വിഷ്ണുമന്ത്രം ഉപദേശിച്ച് വിഷ്ണുഭക്തി നൽകുന്നവനാണ് ഗുരു.

67. ഗുരുശ്ച ജ്ഞാനദോ യോ ഹി യത് ജ്ഞാനം കൃഷ്ണഭാവനം
ആബ്രഹ്മസ്തംബപര്യന്തം യതോ വിശ്വം ചരാചരം

കൃഷ്ണനെ സംബന്ധിച്ച അറിവു നൽകുന്നവനും ഗുരുവാണ്. ബ്രഹ്മാവു മുതൽ തൃണം വരെയുള്ള സകലചരാത്മകമായ വിശ്വവും

68. ആവിർഭൂതം തിരോഭൂതം കിം വാ ജ്ഞാനം തദന്യതഃ
വേദജം യജ്ഞജം യദ്യത് തത്സാരം ഹരിസേവനം

ആരിലാണോ ആവിർഭവിക്കുന്നതും തിരോഭവിക്കുന്നതും ആ പരമപുരുഷനെ സംബന്ധിച്ച ജ്ഞാനമാണ് ഏറ്റവും വലിയ ജ്ഞാനം. അതിനുപരി എന്താണ് ഒരു ജ്ഞാനം? വേദയജ്ഞാദികളുടെയെല്ലാം സാരം ഹരിയെ സേവിക്കുക എന്നതാണ്.

69. തത്വാനാം സാരഭൂതം ച ഹരേരന്യദ്വിഡംബനം
ദത്തം ജ്ഞാനം മയാ തുഭ്യം സ സ്വാമീ ജ്ഞാനദോ ഹി യഃ

ഹരിയെ സംബന്ധിച്ചുള്ളതാണ് സർവ്വോത്തമമായ തത്ത്വം. മറ്റുള്ളതെല്ലാം വ്യാജമാണ്. നിനക്കു ഞാൻ ജ്ഞാനം ഉപദേശിച്ചു കഴിഞ്ഞു. ഈ ആത്മജ്ഞാനം നൽകുന്നവനാണ് ഭർത്താവ്.

70. ജ്ഞാനാത് പ്രമുച്യതേ ബന്ധാത്സ രിപുർയോ ഹി ബന്ധദഃ
വിഷ്ണുഭക്തിയുതം ജ്ഞാനം നോ ദദാതി ഹി യോ ഗുരുഃ

ബന്ധവിമുക്തനാകുന്നത് ജ്ഞാനം കൊണ്ടാണ്. ബന്ധനം ഉണ്ടാക്കുന്നവൻ ശത്രുവാണ്. വിഷ്ണുഭക്തിയോടുകൂടിയ ജ്ഞാനം നൽകാത്ത ഗുരു,

71. സ രിപുഃ ശിഷ്യഘാതീ ച യതോ ബന്ധാന്ന മോചയേത്
ജനനീം ഗർഭജക്ളേശാദ്യമയാതനയാ തഥാ

ശിഷ്യനെ കൊല്ലുന്നവനും ബന്ധനത്തിൽ നിന്ന് മോചിപ്പിക്കാൻ കഴിയാത്തവനുമായ ശത്രുവാണ്. ജനനിയുടെ ഗർഭവാസക്ളേശത്തിൽ നിന്നും മരണഭീതിയിൽനിന്നും

72. ന മോചയേദ്യഃ സ കഥം ഗുരുസ്താതോ ഹി ബാന്ധവഃ
പരമാനന്ദരൂപം ച കൃഷ്ണമാർഗ്ഗമനശ്വരം

രക്ഷിക്കാൻ കഴിയാത്തവനെ ഗുരുവെന്നോ അച്ഛനെന്നോ ബന്ധുവെന്നോ എങ്ങനെ പറയാൻ കഴിയും? ഭഗവാൻ കൃഷ്ണന്റെ സനാതനമായ മാർഗ്ഗം ആനന്ദസ്വരൂപമാണ്.

73. ന ദർശയേദ്യഃ സതതം കീദൃശോ ബാന്ധവോ നൃണാം
ഭജ സാധ്വി പരം ബ്രഹ്മാച്യുതം കൃഷ്ണം ച നിർഗുണം

ആ മാർഗ്ഗം നിരന്തരം കാണിച്ചുതരാത്തവൻ എങ്ങനെ മനുഷ്യരുടെ ബന്ധുവാകും? ഹേ സാധ്വി, നീ നിർഗുണപരബ്രഹ്മവും അച്യുതനുമായ കൃഷ്ണനെ ഉപാസിച്ചുകൊള്ളുക.

74. നിർമൂലം ച ഭവേത്പുംസാം കർമ്മ വൈ തസ്യ സേവയാ
മയാ ഛലേന ത്വം ത്യക്താ ക്ഷമസ്വൈതന്മമപ്രിയേ

അവനെ ഉപാസിക്കുന്നതുമൂലം മനുഷ്യരുടെ കർമ്മബന്ധത്തിന്റെ വേര് അറ്റുപോകും. പ്രിയേ, വ്യാജമായി നിന്നെ ത്യജിച്ച എന്റെ അപരാധം ക്ഷമിക്കണം.

75. ക്ഷമായുതാനാം സാധ്വീനാം സത്വാത് ക്രോധോ ന വിദ്യതേ
പുഷ്കരം തപസേ യാമി ഗച്ഛ ദേവി യഥാസുഖം

ക്ഷമാശീലരാണ് സാധ്വികൾ. അവർ സത്വപ്രധാനകളായതിനാൽ അവർക്ക് കോപം ഉണ്ടാകുകയില്ല. ഞാൻ തപസ്സിനായി പുഷ്കരത്തിലേയ്ക്ക് പോകുകയാണ്. നിനക്കും ഇഷ്ടമുള്ളിടത്തേക്കു പോകാം.

76. ശ്രീകൃഷ്ണചരണാംഭോജേ നിസ്പൃഹാണാം മനോരഥാഃ
ജരത്കാരുവചഃ ശ്രുത്വാ മനസാ ശോകകാതരാ

ശ്രീകൃഷ്ണന്റെ ചരണകമലങ്ങളാണ് നിസ്പൃഹന്മാരുടെ ഏക ആഗ്രഹം. ജരത്കാരുവിന്റെ വാക്കു കേട്ടപ്പോൾ ശോകാകുലയായ മനസാദേവി,

77. സാശ്രുനേത്രാ ച വിനയാദുവാച പ്രാണവല്ലഭം

പ്രാണപ്രിയനോട് കണ്ണീരൊഴുക്കിക്കൊണ്ട് വിനയപൂർവം പറഞ്ഞു:

### മനസോവാച

ദോഷോ നാസസ്ത്യേവ മേ ത്യക്തും നിദ്രാഭംഗേന തേ പ്രഭോ

പ്രഭോ! ഞാൻ അങ്ങയെ ഉണർത്തി എന്നത് അപരാധമായി കരുതി എന്നെ ഉപേക്ഷിക്കരുതേ,

78. യത്ര സ്മരാമി ത്വാം നിത്യം തത്ര മാമാഗമിഷ്യസി
ബന്ധുഭേദഃ ക്ലേശതമഃ പുത്രഭേദസ്തതഃ പരം.

ഞാൻ അങ്ങയെ സ്മരിക്കുന്നിടത്ത് അങ്ങ് എനിക്കു ദർശനം നൽകണം. ബന്ധുക്കളെ പിരിയുക വളരെ ക്ലേശമാണ്. അതിനേക്കാൾ ക്ലേശമാണ് പുത്രന്മാരെ പിരിയുക.

79. പ്രാണേശഭേദഃ പ്രാണാനാം വിച്ഛേദാത് സർവതഃ പരഃ
പതിഃ പതിവ്രതാനാം തു ശതപുത്രാധികം പ്രിയഃ

പ്രാണേശനെ വേർപെടുന്നത് പ്രാണനെ വേർപെടുന്നതിനേക്കാൾ ക്ലേശപ്രദമാണ്. പതിവ്രതകൾക്ക് നൂറ് പുത്രന്മാരേക്കാൾ പ്രിയപ്പെട്ടവനാണ് ഭർത്താവ്.

80. സർവസ്മാത്തു പ്രിയഃ സ്ത്രീണാം പ്രിയസ്തേനോച്യതേ ബുധൈഃ
പുത്രേ യഥൈകപുത്രാണാം വൈഷ്ണവാനാം യഥാഹരൗ

സ്ത്രീകൾക്ക് ആരെക്കാളും പ്രിയനാണ് ഭർത്താവ്. അതുകൊണ്ടാണല്ലോ അറിവുള്ളവർ ഭർത്താവിനെ പ്രിയപദം കൊണ്ട് വ്യവഹരിക്കുന്നത്. ഒരു പുത്രൻ മാത്രമുള്ളവർക്ക് ആ പുത്രനിലും വൈഷ്ണവർക്ക് ഹരിയിലും.

81. നേത്രേ യഥൈകനേത്രാണാം തൃഷിതാനാം യഥാജലേ
ക്ഷുധിതാനാം യഥാഽന്നേ ച കാമുകാനാം ച മൈഥുനേ

ഒരു കണ്ണുള്ളവർക്ക് ആ കണ്ണിലും ദാഹിക്കുന്നവർക്ക് ജലത്തിലും വിശക്കുന്നവർക്ക് അന്നത്തിലും കാമുകർക്ക് മൈഥുനത്തിലും.

**82. യഥാ പരസ്വേ ചോരാണാം യഥാ ജാരേ കുയോഷിതാം**
**വിദുഷാം ച യഥാ ശാസ്ത്രേ വാണിജ്യേ വണിജാം യഥാ**

ചോരന്മാർക്ക് അന്യരുടെ ധനത്തിലും അസദ്വൃത്തകൾക്ക് ജാരനിലും വിദ്വാന്മാർക്ക് ശാസ്ത്രത്തിലും വണിക്കുകൾക്ക് വാണിജ്യത്തിലും എപ്രകാരമാണോ

**83. തഥാ ശശ്വന്മനഃ കാന്തേ സാധ്വീനാം യോഷിതാം പ്രഭൗ**
**ഇത്യുക്ത്വാ മനസാ ദേവീ പപാത സ്വാമിനഃ പദേ**

സദാ മനസ്സ് ഊന്നിയിരിക്കുന്നത്, അതുപോലെയാണ് സാധ്വികളായ സ്ത്രീകളുടെ മനസ്സ് സദാ ഭർത്താവിലൂന്നിയിരിക്കുന്നത് എന്നു പറഞ്ഞുകൊണ്ട് മനസാദേവി ഭർത്താവിന്റെ കാൽക്കൽ വീണു.

**84. ക്ഷണം ചകാര ക്രോഡേ താം കൃപയാ ച കൃപാനിധിഃ**
**നേത്രോദകേന മനസാം സ്നാപയാമാസ താം മുനിഃ**

കൃപാനിധിയായ അദ്ദേഹം അപ്പോൾത്തന്നെ അവളെ മാറോട് ചേർത്ത് പുണർന്നു. ആ മഹർഷി അവളെ കണ്ണീരിൽ കുളിപ്പിച്ചു.

**85. സാശ്രുനേത്രാ മുനേഃ ക്രോഡം സിഷേച ഭേദകാതരാ**
**തദാ ജ്ഞാനേന തൗ ദ്വൗ ച വിശോകൗ സംബഭൂവതുഃ**

വിരഹദുഃഖത്താൽ അദ്ദേഹത്തിന്റെ മാറിടം അവളും കണ്ണീരിൽ കുതിർത്തു. അതോടെ ജ്ഞാനാനുഭൂതിയുണ്ടായ അവർ ഇരുവരുടെയും ശോകം അറ്റു.

**86. സ്മാരം സ്മാരം പദാംഭോജം കൃഷ്ണസ്യ പരമാത്മനഃ**
**ജഗാമ തപസേ വിപ്രഃ സ്വകാന്താം സംപ്രബോദ്ധ്യ ച**

സ്വപത്നിയെ ബോധവതിയാക്കിയിട്ട് കൃഷ്ണന്റെ പാദകമലത്തെ അനുക്ഷണം അനുസ്മരിച്ചുകൊണ്ട് തപസ്സിനായി വനത്തിലേക്ക് പോയി.

**87. ജഗാമ മനസാ ശംഭോഃ കൈലാസം മന്ദിരം ഗുരോഃ**
**പാർവതീ ബോധയാമാസ മനസാം ശോകകർശിതാം**

മനസാ ദേവി സ്വഗുരുവായ ശംഭുവിന്റെ ആവാസസ്ഥാനമായ കൈലാസത്തേക്കും പോയി. ശോകകർശിതയായ മനസയെ പാർവതി തത്ത്വബോധത്താൽ ശാന്തയാക്കി.

**88. ശിവശ്ചാതീവ ജ്ഞാനേന ശിവേന ച ശിവാലയഃ**
**സുപ്രശസ്തേ ദിനേ സാധ്വീ സുഷുവേ മംഗലക്ഷണേ**

കൈലാസവാസിയായ ശിവനും അവൾക്ക് മഹാജ്ഞാനം ഉപദേശിച്ചു. ഒരു സുദിനത്തിലെ മംഗളമുഹൂർത്തത്തിൽ ആ സാധ്വി,

**89. നാരായണാംശം പുത്രം തം യോഗിനാം ജ്ഞാനിനാം ഗുരും**
**ഗർഭസ്ഥിതോ മഹാജ്ഞാനം ശ്രുത്വാ ശങ്കരവക്ത്രതഃ**

നാരായണാംശനും യോഗികളുടെയും ജ്ഞാനികളുടെയും ഗുരുവായ ഒരു പുത്രനെ പ്രസവിച്ചു. ഗർഭസ്ഥിതനായിരിക്കെ, ശങ്കരമുഖത്ത്നിന്ന് മഹാജ്ഞാനം ശ്രവിച്ചതു നിമിത്തമാണ്, ആ ശിശു,

90. സംബഭൂവ ച യോഗീന്ദ്രോ യോഗീനാം ജ്ഞാനിനാം ഗുരുഃ
ജാതകം കാരയാമാസ വാചയാമാസ മംഗളം

യോഗികളുടെയും ജ്ഞാനികളുടെയും ഗുരുവായ യോഗീന്ദ്രനായിത്തീർന്നത്. ആ ശിശുവിന് ശിവൻ ജാതകർമ്മം ചെയ്യിച്ചു; ബ്രാഹ്മണരെക്കൊണ്ട് സ്വസ്തി വാചകം ചൊല്ലിച്ചു.

91. വേദാംശ്ച പാഠയാമാസ ശിവായ ച ശിവഃ ശിശോഃ
മണിരത്നകിരീടാംശ്ച ബ്രാഹ്മണേഭ്യോ ദദൗ ശിവഃ

ശിശുവിന്റെ ക്ഷേമത്തിനായി ശിവൻ വേദങ്ങളും പാരായണം ചെയ്യിച്ചു. മണികളും രത്നകിരീടങ്ങളും ബ്രാഹ്മണർക്കു അദ്ദേഹം ദാനം ചെയ്തു.

92. പാർവതീ ച ഗവാം ലക്ഷം രത്നാനി വിവിധാനി ച
ശംഭുശ്ച ചതുരോ വേദാൻ വേദാംഗാനിതരാംസ്തഥാ

പാർവതി, ലക്ഷം ഗോക്കളേയും വിവിധരത്നങ്ങളേയും ബ്രാഹ്മണർക്ക് നൽകി. ശംഭു നാലുവേദങ്ങളും വേദാംഗങ്ങളും മറ്റു ഗ്രന്ഥങ്ങളും.

93. ബാലകം പാഠയാമാസ ജ്ഞാനം മൃത്യുഞ്ജയം പരം
ഭക്തിരസ്ത്യധികാ കാന്തേƒഭീഷ്ടദേവേ ഗുരൗ തഥാ

ബാലനെ പഠിപ്പിച്ചു. മൃതസഞ്ജീവനി വിദ്യയും അവന് ഉപദേശിച്ചുകൊടുത്തു. സ്വഭർത്താവിലും അഭീഷ്ടദേവനിലും ഗുരുവിലും അത്യധികം ഭക്തിയുള്ള

94. യസ്യാസ്തേന ച തത്പുത്രോ ബഭൂവാസ്തിക ഏവ ച
ജഗാമ തപസേ വിഷ്ണോഃ പുഷ്കരം ശങ്കരാജ്ഞയാ

ഒരുവളുടെ പുത്രനായതു കൊണ്ട് അവൻ ആസ്തികനെന്ന് പ്രസിദ്ധനായിത്തീരുകയും ചെയ്തു. ശങ്കരന്റെ ആജ്ഞയനുസരിച്ച് അവൻ വിഷ്ണുവിനെ തപസ്സുചെയ്യാനായി പുഷ്കരത്തിലേക്കു പോയി.

95. സമ്പ്രാപ്യ ച മഹാമന്ത്രം തതശ്ച പരമാത്മനഃ
ദിവ്യം വർഷത്രിലക്ഷം ച തപസ്തപ്ത്വാ തപോധനഃ

പരമാത്മ മഹാമന്ത്രംനേടി മൂന്നുലക്ഷം ദിവ്യവർഷം തപസ്സുചെയ്തു തപോധനനായി തീർന്ന

96. ആജഗാമ മഹായോഗി നമസ്കർത്തും ശിവം പ്രഭും
ശങ്കരം ച നമസ്കൃത്യ സ്ഥിത്വാ തത്രൈവ ബാലകഃ

ആ മഹായോഗി ശങ്കരനെ വണങ്ങാനായി കൈലാസത്തേക്കു വന്നു. പ്രഭുവായ ശങ്കരനെ നമസ്കരിച്ചിട്ട് അവിടെത്തന്നെ കഴിഞ്ഞു.

97. സാ ചാജഗാമ മനസാ കശ്യപസ്യാശ്രമം പിതുഃ
താം സപുത്രാം സുതാം ദൃഷ്ട്വാ മുദം പ്രാപ പ്രജാപതിഃ

പിന്നെ മനസാ ദേവി അവനെയും കൂട്ടിക്കൊണ്ട് അവളുടെ പിതാവായ കശ്യപന്റെ ആശ്രമത്തിലേക്കു വന്നു. അവളെയും പുത്രനെയും കണ്ട പ്രജാപതി അത്യധികം സന്തോഷിച്ചു.

98. ശതലക്ഷം ച രത്നാനാം ബ്രാഹ്മണേഭ്യോ ദദൗ മുനേ
ബ്രാഹ്മണാൻ ഭോജയാമാസ സോƒസംഖ്യാൻ ശ്രേയസേ ശിശോഃ

ആ ശിശുവിന്റെ നന്മയ്ക്കുവേണ്ടി അദ്ദേഹം നൂറുലക്ഷം രത്നങ്ങൾ ബ്രാഹ്മണർക്കു നൽകുകയും അസംഖ്യം ബ്രാഹ്മണർക്ക് ഭോജനം നൽകുകയും ചെയ്തു.

**99. അദിതിശ്ച ദിതിശ്ചാന്യാ മുദം പ്രാപ പരന്തപ**
**സാ സപുത്രാ ച സുചിരം തസ്ഥൗ താതാലയേ തദാ**

അദിതിയും ദിതിയും മറ്റ് അമ്മമാരും അത്യന്തം സന്തോഷിച്ചു. പിന്നെ അവൾ പുത്രനോടുകൂടി അച്ഛന്റെ ഭവനത്തിൽ ദീർഘകാലം താമസിച്ചു.

**100. തദീയം പുനരാഖ്യാനം വക്ഷ്യാമി തന്നിശാമയ**
**അഥാഭിമന്യുതനയേ ബ്രഹ്മശാപഃ പരീക്ഷിതേ**

ഇനി ഞാൻ അവനെ സംബന്ധിച്ച കഥ പറയാം. അതു കേട്ടു കൊള്ളുക. പണ്ട് അഭിമന്യു പുത്രനായ പരീക്ഷിത്തിന് ബ്രാഹ്മണശാപം കിട്ടി.

**101. ബഭൂവ സഹസാ ബ്രഹ്മൻ ദൈവദോഷേണ കർമ്മണാ**
**സപ്താഹേ സമതീതേ തു തക്ഷകസ്ത്വാം ച ധക്ഷ്യതി**

ഹേ ബ്രഹ്മജ്ഞ, സ്വകർമ്മഫലമായുണ്ടായ ദൗർഭാഗ്യത്താൽ പെട്ടെന്നാണ് അങ്ങനെ സംഭവിച്ചത്. "ഏഴു ദിവസം കഴിയുന്നതിനകം തക്ഷകൻ നിന്നെ ദംശിക്കും"

**102. ശശാപ ശൃംഗീ തത്രൈവ കൗശിക്യാശ്ച ജലേന വൈ**
**രാജാ ശ്രുത്വാ തത്പ്രവൃത്തിം നിർവാതസ്ഥാനമാഗതഃ**

എന്ന്, കൗശികിനദിയിലെ ജലത്തിൽ ആചമിച്ചിട്ട് ശൃംഗി അവിടെ വച്ച് തന്നെ ശപിക്കുകയായിരുന്നു. പരീക്ഷിത്ത് മഹാരാജാവ് ആ വിവരം അറിഞ്ഞപ്പോൾ കാറ്റു പോലും കടക്കാത്ത സുരക്ഷിതമായ ഒരു സ്ഥലത്തെത്തി.

**103. തത്ര തസ്ഥൗ ച സപ്താഹം ദേഹരക്ഷണ തത്പരഃ**
**സപ്താഹേ സമതീതേ തു ഗച്ഛന്തം തക്ഷകം പഥി**

അദ്ദേഹം അവിടെ ദേഹരക്ഷയിൽ മാത്രം തത്പരനായി ഏഴു ദിവസം പാർത്തു. ഏഴാം ദിവസം കഴിയാറായപ്പോൾ വഴിയേ നടന്നുപോകുന്ന തക്ഷകനെ,

**104. ധന്വന്തരിർനൃപം ഭോക്തും ദദർശ ഗാമുകഃ പഥി**
**തയോർബഭൂവ സംവാദഃ സുപ്രീതിശ്ച പരസ്പരം**

രാജസന്നിധിയിലേക്ക് പോകാൻ തുനിഞ്ഞ ധന്വന്തരി എന്ന വിഷഹാരി കണ്ടു. ആ തക്ഷകൻ രാജാവിനെ ദംശിക്കുവാൻ പോകുകയായിരുന്നു. വഴിക്ക്വച്ച് അവർ തമ്മിൽ സംസാരിച്ച് മൈത്രിയിലായി.

**105. ധന്വന്തരിർമണിം പ്രാപ തക്ഷകഃ സ്വേച്ഛയാ ദദൗ**
**സ യയൗ തം ഗൃഹിത്വാ തു സന്തുഷ്ടോ ഹൃഷ്ടമാനസഃ**

തക്ഷകൻധന്വന്തരിക്ക് സ്വേച്ഛയാ ഒട്ടേറെ രത്നങ്ങൾ നൽകി. സന്തുഷ്ടനായ ധന്വന്തരി അവ സ്വീകരിച്ചുകൊണ്ട് ആനന്ദഭരിതനായി മടങ്ങുകയും ചെയ്തു.

**106. തക്ഷകോ ഭക്ഷയാമാസ നൃപം തം മഞ്ചകേ സ്ഥിതം**
**രാജാ ജഗാമ തരസാ ദേഹം ത്യക്ത്വാ പരത്ര ച**

മഞ്ചത്തിൽ വളരെ സുരക്ഷിതനായി കഴിഞ്ഞിരുന്ന രാജാവിനെ യഥാസമയം തക്ഷകൻ ദംശിച്ചു. ദംശനമേറ്റ് രാജാവ് ഉടനെതന്നെ ശരീരം വെടിഞ്ഞ് പരലോകം പ്രാപിച്ചു.

107. സംസ്കാരം കാരയാമാസ പിതുർവൈ ജനമേജയഃ
രാജാ ചകാര യജ്ഞം ച സർപ്പസത്രം തതോ മുനേ

പുത്രനായ ജനമേജയൻ പിതാവിന്റെ സംസ്കാരാദികർമ്മങ്ങളെല്ലാം യഥാവിധി ചെയ്തു. അതിനുശേഷം രാജാവായിത്തീർന്ന ജനമേജയൻ ഒരു സർപ്പയജ്ഞം നടത്തി.

108. പ്രാണാംസ്തത്യാജ സർപ്പാണാം സമൂഹോ ബ്രഹ്മതേജസാ
സ തക്ഷകോ വൈ ഭീതസ്തു മഹേന്ദ്രം ശരണം യയൗ

ആ യാഗാഗ്നിയിൽ അസംഖ്യം സർപ്പങ്ങൾക്ക് സ്വജീവൻ ഒടുക്കേണ്ടിവന്നു. അതുകണ്ട് പേടിച്ച തക്ഷകൻ ദേവേന്ദ്രനെ ശരണം പ്രാപിച്ചു.

109. സേന്ദ്രം ച തക്ഷകം ഹന്തും വിപ്രവർഗ്ഗഃ സമുദ്യതഃ
അഥ ദേവാശ്ച സേന്ദ്രാശ്ച സംജഗ്മുർമനസാന്തികം

അപ്പോൾ തക്ഷകനെ ഇന്ദ്രനോട്കൂടി സംഹരിക്കാൻ ഋത്വിക്കുകളായ ബ്രാഹ്മണർ ഒരുമ്പെട്ടു. ഉടനെ ദേവന്മാർ ഇന്ദ്രനോടുകൂടി മനസാദേവിയുടെ സന്നിധിയിലേക്ക് ചെന്നു.

110. താം തുഷ്ടാവ മഹേന്ദ്രശ്ച ഭയകാതരവിഹ്വലഃ
തത ആസ്തീക ആഗത്യ യജ്ഞം ച മാതുരാജ്ഞയാ

ഭയപ്പെട്ടു വിറച്ചു കൊണ്ടിരുന്ന ദേവേന്ദ്രൻ മനസാദേവിയെ സ്തുതിച്ചു. അപ്പോൾ ആസ്തീകൻ മാതാവിന്റെ ആജ്ഞയനുസരിച്ച് സർപ്പയജ്ഞം നടക്കുന്നിടത്തേക്ക് വന്ന്,

111. മഹേന്ദ്രതക്ഷകപ്രാണാൻ യയാചേ ഭൂമിപം പരം
ദദൗ വരം നൃപശ്രേഷ്ഠഃ കൃപയാ ബ്രാഹ്മണാജ്ഞയാ

മഹേന്ദ്രന്റെയും തക്ഷകന്റെയും പ്രാണനൊടുക്കരുതേ എന്ന് രാജാവിനോട് അപേക്ഷിച്ചു. കൃപ തോന്നിയ രാജാവ് ബ്രാഹ്മണരുടെ അനുവാദത്തോടെ അത് സമ്മതിച്ചു.

112. യജ്ഞം സമാപ്യ വിപ്രേഭ്യോ ദക്ഷിണാം ച ദദൗ മുദാ
വിപ്രാശ്ച മുനയോ ദേവാ ഗത്വാ ച മനസാന്തികം

യജ്ഞം സമാപിപ്പിച്ചിട്ട് രാജാവ് ബ്രാഹ്മണർക്കു ദക്ഷിണനൽകി. ബ്രാഹ്മണരും മുനിമാരും ദേവന്മാരും മനസാദേവിയുടെ അടുത്തേക്കുചെന്നു.

113. മനസാം പൂജയാമാസുസ്തുഷ്ടുവുശ്ച പൃഥക് പൃഥക്
ശക്രഃ സംഭൃതസംഭാരോ ഭക്തിയുക്തഃ സദാ ശുചിഃ

അവർ മനസാദേവിയെ പൂജിക്കുകയും പ്രത്യേകം പ്രത്യേകം സ്തുതിക്കുകയും ചെയ്തു. സകല ഒരുക്കങ്ങളോടും കൂടി ദേവേന്ദ്രൻ ശുദ്ധനായി ഭക്തിപൂർവ്വം

114. മനസാം പൂജയാമാസ തുഷ്ടാവ പരമാദരാത്
നത്വാ ഷോഡശോപചാരം ബലിം ച തത്പ്രിയം തദാ

മനസാ ദേവിയെ പൂജിച്ചു; അത്യധികം ആദരവോടെ സ്തുതിച്ചു. നമസ്കരിച്ചിട്ട് ഷോഡശോപചാരങ്ങളും അവൾക്കിഷ്ടമായ ബലിയും

115. പ്രദദൗ പരിതുഷ്ടശ്ച ബ്രഹ്മവിഷ്ണുശിവാജ്ഞയാ
സമ്പൂജ്യ മനസാം ദേവീം പ്രയയുഃ സ്വാലയം ച തേ

ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവരുടെ കല്പനയനുസരിച്ച് നൽകി. ഇപ്രകാരം അവർ മനസാ ദേവിയെ പൂജിച്ചതിനുശേഷം തങ്ങളുടെ ഭവനങ്ങളിലേക്ക് പോകുകയും ചെയ്തു.

116. ഇത്യേവം കഥിതം സർവ്വം കിം ഭൂയഃ ശ്രോതുമിച്ഛസി

ഇങ്ങനെ ഞാൻ ആ കഥ പറഞ്ഞു കഴിഞ്ഞു. ഇനി എന്താണ് അങ്ങേയ്ക്ക് കേൾക്കേണ്ടത്?

### നാരദ ഉവാച

കേന സ്തോത്രേണ തുഷ്ടാവ മഹേന്ദ്രോ മനസാം സതീം

മനസാ ദേവിയെ മഹേന്ദ്രൻ ഏതുസ്തോത്രം കൊണ്ടാണു സ്തുതിച്ചത്?

117. പൂജാവിധിക്രമം തസ്യാഃ ശ്രോതുമിച്ഛാമി തത്ത്വതഃ

ആ ദേവിയെ പൂജിക്കേണ്ട ശരിയായ വിധവും കേൾക്കാൻ ആഗ്രഹമുണ്ട്.

### ശ്രീനാരായണ ഉവാച

സുസ്നാതഃ ശുചിരാചാന്തോ ധൃത്വാ ധൗതേ ച വാസസീ

കുളിച്ച് ശുചിയായി ആചമിച്ചിട്ട് ശുഭ്രവസ്ത്രങ്ങൾ ധരിച്ചു.

118. രത്നസിംഹാസനേ ദേവീം വാസയാമാസ ഭക്തിതഃ
സ്വർഗംഗായാ ജലേനൈവ രത്നകുംഭസ്ഥിതേന ച

പിന്നെ ഭക്തിപൂർവ്വം ദേവിയെ രത്നസിംഹാസനത്തിൽ പ്രതിഷ്ഠിച്ചു. രത്നകുംഭത്തിൽ നിറച്ച ഗംഗാജലംകൊണ്ട്

119. സ്നാപയാമാസ മനസാം മഹേന്ദ്രോ വേദമന്ത്രതഃ
വാസവോ വാസയാമാസ വഹ്നിശുദ്ധേ മനോഹരേ

വേദമന്ത്രത്തോടുകൂടി മനസയെ അഭിഷേകം ചെയ്തു. അഗ്നിവിശുദ്ധവും മനോജ്ഞവുമായ രണ്ടു വസ്ത്രങ്ങൾ ധരിക്കാൻ നൽകി.

120. സർവ്വാംഗേ ചന്ദനം കൃത്വാ പാദാർഘ്യം ഭക്തിസംയുതഃ
ഗണേശം ച ദിനേശം ച വഹ്നിം വിഷ്ണും ശിവം ശിവാം

സർവ്വാംഗങ്ങളിലും ചന്ദനം ചാർത്തി. പാദ്യാർഘ്യങ്ങൾ നൽകി. ഗണേശൻ, ദിനേശൻ, വഹ്നി, വിഷ്ണു, ശിവൻ, ശിവ

121. സമ്പൂജ്യാദൗ ദേവഷട്കം പൂജയാമാസ താം സതീം
ഓം ഹ്രീം ശ്രീം മനസാ ദേവ്യൈ സ്വാഹേത്യേവം ച മന്ത്രതഃ

എന്നീ ആറുദേവതകളെ ആദ്യം പൂജിച്ചു. പിന്നെ ആ സ്വാധിയെ 'ഓം ഹ്രീം ശ്രീം മനസാദേവ്യൈ സ്വാഹാ' എന്ന മൂലമന്ത്രത്താൽ പൂജിച്ചു.

122. ദശാക്ഷരേണ മൂലേന ദദൗ സർവ്വം യഥോചിതം
ദത്വാ ഷോഡശോപചാരാൻ ദുർലഭാൻ ദേവനായകഃ

ഈ ദശാക്ഷരമായ മൂലമന്ത്രത്തോടെ യഥോചിതം സകലതും അർപ്പിച്ചു. ദുർലഭമായ ഷോഡശോപചാരങ്ങളും ആ ദേവേശൻ നൽകി,

123. പൂജായാമാസ ഭക്ത്യാ ച വിഷ്ണുനാ പ്രേരിതോ മുദാ
വാദ്യം നാനാപ്രകാരം ച വാദയാമാസ തത്ര വൈ

വിഷ്ണുവിന്റെ പ്രേരണയനുസരിച്ച് ഭക്തിപൂർവ്വം പൂജിച്ചു. പലതരത്തിലുള്ള വാദ്യങ്ങളും ആ അവസരത്തിൽ അവിടെ വായിക്കപ്പെട്ടു.

124. ബ ഭൂവ പഷ്പവൃഷ്ടിശ്ച നഭസോ മനസോപരി
ദേവപ്രിയാജ്ഞയാ തത്ര ബ്രഹ്മവിഷ്ണുശിവാജ്ഞയാ

അപ്പോൾ മനസാദേവിയുടെ മേൽ ആകാശത്തുനിന്ന് പുഷ്പവൃഷ്ടിയുണ്ടായി. മുനിമാരുടെയും ബ്രഹ്മാവ് വിഷ്ണു ശിവൻ എന്നിവരുടെയും നിർദ്ദേശപ്രകാരം ദേവേന്ദ്രൻ,

125. തുഷടാവ സാശ്രുനേത്രശ്ച പുളകാങ്കിതവിഗ്രഹഃ

പുളകാങ്കിതനും അശ്രുനേത്രനുമായി ദേവിയെ സ്തുതിച്ചു.

പുരന്ദര ഉവാച

ദേവി ത്വാം സ്തോതുമിച്ഛാമി സാധ്വീനാം പ്രവരാം വരാം

സാധ്വികളിൽ അത്യുത്തമയായ ദേവി, ശ്രേഷ്ഠയായ നിന്നെ സ്തുതിക്കാൻ എനിക്കാഗ്രഹമുണ്ട്.

126. പരാത്പരാം ച പരമാം ന ഹി സ്തോതും ക്ഷമോ ƒധുനാ
സ്തോത്രാണാം ലക്ഷണം വേദേ സ്വഭാവാഖ്യാനതത്പരം

എന്നാൽ പരാത്പരയും പരമശ്രേഷ്ഠയുമായ നിന്നെ സ്തുതിക്കാൻ ഞാൻ ഇപ്പോൾ അശക്തനാണ്. സ്വഭാവാഖ്യാനതത്പരങ്ങളാണ് സ്തോത്രങ്ങൾ എന്നാണ് വേദങ്ങൾ അവയ്ക്കുനൽകുന്ന ലക്ഷണം. ദേവതാസ്വഭാവത്തെ വ്യക്തമാക്കുകയാണ് സ്തോത്രങ്ങൾ ചെയ്യുന്നത് എന്നർത്ഥം.

127. ന ക്ഷമഃ പ്രകൃതേ വക്തും ഗുണാനാം ഗണനാം തവ
ശുദ്ധസത്വസ്വരൂപാ ത്വം കോപഹിംസാദിവർജിതാ

മൂലപ്രകൃതേ, നിന്റെ ഗുണഗണങ്ങൾ വർണ്ണിക്കാൻ എനിക്കു ശക്തിയില്ല. നീ ശുദ്ധസത്വസ്വരൂപയാണ്. കോപം ഹിംസ എന്നിവയൊന്നും നിനക്കില്ല.

128. ന ച ശക്തോ മുനിസ്തേന ത്യക്തും യാച്ഞാ കൃതാ യതഃ
ത്വം മയാ പൂജിതാ സാധ്വീ ജനനീ മേ യഥാƒദിതിഃ

അതുകൊണ്ട് നിന്നെ ത്യജിക്കാൻ ശക്തിയില്ലാഞ്ഞിട്ടാണ് നിന്നോട് യാചിച്ചത്, ആ മുനി. ഹേ സാധ്വി, നീ എനിക്ക് എന്റെ അമ്മയായ അദിതിയെപ്പോലെ സമ്പൂജ്യയാണ്.

129. ദയാരൂപാ ച ഭഗിനീ ക്ഷമാരൂപാ യഥാ പ്രസൂഃ
ത്വയാ മേ രക്ഷിതാഃ പ്രാണാഃ പുത്രദാരാഃ സുരേശ്വരി

സഹോദരിയെപ്പോലെ ദയയുള്ളവളും അമ്മയെപ്പോലെ ക്ഷമയുള്ളവളുമാണു നീ. നീ എന്റെ പ്രാണനെ രക്ഷിച്ചു. ഹേ സുരേശ്വരി, നീ എന്റെ പത്നിയെയും പുത്രന്മാരെയും രക്ഷിച്ചു.

130. അഹം കരോമി ത്വത്പൂജാം പ്രീതിശ്ച വർധതാം സദാ
നിത്യാ യദ്യപി പൂജ്യാ ത്വം സർവത്ര ജഗദംബികേ

ഞാൻ നിന്നെ പൂജിക്കുന്നു. നിനക്ക് എന്നിൽ പ്രീതിവർദ്ധിച്ചുവരണം. ഹേ ജഗദംബികേ, നീ എങ്ങും എവിടെയും നിത്യയും പൂജ്യയുമാണ്,

131. തഥാപി തവപൂജാം ച വർധയാമി സുരേശ്വരി
യേ ത്വാമാഷാഢസങ്ക്രാന്ത്യാം പൂജയിഷ്യന്തി ഭക്തിതഃ

എങ്കിലും ഹേ സുരേശ്വരി, എന്റെ കഴിവനുസരിച്ച് ഞാനും നിന്റെ പൂജയെ പോഷിപ്പിക്കട്ടെ. ആരാണോ നിന്നെ ആഷാഢമാസത്തിലെ സങ്ക്രാന്തിദിവസം ഭക്തിയോടെ പൂജിക്കുന്നത്,

132. പഞ്ചമ്യാം മനസാഖ്യായാം മാസാന്തേ വാ ദിനേ ദിനേ
പുത്രപൗത്രാദയസ്തേഷാം വർദ്ധന്തേ ച ധനാനി വൈ

മനസാ എന്നു പേരുള്ള പഞ്ചമിയിലോ മാസാന്ത്യത്തിലോ ദിനംതോറുമോ പൂജിക്കുന്നത്, അവർക്ക് പുത്രപൗത്രാദികളും ധനവും വർദ്ധിച്ചുവരും.

133. യശസ്വിനഃ കീർത്തിമന്തോ വിദ്യാവന്തോ ഗുണാന്വിതാഃ
യേ ത്വാം ന പൂജയിഷ്യന്തി നിന്ദന്ത്യജ്ഞാനതോ ജനാഃ

നിന്നെ പൂജിക്കുന്നവൻ യശസ്വികളും കീർത്തിമാന്മാരും വിദ്യയുള്ളവരും അനേകം ഗുണഗണങ്ങൾ ഉള്ളവരുമായിത്തീരും. അറിയാതെപോലും നിന്നെ നിന്ദിക്കുന്നവർ,

134. ലക്ഷ്മീഹീനാ ഭവിഷ്യന്തി തേഷാം നാഗഭയം സദാ
ത്വം സ്വയം സർവലക്ഷ്മീശ്ച വൈകുണ്ഠേ കമലാലയാ

ഐശ്വര്യം കെട്ടവരാകും. അവർക്ക് എന്നും സർപ്പഭയമുണ്ടാകും. സർവ്വലക്ഷ്മികളും നീയാകുന്നു. വൈകുണ്ഠത്തിലെ ലക്ഷ്മിയും നീ തന്നെ.

135. നാരായണാംശോ ഭഗവാൻ ജരത്കാരുർമുനീശ്വരഃ
തപസാ തേജസാ ത്വാം ച മനസാ സസൃജേ പിതാ

നാരായണാംശജനായ ജരത്കാരു മുനിയാണ് നിന്റെ ഭർത്താവ്. നിന്റെ പിതാവ് തപസ്സും തേജസ്സും കൊണ്ട് മനസാ നിന്നെ സൃഷ്ടിക്കുകയായിരുന്നു.

136. അസ്മാകം രക്ഷണായൈവ തേന ത്വം മനസാഭിധാ
മനസാദേവി ശക്ത്യാ ത്വം സ്വാത്മനാ സിദ്ധയോഗിനീ

ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടിയാണ് അദ്ദേഹം അങ്ങനെ ചെയ്തത്. അതുകൊണ്ട് മനസാ എന്ന പേരും ലഭിച്ചു. ഹേ മനസാ ദേവി, ആത്മശക്തി മൂലം നീ സിദ്ധയോഗിനിയുമാകുന്നു.

137. തേന ത്വം മനസാദേവീ പൂജിതാ വന്ദിതാ ഭവ
യേ ഭക്ത്യാ മനസാം ദേവാഃ പൂജയന്ത്യനിശം ഭൃശം

അതുകൊണ്ട് മനസാദേവി എന്ന പേരിൽ പൂജിതയും വന്ദിതയുമായി ഭവിച്ചാലും. ദേവന്മാർ നിന്നെ അത്യധികം ഭക്തിയോടെ എന്നും നന്നായി ഭജിക്കുന്നതുകൊണ്ട്

138. തേന ത്വാം മനസാം ദേവീം പ്രവദന്തി മനീഷിണഃ
സത്യസ്വരൂപാ ദേവി ത്വം ശശ്വത്സത്യനിഷേവണാത്

വിദ്വാന്മാർ നിന്നെ മനസാദേവി എന്നു പറയുന്നു. ഹേ ദേവി, നീ സത്യസ്വരൂപയാണ്. കാരണം നീ സദാ സത്യത്തെ സംരക്ഷിച്ചുകൊണ്ടിരിക്കുന്നു.

139. യോ ഹി ത്വാം ഭാവയേന്നിത്യം സ ത്വാം പ്രാപ്നോതി തത്പരഃ
ഇന്ദ്രശ്ച മനസാം സ്തുത്വാ ഗൃഹീത്വാ ഭഗിനീവരം

ആരാണോ നിന്നെ നിത്യവും താത്പര്യത്തോടെ ഭാവനചെയ്യുന്നത് അവൻ നിന്നെ പ്രാപിക്കും. ഇപ്രകാരം സ്തുതിച്ച് ആ സഹോദരിയിൽനിന്ന് വരവും വാങ്ങിക്കൊണ്ട് ദേവേന്ദ്രൻ

140. പ്രജഗാമ സ്വഭവനം ഭൂഷയാ സപരിച്ഛദം
പുത്രേണ സാർധം സാ ദേവീ ചിരം തസ്ഥൗ പിതുർഗൃഹേ

പരിവാരങ്ങളോടുകൂടി സ്വഭവനത്തിലേക്കു മടങ്ങി. ആ ദേവിയാകട്ടെ പുത്രനോടുകൂടി ദീർഘകാലം പിതൃഗൃഹത്തിൽത്തന്നെ താമസിച്ചു.

141. ഭ്രാതൃഭിഃ പൂജിതാ ശശ്വന്മാന്യാ വന്ദ്യാ ച സർവതഃ
ഗോലോകാത് സുരഭിർ ബ്രഹ്മൻ തത്രാഗത്യ സുപൂജിതാം

ഭ്രാതൃപൂജിതയായും സദാമാന്യയായും എവിടെയും വന്ദ്യയായും അവിടെ വസിച്ചു. ഗോലോകത്തുനിന്ന് കാമധേനുവും അവിടെവന്നു. സമ്പൂജ്യയായ

142. താം സ്നാപയിത്വാ ക്ഷീരേണ പൂജയാമാസ സാദരം
ജ്ഞാനം ച കഥയാമാസ ഗോപ്യം സർവം സുദുർലഭം

അവളെ ക്ഷീരം കൊണ്ട് അഭിഷേകം ചെയ്തു. ബഹുമാനപുരസ്സരം പൂജിച്ചു. സുദുർലഭവും ഗോപ്യവുമായ ജ്ഞാനവും അവൾക്കുനൽകി.

143. തഥാ ദേവൈഃ പൂജിതാ സാ സ്വർലോകം ച പുനർയയൗ
ഇന്ദ്രസ്തോത്രം പുണ്യബീജം മനസാം പൂജയേത് പഠേത്

അപ്രകാരം ദേവന്മാരാൽ പൂജിക്കപ്പെട്ട അവൾ വീണ്ടും സ്വർഗ്ഗലോകത്തേക്കു പോയി. ഇന്ദ്രൻ ചൊല്ലിയ സ്തോത്രം പുണ്യകാരണമാണ്. ആ സ്തോത്രം ചൊല്ലി മനസയെ പൂജിക്കുന്നവന്

144. തസ്യ നാഗഭയം നാസ്തി തസ്യ വംശോദ്ഭവസ്യ ച
വിഷം ഭവേത് സുധാതുല്യം സിദ്ധസ്തോത്രോ യദാ ഭവേത്

നാഗഭയം ഉണ്ടാവുകയില്ല. അവന്റെ കുലത്തിൽ പിറന്നവനും ഉണ്ടാവുകയില്ല. സ്തോത്ര സിദ്ധിവരുത്തിയവന് വിഷം അമൃതതുല്യമായിത്തീരും.

145. പഞ്ചലക്ഷജപേനൈവ സിദ്ധസ്തോത്രോ ഭവേന്നരഃ
സർപ്പശായീ ഭവേത് സോഽപി നിശ്ചിതം സർപ്പവാഹനഃ

അഞ്ചുലക്ഷം ഉരു ജപിച്ചാൽ ഒരുവന് ഈ സ്തോത്രം സിദ്ധമായിത്തീരും. സ്തോത്രസിദ്ധിവന്നവന് സർപ്പത്തിന്റെ മേൽ കിടക്കാം; സർപ്പത്തെ വാഹനവുമാക്കാം.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
അഷ്ടചത്വാരിംശോഽദ്ധ്യായഃ

# അഥ ഏകോനപഞ്ചാശത്തമോഽദ്ധ്യായഃ

### നാരദഉവാച

1. കാ വാ സാ സുരഭിർദേവീ ഗോലോകാദാഗതാ ച യാ
തജ്ജന്മചരിതം ബ്രഹ്മൻ ശ്രോതുമിച്ഛാമി യത്നതഃ

ഗോലോകത്തു നിന്നു വന്ന ആ സുരഭീദേവി ആരാണ്? അവളുടെ ജന്മകഥ കേൾക്കാൻ എനിക്ക് അതിയായ ആഗ്രഹമുണ്ട്.

### ശ്രീനാരായണ ഉവാച

2. ഗവാമധിഷ്ഠാതൃദേവീ ഗവാമാദ്യാ ഗവാം പ്രസൂഃ
ഗവാം പ്രധാനാ സുരഭിർഗോലോകേ സാ സമുദ്ഭവാ

ഗോക്കളുടെ അധിഷ്ഠാതൃദേവതയും ഗോക്കളിൽ ആദ്യയും ഗോക്കളുടെ എല്ലാം ജനനിയും ഗോക്കളിൽ പ്രധാനയുമായ സുരഭി ഗോലോകത്താണു ജനിച്ചത്.

3. സർവാദിസൃഷ്ടേശ്ചരിതം കഥയാമി നിശാമയ
ബഭൂവ യേന തജ്ജന്മ പുരാ വൃന്ദാവനേ വനേ

ഗോക്കൾക്കെല്ലാം ആദ്യമായി പണ്ട് വൃന്ദാവനത്തിൽ ജനിച്ച അവളുടെ പൂർവകഥ ഞാൻ പറയാം കേട്ടുകൊള്ളുക.

4. ഏകദാ രാധികാനാഥോ രാധയാ സഹ കൗതുകീ
ഗോപാംഗനാപരിവൃതോ പുണ്യം വൃന്ദാവനം യയൗ

ഒരിക്കൽ രാധാനാഥൻ രാധയോടുകൂടി ഗോപാംഗനകളാൽ പരിവൃതനായി കൗതുകത്തോടെ പുണ്യമായ വൃന്ദാവനത്തിലേക്കു ചെന്നു.

5. സഹസാ തത്ര രഹസി വിജഹാര സ കൗതുകാത്
ബഭൂവ ക്ഷീരപാനേച്ഛാ തസ്യ സ്വേച്ഛാമയസ്യ ച

ഉടനെ അദ്ദേഹം കൗതുകപൂർവം രഹഃ കേളിയിൽ മുഴികി. സ്വേച്ഛാമയനായ അദ്ദേഹത്തിന് അപ്പോൾ പാലുകുടിക്കാൻ ആഗ്രഹം തോന്നി.

6. സസൃജേ സുരഭിം ദേവീം ലീലയാ വാമപാർശ്വതഃ
വത്സയുക്താം ദുഗ്ദ്ധവതീം വത്സോ നാമ മനോരഥഃ

ഉടൻതന്നെ തന്റെ ഇടതുവശത്തുനിന്ന് മനോരഥനെന്നുപേരുള്ള കിടാവോടുകൂടി കറവയുള്ള സുരഭീദേവിയെ അദ്ദേഹം അനായാസം സൃഷ്ടിച്ചു.

7. ദൃഷ്ട്വാ സവത്സാം ശ്രീദാമാ നവഭാണ്ഡേ ദുദോഹ ച
ക്ഷീരം സുധാതിരിക്തം ച ജന്മമൃത്യുജരാഹരം

കിടാവോടുകൂടി അവളെ കണ്ട ശ്രീദാമാവ് പുതുപാത്രത്തിൽ അവളെ കറന്നു. ജന്മമൃത്യു ജരാദികളെ അകറ്റുന്ന സുധയെക്കാൾ ശ്രേഷ്ഠമായിരുന്നു ആ ക്ഷീരം.

8. തദുത്ഥം ച പയഃ സ്വാദു പപൗ ഗോപീപതിഃ സ്വയം
സരോ ബഭൂവ പയസാം ഭാണ്ഡവിസ്രംസനേന ച

അതിൽ കറന്നെടുത്ത സ്വാദിഷ്ഠമായ നറുംപാൽ ഗോപീപതി സ്വയം കുടിച്ചു. പാൽപ്പാത്രം കൈയിൽനിന്നു വീണതുമൂലം അവിടെ ഒരു ക്ഷീരതടാകം തന്നെ ഉണ്ടായി.

9. ദീർഘം ച വിസ്തൃതം ചൈവ പരിതഃ ശതയോജനം
ഗോലോകേഽയം പ്രസിദ്ധശ്ച സോഽപി ക്ഷീരസരോവരഃ

നൂറുയോജന നീളവും വീതിയുമുള്ള ആ ക്ഷീരസരസ്സ് ഗോലോകത്ത് എങ്ങും പ്രസിദ്ധമായി തീർന്നു.

10. ഗോപികാനാം ച രാധായാഃ ക്രീഡാവാപീ ബഭൂവ സാ
രത്നേന്ദ്രരചിതാ പൂർണ്ണം ഭൃതാ ചാപീശ്വരേച്ഛയാ

അത് ഗോപികകൾക്കും രാധയ്ക്കും ക്രീഡിക്കാനുള്ള ക്രീഡാതടാകമായിത്തീർന്നു. പിന്നെ ഈശ്വരേച്ഛയാ അത് അനർഘരത്നങ്ങൾകൊണ്ട് പടുത്തതും അവ നിറഞ്ഞതുമായിത്തീർന്നു.

11. ബഭൂവ കാമധേനൂനാം സഹസാ ലക്ഷകോടയഃ
യാവന്തസ്തത്ര ഗോപാശ്ച സുരഭ്യാ ലോമകൂപതഃ

പെട്ടെന്ന്, അവിടെയുള്ള ഗോപന്മാരുടെ എണ്ണത്തിനനുസരിച്ച് ലക്ഷംകോടി കാമധേനുക്കൾ സുരഭിയുടെ രോമകൂപങ്ങളിൽ നിന്ന് ആവിർഭവിച്ചു.

12. താസാം പുത്രാശ്ച ബഹവഃ സംബഭൂവുരസംഖ്യകാഃ
കഥിതാ ച ഗവാം സൃഷ്ടിസ്തയാ ച പൂരിതം ജഗത്

അവയുടെ എണ്ണമറ്റ കിടാങ്ങളും അവിടെനിന്ന് ഉണ്ടായി. ഗോക്കളെല്ലാം ഉണ്ടായതും ലോകം മുഴുവൻ നിറഞ്ഞതും ഇങ്ങനെയാണെന്നു പറയപ്പെടുന്നു.

13. പൂജാം ചകാര ഭഗവാൻ സുരഭ്യാശ്ച പുരാ മുനേ
തതോ ബഭൂവ തത്പൂജാ ത്രിഷുലോകേഷു ദുർലഭാ

ഭഗവാൻ തന്നെയാണ് ആ കാമധേനുവിനെ ആദ്യം പൂജിച്ചത്. അതിനുശേഷം മൂന്നുലോകത്തും ദുർലഭമായ ധേനുപൂജ തുടങ്ങി.

14. ദീപാന്വിതാऽപരദിനേ ശ്രീകൃഷ്ണസ്യാജ്ഞയാ ഹരേഃ
ബഭൂവ സുരഭിഃ പൂജ്യാ ധർമ്മവക്ത്രാദിദം ശ്രുതം

ഹരിയായ കൃഷ്ണന്റെ ആജ്ഞപ്രകാരം ദീപാവലിയുടെ പിറ്റേന്ന് സുരഭി പൂജിക്കപ്പെട്ടവളായിത്തീർന്നെന്ന് ധർമ്മൻ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്.

15. ധ്യാനം സ്തോത്രം മൂലമന്ത്രം യദ്യത്പൂജാവിധിക്രമം
വേദോക്തം ച മഹാഭാഗ നിബോധ കഥയാമി തേ

ഹേ മഹാഭാഗ, ധ്യാനവും സ്തോത്രവും മൂലമന്ത്രവും പൂജാവിധിക്രമങ്ങളും വേദോക്തമായിട്ടുള്ളവ ഞാൻ അങ്ങയോടു പറയാം, കേട്ടുകൊള്ളുക.

16. ഓം സുരഭ്യൈനമ ഇതി മന്ത്രസ്തസ്യാഃ ഷഡക്ഷരഃ
സിദ്ധോ ലക്ഷജപേനൈവ ഭക്താനാം കല്പപാദപഃ

'ഓംസുരഭ്യൈനമഃ' എന്നാണ് അവളുടെ ഷഡക്ഷരരാത്മകമായ മൂലമന്ത്രം. ഇത് ലക്ഷം ഉരു ജപിച്ചാൽ മന്ത്രസിദ്ധി ഉണ്ടാകും. ഭക്തന്മാർക്ക് അതൊരു കല്പതരുവാണ്.

17. ധ്യാനം യജൂർവേദഗീതം തസ്യാഃ പൂജാ ച സർവതഃ
ഋദ്ധിദാ വൃദ്ധിദാ ചൈവ മുക്തിദാ സർവകാമദാ

യജൂർവേദത്തിലുള്ളതാണ് അവളുടെ ധ്യാനം. എവിടെയും നടപ്പുള്ള വിധമാണ് അവളുടെ പൂജയും. ഋദ്ധിയും വൃദ്ധിയും മുക്തിയും സർവകാമങ്ങളും അതുനൽകും.

18. ലക്ഷ്മീസ്വരൂപാം പരമാം രാധാസഹചരീം പരാം
ഗവാമധിഷ്ഠാതൃദേവീം ഗവാമാദ്യാം ഗവാം പ്രസൂം

ലക്ഷ്മീസ്വരൂപയും പരമശ്രേഷ്ഠയും രാധയുടെ സഹചരിയും ഉൽക്കൃഷ്ടയും ഗോക്കളുടെയെല്ലാം അധിഷ്ഠാന ദേവതയും ഗോക്കൾക്കെല്ലാം ആദ്യയും ഗോക്കളുടെ ജനനിയും

19. **പവിത്രരൂപാം പൂതാം ച ഭക്താനാം സർവകാമദാം**
**യയാ പൂതം സർവവിശ്വം താം ദേവീം സുരഭിം ഭജേ**

പവിത്രസ്വരൂപയും പരിശുദ്ധയും ഭക്തർക്ക് സർവകാമപ്രദയും വിശ്വത്തിനെല്ലാം വിശുദ്ധിപ്രദയുമായ ആ സുരഭീദേവിയെ ഞാൻ ഭജിക്കുന്നു.

20. **ഘടേ വാ ധേനുശിരസി ബന്ധസ്തംഭേ ഗവാമപി**
**സാളഗ്രാമേ ജലാഗ്നൗ വാ സുരഭിം പൂജയേദ്ദ്വിജഃ**

ഘടത്തിലോ ഗോശിരസ്സലോ ഗോവിനെ ബന്ധിക്കുന്ന കുറ്റിയിലോ സാളഗ്രാമത്തിലോ ജലത്തിലോ അഗ്നിയിലോ ബ്രാഹ്മണന് സുരഭിപൂജചെയ്യാം.

21. **ദീപാന്വിതാപരദിനേ പൂർവാഹ്നേ ഭക്തിസംയുതഃ**
**യഃ പൂജയേച്ച സുരഭിം സ ച പൂജ്യോ ഭവേദ്ഭുവി**

ദീപാവലിക്കു പിറ്റേന്ന് അതിരാവിലെ ഭക്തിപൂർവ്വം സുരഭിയെ പൂജിക്കുന്നവൻ ലോക പൂജ്യനായി ത്തീരും.

22. **ഏകദാ ത്രിഷുലോകേഷു വാരാഹേ വിഷ്ണുമായയാ**
**ക്ഷീരം ജഹാര സുരഭിശ്ചിന്തിതാശ്ച സുരാദയഃ**

വാരാഹ കല്പത്തിൽ ഒരിക്കൽ സുരഭി വിഷ്ണുമായയുടെ ശക്തിയാൽ മൂന്നു ലോകത്തുനിന്നും ക്ഷീരം മുഴുവനും അപഹരിച്ചു. അതോടെ യജ്ഞാദികൾ മുടങ്ങിയതിനാൽ ദേവാദികൾ ചിന്താഗ്രസ്തരായി.

23. **തേ ഗത്വാ ബ്രഹ്മലോകേ ച ബ്രഹ്മാണം തുഷ്ടുവുസ്തദാ**
**തദാജ്ഞയാ ച സുരഭിം തുഷ്ടാവ പാകശാസനഃ**

അവരെല്ലാവരും കൂടി ബ്രഹ്മലോകത്തു ചെന്ന് ബ്രഹ്മാവിനെ സ്തുതിച്ചു. അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം ദേവേന്ദ്രൻ സുരഭിയെ സ്തുതിച്ചു.

**പുരന്ദരഉവാച**

24. **നമോദേവ്യൈ മഹാദേവ്യൈ സുരഭ്യൈ ച നമോനമഃ**
**ഗവാം ബീജസ്വരൂപായൈ നമസ്തേ ജഗദംബികേ**

മഹാദേവിയായ സുരഭീദേവിക്കു നമസ്കാരം നമസ്കാരം. ഗോക്കളുടെ ബീജസ്വരൂപയായ ജഗദംബികേ നിനക്ക് നമസ്കാരം.

25. **നമോ രാധാപ്രിയായൈ ച പത്മാംശായൈ നമോ നമഃ**
**നമഃ കൃഷ്ണപ്രിയായൈ ച ഗവാം മാത്രേ നമോ നമഃ**

രാധാപ്രിയേ, നിനക്കു നമസ്കാരം. പത്മാംശജേ നിനക്കു നമസ്കാരം. നമസ്കാരം. കൃഷ്ണപ്രിയേ ,നമസ്കാരം. ഗോമാതാവേ, നിനക്കു നമസ്കാരം നമസ്കാരം.

26. **കല്പവൃക്ഷസ്വരൂപായൈ സർവേഷാം സതതം പരേ**
**ക്ഷീരദായൈ ധനദായൈ ബുദ്ധിദായൈ നമോ നമഃ**

എല്ലാവർക്കും എപ്പോഴും കല്പവൃക്ഷമായിട്ടുള്ളവളേ, പരാത്പരേ, ക്ഷീരദേ, ധനദേ, ബുദ്ധിപ്രദേ, നിനക്കു നമസ്കാരം നമസ്കാരം.

27. ശുഭായൈ ച സുഭദ്രായൈ ഗോപ്രദായൈ നമോ നമഃ
യശോദായൈ കീർത്തിദായൈ ധർമ്മദായൈ നമോ നമഃ

ശുഭേ, സുഭദ്രേ, ഗോപ്രദേ നിനക്കു നമസ്കാരം നമസ്കാരം. യശപ്രദേ, കീർത്തിപ്രദേ, ധർമ്മപ്രദേ, നിനക്ക് നമസ്കാരം നമസ്കാരം.

28. സ്തോത്ര ശ്രവണമാത്രേണ തുഷ്ടാ ഹൃഷ്ടാ ജഗത്പ്രസൂഃ
ആവിർബഭൂവ തത്രൈവ ബ്രഹ്മലോകേ സനാതനീ

സ്തോത്രം ശ്രവിച്ച മാത്രയിൽത്തന്നെ ആ ജഗജ്ജനനി സന്തുഷ്ടയും ഹർഷയുക്തയുമായിത്തീർന്നു. സനാതനിയായ സുരഭി ബ്രഹ്മലോകത്ത് തത്ക്ഷണം പ്രത്യക്ഷപ്പെട്ടു.

29. മഹേന്ദ്രായ വരം ദത്വാ വാഞ്ഛിതം ചാപി ദുർലഭം
ജഗാമ സാ ച ഗോലോകേ യയുർ ദേവാദയോ ഗൃഹം

മഹേന്ദ്രന് അഭീഷ്ടവും ദുർലഭവുമായ വരം നൽകിയിട്ട് ഗോലാകത്തേക്കും ദേവന്മാർ സ്വഭവനങ്ങളിലേക്കും പോയി.

30. ബഭൂവ വിശ്വം സഹസാ ദുഗ്ദ്ധപൂർണ്ണം ച നാരദ
ദുഗ്ദ്ധം ഘൃതം തതോ യജ്ഞസ്തതഃ പ്രീതിഃ സുരസ്യ ച

ഹേ നാരദ, അതോടെ സമസ്തവിശ്വങ്ങളും ദുഗ്ദ്ധ പൂർണ്ണമായിത്തീർന്നു. പാലും നെയ്യും ഉണ്ടായപ്പോൾ യജ്ഞങ്ങളും നടന്നു. അപ്പോൾ ദേവഗണവും സന്തോഷിച്ചു.

31. ഇദം സ്തോത്രം മഹാപുണ്യം ഭക്തിയുക്തശ്ച യഃ പഠേത്
സ ഗോമാൻ ധനവാംശ്ചൈവ കീർത്തിമാൻ പുത്രവാംസ്തഥാ

മഹാപുണ്യമായ ഈ സ്തോത്രം ഭക്തിയോടുകൂടി ചൊല്ലുന്നവന് ഗോക്കളും ധനവും കീർത്തിയും അതുപോലെ പുത്രസമ്പത്തും ഉണ്ടാകും.

32. സ സ്നാതഃ സർവതീർത്ഥേഷു സർവ യജ്ഞേഷു ദീക്ഷിതഃ
ഇഹലോകേ സുഖം ഭുക്ത്വാ യാത്യന്തേ കൃഷ്ണമന്ദിരേ

അവന് സർവതീർത്ഥങ്ങളിലും സ്നാനം ചെയ്ത ഫലം ലഭിക്കും. സർവയജ്ഞങ്ങളും ദീക്ഷിച്ച ഫലവും ഉണ്ടാകും. ഇഹലോകസുഖങ്ങൾ എല്ലാം അനുഭവിച്ചിട്ട് അവസാനം അവൻ കൃഷ്ണലോകത്ത് എത്തും.

33. സുചിരം നിവസേത്തത്ര കരോതി കൃഷ്ണസേവനം
ന പുനർഭവനം തത്ര ബ്രഹ്മപുത്രോ ഭവേത്തതഃ

ദീർഘകാലം അവിടെ വസിച്ച് കൃഷ്ണനെ സേവിക്കും. അവനു പുനർജന്മം ഉണ്ടാകുകയില്ല. ക്രമേണ അവൻ ബ്രഹ്മപുത്രനുമായിത്തീരും.

ഇതി ശ്രീ ദേവിഭാഗവതേ നവമസ്കന്ധേ
ഏകോനപഞ്ചാശത്തമോ/ദ്ധ്യായഃ

# അഥ പഞ്ചാശത്തമോ*f*ദ്ധ്യായഃ

## നാരദ ഉവാച

1. ശ്രുതം സർവമുപാഖ്യാനം പ്രകൃതീനാം യഥാതഥം
യച്ഛ്രുത്വാ മുച്യതേ ജന്തുർജ്ജന്മസംസാരബന്ധനാത്

മൂലപ്രകൃതിയിൽനിന്ന് സംഭവിച്ച സകലദേവിമാരുടെയും കഥ യഥാർത്ഥരൂപത്തിൽ കേട്ടുകഴിഞ്ഞു. അവ കേൾക്കുന്നവന് സംസാരബന്ധനത്തിൽനിന്ന് മുക്തനാകാം.

2. അധുനാ ശ്രോതുമിച്ഛാമി രഹസ്യം വേദഗോപിതം
രാധായാശ്ചൈവ ദുർഗായാ വിധാനം ശ്രുതിചോദിതം

ഞാൻ ഇനി കേൾക്കാൻ ആഗ്രഹിക്കുന്നത് രഹസ്യവും വേദഗുപ്തവും വേദസമ്മതവുമായ രാധായുടെയും ദുർഗ്ഗയുടെയും പൂജാവിധിയാണ്.

3. മഹിമാ വർണ്ണിതോ*f*തീവ ഭവതാ പരയോർദ്വയോഃ
ശ്രുത്വാ തം തദ്ഗതം ചേതോ ന കസ്യ സ്യാന്മുനീശ്വര

ഹേ മുനീശ്വര, അങ്ങ് ആ പരാത്പരകളായ രണ്ടുദേവിമാരുടെയും മാഹാത്മ്യം വർണ്ണിക്കുകയുണ്ടായല്ലോ. അതുകേട്ടാൽ ആരുടെ മനസ്സാണ് അവരിൽ ഊന്നിപ്പോകാത്തത്?

4. യയോരംശോ ജഗത്സർവ്വം യന്നിയമ്യം ചരാചരം
യയോർഭക്ത്യാ ഭവേന്മുക്തിസ്തദ്വിധാനം വദാധുനാ

ഈ ജഗത്താകെ ആരുടെ അംശമാണോ; ചരാചരാത്മകമായ ഇതിനെ നിയന്ത്രിക്കുന്നത് ആരാണോ, മുക്തിലഭിക്കുന്നത് ആരെ ഭജിക്കുന്നതുകൊണ്ടാണോ ആ രണ്ടു ദേവിമാരുടെ പൂജാവിധികളെപ്പറ്റി ഇപ്പോൾ പറഞ്ഞാലും.

## ശ്രീനാരായണ ഉവാച

5. ശൃണു നാരദ വക്ഷ്യാമി രഹസ്യം ശ്രുതിചോദിതം
യന്ന കസ്യാപി ചാഖ്യാതം സാരാത്സാരം പരാത്പരം

ഹേ നാരദ, കേൾക്കൂ. ശ്രുതിസമ്മതമായ ആ രഹസ്യം ഞാൻ പറയാം. സാരതരവും പരാത്പരവുമായ ഇത് ആരോടും പറഞ്ഞിട്ടുള്ളതല്ല.

6. ശ്രുത്വാ പരസ്മൈ നോ വാച്യം യതോ*f*തീവ രഹസ്യകം
മൂലപ്രകൃതിരൂപിണ്യാഃ സംവിദോ ജഗദുദ്ഭവേ

കേട്ടിട്ട് അത്യന്തം രഹസ്യമായ ഇത് അന്യരോട് പറയരുത്. ജഗത്സൃഷ്ടിയുടെ ആദിയിൽ മൂലപ്രകൃതിരൂപിണിയായ സംവിത്തിൽ നിന്ന്,

7. പ്രാദുർഭൂതം ശക്തിയുഗ്മം പ്രാണബുദ്ധ്യധിദൈവതം
ജീവാനാം ചൈവ സർവേഷാം നിയന്തൃ പ്രേരകം സദാ

രണ്ട് ശക്തികൾ ആവിർഭവിച്ചു. അവർ പ്രാണന്റേയും ബുദ്ധിയുടെയും അധിദേവതകളാണ്. സമഷ്ടിയും വ്യഷ്ടിയുമായ പ്രാണന്റെ അധിദേവത രാധയും, സമഷ്ടിയും വ്യഷ്ടിയുമായ ബുദ്ധിയുടെ അധിദേവത ദുർഗ്ഗയുമാകുന്നു എന്നർത്ഥം. ജീവസമൂഹത്തിന്റെ മുഴുവൻ പ്രേരകശക്തികളായിരിക്കുന്നതും അവരാകുന്നു.

8. **തദധീനം ജഗത്സർവം വിരാഡാദിചരാചരം**
**യാവത്തയോഃ പ്രസാദോ ന താവന്മോക്ഷോഹി ദുർലഭഃ**

വിരാഡ്പുരുഷൻ തുടങ്ങിയുള്ള സകലചരാചരവും അവർക്ക് അധീനമാണ്. അവരുടെ പ്രസാദമുണ്ടാകാത്തിടത്തോളം മുക്തിയും ദുർഭലംതന്നെ.

9. **തതസ്തയോഃ പ്രസാദാർത്ഥം നിത്യം സേവേത തദ്ദ്വയം**
**തത്രാദൗ രാധികാമന്ത്രം ശൃണു നാരദ ഭക്തിതഃ**

അതിനാൽ ആ രണ്ടു ശക്തികളെയും പ്രസാദിപ്പിക്കുന്നതിനുവേണ്ടി അവരെ നിത്യവും സേവിക്കണം. ഹേ നാരദ, ആദ്യം ആ രാധികാമന്ത്രം ഭക്തിപൂർവം കേട്ടുകൊള്ളുക.

10. **ബ്രഹ്മവിഷ്ണ്വാദിഭിർനിത്യം സേവിതോ യഃ പരാത്പരം**
**ശ്രീരാധേതി ചതുർത്ഥ്യന്തം വഹ്നേർജായാ തതഃ പരം**

പരാത്പരമായ ആ മന്ത്രം ബ്രഹ്മാവും വിഷ്ണുവും മറ്റും മുടങ്ങാതെ ഉപാസിച്ചിട്ടുള്ളതാണ്. ചതുർത്ഥ്യന്തമായ രാധാപദം. പിന്നെ വഹ്നിജായാപദം. അതായത് 'രാധായൈ സ്വാഹാ'എന്ന്.

11. **ഷഡക്ഷരോ മഹാമന്ത്രോ ധർമ്മാദ്യർത്ഥപ്രകാശകഃ**
**മായാബീജാദികശ്ചായം വാഞ്ഛാചിന്താമണിഃ സ്മൃതഃ**

മായാബീജത്തോടു കൂടിയ ഷഡക്ഷരാത്മകമായ ആ മഹാമന്ത്രം (ഹ്രീം രാധായൈ സ്വാഹാ) ധർമ്മാദികളായ പുരുഷാർത്ഥങ്ങളെ വെളിവാക്കുകയും ആഗ്രഹങ്ങളെല്ലാം സാധിക്കുകയും ചെയ്യുന്ന ചിന്താമണിയാണെന്നു പറയാം.

12. **വക്ത്രകോടിസഹസ്രൈസ്തു ജിഹ്വാകോടിശതൈരപി**
**ഏതന്മന്ത്രസ്യ മാഹാത്മ്യം വർണ്ണിതും നൈവ ശക്യതേ**

ആയിരം കോടി മുഖങ്ങൾകൊണ്ടോ നൂറുകോടി നാവുകൾകൊണ്ടോ ഈ മന്ത്രത്തിന്റെ മാഹാത്മ്യം വർണ്ണിക്കാൻ കഴിയുകയില്ല.

13. **ജഗ്രാഹ പ്രഥമം മന്ത്രം ശ്രീകൃഷ്ണോ ഭക്തിതത്പരഃ**
**ഉപദേശാന്മൂലദേവ്യാ ഗോലോകേ രാസമണ്ഡലേ**

ശ്രീകൃഷ്ണനാണ് ഭക്തിതത്പരനായി ഈ മന്ത്രം ആദ്യം സ്വീകരിച്ചത്. ഗോലോകത്തിലെ രാസമണ്ഡലത്തിൽ വച്ച് അത് ഉപദേശിച്ചു കൊടുത്തത് മൂല്യപ്രകൃതിയുമാണ്.

14. **വിഷ്ണുസ്തേനോപദിഷ്ടസ്തു തേന ബ്രഹ്മാ വിരാട് തഥാ**
**തേന ധർമ്മസ്തേന ചാഹമിത്യേഷാ ഹി പരമ്പരാ**

ശ്രീകൃഷ്ണപരമാത്മാവ് അത് വിഷ്ണുവിന് ഉപദേശിച്ചു. വിഷ്ണു ബ്രഹ്മാവിനും ബ്രഹ്മാവ് വിരാട്പുരുഷനും വിരാട്പുരുഷൻ ധർമ്മനും ധർമ്മൻ എനിക്കും എന്നിങ്ങനെയാണ് ആ ഉപദേശപരമ്പര.

15. **അഹം ജപാമി തം മന്ത്രം തേനാഹമൃഷിരീഡിതഃ**
**ബ്രഹ്മാദ്യാഃ സകലാ ദേവാ നിത്യം ധ്യായന്തി താം മുദാ**

ഞാൻ ആ മന്ത്രം ജപിക്കുന്നതുകൊണ്ട് ഋഷിയാണെന്നും പറയപ്പെടുന്നു. ബ്രഹ്മാവു തുടങ്ങിയ സകലദേവന്മാരും സസന്തോഷം നിത്യവും ആ ദേവിയെ ധ്യാനിക്കുന്നുണ്ട്.

16. **കൃഷ്ണാർച്ചായാം നാധികാരോ യതോ രാധാർച്ചനം വിനാ**
**വൈഷ്ണവൈഃ സകലൈസ്തസ്മാത് കർത്തവ്യം രാധികാർച്ചനം**

രാധയെ പൂജിക്കാതെ കൃഷ്ണനെ പൂജിക്കാൻ ആർക്കും അധികാരമില്ല. അതുകൊണ്ട് വൈഷ്ണവരെല്ലാം രാധയെ ആവശ്യം അർച്ചിക്കേണ്ടതാണ്.

**17. കൃഷ്ണപ്രാണാധിദേവീ സാ തദധീനോ വിഭുർയതഃ**
**രാസേശ്വരീ തസ്യ നിത്യം തയാ ഹീനോ ന തിഷ്ഠതി**

കൃഷ്ണന്റെ പ്രാണാധിദേവിയാണ് അവൾ. എന്തെന്നാൽ അവൾക്ക് അധീനനാണ് ആ പ്രഭു. രാസേശ്വരിയായ അവളെ അദ്ദേഹം ഒരിക്കലും വേർപിരിഞ്ഞിരിക്കുകയില്ല.

**18. രാധ്നാതി സകലാൻ കാമാംസ്തസ്മാദ്രാധേതി കീർത്തിതാ**
**അത്രോക്താനാം മനൂനാം ച ഋഷിരസ്മ്യഹമേവ ച**

സകലകാമങ്ങളെയും സാധിക്കുന്നവളായതുകൊണ്ടാണ് രാധ എന്ന് പ്രസിദ്ധയായത്. (രാധ്നാതി സകലാൻ കാമാൻ ഇതി രാധാ) ഇവിടെ പറയുന്ന മന്ത്രങ്ങളുടെയെല്ലാം ഋഷി ഞാനാണ്. (ശ്രീനാരായണർഷി)

**19. ഛന്ദശ്ച ദേവീ ഗായത്രീ ദേവതാത്ര ച രാധികാ**
**താരോ ബീജം ശക്തിബീജം ശക്തിസ്തു പരികീർത്തിതാ**

ഛന്ദസ്സ് ഗായത്രീദേവിയാണ്. ദേവത രാധികയും. ഓം എന്നു ബീജം. ഹ്രീം എന്നു ശക്തി ബീജം. ശക്തി ഭുവനേശ്വരിയുമാണെന്നു കീർത്തിക്കപ്പെടുന്നു.

**20. മൂലവൃത്യാ ഷഡംഗാനി കർത്തവ്യാനീതരത്ര ച**
**അഥ ധ്യായേന്മഹാദേവീം രാധികാം രാസനായികാം**

മൂലമന്ത്രത്തിന്റെ ആവർത്തനത്തോടെ ഷഡംഗന്യാസം ചെയ്യണം. മറ്റുള്ളവയ്ക്കും അതുതന്നെ സ്വീകരിച്ചാൽ മതി. അനന്തരം രാസനായികയായ രാധാമഹാദേവിയെ ധ്യാനിക്കണം.

**21. പൂർവോക്തരീത്യാ തു മുനേ സാമവേദേ വിഗീതയാ**
**ശ്വേതചമ്പകവർണ്ണാഭാം ശരദിന്ദുസമാനനാം**

മഹർഷേ, നേരത്തേ പറഞ്ഞതുപോലെ സാമവേദവിധപ്രകാരം വേണം ധ്യാനിക്കാൻ. വെളുത്ത ചമ്പകപ്പൂവിന്റെ നിറം; ശരത്കാലചന്ദ്രനൊത്തമുഖം;

**22. കോടിചന്ദ്രപ്രതീകാശാം ശരദംഭോജലോചനാം**
**ബിംബാധരാം പൃഥുശ്രോണീം കാഞ്ചീയുതനിതംബിനീം**

വാർതിങ്കൾക്കോടികൾ ഒരുമിച്ചുചേർന്ന അഴക്; ശരത്കാലപത്മത്തിനൊപ്പം തിളങ്ങുന്ന കണ്ണുകൾ; തൊണ്ടിപ്പഴംപോലുള്ള ചെംചുണ്ടുകൾ; കാഞ്ചിയണിഞ്ഞ നിതംബം; തടിച്ച കടിതടം;

**23. കുന്ദപംക്തിസമാനാഭദന്തപംക്തിവിരാജിതാം**
**ക്ഷൗമാംബരപരീധാനാം വഹ്നിശുദ്ധാംശുകാന്വിതാം**

മുല്ലപ്പൂമൊട്ടിൽ നിരപോലെ ഭംഗിയുള്ള ദന്തപംക്തി; വഹ്നിവിശുദ്ധമായ വസ്ത്രത്തോടൊപ്പം ധരിച്ചിരിക്കുന്ന പട്ടുചേല;

**24. ഈഷദ്ധാസ്യപ്രസന്നാസ്യാം കരികുംഭയുഗസ്തനീം**
**സദാ ദ്വാദശവർഷീയാം രത്നഭൂഷണ ഭൂഷിതാം**

നേരിയപുഞ്ചിരിയോടെ പ്രസന്നമായ മുഖം; കരിമസ്തകതുല്യങ്ങളായ സ്തനങ്ങൾ; നിത്യമായ പന്ത്രണ്ടു വയസ്സ്; രത്നഭൂഷണങ്ങളാൽ വിഭൂഷിത;

25. ശൃംഗാരസിന്ധുലഹരീം ഭക്താനുഗ്രഹകാതരാം
മല്ലികാമാലതീമാലാകേശപാശവിരാജിതാം

ശൃംഗാരരസത്തിന്റെ ഓളംവെട്ടൽ; ഭക്തന്മാരെ അനുഗ്രഹിക്കുന്നതിലുള്ള വ്യഗ്രത; മല്ലികാമാലയും മാലതിമാലയും ചൂടിയ കബരീഭരം;

26. സുകുമാരാംഗലതികാം രാസമണ്ഡലമധ്യഗാം
വരാഭയകരാം ശാന്താം ശശ്വത്സുസ്ഥിരയൗവനാം

ലതപോലെ ലാളിത്യമാർന്ന അവയവങ്ങൾ; വരദാഭയമുദ്രകൾ; രാസമണ്ഡല മദ്ധ്യസ്ഥ; ശാന്ത; നിത്യയൗവന;

27. രത്നസിംഹാസനാസീനാം ഗോപീമണ്ഡലനായികാം
കൃഷ്ണ പ്രാണാധികാം വേദബോധിതാം പരമേശ്വരീം

ഗോപികാഗണങ്ങളുടെ മദ്ധ്യേ രത്നസിംഹാസനത്തിലിരിക്കുന്ന നായിക; കൃഷ്ണന്റെ പ്രാണാധികപ്രിയ; വേദബോധിതയായ പരമേശ്വരി,

28. ഏവം ധ്യാത്വാ തതോ ബാഹ്യേ സാളഗ്രാമേ ഘടേഽഥവാ
യന്ത്രേവാഷ്ടദളേ ദേവീം പൂജയേത്തു വിധാനതഃ

എന്നീവിധം ധ്യാനിച്ചശേഷം, സാളഗ്രാമത്തിലോ ഘടത്തിലോ അഥവാ അഷ്ടദളയന്ത്രത്തിലോ ആവാഹിച്ച് വിധിപൂർവ്വം പൂജിക്കണം.

29. ആവാഹ്യ ദേവീം തത്പശ്ചാദാസനാദി പ്രദീയതാം
മൂലമന്ത്രം സമുച്ചാര്യ ചാസനാദീനി കല്പയേത്

ദേവിയെ ആവാഹിച്ചതിനുശേഷം ആസനാദികൾ നൽകണം മൂലമന്ത്രം ജപിച്ചുകൊണ്ടുവേണം ആസനാദികൾ നൽകാൻ.

30. പാദ്യം തു പാദയോർദ്ദദ്യാന്മസ്തകേഽർഘ്യം സമീരതം
മുഖേ ത്വാചമനീയം സ്യാത്ത്രിവാരം മൂലവിദ്യയാ

പാദ്യം പാദത്തിൽ തന്നെ നൽകണം. അർഘ്യം ശിരസിലുമാണ് നൽകേണ്ടത് എന്നു പറയുന്നു. ആചമനീയമാകട്ടെ മുഖത്തും നൽകണം. മൂലമന്ത്രം കൊണ്ട് മൂന്നുപ്രാവശ്യം നൽകണം.

31. മധുപർക്കം തതോ ദദ്യാദേകാം ഗാം ച പയസ്വിനീം
തതോ നയേത് സ്നാനശാലാം താം പ തത്രൈവ ഭാവയേത്

അതിനുശേഷം ഒരു കറവപ്പശുവോടുകൂടി മധുപർക്കവും നൽകണം.പിന്നെ ആ ദേവിയെ സ്നാന ഗൃഹത്തിലേക്ക് നയിക്കുന്നതായി ഭാവന ചെയ്യണം.

32. ആഭ്യംഗാദിസ്നാനവിധിം കല്പയിത്വാഽഥ വാസസീ
തതശ്ച ചന്ദനം ദദ്യാന്നാനാലങ്കാരപൂർവകം

അവിടെ വച്ച് അഭ്യംഗസ്നാനം ചെയ്യുന്നതായി ഭാവന ചെയ്തിട്ട് ധരിക്കാനുള്ള സ്ത്രങ്ങൾ നൽകണം.പിന്നെ നാനാലങ്കാരസഹിതം ചന്ദനം ചാർത്തണം.

33. പുഷ്പമാലാ ബഹുവിധാസ്തുളസീമഞ്ജരീയുതാഃ
പാരിജാതപ്രസൂനാനി ശതപത്രാദികാനി ച

തുളസീദളങ്ങളോടുകൂടിയ നാനാതരം പൂമാലകളും പാരിജാതപ്പൂക്കളും താമരപ്പൂക്കളും കൊണ്ട് അലങ്കരിക്കണം

**34. തതഃ കുര്യാത് പവിത്രം തത്പരിവാരാർച്ചനം വിഭോഃ
അഗ്നീശാസുരവായവ്യമദ്ധ്യദിക്ഷ്വംഗപൂജനം**

പിന്നെ വിഭുവിന്റെ പരിവാരങ്ങൾക്ക് പവിത്രമായ അർച്ചന നടത്തണം. അഗ്നി, ഈശ, അസുര, വായു എന്നീ കോണുക്കളുടെ മദ്ധ്യത്തിലായി പരിവാരങ്ങളെ അർച്ചിച്ചിട്ട്,

**35. കൃത്വാ പശ്ചാഷ്ടദളേ ദക്ഷിണാവർത്തതോ$f$ഗ്രതഃ
മാലാവതീമഗ്രദളേ വഹ്നികോണേ ച മാധവീം**

പിന്നെ അഷ്ടദളത്തിൽ വലതുക്രമത്തിന് മുമ്പിലെ ദളത്തിൽ മാലാവതീ, വഹ്നികോണിലെ ദളത്തിൽ മാധവി,

**36. രത്നമാലാം ദക്ഷിണേ ച നൈരൃത്യേ തു സുശീലകാം
പശ്ചാദ്ദളേ ശശികലാം പൂജയേന്മതിമാന്നരഃ**

ദക്ഷിണദളത്തിൽ രത്നമാല, നിരൃതി ദളത്തിൽ സുശീല, പിൻദളത്തിൽ ശശികല,

**37. മാരുതേ പാരിജാതാം ചാപ്യുത്തരേ ച പരാവതീം
ഈശാനകോണേ സമ്പൂജ്യാ സുന്ദരീ പ്രിയകാരിണീ**

വായുകോണിലെ ദളത്തിൽ പാരിജാത, ഉത്തരദളത്തിൽ പരാവതി, ഈശാനകോണദളത്തിൽ പ്രിയകാരിണിയായ സുന്ദരി എന്നീ അംഗദേവതകളേയും പൂജിക്കണം.

**38. ബ്രാഹ്മ്യാദയസ്തു തദ്ബാഹ്യേ$f$പ്യാശാപാലാംസ്തു ഭൂപുരേ
വജ്രാദികാന്യായുധാനി ദേവീമിത്ഥം പ്രപൂജയേത്**

അതിനു പുറമേയായി ബ്രാഹ്മി മഹേശ്വരി തുടങ്ങിയ മാതൃക്കളേയും ഭുപുരത്തിൽ വജ്രായുധങ്ങളോടു കൂടിയ ദിക്പാലകന്മാരെയും പൂജിക്കണം.

**39. തതോ ദേവീം സാവരണാം ഗന്ധാദ്യൈരുപചാരകൈഃ
രാജോപചാരസഹിതൈഃ പൂജയേന്മതിമാന്നരഃ**

അറിവുള്ളവൻ ഇങ്ങനെ, പരിവാരസഹിതയായ ദേവിയെ രാജോപചാരസഹിതം ഗന്ധാദ്യുപചാരങ്ങളോടും കൂടിയാണ് പൂജിക്കേണ്ടത്.

**40. തതസ്തുവീത ദേവേശീം സ്തോത്രൈർ നാമസഹസ്രകൈഃ
സഹസ്രസംഖ്യം ച ജപം നിത്യം കുര്യാത് പ്രയത്നതഃ**

പിന്നെ സഹസ്രനാമസ്തോത്രംകൊണ്ട് ദേവേശിയെ സ്തുതിക്കണം. മൂലമന്ത്രം ആയിരം ഉരു നിർബന്ധമായി നിത്യവും ജപിക്കണം.

**41. യ ഏവം പൂജയേദ്ദേവീം രാധാം രാസേശ്വരീം പരാം
സ ഭവേദ്വിഷ്ണുതുല്യസ്തു ഗോലോകം യാതി സന്തതം**

രാസേശ്വരിയും പരാത്പരയുമായ രാധാദേവിയെ ഇപ്രകാരംപൂജിക്കുന്നവൻ വിഷ്ണുതുല്യനായി ഗോലോകം പ്രാപിക്കും.

**42. യഃ കാർത്തിക്യാം പൗർണ്ണമാസ്യാം രാധാജന്മോത്സവം ബുധഃ
കുരുതേ തസ്യ സാന്നിദ്ധ്യം ദദ്യാദ്രാസേശ്വരീ പരാ**

കാർത്തികാ പൗർണ്ണമിയിൽ രാധാജന്മോത്സവം കൊണ്ടാടുന്നവന് രാസേശ്വരിയായ രാധയുടെ സാന്നിദ്ധ്യം ഉണ്ടാകും.

**43. കേനചിത് കാരണേനൈവ രാധാ വൃന്ദാവനേ വനേ**
**വൃഷഭാനുസുതാ ജാതാ ഗോലോകസ്ഥായിനീ സദാ**

എന്തോ കാരണത്താൽ വൃന്ദാവനത്തിലെ രാധ വൃഷഭാനു പുത്രിയായി ജനിച്ചെങ്കിലും അവൾ എന്നും ഗോലോകത്തിൽത്തന്നെ വസിക്കുന്നവളാണ്.

**44. അത്രോക്താനാം തു മന്ത്രാണാം വർണ്ണസംഖ്യാവിധാനതഃ**
**പുരശ്ചരണകർമ്മോക്തം ദശാംശം ഹോമമാചരേത്.**

ഇവിടെ പറഞ്ഞ സകല മന്ത്രങ്ങൾക്കും വർണ്ണത്തിന് ലക്ഷം എന്ന ക്രമത്തിനാണ് പുരശ്ചരണം വിധിച്ചിട്ടുള്ളത്. അതിന്റെ പത്തിലൊന്ന് ജപിച്ച്,

**45. തിലൈസ്ത്രിസ്വാദുസംയുക്തൈർ ജുഹുയാദ് ഭക്തിഭാവതഃ**

എള്ള് ത്രിമധുരവും ചേർത്ത് ഭക്തിപൂർവ്വം ഹോമിക്കുകയും വേണം.

## നാരദ ഉവാച

**സ്തോത്രം വദ മുനേ സമ്യഗ്യേന ദേവീ പ്രസീദതി**

മഹർഷേ, ദേവീപ്രസാദം ഉണ്ടാകുന്ന ആ സ്തോത്രം ഏതാണെന്നു കൂടി പറയൂ

## ശ്രീനാരായണ ഉവാച

**46. നമസ്തേ പരമേശാനി രാസമണ്ഡലവാസിനി**
**രാസേശ്വരി നമസ്തേഽസ്തു കൃഷ്ണപ്രാണാധികപ്രിയേ**

ഹേ പരമേശ്വരീ,രാസമണ്ഡലവാസിനി, നിനക്ക് നമസ്ക്കാരം. കൃഷ്ണപ്രാണാധികപ്രീയേ, രാസേശ്വരീ നിനക്ക് നമസ്ക്കാരം.

**47. നമസ്ത്രൈലോക്യജനനീ പ്രസീദ കരുണാനിധേ**
**ബ്രഹ്മവിഷ്ണ്വാദിഭിർ ദേവൈർവന്ദ്യമാനപാദാംബുജേ**

ത്രൈലോക്യജനനീ,കരുണാനിധേ, ബ്രഹ്മവിഷ്ണ്വാദി ദേവന്മാരാൽ വന്ദിക്കപ്പെടുന്ന ചരണ കമലത്തോടുകൂടിയവളേ, പ്രസാദിച്ചാലും.

**48. നമഃ സരസ്വതീരൂപേ നമഃസാവിത്രി ശങ്കരി**
**ഗംഗാ പത്മാവതീരൂപേ ഷഷ്ഠി മംഗലചണ്ഡികേ**

സരസ്വതീരൂപേ നമസ്ക്കാരം. ഹേ സാവിത്രി, ശങ്കരി, നമസ്ക്കാരം. ഗംഗാരൂപേ, പത്മാവതീരൂപേ, ഷഷ്ഠീദേവി, മംഗളചണ്ഡികേ,

**49. നമസ്തേ തുളസീരൂപേ നമോ ലക്ഷ്മീസ്വരൂപിണി**
**നമോ ദുർഗ്ഗേ ഭഗവതി നമസ്തേ സർവ്വസ്വരൂപിണീ**

തുളസീരൂപേ നമസ്ക്കാരം. ഹേ ലക്ഷ്മീസ്വരൂപിണി, നമസ്ക്കാരം. ഭഗവതി ദുർഗ്ഗേ,നമസ്ക്കാരം. സർവ്വരൂപിണീ നിനക്ക് നമസ്ക്കാരം.

**50. മൂലപ്രകൃതിരൂപാം ത്വാം ഭജാമ കരുണാർണ്ണവാം**
**സംസാരസാഗരാദസ്മാനുദ്ധരാംബ ദയാം കുരു**

മൂലപ്രകൃതി രൂപയും കരുണാനിധിയുമായ നിന്നെ ഞങ്ങൾ വണങ്ങുന്നു. ഈ സംസാര സാഗരത്തിൽ നിന്ന് അമ്മേ, ഞങ്ങളെ സദയം കരകയറ്റണേ.

**51. ഇദം സ്തോത്രം ത്രിസന്ധ്യം യഃ പഠേദ്രാധാം സ്മരന്നരഃ**
**ന തസ്യ ദുർലഭം കിഞ്ചിത് കദാപിച്ച ഭവിഷ്യതി**

രാധയെ സ്മരിച്ചു കൊണ്ട് ത്രിസന്ധ്യകളിലും ആരാണോ ഈമന്ത്രം ചൊല്ലുന്നത് അവന് ഒരിക്കലും ഒന്നും ദുർലഭമായിരിക്കുകയില്ല.

**52. ദേഹാന്തേ ച വസേന്നിത്യം ഗോലോകേ രാസമണ്ഡലേ**
**ഇദം രഹസ്യം പരമം ന ചാഖ്യേയം തു കസ്യചിത്**

ദേഹം വെടിഞ്ഞാൽ അവൻ ഗോലോകത്തിലെ രാസമണ്ഡലത്തിൽ വസിക്കും. ഇത് പരമ രഹസ്യമാണ്; ആരോടും പറയുകയുമരുത്.

**53. അധുനാ ശൃണു വിപ്രേന്ദ്ര ദുർഗാദേവ്യാ വിധാനകം**
**യസ്യാഃ സ്മരണമാത്രേണ പലായന്തേ മഹാപദഃ**

മഹർഷേ ദുർഗ്ഗാദേവിയുടെ പൂജാവിധികൾ എങ്ങിനെയെന്ന് കേട്ടുകൊള്ളുക. ആദേവിയെ സ്മരിച്ചാൽ തന്നെ മഹാവിപത്തുക്കൾ ഓടിയകലും.

**54. ഏനാം ന ഭജതേ യോഹി താദൃങ്നാസ്ത്യേവ കുത്രചിത്**
**സർവോപാസ്യാ സർവമാതാ ശൈവീശക്തിർമഹാദ്ഭുതാ**

അവളെ ഭജിക്കാത്ത ഒരുവനും എങ്ങും ഉണ്ടാവുകയില്ല.എല്ലാവർക്കും ഉപാസ്യയും എല്ലാവരുടേയും ജനനിയും മഹാദ്ഭുതമായ ശൈവശക്തിയും

**55. സർവ്വബുദ്ധ്യധിദേവീയമന്തര്യാമിസ്വരൂപിണീ**
**ദുർഗസങ്കടഹന്ത്രീതി ദുർഗേതി പ്രഥിതാ ഭുവി**

സകലരുടേയും ബുദ്ധിക്ക് അധിഷ്ഠാന ദേവതയും അന്തര്യാമി സ്വരൂപിണിയുമാകുന്നു. കടക്കാനാകാത്ത സങ്കടത്തെ തീർക്കുന്നവളാകയാൽ ലോകത്ത് അവൾ ദുർഗ്ഗയെന്നു പ്രസിദ്ധിയായി.

**56. വൈഷ്ണവാനാം ച ശൈവാനാമുപാസ്യേയം ച നിത്യശഃ**
**മൂലപ്രകൃതിരൂപാ സാ സൃഷ്ടിസ്ഥിത്യന്തകാരിണീ**

അവൾ വൈഷ്ണവർക്കും ശൈവർക്കും എന്നും ഒരുപോലെ ഉപാസ്യയാണ്.മൂലപ്രകൃതിരൂപയായ അവൾ ജഗത്തിന്റെ സൃഷ്ടിസ്ഥിതി ലയങ്ങൾ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു.

**57. തസ്യാ നവാക്ഷരം മന്ത്രം വക്ഷ്യേ മന്ത്രോത്തമോത്തമം**
**വാഗ്ഭവം ശംഭുവനിതാ കാമാബീജം തതഃ പരം**

ആ ദേവിയുടെ ഉത്തമോത്തമമായ നവാക്ഷരമന്ത്രം ഞാൻ പറയാം. വാക്ബീജം (ഐം) ഭുവനേശ്വരീബീജം (ഹ്രീം) കാമബീജം (ക്ലീം)അതിനുശേഷം,

**58. ചാമുണ്ഡായൈ പദം പശ്ചാദ്വിച്ചേ ഇത്യക്ഷരദ്വയം**
**നവാക്ഷരോ മനുഃപ്രോക്തോ ഭജതാം കല്പപാദപഃ**

ചാമുണ്ഡായൈ എന്ന പദം.പിന്നെ വിച്ചേ എന്ന രണ്ട് അക്ഷരം. ഇതാണ് നവാക്ഷരമെന്ന് പറയുന്നത്. (ഐം ഹ്രീം ക്ലീം ചാമുണ്ഡായൈ വിച്ചേ) ഭജിക്കുന്നവർക്ക് ഇതൊരു കല്പവൃക്ഷമാണ്.

59. ബ്രഹ്മവിഷ്ണുമഹേശാനാ ഋഷയോഽസ്യ പ്രകീർത്തിതാഃ
ഛന്ദാംസ്യുക്താനി സതതം ഗായത്ര്യുഷ്ണിഗനുഷ്ടഭഃ

ബ്രഹ്മവിണുമഹേശ്വരൻമാരാണ് ഈ മന്ത്രത്തിന്റെ ഋഷികൾ.ഗായത്രി, ഉഷ്ണിക്, അനുഷ്ടുപ് എന്നിവയാണ് ഛന്ദസ്സുകൾ.

60. മഹാകാളീ മഹാലക്ഷ്മീഃ സരസ്വത്യപി ദേവതാഃ
സ്യാദ് രക്തദന്തികാബീജം ദുർഗ്ഗാ ച ഭ്രാമരീ തഥാ

മഹാകാളി, മഹാലക്ഷ്മീ, സരസ്വതി, എന്നിരാണ് ദേവതകൾ.രക്തദന്തിക, ദുർഗ്ഗ,ഭ്രമരിക എന്നിവരാണ് ബീജം

61. നന്ദാശാകംഭരീദേവ്യൗ ഭീമാ ച ശക്തയഃ സ്മൃതാഃ
ധർമാർത്ഥ കാമമോക്ഷേഷു വിനിയോഗ ഉദാഹൃതഃ

നന്ദാ,ശാകംഭരീ, ഭീമ എന്നിവയാണ് ശക്തികൾ. ധർമ്മാർത്ഥകാമമോക്ഷങ്ങളിലാണ് മന്ത്രത്തിന്റെ വിനിയോഗം.

62. ഋഷിഛന്ദോ ദൈവതാനി മൗലൗ വക്ത്രേ ഹൃദി ന്യസേത്
സ്തനയോഃ ശക്തിബീജാനി ന്യസേത് സർവാർത്ഥ സിദ്ധയേ

ഋഷി ഛന്ദസ് ദേവത എന്നിവ യഥാക്രമം ശിരസ് മുഖം ഹൃദയം എന്നീസ്ഥാനങ്ങളിലും ബീജത്രയം ദക്ഷിണസ്തനത്തിലും ശക്തിത്രയം വാമസ്തനത്തിലും സർവ്വാർത്ഥസിദ്ധിക്കുവേണ്ടി ന്യസിക്കണം

63. ബീജത്രയൈശ്ചതുർഭിശ്ച ദ്വാഭ്യാം സർവ്വേണ ചൈവ ഹി
ഷഡംഗാനി മനോഃ കുര്യാത് ജാതിയുക്താനി ദേശികാഃ

ബീജത്രയം (ഐം ഹ്രീം ക്ലീം)കൊണ്ടോ നാലക്ഷരങ്ങൾ(ചാമുണ്ഡായൈ)കൊണ്ടോ രണ്ടു (വിച്ചേ) കൊണ്ടോ പൂർണ്ണമന്ത്രം കൊണ്ടു തന്നെയോ, നമഃസ്വാഹാ, വഷ്ട്,ഹും, ഫട്, എന്നിവയിൽ ഒന്നു ചേർത്ത് ഷഡംഗന്യാസം ചെയ്യാമെന്ന് ആചാര്യൻമാർ പറയുന്നു.

64. ശിഖായാം ലോചനദ്വന്ദ്വേ ശ്രുതിനാസാനനേഷു ച
ഗുദേ ന്യസേന്മന്ത്രവർണ്ണാൻ സർവേണ വ്യാപകം ചരേത്

ശിഖയിലും രണ്ടു കണ്ണുകളിലും ചെവികളിലും നാസികകളിലും മുഖത്തും ഗുദത്തിലും മന്ത്രാക്ഷരങ്ങൾ ന്യസിക്കണം. പൂർണ്ണ മന്ത്രം കൊണ്ട് 'വ്യപകം' ചെയ്യണം.

65. ഖഡ്ഗചക്രഗദാബാണചാപാന്നി പരിഘം തഥാ
ശൂലം ഭുശുണ്ഡീം ച ശിരഃശംഖം സന്ദധതീം കരൈഃ

ഖഡ്ഗം,ചക്രം, ഗദ ബാണം ചാപം ഇരുമ്പുലക്ക, ശൂലം ഭുശുണ്ഡി ,ശിരസ്സ്,ശംഖം എന്നിവ പത്തുകൈകളിലായി ധരിച്ചിരിക്കുന്നവളും

66. മഹാകാളീം ത്രിനയനാം നാനാഭൂഷണഭൂഷിതാം
നീലാഞ്ജനസമപ്രഖ്യാം ദശപാദാനനാം ഭജേ

മൂന്നുകണ്ണുകൾ ഉള്ളവളും നാനാഭൂഷണങ്ങൾ അണിഞ്ഞവളും നീലാഞ്ജനതുല്യം പ്രശോഭിക്കുന്നവളുമായ മഹാകാളിയെ ധ്യാനിക്കുന്നു

67. മധുകൈടഭനാശാർത്ഥം യാം തുഷ്ടാവാംബുജാസനഃ
ഏവം ധ്യായേന്മഹാകാളീം കാമബീജസ്വരൂപിണീം

മധുകൈടഭന്മാരെ നശിപ്പിക്കാൻവേണ്ടി ബ്രഹ്മാവ് .ആരെയാണോ സ്തുതിച്ചത് ആ കാമബീജ സ്വരൂപിണിയായ മഹാകാളിയെ ഇപ്രകാരം ധ്യാനിക്കണം.

**68. അക്ഷമാലാം ച പരശും ഗദേഷുകുലിശാനി ച**
**പത്മം ധനുഷ്കുണ്ഡികാം ച ദണ്ഡശക്തിമസിം തഥാ**

അക്ഷമാലയും മഴുവും ഗദയും ബാണവും വജ്രായുധവും പത്മവും വില്ലും കിണ്ടിയും ഉലക്കയും വേലും വാളും

**69. ചർമ്മാബുജം തഥാ ഘണ്ടാം സുരാപാത്രം ച ശൂലകം**
**പാശം സുദർനം ചൈവ ദധതീമരുണപ്രഭാം**

ചർമ്മവും പത്മവും മണിയും സുരാപാത്രവും ശൂലവും പാശവും സുദർശനവും കൈയ്യിൽ ധരിച്ച്. അരുണപ്രഭയ്ക്കു സമം ഉജ്ജ്വലയും

**70. രക്താംബുജാസനഗതാം മായാബിജസ്വരൂപിണിം**
**മഹാലക്ഷ്മീം ഭജേദേവം മഹിഷാസുരമർദ്ദിനീം**

രക്താംബുജാസനസ്ഥയും മായാബീജസ്വരൂപിണിയും മഹിഷാസുരമർദ്ദിനിയുമായ മഹാലക്ഷ്മിയെ ഇപ്രകാരം ധ്യാനിക്കണം.

**71. ഘണ്ടാശൂലേ ഹലം ശംഖം മുസലം ച സുദർശനം**
**ധനുർബാണാൻഹസ്തപത്മൈർദധാനാം കുന്ദസന്നിഭാം**

മണിയും ശൂലവും കലപ്പയും ശംഖും ഉലക്കയും സുദർശനവും വില്ലും അമ്പും കൈത്താരിൽ ധരിച്ചിരിക്കുന്നു;മുല്ലപ്പൂവിന്റെ നിറപ്പകിട്ട്;

**72. ശുംഭാദിദൈത്യസംഹർത്രീം വാണീബീജസ്വരൂപിണിം**
**മഹാസരസ്വതീം ധ്യായേത് സച്ചിതാനന്ദവിഗ്രഹാം**

ശുംഭാദി ദൈത്യന്മാരെ സംഹരിച്ചവൾ;വാക്ബീജസ്വരൂപിണി;സച്ചിദാനന്ദ സ്വരൂപിണി എന്നിങ്ങനെ മഹാസരസ്വതിയെയും ധ്യാനിക്കണം.

**73. യന്ത്രമസ്യാം ശൃണു പ്രാഞ്ജ ത്ര്യസ്ത്രം ഷട്കോണസംയുതം**
**തതോ*f*ഷ്ടദളപത്മം ച ചതുർവിംശതി പത്രകം**

ഇനി ദുർഗ്ഗായന്ത്രത്തെപ്പറ്റി പറയാം കേട്ടുകൊള്ളുക. ആറുകോണുകളോടുകൂടിയ ത്രികോണം (രണ്ട്ത്രികോണങ്ങൾ കൊണ്ട് ആറുകോണുകൾ സൃഷ്ടിക്കാമെന്നർത്ഥം.) അതിനു പുറമേ അഷ്ടദളപത്മം; പിന്നെ ഇരുപത്തിനാല് ദളങ്ങൾ;

**74. ഭൂഗൃഹേണ സമായുക്തം യന്ത്രമേവം വിചിന്തയേത്**
**സാളഗ്രാമേ ഘടേ വാ*f*പി യന്ത്രേ വാ പ്രതിമാസു വാ**

ചുറ്റും ഭൂപുരം. ഇപ്രകാരമുള്ളതാണ് ആ യന്ത്രമെന്നറിയുക. സാളഗ്രാമത്തിലോ ഘടത്തിലോ യന്ത്ര ത്തിലോ പ്രതിമകളിലോ

**75. ബാണലിംഗേ*f*ഥവാ സൂര്യേ യജേദ്ദേവീമനന്യധീഃ**
**ജയാദി ശക്തി സംയുക്തേ പീഠേ ദേവീംപ്രപൂജയേത്**

ബാണലിംഗത്തിലോ (അഗ്നി) സൂര്യനിലോ ദേവിയെ ആവാഹിച്ച് അനന്യ ചിത്തനായി പൂജിക്കാം. ഷട്കോണമദ്ധ്യത്തിൽ ജയതുടങ്ങിയ നവശ്കതികളോടു കൂടിയ പീഠത്തിൽ (ജയ, വിജയ, അജിത, അപരാജിത,നിത്യ, വിലാസിനി, ദോഗ്ധ്രി, അഘോരാ, മംഗള എന്നിവരാണ് പീഠശക്തികൾ) ദേവിയെ പ്രതിഷ്ഠിച്ച് പൂജിക്കാം.

76. **പൂർവ്വകോണേ സരസ്വത്യാ സഹിതം പത്മജം യജേത്**
**ശ്രിയാ സഹ ഹരിം തത്ര നൈരൃതേ കോണകേ യജേത്**

അപ്പോൾ മുൻവശത്തെ കോണിൽ സരസ്വതിയോടുകൂടി ബ്രഹ്മാവിനെ പൂജിക്കണം. നിരൃതികോണിൽ ശ്രീയോടൊത്ത് ഹരിയെ പൂജിക്കണം.

77. **പാർവ്വത്യാസഹിതം ശംഭും വായുകോണേ സമർച്ചയേത്**
**ദേവ്യാ ഉത്തരതഃപൂജ്യഃസിഹോ വാമേ മഹാസുരം**

പാർവ്വതീ സഹിതനായ ശിവനെ വായുകോണിലും അർച്ചിക്കണം. ദേവിയുടെ വലതു ഭാഗത്തായി സിംഹത്തെയും ഇടതുഭാഗത്തായി മഹാസുരനായ,

78. **മഹിഷം പൂജയേദന്തേ ഷട്കോണേഷു യജേത് ക്രമാത്**
**നന്ദജാം രക്തദന്താം ച തഥാ ശാകംഭരീം ശിവാം**

മഹിഷനേയും പൂജിക്കണം. അതിനുശേഷം ഷട്കോണങ്ങളിൽ ക്രമത്തിന് നന്ദജയേയും രക്തദന്തയേയും ശാകംഭരിയേയും ശിവയേയും

79. **ദുർഗ്ഗാം ഭീമാം ഭ്രാമരീം ച തതോ വസുദളേഷു ച**
**ബ്രാഹ്മീം മഹേശ്വരീം ചൈവ കൗമാരീം വൈഷ്ണവീം തഥാ**

ദുർഗ്ഗയേയും ഭീമയേയും ഭ്രാമരിയേയും അർച്ചിക്കണം. പിന്നെഎട്ടു ദളങ്ങളിലായി ബ്രാഹ്മി, മഹേശ്വരി ,കൗമാരി, വൈഷ്ണവി, അതുപോലെ

80. **വരാഹീം നാരസിംഹീം ച ഐന്ദ്രീം ചാമുണ്ഡകാം തഥാ**
**പൂജയേച്ച തതഃ പശ്ചാത്തത്ത്വപത്രേഷു പൂർവ്വതഃ**

വരാഹീ, നാരസിംഹീ, ഐന്ദ്രീ, ചാമുണ്ഡ എന്നിവരെ പൂജിക്കണം.അതിനുശേഷം കിഴക്കു തുടങ്ങി ക്രമത്തിന് ഇരുപത്തിനാലുദളങ്ങളിലായി,

81. **വിഷ്ണുമായാം ചേതനാം ച ബുദ്ധിം നിദ്രാം ക്ഷുധാം തഥാ**
**ഛായാശക്തിം പരാം തൃഷ്ണാം ശാന്തിം ജാതിം ച ലജ്ജയാ**

വിഷ്ണുമായ, ചേതന, ബുദ്ധി, നിദ്ര, ക്ഷുധാ, ഛായ, പരാശക്തി, തൃഷ്ണ, ശാന്തി, ജാതി, ലജ്ജ

82. **ക്ഷാന്തിം ശ്രദ്ധാം കീർത്തിലക്ഷ്മ്യൗ,ധൃതിം വൃത്തിം ശ്രുതിം സ്മൃതിം**
**ദയാം തുഷ്ടിം തതഃ പുഷ്ടിം മാതൃഭ്രാന്തീ ഇതിക്രമാത്**

ക്ഷാന്തി, ശ്രദ്ധാ, കീർത്തി, ലക്ഷ്മി, ധൃതി, വൃത്തി, ശ്രുതി, സ്മൃതി, ദയാ, തുഷ്ടി, പുഷ്ടി മാതാ, ഭ്രാന്തി എന്നിങ്ങനെ ഓരോരുത്തരേയും അർച്ചിക്കണം.

83. **തതോ ഭൂപുരകോണേഷു ഗണേശം ക്ഷേത്രപാലകം**
**വടുകം യോഗിനീംശ്ചാപി പൂജയേന്മതിമാന്നരഃ**

പിന്നെ ഭൂപുരകോണങ്ങളിൽ ഗണേശനേയും ക്ഷേത്രപാലകനേയും വടുകനേയും യോഗിനികളേയും അറിവുള്ളവർ പൂജിക്കണം.

84. **ഇന്ദ്രാദ്യാനപി തത്ബാഹ്യേ വജ്രാദ്യായുധസംയുതാൻ**
**പൂജയേദനയാ രീത്യാ ദേവിം സാവരണാം തതഃ**

അതിനു വെളിയിലായി, ദിക്പാലകൻമാരായ ഇന്ദ്രാദിദേവൻമാരേയും അവരുടെ വജ്രാദ്യായുധങ്ങളോടു കൂടി പൂജിക്കണം.

85. രാജോപചാരാൻ വിവിധാൻ ദദ്യാദംബാപ്രതുഷ്ടയേ
തതോ ജപേന്നവാർണം ച മന്ത്രം മന്ത്രാർത്ഥപൂർവകം

അംബികയുടെ സന്തോഷത്തിനായി വിവിധ രാജോപചാരങ്ങൾ നൽകുകയും നവാർണ മന്ത്രം ജപിക്കുകയും ചെയ്യണം

86. തതഃസപ്ത ശതീസ്തോത്രം ദേവ്യാ അഗ്രേ തു സംപഠേത്
നാനേന സദൃശം സ്തോത്രം വിദ്യതേ ഭുവനത്രയേ

പിന്നെ ദേവിയുടെ മുമ്പിൽ വച്ച് സപ്തശതീസ്തോത്രം ചൊല്ലണം. അതിനുതുല്യമായ ഒരു സ്തോത്രം മൂന്നു ലോകത്തുമില്ല.

87. തതശ്ചാനേന ദേവേശീം തോഷയേത് പ്രത്യഹം നരഃ
ധർമ്മാർത്ഥകാമമോക്ഷാണാമാലയം ജയതേ നരഃ

ഇങ്ങനെ ദിനംപ്രതി ദേവശിയെ ആരാധിച്ച് സന്തോഷിപ്പിക്കുന്നവൻ ധർമാർത്ഥ കാമമോക്ഷങ്ങളുടെ ആവാസസ്ഥാനമായിത്തിരും.

88. ഇതി തേ കഥിതം വിപ്ര ശ്രീദുർഗ്ഗായാ വിധാനകം
കൃതാർത്ഥതാ യേന ഭവേത്തദേതത് കഥിതം തവ

മഹർഷേ ,ഇങ്ങനെ ഞാൻ ദുർഗ്ഗയുടെ പൂജാവിധി പറഞ്ഞുകഴിഞ്ഞു. അങ്ങ് ഇതുമൂലം കൃതാർത്ഥനാകുമെന്നുള്ളതുകൊണ്ടാണ് ഞാൻ അങ്ങയോട് ഇതു പറഞ്ഞത്.

89. സർവ്വേ ദേവാ ഹരിബ്രഹ്മമുഖാ മനവസ്തഥാ
മുനയോ ജ്ഞാനനിഷ്ഠാശ്ച യോഗിനശ്ചാശ്രമാസ്തഥാ

ഹരിബ്രഹ്മപ്രമുഖൻമാരായ എല്ലാ ദേവൻമാരും അതുപോലെ മനുക്കളും ജ്ഞാനനിഷ്ഠരായ മുനിമാരും യോഗിമാരും ആശ്രമികളും

90. ലക്ഷ്മ്യാദയസ്തഥാ ദേവ്യഃസർവേ ധ്യയന്തി താം ശിവാം
തദേവ ജന്മസാഫല്യം ദുർഗ്ഗാസ്മരണമസ്തി ചേത്

അപ്രകാരംതന്നെ ലക്ഷ്മ്യാദി ദേവിമാരും എല്ലാം പരമേശ്വരിയായ അവളെ ധ്യാനിക്കുന്നുണ്ട്. ദുർഗാസ്മരണമുണ്ടായാൽ അതാണ് ജന്മസാഫല്യം.

91. ചതുർദശാപി മനവോ ധ്യാത്വാ ചരണപങ്കജം
മനുത്വം പ്രാപ്തവന്തശ്ച ദേവാഃ സ്വം സ്വം പദം തഥാ

പതിന്നാലു മനുക്കളും അവളുടെ ചരണപങ്കജധ്യാനംകൊണ്ടാണ് മനുത്വം നേടിയത്. അതുപോലെയാണ് ദേവൻമാർ തന്താങ്ങളുടെ സ്ഥാനങ്ങൾ നേടിയതും.

92. തദേതത് സർവമാഖ്യാതം രഹസ്യാതിരഹസ്യകം
പ്രകൃതീനാം പഞ്ചകസ്യ തദംശാനാം ച വർണ്ണനം

പഞ്ച പ്രകൃതികളുടെയും അവരുടെ അംശഭൂതരായ ദേവിമാരുടേയും എല്ലാം രഹസ്യത്തിലും രഹസ്യമായ കഥ ഞാൻ വർണ്ണിച്ചു കഴിഞ്ഞു.

93. ശ്രുത്വൈതന്മനുജോ നിത്യം പുരുഷാർത്ഥചതുഷ്ടയം
ലഭതേ നാത്ര സന്ദേഹഃ സത്യം സത്യം മയോദിതം

ഇത് നിത്യവും കേൾക്കുന്ന മനുഷ്യന് നാലുപുരുഷാർത്ഥങ്ങളും ലഭിക്കുമെന്നതിന് സംശയം ഇല്ല. ഞാൻ ഈപറഞ്ഞത് സത്യം സത്യം.

94. അപുത്രോ ലഭതേ പുത്രം വിദ്യാർത്ഥീ പ്രാപ്നുയാച്ച താം
യം യം കാമം സ്മരേദ്വാപി തം തം ശ്രുത്വാ സമാപ്നുയാത്

പുത്രനില്ലാത്തവന് പുത്രനുണ്ടാകും. വിദ്യ അർത്ഥിക്കുന്നവന് അതു ലഭിക്കും. ഏതെല്ലാം ആഗ്രഹങ്ങളോടുകൂടി കേൾക്കുന്നുവോ ആ ആഗ്രഹങ്ങൾ സഫലമായിത്തീരും.

95. നവരാത്രേ പഠേദേതദ്ദേവ്യഗ്രേ തു സമാഹിതഃ
പരിതുഷ്ടാ ജഗദ്ധാത്രീ ഭവത്യേവ ഹി നിശ്ചിതം

നവരാത്രികാലത്ത് ദേവിയുടെ മുമ്പിൽ വെച്ച് ശ്രദ്ധാലുവായി ഇതു ചൊല്ലിയാൽ ദേവി സന്തുഷ്ട യാകുമെന്നതിന് സംശയം ഇല്ല.

96. നിത്യമേകൈകമദ്ധ്യായം പഠേദ്യഃ പ്രത്യഹം നരഃ
തസ്യ വശ്യാ ഭ വേദ്ദേവീ ദേവീപ്രിയകരോ ഹി സഃ

മുടങ്ങാതെ ഒരദ്ധ്യായം ദിവസംതോറും പാരായണം ചെയ്യുന്നവന് ദേവി വശ്യയായിത്തീരും. അവനാണു ദേവിക്ക് പ്രിയങ്കരൻ.

97. ശകുനാംശ്ച പരീക്ഷേത നിത്യമസ്മിൻ യഥാവിധി
കുമാരീദിവ്യഹസ്തേന യദ്വാ വടുകരാംബുജാത്

കുമാരികളുടെ കൈകൊണ്ടോ ബ്രഹ്മചാരിയുടെ കൈകൊണ്ടോ യഥാവിധി ഈ ഗ്രന്ഥം പകുത്തു നിത്യവുമുള്ള ശുഭാശുഭഫലങ്ങളെയും പരീക്ഷിക്കാം.

98. മനോരഥം തു സങ്കൽപ്യ പുസ്തകം പൂജയേത്തതഃ
ദേവീം ച ജഗദീശാനാം പ്രണമേച്ച പുനഃ പുനഃ

മനസ്സിൽ എന്താണോ ആഗ്രഹിക്കുന്നത് അതിനെ ദൃഢമായി സങ്കൽപിച്ചുകൊണ്ട് ആദ്യം ഗ്രന്ഥത്തെ പൂജിക്കണം. പിന്നെ ജഗദീശ്വരിയായ ദേവിയെ വീണ്ടും വീണ്ടും പ്രണമിക്കണം.

99. സുസ്നാതാം കന്യകാം തത്രാനീയാഭ്യർച്യ യഥാവിധി
ശകലാം രോപയേൻമദ്ധ്യേ തഥാ സ്വർണ്ണേന നിർമ്മിതാം

പിന്നെ സുസ്നാതയായ ഒരുകന്യകയെ യഥാവിധി അർച്ചിച്ചിട്ട് സ്വർണ്ണനിർമ്മിതമായ ഒരുശലാക ആ ഗ്രന്ഥത്തിനുള്ളിൽ അവളെക്കൊണ്ട് തിരുകിവയ്പ്പിക്കണം.

100. ശുഭം വാപ്യശുഭം തത്ര യദായാതി ച തദ്ഭവേത്
ഉദാസീനേഽപ്യുദാസീനം കാര്യം ഭവതി നിശ്ചിതം

പകുത്തു നോക്കുമ്പോൾ അവിടെ കാണുന്ന ശുഭാശുഭങ്ങൾ അവന് അനുഭവപ്പെടും. ഉദാസീനത യാണെങ്കിൽ അതും സംഭവിക്കുമെന്ന് തീർച്ചയാണ്.

ഇതി ശ്രീ ദേവീഭാഗവതേ നവമസ്കന്ധേ
പഞ്ചാശത്തമോഽദ്ധ്യായഃ

**സമാപ്തോഽയം നവമസ്കന്ധഃ**

# ശ്രീമദ്ദേവീഭാഗവതം

## ദശമഃ സ്കന്ധഃ

### പ്രഥമോ/ദ്ധ്യായഃ

നാരദ ഉവാച

1. നാരായണ ധരാധാര സർവപാലനകാരണ
ഭവതോദീരിതം ദേവീചരിതം പാപനാശനം

ഹേ നാരായണ, ധരാധാര, സർവപാലനകാരണ, പാപനാശകമായ ദേവീചരിതം അങ്ങ് പറഞ്ഞു കഴിഞ്ഞു.

2. മന്വന്തരേഷു സർവേഷു സാ ദേവീ യത്സ്വരൂപിണീ
യദാകാരേണ കുരുതേ പ്രാദുർഭാവം മഹേശ്വരീ

എല്ലാ മന്വന്തരങ്ങളിലും ആ ദേവിയുടെ രൂപമെന്താണ്? ഏതുരൂപത്തിലാണ് ആ ദേവി ആവിർഭവിക്കുന്നത്?

3. താൻ നഃ സർവാൻസമാഖ്യാഹി ദേവീമാഹാത്മ്യമിശ്രിതാൻ
കഥാ ച യേന യേനേഹ പൂജിതാ സംസ്തുതാപി ഹി

മാഹാത്മ്യമുൾപ്പെടെ ആ ദേവിമാരെക്കുറിച്ചെല്ലാം പറഞ്ഞാലും. ആ ദേവിമാരെ, ആരെല്ലാം പൂജിക്കുകയും സ്തുതിക്കുകയും ചെയ്തിട്ടുണ്ട് എന്നുകൂടി പറയണം.

4. മനോരഥാൻ പൂരയതി ഭക്താനാം ഭക്തവത്സലാ
തന്നഃ ശുശ്രൂഷമാണാനാം ദേവീചരിതമുത്തമം

ഉത്തമമായ ദേവീചരിതം കേൾക്കാൻ ആഗ്രഹിക്കുന്ന ഭക്തരായ ഞങ്ങളുടെ മനോരഥം ഭക്തവത്സലയായ ദേവി നിറവേറ്റിത്തരും.

5. വർണ്ണയസ്വ കൃപാസിന്ധോ യേനാപ്നോതി സുഖം മഹത്

കൃപാനിധേ, ഞങ്ങൾക്ക് പരമസുഖം നൽകുന്ന അത് അങ്ങ് വർണ്ണിക്കൂ.

ശ്രീനാരായണ ഉവാച

ആകർണ്ണയ മഹർഷേ ത്വം ചരിതം പാപനാശനം

മഹർഷേ, അങ്ങ് പാപനാശകമായ ആ ചരിത്രം കേട്ടുകൊള്ളുക.

6. ഭക്താനാം ഭക്തിജനനം മഹാസമ്പത്തികാരകം
ജഗദ്യോനിർ മഹാതേജാ ബ്രഹ്മാ ലോകപിതാമഹഃ

ഭക്തന്മാർക്ക് ഭക്തിയും മഹാസമ്പത്തും ഉണ്ടാക്കുന്നതാണ് ദേവിചരിതം. മഹാതേജസ്വിയും ലോകപിതാമഹനുമായ ബ്രഹ്മാവ്,

7. ആവിരാസീന്നാഭിപത്മാദ്ദേവദേവസ്യ ചക്രിണഃ
സ ചതുർമുഖ ആസാദ്യ പ്രാദുർഭാവം മഹാമതേ

ദേവദേവനായ വിഷ്ണുവിന്റെ നാഭികമലത്തിൽനിന്ന് ആവിർഭവിച്ചു. മഹാമതേ, അങ്ങനെ ആവിർഭവിച്ച ചതുർമുഖൻ,

8. മനും സ്വായംഭുവം നാമ ജനയാമാസ മാനസാത്
സ മാനസോ മനുഃ പുത്രോ ബ്രഹ്മണഃ പരമേഷ്ഠിനഃ

മനസാ സ്വയംഭുവൻ എന്ന മനുവിനെ സൃഷ്ടിച്ചു. പരമേഷ്ഠിയായ ബ്രഹ്മാവിന്റെ മാനസപുത്രനാണ് അവൻ.

9. ശതരൂപാം ച തത്പത്നീം ജജ്ഞേ ധർമ്മസ്വരൂപിണീം
സ മനുഃ ക്ഷീരസിന്ധോശ്ച തീരേ പരമപാവനേ

അവന് പത്നിയായി ധർമ്മസ്വരൂപിണിയായ ശതരൂപയെയും സൃഷ്ടിച്ചു. ആ മനു പാവനമായ ക്ഷീരസമുദ്രത്തിന്റെ തീരത്തുവച്ച്

10. ദേവീമാരാധയാമാസ മഹാഭാഗ്യഫലപ്രദാം
മൂർത്തിം ച മൃണ്മയീം തസ്യാ വിധായ ച പൃഥിവീപതിഃ

മഹാഭാഗ്യരൂപത്തിലുള്ള ഫലങ്ങൾ നൽകുന്ന ദേവിയെ ആരാധിച്ചു. രാജാവായ മനു ദേവിയുടെ മൃണ്മയവിഗ്രഹം ഉണ്ടാക്കിയിട്ട്,

11. ഉപാസതേസ്മ താം ദേവീം വാഗ്ഭവം സ ജപൻ രഹഃ
നിരാഹാരോ ജിതശ്വാസോ നിയമവ്രതകർശിതഃ

വാഗ്ഭവമന്ത്രം ജപിച്ചുകൊണ്ട് ഏകാന്തമായിരുന്ന് ദേവിയെ നിരന്തരം രഹസ്യമായി ഉപാസിച്ചു. ആഹാരം വെടിഞ്ഞു. പ്രാണനെ നിയന്ത്രിച്ചു. നിയമവ്രതാദികൾകൊണ്ട് അദ്ദേഹത്തിന്റെ ദേഹം നന്നേ ക്ഷീണിച്ചു.

12. ഏകപാദേന സന്തിഷ്ഠൻ ധരായാമനിശം സ്ഥിരഃ
ശതവർഷം ജിതഃ കാമഃ ക്രോധസ്തേന മഹാത്മനാ

ആ മഹാത്മാവ് കാമക്രോധാദികളെ ജയിച്ചു. നൂറുവർഷം അങ്ങനെ ഒറ്റക്കാൽ നിലത്തൂന്നി ഒരേ നിൽപ്പുനിന്ന് തപസ്സുചെയ്തു.

13. ഭേജേ സ്ഥാവരതാം ദേവ്യാശ്ചരണൗ ചിന്തയൻ ഹൃദി
തസ്യ തത്തപസാ ദേവീ പ്രാദുർഭൂതാ ജഗന്മയീ

ദേവിയുട ചരണങ്ങൾ മാത്രം ഹൃദയത്തിൽ ചിന്തിച്ചുകൊണ്ടിരുന്ന അദ്ദേഹം ഏതാണ്ട് ഒരു സ്ഥാവരവസ്തുപോലെയായിത്തീർന്നു. ജഗന്മയിയായ ദേവി അദ്ദേഹത്തിന്റെ തപസ്സുകൊണ്ടു പ്രസന്നയായി പ്രത്യക്ഷപ്പെട്ടു.

14. ഉവാച വചനം ദിവ്യം വരം വരയ ഭൂമിപ
തത ആനന്ദജനകം ശ്രുത്വാ വാക്യം മഹീപതിഃ

പ്രത്യക്ഷയായിട്ട് രാജാവിനോടു പറഞ്ഞു: "രാജാവേ, ഇഷ്ടമുള്ള വരം വരിച്ചുകൊള്ളുക" ആനന്ദകരമായ ആ വാക്യം കേട്ട രാജാവ്,

15. വരയാമാസ താൻ ഹൃത്സ്ഥാൻ വരാനമരദുർലഭാൻ

തന്റെ ഹൃദയത്തിൽ കരുതിയിരുന്ന, ദേവൻമാർക്കുപോലും ദുർലഭമായ വരങ്ങൾ വരിച്ചു.

**മനുരുവാച**

**ജയ ദേവി വിശാലാക്ഷി ജയ സർവാന്തരസ്ഥിതേ**

ഹേ ദേവി, വിശാലാക്ഷി, ജയിച്ചാലും! ഹേ സർവാന്തരസ്ഥിതേ ജയിച്ചാലും!

16. **മാന്യേ പൂജ്യേ ജഗദ്ധാത്രി സർവമംഗളമംഗളേ**
**ത്വത്കടാക്ഷാവലോകേന പത്മഭൂഃ സൃജതേ ജഗത്**

മാന്യേ, പൂജ്യേ, ജഗജ്ജനനി, സർവമംഗളമംഗളേ, നിന്റെ കടാക്ഷം ഒന്നുകൊണ്ടു മാത്രമാണ് ബ്രഹ്മാവ് ജഗത്സൃഷ്ടി ചെയ്യുന്നത്.

17. **വൈകുണ്ഠഃ പാലയത്യേവ ഹരഃ സംഹരതേ ക്ഷണാത്**
**ശചീപതിസ്ത്രിലോക്യാശ്ച ശാസകോ ഭവദാജ്ഞയാ**

വൈകുണ്ഠൻ പാലിക്കുകയും ഹരൻ ക്ഷണത്തിനുള്ളിൽ സംഹരിക്കുകയും ചെയ്യുന്നതും ദേവേന്ദ്രൻ മൂപ്പാരിന്റെയും പാലകനായിരിക്കുന്നതും നിന്റെ ആജ്ഞയനുസരിച്ചാണ്.

18. **പ്രാണിനഃ ശിക്ഷയത്യേവ ദണ്ഡേന ച പരേതരാട്**
**യാദസാമധിപഃ പാശീ പാലനം മാദൃശാമപി**

പരേതന്മാരുടെ രാജവായ യമൻ പ്രാണികളെ ശിക്ഷിക്കുന്നതും ജലനിധിയുടെ അധിപനായ വരുണൻ ഞങ്ങളെപ്പോലുള്ളവരെ പാലിക്കുന്നതും

19. **കുരുതേ സ കുബേരോപി നിധീനാം പതിരവ്യയഃ**
**ഹുതഭുങ്നൈരൃതോ വായുരീശാനഃ ശേഷ ഏവ ച**

അവ്യയനും നിധിപതിയുമായ കുബേരൻ സ്വകൃത്യം നിർവഹിക്കുന്നതും നിന്റെ കല്പനയാൽത്തന്നെ. അഗ്നിയും നിരൃതിയും വായുവും ഈശാനനും ശേഷനും എല്ലാം

20. **ത്വദംശസംഭവാ ഏവ ത്വച്ഛക്തിപരിബൃംഹിതാഃ**
**അഥാപി യദിമേ ദേവി വരോ ദേയോƒസ്തി സാമ്പ്രതം**

നിന്റെ അംശസംഭൂതരും നിന്റെ ശക്തിയാൽ വൃദ്ധിപ്രാപിച്ചവരുമാണ്. എന്നാലും എനിക്ക് വരം നൽകാൻ ഇപ്പോൾ ആഗ്രഹിക്കുന്നെങ്കിൽ അത്;

21. **തദാ പ്രഹ്വാഃ സർഗ്ഗകാര്യേ വിഘ്നാ നശ്യന്തു മേ ശിവേ**
**വാഗ്ഭവസ്യാപി മന്ത്രസ്യ യേ കേചിദുപസേവിനഃ**

ഹേ ശിവേ, സൃഷ്ടികാര്യത്തിൽ എനിക്കുണ്ടാകാവുന്ന വിഘ്നങ്ങൾ ഇല്ലാതാവുന്നതിനു വേണ്ടിയാവണം. ചിലരെങ്കിലും നിന്റെ വാഗ്ഭവമന്ത്രം ഉപാസിക്കാറുണ്ടല്ലോ, അവർക്ക്,

22. **തേഷാം സിദ്ധിഃ സത്വരാപി കാര്യാണാം ജായതാമപി**
**യേ സംവാദമിമം ദേവി പഠന്തി ശ്രാവയന്തി ച**

ഉടൻതന്നെ കാര്യസിദ്ധി ഉണ്ടാവണം. ആരാണോ ഈ സംവാദം ചൊല്ലുകയോ കേൾക്കുകയോ ചെയ്യുന്നത്,

23. **തേഷാം ലോകേ ഭുക്തിമുക്തീ സുലഭേ ഭവതാം ശിവേ**
**ജാതിസ്മരത്വം ഭവതു വക്തൃത്വം സൗഷ്ഠവം തഥാ**

അവർക്ക്, ഹേ ശിവേ, ലോകത്ത് ഭക്തിയും മുക്തിയും സുലഭമാകണം. അവർക്ക് അവരുടെ പൂർവ ജന്മം ഓർമ്മയുണ്ടാവണം, വാഗ്മിതയും അതിന് സൗഷ്ഠവവും ഉണ്ടാകണം.

**24. ജ്ഞാനസിദ്ധിഃ കർമ്മമാർഗസംസിദ്ധിരപി ചാസ്തു ഹി**
**പുത്രപൗത്രസമൃദ്ധിശ്ച ജായേദിത്യേവ മേ വചഃ**

ജ്ഞാനസിദ്ധിയും കർമ്മസിദ്ധിയും അവർക്കുണ്ടാവണം; അതുപോലെ അവർക്ക് പുത്രസമ്പത്തും ഉണ്ടാവണം. ഇതാണ് എന്റെ പ്രാർത്ഥന.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
പ്രഥമോ*f*ദ്ധ്യായ

## അഥ ദ്വിതീയോ*f*ദ്ധ്യായഃ

### ശ്രീദേവ്യുവാച

**1. ഭൂമിപാല മഹാബാഹോ സർവമേതദ്ഭവിഷ്യതി**
**യത്ത്വയാ പ്രാർത്ഥിതം തത്തേ ദദാമി മനുജാധിപ**

മഹാബാഹുവായ മഹാരാജാവേ, അങ്ങ് എന്താണോ എന്നോടു പ്രാർത്ഥിച്ചത് അത് അങ്ങേയ്ക്കു ഞാൻ നൽകാം. അങ്ങ് ആഗ്രഹിച്ചതുപോലെ എല്ലാ സംഭവിക്കും.

**2. അഹം പ്രസന്നാ ദൈത്യേന്ദ്രനാശനാ*f*മോഘവിക്രമാ**
**വാഗ്ഭവസ്യ ജപേനൈവ തപസാ തേ സുനിശ്ചിതം**

ദൈത്യവംശത്തെ മുടിക്കാൻ തക്ക നിഷ്ഫലമാവാത്ത ശക്തിയുള്ള ഞാൻ നിന്റെ തപസ്സുകൊണ്ടും വാഗ്ഭവത്തിന്റെ ജപം കൊണ്ടും നിന്നിൽ പ്രസന്നയായിരുക്കുന്നു.

**3. രാജ്യം നിഷ്കണ്ടകം തേ*f*സ്തു പുത്രാ വംശകരാ അപി**
**മയി ഭക്തിർദൃഢാ വത്സ മോക്ഷാന്തേ മത്പദേ ഭവേത്**

ശത്രു രഹിതമായിരിക്കട്ടെ നിന്റെ രാജ്യം. പുത്രന്മാർ വംശവൃദ്ധിയുണ്ടാക്കുന്നവരുമായിരിക്കട്ടെ. മകനേ, എന്നിൽ നിനക്ക് സുദൃഢമായ ഭക്തിയുണ്ടാകും. ഒടുക്കം നിനക്ക് എന്റെ പദത്തിൽ മുക്തി യും ലഭിക്കും.

**4. ഏവം വരാൻ മഹാദേവീ തസ്മൈ ദത്വാ മഹാത്മനേ**
**പശ്യതസ്തു മനോരേവ ജഗാമ വിന്ധ്യപർവതം**

ദേവി, മഹാത്മാവായ അദ്ദേഹത്തിന് ഇങ്ങനെ വരങ്ങൾ നൽകി. അദ്ദേഹം നോക്കിനിൽക്കെ ദേവി വിന്ധ്യപർവതത്തിലേക്കു പോകുകയും ചെയ്തു.

**5. യോ*f*സൗ വിന്ധ്യാചലോ രുദ്ധഃ കുംഭോദ്ഭവമഹർഷിണാ**
**ഭാനുമാർഗ്ഗാവരോധാർത്ഥം പ്രവൃത്തോ ഗഗനം സ്പൃശൻ**

സൂര്യന്റെ വഴിമുടക്കാനായി ആകാശം മുട്ടെവളർന്ന ആപർവതത്തെ പണ്ട് കുംഭസംഭവനായ അഗ സ്ത്യനാണത്രേ താഴ്ത്തി നിർത്തിയത്.

**6. സാ വിന്ധ്യാവാസിനി വിഷ്ണോരനുജാ വരദേശ്വരീ**
**ബഭൂവ പൂജ്യാ ലോകാനം സർവേഷാം മുനിസത്തമ**

വിന്ധ്യാ പർവതവാസിനിയും വിഷ്ണുസഹോദരിയും വരദായിനിയുമായ ആ ദേവി സകലലോകർക്കും സദാ പൂജ്യയാണ്.

### ഋഷയ ഊചുഃ

**7. കോഽസൗ വിന്ധ്യാചലഃ സൂത കിമർത്ഥം ഗഗനം സ്പൃശൻ**
**ഭാനുമാർഗ്ഗാവരോധം ച കിമർത്ഥം കൃതവാനസൗ**

ഹേ സൂത, ഏതാണ് ഈ വിന്ധ്യപർവതം? എന്തിനാണ് അവൻ ആകാശംമുട്ടെ ഉയർന്നത്? എന്തിനാണ് അവൻ ആദിത്യന്റെ മാർഗ്ഗം തടഞ്ഞത്?

**8. കഥം ച മൈത്രാവരുണിഃ പർവതം തം മഹോന്നതം**
**പ്രകൃതിസ്ഥം ചകാരേതി സർവം വിസ്തരേതോ വദ**

മഹോന്നതമായ ആ പർവതത്തെ അഗസ്ത്യമഹർഷി എങ്ങനെ അതിന്റെ പഴയനിലയിലാക്കി എന്നുള്ളതെല്ലാം വിസ്തരിച്ചു പറയൂ.

**9. നഹി തുഷ്യാമഹേ സാധോ ത്വദാസ്യഗളിതാമൃതം**
**ദേവ്യാശ്ചരിതരൂപാഖ്യം പീത്വാ തൃഷ്ണാ പ്രവർദ്ധതേ**

ഹേ സാധോ, അങ്ങയുടെ മുഖനിർഗളിതമായ ദേവീചരിതമാകുന്ന സുധ എത്രതന്നെ ആസ്വദിച്ചിട്ടും കേൾക്കാനുള്ള ആഗ്രഹം വർദ്ധിക്കുകയാണ്.

### സൂത ഉവാച

**10. ആസീദ്വിന്ധ്യാചലോ നാമ മാന്യഃ സർവധരാഭൃതാം**
**മഹാവനസമൂഹാഢ്യോ മഹാപാദപസംയുതഃ**

സകലപർവതങ്ങളിലും വച്ച് മാന്യനായിരുന്ന വിന്ധ്യനെന്ന പർവതം അതിൽ മഹാവനങ്ങളും അനേകം വൻമരങ്ങളും നിറഞ്ഞിരിക്കുന്നതിനാൽ പർവതാഢ്യനാണെന്നു പറയാം.

**11. സുപുഷ്പിതൈരനേകൈശ്ച ലതാഗുല്മൈസ്തു സംവൃതഃ**
**മൃഗാ വാരഹാ മഹിഷാ വ്യാഘ്രാഃ ശാർദ്ദൂലകാ അപി**

പൂത്തുലഞ്ഞു നിൽക്കുന്ന വള്ളിപ്പടർപ്പകളും അതിലെമ്പാടുമുണ്ട്. മാനുകളും പന്നികളും കടുവാകളും കരടികളും

**12. വാനരാഃ ശശകാ ഋക്ഷാഃ സൃഗാലശ്ച സമന്തതഃ**
**വിചരന്തി സദാ ഹൃഷ്ടാഃ പുഷ്ടാ ഏവ മഹോദ്യമാഃ**

വാനരങ്ങളും മുയലുകളും കരടിക്കുരങ്ങുകളും കുറുനരികളും തടിച്ചു കൊഴുത്ത് മദിച്ചു പുളച്ച് ആ പർവതത്തിലെവിടെയും വിഹരിക്കുന്നു.

**13. നദീനദജലാക്രാന്തോ ദേവഗന്ധർവകിന്നരൈഃ**
**അപ്സരോഭിഃ കിംപുരുഷൈഃ സർവകാമഫലദ്രുമൈഃ**

ദേവന്മാരും കിന്നരന്മാരും ഗന്ധർവന്മാരും അപ്സരസ്സുകളും കിംപുരുഷന്മാരും സ്വൈരംവിഹരിക്കുന്ന നദീനദങ്ങളും സർവകാമങ്ങളും സാധിക്കുന്ന ഫല വൃക്ഷങ്ങളോടുകൂടിയ ഉദ്യാനങ്ങളും അതിൽ ഉണ്ട്.

14. ഏതാദൃശേ വിന്ധ്യനഗേ കദാചിത് പര്യടൻ മഹീം
ദേവർഷിഃ പരമപ്രീതോ ജഗാമ സ്വേച്ഛയാ മുനിഃ

ഒരിക്കൽ നാടെങ്ങും ചുറ്റിനടക്കുന്ന ദേവർഷിയായ നാരദൻ സന്തുഷ്ടനായി ഇത്രത്തോളം വിശിഷ്ടമായ വിന്ധ്യ പർവതത്തിൽ സ്വേച്ഛയാ ചെന്നെത്തി.

15. തം ദൃഷ്ട്വാ സ നഗോ മംക്ഷു തൂർണ്ണമുത്ഥായ സംഭ്രമാത്
പാദ്യമർഘ്യം തഥാ ദത്വാ വരാസനമഥാർപ്പയത്

അദ്ദേഹത്തെ കണ്ട ഉടൻതന്നെ വിന്ധ്യൻ പിടഞ്ഞെണീറ്റ് പാദ്യവും അർഘ്യവും നൽകി പൂജിച്ച് ഉത്തമമായ ആസനവും നൽകി.

16. സുഖോപവിഷ്ടം ദേവർഷിം പ്രസന്നം നഗ ഊചിവാൻ

പ്രസന്നനായി സസുഖം ഉപവിഷ്ടനായ ദേവർഷിയോട് വിന്ധ്യൻ ചോദിച്ചുഃ

## വിന്ധ്യ ഉവാച

ദേവർഷേ കഥ്യതാം ജാത ആഗമഃ കുത ഉത്തമഃ

ദേവർഷേ, അങ്ങയുടെ ആഗമനം എവിടെനിന്നാണെന്ന് പറഞ്ഞാലും.

17. തവാഗമനതോ ജാതമനർഘ്യം മമ മന്ദിരം
തവ ചങ്ക്രമണം ദേവാഭയാർത്ഥം ഹി യഥാ രവേഃ

അങ്ങയുടെ ആഗമനത്താൽ എന്റെ ഭവനം പരിശുദ്ധമായിത്തീർന്നു. അങ്ങയുടെ ഈ സഞ്ചാരം സൂര്യനെപ്പോലെ ലോകോപകാരത്തിനാണല്ലോ.

18. അപൂർവ്വം യന്മനോവൃത്തം തദ്ബ്രൂഹി മമ നാരദ

ഹേ നാരദർഷേ, അങ്ങയുടെ അപൂർവമായ ആഗ്രഹമെന്താണെന്ന് വെളിവാക്കിയാലും.

## നാരദ ഉവാച

മമാഗമനമിന്ദ്രാരേ, ജാതം സ്വർണ്ണഗിരേരഥ

ഹേ ഇന്ദ്രശത്രോ, ഞാനിപ്പോൾ മഹാമേരുവിൽ നിന്നാണു വരുന്നത്.

19. തത്ര ദൃഷ്ടാ മയാ ലോകാഃ ശക്രാഗ്നിയമപാശിനാം
സർവേഷാം ലോകപാലാനാം ഭവനാനി സമന്തതഃ

അവിടെ ഞാൻ, ശക്രൻ, അഗ്നി, യമൻ, വരുണൻ തുടങ്ങിയ ലോകപാലന്മാരെയും ചുറ്റുമായി ആ ലോകപാലന്മാരുടെയെല്ലാം ഭവനങ്ങളെയും കണ്ടു.

20. മയാ ദൃഷ്ടാനി വിന്ധ്യാഗ നാനാഭോഗപ്രദാനി ച
ഇതി ചോക്ത്വാ ബ്രഹ്മയോനിഃ പുനരുച്ഛ്വാസമാവിശത്

ഹേ വിന്ധ്യ, അവയെല്ലാം നാനാപ്രകാരത്തിലുള്ള ഐശ്വര്യങ്ങൾ നിറഞ്ഞവയാണെന്നും ഞാൻ കണ്ടു. എന്നു പറഞ്ഞിട്ട് ആ നാരദമഹർഷി ഒന്നു നെടുവീർപ്പിട്ടു.

21. ഉച്ഛ്വാസന്തം മുനിം ദൃഷ്ട്വാ പുനഃ പപ്രച്ഛ ശൈലരാട്
ഉച്ഛ്വാസകാരണം കിം തദ്ബ്രൂഹി ദേവഋഷേ മമ

നെടുവീർപ്പിടുന്ന മുനിയെ കണ്ടിട്ട് ശൈലരാജൻ വീണ്ടും ചോദിച്ചു: ഹേ ദേവർഷേ, അങ്ങ് എന്തിനാണു നെടുവീർപ്പിട്ടതെന്ന് എന്നോടു പറയൂ.

22. ഇത്യാകർണ്യ നഗസ്യോക്തം ദേവർഷിരമിതദ്യുതിഃ
അബ്രവീത് ശ്രൂയതാം വത്സ മമോച്ഛ്വാസസ്യ കാരണം

ശൈലരാജൻ ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ പരമതേജസ്വിയായ ദേവർഷി അദ്ദേഹത്തോടു പറഞ്ഞു: മകനേ കേൾക്കൂ, ഞാൻ നെടുവീർപ്പിട്ടതിന്റെ കാരണമെന്തെന്ന്.

23. ഗൗരീഗുരുസ്തു ഹിമവാൻ ശിവസ്യ ശ്വശുരഃ കില
സംബന്ധിത്വാത് പശുപതേഃ പൂജ്യആസീത്ക്ഷമാഭൃതാം

ഗൗരീപിതാവായ ഹിമവാൻ ശിവന്റെ ശ്വശുരനാണല്ലോ. ശിവനുമായി ബന്ധപ്പെട്ടതു നിമിത്തം അദ്ദേഹം പർവതങ്ങൾക്കെല്ലാം സമ്പൂജ്യനാണ്.

24. ഏവമേവ ച കൈലാസഃ ശിവസ്യാവസഥഃ പ്രഭുഃ
പൂജ്യഃ പൃഥിവീഭൃതാം ജാതോ ലോകേ പാപൗഘദാരണഃ

പ്രഭുവായ ശിവന്റെ മന്ദിരമായതുകൊണ്ടും പാപമെല്ലാം പോക്കുന്നതായതുകൊണ്ടും കൈലാസവും പർവതങ്ങൾക്കെല്ലാം സമ്പൂജ്യനായി.

25. നിഷധഃപർവതോ നീലോ ഗന്ധമാദന ഏവ ച
പൂജ്യാഃ സ്വസ്ഥാനമാസാദ്യ സർവ ഏവ ക്ഷമാഭൃതഃ

നിഷധപർവതവും നീലപർവതവും ഗന്ധമാദനപർവതവും അതുപോലെ മറ്റു സകലപർവതങ്ങളും അതാതിടങ്ങളിൽ പൂജ്യരാണ്.

26. യം പര്യേതി ച വിശ്വാത്മാ സഹസ്രകിരണഃ സ്വരാട്
സഗ്രഹർക്ഷഗണോപേതഃ സോƒയം കനകപർവതഃ

സഹസ്രകിരണനും വിശ്വാത്മാവുമായ ആദിത്യൻ ഗ്രഹനക്ഷത്രതാരാസഹിതനായി ആരെയാണോ സദാ പ്രദക്ഷിണം വയ്ക്കുന്നത് ആമേരുപർവതം

27. ആത്മാനം മനുതേ ശ്രേഷ്ഠം വരിഷ്ഠം ച ധരാഭൃതാം
സർവേഷാമഹമേവാഗ്ര്യോ നാസ്തി ലോകേഷു മത്സമഃ

എല്ലാപർവതങ്ങളിലും വച്ച് ശ്രേഷ്ഠനും വരിഷ്ഠനും ഞാനാണ്; എല്ലാവരിലും മുമ്പനും ഞാനാണ്; എനിക്കു തുല്യനായി ലോകത്ത് ആരുമില്ല എന്നു സ്വയം കരുതുന്നു.

28. ഏവം മാനാഭിമാനം തം സ്മൃത്വോച്ഛ്വാസോ മയോത്ഥിതഃ
അസ്തു നൈതാവതാ കൃത്യം തപോബലവതാം നഗ
പ്രസംഗതോ മയോക്തം തേ ഗമിഷ്യാമി നിജം ഗൃഹം

അവൻ ഇങ്ങനെ അഹങ്കരിക്കുന്നതു കണ്ടിട്ടാണ് എനിക്കു ദുഃഖം. അതുകൊണ്ടാണ് ഞാൻ നെടുവീർപ്പിട്ടത്. ഹേ പർവതോത്തമ, തപോബലന്മാർക്ക് ഇതിലെങ്ങും ഒരുകാര്യവും ഇല്ല. ഞാൻ ഇത് അങ്ങയോടു സന്ദർഭവശാൽ പറഞ്ഞെന്നേയുള്ളൂ. ഞാൻ ഇനി എന്റെ ഭവനത്തിലേക്കു പോകുകയാണ്.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
ദ്വിതീയോƒദ്ധ്യായഃ

# അഥ തൃതീയോ/ദ്ധ്യായഃ

## സൂത ഉവാച

1. ഏവം സമുപദിശ്യായം ദേവർഷിഃ പരമഃ സ്വരാട്
ജഗാമ ബ്രഹ്മണോ ലോകം സ്വൈരചാരീ മഹാമുനിഃ

ഇങ്ങനെ ഉപദേശിച്ചിട്ട് സ്വച്ഛന്ദചാരിയും പരമശ്രേഷ്ഠനും തേജോമയനുമായ മഹാമുനി ബ്രഹ്മലോകത്തേക്കു പോയി.

2. ഗതേ മുനിവരേ വിന്ധ്യശ്ച ചിന്താം ലേഭേ/നപായിനീം
നൈവ ശാന്തിം സ ലേഭേ ച സദാന്തഃകൃതശോചനഃ

മുനി പ്രവരനായ നാരദൻ പോയിക്കഴിഞ്ഞപ്പോൾ വിന്ധ്യൻ ഒടുങ്ങാത്ത ചിന്തയിൽ മുഴുകി. അദ്ദേഹത്തിനു ശാന്തി ലഭിച്ചില്ല. മനസ്സാകട്ടെ ചഞ്ചലമായിക്കൊണ്ടിരുന്നു.

3. കഥം കിം ത്വത്ര മേ കാര്യം കഥം മേരും ജയാമ്യഹം
നൈവ ശാന്തിം ലഭേ നാപി സ്വാസ്ഥ്യം മേ മാനസേ ഭവേത്

ആ മേരുപർവ്വതത്തെ കീഴടക്കാൻ ഞാൻ ഏതു മാർഗ്ഗമാണു സ്വീകരിക്കേണ്ടത്? എനിക്ക് മനസ്സിന് ഒരു ശാന്തിയോ സ്വാസ്ഥ്യമോ ഉണ്ടാകുന്നില്ലല്ലോ.

4. ''ധിഗുത്സാഹം ച മാനം ച ധിങ്മേ കീർത്തിം ച ധിക്കുലം''
ധിഗ്ബലം മേ പൗരുഷം ധിക് സ്മൃതം പൂർവൈർമഹാത്മഭിഃ
ഏവം ചിന്തയമാനസ്യ വിന്ധ്യസ്യ മനസി സ്ഫുടം.

'എന്റെ പരിശ്രമം വ്യർത്ഥം; മാനവും വ്യർത്ഥം; കീർത്തിയും കുലവും വ്യർത്ഥം'; ബലം വ്യർത്ഥം; പൗരുഷം വ്യർത്ഥം; പൂർവികർ സങ്കൽപ്പിച്ചിരുന്നതും വ്യർത്ഥം. ഇങ്ങനെ ചിന്തിച്ചു കൊണ്ടിരുന്ന വിന്ധ്യന്റെ മനസ്സിൽ വ്യക്തമായി,

5. പ്രാദുർഭൂതാ മതിഃ കാര്യേ കർത്തവ്യേ ദോഷകാരിണീ
മേരുപ്രദക്ഷിണാം കുർവന്നിത്യമേവ ദിവാകരഃ

കർത്തവ്യത്തെക്കുറിച്ച് ദോഷരൂപത്തിലുള്ള ഒരു വിചാരം കടന്നു കൂടി. ദിവാകരൻ നിത്യവും മേരുവിനെ പ്രദക്ഷിണം ചെയ്യുന്നുണ്ടല്ലോ.

6. സഗ്രഹർക്ഷഗണോപേതഃ സദാ ദൃപ്യത്യയം നഗഃ
തസ്യമാർഗ്ഗസ്യ സംരോധം കരിഷ്യാമി നിജൈഃ കരൈഃ

ഗ്രഹ നക്ഷത്രങ്ങളൊത്തു ചേർന്ന ആ പർവ്വതം സദാ അഹങ്കരിക്കുന്നുണ്ട്. അവന്റെ മാർഗ്ഗം ഞാൻ എന്റെ കൈകൾ കൊണ്ട് (ശൃംഗങ്ങൾ) തടയും.

7. സദാ നിരുദ്ധോദ്യുമണിഃ പരിക്രാമേത് കഥം നഗം
ഏവം മാർഗ്ഗേ നിരുദ്ധേ തു മയാ ദിനകരസ്യ ച

അപ്പോൾ മാർഗ്ഗം തടയപ്പെട്ട ആദിത്യൻ എങ്ങനെ മഹാമേരുവിനെ പ്രദക്ഷിണം ചെയ്യും? അങ്ങനെ ഞാൻ ആദിത്യന്റെ മാർഗ്ഗം തടയുമ്പോൾ,

8. ഭഗ്നദർപ്പോ ദിവ്യനഗോ ഭവിഷ്യതി വിനിശ്ചിതം
ഏവം നിശ്ചിത്യ വിന്ധ്യാദ്രിഃ ഖം സ്പൃശൻ വവൃധേ ഭുജൈഃ

ആ ദിവ്യ പർവ്വതം അഹങ്കാരം ഒടുങ്ങിയവാനായിത്തീരുമെന്നു തീർച്ചയാണ്. ഇങ്ങനെ തീരുമാനിച്ചിട്ട് വിന്ധ്യപർവ്വതം സ്വശൃംഗഹസ്തങ്ങളോടെ ആകാശം മുട്ടെ വളർന്നു.

9. മഹോന്നതൈഃ ശൃംഗവരൈഃ സർവ്വം വ്യാപ്യ വ്യവസ്ഥിതഃ
കദോദേഷ്യതി ഭാസ്വാംസ്തം രോധയിഷ്യാമ്യഹം കദാ

അത്യുന്നതങ്ങളായ ഉത്തമശൃംഗങ്ങളോടെ സർവത്ര വ്യാപിച്ചു നിൽപ്പായി. എപ്പോഴാണ് സൂര്യൻ ഉദിക്കുക? വഴി തടയാറായോ?

10. ഏവം സഞ്ചിന്ത്യമാനസ്യ സാ വ്യതീയായ ശർവരീ
പ്രഭാതം വിമലം ജജ്ഞേ ദിശോ വിതിമിരാഃ കരൈഃ

എന്നിങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കേ, ആ രാത്രി കഴിഞ്ഞു. തെളിഞ്ഞ പ്രഭാതം പൊട്ടി വിടർന്നു. സ്വകരങ്ങളാൽ ദിക്കുകളെല്ലാം തിളക്കിക്കൊണ്ട്

11. കുർവൻ സ നിർഗതോ ഭാനുരുദയായോദയേ ഗിരൗ
പ്രകാശതേ സ്മ വിമലം നഭോ ഭാനുകരൈഃ ശുഭൈഃ

ഭാനുദേവൻ ഉദിക്കാനായി ഉദയാദ്രിയിൽ എത്തി. ആദിത്യന്റെ ആദ്യകിരണങ്ങളേറ്റ് ആകാശം തെളിഞ്ഞു.

12. വികാസം നളിനീ ഭേജേ മീലനം ച കുമദ്വതീ
സ്വാനി കാര്യാണി സർവേ ച ലോകാഃ സമുപതസ്ഥിരേ

തണ്ടാരുകൾ വിടർന്നു; ആമ്പലുകൾ കൂമ്പിതുടങ്ങി; സകല മനുഷ്യരും സ്വന്തം കാര്യങ്ങളിൽ ഏർപ്പെട്ടു.

13. ഹവ്യം കവ്യം ഭൂതബലിം ദേവാനാം ച പ്രവർദ്ധയൻ
പ്രാഹ്നാപരാഹ്നമദ്ധ്യാഹ്ന വിഭാഗേന ത്വിഷാം പതിഃ

പ്രാഹ്നം, അപരാഹ്നം, മദ്ധ്യാഹ്നം എന്നീ ഭേദത്തോടെ ദേവതകൾക്കു വേണ്ടി ഹവ്യവും കവ്യവും ഭൂതബലിയും വർദ്ധിപ്പിച്ചുകൊണ്ട് പ്രകാശിക്കുന്ന സൂര്യൻ,

14. ഏവം പ്രാചീം തഥാഗ്നേയീം സമാശ്വാസ്യ വിയോഗിനീം
ജ്വലന്തീ ചിരകാലീനവിരഹാദിവ കാമിനീം

വിരഹാതുരയായ പ്രാചിയെയും ചിരകാല വിയോഗത്താൽ കത്തിനിൽക്കുന്ന കാമിനിയെപ്പോലുള്ള വഹ്നിദിക്കിനേയും ആശ്വസിപ്പിച്ചുകൊണ്ട് ക്രമേണ,

15. ഭാസ്ക്കരോऽഥ കൃശാനോശ്ച ദിശം നൂനം വിഹായ ച
യാമ്യാം ഗന്തും തതസ്തൂർണ്ണം പ്രതസ്ഥേ കമലാകരഃ

ഭാസ്ക്കരൻ അഗ്നി ദിക്കിനെ വെടിഞ്ഞ് യമദിക്കിലേക്കു പോകാൻ വേഗം പുറപ്പെട്ടു. എന്നാൽ ആ കമലാകരന്

16. ന ശശാകാഗ്രതോ ഗന്തും തതോऽനൂരുർവ്യജിജ്ഞപത്

മുന്നോട്ടു പോകാൻ കഴിഞ്ഞില്ല. അപ്പോൾ സാരഥിയായ അരുണൻ അദ്ദേഹത്തോടു പറഞ്ഞു:

അനൂരുരുവാച

ഭാനോ മാനോന്നതോ വിന്ധ്യോ നിരുദ്ധ്യ ഗഗനം സ്ഥിതഃ

ഭഗവൻ ഭാനോ, വിന്ധ്യന്റെ ഉയരം വർദ്ധിച്ചിരിക്കുന്നു. അദ്ദേഹമിപ്പോൾ ആകാശമാർഗ്ഗം തടഞ്ഞു നിൽക്കുകയാണ്.

17. സ്പർധതേ മേരുണാ പ്രേപ്സുസ്ത്വദ്വൃത്താം ച പ്രദക്ഷിണാം

അങ്ങ് വലം വയ്ക്കുന്നതുകൊണ്ട് മേരുവിനോടു വിദ്വേഷം പൂണ്ടവനാണ് വിന്ധ്യൻ.

**സൂതഉവാച**

അനൂരുവാക്യമാകർണ്യ സവിതാഹ്യാസ ചിന്തയൻ

അരുണൻ പറഞ്ഞതു കേട്ടപ്പോൾ അദിത്യൻ ചിന്താകുലനായി.

18. അഹോ ഗഗനമാർഗ്ഗോ/പി രുദ്ധ്യതേ ചാതിവിസ്മയഃ
പ്രായഃ ശൂരോ ന കിം കുര്യാദുത്പഥേ വർത്മനി സ്ഥിതഃ

അമ്പേ, ആകാശമാർഗ്ഗവും നിരോധിക്കപ്പെടുന്നുവല്ലോ! അത്ഭുതം തന്നെ. ധർമ്മഭ്രഷ്ടനായി വഴിയിൽ നിൽക്കുന്ന ശൂരന് എന്തെല്ലാം ചെയ്തുകൂടാ?

19. നിരുദ്ധോ നോ വാജിമാർഗ്ഗോ ദൈവം ഹി ബലവത്തരം
രാഹുബാഹുഗ്രഹവ്യഗ്രോ യ ക്ഷണം നാവതിഷ്ഠതേ

നമ്മുടെ തേരിന്റെ വഴി ഏതായാലും തടയപ്പെട്ടു. വിധി തന്നെ വലുത്. രാഹുവിന്റെ കൈക്കുള്ളിൽ ക്ഷണം പോലും നിൽക്കാത്ത ആ,

20. സ ചിരം രുദ്ധമാർഗ്ഗോ/പി കിം കരോതി വിധിർബലീ
ഏവം ച മാർഗ്ഗേ സംരുദ്ധേ ലോകാ സർവേ ച സേശ്വരാഃ

ഞാനിതാ കുറെ സമയം തടയപ്പെട്ടവനായിരിക്കുന്നു. ബലവാനായ വിധി എന്തു ചെയ്യും? ഇങ്ങനെ ആദിത്യന്റെ മാർഗ്ഗം തടയപ്പെട്ടപ്പോൾ ലോകപാലന്മാരോടുകൂടിയ ലോകമെല്ലാം

21. നാന്വവിന്ദന്ത ശരണം കർത്തവ്യം നാന്വപദ്യത
ചിത്രഗുപ്താദയഃ സർവേ കാലം ജാനന്തി സൂര്യതഃ

എന്താണു ചെയ്യേണ്ടത്? ആരെയാണ് ആശ്രയിക്കേണ്ടത്? എന്നു നിശ്ചയമില്ലാത്തവരായി. ചിത്രഗുപ്തൻ തുടങ്ങിയവർക്കെല്ലാം കാലബോധം ഉണ്ടാക്കുന്നത് രവിയാണ്.

22. സ രുദ്ധോ വിന്ധ്യഗിരിണാ അഹോ ദൈവവിപര്യയഃ
യദാ നിരുദ്ധഃ സവിതാ ഗിരിണാ സ്പർദ്ധയാ തദാ

ആ രവിയെയാണു വിന്ധ്യൻ തടഞ്ഞിരിക്കുന്നത്. അമ്പേ ! ഭാഗ്യദോഷം നോക്കണേ! മേരുവിനോടുള്ള അസൂയ കൊണ്ട് വിന്ധ്യൻ എപ്പോഴാണോ സവിതാവിന്റെ വഴിതടഞ്ഞത് അപ്പോൾ,

23. നഷ്ടഃ സ്വാഹാസ്വധാകാരോ നഷ്ടപ്രായമഭൂജ്ജഗത്
ഏവം ച പശ്ചിമാ ലോകാ ദാക്ഷിണാത്യാസ്തഥൈവ ച

'സ്വാഹാ' 'സ്വധാ' എന്നിവ നിലച്ചു. ജഗത്തു തന്നെ നശിച്ചപോലെയായി. അപ്പോൾ പടിഞ്ഞാറും തെക്കും ദിക്കിലുള്ളവർ

24. നിദ്രാമീലിതചക്ഷുഷ്കാ നിശാമേവ പ്രപേദിരേ
പ്രാചസ്തഥോത്തരാഹാശ്ച തീഷ്ണതാപപ്രതാപിതാഃ

രാത്രി ഒടുങ്ങാത്തതുകാരണം നിദ്രയെത്തന്നെ പ്രാപിച്ചു. കിഴക്കുള്ളവരും വടക്കുള്ളവരും കൊടും ചൂടുകൊണ്ട് അവശരായി,

25. മൃതാ നഷ്ടാശ്ച ഭഗ്നാശ്ച വിനാശമഭജൻ പ്രജാഃ
ഹാഹാഭൂതം ജഗത്സർവം സ്വധാകവ്യവിവർജിതം
ദേവാഃ സേന്ദ്രാഃ സമുദ്വിഗ്നാഃ കിം കുർമ്മ ഇതിവാദിനഃ

തളർന്നു വീഴുകയും ചത്ത് ഒടുങ്ങുകയും ചെയ്തു. അങ്ങനെ ജനങ്ങൾ നശിക്കാൻ തുടങ്ങി. ഹാ! ഹാ! എന്ന ദീനരോദനം എങ്ങും ഉയർന്നു. സ്വധയും കവ്യവും ഇല്ലാതായി. ഇന്ദ്രാദി ദേവന്മാർ, എന്താണ് ഇനി ചെയ്യേണ്ടതെന്നറിയാതെ പരിഭ്രമിച്ചു.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
തൃതീയോƒദ്ധ്യായഃ

# അഥ ചതുർത്ഥോƒദ്ധ്യായ:

## സൂത ഉവാച

1. തതഃ സർവ്വേ സുരഗണാ മഹേന്ദ്രപ്രമുഖാസ്തദാ
പത്മയോനിം പുരസ്കൃത്യ രുദ്രം ശരണമന്വയുഃ

അതിനെത്തുടർന്ന് മഹേന്ദ്രപ്രമുഖരായ ദേവന്മാർ പത്മയോനിയായ ബ്രഹ്മാവിനെ മുൻനിർത്തിക്കൊണ്ട് മഹാദേവനെ ശരണം പ്രാപിച്ചു.

2. ഉപതസ്ഥുഃ പ്രണതിഭിഃ സ്തോത്രൈശ്ചാരുവിഭൂതിഭിഃ
ദേവദേവം ഗിരിശയം ശശിലാളിതശേഖരം

മാഹാത്മ്യസുന്ദരങ്ങളായ സ്തോത്രങ്ങൾകൊണ്ടും നമസ്കാരങ്ങൾ കൊണ്ടും ഗിരിശായിയും ദേവദേവനുമായ ശശിശേഖരനെ വാഴ്ത്തി.

## ദേവാ ഊചുഃ

3. ജയ ദേവഗണാദ്ധ്യക്ഷ ഉമാലാളിതപത്മജ
അഷ്ടസിദ്ധിവിഭൂതീനാം ദാത്രേ ഭക്തജനായ തേ

ഹേ, ഭൂതഗണാധീശനായ ദേവ, കുന്നിൻ മകൾ തലോടുന്ന കാൽത്താരിന്നുടയവനേ, ഭക്തർക്ക് അഭീഷ്ടസിദ്ധിവിഭൂതികൾ നൽകുന്നവനേ,

4. മഹാമായാവിലസിതസ്ഥാനായ പരമാത്മനേ
വൃഷാങ്കായാമരേശായ കൈലാസസ്ഥിതിശാലിനേ

മഹാമായയ്ക്ക് വിലാസസ്ഥാനമായിട്ടുള്ളവനേ, പരമാത്മാവേ, വൃഷധ്വജ, അമരേശ, കൈലാസത്തിൽ സ്ഥിരമായി വസിക്കുന്നവനേ,

5. അഹിർബുധ്ന്യായ മാന്യായ മനവേ മാനദായിനേ
അജായ ബഹുരൂപായ സ്വാത്മാരാമായ ശംഭവേ

ഹേ പരമേശ്വര, മാന്യ, മനോ, മാനദായിൻ, അജ ബഹുരൂപ, സ്വാത്മാരാമ, ശംഭോ,

6. ഗണനാഥായ ദേവായ ഗിരീശായ നമോസ്തുതേ
മഹാവിഭൂതിദാത്രേ തേ മഹാവിഷ്ണുസ്തുതായ ച

ഭൂതഗണാധിപ, ദേവ, ഗിരിശ, മഹാവിഭൂതികൾ ദാനം ചെയ്യുന്നവനേ, മഹാവിഷ്ണുവിനാൽ സ്തുതിക്കപ്പെടുന്നവനേ, നിനക്കു നമസ്കാരം.

7. വിഷ്ണുഹൃത്കംജവാസായ മഹായോഗരതായ ച
യോഗഗമ്യായ യോഗായ യോഗിനാം പതയേ നമഃ

വിഷ്ണുവിന്റെ ഹൃദയകമലത്തിൽ വസിക്കുന്നവനേ, മഹായോഗതത്പര, യോഗഗമ്യ, യോഗസ്വരൂപ, യോഗികളുടെ നാഥ, നിനക്കു നമസ്കാരം.

8. യോഗീശായ നമസ്തുഭ്യം യോഗാനാം ഫലദായിനേ
ദീനദാനപരായാപി ദയാസാഗരമൂർത്തയേ

യോഗഫലങ്ങൾ നൽകുന്നവനേ, യോഗീശ, നിനക്കു നമസ്കാരം. ദീനർക്ക് അഭീഷ്ടങ്ങൾ നൽകുന്ന ദയാബ്ധേ,

9. ആർത്തിപ്രശമനായോഗ്രവീര്യായ ഗുണമൂർത്തയേ
വൃഷധ്വജായ കാലായ കാലകാലായ തേ നമഃ

ആർത്തിനാശന, ഉഗ്രമൂർത്തേ, ഗുണമൂർത്തേ, വൃഷധ്വജ, കാലസ്വരൂപ, കാലകാല, നിനക്കു നമസ്കാരം.

## സൂത ഉവാച

10. ഏവം സ്തുതഃ സ ദേവേശോ യജ്ഞഭുഗ്ഭിർവൃഷധ്വജഃ
പ്രാഹ ഗംഭീരയാ വാചാ പ്രഹസൻ വിബുധർഷഭാൻ

ഇപ്രകാരം ദേവന്മാരാൽ സ്തുതിക്കപ്പെട്ട ദേവദേവേശനായ വൃഷധ്വജൻ ദേവശ്രേഷ്ഠൻമാരെ നോക്കി മന്ദഹസിച്ചുകൊണ്ട് ഗംഭീരസ്വരത്തിൽ ഇങ്ങനെ പറഞ്ഞു:

## ശ്രീഭഗവാനുവാച

11. പ്രസന്നോ/ഹം ദിവിഷദഃ സ്തോത്രേണോത്തമപൂരുഷാഃ
മനോരഥം പൂരയാമി സർവ്വേഷാം ദേവതർഷഭാഃ

ദേവന്മാരേ, ഉത്തമപൂരുഷന്മാരേ, ഞാൻ നിങ്ങളുടെ സ്തുതി കൊണ്ട് സന്തുഷ്ടനായിരിക്കുന്നു. ഹേ ദേവോത്തമരേ, നിങ്ങളുടെ മനോരഥം ഞാൻ നിറവേറ്റുന്നുണ്ട്.

## ദേവാ ഊചുഃ

12. സർവദേവേശ ഗിരിശ ശശിമൗലിവിരാജിത
ആർത്താനാം ശങ്കരസ്ത്വം ച ശം വിധേഹി മഹാബല

സർവദേവേശ, ഗിരിശ, തിങ്കൾക്കലാധര, ആർത്തന്മാരുടെ സങ്കടം തീർക്കുന്നവനേ മഹാബലവാനേ, ഞങ്ങൾക്കു സുഖം നൽകിയാലും.

13. പർവതോ വിന്ധ്യനാമാസ്തി മേരുദ്വേഷ്ടാ മഹോന്നതഃ
ഭാനുമാർഗ്ഗം നിരോദ്ധാ ഹി സർവേഷാം ദുഃഖദോ/നഘ

വിന്ധ്യനെന്ന മഹോന്നതപർവ്വതം മേരുവിനെ ദ്വേഷിക്കുന്നവനാണ്. അവൻ ഇപ്പോൾ ആദിത്യന്റെ മാർഗ്ഗം തടഞ്ഞ് എല്ലാവർക്കും ദുഃഖം ഉണ്ടാക്കിയിരിക്കുന്നു.

**14. തദ്വൃദ്ധിം സ്തംഭയേശാന സർവ്വകല്യാണകൃദ്ഭവ**
**ഭാനുസഞ്ചാരരോധേന കാലജ്ഞാനം കഥം ഭവേത്**

ഹേ ഈശാന,അവന്റെ വളർച്ച ഉടനെ തടഞ്ഞ് സകലർക്കും അങ്ങ് മംഗളം നൽകണം. ഭാനുവിന്റെ സഞ്ചാരം തടയപ്പെട്ടാൽ എങ്ങനെ കാലജ്ഞാനം ഉണ്ടാകും?

**15. നഷ്ടേ സ്വാഹാസ്വധാകാരേ ലോകേ കഃ ശരണം ഭവേത്**
**അസ്മാകം ച ഭയാർത്താനാം ഭവാനേവ ഹി ദൃശ്യതേ**

സ്വാഹയും സ്വധയും ചേർന്ന ഹോമാദികൾ ഇല്ലാത്ത ലോകത്തിന് ആരാണ് ഒരു ശരണം? ഭയാർത്തരായ ഞങ്ങൾക്ക് അങ്ങ് ഒരുവൻ മാത്രമാണു ശരണമായി കാണുന്നത്.

**16. ദുഃഖനാശകരോ ദേവ പ്രസീദ ഗിരിജാപതേ**

ഗിരിജാപതേ, ദേവ, സർവദുഃഖങ്ങളും ശമിപ്പിക്കാൻ സമർത്ഥനായ അങ്ങ് പ്രസാദിക്കണേ.

## ശിവ ഉവാച

**നാസ്മാകം ശക്തിരസ്തീഹ തദ്വൃദ്ധിസ്തംഭനേ സുരാഃ**

ദേവന്മാരേ, അവന്റെ വളർച്ചയെ തടയാനുള്ള ശക്തി നമുക്കില്ല.

**17. ഇമമേവം വദിഷ്യാമോ ഭഗവന്തം രമാധവം**
**സോഽസ്മാകം പ്രഭുരാത്മാ ച പൂജ്യഃ കാരണരൂപധൃക്**

നമുക്ക് എല്ലാവർക്കും കൂടിച്ചേർന്ന് ഇക്കാര്യം ഭഗവാൻ രമാപതിയെ അറിയിക്കാം. കാരണരൂപ ധാരിയായ അദ്ദേഹമാണ് നമുക്കേവർക്കും ആത്മാവും പൂജ്യനായ പ്രഭുവും.

**18. ഗോവിന്ദോ ഭഗവാൻ വിഷ്ണുഃ സർവകാരണ കാരണഃ**
**തം ഗത്വാ കഥയിഷ്യാമഃ സ ദുഃഖാന്തോ ഭവിഷ്യതി**

സർവകാരണങ്ങൾക്കും കാരണപുരുഷനാണ് ഭഗവാൻ ഗോവിന്ദൻ. ആ വിഷ്ണുവിനെ സമീപിച്ച് വിവരം പറയാം. അദ്ദേഹം ഈ ദുഃഖത്തിന് പരിഹാരം ഉണ്ടാക്കും.

**19. ഇത്യേവമാകർണ്യ ഗിരീശഭാഷിതം**
**ദേവാശ്ച സേന്ദ്രാഃ സപയോജസംഭവാഃ**
**രുദ്രം പുരസ്കൃത്യ ച വേപമാനാ**
**വൈകുണ്ഠലോകം പ്രതിജഗ്മുരഞ്ജസാ**

ഇങ്ങനെ ഗിരീശൻ പറഞ്ഞതുകേട്ട് ഇന്ദ്രാദി ദേവന്മാർ ബ്രഹ്മാവിനെയും രുദ്രനെയും മുൻനിർത്തി അപ്പോൾതന്നെ ഭയാർത്തരായി വൈകുണ്ഠത്തിലേക്ക് പോയി.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
ചതുർത്ഥോഽദ്ധ്യായഃ

# അഥ പഞ്ചമോഽദ്ധ്യായഃ

## സൂത ഉവാച

1. തേ ഗത്വാ ദേവദേവശം രമാനാഥം ജഗദ്ഗുരും
വിഷ്ണും കമലപത്രാക്ഷം ദദൃശുഃ പ്രഭയാന്വിതം

അവർ വൈകുണ്ഠത്തു ചെന്ന് ദേവദേവശനും രമാനാഥനും ജഗദ്ഗുരുവും കമലലോചനനും തേജോമയനുമായ വിഷ്ണുവിനെ ദർശിച്ചു.

2. സ്തോത്രേണ തുഷ്ടുവുർഭക്ത്യാ ഗദ്ഗദസ്വരസത്കൃതാഃ

കണ്ട ഉടൻ തന്നെ അവർ ഗദ്ഗദകണ്ഠരായി ഭക്തിപൂർവ്വം സ്തോത്രം കൊണ്ട് സ്തുതിച്ചു.

## ദേവാ ഊചുഃ

ജയ വിഷ്ണോ രമേശാദ്യ മഹാപുരുഷ പൂർവ്വജ

ഹേ വിഷ്ണോ, രമേശ, ആദിപുരുഷ, പൂർവ്വജ ജയിച്ചാലും!

3. ദൈത്യാരേ കാമജനക സർവ്വകാമഫലപ്രദ
മഹാവരാഹ ഗോവിന്ദ മഹായജ്ഞസ്വരൂപധൃക്

ദൈത്യശത്രോ, കാമജനക, സർവ്വകാമഫലപ്രദ, മഹാവരാഹ, ഗോവിന്ദ, മഹായജ്ഞസ്വരൂപ.

4 മഹാവിഷ്ണോ ധ്രുവേശാദ്യ ജഗദുത്പത്തികാരണ
മത്സ്യാവതാരേ വേദാനാമുദ്ധാരാധാരരൂപക

മഹാവിഷ്ണോ, ധ്രുവേശ, ആദ്യജഗദുത്പത്തികാരണ, മത്സ്യാവതാരകാലത്ത് വേദങ്ങൾ ഉദ്ധരിച്ചവനേ, സർവ്വാധാരരൂപ,

5. സത്യവ്രതധരാധീശ, മത്സ്യരൂപായ തേ നമഃ
ജയാകൂപാര ദൈത്യാരേ സുരകാര്യസമർപ്പക

സത്യവ്രതഭൂമിയുടെ നാഥ, മത്സ്യരൂപ നിനക്കു നമസ്ക്കാരം. ദൈത്യശത്രോ, ദയാനിധേ, സുരകാര്യസാധക ജയിച്ചാലും!

6. അമൃതാപ്തികരേശാന കൂർമ്മരൂപായ തേ നമഃ
ജയാദിദൈത്യനാശാർത്ഥമാദിസൂകരരൂപധൃക്

ഈശാന, അമൃതലബ്ധിക്കായി കൂർമ്മരൂപം പൂണ്ടവനേ നിനക്കുനമസ്ക്കാരം. ആദിദൈത്യനെ വധിക്കാൻ ആദിവരാഹരൂപം പൂണ്ടവനേ ജയിച്ചാലും!

7. മഹ്യുദ്ധാരകൃതോദ്യോഗ കോലരൂപായ തേ നമഃ
നാരസിംഹം വപുഃകൃത്വാ മഹാദൈത്യം ദദാര യഃ

ഭൂമിയെ ഉദ്ധരിക്കുന്നതിനുവേണ്ട സൂകരരൂപം പൂണ്ടവനേ നിനക്കു നമസ്ക്കാരം. നരസിംഹദേഹം കൈകൊണ്ട് ആരാണോ മഹാദൈത്യനായ ഹിരണ്യ കശിപുവിനെ–

8. കരജൈർവരദൃപ്താംഗം തസ്മൈ നൃഹരയേ നമഃ
വാമനം രൂപമാസ്ഥായ ത്രൈലോക്യൈശ്വര്യമോഹിതം

വരദർപ്പിതനായ അസുരനെ – കൈനഖങ്ങൾകൊണ്ട് പിളർന്നു കൊന്നത്, ആ നരസിംഹമൂർത്തിക്കു നമസ്ക്കാരം. വാമനരൂപം സ്വീകരിച്ച് ത്രൈലോക്യവിഭവത്താൽ മോഹിതനായ

9. ബലിം സംഛലയാമാസ തസ്മൈ വാമനരൂപിണേ
ദുഷ്ടക്ഷത്രവിനാശായ സഹസ്രകരശത്രവേ

ബലിചക്രവർത്തിയെ വ്യാജമായി കീഴ്പ്പെടുത്തിയ ആ വാമനമൂർത്തിക്കു നമസ്ക്കാരം. ദുഷ്ടൻമാരായ ക്ഷത്രിയൻമാരെ നശിപ്പിച്ചവനും കാർത്തവീര്യന്റെ ശത്രുവും

10. രേണുകാഗർഭജാതായ ജാമദഗ്ന്യായ തേ നമഃ
ദുഷ്ടരാക്ഷസപൗലസ്ത്യ ശിരഃഛേദപടീയസേ

രേണുകാസുതനുമായ ജാമദഗ്ന്യനു നമസ്ക്കാരം. ദുഷ്ടരാക്ഷസനും പുലസ്ത്യപുത്രനുമായ രാവണന്റെ ശിരസ്സ് അറുക്കാൻ സമർത്ഥനും

11. ശ്രീമദ്ദാശരഥേ തുഭ്യം നമോƒനന്തക്രമായ ച
കംസദുര്യോധനാദ്യൈശ്ച ദൈത്യൈഃ പൃഥ്വീശലാഞ്ഛനൈഃ

അനന്തപരാക്രമശാലിയുമായി അവതരിച്ച ദാശരഥേ നിനക്കു നമസ്ക്കാരം. രാജവേഷധാരികളായിരുന്ന കംസൻ ദുര്യോധനൻ തുടങ്ങിയ ദൈത്യന്മാരാൽ

12. ഭാരാക്രാന്താം മഹീം യോƒസാവുജ്ജഹാര മഹാവിഭുഃ
ധർമ്മം സംസ്ഥാപയാമാസ പാപം കൃത്വാ സുദൂരതഃ

പീഡിപ്പിക്കപ്പെട്ട ഭൂമിയെ മഹാപ്രഭുവായ നീ ഉദ്ധരിക്കുകയും പാപമെല്ലാം ദുരീകരിച്ചുകൊണ്ട് ധർമ്മം സ്ഥാപിക്കുകയും ചെയ്തു.

13. തസ്മൈ കൃഷ്ണായ ദേവായ നമോസ്തു ബഹുധാ വിഭോ
ദുഷ്ടയജ്ഞവിഘാതായ പശുഹിംസാനിവൃത്തയേ

അതിനുവേണ്ടി ഭഗവാൻ കൃഷ്ണനായി അവതരിച്ച വിഭോ നിനക്ക് വീണ്ടും വിണ്ടും നമസ്ക്കാരം. ദൂഷിച്ച രൂപത്തിലുള്ള യജ്ഞങ്ങൾ ഇല്ലാതാക്കി പശുഹിംസയെ തടയുവാൻ

14. ബൗദ്ധരൂപം ദധൗ യോƒസൗ തസ്മൈ ദേവായ തേ നമഃ
മ്ലേച്ഛപ്രായേƒഖിലേ ലോകേ ദുഷ്ടരാജന്യപീഡിതേ

ബുദ്ധരൂപത്തിൽ അവതരിച്ച ദേവ, നിനക്കു നമസ്ക്കാരം. അഖിലലോകവും മ്ലേച്ഛപ്രായമായി ദുഷ്ട രാജാക്കന്മാരാൽ പീഡിപ്പിക്കപ്പെടുമ്പോൾ,

15. കല്ക്കിരൂപം സമാദദ്ധ്യൗ ദേവദേവായ തേ നമഃ
ദശാവതാരാസ്തേ ദേവ ഭക്താനാം രക്ഷണായ വൈ

കൽക്കിയായി അവതരിക്കുന്ന ദേവദേവ, നിനക്കു നമസ്ക്കാരം. ഹേ ഭഗവൻ നിന്റെ പത്ത് അവതാരങ്ങളും ഭക്തസംരക്ഷണത്തിനും

16. ദുഷ്ട ദൈത്യവിഘാതായ തസ്മാത്ത്വം സർവ്വദുഃഖഹൃത്
ജയ ഭക്താർത്തിനാശായ ധൃതം നാരീജലാത്മസു

ദുഷ്ടദൈത്യന്മാരെ നിഗ്രഹിക്കതുന്നതിനും വേണ്ടിയാണ്. അതുകൊണ്ട് നീ സർവ്വദുഃഖങ്ങളുടെ ഹന്താവാകുന്നു. ഭക്തന്മാരുടെ ദുഃഖം ഇല്ലാതാക്കാൻ വേണ്ടി സ്ത്രീയോനിയിലും വെള്ളത്തിലും മറ്റും

17. രൂപം യേന ത്വയാ ദേവ കോ/ന്യസ്ത്വത്തോ ദയാനിധിഃ
ഇത്യേവം ദേവദേവശം സ്തുത്വാ ശ്രീപീതവാസസം

ഹേ ദേവ, നീ അവതാരം സ്വീകരിച്ചിട്ടുണ്ട്. നിന്നെക്കാൾ ദയാനിധിയായ വേറെ ആരുണ്ട്? ഇങ്ങനെ പീതാംബരനായ ദേവദേവനെ സ്തുതിച്ചിട്ട്,

18. പ്രണേമുർഭക്തിസഹിതാഃ സാഷ്ടാംഗം വിബുധർഷഭാഃ
തേഷാം സ്തവം സമാകർണ്യ ദേവഃ ശ്രീപുരുഷോത്തമഃ

ദേവന്മാർ ഭക്തിപൂർവ്വം സാഷ്ടാംഗം നമസ്ക്കരിച്ചു. ഭഗവാൻ പുരുഷോത്തമൻ അവരുടെ സ്തുതി കേട്ടു.

19. ഉവാച വിബുധാൻ സർവ്വാൻ ഹർഷയൻ ശ്രീഗദാധരഃ

ദേവന്മാരെയെല്ലാം സന്തോഷിപ്പിച്ചുകൊണ്ട് എല്ലാവരോടുമായി ഗദാധരൻ പറഞ്ഞു.

### ശ്രീഭഗവാനുവാച

പ്രസന്നോ/സ്മി സ്തവേനാഹം ദേവാസ്താപം വിമുഞ്ചഥ

ഹേ ദേവന്മാരേ, നിങ്ങളുടെ സ്തുതികൊണ്ട് ഞാൻ സന്തുഷ്ടനാണ്. നിങ്ങൾ ദുഃഖിക്കാതിരിക്കിൻ.

20. ഭവതാം നാശയിഷ്യാമി ദുഃഖം പരമദുഃസഹം
വൃണുദ്ധ്വം ച വരം മത്തോ ദേവാഃ പരമദുർലഭം

നിങ്ങളുടെ അസഹ്യമായ ദുഃഖം ഞാൻ തീർത്തുതരാം. ദേവന്മാരേ, നിങ്ങൾക്ക് എന്നിൽ നിന്ന് അത്യന്തം ദുർലഭമായ വരവും വാങ്ങാം.

21. ദദാമി പരമഃപ്രീതഃ സ്തവസ്യാസ്യ പ്രസാദതഃ
യ ഏതത് പഠതേ സ്തോത്രം കല്യ ഉത്ഥായ മാനവഃ

നിങ്ങളുടെ വിശിഷ്ടമായ സ്തവത്താൽ പ്രസന്നനായ ഞാൻ പരമപ്രീതിയോടെ നിങ്ങളുടെ അഭീഷ്ടങ്ങൾ നൽകാം. ഈ സ്തോത്രം പ്രഭാതത്തിൽ എണീറ്റ് ചൊല്ലുന്നവന്,

22. മയി ഭക്തീം പരാം കൃത്വാ ന തം ശോകഃസ്പൃശേത് കദാ
അലക്ഷ്മീഃ കാലകർണ്ണീ ച നാക്രാമേത്തദ്ഗൃഹം സുരാഃ

എന്നിൽ പരമമായ ഭക്തി ഉണ്ടാകുന്നതുകൊണ്ട് അവനെ ഒരിക്കലും ശോകം ബാധിക്കുകയില്ല, ദേവന്മാരേ, അവന്റെ ഗൃഹത്തെ, ദാരിദ്ര്യമോ, ദൗർഭാഗ്യമോ

23. നോപസർഗ്ഗാ ന വേതാളാ ന ഗ്രഹാ ബ്രഹ്മമാനവാഃ
ന രോഗാ വാതികാഃ പൈത്താ ശ്ലേഷ്മസംഭവിനസ്തഥാ

ദുർന്മിത്തങ്ങളോ വേതാളങ്ങളോ പീഡാകരങ്ങളായ ഗ്രഹങ്ങളോ ബ്രഹ്മരക്ഷസ്സോ, വാതപിത്ത കഫസംബന്ധികളായ രോഗങ്ങളോ ബാധിക്കുകയില്ല.

24. നാകാലമരണം തസ്യ കദാപി ച ഭവിഷ്യതി
സന്തതിശ്ചിരകാലസ്ഥാ ഭോഗാഃ സർവ്വേ സുഖാദയഃ

അവന് ഒരിക്കലും അകാലമരണം ഉണ്ടാകുകയില്ല. ദീർഘകാലം ജീവിക്കുന്ന സന്താനങ്ങളും സർവ്വസുഖഭോഗങ്ങളും

25. സംഭവിഷ്യന്തി തന്മർത്ത്യഗൃഹേ യഃ സ്തോത്രപാഠകഃ
കിം പുനർബഹുനോക്തേന സ്തോത്രം സർവാർത്ഥസാധകം

ഈ സ്തോത്രം ജപിക്കുന്നവന്റെ ഗൃഹത്തിൽ ഉണ്ടാകും. എന്തിനധികം പറയുന്നു! ഈ സ്തോത്രം സർവാർത്ഥങ്ങളും നേടിത്തരുന്നതാണ്.

26. ഏതസ്യ പഠനാന്നൃണാം ഭുക്തിമുക്തീ ന ദൂരതഃ
ദേവാ ഭവത്സു യദ്ദുഃഖം കഥ്യതാം തദസംശയം

ഇത് ചൊല്ലുന്നവന് ഭക്തിയും മുക്തിയും അധികം ദൂരത്തല്ല. ദേവന്മാരേ, നിങ്ങളുടെ ദുഃഖമെന്താണെന്ന് ഇനി മടിക്കാതെ പറയുവിൻ,

27. നാശയാമി ന സന്ദേഹശ്ചാത്ര കാര്യോƒണുരേവ ച
ഏവം ശ്രീഭഗവദ്വാക്യം ശ്രുത്വാ സർവ്വേ ദിവൗകസഃ
പ്രസന്നമനസഃ സർവ്വേ പുനരൂചുർവൃഷാകപിം

ആ ദു:ഖം ഞാൻ ഇല്ലാതാക്കാം. അതിൽ നിങ്ങൾക്കു സംശയത്തിന്റെ പൊടി പോലും ഉണ്ടാകേണ്ട. ഇങ്ങനെ പറഞ്ഞതു ദേവന്മാരെല്ലാം കേട്ടു. അവർ പിന്നെ സസന്തോഷം ഭഗവാൻ വിഷ്ണുവിനോടു പറഞ്ഞു.

ഇതി ശ്രീ ദേവിഭാഗവതേ ദശമസ്കന്ധേ
പഞ്ചമോƒദ്ധ്യായഃ

# അഥ ഷഷ്ഠോƒദ്ധ്യായഃ

## സൂത ഉവാച

1. ശ്രീശസ്യ വചനാദ്ദേവാഃ സന്തുഷ്ടാഃ സർവ ഏവ ഹി
പ്രസന്നമനസോ ഭൂത്വാ പുനരേനം സമൂചിരേ

ശ്രീപതിയുടെ വാക്കുകേട്ടപ്പോൾ ദേവന്മാർക്കെല്ലാം സന്തോഷമായി. പ്രസന്നചിത്തരായിട്ട് അവർ വീണ്ടും അദ്ദേഹത്തോടു പറഞ്ഞു.

2. ദേവദേവ മഹാവിഷ്ണോ സൃഷ്ടിസ്ഥിത്യന്തകാരണ
വിഷ്ണോ വിന്ധ്യനഗോƒർക്കസ്യ മാർഗ്ഗരോധം കരോതി ഹി

ദേവദേവ, മഹാവിഷ്ണോ, സൃഷ്ടിസ്ഥിതിസംഹാരകാരക, വിഷ്ണോ വിന്ധ്യപർവതം ആദിത്യന്റെ മാർഗ്ഗം തടഞ്ഞിരിക്കുന്നു.

3. തേന ഭാനുവിരോധേന സർവ ഏവ മഹാവിഭോ
അലബ്ധഭോഗഭാഗാ ഹി കിം കുർമ്മഃ കുത്ര യാമ ഹി

മഹാപ്രഭോ, അവൻ ഭാനുവിന്റെ മാർഗ്ഗം തടഞ്ഞതിനാൽ ഞങ്ങൾക്ക് ലഭിക്കേണ്ട യജ്ഞാംശങ്ങളൊന്നും ലഭിക്കുന്നില്ല. ഞങ്ങൾ എന്തു ചെയ്യും? എവിടെ പോകും?

## ശ്രീഭഗവാനുവാച

4. യാ കർത്രീ സർവജഗതാമാദ്യാ ച കുലവർദ്ധനീ
ദേവീ ഭഗവതീ തസ്യാഃ പൂജകഃ പരമദ്യുതിഃ

സർവജഗത്തിന്റേയും ജനനിയായും അതുപോലെ കുലവർദ്ധിനിയായും ആദ്യയായും വിരാജിക്കുന്നത് ആരാണോ ആ ഭഗവതിയെ ഉപാസിക്കുന്ന പരമതേജസ്വിയായ

5. **അഗസ്ത്യോ മുനിവര്യോƒസൗ വാരാണസ്യാം സമാസതേ**
**തത്തേജോവഞ്ചകോƒഗസ്ത്യോ ഭവിഷ്യതി സുരോത്തമാഃ**

അഗസ്ത്യമഹർഷി ഇപ്പോൾ കാശിയിൽ വസിക്കുന്നുണ്ട്. ഹേ ദേവന്മാരേ, ആ വിന്ധ്യന്റെ ശക്തിയെ ഇല്ലാതാക്കാൻ അവന്റെ തേജസ്സുപോരും.

6. **തം പ്രസാദ്യ ദ്വിജവരമഗസ്ത്യം പരമൗജസം**
**യാചധ്വം വിബുധാഃ കാശീം ഗത്വാ നിഃശ്രേയസഃ പദീം**

ദേവന്മാരേ, പുണ്യകർമ്മങ്ങൾക്ക് ഉത്തമസ്ഥലമായ കാശിയിലെത്തി പരമതേജസ്വിയും ബ്രഹ്മജ്ഞനുമായ അഗസ്ത്യനെ പ്രസാദിപ്പിച്ച് ഇതിനുവേണ്ടി അപേക്ഷിക്കണം.

## സൂത ഉവാച

7. **ഏവം സമുപദിഷ്ടാസ്തേ വിഷ്ണുനാ വിബുധോത്തമാഃ**
**പ്രതീതാഃ പ്രണതാഃ സർവേ ജഗ്മുർവാരാണസീം പുരീം**

ഇങ്ങനെ വിഷ്ണുവിനാൽ ഉപദേശിക്കപ്പെട്ട ദേവന്മാർ, അദ്ദേഹത്തെ നമസ്കരിച്ചിട്ട് നിസ്സന്ദേഹം കാശീപുരിയിലേക്കുപോയി.

8. **ക്ഷണേന വിബുധശ്രേഷ്ഠാ ഗത്വാ കാശീപുരീം ശുഭാം**
**മണികർണ്ണീം സമാപ്ലുത്യ സചൈലം ഭക്തിസംയുതാഃ**

ക്ഷണനേരംകൊണ്ട് ദേവശ്രേഷ്ഠന്മാരെല്ലാം ശുഭമായ കാശീപുരിയിൽ എത്തിച്ചേർന്നു. മണികർണ്ണികയിലിറങ്ങി ഉടുവസ്ത്രത്തോടെ അവർ കുളിച്ചു. ഭക്തിപൂർവം,

9. **സന്തർപ്യ ദേവാംശ്ച പിതൄൻ ദത്വാ ദാനം വിധാനതഃ**
**ആഗത്യ മുനിവര്യസ്യ ചാശ്രമം പരമം മഹത്**

ദേവന്മാർക്കും പിതൃക്കൾക്കും തർപ്പണം ചെയ്തു. വിധിയനുസരിച്ച് ദാനങ്ങൾ നടത്തി. പിന്നെ മുനിശ്രേഷ്ഠനായ അഗസ്ത്യന്റെ ശ്രേഷ്ഠവും പരിപാവനവുമായ ആശ്രമത്തിലേക്കു ചെന്നു.

10. **പ്രശാന്തശ്വാപദാകീർണ്ണം നാനാപാദപസംകുലം**
**മയൂരൈഃ സാരസൈർഹംസൈശ്ചക്രവാകൈരുപാശ്രിതം**

ഹിംസ്രജന്തുക്കൾ പ്രശാന്തരായി കഴിയുന്നതും നാനാതരം വൃക്ഷങ്ങൾ നിറഞ്ഞതും മയിലുകളും കുളക്കോഴികളും ചക്രവാകങ്ങളും

11. **മഹാവരാഹൈഃ കോലൈശ്ച വ്യാഘ്രൈഃ ശാർദ്ദൂലകൈരപി**
**മൃഗൈഃ രുരുഭിരത്യർത്ഥം ഖഡ്ഗൈഃ ശരഭകൈരപി**

വലിയ കരിമാനുകളും പന്നികളും കടുവാകളും കരടികളും മാനുകളും രുരുക്കളും വാൾപ്പുലികളും എട്ടടിമാനുകളും വിഹരിക്കുന്നതും

12. **സമാശ്രിതം പരമയാ ലക്ഷ്മ്യാ മുനിവരം തദാ**
**ദണ്ഡവത് പതിതാ സർവേ പ്രണേമുശ്ച പുനഃ പുനഃ**

പരമമായ ഐശ്വര്യത്തോടുകൂടിയതുമായ ആശ്രമത്തിൽ ചെന്ന് എല്ലാവരും നെടുകെവീണ് ആ മുനിശ്രേഷ്ഠനെ വീണ്ടും വീണ്ടും നമസ്കരിച്ചു.

ദേവാ ഊചുഃ

13. ജയ ദ്വിജഗണാധീശ, മാന്യ പൂജ്യ ധരാസുര
വാതാപീബലനാശായ നമസ്തേ കുംഭയോനയേ

മുനിഗണങ്ങളുടെ അധീശ, മാന്യനും പൂജ്യനുമായ മഹർഷേ, വാതാപിയുടെ ബലം കെടുത്തിയവനേ, കുംഭസംഭവ ജയിച്ചാലും!

14. ലോപാമുദ്രാപതേ ശ്രീമൻ മിത്രാവരുണസംഭവ
സർവവിദ്യാനിധേ/ഗസ്ത്യ ശാസ്ത്രയോനേ നമോ/സ്തുതേ

ലോപാമുദ്രയുടെ നാഥ, ശ്രീമൻ, മിത്രാവരുണസംഭവ, സർവവിദ്യാനിധേ, അഗസ്ത്യ, ശാസ്ത്രയോനേ, അങ്ങേയ്ക്കു നമസ്ക്കാരം.

15. യസ്യോദയേ പ്രസന്നാനി ഭവന്ത്യുജ്വലഭാംജ്യപി
തോയാനി തോയരാശീനാം തസ്മൈ തുഭ്യം നമോ/സ്തുതേ

ആര് ഉദിക്കുമ്പോൾ തോയരാശികളെല്ലാം പ്രഭോജ്വലവും പ്രസന്നവും ആയിത്തീരുന്നുവോ ആ അങ്ങയെ ഞങ്ങൾ വണങ്ങുന്നു.

16. കാശപുഷ്പവികാസായ ലങ്കാവാസപ്രിയായ ച
ജടാമണ്ഡലയുക്തായ സശിഷ്യായ നമോ/സ്തുതേ

കാശപുഷ്പം (അഗസ്ത്യപുഷ്പം) വികസിപ്പിക്കുന്നവനേ, ലങ്കയിൽ എത്താൻ ആഗ്രഹിച്ച രാമന് മന്ത്രോപദേശം ചെയ്തവനേ, ജടാമണ്ഡലാലംകൃതനേ, ശിഷ്യസമ്പത്തുള്ളവനേ, അങ്ങേയ്ക്കു നമസ്കാരം.

17. ജയ സർവാമരസ്തവ്യ ഗുണരാശേ മഹാമുനേ
വരിഷ്ഠായ ച പൂജ്യായ സസ്ത്രീകായ നമോ/സ്തുതേ

സർവദേവവന്ദ്യ, ഗുണരാശേ, മഹാമുനേ, പത്നീസഹിതനും പൂജ്യനുമായ മുനേ അങ്ങേയ്ക്കു നമസ്കാരം.

18. പ്രസാദഃ ക്രിയതാം സ്വാമിൻ വയം ത്വാം ശരണം ഗതാഃ
ദുസ്തരാച്ഛൈലജാദ് ദുഃഖാത്പീഡിതാഃ പരമദ്യുതേ

സ്വാമിൻ! അങ്ങയെ ശരണം പ്രാപിച്ച ഞങ്ങളിൽ പ്രസാദിക്കണേ. പരമതേജോമയ, വിന്ധ്യൻ വരുത്തിയ പരമസങ്കടത്തിൽപെട്ട് ദുഃഖിക്കുന്നവരാണു ഞങ്ങൾ.

19. ഇത്യേവം സംസ്തുതോ/ഗസ്ത്യോ മുനിഃ പരമധാർമ്മികഃ
പ്രാഹ പ്രസന്നയാ വാചാ വിഹസൻ ദ്വിജസത്തമഃ

ഇപ്രകാരം സ്തുതിക്കപ്പെട്ട പരമധാർമികനായ അഗസ്ത്യമുനി പ്രസന്നനായി ചിരിച്ചുകൊണ്ട് ദേവന്മാരോടുപറഞ്ഞു:

മുനിരുവാച

20. ഭവന്തഃ പരമശ്രേഷ്ഠാ ദേവാസ്ത്രിഭുവനേശ്വരാഃ
ലോകപാലാ മഹാത്മാനോ നിഗ്രഹാനുഗ്രഹക്ഷമാഃ

മൂന്നുലോകത്തിനും അധീശരായ പരമശ്രേഷ്ഠരായ ദേവന്മാരാണല്ലോ നിങ്ങൾ. ലോകപാലകന്മാരായ നിങ്ങൾക്ക് നിഗ്രഹാനുഗ്രഹശക്തിയുമുണ്ട്.

21. യോ$\int$മരാവത്യധീശാനഃ കുലിശം യസ്യ ചായുധം
സിദ്ധ്യഷ്ടകം ച യദ്ദ്വാരി സ ശക്രോ മരുതാം പതിഃ

മരുത് പതിയായ ആ ശക്രനാണല്ലോ അമരാവതിയുടെ അധീശൻ. അഷ്ടസിദ്ധികളും അദ്ദേഹത്തിന്റെ വാതിൽക്കൽ കാവൽനിൽക്കുന്നു. വജ്രായുധം സ്വന്തവുമാണ്.

22. വൈശ്വാനരഃ കൃശാനുർഹി ഹവ്യകവ്യവഹോ$\int$നിശം
മുഖഃ സർവാമരാണാം ഹി സോ$\int$ഗ്നിഃ കിം തസ്യ ദുഷ്കരം

സദാ ഹവ്യകവ്യങ്ങൾ വഹിക്കുന്ന വൈശ്വാനരാഗ്നി ദേവന്മാരുടെയെല്ലാം മുഖമാണ്. ആ അഗ്നിക്ക് എന്താണ് അസാദ്ധ്യമായിട്ടുള്ളത്?

23. രക്ഷോഗണാധിപോ ഭീമഃ സർവേഷാം കർമ്മ സാക്ഷികഃ
ദണ്ഡവ്യഗ്രകരോ ദേവഃ കിം തസ്യാസുകരം സുരാഃ

ദേവന്മാരേ, രക്ഷോഗണങ്ങൾക്ക് അധിപനും സർവകർമ്മങ്ങൾക്കും സാക്ഷീഭൂതനും ഭീമനും ശിക്ഷാദണ്ഡം ധരിച്ചവനുമായ ദേവന് എന്തുണ്ട്, സുകരമല്ലാത്തതായി?

24. തഥാപി യദി ദേവേശാഃ കാര്യം മച്ഛക്തി സിദ്ധിഭൃത്
അസ്തിചേദുച്യതാം ദേവാഃ കരിഷ്യാമി ന സംശയഃ

എന്നിരുന്നാലും ഹേ ദേവന്മാരേ, എന്നെക്കൊണ്ട് എന്തെങ്കിലും കാര്യം സാധിക്കാൻ നിങ്ങൾ ആഗ്രഹിക്കുന്നുണ്ടെങ്കിൽ പറയുവിൻ. അതു ഞാൻ സാധിച്ചുതരാം, സംശയിക്കേണ്ട.

25. ഏവം മുനിവരേണോക്തം നിശമ്യ വിബുധർഷഭാഃ
പ്രതീതാഃ പ്രണയോദ്വിഗ്നാഃ കാര്യം നിജഗദുർനിജം

മുനിശ്രേഷ്ഠൻ അങ്ങനെ പറഞ്ഞതു കേട്ട ദേവന്മാർ പ്രീതി സ്നേഹാദികളാൽ ഉദ്വേഗം പൂണ്ടവരായി സ്വന്തം കാര്യം പറഞ്ഞു:

26. മഹർഷേ വിന്ധ്യഗിരിണാ നിരുദ്ധോ$\int$ർക്കവിനിർഗമഃ
ത്രൈലോക്യം തേന സംവിഷ്ടം ഹാഹാഭൂതമചേതനം

മഹർഷേ, വിന്ധ്യഗിരി ആദിത്യന്റെ മാർഗ്ഗം തടഞ്ഞിരിക്കുകയാണ്. അതുകൊണ്ട് മൂന്നുലോകവും അവശതയാർന്ന് അചേതനംപോലെയായിരിക്കുന്നു.

27. തദ്വൃദ്ധിം സ്തംഭയമുനേ നിജയാ തപസഃശ്രിയാ
ഭവതസ്തേജസാ$\int$ഗസ്ത്യ നൂനം നമ്രോ ഭവിഷ്യതി
ഏതദേവാസ്മദീയം ച കാര്യം കർത്തവ്യമസ്തി ഹി

അഗസ്ത്യമുനേ, സ്വന്തം തപസ്സിന്റെ പ്രഭാവവും തേജസ്സും കൊണ്ട് അങ്ങ് അവന്റെ വളർച്ചയെ തടയണം. എന്നാൽ അവന്റെ അഹങ്കാരമടങ്ങും. ഇതാണ് ഞങ്ങൾക്കു വേണ്ടതും അങ്ങു ചെയ്യേണ്ടതുമായ കാര്യം.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
ഷഷ്ഠോ$\int$ദ്ധ്യായഃ

# അഥ സപ്തമോ/ദ്ധ്യായഃ

## സൂത ഉവാച

1. ഇതി വാക്യം സമാകർണ്യ വിബുധാനാം ദ്വിജോത്തമഃ
കരിഷ്യേ കാര്യമേതദ്വൈ പ്രത്യുവാച തതോ മുനിഃ

ഇങ്ങനെ ദേവന്മാർ പറയുന്നതുകേട്ട മഹാമുനി, അക്കാര്യം ഞാൻ സാധിച്ചുകൊള്ളാമെന്ന് പ്രത്യുത്തരം പറഞ്ഞു

2. അംഗീകൃതേ തദാ കാര്യേ മുനിനാ കുംഭജന്മനാ
ദേവാഃപ്രമുദിതാഃ സർവേ ബഭൂവുർദ്വിജസത്തമാഃ

താപസോത്തമന്മാരേ, കുംഭസംഭവനായ അഗസ്ത്യൻ അക്കാര്യം സമ്മതിച്ച അവസരത്തിൽ ദേവന്മാരെല്ലാം വളരെ സന്തോഷിച്ചു.

3. തേ ദേവാ സ്വാനി ധിഷ്ണ്യാനി ഭേജിരേ മുനിവാക്യതഃ
പത്നീം മുനിവരഃശ്രീമാനുവാച നൃപകന്യകാം

ആ ദേവന്മാരെല്ലാം അദ്ദേഹത്തോട് അനുവാദം ചോദിച്ചിട്ട് സ്വന്തം ഭവനങ്ങളിലേക്ക് മടങ്ങി. അപ്പോൾ മുനിശ്രേഷ്ഠൻ നൃപപുത്രിയായ സ്വപത്നിയോട് ഇങ്ങനെ പറഞ്ഞു

4. അയേ നൃപസുതേ പ്രാപ്തോ വിഘ്നോ/നർത്ഥസ്യ കാരകഃ
ഭാനുമാർഗ്ഗനിരോധേന കൃതോ വിന്ധ്യമഹീഭൃതാ

അല്ലേ, രാജകുമാരി, വിന്ധ്യപർവതം ആദിത്യന്റെ മാർഗ്ഗം മുടക്കിയിരിക്കുന്നു. അതുമൂലം നമുക്ക് അനർത്ഥകരമായ ഒരു വിഘ്നമാണ് വന്നുകൂടിയിരിക്കുന്നത്.

5. ആ! ജ്ഞാതം കാരണം തച്ച സ്മൃതം വാക്യം പുരാതനം
കാശീമുദ്ദിശ്യ യദ്ഗീതം മുനിഭിസ്തത്ത്വദർശിഭിഃ

ഓ! കാരണമെന്താണെന്ന് ഇപ്പോൾ മനസ്സിലായി. പണ്ടത്തെ ഒരു ചൊല്ല് ഓർമ്മവരുന്നുണ്ട്. തത്ത്വദർശികളായ മുനിമാർ പണ്ട് പാടിയിട്ടില്ലേ, കാശിയെക്കുറിച്ച്? അത്

6. അവിമുക്തം ച മോക്തവ്യം സർവഥൈവ മുമുക്ഷുഭിഃ
കിന്തു വിഘ്നാ ഭവിഷ്യന്തി കാശ്യാം നിവസതാം സതാം

''മോക്ഷം ആഗ്രഹിക്കുന്നവർ ഒരുതരത്തിലും കാശിവിട്ടു പോവരുത്. എന്നാൽ കാശിയിൽ വസിക്കുന്ന സജ്ജനങ്ങൾക്ക് തടസ്സങ്ങൾ ഉണ്ടാവുകയും ചെയ്യും?'' എന്നാണ്.

7. സോ/ന്തരായോ മയാ പ്രാപ്തഃ കാശ്യാം നിവസതാ പ്രിയേ
ഇത്യേവമുക്ത്വാ ഭാര്യാം താം മുനിഃ പരമതാപനഃ

പ്രിയേ, കാശിയിൽ വസിക്കുന്ന എനിക്ക് ആ വിഘ്നമാണ് വന്നു കൂടിയിരിക്കുന്നത്. പരമതപസ്വിയായ അദ്ദേഹം പത്നിയോട് ഇങ്ങനെ പറഞ്ഞിട്ട്,

8. മണികർണ്യാം സമാപ്ലുത്യ ദൃഷ്ട്വാ വിശ്വേശ്വരം വിഭും
ദണ്ഡപാണിം സമഭ്യർച്ച്യ കാലരാജം സമാഗതഃ

മണികർണ്ണിയിൽ ഇറങ്ങികുളിച്ചു. വിഭുവായ വിശ്വേശ്വരനെ ദർശിച്ചു. പിന്നെ ദണ്ഡപാണിയെയും അർച്ചിച്ചിട്ട് കാലഭൈരവന്റെ അടുത്തെത്തി.

9. കാലരാജ മഹാബാഹോ ഭക്താനാം ഭയഹാരക
കഥം ദൂരയസേ പുര്യാഃ കാശിപുര്യാസ്ത്വമീശ്വരഃ

കാലഭൈരവ, മഹാബാഹോ ഭക്തന്മാരുടെ ഭയം നശിപ്പിക്കുന്നവനേ, അങ്ങാണല്ലോ കാശിയുടെ അധിപൻ. അങ്ങ് എന്നെ കാശിയിൽ നിന്ന് അകററാൻ എന്താണു കാരണം?

10. ത്വം കാശിവാസവിഘ്നാനാം നാശകോ ഭക്തരക്ഷകഃ
മാം കിം ദൂരയസേ സ്വാമിൻ ഭക്താർത്തിവിനിവാരക

അങ്ങ് കാശിവാസികൾക്കുണ്ടാകുന്ന വിഘ്നങ്ങളെ അകററുന്നവനും ഭക്ത സംരക്ഷകനുമാണ്. സ്വാമിൻ! ഭക്താർത്തിനിവാരക, അങ്ങ് എന്നെ എന്തിനു കാശിയിൽ നിന്ന് ദൂരത്താക്കുന്നു?

11. പരാപവാദോ നോക്തോ മേ ന പൈശുന്യം ന ചാനൃതം
കേന കർമ്മവിപാകേന കാശ്യാ ദൂരം കരോഷി മാം

ഞാൻ അന്യരുടെ കുററം പറഞ്ഞിട്ടില്ല. നുണ പറഞ്ഞിട്ടില്ല. അസത്യവും പറഞ്ഞിട്ടില്ല. എന്തു കർമ്മഫലം നിമിത്തമാണ് അങ്ങ് എന്നെ കാശിയിൽ നിന്ന് ദൂരത്താക്കുന്നത്?

12. ഏവം പ്രാർത്ഥ്യ ച തം കാലനാഥം കുംഭോദ്ഭവോ മുനിഃ
ജഗാമ സാക്ഷിവിഘ്നേശം സർവവിഘ്നനിവാരണം

ഇങ്ങനെ കാലഭൈരവനോടു പ്രാർത്ഥിച്ചിട്ട് കുംഭോദ്ഭവനായ മുനി, സർവവിഘ്നങ്ങളയും നിവാരണം ചെയ്യുന്ന സാക്ഷിവിഘ്നേശന്റെ അടുത്തേക്ക്ചെന്നു.

13. തം ദൃഷ്ട്വാ/ഭ്യർച്യ സംപ്രാർത്ഥ്യ തതഃ പുര്യോ വിനിർഗതഃ
ലോപാമുദ്രാപതിഃ ശ്രീമാനഗസ്ത്യോ ദക്ഷിണാം ദിശം

ആ മൂർത്തിയെ ദർശിച്ച് ആരാധിച്ചശേഷം ലോപാമുദ്രയുടെ പതിയായ അഗസ്ത്യമുനി ആ പുരിയിൽ നിന്നിറങ്ങി ദക്ഷിണദിക്കിലേക്കു പുറപ്പെട്ടു.

14. കാശീവിരഹസന്തപ്തോ മഹാഭാഗ്യനിധിർമുനിഃ
സംസ്മൃത്യാനുക്ഷണം കാശീം ജഗാമ സഹഭാര്യയാ

മഹാഭാഗ്യങ്ങൾക്കുടയവനായ മുനി കാശിവിടുന്നതിലുള്ള വേദനയോടെ അനുക്ഷണം കാശിയെ സ്മരിച്ചുക്കൊണ്ട് ഭാര്യയോടൊപ്പം നടന്നു.

15. തപോയാനമിവാരുഹ്യ നിമിഷാർധേന വൈ മുനിഃ
അഗ്രേ ദദർശ തം വിന്ധ്യം രുദ്ധാംബരമഥോന്നതം

തപോവാഹനത്തിൽ കയറി സഞ്ചരിച്ചവനെപ്പോലെ അരക്ഷണത്തിനുള്ളിൽ ആകാശമാർഗ്ഗത്തെ തടയുന്നത്ര ഉയരത്തിൽ നില്ക്കുന്ന വിന്ധ്യനെ നേരെ മുമ്പിൽ കണ്ടു.

16. ചകമ്പേ ചാചലസ്തൂർണ്ണം ദൃഷ്ട്വൈവാഗ്രേ സ്ഥിതം മുനിം
ഗിരിഃ ഖർവതരോ ഭൂത്വാ വിവക്ഷുരവനീമിവ

മുമ്പിൽ നില്ക്കുന്ന മുനിയെ കണ്ടപ്പോഴേ വിന്ധ്യൻ കിടുകിടുത്തു. ഭൂമിയോട് എന്തോ മന്ത്രിക്കുവാനെന്നപോലെ വിനയത്തോടെ കുനിഞ്ഞു.

17. ദണ്ഡവത് പതിതോ ഭൂമൗ സാഷ്ടാംഗം ഭക്തിഭാവതഃ
തം ദൃഷ്ട്വാ നമ്രശിഖരം വിന്ധ്യം നാമ മഹാഗിരിം

താണുവീണു ഭക്തിപൂർവം സാഷ്ടാംഗം നമസ്കരിച്ചു. ശിരസ്സു താഴ്ത്തി നിൽക്കുന്ന വിന്ധ്യനെന്ന ആ മഹാപർവതത്തെ കണ്ടിട്ട്

18. പ്രസന്നവദനോ$f$ഗസ്ത്യോ മുനിർ വിന്ധ്യമഥാബ്രവീത്
വത്സൈവം തിഷ്ഠ താവത് ത്വം യാവദാഗമ്യതേ മയാ

പ്രസന്നവദനനായിത്തീർന്ന അഗസ്ത്യമുനി വിന്ധ്യനോട് ഇങ്ങനെ പറഞ്ഞു: മകനെ, ഞാൻ വരുന്നതുവരെ നീ ഇങ്ങനെ തന്നെ നില്ക്കണം

19. അശക്തോ$f$ഹം ഗണ്ഡശൈലാരോഹണേ തവ പുത്രക
ഏവമുക്ത്വാ മുനിർയാമ്യദിശം പ്രതി ഗമോത്സുകഃ

നിന്റെ കൂററൻ കൊടുമുടി കയറാനുള്ള ശക്തി എനിക്കില്ല. എന്നിങ്ങനെ പറഞ്ഞിട്ട് ഉത്സാഹത്തോടെ ദക്ഷിണദിക്കിലേക്കു നടന്നു.

20. ആരുഹ്യ തസ്യ ശിഖരാണ്യവാരുഹദനുക്രമാത്
ഗതോ യാമ്യദിശം ചാപി ശ്രീശൈലം പ്രേക്ഷ്യ വർത്മനി

ക്രമേണ ആ പർവതത്തിന്റെ കൊടുമുടി കയറിയിറങ്ങി. ഇടയ്ക്ക് ശ്രീശൈലവും സന്ദർശിച്ച് ദക്ഷിണദിക്കിലേക്കു നടന്നു.

21. മലയാചലമാസാദ്യ തത്രാശ്രമപരോ$f$ഭവത്
സാ$f$പി ദേവീ തത്ര വിന്ധ്യമാഗതാ മനുപൂജിതാ

മലയപർവതത്തിൽ വന്ന് അവിടെ ഒരു ആശ്രമത്തിൽ പാർത്തു. മനുപൂജിതയായ ആ ദേവി വിന്ധ്യഗിരിയിൽ ചെന്നു വസിച്ചതിനാൽ

22. ലോകേഷു പ്രഥിതാ വിന്ധ്യവാസിനീതി ച ശൗനക

ഹേ ശൗനക, വിന്ധ്യവാസിനി എന്ന് ലോകപ്രസിദ്ധയായിത്തീർന്നു. (പൂർവകഥയാണ് ഇവിടെ അനുസ്മരിക്കുന്നത്)

## സൂത ഉവാച

ഏതച്ചരിത്രം പരമം ശത്രുനാശനമുത്തമം

ഈ ചരിത്രം അതിശ്രേഷ്ഠവും ശത്രുനാശകവുമാകുന്നു.

23. അഗസ്ത്യവിന്ധ്യനഗയോരാഖ്യാനം പാപനാശനം
രാജ്ഞാം വിജയദം തച്ച ദ്വിജാനാം ജ്ഞാനവർധനം

അഗസ്ത്യവിന്ധ്യന്മാരെക്കുറിച്ചുള്ള ഈ ആഖ്യാനം പാപനാശകമാണ്. രാജാക്കന്മാർക്ക് അതു വിജയം ഉണ്ടാക്കുന്നു. ബ്രാഹ്മണർക്ക് ജ്ഞാനത്തെ വർധിപ്പിക്കുകയും ചെയ്യും

24. വൈശ്യാനാം ധാന്യധനദം ശൂദ്രാണാം സുഖദം തഥാ
ധർമ്മാർത്ഥീ ധർമ്മമാപ്നോതി ധനാർത്ഥീ ധനമാപ്നുയാത്

വൈശ്യർക്ക് ധനവും ധാന്യവും നൽകുന്നതും അതുപോലെ ശൂദ്രർക്ക് സുഖം നൽകുന്നതുമാണ്. ധർമ്മമാഗ്രഹിക്കുന്നവന് ധർമ്മം ലഭിക്കും. ധനാർത്ഥിക്ക് ധനവും ലഭിക്കും.

25. കാമാനവാപ്നുയാത് കാമീ ഭക്ത്യാ ചാസ്യ സകൃത് ശ്രവാത്
ഏവം സ്വായംഭുവമനുർ ദേവീമാരാധ്യ ഭക്തിതഃ

കാമിക്ക് കാമങ്ങൾ നിറവേറും, ഭക്തിയോടെ ഒരു തവണ ഇതു കേട്ടാൽ. ഇങ്ങനെ സ്വായംഭുവമനു ഭക്തിപൂർവം ദേവിയെ ആരാധിച്ച്,

26. ലേഭേ രാജ്യം ധരായാശ്ച നിജമന്വന്തരാശ്രയം
ഇത്യേതദ്വർണ്ണിതം സൗമ്യ മയാ മന്വന്തരാശ്രിതം
ആദ്യം ചരിത്രം ശ്രീദേവ്യാഃ കിം പുനഃ കഥയാമി തേ

ഭൂമിയിൽ രാജ്യം നേടി മന്വന്തരക്കാലത്തോളം വാണു. ആദ്യമന്വന്തരത്തെ ആശ്രയിച്ചുള്ള ദേവീകഥ ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി എന്താണ് അങ്ങയോടു ഞാൻ പറയേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
സപ്തമോഽദ്ധ്യായഃ

# അഥ അഷ്ടമോഽദ്ധ്യായഃ

## ശൗനക ഉവാച

1. ആദ്യോ മന്വന്തരഃ പ്രോക്തോ ഭവതാ ചായമുത്തമഃ
അന്യേഷാമുദ്ഭവം ബ്രൂഹി മനൂനാം ദിവ്യതേജസാം

അത്യുത്തമമായ ആദ്യമന്വന്തരത്തെപ്പറ്റി അങ്ങ് പറഞ്ഞുവല്ലോ. ഇനി ദിവ്യതേജസ്വികളായിരുന്ന മറ്റുമനുക്കളുടെ ഉദ്ഭവകഥ കൂടി പറയണം.

## സൂത ഉവാച

2. ഏവമാദ്യസ്യ ചോത്പത്തിം ശ്രുത്വാ സ്വായംഭുവസ്യ ഹി
അന്യേഷാം ക്രമശസ്തേഷാം സംഭൂതിം പരിപൃച്ഛതി

ഇങ്ങനെ ആദ്യത്തെതായ സ്വായംഭുവമനുവിന്റെ കഥ കേട്ടശേഷം മറ്റു മനുക്കളുടെ ഉദ്ഭവകഥയും ക്രമത്തിന്,

3. നാരദഃ പരമോ ജ്ഞാനീ ദേവീതത്ത്വാർത്ഥ കോവിദഃ

ദേവീതത്ത്വ നിഷ്ണാതനും പരമജ്ഞാനിയുമായ നാരദൻ ചോദിച്ചു.

## നാരദ ഉവാച

മനൂനാം മേ സമാഖ്യാഹി സൂത്പത്തിം ച സനാതന

സനാതനനായ മഹർഷേ, മറ്റു മനുക്കളുടെ ഉത്പ്പത്തിയെക്കുറിച്ച് ഇനി എന്നോടു പറഞ്ഞാലും.

## ശ്രീനാരായണ ഉവാച

4. പ്രഥമോഽയം മനുഃ സ്വായംഭുവ ഉക്തോ മഹാമുനേ
ദേവ്യാരാധനതോ യേന പ്രാപ്തം രാജ്യമകണ്ടകം

മഹാമുനേ, ആദ്യത്തേ. മനു സ്വായംഭുവനായിരുന്നു എന്ന് പറഞ്ഞുവല്ലോ. ദേവിയെ ആരാധിച്ചതുമൂലം അദ്ദേഹത്തിന് ശത്രുരഹിതമായ രാജ്യം ലഭിച്ചു.

5. പ്രിയവ്രതോത്താനപാദൗ മനുപുത്രൗ മഹൗജസൗ
രാജ്യപാലനകർത്താരൗ വിഖ്യാതൗ വസുധാതലേ

അദ്ദേഹത്തിന്റെ പുത്രന്മാരായിരുന്ന പ്രിയവ്രതനും ഉത്താനപാദനും മഹാബലവാന്മാരും ഭൂമിയിലെങ്ങും വിഖ്യാതരായ രാജാക്കന്മാരുമായിരുന്നു.

6. ദ്വിതീയശ്ച മനുഃ സ്വാരോചിഷ ഉക്തോ മനീഷിഭിഃ
പ്രിയവ്രതസുതഃ ശ്രീമാനപ്രമേയപരാക്രമഃ

രണ്ടാമത്തെ മനു സ്വാരോചിഷൻ ആയിരുന്നു എന്ന് വിദ്വാന്മാർ പറയുന്നു. അതുല്യപരാക്രമിയായ അദ്ദേഹം പ്രിയവ്രതന്റെ പുത്രനായിരുന്നു.

7. സ സ്വാരോചിഷനാമാപി കാളിന്ദീകൂലതോ മനുഃ
നിവാസം കല്പയാമാസ സർവ്വസത്വപ്രിയംകരഃ

സർവ്വജീവരാശികൾക്കും പ്രിയംകരനായിരുന്ന സ്വാരോചിഷൻ എന്നു പേരായ മനുവും കാളിന്ദിയുടെ തീരത്ത് വാസമുറപ്പിച്ചു.

8. ജീർണ്ണപത്രാശനോ ഭൂത്വാ തപഃ കർത്തുമനുവ്രതഃ
ദേവ്യാ മൂർത്തിം മൃണ്മയീം ച പൂജയാമാസ ഭക്തിതഃ

ഉണങ്ങിയ ഇലകളും മറ്റും തിന്നുകൊണ്ട് തപസ്സുചെയ്യാൻ തുടങ്ങി. മണ്ണുകൊണ്ട് ദേവിയുടെ വിഗ്രഹം ഉണ്ടാക്കി. ഭക്തിപൂർവ്വം പൂജിച്ചു.

9. ഏവം ദ്വാദശവർഷാണി വനസ്ഥസ്യ തപസ്യതഃ
ദേവീ പ്രാദുരഭൂത്ത്താത, സഹസ്രാർക്കസമദ്യുതിഃ

അങ്ങനെ പന്ത്രണ്ടുവർഷം വനത്തിൽ വസിച്ച് തപസ്സനുഷ്ടിച്ച അദ്ദേഹത്തിന്, ആയിരം ആദിത്യൻമാരുടെ തേജസ്സാർന്ന ദേവി പ്രത്യക്ഷയായി.

10. തതഃ പ്രസന്നാ ദേവേശീ സ്തവരാജേന സുവ്രതാ
ദദൗ സ്വാരോചിഷായൈവ സർവ്വമന്വന്തരാശ്രയം.

പിന്നെ ഉത്തമ സ്തുതികൊണ്ടു പ്രസന്നയായിത്തീർന്ന ദേവി, സ്വാരോചിഷ മനുവിന് മന്വന്തരത്തോളം കാലം, നീണ്ടുനിൽക്കുന്ന,

11. ആധിപത്യം ജഗദ്ധാത്രീ താരിണീതി പ്രഥാമഗാത്
ഏവം സ്വാരോചിഷമനുസ്താരിണ്യാരാധനാത്തതഃ

ആധിപത്യം നൽകി അനുഗ്രഹിച്ചു. ആ ജഗജ്ജനനിയായ ദേവി താരിണി എന്ന് ലോകപ്രസിദ്ധയായി ത്തീർന്നു. അങ്ങനെ സ്വാരോചിഷമനു താരിണീ ദേവിയെ ആരാധിച്ചതു നിമിത്തം

12. ആധിപത്യം ച ലേഭേ സ സർവ്വാരാതിവിവർജിതം
ധർമ്മം സംസ്ഥാപ്യ വിധിവദ്രാജ്യം പുത്രൈഃ സമം വിഭുഃ

ശത്രുരഹിതമായ രാജ്യത്തിന്റെ ആധിപത്യം നേടി. വിധിയാംവണ്ണം രാജ്യത്ത് ധർമ്മം നിലനിർത്തുകയും പുത്രൻമാരോടുകൂടി

13. ഭുക്ത്വാ ജഗാമ സ്വർല്ലോകം നിജമന്വന്തരാശ്രയാത്
തൃതീയ ഉത്തമോ നാമ പ്രിയവ്രത സുതോ മനുഃ

ഭോഗങ്ങൾ അനുഭവിക്കുകയും ചെയ്തിട്ട് മന്വന്തരത്തോളം ഭരണം നടത്തിയ ലോകത്തു നിന്ന് സ്വർഗ്ഗത്തേക്കു പോയി. മൂന്നാമത്തെ മനു പ്രിയവ്രതന്റെ പുത്രനായ ഉത്തമനായിരുന്നു.

**14. ഗംഗാകൂലേ തപസ്തപ്ത്വാ വാഗ്ഭവം സംജപൻരഹഃ**
**വർഷാണി ത്രീണ്യുപവസൻ ദേവ്യനുഗ്രഹമാവിശത്**

ഗംഗാതീരത്ത് അദ്ദേഹം വാഗ്ഭവ മന്ത്രം ജപിച്ചുകൊണ്ട് ഏകാന്തമായി തപസ്സുചെയ്തു. മൂന്നു വർഷം ഉപവസിച്ച് ദേവിയുടെ അനുഗ്രഹം നേടി.

**15. സ്തുത്വാ ദേവീം സ്തോത്രവരൈർ ഭക്തിഭാവിതമാനസഃ**
**രാജ്യം നിഷ്കണ്ടകം ലേഭേ സന്തതിം ചിരകാലികീം**

ഉത്തമസ്തോത്രംകൊണ്ട് ഭക്തി നിറഞ്ഞ ഹൃദയത്തോടെ ദേവിയെ സ്തുതിച്ചു. അങ്ങനെ ശത്രുരഹിതമായ രാജ്യം ലഭിച്ചു. അതുപോലെ ദീർഘായുസ്സുകളായ സന്താനങ്ങളെയും നേടി.

**16. രാജ്യോത്ഥാന്യാനി സൗഖ്യാനി ഭുക്ത്വാ ധർമ്മാൻ യുഗസ്യ ച**
**സോപ്യാജഗാമ പദവീം രാജർഷിവരഭാവിതാം**

രാജ്യത്തുള്ള അന്യസുഖങ്ങളെയും യുഗധർമ്മമനുസരിച്ചുള്ള ഭോഗങ്ങളെയും അനുഭവിച്ചിട്ട് അദ്ദേഹവും രാജർഷിമാർ ആഗ്രഹിക്കുന്ന പദവിയെ പ്രാപിച്ചു.

**17. ചതുർത്ഥസ്താമസോ നാമ പ്രിയവ്രതസുതോ മനുഃ**
**നർമ്മദാദക്ഷിണേ കൂലേ സമാരാദ്ധ്യ ജഗന്മയീം**

നാലാമത്തെ മനു പ്രിയവ്രതപുത്രനായ താമസനായിരുന്നു. അദ്ദേഹം നർമ്മദയുടെ ദക്ഷിണ തീരത്ത് എത്തി ജഗന്മയിയെ ആരാധിച്ചു.

**18. മഹേശ്വരീം കാമരാജകൂടജാപപരായണഃ**
**വാസന്തേ ശാരദേ കാലേ നവരാത്രസപര്യയാ**

കാമരാജമന്ത്രം ജപിച്ചുകൊണ്ട് മഹേശ്വരിയെ ശരദ്വസന്ത ഋതുക്കളിൽ നവരാത്രമായി പൂജിച്ചു.

**19. തോഷയാമാസ ദേവേശീം ജലജാക്ഷീമനുപമാം**
**തസ്യാഃ പ്രസാദമാസാദ്യ നത്വാ സ്തോത്രൈരനുത്തമൈഃ**

അങ്ങനെ പൂജിച്ച് അനുപമയായ ജലജാക്ഷീദേവിയെ സന്തോഷിപ്പിച്ചു. സ്തോത്രങ്ങൾ കൊണ്ട് സ്തുതിക്കുകയും നമസ്ക്കരിക്കുകയും ചെയ്ത്, ആ ദേവിയുടെ പ്രസാദം നേടി.

**20. അകണ്ടകം മഹദ്രാജ്യം ബുഭുജേ ഗതസാധ്വസഃ**
**പുത്രാൻ ബലോദ്ധതാൻ ശൂരാൻ ദശ വീര്യനികേതനാൻ**

ശത്രു രഹിതമായ രാജ്യം നിർഭയം ഭരിച്ചു. ബലവാൻമാരും വീരൻമാരും ശൂരൻമാരും പരാക്രമികളുമായ പത്തുപുത്രൻമാരെ

**21. ഉത്പാദ്യ നിജ ഭാര്യായാം ജഗാമാംബരമുത്തമം**
**പഞ്ചമോ മനുരാഖ്യാതോ രൈവതസ്താമസാനുജഃ**

സ്വഭാര്യയിൽ ജനിപ്പിച്ചിട്ട് ഉത്തമമായ സ്വർഗ്ഗം പ്രാപിച്ചു. താമസന്റെ അനുജനായ രൈവതനായിരുന്നു അഞ്ചാമത്തെ മനു.

**22. കാളിന്ദീകൂലമാശ്രിത്യ ജജാപ കാമസംജ്ഞകം**
**ബീജം പരമവാഗ്ദർപ്പദായകം സാധകാശ്രയം**

കാളിന്ദിയുടെ തീരത്തു ചെന്ന് സിദ്ധിപ്രദായകവും പരമവാഗ്മിത്വദായകവുമായ കാമബീജമെന്നു പേരുള്ള മന്ത്രം ജപിച്ചു.

23. ഏതദാരാധനാദാപ സ്വാരാജ്യർദ്ധിമനുത്തമാം
ബലമപ്രഹതം ലോകേ സർവ്വസിദ്ധിവിധായകം

ഇങ്ങനെ ആരാധിച്ച് ഉത്തമമായ രാജ്യശ്രീയും അതുല്യമായ ബലവും ലോകത്തെ സർവ്വ സിദ്ധികളും നേടി.

24. സന്തതിം ചിരകാലീനാം പുത്രപൗത്രമയീം ശുഭാം
ധർമ്മാൻ വ്യസ്യ വ്യവസ്ഥാപ്യ വിഷയാനുപഭുജ്യ ച
ജഗാമാപ്രതിമഃ ശൂരോ മഹേന്ദ്രാലയമുത്തമം

പുത്രപൗത്രൻമാരോടുകൂടിയ ദീർഘായുസ്സുകളായ സന്തതികളെയും നേടി. ധർമ്മം രാജ്യത്തെങ്ങും പ്രചരിപ്പിച്ച് നടപ്പാക്കി. ശൂരനായ ആ മനു വിഷയഭോഗങ്ങളെ അനുഭവിച്ചിട്ട്, ഒടുക്കം മഹേന്ദ്രപുരിയിൽ എത്തി.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
അഷ്ടമോ*f*ദ്ധ്യായഃ

# അഥ നവമോ*f*ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. അഥാതഃ ശ്രൂയതാം ചിത്രം ദേവീമാഹാത്മ്യമുത്തമം
അംഗപുത്രേണ മനുനാ യഥാ*ff*പ്തം രാജ്യമുത്തമം

അംഗപുത്രനായ മനു എങ്ങനെയാണ് ഐശ്വര്യപൂർണ്ണമായ രാജ്യം നേടിയത് എന്നുള്ള വിചിത്രവും ഉത്തമവുമായ ദേവീമാഹാത്മ്യചരിതം ഇനിയും കേട്ടു കൊള്ളുക.

2. അംഗസ്യ രാജ്ഞഃ പുത്രോ*f*ഭൂച്ചാക്ഷുഷോ മനുരുത്തമഃ
ഷഷ്ഠഃ സുപുലഹം നാമ ബ്രഹ്മർഷിം ശരണം ഗതഃ

രാജാവായ അംഗന്റെ മകനായ ചാക്ഷുഷൻ ഉത്തമനായ ഒരു മനുവായിരുന്നു. ആറാമത്തെ മനുവായ അദ്ദേഹം ബ്രഹ്മർഷിയായ പുലഹനെ ശരണം പ്രാപിച്ചു.

3. ബ്രഹ്മർഷേ ത്വാമഹം പ്രാപ്തഃ ശരണം പ്രണതാർത്തിഹം
ശാധി മാം കിങ്കരം സ്വാമിൻ യേനാഹം പ്രാപ്നുയാം ശ്രിയം

ആർത്തസംരക്ഷകനായ ബ്രഹ്മർഷേ, ഞാൻ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു. സ്വാമിൻ! അങ്ങയുടെ ദാസനായ ഈ എന്നെ ഉപദേശിച്ചാലും: എനിക്ക് എങ്ങനെ ഐശ്വര്യം നേടാൻ കഴിയും?

4. മേദിന്യാശ്ചാധിപത്യം മേ സ്യാദ്യഥാവദഖണ്ഡിതം
അവ്യാഹതം ഭുജബലം ശസ്ത്രാസ്ത്രനിപുണം ക്ഷമം

ഭൂമിയുടെ നിരന്തരമായ ആധിപത്യം ഉണ്ടാകും? അജയ്യമായ കൈയൂക്കും ശസ്ത്രാസ്ത്ര പ്രയോഗസാമർത്ഥ്യവും ഉണ്ടാകും?

5. സന്തതിശ്ചിരകാലീനാപൃഥണ്ഡം വയ ഉത്തമം
അന്തേƒപവർഗ്ഗലാഭശ്ച സ്യാത്തഥോപദിശാദ്യ മേ

ആയുഷ്മാന്മാരായ പുത്രന്മാരും ദീർഘായുസ്സും എങ്ങനെ ഉണ്ടാകും? അവസാനം മുക്തി എങ്ങനെ ലഭിക്കും? അതിനുള്ള ഉപദേശം നൽകിയാലും.

6. ഇത്യേവം വചനം തസ്യ മനോഃ കർണ്ണപഥേƒഭവത്
പ്രത്യുവാച മുനിഃ ശ്രീമാൻ ദേവ്യാഃ സംരാധനം പരം

ഇപ്രകാരമുള്ള അപേക്ഷ മുനിയുടെ ചെവിയിലെത്തിയപ്പോൾ അദ്ദേഹം, ദേവിയെ ആരാധിക്കുകയാണ് അതിനുള്ള ഉത്തമമായ മാർഗ്ഗം എന്നു മറുപടി പറഞ്ഞു.

7. രാജന്നാകർണ്ണയ വചോ മമ ശ്രോത്ര സുഖം മഹത്
ശിവാമാരാധയാദ്യ ത്വം തത്പ്രസാദാദിദം ഭവേത്

രാജാവേ, കേട്ടാൽ വലിയ ആനന്ദമുണ്ടാകുന്ന, എന്റെ വാക്കുകൾ കേട്ടുകൊള്ളുക. അങ്ങ് ഇപ്പോൾത്തന്നെ ദേവിയെ ആരാധിച്ചു തുടങ്ങണം. അതു നിമിത്തം അങ്ങയുടെ ആഗ്രഹം സാധിക്കും.

ചാക്ഷുഷ ഉവാച

8. കീദൃഗാരാധനം ദേവ്യാസ്തസ്യാഃ പരമപാവനം
കേനാകാരേണ കർത്തവ്യം കാരുണ്യാദ്വക്തുമർഹസി

ദേവിയുടെ പരമപവിത്രമായ ആരാധനം എപ്രകാരമുള്ളതാണ്? എതു രൂപത്തിലാണ് അതു ചെയ്യേണ്ടത്? എന്ന് അങ്ങ് ദയവായി ഉപദേശിച്ചാലും.

മുനിരുവാച

9. രാജന്നാ കർണ്ണ്യതാം ദേവ്യാഃ പൂജനം പരമവ്യയം
വാഗ്ഭവം ബീജമവ്യക്തം സംജപ്യമനിശം തഥാ

രാജാവേ, ആ ദേവിയുടെ പരിശുദ്ധവും നിത്യവുമായ പൂജനം എങ്ങനെയാണെന്ന് കേട്ടുകൊള്ളുക. വാഗ്ഭവബീജമന്ത്രം മുടങ്ങാതെ ജപിക്കണം.

10. ത്രികാലം സഞ്ജപൻ മർത്ത്യോ ഭുക്തിമുക്തീ ലഭേത്തു ഹി
ന ബീജം വാഗ്ഭവാദന്യദസ്തി രാജന്യനന്ദന

മൂന്നു നേരവും അതു ജപിക്കുന്ന മനുഷ്യന് ഭുക്തിയും മുക്തിയും ലഭിക്കും. രാജാവേ, വാഗ്ഭവ ബീജത്തെക്കാൾ ഉത്തമമായ മറ്റൊരു മന്ത്രമില്ല.

11. ജപാത് സിദ്ധികരം വീര്യബലവൃദ്ധികരം പരം
ഏതസ്യ ജാപാത്പാദ്മോƒപി സൃഷ്ടികർത്താ മഹാബലഃ

ആ മന്ത്രം ജപിക്കുന്നതുകൊണ്ട് സിദ്ധിയുണ്ടാകും; വീര്യവും ബലവും അങ്ങേയറ്റം വർദ്ധിക്കുകയും ചെയ്യും. ആ മന്ത്രം ജപിച്ചതുകൊണ്ടാണ് പത്മജൻ മഹാശക്തനായ സൃഷ്ടി കർത്താവായിത്തീർന്നത്.

12. വിഷ്ണുർയജ്ജപതഃ സൃഷ്ടിപാലകഃ പരികീർത്തിതഃ
മഹേശ്വരോƒപി സംഹർത്താ യജ്ജപാദഭവന്നൃപ

വിഷ്ണു പാലകനായിത്തീർന്നതും ആ മന്ത്രത്തിന്റെ ജപം കൊണ്ടാണ്. രാജാവേ, മഹേശ്വരൻ ആമന്ത്രം ജപിച്ചതു കൊണ്ട് ജഗദ് സംഹർത്താവായും ഭവിച്ചു.

13. ലോകപാലാസ്തഥാന്യേƒപി നിഗ്രഹാനുഗ്രഹക്ഷമാഃ
യദാശ്രയാദഭൂവംസ്തേ ബലവീര്യമദോദ്ധതാഃ

അതുപോലെ ആ മന്ത്രശക്തിയെ ആശ്രയിച്ചതുകൊണ്ട് മറ്റുള്ള ലോകപാലന്മാരും, ബലവാന്മാരും മദോദ്ധതരും നിഗ്രഹാനുഗ്രഹശക്തിയുള്ളവരുമായിത്തീർന്നു.

14. ഏവം ത്വമപി രാജന്യ മഹേശീം ജഗദംബികാം
സമാരാദ്ധ്യ മഹർദ്ധിം ച ലപ്സ്യസേƒചിരകാലതഃ

രാജാവേ, അതുകൊണ്ട് അങ്ങും മഹേശിയായ ജഗദംബികയെ ആരാധിച്ചാൽ അധികം താമസമില്ലാതെ മഹൈശ്വര്യത്തെ പ്രാപിക്കും.

15. ഏവം സ മുനിവര്യേണ പുലഹേന പ്രബോധിതഃ
അംഗപുത്രസ്തപസ്തപ്തും ജഗാമ വിരജാം നദീം.

ഇങ്ങനെ മുനിശ്രേഷ്ഠനായ പുലഹൻ അറിയിച്ചപ്പോൾ അംഗപുത്രനായ ചാക്ഷുകൻ തപസ്സു ചെയ്യുന്നതിനായി വിരജാനദിയുടെ തീരത്തേക്കു പോയി.

16. സ ച തേപേ തപസ്തീവ്രം വാഗ്ഭവസ്യ ജപേ രതഃ
ബീജസ്യ പൃഥിവീപാലഃ ശീർണ്ണപർണ്ണാശനോ വിഭുഃ

അവിടെ ആ രാജാവ് വാഗ്ഭവബീജമന്ത്രം ജപിക്കുന്നതിൽ അത്യധികം തത്പരനായി, ഉണങ്ങിയ ഇലകളും തിന്നുകൊണ്ട് തീവ്രമായ തപസ്സിൽ മുഴുകി.

17. പ്രഥമേƒബ്ദേ പല്ലവാശോ ദ്വിതീയേ തോയഭക്ഷണഃ
തൃതീയേƒബ്ദേ പവനഭുക്തസ്ഥൗ സ്ഥാണുരിവാചലഃ

ആദ്യത്തെ വർഷം ഇലകൾ തിന്നു. രണ്ടാമത്തെ വർഷം വെള്ളം മാത്രം കുടിച്ചു. മൂന്നാമത്തെ വർഷം വായുഭക്ഷിച്ചു. അങ്ങനെ നിർജ്ജീവമായ ഒരു തൂണുപോലെ സ്ഥിതിചെയ്തു.

18. ഏവം ദ്വാദശവർഷാണി ത്യക്താഹാരസ്യ ഭൂഭുജഃ
വാഗ്ഭവം ജപതോ നിത്യം മതിരാസീച്ഛുഭാന്വിതാ

ഇങ്ങനെ പന്ത്രണ്ടുവർഷം ആഹാരം വെടിഞ്ഞ് വാഗ്ഭവമന്ത്രം നിത്യവും ജപിച്ചുകൊണ്ടിരുന്ന രാജാവിന്റെ മനസ്സ് അത്യന്തം ശുദ്ധമായി.

19. തഥാ ച ദേവ്യാഃ പരമം മന്ത്രം സംജപതോ രഹഃ
പ്രാദുരാസീജ്ജഗന്മാതാ സാക്ഷാത് ശ്രീപരമേശ്വരീ

അപ്രകാരം ദേവിയുടെ പരമമായ മന്ത്രം ഏകാന്തമായി ജപിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിന് ജഗന്മാതാവായ സാക്ഷാൽ ശ്രീപരമേശ്വരി പ്രത്യക്ഷയായി.

20. തേജോമയീ ദുരാധർഷാ സർവ്വദേവമയീശ്വരീ
ഉവാചാംഗതനൂജം തം പ്രസന്നാ ലളിതാക്ഷരം

തടുക്കാനാവാത്ത തേജസ്സോടുകൂടിയവളും സർവ്വദേവതാസ്വരൂപിണിയുമായ പരമേശ്വരി പ്രസന്നയായി ആ അംഗപുത്രനോട് മൃദുവായി പറ ഞ്ഞു:

ദേവ്യുവാച

21. പൃഥിവീപാല തേ യത്സ്യാച്ചിന്തിതം പരമം വരം
തദ്ബ്രൂഹി സമ്പ്രദാസ്യാമി തപസാ തേ സുതോഷിതാ

രാജാവേ, അങ്ങേയ്ക്ക് ഏറ്റവും ഇഷ്ടമുള്ള വരമെന്താണെന്ന് പറയൂ. അങ്ങയുടെ തപസ്സുകൊണ്ട് സന്തുഷ്ടയായ ഞാൻ അതു നൽകാം.

ചാക്ഷുഷ ഉവാച

22. ജാനാസി ദേവദേവേശി യത്പ്രാർത്ഥ്യം മനസേപ്സിതം
അന്തര്യാമിസ്വരൂപേണ തത്സർവം ദേവപൂജിതേ

ഹേ ദേവദേവേശി, ഞാൻ എന്താണോ ആഗ്രഹിക്കുന്നത്, അതെല്ലാം ഹേ ദേവപൂജിതേ, അന്തര്യാമിയായതിനാൽ അവിടുത്തേക്ക് അറിയാവുന്നതാണല്ലോ.

23. തഥാപി മമ ഭാഗ്യേന ജാതം യത്തവ ദർശനം
ബ്രവീമി ദേവ മേ ദേഹി രാജ്യം രാജന്യസത്തമം

എന്നിരുന്നാലും എന്റെ ഭാഗ്യം കൊണ്ട് അവിടുത്തെ ദർശനമുണ്ടായി. എന്റെ ആഗ്രഹം എന്താണെന്നു പറയാം. ഉത്തമരാജാക്കന്മാർ ആഗ്രഹിക്കുന്ന രാജ്യമാണ് ഞാൻ ആഗ്രഹിക്കുന്നത്.

ശ്രീദേവ്യു വാച

24. ദത്തം മന്വന്തരസ്യാസ്യ രാജ്യം രാജന്യസത്തമ
പുത്രാ മഹാബലാസ്തേ ച ഭവിഷ്യന്തി ഗുണാധികാഃ

ഹേ രാജേന്ദ്ര , മന്വന്തരകാലത്തോളം അങ്ങേയ്ക്ക് രാജ്യം നൽകിയിരിക്കുന്നു. അത്യധികം ഗുണവാന്മാരും വലിയ ബലവാന്മാരുമായ പുത്രന്മാർ അങ്ങേയ്ക്ക് ഉണ്ടാകും.

25. രാജ്യം നിഷ്കണ്ടകം ഭാവി മോക്ഷോƒന്തേ ചാപി നിശ്ചിതഃ
ഏവം ദത്വാ വരം ദേവീ മനവേ വരമുത്തമം

രാജ്യത്ത് ശത്രുക്കൾ ഉണ്ടാവുകയില്ല. അവസാനം മോക്ഷവും ലഭിക്കുമെന്ന് തീർച്ചയാണ്. ഇങ്ങനെ മനുവിന് ഉത്തമമായ വരം നൽകിയതിനുശേഷം ദേവി,

26 ജഗാമാദർശനം സദ്യസ്തേന ഭക്ത്യാ ച സംസ്തുതാ
സോƒപി രാജാ മനുഃ ഷഷ്ഠഃ പ്രസാദാത്തു തദാശ്രയാത്

പെട്ടെന്നുതന്നെ അന്തർധാനം ചെയ്തു. അദ്ദേഹം ദേവിയെ ഭക്തിപൂർവം സ്തുതിച്ചു. അദ്ദേഹം ദേവിയെ ആശ്രയിക്കുകയും പ്രസാദിപ്പിക്കുകയും ചെയ്തതുമൂലം ആറാമത്തെ മനുവും

27. ബഭൂവ മനുമാന്യോƒസൗ സാർവഭൗമസുഖൈർവൃതഃ
പുത്രാസ്തസ്യ ബലോദ്യുക്താ കാര്യഭാരസഹാദൃതാഃ

മനുക്കളിൽ മാന്യനും സർവൈശ്വര്യങ്ങളോടുകൂടിയവനുമായിത്തീർന്നു. അദ്ദേഹത്തിന് ബലവാന്മാരും ഉത്സാഹശീലരും കാര്യനിർവഹണത്തിന് സമർത്ഥരുമായ പുത്രന്മാർ ഉണ്ടായി.

28. ദേവീഭക്താശ്ച ശൂരാശ്ച മഹാബലപരാക്രമാഃ
അന്യത്ര മാനനീയാശ്ച മഹാരാജ്യസുഖാസ്പദാഃ

അവരും, ദേവീഭക്തരും ശൂരന്മാരും വലിയ ബലപരാക്രമങ്ങളോടുകൂടിയവരും എവിടെയും മാന്യരും മഹാരാജസുഖങ്ങൾ അനുഭവിക്കുന്നവരുമായിത്തീർന്നു.

29. ഏവം ച ചാക്ഷുഷമനുർദ്ദേവ്യാരാധനതഃ പ്രഭുഃ
ബഭൂവ മനുവര്യോƒസൗ ജഗാമാന്തേ ശിവാപദം

ഇങ്ങനെ പ്രഭുവായ ചാക്ഷുഷമനു ദേവിയെ ആരാധിച്ചതിനാൽ അതിശ്രേഷ്ഠനായ മനുവായിത്തീരുകയും അവസാനം ദേവീപദം പ്രാപിക്കുകയും ചെയ്തു.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ

നവമോ$f$ദ്ധ്യായഃ

# അഥ ദശമോ$f$ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. സപ്തമോ മനുരാഖ്യാതോ മനുർവൈവസ്വതഃ പ്രഭുഃ
ശ്രാദ്ധദേവഃ പരാനന്ദഭോക്താ മാന്യസ്തു ഭൂഭുജാം.

ഏഴാമത്തെ മനു എന്നു പറയുന്നത് വിവസ്വാന്റെ പുത്രനായ ശ്രാദ്ധദേവനാണ്. അദ്ദേഹം പരമാനന്ദാനുഭവം നേടിയവനും രാജാക്കന്മാർക്കെല്ലാം മാന്യനുമായിരുന്നു.

2. സ ച വൈവസ്വതമനുഃ പരദേവ്യാഃ പ്രസാദതഃ
തഥാ തത്തപസാ ചൈവ ജാതോ മന്വന്തരാധിപഃ

ആ വൈവസ്വത മനുവും പരാശക്തിയായ ദേവിയുടെ പ്രസാദം കൊണ്ടും ദേവിയെ തപസ്സുചെയ്തതുകൊണ്ടുമാണ് മന്വന്തരാധിപനായിത്തീർന്നത്.

3. അഷ്ടമോ മനുരാഖ്യാതഃ സാവർണ്ണിഃ പ്രഥിത ക്ഷിതൗ
സ ജന്മാന്തര ആരാധ്യ ദേവീം തദ്വരലാഭതഃ

ലോകത്തെങ്ങും പ്രസിദ്ധനായിത്തീർന്ന സാവർണ്ണിയാണ് എട്ടാമത്തെ മനു. അദ്ദേഹം ജന്മാന്തരങ്ങളിൽ ദേവിയെ ആരാധിച്ച് വരം നേടിയതുകൊണ്ട്,

4. ജാതോ മന്വന്തരപതിഃ സർവരാജന്യപൂജിതഃ
മഹാപരാക്രമോ ധീരോ ദേവീഭക്തിപരായണഃ

സർവരാജാക്കന്മാരാലും പൂജിതനും മന്വന്തരാധിപനും മഹാപരാക്രമശാലിയും ധീരനും ദേവീഭക്തിപരായണനുമായിത്തീർന്നു.

## നാരദ ഉവാച

5. കഥം ജന്മാന്തരേ തേന മനുനാ$ff$രാധനം കൃതം
ദേവ്യാഃ പൃഥിവ്യുദ്ഭവായാസ്തമാഖ്യാതുമർഹസി.

ആ മനു എങ്ങനെയാണ് ജന്മാന്തരത്തിൽ ലോകസൃഷ്ടികർത്രിയായ ദേവിയെ ആരാധിച്ചതെന്ന് അങ്ങ് വിസ്തരിച്ചു പറഞ്ഞാലും.

## ശ്രീനാരായണ ഉവാച.

6. ചൈത്രവംശസമുദ്ഭൂതോ രാജാ സ്വാരോചിഷേ$f$ന്തരേ
സുരഥോ നാമ വിഖ്യാതോ മഹാബലപരാക്രമഃ

സ്വാരോചിഷമന്വന്തരത്തിൽ ചൈത്രവംശത്തിൽ ജനിച്ചവനും വിഖ്യാതനും മഹാബല പരാക്രമങ്ങളോടുകൂടിയവനുമായ സുരഥൻ എന്നൊരു രാജാവുണ്ടായിരുന്നു.

7. ഗുണഗ്രാഹീ ധനുർധാരീ മാന്യഃ ശ്രേഷ്ഠഃ കവിഃ കൃതീ
ധനസംഗ്രഹകർത്താ ച ദാതാ യാചകമണ്ഡലേ.

അദ്ദേഹം ഗുണഗ്രാഹിയും ധനുർധാരിയും മാന്യനും ശ്രേഷ്ഠനും വിജ്ഞനും സുകൃതിയും ധനം സമ്പാദിക്കുന്നവനും യാചിക്കുന്നവർക്കു ദാനം ചെയ്യുന്നവനും,

8. അരീണാം മർദ്ദനോ മാനീ സർവാസ്ത്രകുശലോ ബലീ
തസ്യൈകദാ ബഭൂവുസ്തേ കോലാവിധ്വംസിനോ നൃപാഃ

ശത്രുക്കളെ അടക്കുന്നവനും മാനിയും എല്ലാവിധ അസ്ത്രങ്ങൾ പ്രയോഗിക്കുന്നതിൽ നിപുണനും ബലവാനുമായിരുന്നു. ഒരിക്കൽ അദ്ദേഹത്തിന്റെ കോലാപുരത്തെ ആക്രമിക്കുന്നതിന് ശത്രുരാജാക്കന്മാർ ഒരുമ്പെട്ടു.

9. ശത്രവഃ സൈന്യസഹിതാഃ പരിവാര്യേനമൂർജിതാഃ
രുരുധുർനഗരീം തസ്യ രാജ്ഞോ മാനധനസ്യ ഹി.

ശക്തന്മാരായ ശത്രുക്കൾ സൈന്യസമേതം മാനധനനായ ആ രാജാവിന്റെ നഗരത്തെ വളഞ്ഞു.

10. തദാ സ സുരഥോ നാമ രാജാ സൈന്യസമാവൃതഃ
നിര്യയൗ നഗരാത് സ്വീയാത് സർവശത്രുനിബർഹണഃ

അപ്പോൾ ശത്രുസംഹാരസമർത്ഥനായ സുരഥൻ എന്ന രാജാവ് സൈന്യങ്ങളോടുകൂടി യുദ്ധ സന്നദ്ധനായി സ്വനഗരത്തിൽനിന്ന് പുറത്തുവന്നു.

11. തദാ സ സമരേ രാജാ സുരഥഃ ശത്രുഭിർജിതഃ
അമാത്യൈർ മന്ത്രിഭിശ്ചൈവ തസ്യ കോശഗതം ധനം.

ശത്രുക്കൾ ആ യുദ്ധത്തിൽ അദ്ദേഹത്തെ പരാജയപ്പെടുത്തി. അദ്ദേഹത്തിന്റെ മന്ത്രിമാരും ഉപദേഷ്ടാക്കളും ചേർന്ന് ഭണ്ഡാരത്തിലുള്ള ധനം

12. ഹൃതം സർവമശേഷേണ തദാഽപൃത ഭൂമിപഃ
നിഷ്കാസിതശ്ച നഗരാത് സ രാജാ പരമദ്യുതിഃ

ഒന്നും ബാക്കി വയ്ക്കാതെ അപഹരിച്ചു. എന്നു മാത്രമല്ല, അവർ പരമതേജസ്വിയായ ആ രാജാവിനെ ആട്ടിപ്പുറത്താക്കുകയും ചെയ്തു. അതിനാൽ അദ്ദേഹം വളരെ വ്യാകുലചിത്തനായി.

13. ജഗാമാശ്വമഥാരുഹ്യ മൃഗയാമിഷതോ വനം
ഏകാകീ വിജനേഽരണ്യേ ബഭ്രാമോദ്ഭ്രാന്തമാനസഃ

അദ്ദേഹം ഒരു ദിവസം കുതിരപ്പുറത്തു കയറി നായാട്ടിനെന്ന വ്യാജേന വനത്തിലേക്കു പോയി. ഏകാകിയായി നിർജനമായ ആ വനത്തിലെങ്ങും ഒരു ഭ്രാന്തനെപ്പോലെ ചുറ്റിക്കറങ്ങി.

14. മുനേഃ കസ്യചിദാഗത്യ സ്വാശ്രമം ശാന്തമാനസഃ
പ്രശാന്തജന്തുസംയുക്തം മുനിശിഷ്യഗണൈർയുതം.

അങ്ങനെ ചുറ്റിത്തിരിയവേ, ഒരു മുനിയുടെ ആശ്രമത്തിലെത്തിയ അദ്ദേഹത്തിന്റെ മനസ്സ് കുറെ സ്വസ്ഥമായി. ശാന്തരായ മൃഗങ്ങളും മുനിശിഷ്യന്മാരും ധാരാളം ഉള്ളതായിരുന്നു ആ ആശ്രമം.

15. ഉവാസ കഞ്ചിത്കാലം സ രാജാ പരമശോഭനേ
ആശ്രമേ മുനിവര്യസ്യ ദീർഘദൃഷ്ടേഃ സുമേധസഃ

ദീർഘദർശിയായ സുമേധസ് എന്ന മുനിശ്രേഷ്ഠന്റെ അത്യന്തം ശോഭനമായ ആ ആശ്രമത്തിൽ രാജാവ് കുറെ നാൾ താമസിച്ചു.

16. ഏകദാ സ മഹീപാലോ മുനിം പൂജാവസാനകേ
കാലേ ഗത്വാ പ്രണമ്യാശു പപ്രച്ഛ വിനയാന്വിതഃ

ഒരു ദിവസം ആ രാജാവ്, പൂജകളെല്ലാം സമാപിച്ച അവസരത്തിൽ മുനിയുടെ അടുത്തു ചെന്ന് നമസ്കരിച്ചിട്ട് വിനയപൂർവം ചോദിച്ചു.

17. മുനേ മമ മനോദുഃഖം ബാധതേ ചാധിസംഭവം
ജ്ഞാതതത്ത്വസ്യ ഭൂദേവ നിഷ്പ്രജ്ഞസ്യ ച സന്തതം.

മുനേ, യാഥാർത്ഥ്യം എനിക്ക് അറിയാമെങ്കിലും സദാ പ്രജ്ഞയറ്റവനെപ്പോലെ കഴിയുന്ന എന്നെ ആധിജന്യമായ ദുഃഖം ബാധിച്ചിരിക്കുന്നു.

18. ശത്രുഭിർനിർജിതസ്യാപി ഹൃതരാജ്യസ്യ സർവശഃ
തഥാപി തേഷാം മനസി മമത്വം ജായതേ സ്ഫുടം.

ശത്രുക്കൾ എന്നെ പൂർണ്ണമായും പരാജയപ്പെടുത്തി. രാജ്യവും അപഹരിച്ചു. എന്നിട്ടും അവയിലുള്ള മമത എന്റെ മനസ്സിൽ ദൃഢമായിത്തീരുന്നു.

19. കിം കരോമി ക്വ ഗച്ഛാമി കഥം ശർമ്മ ലഭേ മുനേ
ത്വദനുഗ്രഹമാശാസേ വദ വേദവിദാം വര.

ഞാൻ എന്തു ചെയ്യും? എവിടെ പോകും? മഹർഷേ എനിക്ക് എങ്ങനെ ശാന്തിലഭിക്കുമെന്ന് പറയൂ. ഹേ വേദവിത്തമ, അങ്ങയുടെ അനുഗ്രഹത്തിനായി ഞാൻ അപേക്ഷിക്കുന്നു.

## മുനിരുവാച.

20. ആകർണയ മഹീപാല മഹാശ്ചര്യകരം പരം
ദേവീമാഹാത്മ്യമതുലം സർവകാമപ്രദം പരം.

രാജാവേ, കേൾക്കൂ, അത്യന്തം ആശ്ചര്യകരവും അതുല്യവും സർവകാമപ്രദവുമായ ദേവീമാഹാത്മ്യം;

21. ജഗന്മയീ മഹാമായാ വിഷ്ണുബ്രഹ്മഹരോദ്ഭവാ
സാ ബലാദപഹൃത്യൈവ ജന്തൂനാം മാനസാനി ഹി.

ബ്രഹ്മാവ് വിഷ്ണു മഹേശ്വരൻ എന്നിവരുടെയും ജനനിയും ജഗന്മയിയുമായ ആ മഹാമായ പ്രാണികളുടെ മനസ്സിനെ ബലമായി അപഹരിച്ച്,

22. മോഹായ പ്രതിസംയച്ഛേദിതി ജാനിഹീ ഭൂമിപ
സാ സൃജത്യഖിലം വിശ്വം സാ പാലയതി സർവദാ.

മോഹിപ്പിക്കുന്നതിനു വേണ്ടി അടക്കി വച്ചിരിക്കുകയാണെന്ന്, രാജാവേ, അങ്ങ് മനസ്സിലാക്കണം. അവളാണ് സകല വിശ്വത്തെയും ചമയ്ക്കുന്നതും സർവദാ പാലിച്ചു കൊണ്ടിരിക്കുന്നതും.

23. സംഹാരേ ഹരരൂപേണ സംഹരത്യേവ ഭൂമിപ
കാമദാത്രീ മഹാമായാ കാളരാത്രിർദുരത്യയാ.

രാജാവേ, സംഹരിക്കേണ്ട സമയമാകുമ്പോൾ അവൾ തന്നെയാണ് സംഹരിക്കുന്നതും. ആ മഹാമായ, കാമദായിനിയും ദുരത്യയയായ കാളരാത്രിയും.

**24. വിശ്വസംഹാരിണീ കാളീ കമലാ കമലാലയാ**
**തസ്യാം സർവം ജഗജ്ജാതം തസ്യാം വിശ്വം പ്രതിഷ്ഠിതം.**

വിശ്വസംഹാരിണിയായ കാളിയും കമലവാസിനിയായ ലക്ഷ്മിയുമാണ്. അവളിൽ നിന്നാണ് ജഗത്തിന്റെ എല്ലാം ഉദ്ഭവം. വിശ്വമാകെ അവളിൽ നിലനിൽക്കുന്നു.

**25. ലയമേഷ്യതി തസ്യാം ച തസ്മാത് സൈവ പരാത്പരാ**
**തസ്യാ ദേവ്യാഃ പ്രസാദശ്ച യസ്യോപരി ഭവേന്നൃപ**
**സ ഏവ മോഹമത്യേതി നാന്യഥാ ധരണീപതേ.**

അവളിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. അതിനാൽ അവൾ തന്നെയാണ് പരാത്പര. ആ ദേവിയുടെ പ്രസാദം ആരിലാണോ ഉണ്ടാകുന്നത് അവൻ മോഹമുക്തനാകും. രാജാവേ, അങ്ങനെയല്ലാതെ മോഹമകലാൻ മറ്റു വഴിയില്ല.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ.
ദശമോ*ƒ*ദ്ധ്യായഃ

## അഥ ഏകാദശോ*ƒ*ദ്ധ്യായഃ

### രാജോവാച

**1. കാ സാ ദേവീ ത്വയാ പ്രോക്താ ബ്രൂഹി കാലവിദാം വര**
**കാ മോഹയതി സത്വാനി കാരണം കിം ഭവേദ് ദ്വിജ**

കാലജ്ഞന്മാരിൽ ഉത്തമനായ മുനേ, അങ്ങ് പറഞ്ഞ ആ ദേവി ആരാണെന്നു പറയൂ. ജീവരാശികളെ മോഹിപ്പിക്കുന്ന അവൾ ആരാണ്? എന്തിനാണ് അങ്ങനെ ചെയ്യുന്നത്?

**2. കസ്മാദുദുത്പദ്യതേ ദേവീ കിം രൂപാ സാ കിമാത്മികാ**
**സർവമാഖ്യാഹി ഭൂദേവ കൃപയാ മമ സർവതഃ**

എവിടെ നിന്നാണ് ആ ദേവിയുടെ ഉദ്ഭവം? എന്താണു രൂപം? എന്താണു പ്രകൃതി? ഹേ ബ്രഹ്മജ്ഞ, ദയവായി എല്ലാം എന്നോടു പറയൂ.

### മുനിരുവാച

**3. രാജൻ ദേവ്യാഃ സ്വരൂപം തേ വർണ്ണയാമി നിശാമയ**
**യഥാ ചോത്പതിതാ ദേവീ യേന വാ സാ ജഗന്മയീ**

രാജാവേ, ആ ദേവിയുടെ രൂപം എന്താണെന്നു ഞാൻ വർണ്ണിക്കാം. കേട്ടു കൊള്ളുക. ജഗന്മയിയായ ദേവി എങ്ങനെയാണ് ആവിർഭവിച്ചതെന്നും പറയാം.

**4. യദാ നാരായണോ ദേവോ വിശ്വം സംഹൃത്യ യോഗരാട്**
**ആസ്തീര്യ ശേഷം ഭഗവാൻ സമുദ്രേ നിദ്രിതോ*ƒ*ഭവത്**

യോഗേശ്വരനായ ഭഗവാൻ നാരായണൻ വിശ്വത്തെ സംഹരിച്ചതിനു ശേഷം പാൽക്കടലിൽ ശേഷ ശയ്യയിൽ പള്ളി കൊള്ളവേ,

5. തദാ പ്രസ്വാപവശഗോ ദേവദേവോ ജനാർദ്ദനഃ
തത് കർണ്ണമല സംജാതൗ ദാനവൗ മധുകൈടഭൗ

ദേവദേവനായ ജനാർദ്ദനൻ യോഗ നിദ്രാവശനായിത്തീർന്നു. അദ്ദേഹത്തിന്റെ കർണ്ണമലത്തിൽ നിന്ന് മധു, കൈടഭൻ എന്ന രണ്ടു ദാനവൻമാർ ജാതരായി.

6. ബ്രഹ്മാണം ഹന്തുമുദ്യുക്തൗ ദാനവൗ ഘോരരൂപിണൗ
തദാ കമലജോ ദേവോ ദൃഷ്ട്വാ തൗ മധുകൈടഭൗ

ഘോരരൂപികളായ ആ ദാനവൻമാർ ഇരുവരും ബ്രഹ്മാവിനെക്കൊല്ലാൻ ഒരുമ്പെട്ടു. മധുകൈടഭൻമാരെ കണ്ട കമലോദ്ഭവൻ ഹരിയെ ശരണം പ്രാപിച്ചു.

7. നിദ്രിതം ദേവദേവേശം ചിന്താമാപ ദുരത്യയാം
നിദ്രിതോ ഭഗവാനീശോ ദാനവൗ ച ദുരാസദൗ

ദേവദേവേശനായ വിഷ്ണു നിദ്രാവശഗനാണെന്നു കണ്ട ബ്രഹ്മാവ് ചിന്താവിവശനായിത്തീർന്നു. ഭഗവാൻ വിഷ്ണു നിദ്രാവിധേയനായിരിക്കുന്നു. ഈ ദാനവരാകട്ടെ അടക്കാൻ ആവാത്തവരും.

8. കിം കരോമി ക്വ ഗച്ഛാമി കഥം ശർമ്മ ലഭേ ഹ്യഹം
ഏവം ചിന്തയതസ്തസ്യ പത്മയോനേർമഹാത്മനഃ

ഞാൻ എന്താണു ചെയ്യേണ്ടത്? എവിടെ പോകും? എങ്ങനെ എനിക്ക് സ്വസ്ഥത ലഭിക്കും? ഇപ്രകാരം ചിന്തിച്ചു കൊണ്ടിരുന്ന ബ്രഹ്മാവിന്റെ,

9. ബുദ്ധിഃ പ്രാദുരഭൂത്താത തദാ കാര്യപ്രസാധിനീ
യസ്യാ വശംഗതോ ദേവോ നിദ്രിതോ ഭഗവാൻ ഹരിഃ

ബുദ്ധി അപ്പോൾ കാര്യോചിതമായ മട്ടിൽ ഉണർന്നു ചിന്തിച്ചു. ആർക്ക് അധീനനായിട്ടാണോ ഭഗവാൻ ഹരി നിദ്രയിൽ വീണത്,

10. താം ദേവീം ശരണം യാമി നിദ്രാം സർവപ്രസൂതികാം

സർവലോകജനനിയായ ആ നിദ്രാദേവിയെ ശരണം പ്രാപിക്കാം.

ബ്രഹ്മോവാച

ദേവി ദേവി ജഗദ്ധാത്രി ഭക്താഭീഷ്ട ഫലപ്രദേ

ദേവി! ദേവി! ജഗന്മാതാവേ, ഭക്തർക്ക് അഭീഷ്ടഫലം പ്രദാനം ചെയ്യുന്നവളേ,

11. ജഗന്മയേ മഹാമായേ സമുദ്രശയനേ ശിവേ
ത്വദാജ്ഞാവശഗാഃ സർവേ സ്വസ്വകാര്യവിധായിനഃ

ജഗന്മായേ, മഹാമായേ, സമുദ്രശയനേ, ശിവേ നിന്റെ ആജ്ഞയ്ക്കു വിധേയരായിട്ടാണ് ഏവരും ഓരോരോ കർമ്മങ്ങളിൽ ഏർപ്പെടുന്നത്.

12. കാളരാത്രിർ മഹാരാത്രിർ മോഹരാത്രിർ മദോൽക്കടാ
വ്യാപിനീ വശഗാ മാന്യാ മഹാനന്ദൈകശേവധിഃ

കാളരാത്രിയും മഹാരാത്രിയും മോഹരാത്രിയും മദോത്ക്കടയും സർവവ്യാപിനിയും ഭക്ത വശഗയും മാന്യയും മഹാനന്ദനിധിയും

13. മഹനീയാ മഹാരാദ്ധ്യാ മായാ മധുമതീ മഹീ
പരാപരാണാം സർവേഷാം പരമാ ത്വം പ്രകീർത്തിതാ

മഹനീയയും മഹാരാദ്ധ്യയും മായാസ്വരൂപിണിയും മധുമതിയും (യോഗികൾക്കു കടക്കേണ്ട അവസാനത്തെ പടിയായ മധുമതീ സ്വരൂപത്തോടു കൂടിയവൾ) മഹിയും (ഭൂമിയെപ്പോലെ പ്രകട രൂപമുള്ളവൾ) സ്ഥൂല സൂക്ഷമങ്ങളായ സകലതിനും അതീതയുമാണ് നീയെന്ന് പ്രകീർത്തിതയാണ്.

14. ലജ്ജാ പുഷ്ടിഃ ക്ഷമാ കീർത്തിഃ കാന്തിഃ കാരുണ്യവിഗ്രഹാ
കമനീയാ ജഗദ്വന്ദ്യാ ജാഗ്രദാദിസ്വരൂപിണീ

ലജ്ജയും പുഷ്ടിയും ക്ഷമയും കീർത്തിയും കാന്തിയും കാരുണ്യമൂർത്തിയും നീ തന്നെ. ദേവി, നീ കമനീയയും ജഗദ്വന്ദ്യയുമാണ്. ജാഗ്രദാദ്യവസ്ഥകളിൽ വിശ്വാദി രൂപത്തിൽ അറിയപ്പെടുന്നതും നീ തന്നെ.

15. പരമാ പരമേശാനീ പരാനന്ദപരായണാ
ഏകാപ്യേകസ്വരൂപാ ച സദ്വിതീയാ ദ്വയാത്മികാ

പരമയും (പരബ്രഹ്മത്തെ പരിച്ഛേദിക്കുന്നവൾ) പരമേശാനിയും പരമാനന്ദപരായണയും നീയാകുന്നു. നീ അദ്വിതീയയും ഏകസംഖ്യാ സ്വരൂപയും ദ്വിതീയമായ മായാ വസ്തു സഹിതയും (ദ്വിത്വവിശിഷ്ട പദാർത്ഥാത്മിക)

16. ത്രയീ ത്രിവർഗ്ഗനിലയാ തുര്യാ തുര്യപദാത്മികാ
പഞ്ചമീ പഞ്ചഭൂതേശീ ഷഷ്ഠീ ഷഷ്ഠേശ്വരീതി ച

വേദ ത്രയ സ്വരൂപയും ത്രിവർഗ്ഗ നിലയയും (ധർമ്മാർത്ഥ കാമങ്ങളിൽ സ്ഥിതി ചെയ്യുന്നവൾ) തുര്യയും (ബ്രഹ്മമയി) തുരീയ സംഖ്യാസ്വരൂപിണിയും പഞ്ചമ സംഖ്യാസ്വരൂപിണിയും പഞ്ചഭൂത ങ്ങൾക്ക് ഈശ്വരിയും ഷഷ്ഠസംഖ്യാ സ്വരൂപയും ഷഷ്ഠേശ്വരിയും

17. സപ്തമീ സപ്തവാരേശീ സപ്ത സപ്ത വര പ്രദാ
അഷ്ടമീ വസുനാഥാ ച നവഗ്രഹമയീശ്വരീ

സപ്ത സംഖ്യാസ്വരൂപയും സപ്തവാരങ്ങളുടെ ഈശ്വരിയും സപ്ത വരപ്രദയും അഷ്ടമിയും അഷ്ടവസുക്കൾക്ക് നാഥയും നവഗ്രഹാത്മികയായ ഈശ്വരിയും

18. നവരാഗകലാ രമ്യാ നവസംഖ്യാ നവേശ്വരീ
ദശമീ ദശദിക് പൂജ്യാ ദശാശാവ്യാപിനീ രമാ

നവരാഗകലയും രമ്യയും നവസംഖ്യാസ്വരൂപയും നവസംഖ്യേശ്വരിയും ദശമ സംഖ്യയും ദശ ദിക്കുകളിലും പൂജ്യയും ദശദിക് വ്യാപിനിയും രമയും

19. ഏകാദശാത്മികാ ചൈകാദശരുദ്രനിഷേവിതാ
ഏകാദശീതിഥിപ്രീതാ ഏകാദശഗണാധിപാ

ഏകാദശ സംഖ്യാസ്വരൂപിണിയും ഏകാദശ രുദ്രസേവിതയും ഏകാദശീതിഥി പ്രിയയും ഏകാദശഗണങ്ങൾക്ക് അധിപയും,

20. ദ്വാദശീ ദ്വാദശഭുജാ ദ്വാദശാദിത്യജന്മഭൂഃ
ത്രയോദശാത്മികാ ദേവീ ത്രയോദശ ഗണപ്രിയാ

ദ്വാദശിയും ദ്വാദശഭുജയും ദ്വാദശാദിത്യൻമാർക്ക് ജന്മഭൂമിയും അധിമാസമുൾപ്പെടെയുള്ള ത്രയോദശ മാസ സ്വരൂപയും ത്രയോദശഗണപ്രിയയും

**21. ത്രയോദശാഭിധാ ഭിന്നാ വിശ്വേദേവാധിദേവതാ**
**ചതുർദശേന്ദ്രവരദാ ചതുർദ്ദശമനുപ്രസൂഃ**

**ഭിന്നമായ ത്രയോദശനാമയും വിശ്വേദേവകൾക്ക് അധിദേവതയും ചതുർദ്ദശേന്ദ്രൻമാർക്കും വരപ്രദയും ചതുർദ്ദശമനുക്കളുടേയും ജനനിയും**

**22. പഞ്ചാധികദശീവേദ്യാ പഞ്ചാധികദശീതിഥിഃ**
**ഷോഡശീ ഷോഡശഭുജാ ഷോഡശേന്ദുകലാമയീ**

**പഞ്ചാധികദശീവേദ്യയും (ത്രിപുര സുന്ദരീ വിദ്യയാൽ വേദ്യ) പഞ്ചദശീ തിഥിയും ഷോഡശ സംഖ്യാ സ്വരൂപയും ഷോഡശഭുജയും ഷോഡശേന്ദുകലാമയിയും**

**23. ഷോഡശാത്മകചന്ദ്രാംശുവ്യാപ്തദിവ്യകളേബരാ**
**ഏവം രൂപാസി ദേവേശി നിർഗുണേ താമസോദയേ**

**ഷോഡശകലാത്മകനായ ചന്ദ്രന്റെ കിരണങ്ങൾ വ്യാപിച്ച ദിവ്യ ശരീരയും നീയാണ്. ഹേ ദേവേശി, നിർഗുണേ, താമസോദയേ, നീ ഇപ്രകാരം രൂപമാർന്നവളാണ്.**

**24. ത്വയാഗൃഹീതോ ഭഗവാൻ ദേവദേവോ രമാപതിഃ**
**ഏതൗ ദുരാസദൗ ദൈത്യൗ വിക്രാന്തൗ മധുകൈടഭൗ**

**നിനക്ക് അധീനയായിത്തീർന്നിരുക്കുകയാണ്, ദേവദേവേശനായ ഭഗവാൻ ഹരി. ദുർധഷരും പരാക്രമ ശീലരുമായ മധുകൈടഭാസുരന്മാരെ,**

**25. ഏതയോശ്ച വധാർത്ഥായ ദേവേശം പ്രതിബോധയ**

**വധിക്കുന്നതിനു വേണ്ടി ഈ ദേവേശനെ ഉണർത്തിയാലും.**

## മുനിരുവാച

**ഏവം സ്തുതാ ഭഗവതീ താമസീ ഭഗവത്പ്രിയാ**

**ഇങ്ങനെ സ്തുതിക്കപ്പെട്ട ഭഗവത്പ്രിയയായ താമസീ ഭഗവതി (നിദ്രാ)**

**26. ദേവദേവം തദാ ത്യക്ത്വാ മോഹയാമാസ ദാനവൗ**
**തദൈവ ഭഗവാൻ വിഷ്ണുഃ പരമാത്മാ ജഗത്പതിഃ**

**ദേവദേവനെ വെടിഞ്ഞ് ദാനവന്മാരെ മോഹിപ്പിച്ചു. ആപ്പോൾത്തന്നെ പരമാത്മാവും ജഗത്പതിയുമായ ഭഗവാൻ വിഷ്ണു,**

**27. പ്രബോധമാപ ദേവേശോ ദദൃശേ ദാനവോത്തമൗ**
**തദാ തൗ ദാനവൗ ഘോരൗ ദൃഷ്ട്വാ തം മധുസൂദനം**

**ഉണർന്നു. ആ ദേവേശൻ രണ്ടു ദാനവന്മാരെയും കണ്ടു. ദാനവന്മാർ ഇരുവരും മധുസൂദനനെ കണ്ടിട്ട്**

**28. യുദ്ധായ കൃതസങ്കല്പൗ ജഗ്മതുഃസന്നിധിം ഹരേഃ**
**യുയുധേ ച തതസ്താഭ്യാം ഭഗവാൻ മധുസൂദനഃ**

**യുദ്ധം ചെയ്യണമെന്ന നിശ്ചയത്തോടെ ഹരിയുടെ അടുത്തേക്കു ചെന്നു. ഭഗവാൻ മധുസൂദനൻ അവരോട് യുദ്ധവും ആരംഭിച്ചു.**

29. പഞ്ച വർഷസഹസ്റാണി ബാഹുപ്രഹരണോ വിഭുഃ
തൗ തദാതിബലോന്മത്തൗ ജഗന്മായാ വിമോഹിതൗ

വിഭുവായ വിഷ്ണു അവരോട് അയ്യായിരം വർഷം മുഷ്ടി യുദ്ധം ചെയ്തു. അപ്പോൾ ബലപ്രമത്തരായ അവർ രണ്ടു പേരും ജഗന്മായാമോഹിതരായി,

30. വ്രിയതാം വര ഇത്യേവമൂചതുഃ പരമേശ്വരം
ഏവം തയോർവചഃശ്രുത്വാ ഭഗവാനാദിപൂരുഷഃ

വരം വരിച്ചു കൊള്ളൂ എന്ന് പരമേശ്വരനായ ഹരിയോടു പറഞ്ഞു. ഇങ്ങനെ അവർ പറഞ്ഞതു കേട്ട് ആദിപുരുഷനായ ഭഗവാൻ,

31. വവ്രേവദ്ധ്യാവുഭൗ മേƒദ്യ ഭവേതാമിതി നിശ്ചിതം
തൗ തദാƒതിബലൗ ദേവം പുനരേവോചതുർ ഹരിം

നിങ്ങൾ ഇരുവരും ഇപ്പോൾത്തന്നെ എന്നാൽ വദ്ധ്യരായിത്തീരണം എന്ന വരം വരിച്ചു. അപ്പോൾ അതി ബലവാന്മാരായ അവർ ഹരിയോടു വീണ്ടും പറഞ്ഞുഃ

32. ആവാം ജഹി ന യത്രോർവീ പയസാ ച പരിപ്ലുതാ
തഥേത്യുക്ത്വാ ഭഗവതാ ഗദാശംഖഭൃതാ നൃപ

ഞങ്ങളെ രണ്ടു പേരെയും വെള്ളമില്ലാത്ത ഭൂമിയിൽ വച്ചു കൊന്നു കൊള്ളുക എന്ന്. ഗദാ ശംഖധാരിയായ ഭഗവാൻ അങ്ങനെയാകട്ടെ എന്നും സമ്മതിച്ചു.

33. കൃത്വാ ചക്രേണ വൈ ഛിന്നേ ജഘനേ ശിരസീ തയോഃ
ഏവം ദേവീ സമുത്പന്നാ ബ്രഹ്മണാ സംസ്തുതാ നൃപ

ഹരി സ്വന്തം തുടമേൽ വച്ച് ഇരുവരുടെയും ശിരസ് ചക്രം കൊണ്ട് ഛേദിച്ചു. ഇങ്ങനെ ബ്രഹ്മാവിന്റെ സ്തവത്താൽ പ്രസന്നയായി പിറന്നവളാണ് ആ ദേവി.

34. മഹാകാളീ മഹാരാജ സർവയോഗേശ്വരേശ്വരീ
മഹാലക്ഷ്മ്യാസ്തഥോത്പത്തിം നിശാമയ മഹീപതേ

മഹാരാജാവേ, അവളാണ് മഹായോഗേശ്വരിയായ മഹാകാളി. ഇനി മഹാലക്ഷ്മിയുടെ ഉത്പത്തി എങ്ങനെയാണെന്നു പറയാം, കേട്ടു കൊള്ളുക.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
ഏകാദശോƒദ്ധ്യായഃ

## അഥ ദ്വാദശോƒദ്ധ്യായഃ

### മുനിരുവാച

1. മഹിഷീഗർഭസംഭൂതോ മഹാബലപരാക്രമഃ
ദേവാൻ സർവാൻ പരാജിത്യ മഹിഷോƒഭൂജ്ജഗത്പ്രഭുഃ

മഹിഷിയുടെ മകനായി പിറന്നവനും മഹാബലപരാക്രമങ്ങളോടു കൂടിയവനുമായ മഹിഷാസുരൻ സകലദേവന്മാരെയും പരാജയപ്പെടുത്തി ജഗത്പ്രഭുവായിത്തീർന്നു.

2. സർവേഷാം ലോകപാലാനാമധികാരാന്മഹാസുരഃ
ബലാന്നിർജിത്യ ബുഭുജേ ത്രൈലോക്യൈശ്വര്യമദ്ഭുതം

ആ മഹാസുരൻ ലോകപാലന്മാരുടെയെല്ലാം അധികാരം ബലമായി കൈയടക്കി, അദ്ഭുതകരമായ ത്രൈലോക്യൈശ്വര്യം അനുഭവിച്ചു വന്നു.

3. തതഃ പരാജിതാഃ സർവേ ദേവാഃ സ്വർഗ്ഗപരിച്യുതാഃ
ബ്രഹ്മാണം ച പുരസ്കൃത്യ തേ ജഗ്മുർലോകമുത്തമം

അങ്ങനെയിരിക്കെ, പരാജിതരായി സ്വർഗ്ഗത്തുനിന്ന് നിഷ്കാസനം ചെയ്യപ്പെട്ട ദേവന്മാർ എല്ലാവരും കൂടി ബ്രഹ്മാവിനെ മുൻനിർത്തി പരിപാവനമായ കാത്യായനാശ്രമത്തിലേക്ക് ചെന്നു.

4. യത്രോത്തമൗ ദേവദേവൗ സംസ്ഥിതൗ ശങ്കരാച്യുതൗ
വൃത്താന്തം കഥയാമാസുർമഹിഷസ്യ ദുരാത്മനഃ

അവിടെ ദേവദേവോത്തമന്മാരായ ശങ്കരനും വിഷ്ണുവും ഉണ്ടായിരുന്നു. ദുരാത്മാവായ മഹിഷാസുരന്റെ കഥ ദേവന്മാർ അവരോടു പറഞ്ഞു.

5. ദേവാനാം ചൈവ സർവേഷാം സ്ഥാനാനി തരസാഽസുരഃ
വിനിർജിത്യ സ്വയം ഭുംക്തേ ബലവീര്യമദോദ്ധതഃ

സകല ദേവന്മാരെയും ജയിച്ച് അവരുടെ സ്ഥാനങ്ങൾ ആ അസുരൻ കൈയടക്കി ബലവീര്യമദോദ്ധതനായി സ്വയം അനുഭവിക്കുകയാണ്.

6. മഹിഷാസുരനാമാഽസൗ ദുഷ്ടദൈത്യോഽമരേശ്വരൗ
വധോപായശ്ച തസ്യാശു ചിന്ത്യതാമസുരാർദ്ദനൗ

ഹേ അമരേശ്വരന്മാരേ, മഹിഷനെന്നു പേരുള്ള അവൻ ദുഷ്ടനായ ഒരു ദൈത്യനാണ്. അസുരമർദ്ദകരേ, അവനെ വധിക്കാനുള്ള മാർഗ്ഗം എന്താണെന്ന് ആലോചിച്ചാലും.

7. ഏവം ശ്രുത്വാ സ ഭഗവാൻ ദേവാനാമാർത്തിയുഗ്വചഃ
ചകാര കോപം സുബഹു തഥാ ശങ്കരപത്മജൗ

ഇങ്ങനെ ദേവന്മാർ പറഞ്ഞതുകേട്ടപ്പോൾ ദേവന്മാരുടെ ദുഃഖത്തെ നശിപ്പിക്കുന്ന ഭഗവാൻ വിഷ്ണു ഭയങ്കരമായി കോപിച്ചു. അതു പോലെ ബ്രഹ്മശങ്കരന്മാരും.

8. ഏവം കോപയുതസ്യാസ്യ ഹരേരാസ്യാന്മഹീപതേ
തേജഃ പ്രാദുരഭൂദ്ദിവ്യം സഹസ്രാർക്കസമദ്യുതി

ഇപ്രകാരം കോപാവിഷ്ടനായിത്തീർന്ന ഭഗവാൻ ഹരിയുടെ മുഖത്തു നിന്ന് ആയിരം ആദിത്യന്മാർക്കു തുല്യം പ്രകാശമാനമായ ഒരു ദിവ്യതേജസ്സ് പ്രാദുർഭവിച്ചു.

9. അഥാനുക്രമതസ്തേജഃ സർവേഷാം ത്രിദിവൗകസാം
ശരീരാദുദ്ഭവം പ്രാപ ഹർഷയദ്വിബുധാധിപാൻ

പിന്നീട് ക്രമേണ എല്ലാ ദേവന്മാരുടെയും ശരീരത്തിൽ നിന്ന് ദിവ്യമായ തേജസ്സ് ഉദ്ഭവിച്ചു. അത് ദേവശ്രേഷ്ഠന്മാരെയൊക്കെ സന്തോഷിപ്പിച്ചു.

10. യദഭൂത് ശംഭുജം തേജോ മുഖമസ്യോദപദ്യത
കേശാ ബഭൂവുർയാമ്യേന വൈഷ്ണവേന ച ബാഹവഃ

ശംഭുവിൽനിന്ന് ജനിച്ച തേജസ്സ് മുഖമായിത്തീർന്നു. യമന്റെ തേജസ്സ് കേശങ്ങളും വൈഷ്ണവതേജസ്സ് ബാഹുക്കളുമായി.

11. സൗമ്യേന ച സ്തനൗ ജാതൗ മാഹേന്ദ്രേണ ച മധ്യമഃ
വാരുണേന തതോ ഭൂപ ജംഘോരൂ സംബഭൂവതുഃ

സോമന്റെ തേജസ്സ് സ്തനങ്ങളും മഹേന്ദ്രന്റെ തേജസ്സ് അരക്കെട്ടും വരുണന്റെ തേജസ്സ് കണങ്കാലും തുടകളുമായിത്തീർന്നു.

12. നിതംബോ തേജസാ ഭൂമേഃ പാദൗ ബ്രാഹ്മേണ തേജസാ
പാദാംഗുല്യോ ഭാനവേന വാസവേന കരാംഗുലീ

ഭൂമിയുടെ തേജസ്സ് നിതംബവും ബ്രഹ്മതേജസ്സ് പാദങ്ങളും ഭാനു തേജസ്സ് പാദങ്ങളിലെ വിരലുകളും വസുതേജസ്സ് കൈവിരലുകളുമായിത്തീർന്നു.

13. കൗബേരേണ തഥാ നാസാ ദന്താഃ സംജജ്ഞിരേ തദാ
പ്രാജാപത്യേനോത്തമേന തേജസാ വസുധാധിപ

രാജാവേ, കുബേരതേജസ്സുകൊണ്ട് മൂക്കും ഉത്തമമായ പ്രാജാപത്യതേജസ്സുകൊണ്ട് ദന്തങ്ങളും ഉണ്ടായി.

14. പാവകേന ച സഞ്ജാതം ലോചനത്രിതയം ശുഭം
സാന്ധ്യേന തേജസാ ജാതേ ഭ്രുകുട്യൗ തേജസാം നിധീ

ശുഭമായ ലോചനത്രയം അഗ്നിയുടെ തേജസ്സുകൊണ്ട് ഉണ്ടായി. സന്ധ്യാതേജസ്സുകൊണ്ടു സുന്ദരങ്ങളായ രണ്ടു പുരികങ്ങൾ ഉണ്ടായി.

15. കർണ്ണൗ വായവ്യതോ ജാതൗ തേജസോ മനുജാധിപ
സർവേഷാം തേജസാ ദേവീ ജാതാ മഹിഷമർദ്ദിനീ

രാജാവേ, ചെവികൾ ഉണ്ടായത് വായുവിന്റെ തേജസ്സുകൊണ്ടാണ്. അങ്ങനെ സകലദേവന്മാരുടെയും തേജസ്സുകൊണ്ട് മഹിഷമർദ്ദിനിയായ ദേവി ആവിർഭവിച്ചു.

16. ശൂലം ദദൗ ശിവോ വിഷ്ണുശ്ചക്രം ശംഖം ച പാശഭൃത്
ഹുതാശനോ ദദൗ ശക്തിം മാരുതശ്ചാപസായകൗ

ശിവൻ ശൂലം കൊടുത്തു. വിഷ്ണു ചക്രവും വരുണൻ പാശവും അഗ്നി വേലും വായു അമ്പും വില്ലും നൽകി.

17. വജ്രം മഹേന്ദ്രഃ പ്രദദൗ ഘണ്ടാം ചൈരാവതാദ്ഗജാത്
കാലദണ്ഡം യമോ ബ്രഹ്മാ ചാക്ഷമാലാകമണ്ഡലൂ

ദേവേന്ദ്രൻ വജ്രായുധം കൊടുത്തു. ഐരാവതത്തിന്റെ മണിയും നൽകി. യമൻ കാലദണ്ഡവും ബ്രഹ്മാവ് അക്ഷമാലയും കമണ്ഡലുവും കൊടുത്തു.

18. ദിവാകരോ രശ്മിമാലാം രോമകൂപേഷു സംദദൗ
കാലഃ ഖഡ്ഗം തഥാ ചർമ്മ നിർമ്മലം വസുധാധിപ

ദിവാകരൻ രോമകൂപങ്ങളിലെല്ലാം രശ്മിമാല ചാർത്തി. കാലൻ വാളും നിർമ്മലമായ പരിചയും നൽകി.

19. സമുദ്രോ നിർമ്മലം ഹാരമജരേ ചാംബരേ നൃപ
ചൂഡാമണിം കുണ്ഡലേ ച കടകാനി തഥാംഗദേ

സമുദ്രം, തിളങ്ങുന്ന മുത്തുമാലയും പുതുവസ്ത്രങ്ങളും ചൂഡാമണിയും കുണ്ഡലങ്ങളും കടകങ്ങളും അംഗദങ്ങളും

20. അർദ്ധചന്ദ്രം നിർമ്മലം ച നൂപുരാണി തഥാ ദദൗ
ഗ്രൈവേയകം ഭൂഷണം ച തസ്യൈ ദേവ്യൈ മുദാന്വിതഃ

നിർമ്മലമായ അമ്പിളിക്കലയും നൂപുരങ്ങളും കഴുത്തിൽ അണിയാനുള്ള ആഭരണങ്ങളും സസന്തോഷം നൽകി.

21. വിശ്വകർമ്മാ ചോർമികാശ്ച ദദൗ തസ്യൈ ധരാപതേ
ഹിമവാൻ വാഹനം സിംഹം രത്നാനി വിവിധാനി ച

വിശ്വകർമ്മാവ് മോതിരങ്ങൾ നൽകി. ഹിമവാൻ വാഹനമായി സിംഹത്തെയും അതുപോലെ പലതരം രത്നങ്ങളും കൊടുത്തു.

22. പാനപാത്രം സുരാപൂർണ്ണം ദദൗ തസ്യൈ ധനാധിപഃ
ശേഷശ്ച ഭഗവാൻ ദേവോ നാഗഹാരം ദദൗ വിഭുഃ

രാജാവേ, ധനപതി സുരാപൂർണ്ണമായ പാനപാത്രവും ഭഗവാൻ ശേഷൻ നാഗഹാരവും അവൾക്കു നൽകി.

23. അന്യൈരശേഷവിബുധൈർമാനിതാ സാ ജഗന്മയീ
താം തുഷ്ടുവുർമഹാദേവീം ദേവാ മഹിഷപീഡിതാഃ

മഹിഷാസുരപീഡിതരായ മറ്റു സകലദേവന്മാരാലും സമ്മാനിതയും ജഗന്മയിയും മഹാദേവിയും

24. നാനാസ്തോത്രൈർമഹേശാനീം ജഗദുദ്ഭവകാരിണീം
തേഷാം നിശമ്യ ദേവേശീ സ്തോത്രം വിബുധപൂജിതാ

മഹേശാനിയും ജഗദുദ്ഭവകാരിണിയുമായ ആ ദേവിയെ നാനാ സ്തോത്രങ്ങൾ കൊണ്ട് സ്തുതിച്ചു. ദേവന്മാരാൽ ഇപ്രകാരം പൂജിതനായ ദേവേശി അവരുടെ സ്തുതി കേട്ടിട്ട്,

25. മഹിഷസ്യ വധാർത്ഥായ മഹാനാദം ചകാര ഹ
തേന നാദേന മഹിഷശ്ചകിതോഭൂദ്ധരാപതേ

മഹിഷാസുരവധത്തിനു വേണ്ടി അത്യുച്ചത്തിൽ ഗർജ്ജിച്ചു. രാജാവേ, അതു കേട്ടപ്പോൾത്തന്നെ മഹിഷാസുരൻ ഭയപ്പെട്ടു വിറച്ചു.

26. ആസസാദ ജഗദ്ധാത്രീം സർവസൈന്യസമാവൃതഃ
തതഃ സ യുയുധേ ദേവ്യാ മഹിഷാഖ്യോ മഹാസുരഃ

മഹിഷനെന്ന മഹാസുരൻ ഉടൻതന്നെ സർവസൈന്യങ്ങളോടും കൂടി ദേവിയുടെ നേർക്ക് യുദ്ധം തുടങ്ങി.

27. ശസ്ത്രാസ്ത്രൈർബഹുധാ ക്ഷിപ്തൈഃ പൂരയന്നംബരാന്തരം
ചിക്ഷുരോ ഗ്രാമണീഃ സേനാപതിർദുർധരദുർമുഖൗ

പ്രയോഗിച്ച പലതരം ശസ്ത്രാസ്ത്രങ്ങൾ കൊണ്ട് ആകാശം മൂടപ്പെട്ടു. സേനാപതികളിൽ ശ്രേഷ്ഠന്മാരായ ചിക്ഷുരൻ, ദുർധരദുർമുഖന്മാർ,

28. ബാഷ്കളസ്താമ്രകശ്ചൈവ ബിഡാലവദനോ/പരഃ
ഏതൈശ്ചാന്യൈരസംഖ്യാതൈഃ സംഗ്രാമാന്തകസന്നിഭൈഃ

ബാഷ്കളൻ, താമ്രകൻ, ബിഡാലവദനൻ, യുദ്ധരംഗത്ത് കാലതുല്യന്മാരായ മറ്റ് അനേകം

29. യോധൈഃ പരിവൃതോ വീരോ മഹിഷോ ദാനവോത്തമഃ
തതഃ സാ കോപതാമ്രാക്ഷീ ദേവീ ലോകവിമോഹിനീ

യോദ്ധാക്കൾ എന്നിവരാൽ പരിവൃതനായിരുന്നു, ദാനവോത്തമനും വീരനുമായ മഹിഷൻ. അപ്പോൾ കോപകലുഷിതമായ കണ്ണുകളോടു കൂടി, ലോകവിമോഹിനിയായ ദേവി,

30. ജഘാന യോധാൻ സമരേ ദേവീ മഹിഷമാശ്രിതാൻ
തതസ്തേഷു ഹതേഷ്വേവ സ ദൈത്യോ രോഷമൂർച്ഛിതഃ

യുദ്ധത്തിൽ മഹിഷന്റെ യോദ്ധാക്കളെ കൊന്നൊടുക്കി. അവർ അങ്ങനെ കൊല്ലപ്പെട്ടുകൊണ്ടിരിക്കെ, കോപമൂർച്ഛിതനും

31. ആസസാദ തദാ ദേവീം തൂർണ്ണം മായാവിശാരദഃ
രൂപാന്തരാണി സംഭേജേ മായയാ ദാനവേശ്വരഃ

മായാവിശാരദനുമായ ദൈത്യൻ അതിവേഗം ദേവിയുടെ നേർക്ക് പാഞ്ഞടുത്തു. ആ ദാനവേശ്വരൻ മായ കൊണ്ട് പല രൂപങ്ങളും കൈക്കൊണ്ടു.

32. താനി താന്യസ്യ രൂപാണി നാശയാമാസ സാ തദാ
തതോഽന്തേ മഹിഷം രൂപം ബിഭ്രാണമമരാർദ്ദനം

അവൻ സ്വീകരിച്ച രൂപങ്ങളോരോന്നും ദേവി നശിപ്പിച്ചു. അമരശത്രുവായ അവൻ ഒടുക്കം മഹിഷരൂപം തന്നെ സ്വീകരിച്ചു. അവനെ,

33. പാശേന ബദ്ധ്വാ സുദൃഢം ഛിത്വാ ഖഡ്ഗേന തച്ഛിരഃ
പാതയാമാസ മഹിഷം ദേവീ ദേവഗണാന്തകം

കയറുകൊണ്ട് വരിഞ്ഞുകെട്ടി വാളുകൊണ്ട് അവന്റെ തല വെട്ടി. അങ്ങനെ ദേവഗണങ്ങളുടെ അന്തകനായ മഹിഷനെ ദേവി വീഴ്ത്തി.

34. ഹാഹാ കൃതം തതഃ ശേഷം സൈന്യം ഭഗ്നം ദിശോദശ
തുഷ്ടുവുർദേവദേവേശീം സർവേ ദേവാഃ പ്രമോദിതാഃ

അവശേഷിച്ച സൈന്യങ്ങൾ ഹാഹാകാരത്തോടെ ചിന്നിച്ചിതറി നാലുദിക്കിലേക്കും പാഞ്ഞു. ദേവന്മാരെല്ലാം ദേവദേവേശിയെ സസന്തോഷം വാഴ്ത്തി സ്തുതിച്ചു.

35. ഏവം ലക്ഷ്മീഃ സമുത്പന്നാ മഹിഷാസുരമർദ്ദിനീ
രാജൻ ശൃണു സരസ്വത്യാഃ പ്രാദുർഭാവോ യഥാഽഭവത്

ഇപ്രകാരമാണ് മഹിഷാസുരമർദ്ദിനിയായ ലക്ഷ്മീദേവിയുടെ ജനനം. രാജാവേ, ഇനി സരസ്വതിയുടെ ജനനം എങ്ങനെയായിരുന്നു എന്നു പറയാം. കേട്ടുകൊള്ളുക.

36. ഏകദാ ശുംഭനാമാസീദ്ദൈത്യോ മദബലോത്കടഃ
നിശുംഭശ്ചാപി തദ്ഭ്രാതാ മഹാബലപരാക്രമഃ

പണ്ട് ശുംഭനെന്നു പേരുള്ള ഉർക്കടമദബലങ്ങളോടുകൂടിയ ഒരു അസുരനുണ്ടായിരുന്നു. അവന്റെ ഭ്രാതാവായ നിശുംഭനും മഹാബലപരാക്രമങ്ങളുള്ളവനായിരുന്നു.

37. തേന സംപീഡിതാ ദേവാഃ സർവേ ഭ്രഷ്ടശ്രിയോ നൃപ
ഹിമവന്തമഥാസാദ്യ ദേവീം തുഷ്ടുവുരാദരാത്

അവന്റെ പീഠനമേറ്റ് ദേവന്മാരെല്ലാം ഐശ്വര്യം കെട്ടവരായിത്തീർന്നു. അവർ ഹിമാലയത്തിൽ ചെന്ന് ആദരപൂർവം ദേവിയെ സ്തുതിച്ചു.

**ദേവാ ഊചുഃ**

**38. ജയ ദേവേശി ഭക്താനാ മാർത്തിനാശനകോവിദേ**
**ദാനവാന്തകരൂപേ ത്വമജരാമരണേfനഘേ**

ദേവേശി, ജയിച്ചാലും ! ഭക്തന്മാരുടെ ആർത്തിയെ നശിപ്പിക്കുന്നതിൽ സമർത്ഥേ, ദാനവരെ നശിപ്പിക്കുന്ന കാലസ്വരൂപേ, ജരാമരണ രഹിതേ, അനഘേ,

**39. ദേവേശി ഭക്തിസുലഭേ മഹാബലപരാക്രമേ**
**വിഷ്ണുശങ്കരബ്രഹ്മാദിസ്വരൂപേfനന്തവിക്രമേ**

ദേവേശി, ഭക്തിസുലഭേ, മഹാബലപരാക്രമേ, വിഷ്ണുശങ്കരബ്രഹ്മാദിസ്വരൂപേ, അനന്തവിക്രമേ,

**40. സൃഷ്ടിസ്ഥിതികരേ നാശകാരികേ കാന്തിദായിനി**
**മഹാതാണ്ഡവസുപ്രീതേ മോദദായിന മാധവി**

സൃഷ്ടിസ്ഥിതികരേ, നാശകാരിണി, കാന്തിദായനി, മഹാതാണ്ഡവ സപ്രീതേ മോദദായിനി,മാധവി,

**41. പ്രസീദ ദേവദേവേശി പ്രസീദ കരുണനിധേ**
**നിശുംഭസുംഭസംഭൂതഭയാപാരാബുധവാരിധേഃ**

ദേവദേവേശി, കരുണാനിധേ പ്രസാദിക്കണേ പ്രസാദിക്കണേ. ശുംഭനിശുഭന്മാരിൽ നിന്നുണ്ടായ അപാരമായ ഭയസമുദ്രത്തിൽ നിന്ന്,

**42. ഉദ്ധരാസ്മാൻ പ്രപന്നാർത്തിനാശികേ ശരണാഗതാൻ**
**ഏവം സംസ്തുവതാം തേശാം ത്രിദശാനാം ധരാപതേ**

ആശ്രയിക്കന്നവരുടെ ആർത്തനശിപ്പക്കുന്നവളേ, ശരണേ പ്രാപിച്ച ഞങ്ങളെ രക്ഷിക്കണേ. ഇപ്രകാരം സ്തുതിക്കുന്ന ദേവന്മാരിൽ,

**43. പ്രസന്നാ ഗിരിജാ പ്രാഹ ബ്രൂത സ്തവനകാരണം**
**ഏതസ്മിന്നന്തരേ തസ്യാഹ കോശരൂപാത്സമുത്ഥിതാ**

പ്രസന്നയായിത്തീർന്ന ഗിരിജ ചേദിച്ചു: ''പറയുവിൻ, നിങ്ങൾ എന്തിനാണ് എന്നെ സ്തുതിച്ചത്?.'' അതിനിടയ്ക്ക് ആ ദേവിയുടെ കോശരൂപത്തിൽ നിന്ന് സമുദ്ഭവിച്ച,

**44. കൗശികീ സാ ജഗത്പൂജ്യാ ദേവാൻ പ്രീത്യേദമബ്രവീത്**
**പ്രസന്നാഹം സുരശ്രേഷ്ഠാഃ സ്തവേനോത്തമരൂപിണീ**

ജഗത്പൂജ്യയായ കൗശികി ദേവന്മാരോട് പ്രീതിപൂർവ പറഞ്ഞു: '' ദേവശ്രേഷ്ഠന്മാരേ, ഉത്തമ സ്വരൂപിണിയായ ഞാൻ ഈ സ്തുതികൊണ്ട് പ്രസന്നയായിരിക്കുന്നു.

**45. വ്രിയതാം വര ഇത്യുക്തേ ദേവാഃ സംവവ്രിരേ വരം**
**ശുംഭനാമാfവരോ ഭ്രാതാ നിശുംഭസ്തസ്യ വിശ്രുതഃ**

വരം വരിച്ചു കൊള്ളുവിൻ'' എന്നു പറഞ്ഞപ്പോൾ ദേവന്മാർ വരം ആവശ്യപ്പെട്ടു; ശുംഭനെന്ന ഒരു അസുരനുണ്ട്. അവന്റെ ഇളയ സഹോദരനാണ് പേരുകേട്ട നിശുംഭൻ.

**46. ത്രൈലോക്യമോജസാക്രാന്തം ദൈത്യേന ബലശാലിനാ**
**ത്വധശ്ചിന്ത്യതാം ദേവി ദുരത്മാ ദാനവേശ്വരഃ**

ബലശാലിയായ ആ ദൈത്യൻ സ്വന്തം കൈയൂക്കുകൊണ്ട് ത്രൈലോക്യം മുഴുവൻ ആക്രമിച്ചു കീഴ്പ്പെടുത്തി. ഹേ ദേവേശ്വരി, അവനെ സംഹരിക്കുന്നത് എങ്ങനെയാണെന്ന് ആലോചിച്ചാലും. ദുരാത്മാവായ ആ ദാനവോത്തമൻ,

47. ബാധതേ സതതം ദേവി തിരസ്കൃത്യ നിജൗജസാ

ഞങ്ങളെ സദാ പീഡിപ്പിച്ചുകൊണ്ടിരിക്കുന്നു. അവനെ സ്വന്തം ശക്തികൊണ്ട് തിരസ്കരിക്കുക.

## ശ്രീദേവ്യുവാച

ദേവശത്രും പാതയിഷ്യേ നിശുംഭം ശുംഭമേവ ച

ദേവശത്രുക്കളായ ശുംഭനെയും നിശുംഭനെയും ഞാൻ വീഴ്ത്തികൊള്ളാം.

48. സ്വസ്ഥാസ്തിഷ്ഠന്തു ഭദ്രം വഃ കണ്ടകം നാശയാമി വഃ
ഇത്യുക്ത്വാ ദേവദേവേശീ ദേവാൻസേന്ദ്രാൻ ദയാമയീ

സ്വസ്ഥരായിരിക്കുവിൻ! നിങ്ങൾക്കു മംഗളമുണ്ടാവട്ടെ. നിങ്ങളുടെ ശത്രുവിനെ ഞാൻ സംഹരിക്കാം. ഇന്ദ്രാദികളായ ദേവന്മാരോട് ഇങ്ങനെ പറഞ്ഞിട്ട് ദയാമയിയായ ദേവദേവേശ്വരി,

49. ജഗാമാദർശനം സദ്യോ മിഷതാം ത്രിദിവൗകസാം
ദേവാഃ സമാഗതാ ഹൃഷ്ടാ സുവർണ്ണാദ്രിഗുഹാം ശുഭാം

ദേവന്മാരെല്ലാം നോക്കിനിൽക്കെ അപ്രത്യക്ഷയായി. ദേവന്മാർ സന്തോഷത്തോടു കൂടി സുവർണ്ണപർവ്വതത്തിലുള്ള (മേരു) ശുഭമായ ഗുഹകളിലേക്കും മടങ്ങിപ്പോയി.

50. ചണ്ഡമുണ്ഡൗ പശ്യതഃ സ്മ ഭൃത്യൗ ശുംഭനിശുംഭയോഃ
ദൃഷ്ട്വാ താം ചാരുസർവാംഗീം ദേവീം ലോകവിമോഹിനീം

ശുംഭനിശുംഭന്മാരുടെ ഭൃത്യന്മാരായ ചണ്ഡമുണ്ഡൻന്മാർ ദേവിയെ കണ്ടു. അത്യന്തം സുന്ദരിയും ലോകവിമോഹിനിയുമായ ആ ദേവിയെകണ്ടിട്ട്,

51. കഥയാമാസതു രാജ്ഞേ ഭൃത്യൗ തൗ ചണ്ഡമുണ്ഡകൗ
ദേവ സർവാ സുരശ്രേഷ്ഠ രത്നഭോഗാർഹ മാനദ

ഭൃത്യന്മാരായ ചണ്ഡമുണ്ഡന്മാർ രാജാവിനെ അറിയിച്ചു. സർവ അസുരന്മാരിലും ശ്രേഷ്ഠനായ ദേവ, രത്നങ്ങളായിട്ടുള്ളതെല്ലാം അനുഭവിക്കാൻ അർഹതയുള്ളവനേ, ശത്രുസംഹാരക,

52. അപൂർവകാമിനീ ദൃഷ്ടാ ചാവാഭ്യാം രിപുമർദ്ദന
തസ്യാഃ സംഭോഗയോഗ്യത്വമസ്ത്യേവ തവ സാമ്പ്രതം

രിപുമർദ്ദന, ഒരു അപൂർവസുന്ദരിയെ ഞങ്ങൾ ഇന്നു കണ്ടു. അവളോടു സംയോജിക്കാനുള്ള യോഗ്യത ഇപ്പോൾ അങ്ങേയ്ക്കു മാത്രമേയുള്ളു.

53. താം സമാനയ ചാർവംഗീം ഭുംക്ഷ്വ സൗഖ്യസമന്വിതഃ
താദൃശീ നാസുരീ നാരീ ന ഗന്ധർവീ ന ദാനവീ

ആ സുന്ദരാംഗിയെ കൂട്ടികൊണ്ടു വന്ന് സുഖമായി അനുഭവിച്ചാലും. അപ്രകാരം ഒരു അസുരസ്ത്രീ കാണുകയില്ല. ഗന്ധർവസ്ത്രീയോ ദാനവസ്ത്രീയോ ഇല്ല.

54. ന മാനവീ നാപി ദേവീ യാദൃശീ സാ മനോഹരാ
ഏവം ഭൃത്യവചഃ ശ്രുത്വാ ശുംഭഃ പരബലാർദനഃ

മനുഷ്യസ്ത്രീയോ ദേവസ്ത്രീയോ ഇല്ല. അത്ര സുന്ദരിയാണ് അവൾ. ഭൃത്യന്മാരും ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ ശത്രുവർഗ്ഗത്തെ ഒടുക്കുന്ന ശുംഭൻ,

55. ദൂതം സംപ്രേഷയാമാസ സുഗ്രീവം നാമ ദാനവം
സ ദൂതസ്ത്വരിതം ഗത്വാ ദേവ്യാഃ സവിധമാദരാത്

സുഗ്രീവനെന്ന ദാനവനെ ദൂതനായി അയച്ചു. ആ ദൂതൻ വേഗം ദേവിയുടെ അടുത്തുചെന്ന് ആദരത്തോടെ,

56. വൃത്താന്തം കഥയാമാസ ദേവൈ്യ ശുംഭസ്യ യദ്വചഃ
ദേവി ശുംഭാസുരോ നാമ ത്രൈലോക്യവിജയീ പ്രഭുഃ

ശുംഭൻ പറഞ്ഞയച്ച വൃത്താന്തമെല്ലാം ദേവിയെ അറിയിച്ചു. ഹേ ദേവി, ശുംഭനെന്നു പേരുള്ള ത്രൈലോക്യവിജയിയായ ഒരു അസുരനുണ്ട്.

57. സർവേഷാം രത്നവസ്തൂനാം ഭോക്താ മാന്യോ ദിവൗകസാം
തദുക്തം ശൃണു മേ ദേവി രത്നഭോക്താഽഹമവ്യയഃ

അദ്ദേഹം രത്നതുല്യമായ എല്ലാ വസ്തുക്കളും അനുഭവിക്കുന്നവനും ദേവന്മാർക്കു പോലും മാന്യനുമാണ്. ദേവീ, അദ്ദേഹം പറഞ്ഞതുകേട്ടാലും. ഞാൻ രത്നങ്ങളായിട്ടുള്ളതെല്ലാം ഭുജിക്കുന്നവനും അനശ്വരനുമാണ്.

58. ത്വം ചാപി രത്നഭൂതാ ഭജ മാം ചാരുലോചനേ
സർവേഷു യാനി രത്നാനി ദേവാസുരനരേഷു ച

നീയും രത്നഭൂതയാണ്. ഹേ ചാരുനേത്രേ, നീ എന്നെ സ്വീകരിച്ചുകൊള്ളുക. സകലദേവാസുരന്മാരിലും രത്നങ്ങളായിട്ട് എന്തെല്ലാമുണ്ടോ

59. താനി മയ്യേവ സുഭഗേ ഭജ മാം കാമജൈഃ രസൈഃ

അവയെല്ലാം എനിക്കുള്ളവയാണ്. ഹേ സുഭഗേ, കാമരസങ്ങളോടെ എന്നെ പ്രാപിച്ചുകൊള്ളുക.

ദേവ്യുവാച

സത്യം വദസി ഹേ ദൂത ദൈത്യരാജപ്രിയംകര

ദൈത്യരാജാവിനു പ്രിയങ്കരനായ ദൂത, നീ സത്യമാണു പറയുന്നത്.

60. പ്രതിജ്ഞാ യാ മയാ പൂർവം കൃതാ സാപ്യനൃഥാ കഥം
ഭവേത്താം ശൃണു മേ ദൂത യാ പ്രതിജ്ഞാ യഥാ കൃതാ

ഞാൻ പണ്ടൊരു പ്രതിജ്ഞചെയ്യ്തിട്ടുണ്ട്, അത് എങ്ങനെ തെറ്റിക്കും? ഞാൻ ചെയ്ത പ്രതിജ്ഞ എന്തായിരുന്നെന്ന് പറയാം; കേൾക്കൂ

61. യോ മേ ദർപ്പം വിധുനുതേ യോ മേ ബലമപോഹതി
യോ മേ പ്രതിബലോ ഭൂയാത് സ ഏവ മമ ഭോഗഭാക്

ആരാണോ എന്റെ ദർപ്പത്തെ അടക്കുന്നത്, എന്റെ ബലത്തെ കീഴ്പ്പെടുത്തുന്നത്, ആരാണോ എനിക്ക് തുല്യം ബലവാനായിരിക്കുന്നത് അവൻ എന്നെ അനുഭവിയ്ക്കുന്നവനാകും.

62. തത ഏനാം പ്രതിജ്ഞാം മേ സത്യാം കൃത്വാഽസുരേശ്വരഃ
ഗൃഹ്ണാതു പാണിം തരസാ തസ്യാശക്യം കിമത്ര ഹി.

അതുകൊണ്ട് എന്റെ ഈ പ്രതിജ്ഞയെ സത്യമാക്കിയിട്ട് അസുരേശ്വരൻ ഇപ്പോൾ തന്നെ എന്റെ പാണി ഗ്രഹിച്ചുകൊള്ളട്ടെ. അദ്ദേഹത്തിന് അശക്യമായിട്ട് എന്താണുള്ളത്?

**63. തസ്മാദ്ഗച്ഛ മഹാദൂത സ്വാമിനം ബ്രൂഹി ചാദൃതഃ**
**പ്രതിജ്ഞാം ചാപി മേ സത്യാം വിധാസ്യതി ബലാധികഃ**

അതുകൊണ്ട് യോഗ്യനായ ദൂത നീ പോയി സ്വാമിയോട് വിനയപൂർവം ഇക്കാര്യം പറയണം. എന്റെ പ്രതിജ്ഞയെ അതിബലവാനായ അദ്ദേഹം സത്യമാക്കിത്തീർക്കും.

**64. ഏവം വാക്യം മഹാദേവ്യാഃ സമാകർണ്യ സ ദാനവഃ**
**കഥയാമാസ ശുംഭായ ദേവ്യാ വൃത്താന്തമാദിതഃ**

ദേവിയുടെ ഇപ്രകാരമുള്ള വാക്യം കേട്ട ആ ദാനവൻ ശുംഭന്റെ അടുക്കൽ എത്തി ദേവിയുടെ എല്ലാ വൃത്താന്തങ്ങളും അവനെ അറിയിച്ചു.

**65. തദപ്രിയം ദൂതവാക്യം ശുംഭഃ ശ്രുത്വാ മഹാബലഃ**
**കോപമാഹാരയാമാസ മഹാന്തം ദനുജാധിപഃ**

മഹാശക്തനും ദാനവാധിപനുമായ ശുംഭൻ, ദൂതൻ പറഞ്ഞ അപ്രിയമായ വാക്കുകൾകേട്ടപ്പോൾ അത്യധികമായ കോപത്തിന് അധീനനായി.

**66. തതോ ധൂമ്രാക്ഷനാമാനം ദൈത്യം ദൈത്യപതിഃ പ്രഭുഃ**
**ആദിദേശ ശൃണു വചോ ധൂമ്രാക്ഷ മമ ചാദൃതഃ**

ഉടനെ ദൈത്യപതിയായ പ്രഭു ധൂമ്രാക്ഷനെന്നു പേരുള്ള ദൈത്യനെ വിളിച്ച് ഇങ്ങനെ കല്പിച്ചു: "ധൂമ്രാക്ഷ, ഞാൻ പറയുന്നതു ശ്രദ്ധിച്ചു കേൾക്കണം.

**67. താം ദുഷ്ടാം കേശപാശേഷു ധൃത്വാപ്യാനീയതാം മമ**
**സമീപമവിളംബേന ശീഘ്രം ഗച്ഛസ്വ മേ പുരഃ**

ആ ദുഷ്ടയെ തലമുടിക്ക് ചുറ്റിപ്പിടിച്ച് എന്റെയടുത്തുകൊണ്ടു വരണം. താമസിക്കരുത്. ഉടൻ തന്നെ ഇവിടെ നിന്ന് പൊയ്ക്കൊ."

**68. ഇത്യാദേശം സമാസാദ്യ ദൈത്യേശോ ധൂമ്രലോചനഃ**
**ഷഷ്ട്യാസുരാണാം സഹിതഃ സഹസ്രാണാം മഹാബലഃ**

ഇപ്രകാരം കല്പിച്ചതു കേട്ട് ദൈത്യേശനും മഹാശക്തനുമായ ധൂമ്രലോചനൻ അറുപതിനായിരം അസുരസൈന്യങ്ങളോടുകൂടി,

**69. തുഹിനാചലമാസാദ്യ ദേവ്യാഃ സവിധമേവ സഃ**
**ഉച്ചൈർദേവീം ജഗാദാശു ഭജ ദൈത്യപതിം ശുഭേ**

ഹിമാലയത്തിൽ ദേവിയുടെ സന്നിധിയിൽത്തന്നെ ചെന്ന് ദേവിയോട് ഉറക്കെ വിളിച്ചു പറഞ്ഞു:"ശുഭേ, ദൈത്യപതിയായ ശുംഭനെ സ്വീകരിച്ചുകൊള്ളൂ.

**70. ശുംഭം നാമ മഹാവീര്യം സർവഭോഗാനവാപ്നുഹി**
**നോചേത് കേശാൻ ഗൃഹീത്വാ ത്വാം നേഷ്യേ ദൈത്യപതിം പ്രതി**

ശുംഭനെന്ന ആ മഹാവീര്യവാനെ സ്വീകരിച്ചാൽ നിനക്ക് സകലഭോഗങ്ങളും അനുഭവിക്കാം. അല്ലെങ്കിൽ തലമുടിക്കു പിടിച്ചെടുത്ത് നിന്നെ ദൈത്യാധിപന്റെ മുന്നിൽ കൊണ്ടു ചെന്നാക്കും.

71. ഇത്യുക്താ സാ തതോ ദേവീ ദൈത്യേന ത്രിദശാരിണാ
ഉവാച ദൈത്യ യദ്ബ്രൂഷേ തത്സത്യം തേ മഹാബല

ഇങ്ങനെ ദേവശത്രുവായ ദൈത്യൻ പറഞ്ഞപ്പോൾ ദേവീ ആ ദൈത്യനോടു പറഞ്ഞു: മഹാശക്തനായ ദൈത്യ, നീ പറയുന്നത് നിന്നെ സംബന്ധിച്ചിടത്തോളം സത്യമായിരിക്കണം.

72. രാജാ ശുംഭാസുരസ്ത്വം ച കിം കരിഷ്യസി തദ്വദ
ഇത്യുക്തോ ദൈത്യപോഽധാവത്തൂർണ്ണം ശസ്ത്രസമന്വിതഃ

രാജാവായ ശംഭാസുരനും നീയും എന്തുചെയ്യുമെന്നു പറയൂ. ഇത്രയും പറഞ്ഞതുകേട്ട ആ ദൈത്യാധിപൻ ഉടൻതന്നെ ആയുധങ്ങളുമായി ദേവിയുടെ നേർക്ക് അടുത്തു.

73. ഭസ്മസാത്തം ചകാരാശു ഹുങ്കാരേണ മഹേശ്വരീ
തതഃ സൈന്യം വാഹനേന ദേവ്യാ ഭഗ്നം മഹീപതേ

മഹേശ്വരി അപ്പോൾത്തന്നെ അവനെ ഹുങ്കാരംകൊണ്ടു ഭസ്മമാക്കി. അതെതുടർന്ന് അവന്റെ സൈന്യങ്ങളെ ദേവിയുടെ വാഹനമായ സിംഹവും കൊന്നൊടുക്കി.

74. ദിശോ ദശാഭജൻ ശീഘ്രം ഹാഹാഭൂതമചേതനം
തദ്വൃത്താന്തം സമാശ്രുത്യ സ ശുംഭോ ദൈത്യരാഡ്‌വിഭുഃ

അപ്പോഴേക്കും പത്തുദിക്കുകളും ഹാഹാകാരം കൊണ്ട് ചൈതന്യരഹിതമായിത്തീർന്നു. ദൈത്യരാജാവായ ശുംഭൻ ആ വൃത്താന്തം കേട്ടിട്ട്,

75. ചുകോപ ച മഹാകോപാദ്ഭ്രുകുടീകുടിലാനനഃ
തതഃ കോപപരീതാത്മാ ദൈത്യരാജഃ പ്രതാപവാൻ

കോപിച്ചു. അടക്കാനാവാത്ത കോപത്താൽ പുരിക്കക്കൊടി ചുളിഞ്ഞു. ഉടനെ കോപാവിഷ്ടനും പ്രതാപിയുമായ ആ ദൈത്യരാജാവ്,

76. ചണ്ഡം മുണ്ഡം രക്തബീജം ക്രമതഃ പ്രൈഷയദ്വിഭുഃ
തേ ച ഗത്വാ ത്രയോ ദൈത്യാ വിക്രാന്താ ബഹുവിക്രമാഃ

ചണ്ഡൻ, മുണ്ഡൻ, രക്തബീജൻ ഇങ്ങനെ ഓരോരുത്തരെയും ക്രമത്തിന് ദേവിയുടെ അടുത്തേക്ക് അയച്ചു. വിജയശാലികളും അതിപരാക്രമികളുമായ ആ മൂന്നു ദൈത്യന്മാരും കൂടി,

77. ദേവീം ഗൃഹീതുമാരബ്ധയത്നാസ്തേ ഹ്യഭവൻ ബലാത്
താനാപതത ഏവാസൗ ജഗദ്ധാത്രീ മദോത്ക്കടാ

ദേവിയെ ബലാൽക്കാരേണ പിടിച്ചുകൊണ്ടു പോകാൻ തുടങ്ങി. ദേവിയുടെ നേർക്ക് പാഞ്ഞടുത്തപ്പോൾ ത്തന്നെ ഉത്ക്കടമദംപൂണ്ട ജഗജ്ജനനി,

78. ശൂലം ഗൃഹീത്വാ വേഗേന പാതയാമാസ ഭൂതലേ
സസൈന്യാൻ നിഹതാൻ ശ്രുത്വാ ദൈത്യാംസ്ത്രീൻ ദാനവേശ്വരൗ

ശൂലം കൊണ്ട് അവരെ കൊന്ന് നിലത്തുവീഴ്ത്തി. സൈന്യങ്ങളോടു കൂടിയ മൂന്നു ദൈത്യന്മാരെയും കൊന്നെന്നു കേട്ടപ്പോൾ ദൈത്യരായ,

79. ശുംഭശ്ചൈവ നിശുംഭശ്ച സമാജഗ്മതുരോജസാ
നിശുംഭശ്ചൈവ ശുംഭശ്ച കൃത്വാ യുദ്ധം മഹോത്കടം

ശുംഭനിശുംഭന്മാർ ഉത്സാഹത്തോടെ യുദ്ധത്തിനിറങ്ങി. ശുംഭനും നിശുംഭനും അത്യുഗ്രമായി പൊരുതി.

80. ദേവ്യാശ്ച വശഗൗ ജാതൗ നിഹതൗ ച തയാ*f*സുരൗ
ഇതി ദൈത്യവരം ശുംഭം ഘാതയിത്വാ ജഗന്മയീ

അവരും ദേവിക്ക് കീഴ്പ്പെട്ടു. ആ അസുരന്മാരെയും ദേവി നിഹനിച്ചു. ഇങ്ങനെ ദൈത്യവരനായ ശുംഭനെ കൊന്ന ജഗന്മയിയെ

81. വിബുധൈഃ സംസ്തുതാ യദ്വത്സാക്ഷാദ്വാഗീശ്വരീ പരാ
ഏവം തേ വർണ്ണിതോ രാജൻ പ്രാദുർഭാവോ*f*തിരമ്യകഃ

ദേവന്മാർ സ്തുതിച്ചു. ആ ദേവിയാണ് പരയായ സാക്ഷാത് വാഗീശ്വരി. രാജാവേ, ഇങ്ങനെ അത്യന്തം മനോഹരമായി ആ ദേവിയുടെ പ്രാദുർഭാവം അങ്ങയോടു വർണ്ണിച്ചു കഴിഞ്ഞു.

82. കാള്യാശ്ചൈവ മഹാലക്ഷ്മ്യാഃ സരസ്വത്യാഃ ക്രമേണ ച
പരാ പരേശ്വരീ ദേവീ ജഗത്സർഗ്ഗം കരോതി ച

യഥാക്രമം കാളിയുടെയും ലക്ഷ്മിയുടെയും സരസ്വതിയുടെയും ആവിർഭാവം എങ്ങനെയായിരുന്നു എന്ന് പറഞ്ഞുകഴിഞ്ഞു. പരയായ പരമേശ്വരിയാണ് ജഗത്തിനെ സൃഷ്ടിക്കുന്നതും

83. പാലനം ചൈവ സംഹാരം സൈവ ദേവീ ദധാതി ഹി
താം സമാശ്രയ ദേവേശീം ജഗന്മോഹനിവാരിണീം

പാലിക്കുന്നതും. ആ ദേവി തന്നെയാണ് സംഹരിക്കുന്നതും. ജഗന്മോഹനിവാരണിയായ ആ ദേവിയെ അങ്ങും ആശ്രയിക്കുക.

84. മഹാമായാം പൂജ്യതമാം സാ കാര്യം തേ വിധാസ്യതി

പൂജ്യതമയായ ആ മഹാമായ അങ്ങയുടെ കാര്യം നിറവേറ്റിത്തരും.

നാരായണ ഉവാച

ഇതി രാജാ വചഃ ശ്രുത്വാ മുനേഃ പരമശോഭനം

ഇങ്ങനെ മുനി പറഞ്ഞ പരമശോഭനമായ വാക്കുകേട്ട രാജാവ്,

85. ദേവീം ജഗാമ ശരണം സർവകാമഫലപ്രദാം
നിരാഹാരോ യതാത്മാ ച തന്മനാശ്ച സമാഹിതഃ

സർവകാമഫലപ്രദയായ ദേവിയെ ശരണം പ്രാപിച്ചു. നിരാഹാരനായി ഇന്ദ്രിയങ്ങൾ അടക്കി ഏകാഗ്രചിത്തനായി ദേവിയെ സ്മരിച്ചുകൊണ്ട്,

86. ദേവീമൂർത്തിം മൃണ്മയീം ച പൂജയാമാസ ഭക്തിതഃ
പൂജനാന്തേ ബലിം തസ്യൈ നിജഗാത്രാസൃജം ദദത്

മൃണ്മയമായ ദേവീവിഗ്രഹമുണ്ടാക്കി ഭക്തിപൂർവം പൂജിച്ചു. പൂജയുടെ അവസാനം സ്വന്തം രക്തം കൊണ്ട് ബലിനൽകവേ,

87. തദാ പ്രസന്നാ ദേവേശീ ജഗദ്യോനിഃ കൃപാവതീ
പ്രാദുർബഭൂവ പുരതോ വരം ബ്രൂഹീതി ഭാഷിണീ

ജഗദ്യോനിയും കൃപാനിധിയുമായ ദേവി പ്രസന്നയായിത്തീർന്നു. വരം എന്താണു വേണ്ടതെന്നു ചോദിച്ചുകൊണ്ട് മുന്നിൽ ആവിർഭവിച്ചു.

**88. സ രാജാ നിജമോഹസ്യ നാശനം ജ്ഞാനമുത്തമം**
**രാജ്യം നിഷ്കണ്ടകം ചൈവ യാചതിസ്മ മഹേശ്വരീം**

രാജാവ്, തന്റെ മോഹം നശിപ്പിക്കുന്ന ഉത്തമമായ ജ്ഞാനവും ശത്രുരഹിതമായ രാജ്യവും മഹേശ്വരിയോടു യാചിച്ചു.

### ശ്രീദേവ്യുവാച

**89. രാജന്നിഷ്കണ്ടകം രാജ്യം ജ്ഞാനം വൈ മോഹനാശനം**
**ഭവിഷ്യതി മയാ ദത്തമസ്മിന്നേവ ഭവേ തവ**

രാജാവേ, ശത്രുരഹിതമായ രാജ്യവും മോഹവിനാശമായ ജ്ഞാനവും ഈ ജന്മത്തിൽത്തന്നെ ഉണ്ടാകുന്നതിനുള്ളവരം ഞാൻ അങ്ങേയ്ക്കു തരുന്നു.

**90. അന്യച്ച ശൃണു ഭൂപാല ജന്മാന്തരവിചേഷ്ടിതം**
**ഭാനോർജന്മ സമാസാദ്യ സാവർണ്ണിർഭവിതാ ഭവാൻ**

രാജാവേ, അങ്ങയുടെ ജന്മാന്തരം എന്തായിരിക്കും എന്നുള്ള മറ്റൊരുകാര്യംകൂടി കേട്ടുകൊള്ളുക. അങ്ങ് ഭാനുവിന്റെ പുത്രനായി ജനിച്ച് സാവർണ്ണിമനുവായി ഭവിയ്ക്കും.

**91. തത്ര മന്വന്തരസ്യാപി പതിത്വം ബഹുവിക്രമം**
**സന്തതിം ബഹുളാം ചാചി പ്രാപ്സ്യതേ മദ്വരാദ്ഭവാൻ**

അതിപ്രതാപത്തോടു കൂടിയ മന്വന്തരപതിത്വവും സന്താനസൗഭാഗ്യവും എന്റെ വരത്താൽ അങ്ങേയ്ക്കു ലഭിക്കും.

**92. ഏവം ദത്വാ വരം ദേവീ ജഗമാദർശനം തദാ**
**സോഽപി ദേവ്യാഃ പ്രസാദേന ജാതോ മന്വന്തരാധിപഃ**

ഇങ്ങനെ വരം നൽകിയിട്ട് ദേവി അന്തർധാനം ചെയ്തു. ആ രാജാവ് ദേവീപ്രസാദത്താൽ മന്വന്തരാധിപതിയായിത്തീർന്നു.

**93. ഏവം തേ വർണ്ണിതം സാധോ സാവർണ്ണേർജന്മ കർമ്മ ച**
**ഏതത് പഠംസ്തഥാ ശൃണ്വൻ ദേവ്യനുഗ്രഹമാപ്നുയാത്**

ഇങ്ങനെ സാവർണ്ണിമനുവിന്റെ ജന്മകർമ്മങ്ങൾ ഞാൻ വർണ്ണിച്ചു കഴിഞ്ഞു. ഇത് പഠിക്കുന്നവനും കേൾക്കുന്നവനും ദേവിയുടെ അനുഗ്രഹം ലഭിക്കും.

ഇതി ശ്രീ ദേവീഭാഗവതേ ദശമസ്കന്ധേ
ദ്വാദശോഽധ്യായഃ

## അഥ ത്രയോദശോഽധ്യായഃ

### നാരായണ ഉവാച

**1. അഥാതഃ ശ്രൂയതാം ശേഷമനൂനാം ചിത്രമുദ്ഭവം**
**യസ്യ സ്മരണമാത്രേണ ദേവീഭക്തിഃ പ്രജായതേ**

അടുത്തതായി മറ്റു മനുക്കളുടെ വിചിത്രമായ ഉദ്ഭവത്തെക്കുറിച്ച് കേട്ടു കൊള്ളുക. അതു സ്മരിക്കുന്നതുകൊണ്ടുതന്നെ ദേവീഭക്തി ഉണ്ടാകും.

2. **ആസൻ വൈവസ്വതമനോഃ പുത്രാഃ ഷഡ്വിമലോദയാഃ**
**കരൂഷശ്ച പൃഷധ്രശ്ച നാഭാഗോ ദിഷ്ട ഏവ ച**

വൈവസ്വതമനുവിന് ശുഭജന്മത്തോടുകൂടിയ ആറു പുത്രന്മാരുണ്ടായിരുന്നു. കരൂഷൻ, പൃഷധ്രൻ, നാഭാഗൻ, ദിഷ്ടൻ,

3. **ശര്യാതിശ്ച ത്രിശങ്കുശ്ച സർവ്വ ഏവ മഹാബലാഃ**
**തതഃ ഷഡേവ തേ ഗത്വാ കാളിന്ദ്യാസ്തീരമുത്തമം**

ശര്യാതി, ത്രിശങ്കു. എല്ലാവരും തന്നെ നല്ല ബലവാൻമ്മാർ. അവർ ആറു പേരും കൂടി ഒരിക്കൽ കാളിന്ദിയുടെ തീരത്തേക്കുചെന്നു.

4. **നിരാഹാരാ ജിതശ്വാസാഃ പൂജാം ചക്രുസ്തതഃ സ്ഥിതാഃ**
**ദേവ്യാ മഹീമയിം മൂർത്തിം വിനിർമായ പൃഥക് പൃഥക്**

ആഹാരം വെടിഞ്ഞ് പ്രാണനടക്കി. അവിടെ വസിച്ചുകൊണ്ട് പൂജാദികർമ്മങ്ങൾ ആരംഭിച്ചു. ഒരോരുത്തരും ദേവിയുടെ മൃണ്മയമായ പ്രതിമ ഉണ്ടാക്കി.

5. **വിവിധൈരുപചാരൈസ്താം പുജായാമാസുരാദൃതാഃ**
**തതശ്ച സർവ്വ ഏവൈതേ തപഃസാരാ മഹാബലാഃ**

വിവിധോപചാരങ്ങളോടുകൂടി ആദരപൂർവ്വം ദേവിയെ പൂജിച്ചു. പിന്നെ ബലവാന്മാരായ അവരെല്ലാം തന്നെ തപസ്സാണ് സാരമായിട്ടുള്ളതെന്നു കരുതി.

6. **ജീർണ്ണപർണ്ണാശനാ വായുഭക്ഷണാസ്തോയജീവനാഃ**
**ധൂമ്രപാനാ രശ്മിപാനാ ക്രമശശ്ച ബഹുശ്രമാഃ**

ക്രമേണ ഉണങ്ങിയ ഇലകളും തിന്ന് വായുവും ഭക്ഷിച്ച് വെള്ളവും കുടിച്ച് പുകയും സൂര്യരശ്മിയുമേറ്റ് പല ക്ലേശങ്ങളും സഹിച്ചു.

7. **തതസ്തേഷാമാദരേണാരാധനം കുർവതാം സദാ**
**വിമലാ മതിരുത്പന്നാ സർവ്വമോഹവിനാശിനീ**

തികഞ്ഞ ഭക്തിയോടെ സദാ ഇപ്രകാരം ദേവിയെ ആരാധിക്കുകയാൽ അവരുടെ മനസ്സ് സകലമോഹങ്ങളെയും ഉപേക്ഷിക്കുമാറ് ശുദ്ധമായിത്തീർന്നു.

8. **ബഭൂവുർമനുപുത്രാസ്തേ ദേവിപാദൈകചിന്തനാഃ**
**മത്യാ വിമലയാ തേഷാമാത്മന്യേവാഖിലം ജഗത്**

ആ മനുഷ്യപുത്രൻമാർ ദേവീപാദം ഒന്നുമാത്രം ചിന്തിക്കുന്നവരായിത്തീർന്നു. പരിശുദ്ധമായിത്തീർന്ന മനസ്സുകൊണ്ട് അഖിലജഗത്തിനേയും അവർക്ക് തങ്ങൾക്കുള്ളിൽത്തന്നെ,

9. **ദർശനം സംജഗാമാശു തദദ്ഭുതമിവാഭവത്**
**ഏവം ദ്വാദശവർഷാന്തേ തപസാ ജഗദീശ്വരീ**

ദർശിക്കാൻ കഴിഞ്ഞു. എന്തൊരദ്ഭുതം! ഇങ്ങനെ പന്ത്രണ്ടുസംവത്സരം കഴിഞ്ഞപ്പോൾ തപസ്സു നിമിത്തം ജഗദീശ്വരിയായ,

10. **പ്രാദുർബഭൂവ ദേവേശീ സഹസ്രാർക്കസമദ്യുതിഃ**
**താം ദൃഷ്ട്വാ വിമലാത്മാനോ രാജാപുത്രാഃ ഷഡേവ തേ**

ദേവേശ്വരി ആയിരം ആദിത്യന്മാരുടെ തേജസോടെ ആവിർഭവിച്ചു. ആ ദേവിയെ കണ്ടിട്ട് അന്തഃകരണശുദ്ധിവന്ന രാജപുത്രന്മാർ ആറുപേരും

11. തുഷ്ടുവുർ ഭക്തിനമ്രാന്തഃകരണാ ഭാവസംയുതാഃ

ഭക്തികൊണ്ട് വിനീതമായ അന്തഃകരണത്തോടും ശ്രദ്ധയോടും കൂടി സ്തുതിച്ചു.

**രാജപുത്രാ ഊചുഃ**

**മഹേശ്വരി ജയേശാനി പരമേ കരുണാലയേ**

ഹേ മഹേശ്വരി, ഈശാനി, പരമാത്മസ്വരൂപേ, കരുണാലയേ ജയിച്ചാലും!

12. വാഗ്ഭവാരാധനപ്രീതേ വാഗ്ഭവപ്രതിപാദിതേ
ക്ലീം കാരവിഗ്രഹേ ദേവി ക്ലീംകാരപ്രീതിദായിനി

വാഗ്ഭവാരാധനപ്രീതേ, വാഗ്ഭവപ്രതിപാദിതേ, ക്ലീങ്കാരവിഗ്രഹേ, ദേവി, ക്ലീം കാരപ്രീതിദായിനി,

13. കാമരാജമനോമോദദായിനീശ്വരതോഷിണി
മഹാമായേ മോദപരേ മഹാസാമ്രാജ്യദായിനി

കാമരാജമനോമോദദായിനി, ഈശ്വരതോഷിണി, മഹാമായേ, മോദപരേ, മഹാസാമ്രാജ്യദായിനി,

14. വിഷ്ണ്വർക്കഹരശക്രാദിസ്വരൂപേ ഭോഗവർദ്ധിനി
ഏവം സ്തുതാ ഭഗവതീ രാജപുത്രൈർമഹാത്മഭിഃ

വിഷ്ണ്വർക്കഹരശക്രാദിസ്വരൂപേ, ഭോഗവർദ്ധിനി എന്നിങ്ങനെ മഹാത്മാക്കളായ ആ രാജപുത്രന്മാരാൽ സ്തുതിക്കപ്പെട്ട ഭഗവതി,

15. പ്രസാദസുമുഖീ ദേവീ പ്രോവാച വചനം ശുഭം

പ്രസന്നവദയായി ഇപ്രകാരം ശുഭവചസുകൾ അരുളിച്ചെയ്തുഃ

**ശ്രീദേവ്യുവാച**

**രാജപുത്രാ മഹാത്മാനോ ഭവന്തസ്തപസാ യുതാഃ**

രാജപുത്രന്മാരേ, നിങ്ങൾ തപസ്സുകൊണ്ട് മഹാത്മാക്കളായിത്തീർന്നു.

16. നിഷ്കല്മഷാ ശുദ്ധധിയോ ജാതാ വൈ മദുപാസനാത്
വരം മനോഗതം സർവ്വം യാചദ്ധ്വമവിളംബിതം

എന്നെ ഉപാസിക്കുകയാൽ നിങ്ങൾ പാപമറ്റവരും അന്തഃകരണ ശുദ്ധിയുള്ളവരുമായിക്കഴിഞ്ഞു. ആഗ്രഹിക്കുന്ന വരങ്ങളെല്ലാം ഇപ്പോൾ തന്നെ വരിച്ചുകൊൾവിൻ.

17. പ്രസന്നാഽഹം പ്രദാസ്യാമി യുഷ്മാകം മനസി സ്ഥിതം

പ്രസന്നയായ ഞാൻ മനസാ നിങ്ങൾ ആഗ്രഹിക്കുന്നതു നൽകാം.

**രാജപുത്രാ ഊചുഃ**

**ദേവി നിഷ്കണ്ടകം രാജ്യം സന്തതിശ്ചിരജീവിനീ**

ഹേ ദേവി, ശത്രുരഹിതമായ രാജ്യവും ദീർഘായുസ്സുകളായ സന്തതികളും

18. ഭോഗാ അവ്യാഹതാഃ കാമം യശസ്തേജോ മതിശ്ച ഹ
അകുണ്ഠിതത്വം സർവേഷാമേഷ ഏവ വരോ ഹിതഃ

നിരന്തരമായ ഭോഗങ്ങളും കീർത്തിയും തേജസും തെളിഞ്ഞ ബുദ്ധിയും എല്ലാവർക്കും നല്ല സ്ഥിരതയും ഉണ്ടാവണം എന്നുള്ളതാണ് ഞങ്ങൾ ആഗ്രഹിക്കുന്ന വരം.

### ശ്രീദേവ്യുവാച

19. ഏവമസ്തു ച സർവേഷാം ഭവതാം യന്മനോഗതം
അഥാന്യദപി മേ വാക്യം ശ്രൂയതാമാദരാദിദം

മനസാ ആഗ്രഹിക്കുന്നത് എന്തോ അത് നിങ്ങൾക്ക് എല്ലാവർക്കും ലഭിക്കട്ടെ. ഇനി ഞാൻ പറയുന്ന മറ്റൊരു കാര്യം കൂടി നിങ്ങൾ ശ്രദ്ധിച്ചു കേൾക്കുവിൻ.

20. ഭവന്തഃ സർവ ഏവൈതേ മന്വന്തരപതീശ്വരാഃ
സന്തത്യാ ദീർഘയാ ഭോഗൈരനേകൈരപി സംഗമഃ

നിങ്ങൾ എല്ലാവരും തന്നെ മന്വന്തരപതികളായ ചക്രവർത്തിമാരാണ്. ദീർഘായുസ്സുകളായ സന്തതികൾ, അനേകം ഭോഗങ്ങൾ,

21. അഖണ്ഡിതബലൈശ്വര്യം യശസ്തേജോവിഭൂതയഃ
ഭവിതാരോ മത്പ്രസാദാദ് രാജാപുത്രാഃ ക്രമേണ തു

അന്യൂനമായ ബലം, ഐശ്വര്യം, യശസ്സ്, തേജസ്സ്, വിഭൂതികൾ എന്നിവ, ഹേ രാജപുത്രന്മാരേ, എന്റെ പ്രസാദത്താൽ നിങ്ങൾക്ക് ക്രമേണ ഉണ്ടായിത്തീരും.

### ശ്രീനാരായണ ഉവാച

22. ഏവം തേഭ്യോ വരാൻ ദത്വാ ഭ്രാമരീ ജഗദംബികാ
അന്തർധാനം ജഗാമാശു ഭക്ത്യാ തൈഃ സംസ്തുതാ സതീ

ജഗദംബികയായ ഭ്രാമരി അവർക്ക് ഇപ്രകാരം വരം നൽകിയിട്ട് ഭക്തിപുരസ്സരം അവരാൽ സ്തുതിക്കപ്പെട്ടുകൊണ്ട് അന്തർധാനം ചെയ്തു.

23. തേ രാജപുത്രാഃ സർവ്വേഽപി തസ്മിൻ ജന്മന്യനുത്തമം
രാജ്യം മഹീഗതാൻ ഭോഗൻ ബുഭുജുശ്ച മഹൗജസഃ

മഹാശക്തന്മാരായ ആ രാജപുത്രന്മാരെല്ലാവരും ആ ജന്മത്തിൽ അത്യുത്തമമായ രാജ്യവും ഭൂമിയിലെ സുഖഭോഗങ്ങളും അനുഭവിച്ചു.

24. സന്തതിം ചാഖണ്ഡിതാം തേ സമുത്പാദ്യ മഹീതലേ
വംശം സംസ്ഥാപ്യ സർവേഽപി മനൂനാം പതയോഽഭവൻ

അവർ എല്ലാവരും ഭൂമിയിൽ തുടർച്ചയായി സന്താനങ്ങളെ ഉത്പാദിപ്പിച്ച് വംശത്തെ നിലനിർത്തുകയും മനുക്കളായിത്തീരുകയും ചെയ്തു,

25. ഭവാന്തരേ ക്രമേണൈവ സാവർണിപദഭാഗിനഃ
പ്രഥമോ ദക്ഷസാവർണിർനവമോ മനുരീരിതഃ

ജന്മാന്തരത്തിൽ അവർ സാവർണിപദം അലങ്കരിക്കുന്നവരായി. അവരിൽ ഒന്നാമനാണ് ദക്ഷ സാവർണി എന്നുപേരുള്ള ഒൻപതാമത്തെ മനുവായി അറിയപ്പെടുന്നത്.

26. അവ്യാഹതബലോ ദേവ്യാഃ പ്രസാദാദഭവദ്വിഭുഃ
ദ്വിതീയോ മേരുസാവർണിർ ദശമോ മനുരേവ ച

ദേവിയുടെ പ്രസാദത്താൽ അദ്ദേഹം അജയ്യമായ ബലമുള്ളവനായിത്തീർന്നു. രണ്ടാമൻ മേരുസാവർണി എന്നുപേരുള്ള പത്താമത്തെ മനുവാണ്.

27. ബഭൂവ മന്വന്തരപോ മഹാദേവീപ്രസാദതഃ
തൃതീയോ മനുരാഖ്യാതഃ സൂര്യസാവർണിനാമകഃ

മഹാദേവീപ്രസാദത്താൽ അദ്ദേഹം മന്വന്തരാധിപനായിത്തീർന്നു. മൂന്നാമനാണ് സൂര്യസാവർണി എന്നുപേരുള്ള,

28. ഏകാദശോ മഹോത്സാഹസ്തപസാ സ്വേന ഭാവിതഃ
ചതുർത്ഥശ്ചന്ദ്രസാവർണിർദ്വാദശോ മനുരാട് വിഭുഃ

പതിനൊന്നാമത്തെ മനു. സ്വതപസ്സുകൊണ്ട് മഹോത്സാഹിയായിത്തീർന്നവനാണ് അദ്ദേഹം. നാലാമൻ പന്ത്രണ്ടാമത്തെ മനുവും വിഭുവുമായ ചന്ദ്രസാവർണിയാണ്.

29. ദേവീസമാരാധനേന ജാതോ മന്വന്തരേശ്വരഃ
പഞ്ചമോ രുദ്രസാവർണിസ്ത്രയോദശ മനുഃ സ്മൃതഃ

ദേവിയെ സമാരാധിച്ചതുകൊണ്ട് അദ്ദേഹം മന്വന്തരാധിപതിയായിത്തീർന്നു. അഞ്ചാമനാണ് പതിമൂന്നാമത്തെ മനു എന്ന് അറിയപ്പെടുന്ന രുദ്രസാവർണി.

30. മഹാബലോ മഹാസത്വോ ബഭൂവ ജഗദീശ്വരഃ
ഷഷ്ഠശ്ച വിഷ്ണുസാവർണിശ്ചതുർദ്ദശമനുഃ കൃതീ

മഹാബലവാനും മഹാസത്വനുമായ അദ്ദേഹം ചക്രവർത്തിയായിത്തീർന്നു. ആറാമൻ വിഷ്ണുസാവർണി എന്ന പതിനാലാമത്തെ സുകൃതിയായ മനുവാണ്.

31. ബഭൂവ ദേവീവരതോ ജഗതാം പ്രഥിതഃ പ്രഭുഃ
ചതുർദശൈതേ മനവോ മഹാതേജോബലൈർയുതാഃ

അദ്ദേഹവും ദേവിപ്രസാദത്താൽ ജഗത്തിന്റെ ചക്രവർത്തി എന്ന നിലയിൽ പ്രസിദ്ധനായിത്തീർന്നു. ഈ പതിന്നാലു മനുക്കളും മഹത്തായ തേജസോടും ബലത്തോടും കൂടിയവരായിരുന്നു.

32. ദേവ്യാരാധനതഃ പൂജ്യാ വന്ദ്യാ ലോകേഷു നിത്യശഃ
മഹാപ്രതാപിനഃ സർവേ ഭ്രാമര്യാസ്തു പ്രസാദതഃ

ഭ്രാമരീദേവിയെ ആരാധിച്ചതുകൊണ്ടും ആ ദേവിയുടെ പ്രസാദം കൊണ്ടും അവർ ലോകത്ത് എക്കാലത്തും വന്ദ്യരും മഹാപ്രതാപികളുമായിത്തീർന്നു,

### നാരദ ഉവാച

33. കേയം സാ ഭ്രാമരീദേവീ കഥം ജാതാ കിമാത്മികാ
തദാഖ്യാനം വദ പ്രാജ്ഞ വിചിത്രം ശോകനാശകം

ആരാണ് ആ ഭ്രാമരീദേവി? ആ ദേവി എങ്ങനെ ജനിച്ചു? എന്താണ് അവളുടെ സ്വരൂപം? കേൾക്കുന്നവരുടെ ദുഃഖത്തെ ഇല്ലാതാക്കുന്ന ആ കഥ പ്രാജ്ഞനായ അങ്ങ് പറഞ്ഞാലും.

34. ന തൃപ്തിമധിഗച്ഛാമി പിബൻ ദേവീകഥാമൃതം
അമൃതം പിബതാം മൃത്യുർനാസ്യ ശ്രവണതോ യതഃ

ദേവിയുടെ കഥാമൃതം എത്ര പാനം ചെയ്തിട്ടും എനിക്ക് തൃപ്തിയുണ്ടാവുന്നില്ല. അമൃതം പാനം ചെയ്യുന്നവർക്കു മൃത്യു ഇല്ലാത്തതുപോലെ ഈ കഥാമൃതം പാനം ചെയ്യുന്നവർക്കും മൃത്യു ഇല്ല.

ശ്രീനാരായണ ഉവാച

35. ശൃണു നാരദ വക്ഷ്യാമി ജഗന്മാതുർവിചേഷ്ടിതം
അചിന്ത്യാവ്യക്തരൂപായാ വിചിത്രം മോക്ഷദായകം

ഹേ നാരദ, ജഗൻമാതാവിന്റെ വിചേഷ്ടിതങ്ങൾ കേട്ടുകൊള്ളൂ. അചിന്ത്യയും അവ്യക്തരൂപവുമായ അവളെ സംബന്ധിച്ച കഥ അദ്ഭുതകരവും മോക്ഷദായകവുമാണ്.

36. യദ്യച്ചരിത്രം ശ്രീദേവ്യാസ്തത്സർവം ലോകഹേതവേ
നിർവ്യാജയാ കരുണയാ പുത്രേ മാതുര്യഥാ തഥാ

ദേവിയെ സംബന്ധിച്ച് എന്തെല്ലാം ചരിത്രങ്ങളുണ്ടോ അവയെല്ലാം ലോകമംഗളത്തിനുവേണ്ടി ഉള്ളവയാണ്. നിർവ്യാജമായ കാരുണ്യത്തോടെ ഒരു മാതാവ് പുത്രനോടു കാണിക്കും മട്ടിലുള്ളവയാണ്.

37. പൂർവ്വം ദൈത്യോമഹാനാസീദരുണാഖ്യോ മഹാബലാഃ
പാതാളേ ദൈത്യസംസ്ഥാനേ ദേവദ്വേഷീ മഹാഖലഃ

പണ്ട് ദൈത്യലോകമായ പാതാളത്തിൽ ദേവ വിദ്വേഷകനും മഹാദുഷ്ടനും മഹാശക്തനും അരുണൻ എന്നു പേരുള്ളവനുമായ ഒരു അസുരൻ ഉണ്ടായിരുന്നു.

38. സ ദേവാൻ ജേതുകാമശ്ച ചകാര പരമം തപഃ
പത്മസംഭവമുദ്ദിശ്യ സ നസ്ത്രാതാ ഭവിഷ്യതി

അവൻ ദേവന്മാരെ ജയിക്കണമെന്ന ആഗ്രഹത്തോടെ ഉഗ്രമായ തപസ്സു ചെയ്തു. ബ്രഹ്മാവാണ് തങ്ങളെ രക്ഷിക്കാൻ ശക്തൻ എന്നു കരുതി അദ്ദേഹത്തെ ഉദ്ദേശിച്ചാണു തപസ്സു ചെയ്തത്.

39. ഗത്വാ ഹിമവതഃ പാർശ്വേ ഗംഗാജലസുശീതളേ
പക്വപർണ്ണാശനോ യോഗീ സന്നിരുധ്യ മരുദ്ഗണാൻ

ഹിമവാന്റെ ഗംഗാജലസുശീതളമായ പാർശ്വത്തിൽ ചെന്ന് ഉണങ്ങിയ ഇലകൾ തിന്നുകൊണ്ട് യോഗിയായി പ്രാണങ്ങളെ നിയന്ത്രിച്ചു.

40. ഗായത്രീജപസംസക്തഃ സകാമസ്തമസാ യുതഃ
ദശവർഷസഹസ്രാണി തതോ വാരികണാശനഃ

ഗായത്രീ ജപത്തിൽ മുഴുകി സകാമനും തമോവൃതനുമായി പതിനായിരം വർഷം കഴിച്ചു. പിന്നെ വെള്ളം മാത്രമായി ഭക്ഷണം.

41. ദശവർഷസഹസ്രാണി തതഃപവനഭോജനഃ
ദശവർഷസഹസ്രാണി നിരാഹാരോഽഭവത്തതഃ

അങ്ങനെ പതിനായിരം വർഷം കഴിഞ്ഞപ്പോൾ വായുമാത്ര ഭക്ഷകനായി. അങ്ങനെ പതിനായിരം വർഷം കഴിഞ്ഞപ്പോൾ നിരാഹാരനായിത്തീർന്നു.

42. ഏവം തപസ്യതസ്തസ്യ ശരീരാദുർത്ഥിതോ/നലഃ
ദദാഹ ജഗതീം സർവാം തദദ്ഭുതമിവാഭവത്

ഇങ്ങനെ തപസ്സുചെയ്യുന്ന അവന്റെ ശരീരത്തുനിന്ന് ആവിർഭവിച്ച അഗ്നി സകലലോകങ്ങളെയും ദഹിപ്പിച്ചുതുടങ്ങി. എന്തൊരു അദ്ഭുതം!

43. കിമിദം കിമിദം ചേതി ദേവാഃ സർവേ ചകമ്പിരേ
സന്ത്രസ്താഃ സകലാ ലോകാ ബ്രഹ്മാണം ശരണം യയുഃ

എന്താണിത്? എന്താണിത്? എന്നിങ്ങനെ ചിന്തിച്ച് ദേവന്മാരെല്ലാം ഭയപ്പെട്ടുവിറച്ചു. ഭീതിപൂണ്ട് സകലലോകങ്ങളിലുള്ളവരും ബ്രഹ്മാവിനെ ശരണം പ്രാപിച്ചു.

44. വിജ്ഞാപിതം ദേവവരൈഃ ശ്രുത്വാ തത്ര ചതുർമുഖഃ
ഗായത്രീസഹിതോ ഹംസസമാരൂഢോ യയൗ മുദാ

ദേവന്മാർ ബ്രഹ്മാവിനെ വിവരം ധരിപ്പിച്ചു. അതുകേട്ട ചതുർമുഖൻ ഗായത്രിയോടുകൂടി ഹംസവാഹനത്തിലേറി സസന്തോഷം അങ്ങോട്ട് എഴുന്നള്ളി.

45. പ്രാണമാത്രാവശിഷ്ടം തം ധമനീശതസങ്കുലം
ശുഷ്കോദരം ക്ഷാമഗാത്രം ധ്യാനമീലിതലോചനം

അവന്റെ ശരീരത്തിൽ പ്രാണൻ മാത്രമേ അവശേഷിച്ചിരുന്നുള്ളു. ഞരമ്പുകളെല്ലാം എഴുന്നിരുന്നു. ശരീരം തീരെ ഉണങ്ങി വയറൊട്ടിയിരുന്നു. ധ്യാനനിമഗ്നനായി കണ്ണുകൾ അടച്ചിരുന്നു.

46. ദദർശ തേജസാ ദീപ്തം ദ്വിതീയമിവ പാവകം
വരം വരയ ഭദ്രം തേ വത്സ യന്മനസി സ്ഥിതം

തേജസുകൊണ്ട് രണ്ടാമത് ഒരഗ്നിയെപ്പോലെ ജ്വലിക്കുന്ന അവനെ കണ്ട് ബ്രഹ്മാവ് പറഞ്ഞു: "വത്സ, നിനക്ക് മംഗളമുണ്ടാവട്ടെ. നീ ആഗ്രഹിക്കുന്ന വരം എന്തോ അതു വരിച്ചു കൊള്ളൂ".

47. ശ്രുതിമാത്രേണ സന്തോഷകാരകം വാക്യമൂചിവാൻ
ശ്രുത്വാ ബ്രഹ്മമുഖാദ്വാണീം സുധാധാരാമിവാരുണഃ

ശ്രവണമാത്രയിൽ തന്നെ സന്തോഷപ്രദായകമായ വാക്കാണ് ബ്രഹ്മാവ് അരുളിചെയ്തത്. ബ്രഹ്മ മുഖത്തുനിന്നും നിർഗളിച്ച അമൃത തുല്യമായ വാക്കുകേട്ട അരുണൻ,

48. ഉന്മീലിതാക്ഷഃ പുരതോ ദദർശ ജലജോദ്ഭവം
ഗായത്രീസഹിതം ദേവം ചതുർവേദസമന്വിതം

കണ്ണുതുറന്നപ്പോൾ ബ്രഹ്മാവ് മുന്നിൽ നിൽക്കുന്നതുകണ്ടു. നാലു വേദങ്ങളും ഗായത്രിയും ആ ദേവനോടൊപ്പം ഉണ്ട്.

49. അക്ഷസ്രക്കുണ്ഡികാഹസ്തം ജപന്തം ബ്രഹ്മ ശാശ്വതം
ദൃഷ്ട്വോത്ഥായ നനാമാഥ സ്തുത്വാ ച വിവിധൈ സ്തവൈഃ

കൈയിൽ അക്ഷമാലയും കമണ്ഡലുവും ഉണ്ട്. സനാതനമായ വേദമന്ത്രം ഉരുവിട്ടുകൊണ്ടിരിക്കുന്നു. അദ്ദേഹത്തെ കണ്ട മാത്രയിൽത്തന്നെ അരുണൻ എഴുന്നേറ്റ് നമസ്കരിച്ചു. പിന്നെ അനേകം സ്തവങ്ങൾ കൊണ്ട് സ്തുതിച്ചു.

50. വരം വവ്രേ സ്വബുദ്ധിസ്ഥോ മാ ഭവേന്മൃത്യുരിത്യപി
ശ്രുത്വാരുണവചോ ബ്രഹ്മാ ബോധയാമാസ സാദരം

മൃത്യു ഉണ്ടാവരുത് എന്ന് മനസാ ആഗ്രഹിക്കുന്നവരം വരിച്ചു. അരുണന്റെ വാക്കുകേട്ട ബ്രഹ്മാവ് ആദരവോടെ അറിയിച്ചു.

51. ബ്രഹ്മവിഷ്ണുമഹേശാദ്യാ മൃത്യുനാ കബളീകൃതാഃ
തദാഽന്യേഷാം തു കാ വർത്താ മരണേ ദാനവോത്തമ

ബ്രഹ്മ വിഷ്ണു മഹേശന്മാരും മൃത്യുവിനാൽ വഞ്ചിതരാണ്. ഹേ ദാനവോത്തമ, മരണത്തെ സംബന്ധിച്ച് മറ്റുള്ളവരുടെ കാര്യം എന്തുപറയാനാണ്?

52. വരം യോഗ്യം തതോ ബ്രൂഹി ദാതും യഃ ശക്യതേ മയാ
നാത്രാഗ്രഹം പ്രകുർവന്തി ബുദ്ധിമന്തോ ജനാഃ ക്വചിത്

അതുകൊണ്ട് എനിക്ക് നൽകാവുന്ന യോഗ്യമായ വരം എന്തെങ്കിലും വരിച്ചുകൊള്ളുക. ബുദ്ധിമാന്മാരായ ആളുകൾ ഒരിക്കലും ഇപ്രകാരം ഒരു വരം ആഗ്രഹിക്കുകയില്ല.

53. ഇതി ബ്രഹ്മവചഃ ശ്രുത്വാ പുനഃപ്രോവാച സാദരം
ന യുദ്ധേ ന ച ശാസ്ത്രാസ്ത്രാന്ന പുംഭ്യോ നാപി യോഷിതഃ

ഇങ്ങനെ ബ്രഹ്മാവു പറഞ്ഞതുകേട്ടപ്പോൾ ആദരപൂർവം അവൻ പറഞ്ഞു: യുദ്ധത്തിൽവച്ചോ ശസ്ത്രാസ്ത്രങ്ങൾ കൊണ്ടോ പുരുഷന്മാരിൽ നിന്നോ സ്ത്രീകളിൽനിന്നോ

54. ദ്വിപാദ്ഭ്യോ വാ ചതുഷ്പാദ്ഭ്യോ നോ ഭയാകാരതസ്തഥാ
ഭവേന്മേ മൃത്യുരിത്യേവ ദേവ ദേഹി വരം പ്രഭോ

ഇരുക്കാലികളിൽ നിന്നോ നാൽക്കാലികളിൽനിന്നോ രണ്ടുമല്ലാത്തവരിൽനിന്നോ എനിക്കു മരണം സംഭവിക്കുകയില്ലെന്നുള്ളവരം പ്രഭോ, നൽകിയാലും.

55. ബലം ച വിപുലം ദേഹി യേന ദേവജയോ ഭവേത്
ഇതി തസ്യ വചഃ ശ്രുത്വാ തഥാസ്ത്വിതി വചോഽബ്രവീത്

ദേവന്മാരെ ജയിക്കാൻ തക്ക ബലം നൽകിയാലും. അവന്റെ അപേക്ഷ കേട്ട ബ്രഹ്മാവ് അങ്ങനെ സംഭവിക്കട്ടെ എന്ന് അനുഗ്രഹിച്ചു.

56. ദത്വാ വരം ജഗാമാശു പത്മജഃ സ്വം നികേതനം
തതോഽരുണാഖ്യോ ദൈത്യസ്തു പാതാളാത് സ്വാശ്രയസ്ഥിതാൻ

വരം നൽകിയിട്ട് ബ്രഹ്മാവ് അപ്പോൾത്തന്നെ സ്വഭവനത്തിലേക്കുപോയി. അനന്തരം അരുണനെന്ന ആ ദൈത്യൻ പാതാളത്തിൽ തന്നെ ആശ്രയിച്ചുകഴിയുന്ന

57. ദൈത്യാനാകാരയാമാസ ബ്രഹ്മണോ വരദർപ്പിതഃ
ആഗത്യ തേഽസുരാഃ സർവ്വേ ദൈത്യേശം തം പ്രചക്രിരേ

ദൈത്യന്മാരെ വിളിച്ചുകൂട്ടി. അവൻ ബ്രഹ്മവരത്താൽ ദർപ്പിതനായിരുന്നു. ആ അസുരന്മാരെല്ലാവരും വന്ന് അവനെ ദൈത്യരാജാവായി വാഴിച്ചു.

58. ദൂതം ച പ്രേഷയാമാസുർയുദ്ധാർത്ഥമമരാവതീം
ദൂതവാക്യം തദാ ശ്രുത്വാ ദേവരാട് ഭയകമ്പിതഃ

യുദ്ധസന്നദ്ധരായിരിക്കുന്നു എന്ന് അറിയിക്കാൻ അമരാവതിയിലേക്ക് ഒരു ദൂതനെ അയച്ചു. ദൂതവാക്യം കേട്ട ദേവേന്ദ്രൻ ഭയപ്പെട്ടുവിറച്ചു പോയി.

59. ദേവൈഃ സാർധം ജഗാമാശു ബ്രഹ്മണഃ സദനം പ്രതി
ബ്രഹ്മവിഷ്ണൂപുരസ്കൃത്യ ജഗ്മുസ്തേ ശങ്കരാലയം

ദേവന്മാരോടുകൂടി. അദ്ദേഹം ബ്രഹ്മാവിന്റെ സദനത്തിലേക്കു ചെന്നു. ബ്രഹ്മാവിനെയും വിഷ്ണുവിനെയും മുൻ നിർത്തിക്കൊണ്ട് ശങ്കരന്റെ ഭവനത്തിലേക്ക് അവർ ചെന്നു.

60. വിചാരം ചക്രിരേ തത്ര വധാർത്ഥം തേ സുരദ്രുഹം
ഏതസ്മിൻ സമയേ തത്ര ദൈത്യസേനാസമാവൃതഃ

അവർ ആ ദേവ ദ്രോഹിയെ വധിക്കുന്നതിനെപ്പറ്റി അപ്പോൾത്തന്നെ ആലോചിച്ചു തുടങ്ങി. അതിനിടയ്ക്ക് ദൈത്യസൈന്യത്തോടുകൂടി

61. അരുണാഖ്യോ ദൈത്യരാജോ ജഗാമാശു ത്രിവിഷ്ടപം
സുരേന്ദുയമവഹ്നീനാമധികാരാൻ പൃഥക് പൃഥക്

അരുണനെന്ന ദൈത്യരാജാവ് വേഗം സ്വർഗ്ഗത്ത് എത്തിക്കഴിഞ്ഞു. ആദിത്യൻ, ചന്ദ്രൻ, യമൻ, അഗ്നി, എന്നിവരുടെ അധികാരങ്ങൾ ഒരോന്നും

62. സ്വയം ചകാര തപസാ നാനാരൂപധരോ മുനേ
സ്വസ്വ സ്ഥാനച്യുതാഃ സർവ്വേ ജഗ്മുഃ കൈലാസമണ്ഡലം

തപഃസിദ്ധിയാൽ നാനാരൂപം ധരിച്ച് അവൻ നിർവഹിച്ചു തുടങ്ങി. തങ്ങളുടെ സ്ഥാനം നഷ്ടപ്പെട്ട ദേവന്മാർ എല്ലാവരും കൂടി കൈലാസത്തേക്കു ചെന്നു.

63. ശശംസുഃ ശങ്കരം ദേവാഃ സ്വസ്വദുഃഖം പൃഥക് പൃഥക്
മഹാൻ വിചാരസ്തത്രാസീത് കിം കർത്തവ്യമതഃ പരം

ദേവന്മാർ ശങ്കരനെ സ്തുതിച്ചിട്ട് ഓരോരുത്തരും തങ്ങളുടെ ദുഃഖം പ്രത്യേകം പ്രത്യേകം അറിയിച്ചു. ഇനി എന്താണ് ചെയ്യേണ്ടതെന്ന വലിയ ചിന്തയായി

64. ന യുദ്ധേന ച ശസ്ത്രസ്ത്രൈർന പുംഭ്യോ നാപി യോഷിതഃ
ദ്വിപാദ്ഭ്യോ വാ ചതുഷ്പാദ്ഭ്യോ നോഭയാകാരതോപി വാ

യുദ്ധം ചെയ്തോ ശസ്ത്രാസ്ത്രങ്ങൾ കൊണ്ടോ പുരുഷനാലോ സ്ത്രീയാലോ രണ്ടുമല്ലാത്തവനാലോ

65. മൃത്യുർഭവേദിതി ബ്രഹ്മാ പ്രോവാച വചനം യതഃ
ഇതി ചിന്താതുരാഃ സർവ്വേ കർത്തും കിഞ്ചിന്ന ച ക്ഷമാഃ

അവനു മൃത്യു സംഭവിക്കുകയില്ലെന്ന് ബ്രഹ്മാവ് അനുഗ്രഹിച്ചിട്ടുള്ളതിനാൽ എല്ലാവരും ചിന്താകുലരായിത്തീർന്നു. എന്തെങ്കിലും ചെയ്യുന്നതിന് ആരും ശക്തരായില്ല.

66. ഏതസ്മിൻ സമയേ തത്ര വാഗഭൂദശരീരിണീ
ഭജധ്വം ഭുവനേശാനീം സാ വഃ കാര്യം വിധാസ്യതി

ആ സമയത്ത് ഒരു അശരീരി വാക്ക് അവർക്ക് കേൾക്കാൻ കഴിഞ്ഞു. "ഭുവനേശ്വരിയെ ഭജിക്കുവിൻ, അവൾ നിങ്ങളുടെ കാര്യം നിറവേറ്റും.

67. ഗായത്രീജപസംസക്തോ ദൈത്യരാഡ് യദി താം ത്യജേത്
മൃത്യുയോഗ്യസ്തദാ ഭൂയാദിത്യുച്ചൈസ്തോഷകാരിണീ

ഗായത്രീജപത്തിൽ സദാ ആസക്തനായ ദൈത്യരാജാവ് എപ്പോൾ അത് ഉപേക്ഷിക്കുമോ അപ്പോൾ അവൻ മൃത്യുവശനായിത്തീരും" എന്നിങ്ങനെ സന്തോഷപ്രദമായ, ഉച്ചത്തിലുള്ള വാക്കായിരുന്നു അത്.

68. ശ്രുത്വാ ദൈവീം തഥാ വാണീം മന്ത്രയാമാസുരാദൃതാഃ
ബൃഹസ്പതിം സമാഹൂയ വചനം പ്രാഹ ദേവരാട്

ദൈവികമായ അത്തരം വാക്കുകേട്ട് ദേവന്മാർ പരസ്പരം ആലോചിച്ചു. ബൃഹസ്പതിയെ വിളിച്ച് ദേവേന്ദ്രൻ വിവരം അറിയിച്ചിട്ട് പറഞ്ഞു:

69. ഗുരോ ഗച്ഛ സുരണാം തു കാര്യാർത്ഥമസുരം പ്രതി
യഥാ ഭവേച്ച ഗായത്രീത്യാഗസ്തസ്യ തഥാ കുരു

ഗുരോ, അങ്ങ് ദേവകാര്യം സാധിക്കാൻ വേണ്ടി അസുരന്റെ അടുക്കലേക്കു പോകണം. അവൻ ഗായത്രിയെ ഉപേക്ഷിക്കാൻ തക്കവണ്ണം വേണ്ടതുചെയ്യണം.

70. അസ്മാഭിഃ പരമേശാനീ സേവ്യതേ ധ്യാനയോഗതഃ
പ്രസന്നാ സാ ഭഗവതീ സാഹായ്യം തേ കരിഷ്യതി

ധ്യാനയോഗമനുസരിച്ച് ഞങ്ങൾ പരമേശ്വരിയെ സേവിക്കാം. ആ ഭഗവതി പ്രസന്നയായി അങ്ങയെ സഹായിക്കും.

71. ഇത്യാദിശ്യ ഗുരും സർവേ ജഗ്മുർജാംബൂനദേശ്വരീം
സാസ്മാൻ ദൈത്യഭയത്രസ്താൻ പാലയിഷ്യതി ശോഭനാ

ഗുരുവിനോട് ഇങ്ങനെ നിർദ്ദേശിച്ചിട്ട് അവരെല്ലാം ജാംബൂനദേശ്വരിയുടെ സന്നിധിയിലേക്ക് പോയി. "ശോഭനയായ ആ ദേവി ദൈത്യഭയഭീതരായ നമ്മെ സംരക്ഷിക്കു" മെന്ന് അവർ വിചാരിച്ചു.

72. തത്ര ഗത്വാ തപശ്ചര്യാ ചക്രുഃ സർവേ സുനിഷ്ഠിതാഃ
മായാബീജ ജപാസക്താ ദേവിമഖപരായണാഃ

അവർ അവിടെച്ചെന്ന് അത്യന്തം നിഷ്ഠയോടെ തപസ്സു തുടങ്ങി. മായാബീജം സദാ ജപിച്ചു. ദേവീയാഗം അനുഷ്ഠിച്ചു.

73. ബൃഹസ്പതിസ്തദാ ശീഘ്രം ജഗാമാസുരസന്നിധൗ
ആഗതം മുനിവര്യം തം പപ്രച്ഛാഥ സ ദൈത്യരാട്

ബൃഹസ്പതി വളരേ വേഗം അസുരന്റെ സന്നിധിയിലേക്കു ചെന്നു. അവിടെ ചെന്ന മുനി ശ്രേഷ്ഠനോട് ദൈത്യരാജാവു ചോദിച്ചു.

74. മുനേ കുത്രാഗമഃ കസ്മാത് കിമർത്ഥമിതി മേ വദ
നാഹം യുഷ്മത്പക്ഷപാതീ പ്രത്യുതാരാതിരേവ ച

മഹർഷേ, അങ്ങ് എവിടെ നിന്നാണു വരുന്നത്? എന്തിനാണു വന്നത്? ഇങ്ങോട്ടു വരാൻ എന്താണു കാരണം എന്നു പറയൂ. ഞാൻ നിങ്ങളുടെ പക്ഷത്തുള്ളവനല്ലല്ലോ. മറിച്ച് നിങ്ങളുടെ ശത്രുവാണ്.

75. ഇതി തസ്യ വചഃ ശ്രുത്വാ പ്രോവാച മുനിനായകഃ
അസ്മത് സേവ്യാ ച യാ ദേവീ സാ ത്വയാ പൂജ്യതേഽനിശം

അവന്റെ ഇപ്രകാരമുള്ള വാക്കുകേട്ട് മുനിമുഖ്യനായ ബൃഹസ്പതി പറഞ്ഞു: ഞങ്ങൾ ഏതു ദേവിയെയാണോ സദാ സേവിച്ചു കൊണ്ടിരിക്കുന്നത് ആ ദേവിയെ തന്നെയാണ് അങ്ങും സേവിക്കുന്നത്.

76. തസ്മാദസ്മത് പക്ഷപാതീ ന ഭവേസ്ത്വം കഥം വദ
ഇതി തസ്യ വചഃ ശ്രുത്വാ മോഹിതോ ദേവമായയാ

അതിനാൽ അങ്ങ് ഞങ്ങളുടെ പക്ഷത്തുള്ളവൻ അല്ലാതാവുന്നതെങ്ങനെയെന്ന് പറയൂ. അദ്ദേഹത്തിന്റെ വാക്കുകേട്ട് ദേവമായയാൽ മോഹിതനായി,

77. തത്യാജ പരമം മന്ത്രമഭിമാനേന സത്തമ
ഗായത്രീത്യാഗതോ ദൈത്യോ നിസ്തേജസ്കോ ബഭൂവ ഹ

അവൻ അഹങ്കാരത്തോടെ പരമമായ ഗായത്രീമന്ത്രം ഉപേക്ഷിച്ചു. ഗായത്രിയെ ഉപേക്ഷിച്ചതുമൂലം ദൈത്യൻ നിസ്തേജസ്കനായും തീർന്നു.

78. കൃതകാര്യോ ഗുരുസ്തസ്മാത് സ്ഥാനാന്നിർഗതവാൻ പുനഃ
തതോ വൃത്താന്തമഖിലം കഥയാമാസ വജ്രിണേ

കാര്യം നിറവേറ്റിയ ബൃഹസ്പതി അതിനുശേഷം അവിടെ നിന്ന് മടങ്ങി. പിന്നെ എല്ലാ വൃത്താന്തവും ദേവേന്ദ്രനോടു പറഞ്ഞു.

79. സന്തുഷ്ടാസ്തേ സുരാ സർവേ ഭേജിരേ പരമേശ്വരീം
ഏവം ബഹുഗതേ കാലേ കസ്മിംശ്ചിത് സമയേ മുനേ

സന്തുഷ്ടരായ ദേവന്മാരെല്ലാം പരമേശ്വരിയെ ഭജിച്ചു. ഇങ്ങനെ വളരേനാൾ കഴിയവേ, ഒരിക്കൽ

80. പ്രാദുരാസീജ്ജഗന്മാതാ ജഗന്മംഗളകാരിണീ
കോടിസൂര്യപ്രതീകാശാ കോടികന്ദർപ്പസുന്ദരാ

ജഗന്മംഗളകാരിണിയായ ജഗന്മാതാവ് അവർക്ക് പ്രത്യക്ഷീഭവിച്ചു. കോടി സൂര്യന്മാർക്കുതുല്യം പ്രകാശമാനയും കോടിമന്മഥന്മാർക്കുതുല്യം സുന്ദരിയുമായ ആ ദേവി,

81. ചിത്രാനുലേപനാ ദേവീ ചിത്രവാസോയുഗാന്വിതാ
വിചിത്രമാല്യാഭരണാ ചിത്രഭ്രമരമുഷ്ടികാ

വിചിത്രമായ കുറിക്കൂട്ടണിഞ്ഞിരുന്നു. വിചിത്രമായ രണ്ടു വസ്ത്രം ധരിച്ച് വിചിത്രമാല്യങ്ങളും ആഭരണങ്ങളും അണിഞ്ഞിരുന്നു. മുഷ്ടിയിൽ വിചിത്രഭ്രമരങ്ങൾ ഉണ്ടായിരുന്നു;

82. വരാഭയകരാ ശാന്താ കരുണാമൃതസാഗരാ
നാനാഭ്രമരസംയുക്ത പുഷ്പമാലാവിരാജിതാ

വരാഭയ മുദ്രകളോടുകൂടിയ ആ ദേവി ശാന്തയും കരുണാരസസാഗരയുമായിരുന്നു. പലതരം വണ്ടുകൾ പാറിപ്പറക്കുന്ന മാലയണിഞ്ഞ് സുശോഭിതയായിരുന്നു.

83. ഭ്രാമരീഭിർവിചിത്രാഭിരസംഖ്യാഭിഃ സമാവൃതാ
ഭ്രമരൈർഗായമാനൈശ്ച ഹ്രീങ്കാരമനുമന്വഹം

വിചിത്രങ്ങളായ അനേകം വണ്ടുകൾ ആ ദേവിയെ ചൂഴ്ന്നിരുന്നു. ഹ്രീങ്കാരമന്ത്രം നിത്യവും പാടിക്കൊണ്ടിരിക്കുന്ന,

84. സമന്തതഃ പരിവൃതാ കോടികോടിഭിരംബികാ
സർവ്വശൃംഗാരവേഷാഢ്യാ സർവവേദപ്രശംസിതാ

കോടിക്കണക്കിനു വണ്ടുകൾ ദേവിക്കുചുറ്റും കൂടിയിരുന്നു. ശൃംഗാരത്തിന്റെ സകലപ്രൗഢിയും ഒത്തിണങ്ങിയതായിരുന്നു ദേവിയുടെ വേഷം. സകല വേദങ്ങളും ദേവിയെ പ്രശംസിച്ചു.

85. സർവാത്മികാ സർവമയീ സർവമംഗളരൂപിണീ
സർവ്വജ്ഞാ സർവ്വജനനീ സർവ്വാ സർവേശ്വരീ ശിവാ

സർവ്വാത്മികയും സർവമയിയും സർവമംഗളരൂപിണിയും സർവ്വജ്ഞയും സർവ്വജനനിയും സർവ്വേശ്വരിയും ശിവയുമായ,

86. ദൃഷ്ട്വാ താം തരളാത്മാനോ ദേവാ ബ്രഹ്മപുരോഗമാഃ
തുഷ്ടുവുർഹൃഷ്ടമനസോ വിഷ്ടരശ്രവസം ശിവാം

ആ ദേവിയെ ദർശിച്ച ബ്രഹ്മാദിദേവൻമാർ ചഞ്ചലചിത്തരായി. സന്തുഷ്ടരായ അവർ വേദവേദ്യയായ ജഗദീശ്വരിയെ വാഴ്ത്തി സ്തുതിച്ചു.

ദേവാ ഊചുഃ

87. നമോ ദേവി മഹാവിദ്യേ സൃഷ്ടിസ്ഥിത്യന്തകാരിണി
നമഃ കമലപത്രാക്ഷി സർവാധാരേ നമോസ്തു തേ

സൃഷ്ടിസ്ഥിതിലയകാരിണിയായ ഹേ ദേവി, മഹാവിദ്യേ നിനക്കു നമസ്ക്കാരം. ഹേ കമലപത്രാക്ഷി നമസ്ക്കാരം. സർവാധാരേ നിനക്കു നമസ്ക്കാരം.

88. സവിശ്വതൈജസപ്രാജ്ഞവിരാട് സൂത്രാത്മികേ നമഃ
നമോഽവ്യാകൃതരൂപായൈ കൂടസ്ഥായൈ നമോനമഃ

വിശ്വതൈജസപ്രാജ്ഞവിരാട്സൂത്രാത്മികേ നമസ്ക്കാരം. അവ്യാകൃതസ്വരൂപേ നമസ്ക്കാരം. കൂടസ്ഥേ, നമസ്ക്കാരം നമസ്ക്കാരം.

89. ദുർഗേ സർഗാദിരഹിതേ ദുഷ്ടസംരോധനാർഗളേ
നിരർഗളപ്രേമഗമ്യേ ഭർഗ്ഗേ ദേവി നമോഽസ്തുതേ

സർഗ്ഗാദിരഹിതേ, ദുർഗ്ഗേ, ദുഷ്ടസംരോധനാർഗളേ, നിരർഗളപ്രേമഗമ്യേ, ഭർഗേ, ദേവി,നിനക്കു നമസ്ക്കാരം.

90. നമഃ ശ്രീകാളികേ മാതർനമോ നീലസരസ്വതി
ഉഗ്രതാരേ മഹോഗ്രേ തേ നിത്യമേവ നമോ നമഃ

ശ്രീകാളികേ, ഹേ മാതാവേ, നമസ്ക്കാരം. നീലസരസ്വതി നമസ്ക്കാരം. ഉഗ്രതാരേ, മഹോഗ്രേ നിനക്കു നിത്യവും നമസ്ക്കാരം,നമസ്ക്കാരം.

91. നമഃ പീതാംബരേ ദേവി നമസ്ത്രിപുരസുന്ദരി
നമോ ഭൈരവി മാതംഗി ധൂമാവതി നമോനമഃ

പീതാംബരധാരിണിയായ ഹേ ദേവി നമസ്ക്കാരം. ഹേ ത്രിപുരസുന്ദരി നമസ്ക്കാരം. ഹേ ഭൈരവീ, മാതാംഗി, ധൂമാവതി, നമസ്ക്കാരം, നമസ്ക്കാരം.

92. ഛിന്നമസ്തേ നമസ്തേസ്തു ക്ഷീരസാഗരകന്യകേ
നമഃ ശാകംഭരി ശിവേ നമസ്തേ രക്തദന്തികേ

ഛിന്നമസ്തേ (തലമുറിക്കപ്പെട്ട ദുർഗാരൂപം) നമസ്ക്കാരം. ക്ഷീരസാഗരകന്യകേ നമസ്ക്കാരം. ഹേ ശാകംഭരി, ശിവേ നമസ്ക്കാരം. ഹേ രക്തദന്തികേ നമസ്ക്കാരം.

**93. നിശുംഭശുംഭദലനി രക്തബീജവിനാശിനി**
**ധൂമ്രലോചനനിർണാശേ വൃത്രാസുരനിബർഹിണി**

നിശുംഭശുംഭശമനേ, രക്തബീജവിനാശിനി, ധൂമ്രലോചന നിർണാശിനി, വൃത്രാസുരനിബർഹിണി,

**94. ചണ്ഡമുണ്ഡപ്രമഥിനി ദാനവാന്തകരേ ശിവേ**
**നമസ്തേ വിജയേ ഗംഗേ ശാരദേ വികചാനനേ**

ചണ്ഡമുണ്ഡവിനാശിനി, ദാനവാന്തകരേ, ശിവേ. വിജയേ, ഗംഗേ, ശാരദേ, വികസിതാനനേ, നിനക്കു സമസ്ക്കാരം.

**95. പൃഥ്വീരൂപേ ദയാരൂപേ തേജോരൂപേ നമോ നമഃ**
**പ്രാണരൂപേ മഹാരൂപേ ഭൂതരൂപേ നമോഽസ്തുതേ.**

പൃഥ്വീരൂപേ, ദയാരൂപേ, തേജോരൂപേ, നമസ്ക്കാരം. നമസ്ക്കാരം. പ്രാണരൂപേ, മഹാരൂപേ, ഭൂതരൂപേ നിനക്കു നമസ്ക്കാരം.

**96. വിശ്വമൂർത്തേ ദയാമൂർത്തേ, ധർമ്മമൂർത്തേ നമോ നമഃ**
**ദേവമൂർത്തേ ജ്യോതിമൂർത്തേ ജ്ഞാനമൂർത്തേ നമോഽസ്തുതേ**

വിശ്വമൂർത്തേ, ദയാമൂർത്തേ, ധർമ്മമൂർത്തേ, നമസ്ക്കാരം. നമസ്ക്കാരം, ദേവമൂർത്തേ, ജ്യോതിമൂർത്തേ, ജ്ഞാനമൂർത്തേ, നിനക്കു സമസ്ക്കാരം.

**97. ഗായത്രി വരദേ ദേവി സാവിത്രി ച സരസ്വതി**
**നമഃ സ്വാഹേ സ്വധേ മാതർദക്ഷിണേ തേ നമോ നമഃ**

ഹേ ഗായത്രീദേവി, വരദേ, സാവിത്രീ, സരസ്വതി നമസ്ക്കാരം. ഹേ സ്വാഹേ, സ്വധേ, അമ്മേ, ദക്ഷിണേ നിനക്കു നമസ്ക്കാരം, നമസ്ക്കാരം.

**98. നേതി നേതീതി വാക്യൈര്യാ ബോധ്യതേ സകലാഗമൈഃ**
**സർവ്വേ പ്രത്യക്സ്വരൂപാം താം ഭജാമഃ പരദേവതാം**

'നേതി നേതി' വാക്യങ്ങൾകൊണ്ട് സകലവേദങ്ങളും ആരേയാണോ വെളിവാക്കാൻ ശ്രമിക്കുന്നത് പ്രത്യഗാത്മസ്വരൂപയായ ആ പരദേവതയെ ഞങ്ങൾ ഭജിക്കുന്നു.

**99. ഭ്രമരൈർവേഷ്ടിതാ യസ്മാദ്ഭ്രാമരീ സാ തതഃ സ്മൃതാ**
**തസ്യൈ ദേവ്യൈ നമോ നിത്യം നിത്യമേവ നമോനമഃ**

ഭ്രമരങ്ങളാൽ ചൂഴപ്പെട്ടതിനാൽ അവൾ ഭ്രാമരിയെന്ന് അറിയപ്പെടുന്നു. ആ ദേവിയെ ഞങ്ങൾ നമസ്ക്കരിക്കുന്നു. നിത്യവും തന്നെ നമസ്ക്കരിക്കുന്നു.

**100. നമസ്തേ പാർശ്വയോഃ പൃഷ്ഠേ നമസ്തേപുരതോംബികേ**
**നമഃ ഊർധ്വം നമശ്ചാധഃ സർവ്വത്രൈവ നമോ നമഃ**

നിന്റെ പാർശ്വങ്ങളിലും പിന്നിലും നമസ്ക്കരിക്കുന്നു. അംബികേ, നിന്റെ മുന്നിൽ നമസ്ക്കരിക്കുന്നു. മുകളിലും താഴേയും നമസ്ക്കരിക്കുന്നു. സർവത്ര നമസ്ക്കരിക്കുന്നു.

**101. കൃപാം കുരു മഹാദേവി മണിദ്വീപാധിവാസിനി**
**അനന്തകോടി ബ്രഹ്മാണ്ഡനായികേ ജഗദംബികേ**

ഹേ മഹാദേവി, മണിദ്വീപാധിവാസിനി, അനന്തകോടി ബ്രഹ്മാണ്ഡനായികേ, ജഗദംബികേ, കൃപ ഉണ്ടാവണേ!

102. ജയദേവി ജഗന്മാതർജയ ദേവി പരാത്പരേ
ജയ ശ്രീഭുവനേശാനി ജയ സർവോത്തമോത്തമേ

ഹേ ജഗന്മാതാവേ, ദേവി, ജയിച്ചാലും. പരാത്പരേ ജയിച്ചാലും. ശ്രീഭുവനേശ്വരി ജയിച്ചാലും! സർവോത്തമോത്തമേ ജയിച്ചാലും!

103. കല്യാണഗുണരത്നാനാമാകരേ ഭുവനേശ്വരി
പ്രസീദ പരമേശാനി പ്രസീദ ജഗതോരണേ

വിവിധ കല്യാണ ഗുണങ്ങൾക്ക് ആകരഭൂതേ, ഭുവനേശ്വരി, പരമേശ്വരി, പ്രസാദിക്കണേ. സർവജഗത്തിനും ശരണഭൂതേ പ്രസാദിക്കണേ.

നാരായണ ഉവാച

104. ഇതി ദേവവചഃ ശ്രുത്വാ പ്രഗത്ഭം മധുരം വചഃ
ഉവാച ജഗദംബാ സാ മത്തകോകിലഭാഷിണീ

മദിച്ച കുയിലിനെപ്പോലെ പ്രിയഭാഷിണിയായ ആ ജഗദംബ ദേവൻമാരുടെ ഇപ്രകാരമുള്ള സ്തുതി കേട്ടപ്പോൾ പ്രഗത്ഭ മധുരമായി ഇങ്ങനെ അരുളിചെയ്തു.

ദേവ്യുവാച

105. പ്രസന്നാƒഹം സദാ ദേവാ വരദേശശിഖാമണിഃ
ബ്രുവന്തു വിബുധാഃ സർവേ യദേവ സ്യാച്ചികീർഷിതം

ഹേ ദേവൻമാരെ, വരപ്രദാതാക്കളിൽ മുഖ്യയായ ഞാൻ പ്രസാദിച്ചിരിക്കുന്നു. ദേവൻമാരേ, നിങ്ങളുടെ ആഗ്രഹം എന്താണെന്ന് എല്ലാവരും പറഞ്ഞുകൊള്ളുവിൻ.

106. ദേവീവാക്യം സുരാഃ ശ്രുത്വാ പ്രോചുർദുഃഖസ്യ കാരണം
ദുഷ്ടദൈത്യസ്യ ചരിതം ജഗദ്ബാധാകരം പരം

ദേവീവാക്യം കേട്ട ദേവൻമാർ ജഗത്തിനെ ആകെ ബാധിച്ചിരിക്കുന്ന ദുഷ്ടനായ ദൈത്യനാണ് ദുഃഖത്തിന് കാരണമെന്ന കഥ പറഞ്ഞു.

107. ദേവബ്രാഹ്മണവേദാനാം ഹേലനം നാശനം തഥാ
സ്ഥാന ഭ്രംശം സുരണാം ച കഥയാമാസുരാദൃതാഃ

അവൻ ദേവൻമാരെയും ബ്രാഹ്മണൻമാരെയും വേദങ്ങളെയും നിന്ദിക്കുകയും നശിപ്പിക്കുകയും ചെയ്യുന്നു, സുരൻമാരേ സ്ഥാനഭ്രഷ്ടരാക്കുന്നു, എന്നീ കാര്യങ്ങൾ വിനയപൂർവ്വം അറിയിച്ചു.

108. ബ്രഹ്മണോ വരദാനം ച യഥാവത്തേ സമൂചിരേ
ശ്രുത്വാ ദേവമുഖാദ്വാണീം മഹാഭഗവതീ തദാ

ബ്രഹ്മാവിന്റെ വരദാനത്തെപ്പറ്റിയും യഥാതഥമായി അറിയിച്ചു. ദേവൻമാർ നേരിട്ടു പറഞ്ഞ കാര്യങ്ങൾ കേട്ട മഹാഭഗവതി അപ്പോൾ,

109. പ്രേരയാമാസ ഹസ്തസ്ഥാൻ ഭ്രമരാൻ ഭ്രാമരീ തദാ
പാർശ്വസ്ഥാനഗ്രഭാഗസ്ഥാന്നാനാരൂപധരാംസ്തദാ

കൈയിലിരുന്നവയും നാനാരൂപാധാരികളായി പാർശ്വങ്ങളിലും മുമ്പിലും ചൂഴ്ന്നു നിന്നവയുമായ വണ്ടിൻ നിരകളെ ഇളക്കിവിട്ടു.

110. ജനയാമാസ ബഹുശോ യൈർവ്യാപ്തം ഭുവനത്രയം
മടചീയൂഥവത്തേഷാം സമുദായസ്തു നിർഗതഃ

അനേകം വണ്ടുകളെ സൃഷ്ടിച്ചു. അവ മൂന്നു ലോകവും നിറഞ്ഞു. കടന്നലുകളെപ്പോലെ അവ കൂട്ടംകൂട്ടമായി പുറപ്പെട്ട്,

111. തദാന്തരീക്ഷം തൈർവ്യാപ്തമന്ധകാരഃ ക്ഷിതാവഭൂത്
ദിവി പർവതശൃംഗേഷു ദ്രുമേഷു വിപിനേഷ്വപി

അവ അന്തരീക്ഷത്തിലെങ്ങും വ്യാപിച്ചു. അതോടെ ഭൂമി അന്ധകാരത്തിലാണ്ടു. ആകാശത്തിലും പർവത ശൃംഗങ്ങളിലും മരങ്ങളിലും കാടുകളിലും

112. ഭ്രമരാ ഏവ സംജാതാസ്തദദ്ഭുതമിവാഭവത്
• തേ സർവേ ദൈത്യവക്ഷാംസി ദാരയാമാസുരുദ്ഗതാഃ

എങ്ങും വണ്ടുകളെക്കൊണ്ടു നിറഞ്ഞു. എന്തൊരദ്ഭുതം! അവയെല്ലാം ഉയർന്നു പൊങ്ങി ദൈത്യന്റെ മാറിടത്തെ പിളർന്നു.

113. നരം മധുഹരം യദ്വന്മക്ഷികാഃ കോപസംയുതാഃ
ഉപായോ ന ച ശസ്ത്രാണാം തഥാഽസ്ത്രണാം തദാഽഭവത്

തേൻ അപഹരിച്ചുകൊണ്ട് പോകുന്ന മനുഷ്യനെ രോഷം പൂണ്ട ഈച്ചകൾ എങ്ങനെയോ അതുപോലെ ആക്രമിച്ചു. ശസ്ത്രങ്ങളോ അസ്ത്രങ്ങളോ ഒന്നും അപ്പോൾ പ്രയോജനപ്പെട്ടില്ല.

114. ന യുദ്ധം ന ച സംഭാഷാ കേവലം മരണം ഖലു
യസ്മിൻ യസ്മിൻ സ്ഥലേ യേയേ സ്ഥിതാ ദൈത്യാ യഥാ യഥാ

യുദ്ധം ചെയ്തില്ല. ഒന്നു മിണ്ടുകപോലും ചെയ്തില്ല. മരണം വന്നെത്തിക്കഴിഞ്ഞു. ഏതെല്ലാം സ്ഥലത്ത് ആരെല്ലാം ഏതുപ്രകാരം നിന്നിരുന്നുവോ

115. തത്രൈവ ച തഥാ സർവേ മരണം പ്രാപുരുത്സ്മയാഃ
പരസ്പരം സമാചാരോ ന കസ്യാപ്യഭവത്തദാ

അവിടെ അങ്ങനെ തന്നെ നിന്ന് അവർ മരണം പ്രാപിച്ചു. പരസ്പരം ഒന്നു സംസാരിക്കാൻ പോലും അവസരം ഉണ്ടായില്ല.

116. ക്ഷണമാത്രേണ തേ സർവേ വിനഷ്ടാ ദൈത്യപുംഗവാഃ
കൃത്വേത്ഥം ഭ്രമരാഃ കാര്യം ദേവീനികടമായയുഃ

ക്ഷണനേരം കൊണ്ട് ആ ദൈത്യപുംഗവൻമാരെല്ലാം നശിച്ചു. ഇപ്രകാരം സ്വകൃത്യം നിറവേറ്റിയിട്ട് വണ്ടുകൾ ദേവീസന്നിധിയണഞ്ഞു.

117. ആശ്ചര്യമേതദാശ്ചര്യമിതിലോകാഃ സമൂചിരേ
കിം ചിത്രം ജഗദംബായാ യസ്യാ മായേയമീദൃശീ

ഇതുതന്നെ മഹാശ്ചര്യം! ഇതുതന്നെ മഹാശ്ചര്യമെന്ന് ലോകരെല്ലാം കൊണ്ടാടി. ഇതൊക്കെ ആ ജഗദംബയുടെ മഹാമായയായിരിക്കേ ഇതിൽ ആശ്ചര്യപ്പെടാനെന്തുള്ളു?

118. തതോ ദേവഗണാഃ സർവേ ബ്രഹ്മവിഷ്ണുപുരോഗമാഃ
നിമഗ്നാ ഹർഷജലധൗ പൂജയാമാസുരംബികാം

പിന്നെ ബ്രഹ്മാവ്, വിഷ്ണു തുടങ്ങിയ ദേവഗണങ്ങൾ സന്തോഷസമുദ്രത്തിൽ ആറാടി. അംബികയെ

119. നാനോപചാരൈർവിവിധൈർനാനോപായന പാണയഃ
ജയശബ്ദം പ്രകുർവാണാ മുമുചുഃ സുമനാംസി ച

നാനാ ഉപചാരങ്ങളോടും നാനാനൈവേദ്യങ്ങളോടും കൂടി പൂജിച്ചു. ജയശബ്ദം മുഴക്കികൊണ്ട് പൂക്കൾ വർഷിച്ചു.

120. ദിവി ദുന്ദുഭയോ നേദുർനനൃതുശ്ചാപ്സരോഗണാഃ
പേഠുർവേദാൻ മുനിശ്രേഷ്ഠാ ഗന്ധർവാദ്യാ ജഗുസ്തഥാ

ആകാശത്ത് ദുന്ദുഭികൾ മുഴങ്ങി. അപ്സരോഗണം നൃത്തം ചെയ്തു. മുനിശ്രേഷ്ഠൻമാർ വേദങ്ങൾ ചൊല്ലി. ഗന്ധർവാദികൾ ഗാനം ചെയ്തു.

121. മൃദംഗമുരജാ വീണാഢക്കാഡമരുനിസ്വനൈഃ
ഘണ്ടാശംഖനിനാദൈശ്ച വ്യാപ്തമാസീജ്ജഗത്രയം

മൃദംഗം, മുരജം, വീണ, ഢക്ക, ഡമരു എന്നിവയുടെ ശബ്ദവും മണി, ശംഖം എന്നിവയുടെ നാദവും കൊണ്ട് മൂന്നുലോകവും മുഖരിതമായി.

122. നാനാസ്തോത്രൈസ്തദാ സ്തുത്വാ മൂർധ്ന്യാധായംജലീംസ്തദാ
ജയമാതർജയേശാനീത്യേവം സർവേ സമൂചിരേ

ശിരസിൽ അഞ്ജലിബന്ധിച്ച് നാനാസ്ത്രോത്രങ്ങൾകൊണ്ട് സ്തുതിക്കുകയും, അമ്മേ, ജയിച്ചാലും ഈശ്വരീ ജയിച്ചാലും എന്നിങ്ങനെ എല്ലാവരും വാഴ്ത്തുകയും ചെയ്തു.

123. തതസ്തുഷ്ടാ മഹാദേവീ വരാൻ ദത്വാ പൃഥക് പൃഥക്
സ്വസ്മിംശ്ച വിപുലാം ഭക്തിം പ്രാർത്ഥിതാ തൈർദദൗച താം.

അപ്പോൾ സന്തുഷ്ടയായിത്തീർന്ന മഹാദേവി ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം വരം നൽകി. തന്നിൽ ഉറച്ച ഭക്തിയുണ്ടാവണമെന്ന് പ്രാർത്ഥിച്ചവർക്ക് അതും നൽകി.

124. പശ്യതാമേവ ദേവാനാമന്തർധാനം ഗതാ തതഃ
ഇതി തേ സർവമാഖ്യാതം ഭ്രാമര്യാശ്ചരിതം മഹത്

ദേവൻമാർ നോക്കിനിൽക്കേ ആ ദേവി അന്തർദാനം ചെയ്തു. ഇങ്ങനെ ഞാൻ അങ്ങയോട് മഹത്തായ ഭ്രാമരീചരിതം മുഴുവൻ പറഞ്ഞുകഴിഞ്ഞു.

125. പഠതാം ശൃണ്വതാം ചൈവ സർവപാപപ്രണാശനം
ശ്രുതമാശ്ചര്യജനകം സംസാരാർണവതാരകം

ഇത് പഠിക്കുന്നവരുടേയും കേൾക്കുന്നവരുടേയും സർവപാപങ്ങളും നശിക്കും. അദ്ഭുതാവഹമായ ഈ ചരിത്രം കേൾക്കുന്നത് സംസാരസമുദ്രത്തെ തരണം ചെയ്യാനുള്ള ഉപായമാണ്.

126. ഏവം മനൂനാം സർവേഷാം ചരിതം പാപനാശനം
ദേവീമാഹാത്മ്യസംയുക്തം പഠൻ ശൃണ്വൻ ശുഭപ്രദം

ഇങ്ങനെ ദേവീമാഹാത്മ്യത്തോടുകൂടി സകലമനുക്കളുടേയും പാപനാശകമായ കഥ പഠിക്കുകയും കേൾക്കുകയും ചെയ്യുന്നത് ശുഭപ്രദമാണ്.

127, യശ്ചൈതത് പഠതേ നിത്യം ശൃണുയാദ്യോƒനിശം നരഃ
സർവപാപവിനിർമുക്തോ ദേവീസായൂജ്യമാപ്നുയാത്

ആരാണോ ഇത് നിത്യവും പഠിക്കുകയോ നിത്യവും കേൾക്കുകയോ ചെയ്യുന്നത് അവൻ സർവപാപങ്ങളിൽ നിന്നും മുക്തനായി ദേവി സായുജ്യം പ്രാപിക്കും.

ഇതി ശ്രീദേവീഭാഗവതേ ദശമസ്കന്ധേ
ത്രയോദശോƒദ്ധ്യായഃ

## സമാപ്തോƒയം ദശമസ്കന്ധഃ

# ശ്രീമദ്ദേവീഭാഗവതം

## ഏകാദശഃസ്കന്ധഃ

### അഥ പ്രഥമോഽധ്യായഃ

നാരദ ഉവാച

1. ഭഗവൻ ഭൂതഭവ്യേശ നാരായണ സനാതന
ആഖ്യാതം പരമാശ്ചര്യം ദേവീചരിതമുത്തമം

ത്രികാലജ്ഞനും സനാതനുമായ ഭഗവൻ നാരായണ, അത്യന്തം ആശ്ചര്യകരവും ഉത്തമവുമായ ദേവീചരിതം അങ്ങുപറഞ്ഞു കേൾപ്പിച്ചുവല്ലോ.

2. പ്രാദുർഭാവഃ പരോ മാതുഃ കാര്യാർത്ഥമസുരദ്രുഹാം
അധികാരാപ്തിരുക്താഽത്ര ദേവീപൂർണ്ണകൃപാവശാത്

ദേവകാര്യം നിറവേറ്റാൻവേണ്ടി പരമേശ്വരിയായ ജഗജ്ജനനി ആവിർഭവിച്ചതും ദേവിയുടെ പൂർണ്ണമായ അനുഗ്രഹത്താൽ തങ്ങളുടെ നഷ്ടപ്പെട്ട അധികാരം ദേവന്മാർ വീണ്ടെടുത്തതും അങ്ങു വിസ്തരിച്ചു.

3. അധുനാ ശ്രോതുമിച്ഛാമി യേന പ്രീണാതി സർവദാ
സ്വഭക്താൻ പരിപുഷ്ണാതി തമാചാരം വദ പ്രഭോ

എന്തുചെയ്താലാണോ ആ ദേവി സദാ സന്തോഷിക്കുന്നതും സ്വഭക്തന്മാരെ പരിരക്ഷിക്കുന്നതും ആ ആചാരങ്ങൾ എന്തെല്ലാമാണെന്ന് പറയൂ. പ്രഭോ, അവയാണ് ഞാനിപ്പോൾ കേൾക്കാൻ ആഗ്രഹിക്കുന്നത്.

ശ്രീനാരായണ ഉവാച

4. ശൃണു നാരദ തത്ത്വജ്ഞ സദാചാരവിധിക്രമം
യദനുഷ്ഠാനമാത്രേണ ദേവീ പ്രീണാതി സർവദാ

തത്ത്വജ്ഞനായ ഹേ നാരദ, സദാചാരവിധിക്രമത്തെക്കുറിച്ച് കേട്ടുകൊള്ളുക അവ അനുഷ്ഠിക്കുന്നതുമൂലം ദേവി സദാ സന്തുഷ്ടയായിത്തീരും.

5. പ്രാതരുത്ഥായ കർത്തവ്യം യദ്ദ്വിജേന ദിനേ ദിനേ
തദഹം സമ്പ്രവക്ഷ്യാമി ദ്വിജാനാമുപകാരകം

പ്രഭാതത്തിൽ എഴുന്നേറ്റ് ഒരു ബ്രാഹ്മണൻ നിത്യവും മുടങ്ങാതെ ചെയ്യേണ്ട കർമ്മമെന്തെന്ന് ഞാൻ പറയാം. അത് ബ്രാഹ്മണർക്ക് അത്യന്തം പ്രയോജനപ്രദമായിരിക്കും.

6. ഉദയാസ്തമയം യാവദ്ദ്വിജഃ സത്കർമ്മകൃദ്ഭവേത്
നിത്യനൈമിത്തികൈർയുക്തഃ കാമ്യൈശ്ചാന്യൈരഗർഹിതൈഃ

നിത്യനൈമിത്തികകർമ്മങ്ങൾ, കാമ്യകർമ്മങ്ങൾ, നിന്ദ്യങ്ങളല്ലാത്ത മറ്റു കർമ്മങ്ങൾ എന്നു തുടങ്ങി ഉദയം മുതൽ അസ്തമയംവരെ ഒരുവിപ്രൻ സൽക്കർമ്മങ്ങൾ ചെയ്യുന്നവനായിരിക്കണം

**7. ആത്മനശ്ച സഹായാർത്ഥം പിതാ മാതാ ന തിഷ്ഠതി**
**ന പുത്രദാരാ ന ജ്ഞാതിർധർമ്മസ്തിഷ്ഠതി കേവലം**

തന്നെ സഹായിക്കാൻ മാതാവോ പിതാവോ ഉണ്ടാവുകയില്ല. പുത്രന്മാരോ ഭാര്യയോ ബന്ധുക്കളോ ഉണ്ടാവുകയില്ല. ധർമ്മം മാത്രമേ സഹായത്തിന് ഉണ്ടായിരിക്കു.

**8. തസ്മാദ്ധർമ്മം സഹായാർത്ഥം നിത്യം സഞ്ചിനു സാധനൈഃ**
**ധർമ്മേണൈവ സഹായാത്തു തമസ്തരതി ദുസ്തരം**

അതുകൊണ്ട് സഹായം ലഭിക്കുന്നതിനുവേണ്ടി ഉചിതമായ ഉപായങ്ങൾ കൊണ്ട് ധർമ്മം സഞ്ചയിക്കാൻ ശ്രമിക്കുക. ധർമ്മത്തിന്റെ പിന്തുണകൊണ്ട് അജ്ഞാനാന്ധകാരത്തിനു മറുകര കടക്കാം

**9. ആചാരഃ പ്രഥമോ ധർമ്മഃ ശ്രുത്യുക്തഃ സ്മാർത്തഏവ ച**
**തസ്മാദസ്മിൻ സമായുക്തോ നിത്യം സ്യാദാത്മനോ ദ്വിജഃ**

ആചാരമാണ് ആദ്യത്തെ ധർമ്മമെന്ന് ശ്രുതിയും സ്മൃതിയും വ്യക്തമാക്കുന്നു. അതുകൊണ്ട് ആചാരായുക്തനായിട്ടാണ് ബ്രാഹ്മണൻ നിത്യവും കഴിയേണ്ടത്.

**10. ആചാരാല്ലഭതേ ചായുരാചാരാല്ലഭതേ പ്രജാഃ**
**ആചാരാദന്നമക്ഷയ്യമാചാരോ ഹന്തി പാതകം**

ആചാരം കൊണ്ട് ദീർഘായുസ്സുണ്ടാകുന്നു. സന്താനങ്ങൾ ഉണ്ടാവുന്നു ആചാരം കൊണ്ട് അക്ഷയ്യമായ ധനം ലഭിക്കുന്നു. ആചാരം പാപത്തെ ഇല്ലാതാക്കുന്നു.

**11. ആചാരഃ പരമോ ധർമ്മോ നൃണാം കല്യാണകാരകഃ**
**ഇഹ ലോകേ സുഖീ ഭൂത്വാ പരത്ര ലഭതേ സുഖം**

ആചാരമാണ് പരമമായ ധർമ്മം. അതാണ് മനുഷ്യർക്ക് മംഗളം ഉണ്ടാക്കുന്നത്. അതുമൂലം ഇഹത്തിലും പരത്തിലും സുഖം ലഭിക്കും.

**12. അജ്ഞാനാന്ധജനാനാം തു മോഹിതൈർഭ്രാമിതാത്മനാം**
**ധർമ്മരൂപോ മഹാദീപോ മുക്തിമാർഗ്ഗപ്രദർശകഃ**

അജ്ഞതകൊണ്ട് അന്ധരായി വ്യാമോഹത്തിൽപ്പെട്ട് ഉഴലുന്നവർക്ക് ധർമ്മരൂപത്തിലുള്ള മഹാദീപം മുക്തിമാർഗ്ഗം കാട്ടികൊടുക്കുന്നു.

**13. ആചാരാത്പ്രാപ്യതേ ശ്രൈഷ്ഠ്യ മാചാരത് കർമ്മ ലഭ്യതേ**
**കർമ്മണോ ജായതേ ജ്ഞാനമിതി വാക്യം മനോഃ സ്മൃതം**

ആചാരംകൊണ്ട് ശ്രേഷ്ഠതയും കർമ്മസിദ്ധിയും ഉണ്ടാകും. കർമ്മംകൊണ്ട് ജ്ഞാനവും നേടാമെന്ന് മനു അനുശാസിക്കുന്നുണ്ട്.

**14. സർവധർമ്മ വരിഷ്ഠോയമാചാരഃ പരമം തപഃ**
**തദേവ ജ്ഞാനമുദ്ദിഷ്ഠം തേന സർവ്വം പ്രസാധ്യതേ.**

സർവധർമ്മങ്ങളിലും വച്ച് ശ്രേഷ്ഠമായ ഈ ആചാരം പരമമായ തപസ്സാണ്. അതാണ് നേടിയെടുക്കേണ്ട ജ്ഞാനം. അതുമൂലം എല്ലാം നേടിയെടുക്കാം.

**15. യസ്ത്വാചാരവിഹീനോഽത്ര വർത്തതേ ദ്വിജസത്തമ**
**സ ശൂദ്രവദ്ബഹിഷ്കാര്യോ യഥാ ശൂദ്രസ്തഥൈവ സഃ**

ഇവിടെ ആചാരങ്ങൾ ഒന്നും അനുഷ്ഠിക്കാത്തബ്രാഹ്മണൻ ആരോ അവനെ ശൂദ്രനെപ്പോലെ ബഹിഷ്കരിക്കേണ്ടതാണ്.അവൻ ശൂദ്രൻതന്നെയാണ്.

**16. ആചാരോ ദ്വിവിധഃ പ്രോക്തഃ ശാസ്ത്രീയോ ലൗകികസ്തഥാ**
**ഉഭാവപി പ്രകർത്തവ്യോ ന ത്യാജ്യോ ശുഭമിച്ഛതാ**

ആചാരം രണ്ടു തരത്തിലുണ്ട് ലൗകികവും ശാസ്ത്രീയവും. ശുഭേച്ഛുക്കൾ ഇവ രണ്ടും അനുഷ്ഠിക്കണം. ഉപേക്ഷിക്കരുത്.

**17. ഗ്രാമധർമ്മാ ജാതിധർമ്മാ ദേശധർമ്മാഃ കുലോദ്ഭവാഃ**
**പരിഗ്രാഹ്യാ നൃഭിഃ സർവൈർനൈവ താംല്ലംഘയേന്മുനേ.**

ഗ്രാമധർമ്മങ്ങൾ, ജാതിധർമ്മങ്ങൾ, ദേശധർമ്മങ്ങൾ, കുലധർമ്മങ്ങൾ എന്നിവ എല്ലാ മനുഷ്യരും അവശ്യം അനുഷ്ഠിക്കേണ്ടതാണ്. ആരും തന്നെ അവ ലംഘിക്കാൻ പാടില്ല.

**18. ദുരാചാരോ ഹി പുരുഷോ ലോകേ ഭവതി നിന്ദിതഃ**
**ദുഃഖഭാഗീ ച സതതം വ്യാധിനാ വ്യാപ്ത ഏവ ച**

ദുരാചാരനായ മനുഷ്യനെ ലോകം നിന്ദിക്കും. അവൻ സദാ ദുഃഖിയായും രോഗഗ്രസ്തനായും ഭവിക്കും.

**19. പരിത്യജേദർത്ഥകാമൗ യൗ സ്യാതാം ധർമ്മവർജ്ജിതൗ**
**ധർമ്മമപ്യസുഖോദർക്കം ലോകവിദ്വിഷ്ടമേവ ച**

ധർമ്മരഹിതമായ അർത്ഥവും കാമവും മനുഷ്യർ പരിത്യജിക്കുകതന്നെ വേണം. ധർമ്മമാണെങ്കിലും ലോകർ വിദ്വേഷിക്കുന്നതും ആസുഖം ഉണ്ടാകുന്നതുമാണെങ്കിൽ അതിനെയും ഉപേക്ഷിക്കണം.

## നാരദഉവാച

**20. ബഹുത്വാദിഹ ശാസ്ത്രാണാം നിശ്ചയഃ സ്യാത്കഥം മുനേ**
**കിയത്പ്രമാണം തദ്ബ്രൂഹി ധർമ്മമാർഗവിനിർണ്ണയം**

ശാസ്ത്രങ്ങൾ അനവധി ഉണ്ടല്ലോ. എന്നരിക്കെ, ധർമ്മമെന്തെന്ന് എങ്ങനെ നിശ്ചയിക്കാം? ധർമ്മത്തെ ഏതുപ്രമാണം കൊണ്ടാണ് നിർണ്ണയിക്കേണ്ടതെന്ന് അങ്ങുതന്നെ പറഞ്ഞാലും.

## ശ്രീനാരായണ ഉവച

**21 ശ്രുതിസ്മൃതീ ഉഭേ നേത്രേ പുരാണം ഹൃദയം സ്മൃതം**
**ഏതത്ത്രയോക്ത ഏവ സ്യാദ്ധർമ്മോ നാന്യത്ര കുത്രചിത്**

ശ്രുതിയും സ്മൃതിയും ധർമ്മത്തിന്റെ രണ്ടുകണ്ണുകളാണ്. പുരാണം ഹൃദയവുമാണെന്ന് പറയപ്പെടുന്നു. ധർമ്മം ഈ മൂന്നിലുമായിട്ടാണ് നിൽക്കുന്നത്, മറ്റെങ്ങുമല്ല.

**22. വിരോധോ യത്ര തു ഭവേത്ത്രയാണാം ച പരസ്പരം**
**ശ്രുതിസ്തത്ര പ്രമാണം സ്യാദ്വയോർദ്വേധേ സ്മൃതിർ വരാ**

ഇവയ്ക്ക് തമ്മിൽ പരസ്പരവൈരുദ്ധ്യം ഒരു വിഷയത്തെക്കുറിച്ച് ഉണ്ടാകുന്നുവെങ്കിൽ ശ്രുതിയാണു പ്രമാണം. സ്മൃതിയും പുരാണവും തമ്മിലാണ് വൈരുദ്ധ്യമെങ്കിൽ സ്മൃതിക്കാണ് പ്രാമാണ്യം.

**23. ശ്രുതി ദ്വൈധം ഭവേദ്യത്ര തത്ര ധർമ്മാവുഭൗ സ്മൃതൗ**
**സ്മൃതി ദ്വൈധം തു യത്ര സ്യാദ്വിഷയഃ കല്പ്യതാം പൃഥക്**

ശ്രുതി രണ്ടുവിധത്തിൽ പറയുന്നുണ്ടെങ്കിൽ രണ്ടും ധർമ്മണെന്നു കരുതണം. സ്മൃതിയിൽ വൈരുദ്ധ്യമുണ്ടാകുന്നുവെങ്കിൽ വിഷയം പ്രത്യേകം പ്രത്യേകം പരിഗണിക്കണം.

**24. പുരാണേഷു ക്വചിച്ചൈവ തന്ത്രദൃഷ്ടം യഥാതഥം**
**ധർമ്മം വദന്തി തം ധർമ്മം ഗൃഹ്ണീയാന്ന കഥംചന**

പുരാണങ്ങളിൽ ചില ഭാഗത്ത് തന്ത്രവിധികൾ പറഞ്ഞിട്ടുണ്ടാവും. ധർമ്മമായി വിവരിച്ചിരിക്കുന്ന അത് ഒരിക്കലും ധർമ്മമായി പരിഗണിച്ചുകൂടാ

**25. വേദാവിരോധിചേത്തന്ത്രം തത്പ്രമാണം ന സംശയഃ**
**പ്രത്യക്ഷശ്രുതിരുദ്ധം യത്തത് പ്രമാണം ഭവേന്ന ച**

തന്ത്രം വേദത്തിനു വിരുദ്ധമല്ലെങ്കിൽ അതുപ്രമാണമാണെന്നുള്ളതിനു സംശയമില്ല. പ്രത്യക്ഷമായി ശ്രുതി വിരുദ്ധമായിട്ടുള്ളത് പ്രമാണമാകുകയുമില്ല.

**26. സർവ്വഥാ വേദഏവാസൗ ധർമ്മമാർഗ്ഗപ്രമാണകഃ**
**തേനാവിരുദ്ധം യത്കിഞ്ചിത് തത്പ്രമാണം ന ചാന്യഥാ**

ഏതുവിധത്തിലലും ധർമ്മമാർഗ്ഗത്തിൽ പ്രമാണം വേദം തന്നെയാകുന്നു. അതിനുവിരുദ്ധമല്ലാത്തത് ഏതോ അത് പ്രമാണം. മറ്റൊന്നും പ്രമാണമാകുകയില്ല.

**27. യോ വേദധർമ്മമുത്സൃജ്യ വർത്തതേ/ന്യപ്രമാണതഃ**
**കുണ്ഡാനി തസ്യ ശിക്ഷാർത്ഥം യമലോകേ വസന്തി ഹി**

ആരാണോ വേദധർമ്മത്തെ വെടിഞ്ഞ് മറ്റു ധർമ്മത്തെ അവലംബിക്കുന്നത് അവനെ ശിക്ഷിക്കുവാൻ യമലോകത്ത് നരകകുണ്ഡങ്ങൾ കാത്തിരിക്കുന്നുണ്ട്.

**28. തസ്മാത് സർവപ്രയത്നേന വേദോക്തം ധർമ്മമാശ്രയേത്**
**സ്മൃതിഃ പുരാണമന്യദ്വാ തന്ത്രം വാ ശാസ്ത്രമേവ ച**

അതിനാൽ ഏതു പ്രകാരത്തിലും വേദോക്തധർമ്മം തന്നെ ആശ്രയിക്കണം. സ്മൃതിയും പുരാണവും മറ്റു തന്ത്രങ്ങളുമെല്ലാം,

**29. തന്മൂലത്വേ പ്രമാണം സ്യാന്നാന്യഥാ തു കദാചന**
**യേ കുശാസ്ത്രാഭിയോഗേന വർത്തയന്തീഹ മാനവാൻ**

വേദമൂലകമായതിനാലാണ് പ്രമാണമാകുന്നത്. അല്ലെങ്കിൽ അവ ഒരിക്കലും പ്രമാണമാകുകയില്ല. ആരാണോ കുത്സിതമായ ശാസ്ത്ര വിധികൾ മനുഷ്യരെക്കൊണ്ട് ഇവിടെ ആചരിപ്പിക്കുന്നത് അവർ,

**30. അധോമുഖോർധ്വ പാദാസ്തേ യാസ്യന്തി നരകാർണ്ണവം**
**കാമാചരാഃ പാശുപതാസ്തഥാ വൈ ലിംഗധാരിണഃ**

മുഖം താഴെയും കാലുമുകളിലുമായി നരകവാരിധിയിൽ ചെന്നു വീഴും. യഥേഷ്ടം ഓരോന്നാചരിക്കുന്നവരും ലിംഗധാരികളായ പാശുപതന്മാരും

**31. തപ്തമുദ്രാങ്കിതാ യേ ച വൈഖാനസമതാനുഗാഃ**
**തേ സർവേ നിരയം യാന്തി വേദമാർഗ്ഗബഹിഷ്കൃതാഃ**

തപ്തമുദ്രാങ്കിതരും (ദേഹത്ത് ഏതെങ്കിലും തരത്തിലുള്ള മുദ്രകുത്തിയിട്ടുള്ളവർ) വൈഖാന സമതാനുയായികളുമെല്ലാം വേദമാർഗ്ഗത്തിൽ നിന്ന് ബഹിഷ്കൃതരായതിനാൽ നരകത്തിൽ നിപതിക്കും.

32. ധർമ്മോക്തമേവ സദ്ധർമ്മം തസ്മാത്കുര്യാന്നരഃ സദാ
ഉത്ഥായോത്ഥായ ബോദ്ധവ്യം കിം മയാ$f$ദ്യ കൃതം കൃതം

അതുകൊണ്ട് വേദോക്തമായ സദ്ധർമ്മം എല്ലായ്പ്പോഴും മനുഷ്യൻ ആചരിക്കണം. ഓരോ ദിവസവും ഉണർന്നുണർന്നു ചിന്തിക്കണം: ഞാൻ ഇന്ന് ഏതു നല്ല കാര്യമാണ് ചെയ്തത്?

33. ദത്തം വാ ദാപിതം വാ$f$പി വാക്യേനാപി ച ഭാഷിതം
ഉപപാപേഷു സർവേഷു പാതകേഷു മഹത്സ്വപി

എന്തെങ്കിലും ദാനം ചെയ്തോ? ചെയ്യിച്ചോ? വാക്കുകൊണ്ട് ഏല്ക്കുകയെങ്കിലും ചെയ്തോ? മഹാപാപങ്ങളിൽ ഏതെങ്കിലുമോ ചെറിയ പാപങ്ങളിൽ വല്ലതുമോ ചെയ്തിട്ടുണ്ടോ?

34. അവാപ്യ രജനീയാമം ബ്രഹ്മധ്യാനം സമാചരേത്
ഊരുസ്ഥോത്താന ചരണഃ സവ്യേ ചോരൗ തഥോത്തരം

രാത്രിയുടെ അന്ത്യയാമങ്ങളിൽ എണീറ്റ് ബ്രഹ്മധ്യാനം ചെയ്യണം. വലതുകാൽപ്പത്തിമലർത്തി ഇടത്തെതുടമേൽ വച്ച്

35. ഉത്താനം കിഞ്ചിദുത്താനം മുഖമവഷ്ടഭ്യ ചോരസാ
നിമീലിതാക്ഷഃ സത്വസ്ഥോ ദന്തൈർദന്താൻ ന സംസ്പൃശേത്

മുഖം അല്പം പിന്നോക്കമാക്കി താടി മാറിൽ തൊടുവിച്ച് കണ്ണടച്ച് ബ്രഹ്മനിഷ്ഠനായി, പല്ലുകൾ പരസ്പരം തൊടുവിക്കാതെ

36. താലുസ്ഥാചലജിഹ്വശ്ച സംവൃതാസ്യഃ സുനിശ്ചലഃ
സന്നിരുദ്ധേന്ദ്രിയഗ്രാമോ നാതിനിമ്നസ്ഥിതാസനഃ

അണ്ണാക്കിൽ നാവുമുട്ടിച്ച് വായ് അടച്ച് ഇളകാതെ സമസ്ഥലത്തിരുന്നുകൊണ്ട് ഇന്ദ്രിയങ്ങൾ നിഗ്രഹിച്ചിട്ട്

37. ദ്വിഗുണം ത്രിഗുണം വാപി പ്രാണായാമമുപക്രമേത്
തതോ ധ്യേയഃ സ്ഥിതോ യോ$f$സൗ ഹൃദയേ ദീപവദ്പ്രഭുഃ

ഈരണ്ടോ മുമ്മൂന്നോ വീതം പ്രാണായാമം ചെയ്യണം. പിന്നെ സ്വഹൃദയത്തിൽ ദീപം പോലെ പ്രകാശമാനനായിരിക്കുന്നതാരോ ആ പ്രഭുവിനെ ധ്യാനിക്കണം.

38. ധാരയേത്തത്ര ചാത്മാനം ധാരണാം ധാരയേദ്ബുധഃ
സധൂമശ്ച വിധൂമശ്ച സഗർഭശ്ചാപ്യഗർഭകഃ

പിന്നെ ആത്മസ്വരൂപത്തെ അന്തഃകരണത്തിൽ ഉറപ്പിക്കണം. സധൂമമെന്നും വിധൂമമെന്നും സഗർഭമെന്നും അഗർഭമെന്നും

39. സലക്ഷ്യശ്ചാപ്യലക്ഷ്യശ്ച പ്രാണായാമസ്തു ഷഡ്വിധഃ
പ്രാണായാമസമോ യോഗഃ പ്രാണായാമ ഇതീരിതഃ

സലക്ഷ്യമെന്നും അലക്ഷ്യമെന്നും പ്രാണായാമം ആറു വിധത്തിലുണ്ട്. പ്രണായാമത്തിനു തുല്ല്യമായ മറ്റൊരു യോഗം പ്രാണായാമം മാത്രമെ ഉള്ളു എന്ന് പറയപ്പെടുന്നു.

40. പ്രാണായാമ ഇതി പ്രോക്തോ രേചപൂരകകുംഭകൈഃ
വർണ്ണത്രയാത്മകാ ഹ്യേതേ രേചപൂരകകുംഭകാഃ

പ്രാണായാമമെന്നത് രേചകം പൂരകം കുംഭകം എന്നിവയോടുകൂടിയതാണ്. രേചകപൂരകകുംഭ കങ്ങളെ പ്രാണായാമത്തിലെ വർണ്ണത്രയമെന്നുപറയുന്നു.

41. സ ഏവ പ്രണവഃ പ്രോക്തഃ പ്രാണായാമശ്ച തന്മയഃ
ഇഡയാ വായുമാരോപ്യ പൂരിയിത്വോദരേ സ്ഥിതം

ആ വർണ്ണത്രയത്തെയാണ് പ്രണവമെന്നു പറയുന്നത്. അതുകൊണ്ട് പ്രാണായാമം പ്രണവാത്മക മാകുന്നു. പ്രാണായാമവും പ്രണവവും അഭിന്നമാണെന്നർത്ഥം. ഇഡ എന്ന നാഡിയിലൂടെ വായുവിനെ വലിച്ച് ഉള്ളിൽ നിർത്തുക. ഉദരസ്ഥിതമായ അതിനെ

42. ശനൈഃ ഷോഡശമാത്രാഭിരന്യയാ തം വിരേചയേത്
ഏവം സധൂമഃ പ്രാണാനാമായാമഃ കഥിതോ മുനേ

സാവകാശം പതിനാറുമാത്രകൾ കൊണ്ട് പിംഗള എന്ന നാഡിയിലൂടെ പുറത്തേക്കുവിടണം. ഇങ്ങനെ ചെയ്യുന്നതിനെ സധൂമ പ്രാണായാമം എന്നു പറയുന്നു.

43. ആധാരേ ലിംഗനാഭിപ്രകടിത ഹൃദയേ താലുമൂലേ ലലാടേ
ദ്വേ പത്രേ ഷോഡശാരേ ദ്വിദശദശദളദ്വാദശാർദ്ധേ ചതുഷ്കേ
വാസാന്തേ ബാലമധ്യേ ഡഫകാസഹിതേ കണ്ഠദേശേ സ്വരാണാം
ഹംക്ഷം തത്ത്വാർത്ഥയുക്തം സകലദളഗതം വർണ്ണരൂപം നമാമി

മൂലാധാരം, ലിംഗം, നാഭി, ഹൃദയം, കണ്ഠം, ഭ്രൂമദ്ധ്യം എന്നീസ്ഥാനങ്ങളിൽ ഓരോന്നിലും ഓരോ പത്മത്തെ സങ്കൽപ്പിക്കുക. നാല്, ആറ്, പത്ത്, പന്ത്രണ്ട്, പതിനാറ്, രണ്ട് എന്നീ ക്രമത്തിൽ ഓരോ പത്മത്തിനും ഇതളുകൾ ഉള്ളതായും സങ്കൽപ്പിക്കുക. 'വ' മുതൽ 'സ' വരെ (വശഷസ) നാലു വർണ്ണങ്ങൾ ഓരോ ദളങ്ങളിലായി മൂലാധാരത്തിലും 'ബ' മുതൽ 'ല' വരെ ആറ് അക്ഷരങ്ങൾ (ബ, ഭ, മ, യ, ര, ല) ഓരോ ദളങ്ങളിലായി ലിംഗത്തിലും 'ഡ' മുതൽ 'ഫ' വരെ പത്തുവർണ്ണങ്ങൾ പത്തുദളങ്ങളിലായി നാഭിപത്മത്തിലും 'ക' മുതൽ 'ഠ' വരെ പന്ത്രണ്ടക്ഷരങ്ങൾ പന്ത്രണ്ടുദളങ്ങളിലായി ഹൃദയത്തിലും സ്വരങ്ങൾ പതിനാറും കണ്ഠപത്മദളങ്ങളിലും 'ഹ' 'ക്ഷ' എന്നീ അക്ഷരങ്ങൾ ഭ്രൂമമദ്ധ്യപത്മദളങ്ങളിലും സങ്കൽപ്പിക്കുക. ഇതാണ് ദേവിയുടെ തത്ത്വരൂപം. അതിനെ ഞാൻ നമസ്കരിക്കുന്നു.

44. അരുണകമലസംസ്ഥാ തദ്രജഃ പുഞ്ജവർണ്ണാ
ഹരനിയമിതചിഹ്നാ പത്മതന്തുസ്വരൂപാ
രവിഹുതവഹരാകാനായകാസ്യസ്തനാഢ്യാ
സകൃദപി യദി ചിത്തേ സംവസേത്സ്യാത്സ മുക്തഃ

അരുണ കമലത്തിൽ സ്ഥിതിചെയ്യുന്നതും (മൂലാധാരത്തിലെ നാലുദളങ്ങളോടുകൂടിയ പൊൽത്താമരയിൽ സ്ഥിതിചെയ്യുന്നതും) അതിലെ പൂമ്പൊടിയുടെ നിറമുള്ളതും ബീജങ്ങളായ ഹകാര രേഫങ്ങളാകുന്ന ചിഹ്നങ്ങളോടുകൂടിയതും താമരനൂലിന്റെ ആകൃതിയോടുകൂടിയതും രക്തബിന്ദുവായ അഗ്നിയും ശ്വേതബിന്ദുവായ ചന്ദ്രനും സ്തനദ്വയമായിട്ടുള്ളതും ആദിത്യൻ മുഖമായിട്ടുള്ളതുമായ കുണ്ഡലിനീശക്തിസ്വരൂപം ഒരു പ്രാവശ്യമെങ്കിലും ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നുവെങ്കിൽ അവൻ മുക്തനാകും.

45. സ്ഥിതിഃ സൈവാഗതിർയാത്രാ മതിശ്ചിന്താ സ്തുതിർവചഃ
അഹം സർവാത്മകോ ദേവഃ സ്തുതി സർവം ത്വദർച്ചനം

സ്ഥിതിയും ഗമനവും ആഗമനവും ബുദ്ധിയും ചിന്തയും സ്തുതിയും വാക്കും ആ ദേവി തന്നെ യാകുന്നു. ഞാൻ സർവാത്മകനായ ദേവനാകുന്നു. സകല സ്തുതികളും നിന്റെ അർച്ചനയാകുന്നു

46. അഹം ദേവീ ന ചാന്യോ*f*സ്മി ബ്രഹ്മൈവാഹം നശോകഭാക്
സച്ചിദാനന്ദരൂപോ*f*ഹം സ്വാത്മാനമിതി ചിന്തയേത്

ഞാൻ ദേവിയാണ്; മറ്റാരുമല്ല. ഞാൻ ബ്രഹ്മമാണ്. എനിക്കു ദുഃഖമില്ല. ഞാൻ സച്ചിദാനന്ദസ്വരൂപനാണ് എന്നിങ്ങനെ സ്വയം ചിന്തിക്കണം.

47. പ്രകാശമാനാം പ്രഥമേ പ്രയാണേ
പ്രതിപ്രയാണേ*f*പ്യ മൃതായമാനാം
അന്തഃപദവ്യാമനുസഞ്ചരന്തീ-
മാനന്ദരൂപാമചലാം പ്രപദ്യേ

ആദ്യം അങ്ങോട്ടു പോകുമ്പോൾ പ്രകാശം പൂണ്ടവളും മടങ്ങി വരുമ്പോൾ അമൃതസ്വരൂപിണിയും അന്തരംഗത്തിൽ സദാ ആനന്ദസ്വരൂപിണിയുമായി സഞ്ചരിക്കുന്ന അബലയെ ഞാൻ ശരണം പ്രാപിക്കുന്നു.

48. തതോ നിജബ്രഹ്മരന്ധ്രേ ധ്യായേത്തം ഗുരുമീശ്വരം
ഉപചാരൈർ മാനസൈശ്ച പൂജയേത്തം യഥാവിധി

പിന്നെ സ്വന്തം ബ്രഹ്മരന്ധ്രത്തിൽ ഗുരുസ്വരൂപനായ ഈശ്വരനെ ധ്യാനിക്കണം. മാനസമായ ഉപചാരങ്ങളോടുകൂടി യഥാവിധി പൂജിക്കണം.

49. സ്തുവീതാനേന മന്ത്രേണ സാധകോ നിയതാത്മവാൻ
ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുരേവ പരം ബ്രഹ്മ തസ്മൈ ശ്രീ ഗുരവേ നമഃ

പിന്നെ സാധകൻ "ഗുരുർ ബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ ഗുരുരേവ പരംബ്രഹ്മ തസ്മൈ ശ്രീഗുരുവേ നമഃ" എന്ന മന്ത്രം കൊണ്ട് ശ്രദ്ധാപൂർവം സ്തുതിക്കണം.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
പ്രഥമോ*f*ദ്ധ്യായഃ

## അഥ ദ്വിതീയോ*f*ദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. ആചാരഹീനം ന പുനന്തിവേദാ യദപ്യധീതാഃ സഹ ഷഡ്ഭിരംഗൈഃ
ഛന്ദാംസ്യേനം മൃത്യുകാലേ ത്യജന്തി നീഡം ശകുന്താ ഇവ ജാതപക്ഷാഃ

ആറ് അംഗങ്ങളോടുകൂടി വേദം അഭ്യസിച്ചിട്ടുണ്ടെങ്കിലും ആചാരഹീനനെ വേദങ്ങൾ ശുദ്ധീകരിക്കുകയില്ല. ചിറകു മുളച്ച പക്ഷികൾ കൂടിനെ എന്നപോലെ വേദങ്ങൾ മരണസമയത്ത് അവനെ പരിത്യജിക്കുന്നു.

2. ബ്രാഹ്മേ മുഹൂർത്തേ ചോത്ഥായ തത്സർവം സമ്യഗാചരേത്
രാത്രേരന്തിമയാമേ തു വേദാഭ്യാസം ചരേദ്ബുധഃ

രാത്രിയുടെ അന്ത്യയാമമായ ബ്രാഹ്മമുഹൂർത്തത്തിൽ അറിവുള്ളവൻ എഴുന്നേറ്റ് നിത്യകർമ്മങ്ങൾ ചെയ്തശേഷം വേദാദ്ധ്യയനം ചെയ്യണം.

**3. കിഞ്ചിത്കാലം തതഃ കുര്യാദിഷ്ടദേവാനുചിന്തനം**
**യോഗീ തു പൂർവമാർഗ്ഗേണ ബ്രഹ്മദ്ധ്യാനം സമാചരേത്**

പിന്നെ കുറെ സമയം ഇഷ്ടദേവനെ ധ്യാനിക്കണം. യോഗിയാണെങ്കിൽ മുമ്പു പറഞ്ഞതിൻ വിധം ബ്രഹ്മധ്യാനമാണു ചെയ്യേണ്ടത്.

**4. ജീവബ്രഹ്മൈക്യതാ യേന ജായതേ തു നിരന്തരം**
**ജീവന്മുക്തശ്ച ഭവതി തത്ക്ഷണാദേവ നാരദ**

നിരന്തരം ഇങ്ങനെ ചെയ്യുന്നപക്ഷം ജീവബ്രഹ്മൈക്യഭാവം ഉണ്ടാകും. ഹേ നാരദ, അപ്പോൾത്തന്നെ അവൻ ജീവന്മുക്തനുമായിത്തീരും.

**5. പഞ്ച പഞ്ച ഉഷഃ കാലഃ സപ്തപഞ്ചാരുണോദയഃ**
**അഷ്ടപഞ്ച ഭവേത്പ്രാതഃ ശേഷഃ സൂര്യോദയഃ സ്മൃതഃ**

രാത്രിയുടെ അന്ത്യയാമത്തെ നാലു ഭാഗങ്ങളാക്കിയാൽ ആദ്യത്തെ രണ്ടരനാഴിക ഉഷഃകാലം. പിന്നത്തെ രണ്ടുനാഴിക അരുണോദയകാലം. പിന്നെ ഒരുനാഴിക പ്രാതഃകാലം. ശേഷം സൂര്യോദയ കാലമെന്നും പറയുന്നു.

**6. പ്രാതരുത്ഥായ യഃ കുര്യാദ് വിണ്മൂത്രം ദ്വിജസത്തമഃ**
**നിരൃത്യാമിഷുവിക്ഷേപമതീത്യാഭ്യധികം ഭുവഃ**

ബ്രാഹ്മണൻ പ്രാതഃകാലത്ത് എഴുന്നേറ്റ് നിരൃതികോണിൽ ഒരു വില്പ്പാടിന് അപ്പുറത്തായുള്ള ഭൂമിയിൽചെന്ന് മലമൂത്ര വിസർജ്ജനം ചെയ്യണം.

**7. വിണ്മൂത്രേഽപി ച കർണ്ണസ്ഥ ആശ്രമേ പ്രഥമേ ദ്വിജഃ**
**നിവീതം പൃഷ്ഠതഃ കുര്യാദ്വാനപ്രസ്ഥഗൃഹസ്ഥയോഃ**

ഒന്നാമത്തെ ആശ്രമത്തിലുള്ളവൻ (ബ്രഹ്മചാരി) നിരൃതികോണിൽ മലമൂത്രവിസർജ്ജനത്തിനായി ചെല്ലുമ്പോൾ യജ്ഞോപവീതം കർണ്ണത്തിൽ ചൊരുകി വയ്ക്കണം. ഗൃഹസ്ഥനും വാനപ്രസ്ഥനും നിവീതമായി പിന്നിലേക്ക് അതു തൂക്കിയിടണം.

**8. കൃത്വാ യജ്ഞോപവീതം തു പൃഷ്ഠതഃ കണ്ഠലംബിതം**
**വിണ്മൂത്രം തു ഗൃഹീ കുര്യാത് കർണ്ണസ്ഥം പ്രഥമാശ്രമീ**

യജ്ഞോപവീതം കഴുത്തിൽ പിന്നോട്ടു തൂക്കിയിട്ടുകൊണ്ടുവേണം ഗൃഹസ്ഥാശ്രമിയും വാന പ്രസ്ഥനും മലമൂത്ര വിസർജ്ജനം ചെയ്യാൻ. ബ്രഹ്മചാരി കർണ്ണത്തിൽ തിരുകി വച്ചുകൊണ്ടും.

**9. അന്തർധായ തൃണൈർ ഭൂമിം ശിരഃപ്രാവൃത്യ വാസസാ**
**വാചം നിയമ്യ യത്നേന ഷ്ഠീവനശ്വാസവർജ്ജിതഃ**

പുല്ലുകൊണ്ട് ഭൂമി മൂടി, വസ്ത്രംകൊണ്ടു ശിരസ്സു മറച്ച് തുപ്പാൻപോലും വായ് തുറക്കാതെ മൗനി യായിരുന്ന് മലമൂത്രവിസർജ്ജനം ചെയ്യണം.

**10. ന ഫാലകൃഷ്ടേ ന ജലേ ന ചിതായാം ന പർവതേ**
**ജീർണ്ണദേവാലയേ കുര്യാന്ന വല്മീകേ ന ശാദ്വലേ**

ഉഴുതനിലത്തോ, ജലത്തിലോ, ചിതയിലോ, പർവതത്തിലോ ജീർണ്ണിച്ച ദേവാലയത്തിലോ മൺപുറ്റിലോ പുൽപ്പരപ്പിലോ

11. ന സസത്വേഷു ഗർത്തേഷു ന ഗച്ഛന്ന പഥിസ്ഥിതഃ
സന്ധ്യയോരുഭയോർ ജപ്യേ ഭോജനേ ദന്തധാവനേ

ജീവികളുള്ള കുഴികളിലോ വഴിയിൽ നടന്നു കൊണ്ടോ നിന്നുകൊണ്ടോ മലമൂത്രവിസർജ്ജനം ചെയ്യരുത്. രണ്ടു സന്ധ്യകളിലും ജപിക്കുമ്പോഴും ഉണ്ണുമ്പോഴും പല്ലുതേക്കുമ്പോഴും

12. പിതൃകാര്യേ ച ദൈവേ ച തഥാ മൂത്രപുരീഷയോഃ
ഉത്സാഹേ മൈഥുനേ വാƒപി തഥാ വൈ ഗുരുസന്നിധൗ

പിതൃകർമ്മം ചെയ്യുമ്പോഴും പൂജകഴിക്കുമ്പോഴും വിണ്മൂത്രാദികൾ വിസർജിക്കുമ്പോഴും ജോലി ചെയ്യുമ്പോഴും രതിചെയ്യുമ്പോഴും ഗുരുസന്നിധിയിലും

13. യാഗേ ദാനേ ബ്രഹ്മയജ്ഞേ ദ്വിജോ മൗനം സമാചരേത്
ദേവതാ ഋഷയഃ സർവേ പിശാചോരഗരാക്ഷസാഃ

യാഗം ദാനം ഇവ ചെയ്യുമ്പോഴും വേദം പഠിക്കുമ്പോഴും ബ്രാഹ്മണൻ മൗനം ആചരിക്കണം. ദേവതകളും ഋഷിമാരും പിശാചുക്കളും ഉരഗങ്ങളും രാക്ഷസന്മാരും

14. ഇതോ ഗച്ഛന്തു ഭൂതാനി ബഹിർഭൂമിം കരോമ്യഹം
ഇതി സമ്പ്രാർത്ഥ്യ പശ്ചാത്തു കുര്യാച്ഛൗചം യഥാവിധി.

ഭൂതങ്ങളും ഇവിടെനിന്ന് പൊയ്ക്കൊൾവിൻ. ഞാൻ ശൗചം ചെയ്യുകയാണ്. ഇങ്ങനെ പ്രാർത്ഥിച്ച ശേഷം യഥാവിധി ശൗചം ചെയ്യണം.

15. വായ്വഗ്നിവിപ്രമാദിത്യമാപഃ പശ്യംസ്തഥൈവ ഗാഃ
ന കദാചന കുർവീത വിണ്മൂത്രസ്യ വിസർജ്ജനം

വായുവിന്നും അഗ്നിക്കും വിപ്രന്നും ആദിത്യന്നും ജലത്തിന്നും ഗോവിന്നും നേരേയിരുന്ന് ഒരിക്കലും വിണ്മൂത്രവിസർജ്ജനം ചെയ്യരുത്.

16. ഉദങ്മുഖോ ദിവാ കുര്യാദ്രാത്രൗ ചേദ്ദക്ഷിണാമുഖഃ
തതഃ ആച്ഛാദ്യ വിണ്മൂത്രം ലോഷ്ഠപർണ്ണതൃണാദിഭിഃ

പകൽ വടക്കുനോക്കിയിരുന്നും രാത്രിയിൽ തെക്കുനോക്കിയിരുന്നും വിസർജ്ജനം ചെയ്തിട്ട്, ഇലയോ മണ്ണോ പുല്ലോ കൊണ്ട് അത് മൂടുകയും വേണം.

17. ഗൃഹീതലിംഗ ഉത്ഥായ സ ഗച്ഛേദ്വാരിസന്നിധൗ
പാത്രേ ജലം ഗൃഹീത്വാ തു ഗച്ഛേദന്യത്ര ചൈവ ഹി

ലിംഗം താങ്ങിക്കൊണ്ട് എഴുന്നേറ്റ് വെള്ളത്തിനടുത്തേക്കു ചെല്ലണം. പാത്രത്തിൽ വെള്ളം കോരിയെടുത്ത് മറ്റൊരിടത്തേക്കുമാറിയിരിക്കണം.

18. ഗൃഹീത്വാ മൃത്തികാം കൂലാത് ശ്വേതാം ബ്രാഹ്മണസത്തമഃ
രക്താം പീതാം തഥാ കൃഷ്ണാം ഗൃഹ്ണീയുശ്ചാന്യവർണ്ണകാഃ

പിന്നെ ശൗചം ചെയ്യാനായി അടുത്തുനിന്നു തന്നെ ബ്രഹ്മണനാണെങ്കിൽ വെളുത്തമണ്ണെടുക്കണം. അന്യവർണ്ണത്തിൽപ്പെട്ടവർ ക്രമത്തിന് ചെമന്നമണ്ണും മഞ്ഞമണ്ണും കറുത്തമണ്ണുമാണ് എടുക്കേണ്ടത്.

19. അഥവാ യാ യത്ര ദേശേ സൈവ ഗ്രാഹ്യാ ദ്വിജോത്തമൈഃ
അന്തർജലാദ്ദേവഗൃഹാദ്വല്മീകാന്മൂഷകോത്കരാത്

വെളുത്തമണ്ണു കിട്ടാനില്ലെങ്കിൽ അതാതിടത്തെ മണ്ണുതന്നെ ഉത്തമ ബ്രാഹ്മണന്നും എടുക്കാം. വെള്ളത്തിനടിയിലെ മണ്ണ് ദേവാലയത്തിലെയും ഗൃഹത്തിലെയും മണ്ണ്, പുറ്റ് മണ്ണ്, എലികൂട്ടിവച്ച മണ്ണ്,

20. **കൃതശൗചാവശിഷ്ടാച്ച ന ഗ്രാഹ്യാഃ സപ്ത മൃത്തികാഃ**
**മൂത്രാത്തു ദ്വിഗുണം ശൗചേ മൈഥുനേ ത്രിഗുണം സ്മൃതം**

ശൗചം ചെയ്തമണ്ണ്, ബാക്കിവന്നമണ്ണ് എന്നീ ഏഴുതരം മണ്ണും ശൗചത്തിന് എടുക്കാൻ പാടില്ല. മൂത്രവിസർജ്ജനത്തെക്കാൾ മലവിസർജ്ജനത്തിന് രണ്ടും മൈഥുനത്തിന് മൂന്നും ഇരട്ടി ശൗചം ആവശ്യമാണ്:

21. **ഏകാ ലിംഗേ കരേ ത്രിസ്ര ഉഭയോർമൃദ്ദ്വയം സ്മൃതം**
**മൂത്രശൗചം സമാഖ്യാതം ശൗചേ തദ്ദ്വിഗുണം സ്മൃതം**

മൂത്രവിസർജ്ജനത്തിൽ ലിംഗത്തിന് ഒരു പ്രാവശ്യം ശൗചം ചെയ്യണം. കൈയ്ക്ക് മൂന്നു പ്രാവശ്യവും രണ്ടുകൈകളും ചേർത്ത് രണ്ടു പ്രാവശ്യവും മണ്ണുകൊണ്ട് ശൗചം ചെയ്യണം. ഇതാണ് മൂത്ര ശൗചത്തിന്റെ വിധി. ഇതിനിരട്ടി വേണം മലശൗചത്തിന്.

22. **വിട്ശൗചേ ലിംഗദേശേ തു പ്രദദ്യാമൃത്തികാദ്വയം**
**പഞ്ചാപാനേ ദശൈകസ്മിന്നുഭയോഃ സപ്തമൃത്തികാഃ**

മലവിസർജ്ജനം ചെയ്താൽ ലിംഗം രണ്ടുതവണ മണ്ണുകൊണ്ടു കഴുകണം. മണ്ണ്കൊണ്ട് അഞ്ചുതവണ ഗുദം ശുചിയാക്കണം. കൈ പത്തുതവണ ശുചിയാക്കണം. രണ്ടുകൈയും ചേർത്ത് ഏഴുപ്രാവശ്യം ശുചിയാക്കണം.

23. **വാമപാദം പുരസ്കൃത്യ പശ്ചാദ്ദക്ഷിണമേവ ച**
**പ്രത്യേകം ച ചതുർവാരം മൃത്തികാം ലേപയേത് സുധീഃ**

ഇടത്തെകാൽ ആദ്യം കഴുകണം. പിന്നെ വലത്തെകാലും. ഓരോകാലിലും നാലുതവണ മണ്ണുപുരട്ടി പ്രത്യേകം കഴുകണം.

24. **ഏവം ശൗചം ഗൃഹസ്ഥസ്യ ദ്വിഗുണം ബ്രഹ്മചാരിണഃ**
**ത്രിഗുണം വാനപ്രസ്ഥസ്യ യതീനാം ച ചതുർഗുണം**

ഇതാണ് ഗൃഹസ്ഥന്റെ ശൗചക്രമം. ഇരട്ടിചെയ്യണം ബ്രഹ്മചാരിക്ക്. മൂന്നിരട്ടിചെയ്യണം വാനപ്രസ്ഥന്. യോഗിക്ക് നാലിരട്ടിയും.

25. **ആർദ്രാമലകമാനാ തു മൃത്തികാ ശൗചകർമ്മണി**
**പ്രത്യേകം തു സദാഗ്രാഹ്യോ നാതോ ന്യൂനാ കദാചന**

ഓരോ ശൗചത്തിനും നെല്ലിക്കാപ്രമാണം കുഴച്ചമണ്ണ് ഉപയോഗിക്കണം. അതിൽനിന്ന് ഒട്ടും ഒരിക്കലും കുറയാൻ പാടില്ല.

26. **ഏതദ്ദിവാ സ്യാദ്വിട്ശൗചം തദർദ്ധം നിശികീർത്തിതം**
**ആതുരസ്യ തദർദ്ധം തു മാർഗ്ഗസ്ഥസ്യ തദർദ്ധകം**

പകലത്തെ മലവിസർജ്ജന ശൗചം ഇപ്രകാരമാണ്. അതിൽ പകുതിശൗചം ചെയ്താൽ മതി രാത്രിയിലായാൽ. രോഗിയാണെങ്കിൽ അതിൽ പകുതി മതി. വഴിയാത്രയിൽ അതിൽ പകുതി മതിയാവും.

**27. സ്ത്രീശൂദ്രാണാമശക്താനാം ബാലാനാം ശൗചകർമ്മണി**
**യഥാ ഗന്ധക്ഷയഃ സ്യാത്തു തഥാ കുര്യാദസംഖ്യകം**

സ്ത്രികൾക്കും ശൂദ്രർക്കും അശക്തന്മാർക്കും ബാലന്മാർക്കും ഗന്ധംഇല്ലാതാകും വിധം അസംഖ്യം തവണ ശൗചം ചെയ്യണമെന്നാണു വിധി.

**28. ഗന്ധലേപക്ഷയോ യാവത്താവച്ഛൗചം വിധീയതേ**
**സർവേഷാമേവ വർണ്ണാനാമിത്യാഹ ഭഗവാൻ മനുഃ**

ഗന്ധം ലേശം പോലും ഇല്ലാതാവും വിധം ശൗചകർമ്മം എല്ലാവർണ്ണത്തിലുംപെട്ടവർ ചെയ്യേണ്ട താണെന്ന് ഭഗവാൻ മനു വിധിക്കുന്നു.

**29. വാമഹസ്തേന ശൗചം തു കുര്യാദ്വൈ ദക്ഷിണേന ന**
**നാഭേരധോ വാമഹസ്തോ നാഭേരൂർധ്വം തു ദക്ഷിണഃ**

ഇടത്തെ കൈകൊണ്ടുവേണം ശൗചംചെയ്യാൻ. വലതുകൈകൊണ്ടുപാടില്ല. നാഭിക്കുതാഴെ ശൗചം ചെയ്യാൻ ഇടത്തുകൈയും അതിനുമുകളിൽ വലത്തുകൈയും ഉപയോഗിക്കണം.

**30. ശൗചകർമ്മണി വിജ്ഞേയോ നാന്യഥാ ദ്വിജപുംഗവൈഃ**
**ജലപാത്രം ന ഗൃഹ്ണീയാദ്വിണ്മൂത്രോത്സർജ്ജനേ ബുധഃ**

ബ്രാഹ്മണർ ഇങ്ങനെയാണ് ശൗചകർമ്മം ചെയ്യേണ്ടത്. മറ്റൊരുതരത്തിലുമല്ലെന്നറിയണം. അറിവുള്ളവൻ മലമൂത്രവിസർജ്ജനത്തിനുപോയിട്ടു വന്ന് ജലപാത്രം എടുക്കരുത്.

**31. ഗൃഹ്ണീയാദ്യദി മോഹേന പ്രായശ്ചിത്തം ചരേത്തതഃ**
**മോഹാദ്വാപ്യഥവാ*ff*ലസ്യാന്ന കുര്യാച്ഛൗചമാത്മനഃ**

അറിവില്ലാതെ എടുക്കുന്നുവെങ്കിൽ പ്രായശ്ചിത്തം ചെയ്യണം, അതിനുശേഷം, മോഹംകൊണ്ടോ ക്ഷീണംകൊണ്ടോ ശൗചം നിർവ്വഹിക്കാതിരുന്നാൽ

**32. ജലാഹാരസ്ത്രിരാത്രഃ സ്യാത്തതോ ജാപാച്ച ശുദ്ധ്യതി**
**ദേശകാലദ്രവ്യശക്തി സ്വോപപത്തീശ്ച സർവശഃ**

മൂന്നു രാത്രി ജലം മാത്രം ആഹരിച്ചുകൊണ്ടു കഴിയണം. പിന്നെ ജലംകൊണ്ടു ശുദ്ധനാകും. ദേശം, കാലം, ദ്രവ്യം, ശക്തി, യുക്തി എന്നിവപൂർണ്ണമായി,

**33. ജ്ഞാത്വാ ശൗചം പ്രകർത്തവ്യമാലസ്യം നാത്ര ധാരയേത്**
**പുരീഷോത്സർജ്ജനേ കുര്യാദ്ഗണ്ഡൂഷാൻ ദ്വാദശൈവ തു**

അറിഞ്ഞ് ശൗചം ചെയ്യേണ്ടതാണ്. അക്കാര്യത്തിൽ ആലസ്യം ഉണ്ടായിരിക്കരുത്. മലശൗചത്തിന് പന്ത്രണ്ടുതവണ കുലുക്കുഴിയണം.

**34. ചതുരോ മൂത്രവിക്ഷേപേ നാതോന്യൂനാൻ കദാചന**
**അധോമുഖം നരഃ കൃത്വാ ത്യജേത്തം വാമതഃ ശനൈഃ**

മൂത്രമൊഴിച്ചാൽ നാലു തവണയും കുലുക്കുഴിയണം. അതിലൊട്ടും ഒരിക്കലും കുറയരുത്. മുഖം കുനിച്ച് താഴെ ഇടതുഭാഗത്തായി സാവകാശം തുപ്പണം.

**35. ആചമ്യ ച തതഃ കുര്യാദ്ദന്തധാവനമാദരാത്**
**കണ്ടകിക്ഷീരവൃക്ഷോത്ഥം ദ്വാദശാംഗുലമവ്രണം.**

ആചമിച്ചിട്ട് പിന്നെ ദന്തധാവനം ചെയ്യണം. മുള്ളെഴുന്ന പാൽമരങ്ങളിൽനിന്നെടുത്തതും പന്ത്രണ്ട് അംഗുലം നീളമുള്ളതും കേടില്ലാത്തതും

**36. കനിഷ്ഠികാഗ്രവത്സ്ഥൂലം പൂർവാർധേ കൃതകൂർച്ചകം**
**കരഞ്ജോദുംബരോ ചൂതഃ കദംബോ ലോധ്രചമ്പകൗ**

ചെറുവിരലിന്റെ അഗ്രത്തോളം വലിപ്പമുള്ളതും മുകൾഭാഗം ചെത്തിക്കൂർപ്പിച്ചതുമായ കമ്പുകൾ ഉപയോഗിക്കണം. ഉങ്ങ്, അത്തി, മാവ്, കടമ്പ്, പാച്ചോറ്റി, ചമ്പകം,

**37. ബദരീതി ദ്രുമാശ്ചേതി പ്രോക്താ ദന്തധാവനേ**
**അന്നാദ്യാ വ്യൂഹധ്വംസേ സോമോ രാജായമാഗമത്**
**സ മേ മുഖം പ്രക്ഷാള്യേത തേജസാ ച ഭഗേന ച**

ബദരി എന്നീമരങ്ങളുടെ കമ്പുകൾ ദന്തധാവനത്തിനു വിധിച്ചിട്ടുള്ളവയാണ്. രാജാവായ സോമൻ വന്ന് അന്നാദികളായ മാലിന്യങ്ങൾ ഇല്ലാതാക്കട്ടെ. അദ്ദേഹം എന്റെ മുഖം തേജസ്സും സൗന്ദര്യവും കൊണ്ട് കഴുകട്ടെ.

**38. ആയുർബലം യശോ വർച്ചഃ പ്രജാഃ പശു വസൂനി ച**
**ബ്രഹ്മപ്രജ്ഞാം ച മേധാം ച ത്വന്നോ ദേഹി വനസ്പതേ**

ഹേ വനസ്പതേ, ആയുസ്സും ബലവും കീർത്തിയും സന്തതിയും മൃഗസമ്പത്തും ധനവും ബ്രഹ്മജ്ഞാനവും ബുദ്ധിയും നീ ഞങ്ങൾക്കു നൽകിയാലും.

**39. അഭാവേ ദന്തകാഷ്ഠസ്യ പ്രതിഷിദ്ധദിനേഷു ച**
**അപാം ദ്വാദശഗണ്ഡൂഷൈർവിദധ്യാദ്ദന്തധാവനം**

ദന്തധാവനത്തിനുള്ള കമ്പുകിട്ടാത്തപ്പോഴും ദന്തധാവത്തിനുനിഷിദ്ധമായ ദിവസങ്ങളിലും വെള്ളംകൊണ്ട് പന്ത്രണ്ടുതവണ കുലുക്കുഴിഞ്ഞ് ദന്തശുദ്ധിവരുത്തണം.

**40. രവേർദിനേ യഃ കുരുതേ പ്രാണീ ദന്തസ്യ ധാവനം**
**സവിതാ ഭക്ഷിതസ്തേന സ്വകുലം തേന ഘാതിതം**

സങ്ക്രാന്തിദിനത്തിൽ ആരാണോ പല്ലുതേക്കുന്നത് അവൻ ആദിത്യനെ ദ്രോഹിക്കുകയാവും. അവന് അതുമൂലം കുലനാശവും ഉണ്ടാകും.

**41. പ്രതിപദ്ദർശഷഷ്ഠീഷു നവമ്യേകാദശീരവൗ**
**ദന്താനാം കാഷ്ഠസംയോഗാദ്ദഹത്യാസപ്തമം കുലം**

പ്രതിപദം, വാവ്, ഷഷ്ഠി, നവമി, ഏകാദശി എന്നീ ദിവസങ്ങളിൽ ദന്തധാവനം ചെയ്താൽ കുലം ഏഴുതലമുറവരെ നശിക്കും.

**42. കൃത്വാƒലം പാദശൗചം ഹ്യമലമഥ ജലം**
**ത്രിഃ പിബേദ് ദ്വിർവിമൃജ്യ**
**തർജ്ജന്യാംഗുഷ്ഠവത്യാ സജലമഭിമൃശേത്**
**നാസികാരന്ധ്രയുഗ്മം.**
**അംഗുഷ്ഠാനാമികാഭ്യാം നയനയുഗയുതം**
**കർണ്ണയുഗ്മം കനിഷ്ഠാം-**
**ഗുഷ്ഠാഭ്യാം നാഭിദേശേ ഹൃദയമഥ**
**തലേനാംഗുലീഭിഃ ശിരാംസി**

ആദ്യം പാദം ശുദ്ധിചെയ്യണം. പിന്നെ ശുദ്ധജലംകൊണ്ട് മൂന്നുപ്രാവശ്യം ആചമിക്കണം. രണ്ടുപ്രാവശ്യം ചുണ്ടുതുടയ്ക്കണം. പിന്നെ പെരുവിരലും ചുണ്ടാണിവിരലും കൊണ്ട് രണ്ടുനാസാദ്വാരങ്ങളും പെരുവിരൽ കൊണ്ടും മോതിരനിരൽകൊണ്ടും രണ്ടു കണ്ണുകളും രണ്ടുചെവികളും ചെറുവിരലും പെരുവിരലും ചേർത്ത് നാഭിയും ഹൃദയവും എല്ലാവിരലുകളും ചേർത്ത് ശിരസ്സും സ്പർശിക്കണം.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ദ്വിതീയോƒദ്ധ്യായഃ

# അഥ തൃതീയോƒദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**"ശുദ്ധം സ്മാർത്തം ചാചമനം പൗരാണം വൈദികം തഥാ**
**താന്ത്രികം ശ്രൗതമിത്യാഹുഃ ഷഡ്വിധം ശ്രുതിചോദിതം**

ശുദ്ധം, സ്മാർത്തം, പൗരാണികം, വൈദികം, താന്ത്രികം, ശ്രൗതം എന്നിങ്ങനെ ആചമനം ആറുതരത്തിലുണ്ടെന്ന് ശ്രുതികൾ വ്യക്തമാക്കുന്നു.

**വിണ്മൂത്രാദികശൗചം ച ശുദ്ധം ച പരികീർത്തിതം**
**സ്മാർത്തം പൗരാണികം കർമ്മ ആചാന്തേ വിധിപൂർവകം**

മലമൂത്ര വിസർജനാദികൾക്കുശേഷം ചെയ്യുന്ന ശൗചത്തെ ശുദ്ധാചമനമെന്നു പറയുന്നു. വിധിപൂർവം ചെയ്യുന്ന ആചമനത്തെ ശുദ്ധമെന്നും പൗരാണികമെന്നും പറയുന്നു.

**വൈദികം ശ്രൗതമിത്യാദി ബ്രഹ്മയജ്ഞാദിപൂർവകം**
**അസ്ത്രവിദ്യാദികം കർമ്മ താന്ത്രികോ വിധിരുച്യതേ"**

ബ്രഹ്മയജ്ഞത്തോടുകൂടി ചെയ്യുന്നതിനെ വൈദികമെന്നും ശ്രൗതമെന്നും പറയുന്നു. അസ്ത്രവിദ്യാ മന്ത്രസഹിതം ചെയ്യുന്ന ആചമനത്തെ താന്ത്രികമെന്നും പറയുന്നു.

1. **സ്മൃത്വാ ചോംകാരഗായത്രീം നിബധ്നീയാച്ഛിഖാം തഥാ**
**പുനരാചമ്യ ഹൃദയം ബാഹുസ്കന്ധൗ ച സംസ്പൃശേത്**

ബ്രാഹ്മണൻ പ്രഭാതത്തിൽ ഉണർന്ന് ഓംകാരപൂർവം ഗായത്രി സ്മരിച്ചുകൊണ്ട് ശിഖ ബന്ധിക്കണം. പിന്നെ ആചമനം ചെയ്തിട്ട് ബാഹുക്കൾ സ്കന്ധങ്ങൾ ഇവയെ സ്പർശിക്കണം

2. **ക്ഷുതേ നിഷ്ഠിവനേ ചൈവ ദന്തോച്ഛിഷ്ടേ തഥാƒനൃതേ**
**പതിതാനാം ച സംഭാഷേ ദക്ഷിണം ശ്രവണം സ്പൃശേത്**

തുമ്മുക, ഛർദ്ദിക്കുക, തുപ്പുക, അസത്യഭാഷണം കേൾക്കുക, നീചരോടു സംസാരിക്കുക തുടങ്ങിയ അവസരങ്ങളിൽ വലത്തെ ചെവി സ്പർശിക്കണം.

3. **അഗ്നിരാപശ്ച വേദാശ്ച സോമഃ സൂര്യോƒനിലസ്തഥാ**
**സർവേ നാരദ വിപ്രസ്യ കർണ്ണേ തിഷ്ഠന്തി ദക്ഷിണേ**

അഗ്നി, ജലം, വേദങ്ങൾ, സോമൻ, സൂര്യൻ, വായു എന്നിവയെല്ലാം ഹേ നാരദ, വിപ്രന്റെ വലത്തെ കാതിൽ സ്ഥിതിചെയ്യുന്നു എന്നാണു സങ്കൽപ്പം.

4. തതസ്തു ഗത്വാ നദ്യാദൗ പ്രാതഃ സ്നാനം വിശോധനം
സമാചരേന്മുനിശ്രേഷ്ഠ ദേഹസംശുദ്ധിഹേതവേ

മഹർഷേ, പിന്നെ നദി തുടങ്ങിയ ജലാശയങ്ങളിൽ ചെന്ന് ദേഹം ശുദ്ധിയാക്കാൻ വേണ്ടി പ്രാതഃ സ്നാനം ചെയ്യണം.

5. അത്യന്തമലിനോ ദേഹോ നവദ്വാരൈർമലം വഹൻ
സദാഽസ്തേ തച്ഛോധനായ പ്രാതഃ സ്നാനം വിധീയതേ.

നവദ്വാരങ്ങളിലും മാലിന്യം പേറിക്കൊണ്ട് സദാ അത്യന്തം മലിനമായി സ്ഥിതി ചെയ്യുന്ന ദേഹത്തിന്റെ ശുദ്ധിക്കുവേണ്ടിയാണ് പ്രാതഃ സ്നാനം വിധിച്ചിട്ടുള്ളത്.

6. അഗമ്യാഗമനാത്പാപം യച്ച പാപം പ്രതിഗ്രഹാത്
രഹസ്യാചരിതം പാപം മുച്യതേ സ്നാനകർമ്മണാ

അഗമ്യയെ പ്രാപിച്ചതും പ്രതിഗ്രഹം വാങ്ങിയതും രഹസ്യമായി ചെയ്തതുമായ പാപത്തിൽനിന്ന്, പ്രാതഃ സ്നാനം കൊണ്ട് മുക്തനാവാം.

7. അസ്നാതസ്യ ക്രിയാഃ സർവാ ഭവന്തി വിഫലാ യതഃ
തസ്മാത് പ്രാതശ്ചരേത് സ്നാനം നിത്യമേവ ദിനേ ദിനേ

സ്നാനം ചെയ്യാതെ അനുഷ്ഠിക്കുന്ന സകല ക്രിയകളും നിഷ്ഫലമായി ഭവിക്കുന്നു. അതുകൊണ്ട് ദിവസംതോറും പ്രഭാതത്തിൽത്തന്നെ സ്നാനം ചെയ്യണം.

8. ദർഭയുക്തശ്ചരേത് സ്നാനം തഥാ സന്ധ്യാഭിവന്ദനം
സപ്താഹം പ്രാതരസ്നായീ സന്ധ്യാഹീനസ്ത്രിഭിർദിനൈഃ

സ്നാനവും സന്ധ്യാകർമ്മവും 'പവിത്രം' ഇട്ടുകൊണ്ടുവേണം ചെയ്യാൻ. ഏഴു ദിവസം പ്രാതഃ സ്നാനം ചെയ്യാത്തവനും മൂന്നുദിവസം സന്ധ്യാവന്ദനം ചെയ്യാത്തവനും

9. ദ്വാദശാഹമനഗ്നിഃ സൻദ്വിജഃ ശൂദ്രത്വമാപ്നുയാത്
അല്പത്വാദ്ധോമകാലസ്യ ബഹുത്വാത്സ്നാനകർമ്മണഃ

പന്ത്രണ്ടു ദിവസം അഗ്നിചയനം ചെയ്യാത്തവനുമായ വിപ്രൻ ശൂദ്രത്വം പ്രാപിക്കും. ഹോമത്തിനുള്ള സമയം കുറയുമെന്നുള്ളതുകൊണ്ടും സ്നാനത്തിനുള്ള സമയം വളരെ കൂടുമെന്നുള്ളതുകൊണ്ടും

10. പ്രാതർന തു തഥാ സ്നായാദ്ധോമകാലേ വിഗർഹിതഃ
ഗായത്ര്യാസ്തു പരം നാസ്തി ഇഹലോകേ പരത്ര ച

ഹോമദിവസത്തെ പ്രാതഃ സ്നാനം വിസ്തരിച്ചു നിർവഹിക്കുന്നതു നല്ലതല്ല. ഇഹത്തിലും പരത്തിലും ഗായത്രിയെക്കാൾ ശ്രേഷ്ഠമായി മറ്റൊന്നില്ല.

11. ഗായന്തം ത്രായതേ യസ്മാദ്ഗായത്രീത്യഭിധീയതേ
പ്രണവേന തു സംയുക്താം വ്യാഹൃതിത്രയസംയുതാം

ഗാനം ചെയ്യുന്നവനെ രക്ഷിക്കുന്നതുകൊണ്ടാണ് ഗായത്രി എന്ന പേരുണ്ടായത്. പ്രണവത്തോടുകൂടി വ്യാഹൃതീസംയുക്തമായി (ഭൂഃ ഭുവഃ സ്വഃ) ജപിച്ച്,

12. വായും വായൗ ജയേദ്വിപ്രഃ പ്രാണസംയമനത്രയാത്
ബ്രാഹ്മണഃ ശ്രുതിസമ്പന്നഃ സ്വധർമ്മനിരതഃ സദാ

മൂന്നുപ്രാണായാമം കൊണ്ട് വിപ്രൻ പ്രാണാപാനവായുക്കളെ സമീകരിച്ചു നിർത്തണം. സ്വധർമ്മ നിരതനും ശ്രുതിസമ്പന്നനുമായ ബ്രാഹ്മണൻ സദാ

13. **സ വൈദികം ജപേന്മന്ത്രം ലൗകികം ന കദാചന**
**ഗോശൃംഗേ സർഷപോ യാവദ്യേഷാം ന സംസ്ഥിരഃ**

വേദമന്ത്രങ്ങൾ തന്നെ ജപിക്കണം. ലൗകിക മന്ത്രങ്ങൾ ഒരിക്കലും പാടില്ല. ഗോശൃംഗത്തിലെ കടുകെന്നപോലെ ക്ഷണനേരം പോലും ഒരിടത്തു പ്രാണവായു ഉറച്ചുനിൽക്കാത്തവരുടെ,

14. **ന താരയന്ത്യുഭൗ പക്ഷൗ പിതൃനേകോത്തരം ശതം**
**സഗർഭോ ജപസംയുക്തസ്ത്വഗർഭോ ധ്യാനമാത്രകഃ**

മുമ്പും പിമ്പുമുള്ള നൂറ്റൊന്നു തലമുറയ്ക്ക് ഗതി ലഭിക്കുകയില്ല. ജപത്തോടുകൂടിയ പ്രണായാമം സഗർഭവും ധ്യാനമാത്രമായിട്ടുള്ളത് അഗർഭവുമാകുന്നു.

15. **സ്നാനാംഗ തർപ്പണം കൃത്വാ ദേവർഷിപിതൃതോഷകം**
**ശുദ്ധേ വസ്ത്രേ പരീധായ ജലാദ്ബഹിരുപാഗതഃ**

സ്നാനത്തിന്റെ അംഗമായ തർപ്പണം ദേവൻമാർക്കും ഋഷികൾക്കും പിതൃക്കൾക്കും സന്തോഷ പ്രദമാണ്. അത് വെള്ളത്തിൽ നിന്നുതന്നെ ചെയ്തിട്ട് കരയ്ക്കു കയറി ശുദ്ധവസ്ത്രമുടുത്ത്, ഉത്തരീയമിട്ട്,

16. **വിഭൂതിധാരണം കാര്യം രുദ്രാക്ഷാണാം ച ധാരണം**
**ക്രമയോഗേന കർത്തവ്യം സർവദാ ജപസാധകൈഃ**

ഭസ്മം തൊടുകയും രുദ്രാക്ഷം ധരിക്കുകയും ചെയ്യണം. ജപസാധന ചെയ്യുന്ന ദ്വിജൻ ഇത് ക്രമം തെറ്റാതെ ചെയ്യണം.

17. **രുദ്രാക്ഷാൻ കണ്ഠദേശേ ദശനപരിമിതാൻ**
**മസ്തകേ വിംശതീ ദ്വേ**
**ഷട് ഷട് കർണ്ണപ്രദേശേ കരയുഗളകൃതേ**
**ദ്വാദശ ദ്വാദശൈവ**
**ബാഹ്വോരിന്ദോഃ കലാഭിർനയനയുഗകൃതേ**
**ത്വേകമേകം ശിഖായാം**
**വക്ഷസ്യഷ്ടാധികം യഃ കലയതി ശതകം**
**സ സ്വയം നീലകണ്ഠഃ**

കഴുത്തിൽ മുപ്പത്തിരണ്ടും ശിരസ്സിൽ നാൽപ്പതും ഓരോ കാതിലും ആറു വീതവും ഓരോ കൈയിലും പന്ത്രണ്ടു വീതവും ഭുജങ്ങളിൽ പതിനാറു വീതവും കണ്ണുകളിൽ ഓരോന്നു വീതവും ശിഖയിൽ ഒന്നും വക്ഷസ്സിൽ നൂറ്റിയെട്ടും രുദ്രാക്ഷങ്ങൾ ധരിക്കുന്നവൻ നീലകണ്ഠനായ പരമശിവനു സമനാണ്.

18. **ബദ്ധ്വാ സ്വർണ്ണേന രുദ്രാക്ഷം രജതേനാഥവാ മുനേ**
**ശിഖായാം ധാരയേന്നിത്യം കർണ്ണയോർവാ സമാഹിതഃ**

മഹർഷേ, സ്വർണ്ണമോ വെള്ളിയോ കെട്ടിയ രുദ്രാക്ഷം ഭക്തിപൂർവം ശിഖയിലോ കാതുകളിലോ നിത്യവും ധരിക്കണം

19. **യജ്ഞോപവീതേ ഹസ്തേ വാ കണ്ഠേ തുന്ദേ/ഥവാ നരഃ**
**ശ്രീമത് പഞ്ചാക്ഷരേണൈവ പ്രാണവേന തഥാപി വാ**

പൂണുനൂലിലോ കൈയിലോ കഴുത്തിലോ വയറ്റത്തോ മനുഷ്യന് ധരിക്കാം. പഞ്ചാക്ഷരമോ, പ്രണവമോ ജപിച്ചുകൊണ്ട്

**20. നിർവ്യാജഭക്ത്യാ മേധാവീ രുദ്രാക്ഷം ധാരയേന്മുദാ**
**രുദ്രാക്ഷധാരണം സാക്ഷാത് ശിവജ്ഞാനസ്യ സാധനം**

നിഷ്കളങ്കമായ ഭക്തിയോടും സന്തോഷത്തോടും കൂടി വേണം അറിവുള്ളവൻ രുദ്രാക്ഷം ധരിക്കാൻ. രുദ്രാക്ഷധാരണംകൊണ്ട് ശിവജ്ഞാനം ലഭിക്കും; ശിവജ്ഞാനത്തിനുള്ള ഉപായമാണ് അത്.

**21. രുദ്രാക്ഷം യച്ഛിഖായാം തത്താരതത്ത്വമിതി സ്മരേത്**
**കർണ്ണയോരുഭയോർ ബ്രഹ്മൻ ദേവം ദേവീം ച ഭാവയേത്**

ശിഖയിൽ ധരിക്കുന്ന രുദ്രാക്ഷത്തെ താരതത്ത്വമായും ഉഭയകർണ്ണങ്ങളിലെയും രുദ്രാക്ഷങ്ങളെ ദേവീദേവതത്ത്വമായും ഭാവന ചെയ്യണം.

**22. യജ്ഞോപവീതേ വേദാംശ്ച തഥാ ഹസ്തേ ദിശഃ സ്മരേത്**
**കണ്ഠേ സരസ്വതീം ദേവീം പാവകം ചാപി ഭാവയേത്**

യജ്ഞോപവീതത്തിൽ ധരിക്കുന്ന രുദ്രാക്ഷത്തെ വേദങ്ങളായും കൈയിൽ ധരിക്കുന്നവയെ ദിക്കുകളായും കണ്ഠത്തിൽ ധരിക്കുന്നതിനെ സരസ്വതിയായും വഹ്നിയായും ഭാവന ചെയ്യണം.

**23. സർവാശ്രമാണാം വർണ്ണാനാം രുദ്രാക്ഷാണാം ച ധാരണം**
**കർത്തവ്യം മന്ത്രതഃ പ്രോക്തം ദ്വിജാനാം നാന്യവർണ്ണിനാം**

എല്ലാ ആശ്രമത്തിൽപ്പെട്ടവർക്കും വർണ്ണത്തിലുള്ളവർക്കും രുദ്രാക്ഷം ധരിക്കാം. എന്നാൽ ബ്രാഹ്മണൻ മന്ത്രപൂർവ്വമായിരിക്കണം രുദ്രാക്ഷം ധരിക്കേണ്ടത്. മറ്റു വർണ്ണത്തിലുള്ളവർക്ക് അങ്ങനെ വേണ്ട.

**24. രുദ്രാക്ഷധാരണാദ്രുദ്രോ ഭവത്യേവ ന സംശയഃ**
**പശ്യന്നപി നിഷിദ്ധാംശ്ച തഥാ ശൃണ്വന്നപി സ്മരൻ**

രുദ്രാക്ഷധാരണത്താൽ രുദ്രനായിത്തീരുമെന്നതിനു സംശയമില്ല. നിഷിദ്ധങ്ങളായിട്ടുള്ളവ കാണുക, കേൾക്കുക, സ്മരിക്കുക,

**25. ജിഘ്രന്നപി തഥാ ചാശ്നൻ പ്രലപന്നപി സന്തതം**
**കുർവന്നപി സദാ ഗച്ഛൻ വിസൃജന്നപി മാനവഃ**

മണപ്പിക്കുക, അതുപോലെ നിഷിദ്ധ വസ്തുക്കൾ ഭക്ഷിക്കുക, നിഷിദ്ധമായതു പറയുക, പോകാൻ പാടില്ലാത്തിടത്തുപോകുക, നിഷിദ്ധമായതു ദാനം ചെയ്യുക എന്നിവയെല്ലാം ചെയ്യുന്ന മനുഷ്യൻ

**26. രുദ്രാക്ഷധാരണാദേവ സർവ്വപാപൈർന്ന ലിപ്യതേ**
**അനേന ഭുക്തം ദേവേന ഭുക്തം യത്തു തഥാ ഭവേത്**

രുദ്രാക്ഷധാരണംകൊണ്ടുതന്നെ സർവ്വപാപങ്ങൾക്കും അസ്പൃശ്യനായി ഭവിക്കും. അവൻ ഭുജിച്ചാൽ ദേവൻ ഭുജിച്ചതിനു തുല്യമാണ്.

**27. പീതം രുദ്രേണ തത്പീതം ഘ്രാതം ഘ്രാതം ശിവേന തത്**
**രുദ്രാക്ഷധാരണേ ലജ്ജാ യേഷാമസ്തി മഹാമുനേ**

അവൻ കുടിക്കുകയും ഘ്രാണിക്കുകയും ചെയ്താൽ ശിവൻ കുടിക്കുകയും ഘ്രാണിക്കുകയും ചെയ്തതിനു സമമാണ്. മഹാമുനേ, രുദ്രാക്ഷം ധരിക്കുന്നതിൽ ആർക്കാണോ ലജ്ജയുള്ളത്,

**28. തേഷാം നാസ്തി വിനിർമോക്ഷഃ സംസാരാജ്ജന്മകോടിഭിഃ**
**രുദ്രാക്ഷധാരിണം ദൃഷ്ട്വാ പരിവാദം കരോതി യഃ**

അവർക്ക് കോടി ജന്മം കഴിഞ്ഞാൽ പോലും സംസാരത്തിൽനിന്ന് മുക്തിയില്ല. രുദ്രക്ഷം ധരിച്ചവനെ കണ്ടു പരിഹസിക്കുന്നവൻ,

**29. ഉത്പത്തൗ തസ്യ സാങ്കര്യമസ്ത്യേവേതി വിനിശ്ചയഃ**
**രുദ്രാക്ഷധാരണാദേവ രുദ്രോ രുദ്രത്വമാപ്നുയാത്**

സങ്കരജാതിയിൽ ജനിച്ചവനാണെന്നു തീർച്ചയാണ്. രുദ്രാക്ഷം ധരിക്കുന്നതുകൊണ്ടുതന്നെയാണ്രു രുദ്രനും രുദ്രനായിത്തീർന്നത്.

**30. മുനയഃ സത്യങ്കല്പാ ബ്രഹ്മാ ബ്രഹ്മത്വമാഗതഃ**
**രുദ്രാക്ഷധാരണാച്ഛ്രേഷ്ഠം ന കിഞ്ചിദപി വിദ്യതേ**

രുദ്രാക്ഷം ധരിച്ചതുകൊണ്ട് മുനിമാർ സത്യങ്കല്പവാൻമാരും ബ്രഹ്മാവ് ബ്രഹ്മാവും ആയിത്തീർന്നു. രുദ്രാക്ഷധാരണത്തെക്കാൾ ശ്രേഷ്ഠമായി മറ്റൊന്നുമില്ല.

**31. രുദ്രാക്ഷധാരിണേ ഭക്ത്യാ വസ്ത്രം ധാന്യം ദദാതി യഃ**
**സർവപാപവിനിർമുക്തഃ ശിവലോകം സ ഗച്ഛതി.**

രുദ്രാക്ഷം ധരിച്ചവന് ഭക്തിപൂർവ്വം വസ്ത്രവും ധാന്യവും നൽകുന്നവൻ സർവ്വപാപങ്ങളിൽ നിന്നും മുക്തനായി ശിവലോകം പ്രാപിക്കും.

**32. രുദ്രാക്ഷധാരിണം ശ്രാദ്ധേ ഭോജയേത വിമോദതഃ**
**പിതൃലോകമവാപ്നോതി നാത്ര കാര്യാ വിചാരണാ**

രുദ്രാക്ഷം ധരിക്കുന്നവനെ ഭക്തിപൂർവ്വം ശ്രാദ്ധമൂട്ടിയാൽ അപ്രകാരം ചെയ്യുന്നവൻ പിതൃലോകം പ്രാപിക്കും എന്നതിനു സംശയമില്ല.

**33. രുദ്രാക്ഷധാരിണഃ പാദൗ പ്രക്ഷാള്യാദ്ഭിഃ പിബേന്നരഃ**
**സർവപാപവിനിർമുക്തഃ ശിവലോകേ മഹീയതേ**

രുദ്രാക്ഷധാരിയുടെ പാദതീർഥം സേവിക്കുന്ന നരൻ സർവപാപങ്ങളിൽ നിന്നും മുക്തനായി ശിവലോകത്ത് പൂജിക്കപ്പെടും.

**34. ഹാരം വാ കടകം വാപി സുവർണ്ണം വാ ദ്വിജോത്തമഃ**
**രുദ്രാക്ഷസഹിതം ഭക്ത്യാ ധാരയൻ രുദ്രതാമിയത്**

മാലയോ വളയോ അഥവാ സ്വർണ്ണമോ രുദ്രാക്ഷ സഹിതം ധരിക്കുന്ന വിപ്രന് രുദ്രസായൂജ്യം ലഭിക്കുമെന്നതിന് സംശയമില്ല.

**35. രുദ്രാക്ഷം കേവലം വാപി യത്ര കുത്ര മഹാമതേ**
**സമന്ത്രകം വാ മന്ത്രേണ രഹിതം ഭാവവർജ്ജിതം**

മഹാമതേ, രുദ്രാക്ഷം മാത്രമായി ദേഹത്ത് എവിടെയെങ്കിലും മന്ത്രപൂർവകമായോ മന്ത്രരഹിതമായോ ഭക്തിയില്ലാതെയോ

**36. യോ വാ കോ വാ നരോ ഭക്ത്യാ ധാരയേല്ലജ്ജയാപി വാ**
**സർവപാപവിനിർമുക്തഃ സമ്യഗ്ജ്ഞാനമവാപ്നുയാത്**

ഭക്തിയോടുകൂടിയോ ലജ്ജയോടുകൂടിയോ അല്ലാതയോ ധരിക്കുന്ന ഏതൊരുവനും സർവപാപ വിനിർമുക്തനും പരമജ്ഞാനിയുമായി ഭവിക്കും.

37. അഹോ! രുദ്രാക്ഷമാഹാത്മ്യം മയാ വക്തും ന ശക്യതേ
തസ്മാത് സർവപ്രയത്നേന കുര്യാദ് രുദ്രാക്ഷധാരണം.

അഹോ! രുദ്രാക്ഷ മഹാത്മ്യം പറയാൻ ഞാൻ അശക്തനാണ്. അതുകൊണ്ട് എങ്ങനെയും രുദ്രാക്ഷം ധരിക്കുക തന്നെ വേണം.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
തൃതീയോƒദ്ധ്യായഃ

## അഥ ചതുർത്ഥോƒദ്ധ്യായഃ

### നാരദ ഉവാച

1. ഏവം ഭൂതാനുഭാവോയം രുദ്രാക്ഷോ ഭവതാƒനഘ
വർണ്ണിതോ മഹതാം പൂജ്യഃ കാരണം തത്ര കിം വദ

രുദ്രാക്ഷത്തിന് ഇത്രത്തോളം മാഹാത്മ്യവും പൂജനീയതയും ഉണ്ടെന്ന് ഹേ അനഘ, അങ്ങു വർണ്ണിച്ചുവല്ലോ. അതിന് എന്താണു കാരണമെന്നു പറഞ്ഞാലും.

### നാരായണ ഉവാച

2. ഏവമേവ പുരാ പൃഷ്ടോ ഭഗവാൻ ഗിരിശഃ പ്രഭുഃ
ഷൺമുഖേന ച രുദ്രസ്തം യദുവാച ശൃണുഷ്വ തത്

പണ്ട് ഈ ചോദ്യം ഷൺമുഖൻ ഗിരിശനോടു ചോദിക്കുകയുണ്ടായി. അന്ന് അദ്ദേഹം അരുളിച്ചെയ്ത മറുപടി ഞാൻ അങ്ങയോടു പറയാം.

### ഈശ്വര ഉവാച

3. ശൃണു ഷൺമുഖ തത്ത്വേന കഥയാമി സമാസതഃ
ത്രിപുരോ നാമ ദൈത്യസ്തു പുരാƒസീത് സർവദുർജയഃ

ഹേ ഷൺമുഖ, കേൾക്കൂ, ഞാൻ ചുരുക്കിപ്പറയാം, സത്യം എന്തെന്ന്. സകലർക്കും അജയ്യനായി ത്രിപുരൻ എന്നൊരു അസുരൻ പണ്ട് ഉണ്ടായിരുന്നു.

4. ഹതാസ്തേന സുരാഃ സർവേ ബ്രഹ്മവിഷ്ണ്വാദി ദേവതാഃ
സർവൈസ്തു കഥിതേ തസ്മിൻ തദാഹം ത്രിപുരം പ്രതി

ബ്രഹ്മാവ് വിഷ്ണു തുടങ്ങിയ എല്ലാ ദേവന്മാരെയും അവൻ കീഴ്പ്പെടുത്തി. അവർ എല്ലാവരും കൂടിവന്ന് എന്നോടു സങ്കടം ഉണർത്തിച്ചു.

5. അചിന്ത്യം മഹാശസ്ത്രമഘോരാഖ്യം മനോഹരം
സർവദേവമയം ദിവ്യം ജ്വലന്തം ഘോരരൂപി യത്

അപ്പോൾ ഞാൻ മനോഹരമായ അഘോരമെന്ന മഹാശസ്ത്രത്തെ സ്മരിച്ചു. സർവദേവമയവും ദിവ്യവും ഘോരരൂപവും ജ്വാലാസമന്വിതവുമായിരുന്നു അത്.

**6. ത്രിപുരസ്യവധാർത്ഥായ ദേവാനാം താരണായ ച**
**സർവവിഘ്നോപശമനമഘോരാസ്ത്രമചിന്തയം**

ത്രിപുരനെ സംഹരിക്കാനും ദേവന്മാരെ രക്ഷിക്കാനും വിഘ്നങ്ങളെ ഇല്ലാതാക്കാനുമായിട്ട്, അഘോരാസ്ത്രത്തെ ഞാൻ സ്മരിച്ചു.

**7. ദിവ്യവർഷസഹസ്രം തു ചക്ഷുരുന്മീലിതം മയാ**
**പശ്ചാന്മമാകുലാക്ഷിഭ്യഃ പതിതാ ജലബിന്ദവഃ**

ആയിരം ദിവ്യവർഷം ഞാൻ കണ്ണിമയ്ക്കാതെ അതു നോക്കിയിരുന്നു. അതോടെ എന്റെ ചിന്താകുലങ്ങളായ നേത്രങ്ങളിൽ നിന്ന് അശ്രുകണങ്ങൾ ഇറ്റിറ്റുവീണു.

**8. തത്രാശ്രുബിന്ദുതോ ജാതാ മഹാരുദ്രാക്ഷവൃക്ഷകാഃ**
**മമാജ്ഞയാ മഹാസേന സർവേഷാം ഹിതകാമ്യയാ**

ഹേ മഹാസേന, എന്റെ കല്പനയനുസരിച്ച് സർവലോകഹിതത്തിനുവേണ്ടി, അവിടെ വീണ അശ്രുബിന്ദുക്കളിൽ നിന്ന് രുദ്രാക്ഷമഹാവൃക്ഷങ്ങൾ ഉണ്ടായി.

**9. ബ ഭൂവുസ്തേ ച രുദ്രാക്ഷാ അഷ്ടത്രിംശത്പ്രഭേദതഃ**
**സൂര്യനേത്രസമുദ്ഭൂതാഃ കപിലാ ദ്വാദശ സ്മൃതാഃ**

അവയിൽനിന്ന് മുപ്പത്തിയെട്ടുപ്രകാരത്തിലുള്ള രുദ്രാക്ഷങ്ങൾ ഉണ്ടായി. എന്റെ സൂര്യനേത്രത്തിൽ നിന്നുണ്ടായവയാണ് കപിലവർണ്ണത്തിലുള്ള പന്ത്രണ്ടു തരം രുദ്രാക്ഷങ്ങൾ.

**10. സോമനേത്രോത്ഥിതാഃ ശ്വേതാസ്തേ ഷോഡശവിധാഃ ക്രമാത്**
**വഹ്നിനേത്രോദ്ഭവാഃ കൃഷ്ണാ ദശഭേദാ ഭവന്തി ഹി**

സോമനേത്രത്തിൽ നിന്നുണ്ടായവയാണ് ശ്വേതവർണത്തിലുള്ളവ. അവ പതിനാറു വിധത്തിലുണ്ട്. വഹ്നി നേത്രത്തിൽ നിന്നുണ്ടായവ കൃഷ്ണവർണ്ണമുള്ളവയാണ്. അവ പത്തു വിധത്തിലുണ്ട്.

**11. ശ്വേതവർണ്ണശ്ച രുദ്രാക്ഷോ ജാതിതോ ബ്രാഹ്മ ഉച്യതേ**
**ക്ഷാത്രോ രക്തസ്തഥാ മിശ്രോ വൈശ്യഃ കൃഷ്ണസ്തു ശൂദ്രകഃ**

ശ്വേത വർണ്ണത്തിലുള്ള രുദ്രാക്ഷം ജാതിയിൽ ബ്രാഹ്മണനാണ്, രക്തവർണ്ണത്തിലുള്ളത് ക്ഷത്രിയനും മിശ്രവർണ്ണത്തിലുള്ളത് വൈശ്യനും കറുത്ത നിറമുള്ളത് ശൂദ്രനുമാകുന്നു.

**12. ഏകവക്ത്രഃ ശിവഃ സാക്ഷാദ്ബ്രഹ്മഹത്യാം വ്യാപോഹതി**
**ദ്വിവക്ത്രോ ദേവദേവ്യൗ സ്യാദ്വിവിധം നാശയേദഘം**

ഒരു മുഖമുള്ളത് സാക്ഷാൽ ശിവനാണ്. അത് ബ്രഹ്മഹത്യാപാപത്തെ നശിപ്പിക്കും. രണ്ടു മുഖമുള്ളത് ദേവീദേവന്മാരാകുന്നു. അത് ദ്വിവിധപാപങ്ങളെയും നശിപ്പിക്കും.

**13. ത്രിവക്ത്രസ്ത്വനലഃ സാക്ഷാത്സ്ത്രീഹത്യാം ദഹതി ക്ഷണാത്**
**ചതുർവക്ത്രഃസ്വയം ബ്രഹ്മാ നരഹത്യാം വ്യപോഹതി**

മൂന്നു മുഖമുള്ളത് അഗ്നിയാണ്. അത് സ്ത്രീഹത്യാപാപത്തെ തൽക്ഷണം നശിപ്പിക്കും. നാലു മുഖമുള്ളത് ബ്രഹ്മാവുതന്നെയാകുന്നു. അത് നരഹത്യാപാപത്തെ ഇല്ലാതാക്കും.

14. പഞ്ചവക്ത്രഃ സ്വയം രുദ്രഃ കാലാഗ്നിർനാമ നാമതഃ
അഭക്ഷ്യഭക്ഷണോദ്ഭൂതൈരഗമ്യഗമനോദ്ഭവൈഃ

അഞ്ചുമുഖമുള്ളത് കാലാഗ്നി തുല്യനായ രുദ്രൻ തന്നെയാകുന്നു. അഭക്ഷ്യ ഭക്ഷണംകൊണ്ടും അഗമ്യഗമനംകൊണ്ടും ഉണ്ടാകുന്ന പാപം,

15. മുച്യതേ സർവപാപൈസ്തു പഞ്ചവക്ത്രസ്യ ധാരണാത്
ഷഡ്വക്ത്രഃ കാർത്തികേയസ്തു സ ധാര്യോ ദക്ഷിണേ കരേ

സകലതും അഞ്ചു മുഖമുള്ള രുദ്രാക്ഷം ധരിക്കുന്നതു നിമിത്തം നശിക്കും. ആറുമുഖമുള്ളത് കാർത്തികേയനാകുന്നു. അതു വലത്തേ കൈയിലാണു ധരിക്കേണ്ടത്.

16. ബ്രഹ്മഹത്യാദിഭിഃ പാപൈർമുച്യതേ നാത്ര സംശയഃ
സപ്തവക്ത്രോ മഹാഭാഗോ ഹ്യനംഗോ നാമ നാമതഃ

അതു ധരിച്ചാൽ ബ്രഹ്മഹത്യാദിപാപങ്ങളിൽ നിന്ന് മുക്തനാകും. സംശയമില്ല. ഏഴുമുഖമുള്ള രുദ്രാക്ഷം മഹാഭാഗനായ കാമദേവൻ എന്നു പേരുള്ളതാണ്.

17. തദ്ധാരണാന്മുച്യതേ ഹി സ്വർണ്ണസ്തേയാദിപാതകൈഃ
അഷ്ടവക്ത്രോ മഹാസേന സാക്ഷാദ്ദേവോ വിനായകഃ

അതു ധരിച്ചാൽ സ്വർണ്ണം മോഷ്ടിക്കുക തുടങ്ങിയ പാപങ്ങളിൽ നിന്നു മുക്തനാകാം. ഹേ മഹാസേന, എട്ടുമുഖമുള്ളത് സാക്ഷാൽ വിനായകനാണ്.

18. അന്നകൂടം തുലകൂടം സ്വർണ്ണകൂടം തഥൈവ ച
ദുഷ്ടാന്വയ സ്ത്രീയം വാ/ഥ സംസ്പൃശംശ്ച ഗുരുസ്ത്രിയം

അന്നം, വസ്ത്രം, സ്വർണ്ണം, ഇത്യാദി മോഷ്ടിക്കുക തുടങ്ങിയ പാപം, ദുഷ്ടകുലത്തിൽപെട്ട സ്ത്രീയെയോ ഗുരുപത്നിയെയോ സ്പർശിക്കുക തുടങ്ങിയ പാപം,

19. ഏവമാദിനീ പാപാനി ഹന്തി സർവാണി ധാരണാത്
വിഘ്നാസ്തസ്യ പ്രണശ്യന്തി യാതി ചാന്തേ പരം പദം

എന്നിങ്ങനെയുള്ള സർവപാപങ്ങളും അതു ധരിച്ചാൽ ഇല്ലാതാകും. അവന്റെ വിഘ്നങ്ങളെല്ലാം നശിക്കും. ഒടുവിൽ അവൻ പരമപദത്തിലെത്തുകയും ചെയ്യും.

20. ഭവന്ത്യേതേ ഗുണാഃ സർവേ ഹ്യഷ്ടവക്ത്രസ്യ ധാരണാത്
നവവക്ത്രോ ഭൈരവസ്തു ധാരയേദ്വാമ ബാഹുകേ

ഇവയെല്ലാമാണ് എട്ടുമുഖമുള്ളതു ധരിച്ചാലുള്ള ഗുണങ്ങൾ. ഒൻപതു മുഖുള്ളത് ഭൈരവനാണ്. അത് ഇടം കൈയിൽ വേണം ധരിക്കാൻ.

21. ഭുക്തിമുക്തിപ്രദഃ പ്രോക്തോ മമ തുല്യബലോ ഭവേത്
ഭ്രൂണഹത്യാസഹസ്രാണി ബ്രഹ്മഹത്യാശതാനി ച

അത് ഭുക്തിയും മുക്തിയും നൽകും. എനിക്കു തുല്യം ബലവാനായി ഭവിക്കുകയും ചെയ്യും. ആയിരം ഭ്രൂണഹത്യാപാപങ്ങളും നൂറുബ്രഹ്മഹത്യാപാപങ്ങളും

22. സദ്യഃ പ്രളയമായാന്തി നവവക്ത്രസ്യ ധാരണാത്
ദശവക്ത്രസ്തു ദേവേശഃ സാക്ഷാദ്ദേവോ ജനാർദ്ദനഃ

ഒൻപതു മുഖമുള്ളതു ധരിച്ചാൽ ഉടൻ നശിക്കും. പത്തു മുഖമുള്ളതു ദേവേശനായ സാക്ഷാൽ ജനാർദ്ദനമൂർത്തിയാണ്.

23. ഗ്രഹാശ്ചൈവ പിശാചാശ്ച വേതാളാ ബ്രഹ്മരാക്ഷസാഃ
പന്നഗാശ്ചോപശാമ്യന്തി ദശവക്ത്രസ്യധാരണാത്

ദുഷ്ടഗ്രഹങ്ങളും പിശാചുക്കളും വേതാളങ്ങളും ബ്രഹ്മരക്ഷസ്സുകളും സർപ്പങ്ങളും മൂലമുണ്ടാകുന്ന പീഡകൾ പത്തുമുഖമുള്ള രുദ്രാക്ഷം ധരിക്കുന്നതുകൊണ്ട് ഇല്ലാതാകും.

24. വക്ത്രൈകാദശരുദ്രാക്ഷോ രുദ്രൈകാദശകം സ്മൃതം
ശിഖായാം ധാരയേദ്യോ വൈ തസ്യ പുണ്യഫലം ശൃണു

പതിനൊന്നു മുഖമുള്ള രുദ്രാക്ഷം ഏകാദശരുദ്രന്മാരാണെന്ന് പറയപ്പെടുന്നു. അത് ശിഖയിൽ ധരിക്കുന്നവന്റെ പുണ്യഫലമെന്തെന്ന് കേട്ടുകൊള്ളുക.

25. അശ്വമേധസഹസ്രസ്യ വാജപേയശതസ്യ ച
ഗവാം ശതസഹസ്രസ്യ സമ്യഗ്ദത്തസ്യ യത്ഫലം

ആയിരം അശ്വമേധവും നൂറു വാജപേയവും യഥാവിധി പതിനായിരം ഗോദാനവും ചെയ്താൽ എത്ര പുണ്യം ലഭിക്കുമോ,

26. തത്ഫലം ലഭതേ ശീഘ്രം വക്ത്രൈകാദശധാരണാത്
ദ്വാദശാസ്യസ്യ രുദ്രാക്ഷസ്യൈവ കർണ്ണേ തു ധാരണാത്

അത്രത്തോളം പുണ്യം പതിനൊന്നു മുഖമുള്ള രുദ്രാക്ഷം ധരിച്ചാലുടൻ ലഭിക്കും. പന്ത്രണ്ടു മുഖമുള്ള രുദ്രാക്ഷം കാതിൽ ധരിച്ചാൽ,

27. ആദിത്യാസ്തോഷിതാ നിത്യം ദ്വാദശാസ്യേ വ്യവസ്ഥിതാഃ
ഗോമേധേ ചാശ്വമേധേ ച യത്ഫലം തദവാപ്നുയാത്

പന്ത്രണ്ടു മുഖങ്ങളിലായി സ്ഥിതി ചെയ്യുന്ന പന്ത്രണ്ട് ആദിത്യന്മാരും നിത്യവും സന്തുഷ്ടരാകും. ഗോമേധത്താലും അശ്വമേധത്താലും ലഭിക്കുന്ന ഫലം ലഭിക്കുകയും ചെയ്യും.

28. ശൃംഗിണാം ശസ്ത്രിണാം ചൈവ വ്യാഘ്രാദീനാം ഭയം നഹി
ന ച വ്യാധിഭയം തസ്യ നൈവ ചാധിഃ പ്രകീർത്തിതഃ

കൊമ്പുള്ള മൃഗങ്ങളിൽ നിന്നോ ശസ്ത്രങ്ങളിൽ നിന്നോ വ്യാഘ്രാദിമൃഗങ്ങളിൽ നിന്നോ അവനു ഭയം ഉണ്ടാകുകയില്ല. വ്യാധിയെ ഭയപ്പെടേണ്ട. ആധിയും അവന് ഉണ്ടാകുകയില്ല.

29. ന ച കിഞ്ചിദ്ഭയം തസ്യ ന ച വ്യാധിഃ പ്രവർത്തതേ
ന കുതശ്ചിദ്ഭയം തസ്യ സുഖീ ചൈവേശ്വരോ ഭവേത്

അവന് ഒരു ഭയവും ഉണ്ടാവുകയില്ല. വ്യാധി പിടിപെടില്ല. ഒരിടത്തുനിന്നും അവനു ഭയമുണ്ടാവുകയില്ല. അവൻ സുഖിയും ഈശ്വരനുമായി ഭവിക്കും.

30. ഹസ്ത്യശ്വമൃഗമാർജാരസർപ്പമൂഷകദർദുരാൻ
ഖരാംശ്ച ശ്വശൃഗാലാംശ്ച ഹത്വാ ബഹുവിധാനപി

ആന, കുതിര, മാൻ, പൂച്ച, സർപ്പം, എലി, തവള, കഴുത, നായ്, കുറുക്കൻ തുടങ്ങി പലതരം ജീവികളെ കൊന്ന പാപവും

31. മുച്യതേ നാത്ര സന്ദേഹോ വക്ത്രദ്വാദശധാരണാത്
വക്ത്രത്രയോദശോ വത്സ രുദ്രാക്ഷോ യദി ലഭ്യതേ

പന്ത്രണ്ടു മുഖമുള്ളതു ധരിച്ചാൽ ഇല്ലാതാകുമെന്നതിനു സംശയമില്ല. മകനേ, പതിമൂന്നു മുഖമുള്ള രുദ്രാക്ഷം ലഭിക്കുന്നുവെങ്കിൽ,

32. കാർത്തികേയസമോ ജ്ഞേയഃ സർവകാമാർത്ഥസിദ്ധിദഃ
രസോ രസായനം ചൈവ തസ്യ സർവം പ്രസിദ്ധ്യതി

അതു കാർത്തികേയനു തുല്യമാണെന്ന് അറിഞ്ഞുകൊള്ളുക. സർവകാമാർത്ഥങ്ങളെയും അത് പ്രദാനം ചെയ്യും. രസവും രസായനവുമെല്ലാം അവന് സിദ്ധമാകും.

33. തസ്യൈവ സർവഭോഗ്യാനി നാത്ര കാര്യാ വിചാരണാ
മാതരം പിതരം ചൈവ ഭ്രാതരം വാ നിഹന്തി യഃ

അവനാണ് സർവഭോഗ്യങ്ങളും സിദ്ധിക്കുക എന്നു പറയേണ്ട കാര്യമില്ല. അമ്മയെയോ അച്ഛനെയോ സഹോദരനെയോ കൊന്നവന്റെ,

34. മുച്യതേ സർവപാപേഭ്യോ ധാരണാത്തസ്യ ഷൺമുഖ
ചതുർദ്ദശാസ്യോ രുദ്രാക്ഷോ യദി ലഭ്യേത പുത്രക

സകലപാപങ്ങളും ഹേ ഷൺമുഖ, അതു ധരിക്കുന്നതുകൊണ്ട് ഇല്ലാതാകും. മകനേ, പതിന്നാലു മുഖമുള്ള രുദ്രാക്ഷം ലഭിക്കുമെങ്കിൽ

35. ധാരയേത് സതതം മൂർധ്നി തസ്യ പിണ്ഡഃ ശിവസ്യ തു
കിം മുനേ ബഹുനോക്തേന വർണ്ണനേന പുനഃ പുനഃ

അത് സദാ ശിരസ്സിൽ ധരിക്കണം. അവൻ ശിവതുല്യനാകുന്നു. എന്തിനാണു മഹർഷേ അധികം വിസ്തരിക്കുന്നത്? വീണ്ടും വീണ്ടും വർണ്ണിക്കുന്നത്?

36. പൂജ്യതേ സതതം ദേവൈഃ പ്രാപ്യതേ ച പരാഗതിഃ
രുദ്രാക്ഷ ഏകഃ ശിരസാ ധാര്യോ ഭക്ത്യാ ദ്വിജോത്തമൈഃ

അവനെ ദേവന്മാർ സദാ പൂജിക്കും. അവന് പരമമായ ഗതിയും ലഭിക്കും. ഉത്തമ ബ്രാഹ്മണർ ശിരസ്സിൽ ഭക്തിപൂർവം ഒരു രുദ്രാക്ഷം അവശ്യം ധരിക്കേണ്ടതാണ്.

37. ഷഡ്വിംശദ്ഭിഃ ശിരോമാലാ പഞ്ചാശദ്ഹൃദയേന തു
കലാക്ഷൈർ ബാഹുവലയേ അർക്കാക്ഷൈർമണിബന്ധനം

ഇരുപത്തിയാറു രുദ്രാക്ഷംകൊണ്ടുള്ള മാല മുടിയിൽ ചൂടണം. അമ്പത് എണ്ണമുള്ള മാല മാറിലും പതിനാറ് എണ്ണമുള്ളത് തോളിലും പന്ത്രണ്ടെണ്ണമുള്ളത് വളപോലെ മണി ബന്ധത്തിലും ധരിക്കണം.

38. അഷ്ടോത്തരശതേനാപി പഞ്ചാശദ്ഭിഃ ഷഡാനന
അഥവാ സപ്തവിംശത്യാ കൃത്വാ രുദ്രാക്ഷമാലികാം

ഹേ ഷൺമുഖ, നൂറ്റെട്ടോ അൻപതോ അല്ലെങ്കിൽ ഇരുപത്തിയേഴോ രുദ്രാക്ഷം കോർത്ത് മാലയാക്കി

39. ധാരണാദ്വാ ജപേദ്വാപി ഹ്യനന്തം ഫലമശ്നുതേ
അഷ്ടോത്തരശതൈർമാലാ രുദ്രാക്ഷൈർധാര്യതേ യദി

അണിയുകയോ അതുകൊണ്ട് ജപിക്കുകയോ ചെയ്താൽ അനന്തമായ ഫലം അനുഭവിക്കാം. നൂറ്റെട്ടു രുദ്രാക്ഷം കോർത്തമാല ധരിക്കുകയാണെങ്കിൽ

40. ക്ഷണേ ക്ഷണേഽശ്വമേധസ്യ ഫലം പ്രാപ്നോതി ഷൺമുഖ
ത്രിഃസപ്തകുലമുദ്ധൃത്യ ശിവലോകേ മഹീയതേ

ഓരോ നിമിഷവും അശ്വമേധം നടത്തുന്ന ഫലം ലഭിക്കും. ഇരുപത്തിഒന്ന് തലമുറയെ ഉദ്ധരിച്ചിട്ട് ശിവലോകത്ത് പൂജ്യനായി ഭവിക്കുകയും ചെയ്യും.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ചതുർത്ഥോഽദ്ധ്യായഃ

## അഥ പഞ്ചമോഽദ്ധ്യായഃ

### ഈശ്വര ഉവാച

1. ലക്ഷണം ജപമാലയാഃ ശൃണു വക്ഷ്യാമി ഷണ്മുഖ
രുദ്രാക്ഷസ്യ മുഖം ബ്രഹ്മാ ബിന്ദു രുദ്ര ഇതീരിതാ

ഹേ ഷണ്മുഖ, ജപമാലയുടെ ലക്ഷണം ഞാൻ പറയാം; കേട്ടുകൊള്ളുക. രുദ്രാക്ഷത്തിന്റെ മുഖം ബ്രഹ്മാവും ബിന്ദു രുദ്രനുമാണെന്നു പറയപ്പെടുന്നു.

2. വിഷ്ണുഃ പുച്ഛം ഭവേച്ചൈവ ഭോഗമോക്ഷഫലപ്രദം
പഞ്ചവിംശതിഭിശ്ചാക്ഷൈഃ പഞ്ചവക്ത്രൈഃ സകണ്ടകൈഃ

പുച്ഛം വിഷ്ണുവാണ്. ത്രിമൂർത്തിസ്വരൂപമാണു രുദ്രാക്ഷത്തിന്റേത് എന്നർത്ഥം. അത് ഭോഗവും മോക്ഷവും പ്രദാനം ചെയ്യുന്നു. അഞ്ചുമുഖമുള്ളതും ആരങ്ങൾ ഉള്ളതുമായ ഇരുപത്തിയഞ്ചു രുദ്രാക്ഷങ്ങൾ തെരഞ്ഞെടുക്കുക.

3. രക്തവർണ്ണൈഃ സിതൈർമിശ്രൈഃ കൃതരന്ധ്രവിദർഭിതൈഃ
അക്ഷസൂത്രം പ്രകർത്തവ്യം ഗോപുച്ഛവലയാകൃതി

അവ ചെമന്നതും വെളുത്തതും മിശ്രവർണ്ണമുള്ളതുമായിരിക്കണം. അവയ്ക്ക് ദ്വാരമുണ്ടാക്കി ഗോപുച്ഛാകൃതിയിൽ കോർത്തെടുക്കണം.

4. വക്ത്രം വക്ത്രേണ സംയോജ്യ പുച്ഛം പുച്ഛേന യോജയേത്
മേരുമൂർധ്വമുഖം കുര്യാത്തദൂർധ്വം നാഗപാശകം

മുഖത്തോടു മുഖവും പുച്ഛത്തോടു പുച്ഛവും ചേർത്തു വേണം കോർക്കാൻ. കോർത്തുകഴിഞ്ഞിട്ട് ഏറ്റവും മുകളിലത്തെ രണ്ട് അഗ്രത്തിലെയും രുദ്രാക്ഷത്തിന്റെ മുഖം മേലോട്ടാക്കി അതിനു മുകളിലായി ചരട് നാഗപാശരൂപത്തിൽ കെട്ടണം.

5. ഏവം സംഗ്രഥിതാം മാലാം മന്ത്രസിദ്ധിപ്രദായിനീം
പ്രക്ഷാല്യ ഗന്ധതോയേന പഞ്ചഗവ്യേന ചോപരി

ഇങ്ങനെ മന്ത്രസിദ്ധിപ്രദമായ മാല നിർമ്മിച്ചിട്ട് ഗന്ധജലത്തിലും പഞ്ചഗവ്യത്തിലും കഴുകിയതിനുശേഷം

6. തതഃ ശിവാംഭസാ ക്ഷാല്യ തതോമന്ത്രഗണാൻ ന്യസേത്
സ്പൃഷ്ടാ ശിവാസ്ത്രമന്ത്രേണ കവചേനാവഗുണ്ഠയേത്

ശുദ്ധജലത്തിലും കഴുകണം. പിന്നെ മന്ത്രന്യാസം ചെയ്തിട്ട് ശിവാസ്ത്രമന്ത്രത്താൽ സ്പർശവും കവചഗുംഫനവും ചെയ്യണം.

7. മൂലമന്ത്രം ന്യസേത്പശ്ചാത് പൂർവവത്കാരയേത്തഥാ
സദ്യോജാതാദിഭിഃ പ്രോക്ഷ്യ യാവദഷ്ടോത്തരം ശതം

പിന്നെയും മുമ്പത്തെപ്പോലെ മൂലമന്ത്രം കൊണ്ട് ന്യാസം ചെയ്യണം. അഥവാ ചെയ്യിക്കണം. 'സദ്യോജാതാദി' മന്ത്രത്താൽ പ്രോക്ഷിച്ചിട്ട്, നൂറ്റിയെട്ടുരു

8. മൂലമന്ത്രം സമുച്ചാര്യ ശുദ്ധഭൂമൗ നിധായ ച
തസ്യോപരി ന്യസേത്സാംബം ശിവം പരമകാരണം

മൂലമന്ത്രം ജപിച്ചിട്ട് ശുദ്ധമായ സ്ഥലത്ത് വയ്ക്കണം. പിന്നെ പരമകാരണമായ സാക്ഷാത് സാംബശിവനെ അതിന്മേൽ ആവാഹിച്ച്,

9. പ്രതിഷ്ഠിതാ ഭവേന്മാലാ സർവകാമഫലപ്രദാ
യസ്യ ദേവസ്യ യോ മന്ത്രസ്താം തേനൈവാഭിപൂജയേത്

പ്രതിഷ്ഠിച്ചാൽ ആ മാല സർവകാമങ്ങളെയും നൽകുന്നതായി ഭവിക്കും. ഏതു ദേവന് ഏതുമന്ത്രമാണോ വിധിച്ചിട്ടുള്ളത് ആ മന്ത്രം കൊണ്ട് മാലയെയും പൂജിക്കണം.

10. മൂർധ്നി കണ്ഠേ/ഥവാ കർണേ ന്യസേദ്വാ ജപമാലികാം
രുദ്രാക്ഷമാലയാ ചൈവം ജപ്തവ്യം നിയതാത്മനാ

ജപമാലയെ പിന്നെ ശിരസ്സിലോ കഴുത്തിലോ ചെവിയിലോ ധരിക്കാം. മനസിനെ ഏകാഗ്രമാക്കി രുദ്രാക്ഷമാലകൊണ്ട് ജപിക്കുകയും ചെയ്യണം.

11. കണ്ഠേ മൂർധ്നി ഹൃദി പ്രാന്തേ കർണേ ബാഹുയുഗേ/ഥവാ
രുദ്രാക്ഷധാരണം നിത്യം ഭക്ത്യാ പരമയാ യുതഃ

കണ്ഠം, ശിരസ്, ഹൃദയം, ചെവി, അഥവാ കൈകൾ ഇവയിൽ ഏതെങ്കിലും ഒന്നിൽ രുദ്രാക്ഷം അത്യന്തം ഭക്തിയോടെ നിത്യവും ധരിക്കണം.

12. കിമത്ര ബഹുനോക്തേന വർണ്ണനേന പുനഃ പുനഃ
രുദ്രാക്ഷധാരണം നിത്യം തസ്മാദേതത്പ്രശസ്യതേ

ഹേ ഷൺമുഖ, ഞാൻ എന്തിന് വീണ്ടും വീണ്ടും അധികം വർണ്ണിക്കുന്നു? രുദ്രാക്ഷം ധരിക്കുന്നത് അത്യന്തം പ്രശംസാവഹവും ഉത്തമവുമാകുന്നു.

13. സ്ഥാനേ ദാനേ ജപേ ഹോമേ വൈശ്വദേവേ സുരാർച്ചനേ
പ്രായശ്ചിത്തേ തഥാ ശ്രാദ്ധേ ദീക്ഷാകാലേ വിശേഷതഃ

സ്നാനം, ദാനം, ജപം, ഹോമം, വൈശ്വദേവം, ദേവപൂജ പ്രായശ്ചിത്തം അതുപോലെ ശ്രാദ്ധം പ്രത്യേകിച്ച് ദീക്ഷാകാലം എന്നീ

14. അരുദ്രാക്ഷധരോ ഭൂത്വാ യത്കിഞ്ചിത്കർമ്മ വൈദികം
കുർവൻ വിപ്രസ്തു മോഹേന നരകേ പതതി ധ്രുവം

വൈദികകർമ്മങ്ങൾ ഏതും രുദ്രാക്ഷം ധരിക്കാതെ ചെയ്യുന്ന വിപ്രന് അതിന്റെ ഫലം ലഭിക്കുകയില്ലെന്നു മാത്രമല്ല അവൻ നരകത്തിൽ പതിക്കുകയും ചെയ്യും.

15. രുദ്രാക്ഷം ധാരയേന്മൂർധ്നി കണ്ഠേ സൂത്രേ കരേƒഥവാ
സുവർണ്ണമണിസംഭിന്നം ശുദ്ധം നാന്യൈർധൃതം ശിവം

സ്വർണ്ണം കെട്ടിയ രുദ്രാക്ഷം ശിരസിലോ കഴുത്തിലോ യജ്ഞസൂത്രത്തിലോ കൈയിലോ ധരിക്കാം. അതു ശുദ്ധമാണ്. എന്നാൽ അന്യർ ധരിച്ച രുദ്രാക്ഷം അശുദ്ധമായതിനാൽ അത് ധരിക്കരുത്.

16. നാശുചിർധാരയേദക്ഷം സദാ ഭക്ത്യൈവ ധാരയേത്
രുദ്രാക്ഷതരുസംഭൂതവാതോദ്ഭൂതതൃണാന്യപി

അശുദ്ധനായി രുദ്രാക്ഷം ധരിക്കരുത്. അത് സദാ ഭക്തിപൂർവം ധരിക്കേണ്ടതാണ്. രുദ്രാക്ഷവൃക്ഷത്തിൽ നിന്നുവരുന്ന കാറ്റേറ്റ് കഴിയുന്ന പുൽക്കൊടികൾ പോലും

17. പുണ്യലോകം ഗമിഷ്യന്തി പുനരാവൃത്തിദുർലഭം
രുദ്രാക്ഷം ധാരയൻ പാപം കുർവന്നപി ച മാനവഃ

പുനരാവൃത്തിയില്ലാത്ത പുണ്യലോകത്തെ പ്രാപിക്കും. രുദ്രാക്ഷം ധരിച്ചുകൊണ്ട് ഒരുവൻ പാപം ചെയ്താൽ പോലും

18. സർവം തരതി പാപ്മാനം ജാബാലശ്രുതിരാഹ ഹി
പശവോ ഹി ച രുദ്രാക്ഷധാരണാദ്യാന്തി രുദ്രതാം

ആ പാപത്തിൽ നിന്നെല്ലാം അവൻ മുക്തനാകും എന്ന് ജാബാലശ്രുതി പറയുന്നുണ്ട്. മൃഗങ്ങൾ പോലും രുദ്രാക്ഷം ധരിച്ചാൽ രുദ്രത്വം പ്രാപിക്കും.

19. കിമു യേ ധാരയന്തി സ്മ നരാ രുദ്രാക്ഷമാലികാം
രുദ്രാക്ഷഃ ശിരസാ ഹ്യേകോ ധാര്യോ രുദ്രപരൈഃ സദാ

ആ സ്ഥിതിക്ക് മനുഷ്യർ രുദ്രാക്ഷമാല ധരിച്ചാലത്തെ കാര്യം എന്തു പറയാനാണ്! ശിവഭക്തർ ശിരസിൽ സദാ ഒരു രുദ്രാക്ഷമെങ്കിലും ധരിക്കണം.

20. ധ്വംസനം സർവദുഃഖാനാം സർവപാപവിമോചനം
വ്യാഹരന്തി ച നാമാനി യേ ശംഭോഃ പരമാത്മനഃ

അവരുടെ സർവദുഃഖങ്ങളും നശിക്കുന്നു. അവർ സർവപാപങ്ങളിൽ നിന്നും മുക്തരാകുന്നു. പരമാത്മാവായ ശംഭുവിന്റെ നാമങ്ങൾ ആരാണോ

21. രുദ്രാക്ഷാലംകൃതാ യേ ച തേ ഭാഗവതോത്തമാഃ
രുദ്രാക്ഷധാരണം കാര്യം സർവശ്രേയോർത്ഥിഭിർനൃഭിഃ

രുദ്രാക്ഷമാലാലംകൃതരായി ജപിക്കുന്നത് അവരാണ് ഉത്തമഭക്തന്മാർ. സകലശ്രേയസ്സുകളും ആഗ്രഹിക്കുന്നവർ രുദ്രാക്ഷം ധരിക്കുകതന്നെ വേണം.

22. കർണ്ണപാശേ ശിഖായാം ച കണ്ഠേ ഹസ്തേ തഥോദരേ
മഹാദേവശ്ച വിഷ്ണുശ്ച ബ്രഹ്മാ തേഷാം വിഭൂതയഃ

ചെവിയിലോ ശിഖയിലോ കണ്ഠത്തിലോ കൈയിലോ വയറ്റത്തോ അതു ധരിക്കാം. മഹാദേവനും വിഷ്ണുവും ബ്രഹ്മാവും അതു വിഭൂതിയായി ധരിക്കുന്നു.

23. ദേവാശ്ചാന്യേ തഥാ ഭക്ത്യാ ഖലു രുദ്രാക്ഷ ധാരിണഃ
ഗോത്രർഷയശ്ച സർവേഷാം കൂടസ്ഥാ മൂലരൂപിണഃ

മറ്റുദേവന്മാരും ഭക്തിപൂർവം രുദ്രാക്ഷം ധരിക്കുന്നവരാണ്. എല്ലാവർക്കും കുലകൂടസ്ഥരും ആദ്യരുമായ സപ്തർഷികളും

24. തേഷാം വംശപ്രസൂതാശ്ച മുനയഃ സകലാ അപി
ശ്രൗതധർമ്മപരാഃ ശുദ്ധാഃ ഖലു രുദ്രാക്ഷധാരിണഃ

അവരുടെ വംശത്തിൽ ജനിച്ച മഹർഷിമാരും ശ്രുതിധർമ്മം അനുഷ്ഠിക്കുന്നവരും ശുദ്ധരുമായി രുദ്രാക്ഷം ധരിക്കുന്നു.

25. ശ്രദ്ധാ ന ജായതേ സാക്ഷാദ് വേദസിദ്ധേ വിമുക്തിദേ
ബഹൂനാം ജന്മനാമന്തേ മഹാദേവപ്രസാദതഃ

രുദ്രാക്ഷധാരണം മുക്തിപ്രദമാണെന്ന് വേദസിദ്ധമായിരിക്കെ, അതിൽ ശ്രദ്ധയില്ലാത്തവർക്ക് മഹാദേവപ്രസാദത്താൽ അനേകജന്മങ്ങൾ കൊണ്ട്

26. രുദ്രാക്ഷധാരണേ വാഞ്ഛാ സ്വഭാവാദേവ ജായതേ
രുദ്രാക്ഷസ്യ തു മാഹാത്മ്യം ജാബാലൈരാദരേണ തു

രുദ്രാക്ഷധാരണത്തിൽ സ്വാഭാവികമായി അഭിലാഷം ഉണ്ടാകും. രുദ്രക്ഷമാഹാത്മ്യം വളരെ ആദരപൂർവം ജാബാലമതാനുയായികളായ

27. പഠ്യതേ മുനിഭിഃ സർവൈർമയാ പുത്ര തഥൈവ ച
രുദ്രാക്ഷസ്യ ഫലം ചൈവ ത്രിഷു ലോകേഷു വിശ്രുതം

മുനിമാരെല്ലാം പ്രകീർത്തിക്കുന്നുണ്ട്. മകനേ, ഞാനും അതനുസരിച്ച് പറയുകയാണു ചെയ്തത്. രുദ്രാക്ഷധാരണം കൊണ്ടുള്ള ഫലം മൂന്നു ലോകത്തും പ്രസിദ്ധമാണ്.

28. ഫലസ്യ ദർശനേ പുണ്യം സ്പർശാത്കോടിഗുണം ഭവേത്
ശതകോടിഗുണം പുണ്യം ധാരണാല്ലഭതേ നരഃ

രുദ്രാക്ഷം ദർശിച്ചാൽത്തന്നെ പുണ്യമാണ്. സ്പർശിച്ചാൽ കോടിഗുണമുണ്ടാകും. മനുഷ്യൻ അതു ധരിച്ചാൽ നൂറികോടിയിലധികം പുണ്യം ലഭിക്കും.

29. ലക്ഷകോടിസഹസ്രാണി ലക്ഷകോടിശതാനി ച
ജപാച്ച ലഭതേ നിത്യം നാത്ര കാര്യാ വിചാരണാ

അനന്തമായ–എണ്ണിയാലൊടുങ്ങാത്ത അത്ര–പുണ്യം ലഭിക്കും, നിത്യവും ജപിക്കുന്നതുകൊണ്ട് എന്ന കാര്യത്തിൽ സംശയമില്ല.

30. ഹസ്തേ ചോരസി കണ്ഠേ ച കർണ്ണയോർ മസ്തകേ തഥാ
രുദ്രാക്ഷം ധാരയേദ്യസ്തു സ രുദ്രോ നാത്ര സംശയഃ

കൈയിലും മാറിടത്തിലും കണ്ഠത്തിലും ചെവിയിലും ശിരസ്സിലും ആരാണോ രുദ്രാക്ഷം ധരിക്കുന്നത് അവൻ രുദ്രനു തുല്യനാണെന്നതിൽ സംശയമില്ല.

31. അവദ്ധ്യഃ സർവഭൂതാനാം രുദ്രവദ്ധി ചരേദ്ഭുവി
സുരാണാമസുരാണാം ച വന്ദനീയോ യഥാ ശിവഃ

ഒരു ജീവിക്കും അവനെ വധിക്കാൻ സാദ്ധ്യമല്ല. അവന് രുദ്രനെപ്പോലെ ഭൂമിയിൽ സഞ്ചരിക്കാം. സുരന്മാർക്കും അസുരന്മാർക്കും അവൻ ശിവനെപ്പോലെ വന്ദനീയനുമാകുന്നു.

32. രുദ്രാക്ഷധാരീ സതതം വന്ദനീയസ്തഥാ നരൈഃ
ഉച്ഛിഷ്ടോ വാ വികർമ്മസ്ഥോ യുക്തോ വാ സർവപാതകൈഃ

അതുപോലെ, രുദ്രാക്ഷം ധരിക്കുന്നവനെ മനുഷ്യരും അവശ്യം വന്ദിക്കേണ്ടതാണ്. കുലഹീനനും സ്വകർമ്മം വെടിഞ്ഞവനും പാപിയും

33. മുച്യതേ സർവപാപേഭ്യോ രുദ്രാക്ഷസ്യ തു ധാരണാത്
കണ്ഠേ രുദ്രാക്ഷമാബദ്ധ്യ ശ്വാപി വാ മ്രിയതേ യദി

രുദ്രാക്ഷം ധരിക്കുന്നതുമൂലം സർവ പാപങ്ങളിൽ നിന്നും മുക്തനാകും.കഴുത്തിൽ രുദ്രാക്ഷം കെട്ടിക്കൊണ്ട് ഒരു പട്ടിയാണു ചാവുന്നതെങ്കിൽ,

34. സോഽപി മുക്തിമവാപ്നോതി കിം പുനർ മാനുഷോഽപി സഃ
ജപധ്യാനവിഹീനോഽപി രുദ്രാക്ഷം യദി ധാരയേത്

അതിനും മുക്തി ലഭിക്കും. അവൻ മനുഷ്യനാണെങ്കിൽ പിന്നെ എന്തു പറയാനാണ്! ജപധ്യാനാദികൾ ഇല്ലാത്തവനും രുദ്രാക്ഷം ധരിച്ചാൽ,

35. സർവപാപവിനിർമുക്തഃ സ യാതി പരമാം ഗതിം
ഏകം വാപി ഹി രുദ്രക്ഷം കൃത്വാ യത്നേന ധാരയേത്

സർവപാപങ്ങളിൽ നിന്നും മുക്തനാകും. അവൻ പരമഗതിപ്രാപിക്കുകയും ചെയ്യും. എങ്ങനെയും ഒരു രുദ്രാക്ഷമെങ്കിലും ധരിക്കണം.

36. ഏകവിംശതിമുദ്ധൃത്യ രുദ്രലോകേ മഹീയതേ
അതഃ പരം പ്രവക്ഷ്യാമി രുദ്രാക്ഷസ്യ പുനർവിധിം

അങ്ങനെ ചെയ്താൽ ഇരുപത്തിയൊന്നു തലമുറയെ ഉദ്ധരിച്ചുകൊണ്ട് രുദ്രലോകത്ത് പൂജിക്കപ്പെടുന്നവനാകാം. ഇനി ഞാൻ രുദ്രാക്ഷവിധിയെപ്പറ്റി വീണ്ടും പറയാം.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
പഞ്ചമോഽദ്ധ്യായഃ

## അഥ ഷഷ്ഠോഽദ്ധ്യായഃ

### ഈശ്വര ഉവാച

1. മഹാസേന കുശഗ്രന്ഥിപുത്രാജീവാദയഃ പരേ
രുദ്രാക്ഷസ്യ തു നൈകോഽപി കലാമർഹതിഷോഡശീം

ഹേ മഹാസേന, ദർഭപ്പുല്ലിൽ കോർത്ത പുത്തിലഞ്ഞിപ്പൂമാല തുടങ്ങിയവ ഒന്നും രുദ്രാക്ഷമാലയുടെ പതിനാറിലൊന്നുപോലും മാഹാത്മ്യമുള്ളതല്ല.

2. പുരുഷാണാം യഥാ വിഷ്ണുഃ ഗ്രഹാണാം ച യഥാ രവിഃ
നദീനാം തു യഥാ ഗംഗാ മുനീനാം കശ്യപോ യഥാ

പുരുഷന്മാരിൽ വിഷ്ണുവും ഗ്രഹങ്ങളിൽ രവിയും നദികളിൽ ഗംഗയും മുനിമാരിൽ കശ്യപനും

3. ഉച്ചൈഃ ശ്രവാ യഥാഽശ്വാനാം ദേവാനാമീശ്വരോ യഥാ
ദേവീനാം തു യഥാ ഗൗരീ തദ്വച്ഛ്രേഷ്ഠമിദം ഭവേത്

അശ്വങ്ങളിൽ ഉച്ചൈഃശ്രവസ്സും ദേവന്മാരിൽ ശിവനും ദേവിമാരിൽ ഗൗരിയും എപ്രകാരം ശ്രേഷ്ഠരായിരിക്കുന്നുവോ അതുപോലെ ശ്രേഷ്ഠമാണ് രുദ്രാക്ഷവും.

4. നാതഃ പരതരം സ്തോത്രം നാതഃ പരതരം വ്രതം
അക്ഷയ്യേഷു ച ദാനേഷു രുദ്രാക്ഷസ്തു വിശിഷ്യതേ

ഇതിനെക്കാൾ ഉത്തമമായ സ്തോത്രമില്ല. ഇതിനെക്കാൾ ഉത്തമമായ വ്രതമില്ല. അക്ഷയമായ ദാനങ്ങളിൽ അത്യുത്തമമാണ് രുദ്രാക്ഷദാനം.

5. ശിവഭക്തായ ശാന്തായ ദദ്യാദ്രുദ്രാക്ഷമുത്തമം
തസ്യ പുണ്യഫലസ്യാന്തം ന ചാഹം വക്തുമുത്സഹേ

ശാന്തനായ ശിവഭക്തനുവേണം ഉത്തമമായ രുദ്രാക്ഷം ദാനം ചെയ്യാൻ. അതുകൊണ്ടുണ്ടാവുന്ന പുണ്യം എത്രയെന്നു പറയാൻ ഞാൻ ശ്രമിക്കുന്നില്ല.

6. ധൃതരുദ്രാക്ഷകണ്ഠായ യസ്ത്വന്നം സംപ്രയച്ഛതി
ത്രി: സപ്തകുലമുദ്ധൃത്യ രുദ്രലോകം സ ഗച്ഛതി

രുദ്രാക്ഷം കഴുത്തിൽ ധരിച്ചവന് അന്നം നൽകുന്നവൻ ഇരുപത്തിഒന്നു തലമുറയെ കരകയറ്റിയിട്ട് രുദ്രലോകം പ്രാപിക്കും.

7. യസ്യ ഭാലേ വിഭൂതിർന്ന നാംഗേ രുദ്രാക്ഷധാരണം
ന ശംഭോർഭവനേ പൂജാ സ വിപ്രഃ ശ്വപചാധമഃ

ആരുടെ നെറ്റിയിൽ ഭസ്മമില്ലയോ ആരുടെ മെയ്യിൽ രുദ്രാക്ഷമില്ലയോ ആരുടെ ഭവനത്ത് ശിവപൂജ ചെയ്യുന്നില്ലയോ ആ വിപ്രൻ ചണ്ഡാലനെക്കാൾ നിന്ദ്യനാണ്.

8. ഖാദൻമാംസം പിബൻമദ്യം സംഗച്ഛന്നന്ത്യജാനപി
പാതകേഭ്യോ വിമുച്യേത രുദ്രാക്ഷേ ശിരസി സ്ഥിതേ

മാംസഭോജനവും മദ്യപാനവും ചണ്ഡാലരോടുള്ള സഹവാസവും മൂലമുണ്ടാകുന്ന പാപത്തിൽനിന്ന് മുക്തനാകും, ശിരസ്സിൽ ഒരു രുദ്രാക്ഷമെങ്കിലും ധരിച്ചിട്ടുണ്ടെങ്കിൽ.

9. സർവയജ്ഞതപോദാനവേദാഭ്യാസൈശ്ച യത്ഫലം
തത്ഫലം ലഭതേ സദ്യോ രുദ്രാക്ഷസ്യ തു ധാരണാത്

സർവയജ്ഞങ്ങളും തപസ്സും ദാനവും വേദാഭ്യാസവും കൊണ്ട് എന്തുഫലം ഉണ്ടാകുമോ ആ ഫലം രുദ്രാക്ഷധാരണത്താൽ പെട്ടെന്നു ലഭിക്കും.

10. വേദൈശ്ചതുർഭിർയത്പുണ്യം പുരാണപഠനേന ച
യത്തീർത്ഥസേവനേനൈവ സർവവിദ്യാദിഭിസ്തഥാ

നാലുവേദങ്ങൾ അഭ്യസിക്കുകയും പുരാണങ്ങൾ വായിക്കുകയും തീർത്ഥാടനം നടത്തുകയും സർവവിദ്യകളും നേടുകയും ചെയ്താൽ എന്തു പുണ്യം ലഭിക്കുമോ

11. തത്പുണ്യം ലഭതേ സദ്യോ രുദ്രാക്ഷസ്യ തു ധാരണാത്
പ്രയാണകാലേ രുദ്രാക്ഷം ബന്ധയിത്വാ മ്രിയേദ്യദി

ആ പുണ്യം രുദ്രാക്ഷധാരണം ഒന്നു കൊണ്ടു മാത്രം ലഭിക്കും. അന്ത്യയാത്രയിൽ രുദ്രാക്ഷം ധരിച്ചുകൊണ്ടു മരിച്ചാൽ

12. സ രുദ്രത്വമവാപ്നോതി പുനർജന്മ ന വിദ്യതേ
രുദ്രാക്ഷം ധാരയേത് കണ്ഠേ ബാഹ്വോർവാ മ്രിയതേ യദി

അവൻ രുദ്രപദം പ്രാപിക്കും. അവനു പുനർജന്മവും ഉണ്ടാവുകയില്ല. രുദ്രാക്ഷം കഴുത്തിൽ ധരിച്ചുകൊണ്ടോ കൈയിൽ കെട്ടിക്കൊണ്ടോ മരിച്ചാൽ

13. കുലൈകവിംശമുത്താര്യ രുദ്രലോകേ വസേന്നരഃ
ബ്രാഹ്മണോ വാപി ചണ്ഡാലോ നിർഗുണഃ സഗുണോഽപി ച

കുലത്തിൽ ഇരുപത്തിഒന്നു തലമുറയെ ഉദ്ധരിച്ചുകൊണ്ട് ആ മനുഷ്യൻ രുദ്രലോകത്തു വസിക്കും. ബ്രാഹ്മണനായാലും ചണ്ഡാലനായാലും നിർഗുണനായാലും സഗുണനായാലും

14. ഭസ്മരുദ്രാക്ഷധാരീ യഃ സ ദേവത്വം ശിവം വ്രജേത്
ശുചിർവാപ്യശുചിർവാപി തഥാഽഭക്ഷ്യസ്യ ഭക്ഷകഃ

ഭസ്മവും രുദ്രാക്ഷവും ധരിക്കുന്നവൻ ശിവദേവത്വത്തെ പ്രാപിക്കും. ശുചിയായാലും അശുചിയായാലും അഭക്ഷ്യം ഭക്ഷിച്ചവനായാലും

15. മ്ലേച്ഛോ വാപ്യഥ ചാണ്ഡാലോ യുതോ വാ സർവപാതകൈഃ
രുദ്രാക്ഷധാരണാദേവ സ രുദ്രോ നാത്ര സംശയഃ

മ്ലേച്ഛനായാലും ചണ്ഡാലനായാലും സർവ്വപാപങ്ങളും ചെയ്തവനായാലും രുദ്രാക്ഷം ധരിക്കുന്നതുകൊണ്ടു മാത്രം അവൻ രുദ്രതുല്യനായിത്തീരുമെന്നതിനു സംശയമില്ല.

16. ശിരസാ ധാരിതേ കോടിഃ കർണയോർദശകോടയഃ
ശതകോടിർഗളേ ബദ്ധോ മൂർധ്നി കോടിസഹസ്രകം

ശിരസ്സിൽ ധരിച്ചാൽ ഒരുകോടിയും ചെവിയിൽ ധരിച്ചാൽ പത്തുകോടിയും കഴുത്തിൽ ധരിച്ചാൽ നൂറുകോടിയും മൂർധാവിൽ ധരിച്ചാൽ ആയിരംകോടിയും

17. അയുതം ചോപവീതേ തു ലക്ഷകോടിർഭുജേ സ്ഥിതേ
മണിബന്ധേ തു രുദ്രാക്ഷോ മോക്ഷസാധനകഃ പരഃ

പൂണൂനൂലിൽ ധരിച്ചാൽ പതിനായിരം കോടിയും കൈയിൽ ധരിച്ചാൽ ലക്ഷം കോടിയും പുണ്യം ലഭിക്കും. രുദ്രാക്ഷം മണിബന്ധത്തിൽ ധരിക്കുന്നതായാൽ അത് അങ്ങേയറ്റം മോക്ഷ കാരണവുമാകുന്നു.

18. രുദ്രാക്ഷധാരകോ ഭൂത്വാ യത്കിഞ്ചിത് കർമ്മ വൈദികം
കുർവൻ വിപ്രഃ സദാ ഭക്ത്യാ മഹദാപ്നോതി തത്ഫലം

രുദ്രാക്ഷം ധരിച്ചുകൊണ്ട് വൈദികമായ ഏതെങ്കിലും കർമ്മം സദാ ഭക്തിപൂർവ്വം ചെയ്യുന്ന വിപ്രൻ അതിന്റെ മഹത്തായ ഫലം അനുഭവിക്കും.

19. രുദ്രാക്ഷമാലികാം കണ്ഠേ ധാരയേത് ഭക്തിവർജിതഃ
പാപകർമ്മാ തു യോ നിത്യം സ മുക്തഃ സർവബന്ധനാത്

ഭക്തിയില്ലാതെ രുദ്രാക്ഷമാല കഴുത്തിൽ ധരിച്ചുകൊണ്ട് നിത്യവും പാപകർമ്മം ചെയ്യുന്നവനായാൽ പോലും സകല ബന്ധനങ്ങളിൽ നിന്നും അവൻ മുക്തനാകും.

20. രുദ്രാക്ഷാർപ്പിതചേതാ യോ രുദ്രാക്ഷസ്തേന വൈ ധൃതഃ
അസൗ മാഹേശ്വരോ ലോകേ നമസ്യഃ സ തു ലിംഗവത്

രുദ്രാക്ഷത്തിൽ ശ്രദ്ധയർപ്പിക്കുന്നവനേ അതു ധരിക്കുന്നവനാകു. അവൻ ലോകത്ത് മഹേശ്വരനു തുല്യനാണ്. അവനെ ശിവലിംഗത്തെ എന്നപോലെ ലോകർ നമസ്കരിക്കും.

21. അവിദ്യോ വാ സവിദ്യോ വാ രുദ്രാക്ഷസ്യ തു ധാരണാത്
ശിവലോകം പ്രപദ്യേത കീകടേ ഗർദ്ദഭോ യഥാ

വിദ്യയുള്ളവനായാലും ഇല്ലാത്തവനായാലും രുദ്രാക്ഷം ധരിക്കുന്നതുമൂലം കീകടത്തിലെ കഴുതയെപ്പോലെ ശിവലോകം പ്രാപിക്കും.

## സ്കന്ദ ഉവാച

22. രുദ്രാക്ഷാൻ സന്ദധേ ദേവ ഗർദ്ദഭഃ കേന ഹേതുനാ
കീകടേ കേന വാ ദത്തസ്തദ്ബ്രൂഹി പരമേശ്വര

ഹേ പരമേശ്വര, ദേവ, കീകടത്തിലെ കഴുത രുദ്രാക്ഷം ധരിക്കാൻ എന്താണ് കാരണം? അതിന് ആരാണ് രുദ്രാക്ഷം നൽകിയത്? എന്നീ കാര്യങ്ങൾ കൂടി പറയൂ.

## ശ്രീ ഭഗവാനുവാച

23. ശൃണു പുത്ര പുരാവൃത്തം ഗർദ്ദഭോ വിന്ധ്യപർവ്വതേ
ധത്തേ രുദ്രാക്ഷഭാരം തു വാഹിതഃ പഥികേന തു

മകനേ, കേൾക്കൂ. പണ്ട് ഒരു വഴിയാത്രക്കാരൻ കഴുതപ്പുറത്ത് രുദ്രാക്ഷച്ചുമടും കേറ്റി വിന്ധ്യ പർവതത്തിലൂടെ പോകുകയായിരുന്നു.

24. ശ്രാന്തോഽസമർത്ഥസ്തദ്ഭാരം വോഢും പതിതവാൻ ഭുവി
പ്രാണൈസ്ത്യക്തഃ ത്രിനേത്രസ്തു ശൂലപാണിർമഹേശ്വര

ഭാരം സഹിക്കാനാവാതെ ആ കഴുത തളർന്ന് താഴെ വീണുചത്തു. ത്രിനേത്രനും ശൂലപാണിയുമായ മഹേശ്വരനായി രൂപം കൈക്കൊണ്ട്,

25. മത്പ്രസാദാന്മഹാസേന മദന്തികമുപാഗതഃ
യാവദ്വക്ത്രാസ്യസംഖ്യാനാം രുദ്രാക്ഷാണാം സുദുർലഭം

എന്റെ പ്രസാദത്താൽ ഹേ മഹാസേന, അത് എന്റെ അടുക്കൽ എത്തിച്ചേർന്നു. ദുർല്ലഭമായ രുദ്രാക്ഷത്തിന് എത്ര മുഖങ്ങൾ ഉണ്ടോ

26. താവദ്യുഗസഹസ്രാണി ശിവലോകേ മഹീയതേ
സ്വ ശിഷ്യേഭ്യസ്തു വക്തവ്യം നാശിഷ്യേഭ്യഃ കദാചന

അത്രയും ആയിരം യുഗസഹസ്രക്കാലം, രുദ്രാക്ഷം ധരിക്കുന്നവർ ശിവലോകത്ത് പൂജിക്കപ്പെടും. സ്വശിഷ്യന്മാരോട് രുദ്രാക്ഷമാഹാത്മ്യം പറയാം. ശിഷ്യന്മാരല്ലാത്തവരോട് ഒരിക്കലും പറയരുത്.

27. അഭക്തേഭ്യോഽപി മൂർഖേഭ്യഃ കദാചിന്നപ്രകാശയേത്
അഭക്തോ വാഽസ്തു ഭക്തോ വാ നീചോ നീചതരോഽപി വാ

ഭക്തന്മാർ അല്ലാത്തവരോടും മൂർഖന്മാരോടും ഒരിക്കലും ഇതു വെളിവാക്കരുത്. അഭക്തനോ ഭക്തനോ ആകട്ടെ, നീചനോ നീചതരനോ ആകട്ടെ,

28. രുദ്രാക്ഷാൻ ധാരയേദ്യസ്തു സുച്യതേ സർവപാതകൈഃ
രുദ്രാക്ഷധാരണം പുണ്യം കേന വാ സദൃശം ഭവേത്

രുദ്രാക്ഷം ധരിക്കുന്നവൻ സർവ പാപങ്ങളിൽനിന്നും മുക്തനാകും. രുദ്രാക്ഷം ധരിക്കുന്നതിനു തുല്യമായ പുണ്യം വേറെ എന്തുണ്ട്?

29. മഹാവ്രതമിദം പ്രാഹുർമുനയസ്തത്ത്വദർശിനഃ
സഹസ്രം ധാരയേദ്യസ്തു രുദ്രാക്ഷാണാം ധൃതവ്രതഃ

ഇതിനെയാണ് തത്ത്വദർശികളായ മുനിമാർ മഹാവ്രതമെന്നു പറയുന്നത്. വ്രതനിഷ്ഠയോടെ ആയിരം രുദ്രാക്ഷം ശരീരത്തിൽ ധരിക്കുന്നവനെ,

30. തം നമന്തി സുരാഃ സർവേ യഥാരുദ്രസ്തഥൈവ സഃ
അഭാവേ തു സഹസ്രസ്യ ബാഹ്വോഃ ഷോഡശ ഷോഡശ

സകല ദേവന്മാരും നമസ്കരിക്കും. അവൻ രുദ്രനു തുല്യനാണ്. ആയിരം രുദ്രാക്ഷം ധരിക്കുകയാണു വേണ്ടത്. അത്രയും ധരിക്കാൻ കഴിയുന്നില്ലെങ്കിൽ ഓരോ കൈയിലും പതിനാറു വീതവും,

31. ഏകം ശിഖായാം കരയോർദ്വാദശ ദ്വാദശൈവ തു
ദ്വാത്രിംശത്കണ്ഠദേശേ തു ചത്വാരിംശച്ച മസ്തകേ

ശിഖയിൽ ഒന്നും മണിബന്ധത്തിൽ പന്ത്രണ്ടുവീതവും കഴുത്തിൽ മുപ്പത്തിരണ്ടും ശിരസ്സിൽ നാല്പതും

32. ഏകൈകം കർണ്ണയോർഷട് ഷട് വക്ഷസ്യഷ്ടോത്തരം ശതം
യോ ധാരയതി രുദ്രാക്ഷാൻ രുദ്രവത് സ തു പൂജ്യതേ

ഓരോ കർണ്ണത്തിലും ആറാറും മാറിടത്തിൽ നൂറ്റിയെട്ടും രുദ്രാക്ഷം ആരാണോ ധരിക്കുന്നത് അവൻ രുദ്രനെപ്പോലെ പൂജിതനായിത്തീരും.

33. മുക്താ പ്രവാള സ്പടിക രൗപ്യവൈഡൂര്യകാഞ്ചനൈഃ
സമേതാൻ ധാരയേദ്യസ്തു രുദ്രാക്ഷാൻ സ ശിവോ ഭവേത്

മുത്ത് പ്രവാളം സ്ഫടികം വെള്ളി വൈഡൂര്യം സ്വർണ്ണം ഇവയോടു കൂടി രുദ്രാക്ഷം ധരിക്കുന്നവൻ ശിവനായി ഭവിക്കും.

34. കേവലാനപി രുദ്രാക്ഷാൻ യദ്യാലസ്യാദ്വിഭർത്തി യഃ
തം ന സ്പൃശന്തി പാപാനി തമാംസീവ വിഭാവസും

കാഞ്ചനാദികൾ ഒന്നും കൂടാതെ കേവലം രുദ്രാക്ഷം അലസമായി ധരിച്ചാൽ പോലും അവനെ, കൂരിരുട്ട് ആദിത്യനെ എന്നപോലെ പാപങ്ങൾ സ്പർശിക്കുകയില്ല.

35. രുദ്രാക്ഷമാലയാ മന്ത്രോ ജപ്തോ/നന്തഫലപ്രദഃ
യസ്യാംഗേ നാസ്തി രുദ്രാക്ഷ ഏകോ/പി ബഹുപുണ്യദഃ

രുദ്രാക്ഷമാലയോടു കൂടിയുള്ള മന്ത്രജപം അനന്തഫലം ചെയ്യും. അനേകം പുണ്യം നൽകുന്ന രുദ്രാക്ഷം ഒന്നെങ്കിലും ദേഹത്തില്ലാത്തവന്റെ

36. തസ്യ ജന്മ നിരർത്ഥം സ്യാത് ത്രിപുണ്ഡ്ര രഹിതം യഥാ
രുദ്രാക്ഷം മസ്തകേ ധൃത്വാ ശിരഃസ്നാനം കരോതി യഃ

ജന്മം ത്രിപുണ്ഡ്രം ധരിക്കാത്തവന്റേതുപോലെ അർത്ഥശൂന്യമാണ്. രുദ്രാക്ഷം ശിരസ്സിൽ ധരിച്ചുകൊണ്ട് മുങ്ങിക്കുളിക്കുന്നവന്,

37. ഗംഗാസ്നാനഫലം തസ്യ ജായതേ നാത്ര സംശയഃ
ഏകവക്ത്രഃ പഞ്ചവക്ത്ര ഏകാദശമുഖാഃ പരേ

ഗംഗയിൽ സ്നാനം ചെയ്താലത്തെ ഫലം ലഭിക്കും എന്നതിനു സംശയമില്ല. ഒരുമുഖവും അഞ്ചുമുഖവും പതിനൊന്നു മുഖവും ഉള്ള രുദ്രാക്ഷങ്ങൾ ഉണ്ട്.

38. ചതുർദശമുഖാഃ കേചിദ് രുദ്രാക്ഷാഃ ലോകപൂജിതാഃ
ഭക്ത്യാ സംപൂജ്യതേ നിത്യം രുദ്രാക്ഷഃ ശങ്കരാത്മകഃ

പതിന്നാലുമുഖങ്ങളുള്ള ചില രുദ്രാക്ഷങ്ങളുണ്ട്. അവ ലോകപൂജിതങ്ങളാണ്. ശങ്കരസ്വരൂപമായ രുദ്രാക്ഷത്തെ ഭക്തിപൂർവം നിത്യവും പൂജിക്കുന്നപക്ഷം അത്,

39. ദരിദ്രം വാപി പുരുഷം രാജാനം കുരുതേ ഭുവി
അത്ര തേ കഥയിഷ്യാമി പുരാണം മതമുത്തമം

ഒരു ദരിദ്രനെപ്പോലും ഭൂമിയിൽ രാജാവാക്കും. രുദ്രാക്ഷത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചുള്ള ഉത്തമമായ ഒരു പുരാണകഥ ഞാൻ പറയാം.

40. കോസലേഷു ദ്വിജഃ കശ്ചിദ്ഗിരിനാഥ ഇതി ശ്രുതഃ
മഹാധനീ ച ധർമ്മാത്മാ വേദവേദാംഗപാരഗഃ

കോസലത്തിൽ ഗിരിനാഥൻ എന്നു പ്രസിദ്ധനായ ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹം വലിയ ധനികനും ധർമ്മിഷ്ഠനും വേദവേദാംഗങ്ങളുടെ മറുകര കണ്ടവനുമായിരുന്നു..

41. യജ്ഞകൃദ്ദീക്ഷിതസ്തസ്യ തനയഃ സുന്ദരാകൃതിഃ
നാമ്നാ ഗുണനിധിഃ ഖ്യാതസ്തരുണഃ കാമസുന്ദരഃ

അദ്ദേഹത്തിന്റെ പുത്രൻ, യജ്ഞകൃത്തും ദീക്ഷിതനും സുന്ദരാംഗനും ഗുണനിധി എന്ന പേരിൽ പ്രസിദ്ധനും യുവാവും കാമകോമളനുമായിരുന്നു.

42. ഗുരോഃ സുധിഷണസ്യാഥ പത്നീം മുക്താവലീമഥ
മോഹയാമാസ രൂപേണ യൗവനേന മദേന ച

ഗുരുവായ സുധിഷണന്റെ പത്നിയായ മുക്താവലിയെ അവൻ തന്റെ രൂപ യൗവന മദാദികൾ കൊണ്ട് മോഹിപ്പിച്ചു.

43. സംഗതസ്തു തയാ സാർധം കിഞ്ചിത്കാലം തതോ ഭിയാ
വിഷം ദദൗ ച ഗുരവേ യേഭേ പശ്ചാത്തു നിർഭയഃ

അവളോടുകൂടി കുറച്ചുനാൾ അവൻ രമിച്ചു. പിന്നെ ഭയം തോന്നിയ അവൻ ഗുരുവിനു വിഷം കൊടുത്തു. അതിനുശേഷം അവളോടൊപ്പം അവൻ നിർഭയം രമിച്ചു.

44. യദാ മാതാ പിതാ കർമ്മ കിഞ്ചിജ്ജാനാതി യത്ക്ഷണേ
മാതരം പിതരം ചാപി മാരയാമാസ തദ്വിഷാത്

മാതാപിതാക്കൾ ഇക്കാര്യം അല്പാല്പം അറിഞ്ഞെന്നു മനസിലാക്കിയ അതേ നിമിഷം അവൻ അവരേയും അതുപോലെ വിഷം കൊടുത്തു കൊന്നു.

45. നാനാ വിലാസഭോഗൈശ്ച ജാതേ ദ്രവ്യവ്യയേ തതഃ
ബ്രാഹ്മണാനാം ഗൃഹേ ചൗര്യം ചകാര സ തദാ ഖലഃ

നാനാപ്രകാരത്തിലുള്ള സുഖഭോഗങ്ങൾ മൂലം ധനമെല്ലാം തീർന്നു കഴിഞ്ഞപ്പോൾ ആ ദുഷ്ടൻ ബ്രാഹ്മണഗൃഹത്തിൽ കയറി മോഷ്ടിച്ചുതുടങ്ങി.

46. സുരപാനമദോന്മത്തസ്തദാ ജ്ഞാതിബഹിഷ്കൃതഃ
ഗ്രാമാന്നിഷ്കാസിതഃ സർവൈസ്തദാ സോ/ഭൂദ്വനേചരഃ

മദ്യപാനത്താൽ മത്തനായ അവനെ ബന്ധുജനങ്ങൾ ബഹിഷ്കരിച്ചു. ഗ്രാമത്തിൽനിന്ന് സകലരും പുറത്താക്കിയപ്പോൾ അവൻ കാട്ടിൽ വിഹരിക്കുവാൻ തുടങ്ങി

47. മുക്താവല്യാ തയാ സാർധം ജഗാമ ഗഹനം വനം
മാർഗ്ഗേ സ്ഥിതോ ദ്രവ്യലോഭാജ്ജഘാന ബ്രാഹ്മണാൻ ബഹൂൻ

മുക്താവലിയോടൊത്ത് അവൻ കൊടും കാട്ടിലേക്ക് പോയി. പണക്കൊതിമൂത്ത് വഴിക്കുവച്ച് അവൻ അനേകം ബ്രാഹ്മണരെ കൊന്നു.

48. ഏവം ബഹുഗതേ കാലേ മമാര സ തദാ/ധമഃ
നേതും തം യമദൂതാശ്ച സമാജഗ്മുഃ സഹസ്രശഃ

ഇങ്ങനെ കുറെക്കാലം കഴിഞ്ഞപ്പോൾ ആ ബ്രാഹ്മണാധമൻ മരിച്ചു. അവനെ കൊണ്ടുപോകാനായി ആയിരക്കണക്കിന് യമദൂതന്മാർ ആഗതരായി.

49. ശിവലോകാച്ഛിവഗണാ സ്തഥൈവ ച സമാഗതാഃ
തയോഃ പരസ്പരം വാദോ ബഭൂവ ഗിരിജാസുത

ഹേ ഗിരിജാസുത , ആ അവസരത്തിൽ ശിവലോകത്തുനിന്ന് ശിവഗണങ്ങളും അവനെ കൊണ്ടുപോകാനായി അവിടേക്കു വന്നു. അവർ തമ്മിൽ വാഗ്വാദമുണ്ടായി.

50. യമദൂതാ സ്തദാ പ്രോചുഃ പുണ്യമസ്യ കിമസ്തി ഹി
ബ്രുവന്തു സേവകാഃ ശംഭോർയദ്യേനം നേതുമിച്ഛഥ

യമദൂതൻ ചോദിച്ചു: ഇവൻ എന്തു പുണ്യം ചെയ്തിട്ടുണ്ട്? ഇവനെ കൊണ്ടു പോകാൻ വന്ന ശംഭുസേവകരേ, നിങ്ങൾ പറയുവിൻ.

51. ശിവ ദൂതാസ്തദാ പ്രോചുരയം യസ്മിൻസ്ഥലേ മൃതഃ
ദശഹസ്താദധോ ഭൂമേ രുദ്രാക്ഷസ്തത്ര ചാസ്തി ഹി

ശിവദൂതന്മാർ അപ്പോൾ പറഞ്ഞു: ഇവൻ വീണുമരിച്ച സ്ഥലത്തിനു പത്തുമുഴം താഴെ ഭൂമിക്കടിയിൽ രുദ്രാക്ഷം കിടപ്പുണ്ട്.

52. തദ്പ്രഭാവേന ഹേ ദൂതാ നേഷ്യാമഃ ശിവസന്നിധിം
തതോ വിമാനമാരുഹ്യ ദിവ്യരൂപധരോ ദ്വിജഃ

ഹേ യമദൂതരേ, അതിന്റെ മഹത്വം കൊണ്ട് ഞങ്ങൾ ഇവനെ ശിവസന്നിധിയിലേക്ക് കൊണ്ടുപോകുകയാണ്. അനന്തരം ആ ബ്രാഹ്മണൻ ദിവ്യരൂപധാരിയായി വിമാനത്തിൽ കയറി.

53. ഗതോ ഗുണനിധിർദൂതൈഃ സഹിതഃ ശങ്കരാലയം
ഇതി രുദ്രാക്ഷമാഹാത്മ്യം കഥിതം തവ സുവ്രത

ഗുണനിധി എന്ന ആ ബ്രാഹ്മണൻ അങ്ങനെ ശിവദൂതന്മാരോടു കൂടി ശങ്കരാലയം പ്രാപിച്ചു. ഹേ സുവ്രത, ഇപ്രകാരം രുദ്രാക്ഷമാഹാത്മ്യം ഞാൻ നിന്നോടു പറഞ്ഞു.

54. ഏവം രുദ്രാക്ഷമഹിമാ സമാസാത്കഥിതോ മയാ
സർവപാപക്ഷയകരോ മഹാപുണ്യഫലപ്രദഃ

സർവ പാപങ്ങളെയും ക്ഷയിപ്പിക്കുന്നതും മഹാപുണ്യഫലം പ്രദാനം ചെയ്യുന്നതുമായ രുദ്രാക്ഷമാഹാത്മ്യം ഞാൻ ഇങ്ങനെ ചുരുക്കത്തിൽ പറയുകയാണ് ചെയ്തത്.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ഷഷ്ഠോ*f*ദ്ധ്യായഃ

# അഥ സപ്തമോ*f*ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ഏവം നാരദ ഷഡ്വക്ത്രോ ഗിരിശേന വിബോധിതഃ
രുദ്രാക്ഷമഹിമാനം ച ജ്ഞാത്വാ*ff*സീത് സ കൃതാർത്ഥകഃ

ഹേ നാരദ, ഇങ്ങനെ രുദ്രാക്ഷമാഹാത്മ്യം ശിവൻ പറഞ്ഞതുകേട്ട് ബോധ്യം വന്ന ഷണ്മുഖൻ അത്യന്തം കൃതാർത്ഥനായിത്തീർന്നു.

2. ഇത്ഥംഭൂതാനുഭാവോ*f*യം രുദ്രാക്ഷോ വർണ്ണിതോ മയാ
സദാചാരപ്രസംഗേന ശൃണു ചാന്യത് സമാഹിതഃ

ഇത്രമാത്രം മാഹാത്മ്യമുള്ള രുദ്രാക്ഷത്തെപ്പറ്റി ഞാൻ വർണ്ണിച്ചു. സദാചാരത്തെക്കുറിച്ച് മറ്റുചിലതുകൂടി പറയാം ശ്രദ്ധിച്ചുകേട്ടുകൊള്ളുക.

3. യഥാ രുദ്രാക്ഷമഹിമാ വർണ്ണിതോ*f*നന്തപുണ്യദഃ
ലക്ഷണം മന്ത്രവിന്യാസം തഥാഹം വർണ്ണയാമി തേ

അനന്തപുണ്യം പ്രദാനം ചെയ്യുന്ന രുദ്രാക്ഷത്തിന്റെ മാഹാത്മ്യം വർണ്ണിച്ച വിധത്തിൽ തന്നെ അതിന്റെ ലക്ഷണവും മന്ത്രവിന്യാസവും ഞാൻ അങ്ങയോട് വിവരിക്കാം.

4. ലക്ഷം തു ദർശനാത്പുണ്യം കോടിസ്തത്സ്പർശനാദ്ഭവേത്
തസ്യകോടിഗുണം പുണ്യം ലഭതേ ധാരണാന്നരഃ

രുദ്രാക്ഷം ദർശിച്ചാൽ മതി ലക്ഷം പുണ്യം ലഭിക്കും. സ്പർശിച്ചാൽ കോടി പുണ്യം ലഭിക്കും. അതിന്റെ ഇരട്ടികോടിപുണ്യമാണ് അതുധരിച്ചാൽ ലഭിക്കുക.

5. ലക്ഷകോടിസഹസ്രാണി ലക്ഷകോടിശതാനി ച
തജ്ജപാല്ലഭതേ പുണ്യം നരോ രുദ്രാക്ഷധാരണാത്

രുദ്രാക്ഷംകൊണ്ടു ജപിച്ചാൽ, അതു ധരിക്കുന്നതിനെക്കാൾ അനന്തകോടി പുണ്യം അധികം കിട്ടും, മനുഷ്യന്.

6. രുദ്രാക്ഷാണാം തു ഭദ്രാക്ഷധാരണാത്സ്യാന്മഹാഫലം
ധാത്രീഫല പ്രമാണം യച്ഛ്രേഷ്ഠമേതദുദാഹൃതം

രുദ്രാക്ഷം ധരിച്ചാൽ ഭദ്രാക്ഷം ധരിക്കുന്നതിനെക്കാൾ മഹത്തായ ഫലം ലഭിക്കും. നെല്ലിക്കയുടെ വലിപ്പമുള്ള രുദ്രാക്ഷമാണ് ഉത്തമമെന്നു പറയപ്പെടുന്നു.

7. **ബദരീഫലമാത്രം തു പ്രോച്യതേ മദ്ധ്യമം ബുധൈഃ**
**അധമം ചണമാത്രം സ്യാത് പ്രതിജ്ഞൈഷാ മയോദിതാ**

ബദരീഫലത്തിന്റെ അത്രയും വലിപ്പമുള്ളത് മധ്യമമാണെന്ന് അറിവുള്ളവർ പറയുന്നു. പയർമണിയുടെ അത്രയും വലിപ്പമുള്ളത് അധമമാണെന്ന് ഞാൻ ഉറപ്പിച്ചുപറയാം.

8. **ബ്രാഹ്മണാഃ ക്ഷത്രിയാ വൈശ്യാ ശൂദ്രാശ്ചേതി ശിവാജ്ഞയാ**
**വൃക്ഷാ ജാതാഃ പൃഥിവ്യാം തു തജ്ജാതീയാഃ ശുഭാക്ഷകാഃ**

ശിവാജ്ഞയനുസരിച്ചാണ് ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്ര ജാതിയിൽ പെട്ട വൃക്ഷങ്ങൾ ഭൂമിയിൽ ഉണ്ടായത്. അതിനാൽ ആ ജാതിയിൽപ്പെട്ടവയാണ് രുദ്രാക്ഷഫലങ്ങളും.

9. **ശ്വേതാസ്തു ബ്രാഹ്മണാ ജ്ഞേയാഃ ക്ഷത്രിയാ രക്തവർണ്ണകാഃ**
**പീതാ വൈശ്യാസ്തു വിജ്ഞേയാഃ കൃഷ്ണാഃ ശൂദ്രാഃ പ്രകീർത്തിതാഃ**

ബ്രാഹ്മണജാതിയിൽപെട്ടവയാണ് വെളുത്ത രുദ്രാക്ഷങ്ങൾ. രക്തവർണ്ണമുള്ളവ ക്ഷത്രിയജാതിയിലും മഞ്ഞനിറമുള്ളവ വൈശ്യജാതിയിലും കറുത്ത നിറമുള്ളവ ശൂദ്രജാതിയിലും പെടുന്നു.

10. **ബ്രാഹ്മണോ ബിഭൃയാത് ശ്വേതാൻ രക്താൻ രാജാ തു ധാരയേത്**
**പീതാൻ വൈശ്യസ്തു ബിഭൃയാത് കൃഷ്ണാൻ ശൂദ്രസ്തു ധാരയേത്**

ബ്രാഹ്മണൻ വെളുത്ത നിറമുള്ളതു ധരിക്കണം. ക്ഷത്രിയൻ ചെമന്ന നിറമുള്ളതും. വൈശ്യൻ മഞ്ഞനിറമുള്ളതും ശൂദ്രൻ കറുത്തനിറമുള്ളതും ധരിക്കണം.

11. **സമാഃ സ്നിഗ്ദ്ധാ ദൃഢാസ്തദ്വത് കണ്ടകൈഃ സംയുതാഃ ശുഭാഃ**
**കൃമിദഷ്ടാൻ ഛിന്നഭിന്നാൻ കണ്ടകൈ രഹിതാംസ്തഥാ**

സമവും സ്നിഗ്ദ്ധവും ദൃഢവും മുള്ളോടുകൂടിയതുമായ രുദ്രാക്ഷം ശുഭഫലം നൽകും. പുഴുക്കുത്തുള്ളതും മുറിഞ്ഞതും വിണ്ടതും മുള്ളില്ലാത്തതും

12. **വ്രണയുക്താനാവൃതാംശ്ച ഷഡ് രുദ്രാക്ഷാംശ്ച വർജയേത്**
**സ്വയമേവ കൃതദ്വാരോ രുദ്രാക്ഷഃ സ്യാദിഹോത്തമഃ**

ദ്രവിച്ചതും തൊലിമൂടിയതുമായ ആറ് ഇനം രുദ്രാക്ഷങ്ങളും വർജ്ജിക്കേണ്ടവയാണ്. സ്വതേ ദ്വാരമുള്ള രുദ്രാക്ഷം ധരിക്കാൻ അത്യന്തം ഉത്തമമാകുന്നു.

13. **യത്തു പൗരുഷയത്നേന കൃതം തന്മധ്യമം ഭവേത്**
**സമാൻ സ്നിഗ്ദ്ധാൻ ദൃഢാൻ വൃത്താൻ ക്ഷൗമസൂത്രേണ ധാരയേത്**

മനുഷ്യൻ തുളച്ചെടുക്കുന്നത് മധ്യമമാണ്. സമവും സ്നിഗ്ദ്ധവും ദൃഢവും വൃത്തവുമായ രുദ്രാക്ഷങ്ങൾ പട്ടുനൂലിൽ കോർത്ത് ധരിക്കണം.

14. **സർവഗാത്രേഷു സാമ്യേന സമാനാഽതിവിലക്ഷണാ**
**നിഘർഷേ ഹേമലേഖാഭാ യത്ര ലേഖാ പ്രദൃശ്യതേ**

വിശിഷ്ടലക്ഷണങ്ങളോടുകൂടിയതും ഒരേപോലെയുള്ളതുമായ രുദ്രാക്ഷങ്ങൾ വേണം ധരിക്കാൻ. ചാണക്കല്ലിൽ ഉരയ്ക്കുമ്പോൾ സ്വർണ്ണ നിറമുള്ളതും സ്വർണ്ണരേഖകൾ വെളിവാക്കുന്നതുമായ

15. തദക്ഷമുത്തമം വിദ്യാത്സ ധാര്യഃ ശിവപൂജകൈഃ
ശിഖായാമേക രുദ്രാക്ഷം ത്രിംശദ്വൈ ശിരസാ വഹേത്

രുദ്രാക്ഷമാണ് ഉത്തമം. ശിവപൂജചെയ്യുന്നവർ അത്തരം രുദ്രാക്ഷം വേണം ധരിക്കാൻ. ശിഖയിൽ ഒരു രുദ്രാക്ഷവും ശിരസ്സിൽ മുപ്പതും ധരിക്കണം.

16. ഷട്ത്രിംശച്ച ഗളേ ധാര്യാ ബാഹ്വോഃ ഷോഡശ ഷോഡശ
മണിബന്ധേ ദ്വാദശാക്ഷാൻ സ്കന്ധേ പഞ്ചാശതം ഭവേത്

കഴുത്തിൽ മുപ്പത്തിയാറും കൈകളിൽ പതിനാറുവീതവും മണിബന്ധത്തിൽ പന്ത്രണ്ടുവീതവും മാറത്ത് അമ്പതു ധരിക്കാം.

17. അഷ്ടോത്തര ശതൈർമാലോപവീതം ച പ്രകല്പയേത്
ദ്വിസരം ത്രിസരം വാപി ബിഭൃയാത് കണ്ഠദേശതഃ

നൂറ്റിയെട്ടു രുദ്രാക്ഷങ്ങൾ കൊണ്ട് മാലയുണ്ടാക്കി ഉപവീതമായി ധരിക്കാം. രണ്ടോ മൂന്നോ മടക്കായി കണ്ഠത്തിലും ധരിക്കാം.

18. കുണ്ഡലേ മുകുടേ ചൈവ കർണ്ണികാ ഹാരകേഷു ച
കേയൂരേ കടകേ ചൈവ കുക്ഷിവംശേ തഥൈവ ച

കുണ്ഡലം, കിരീടം, കർണ്ണാഭരണം, മാല, തോൾവള, കൈവള, അരപ്പട്ട എന്നിവയിലും രുദ്രാക്ഷം പതിച്ച് ധരിക്കാം.

19. സുപ്തേ പീതേ സർവകാലം രുദ്രാക്ഷം ധാരയേന്നരഃ
ത്രിശതം ത്വധമം പഞ്ചശതം മധ്യമമുച്യതേ

ഉറങ്ങുമ്പോഴും കുടിക്കുമ്പോഴും എന്നു വേണ്ട എല്ലാസമയത്തും രുദ്രാക്ഷം ധരിക്കാവുന്നതാണ്. മുന്നൂറെണ്ണം ധരിക്കുന്നത് അധമം. അഞ്ഞൂറായാൽ മധ്യമമെന്നു പറയപ്പെടുന്നു.

20. സഹസ്രമുത്തമം പ്രോക്തം ചൈവം ഭേദേന ധാരയേത്
ശിരസീശാനമന്ത്രേണ കർണ്ണേ തത്പുരുഷേണ ച

ആയിരം എണ്ണം ധരിക്കുകയാണ് ഉത്തമം എന്നിങ്ങനെ ഒരു തരംതിരിവ് കല്പിക്കപ്പെട്ടിട്ടുണ്ട്. ശിരസ്സിൽ ധരിക്കുമ്പോൾ ഈശാനമന്ത്രവും, ചെവിയിൽ ധരിക്കുമ്പോൾ തൽപുരുഷമന്ത്രവും ജപിക്കണം.

21. അഘോരേണ ലലാടേ തു തേനൈവ ഹൃദയേऽപി ച
അഘോരബീജമന്ത്രേണ കരയോർ ധാരയേത് പുനഃ

നെറ്റിയിലും വക്ഷസ്സിലും ധരിക്കുമ്പോൾ അഘോരമന്ത്രവും കൈകളിൽ ധരിക്കുമ്പോൾ അഘോര ബീജമന്ത്രവും ജപിക്കണം.

22. പഞ്ചാശദക്ഷഗ്രഥിതാം വാമദേവേന ചോദരേ
പഞ്ചബ്രഹ്മഭിരംഗൈശ്ചാപ്യേവം രുദ്രാക്ഷധാരണം

അമ്പത് രുദ്രാക്ഷം കൊണ്ടുണ്ടാക്കിയ മാല ഉദരഭാഗത്തുധരിക്കുമ്പോൾ വാമദേവമന്ത്രവും ഹൃദയത്തിൽ ധരിക്കുമ്പോൾ സദ്യോ ജാതം തുടങ്ങിയ പഞ്ചബ്രഹ്മമന്ത്രവും ജപിക്കേണ്ടതാണ്.

23. ഗ്രഥിതാന്മൂലമന്ത്രേണ സർവാനക്ഷാംസ്തു ധാരയേത്
ഏകവക്ത്രസ്തു രുദ്രാക്ഷഃ പരതത്ത്വപ്രകാശകഃ

എല്ലാ രുദ്രാക്ഷങ്ങളും മൂലമന്ത്രം ജപിച്ചുകൊണ്ടു കൊരുത്തമാലവേണം ധരിക്കാൻ. ഒരു മുഖമുള്ള രുദ്രാക്ഷം പരമതത്ത്വത്തെ പ്രകാശിപ്പിക്കുന്നു

24. പരതത്ത്വധാരണാച്ച ജായതേ തത് പ്രകാശനം
ദ്വിവക്ത്രസ്തു മുനിശ്രേഷ്ഠ അർധനാരീശ്വരോ ഭവേത്

പരതത്ത്വപ്രകാശകമായ രുദ്രാക്ഷം ധരിച്ചാൽ പരമതത്ത്വം തെളിഞ്ഞു വരും. ഹേ മുനിശ്രേഷ്ഠ, രണ്ടുമുഖമുള്ളത് അർധനാരീശ്വരനാകുന്നു.

25. ധാരണാദർധനാരീശഃ പ്രീയതേ തസ്യ നിത്യശഃ
ത്രിവർഗ്ഗസ്ത്വനലഃ സാക്ഷാത് സ്ത്രീഹത്യാം ദഹതി ക്ഷണാത്

അർധനാരീശരൂപമായ അതു ധരിച്ചാൽ അർധനാരീശ്വരൻ അവനിൽ സദാ പ്രസാദിക്കും. മൂന്നു മുഖമുള്ളത് സാക്ഷാൽ അഗ്നിയാകുന്നു. അത് സ്ത്രീഹത്യാപാപത്തെ തൽക്ഷണം ഇല്ലാതാക്കും.

26. ത്രിമുഖശ്ചൈവ രുദ്രാക്ഷോ/ഽഗ്നിത്രയ സ്വരൂപകഃ
തദ്ധാരണാച്ച ഹുതഭുക്തസ്യ തുഷ്യതി നിത്യശഃ

മൂന്നു മുഖമുള്ള രുദ്രാക്ഷം ഗാർഹപത്യം ആഹവനീയം ദക്ഷിണം എന്നീ മൂന്ന് അഗ്നികളുടെയും സ്വരൂപമാണ്. അതു ധരിച്ചാൽ അഗ്നി അവനിൽ എന്നും പ്രസന്നനായിരിക്കും.

27. ചതുർമുഖസ്തു രുദ്രാക്ഷഃ പിതാമഹസ്വരൂപകഃ
തദ്ധാരണാന്മഹാ ശ്രീമാന്മഹദാരോഗ്യമുത്തമം

നാലു മുഖമുള്ള രുദ്രാക്ഷം പിതാമഹനായ ബ്രഹ്മാവാകുന്നു. അതു ധരിച്ചാൽ മഹാശ്രീമാനും മഹത്തും ഉത്തമവുമായ ആരോഗ്യമുള്ളവനുമായി ഭവിക്കും.

28. മഹതീ ജ്ഞാനസമ്പത്തിഃ ശുദ്ധയേ ധാരയേന്നരഃ
പഞ്ചമുഖസ്തു രുദ്രാക്ഷഃ പഞ്ചബ്രഹ്മസ്വരൂപകഃ

അവന് വലിയ ജ്ഞാനസമ്പത്തും ഉണ്ടാകും. ശുദ്ധിക്കു വേണ്ടിയും മനുഷ്യന് അതു ധരിക്കാം. അഞ്ചു മുഖമുള്ള രുദ്രാക്ഷം പഞ്ചബ്രഹ്മ സ്വരൂപമാകുന്നു.

29. തസ്യ ധാരണമാത്രേണ സന്തുഷ്യതി മഹേശ്വരഃ
ഷഡ്വക്ത്രശ്ചൈവ രുദ്രാക്ഷഃ കാർത്തികേയാധിദേവതഃ

അതു ധരിക്കുന്ന മാത്രയിൽത്തന്നെ മഹേശ്വരൻ സന്തോഷിക്കും. കാർത്തികേയൻ അധിദേവതയായിട്ടുള്ളതാണ് ആറുമുഖമുള്ള രുദ്രാക്ഷം.

30. വിനായകം ചാപി ദേവം പ്രവദന്തി മനീഷിണഃ
സപ്തവക്ത്രസ്തു രുദ്രാക്ഷഃ സപ്തമാത്രാധിദേവതഃ

ഇതിന്റെ ദേവത വിനായകനാണെന്നും അറിവുള്ള ചിലർ പറയുന്നു. സപ്തമാതാക്കൾ അധിദേവതയായിട്ടുള്ളതാണ് ഏഴുമുഖമുള്ള രുദ്രാക്ഷം.

31. സപ്താശ്വദൈവതശ്ചൈവ മുനിസപ്തകദൈവതഃ
തദ്ധാരണാന്മഹാ ശ്രീഃ സ്യാന്മഹദാരോഗ്യമുത്തമം

അതിന്റെ അധിദേവത സൂര്യനാണെന്നും സപ്തർഷികളാണെന്നും പക്ഷമുണ്ട്. അതു ധരിക്കുന്നതുമൂലം മഹത്തായ ശ്രീയും മഹത്തും ഉത്തമവുമായ ആരോഗ്യവും ഉണ്ടാകും.

32. മഹതീ ജ്ഞാനസമ്പത്തിഃ ശുചിർവൈ ധാരയേന്നരഃ
അഷ്ടവക്ത്രസ്തു രുദ്രാക്ഷോ പൃഷ്ടമാത്രാധിദൈവതഃ

മഹത്തായ ജ്ഞാനസമ്പത്തും ശുദ്ധിയും അതു ധരിക്കുന്നതുകൊണ്ട് ഉണ്ടാകും. അഷ്ടമാതാക്കൾ അധിദേവതയായിട്ടുള്ളതാണ് എട്ടു മുഖമുള്ള രുദ്രാക്ഷം.

33. വസ്വഷ്ടകപ്രീതികരോ ഗംഗാപ്രീതികരഃ ശുഭഃ
തദ്ധാരണാദിമേ പ്രീതാ ഭവേയുഃ സത്യവാദിനഃ

അഷ്ടവസുക്കൾക്കും ഗംഗയ്ക്കും പ്രീതി ഉണ്ടാക്കുന്നവനും ശുഭനുമാണ് ഈ രുദ്രാക്ഷം. ഇതു ധരിക്കുന്നതുമൂലം സത്യവാദികളായ ഇവർ പ്രീതരായിത്തീരും.

34. നവവക്ത്രസ്തു രുദ്രാക്ഷോ യമദേവ ഉദാഹൃതഃ
തദ്ധാരണാദ്യമഭയം ന ഭവത്യേവ സർവഥാ

ഒൻപതുമുഖമുള്ള രുദ്രാക്ഷം യമനാണെന്നു പറയപ്പെടുന്നു. അതു ധരിക്കുന്നതുകൊണ്ട് യമഭയം ഒരു വിധത്തിലും ഉണ്ടാകുകയില്ല.

35. ദശവക്ത്രസ്തു രുദ്രാക്ഷോ ദശാശാദൈവതഃ സ്മൃതഃ
ദശാശാപ്രീതിജനകോ ധാരണേ നാത്രസംശയഃ

പത്തു മുഖമുള്ള രുദ്രാക്ഷത്തിന്റെ അധിദേവതകൾ പത്തു ദിക്കുകളാകുന്നു. അതു ധരിച്ചാൽ പത്തു ദിക്കുകളും പ്രീതരാകുമെന്നതിനു സംശയമില്ല.

36. ഏകാദശമുഖസ്ത്വക്ഷോ രുദ്രൈകാദശദൈവതഃ
തമിന്ദ്രദൈവതം ചാഹുഃ സദാ സൗഖ്യവിവർധനം

ഏകാദശരുദ്രന്മാർ അധിദേവതയായിട്ടുള്ളതാണ് പതിനൊന്നു മുഖമുള്ള രുദ്രാക്ഷം. ഇന്ദ്രനാണ് ഇതിന്റെ അധിദേവതയെന്നും ചിലർ പറയുന്നു. ഇത് സദാ സൗഖ്യസംവർദ്ധകമാണ്.

37. രുദ്രാക്ഷോ ദ്വാദശമുഖോ മഹാവിഷ്ണുസ്വരൂപകഃ
ദ്വാദശാദിത്യദൈവശ്ച ബിഭർത്യേവ ഹി തത്പരഃ

പന്ത്രണ്ടു മുഖമുള്ള രുദ്രാക്ഷം മഹാവിഷ്ണുസ്വരൂപമാണ്. ദ്വാദശാദിത്യ സ്വരൂപമാണെന്നും തത്പരരായ ചിലർ അഭിപ്രായപ്പെടുന്നു.

38. ത്രയോദശമുഖശ്ചാക്ഷഃ കാമദഃ സിദ്ധിദഃ ശുഭഃ
തസ്യ ധാരണമാത്രേണ കാമദേവഃ പ്രസീദതി

പതിമൂന്നു മുഖമുള്ള രുദ്രാക്ഷം കാമപ്രദവും സിദ്ധിപ്രദവും ശുഭപ്രദവുമാകുന്നു. അതു ധരിക്കുന്ന മാത്രയിൽത്തന്നെ കാമദേവൻ പ്രസാദിക്കും.

39. ചതുർദശമുഖശ്ചാക്ഷോ രുദ്രനേത്രസമുദ്ഭവഃ
സർവവ്യാധിഹരശ്ചൈവ സർവാരോഗ്യപ്രദായകഃ

പതിന്നാലു മുഖമുള്ള രുദ്രാക്ഷം രുദ്രനേത്രത്തിൽനിന്ന് സമുദ്ഭവിച്ചതാണ്. അത് സർവവ്യാധികളെയും നശിപ്പിക്കുകയും സമ്പൂർണ്ണമായ ആരോഗ്യം നൽകുകയും ചെയ്യും.

40. മദ്യം മാംസം ച ലശുനം പലാണ്ഡും ശിഗ്രുമേവ ച
ശ്ലേഷ്മാതകം വിഡ്വരാഹം ഭക്ഷണേ വർജ്ജയേത്തതഃ

രുദ്രാക്ഷധാരി മദ്യവും മാംസവും ഭക്ഷിക്കരുത്. ചുവന്നുള്ളി, വെള്ളുള്ളി, മുരിങ്ങക്കായ് അമേധ്യം തിന്നു നടക്കുന്ന പന്നിയുടെ മാംസം എന്നിവ തീരെ വർജ്ജിക്കണം.

41. ഗ്രഹണേ വിഷുവേ ചൈവ സംക്രമേ അയനേ തഥാ
ദർശേ ച പൗർണമാസേ ച പുണ്യേഷു ദിവസേഷ്വപി
രുദ്രാക്ഷധാരണാത് സദ്യഃ സർവപാപൈഃ പ്രമുച്യതേ

ഗ്രഹണം, വിഷുസംക്രമം, അയനകാലം, ദർശപൂർണമാസം തുടങ്ങിയ പുണ്യദിനങ്ങളിൽ രുദ്രാക്ഷം ധരിച്ചാൽ ഉടൻതന്നെ സർവ പാപങ്ങളിൽ നിന്നും മുക്തനാകും.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
സപ്തമോ*ƒ*ദ്ധ്യായഃ

# അഥ അഷ്ടമോ*ƒ*ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ഭൂതശുദ്ധിപ്രകാരം ച കഥായാമി മഹാമുനേ
മൂലാധാരാത് സമുത്ഥായ കുണ്ഡലീം പരദേവതാം

ഹേ മഹാമുനേ, ഇനി ഞാൻ അങ്ങയോട് ഭൂതശുദ്ധിചെയ്യേണ്ട വിധത്തെക്കുറിച്ച് പറയാം. മൂലാധാരത്തെ തൊട്ടുണർത്തി പരദേവതയായ കുണ്ഡലിനിയെ

2. സുഷുമ്നാമാർഗ്ഗമാശ്രിത്യ ബ്രഹ്മരന്ധ്രഗതാം സ്മരേത്
ജീവം ബ്രഹ്മണിസംയോജ്യ ഹംസമന്ത്രേണ സാധകഃ

സുഷുമ്നാ നാഡിയിലൂടെ ബ്രഹ്മരന്ധ്രം പ്രാപിച്ചതായി സങ്കല്പിക്കണം. ഹംസമന്ത്രത്താൽ ജീവനെ ബ്രഹ്മത്തോടു സംയോജിപ്പിച്ചിട്ട് സാധകൻ,

3. പാദാദിജാനൂപര്യന്തം ചതുഷ്കോണം സവജ്ര കം
''ലം''ബീജാഢ്യം സ്വർണ്ണവർണ്ണം സ്മരേദേവനിമണ്ഡലം

പാദം മുതൽ കാൽമുട്ടുവരെ ഭാഗത്തെ ചതുഷ്കോണവും സവജ്ര കവും 'ലം'ബീജാഢ്യവും സ്വർണ്ണ വർണ്ണവുമായ പൃഥ്വിയായി സ്മരിക്കണം

4. ജാന്വാദ്യം നാഭിചന്ദ്രാർധനിഭം പത്മദ്വയാങ്കിതം
''വം'' ബീജയുതം ശ്വേതാഭമംഭസോ മണ്ഡലം സ്മരേത്

അതിനുമുകളിലായി നാഭിവരെ അർധചന്ദ്രാകാരവും പത്മദ്വയസഹിതവും ''വം'' ബീജയുക്തവും ശ്വേതവർണ്ണവുമായ ജലമണ്ഡലമായി സ്മരിക്കണം.

5. നാഭേർഹൃദയ പര്യന്തം ത്രികോണം സ്വസ്തികാന്വിതം
''രം''ബിജേന യുതം രക്തം സ്മരേത് പാവകമണ്ഡലം

നാഭിമുതൽ ഹൃദയംവരെ ത്രികോണരൂപവും സ്വസ്തികാന്വിതവും 'രം' ബീജസഹിതവും രക്തവർണ്ണവുമായ അഗ്നിമണ്ഡലമായി സ്മരിക്കണം

6. ഹൃദോ ഭ്രൂമധ്യപര്യന്തം വൃതം ഷഡ്ബിന്ദുലാഞ്ഛിതം
"യം" ബീജയുക്തം ധൂമ്രാഭം നഭസ്വന്മണ്ഡലം സ്മരേത്

ഹൃദയത്തിൽനിന്ന് ഭ്രൂമധ്യംവരെ വൃത്താകൃതിയോടും ആറുബിന്ദുക്കളോടും"യം" ബീജത്തോടും ധൂമ്രവർണ്ണത്തോടും കൂടിയ വായുമണ്ഡലമായി സ്മരിക്കണം.

7. ആബ്രഹ്മരന്ധ്ര ഭ്രൂമദ്ധ്യാദ്വൃതം സ്വച്ഛം മനോഹരം
"ഹം" ബീജയുക്തമാകാശമണ്ഡലം ച വിചിന്തയേത്

ഭ്രൂമദ്ധ്യം മുതൽ ബ്രഹ്മരന്ധ്രംവരെ സ്വച്ഛവും മനോഹരവും 'ഹം' ബീജസഹിതവുമായ ആകാശ മണ്ഡലമായി സ്മരിക്കണം

8. ഏവം ഭൂതാനി സഞ്ചിന്ത്യ പ്രത്യേകം സംവിലാപയേത്
ഭുവം ജലേ ജലം വഹ്നൗ വഹ്നിം വായൗ നഭസ്യമും

ഇങ്ങനെ ഓരോ ഭൂതത്തെയും സ്മരിച്ച് ഉറപ്പിച്ചതിനുശേഷം ഓരോന്നിനെയും പ്രത്യേകം ലയിപ്പിക്കണം. ഭൂമിയെ ജലത്തിലും ജലത്തെവഹ്നിയിലും വഹ്നിയെ വായുവിലും വായുവിനെ ആകാശത്തിലും

9. വിലാപ്യ ഖമഹങ്കാരേ മഹത്തത്ത്വേപ്യഹംകൃതിം
മഹാന്തം പ്രകൃതൗ മായാമാത്മനി പ്രവിലാപയേത്

വിലയിപ്പിച്ചിട്ട്, ആകാശത്തെ അഹങ്കാരത്തിലും അഹങ്കാരത്തെ മഹത്തത്ത്വത്തിലും മഹത്തത്ത്വത്തെ പ്രകൃതിയിലും അതിനെ ആത്മാവിലും ലയിപ്പിക്കണം

10. ശുദ്ധസംവിന്മയോ ഭൂത്വാ ചിന്തയേത് പാപപൂരുഷം
വാമകുക്ഷിസ്ഥിതം കൃഷ്ണമംഗുഷ്ഠപരിമാണകം

അപ്രകാരം ശുദ്ധസംവിത് (ജ്ഞാന) സ്വരൂപമായിത്തീർന്നിട്ട്, പെരുവിരൽ വലിപ്പത്തിൽ കറുത്ത നിറത്തോടെ വാമകുക്ഷിയിൽ സ്ഥിതിചെയ്യുന്ന പാപപുരുഷനെപ്പറ്റി ചിന്തിക്കണം

11. ബ്രഹ്മഹത്യാശിരോയുക്തം കനകസ്തേയ ബാഹുകം
മദിരാപാനഹൃദയം ഗുരുതല്പകടീയുതം

ബ്രഹ്മഹത്യാശിരസ്സോടും സ്വർണ്ണക്കവർച്ചയാകുന്ന കൈകളോടും മദ്യപാനമാകുന്ന ഹൃദയത്തോടും ഗുരുതല്പമാകുന്ന കടിപ്രദേശത്തോടും

12. തത്സംസർഗിപദദ്വന്ദ്വമുപപാതകമസ്തകം
ഖഡ്ഗചർമ്മധരം കൃഷ്ണമധോ വക്ത്രം സുദുഃസഹം

അതിനോടു ബന്ധപ്പെട്ട കാലുകളോടും ഉപപാതകമാകുന്ന മസ്തകത്തോടും കൂടിയവനും വാളും പരിചയും ധരിച്ചവനും കൃഷ്ണവർണ്ണനും അധോവദനനും ദു:സഹനുമായ അവനെ

13. വായുബീജം സ്മരൻ വായും സമ്പൂര്യൈനം വിശോഷയേത്
സ്വശരീരയുതം മന്ത്രീ വഹ്നിബീജേന നിർദഹേത്

'യം' എന്ന വായുബീജത്തെ സ്മരിച്ചുകൊണ്ട് ആ ബീജത്തിൽനിന്നുണ്ടാകുന്ന വായുവിനാൽ പൂരകം ചെയ്തു ശരീരം നിറച്ച് വരട്ടിക്കളയണം. പിന്നീട് സ്വശരീരത്തോടു ചേർന്ന പാപപുരുഷനെ 'രം' എന്ന വഹ്നിബീജോച്ചാരണത്തിൽനിന്നുണ്ടാകുന്ന അഗ്നിയിൽ ദഹിപ്പിക്കണം.

14. **കുംഭകേ പരിജപ്തേന തതഃ പാപനരോദ്ഭവം**
**ബഹിർഭസ്മ സമുത്സാര്യ വായും ബീജേന രേചയേത്**

ഇത്രയും കുംഭകം കൊണ്ടു സാധിച്ചതിൽ പിന്നീട്, വായു ബീജം ഉച്ചരിച്ചുകൊണ്ട്, ആ പാപപുരുഷനെ ചുട്ടചാമ്പൽ സ്വശരീരത്തിൽ നിന്നു പുറത്തു തള്ളിക്കളയണം.

15. **സുധാബീജേന ദേഹോത്ഥം ഭസ്മ സംപ്ലാവയേത് സുധീഃ**
**ഭൂബീജേന ഘനീകൃത്യ ഭസ്മ തത്കനകാണ്ഡവത്**

അനന്തരം ദേഹത്തിൽ നിന്നുണ്ടായ ഭസ്മത്തെ സുധാബീജത്തിൽനിന്നുണ്ടായ അമൃതുകൊണ്ട്– 'വം'എന്ന ബീജോച്ചാരണത്തിൽ നിന്നുണ്ടായ അമൃതുകൊണ്ട്–കുഴയ്ക്കണം. 'ലം' എന്ന ഭൂബീജം കൊണ്ട് ആ ഭസ്മം പിന്നെ കനകഗോളം പോലെ ഉരുട്ടണം.

16. **വിശുദ്ധമുകുരാകാരം ജപൻ ബീജം വിഹായസഃ**
**മൂർധാദിപാദപര്യന്താന്യംഗാനി രചയേത് സുധീഃ**

ആകാശബീജമായ 'ഹം' ഉച്ചരിച്ചുകൊണ്ട് ആ പിണ്ഡത്തെ ഒരു വിശുദ്ധദർപ്പണമായി ഭാവന ചെയ്യണം. പിന്നെ ശിരസ്സു മുതൽ പാദം വരെ അതിന് മനസാ അംഗങ്ങൾ കല്പിക്കണം.

17. **ആകാശാദീനി ഭൂതാനി പുനരുത്പാദയേത് ചിതഃ**
**സോഹം മന്ത്രേണ ചാത്മാനമാനയേദ്ഹൃദയാംബുജേ**

പിന്നെ, ഏതുക്രമത്തിനാണോ ആകാശാദിപഞ്ചഭൂതങ്ങളെ ബ്രഹ്മത്തിൽ ലയിപ്പിച്ചത് അതേക്രമത്തിൽത്തന്നെ അവയെ ബ്രഹ്മത്തിൽ നിന്ന് സൃഷ്ടിച്ച് യഥാപൂർവ്വം സ്ഥാപിക്കണം. പിന്നീട് ബ്രഹ്മവുമായി ഏകീഭവിച്ച ജീവനെ സോഽഹം എന്നമന്ത്രത്താൽ ഹൃദയകമലത്തിലേക്ക് ആവാഹിക്കണം.

18. **കുണ്ഡലീജീവമാദായ പരസംഗാത്സുധാമയം**
**സംസ്ഥാപ്യ ഹൃദയാംഭോജേ മൂലാധാരഗതാം സ്മരേത്**

പരമാത്മസംഗത്താൽ സുധാമയമായിത്തീർന്ന ജീവനെ ഹൃദയാം ഭോജത്തിൽ സ്ഥാപിച്ചിട്ട് മൂലാധാരത്തെ പ്രാപിച്ച കുണ്ഡലിനീശക്തിയെ ധ്യാനിക്കണം.

19. **രക്താംഭോധിസ്ഥപോതോല്ലസദരുണസരോജാധിരൂഢാ കരാബ്ജൈഃ**
**ശൂലം കോദണ്ഡമിക്ഷൂദ്ഭവമണിഗുണമപ്യംകുശം പഞ്ചബാണാൻ**
**ബിഭ്രാണാസൃക്കപാലം ത്രിനയനലസിതാ പീനവക്ഷോരുഹാഢ്യാ**
**ദേവീ ബാലാർക്കവർണാ ഭവതു സുഖകരീ പ്രാണശക്തിഃ പരാ നഃ**

രക്തക്കടലിൽ തോണിപോലെ വിരാജിക്കുന്ന ചെന്താമരത്താരിൽ വാണരുളുന്നവളും കരകമലങ്ങളിൽ ശൂലവും കരിമ്പിൻവില്ലും മണിഖചിതമായ പാശവും അങ്കുശവും പഞ്ചശരങ്ങളും രക്തകപാലവും വഹിക്കുന്നവളും ത്രിനയനത്തോടും പീനസ്തനങ്ങളോടും കൂടിയവളും ഇളം സൂര്യന്റെ കാന്തിയോലുന്നവളുമായ പ്രാണശക്തി ഞങ്ങൾക്ക് അത്യന്തം സുഖപ്രദായിനിയായി ഭവിക്കട്ടെ.

20. **ഏവം ധ്യാത്വാ പ്രാണശക്തിം പരമാത്മസ്വരൂപിണീം**
**വിഭൂതിധാരണം കാര്യം സർവ്വാധികൃതിസിദ്ധയേ**

ഇങ്ങനെ പരമാത്മസ്വരൂപിണിയായ പ്രാണശക്തിയെ ധ്യാനിച്ചിട്ട് സർവാധികാരസിദ്ധിക്കായി വിഭൂതി ധരിക്കണം.

21. വിഭൂതേർവിസ്തരം വക്ഷ്യേ ധാരണേ ച മഹാഫലം
ശ്രുതിസ്മൃതിപ്രമാണോക്തം ഭസ്മധാരണമുത്തമം

വിഭൂതിധരിച്ചാലുള്ള മഹാഫലമെന്തെന്നും ഞാൻ പറയാം. ശ്രുതി സ്മൃതിപുരാണങ്ങൾ, ഭസ്മധാരണം ഉത്തമമാണെന്നു പറഞ്ഞിട്ടുണ്ട്.

ഇതി ശ്രീ ദേവിഭാഗവതേ ഏകാദശസ്കന്ധേ
അഷ്ടമോ/ദ്ധ്യായഃ

## അഥ നവമോ/ദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. ഇദം ശിരോവ്രതം ചീർണ്ണം വിധിവദ്വൈർദ്വിജാതിഭിഃ
തേഷാമേവ പരാം വിദ്യാം വദേദജ്ഞാനബാധികാം.

ഏതു ബ്രാഹ്മണരാണോ വിധിയാംവണ്ണം ഈ ശിരോവ്രതം അനുഷ്ഠിക്കുന്നത് അവർക്കുമാത്രമാണ് അജ്ഞാനത്തെ നശിപ്പിക്കുന്ന പരമജ്ഞാനം ഉള്ളതെന്നു പറയണം.

2. വിധിവച്ഛ്രദ്ധയാ സാർദ്ധം ന ചീർണ്ണം യൈഃ ശിരോവ്രതം
ശ്രൗതസ്മാർത്തസമാചാരസ്തേഷാമനുപകാരകഃ

ആരാണോ ശ്രദ്ധയോടുകൂടി വിധിയനുസരിച്ച് ശിരോവ്രതം അനുഷ്ഠിക്കാത്തത് അവർ ചെയ്യുന്ന ശ്രൗതസ്മാർത്തകർമ്മങ്ങൾ ഒന്നും അവർക്ക് ഉപകാരപ്രദമാകുകയില്ല.

3. ശിരോവ്രതസമാചാരാദേവ ബ്രഹ്മാദിദേവതാഃ
ദേവതാ അഭവൻ വിദ്വൻ ഖലു നാന്യേന ഹേതുനാ

ശിരോവ്രതം അനുഷ്ഠിച്ചതുകൊണ്ടു തന്നെയാണ് ബ്രഹ്മാദിദേവന്മാർ ദേവന്മാരായിത്തീർന്നത്. അല്ലാതെ മറ്റൊരു കാരണം കൊണ്ടും അല്ല.

4. ശിരോവ്രതസ്യ മാഹാത്മ്യം പൂർവൈ പൂർവതരം കൃതം
ബ്രഹ്മാ വിഷ്ണുശ്ച രുദ്രശ്ച ദേവതാഃ സകലാ അപി

ബ്രഹ്മാവും വിഷ്ണുവും രുദ്രനും സകലദേവന്മാരും ഇപ്രകാരം അനുഷ്ഠിക്കുമാറ് മാഹാത്മ്യമുള്ളതാണ് പൂർവികർ പണ്ടു മുതൽക്കേ ആചരിച്ചുവന്ന ശിരോവ്രതം.

5. സർവപാതകയുക്തോ/പി മുച്യതേ സർവപാതകൈഃ
ശിരോവ്രതമിദം യേന ചരിതം വിധിവദ്ബുധ

ഹേ ബ്രഹ്മജ്ഞ, സർവവിധപാതകങ്ങൾ ചെയ്തവനാണെങ്കിലും ശിരോവ്രതം വിധിയാംവണ്ണം ആചരിച്ചാൽ അവൻ ആപാതകങ്ങളിൽ നിന്നെല്ലാം മുക്തനാകും.

6. ശിരോവ്രതമിദം നാമ ശിരസ്യാഥർവണ ശ്രുതേഃ
യദുക്തം തദ്ധി നൈവാന്യത്തത്തു പുണ്യേന ലഭ്യതേ

ആഥർവണ വേദശിരസ്സിൽ പ്രതിപാദിച്ചിരിക്കുന്നതുകൊണ്ടാണ് ഇതിനു ശിരോവ്രതമെന്ന പേരു ലഭിച്ചത്. ഇത് അനുഷ്ഠിക്കാനുള്ള ഭാഗ്യം പുണ്യം കൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും ലഭിക്കയില്ല.

7. ശാഖാഭേദേഷു നാമാനി വ്രതസ്യാസ്യ വിഭേദതഃ
പഠ്യതേ മുനിശാർദ്ദൂല ശാഖാസ്വേകവ്രതം ഹി തത്

ശാഖാഭേദമനുസരിച്ച് ഓരോന്നിലും ശിരോവ്രതമെന്നും പാശുപതവ്രതമെന്നും ശിവവ്രതമെന്നും മറ്റും പല പേരുകളിലായി അറിയപ്പെടുന്നത് ഈ ഒരു വ്രതം തന്നെയാകുന്നു.

8. സർവശാഖാസു വസ്ത്വേകം ശിവാഖ്യം സത്യചിദ്ഘനം
തദാ തദ്വിഷയം ജ്ഞാനം തഥൈവ ച ശിരോവ്രതം

സകല വേദശാഖകളിലും പ്രതിപാദ്യ വസ്തു ഒന്നുതന്നെയാകുന്നു: ശിവാഖ്യവും സത്യവുമായ ചിദ്ഘനം. അതിനാൽ അതിനെ സംബന്ധിച്ച അറിവാണ് അവയിൽനിന്ന് ലഭിക്കുന്നത്. അതുപോലെയാണ് ശിരോവ്രതത്തിന്റെ കാര്യവും.

9. ശിരോവ്രതവിഹീനസ്തു സർവധർമ്മവിവർജിതഃ
അപി സർവാസു വിദ്യാസു സോƒധികാരീ ന സംശയഃ

ശിരോവ്രതം അനുഷ്ഠിക്കാത്തവൻ സർവവിദ്യകൾക്കും അധികാരിയാണെങ്കിൽപോലും സർവധർമ്മ വർജിതനാണെന്നതിൽ സംശയിമില്ല.

10. ശിരോവ്രതമിദം കാര്യം പാപകാന്താരദാഹകം
സാധനം സർവവിദ്യാനാം യതസ്തത്സമ്യഗാചരേത്

പാപക്കൊടും കാടു ചുടാനും സർവ വിദ്യകളും നേടാനും ഈ ശിരോവ്രതം കാരണമായതിനാൽ ഇതു വേണ്ടതുപോലെ അനുഷ്ഠിക്കുകതന്നെ വേണം.

11. ശ്രുതിരാഥർവണീ സൂക്ഷ്മാ സൂക്ഷ്മാർത്ഥസ്യ പ്രകാശിനീ
യദുവാച വ്രതം പ്രീത്യാ തന്നിത്യം സമ്യഗാചരേത്

അഥർവണവേദം സൂക്ഷ്മവും സൂക്ഷ്മാർത്ഥപ്രകാശകവുമാകുന്നു. അതിൽ പ്രതിപാദിച്ചിട്ടുള്ള ഈ വ്രതം പ്രീതിയോടെ നിത്യവും ആചരിക്കേണ്ടതാണ്.

12. അഗ്നിരിത്യാദിഭിർമന്ത്രൈഃ ഷഡ്ഭിഃ ശുദ്ധേന ഭസ്മനാ
സർവാംഗോദ്ധൂളനം കുര്യാച്ഛിരോവ്രതസമാഹ്വയം

ശുദ്ധ ഭസ്മമെടുത്ത് അഗ്നി തുടങ്ങിയ ആറുമന്ത്രങ്ങൾ ജപിച്ചുകൊണ്ട് സർവാംഗം പൂശുന്നതിനെയാണ് ശിരോവ്രതമെന്നു പറയുന്നത്.

13. ഏതച്ഛിരോവ്രതം കുര്യാത് സന്ധ്യാകാലേഷു സാദരം
യാവദ്വിദ്യോദയസ്താവത്തസ്യ വിദ്യാ ഖലൂത്തമാ

സന്ധ്യാ കാലങ്ങളിൽ സാദരം ചെയ്യേണ്ടതാണ് ഈ ശിരോവ്രതം. ജ്ഞാനോദയം ഉണ്ടാകുന്നതുവരെ ഇതു ചെയ്തുകൊണ്ടിരിക്കണം. അങ്ങനെ ചെയ്യുന്നവന്റേതാണ് ഉത്തമമായ ജ്ഞാനം.

14. ദ്വാദശാബ്ദമഥാബ്ദം വാ തദർദ്ധം ച തദർദ്ധകം
പ്രകുര്യാദ്വാദശാഹം വാ സങ്കല്പേന ശിരോവ്രതം

പന്ത്രണ്ടു വർഷമോ ഒരു വർഷമോ ആറു മാസമോ മൂന്നു മാസമോ പന്ത്രണ്ടു ദിവസമോ സമയപരിധി സങ്കല്പിച്ച് ശിരോവ്രതം അനുഷ്ഠിക്കണം.

15. ശിരോവ്രതേന യഃ സ്നാതസ്തം തു നോപദിശേത്തു യഃ
തസ്യ വിദ്യാ വിനഷ്ടാ സ്യാന്നിർഘൃണഃ സ ഗുരുഃ ഖലു

ശിരോവ്രതം ദീക്ഷിച്ചിരിക്കുന്നവനെ ഉപദേശിക്കാൻ കൂട്ടാക്കാത്ത ഗുരു നിർദ്ദയനും അവന്റെ വിദ്യ നിഷ്പ്രയോജനവുമാകുന്നു.

16. ബ്രഹ്മവിദ്യാഗുരുഃ സാക്ഷാമുനിഃ കാരുണികഃ ഖലു
യഥാ സർവേശ്വരഃ ശ്രീമാൻ മൃദുഃ കാരുണികഃ ഖലു

എപ്രകാരമാണോ സർവേശ്വരൻ അലിവും കാരുണ്യവുമുള്ളവനായിരിക്കുന്നത് അതുപോലെ ബ്രഹ്മവിദ്യാഗുരുവും കാരുണ്യവാനായ മുനിയായിരിക്കണം.

17. ജന്മാന്തരസഹസ്രേഷു നരാ യേ ധർമ്മചാരിണഃ
തേഷാമേവ ഖലു ശ്രദ്ധാ ജായതേ ന കദാചന

അനേകായിരം ജന്മങ്ങളിൽ ധർമ്മാചാര നിരതരായിരുന്നവർക്കേ ഇതിൽ ശ്രദ്ധയുണ്ടാകൂ. അല്ലാത്തവർക്ക് ഒരിക്കലുമുണ്ടാകില്ല.

18. പ്രത്യുതാജ്ഞാന ബാഹുല്യാദ്ദ്വേഷ ഏവ വിജായതേ
അതഃ പ്രദ്വേഷയുക്തസ്യ ന ഭവേദാത്മവേദനം

മറിച്ച്, അവർക്ക് അജ്ഞാനം ഒട്ടേറെയുള്ളതിനാൽ വിദ്വേഷമാണുണ്ടാകുക. വിദ്വേഷമുള്ളവന് ആത്മജ്ഞാനം ഉണ്ടാകുകയില്ല.

19. ബ്രഹ്മവിദ്യോപദേശസ്യ സാക്ഷാദേവാധികാരിണഃ
ത ഏവ നേതരേ വിദ്വൻ യേ തു സ്നാതാഃ ശിരോവ്രതൈഃ

ഹേ ബ്രഹ്മജ്ഞ, ശിരോവ്രത ദീക്ഷ വരിച്ചവർ ആരോ അവരാണ് ബ്രഹ്മ വിദ്യോപദേശത്തിന് സാക്ഷാൽ അധികാരികളായിട്ടുള്ളവർ; അല്ലാതെ മറ്റാരുമല്ല.

20. വ്രതം പാശുപതം ചീർണ്ണം യൈർദ്വിജൈരാദരേണ തു
തേഷാമേവോപദേഷ്ടവ്യമിതി വേദാനുശാസനം

പാശുപതവ്രതം ആദരപൂർവം അനുഷ്ഠിച്ചിട്ടുള്ളതാരോ ആ ബ്രാഹ്മണർക്കു വേണം ആത്മവിദ്യ ഉപദേശിക്കാൻ എന്ന് വേദം അനുശാസിക്കുന്നു.

21. യഃ പശുസ്തത്പശുത്വം ച വ്രതേനാനേന സന്ത്യജേത്
സ താൻ ഹത്വാ ന പാപീയാൻ ഭവേദ്വേദാന്തനിശ്ചയഃ

മൃഗതുല്യനായിട്ടുള്ളവന്റെ മൃഗത്വം ഈ വ്രതം ആചരിക്കുന്നതോടെ ഇല്ലാതാകും. മൃഗങ്ങളെ കൊന്നാൽപ്പോലും അവൻ പാപിയാകുകയില്ലെന്നു വേദം പറയുന്നു.

22. ത്രിപുണ്ഡ്രധാരണം പ്രോക്തം ജാബാലൈരാദരേണ തു
ത്രിയംബകേന മന്ത്രേണ സതാരേണ ശിവേന ച

ജാബാലമതാനുയായികൾ, ആദരപൂർവം ത്രിപുണ്ഡ്രം ധരിക്കുവാൻ പറയുന്നുണ്ട്. ത്ര്യംബകമന്ത്രവും പ്രണവത്തോടുകൂടിയ ശിവമന്ത്രവും കൊണ്ട്,

23. ത്രിപുണ്ഡ്രം ധാരയേന്നിത്യം ഗൃഹസ്ഥാശ്രമമാശ്രിതഃ
ഓങ്കാരേണ ത്രിരുക്തേന സഹംസേന ത്രിപുണ്ഡ്രകം

ഗൃഹസ്ഥാശ്രമത്തിൽ വസിക്കുന്നവർ നിത്യവും ത്രിപുണ്ഡ്രം ധിരക്കണം. ഓങ്കാരം മൂന്നുരു ഉച്ചരിച്ച് ഹംസമന്ത്രത്തോടു കൂടി ത്രിപുണ്ഡ്രകം,

24. ധാരയേദ്ഭിക്ഷുകോ നിത്യമിതി ജാബാലികീ ശ്രുതിഃ
ത്രിയംബകേന മന്ത്രേണ പ്രണവേന ശിവേന ച

ഭിക്ഷു നിത്യവും ധരിക്കണമെന്ന് ജാബാലികശ്രുതി പറയുന്നുണ്ട്. ത്ര്യംബക മന്ത്രവും പ്രണവത്തോടു കൂടിയ ശിവമന്ത്രവുംകൊണ്ട്,

25. ഗ്രഹസ്ഥശ്ച വനസ്ഥശ്ച ധാരയേച്ച ത്രിപുണ്ഡ്രകം
മേധാവീത്യാദിനാ വാऽപി ബ്രഹ്മചാരീ ദിനേ ദിനേ

ഗ്രഹസ്ഥനും വാനപ്രസ്ഥനും ത്രിപുണ്ഡ്രം ധരിക്കാം.'മേധാവീ'ഇത്യാദി മന്ത്രംകൊണ്ടും ബ്രഹ്മചാരിക്ക് നിത്യവും ത്രിപുണ്ഡം ധരിക്കാം.

26. ഭസ്മനാ സജലേനാപി ധാരയേച്ച ത്രിപുണ്ഡ്രകം
ബ്രാഹ്മണോ വിധിനോത്പന്നസ്ത്രിപുണ്ഡ്രഭസ്മനൈവ തു

വെള്ളംചേർത്തുകുഴച്ച ഭസ്മംകൊണ്ടും ത്രിപുണ്ഡ്രംധരിക്കാം.വിധിപ്രകാരം ഉണ്ടാക്കിയ ത്രിപുണ്ഡ്രഭസ്മംകൊണ്ടുതന്നെ ബ്രാഹ്മണൻ

27. ലലാടേ ധാരയേന്നിത്യം തിര്യഗ്ഭസ്മാവഗുണ്ഠനം
"മഹാദേവസ്യ സംബന്ധാത്തദ്ധർമ്മേऽപ്യസ്തിസംഗതിഃ"
സമ്യക് ത്രിപുണ്ഡ്രധർമ്മം ച ബ്രാഹ്മണോ നിത്യമാചരേത്

നെറ്റിയിൽവിലങ്ങനെ നിത്യവും ത്രിപുണ്ഡ്രം ധരിക്കണം. "മഹാദേവനുമായി ബന്ധമുള്ളതിനാൽ ആ ധർമ്മത്തിനും പ്രസക്തിയുണ്ട്". അതുകൊണ്ട് ബ്രാഹ്മണൻ നിത്യവും ധർമ്മമെന്നപോലെ ത്രിപുണ്ഡ്രം നന്നായി ആചരിക്കേണ്ടതാണ്.

28. ആദിബ്രാഹ്മണഭൂതേന ത്രിപുണ്ഡ്രം ഭസ്മനാ ധൃതം
യതോऽത ഏവ വിപ്രസ്തു ത്രിപുണ്ഡ്രം ധാരയേത് സദാ

ബ്രഹ്മദേവനും ഭസ്മംകൊണ്ടുള്ള ത്രിപുണ്ഡ്രം ധരിച്ചിട്ടുണ്ട്. അതുകൊണ്ടുതന്നെ ബ്രാഹ്മണനും സദാ ത്രിപുണ്ഡ്രം ധരിക്കണം,

29. ഭസ്മനാ വേദസിദ്ധേന ത്രിപുണ്ഡ്രം ദേഹഗുണ്ഠനം
രുദ്രലിംഗാർച്ചനം വാऽപി മോഹതോऽപി ച ന ത്യജേത്

വേദവിധി പ്രകാരം എടുത്ത ഭസ്മംകൊണ്ടുവേണം ദേഹത്ത് ത്രിപുണ്ഡ്രം ധരിക്കാൻ. ശിവലിംഗത്തെ അർച്ചിക്കുകയും ചെയ്യണം. മോഹത്താൽ, പോലും അത് വേണ്ടെന്നു വയ്ക്കരുത്.

30. ത്രിയംബകേന മന്ത്രേണ സതാരേണ തഥൈവ ച
പഞ്ചാക്ഷരേണ മന്ത്രേണ പ്രണവേന തഥൈവ ച

ഓങ്കാരത്തോടുകൂടിയ ത്ര്യംബകമന്ത്രംകൊണ്ടും അതുപോലെ ഓങ്കാരത്തോടുകൂടിയ പഞ്ചാക്ഷരമന്ത്രംകൊണ്ടും

31. ലലാടേ ഹൃദയേ ചൈവ ദോർദ്വന്ദ്വേ ച മഹാമുനേ
ത്രിപുണ്ഡ്രം ധാരയേന്നിത്യം സംന്യസാശ്രമമാശ്രിത:

നെറ്റിയിലും മാറിടത്തിലും രണ്ടുകൈയിലും, സംന്യാസാശ്രമം സ്വീകരിച്ചവൻ നിത്യവും ത്രിപുണ്ഡ്രം ധരിക്കണം.

32. ത്രിയായുഷേണ മന്ത്രേണ മേധാവീത്യാദിനാऽഥവാ
ഗൗണേന ഭസ്മനാ ധാര്യം ത്രിപുണ്ഡ്രം ബ്രഹ്മചാരിണാ

'ത്രിയായുഷാ' എന്നുതുടങ്ങുന്ന മന്ത്രമോ 'മേധാവി' എന്നുതുടങ്ങുന്ന മന്ത്രമോ ചൊല്ലി, അഗ്നിഹോത്രാദികളിൽനിന്ന് അന്യമായ ഭസ്മംകൊണ്ട് ബ്രഹ്മചാരി ത്രിപുണ്ഡ്രം ധരിക്കണം.

**33. നമോ/ന്തേന ശിവേനൈവ ശൂദ്രഃ ശുശ്രൂഷണേ രതഃ**
**ഉദ്ധൂളനം ത്രിപുണ്ഡ്രം ച നിത്യം ഭക്ത്യാ സമാചരേത്**

ശുശ്രൂഷാനിരതനായ ശൂദ്രൻ നമോ/ന്തമായ ശിവമന്ത്രംകൊണ്ട് ഭക്തിപൂർവം നിത്യവും ഭസ്മോദ്ധൂളനവും ത്രിപുണ്ഡ്രധാരണവും ആചരിക്കണം.

**34. അന്യേഷാമപി സർവേഷാം വിനാ മന്ത്രേണ സുവ്രത**
**ഉദ്ധൂളനം ത്രിപുണ്ഡ്രം ച കർത്തവ്യം ഭക്തിതോ മുനേ**

മറ്റു ഹീനജാതിയിൽപെട്ടവർക്കെല്ലാം ഹേ മഹർഷേ, മന്ത്രംകൂടാതെ ഭക്തിപൂർവം ത്രിപുണ്ഡ്രമായി ഭസ്മധാരണം ചെയ്യാം

**35. ഭൂത്യൈവോദ്ധൂളനം തിര്യക് ത്രിപുണ്ഡ്രസ്യ ച ധാരണം**
**വരേണ്യം സർവ്വധർമ്മേഭ്യസ്തസ്മാന്നിത്യം സമാചരേത്**

ഭസ്മോദ്ധൂളനവും ത്രിപുണ്ഡ്രധാരണവും സർവ്വധർമ്മങ്ങളിലും വച്ച് ശ്രേഷ്ഠമായതിനാൽ നിത്യവും ആചരിക്കണം.

**36. ഭസ്മാഗ്നിഹോത്രജം വാ/ഥ വിരജാഗ്നിസമുദ്ഭവം**
**ആദരേണ സമാദായ ശുദ്ധേ പാത്രേ നിധായ തത്**

അഗ്നിഹോത്രത്തിൽനിന്നുണ്ടായതോ വിരജാഗ്നിയിൽനിന്നുണ്ടായതോ ആയ ഭസ്മം ആദരപൂർവം എടുത്ത് ശുദ്ധമായപാത്രത്തിൽ വച്ചിട്ട്.

**37. പ്രക്ഷാള്യപാദൗ ഹസ്തൗ ച ദ്വിരാചമ്യ സമാഹിതഃ**
**ഗൃഹീത്വാ ഭസ്മ തത്പഞ്ചബ്രഹ്മമന്ത്രൈഃ ശനൈഃ ശനൈഃ**

കാലും കൈയ്യും കഴുകി രണ്ടുപ്രാവശ്യം ആചമിച്ചശേഷം ശ്രദ്ധയോടെ ആ ഭസ്മം എടുത്തു മെല്ലെ മെല്ലെ, പഞ്ചബ്രഹ്മമന്ത്രത്തോടെ,

**38. പ്രാണായാമത്രയം കൃത്വാ അഗ്നിനരിത്യാദിമന്ത്രിതം**
**തൈരേവ സപ്തഭിർമന്ത്രൈഃ ത്രിവാരമഭിമന്ത്രയേത്**

മൂന്നു പ്രാണായാമം ചെയ്തിട്ട്, അഗ്നിരിതിഭസ്മ, ജലമിതി ഭസ്മ, സ്ഥലമിതി ഭസ്മ, വായുരിതി ഭസ്മ, വ്യോമേതി ഭസ്മ, സർവം ഹ വാ ഇദം ഭസ്മ. എന്നീആറുമന്ത്രങ്ങൾകൊണ്ട് അഭിമന്ത്രിക്കുക.തേജോ ഭസ്മ എന്ന് ഒന്ന്കൂടി ചേർത്ത് ഏഴുമന്ത്രങ്ങൾകൊണ്ട് മൂന്നുരു അഭിമന്ത്രിക്കണം.

**39. ഓമാപോ ജ്യോതിരിത്യുക്ത്വാ ധ്യാത്വാ മന്ത്രാനുദീരയേത്**
**സിതേന ഭസ്മനാപൂർവ്വം സമുദ്ധൂള്യ ശരീരകം.**

'ഓം ആപോ ജ്യോതി' എന്ന മന്ത്രം ജപിച്ച്മഹാദേവനെ ധ്യാനിച്ചശേഷം അഗ്നിരിതി ഭസ്മ ഇത്യാദി മന്ത്രങ്ങൾ ജപിക്കണം. പിന്നെ ശുഷ്കഭസ്മം കൊണ്ട് ശരീരമെല്ലാം പൂശണം.

**40. വിപാപോ വിരജോ മർത്ത്യോ ജായതേ നാത്ര സംശയഃ**
**തതോ ധ്യാത്വാ മഹാവിഷ്ണും ജഗന്നാഥം ജലാധിപം**

ഇങ്ങനെ പാപമില്ലാത്തവനും നിർമ്മലനുമായിതീരുമെന്നതിനു സംശയമില്ല. പിന്നെ ജഗന്നാഥനായ മഹാവിഷ്ണുവിനെയും വരുണനെയും ധ്യാനിച്ചിട്ട്

41. സംയോജ്യ ഭസ്മനാ തോയമഗ്നിരിത്യാദിഭിഃ പുനഃ
വിമൃജ്യ സാംബം ധ്യാത്വാ ച സമുദ്ധൂള്യോർദ്ധ്വമസ്തകം

ഭസ്മം വെള്ളംചേർത്ത്കുഴച്ച് വീണ്ടും അഗ്നിരിത്യാദിമന്ത്രങ്ങൾചൊല്ലി ശിവനെ ധ്യാനിച്ചിട്ട് മസ്തകത്തിനു മുകളിലായി പൂശണം.

42. തേന ഭാവനയാ ബ്രാഹ്മഭൂതേനസിതഭസ്മനാ
ലലാടവക്ഷഃ സ്കന്ധേഷു സ്വാശ്രമോചിതമന്ത്രതഃ

ഇങ്ങനെ ഭാവനയാൽ ബ്രഹ്മഭൂതമായിത്തീർന്ന ആ ഭസ്മംകൊണ്ട്, താൻ ഏതാശ്രമിയോ അതിന് വിധിച്ചിരിക്കുന്ന മന്ത്രത്തോടെ, നെറ്റിയിലും മാറിടത്തിലും ചുമലിലും.

43. മദ്ധ്യമാനാമികാംഗു ഷ്ഠൈരനുലോമ വിലോമതഃ
ത്രിപുണ്ഡ്രം ധാരയേന്നിത്യം ത്രികാലേഷ്വ പി ഭക്തിതഃ

പാമ്പുവിരലും മോതിരവിരലുംകൊണ്ട് ഇടത്തുനിന്നു വലത്തോട്ടും പെരുവിരൽകൊണ്ട് വലത്ത് നിന്ന് ഇടത്തോട്ടും യഥാക്രമം രണ്ട് രേഖയും ഒരുരേഖയും ഇട്ട് ത്രിപുണ്ഡ്രം ധരിക്കണം. നിത്യവും ത്രിസന്ധ്യകളിൽ ഇങ്ങനെ ഭക്തിപൂർവ്വംചെയ്യുകയും വേണം.

ഇതി ശ്രീ ദേവിഭാഗവതേ ഏകാദശസ്കന്ധേ
നവമോƒദ്ധ്യായഃ

# അഥ ദശമോƒദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ആഗ്നേയം ഗൗണമജ്ഞാനധ്വംസകം ജ്ഞാനസാധകം
ഗൗണം നാനാവിധം വിദ്ധി ബ്രഹ്മൻ ബ്രഹ്മവിദാം വര

ഗൗണഭസ്മത്തെപ്പറ്റി കഴിഞ്ഞ അദ്ധ്യായത്തിൽ സൂചിപ്പിച്ചതാണ് ഇവിടുത്തെ വിഷയം. ഗുണമയമായ ആഗ്നേയഭസ്മം അജ്ഞാനത്തെ നശിപ്പിക്കുന്നതും ജ്ഞാനത്തെ സാധിപ്പിക്കുന്നതുമാണ്. ബ്രഹ്മജ്ഞരിൽ ഉത്തമനായ മുനേ, അതു പലവിധത്തിലുണ്ടെന്ന് അറിഞ്ഞുകൊള്ളുക.

2. അഗ്നിഹോത്രാഗ്നിജം തദ്വദ്വിരജാനലജം മുനേ
ഔപാസനമുത്പന്നം സമിദഗ്നിസമുദ്ഭവം

മഹർഷേ, അഗ്നിഹോത്രാഗ്നിയിൽ നിന്നുണ്ടായത്; അതുപോലെ വിരാജാഗ്നിയിൽ നിന്നുണ്ടായത്; ഔപാസനാഗ്നിയിൽ നിന്നുണ്ടായത്; സമിദഗ്നിയിൽ നിന്നുണ്ടായത്;

3. പചനാഗ്നിസമുത്പന്നം ദാവാനലസമുദ്ഭവം
ത്രൈവർണ്ണികാനാം സർവേഷാമഗ്നിഹോത്രസമുദ്ഭവം

പചനാഗ്നിയിൽ നിന്നുണ്ടായത്; ദാവാഗ്നിയിൽ നിന്നുണ്ടായത് എന്നിങ്ങനെ പലതരത്തിൽ ഉണ്ട്. ത്രൈവർണികരെല്ലാം അഗ്നിഹോത്രാഗ്നിയിൽ നിന്നുണ്ടായതും,

4. വിരജാനലജം ചൈവ ധാര്യം ഭസ്മ മഹാമുനേ
ഔപാസനസമുത്പന്നം ഗൃഹസ്ഥാനാം വിശേഷതഃ

വിരജാഗ്നിയിൽ നിന്നുണ്ടായതുമായ ഭസ്മം ധരിക്കണം. മഹർഷേ, ഗൃഹസ്ഥന്മാർക്ക് ഔപാസനാഗ്നിയിൽ നിന്നുണ്ടായതാണ് വിശേഷം.

5. സമിദഗ്നിസമുത്പന്നം ധാര്യം വൈ ബ്രഹ്മചാരിണാ
ശൂദ്രാണാം ശ്രോത്രിയാഗാരപചനാഗ്നിസമുദ്ഭവം

സമിദഗ്നിയിൽ നിന്നുണ്ടായ ഭസ്മം ധരിക്കേണ്ടത് ബ്രഹ്മചാരികളാണ്. ശൂദ്രന്മാർ വേദാധികാരികളായ ബ്രാഹ്മണരുടെ പചനാഗ്നിയിൽ നിന്നുണ്ടായ ഭസ്മവും ധരിക്കണം.

6. അന്യേഷാമപി സർവേഷാം ധാര്യം ദാവാനലോദ്ഭവം
കാലശ്ചിത്രാ പൗർണ്ണമാസീ ദേശഃ സ്വീയഃ പരിഗ്രഹഃ

മറ്റുള്ളവരെല്ലാം ദാവാഗ്നിജന്യമായ ഭസ്മമാണു ധരിക്കേണ്ടത്. വിരജാഹോമം നടത്തി ഭസ്മം ശേഖരിക്കുവാനുള്ള ശുഭസമയം ചിത്രാപൗർണ്ണമിയാണ്. സ്വന്തം താമസസ്ഥലത്തുവച്ച് അതു നടത്താം.

7. ക്ഷേത്രാരാമാദ്യരണ്യം വാ പ്രശസ്തഃ ശുഭലക്ഷണഃ
തത്ര പൂർവ്വത്രയോദശ്യാം സുസ്നാതഃ സുകൃതാഹ്നികഃ

ക്ഷേത്രം ആരാമം അരണ്യം തുടങ്ങി ശുഭലക്ഷണങ്ങളോടുകൂടിയ സ്ഥലത്തുവച്ചും നടത്താം. ഇതിന്റെ പ്രാരംഭമായി പൗർണ്ണമാസിക്കുമുമ്പുള്ളത്രയോദശിനാളിൽ രാവിലെ കുളിച്ച് നിത്യകർമ്മം ചെയ്യുക.

8. അനുജ്ഞാപ്യ സ്വമാചാര്യം സമ്പൂജ്യ പ്രണിപത്യ ച
പൂജാം വൈശേഷികീം കൃത്വാ ശുക്ലാംബരധരഃ സ്വയം

സ്വന്തം ആചാര്യനെ പൂജിച്ചു നമസ്കരിച്ച് അനുജ്ഞവാങ്ങി വിശേഷാൽ പൂജ നടത്തുക. ശുഭ്ര വസ്ത്രവും

9. ശുദ്ധയജ്ഞോപവീതീ ച ശുക്ലമാല്യാനുലേപനഃ
ദർഭാസനേ സമാസീനോ ദർഭമുഷ്ടിം പ്രഗൃഹ്യ ച

ശുഭ്രയജ്ഞോപവീതവും ശുക്ലമാല്യവും ധരിക്കണം. സുഗന്ധചന്ദനം പൂശണം. ദർഭ കൈയിൽ പിടിച്ചുകൊണ്ട് ദർഭാസനത്തിൽ,

10. പ്രാണായമത്രയം കൃത്വാ പ്രാങ്മുഖോ വാപ്യുദങ്മുഖഃ
ധ്യാത്വാ ദേവം ച ദേവീം ച തദ്വിജ്ഞാപനവർത്മനാ

കിഴക്കോട്ടോ വടക്കോട്ടോ തിരിഞ്ഞിരിക്കണം. മൂന്നുരു പ്രാണായാമം ചെയ്തിട്ട് ദേവീദേവന്മാരെ ധ്യാനിക്കുക. പിന്നെ, അവരിൽനിന്ന് അനുജ്ഞലഭിച്ചു എന്നു ഭാവനചെയ്ത്,

11. വ്രതമേതത് കരോമീതി ഭവേത് സങ്കല്പദീക്ഷിതഃ
യാവച്ഛരീരപാതം വാ ദ്വാദശാബ്ദമഥാപി വാ

'ഞാൻ ഈ വ്രതം അനുഷ്ഠിക്കുന്നു' എന്നിങ്ങനെ സങ്കല്പദീക്ഷ വരിക്കണം. മരണപര്യന്തമോ. അഥവാ പന്ത്രണ്ടു വർഷമോ,

12. തദർധം വാ തദർധം വാ മാസദ്വാദശകം തു വാ
തദർധം വാ തദർധം വാ മാസമേകമഥാപി വാ

അതിന്റെ പകുതിയോ അതിന്റെ പകുതിയോ പന്ത്രണ്ടുമാസമോ അതിന്റെ പകുതിയോ അതിന്റെ പകുതിയോ ഒരു മാസമോ

13. ദിനദ്വാദശകം വാƒപി ദിനഷട്കമഥാപി വാ
തദർധം ദിനമേകം വാ വ്രതസങ്കല്പനാവധി

പന്ത്രണ്ടുദിവസമോ ആറുദിവസമോ അതിന്റെ പകുതി ദിവസമോ ഒരു ദിവസമോ വ്രതം നടത്തണമെന്നുള്ള സങ്കല്പം ചെയ്യണം.

14. അഗ്നിമാധായ വിധിവദ്വിരജാഹോമകരണാത്
ഹുത്വാƒƒജ്യേന സമിദ്ഭിശ്ച ചരുണാ ച യഥാവിധി

പിന്നെ, വിധിയനുസരിച്ച് വിരജാഹോമത്തിനുള്ള അഗ്ന്യാധാനം ചെയ്യണം. യഥാവിധി നെയ്യോ ചമതയോ പായസമോ ഹോമിക്കണം.

15. പൂതാഹാത്പുരതോ ഭൂയസ്തത്ത്വാനാം ശുദ്ധിമുദ്ദിശൻ
ജുഹുയാന്മൂലമന്ത്രേണ തൈരേവ സമിദാദിഭിഃ

തനിക്ക് തത്ത്വശുദ്ധിയുണ്ടാകണമെന്നുള്ള ഉദ്ദേശത്തോടെ പൗർണ്ണമി നാളിനു മുമ്പു ചെയ്യുന്ന ഹോമമാണ് ഇത്. സമിത്തു തുടങ്ങിയവ ഹോമിക്കേണ്ടത് മൂലമന്ത്രം കൊണ്ടാണ്. സംഖ്യ പറഞ്ഞിട്ടില്ലാത്തതിനാൽ ആയിരത്തെട്ടെന്നും കരുതണം.

16. തത്ത്വാന്യേതാനി മേ ദേഹേ ശുദ്ധ്യന്താമിത്യനുസ്മരൻ
പശ്ചാദ്ഭൂതാദിതന്മാത്രാഃ പഞ്ചകർമ്മേന്ദ്രിയാണി ച

ഈ ഹോമം എന്റെ ദേഹതത്ത്വങ്ങളെ ശുദ്ധീകരിക്കട്ടെ എന്ന സ്മരണയോടെയായിരിക്കണം ചെയ്യേണ്ടത്. 'പൃഥ്വീതത്ത്വം മേ ശുദ്ധ്യന്താം ജ്യോതിരഹം വിരജാ വിപാപ്മാ ഭൂയാസം സ്വാഹാ' എന്ന മന്ത്രം തന്നെ അക്കാര്യം വെളിവാക്കുന്നു. പൃഥിവ്യാദിതത്ത്വങ്ങൾ ഏവ? പഞ്ചഭൂതങ്ങൾ, അവയുടെ തന്മാത്രകൾ; അഞ്ചു കർമ്മേന്ദ്രിയങ്ങൾ;

17. ജ്ഞാന കർമ്മ വിഭേദേന പഞ്ച പഞ്ച വിഭാഗശഃ
ത്വഗാദി ധാതവഃ സപ്ത പഞ്ചപ്രാണാദി വായവഃ

അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ; ത്വക് തുടങ്ങിയ ഏഴു ധാതുക്കൾ; പ്രാണാദി അഞ്ചു വായുക്കൾ;

18. മനോബുദ്ധിരഹങ്കാരോ ഗുണാഃ പ്രകൃതിപൂരുഷൗ
രാഗോ വിദ്യാ കലാ ചൈവ നിയതിഃ കാല ഏവ ച

മനസ്സ്; ബുദ്ധി; അഹങ്കാരം; സത്വരജസ്തമോ ഗുണങ്ങൾ; പ്രകൃതി; പുരുഷൻ; രാഗം; വിദ്യ; കല; നിയതി; കാലം;

19. മായാ ച ശുദ്ധവിദ്യാ ച മഹേശ്വരസദാശിവൗ
ശക്തിശ്ച ശിവതത്ത്വം ച തത്ത്വാനി ക്രമശോ വിദുഃ

മായാ; ശുദ്ധവിദ്യാ; മഹേശ്വരൻ; സദാശിവൻ; ശക്തി; ശിവതത്ത്വം ഇവയാണ് ക്രമത്തിനുള്ള തത്ത്വങ്ങൾ.

20. മന്ത്രൈസ്തു വിരജൈർഹുത്വാ ഹോതാƒസൗ വിരജോ ഭവേത്
അഥ ഗോമയമാദായ പിണ്ഡീകൃത്യാഭിമന്ത്ര്യ ച

വിരജാ മന്ത്രങ്ങൾ കൊണ്ട് ഹോമിച്ച് ഹോതാവ് രജസ്സറ്റവനാകും. പിന്നെ ചാണകമെടുത്ത് ഉരുട്ടി പഞ്ചാക്ഷരമന്ത്രം ജപിച്ചുകൊണ്ട്,

21. ന്യസ്യാഗ്നൗ തം ച സംരക്ഷ്യ ദിനേ തസ്മിൻ ഹവിഷ്യഭുക്
പ്രഭാതേ ച ചതുർദ്ദശ്യാം കൃത്വാ സർവം പുരോദിതം

അഗ്നിയിൽ നിക്ഷേപിക്കണം.ആ ദിവസം ഹവിസ്സു മാത്രം ഭക്ഷിച്ചുകൊണ്ട് അഗ്നിയെ സംരക്ഷിക്കണം. ചതുർദ്ദശിനാൾ പ്രഭാതത്തിൽ മുമ്പത്തെപ്പൊലെ എല്ലാം ചെയ്യണം.

22. തസ്മിൻ ദിനേ നിരാഹാരഃ കാലശേഷം സമാപയേത്
പ്രാതഃ പർവണി ചാപ്യേവം കൃത്വാ ഹോമാവസാനതഃ

അന്ന് നിരാഹാരനായി കഴിയണം. പൗർണമിനാൾ പ്രഭാതത്തിൽ മുൻപു ചെയ്തപോലെ ഹോമം ചെയ്തു അവസാനിപ്പിച്ചാൽ

23. ഉപസംഹൃത്യ രുദ്രാഗ്നിം ഗൃഹീത്വാ ഭസ്മ യത്നതഃ
തതശ്ച ജടിലോ മുണ്ഡഃ ശിഖൈകജട ഏവ ച

രുദ്രാഗ്നി അണച്ച് ശ്രദ്ധയോടെ ഭസ്മമെടുക്കണം. പിന്നെ ജടാധാരിയോ മുണ്ഡനോ ജടാശിഖനോ ആകണം.

24. ഭൂത്വാ സ്നാത്വാ പുനർവീതലജ്ജശ്ചേത്സ്യാദ്ദിഗംബരഃ
അന്യഃ കാഷായവസനശ്ചർമ്മ ചീരാംബരോഽഥ വാ

പിന്നിട് കുളിക്കണം. ലജ്ജവിട്ടവനാണെങ്കിൽ ദിഗംബരനായിത്തുടർന്നു കഴിയാം. അതല്ലെങ്കിൽ കാഷായവസ്ത്രം ധരിക്കാം. മാൻതോലോ മരവുരിയോ ധരിക്കാം.

25. ഏകാംബരോ വല്ക്കലവാൻ ഭവേദ്ദണ്ഡീ ച മേഖലീ
പ്രക്ഷാല്യ ചരണൗ പശ്ചാദ്ദ്വിരാചമ്യാത്മനസ്തനും

ഒറ്റ വസ്ത്രമോ മരവുരിയോ ഉടുക്കാം. ദണ്ഡും മേഖലയും ധരിക്കണം. പിന്നെ കാൽകഴുകിയിട്ട് രണ്ടു തവണ ആചമിച്ചശേഷം,

26. സങ്കലീകൃത്യ തദ്ഭസ്മ വിരജാനലസംഭവം
അഗ്നിരിത്യാദിഭിർ മന്ത്രൈഃ ഷഡ്ഭിരാഥർവണൈഃ ക്രമാത്

വിരജാഹോമഭസ്മം പൊടിച്ചെടുത്ത് 'അഗ്നി 'എന്നു തുടങ്ങുന്ന ആറ് ആഥർവണ മന്ത്രങ്ങൾ ചൊല്ലി, ക്രമത്തിന്,

27. വിമൃജ്യാംഗാനി മൂർധാദിചരണാന്തം ച തൈഃ സ്പൃശേത്
തതസ്തേന ക്രമേണൈവ സമുദ്ധൂല്യ ച ഭസ്മനാ

സ്വശരീരത്തിലെ ശിരസ്സുമുതൽ പാദംവരെയുള്ള അംഗങ്ങളിലെല്ലാം അതുതൊടണം. പിന്നെ ആ ക്രമത്തിനുതന്നെ ഭസ്മം പുശുകയും വേണം.

28. സർവാംഗോദ്ധൂളനം കുര്യാത് പ്രണവേന ശിവേന വാ
തതശ്ച പുണ്ഡ്രം രചയേത് ത്രിയായുഷസമാഹ്വയം

സർവാംഗങ്ങളിലും ഭസ്മം പൂശേണ്ടത് പ്രണവംകൊണ്ടോ ശിവമന്ത്രംകൊണ്ടോ ആവണം. പിന്നെ ത്രിയായൂഷം എന്നുപേരുള്ള ത്രിപുണ്ഡ്രം ധരിക്കണം.

29. ശിവഭാവം സമാഗമ്യ ശിവഭാവമഥാചരേത്
കുര്യാത് ത്രിസന്ധ്യമപ്യേവമേതത് പാശുപതം വ്രതം

പിന്നീട് ശിവഭാവം പൂണ്ട് ശിവനെപ്പോലെ വർത്തിക്കണം. മൂന്നു സന്ധ്യകളിലും ഇങ്ങനെ ആചരിക്കുന്നതാണ് പാശുപതവ്രതം.

30. ഭുക്തിമുക്തിപ്രദം ചൈവ പശുത്വം വിനിവർത്തയേത്
തത്പശുത്വം പരിത്യജ്യ കൃത്വാ പാശുപതം വ്രതം

ഈ വ്രതം ഭുക്തിയും മുക്തിയും നൽകും. മൃഗത്വവും പോകും. പാശുപതവ്രതം അനുഷ്ഠിച്ച് മൃഗത്വം നശിച്ച ഒരുവൻ,

31. പൂജനീയോ മഹാദേവോ ലിംഗമൂർത്തിഃ സദാശിവഃ
ഭസ്മസ്നാനം മഹാപുണ്യം സർവസൗഖ്യകരം പരം

പൂജനീയനായ മഹാദേവനും ലിംഗമൂർത്തിയായ സദാശിവനുമാകുന്നു. ഭസ്മസ്നാനം മഹാപുണ്യപ്രദമാകുന്നു. അതു പരമമായ സകലസൗഖ്യങ്ങളും നൽകും.

32. ആയുഷ്യം ബലമാരോഗ്യം ശ്രീപുഷ്ടിവർധനം യതഃ
രക്ഷാർത്ഥം മംഗളാർത്ഥം ച സർവസമ്പത് സമൃദ്ധയേ

ആയുസ്സും ബലവും ആരോഗ്യവും ശ്രീയും പുഷ്ടിയും ഇതിൽ നിന്ന് വർധിക്കും. രക്ഷയ്ക്കും മംഗളത്തിനും സർവസമ്പത്സമൃദ്ധിക്കും ഇത് അത്യുത്തമമാകുന്നു.

33. ഭസ്മ സ്നിഗ്ദ്ധ മനുഷ്യാണാം മഹാമാരീഭയം ന ച
ശാന്തികം പൗഷ്ടികം ഭസ്മ കാമദം ച ത്രിധാ ഭവേത്

സർവാംഗം ഭസ്മം പൂശിയ മനുഷ്യർക്ക് മഹാമാരികളെ ഭയപ്പെടേണ്ട. ശാന്തികം, പുഷ്ടികം കാമദം എന്നിങ്ങനെ ഭസ്മം മൂന്നുവിധമുണ്ട്.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ദശമോഽദ്ധ്യായഃ

# അഥ ഏകാദശോഽദ്ധ്യായഃ

## നാരദ ഉവാച

1. ത്രിവിധത്വം കഥം ചാസ്യ ഭസ്മനഃ പരികീർത്തിതം
ഏതത് കഥയ മേ ദേവ മഹത് കൗതുഹലം മമ

ഹേ ദേവ, ഈ ഭസ്മത്തിന് അങ്ങു പറഞ്ഞ ത്രൈവിധ്യം എങ്ങനെ ഉണ്ടായതാണ്? പറയൂ; എനിക്കതു കേൾക്കാൻ വളരെ ആഗ്രഹമുണ്ട്.

## ശ്രീനാരായണ ഉവാച

2. ത്രിവിധത്വം പ്രവക്ഷ്യാമി ദേവർഷേ ഭസ്മനഃ ശൃണു
മഹാപാപക്ഷയകരം മഹാകീർത്തികരം പരം

മഹർഷേ, ഭസ്മത്തിന്റെ ത്രൈവിദ്ധ്യത്തെപ്പറ്റി ഞാൻ പറയാം കേട്ടുകൊള്ളുക. അവ മഹാപാപത്തെ ക്ഷയിപ്പിക്കും; പരമമായ കീർത്തി ഉണ്ടാക്കും.

3. ഗോമയം യോനിസംബദ്ധം തദ്ധസ്തേനൈവ ഗൃഹ്യതേ
ബ്രാഹ്മൈർമന്ത്രൈസ്തു സംദഗ്ദ്ധം തച്ഛാന്തികൃദിഹോച്യതേ

പശുവിന്റെ ചാണകം യോനിയിൽ നിന്നുതന്നെ കൈ കൊണ്ടെടുത്ത് ബ്രഹ്മമന്ത്രങ്ങളാൽ ചുട്ടെടുക്കുന്ന ഭസ്മത്തെ ശാന്തികൃത് എന്നു പറയും.

4. സാവധാനസ്തു ഗൃഹ്ണീയാന്നരോ വൈ ഗോമയം തു യത്
അന്തരിക്ഷേ ഗൃഹീത്വാ തത് ഷഡംഗേന ദഹേദതഃ

താഴെ വീഴും മുമ്പ് അന്തരിക്ഷത്തിൽ വെച്ച് ശ്രദ്ധയോടെ കൈയിലെടുത്ത ചാണകം ഷഡക്ഷര മന്ത്രത്താൽ ചുട്ടെടുക്കുന്ന ഭസ്മം,

5. പൗഷ്ടികം തത്സമാഖ്യാതം കാമദം ച തതഃ ശൃണു
പ്രസാദേന ദഹേദേതത് കാമദം ഭസ്മ കീർത്തിതം

പൗഷ്ടികമെന്നു പറയുന്നു. ഇനി കാമദമെന്തെന്നു കേട്ടുകൊള്ളുക. പ്രസാദമന്ത്രം (ഹ്രൗം എന്ന ബീജാക്ഷരമന്ത്രം) കൊണ്ട് ചുട്ടെടുക്കുന്ന ഭസ്മമാണ് കാമദമെന്നു പറയുന്നത്.

6. പ്രാതരുത്ഥായ ദേവർഷേ ഭസ്മവ്രതപരഃ ശുചിഃ
ഗവാം ഗോഷ്ഠേഷു ഗത്വാ തു നമസ്കൃത്വാ തു ഗോകുലം

ദേവർഷേ, പ്രഭാതത്തിൽ എണീറ്റ് ശുചിയായി ഭസ്മവ്രതത്തോടെ തൊഴുത്തിൽ ചെന്ന് ഗോകുലത്തെ നമസ്കരിക്കണം.

7. ഗവാം വർണ്ണാനുരൂപാണാം ഗൃഹ്ണീയാദ് ഗോമയം ശുഭം
ബ്രാഹ്മണസ്യ ച ഗൗഃ ശ്വേതാ രക്താ ഗൗഃ ക്ഷത്രിയസ്യ ച

വർണ്ണത്തിന് അനുരൂപമായ ഗോവിന്റെ ഉത്തമമായ ചാണകമാണ് എടുക്കേണ്ടത്. ബ്രാഹ്മണന് വെളുത്ത പശുവിന്റേതും ക്ഷത്രിയന് ചെമന്ന പശുവിന്റേതും

8. പീതവർണ്ണാ തു വൈശ്യസ്യ കൃഷ്ണാ ശൂദ്രസ്യ കഥ്യതേ
പൗർണ്ണമാസ്യാമമാവാസ്യാമഷ്ടമ്യാം വാ വിശുദ്ധധീഃ

വൈശ്യന് മഞ്ഞപ്പശുവിന്റേതും ശൂദ്രന് കറുത്ത പശുവിന്റേതുമാണ് വേണ്ടത്. ശുദ്ധചിത്തനായി പൗർണ്ണമിയിലോ അമാവാസിയിലോ അഷ്ടമിയിലോ

9. പ്രസാദേന തു മന്ത്രേണ ഗൃഹീത്വാ ഗോമയം ശുഭം
ഹൃദയേന തു മന്ത്രേണ പിണ്ഡീകൃത്യ തു ഗോമയം

പ്രസാദമന്ത്രം ചൊല്ലിക്കൊണ്ട് നല്ല ചാണകമെടുക്കുക. 'ഹൃദയേന നമഃ' എന്ന മന്ത്രം കൊണ്ട് ആ ചാണകം ഉരുട്ടുക.

10. രവിരശ്മിസുസന്തപ്തം ശുചൗ ദേശേ മനോഹരേ
തുഷേണ വാ ബുസൈർവാപി പ്രാസാദേന തു നിക്ഷിപേത്

ശുദ്ധവും മനോഹരവുമായ സ്ഥലത്ത് ഉമിയോ വയ്ക്കോലോ നിരത്തി പ്രാസാദമന്ത്രം ചൊല്ലി അതിന്മേൽ ആ ഉരുളകൾ വച്ച് വെയിലത്ത് ഉണക്കണം.

11. അരണ്യുദ്ഭവമഗ്നിം വാ ശ്രോത്രിയാഗാരജം തു വാ
തദഗ്നൗ വിന്യസേത്തം ച ശിവബീജേന മന്ത്രതഃ

അരണിയിൽ നിന്നുണ്ടായ അഗ്നിയിലോ വേദജ്ഞനായ വിപ്രന്റെ ഗൃഹത്തിലെ അഗ്നിയിലോ ശിവബീജമന്ത്രത്തോടെ അത് ചുടണം.

12. ഗൃഹ്ണീയാദഥ തത്രാഗ്നികുണ്ഡാദ് ഭസ്മ വിചക്ഷണഃ
നവം പാത്രം സമാദായ പ്രസാദേന തു നിക്ഷിപേത്

പിന്നെ ആ അഗ്നികുണ്ഡത്തിൽ നിന്ന് ഭസ്മം ഒരു പുതിയ പാത്രത്തിൽ പ്രസാദമന്ത്രം ചൊല്ലിക്കൊണ്ട് എടുത്തുവയ്ക്കണം.

**13. കേതകീ പാടലീ തദ്വദുശരീരം ചന്ദനം തഥാ**
**നാനാസുഗന്ധിദ്രവ്യാണി കാശ്മീരപ്രഭൃതീനി ച**

കൈതപ്പൂ, പാതിരിപ്പൂ, അതുപോലെ രാമച്ചം, ചന്ദനം, കാശ്മീരകുങ്കുമം തുടങ്ങിയ നാനാ സുഗന്ധദ്രവ്യങ്ങൾ,

**14. നിക്ഷിപേത്തത്ര പാത്രേ തു സദ്യോമന്ത്രേണ ശുദ്ധധീഃ**
**ജലസ്നാനം പുരാ കൃത്വാ ഭസ്മസ്നാനമതഃ പരം**

മനഃ ശുദ്ധിയോടെ സദ്യോജാതാദിമന്ത്രം ചൊല്ലി ആ പാത്രത്തിൽ ഇടുക. ആദ്യം ജലസ്നാനം ചെയ്യണം; പിന്നെ ഭസ്മസ്നാനം ചെയ്യാം.

**15. ജലസ്നാനേ ത്വശക്തശ്ച ഭസ്മസ്നാനം സമാചരേത്**
**പ്രക്ഷാള്യ പാദൗ ഹസ്തൗ ച ശിരശ്ചേശാനമന്ത്രതഃ**

ജലസ്നാനത്തിന് കഴിവില്ലാത്തവനും ഭസ്മസ്നാനം നടത്താം. കാലും കൈയും കഴുകിയിട്ട് ഈശാനമന്ത്രത്താൽ ശിരസ്സിൽ,

**16. സമുദ്ധൂള്യ തതഃ പശ്ചാത് മുഖം തത്പുരുഷേണ തു**
**അഘോരേണ തു ഹൃദയം നാഭിം വാമേന തത്പരം**

ഭസ്മം പൂശുക. പിന്നീട് മുഖത്ത് തത് പുരുഷമന്ത്രം കൊണ്ടും ഹൃദയത്തിൽ അഘോരമന്ത്രം കൊണ്ടും നാഭിയിൽ വാമ മന്ത്രം കൊണ്ടും ഭസ്മം പൂശണം. അതിനുശേഷം

**17. സദ്യോമന്ത്രേണ സർവാംഗം സമുദ്ധൂള്യ വിചക്ഷണഃ**
**പൂർവവസ്ത്രം പരിത്യജ്യ ശുദ്ധവസ്ത്രം പരിഗ്രഹേത്**

സദ്യോജാതാദിമന്ത്രം കൊണ്ട് സർവാംഗങ്ങളിലും ഭസ്മം വിതറണം. നേരത്തേ ഉടുത്തിരുന്ന വസ്ത്രം കളഞ്ഞ് ശുദ്ധവസ്ത്രം ഉടുക്കണം.

**18. പ്രക്ഷാള്യ പാദൗ ഹസ്തൗ ച പശ്ചാദാചമനം ചരേത്**
**ഭസ്മനോ ദ്ധൂളനാഭാവേ ത്രിപുണ്ഡ്രം തു വിധീയതേ**

കാലും കൈയും കഴുകിയതിനുശേഷം ആചമിക്കണം. ഭസ്മോദ്ധൂളനം ചെയ്യാത്തപക്ഷം ത്രിപുണ്ഡ്രം ധരിക്കണമെന്നാണു വിധി.

**19. മധ്യാഹ്നാത്പ്രാക് ജലൈര്യുക്തം പരതോ ജലവർജിതം**
**തർജന്യനാമികാമദ്ധ്യൈസ്ത്രിപുണ്ഡ്രം ച സമാചരേത്**

മദ്ധ്യാഹ്നത്തിനു മുമ്പാണെങ്കിൽ വെള്ളത്തിൽ കുഴച്ചും അതിൽ പിന്നീടാണെങ്കിൽ വെള്ളം ചേർക്കാതെയും ത്രിപുണ്ഡ്രം ധരിക്കണം. ചൂണ്ടാണിവിരൽ മോതിരവിരൽ നടുവിരൽ ഇവ മൂന്നും കൊണ്ടാണ് ത്രിപുണ്ഡ്രം ഇടേണ്ടത്.

**20. മൂർധ്നി ചൈവ ലലാടേ ച കർണ്ണേ കണ്ഠേ തഥൈവ ച**
**ഹൃദയേ ചൈവ ബാഹ്വോശ്ച ന്യാസസ്ഥാനം ഹി ചോച്യതേ**

ശിരസ്സ്, നെറ്റി, കാത്, കഴുത്ത്, മാറിടം, ബാഹുക്കൾ എന്നിവയാണ് ത്രിപുണ്ഡ്രം ധരിക്കേണ്ട സ്ഥാനങ്ങൾ എന്നു പറയപ്പെടുന്നു.

21. പഞ്ചാംഗുലൈർന്യസേന്മൂർധ്നി പ്രസാദേന തു മന്ത്രതഃ
ത്ര്യംഗുലൈർവിന്യസേദ് ഭാലേ ശിരോമന്ത്രേണ ദേശികഃ

അഞ്ചുവിരലും ചേർത്ത് പ്രസാദമന്ത്രം ചൊല്ലിക്കൊണ്ട് ശിരസിലും മൂന്നുവിരൽ ചേർത്ത് സ്വാഹാമന്ത്രം ചൊല്ലിക്കൊണ്ട് നെറ്റിയിലും

22. സവ്യേന ദക്ഷിണേ കർണേ വാമദേവേന വാമതഃ
അഘോരേണ തു കണ്ഠേ ച മദ്ധ്യാംഗുല്യാ സ്പൃശേദ്ഗുദം

സദ്യോമന്ത്രത്താൽ വലതു കാതിലും വാമദേവമന്ത്രത്താൽ ഇടതു കാതിലും അഘോരമന്ത്രത്താൽ മധ്യവിരൽകൊണ്ട് കണ്ഠത്തിലും ഗുദത്തിലും

23. ഹൃദയം ഹൃദയേനൈവ ത്രിഭിരംഗുലിഭിഃ സ്പൃശേത്
വിന്യസേദ്ദക്ഷിണേ ബാഹൗ ശിഖാമന്ത്രേണ ദേശികഃ

'ഹൃദയേന നമഃ' എന്ന മന്ത്രത്താൽ മൂന്നുവിരൽ കൊണ്ട് മാറിലും ശിഖാമന്ത്രംകൊണ്ട് (വഷട്) ഇടതു കൈയാൽ വലതുകൈയിലും

24. വാമബാഹൗ ന്യസേദ്ധീമാൻ കവചേന ത്രിയംഗുലൈഃ
മധ്യേന സംസ്പൃശേന്നാഭ്യാമീശാന ഇതി മന്ത്രതഃ

കവചമന്ത്രം കൊണ്ട് (ഗുംഫട്) വലതുകൈയാൽ ഇടതു കൈയിലും ഭസ്മമിടണം. ഈശാന മന്ത്രത്താൽ നാഭിയിൽ ഭസ്മമിടണം. അതിനു നടുവിരൽ മതി.

25. ബ്രഹ്മവിഷ്ണുമഹേശാനസ്തിസ്രോ രേഖാ ഇതി സ്മൃതാഃ
ആദ്യോ ബ്രഹ്മാ തതോ വിഷ്ണുസ്തദൂർധ്വം തു മഹേശ്വരഃ

ബ്രഹ്മവിഷ്ണുമഹേശ്വരന്മാരാണ് മൂന്നുരേഖകൾ എന്നു പറയപ്പെടുന്നു. ആദ്യത്തേത് ബ്രഹ്മാവ്; പിന്നത്തേത് വിഷ്ണു; അതിനു മുകളിൽ മഹേശ്വരൻ.

26. ഏകാംഗുലേന ന്യസ്തം യദീശ്വരസ്തത്ര ദേവതാ
ശിരോമദ്ധ്യേ സ്വയം ബ്രഹ്മാ ഈശ്വരസ്തു ലലാടകേ

ഒരു വിരൽ കൊണ്ട് ഇടുന്ന രേഖയ്ക്ക് ദേവത ഈശ്വരൻ തന്നെ. ശിരോമദ്ധ്യത്തിലെ ദേവത ബ്രഹ്മാവാണ്; നെറ്റിയിലേത് ഈശ്വരനും.

27. കർണ്ണയോരശ്വിനൗ ദേവൗ ഗണേശസ്തു ഗളേ തഥാ
ക്ഷത്രിയശ്ച തഥാ വൈശ്യഃ ശൂദ്രശ്ചോദ്ധൂളനം ത്യജേത്

ചെവികളിൽ അശ്വിനീദേവന്മാർ; കഴുത്തിൽ ഗണേശൻ; ഇവരത്രേ സ്ഥാനദേവതകൾ. ക്ഷത്രിയനും വൈശ്യനും ശൂദ്രനും ഭസ്മോദ്ധൂളനം ചെയ്യരുത്. മന്ത്രരഹിതമായി ത്രിപുണ്ഡ്രം ധരിക്കുകയേ ചെയ്യാവൂ എന്നർത്ഥം.

28. സർവേഷാമന്ത്യജാതീനാം മന്ത്രേണ രഹിതം ഭവേത്
"അദീക്ഷിതം മനുഷ്യാണാമപി മന്ത്രം വിനാ ഭവേത്"

അന്ത്യജാതികളിൽ പെട്ടവരെല്ലാം മന്ത്രരഹിതമായി ഭസ്മം ധരിക്കണം. "അദീക്ഷിതരായവർക്കും ഭസ്മധാരണത്തിനു മന്ത്രം വേണ്ടെന്നാണു വിധി."

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ

ഏകാദശോƒദ്ധ്യായഃ

# അഥ ദ്വാദശോഽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ദേവർഷേ ശൃണു തത്സർവ്വം ഭസ്മോദ്ധൂളനജം ഫലം
സരഹസ്യവിധാനം ച സർവ്വകാമഫലപ്രദം

ദേവർഷേ, ഭസ്മോദ്ധൂളനം കൊണ്ടുള്ള ഫലങ്ങൾ എന്തെല്ലാമാണെന്നു കേട്ടാലും. സർവ്വ കാമങ്ങളും പ്രദാനം ചെയ്യുന്നതും രഹസ്യവിധാനത്തോടു കൂടിയതുമാണ് അത്.

2. കപിലായാഃ ശകൃത്സ്വച്ഛം ഗൃഹീത്വാ ഗഗനേ പതത്
ന ക്ലിന്നം നാപി കഠിനം ന ദുർഗന്ധം ന ചോഷിതം

കപില നിറമുള്ള പശുവിന്റെ ചാണകം താഴേക്കു വീഴുമ്പോൾ എടുക്കണം. അത് അയഞ്ഞതോ നന്നേ മുറുകിയതോ ദുർഗന്ധം ഉള്ളതോ പഴക്കമുള്ളതോ ആവരുത്.

3. ഉപര്യധഃ പരിത്യജ്യ ഗൃഹ്ണിയാത് പതിതം യദി
പിണ്ഡീകൃത്യ ശിവാഗ്ന്യാദൗ തത് ക്ഷിപേത് മൂലമന്ത്രിതം

താഴെവീണതാണെങ്കിൽ താഴെയും മുകളിലും കുറെ കളഞ്ഞിട്ട് എടുക്കണം. ഉരുട്ടി ശിവാഗ്നി തുടങ്ങിയ അഗ്നികളിൽ മൂലമന്ത്രത്തോടെ നിക്ഷേപിച്ച് നീറ്റണം.

4. ആദായ വാസസാച്ഛാദ്യ ഭസ്മാധാനേ വിനിക്ഷിപേത്
സുകൃതേ സുദൃഢേ ശുദ്ധേ ക്ഷാളിതേ പ്രോക്ഷിതേ ശുഭേ

പിന്നെ ആ ഭസ്മമെടുത്ത് വസ്ത്രം കൊണ്ടുമൂടി ഭസ്മപാത്രത്തിൽ വയ്ക്കണം. നല്ല ഉറപ്പോടെ നിർമ്മിച്ചതും കഴുകിത്തുടച്ച് ശുദ്ധമാക്കിയതുമായ പാത്രത്തിൽ വേണം വെയ്ക്കാൻ.

5. വിന്യസ്യ മന്ത്രീ മന്ത്രേണ പാത്രേ ഭസ്മ വിനിക്ഷിപേത്
തൈജസം ദാരവം ചാഥ മൃണ്മയം ചൈലമേവ ച

മന്ത്രജ്ഞനായവൻ അഭിമന്ത്രിച്ച് അതിൽ ഭസ്മം നിക്ഷേപിച്ച് സൂക്ഷിക്കണം. സ്വർണ്ണമോ തടിയോ മണ്ണോ തുണിയോ

6. അന്യദ്വാ ശോഭനം ശുദ്ധം ഭസ്മാധാരം പ്രകല്പയേത്
ക്ഷൗമേ ചൈവാതിശുദ്ധേ വാ ധനവദ് ഭസ്മ നിക്ഷിപേത്

മറ്റെന്തെങ്കിലുമോ കൊണ്ടുണ്ടാക്കിയ ശുദ്ധമായ പാത്രത്തിലാവണം ഭസ്മം സൂക്ഷിക്കേണ്ടത്. അത്യന്തം വിശുദ്ധമായ പട്ടിൽ പൊതിഞ്ഞ് നിധിപോലെ അതു സുക്ഷിക്കകയും വേണം.

7. പ്രസ്ഥിതോ ഭസ്മ ഗൃഹ്ണീയാത് സ്വയം ചാനുചാരോപി വാ
ന ചായുക്തകരേ ദദ്യാന്ന ചാശുചിതലേ ക്ഷിപേത്

യാത്രയിൽ അത് സ്വയം കൊണ്ടുനടക്കുകയോ ഭൃത്യനു കൊണ്ടുനടക്കുകയോ ചെയ്യാം. എന്നാൽ അർഹതയില്ലാത്തവന്റെ കൈയിൽ കൊടുക്കുകയോ അശുദ്ധമായ സ്ഥലത്തു വയ്ക്കകയോ ചെയ്യരുത്.

8. ന സംസ്പൃശേത്തു നീചാംഗൈർന്ന ക്ഷിപേന്ന ച ലംഘയേത്
തസ്മാദ് ഭസിതമാദായ വിനിയുഞ്ജീത മന്ത്രിതം

നീചന്മാർ അതു തൊടുകയോ അത് എടുത്ത് എറിയുകയോ അതിനെ മറികടക്കുകയോ ചെയ്യരുത്. അതിൽ നിന്ന് ഭസ്മെടുത്ത് മന്ത്രസഹിതം വിനിയോഗിക്കണം.

9. വിഭൂതിധാരണവിധിഃ സ്മൃതിപ്രോക്തോ മയേരിതഃ
യദീയചരണേനൈവ ശിവതുല്യോ ന സംശയഃ

സ്മൃതിപ്രോക്തമായ ഭസ്മധാരണവിധി ഞാൻ പറഞ്ഞു കഴിഞ്ഞു അപ്രകാരം ആചരിക്കുന്നതുമൂലം ശിവതുല്യനാകുമെന്നതിനു സംശയമില്ല.

10. ശൈവൈഃ സമ്പാദിതം ഭസ്മ വൈദികൈഃ ശിവസന്നിധൗ
ഭക്ത്യാ പരമയാഗ്രാഹ്യം പ്രാർത്ഥയിത്വാ തു പൂജയേത്

ശിവസന്നിധിയിൽ വച്ച് ശൈവൻമാർ നിർമ്മിച്ച വിഭൂതി വൈദികർക്ക് അർത്ഥിച്ചു വാങ്ങി ഭക്തിപൂർവ്വം പൂജിച്ച് ധരിക്കാം.

11. തന്ത്രോക്ത വർത്മനാ സിദ്ധം ഭസ്മ താന്ത്രികപൂജകൈഃ
യത്ര കുത്രാപി ദത്തം ചേത്തദ് ഗ്രാഹ്യം നൈവ വൈദികൈഃ

താന്ത്രികന്മാർ തന്ത്രോക്ത വിധിപ്രകാരം നിർമ്മിച്ച ഭസ്മം എവിടെ നിന്നു ലഭിച്ചാലും വൈദികർ അതു സ്വീകരിക്കാൻ പാടില്ല.

12. ശൂദ്രൈഃ കാപാലികൈർവാഥ പാഖണ്ഡൈരപരൈസ്തു തത്
ത്രിപുണ്ഡ്രം ധാരയേദ് ഭക്ത്യാ മനസാ/ഽപി ന ലംഘയേത്

ശൂദ്രരും കാപാലികരും നീരീശ്വരരും മറ്റുഉള്ളവരും ഭക്തിപൂർവ്വം ത്രിപുണ്ഡ്രം ധരിക്കണം. മനസ്സു കൊണ്ടുപോലും അതു വേണ്ടെന്നു വയ്ക്കരുത്.

13. ശ്രുത്യാ വിധീയതേ യസ്മാത്തത്ത്യാഗീ പതിതോ ഭവേത്
ത്രിപുണ്ഡ്രധാരണം ഭക്ത്യാ തഥാ ദേഹാദ്ധൂളനം

വേദം വിധിച്ചിരിക്കുന്നത് എന്തോ അതു ലംഘിക്കുന്നവൻ പതിതനായി ഭവിക്കും. ത്രിപുണ്ഡ്രധാരണവും ഭസ്മോദ്ധൂളനവും ഭക്തിയോടുകൂടി,

14. ദ്വിജഃ കുര്യാദ്ധി മന്ത്രേണ തത്ത്യാഗീ പതിതോ ഭവേത്
ഉദ്ധൂളനം ത്രിപുണ്ഡ്രം ച ഭക്ത്യാ നൈവാചരന്തി യേ

മന്ത്രസഹിതം ബ്രഹ്മണൻ ചെയ്യണം. അങ്ങനെ ചെയ്യാതിരിക്കുന്നവൻ പതിതനായിത്തീരും. ഭസ്മോദ്ധ്യൂളനവും ത്രിപുണ്ഡ്ര ധാരണവും ഭക്തിപൂർവ്വം ആരാണോ ചെയ്യാത്തത് അവർക്ക്,

15. തേഷാം നാസ്തി വിനിർമോക്ഷഃ സംസ്സാരാജ്ജന്മകോടിഭിഃ
യേന ഭസ്മോക്തമാർഗ്ഗേണ ധൃതം ന മുനിപുംഗവ

കോടി ജന്മങ്ങളോളം സംസാരത്തിൽ നിന്ന് മുക്തി ലഭിക്കുകയില്ല. ഹേ മുനിശ്രേഷ്ഠ, വിധി പ്രകാരം ഭസ്മം ധരിക്കാത്തവന്റെ,

16. തസ്യ വിദ്ധി മുനേ ജന്മ നിഷ്ഫലം സൗകരം യഥാ
യേഷാം വപുർ മനുഷ്യാണാം ത്രിപുണ്ഡ്രേണ വിനാ സ്ഥിതം

ജന്മം ഒരു പന്നിയുടേതുപോലെ നിഷ്ഫലമാണെന്ന് അറിഞ്ഞു കൊള്ളുക. ഏതു മനുഷ്യരുടെ ശരീരമാണോ ത്രീപുണ്ഡ്രരഹിതമായിരിക്കുന്നത്,

17. ശ്മശാനസദൃശം തത്സ്യാന്ന പ്രേക്ഷ്യം പുണ്യകൃജ്ജനൈഃ
ധിഗ്ഭസ്മരഹിതം ഭാലം ധിഗ്ഗ്രാമമശിവാലയം

ആ ശരീരം ശ്മശാന തുല്യമാണ്. പുണ്യശാലികൾ അങ്ങോട്ടു നോക്കുകയേ അരുത്. ഭസ്മമണിയാത്ത നെറ്റിയും ശിവക്ഷേത്രമില്ലാത്ത ഗ്രാമവും നിന്ദ്യം തന്നെ.

18. **ധിഗനീശാർച്ചനം ജന്മ ധിഗ്വിദ്യാമശിവാശ്രയാം**
**ത്രിപുണ്ഡ്രംയേ വിനിന്ദന്തി നിന്ദന്തി ശിവമേവ തേ**

**ശിവാർച്ചനം ചെയ്യാത്ത ജന്മവും ശിവാശ്രിതമല്ലാത്ത വിദ്യയും നിന്ദ്യമാണ്. ത്രിപുണ്ഡ്രത്തെ നിന്ദിക്കുന്നവർ ശിവനെത്തന്നെയാണു നിന്ദിക്കുന്നത്.**

19. **ധാരയന്തി ച യേ ഭക്ത്യാ ധാരയന്തി തമേവ തേ**
**യഥാ കൃശാനുരഹിതോ ഭൂധരോ ന വിരാജതേ**

**ആരാണോ ത്രിപുണ്ഡ്രം ഭക്തിപൂർവ്വം ധരിക്കുന്നത് അവർ ശിവനെത്തന്നെയാണ് ധരിക്കുന്നത്. അഗ്നിഹോത്രം ചെയ്യാത്ത ബ്രഹ്മണൻ ശോഭിക്കാത്തതുപോലെയാണ്,**

20. **അശേഷസാധനേഽപ്യേപം ഭസ്മഹീനം ശിവാർച്ചനം**
**ഉദ്ധൂളനം ത്രിപുണ്ഡ്രം ച ശ്രദ്ധയാ നാചരന്തി യേ**

**എല്ലാ സാധനങ്ങളുമുണ്ടെങ്കിലും ഭസ്മരഹിതമായ ശിവാർച്ചനം. ഭസ്മോദ്ധൂളനവും ത്രിപുണ്ഡ്രധാരണവും ശ്രദ്ധയോടെ ചെയ്യാത്തവരെ സംബന്ധിച്ച്,**

21. **തൈഃ പൂർവ്വാചരിതം സർവ്വം വിപരീതം ഭവേദപി**
**ഭസ്മനാ വേദമന്ത്രേണ ത്രിപുണ്ഡ്രസ്യ ച ധാരണം**

**അവർ മുമ്പു ചെയ്തതെല്ലാം വിപരീതമായിട്ട് ഭവിക്കും. വേദമന്ത്രത്തോടെ ഭസ്മം കൊണ്ട് ത്രിപുണ്ഡ്രധാരണം,**

22. **വിനാവേദോചിതാചാരം സ്മാർത്തസ്യാനർത്ഥ കാരണം**
**കൃതം സ്യാദകൃതം തേന ശ്രുതമപ്യശ്രുതം ഭവേത്**

**ചെയ്യാത്ത സ്മാർത്തന്റെ വേദോചിതാചാരങ്ങളെല്ലാം അനർത്ഥകരങ്ങളായി ഭവിക്കും. അവൻ ചെയ്തത് ചെയ്യാത്തതാകും; കേട്ടത് കേൾക്കാത്തതകും.**

23. **അധീതമനധീതം ച ത്രിപുണ്ഡ്രം യോ ന ധാരയേത്**
**വൃഥാ വേദാ വൃഥാ യജ്ഞാ വൃഥാ ദാനം വൃഥാ തപഃ**

**ത്രിപുണ്ഡ്രം ധരിക്കാത്തവൻ പഠിച്ചത് പഠിക്കാത്തതായി ഭവിക്കും. അവന്റെ വേദാദ്ധ്യയനം വെറുതെയാണ്; യജ്ഞം വെറുതെയാണ്; ദാനം വെറുതെയാണ്; തപസ്സു വെറുതെയാണ്.**

24. **വൃഥാ വ്രതോപവാസേന ത്രിപുണ്ഡ്രം യോ ന ധാരയേത്**
**ഭസ്മധാരണകം ത്വക്ത്വാ മുക്തിമിച്ഛതി യഃ പുമാൻ**

**ത്രിപുണ്ഡ്രം ധരിക്കാത്തവന്റെ വ്രതോപവാസങ്ങളും നിഷ്ഫലമാണ്. ഭസ്മം ധരിക്കാതെ മുക്തി ആഗ്രഹിക്കുന്ന മനുഷ്യൻ,**

25. **വിഷപാനേന നിത്യത്വം കുരുതേ ഹ്യാത്മനോ ഹി സഃ**
**സ്രഷ്ടാ സൃഷ്ടിച്ഛലേനാഹ ത്രിപുണ്ഡ്രസ്യ ച ധാരണം**

**വിഷപാനം ചെയ്ത് അമൃതത്വം നേടാൻ ആഗ്രഹിക്കുന്നവനാണ്. സൃഷ്ടി കർത്താവായ ബ്രഹ്മാവ്, സൃഷ്ടിയെന്ന വ്യാജേന ത്രിപുണ്ഡ്രം ധരിക്കാനാണു പറയുന്നത്.**

26. **സസർജ സ ലലാടം ഹി തിര്യഗൂർധ്വം ന വർത്തുളം**
**തിര്യഗ്രേഖാഃ പ്രദൃശ്യന്തേ ലലാടേ സർവ്വദേഹിനാം**

വൃത്തമായിട്ടോ ഊർദ്ധ്വമായിട്ടോ ആകാതെ നെടുകെയാണല്ലോ ബ്രഹ്മാവ് നെറ്റി നിർമ്മിച്ചിരിക്കുന്നത്. എല്ലാവരുടേയും നെറ്റിയിൽ നെടുകെയുള്ള രേഖകളും കാണപ്പെടുന്നു.

27. തഥാപി മാനവാ മൂർഖാ ന കുർവന്തി ത്രിപുണ്ഡ്രകം
ന തദ്ധ്യാനം ന തന്മോക്ഷം ന തജ്ജ്ഞാനം ന തത്തപഃ

എന്നാലും മൂഢരായ മനുഷ്യർ ത്രിപുണ്ഡ്രം ധരിക്കാറില്ല. ധ്യാനവും മോക്ഷപരിശ്രമവും അറിവും തപസ്സും എന്നുവേണ്ട,

28. വിനാ തിര്യക് ത്രിപുണ്ഡ്രം ച വിപ്രേണ യദനുഷ്ഠിതം
വേദസ്യാദ്ധ്യയനേ ശൂദ്രോ നാധികാരീ യഥാ ഭവേത്

വിലങ്ങനെ ത്രിപുണ്ഡ്രം ധരിക്കാത്ത ബ്രഹ്മണൻ ചെയ്യുന്ന എന്തും നിഷ്പ്രയോജനമാണ്. വേദാദ്ധ്യായ നത്തിന് ശൂദ്രൻ എങ്ങനെ അധികാരിയായി ഭവിക്കുന്നില്ലയോ,

29. ത്രിപുണ്ഡ്രേണ വിനാ വിപ്രോ നാധികാരീ ശിവാർച്ചനേ
പ്രാങ്മുഖശ്ചരണൗ ഹസ്തൗ പ്രക്ഷാള്യാചമ്യ പൂർവവത്

അതുപോലെ ത്രിപുണ്ഡ്രം ധരിക്കാത്ത വിപ്രനും ശിവാർച്ചനയ്ക്ക് അധികാരിയാകുന്നില്ല. കാലും കൈയും കഴുകി ആചമിച്ചിട്ട് കിഴക്കു നോക്കിയിരുന്ന് മുന്നേപ്പോലെ,

30. പ്രാണാനായമ്യ സങ്കല്പ്യ ഭസ്മ സ്നാനം സമാചരേത്
ആദായ ഭസിതം ശുദ്ധമഗ്നിഹോത്രസമുദ്ഭവം

പ്രാണായാമവും സങ്കല്പവും ചെയ്ത് ഭസ്മ സ്നാനം ചെയ്യണം. അഗ്നിഹോത്രത്തിൽ നിന്നുണ്ടായ ശുദ്ധമായ ഭസ്മമെടുത്ത്,

31. ഈശാനേന തു മന്ത്രണേ സ്വമൂർധനി വിനിക്ഷിപേത്
തത ആദായ തദ്ഭസ്മ മുഖേ ച പുരുഷേണ തു

ഈശാന മന്ത്രത്തോടെ സ്വശിരസ്സിൽ തൊടണം. വീണ്ടും ഭസ്മമെടുത്ത് പുരുഷമന്ത്രത്താൽ നെറ്റിയിലും തൊടണം.

32. അഘോരാഖ്യേന ഹൃദയേ ഗുഹ്യേ വാമാഹ്വയേന ച
സദ്യോ ജാതാഭിധാനേന ഭസ്മ പാദദ്വയേ ക്ഷിപേത്

അഘോര മന്ത്രത്താൽ മാറിടത്തിലും വാമനമന്ത്രത്താൽ നാഭിയിലും 'സദ്യോജാത' മന്ത്രത്താൽ രണ്ടു പാദങ്ങളിലും ഭസ്മം തൊടണം

33. സർവാംഗം പ്രണവേനൈവ മന്ത്രേണോദ്ധൂളനം തതഃ
ഏതദാഗ്നേയകം സ്നാനമുദിതം പരമർഷിഭിഃ

പ്രണവം കൊണ്ടു തന്നെ സർവാംഗങ്ങളിലും പിന്നീട് ഭസ്മം ഉദ്ധൂളനം ചെയ്യണം. ഇതാണ് ആഗ്നേയസ്നാനമെന്ന് പരമർഷികൾ പറയുന്നു.

34. സർവകർമ്മസമൃദ്ധ്യർത്ഥം കുര്യാദാദാവിദം ബുധഃ
തതഃ പ്രക്ഷാള്യ ഹസ്താദീനുപസ്പൃശ്യ യഥാവിധി

സർവ്വ കർമ്മങ്ങളുടെയും സമൃദ്ധിക്കുവേണ്ടി, അറിവുള്ളവർ ആദ്യം ഈ ആഗ്നേയസ്നാനം ചെയ്യണം. പിന്നെ കൈകൾ തുടങ്ങിയവ കഴുകി യഥാവിധി ആചമിച്ചതിനു ശേഷം

35. തിര്യക്ത്രിപുണ്ഡ്രം വിധിനാ ലലാടേ ഹൃദയേ ഗളേ
പഞ്ചഭിർബ്രഹ്മഭിർവാപി കൃതേന ഭസിതേന ച

വിധി പ്രകാരം നെറ്റിയിലും മാറിടത്തിലും കഴുത്തിലും പഞ്ചബ്രഹ്മമന്ത്രങ്ങൾ സഹിതം ഭസ്മം കൊണ്ട് വിലങ്ങനെ ത്രിപുണ്ഡ്രം ധരിക്കണം

36. ധൃതമേതത് ത്രിപുണ്ഡ്രം സ്യാത് സർവകർമ്മസു പാവനം
ശൂദ്രൈരന്ത്യജഹസ്തസ്ഥം ന ധാര്യം ഭസ്മ ച ക്വചിത്

ഇങ്ങനെ ധരിക്കുന്ന ത്രിപുണ്ഡ്രം സർവകർമ്മങ്ങൾക്കും പരിശുദ്ധി നൽകും. ശൂദ്രൻ അന്ത്യജരുടെ കൈയിൽ നിന്ന് ഭസ്മം വാങ്ങി ധരിക്കരുത്, ഒരിക്കലും.

37. ഭസ്മനാ സാഗ്നിഹോത്രേണ ലിപ്തഃ കർമ്മ സമാചരേത്
അന്യഥാ സർവ്വകർമ്മാണി ന ഫലന്തി കദാചന

അഗ്നിഹോത്രജമായ ഭസ്മം ധരിച്ചുകൊണ്ടുവേണം സകലകർമ്മങ്ങളും ചെയ്യാൻ. അങ്ങനെ അല്ലാതെ ചെയ്യുന്ന കർമ്മങ്ങൾ ഒന്നും ഒരിക്കലും ഫലവത്താകുകയില്ല.

38. സത്യം ശൗചം ജപോ ഹോമസ്തീർത്ഥം ദേവാദിപൂജനം
തസ്യ വ്യർത്ഥമിദം സർവം യസ്ത്രിപുണ്ഡ്രം ന ധാരയേത്

ആരാണോ ത്രിപുണ്ഡ്രം ധരിക്കാത്തത് അവനെ സംബന്ധിച്ച് സത്യവും ശൗചവും ജപവും ഹോമവും തിർത്ഥവും ദേവപൂജാദികളുമെല്ലാം കേവലം വ്യർത്ഥങ്ങളാണ്.

39. ത്രിപുണ്ഡ്രധൃഗ്വിപ്രവരോ യോ രുദ്രാക്ഷധരഃ ശുചിഃ
സ ഹന്തി രോഗദുരിതവ്യാധിദുർഭിക്ഷതസ്കരാൻ

ത്രിപുണ്ഡ്രവും രുദ്രാക്ഷവും ധരിക്കുന്ന ശുചിയായ ബ്രഹ്മണോത്തമൻ രോഗം, ദുരിതം,വ്യാധി,ദുർഭിക്ഷം, തസ്ക്കരന്മാർ തുടങ്ങിയവയെല്ലാം ജയിക്കും.

40. സമാപ്നോതി പരം ബ്രഹ്മ യതോ നാവർത്തതേ പുനഃ
സ പംക്തിപാവനഃ ശ്രാദ്ധേ പൂജ്യോ വിപ്രൈഃ സുരൈരപി

പിന്നെ പുനരാവൃത്തിരഹിതമായ ബ്രഹ്മപദം പ്രാപിക്കുകയും ചെയ്യും. ആ പംക്തിപാവനൻ വിപ്രന്മാർക്കും ദേവന്മാർക്കും പൂജ്യനാകുന്നു.

41. ശ്രാദ്ധേ യജ്ഞേ ജപേ ഹോമേ വൈശ്വദേവേ സുരാർച്ചനേ
ധൃതത്രിപുണ്ഡ്രഃ പൂതാ മൃത്യുംജയതി മാനവഃ
ഭസ്മധാരണമാഹാത്മ്യം ഭൂയോ/പി കഥയാമി തേ

യാഗം ഹോമം ജപം ശ്രാദ്ധം വൈശ്വദേവം ദേവപൂജ എന്നിവയിലെല്ലാം ത്രിപുണ്ഡ്രം ധരിച്ചവൻ പൂജിക്കപ്പെടും. ത്രിപുണ്ഡ്രധാരിയും പരിശുദ്ധനുമായ മനുഷ്യൻ മൃത്യുവിനെ ജയിക്കുന്നു. ഭസ്മധാരണത്തിന്റെ മാഹാത്മ്യത്തെപ്പറ്റി വീണ്ടും ഞാൻ അങ്ങയോടു പറയാം.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ

ദ്വാദശോ/ധ്യായഃ

# അഥ ത്രയോദശോ/ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. മഹാപാതകസംഘാശ്ച പാതകാന്യപരാണ്യപി
നശ്യന്തി മുനിശാർദ്ദൂല സത്യം സത്യം ന ചാന്യഥാ

മഹാപാപജാലവും മറ്റ് അനേകം പാപങ്ങളും ഹേ മുനീശ്വര, ഇത് ഒന്നുകൊണ്ട് നശിക്കും. മറ്റൊന്നുകൊണ്ടും നശിക്കില്ല, ഇതു സത്യം; സത്യം.

2. ഏകം ഭസ്മ ധൃതം യേന തസ്യ പുണ്യഫലം ശൃണു
യതീനാം ജ്ഞാനദം പ്രോക്തം വനസ്ഥാനാം വിരക്തിദം

ഒരിക്കൽ മാത്രം ഈ ഭസ്മം ധരിക്കുന്നതുകൊണ്ടുണ്ടാവുന്ന പുണ്യം എന്താണെന്ന് കേട്ടുകൊള്ളുക. യതിക്ക് ഇത് ജ്ഞാനം നൽകും; വാനപ്രസ്ഥർക്കിത് വിരക്തിയും നൽകും എന്നാണു പറയുന്നത്.

3. ഗൃഹസ്ഥാനാം മുനേ തദ്ധർമ്മവൃദ്ധികരം തഥാ
ബ്രഹ്മചര്യാശ്രമസ്ഥാനാം സ്വാധ്യായപ്രദമേവ ച

അതുപോലെതന്നെ ഗൃഹസ്ഥൻമാർക്കിത് ധർമ്മാഭിവൃദ്ധിയുണ്ടാക്കും. ബ്രഹ്മചര്യാശ്രമം സ്വീകരിച്ചവർക്ക് സ്വാധ്യായപ്രദമായും ഭവിക്കും.

4. ശൂദ്രാണാം പുണ്യദം നിത്യമന്യേഷാം പാപനാശനം
ഭസ്മനോദ്ധൂളനം ചൈവ തഥാ തിര്യക്ത്രിപുണ്ഡ്രകം

ശൂദ്രർക്ക് ഇത് പുണ്യവും അന്യർക്കിത് പാപമുക്തിയും നൽകും. ഭസ്മോദ്ധൂളനവും തിര്യക്(വിലങ്ങനെ) ത്രിപുണ്ഡ്രധാരണവും

5. രക്ഷാർത്ഥം സർവഭൂതാനാം വിധത്തേ വൈദികീ ശ്രുതിഃ
ഭസ്മനോദ്ധൂളനം ചൈവ തഥാ തിര്യക്ത്രിപുണ്ഡ്രകം

സർവ്വഭൂതങ്ങളുടെയും രക്ഷയ്ക്കുവേണ്ടി വിധിച്ചിരിക്കുന്നതാണെന്ന് വൈദികശ്രുതി പറയുന്നു. ഭസ്മോദ്ധൂളനവും അതുപോലെ തിര്യക്ത്രിപുണ്ഡ്രധാരണവും

6. യജ്ഞത്വേനൈവ സർവേഷാം വിധത്തേ വൈദികീ ശ്രുതിഃ
ഭസ്മനോദ്ധൂളനം ചൈവ തഥാ തിര്യക് ത്രിപുണ്ഡ്രകം

എല്ലാവർക്കും യജ്ഞമായി വിധിച്ചിരിക്കുന്നതാണെന്നാണ് വൈദികമായ മറ്റൊരു അഭിപ്രായം. ഭസ്മോദ്ധൂളനവും തിര്യക്ത്രിപുണ്ഡ്രവും,

7. സർവധർമ്മതയാ തേഷാം വിധത്തേ വൈദികീ ശ്രുതിഃ
ഭസ്മനോദ്ധൂളനം ചൈവ തഥാ തിര്യക്ത്രിപുണ്ഡ്രകം

സർവധർമ്മസ്വരൂപമായി വിധിച്ചിരിക്കുകയാണെന്നു വേദം മറ്റൊരിടത്തു പറയുന്നു. ഭസ്മോദ്ധൂളനവും തിര്യക്ത്രിപുണ്ഡ്രവും

8. മാഹേശ്വരാണാം ലിംഗാർത്ഥം വിധത്തേ വൈദികീ ശ്രുതിഃ
ഭസ്മനോദ്ധൂളനം ചൈവ തഥാ തിര്യക്ത്രിപുണ്ഡ്രകം

ശിവലിംഗാർച്ചനത്തിനുവേണ്ടി വിധിച്ചിരിക്കുന്നതാണെന്നും വേദം പറയുന്നു. ഭസ്മോദ്ധൂളനവും തിര്യക്ത്രിപുണ്ഡ്രവും

9. **വിജ്ഞാനാർത്ഥം ച സർവേഷാം വിധത്തേ വൈദികീ ശ്രുതിഃ**
**ശിവേന വിഷ്ണുനാ ചൈവ ബ്രഹ്മണാ വജ്രിണാ തഥാ**

എല്ലാവർക്കും ജ്ഞാനലഭത്തിനുവേണ്ടിയാണെന്നും വേദം പറയുന്നു. ശിവനും വിഷ്ണുവും ബ്രഹ്മാവും അതുപോലെ ദേവേന്ദ്രനും

10. **ഹിരണ്യഗർഭേണ തദവതാരൈർവരുണാദിഭിഃ**
**ദേവതാഭിർധൃതം ഭസ്മ ത്രിപുണ്ഡ്രോദ്ധൂളനാത്മകം**

ഹിരണ്യഗർഭനും തദവതാരങ്ങളായ വരുണാദിദേവന്മാരും ഭസ്മോദ്ധൂളനവും ത്രിപുണ്ഡ്രധാരണവും നടത്തുന്നു.

11. **ഉമാദേവ്യാ ച ലക്ഷ്മ്യാ ച വാചാ ചാന്യാഭിരാസ്തികൈഃ**
**സർവ്വസ്ത്രീഭിർധൃതം ഭസ്മ ത്രിപുണ്ഡ്രോദ്ധൂളനാത്മനാ**

ഉമാദേവിയും ലക്ഷ്മീദേവിയും സരസ്വതിയും അന്യദേവിമാരും ആസ്തികരായ മറ്റു സകലസ്ത്രീകളും ഭസ്മോദ്ധൂളനവും ത്രിപുണ്ഡ്രധാരണവും ചെയ്യുന്നു.

12. **യക്ഷരാക്ഷസഗന്ധർവ സിദ്ധവിദ്യാധരാദിഭിഃ**
**മുനിഭിശ്ച ധൃതം ഭസ്മ ത്രിപുണ്ഡ്രോദ്ധൂളനാത്മനാ**

യക്ഷന്മാർ രാക്ഷസന്മാർ ഗന്ധർവന്മാർ സിദ്ധന്മാർ വിദ്യാധരന്മാർ തുടങ്ങിയവരും മുനിമാരും ഭസ്മം ഉദ്ധൂളനം ചെയ്ത് ത്രിപുണ്ഡ്രം ധരിക്കുന്നു.

13. **ബ്രാഹ്മണൈഃ ക്ഷത്രിയൈർ വൈശ്യൈഃ ശൂദ്രൈരപി ച സങ്കരൈഃ**
**അപഭ്രംശൈഃ ധൃതം ഭസ്മ ത്രിപുണ്ഡ്രോദ്ധൂളനാത്മനാ**

ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരും സങ്കരജാതീയരും അപഭ്രഷ്ടരും എല്ലാം ഭസ്മം ഉദ്ധൂളനം ചെയ്ത് ത്രിപുണ്ഡ്രം ധരിക്കുന്നു.

14. **ഉദ്ധൂളനം ത്രിപുണ്ഡ്രം ച യൈഃ സമാചരിതം മുദാ**
**ത ഏവ ശിഷ്ടാ വിദ്വാംസോ നേതരേ മുനിപുംഗവ**

മഹാമുനേ,ഉദ്ധൂളനവും ത്രിപുണ്ഡ്രവും സന്തോഷത്തോടെ നിത്യവും ആര് ആചരിക്കുന്നുവോ അവരാണ് വിദ്വാന്മാരും വിശിഷ്ടരും; അല്ലാതെ മറ്റാരുമല്ല.

15. **ശിവലിംഗം മണിഃ സഖ്യം മന്ത്രഃ പഞ്ചാക്ഷരസ്തഥാ**
**വിഭൂതിരൗഷധം പുംസാം മുക്തിസ്ത്രീവശ്യകർമ്മിണി**

മുക്തിസ്ത്രീയെ വശീകരിക്കുക എന്ന കർമ്മത്തിൽ ശിവലിംഗമാണു വശ്യമണി; പഞ്ചാക്ഷരമന്ത്രമാണു സഖ്യം; വിഭൂതിയാണു വശ്യൗഷധം.

16. **ഭുനക്തി യത്ര ഭസ്മാംഗോ മൂർഖോ വാ പണ്ഡിതോ$f$പി വാ**
**തത്ര ഭുംക്തേ മഹാദേവഃ സപത്നീകോ വൃക്ഷധ്വജഃ**

ഭസ്മം ധരിച്ച ഒരുവൻ-അവൻ മൂർഖനോ പണ്ഡിതനോ ആയിക്കൊള്ളട്ടേ-എവിടെ ഭക്ഷണം കഴിക്കുന്നുവോ അവിടെ അത് സപത്നീകനും വൃഷധ്വജനുമായ മഹാദേവൻ ഭക്ഷണം കഴിക്കുന്നതിനു തുല്യമാണ്.

17. **ഭസ്മസംച്ഛിന്നസർവാംഗമനുഗച്ഛതി യഃ പുമാൻ**
**സർവപാതകയുക്തോ$f$പി പൂജിതോ മാനവോ$f$ചിരാത്**

സർവാംഗം ഭസ്മം ധരിച്ചവനെ അനുഗമിക്കുന്ന മനുഷ്യൻ സർവപാപങ്ങളും ചെയ്തവനാണെങ്കിലും അവൻ അചിരേണ പൂജ്യനായിത്തീരും.

**18. ഭസ്മസംച്ഛിന്നസർവാംഗം യഃ സ്തൗതി ശ്രദ്ധയാ സഹ**
**സർവപാതകയുക്തോ/പി പൂജിതോ മാനവോ/ചിരാത്**

സർവാംഗം ഭസ്മം പൂശിയവനെ ശ്രദ്ധയോടെ ആരാണോ വാഴ്ത്തുന്നത് അവൻ സർവപാപങ്ങളും ചെയ്തവനാണെങ്കിലും അചിരേണ പൂജ്യനായിഭവിക്കും.

**19. ത്രിപുണ്ഡ്രധാരിണേ ഭിക്ഷാപ്രദാനേന ഹി കേവലം**
**തേനാധീതം ശ്രുതം തേന തേന സർവമനുഷ്ഠിതം**

ത്രിപുണ്ഡ്രധാരിക്ക് ഒരു നേരത്തേ ഭിക്ഷകൊടുക്കുന്നതാരോ, അവനാണ് പഠിച്ചവൻ; അവനാണ് കേട്ടവൻ; അവനാണ് എല്ലാം അനുഷ്ഠിച്ചവൻ.

**20. യേന വിപ്രേണ ശിരസി ത്രിപുണ്ഡ്രം ഭസ്മനാ കൃതം**
**കീകടേഷ്വപി ദേശേഷു യത്ര ഭൂതിവിഭൂഷണഃ**

ഭസ്മം കൊണ്ട് നെറ്റിയിൽ പതിവായി പുണ്ഡ്രം ധരിക്കുന്ന വിപ്രൻ ഭസ്മവിഭൂഷിതനായി കീകട ദേശത്താണു വസിക്കുന്നതെങ്കിലും

**21. മാനവസ്തു വസേന്നിത്യം കാശീക്ഷേത്രസമം ഹി തത്**
**ദുഃശീലഃശീലയുക്തോ വാ യോഗയുക്തോ/പ്യലക്ഷണഃ**

ആ മനുഷ്യൻ കാശീക്ഷേത്രത്തിൽ നിത്യവും വസിക്കുന്നതുപോലെ കരുതണം. ദുശ്ശീലനോ ശീലവാനോ യോഗിയോ ലക്ഷണംകെട്ടവനോ,

**22. ഭൂതി ശാസനയുക്തോവാ സ പൂജ്യോ മമ പുത്രവത്**
**ഛദ്മനാപി ചരേദ്യോ ഹി ഭൂതിശാസനമൈശ്വരം**

ആരുമാകട്ടെ, അവൻ എന്റെ പുത്രനായ ബ്രഹ്മാവിനെപ്പോലെ പൂജ്യനാകുന്നു. വെറും നാട്യമായിട്ടാണെങ്കിലും, ഐശ്വര്യപൂർണ്ണമായ വിഭൂതി എന്നും ധരിച്ചുകൊണ്ട് നടക്കുന്നവൻ,

**23. സോ/പി യാം ഗതിമാപ്നോതി ന താം യജ്ഞശതൈരപി**
**സമ്പർക്കാല്ലീലയാ വാപി ഭയാദ്വാ ധാരയേത്തു യഃ**

എതു പദത്തിലാണോ എത്തിച്ചേരുന്നത് ആ പദം നൂറുയജ്ഞങ്ങൾ ചെയ്താലും ലഭിക്കുകയില്ല. സമ്പർക്കഗുണത്താലോ കളിയായിട്ടോ ഭയംകൊണ്ടോ വിഭൂതി ധരിച്ചെന്നുവരാം. അങ്ങനെ ധരിക്കുന്നതാരോ,

**24. വിധിയുക്താം വിഭൂതിം തു സ ച പൂജ്യോ യഥാ ഹ്യഹം**
**ശിവസ്യ വിഷ്ണോർദേവാനാം ബ്രഹ്മണസ്തൃപ്തികാരണം**

അവൻ വിധിപ്രകാരമാണ് ആ വിഭൂതി ധരിക്കുന്നതെങ്കിൽ അവനും എന്നെപ്പോലെ പൂജ്യനാണ്. ഭസ്മം ധരിക്കുന്നതുകൊണ്ട് ശിവനും വിഷ്ണുവും ദേവന്മാരും ബ്രഹ്മാവും സന്തൃപ്തരാകും.

**25. പാർവത്യാശ്ച മഹാലക്ഷ്മ്യാ ഭാരത്യാസ്തൃപ്തി കാരണം**
**ന ദാനേന ന യജ്ഞേന ന തപോഭിഃ സുദുർലഭൈഃ**

പാർവ്വതിക്കും ലക്ഷ്മിദേവിക്കും സരസ്വതിദേവിക്കും സംതൃപ്തിയുണ്ടാകുന്നതിന് അത് കാരണമാകും. ദാനംകൊണ്ടോ യജ്ഞംകൊണ്ടോ സുദുർല്ലഭമായ തപസുകൊണ്ടോ,

26. ന തീർത്ഥയാത്രയാ പുണ്യം ത്രി പുണ്ഡ്രേണ ച ലഭ്യതേ
ദാനം യജ്ഞാശ്ച ധർമ്മാശ്ച തീർത്ഥയാത്രാശ്ച നാരദ

തീർത്ഥയാത്രകൊണ്ടോ ത്രിപുണ്ഡ്രധാരണത്താൽ ലഭിക്കുന്ന പുണ്യം ലഭിക്കുകയില്ല. ഹേ നാരദർഷേ, ദാനവും യജ്ഞങ്ങളും ധർമ്മങ്ങളും തീർത്ഥയാത്രകളും

27. ധ്യാനം തപസ്ത്രിപുണ്ഡ്രസ്യ കലാം നാർഹതി ഷോഡശീം
യഥാ രാജാ സ്വചിഹ്നാങ്കം സ്വജനം മന്യതേ സദാ

ധ്യാനവും തപസ്സും ത്രിപുണ്ഡ്രത്തിന്റെ പതിനാറിലൊന്നു പോലും പുണ്യമുള്ളതല്ല. എപ്രകാരമാണോ രാജാവ് സ്വചിഹ്നം ധരിച്ചവനെ സദാ സ്വജനമായി കരുതുന്നത്,

28. തഥാ ശിവസ്ത്രിപുണ്ഡ്രാങ്കം സ്വകീയമിവ മന്യതേ
ദ്വിജാതിർവാ*f*ന്യജാതിർവാ ശുദ്ധചിത്തേന ഭസ്മനാ

അതുപോലെ ത്രിപുണ്ഡ്രം ധരിച്ചവനെ ശിവനും സ്വജനമായി കരുതുന്നു. ബ്രാഹ്മണജാതിയിൽ പെട്ടവനോ അന്യജാതിയിൽ ജനിച്ചവനോ ആയിക്കൊള്ളട്ടെ, ശുദ്ധചിത്തനായി ഭസ്മം കൊണ്ട്,

29. ധാരയേദ്യസ്ത്രിപുണ്ഡ്രാങ്കം രുദ്രസ്തേന വശീകൃതഃ
ത്യക്തസർവ്വാശ്രമാചാരോ ലുപ്തസർവക്രിയോ*f*പി സഃ

ആരാണോ ത്രിപുണ്ഡ്രം ധരിക്കുന്നത് അവനാൽ വശീകൃതനാണു രുദ്രൻ, സർവ ആശ്രമാചാരങ്ങളും ഉപേക്ഷിച്ചവനാകട്ടെ, നിത്യ നൈമിത്തികാദികർമ്മങ്ങൾക്കു ലോപം വരുത്തിയവനാകട്ടെ,

30. സകൃത്തിര്യക്ത്രിപുണ്ഡ്രാങ്കം ധാരയേത് സോ*f*പി മുച്യതേ
നാസ്യ ജ്ഞാനം പരീക്ഷേത ന കുലം ന വ്രതം തഥാ

ഒരു തവണ ത്രിപുണ്ഡ്രം ധരിച്ചാൽ മതി അവനും മുക്തനായി ഭവിക്കും. അവന്റെ അറിവോ കുലമോ അതുപോലെ വ്രതമോ നോക്കേണ്ടതില്ല.

31. ത്രിപുണ്ഡ്രാങ്കിതഭാലേന പൂജ്യ എവ ഹി നാരദ
ശിവമന്ത്രാത് പരോ മന്ത്രോ നാസ്തി തുല്യം ശിവാത്പരം

ഹേ നാരദ, ത്രിപുണ്ഡ്രം നെറ്റിയിൽലുള്ളതുകൊണ്ടുതന്നെ അവൻ പൂജ്യനാണെന്ന് കരുതി ക്കൊള്ളുക. ശിവമന്ത്രത്തിനുപരി ഒരു മന്ത്രമില്ല. ശൈവാചാരത്തെക്കാൾ ശ്രേഷ്ഠമായ ഒരാചാരമില്ല.

32. ശിവാർച്ചാനാത് പരം പുണ്യം നഹി തീർത്ഥം ച ഭസ്മനാ
രുദ്രാഗ്നേർയത്പരം തീർത്ഥം തദ്ഭസ്മ പരികീർത്തിതം

ശിവപൂജയെക്കാൾ ശ്രേഷ്ഠമായ ഒരു പുണ്യമില്ല. ഭസ്മസ്നാത്തെക്കാൾ ഉത്തമമായ ഒരു തീർത്ഥമില്ല. രുദ്രാഗ്നിയെക്കാൾ ഉത്തമമായ തീർത്ഥമുണ്ടെങ്കിൽ അതാണു ഭസ്മമെന്നു പ്രസിദ്ധമാണ്,

33. ധ്വംസനം സർവദുഃഖാനാം സർവപാപവിശോധനം
അന്ത്യജോ വാ*f*ധമോ വാപി മൂർഖോ വാ പണ്ഡിതോ*f*പി വാ

സർവ്വ ദുഃഖങ്ങളെയും അത് ധ്വംസിക്കും; സർവ്വപാപങ്ങളെയും അത് വിശോധിക്കും. അന്ത്യജനോ അധമനോ ആവട്ടെ, മൂർഖനോ പണ്ഡിതനോ ആവട്ടെ,

34. യസ്മിൻദേശേ വസേന്നിത്യം ഭൂതിശാസനസംയുതഃ
തസ്മിൻ സദാശിവഃ സോമഃ സർവ്വഭൂതഗണൈർവൃതഃ
സർവ്വതീർത്ഥൈശ്ച സംയുക്തഃ സാന്നിധ്യം കുരുതേ സദാ

ഭസ്മം ധരിച്ചുകൊണ്ട് അവൻ എതു ദിക്കിൽ വസിക്കുന്നുവോ അവിടെ സദാശിവൻ ഉമയോടും സർവ്വഭൂതഗണങ്ങളോടും സർവ്വതീർത്ഥങ്ങളോടും കൂടി സദാ സാന്നിദ്ധ്യം ചെയ്യുന്നു.

35. ഏതാനി പഞ്ചശിവമന്ത്രപവിത്രിതാനി
ഭസ്മാനി കാമദഹനാംഗവിഭൂഷിതാനി
ത്രൈപുണ്ഡ്രകാണി രചിതാനി ലലാടപട്ടേ
ലുമ്പന്തി ദൈവലിഖിതാനി ദുരക്ഷരാണി

ഇവയാണ് സദ്യോജാതാദി പഞ്ചബ്രഹ്മമന്ത്രങ്ങൾ കൊണ്ട് പവിത്രീകരിക്കപ്പെട്ടവയും കാമവൈരിയായ പരമേശ്വരൻ സ്വദേഹത്തിൽ ചാർത്തിയിരിക്കുന്നവയു. മായ ഭസ്മങ്ങൾ. നെറ്റിത്തടത്തിൽ ധരിക്കുന്ന ത്രിപുണ്ഡ്രരേഖകൾ ദൗർഭാഗ്യകരങ്ങളായ ശിരോലിഖിതങ്ങളെപ്പോലും മായ്ച്ചുകളുയും

ഇതി ശ്രീ ദേവിഭാഗവതേ എകാദശസ്കന്ധേ
ത്രയോദശോ*f*ദ്ധ്യായഃ

# അഥ ചതുർദ്ദശോ*f*ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ഭസ്മദിഗ്ധശരീരായ യോ ദദാതി ധനം മുദാ
തസ്യ സർവാണി പാപാനി വിനശ്യന്തി ന സംശയഃ

സർവാംഗങ്ങളിലും ഭസ്മം പൂശിയവന്ന് സന്തോഷത്തോടെ ആരാണോ ധനം നൽകുന്നത് അവന്റെ സർവപാപങ്ങളും നശിക്കുമെന്നുള്ളതിനു സംശയമില്ല.

2. ശ്രുതയഃ സ്മൃതയഃ സർവാഃ പുരാണാന്യഖിലാന്യപി
വദന്തി ഭൂതിമാഹാത്മ്യം തസ്മാത്തദ്ധാരയേദ്ദ്വിജഃ

എല്ലാ ശ്രുതികളും സ്മൃതികളും അഖിലപുരാണങ്ങളും വിഭൂതിയുടെ മാഹാത്മ്യം പറയുന്നുണ്ട്. അതിനാൽ ബ്രാഹ്മണൻ അതു ധരിക്കണം.

3. സിതേന ഭസ്മനാ കുര്യാത്ത്രിസന്ധ്യം യത്ത്രിപുണ്ഡ്രകം
സർവപാപവിനിർമുക്തഃ ശിവലോകേ മഹീയതേ

വെള്ളം ചേർക്കാത്ത ഭസ്മംകൊണ്ട് ത്രിസന്ധ്യകളിലും ത്രിപുണ്ഡ്രം ധരിക്കുന്നവൻ സർവപാപങ്ങളിൽനിന്ന് മുക്തനും ശിവലോകത്ത് പൂജ്യനുമായിത്തീരും.

4. യോഗീ സർവാംഗകം സ്നാനമാപാദതലമസ്തകം
ത്രിസന്ധ്യമാചരേന്നിത്യമാശു യോഗമവാപ്നുയാത്

ത്രിസന്ധ്യകളിലും മുടങ്ങാതെ, പാദം മുതൽ ഉച്ചിവരെ സർവാംഗം ഭസ്മസ്നാനം ആചരിക്കുന്ന യോഗി വളരെവേഗം യോഗോന്നതിയെ പ്രാപിക്കും.

5. ഭസ്മസ്നാനേന പുരുഷഃ കുലസ്യോദ്ധാരകോ ഭവേത്
ഭസ്മസ്നാനം ജലസ്നാനാദസംഖ്യേയഗുണാന്വിതം

ഭസ്മസ്നാനം ചെയ്യുന്നവൻ കുലത്തിന്റെ ഉദ്ധാരകനായി ഭവിക്കും. ജലസ്നാനത്തെക്കാൾ അനേകം മടങ്ങ് ഗുണമുള്ളതാണ് ഭസ്മസ്നാനം.

**6. സർവ്വതീർത്ഥേഷു യത് പുണ്യം സർവ്വതീർത്ഥേഷു യത്ഫലം**
**തത്ഫലം ലഭതേ സർവ്വം ഭസ്മസ്നാനാന്ന സംശയഃ**

സർവതീർത്ഥങ്ങളിലും സ്നാനംചെയ്താൽ എന്തു പുണ്യം ലഭിക്കുമോ സർവതീർത്ഥങ്ങളിലും സ്നാനം ചെയ്താൽ എന്തുഫലം ലഭിക്കുമോ അതെല്ലാം ഭസ്മസ്നാനം കൊണ്ടു ലഭിക്കും; സംശയമില്ല.

**7. മഹാപാതകയുക്തോ വാ യുക്തോ വാപ്യുപപാതകൈഃ**
**ഭസ്മസ്നാനേന തത്സർവ്വം ദഹത്യഗ്നിരിവേന്ധനം**

മഹാപാതകം ചെയ്തവനോ മറ്റു പാപങ്ങൾ ചെയ്തവനോ ആകട്ടെ ഭസ്മസ്നാനം അവന്റെ സർവപാപങ്ങളെയും അഗ്നി വിറകിനെയെന്നപോലെ ചുട്ടുകളയും.

**8. ഭസ്മസ്നാനാത് പരംസ്നാനം പവിത്രം നൈവ വിദ്യതേ**
**ഏവമുക്തം ശിവേനാദൗ തദാ സ്നാതഃ സ്വയം ശിവഃ**

ഭസ്മസ്നാനത്തെക്കാൾ പരമപവിത്രമായ മറ്റു സ്നാനമില്ല, എന്നിങ്ങനെ അരുളിചെയ്തുകൊണ്ടാണ് ശിവൻ ആദ്യം ഭസ്മസ്നാനം ചെയ്തത്.

**9. തദാപ്രഭൃതി ബ്രഹ്മാദ്യാ മുനയശ്ച ശിവാർത്ഥിനഃ**
**സർവകർമ്മസു യത്നേന ഭസ്മസ്നാനം പ്രചക്രിരേ**

അന്നുമുതൽ ബ്രഹ്മാദി ദേവന്മാരും ശിവകാംക്ഷികളായ മുനിമാരും എങ്ങനെയും ഏതുകർമ്മങ്ങൾക്കും ഭസ്മസ്നാനം ചെയ്തുതുടങ്ങി. ഏതു കർമ്മത്തിന്റേയും പ്രാരംഭമായി ഭസ്മസ്നാനം ആചരിക്കാൻ തുടങ്ങി എന്നർത്ഥം.

**10. തസ്മാദേതച്ഛിരഃസ്നാനമാഗ്നേയം യഃ സമാചരേത്**
**അനേനൈവ ശരീരേണ സ ഹി രുദ്രോ ന സംശയഃ**

അതിനാൽ ആഗ്നേയമായ ഈ ശിരസ്നാനം ആരാണോ ആചരിക്കുന്നത് അവൻ ഈ ശരീരത്തോടുകൂടിയ രുദ്രനാണ് എന്നതിനു സംശയമില്ല.

**11. യേ ഭസ്മധാരിണം ദൃഷ്ട്വാ പരിതൃപ്താ ഭവന്തി തേ**
**ദേവാസുരമുനീന്ദ്രൈശ്ച പൂജ്യാ നിത്യം ന സംശയഃ**

ആരാണോ ഭസ്മം ധരിച്ചവനെ കണ്ടാൽ സന്തുഷ്ടരായിത്തീരുന്നത് അവർ ദേവാസുരമുനീന്ദ്രന്മാർക്കെല്ലാം നിത്യവും പൂജ്യരാണ് എന്നതിനു സംശയമില്ല.

**12. ഭസ്മസംഛന്നസർവാംഗം ദൃഷ്ട്വോത്തിഷ്ഠതി യഃ പുമാൻ**
**തം ദൃഷ്ട്വാ ദേവരാജോപി ദണ്ഡവത് പ്രണമിഷ്യതി**

സർവാംഗം ഭസ്മം ധരിച്ചിരിക്കുന്നവനെ കണ്ട ഉടൻ എഴുന്നേൽക്കുന്നവനെ കണ്ടാൽ ദേവേന്ദ്രൻപോലും എഴുന്നേറ്റ് സാഷ്ടാംഗം പ്രണമിക്കും.

**13. അഭക്ഷ്യഭക്ഷണം യേഷാം ഭസ്മധാരണപൂർവകം**
**തേഷാം തദ്ഭക്ഷ്യമേവ സ്യാന്മുനേ നാത്ര വിചാരണാ**

മഹർഷേ, ഭസ്മധാരിയായിട്ട് അഭക്ഷ്യം ഭക്ഷിക്കുന്നവർക്ക് അത് ഭക്ഷ്യമായിട്ടേ തീരൂ; സംശയിക്കേണ്ട കാര്യമില്ല.

**14. യഃ സ്നാതി ഭസ്മനാ നിത്യം ജലേ സ്നാത്വാ തതഃപരം**
**ബ്രഹ്മചാരീ ഗൃഹസ്ഥോ വാ വാനപ്രസ്ഥോƒഥവാദരാത്**

വെള്ളത്തിൽ മുങ്ങിക്കുളിച്ചതിനുശേഷം ആരാണോ നിത്യവും ഭക്തിപൂർവം ഭസ്മസ്നാനം ചെയ്യുന്നത് അവൻ ബ്രഹ്മചാരിയോ ഗൃഹസ്ഥനോ ആവട്ടെ,

**15. സർവപാപവിനിർമുക്തഃ സ യാതി പരമാം ഗതിം**
**ആഗ്നേയം ഭസ്മനാ സ്നാനം യതീനാം ച വിശിഷ്യതേ**

സർവപാപനിർമുക്തനാകും; അവൻ പരമപദം പ്രാപിക്കും. ആഗ്നേയമായ ഭസ്മസ്നാനം യതികൾക്ക് വിശേഷമാണ്.

**16. ആർദ്രസ്നാനാദ്വരം ഭസ്മസ്നാനമാർദ്രവധോ ധ്രുവഃ**
**ആർദ്രം തു പ്രകൃതിം വിദ്യാത് പ്രകൃതിം ബന്ധനം വിദുഃ**

ജലസ്നാനത്തെക്കാൾ ഉത്തമമാണ് ഭസ്മസ്നാനം. കാരണം അത് ആർദ്രതപോക്കുമെന്നു നിശ്ചയമാണ്. പ്രകൃതിക്ക് ആർദ്രതയുള്ളതിനാൽ അത് ബന്ധനമാണെന്നു പറയുന്നു.

**17. പ്രകൃതേസ്തു പ്രഹാണായ ഭസ്മനാ സ്നാനമിഷ്യതേ**
**ഭസ്മനാ സദൃശം ബ്രഹ്മന്നാസ്തി ലോകത്രയേഷ്വപി**

ഭസ്മസ്നാനം പ്രകൃതിയെ അതിശയിക്കാൻ വിധിച്ചിട്ടുള്ളതാണ്. ഹേ ബ്രഹ്മജ്ഞനായ മഹർഷേ, ഭസ്മത്തിനു തുല്യമായി മറ്റൊന്ന് മൂന്നു ലോകത്തിലുമില്ല.

**18. രക്ഷാർത്ഥം മംഗളാർത്ഥം ച പവിത്രാർത്ഥം പുരാ സുരൈഃ**
**ഭസ്മ ദൃഷ്ട്വാ മുനേ പൂർവം ദത്തം ദേവ്യൈ പ്രിയേണ തു**

രക്ഷയ്ക്കും മംഗളത്തിനും പരിശുദ്ധിക്കുംവേണ്ടി പണ്ടേ ദേവന്മാർ കണ്ടുവച്ചിട്ടുള്ളതാണു ഭസ്മം. അത് ആദ്യം ദേവിക്കാണു മഹാദേവൻ നൽകിയത്.

**19. തസ്മാദേതച്ഛിരഃസ്നാനമാഗ്നേയം യഃ സമാചരേത്**
**ഭവപാശൈർവിനിർമുക്തഃ ശിവലോകേ മഹീയതേ**

അതുകൊണ്ട് ആഗ്നേയമായ ഈ ശിരസ്നാനം ആചരിക്കുന്നവൻ സംസാരപാശമുക്തനായി ശിവലോകത്ത് പൂജിക്കപ്പെടും.

**20. ജ്വരരക്ഷഃപിശാചാശ്ച പൂതനാകുഷ്ഠഗുല്മകാഃ**
**ഭഗന്ദരാണി സർവാണി ചാശീതിർവാതരോഗകാഃ**

ജ്വരരാക്ഷസപിശാചുക്കളും ഗ്രഹബാധകളും കുഷ്ഠം ഗുല്മം ഭഗന്ദരം തുടങ്ങിയരോഗങ്ങളും എൺപതുതരം വാതരോഗങ്ങളും

**21. ചതുഃഷഷ്ഠിഃ പിത്തരോഗാഃ ശ്ലേഷ്മാഃ സപ്തത്രിപഞ്ചകാഃ**
**വ്യാഘ്രചൗരഭയം ചൈവാപ്യന്യേ ദുഷ്ടഗ്രഹാ അപി**

അറുപത്തിനാലിനം പിത്തരോഗങ്ങളും നൂറ്റഞ്ചുവിധം കഫരോഗങ്ങളും മറ്റു ദുഷ്ടഗ്രഹങ്ങളും കടുവ കള്ളന്മാർ തുടങ്ങിയവയിൽ നിന്നുള്ള ഭയവും

22. ഭസ്മസ്നാനേന നശ്യന്തി സിംഹേനേവ യഥാ ഗജാഃ
ശുദ്ധശീതജലേനൈവ ഭസ്മനാ ച ത്രിപുണ്ഡ്രകം

സിംഹത്താൽ ആനക്കൂട്ടമെന്നപോലെ ഭസ്മസ്നാനത്താൽ നശിക്കും. തണുത്ത ശുദ്ധജലം ചേർത്തു കുതിർത്ത ഭസ്മം കൊണ്ട് ത്രിപുണ്ഡ്രം,

23. യോ ധാരയേത് പരം ബ്രഹ്മ സ പ്രാപ്നോതി ന സംശയഃ
"ഭസ്മനാ ച ത്രിപുണ്ഡ്രം ച യഃ കോഽപി ധാരയേത് പരം
സ ബ്രഹ്മലോകമാപ്നോതി മുക്തപാപോ ന സംശയഃ"
യഥാവിധി ലലാടേ വൈ വഹ്നിവീര്യപ്രധാരണാത്

ആരാണോ ധരിക്കുന്നത് അവൻ നിസ്സംശയം ബ്രഹ്മപദം പ്രാപിക്കും "ഭസ്മം കൊണ്ട് ത്രിപുണ്ഡ്രം ധരിക്കുന്നവൻ ആരായാലും അവൻ പാപനിർമുക്തനായി ബ്രഹ്മലോകം പ്രാപിക്കുമെന്നതിനു സംശയമില്ല." വഹ്നിവീര്യമായ ഭസ്മം യഥാവിധി ലലാടത്തിൽ ധരിച്ചാൽ അത്,

24. നാശയേല്ലിഖിതാം യാമീം ലലാടസ്ഥാം ലിപിം ധ്രുവം
കണ്ഠോപരികൃതം പാപം നാശയേത്തത് പ്രധാരണാത്

ലലാടത്തിലെ മൃത്യുരേഖയെപ്പോലും നശിപ്പിക്കുമെന്നു തീർച്ചയാണ്. കഴുത്തിനുമേൽഭാഗം കൊണ്ടു ചെയ്ത പാപമൊക്കെയും അതുകൊണ്ടു നശിച്ചുപോകും.

25. കണ്ഠേ ച ധാരണാത് കണ്ഠഭോഗാദികൃതപാതകം
ബാഹ്വോർബാഹുകൃതം പാപം വക്ഷസാ മനസാ കൃതം

കണ്ഠത്തിൽ ധരിക്കുന്നതുനിമിത്തം കണ്ഠംകൊണ്ടു ചെയ്ത പാതകം നശിക്കും. ബാഹുക്കളിൽ ധരിച്ചാൽ ബാഹുക്കൾ കൊണ്ടുചെയ്ത പാപവും മാറിൽ ധരിച്ചാൽ മനസ്സുകൊണ്ടു ചെയ്തപാപവും നശിക്കും.

26. നാഭ്യാം ശിശ്നകൃതം പാപം ഗുദേ ഗുദകൃതം ഹരേത്
പാർശ്വയോർ ധാരണാദ്ബ്രഹ്മൻ പരസ്ത്ര്യാലിംഗനാദികം

നാഭിയിൽ ധരിച്ചാൽ ശിശ്നം കൊണ്ട് ചെയ്ത പാപവും ഗുദത്തിൽ ധരിച്ചാൽ ഗുദംകൊണ്ട് ചെയ്ത പാപവും നശിക്കും. ഹേ ബ്രഹ്മജ്ഞ, പാർശ്വങ്ങളിൽ ധരിച്ചാൽ പരസ്ത്രീയെ ആലിംഗനം ചെയ്തതുകൊണ്ടുള്ള പാപവും നശിക്കും.

27. തദ്ഭസ്മ ധാരണം ശസ്തം സർവത്രൈവ ത്രിലിംഗകം
ബ്രഹ്മവിഷ്ണുമഹേശാനാം ത്രയ്യഗ്നീനാം ച ധാരണം

അതിനാൽ മൂന്നുരേഖകളോടുകൂടിയ ഭസ്മധാരണം എല്ലാകാര്യങ്ങൾക്കും ഉത്തമമാകുന്നു. അത് ബ്രഹ്മവിഷ്ണുമഹേശ്വരന്മാരുടെയും വേദപ്രോക്തമായ വഹ്നിത്രയത്തിന്റേയും

28. ഗുണലോകത്രയാണാം ച ധാരണം തേന വൈ കൃതം
ഭസ്മചരന്തോ ദ്വിജോ വിദ്വാൻ മഹാപാതകസംഭവൈഃ

ത്രിഗുണങ്ങളുടെയും ത്രിലോകങ്ങളുടെയും ധാരണംതന്നെയാണ്. ഭസ്മധാരിയും വിദ്വാനുമായ ദ്വിജൻ മഹാപാതകങ്ങൾകൊണ്ട് ഉണ്ടാവുന്ന,

29. ദോഷൈർവിയുജ്യതേ സദ്യോ മുച്യതേ ച ന സംശയഃ
ഭസ്മനിഷ്ഠസ്യ ദഹ്യന്തേ ദോഷാ ഭസ്മാഗ്നി സംഗമാത്

ദോഷങ്ങളിൽ നിന്നെല്ലാം വേർപെടുകയും വേഗം മുക്തനാകുകയും ചെയ്യും; സംശയമില്ല. ഭസ്മനിഷ്ഠനായ ഒരുവന്റെ ദോഷങ്ങൾ ഭസ്മാഗ്നിയാൽത്തന്നെ ദഹിച്ചുപോകും.

**30. ഭസ്മസ്നാനവിശുദ്ധാത്മാ ആത്മനിഷ്ഠ ഇതി സ്മൃതഃ**
**ഭസ്മനാ ദിഗ്ദ്ധസർവാംഗോ ഭസ്മദീപ്ത ത്രിപുണ്ഡ്രകഃ**

ഭസ്മസ്നാനത്താൽ വിശുദ്ധചിത്തനായിത്തീർന്നവനെ ആത്മനിഷ്ഠനെന്നു പറയുന്നു. സർവാവയവങ്ങളിലും ഭസ്മം ധരിച്ചവനും ഭസ്മത്താൽ തിളങ്ങുന്ന ത്രിപുണ്ഡ്രം ധരിച്ചവനും

**31. ഭസ്മശായീ ച പുരുഷോ ഭസ്മനിഷ്ഠ ഇതി സ്മൃതഃ**
**ഭൂതപ്രേതപിശാചാദ്യാ രോഗാശ്ചാതീവ ദുഃസഹാഃ**

ഭസ്മത്തിൽ ശയിക്കുന്നവനുമായ മനുഷ്യനെ ഭസ്മനിഷ്ഠനെന്നു പറയാം. ഭൂതപ്രേതപിശാചാദികളും അത്യന്തം ദു:സഹങ്ങളായ രോഗങ്ങളും,

**32. ഭസ്മനിഷ്ഠസ്യ സാന്നിദ്ധ്യാദ്വിദ്രവന്തി ന സംശയഃ**
**ഭാസനാദ്ഭസിതം പ്രോക്തം ഭസ്മ കല്മഷ ഭക്ഷണാത്**

ഭസ്മനിഷ്ഠന്റെ സന്നിധിയിൽനിന്ന് അതിവേഗം ഓടിപ്പോകുമെന്നതിനു സംശയമില്ല. ഭാസിക്കുന്നതുകൊണ്ട്-പ്രകാശിക്കുന്നതുകൊണ്ട്-ഭസ്മത്തിന് ഭസിതം എന്നപറയും. പാപത്തെ ഭക്ഷിക്കുന്നതിനാൽ ഭസ്മമെന്നും പറയുന്നു.

**33. ഭൂതിർഭൂതികരീ പുംസാം രക്ഷാ രക്ഷാകരീ പൂരാ**
**ത്രിപുണ്ഡ്രധാരിണം ദൃഷ്ട്വാ ഭൂതപ്രേതപുരഃസരാഃ**

മനുഷ്യർക്ക് ഐശ്വര്യപ്രദമായതിനാൽ 'വിഭൂതി'യെന്നും മനുഷ്യരെ രക്ഷിക്കുന്നതിനാൽ 'രക്ഷ' എന്നും പേരുണ്ട്. ത്രിപുണ്ഡ്രധാരിയെ കണ്ടാൽ ഭൂതപ്രേതാദികൾ,

**34. ഭീതാഃ പ്രകമ്പിതാഃ ശീഘ്രം നശ്യന്ത്യേവ ന സംശയഃ**
**സ്മരണാദേവ രുദ്രസ്യ യഥാ പാപം പ്രണശ്യതി**

രുദ്രസ്മരണകൊണ്ട് പാപം എങ്ങനെയാണോ നശിക്കുന്നത് അതുപോലെ ഭയപ്പെട്ടുവിറച്ച് നശിക്കുകതന്നെ ചെയ്യുമെന്നതിനു സംശയമില്ല.

**35. അപ്യകാര്യസഹസ്രാണി കൃത്വാ യഃ സ്നാതി ഭസ്മനാ**
**തത്സർവം ദഹതേ ഭസ്മ യഥാഗ്നിസ്തേജസാ വനം**

വേണ്ടാത്ത കാര്യങ്ങൾ ഒട്ടേറെ ചെയ്തിട്ട് ആരാണോ ഭസ്മസ്നാനം ചെയ്യുന്നത്, അവന്റെ പാപങ്ങളെല്ലാം അഗ്നിവനത്തെ എന്നപോലെ അത് ദഹിപ്പിച്ചുകളയും.

**36. കൃത്വാഽപി ചാതുലം പാപം മൃത്യുകാലേഽപി യോ ദ്വിജഃ**
**ഭസ്മസ്നായീ ഭവേത് കശ്ചിത് ക്ഷിപ്രം പാപൈഃ പ്രമുച്യതേ**

ഒട്ടേറെ പാപം ചെയ്തവനാണെങ്കിലും മരണത്തോടു സമീപിച്ച ഒരു ബ്രാഹ്മണൻ ഭസ്മസ്നാനം ചെയ്യുന്നുവെങ്കിൽ പാപങ്ങളിൽനിന്ന് വേഗം മുക്തനാകും.

**37. ഭസ്മസ്നാനാദ്വിശുദ്ധാത്മാ ജിതക്രോധോ ജിതേന്ദ്രിയഃ**
**മത്സമീപം സമാഗത്യ ന സ ഭൂയോഽഭിവർത്തതേ**

ഭസ്മസ്നാനത്താൽ വിശുദ്ധചിത്തനും ക്രോധരഹിതനും ജിതേന്ദ്രിയനുമായ ഒരുവൻ എന്റെ സമീപമെത്തിയാൽപിന്നെ അവനു ജനനമരണാദികൾ ഉണ്ടാവുകയില്ല.

38. വനസ്പതിഗതേ സോമേ ഭസ്മോദ്ധൂളിതവിഗ്രഹഃ
അർച്ചിതം ശങ്കരം ദൃഷ്ട്വാ സർവപാപൈഃ പ്രമുച്യതേ

കറുത്തവാവും തിങ്കളാഴ്ചയും ചേർന്ന ദിവസം ശരീരമാകെ ഭസ്മം പൂശി ശിവപൂജ ദർശിച്ചാൽ അവനു സർവപാപങ്ങളിൽ നിന്നും മുക്തനാകാം

39. ആയുഷ്കാമോ/ഥവാ വിദ്വാൻ ഭൂതികാമോ/ഥവാ നരഃ
നിത്യം വൈ ധാരയേദ്ഭസ്മ മോക്ഷകാമീ ച വൈ ദ്വിജഃ

ആയുഷ്ക്കാമിയും ഐശ്വര്യകാമിയുമായ മനുഷ്യനും മോക്ഷകാമിയായ ബ്രാഹ്മണനും നിത്യവും ഭസ്മം ധരിക്കുക തന്നെ വേണം.

40. ത്രിപുണ്ഡ്രം പരമം പുണ്യം ബ്രഹ്മവിഷ്ണുശിവാത്മകം
നേ ഘോരാ രാക്ഷസാഃ പ്രേതാ യേ ചാന്യേ ക്ഷുദ്രജന്തവഃ

ബ്രഹ്മവിഷ്ണുശിവാത്മകവും പരമപവിത്രവുമായ ത്രിപുണ്ഡ്രമാണു ധരിക്കേണ്ടത്. ഘോരരാക്ഷസന്മാരും പ്രേതങ്ങളും മറ്റു ക്ഷുദ്രജന്തുക്കളും

41. ത്രിപുണ്ഡ്രധാരിണം ദൃഷ്ട്വാ പലായന്തേ ന സംശയഃ
കൃത്വാ ശൗചാദികം കർമ്മ സ്നാത്വാ തു വിമലേ ജലേ

ത്രിപുണ്ഡ്രധാരിയെ കണ്ടാൽ ഓടിക്കളയുമെന്നു തീർച്ചയാണ്. ശൗചാദികർമ്മങ്ങൾ ചെയ്ത് ശുദ്ധജലത്തിൽ സ്നാനം ചെയ്തശേഷം

42. ഭസ്മനോദ്ധൂളനം കാര്യമാപാദതലമസ്തകം
കേവലം വാരുണം സ്നാനം ദേഹേ ബാഹ്യമലാപഹം

പാദതലം മുതൽ മസ്തകംവരെ ഭസ്മം പൂശണം. ജലസ്നാനം ശരീരത്തിലെ ബാഹ്യമലം മാത്രമേ ഇല്ലാതാക്കൂ.

43. വിഭൂതിസ്നാനമനഘം ബാഹ്യാന്തരമലാപഹം
ത്യക്ത്വാപി വാരുണം സ്നാനം തത്പരഃ സ്യാന്ന സംശയഃ

വിഭൂതിസ്നാനമാകട്ടെ പാപം പോക്കുന്നതും ബാഹ്യവും ആന്തരവുമായ മലത്തെ ഇല്ലാതാക്കുന്നതുമാണ്. അതിനാൽ ജലസ്നാനം വെടിഞ്ഞാലും ഭസ്മസ്നാനത്തിൽ നിഷ്കർഷയുള്ളവനായിരിക്കണം.

44. കൃതമപ്യകൃതം സത്യം ഭസ്മസ്നാനം വിനാ മുനേ
ഭസ്മസ്നാനം ശ്രുതിപ്രോക്തമാഗ്നേയം സ്നാനമുച്യതേ

ഭസ്മസ്നാനം ചെയ്യാതെയാണെങ്കിൽ ചെയ്ത സത്യവും ചെയ്യാത്തതുപോലെയാകും. മഹർഷേ, ഭസ്മസ്നാനമെന്നത് വേദത്തിൽ പറഞ്ഞിട്ടുള്ള ആഗ്നേയ സ്നാനമാണെന്നു പറയപ്പെടുന്നു.

45. അന്തർബഹിശ്ച സംശുദ്ധം ശിവപൂജാഫലം ലഭേത്
യദ്ബാഹ്യമലമാത്രസ്യ നാശകം സ്നാനമസ്തി തത്

ആ ആഗ്നേയ സ്നാനം ചെയ്താൽ ബാഹ്യാന്തരശുദ്ധിയും ശിവപൂജാഫലവും ലഭിക്കും. ജലസ്നാനം ബാഹ്യമലത്തെ മാത്രമാണു നശിപ്പിക്കുന്നതെങ്കിൽ,

46. തദ്വിനശ്യതി തീവ്രേണ പ്രാണിബാഹ്യാന്തരംമലം
കൃത്വാ/പി കോടിശോ നിത്യം വാരുണം സ്നാനമാദരാത്

ആഗ്നേയസ്നാനം പ്രാണികളുടെ ബാഹ്യവും ആന്തരവുമായ മലത്തെ നശിപ്പിക്കും. നിത്യവും അനേകം തവണ ജലസ്നാനം ചെയ്താലും,

47. ന ഭവത്യേവ പൂതാത്മാ ഭസ്മസ്നാനം വിനാ മുനേ
യദ് ഭസ്മസ്നാനമാഹാത്മ്യം തദ്വേദോ വേദ തത്ത്വതഃ

ഭസ്മസ്നാനം കൂടാതെ ഒരുവൻ പരിശുദ്ധനാകുകയില്ല. ഭസ്മസ്നാനത്തിന്റെ മാഹാത്മ്യം എത്രയുണ്ടോ അത് യഥാർത്ഥമായി വേദങ്ങൾക്കേ അറിയൂ.

48. യദ്വാ വേദ മഹാദേവഃ സർവവേദശിഖാമണിഃ
ഭസ്മാസ്നാനമകൃത്വൈവ യഃ കുര്യാത് കർമ്മ വൈദികം

അല്ലെങ്കിൽ വേദജ്ഞന്മാരിൽ ഉത്തമനായ മഹാദേവനുമറിയാം. മറ്റാരും അത് യഥാർത്ഥത്തിൽ അറിഞ്ഞിട്ടില്ലെന്നർത്ഥം. ഭസ്മാസ്നാനം കൂടാതെ ആരാണോ വൈദികർമ്മം ചെയ്യുന്നത്,

49. സ തത്കർമ്മ കലാർധാർധമപി നാപ്നോതി വസ്തുതഃ
യ കരിഷ്യതി യത്നേന ഭസ്മസ്നാനം യഥാവിധി

അവന് ആ കർമ്മത്തിന്റെ കലാംശത്തിന്റെ പകുതി ഫലം പോലും യഥാർത്ഥത്തിൽ ലഭിക്കുകയില്ല. ആരാണോ പണിപ്പെട്ടു, യഥാവിധി ഭസ്മസ്നാനം ചെയ്യുന്നത്,

50. സ ഏവൈകഃ സർവകർമ്മസ്വധികാരീ ശ്രുതിശ്രുതഃ
പാവനം പാവനാനാം ച ഭസ്മസ്നാനം ശ്രുതിശ്രുതം

അവൻ ഒരുവൻ മാത്രമാണ് സർവകർമ്മങ്ങൾക്കും അധികാരിയായിത്തീരുന്നതെന്ന് ശ്രുതിപ്രസിദ്ധമാണ്. വേദോക്തമായ ഈ ഭസ്മസ്നാനം പുണ്യങ്ങളിൽ വച്ചു പുണ്യമാണ്.

51. ന കരിഷ്യതി യോ മോഹാത് സ മഹാപാതകീ ഭവേത്
അനന്തൈർവാരുണൈഃ സ്നാനൈർയത് പുണ്യം പ്രാപ്യതേ ദ്വിജൈഃ

ആരാണോ മൗഢ്യം കൊണ്ട് ഇത് ചെയ്യാതിരിക്കുന്നത് അവൻ മഹാപാതകിയായി ഭവിക്കും. എണ്ണമറ്റ തീർത്ഥാസ്നാനം കൊണ്ട് ദ്വിജന് എന്തു പുണ്യമാണോ ലഭിക്കുന്നത്,

52. തതോƒനന്ത ഗുണം പുണ്യം ഭസ്മസ്നാനാദവാപ്യതേ
കാലത്രയേƒപി കർത്തവ്യം ഭസ്മസ്നാനം പ്രയത്നതഃ

അതിനെക്കാൾ എണ്ണമറ്റ പുണ്യം ഭസ്മസ്നാനത്താൽ ലഭ്യമാകും. ബ്രാഹ്മണർ ഏതുവിധത്തിലും മൂന്നുനേരവും ഭസ്മസ്നാനം നടത്തണം.

53. ഭസ്മസ്നാനം സ്മൃതം ശ്രൗതം തത്ത്യാഗീ പതിതോ ഭവേത്
മൂത്രാദ്യുത്സർജനാന്തേ തു ഭസ്മസ്നാനം പ്രയത്നതഃ

ഭസ്മസ്നാനം ശ്രുതി പ്രോക്തമായതിനാൽ അതുപേക്ഷിക്കുന്നവൻ പതിതനായിത്തീരും. മൂത്രാദി വിസർജ്ജനത്തിനു ശേഷവും നിർബന്ധമായും ഭസ്മസ്നാനം

54. കർത്തവ്യമന്യഥാ പൂതാ ന ഭവിഷ്യന്തി മാനവാഃ
വിധിവത് കൃതശൗചോƒപി ഭസ്മസ്നാനം വിനാ ദ്വിജഃ

ചെയ്യണം. മറ്റൊരുവിധത്തിലും മനുഷ്യർ ശുദ്ധരാവില്ല. വിധിയനുസരിച്ച് ശൗചം ചെയ്തവനാണെങ്കിലും; ബ്രാഹ്മണൻ ഭസ്മസ്നാനം കൂടാതെ

55. ന ഭവിഷ്യതി പൂതാത്മാ നാധികാര്യപി കർമ്മണി
അപാനവായുനിര്യാതേ ജൃംഭണേ സ്കന്ദനേ ക്ഷുതേ

പരുശുദ്ധനായിത്തീരുകയില്ല. കർമ്മത്തിന് അധികാരിയുമാകയില്ല. അധോവായു വിട്ടാലും കോട്ടു വായിട്ടാലും തുമ്മിയാലും ഛർദ്ദിച്ചാലും

56. ശ്ലേഷ്മോദ്ഗാരേപി കർത്തവ്യം ഭസ്മസ്നാനം പ്രയത്നതഃ
ശ്രീഭസ്മസ്നാനമാഹാത്മ്യസ്യൈകദേശോഽത്ര വർണ്ണിതഃ

ചുമച്ചു തുപ്പിയാലും ഭസ്മസ്നാനം നിർബന്ധമായും ചെയ്യേണ്ടതാണ്. ഭസ്മസ്നാനമാഹാത്മ്യത്തിന്റെ ഒരു ഏകദേശ രൂപമാണ് ഇവിടെ വർണ്ണിച്ചത്.

57. പുനശ്ച സംപ്രവക്ഷ്യാമി ഭസ്മസ്നാനോത്ഥിതം ഫലം
സാവധാനേന മനസാ ശ്രോതവ്യം മുനിപുംഗവ

വീണ്ടും ഞാൻ ഭസ്മസ്നാനം കൊണ്ടുള്ള ഫലത്തെപ്പറ്റി പറയാം. ഹേ മുനിപും ഗവ, മനസ്സ് ഏകാഗ്രമാക്കി അതു കേൾക്കണം.

ഇതി ശ്രീ ദേവിഭാഗവതേ ഏകാദശസ്കന്ധേ
ചതുർദ്ദശോഽദ്ധ്യായഃ

# അഥ പഞ്ചദശോഽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. അഗ്നിരിത്യാദിഭിർമന്ത്രൈർ ഭസ്മ സംശോദ്ധ്യ സാദരം
ധാരണീയം ലലാടാദൗ ത്രിപുണ്ഡ്രം കേവലം ദ്വിജൈഃ

അഗ്നിരിത്യാദിമന്ത്രങ്ങളാൽ സംശുദ്ധമാക്കിയ ഭസ്മംകൊണ്ട് ബ്രാഹ്മണർ, നെറ്റി തുടങ്ങിയ സ്ഥാനങ്ങളിൽ ഭക്തിപൂർവം കേവലം ത്രിപുണ്ഡ്രമാണു ധരിക്കേണ്ടത്.

2. ബ്രഹ്മക്ഷത്രിയവൈശ്യാശ്ച ഏതേ സർവ്വേ ദ്വിജാഃ സ്മൃതാഃ
തസ്മാദ്ദ്വിജൈഃ പ്രയത്നേന ത്രിപുണ്ഡ്രം ധാര്യമന്വഹം

ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നിവരെല്ലാം ദ്വിജന്മാരാണെന്നു പറയാം. അതിനാൽ ദ്വിജന്മാർ നിത്യവും നിർബന്ധമായും ത്രിപുണ്ഡ്രം ധരിക്കുക തന്നെ വേണം.

3. യസ്യോപനയനം ബ്രഹ്മൻ സ ഏവ ദ്വിജ ഉച്യതേ
തസ്മാച്ഛ്രൗതം ദ്വിജൈഃ കാര്യം ത്രിപുണ്ഡ്രസ്യ ച ധാരണം.

ഹേ ബ്രഹ്മജ്ഞ, ആർക്കാണോ ഉപനയന സംസ്കാരമുള്ളത് അവനെയാണു ബ്രാഹ്മണൻ എന്നു പറയുന്നത്. അതിനാൽ ബ്രാഹ്മണൻ ശ്രുതിപ്രോക്തമായ ത്രിപുണ്ഡ്രം ധരിക്കേണ്ടതാണ്.

4. വിഭൂതിധാരണം ത്യക്ത്വാ യഃ സത്കർമ്മ സമാചരേത്
തത്കൃതം ചാകൃതപ്രായം ഭവത്യേവ ന സംശയഃ

വിഭൂതി ധരിക്കാതെ ആരാണോ സത്കർമ്മം ചെയ്യുന്നത് അവൻ ചെയ്തൊന്നും ചെയ്തതാവില്ല എന്നുള്ളതിനു സംശയമില്ല.

**5. ന ഗായത്ര്യുപദേശോ$f$പി ഭസ്മനോ ധാരണം വിനാ**
**തതോ ധൃത്വൈവ ഭസ്മാംഗേ ഗായത്രീജപമാചരേത്**

ഭസ്മം ധരിക്കാതെ ഗായത്ര്യുപദേശം പോലും ഇല്ല. അതുകൊണ്ട് ഭസ്മം ശരീരാംഗങ്ങളിൽ യഥാവിധി ധരിച്ചുകൊണ്ടു വേണം ഗായത്രി ജപിക്കാൻ.

**6. ഗായത്രീം മൂലമേവാഹുർബ്രാഹ്മണ്യേ മുനിപുംഗവ**
**സാ ഭസ്മധാരണാഭാവേ ന കേനാപ്യുപദിശ്യതേ**

ഹേ മുനിശ്രേഷ്ഠ, ബ്രാഹ്മണ്യത്തിന് ആധാരം ഗായത്രിയാണെന്നു പറയപ്പെടുന്നു. ഭസ്മം ധരിക്കാത്ത ആർക്കും അത് ആരും ഉപദേശിക്കാറുമില്ല.

**7. ന താവദധികാരോ$f$സ്തി ഗായത്രീഗ്രഹണേ മുനേ**
**യാവന്ന ഭസ്മ ഭാലാദൗ ധൃതമഗ്നിസമുദ്ഭവം**

മഹർഷേ, അഗ്നിയിൽ നിന്നെടുത്ത ഭസ്മം നെറ്റി തുടങ്ങിയ അംഗങ്ങളിൽ ധരിക്കാതിരിക്കുന്നിടത്തോളം കാലം ഗായത്രി ഗ്രഹിക്കാൻ ഒരുവന് അധികാരമില്ല.

**8. ഭസ്മഹീനലലാടത്വം ന ബ്രാഹ്മണ്യാനുമാപകം**
**ഏവമേവ മയാ ബ്രഹ്മൻ ഹേതുരുക്തഃ സുപുണ്യദഃ**

ഭസ്മവിഹീനമായ നെറ്റി ബ്രഹ്മണ്യത്തെ സൂചിപ്പിക്കുന്നതേയല്ല. അതുകൊണ്ടാണ് ഞാൻ പുണ്യപ്രദമായ ബ്രാഹ്മണ്യത്തിനു ഹേതു ഭസ്മമാണെന്നു പറഞ്ഞത്.

**9. മന്ത്രപൂതം സിതം ഭസ്മ ലലാടോ പരിവർത്തതേ**
**സ ഏവ ബ്രാഹ്മണോ വിദ്വാൻ സത്യം സത്യം മയോച്യതേ**

മന്ത്രത്താൽ പരിശുദ്ധവും ശുഭ്രവുമായ ഭസ്മം നെറ്റിയിലുള്ളവനാണ് വിജ്ഞനായ വിപ്രൻ. ഞാൻ ഈ പറയുന്നത് സത്യമാണ്; സത്യമാണ്.

**10. യസ്യാസ്തി സഹജാ പ്രീതിർമണിവദ്ഭസ്മസംഗ്രഹേ**
**സ ഏവ ബ്രാഹ്മണോ ബ്രഹ്മൻ സത്യം സത്യം മയോച്യതേ**

ഹേ ബ്രഹ്മജ്ഞ, രത്നം സമ്പാദിക്കുന്നതിലെന്നപോലെ ഭസ്മഗ്രഹണത്തിൽ സഹജമായ പ്രീതി ആർക്കുണ്ടോ അവൻ തന്നെയാണു ബ്രാഹ്മണൻ. ഞാൻ പറയുന്ന ഇത് സത്യമാണ്; സത്യമാണ്.

**11. ന യസ്യ സഹജാ പ്രീതിർമണിവദ്ഭസ്മസംഗ്രഹേ**
**സ ചണ്ഡാല ഇതി ജ്ഞേയോ ജന്മജന്മാന്തരേ ധ്രുവം**

രത്നം സമ്പാദിക്കുന്നതിലെന്നപോലെ ഭസ്മഗ്രഹണത്തിൽ സഹജമായ പ്രീതിയില്ലാത്തവൻ ജന്മജന്മാന്തരങ്ങളിലും ചണ്ഡാലനായിരുന്നെന്ന് തീർച്ചയായും അറിഞ്ഞുകൊള്ളണം.

**12. ന യസ്യ സഹജാ പ്രീതിസ്ത്രിപുണ്ഡ്രോദ്ധൂളനാദിഷു**
**സ ചാണ്ഡാല ഇതി ജ്ഞേയഃ സത്യം സത്യം മയോച്യതേ**

ഭസ്മോദ്ധൂളനത്തിലും ത്രിപുണ്ഡ്രധാരണത്തിലും ആർക്ക് സഹജപ്രീതിയില്ലയോ അവൻ ചണ്ഡാലനാണെന്ന് അറിഞ്ഞുകൊള്ളുക. ഇതു സത്യം, സത്യം.

**13. യേ ഭസ്മധാരണം ത്യക്ത്വാ ഭുഞ്ജന്തേ ച ഫലാദികം**
**തേ സർവേ നരകം ഘോരം പ്രാപ്നുവന്തി ന സംശയഃ**

ഭസ്മധാരണം ചെയ്യാതെ ഫലാദികൾ ഭുജിക്കുന്നവർ ആരോ അവരെല്ലാം ഘോരമായ നരകത്തിൽ എത്തുമെന്നതിനു സംശയമില്ല.

"വിഭൂതിധാരണം ത്യക്ത്വാ യഃ ശിവം പൂജയിഷ്യതി
സ ദുർഭഗഃ ശിവദ്വേഷ്ടാ സദ്വേഷോ നരകപ്രദഃ
സർവ്വകർമ്മ ബഹിർഭൂതോ ഭസ്മധാരണവർജിതഃ"

"വിഭൂതി ധരിക്കാതെ ആരാണോ ശിവനെ പൂജിക്കുന്നത് ആ ദുർഭാഗ്യവാൻ ശിവദ്വേഷിയും ശത്രുവുമാകുന്നു. അവൻ നരകത്തിൽ നിപതിക്കും. ഭസ്മം ധരിക്കാത്തവൻ സർവ്വകർമ്മങ്ങൾക്കും അനർഹനാണ്."

14. വിഭൂതിധാരണം ത്യക്ത്വാ കുർവൻ ഹേമതുലാമപി
ന തത്ഫലമവാപ്നോതി പതിതോ വൈ ഭവേദ്ധി സഃ

വിഭൂതി ധരിക്കാതെ ഒരുവൻ സ്വർണ്ണം കൊണ്ടു തുലാഭാരം നടത്തിയാലും ഒരു ഫലവും ലഭിക്കുകയില്ല. അവൻ പതിതനുമായി ഭവിക്കും.

15. യഥോപവീതരഹിതൈഃ സന്ധ്യാ ന ക്രിയതേ ദ്വിജൈഃ
തഥാ സന്ധ്യാ ന കർത്തവ്യാ വിഭൂതിരഹിതൈരപി

യജ്ഞോപവീതം കൂടാതെ ബ്രാഹ്മണർ സന്ധ്യാവന്ദനം ചെയ്യാത്തതുപോലെ വിഭൂതി ധരിക്കാത്തവരും സന്ധ്യാകർമ്മം അനുഷ്ഠിച്ചുകൂടാ.

16. ഗതോപവീതൈഃ സന്ധ്യായാം കാര്യഃ പ്രതിവിധിഃ ക്വചിത്
ജപാദികം തു സാവിത്ര്യാസ്തഥൈവോപോഷണാദികം

യജ്ഞോപവീതം നഷ്ടമായാലും സന്ധ്യാവന്ദനത്തിനും സാവിത്രീജപത്തിനും ഉപവാസാദികൾക്കും മറ്റും ഏതെങ്കിലും പരിഹാരമുണ്ടാവും.

17. വിഭുതിധാരണേ ത്വന്യോ നാസ്തിപ്രതിനിധിഃ ക്വചിത്
വിഭുതിധാരണം ത്യക്ത്വാ യദി സന്ധ്യാം കരോതി യഃ

എന്നാൽ വിഭൂതിധാരണത്തിനു പകരമായി മറ്റൊന്നുമില്ല. വിഭൂതി ധരിക്കാതെ ആരെങ്കിലും സന്ധ്യ ആചരിക്കുന്നുവെങ്കിൽ,

18. പ്രത്യവൈത്യേവ യേനാസൗ നാധികാരീ തദാ ദ്വിജഃ
യഥാ ശ്രുത്വാന്ത്യജോ വേദാൻ പ്രത്യവൈതി തഥാ ദ്വിജഃ

അതുകൊണ്ട് വിപരീതഫലമാണുണ്ടാവുക. കർമ്മങ്ങൾക്ക് അവൻ അനധികാരിയായും ഭവിക്കും. വേദം ശ്രവിക്കുന്ന അന്ത്യജന് വിപരീതഫലമുണ്ടാകുമ്പോലെ ബ്രാഹ്മണൻ,

19. പ്രത്യവൈതി ന സന്ദേഹഃ സന്ധ്യാകൃദ്ഭസ്മവർജിതഃ
സമ്പാദനീയം യത്നേന ശ്രൗതം ഭസ്മ സദാ ദ്വിജൈഃ

ഭസ്മം ധരിക്കാതെ സന്ധ്യ അനുഷ്ഠിച്ചാൽ വിപരീതഫലമാണ് ഉണ്ടാകുക. സംശയമില്ല. അതിനാൽ എത്ര പണിപ്പെട്ടായാലും ബ്രാഹ്മണർ വൈദികഭസ്മം സമ്പാദിക്കേണ്ടതാണ്.

20. സ്മാർത്തം വാ തദഭാവേ തു ലൗകികം വാ സമാഹിതൈഃ
യാദൃശം താദൃശം വാഽസ്തു പവിത്രം ഭസ്മ സന്തതം

അതു ലഭിച്ചില്ലെങ്കിൽ സ്മാർത്തമായ ഭസ്മമോ അതും ലഭിക്കുന്നില്ലെങ്കിൽ ലൗകീകമായ ഭസ്മമെങ്കിലുമോ ശ്രദ്ധാപൂർവം സമ്പാദിക്കണം. ഏതുവിധത്തിലുള്ളതോ ആകട്ടെ, പവിത്രമായ ഭസ്മം സദാ,

**21. ധാരണീയം പ്രയത്നേന ദ്വിജൈഃ സന്ധ്യാദികർമ്മസു**
**ന സംവിശന്തി പാപാനി ഭസ്മനിഷ്ഠേ തതഃ സദാ**

ബ്രാഹ്മണർ സന്ധ്യാദികർമ്മങ്ങളിൽ പണിപ്പെട്ടും ധരിക്കുകതന്നെ വേണം. ഭസ്മധാരണത്തിൽ നിഷ്ഠയുള്ളവനെ പാപങ്ങൾ പിടികൂടുകയില്ല. അതുകൊണ്ട് സദാ,

**22. കർത്തവ്യമപി യത്നേന ബ്രാഹ്മണൈർഭസ്മധാരണം**
**മദ്ധ്യാംഗുലിത്രയേണൈവ സ്വദക്ഷിണകരസ്യ തു**

ബ്രാഹ്മണർ നിർബന്ധമായും ഭസ്മം ധരിക്കണം. വലതുകൈയിലെ നടുക്കുള്ള മൂന്നുവിരൽ കൊണ്ട്,

**23. ഷഡംഗുലായതം മാനമപി ചാധികമാനകം**
**നേത്രയുഗ്മപ്രമാണേന ഭാലേ ദീപ്തം ത്രിപുണ്ഡ്രകം**

ആറു അംഗുലമോ അതിൽ അധികമോ നീളത്തിൽ രണ്ടു കണ്ണുകളുടെയും അതിരുവരെ, ദീപ്തിയുള്ള ത്രിപുണ്ഡ്രം നെറ്റിയിൽ,

**24. കദാചിദ്ഭസ്മനാ കുര്യാത് സ രുദ്രോ നാത്ര സംശയഃ**
**അകാരോ/നാമികാ പ്രോക്താ ഉകാരോ മദ്ധ്യമാംഗുലിഃ**

ഭസ്മം കൊണ്ട് ഒരിക്കലെങ്കിലും ധരിക്കുന്നവൻ രുദ്രതുല്യനാണെന്നതിനു സംശയമില്ല. മോതിരവിരൽ അകാരത്തെയും നടുവിരൽ ഉകാരത്തെയും കുറിക്കുന്നു.

**25. മകാരസ്തർജനീ തസ്മാത് ത്രിപുണ്ഡ്രം ത്രിഗുണാത്മകം**
**ത്രിപുണ്ഡ്രം മദ്ധ്യമാതർജന്യനാമാഭിരനുലോമതഃ**

ചൂണ്ടുവിരൽ മകാരമാകുന്നു. അതിനാൽ ത്രിപുണ്ഡ്രം ത്രിഗുണാത്മകമാണ്. മദ്ധ്യമ, തർജനി, അനാമിക എന്നീ വിരലുകൾകൊണ്ട് അനുലോമമായി ത്രിപുണ്ഡ്രം ധരിക്കണം.

**26. അത്ര തേ കഥയാമ്യേനമിതിഹാസം പുരാതനം**
**കദാചിദഥ ദുർവാസാഃ പിതൃലോകം ഗതോ/ഭവത്**

ഇതിനെ സംബന്ധിച്ചുള്ള ഒരു പൗരാണിക കഥ ഞാൻ പറയാം. ഒരിക്കൽ ദുർവാസാവു മഹർഷി പിതൃലോകത്തു പോയിരുന്നു.

**27. ഭസ്മസംദിഗ്ദ്ധസർവാംഗോ രുദ്രാക്ഷാഭരണാന്വിതഃ**
**ശിവ ശങ്കര സർവാത്മൻ ശ്രീമാതർ ജഗദംബികേ**

അദ്ദേഹത്തിന്റെ ശരീരമാകെ ഭസ്മം പൂശിയിട്ടുണ്ട്. രുദ്രാക്ഷം ധരിച്ചിട്ടുണ്ട്. ശിവ, ശങ്കര, സർവാത്മൻ, ശ്രീമാതാവേ, ജഗദംബികേ,

**28. നാമാനീതി ഗൃണന്നുച്ചൈസ്താപസാനാം ശിഖാമണിഃ**
**കവ്യവാഡാദയസ്തേ തു പ്രത്യുത്ഥാനാഭിവാദനൈഃ**

എന്നിത്യാദിനാമങ്ങൾ ഉച്ചത്തിൽ ചൊല്ലിക്കൊണ്ട് താപസോത്തമനായ അദ്ദേഹം അവിടെ എത്തിയപ്പോൾ പിതൃനാഥൻ തുടങ്ങിയവർ എഴുന്നേറ്റ് അഭിവാദ്യം ചെയ്ത്,

29. ആസനാദ്യുപചാരൈശ്ച സമ്മാനം ബഹു ചക്രിരേ
നാനാകഥാഭിരന്യോന്യസംഭാഷാം ചക്രിരേ തദാ

ആസനാദ്യുപച്ചാരങ്ങൾ നൽകി പലവിധത്തിൽ സൽക്കരിച്ചു. നാനാപ്രകാരത്തിലുള്ള കഥകളിലൂടെ അവർ അന്യോന്യം സംഭാഷണം ചെയ്തു.

30. തസ്മിംസ്തു സമയേ കുംഭീപാകസ്ഥാനാം തു പാപിനാം
ഘോരഃ സമഭവച്ഛബ്ദോ ഹാഹതാഃ സ്മേതി വാദിനാം

ആ സമയത്ത് കുംഭീപാകനരകത്തിൽ കിടക്കുന്ന പാപികളിൽ നിന്ന് ഘോരമായ ശബ്ദം മുഴങ്ങിക്കേൾക്കായി, 'അയ്യോ! തല്ലിക്കൊല്ലുന്നേ' എന്നു ചിലരും

31. മൃതാഃസ്മേതി വദന്ത്യേകേ ദഗ്ദ്ധാഃ സ്മേതി പരേ ജഗുഃ
ഛിന്നാഃ സ്മേതി വിഭിന്നാഃ സ്മേത്യേവം രോദനകാരിണഃ

'അയ്യോ!' ചത്തേ എന്നു ചിലരും 'അയ്യോ! പൊള്ളുന്നേ' എന്നു മറ്റു ചിലരും വിളിച്ചു കരഞ്ഞു. അയ്യോ! 'മുറിക്കുന്നേ!' 'പിളർക്കുന്നേ' എന്നിങ്ങനെ പലരും വിലപിച്ചു.

32. ശ്രുത്വാ തം കരുണം ശബ്ദം ദുഃഖിതോ മുനിരാട് ഹൃദി
പപ്രച്ഛ പിതൃനാഥാംസ്താൻ കേഷാം ശബ്ദോയമിത്യപി

ആ ദീനമായ രോദനം കേട്ട് അകമേ അത്യന്തം ദുഃഖിച്ച മുനിശ്രേഷ്ഠൻ പിതൃനാഥന്മാരോട് ചോദിച്ചു: "ഇത് ആരുടെ വിലാപമാണ്?" എന്ന്.

33. തേ സമൂചുർമുനേ$f$ത്രൈവ പുരീ സംയമനീ പരാ
വർത്തതേ യമരാഡത്ര പാപിനാം ഭോഗദായകഃ

അവർ പറഞ്ഞു: "മുനേ, ഇവിടെത്തന്നെയാണ് ശ്രേഷ്ഠമായ സംയമനീപുരി. പാപികൾക്ക് ശിക്ഷ നൽകികൊണ്ട് യമരാജാവ് അവിടെ വസിക്കുന്നുണ്ട്.

34. നാനാദൂതൈഃ കാലരൂപൈഃ കൃഷ്ണവർണ്ണൈർഭയങ്കരൈഃ
സഹിതോ$f$ത്രൈവ തത്പുര്യാ നായകോ വിദ്യതേ$f$നഘ

കാലസദൃശരും കറുമ്പന്മാരും ഭയങ്കരന്മാരുമായ അനേകം ദൂതന്മാരോടുകൂടിയാണ് ആ പുരിയുടെ നായകനായ യമൻ അവിടെ വസിക്കുന്നത്.

35. തത്ര കുണ്ഡാന്യനേകാനി പാപിനാം ഭോഗദാനി ച
ഷഡശീതിർഘോരരൂപൈർദൂതൈഃ പരിവൃതാനി ച

പാപികൾക്ക് കർമ്മ ഫലാനുഭവങ്ങൾ നൽകുന്ന അനേകം കുണ്ഡങ്ങൾ അവിടെ ഉണ്ട്. ഭയങ്കരന്മാരായ യമദൂതന്മാരാൽ ചുറ്റപ്പെട്ട എൺപത്താറു കുണ്ഡങ്ങളാണ് അവിടെയുള്ളത്.

36. തത്ര മുഖ്യതമം കുണ്ഡം കുംഭീപാകാഭിധം മഹത്
വർത്തതേ തദ്ഗതാനാം ച യാതനാനാം തു വർണ്ണനം

അവയിൽ ഏറ്റവും പ്രധാനപ്പെട്ടതും വലിപ്പമുള്ളതുമായ കുണ്ഡം കുംഭീപാകമാകുന്നു. അതിൽ വീണു കിടക്കുന്ന പാപികളുടെ യാതനകൾ വർണ്ണിക്കുന്നതിന്,

37. കർത്തും ന ശക്യതേ കൈശ്ചിദപി വർഷശതൈരപി
യേ ശിവദ്രോഹിണഃ സന്തി തഥാ ദേവീവിനിന്ദകാഃ

**നൂറുവർഷം കൊണ്ടുപോലും ഒരുവനു സാദ്ധ്യമല്ല. ശിവനെ ആരു ദ്രോഹിക്കുന്നുവോ അവരും ദേവിയെ നിന്ദിക്കുന്നവരും**

**38. യേ വിഷ്ണുദ്രോഹിണഃ സന്തി പതന്ത്യത്രൈവ തേ മുനേ**
**യേ വേദനിന്ദകാഃ സന്തി സൂര്യസ്യ ച ഗണേശിതുഃ**

**ആരാണോ വിഷ്ണുവിനെ ദ്രോഹിക്കുന്നത് അവരും ഹേ മുനേ, ഈ നരകത്തിലാണ് പതിക്കുന്നത്. വേദത്തെ നിന്ദിക്കുന്നവരും സൂര്യനെയും ഗണേശനെയും നിന്ദിക്കുന്നവരും**

**39. ബ്രാഹ്മണാനാം ദ്രോഹിണോ യേ പതന്ത്യത്രൈവ തേ മുനേ**
**കാമാചാരാശ്ച യേ സന്തി തപ്തമുദ്രാങ്കിതാശ്ച യേ**

**ഹേ മഹർഷേ, ബ്രാഹ്മണാദ്രോഹികളും ഈ നരകത്തിൽത്തന്നെ നിപതിക്കുന്നു. കാമാചാരന്മാരും ശരീരത്തിൽ മുദ്രകുത്തിയിട്ടുള്ളവരും,**

**40. ത്രിശൂലധാരിണോ യേ ച പതന്ത്യത്രൈവ തേ മുനേ**
**മാതൃപിതൃഗുരുജ്യേഷ്ഠപുരാണസ്മൃതിനിന്ദകാഃ**

ത്രിശൂലം ധരിച്ചവരും വീഴുന്നത് ഈ നരകത്തിൽത്തന്നെയാണ്. മഹർഷേ, മാതാവിനെയും പിതാവിനെയും ഗുരുവിനെയും ജ്യേഷ്ഠനെയും പുരാണങ്ങളെയും സ്മൃതികളെയും നിന്ദിക്കുന്നവരും

**41. യേ ധർമ്മദൂഷകാഃ സന്തി പതന്ത്യത്രൈവ തേ മുനേ**
**തേഷാമയം മഹാഘോരഃ ശബ്ദഃ ശ്രവണദാരുണഃ**

ധർമ്മത്തെ ദുഷിക്കുന്നവരും ഈ നരകത്തിൽത്തന്നെയാണ് പതിക്കുന്നത്. ഹേ മഹർഷേ, ഘോരവും കർണ്ണകഠോരവുമായ ഈ രോദനം ആ നരകത്തിൽ കിടക്കുന്നവരുടെതാണ്.

**42. ശ്രൂയതേഽസ്മാഭിരനിശം വൈരാഗ്യം തച്ഛ്രുതേർഭവേത്**
**ഇതി തോഷാം വചഃ ശ്രുത്വാ മുനിരാട് തദ്ദിദൃക്ഷയാ**

ഈ ശബ്ദം എപ്പോഴും കേട്ടു കേട്ട് തഴമ്പിച്ചിരിക്കുകയാണ് ഞങ്ങളുടെ കാതുകൾ. ഇങ്ങനെ അവർ പറയുന്നതുകേട്ട്, അതൊന്നു കാണാനുള്ള ആഗ്രഹത്തോടെ മഹർഷിശ്രേഷ്ഠനായ ദുർവാസാവ്

**43. ഉത്ഥായ ചലിതസ്തൂർണ്ണം യയൗ കുണ്ഡസമീപതഃ**
**അവാങ്മുഖോ ദദർശാധസ്തസ്മിന്നേവ ക്ഷണേ മുനേ**

എഴുന്നേറ്റ് വേഗം ആ കുണ്ഡത്തിനടുത്തേക്ക് ചെന്ന് അതിനടിയിലേക്ക് കുനിഞ്ഞുനോക്കി. ആ നിമിഷത്തിൽത്തന്നെ,

**44. തത്രസ്ഥാനാം പാപിനാം തു സ്വർഗാധികമഭൂത്സുഖം**
**ഹസന്തി കേചിദ്ഗായന്തി നൃത്യന്തി ച തഥാപരേ**

അതിൽ കിടക്കുന്ന പാപികൾക്ക് സ്വർഗ്ഗത്തെക്കാൾ അധികമായ സുഖം അനുഭവപ്പെട്ടു. ചിലർ ചിരിച്ചു; ചിലർ പാടി; അതുപോലെ മറ്റു ചിലർ നൃത്തം ചെയ്തു.

**45. പരസ്പരം രമന്തേ തേഽപ്യുന്മത്താഃ സുഖവർദ്ധനാത്**
**മൃദംഗമുരജാവീണാഢക്കാദുന്ദുഭിനിസ്വനാഃ**

അത്യധികമായ സുഖം ലഭിച്ചതിനാൽ ഉന്മത്തരായി പരസ്പരം ചേർന്ന് രമിച്ചു. മൃദംഗം, വീണ, മുരജം, ഢക്ക, ദുന്ദുഭി എന്നിവയുടെ നാദങ്ങൾ,

46. സമുദ്ഭൂതാസ്തു മധുരാഃ പഞ്ചമസ്വരഭൂഷിതാഃ
വസന്തവല്ലീപുഷ്പാണാം സുഗന്ധമരുതോ വവുഃ

**മധുരങ്ങളായ പഞ്ചമസ്വരങ്ങൾക്ക് അലങ്കാരമാകുമാറ് മുഴങ്ങിക്കേൾക്കായി. മുല്ലപ്പൂവിന്റെ മണമുതിർക്കുന്ന മന്ദാനിലൻ എങ്ങും വീശി.**

47. **മുനിസ്തു ചകിതോ ദൃഷ്ട്വാ യമദൂതാശ്ച വിസ്മിതാഃ
ശീഘ്രം തേ കഥയാമാസുർധർമ്മരാജായ വേദിനേ**

**ദുർവാസാവാകട്ടെ അതുകണ്ട് അമ്പരന്നു; യമദൂതന്മാർ അത്ഭുതപ്പെട്ടു. അവർ വളരെവേഗം ഈ വിവരം വിജ്ഞാനിയായ യമരാജാവിനോടു ചെന്നുണർത്തിച്ചു:**

48. മഹാരാജ മഹാശ്ചര്യമധുനൈവാഭവദ്വിഭോ
സ്വർഗാദപ്യധികം സൗഖ്യം കുംഭീപാകസ്ഥപാപിനാം

''മഹാരാജാവേ, വിഭോ, ഇപ്പോൾ അവിടെ മഹാദ്ഭുതം തന്നെ സംഭവിച്ചിരിക്കുന്നു. കുംഭീപാകത്തിൽ കിടക്കുന്ന പാപികൾക്ക് സ്വർഗ്ഗത്തെക്കാൾ അധികം സൗഖ്യമാണിപ്പോൾ!

49. നിമിത്തം നൈവ ജാനീമഃ കസ്മാദിദമഭൂദ്വിഭോ
ചകിതാഃ സ്മ വയം സർവേ പ്രാപ്താ ദേവ ത്വദന്തികം

വിഭോ, ഇത് എങ്ങനെ സംഭവിച്ചു? ഇതിനു കാരണമെന്തെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ. ഹേ ദേവ, ഞങ്ങൾ എല്ലാം ഭയപ്പെട്ടാണ് അവിടുത്തെ അടുക്കൽ ഓടിവന്നിരിക്കുന്നത്.

50. നിശമ്യ ദൂതവാണീം താം ധർമ്മരാട് ശീഘ്രമുത്ഥിതഃ
മഹാമഹിഷമാരൂഢോ യയൗ തേ യത്ര പാപിനഃ

ദൂതന്മാർ ഇങ്ങനെ പറഞ്ഞതുകേട്ട ഉടൻ ധർമ്മരാജാവ് എഴുന്നേറ്റു. മഹാമഹിഷത്തിന്റെ പുറത്തുകയറി പാപികൾ കിടക്കുന്ന കുഭീപാകത്തിന്നടുത്തേക്കു ചെന്നു.

51. താം വാർത്താം പ്രേഷയാമാസ ദൂതദ്വാരാƒമരാവതീം
ശ്രുത്വാ താം ദേവരാജോƒപി പ്രാപ്തോ ദേവഗണൈഃ സഹ

ആ വാർത്ത ദൂതന്മാർ മുഖേന അമരാവതിയിൽ എത്തിച്ചു. അതുകേട്ട ദേവേന്ദ്രനും ദേവഗണത്തോടുകൂടി അവിടെ വന്നുചേർന്നു.

52. ബ്രഹ്മലോകാത് പത്മജോƒപി വൈകുണ്ഠാദ്വിഷ്ടരശ്രവാഃ
തത്തല്ലോകാച്ച ദിക്പാലാഃ സമാജഗ്മുർഗണൈഃ സഹ

ബ്രഹ്മലോകത്തുനിന്ന് ബ്രഹ്മദേവനും വൈകുണ്ഠത്തുനിന്ന് വിഷ്ണുവും അതതുലോകങ്ങളിൽനിന്ന് ലോകപാലന്മാരും പരിവാരങ്ങളോടുകൂടി അവിടെ ആഗതരായി.

53. പരിവാര്യ സ്ഥിതാഃ സർവേ കുംഭീപാകമിതസ്തതഃ
അപശ്യംസ്തദ്ഗതാൻ ജീവാൻ സ്വർഗ്ഗാധികസുഖാന്വിതാൻ

അവരെല്ലാം കുംഭീപാകത്തിനു ചുറ്റുമായി അവിടവിടെ കൂടിനിന്നു. സ്വർഗ്ഗത്തെക്കാൾ അധികമായ സുഖത്തോടെ അതിൽ കഴിയുന്ന ജീവന്മാരെ നോക്കികണ്ടു.

54. ചകിതാ ഏവ തേ സർവേ ന വിദുസ്തസ്യ കാരണം
അഹോ പാപസ്യ ഭോഗാർത്ഥം കുണ്ഡമേതദ്വിനിർമിതം

അതിന്റെ കാരണം മനസ്സിലാക്കാനാവാതെ അവരെല്ലാം സംഭീതരായിതീർന്നു. കഷ്ടം! ദുഷ്കർമ്മ ഫലം അനുഭവിക്കാൻ വേണ്ടിയാണ് ഈ കുംഭീപാകം നിർമ്മിച്ചത്!

55. തത്ര സൗഖ്യം യദാ ജാതം തദാ പാപാത്തു കിം ഭയം
ഉച്ഛിന്നാ വേദമര്യാദാ പരമേശകൃതാ കഥം

അവിടെ പരമസുഖമാണ് അനുഭവപ്പെടുന്നതെങ്കിൽ പാപത്തെക്കുറിച്ച് എന്തു ഭയം? പരമേശ്വരകൃത മായ വേദമര്യാദകൾ എല്ലാം എങ്ങനെ നഷ്ടമായി?

56. ഭഗവാൻ സ്വസ്യസങ്കല്പം വിതഥം കൃതവാൻ കഥം
ആശ്ചര്യമേതദാശ്ചര്യമേതദിത്യേവ ഭാഷിണഃ

ഭഗവാൻ സ്വസങ്കല്പം എങ്ങനെ വ്യർത്ഥമാക്കി? 'ഇത് ആശ്ചര്യം തന്നെ; ആശ്ചര്യം തന്നെ' എന്നിങ്ങനെ പറഞ്ഞുകൊണ്ട്,

57. തടസ്ഥാ അഭവൻ സർവേ ന വിദുസ്തത്ര കാരണം
ഏതസ്മിന്നന്തരേ ശൗരിഃ സംമന്ത്ര്യ വിബുധാദിഭിഃ

കാരണമെന്തെന്ന് അറിയാൻ കഴിയാതെ, കുണ്ഡത്തിന്റെ കരയ്ക്ക് നില്പായി. അതിനിടയ്ക്ക് മറ്റു ദേവന്മാരുമായി ആലോചിച്ചശേഷം വിഷ്ണു,

58. യയൗ കൈശ്ചിത്സുരഗണൈഃ സഹിതഃ ശങ്കരാലയം
പാർവത്യാ സഹിതം ദേവം കോടികന്ദർപസുന്ദരം

ഏതാനും ദേവന്മാരോടുകൂടി നേരേ കൈലാസത്തേക്കു ചെന്നു. പാർവതീസഹിതനും കോടീകന്ദർപ സുന്ദരനും

59. രമണീയതമാംഗം തം ലാവണ്യഖനിമദ്ഭുതം
സദാ ഷോഡശവർഷീയം നാനാലങ്കാരഭൂഷിതം

അത്യന്തം കോമളാംഗനും അത്ഭുതലാവണ്യനിധിയും എന്നും പതിനാറുവയസ്സുള്ളവനും നാനാലങ്കാര വിഭൂഷിതനും

60. നാനാഗണൈഃ പരിവൃതം ലാളയന്തം പരാം ശിവാം
ദദർശ ചന്ദ്രമൗലിം സചതുർവേദം നനാമ ഹ

നാനാഭൂതഗണങ്ങളാൽ പരിവൃതനും പരാംബയായ ശിവയെ താലോലിച്ചുകൊണ്ടിരിക്കുന്നവനും ചതുർവേദസഹിതനും ചന്ദ്രമൗലിയുമായ പരമേശ്വരനെ കണ്ടു; നമസ്ക്കരിച്ചു.

61. വൃത്താന്തം കഥയാമാസ ചമത്കൃതമതിസ്ഫുടം
ഏതസ്യ കാരണം ദേവ ന ജാനീമഃ കഥഞ്ചന

വൃത്താന്തമെല്ലാം ഭംഗിയായും സ്ഫുടമായും അറിയിച്ചു. ഹേ മഹാദേവ, ഇതിന്റെ കാരണം എന്തെന്ന് ഞങ്ങൾക്ക് ഒരു വിധത്തിലും അറിയാൻ കഴിയുന്നില്ല.

62. വദ തത്കാരണം ദേവ സർവജ്ഞോ/സി യതഃ പ്രഭോ
വിഷ്ണുവാക്യം തദാ ശ്രുത്വാ പ്രസന്നമുഖപങ്കജഃ

ഹേ ദേവ, അതിന്റെ കാരണം എന്താണെന്നു പറയൂ. പ്രഭോ, അങ്ങ് സർവജ്ഞനാണല്ലോ. വിഷ്ണു വിന്റെ വാക്കുകേട്ട് താമരത്താരുപോലെ തെളിഞ്ഞമുഖത്തോടെ,

63. ഉവാച മധുരം വാക്യം മേഘഗംഭീരയാ ഗിരാ
ശൃണു വിഷ്ണോ തന്നിമിത്തം നാശ്ചര്യം ത്വത്ര വിദ്യതേ

മധുരമാംവണ്ണം മേഘഗംഭീരസ്വരത്തിൽ ഇങ്ങനെ പറഞ്ഞു: വിഷ്ണോ, അതിന്റെ കാരണം കേട്ടുകൊള്ളുക. അതിൽ അത്ഭുതപ്പെടാനൊന്നുമില്ല.

64. ഭസ്മനോ മഹിമൈവായം ഭസ്മനാ കിം ഭവേന്ന ഹി
കുംഭീപാകം ഗതോ ദ്രഷ്ടും ദുർവാസാഃ ശൈവസമ്മതഃ

ഇതു ഭസ്മത്തിന്റെ മഹിമ കൊണ്ടു മാത്രം സംഭവിച്ചതാണ്. ഭസ്മംകൊണ്ട് എന്തെല്ലാം സാധിക്കില്ല! ശൈവസമ്മതനായ ദുർവാസാവ് കുംഭീപാകം കാണാനായി ചെന്നു.

65. അവാങ്മുഖോ ദദർശാധസ്തദാ വായുവശാദ്ധരേ
ഭാലഭസ്മകണാസ്തത്ര പതിതാ ദൈവയോഗതഃ

അദ്ദേഹം കുനിഞ്ഞ് കുംഭീപാകത്തിനടിയിലേക്കു നോക്കി. കാറ്റടിച്ച് അദ്ദേഹത്തിന്റെ നെറ്റിയിലെ ഭസ്മകണങ്ങൾ ദൈവഗത്യാ അതിൽ പതിക്കാനിടയായി.

66. തേന ജാതമിദം സർവം ഭസ്മനോ മഹിമാ ത്വയം
ഇതഃ പരം തു തത്തീർത്ഥം പിതൃലോകനിവാസിനാം

ഇതൊക്കെ അങ്ങനെയാണ് സംഭവിച്ചത്. ഇതാണ് ഭസ്മത്തിന്റെ മഹാത്മ്യം. പിതൃലോക നിവാസികൾക്ക് ഇനിമേൽ ഇതൊരു തീർത്ഥമായി,

67. ഭവിഷ്യതി ന സന്ദേഹോ യത്ര സ്നാത്വാ സുഖീ ഭവേത്
പിതൃതീർത്ഥേ തു തന്നാമ്നാ*f*പ്യത ഊർധ്വം ഭവിഷ്യതി

ഭവിക്കും; സംശയമില്ല. ഇവിടെ സ്നാനം ചെയ്യുന്നവന് സൗഖ്യവും ഉണ്ടാകും. മേലിൽ ഇതിന്റെ നാമം പിതൃതീർത്ഥം എന്നായിത്തീരും.

68. മല്ലിംഗസ്ഥാപനം തത്ര കാര്യം ദേവ്യാശ്ച സത്തമ
പൂജയിഷ്യന്തി തേ തത്ര പിതൃലോകനിവാസിനഃ

ഹേ പുരുഷോത്തമ, അവിടെ എന്റെ ലിംഗവും ദേവീബിംബവും സ്ഥാപിക്കണം. പിതൃലോകത്തുള്ളവർ അവയെ പൂജിക്കും.

69. ത്രൈലോക്യേ യാനി തീർത്ഥാനി തത്ര ശ്രേഷ്ഠമിദം ഭവേത്
പിത്രീശ്വരപൂജയാ തു ത്രൈലോക്യം പൂജിതം ഭവേത്

മൂന്നുലോകത്തും ഏതെല്ലാം തീർത്ഥങ്ങളുണ്ടോ അവയിൽ വച്ചെല്ലാം ഇത് ഉത്തമമായിത്തീരും. പിത്രീശ്വരിയുടെ (ഇവിടെ സ്ഥാപിക്കുന്ന ജഗദംബയുടെ) പൂജ ചെയ്യുന്നതുകൊണ്ട് ത്രൈലോക്യവും പൂജിക്കപ്പെട്ടതാകും

നാരായണ ഉവാച

70. ഇതി ദേവവചഃ ശ്രുത്വാ ദേവം മൂർധ്നാ പ്രണമ്യ ച
തദനുജ്ഞാം സമാദായ യയൗ ദേവാന്തികം ഹരിഃ

ഇങ്ങനെ മഹാദേവൻ പറഞ്ഞതു കേട്ടപ്പോൾ ഹരി അദ്ദേഹത്തെ ശിരസാ പ്രണമിക്കുകയും അദ്ദേഹത്തിന്റെ അനുവാദം വാങ്ങിക്കൊണ്ട് ദേവന്മാരുടെ അടുത്തേക്കു പോകുകയും ചെയ്തു.

71. **തത്സർവം കഥയാമാസ കാരണം ശങ്കരോദിതം**
**സാധു സാധ്വിതി തേ പ്രോചുരമരാ മൗലിചാലനൈഃ**

ഭഗവാൻ ശങ്കരൻ പറഞ്ഞ കാരണം അവരോടു പറഞ്ഞു. അതുകേട്ട് ദേവന്മാരെല്ലാം തലകുലുക്കി 'ശരി' 'ശരി' എന്നു സമ്മതിച്ചു.

72. **ശശംസുർഭസ്മമാഹാത്മ്യം ഹരിബ്രഹ്മാദയഃ സുരാഃ**
**പിതരശ്ചൈവ സന്തുഷ്ടാസ്തീർത്ഥലാഭാൽ പരന്തപ**

ഹരി, ബ്രഹ്മാവ് തുടങ്ങിയ ദേവന്മാരെല്ലാവരും ഭസ്മത്തിന്റെ മഹത്വത്തെ വാഴ്ത്തി. പിതൃക്കളും തീർത്ഥലാഭത്താൽ സന്തുഷ്ടരായി ഭവിച്ചു.

73. **തത്തീർത്ഥതീരേ ലിംഗം ച ദേവ്യാ മൂർത്തിം യഥാവിധി**
**സ്ഥാപയാമാസുരമരാ പൂജയാമാസുരന്വഹം**

ആ തീർത്ഥത്തിന്റെ തീരത്ത് ലിംഗവും ദേവീപ്രതിമയും യഥാവിധി സ്ഥാപിച്ച് ദേവന്മാർ നിത്യവും പൂജിച്ചുതുടങ്ങി.

74. **തത്ര യേ പ്രാണിനോƒഭൂവൻ പാപഭോഗാർത്ഥമാസ്ഥിതാഃ**
**തേ വിമാനം സമാരുഹ്യ ഗതാഃ കൈലാസമണ്ഡലം**

പാപകർമ്മങ്ങളുടെ ഫലം അനുഭവിക്കാനായി അവിടെ വന്നുകൂടിയ എല്ലാജീവികളും വിമാനത്തിലേറി കൈലാസലോകത്തേക്കു പോയി.

75. **നാമ്നാ ഭദ്രഗണാസ്തേ തു വസന്ത്യദ്യാപി തത്ര ഹി**
**പുനശ്ച ദൂരദേശേ തു കുംഭീപാകോ വിനിർമിതഃ**

ഭദ്രഗണങ്ങൾ എന്നപേരിൽ അവർ ഇന്നും അവിടെത്തന്നെ വാഴുന്നുണ്ട്. ഈ സംഭവത്തിനുശേഷം അവിടെനിന്നു വളരെദൂരയായി വീണ്ടും കുംഭീപാകം നിർമ്മിക്കപ്പെട്ടു.

76. **നിരുദ്ധം ശൈവഗമനം ദേവൈസ്തത്ര തു തദ്ദിനാത്**
**ഇതി തേ സർവമാഖ്യാതം ഭസ്മമാഹാത്മ്യമുത്തമം**

ആ ദിവസം മുതൽ ശൈവന്മാർ ആ സ്ഥലത്തേക്കു പോകാൻ പാടില്ലെന്നു ദേവന്മാർ വിലക്കു കല്പിച്ചു. ഇങ്ങനെ ഭസ്മമാഹാത്മ്യത്തെക്കുറിച്ചുള്ളതെല്ലാം അങ്ങയോടു പറഞ്ഞുകഴിഞ്ഞു.

77. **നാതഃ പരതരം കിഞ്ചിദധികം വിദ്യതേ മുനേ**
**ഊർധ്വപുണ്ഡ്രവിധിം ചൈവാപ്യധികാരിവിഭേദതഃ**

മഹർഷേ, ഇതിനേക്കാൾ അധികമായി എന്തെങ്കിലും ഒന്നു പറയാനില്ല. അധികാരി ഭേദമനുസരിച്ചുള്ള ഊർധ്വപുണ്ഡ്രവിധിയെപ്പറ്റിയും പറയാം.

78. **പ്രവക്ഷ്യേ മുനിശാർദൂല വൈഷ്ണവാഗമലോകനാത്**
**ഊർധ്വപുണ്ഡ്രപ്രമാണാനി ദിവ്യാന്യംഗുലിഭേദതഃ**

ഹേ മുനിപുംഗവ, വൈഷ്ണവാഗമങ്ങളിലെ വിധി എന്തെന്നു പറയാം. ഊർധ്വപുണ്ഡ്രം ധരിക്കുന്നതിനുള്ള നിയമങ്ങളും അംഗുലീഭേദങ്ങളും

79. **വർണ്ണാദീമന്ത്രദേവ്യാശ്ച പ്രവക്ഷ്യാമി ഫലാനി ച**
**പർവതാഗ്രേ നദീതീരേ ശിവക്ഷേത്രേ വിശേഷതഃ**

വർണ്ണവും മന്ത്രദേവതകളും ഫലങ്ങളും പറയാം. പർവ്വതാഗ്രം, നദീതീരം പ്രത്യേകിച്ചും ശിവക്ഷേത്രം.

80. സിന്ധുതീരേ ച വല്മികേ തുളസീമൂലമാശ്രീതേ
മൃദ ഏതാസ്തു സംഗ്രാഹ്യാ വർജയേദന്യമൃത്തികാഃ

സമുദ്രതീരം, പുറ്റ്, തുളസിച്ചുവട് എന്നീ സ്ഥലങ്ങളിൽ നിന്നൊക്കെവേണം മണ്ണെടുക്കാൻ. അല്ലാത്തിടങ്ങളിൽനിന്ന് എടുക്കുന്ന മണ്ണ് ഇതിനു വർജ്യമാകുന്നു.

81. ശ്യാമം ശാന്തികരം പ്രോക്തം രക്തം വശ്യകരം ഭവേത്
ശ്രീകരം പീതമിത്യാഹുർധർമ്മദം ശ്വേതമുച്യതേ

കറുത്തമണ്ണ് ശാന്തികരമാകുന്നു. ചെമന്ന മണ്ണ് വശ്യകരവുമാണ്. മഞ്ഞമണ്ണ് ശ്രീകരവും വെളുത്തമണ്ണ് ധർമ്മപ്രദവുമാണ്.

82. അംഗുഷ്ഠഃ പുഷ്ടിദഃ പ്രോക്തോ മധ്യമായുഷ്കരോ ഭവേത്
അനാമികാന്നദാ നിത്യം മുക്തിദാ ച പ്രദേശിനീ

പെരുവിരൽ കൊണ്ടാണു ഊർധ്വപുണ്ഡ്രം ധരിക്കുന്നതെങ്കിൽ അത് പുഷ്ടിപ്രദമാണെന്നു പറയപ്പെടുന്നു. മധ്യമാ ആയുഷ്കരവും അനാമിക അന്നപ്രദവും ചൂണ്ടാണിവിരൽ മുക്തിപ്രദവുമാണ്.

83. ഏതൈരംഗുലിഭേദൈസ്തു കാരയേന്ന നഖൈഃ സ്പൃശേത്
വർത്തിദീപാവലികൃതിം വേണുപത്രാകൃതിം തഥാ

ഈ നാലു വിരലുകൊണ്ടും ഊർധ്വപുണ്ഡ്രം തൊടാം. എന്നാൽ നഖസ്പർശം ഉണ്ടാവരുത്. കത്തുന്ന വിളക്കിലെ ദീപത്തിന്റെ ആകൃതിയിലും മുളയിലയുടെ ആകൃതിയിലും

84. പത്മസ്യ മുകുളാകാരം തഥാ കുര്യാത് പ്രയത്നതഃ
മത്സ്യകൂർമാകൃതിം വാപി ശംഖാകാരം തതഃപരം

താമരമൊട്ടിന്റെ ആകൃതിയിലും ഊർധ്വപുണ്ഡ്രം തൊടാം. മത്സ്യം കൂർമം എന്നിവയുടെ ആകൃതിയിലോ ശംഖിന്റെ ആകൃതിയിലോ ആകാം.

85. ദശാംഗുലിപ്രമാണം തു ഉത്തമോത്തമമുച്യതേ
നവാംഗുലം മധ്യമം സ്യാദഷ്ടാംഗുലമതഃപരം

പത്തുവിരൽ പ്രമാണമുള്ളതാണ് ഉത്തമത്തിൽ ഉത്തമം. ഒൻപത് അംഗുലിപ്രമാണമായാൽ മധ്യമം. എട്ടുവിരൽ പ്രമാണമുള്ളതും മധ്യമം തന്നെ.

86. സപ്തഷട്പഞ്ചഭിഃ പുണ്ഡ്രം മധ്യമം ത്രിവിധം സ്മൃതം
ചതുസ്ത്രിദ്വ്യംഗുലൈഃ പുണ്ഡ്രം കനിഷ്ഠം ത്രിവിധം ഭവേത്

ഏഴുവിരൽ പ്രമാണമുള്ളത് ആറുവിരൽ പ്രമാണമുള്ളത് അഞ്ചുവിരൽ പ്രമാണമുള്ളത് എന്നിങ്ങനെ മധ്യമത്തിൽത്തന്നെ മൂന്നുവിധം പുണ്ഡ്രങ്ങളുണ്ട്. നാലും മൂന്നും രണ്ടും അംഗുലിപ്രമാണമുള്ളവ എന്ന് അധമവും മൂന്നു വിധമുണ്ട്.

87. ലലാടേ കേശവം വിദ്യാന്നാരായണമഥോദരേ
മാധവം ഹൃദി വിന്യസ്യ ഗോവിന്ദം കണ്ഠകൂപകേ

ഊർദ്ധ്വപുണ്ഡ്രം ധരിക്കുമ്പോൾ ലലാടത്തിൻ കേശവനെയും ഉദരത്തിൽ നാരായണനെയും ഹൃദയത്തിൽ മാധവനെയും കണ്ഠത്തിൽ ഗോവിന്ദനെയും

**88. ഉദരേ ദക്ഷിണേ പാർശ്വേ വിഷ്ണുരിത്യഭിധീയതേ**
**തത്പാർശ്വബാഹുമദ്ധ്യേ ച മധുസൂദനമേവ ച**

വലത്തെ പള്ളയിൽ വിഷ്ണുവിനെയും വലത്തെ കൈയ്യുടെ നടുക്ക് മധുസൂദനനെയും

**89. ത്രിവിക്രമം കർണദേശേ വാമകുക്ഷൗ തു വാമനം**
**ശ്രീധരം ബാഹുകേ വാമേ ഹൃഷീകേശം തു കർണ്ണകേ**

വലത്തെ കർണ്ണത്തിൽ ത്രിവിക്രമനെയും ഇടത്തെ പള്ളയിൽ വാമനനെയും ഇടത്തെ കൈമദ്ധ്യത്തിൽ ശ്രീധരനെയും ഇടത്തെ കർണത്തിൽ ഹൃഷീകേശനെയും

**90. പൃഷ്ഠേ ച പത്മനാഭം തു ക്കുദ്ദാമോദരം സ്മരേത്**
**ദ്വാദശൈതാനി നാമാനി വാസുദേവേതി മൂർധനി**

പൃഷ്ഠത്തിൽ പത്മനാഭനെയും കൈപ്പലകമേൽ ദാമോദരനെയും മൂർധാവിൽ വാസുദേവനെയും സ്മരിക്കണം. ഇങ്ങനെ പന്ത്രണ്ടു നാമങ്ങൾ,

**91. പൂജാകാലേ ച ഹോമേ ച സായം പ്രാതഃ സമാഹിതഃ**
**നാമാന്യുച്ചാര്യ വിധിനാ ധാരയേദൂർധ്വപുണ്ഡ്രകം**

പൂജാകാലത്തും ഹോമകാലത്തും രണ്ടു സന്ധ്യകളിലും ഭക്തിയോടെ ഈ നാമങ്ങൾ ഉച്ചരിച്ചുകൊണ്ട് വിധിപ്രകാരം ഊർധ്വപുണ്ഡ്രം ധരിക്കണം.

**92. അശുചിർവാപ്യനാചാരോ മനസാ പാപമാചരേത്**
**ശുചിരേവ ഭവേന്നിത്യം മൂർധ്നി പുണ്ഡ്രാങ്കിതോ നരഃ**

അശുദ്ധനോ കർമ്മം ആചരിക്കാത്തവനോ മനസാ പാപം ചെയ്തവനോ ആണെങ്കിലും നിത്യവും ശിരസാ ഊർധ്വപുണ്ഡ്രം ധരിക്കുന്നവൻ ശുദ്ധനായി ഭവിക്കും

**93. ഊർധ്വപുണ്ഡ്രധരോ മർത്ത്യോ മ്രിയതേ യത്ര കുത്രചിത്**
**ശ്വപാകോപി വിമാനസ്ഥോ മമ ലോകേ മഹീയതേ**

ഊർധ്വപുണ്ഡ്രം ധരിച്ചവൻ എവിടെക്കിടന്നു മരിച്ചാലും അവൻ ചണ്ഡാലനാണെങ്കിൽ പോലും വിമാനത്തിലേറി എന്റെ ലോകത്ത് എത്തും.

**94. ഏകാന്തിനോ മഹാഭാഗാ മൽസ്വരൂപവിദോ ƒമലാഃ**
**സാന്തരാളാൻ പ്രകുർവന്തി പുണ്ഡ്രാൻ വിഷ്ണുപദാകൃതീൻ**

എന്റെ സ്വരൂപബോധമുള്ള ശുദ്ധചിത്തരും ഏകാന്തികളുമായ മഹാഭാഗന്മാർ വിഷ്ണുപാദാകൃതിയുള്ള ഊർധ്വപുണ്ഡ്രം ഇടവിട്ടു ധരിക്കുന്നു.

**95. പരമൈകാന്തിനോപ്യേവം മൽപാദൈകപരായണാഃ**
**ഹരിദ്രാചൂർണ്ണസംയുക്താൻ ശൂലാകാരാംസ്തു വാ ƒമലാൻ**

ഇങ്ങനെ ഏകാന്തഭക്തിയോടെ എന്റെ ചരണങ്ങളെ മാത്രം ആശ്രയിക്കുന്നവർ മഞ്ഞൾപ്പൊടി ചേർത്ത് ശൂലാകൃതിയിൽ ശുദ്ധമായ ഊർധ്വപുണ്ഡ്രങ്ങൾ ധരിക്കും.

**96. അന്യേ തു വൈഷ്ണവാഃ പുണ്ഡ്രാനച്ഛിദ്രാനപി ഭക്തിതഃ**
**പ്രകുർവീരൻ ദീപപത്മവേണുപത്രോപമാകൃതീൻ**

മറ്റു വൈഷ്ണവരും വടിവൊത്തവയല്ലെങ്കിലും ഭക്തിപൂർവം, ദീപം പത്മം മുളയില എന്നിവയുടെ ആകൃതിയിലുള്ള ഊർധ്വപുണ്ഡ്രം ധരിക്കും.

97. അച്ഛിദ്രാനപി സച്ഛിദ്രാൻ കുര്യുഃ കേവലവൈഷ്ണവാഃ
അച്ഛിദ്രകരണേ തേഷാം പ്രത്യവായോ ന വിദ്യതേ

സാധാരണ വൈഷ്ണവർ വടിവൊത്തതോ അല്ലാത്തതോ ആയ ഊർധ്വപുണ്ഡ്രങ്ങൾ ധരിക്കും. വടിവില്ലാത്തവിധം ധരിച്ചാലും അവർക്ക് അതുകൊണ്ട് ഒരു ദോഷവും ഇല്ല.

98. ഏകാന്തിനാം പ്രപന്നാനാം പരമൈകാന്തിനാമപി
അച്ഛിദ്രപുണ്ഡ്രാകരണേ പ്രത്യവായോ മഹാൻ ഭവേത്.

ഏകാന്തികളായ വൈഷ്ണവർക്കും (വീരവൈഷ്ണവർക്കും) പരമൈകാന്തികളായ വൈഷ്ണവർക്കും (മഹാവീരവൈഷ്ണവർക്കും) ലക്ഷണമൊഴാത്ത ഊർധ്വപുണ്ഡ്രം ധരിച്ചാൽ വലിയ ദോഷം ഉണ്ടാകും.

99. ഊർധ്വപുണ്ഡ്രം തു യഃ കുര്യാദ്ദണ്ഡാകാരം തു ശോഭനം
മധ്യേ ഛിദ്രം വൈഷ്ണവശ്ച നമോന്തൈഃ കേശവാദിഭിഃ

കേശവാദിനാമങ്ങൾ നാമോന്തമായി ഉച്ചരിച്ചുകൊണ്ട് മധ്യഭാഗം ഛിദ്രമായി ദണ്ഡാകൃതിയിലുള്ള ശോഭനമായ ഊർധ്വപുണ്ഡ്രം വൈഷ്ണവൻ ധരിക്കണം.

100. വിമലാന്യൂർധ്വപുണ്ഡ്രാണി സാന്തരാളാനി യോ നരഃ
കരോതി വിപുലം തത്ര മന്ദിരം മേ കരോതി സഃ

പരിശുദ്ധങ്ങളും അന്തരാളങ്ങളോടുകൂടിയതുമായ (വിടവോടുകൂടിയത്) ഊർദ്ധ്വപുണ്ഡ്രങ്ങൾ ധരിക്കുന്നവൻ, ആ വിടവിൽ എന്റെ മന്ദിരങ്ങളാണ് ഉണ്ടാക്കുന്നത്.

101. ഊർധ്വപുണ്ഡ്രസ്യ മദ്ധ്യേ തു വിശാലേ സുമനോഹരേ
ലക്ഷ്മ്യാ സാകം സമാസീനോ രമതേ വിഷ്ണുരവ്യയഃ

ഊർധ്വപുണ്ഡ്രത്തിനിടയിലുള്ള വിശാലവും മനോഹരവുമായ ഭാഗത്ത് അവ്യയനായ വിഷ്ണു രമയോടൊത്ത് സസുഖം വാഴുന്നു.

102. നിരന്തരാളം യഃ കുര്യാദൂർധ്വപുണ്ഡ്രം ദ്വിജാധമഃ
സ ഹി തത്ര സ്ഥിതം വിഷ്ണും ശ്രീയം ചൈവ വ്യപോഹതി

വിടവില്ലാത്ത ഊർധ്വപുണ്ഡ്രം ധരിക്കുന്ന ബ്രാഹ്മണാധമൻ വിഷ്ണുവിനെയും മഹാലക്ഷ്മിയെയും ഉപേക്ഷിക്കുകയാണ് ചെയ്യുന്നത്.

103. അച്ഛിദ്രമൂർധ്വപുണ്ഡ്രം തു യഃ കരോതി വിമൂഢധീഃ
സ പര്യായേണ താനേതി നരകാനേകവിംശതിം

അച്ഛിദ്രമായ ഊർധ്വപുണ്ഡ്രം ധരിക്കുന്ന മൂഢനായ ബ്രാഹ്മണൻ ഓരോന്നോരോന്നായി ഇരുപത്തിയൊന്നു നരകത്തിലും വീഴും.

104. ഋജൂനി സ്ഫുടപാർശ്വാനി സാന്തരാളാനി വിന്യസേത്
ഊർധ്വപുണ്ഡ്രാണി ദണ്ഡാബ്ജദീപമത്സ്യനിഭാനി ച

സ്ഫുടമായ ഇരുപാർശ്വങ്ങളോടും വിടവുകളോടും കൂടി ഋജുവായി, ദണ്ഡം, താമരമൊട്ട്, ദീപം, മത്സ്യം, എന്നിവയുടെ അകാരഭംഗിയുള്ള ഊർധ്വപുണ്ഡ്രങ്ങൾ ആവണം ധരിക്കേണ്ടത്.

105. ശിഖോപവീതവദ്ധാര്യമൂർധ്വപുണ്ഡ്രം ദ്വിജേന ച
വിനാ കൃതാശ്ചേദ്വിഫലാഃ ക്രിയാഃ സർവാ മഹാമുനേ

ശിഖ, ഉപവീതം എന്നിവ ധരിക്കുന്ന അതേ പ്രാധാന്യത്തോടെ ബ്രാഹ്മണൻ ഊർദ്ധ്വപുണ്ഡ്രവും ധരിക്കണം. ഊർദ്ധ്വപുണ്ഡ്രം ധരിക്കാതെ ചെയ്യുന്ന ക്രിയകൾ എല്ലാം വിഫലങ്ങളായിരിക്കും.

**106. തസ്മാത് സർവേഷു കാര്യേഷു കാര്യം വിപ്രസ്യ ധീമതഃ**
**ഊർദ്ധ്വപുണ്ഡ്രം ത്രിശൂലം ച വർത്തുളം ചതുരശ്രകം**

അതിനാൽ ബുദ്ധിയുള്ള വിപ്രൻ ഏതു കർമ്മത്തിലും ഊർദ്ധ്വപുണ്ഡ്രം ധരിക്കണം. വൃത്തത്തിലുള്ളതോ ശൂലാകൃതിയുള്ളതോ ചതുരശ്രമായിട്ടുള്ളതോ

**107. അർദ്ധചന്ദ്രാദികം ലിംഗം വേദനിഷ്ഠോ ന ധാരയേത്**
**ജന്മനാ ലബ്ധജാതിസ്തു വേദപന്ഥാനമാശ്രിതഃ**

അർദ്ധചന്ദ്രാകൃതിയിലുള്ളതോ ആയ പുണ്ഡ്രം വേദനിഷ്ഠനായ ബ്രാഹ്മണൻ ധരിക്കരുത്. ഉത്തമ ജാതിയിലുള്ള ജന്മവും വേദകർമ്മങ്ങൾക്ക് അധികാരിത്വവും ലഭിച്ചവൻ

**108. പുണ്ഡ്രാന്തരം ഭ്രമാദ്വാപി ലലാടേ നൈവ ധാരയേത്**
**ഖ്യാതികാന്ത്യാദിസിദ്ധ്യർത്ഥം ചാപി വിഷ്ണ്വാഗമാദിഷു**

ഭ്രമം മൂലമായാൽപോലും മറ്റുതരത്തിലുള്ള പുണ്ഡ്രങ്ങൾ നെറ്റിയിൽ ധരിക്കുകയേ അരുത്. ഖ്യാതി, കാന്തി തുടങ്ങിയവ ലഭിക്കുന്നതിനുവേണ്ടി വൈഷ്ണവാഗമാദികളിൽ

**109. സ്ഥിതം പുണ്ഡ്രാന്തരം നൈവ ധാരയേദ്വൈദികോ ജനഃ**
**തിര്യക് ത്രിപുണ്ഡ്രം സന്ത്യജ്യ ശ്രൗതം കഥമപിശ്രമാത്**

വ്യവസ്ഥ ചെയ്തിട്ടുള്ള പുണ്ഡ്രവിശേഷങ്ങൾ വൈദികബ്രാഹ്മണൻ ധരിച്ചുകൂടാ. തിര്യക്‌രൂപമായ ഭസ്മത്രിപുണ്ഡ്രം വൈദികമാണ്. അത് ഏതെങ്കിലും കാരണവശാൽ വെടിഞ്ഞ് മറ്റു പുണ്ഡ്രങ്ങൾ ധരിക്കരുത്.

**110. ലലാടേ ഭസ്മനാ തിര്യക്തിപുണ്ഡ്രസ്യ ച ധാരണം**
**വിനാ പുണ്ഡ്രാന്തരം മോഹാത്ധാരയന്നാരകീ ഭവേത്.**

നെറ്റിയിൽ ഭസ്മംകൊണ്ട് തിര്യക്ത്രിപുണ്ഡ്രം ധരിക്കാതെ മറ്റു പുണ്ഡ്രങ്ങൾ മോഹത്താൽ ധരിക്കുന്നവൻ നരകത്തിൽ വീഴും.

**111. വേദമാർഗ്ഗൈകനിഷ്ഠസ്തു മോഹേനാപ്യങ്കിതോ യദി**
**പതത്യേവ ന സന്ദേഹസ്തഥാ പുണ്ഡ്രാന്തരാദപി**

വേദമാർഗ്ഗത്തിൽ നിഷ്ഠയുള്ളവൻ മോഹം നിമിത്തം ദേഹത്തു മുദ്ര കുത്തുന്നുവെങ്കിൽ അവൻ അധഃപതിക്കുമെന്നതിനു സംശയമില്ലല്ലോ. അതുപോലെയാണ് പുണ്ഡ്രാന്തരങ്ങൾ ധരിക്കുന്നവനും.

**112. നാങ്കനം വിഗ്രഹേ കുര്യാദ്വേദമാർഗ്ഗം സമാശ്രിതഃ**
**ശ്രൗതധർമ്മൈകനിഷ്ഠാനാം ലിംഗം തു ശ്രൗതമേവ ഹി**

വൈദികമാർഗ്ഗനിഷ്ഠൻ തന്റെ ദേഹത്ത് മുദ്രകുത്തിക്കരുത്. വേദമാർഗ്ഗം അനുഷ്ഠിക്കുന്നവന്റെ കുറി, ശ്രുതി അനുസരിച്ചുള്ളതുതന്നെയായിരിക്കണം.

**113. അശ്രൗതധർമ്മനിഷ്ഠാനാമശ്രൗതം ലിംഗമീരിതം**
**ദേവതാ വേദസിദ്ധാ യാസ്താസാം ലിംഗം തു വൈദികം**

വേദനിഷ്ഠരല്ലാത്തവർക്ക് അവൈദികമായ കുറി വിധിച്ചിട്ടുണ്ട്. വേദോക്തദേവതകളുടെ കുറി ഏതോ അതാണു വൈദികമായ കുറി.

114. അശ്രൗതതന്ത്രനിഷ്ഠാ യാസ്താസാമശ്രൗതമേവ ഹി
വേദസിദ്ധോ മഹാദേവഃ സാക്ഷാത്സംസാരമോചകഃ

ശ്രുതിവിരുദ്ധമല്ലാത്ത തന്ത്രനിഷ്ഠമായ കുറി അവൈദികമാകുന്നു. വേദസിദ്ധനായ മഹേദേവൻ സാക്ഷാൽ സംസാരമോചകനാണ്.

115. ഭക്താനാമുപകാരായ ശ്രൗതം ലിംഗം ദധാതി ച
വേദസിദ്ധസ്യ വിഷ്ണോശ്ച ശ്രൗതം ലിംഗം ന ചേതരം

ഭക്തന്മാർക്ക് അനുഗ്രഹമേകാൻവേണ്ടി അദ്ദേഹവും ശ്രൗതമായ കുറി ധരിക്കുന്നു. വേദപ്രതിപാദിതനായ വിഷ്ണുവിന്റെ കുറിയും വേദോക്തമായതാണ്; മറ്റൊന്നല്ല.

116. പ്രദുർഭാവവിശേഷാണാമപി തസ്യ തദേവ ഹി
ശ്രൗതം ലിംഗം തു വിജ്ഞേയം ത്രിപുണ്ഡ്രോദ്ധൂളനാദികം

അവതാരവിശേഷങ്ങളെ ഭജിക്കുന്നവർക്കും ത്രിപുണ്ഡ്രോദ്ധൂളനാദികളായ വൈദിക കുറികളാണ് വേണ്ടതെന്ന് അറിഞ്ഞുകൊള്ളുക.

117. അശ്രൗതമൂർധ്വപുണ്ഡ്രാദി നൈവ തിര്യക്ത്രിപുണ്ഡ്രകം
വേദമാർഗ്ഗൈകനിഷ്ഠാനാം വേദോക്തേനൈവ വർത്മനാ

ഊർധ്വപുണ്ഡ്രാദികൾ വേദനിഷ്ഠമല്ല. എന്നാൽ തിര്യക്ത്രിപുണ്ഡ്രം അങ്ങനെയുള്ളതല്ല. അതു വേദപ്രോക്തമാണ്. വേദമാർഗ്ഗം മാത്രം അനുസരിക്കുന്നവർ വേദവിഹിതമായ വിധം

118. ലലാടേ ഭസ്മനാ തിര്യക്ത്രിപുണ്ഡ്രം ധാര്യമേവ ഹി
യസ്തു നാരായണം ദേവം പ്രപന്നഃ പരമം പദം
ധാരയേത് സർവദാ ശൂലം ലലാടേ ഗന്ധവാരിണാ.

ഭസ്മം കൊണ്ട് നെറ്റിയിൽ ത്രിപുണ്ഡ്രം തന്നെയാണ് ധരിക്കേണ്ടത്. വിഷ്ണുവിനെ പരമമായ ആശ്രയമായി കരുതുന്നുവൻ എല്ലായ്പോഴും നെറ്റിയിൽ സുഗന്ധിതമായ ഊർധ്വപുണ്ഡ്രവും ധരിക്കണം.

ഇതി ശ്രീ ദേവിഭാഗവതേ ഏകാദശസ്കന്ധേ
പഞ്ചദശോ*f*ദ്ധ്യായഃ

## അഥ ഷോഡശോ*f*ദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. അഥാതഃശ്രൂയതാം പുണ്യം സന്ധ്യോപാസനമുത്തമം
ഭസ്മധാരണമാഹാത്മ്യം കഥിതം ചൈവ വിസ്താരാത്

ഭാസ്മധാരണത്തിന്റെ മാഹാത്മ്യം വിസ്തരിച്ചു പറഞ്ഞു കഴിഞ്ഞല്ലോ. ഇനി പുണ്യപ്രദമായ സന്ധ്യോപാസനയെപ്പറ്റി പറയാം; കേട്ടുകൊള്ളുക

2. പ്രാതഃ സന്ധ്യാവിധാനം ച കഥയിഷ്യാമി തേ*f*നഘ
പ്രാതഃ സന്ധ്യാം സനക്ഷത്രാം മധ്യാഹ്നേ മധ്യഭാസ്കരം

അനഘനായ മുനേ, പ്രാതഃസന്ധ്യാനിയമത്തെക്കുറിച്ച് ആദ്യം അങ്ങയോടു പറയാം. പ്രഭാതമാകുമ്പോൾ നക്ഷത്രങ്ങളോടു കൂടിയ സന്ധ്യയെയും ഭാസ്കരൻ മദ്ധ്യാഹ്നത്തിലെത്തുമ്പോൾ മദ്ധ്യാഹ്നസന്ധ്യയെയും

3. സസൂര്യാം പശ്ചിമാം സന്ധ്യാം തിസ്രഃ സന്ധ്യാ ഉപാസതേ
തദ്ഭേദാനപി വക്ഷ്യാമി ശൃണു ദേവർഷിസത്തമ

സൂര്യൻ പൂർണ്ണമായി അസ്തമിക്കുന്നതിനുമുമ്പായി സായം സന്ധ്യയെയും എന്നിങ്ങനെ മൂന്നു സന്ധ്യകളെയാണ് ഉപാസിക്കാനുള്ളത്. ഹേ ദേവർഷിസത്തമ, അതിന്റെ ഭേദങ്ങളെപ്പറ്റിയും പറയാം; കേട്ടുകൊള്ളുക

4. ഉത്തമാ താരകോപേതാ മധ്യമാ ലുപ്തതാരകാ
അധമാ സൂര്യസഹിതാ പ്രാതഃ സന്ധ്യാ ത്രിധാ മതാ

നക്ഷത്രങ്ങൾ മായാത്ത പ്രാതഃസന്ധ്യ ഉത്തമം; താരകൾ മറഞ്ഞത് മധ്യമം; സൂര്യനോടു കൂടിയത് അധമം. ഇങ്ങനെ മൂന്നു വിധത്തിലുണ്ട് പ്രാതഃസന്ധ്യകൾ.

5. ഉത്തമാ സൂര്യസഹിതാ മദ്ധ്യമാƒസ്തമിതേ രവൗ
അധമാ താരകോപേതാ സായംസന്ധ്യാ ത്രിധാ മതാ

സൂര്യനമസ്തമിക്കാത്ത സായംസന്ധ്യ ഉത്തമം. ആദിത്യൻ അസ്തമിച്ചത് മധ്യമം. നക്ഷത്രങ്ങളോടു കൂടിയത് അധമം. ഇങ്ങനെ സായം സന്ധ്യയും മൂന്നു പ്രകാരത്തിലുണ്ട്.

6. വിപ്രോ വൃക്ഷോ മൂലകാന്യത്ര സന്ധ്യാ
വേദാഃ ശാഖാ ധർമ്മകർമ്മാണി പത്രം
തസ്മാന്മൂലം യത്നതോ രക്ഷണീയം
ഛിന്നേ മൂലേ നൈവ വൃക്ഷോ ന ശാഖാ

ബ്രാഹ്മണൻ വൃക്ഷമാണ്; ആ വൃക്ഷത്തിന്റെ വേരുകൾ സന്ധ്യകളാണ്; ശാഖകൾ വേദങ്ങളും; പത്രങ്ങൾ ധർമ്മാനുഷ്ഠാനങ്ങളുംമാകുന്നു. അതു കൊണ്ട് അതിന്റെ വേരു പണിപ്പെട്ടും രക്ഷിക്കണം. വേരറ്റാൽ പിന്നെ വൃക്ഷവുമില്ല; ശാഖകളുമില്ല.

7. സന്ധ്യാ യേന ന വിജ്ഞാതാ സന്ധ്യാ യേനാനുപാസിതാ
ജിവമാനോ ഭവേയച്ഛൂദ്രോ മൃതഃ ശ്വാ ചൈവ ജായതേ

സന്ധ്യാവന്ദനം അറിഞ്ഞുകൂടാത്തവനും സന്ധ്യയെ ഉപാസിക്കാത്തവനുമായ ബ്രാഹ്മണൻ ജീവിച്ചിരിക്കെ ശൂദ്രനാണ്; മരിച്ചാൽ നായായി ജനിക്കുകയും ചെയ്യും.

8. തസ്മാന്നിത്യം പ്രകർത്തവ്യം സന്ധ്യോപാസനമുത്തമം
തദഭാവേƒന്യകർമ്മാദാവധീകാരീ ഭവേന്ന ഹി

അതിനാൽ നിത്യവും ഉത്തമമായ സന്ധ്യോപാസനം ആവശ്യം അനുഷ്ഠിക്കണം. അതു ചെയ്യാതിരിക്കുന്നവൻ മറ്റേതൊരു കർമ്മത്തിനും അധികാരിയായിരിക്കുകയില്ല.

9. ഉദയാസ്തമയാദൂർധ്വം യാവത്സ്യാത് ഘടികാത്രയം
താവത് സന്ധ്യാമുപാസീത പ്രായശ്ചിത്തം തതഃ പരം

ഉദയാസ്തമയങ്ങൾക്കു ശേഷം മൂന്നു നാഴികയോളം സമയം സന്ധ്യയെ ഉപാസിക്കാം. അതിനുശേഷമാണെങ്കിൽ പ്രായശ്ചിത്തം ചെയ്യണം.

10. **കാലാതിക്രമണേ ജാതേ ചതുർത്ഥാർഘ്യം പ്രദാപയേത്**
**അഥവാഷ്ടശതം ദേവീം ജപ്ത്വാ*f*ദൗ താം സമാചരേത്**

അല്പ സമയം മാത്രമാണ് അമാന്തിക്കുന്നതെങ്കിൽ നാലാമതൊരു അർഘ്യം കൂടി നൽകിയാൽ മതിയാകും. വളരെ താമസിച്ചുപോയാൽ നൂറ്റിയെട്ടു ഗായത്രി ജപിച്ചിട്ട് സന്ധ്യ അനുഷ്ഠിക്കണം.

11. **യസ്മിൻ കാലേ തു യത്കർമ്മ തത്കാലാധീശ്വരീം ച താം**
**സന്ധ്യാമുപാസ്യ പശ്ചാത്തു തത്കാലീനം സമാചരേത്**

ഏതു കാലത്ത് എതു കർമ്മമാണോ ചെയ്യേണ്ടത് ആ കാലത്തിന് അധീശ്വരിയായ സന്ധ്യയെ ഉപാസിച്ചിട്ട് പിന്നെ വേണം ആ സമയത്തു ചെയ്യേണ്ട കർമ്മം ചെയ്യാൻ.

12. **ഗൃഹേ സാധാരണാ പ്രോക്താ ഗോഷ്ഠേ വൈ മധ്യമാ ഭവേത്**
**നദീതീരേ ചോത്തമാ സ്യാദ്ദേവീഗേഹേ തദുത്തമാ**

സാധാരണയായി സന്ധ്യോപാസന ഗൃഹത്തിൽ വച്ചാകാം. ഗോശാലയിൽ വച്ച് ചെയ്യുന്നത് മധ്യമം. നദീതീരത്തുവച്ചായാൽ ഉത്തമം. ദേവീക്ഷേത്രത്തിൽ വച്ച് ചെയ്യുന്നത് അതിലും ഉത്തമം ആകുന്നു.

13. **യതോ ദേവ്യാ ഉപാസേയം തതോ ദേവ്യാസ്തു സന്നിധൗ**
**സന്ധ്യാത്രയം പ്രകർത്തവ്യം തദാനന്ത്യായ കല്പതേ**

കഴിയുന്നിടത്തോളം ദേവീസന്നിധിയിൽ വച്ചു തന്നെ ത്രിസന്ധ്യകളെയും ഉപാസിക്കണം. അത് അനന്തമായ ഫലം നൽകുന്നതാവും.

14. **ഏതസ്യാ അപരം ദൈവം ബ്രാഹ്മണാനാം ന വിദ്യതേ**
**ന വിഷ്ണൂപാസനാ നിത്യാ ന ശിവോപാസനാ തഥാ**

ഇതിലുപരി ബ്രാഹ്മണർക്ക് മറ്റോരു ദൈവതമില്ല. നിത്യവും ചെയ്യുന്ന വിഷ്ണുപാസനയോ ശിവോപാസനയോ,

15. **യഥാ ഭവേന്മഹാദേവ്യാ ഗായത്ര്യാഃ ശ്രുതിചോദിതാ**
**സർവവേദസാരഭൂതാ ഗായത്ര്യാസ്തു സമർച്ചനാ**

മഹാദേവിയായ ഗായത്രിയുടെ ശ്രുതിപ്രോക്തമായ ഉപാസനയോളം മെച്ചമല്ല. സർവ്വവേദങ്ങളുടെയും സാരഭൂതമായിട്ടുള്ളതാണ് ഗായത്രീസമാരാധനം.

16. **ബ്രഹ്മാദയോ*f*പി സന്ധ്യായാം താം ധ്യായന്തി ജപന്തി ച**
**വേദാ ജപന്തി താം നിത്യം വേദോപാസ്യാ തതഃ സ്മൃതാ**

ബ്രഹ്മാദിദേവൻമാർപോലും സന്ധ്യയ്ക്ക് ആ ദേവിയെ ധ്യാനിക്കുകയു ജപിക്കുകയും ചെയ്യുന്നു. വേദങ്ങളും ആ ദേവിയെ ഉപാസിക്കുന്നതിനാൽ വേദോപാസ്യയെന്നു പ്രസിദ്ധയാണു ഗായത്രി.

17. **തസ്മാത് സർവേ ദ്വിജാഃ ശാക്താ ന ശൈവാ ന ച വൈഷ്ണവാഃ**
**ആദിശക്തിമുപാസന്തേ ഗായത്രീം വേദമാതരം**

അതുകൊണ്ട് ശക്തരെന്നില്ല. ശൈവരെന്നില്ല, വൈഷ്ണവരെന്നില്ല; സകലബ്രാഹ്മണരും വേദ മാതാവും ആദിശക്തിയുമായ ഗായത്രിയെ ഉപാസിക്കുന്നു.

18. **ആചാന്തഃ പ്രാണമായമ്യ കേശവാദികനാമഭിഃ**
**കേശവശ്ച തഥാ നാരായണോ മാധവ ഏവ ച**

ആചമിച്ച് കേശവാദി നാമ സ്മരണയോടെ പ്രാണായാമം ചെയ്തിട്ട്, കേശവൻ, നാരായണൻ, മാധവൻ,

19. ഗോവിന്ദോ വിഷ്ണുരേവാഥ മധുസൂദന ഏവ ച
ത്രിവിക്രമോ വാമനശ്ച ശ്രീധരോ/പി തതഃ പരം

ഗോവിന്ദൻ, വിഷ്ണു, മധുസൂദനൻ, ത്രിവിക്രമൻ, വാമനൻ, ശ്രീധരൻ,

20. ഹൃഷികേശഃ പത്മനാഭോ ദാമോര അതഃ പരം
സങ്കർഷണോ വാസുദേവഃ പ്രദ്യുമ്നോ/പ്യനിരുദ്ധകഃ

ഹൃഷികേശൻ, പത്മനാഭൻ, ദാമോദരൻ, സങ്കർഷണൻ, വാസുദേവൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ

21. പുരുഷോത്തമാധോക്ഷജൗ ച നാരസിംഹോ/ച്യുതസ്തഥാ
ജനാർദ്ദന ഉപേന്ദ്രശ്ച ഹരിഃ കൃഷ്ണോ/ന്തിമസ്തഥാ

പുരുഷോത്തമൻ, അധോക്ഷജൻ, നാരസിംഹൻ, അച്യുതൻ, ജനാർദ്ദനൻ, ഉപേന്ദ്രൻ, ഹരി, കൃഷ്ണൻ എന്നീ ക്രമത്തിന്,

22. ഓങ്കാരപൂരകം നാമ ചതുർവിംശതി സംഖ്യയാ
സ്വാഹാന്തൈഃ പ്രാശയേദ്വാരി നമോന്തൈഃ സ്പർശയേത്തഥാ

ഓങ്കാരപൂർവ്വകമായി ഈ ഇരുപത്തിനാലു നാമങ്ങൾ 'സ്വാഹ'ന്തമായി ചൊല്ലി ആചമിച്ചിട്ട്, ഇവകൊണ്ട് 'നമോ'ന്തമായി സ്പർശിക്കണം.

23. കേശവാദി ത്രിഭിഃ പീത്വാ ദ്വാഭ്യാം പ്രക്ഷാളയേത് കരൗ
മുഖം പ്രക്ഷാളയേദ്ദ്വാഭ്യാം ദ്വാഭ്യാമുന്മാർജനം തഥാ

കേശവാദിമൂന്നു നാമങ്ങൾ ചൊല്ലി ജലം കുടിക്കണം. പിന്നത്തെ രണ്ടു നാമങ്ങൾ കൊണ്ട് കൈകൾ കഴുകണം. അടുത്ത രണ്ട് നാമങ്ങൾ കൊണ്ട് മുഖം കഴുകണം അടുത്ത രണ്ടുനാമങ്ങൾ കൊണ്ട് മുഖം തുടയ്ക്കണം.

24. ഏകേന പാണീ സംപ്രോക്ഷ്യ പാദാവപി ശിരോ/പി ച
സങ്കർഷണാദിദേവാനാം ദ്വാദശാംഗാനി സംസ്പൃശേത്

പിന്നെ ഒരു നാമത്താൽ കൈകാലുകൾ കഴുകി ശിരസ്സിൽ തളിക്കുക. പിന്നെ സങ്കർഷണൻ തുടങ്ങിയ പന്ത്രണ്ടു നാമങ്ങളാൽ പന്ത്രണ്ട് അംഗങ്ങളെ സ്പർശിക്കണം.

25. ദക്ഷിണേനോദകം പീത്വാ വാമേന സംസ്പൃശേദ്ബുധഃ
താവന്ന ശുദ്ധ്യതേ തോയം യാവദ്വാമേന ന സ്പൃശേത്

ആചമിക്കുമ്പോൾ ഇടതുകൈകൊണ്ട് വലതു കൈ തൊട്ടുകൊള്ളണം. ഇടത്തേകൈകൊണ്ട് തൊടാത്തിടത്തോളം ആ ജലം നിർമ്മലമാകുകയില്ല.

26. ഗോകർണ്ണാകൃതിഹസ്തേന മാഷമാത്രം ജലം പിബേത്
തതോ ന്യൂനാധികം പീത്വാ സുരാപായീ ഭവേദ്ദ്വിജഃ

കൈ ഗോകർണ്ണരൂപത്തിലാക്കി പിടിച്ച് അതിൽ ഒരുഴുന്നുമണിയിട്ടാൽ മുങ്ങിക്കിടക്കുന്നിടത്തോളം ജലമേ കുടിക്കാവൂ. അതിലേറെയോ കുറഞ്ഞോ ആയാൽ ബ്രാഹ്മണനെ സംബന്ധിച്ച് അത് മദ്യപാനമാണ്.

27. സംഹതാംഗുലിനാ തോയം പാണിനാ ദക്ഷിണേന തു
മുക്താംഗുഷ്ഠകനിഷഠാഭ്യാം ശേഷേണാചമനം വിദുഃ

വിരലുകൾ അല്പം അകത്തേയ്ക്ക് വളച്ച് തള്ളവിരലും കുഞ്ഞുവിരലും വിടർത്തി മാറ്റിപിടിച്ച് വലതുകൈകൊണ്ട്, മറ്റുള്ള വിരലുകൾ ചേർത്ത് ആചമനം ചെയ്യണമെന്നാണ് വിധി.

28. പ്രാണായാമം തതഃ കൃത്വാ പ്രണവസ്മൃതിപൂർവകം
ഗായത്രീം ശിരസാ സാർധതുരീയപദസംയുതം

പിന്നീട് പ്രണവസ്മരണയോടെ, തുരീയപാദസഹിതം ഗായത്രി ശിരോമന്ത്രത്തോടുകൂടി ജപിച്ചു കൊണ്ട് പ്രാണായാമം ചെയ്യണം.

29. ദക്ഷിണേ രേചയേദ്വായും വാമേന പൂരിതോദരം
കുംഭേന ധാരയേന്നിത്യം പ്രാണായാമം വിദുർബുധാഃ

വലത്തേ നാസദ്വാരത്തിലൂടെ രേചകം ചെയ്യണം. ഇടത്തേതിലൂടെ പൂരകവും. വായുവിനെ ഉള്ളിൽ നിർത്തി കുംഭകം ചെയ്യണം. ഇതാണ് പ്രാണായാമമെന്ന് വിദ്വാൻമാർ പറയുന്നത്.

30. പീഡയേദ്ദക്ഷിണാം നാഡീമംഗുഷ്ഠേന തഥോത്തരാം
കനിഷ്ഠാനാമികാഭ്യാം തു മധ്യമാം തർജനീം ത്യജേത്

തള്ളവിരൽ കൊണ്ട് വലത്തെ നാസാദ്വാരവും ചെറുവിരലും മോതിരവിരലും കൊണ്ട് ഇടത്തെ നാസാദ്വാരവും അമർത്തിപ്പിടിക്കണം. മദ്ധ്യമാംഗുലിയും തർജ്ജനിയും ഉപയോഗിക്കരുത്.

31. രേചകഃ പൂരകശ്ചൈവ പ്രാണായാമോഽഥ കുംഭകഃ
പ്രോച്യതേ സർവശാസ്ത്രേഷു യോഗിഭിര്യതമാനസൈഃ

രേചകം പൂരകം കുംഭകം എന്നിവയെയാണ് യോഗികളും വിദ്വാന്മാരും സർവശാസ്ത്രങ്ങളും പ്രണായാമം എന്നു പറയുന്നത്.

32. രേചകഃ സൃജതേ വായും പൂരകഃ പൂരയേത്തു തം
സാമ്യേന സംസ്ഥിതിര്യത്തത് കുംഭകഃ പരികീർത്തിതഃ

വായുവിനെ പുറത്തേക്കു കളയുന്നതു രേചകം; അതിനെ ഉള്ളിലേക്കു വലിച്ചെടുക്കുന്നുതു പൂരകം. നിറച്ച വായുവിനെ പുറത്തുവിടാതെ ഒരേ നിലയ്ക്കു നിർത്തുന്നത് കുംഭകവുമാകുന്നു.

33. നീലോല്പലദളശ്യാമം നാഭിമദ്ധ്യേ പ്രതിഷ്ഠിതം
ചതുർഭുജം മഹാത്മാനം പൂരകേ ചിന്തയേദ്ധരിം

പൂരകം ചെയ്യുമ്പോൾ നീലോല്പലദളശ്യാമനും നാഭിമദ്ധ്യസ്ഥിതനും ചതുർഭുജനും മഹാത്മാവുമായ ഹരിയെ സ്മരിക്കണം

34. കുംഭകേ തു ഹൃദിസ്ഥാനേ ധ്യായേത്തു കമലാസനം
പ്രജാപതിം ജഗന്നാഥം ചതുർവക്ത്രം പിതാമഹം

കുംഭകം ചെയ്യുമ്പോൾ ചതുർമുഖനും പ്രജാപതിയും ജഗന്നാഥനും കമലാസനനുമായ പിതാമഹനെ ഹൃദയത്തിൽ സ്മരിക്കണം.

35. രേചകേ ശങ്കരം ധ്യായേല്ലലാടസ്ഥം മഹേശ്വരം
ശുദ്ധസ്ഫടികസങ്കാശം നിർമ്മലം പാപനാശനം

രേചകം ചെയ്യുമ്പോൾ ശുദ്ധസ്ഫടികതുല്യനും നിർമലനും പാപനാശകനും മഹേശ്വരനുമായ ശങ്കരനെ ലലാടത്തിൽ സ്ഥിത്ചെയ്യുന്നതായി ധ്യാനിക്കണം.

36. പൂരകേ വിഷ്ണുസായൂജ്യം കുംഭകേ ബ്രഹ്മണോ ഗതിം
രേചകേന തൃതീയം തു പ്രാപ്നുയാദീശ്വരം പരം

പൂരകം ചെയ്യുമ്പോൾ വിഷ്ണുവിനെ ധ്യാനിക്കുന്നതു നിമിത്തം വിഷ്ണു സായൂജ്യവും കുംഭകത്താൽ ബ്രഹ്മലോകപ്രാപ്തിയും രേചകത്തിൽ ശിവനെ ധ്യാനിക്കുന്നതിനാൽ ശിവപ്രാപ്തിയും ഉണ്ടാകുന്നു.

37. പൗരാണാചമനാദ്യം ച പ്രോക്തം ദേവർഷിസത്തമ
ശ്രൗതമാചമനാദ്യം ച ശൃണു പാപാപഹം മുനേ

ദേവർഷേ, പുരാണത്തിൽ വിവരിച്ചിട്ടുള്ള ആചമനാദി വിധിയാണ് പറഞ്ഞത്. ഇനി പാപഹരവും വൈദികവുമായ ആചമനാദികളെപ്പറ്റി പറയാം. കേട്ടുകൊള്ളുക.

38. പ്രണവം പൂർവമുച്ചാര്യ ഗായത്രീം തു തദിത്യൃചം
പാദാദൗ വ്യാഹൃതീസ്തിസ്രഃ ശ്രൗതാചമനമുച്യതേ

ആദ്യം പ്രണവം ഉച്ചരിക്കണം. പിന്നെ മൂന്നു വ്യാഹൃതികൾ (ഭൂഃ ഭൂവഃ സ്വഃ) അതെത്തുടർന്ന് 'തത്' എന്നാരംഭിക്കുന്ന ഗായത്രീ മന്ത്രത്തോടുകൂടി ചെയ്യുന്ന ആചമനത്തെ ശ്രൗതാചമനമെന്നു പറയുന്നു.

39. ഗായത്രീം ശിരസാ സാർധം ജപേദ് വ്യാഹൃതിപൂർവികാം
പ്രതിപ്രണവസംയുക്താം ത്രിരയം പ്രാണസംയമഃ

ഛന്ദസ്സോടുകൂടിയും വ്യാഹൃതിയോടുകൂടിയും ഓരോന്നിനോടും പ്രത്യേകം പ്രണവം ചേർത്തും ഗായത്രി മൂന്നുരു ചൊല്ലി പ്രാണായാമം ചെയ്യണം.

"സലക്ഷണം തു പ്രാണാനാമായാമം കീർത്യതേƒധുനാ
നാനാപാപൈകശമനം മഹാപുണ്യഫലപ്രദം."

"ലക്ഷണയുക്തമായ പ്രാണായാമത്തെപ്പറ്റി ഇനി ഞാൻ പറയാം അത് പാപങ്ങളെ നശിപ്പിക്കുകയും മഹാപുണ്യത്തെ നൽകുകയും ചെയ്യും"

40. പഞ്ചാംഗുലീഭിർനാസാഗ്രം പീഡയേത്പ്രണവേന തു
സർവപാപഹരാ മുദ്രാ വാനപ്രസ്ഥഗൃഹസ്ഥയോഃ

പ്രണവം സ്മരിച്ചുകൊണ്ട് അഞ്ചുവിരലും ചേർത്ത് നാസാഗ്രത്തെ അമർത്തി പ്രാണായാമം ചെയ്യണം. വാനപ്രസ്ഥർക്കും ഗൃഹസ്ഥർക്കും വിധിച്ചിട്ടുള്ളതും സർവപാപഹരവുമായ പ്രാണായാമം ഇതാണ്.

41. കനിഷ്ഠാനാമികാംഗുഷ്ഠൈർയതേശ്ച ബ്രഹ്മചാരിണഃ
'ആപോഹിഷ്ഠേ' തി തിസൃഭിഃ പ്രോക്ഷണം സ്യാത്കുശോദകൈഃ

യതിക്കും ബ്രഹ്മചാരിക്കും ചെറുവിരൽ, മോതിരവിരൽ, തള്ളവിരൽ എന്നിവ ചേർത്ത് അമർത്തിയാൽ മതി. 'ആപോഹിഷ്ഠാമയോ' എന്നു തുടങ്ങുന്ന മന്ത്രം മൂന്നുരു ചൊല്ലി 'കുശവാരി' കൊണ്ട് പ്രോക്ഷിക്കുകയും വേണം.

42. ഋഗന്തേ മാർജനം കുര്യാത്പാദാന്തേ വാ സമാഹിതഃ
നവപ്രണവയുക്തേന ആപോഹിഷ്ഠേത്യനേന തു

'ആപോഹിഷ്ഠാമയോ' എന്ന മന്ത്രത്തിന് മൂന്ന് ഋക്കുകളും ഒൻപതുപാദങ്ങളുമുണ്ട്. ഓരോ ഋക്കിന്റേയും അന്ത്യത്തിലോ ഓരോപാദത്തിന്റേയും ആദ്യത്തിലോ പ്രണവം ചേർത്ത് ജപിച്ച് മാർജനം ചെയ്യണം.

43. നശ്യേദ്ദഘം മാർജനേന സംവത്സരസമുദ്ഭവം
തത ആചമനം കൃത്വാ സൂര്യശ്ചേതി പിബേദപഃ

മാർജനം കൊണ്ട് ഒരു വർഷത്തെ പാപം മുഴുവൻ നശിക്കുന്നു. പിന്നെ 'സൂര്യ' എന്നു തുടങ്ങുന്ന മന്ത്രത്താൽ ആചമനം ചെയ്ത് ജലം പാനം ചെയ്യണം.

44. അന്തഃകരണസംഭിന്നം പാപം തസ്യ വിനശ്യതി
പ്രണവേന വ്യാഹൃതിഭിർഗായത്ര്യാ പ്രണവാദ്യയാ

ഇങ്ങനെ ചെയ്യുന്നതു മൂലം അവന്റെ അന്തഃകരണജന്യമായ പാപവും നശിക്കും. പ്രണവം കൊണ്ടും വ്യഹൃതികൾ കൊണ്ടും പ്രണവത്തോടുകൂടിയ ഗായത്രി കൊണ്ടും.

45. ആപോഹിഷ്ഠേതി സൂക്തേന മാർജനം ചൈവ കാരയേത്
ഉദ്ധൃത്യ ദക്ഷിണേ ഹസ്തേ ജലം ഗോകർണ്ണവത്കൃതേ

ആപോഹിഷ്ഠമയോ എന്ന സൂക്തം കൊണ്ടും മാർജനം ചെയ്യാം. വലതുകൈ ഗോകർണാകൃതിയിലാക്കിപ്പിടിച്ച് വെള്ളമെടുത്ത്,

46. നീത്വാ തം നാസികാഗ്രം തു വാമകുക്ഷൗ സ്മരേദഘം
പുരുഷം കൃഷ്ണവർണം ച ഋതം ചേതി പഠേത്തതഃ

നാസാഗ്രം വരെ ഉയർത്തിയിട്ട് വാമകുക്ഷിയിലായി കൃഷ്ണവർണനായ പാപപുരുഷനെ സ്മരിച്ച് 'ഋതം ച' എന്ന മന്ത്രം ജപിക്കുക.

47. ദ്രുപദാം വാ ഋചം പശ്ചാദ്ദക്ഷനാസാപുടേന ച
ശ്വാസമാർഗേണ തം പാപമാനയേത് കരവാരിണി

പിന്നെ 'ദ്രുപദാദി' ഋക്കു ചൊല്ലി വലത്തെ നാസികയിലെ ശ്വാസത്തിലൂടെ ആ പാപപുരുഷനെ കൈയിലെ വെള്ളത്തിലേക്കു കൊണ്ടു വരുക.

48. നാവലോക്യൈവ തദ്വാരി വാമഭാഗേശ്മനി ക്ഷിപേത്
നിഷ്പാപം തു ശരീരം മേ സംജാതമിതി ഭാവയേത്

പിന്നെ ആ ജലത്തെ നോക്കാതെ ഇടത്തു ഭാഗത്തുള്ള കല്ലിൽ തളിക്കുക. എന്റെ ശരീരം ഇപ്പോൾ പാപരഹിതമായിരിക്കുന്നു എന്ന് ഭാവന ചെയ്യണം.

49. ഉത്ഥായ തു തതഃ പാദൗ ദ്വൗ സമൗ സന്നിയോജയേത്
ജലാഞ്ജലിം ഗൃഹിത്വാ തു തർജന്യംഗുഷ്ഠവർജിതം

പിന്നീട് എഴുന്നേറ്റ് തന്റെ രണ്ടു പാദങ്ങളും സമമായി ചേർത്ത് വെയ്ക്കുക. തള്ളവിരലും ചൂണ്ടുവിരലും ഉപയോഗിക്കാതെ കൈയിൽ വെള്ളമെടുത്ത്,

50. വീക്ഷ്യ ഭാനും ക്ഷിപേദ്വാരി ഗായത്ര്യാ ചാഭിമന്ത്രിതം
ത്രിവാരം മുനിശാർദ്ദൂല വിധിരേഷോർഘ്യമോചനേ

ആദിത്യനെ നോക്കി ഗായത്രി ജപിച്ചുകൊണ്ട് മൂന്നു തവണ അർഘ്യം നൽകുക. ഹേ മഹാമുനേ, ഇതാണ് അർഘ്യവിധി.

51. തതഃപ്രദക്ഷിണാം കുര്യാദസാവാദിത്യമന്ത്രതഃ
മദ്ധ്യാഹ്നേ സകൃദേവ സ്യാത്സന്ധ്യയോസ്തു ത്രിവാരതഃ

പിന്നെ 'അസാവാദിത്യ' എന്നാരംഭിക്കുന്ന മന്ത്രത്തോടെ പ്രദക്ഷിണം ചെയ്യണം മദ്ധ്യാഹ്നത്തിലാണെങ്കിൽ ഒരു തവണ ചെയ്താൽമതി. മറ്റു രണ്ടു സന്ധ്യകളിലും മൂന്നു തവണ വീതം ചെയ്യണം.

52. ഈഷന്നമ്രഃ പ്രഭാതേ തു മദ്ധ്യാഹ്നേ ദണ്ഡവത്സ്ഥിതഃ
ആസനേ ചോപവിഷ്ഠസ്തു ദ്വിജഃ സായം ക്ഷിപേദപഃ

പ്രാതഃസന്ധ്യയിൽ അല്പം കുനിഞ്ഞുനിന്നുകൊണ്ടും മദ്ധ്യാഹ്നസന്ധ്യയിൽ നിവർന്നുനിന്നുകൊണ്ടും സായംസന്ധ്യയിൽ ആസനത്തിൽ ഇരുന്നുകൊണ്ടും വേണം ബ്രാഹ്മണൻ അർഘ്യം നൽകാൻ.

53. ഉദകം പ്രക്ഷിപേദ്യസ്മാത്തത്കാരണമതഃ ശൃണു
ത്രിംശത്കോട്യോ മഹാവീരാ മന്ദേഹാ നാമ രാക്ഷസാഃ

ഇങ്ങനെ അർഘ്യം നൽകുന്നതിന് എന്താണ് കാരണമെന്ന് പറയാം. കേട്ടുകൊള്ളുക. മന്ദേഹരെന്നു പേരുള്ള മഹാവീരന്മാരായ മൂന്നുകോടി രാക്ഷസന്മാരുണ്ട്.

54. കൃതഘ്നാ ദാരുണാ ഘോരാഃസൂര്യമിച്ഛന്തി ഖാദിതും
തതോ ദേവഗണാഃ സർവേ ഋഷയശ്ച തപോധനാഃ

നന്ദികെട്ടവരും ഭയങ്കരന്മാരും ദുഷ്ടന്മാരുമായ അവർ ആദിത്യനെ വിഴുങ്ങാനാഗ്രഹിക്കുന്നു. അതുകൊണ്ട് ദേവഗണങ്ങളും ഋഷിമാരും തപസ്വികളുമെല്ലാം

55. ഉപാസതേ മഹാസന്ധ്യാം പ്രക്ഷിപന്ത്യുദകാഞ്ജലിം
ദഹ്യന്തേ തേന ദൈത്യാസ്തേ വജ്രീഭൂതേന വാരിണാ

മഹാസന്ധ്യയെ സ്മരിച്ചുകൊണ്ട് ഉദകാഞ്ജലി അർപ്പിക്കുന്നു. അവർ അർപ്പിക്കുന്ന ആ വാരി, വജ്രായുധം പോലെ ചെന്ന് ആ ദൈത്യന്മാരെ ദഹിപ്പിക്കുന്നു.

56. ഏതസ്മാത്കാരണാദ്വിപ്രാഃ സന്ധ്യാം നിത്യമുപാസതേ
മഹാപുണ്യസ്യ ജനനം സന്ധ്യോപാസനമീരിതം

ഈ കാരണം കൊണ്ടാണ് വിപ്രന്മാർ സന്ധ്യയെ ഉപാസിക്കുന്നത്. സന്ധ്യോപാസനം മഹാപുണ്യമുണ്ടാക്കുന്നു എന്നു പറയപ്പെടുന്നു.

57. അർഘ്യാംഗഭൂതമന്ത്രോഽയം പ്രോച്യതേ ശൃണു നാരദ
യദുച്ചാരണമാത്രേണ സാംഗം സന്ധ്യാഫലം ഭവേത്

ഹേ നാരദ, അർഘ്യത്തിന് അംഗഭൂതമായിരിക്കുന്ന മന്ത്രവും ഞാൻ പറയാം. കേൾക്കുക. ഇതു ചൊല്ലിയാൽ തന്നെ സാംഗമായി സന്ധ്യചെയ്ത ഫലം ഉണ്ടാകും.

58. സോഽഹമർക്കോഽസ്മ്യഹം ജ്യോതിരാത്മാ ജ്യോതിരഹം ശിവഃ
ആത്മജ്യോതിരഹം ശുക്ളഃ സർവജ്യോതിരസോസ്മ്യഹം

ഞാൻ ആദിത്യനാകുന്നു; ഞാൻ ജ്യോതിസ്സാകുന്നു. ഞാൻ ആത്മജ്യോതിസ്സാകുന്നു. ഞാൻ ശിവനാകുന്നു. ആത്മജ്യോതിസ്സായ ഞാൻ ശുദ്ധനും സർവജ്യോതിസ്വരൂപമായ രസവുമാകുന്നു.

59. ആഗച്ഛ വരദേ ദേവി ഗായത്രി ബ്രഹ്മരൂപിണി
ജപാനുഷ്ഠാനസിദ്ധ്യർത്ഥം പ്രവിശ്യ ഹൃദയം മമ

ഹേ വരപ്രദായനിയായ ദേവി വന്നാലും. ഹേ ഗായത്രി, ബ്രഹ്മരൂപണി ജപാനുഷ്ഠാന സിദ്ധിക്കായി എന്റെ ഹൃദയത്തിൽ പ്രവേശിച്ചാലും

60. **ഉത്തിഷ്ഠ ദേവി ഗന്തവ്യം പുനരാഗമനായ ച**
**അർഘ്യേഷു ദേവി ഗന്തവ്യം പ്രവിശ്യ ഹൃദയം മമ**

ഹേ ദേവി, എഴുന്നേറ്റ് ഇങ്ങു വന്നാലും. വീണ്ടും അങ്ങോട്ടേയ്ക്ക് പോകാം. ഞാൻ നൽകുന്ന അർഘ്യം സ്വീകരിക്കാൻ വരു.

61. **തതഃ ശുദ്ധസ്ഥലേ നൈജമാസനം സ്ഥാപയേദ്ബുധഃ**
**തത്രാരുഹ്യ ജപേത്പശ്ചാദ്ഗായത്രീം വേദമാതരം**

പിന്നീട്, ശുദ്ധമായ ഒരു സ്ഥലത്ത് ഇരിപ്പടം വയ്ക്കണം. അതിൽ കയറി ഇരുന്ന് വേദമാതാവായ ഗായത്രിയെ ജപിക്കണം.

62. **അത്രൈവ ഖേചരീ മുദ്രാ പ്രാണായാമോത്തരം മുനേ**
**പ്രാതഃ സ്നധ്യാവിധാനേ ച കീർത്തിതാ മുനിപുംഗവ**

ഹേ മുനിപുംഗവ, പ്രാണായമത്തിനുശേഷം ഈ സന്ദർഭത്തിലാണ് സന്ധ്യാവന്ദനത്തിലെ ഖേചരീമുദ്ര ധരിക്കേണ്ടതെന്ന് പറയപ്പെടുന്നു.

63. **തന്നാമാർഥം പ്രവക്ഷ്യാമി സാദരം ശൃണു നാരദ**
**ചിത്തം ചരതി ഖേ യസ്മാജ്ജിഹ്വാ ചരതി ഖേ ഗതാ**

ഹേ നാരദ, ആ പേരിന്റെ അർത്ഥവും പറയാം കേട്ടുകൊള്ളുക. ഈ മുദ്രധരിക്കുന്നവന്റെ ചിത്തവും ജിഹ്വയും ആകാശത്ത് സ്വതന്ത്രമായി സഞ്ചരിക്കുന്നു. അതിനാൽ ഖേചരി എന്ന പേരുണ്ടായി.

64. **ഭ്രുവോരന്തർഗതാ ദൃഷ്ടിർമുദ്രാ ഭവതി ഖേചരീ**
**ന ചാസനം സിദ്ധസമം ന കുംഭസദൃശോഽനിലഃ**

ഭ്രൂമദ്ധ്യത്തിൽ ദൃഷ്ടിയോട് കൂടിയ മുദ്രയാണ് ഖേചരി സിദ്ധാസനത്തിനു തുല്യമായ മറ്റൊരു ആസനമില്ല; കുംഭകസദൃശമായ പ്രാണയാമവും ഇല്ല;

65. **ന ഖേചരീസമാ മുദ്രാ സത്യം സത്യം ച നാരദ**
**ഘണ്ടാവത് പ്രണാവോച്ചാരാദ്വായും നിർജിത്യ യത്നതഃ**

ഖേചരിക്കുതുല്യമായ ഒരു മുദ്രയില്ല. ഹേ നാരദ, ഇതു സത്യമാണ്; സത്യമാണ്. മണിനാദത്തിനു സമം പ്രണവം ഉച്ചരിച്ചുകൊണ്ട് പണിപ്പെട്ടും പ്രാണനെ ജയിച്ച്,

66. **സ്ഥിരാസനേ സ്ഥിരോ ഭൂത്വാ നിരഹങ്കാരനിർമ്മമഃ**
**ലക്ഷണം നാരദമുനേ ശ്രുണു സിദ്ധാസനസ്യ ച**

സ്ഥിരാസത്തിൽ സമ ചിത്തനായിരുന്ന് നിരഹങ്കാരിയും നിർമമനുമായി ഭവിക്കണം. ഹേ നാരദ, ഇനി സിദ്ധാസനത്തിന്റെ ലക്ഷണം കേട്ടു കൊള്ളുക.

67. **യോനിസ്ഥാനകമംഘ്രിമൂലഘടിതം കൃത്വാ ദൃഢം വിന്യസേ-**
**ന്മേഢ്രേ പാദമഥൈകമേവ ഹൃദയേ കൃത്വാ സമം വിഗ്രഹം**
**സ്ഥാണുഃസംയമിതേന്ദ്രിയോഽചലദൃശാ പശ്യൻ ഭ്രുവോരന്തരം**
**സ്ഥിഷ്ഠത്യേത ദതീവ യോഗിസുഖദം സിദ്ധാസനം പ്രോച്യതേ**

യോനിസ്ഥാനത്ത് ഒരു കുതികാൽ മുട്ടിച്ച് ചേർത്തു വെച്ച് മറ്റേകാൽ എടുത്ത് അതിന്റെ മുകളിലായി വൃഷണത്തെ മറയ്ക്കും വിധം കയറ്റി വയ്ക്കുക. ശരീരം വളയാതെ നിവർന്ന് ഇരിക്കുക. ഇന്ദ്രിയങ്ങളെ

അടക്കി ഇളകാത്ത ദൃഷ്ടിയോടെ ഭ്രൂമദ്ധ്യത്തിൽ നോക്കി കൊണ്ട് ഇരിക്കുക. ഇങ്ങനെ ഇരിക്കുന്നതിനെയാണ് യോഗികൾക്ക് അത്യന്തം സുഖപ്രദമായ സിദ്ധാസനം എന്ന് പറയുന്നത്.

**68. ആയാതു വരദാ ദേവി അക്ഷരം ബ്രഹ്മസമ്മിതം**
**ഗായത്രീ ഛന്ദസാം മാതരിദം ബ്രഹ്മ ജുഷസ്വ മേ**

വരത്തെ ദാനം ചെയ്യുന്നവളും നാശമില്ലാത്തവളും ബ്രഹ്മസമ്മിതയും വേദമാതാവും ഗായത്രീ സ്വരൂപിണിയുമായ ഹേ ദേവി, എന്റെ ഈ സ്തോത്രത്തെ അലങ്കരിക്കേണമേ.

**69. യദഹ്നാ കുരുതേ പാപം തദഹ്നാ പ്രതിമുച്യതേ**
**യദ്രാത്ര്യാ കുരുതേ പാപം തദ്രാത്ര്യാ പ്രതിമുച്യതേ**

പകൽ ചെയ്യുന്ന പാപം അതേ പകൽതന്നെ നശിക്കേണമേ. രാത്രിയിൽ ചെയ്യുന്ന പാപം അതേ രാത്രിയിൽത്തന്നെ നശിക്കേണമേ.

**70. സർവവർണേ മഹാദേവി സന്ധ്യാവിദ്യേ സരസ്വതി**
**അജരേ അമരേ ദേവി സർവ്വദേവി നമോസ്തു തേ**

സർവവർണേ, മഹാദേവി, സന്ധ്യാവിദ്യേ, സരസ്വതി, അജരേ, അമരേ, ദേവി, സർവദേവി, അവിടത്തേക്ക് നമസ്ക്കാരം.

**71. തേജോƒസീത്യാദിമന്ത്രേണ ദേവീമാവാഹയേത്തതഃ**
**യത്കൃതം ത്വദനുഷ്ഠാനം തത്സർവ്വം പൂർണ്ണമസ്തു മേ**

പിന്നീട് 'തേജോƒസി' എന്നു തുടങ്ങുന്ന മന്ത്രത്താൽ ദേവിയെ ആവാഹിക്കണം. അവിടുത്തെ പേരിൽ ചെയ്യുന്ന കർമ്മമെല്ലാം പൂർണ്ണമായി ഭവിക്കേണമേ എന്ന സങ്കൽപ്പത്തോടെ ആവാഹിക്കണം.

**72. തതഃ ശാപവിമോക്ഷായ വിധാനം സമ്യഗാചരേത്**
**ബ്രഹ്മശാപസ്തതോ വിശ്വാമിത്രസ്യ ച തഥൈവ ച**

പിന്നെ ശാപമോക്ഷത്തിനുള്ള കർമ്മവും വേണ്ടതുപോലെ ചെയ്യണം. ബ്രഹ്മശാപവും അതുപോലെ വിശ്വാമിത്രശാപവും

**73. വസിഷ്ഠശാപ ഇത്യേതത് ത്രിവിധം ശാപലക്ഷണം**
**ബ്രഹ്മണഃ സ്മരണേനൈവ ബ്രഹ്മശാപോ നിവർത്തതേ**

വസിഷ്ഠശാപം എന്നിങ്ങനെ മൂന്നുവിധം ശാപങ്ങൾ ഉണ്ട്. ബ്രഹ്മാവിനെ സ്മരിക്കുന്നത്കൊണ്ട് ബ്രഹ്മശാപം ഇല്ലാതാകും.

**74. വിശ്വാമിത്രസ്മരണതോ വിശ്വാമിത്രസ്യ ശാപതഃ**
**വസിഷ്ഠസ്മരണാദേവ തസ്യ ശാപോ വിനശ്യതി**

വിശ്വാമിത്ര സ്മരത്തണത്താൽ വിശ്വാമിത്ര ശാപം ഒഴിഞ്ഞു പോകും. വസിഷ്ഠനെ സ്മരിച്ചാൽ അദ്ദേഹത്തിന്റെ ശാപവും നശിക്കും.

**75. ഹൃത്പത്മമദ്ധ്യേ പുരുഷം പുരാണം**
**സത്യാത്മകം സർവജഗത്സ്വരൂപം**
**ധ്യായാമി നിത്യം പരമാത്മസംജ്ഞം**
**ചിദ്രൂപമേകം വചസാമഗമ്യം**

സത്യസ്വരൂപനും സർവ്വജഗത്സ്വരൂപനും ചിദ്രൂപനും വാക്കുകൾക്ക് അഗമ്യനും ഏകനും പരമാത്മ നാമകനുമായ പുരാണപുരുഷനെ ഞാൻ നിത്യവും ഹൃദയപത്മത്തിൽ ധ്യാനിക്കുന്നു.

**76. അഥ ന്യാസവിധിം വക്ഷ്യേ സന്ധ്യായാ അംഗസംഭവം**
**ഓങ്കരം പൂർവവദ്യോജ്യ തതോ മന്ത്രാനുദീരയേത്**

ഇനി ഞാൻ സന്ധ്യാനുഷ്ഠാനത്തിന്റെ അംഗമായിട്ടുള്ള ന്യാസവിധിയെക്കുറിച്ച് പറയാം. മുമ്പു പറഞ്ഞതുപോലെ. മന്ത്രങ്ങളെല്ലാം പ്രണവം ചേർത്ത് ഉച്ചരിക്കണം.

**77. ഭൂരിത്യുക്ത്വാ ച പാദാഭ്യാം നമ ഇത്യേവ ചോച്ചരേത്**
**ഭുവഃ പൂർവ്വം തു ജാനുഭ്യാം സ്വഃ കടിഭ്യാം നമോ വദേത്**

ഭൂഃ എന്നു ചൊല്ലി, കാൽ രണ്ടിലും നമഃ എന്നു കൂടി ഉച്ചരിച്ചുകൊണ്ട് ന്യാസം ചെയ്യണം. അതായത് ഓം ഭൂഃ പാദാഭ്യാം നമഃ എന്നു ചൊല്ലി പാദന്യാസം ചെയ്യണമെന്നർത്ഥം. ഭുവഃ എന്നു ചൊല്ലി മുട്ടുകളിലും (ഓം ഭുവഃ ജാനുഭ്യാം നമഃ ) സ്വഃ എന്നു ചൊല്ലി കടികളിലും (ഓം സ്വഃ കടിഭ്യാം നമഃ) ന്യസിക്കണം.

**78. മഹർനാഭ്യൈ ജനശ്ചൈവ ഹൃദയായ തതസ്തപഃ**
**കണ്ഠായ ച തതഃ സത്യം ലലാടേ പരികീർത്തയേത്**

മഹഃ ശബ്ദത്താൽ നാഭിയിലും (ഓം മഹഃ നാഭ്യൈനമഃ ) ജന ശബ്ദത്താൽ മാറിടത്തിലും (ഓം ജനഃ ഹൃദയായ നമഃ) പിന്നെ തപഃ എന്നു ചൊല്ലി കണ്ഠത്തിലും (ഓം തപഃ കണ്ഠായ നമഃ) സത്യം എന്നു ചൊല്ലി ലലാടത്തിലും (ഓം സത്യം ലലാടായ നമഃ ) ന്യസിക്കുക.

**79. അംഗുഷ്ഠാഭ്യാം തത്സവിതുസ്തർജ്ജനീഭ്യാം വരേണ്യകം**
**ഭർഗോ ദേവസ്യ മദ്ധ്യാഭ്യാം ധീമഹീത്യേവ കീർത്തയേത്**

അംഗുഷ്ഠത്തിൽ തത്സവിതുഃ എന്നും (ഓം തത്സവിതുഃ അംഗുഷ്ഠാഭ്യാം നമഃ ) വരേണ്യം കൊണ്ട് തർജനികളിലും (ഓം വരേണ്യം തർജനീഭ്യാം നമഃ) ഭർഗോ ദേവസ്യ എന്ന് മധ്യമകളിലും (ഓം ഭർഗോദേവസ്യ മധ്യമാഭ്യാം നമഃ) ധീമഹി എന്ന്

**80. അനാമാഭ്യാം കനിഷ്ഠാഭ്യാം ധിയോ യോ നഃ പരം വദേത്**
**പ്രചോദയാത്കരപൃഷ്ഠതലയോർ വിന്യസേത് സുധീഃ**

അനാമികയിലും (ഓം ധീമഹി അനാമികാഭ്യാം നമഃ ) ധിയോ യോ നഃ കനിഷ്ഠികളിലും (ഓം ധിയോ യോ നഃ കനിഷ്ഠികാഭ്യാം നമഃ) പ്രചോദയാത് എന്ന് കരപൃഷ്ഠതലങ്ങളിലും (ഓം പ്രചോദയാത് കരപൃഷ്ഠതലാഭ്യാം നമഃ) ന്യസിക്കണം.

**81. ബ്രഹ്മാത്മനേ തത്സവിതുർഹൃദയായ നമസ്തഥാ**
**വിഷ്ണ്വാത്മനേ വരേണ്യം ച ശിരസേ നമ ഇത്യപി**

ബ്രഹ്മാവിന് തത്സവിതുഃ എന്ന് ഹൃദയത്തിലും (ഓം ബ്രഹ്മാത്മനേ തത്സിവിതുഃ ഹൃദയായ നമഃ) വിഷ്ണ്വാത്മാവിന് വരേണ്യം എന്ന് ശിരസ്സിലും (ഓം വിഷ്ണ്വാത്മാനേ വരേണ്യം ശിരസേ നമഃ)

**82. ഭർഗോദേവസ്യ രുദ്രാത്മനേ ശിഖായൈ പരികീർത്തിതം**
**ശക്ത്യാത്മനേ ധീമഹീതി കവചായ തതഃ പരം**

രുദ്രാത്മാവിന് ഭർഗോദേവസ്യ എന്ന് ശിഖയിലും (ഓം രുദ്രാത്മനേ ഭർഗോ ദേവസ്യ ശിഖായൈ നമഃ) ശക്ത്യാത്മാവിന് ധീമഹി എന്ന് കവചത്തിലും (ഓം ശക്ത്യാത്മനേ ധീമഹി കവചായ നമഃ )

**83. കാലാത്മനേ ധിയോ യോ നോ നേത്രത്രയ ഉദീരിതം**
**പ്രചോദയാച്ച സർവാത്മനേƒസ്ത്രായ പരികീർത്തിതം**

കാലാത്മാവിന് ധിയോ യോ നഃ എന്ന് കണ്ണിലും (ഓം കാലാത്മനേ ധിയോ യോ നഃ നേത്രത്രയായ നമഃ) സർവാത്മാവിന് പ്രചോദയാത് എന്ന് അസ്ത്രത്തിലും (ഓം സർവാത്മനേ പ്രചോദയാത് അസ്ത്രായ നമഃ) ന്യസിക്കണം.

84. അക്ഷരന്യാസമേവാഗ്രേ കഥയാമി മഹാമുനേ
ഗായത്രീ വർണസംഭൂതോ ന്യാസഃ പാപഹരഃ പരഃ

മഹാമുനേ, ഇനി ഞാൻ അക്ഷരങ്ങൾ ന്യസിക്കേണ്ടത് എങ്ങനെയാണെന്ന് പറയാം ഗായത്രിയുടെ അക്ഷരങ്ങളെ അധീകരിച്ചുള്ള ന്യാസം പാപത്തെ പൂർണ്ണമായും നശിപ്പിക്കും.

85. പ്രണവം പൂർവമുച്ചാര്യ വർണന്യാസഃ പ്രകീർത്തിതഃ
തത്കാരമാദാവുച്ചാര്യ പാദാംഗുഷ്ഠദ്വയേ ന്യസേത്

ആദ്യം പ്രണവം ചൊല്ലി കൊണ്ടുവേണം എല്ലാന്യാസവും ചെയ്യാൻ. ഓം തത് എന്ന് ചൊല്ലി പാദാംഗുഷ്ഠങ്ങളിൽ ആദ്യം ന്യസിക്കണം

86. സകാരം ഗുൽഫയോസ്തദ്വദ്വികാരം ജംഘയോർന്യസേത്
ജാന്വോസ്തുകാരം വിന്യസ്യ ഊർവോശ്ചൈവ വകാരകം

'ഓം സ'എന്ന് പുറങ്കാലുകളിലും 'ഓം വി' എന്ന് മുട്ടിനുതാഴെ മുഴങ്കാലുകളിലും ന്യസിക്കണം. 'ഓം തു' എന്നു മുട്ടുകളിലും 'ഓം വ' എന്ന് ഊരുക്കളിലും ന്യസിക്കണം.

87. രേകാരം ച ഗുദേ ന്യസ്യ ണികാരം ലിംഗ ഏവ ച
കട്യാം യകാരമേവാത്ര ഭകാരം നാഭിമണ്ഡലേ

'ഓം രേ' എന്ന് ഗുദത്തിലും 'ഓം ണി' എന്ന് ലിംഗത്തിലും 'ഓം യം' എന്ന് കടിപ്രദേശത്തും 'ഓം ഭ' എന്ന് നാഭിസ്ഥാനത്തും

88. ഗോകാരം ഹൃദയേ ന്യസ്യേദേകാരം സ്തനയോർ ദ്വയോഃ
വകാരം ഹൃദിവിന്യസ്യ സ്യകാരം കണ്ഠകൂപകേ

'ഓം ഗോ' എന്ന് ഹൃദയത്തിലും 'ഓം ദേ' എന്ന് രണ്ട് സ്തനങ്ങളിലും 'ഓം വ' എന്ന് നെഞ്ചിലും'ഓം സ്യ' എന്ന് കണ്ഠത്തിലും

89. ധീകാരം മുഖദേശേ തു മകാരം താലുദേശകേ
ഹികാരം നാസികാഗ്രേ തു ധികാരം നേത്രമണ്ഡലേ

'ഓം ധീ' എന്നു മുഖത്തും 'ഓം മ' എന്ന് താലു പ്രദേശതത്തും'ഓം ഹി' എന്ന് നാസികാഗ്രത്തിലും 'ഓം ധി' എന്ന് നേത്രമണ്ഡലത്തിലും

90. ഭ്രൂമദ്ധ്യേ ചൈവ യോകാര യോകാരം ച ലലാടകേ
നകാരം വൈ പൂർവ്വമുഖേ പ്രകാരം ദക്ഷിണേ മുഖേ

'ഓം യോ' എന്ന് ഭ്രൂമദ്ധ്യത്തിലും 'ഓം യോ' എന്ന് ലലാടമധ്യത്തിലും 'ഓം ന' എന്ന് മൂക്കിനു കീഴായി മേൽച്ചുണ്ടിലും 'ഓം പ്ര' എന്ന് ദക്ഷിണമുഖത്തിലും

91. ചോകാരം പശ്ചിമമുഖേ ദകാരം ചോത്തരേ മുഖേ
യാകാരം മൂർധ്നി വിന്യസ്യ തകാരം വ്യാപകം ന്യസേത്

'ഓം ചോ' എന്ന് പശ്ചിമമുഖത്തിലും 'ഓം ദ' എന്ന് ഉത്തര മുഖത്തിലും 'ഓം യോ' എന്ന് ശിരസ്സിലും വിന്യസിച്ചിട്ട് 'ഓം ത്' എന്നതു കൊണ്ട് വ്യാപകവും ചെയ്യണം.

**92. ഏതന്ന്യാസവിധിം കേചിന്നേച്ഛന്തി ജപതത്പരാഃ**
**തതോ ധ്യായേന്മഹാദേവീം ജഗന്മാതരമംബികാം**

ജപത്തിൽ മാത്രം തത്പരരായ ചിലർ ഈന്യാസവിധി അനുഷ്ഠിക്കാറില്ല. ന്യാസത്തിനു ശേഷം ജഗന്മാതാവും മഹാദേവിയുംആയ അംബികയെ ധ്യാനിക്കണം.

**93. ഭാസ്വജ്ജപാപ്രസൂനാഭാം കുമാരീം പരമേശ്വരീം**
**രക്താംബുജാസനാരൂഢാം രക്തഗന്ധാനുലേപനാം**

ചെമ്പകപ്പൂവിന്റെ നിറമുള്ളവളും കുമാരിയും പരമേശ്വരിയും ചെന്താമരപ്പൂവിൽ ഇരിക്കുന്നവളും രക്തചന്ദനം പൂശിയവളും

**94. രക്തമാല്യാംബരധരാം ചതുരാസ്യാം ചതുർഭുജാം**
**ദ്വിനേത്രാം സ്രുക്സ്രുവൗ മാലാം കുണ്ഡികാം ചൈവ ബിഭ്രതീം**

രക്തമാല്യം അണിഞ്ഞവളും നാലുമുഖമുള്ളവളും നാലുകൈകളോടുകൂടിയവളും രണ്ടു കണ്ണുള്ള വളും സ്രുക്കും സ്രുവവും മാലയും കിണ്ടിയും ധരിച്ചവളും

**95. സർവാഭരണസന്ദീപ്താമൃഗ്വേദാധ്യായിനീം പരാം**
**ഹംസപത്രാമാഹവനീയമദ്ധ്യസ്ഥാം ബ്രഹ്മദേവതാം**

സർവാഭരണങ്ങളും അണിഞ്ഞവളും ഋഗ്വേദം ചൊല്ലിക്കൊണ്ടിരിക്കുന്നവളും ഹംസത്തെ വാഹനമാക്കി യവളും ആഹവനീയാഗ്നി മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നവളും ബ്രഹ്മദേവതയും

**96. ചതുഷ്പദാമഷ്ടകുക്ഷീം സപ്തശീർഷാം മഹേശ്വരീം**
**അഗ്നിവക്ത്രാം രുദ്രശിഖാം വിഷ്ണുചിത്താം തു ഭാവയേത്**

നാലുകാലും എട്ടു കുക്ഷിയും ഏഴുതലയും എഴുന്നവളും മഹേശ്വരിയും അഗ്നിവക്ത്രയും രുദ്രശിഖയും വിഷ്ണുചിത്തയുമായ ദേവിയെ ഭാവന ചെയ്യണം.

**97. ബ്രഹ്മാ തു കവചം യസ്യാ ഗോത്രം സാംഖ്യായനം സ്മൃതം**
**ആദിത്യമണ്ഡലാന്തസ്ഥാം ധ്യായേദ്ദേവീം മഹേശ്വരീം**

ആ ദേവിയുടെ കവചം ബ്രഹ്മാവും ഗോത്രം സാംഖ്യായനവുമാണെന്ന് പറയപ്പെടുന്നു. ആദിത്യ മണ്ഡലസ്ഥയായ ആ മഹേശ്വരിയെ ധ്യാനിക്കണം.

**98. ഏവം ധ്യാത്വാ വിധാനേന ഗായത്രീം വേദമാതരം**
**തതോ മുദ്രാഃ പ്രകുർവീത ദേവ്യാഃ പ്രീതികരാഃ ശുഭാഃ**

ഇങ്ങനെ വിധിയാംവണ്ണം വേദമാതാവായ ഗായത്രിയെ ധ്യാനിച്ചിട്ട് ദേവീപ്രതീകരങ്ങളായ ശുഭമുദ്രകൾ പിന്നെ കാട്ടണം.

**99. സമ്മുഖം സമ്പുടം ചൈവ വിതതം വിസ്തൃതം തഥാ**
**ദ്വിമുഖം ത്രിമുഖം ചൈവ ചതുഷ്കം പഞ്ചകം തഥാ**

സമ്മുഖം, സമ്പുടം, വിതതം വിസ്തൃതം, ദ്വിമുഖം, ത്രിമുഖം, ചതുഷ്കം പഞ്ചകം

**100. ഷൺമുഖാധോമുഖം ചൈവ വ്യാപകാഞ്ജലികം തഥാ**
**ശകടം യമപാശം ച ഗ്രഥിതം സംമുഖോന്മുഖം**

ഷൺമുഖം, അധോമുഖം, വ്യാപകാഞ്ജലികം, ശകടം ,യമപാശം, ഗ്രഥിതം, സംമുഖോന്മുഖം

101. വിളംബം മുഷ്ടികം ചൈവ മത്സ്യം കൂർമ്മം വരാഹകം
സിംഹാക്രാന്തം മഹാക്രാന്തം മുദ്ഗരം പല്ലവം തഥാ

വിളംബം, മുഷ്ടികം, മത്സ്യം, കൂർമ്മം, വരാഹകം, സിംഹാക്രാന്തം മഹാക്രാന്തം, മുദ്ഗരം, പല്ലവം

102. ചതുർവിംശതിമുദ്രാശ്ച ഗായത്ര്യാഃ സംപ്രദർശയേത്
ശതാക്ഷരാം ച ഗായത്രീം സകൃദാവർത്തയേത്സുധീഃ

എന്നിങ്ങനെ ഗായത്രിയുടെ ഇരുപത്തിനാല് മുദ്രകളും ജപസമയത്ത് പ്രദർശിപ്പിക്കണം. അതിനുശേഷം നൂറ് അക്ഷരങ്ങളോടുകൂടിയ ഗായത്രിയെ ഒരിക്കൽകൂടി ജപിക്കണം.

103. ചതുർവിംശത്യക്ഷരാണി ഗായത്ര്യാഃ കീർത്തിതാനി ഹി
ജാതവേദസ നാമ്നീം ച ഋചമുച്ചാരയേത്തതഃ

ഗായത്രിക്ക് ഇരുപത്തിനാല് അക്ഷരങ്ങളാണല്ലോ ഉള്ളത്.ജാതവേദസേ എന്നാരംഭിക്കുന്ന ഋക്കുകൂടി പിന്നീട ചൊല്ലുക.

104. ത്ര്യംബകസ്യർചമാവൃത്യ ഗായത്രീ ശതവർണ്ണകാ
ഭവതീയം മഹാപുണ്യാƒസകൃജ്ജപ്യാ ബുധൈരിയം

ത്ര്യംബകം എന്ന മന്ത്രവും കൂടിചേരുമ്പോൾ ഗായത്രി നൂറ് അക്ഷരങ്ങളോടുകൂടിയതാവും. പല പ്രാവശ്യം ജപിക്കുന്നപക്ഷം അത് അത്യന്തം പുണ്യപ്രദമായി ഭവിക്കും.

105. ഓങ്കാരം പൂർവ്വമുച്ചാര്യ ഭൂർഭുവഃ സ്വസ്തഥൈവ ച
ചതുർവിംശത്യക്ഷരാം ച ഗായത്രീം പ്രോച്ചരേത്തതഃ

ഓം കാരവും പിന്നീട് വ്യാഹൃതികളും ഉച്ചരിച്ചിട്ട് ഇരുപത്തിനാല് അക്ഷരങ്ങളുള്ള ഗായത്രി ജപിക്കണം.

106. ഏവം നിത്യം ജപം കുര്യാത്ബ്രാഹ്മണോ വിപ്രപുംഗവഃ
സ സമഗ്രം ഫലം പ്രാപ്യ സന്ധ്യായാഃ സുഖമേധതേ

ഇങ്ങനെ നിത്യവും ജപിക്കുന്ന ബ്രാഹ്മണോത്തമനായ വിപ്രൻ സന്ധ്യോപാസനയുടെ സമഗ്രഫലവും അനുഭവിച്ച് സുഖിയായിഭവിക്കും

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ഷോഡശോƒദ്ധ്യായഃ

## അഥ സപ്തദശോƒദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. ഭിന്നപാദാ തു ഗായത്രീ ബ്രഹ്മഹത്യാപ്രണാശിനീ
അഭിന്നപാദാ ഗായത്രീ ബ്രഹ്മഹത്യാം പ്രയച്ഛതി

ഗായത്രി ഭിന്നപാദമായി ജപിച്ചാൽ (ഗായത്രിയുടെ മൂന്നുപാദങ്ങളും മൂന്നു ശ്വാസങ്ങളിലായി ഉച്ചരിച്ചാൽ) അത് ബ്രഹ്മഹത്യാപാപത്തെ നശിപ്പിക്കും. ഭിന്ന പാദമായിട്ടല്ലാതെ ജപിച്ചാൽ അത് ബ്രഹ്മഹത്യാപാപം ഉണ്ടാക്കുകയും ചെയ്യും.

2. അച്ഛിന്നപാദാഗായത്രീജപം കുർവ്വന്തി യേ ദ്വിജാഃ
അധോമുഖാശ്ച തിഷ്ഠന്തി കല്പകോടിശതാനി ച

പാദം മുറിക്കാതെ ഒറ്റ ശ്വാസത്തിന് ഗായത്രി ജപിക്കുന്ന ബ്രാഹ്മണർക്ക് കോടി കല്പങ്ങൾ നരകത്തിൽ തലകീഴായി കിടക്കേണ്ടിവരും.

3. സമ്പുടൈകാ ഷഡോങ്കാരാ ഗായത്രീ വിവിധാ മതാ
ധർമ്മശാസ്ത്രപുരാണേഷു ഇതിഹാസേഷു സുവ്രത

സമ്പുടമായി ഒരോങ്കാരത്തോടുകൂടിയത് ആറ് ഒങ്കാരത്തോടുകൂടിയത് എന്നിങ്ങനെ പല വിധത്തിലുണ്ട്, ഗായത്രി. ധർമ്മശാസ്ത്രങ്ങളും പുരാണങ്ങളും ഇതിഹാസങ്ങളും

4. പഞ്ചപ്രണവസംയുക്താം ജപേദിത്യനുശാസനം
ജപസംഖ്യാഷ്ടഭാഗാന്തേ പാദോ ജപ്യസ്തുരീയകഃ

അഞ്ചു പ്രണവങ്ങളോടുകൂടിയ ഗായത്രി ജപിക്കാനാണ് അനുശാസിക്കുന്നത്. ജപസംഖ്യയുടെ എട്ടിലൊന്നിന്റെ ഒടുക്കം ഗായത്രിയുടെ നാലാം പാദം ജപിച്ചാൽ മതിയാകും.

5. സ ദ്വിജഃ പരമോ ജ്ഞേയഃ പരം സായുജ്യമാപ്നുയാത്
അന്യഥാ പ്രജപേദ്യസ്തു സ ജപോ വിഫലോ ഭവേത്

ഇപ്രകാരം ജപിക്കുന്ന ദ്വിജൻ പരമശ്രേഷ്ഠനാണെന്ന് അറിയണം. അവന് പരമമായ സായുജ്യം ലഭിക്കും. മറ്റു തരത്തിൽ ജപിക്കുന്നവന്റെ ജപം വിഫലമായിത്തീരുകയും ചെയ്യും.

6. സമ്പുടൈകാ ഷഡോങ്കാരാ ഭവേത് സാ ഊർധ്വരേതസാം
ഗൃഹസ്ഥോ ബ്രഹ്മചാരി വാ മോക്ഷാർത്ഥീ തുരീയാം ജപേത്

ഏകസമ്പുടമായും ഷഡോങ്കാരമായും ഉള്ള ജപം ഊർധ്വരേതസ്സുകളായ യതികൾക്കാണു വിധിച്ചിട്ടുള്ളത്. ഗൃഹസ്ഥനും ബ്രഹ്മചാരിയും മോക്ഷാർത്ഥിയും ഓങ്കാരത്തോടുകൂടി തുരീയ പാദം ജപിച്ചുകൊള്ളണം.

7. തുരീയപാദോ ഗായത്ര്യാഃ പരോരജസേ സാവദോം
ധ്യാനമസ്യ പ്രവക്ഷ്യാമി ജപം സാംഗഫലപ്രദം

ഗായത്രിയുടെ തുരീയപാദം 'പരോരജസേസാവദോം' എന്നാണ്. ഫലപ്രദവും സാംഗവുമായി ജപിക്കുന്ന തിനുള്ള ധ്യാനവും ഞാൻ പറയാം

8. ഹൃദിവികസിതപത്മം സാർക്കസോമാഗ്നിബിംബം
പ്രണവമയമചിന്ത്യം യസ്യ പീഠം പ്രകല്പ്യം
അചലപരമസൂക്ഷ്മം ജ്യോതിരാകാശസാരം
ഭവതു മമ മുദേƒ സൗ സച്ചിദാനന്ദരൂപഃ

സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നിവയ്ക്ക് സമാനനും പ്രണവസ്വരൂപനും അചിന്ത്യനും വികസിതമായ ഹൃദയകമലം ആസനമാക്കിയിരുക്കുന്നവനും അചലനും പരമസൂക്ഷ്മസ്വരൂപനും ജ്യോതിർമയനും സച്ചിദാനന്ദസ്വരൂപനുമായ ആ ബ്രഹ്മം എനിക്ക് സന്തോഷത്തിനായി ഭവിക്കട്ടെ.

9. ത്രിശൂലയോനിം സുരഭിമക്ഷമാലാം ച ലിംഗകം
അംബുജം ച മഹാമുദ്രാമിതി സപ്തപ്രദർശയേത്

ത്രിശൂലം, യോനി, സുരഭി, അക്ഷമാലാ, ലിംഗം, അംബുജം, മഹാമുദ്ര എന്നീ ഏഴുമുദ്രകളും പിന്നെ പ്രദർശിപ്പിക്കണം.

10. യാ സന്ധ്യാ സൈവ ഗായത്രീ സച്ചിദാനന്ദരൂപിണീ
ഭക്ത്യാ താം ബ്രാഹ്മണോ നിത്യം പൂജയേച്ച നമേത്തതഃ

ആരാണോ സന്ധ്യ അവളാണു സച്ചിദാനന്ദരൂപിണിയായ ഗായത്രി. ബ്രാഹ്മണൻ നിത്യവും ഭക്തിയോടുകൂടി അവളെ പൂജിച്ചിട്ട് നമസ്ക്കരിക്കണം.

11. ധ്യാതസ്യ പൂജാം കുർവീത പഞ്ചഭിശ്ചോപചാരകൈഃ
ലം പൃഥിവ്യാത്മനേ ഗന്ധമർപ്പയാമി നമോനമഃ

അതിനുശേഷം പഞ്ചോപചാരങ്ങളോടുകൂടി മാനസപൂജ ചെയ്യണം. "ലം" പൃഥിവ്യാത്മനേ ഗന്ധമർപ്പയാമി നമോ നമഃ

12. ഹമാകാശാത്മനേ പുഷ്പം ചാർപ്പയാമി നമോ നമഃ
യം ച വായ്വാത്മനേ ധൂപം ചാർപ്പയാമി തതോ വദേത്

'ഹം ആകാശാത്മനേ പുഷ്പമർപ്പയാമി നമോനമഃ'; 'യം വായ്വാത്മനേ ധൂപം അർപ്പയാമി നമോ നമഃ'

13. രം വഹ്ന്യാത്മനേ ദീപമർപ്പയാമി തതോ വദേത്
വമമൃതാത്മനേ തസ്മൈ നൈവേദ്യമപി ചാർപ്പയേത്

രം വഹ്ന്യാത്മനേ ദീപമർപ്പയാമി നമോ നമഃ; വം അമൃതാത്മനേ നൈവേദ്യമർപ്പയാമി നമോ നമഃ എന്നിങ്ങനെ ചൊല്ലി അംഗുഷ്ഠം മുതൽ കനിഷ്ഠികവരെ ന്യസിക്കണം.

14. യം രം ലം വം ഹമിതി ച പുഷ്പാഞ്ജലിമഥാർപ്പയേത്
ഏവം പൂജാം വിധീയാഥ ചാന്തേ മുദ്രാഃ പ്രദർശയേത്

പിന്നെ യം രം ലം വം ഹം എന്നീ ബീജങ്ങൾകൊണ്ട് പുഷ്പാഞ്ജലിയും ചെയ്യണം. ഇങ്ങനെ പുഷ്പാഞ്ജലിചെയ്തിട്ട് അവസാനം മുദ്രകളും കാണിക്കണം.

15. ധ്യായേത്തു മനസാ ദേവീം മന്ത്രമുച്ചാരയേച്ഛനൈഃ
ന കമ്പയേച്ഛിരോഗ്രീവാം ദന്താന്നൈവ പ്രകാശയേത്

പിന്നെ ദേവിയെ മനസാ ധ്യാനിക്കണം. മന്ത്രം പതുക്കെവേണം ഉച്ചരിക്കാൻ. ശിരസോ കഴുത്തോ ചലിപ്പിക്കരുത്. പല്ല് പുറത്തു കാട്ടുകയുമരുത്.

16. വിധിനാഷ്ടോത്തരശതമഷ്ടാവിംശതിമേവ വാ
ദശവാരമശക്തോ വാ നാതോ ന്യൂനം കദാചന

വിധിപ്രകാരം നൂറ്റിയെട്ടോ ഇരുപത്തിയെട്ടോ ഉരു ജപിക്കാം. അശക്തനാണെങ്കിൽ പത്ത് ഉരു എങ്കിലും ജപിക്കണം. അതിൽ ഒട്ടും കുറയരുത്.

17. തത ഉദ്വാസയേദ്ദേവീമുത്തമേത്യനുവാകതഃ
ന ഗായത്രീം ജപേദ്വിദ്വാൻ ജലമദ്ധ്യേ കഥഞ്ചന

പിന്നെ 'ഉത്തമേ ശിഖരേജാതേ' എന്ന മന്ത്രത്താൽ ദേവിയെ ഉദ്വസിക്കണം.അറിവുള്ളവൻ വെള്ളത്തിൽ ഇറങ്ങിനിന്ന് ഒരുതരത്തിലും ഗായത്രി ജപിക്കരുത്.

18. യതഃ സാഗ്നിമുഖീ പ്രോക്തേത്യാഹുഃ കേചിന്മഹർഷയഃ
സുരഭിർജ്ഞാനശൂർപം ച കൂർമോ യോനിശ്ച പങ്കജം

കാരണം ആ ദേവി അഗ്നിമുഖിയാണെന്നത്രേ ചില മഹർഷിമാർ പറയുന്നത്. സുരഭി, ജ്ഞാനം, ശൂർപം കൂർമം, യോനി പങ്കജം

19. ലിംഗം നിർവാണകം ചൈവ ജപാന്തേഽഷ്ടൗ പ്രദർശയേത്
യദക്ഷരപദഭ്രഷ്ടം സ്വരവ്യഞ്ജനവർജിതം

ലിംഗം, നിർവാണകം, എന്നീ എട്ടുമുദ്രകൾ ജപാവസാനം പ്രദർശിപ്പിക്കണം. അക്ഷരമോ പദമോ വിട്ടുപോയിട്ടുണ്ടെങ്കിൽ, സ്വരമോ വ്യഞ്ജനമോ പിഴച്ചുപോയിട്ടുണ്ടെങ്കിൽ,

20. തത്സർവം ക്ഷമ്യതാം ദേവി കശ്യപ പ്രിയവാദിനി
ഗായത്രീതർപ്പണം ചാതഃകരണീയം മഹാമുനേ

ഹേ ദേവി, കശ്യപപ്രിയവാദിനി, അവയെല്ലാം ക്ഷമിക്കേണമേ' എന്നിങ്ങനെ പ്രാർത്ഥിച്ചിട്ട്, മഹർഷേ, പിന്നെ ഗായത്രീ തർപ്പണം ചെയ്യണം.

21. ഗായത്രീഛന്ദ ആഖ്യാതം വിശ്വാമിത്ര ഋഷിഃ സ്മൃതഃ
സവിതാ ദേവതാ പ്രോക്താ വിനിയോഗശ്ച തർപ്പണേ

ഗായത്രിയാണ് ഛന്ദസ്സ്, വിശ്വാമിത്രനാണ് ഋഷി. സവിതാവ് ദേവതയും. തർപ്പണത്തിൽ ഇപ്രകാരമാണ് അതിന്റെ വിനിയോഗം.

22. ഭൂരിത്യുക്ത്വാ ച ഋഗ്വേദപുരുഷം തർപ്പയാമി ച
ഭുവ ഇത്യേതദുക്ത്വാ ച യജുർവേദമഥോ വദേത്

'ഭൂഃ' എന്നു ചൊല്ലിക്കൊണ്ട് ഋഗ്വേദ പുരുഷനെ തർപ്പിക്കണം (ഓം ഭൂഃ ഋഗ്വേദപുരുഷം തർപ്പയാമി) ഭുവഃ എന്നു ചൊല്ലി യജുർവേദപരുഷനെ തർപ്പിക്കണം (ഓം ഭുവഃയജൂർവേദപുരുഷം തർപ്പയാമി).

23. സ്വർവ്യാഹൃതിംസമുക്ത്വാ ച സാമദേവം സമുച്ചരേത്
മഹ ഇത്യേതദുക്ത്വാന്തേഽഥർവവേദം ച തർപ്പയേത്

സ്വഃ എന്ന വ്യാഹൃതി ചൊല്ലി സാമവേദപുരുഷനെയും (ഓം സ്വഃ സാമവേദപുരുഷം തർപ്പയാമി) മഹ എന്നു ചൊല്ലി അഥർവ വേദപുരുഷനെയും (ഓം മഹഃ അഥർവണ പുരുഷം തർപ്പയാമി) തർപ്പിക്കണം.

24. ജനഃ പദാന്ത ഇതിഹാസപുരാണമിതീരയേത്
തതഃ സർവാഗമം ചൈവ പുരുഷം തർപ്പയാമി ച

ജനഃ എന്നുചൊല്ലികൊണ്ട് ഇതിഹാസപുരുഷനെയും (ഓം ജനഃ ഇതിഹാസപുരുഷം തർപ്പയാമി) തപഃ എന്നു ചൊല്ലി സർവാഗമ പുരുഷനെയും (ഓം തപഃ സർവഗമ പുരുഷം തർപ്പയാമി) തർപ്പിക്കണം.

25. സത്യം ച സത്യലോകാഖ്യം പുരുഷം തർപ്പയാമി ച
ഓം ഭൂർഭൂലോകപുരുഷം തർപ്പയാമി തതോ വദേത്

സത്യം എന്നു ചൊല്ലി സത്യലോകപുരുഷനെയും (ഓം സത്യം സത്യലോകപുരുഷം തർപ്പയാമി) ഓം ഭൂഃ എന്നുചൊല്ലി ഭൂലോകപുരുഷനെയും (ഓം ഭൂഃ ഭൂലോകപുരുഷം തർപ്പയാമി) തർപ്പിക്കണം.

26. ഭുവശ്ചേതി ഭുവർലോകപുരുഷം തർപ്പയാമി ച
സ്വഃ സ്വർഗ്ഗലോകപുരുഷം തർപ്പയാമി തതഃ പരം

**ഭൂവഃ എന്ന വ്യാഹൃതി ചൊല്ലി ഭൂവർലോകപുരുഷനെയും (ഓം ഭൂവഃ ഭുവർലോകപുരുഷം തർപ്പയാമി) സ്വഃ എന്നു ചൊല്ലി സ്വർഗ്ഗലോക പുരുഷനെയും (ഓം സ്വഃ സ്വർഗ്ഗലോകപുരുഷം തർപ്പയാമി) അതിനുശേഷം തർപ്പിക്കണം.**

**27. ഓം ഭുരേകപദാം നാമ ഗായത്രീം തർപ്പയാമി ച**
**ഭുവോ ദ്വിപദാം ഗായത്രീം തർപ്പയാമീതി കീർത്തയേത്**

**ഓം ഭൂഃ എന്നുചൊല്ലി ഏകപദയായ ഗായത്രിയെയും (ഓം ഭൂഃ ഏക പദാം നാമ ഗായത്രീം തർപ്പയാമി) ഭുവഃ എന്നുചൊല്ലി ദ്വിപദയായ ഗായത്രിയെയും (ഓം ഭുവഃ ദ്വിപദാം ഗായത്രീം തർപ്പയാമി) തർപ്പിക്കണം**

**28. സ്വശ്ച ത്രിപദാം ഗായത്രീം തർപ്പയാമി തതോ വദേത്**
**ഓം ഭൂർഭുവശ്ച സ്വശ്ചേതി ഗായത്രീം ച ചതുഷ്പദാം**

**സ്വഃ എന്നുച്ചരിച്ച് ത്രിപദയായ ഗായത്രിയെയും (ഓം സ്വഃ ത്രിപദാം ഗായത്രീം തർപ്പയാമി) ഓം ഭൂഃ ഭൂവഃ സ്വഃ എന്ന മൂന്നു വ്യാഹൃതികളും ചേർത്ത് ചതുർഷ്പദയായ ഗായത്രിയെയും (ഓം ഭൂഃ ഭുവഃ സ്വഃ ചതുർഷ്പാദാം ഗായത്രീം തർപ്പയാമി) തർപ്പിക്കണം.**

**29. ഉഷസീം ചൈവ ഗായത്രീം സാവിത്രീം ച സരസ്വതീം**
**വേദാനാം മാതരം പൃഥ്വീമജാം ചൈവ തു കൗശികീം**

**ഓം ഉഷസീം തർപ്പയാമി എന്ന് ഉഷസീദേവിയെയും ഓം ഗായത്രീം തർപ്പയാമി എന്ന് ഗായത്രീ ദേവിയെയും ഓം സാവിത്രീം തർപ്പയാമി എന്ന് സാവിത്രീദേവിയെയും ഓം സരസ്വതീം തർപ്പയാമി എന്ന് സരസ്വതിയെയും ഓം വേദമാതരം തർപ്പയാമി എന്ന് വേദമാതാവിനെയും**

**30. സാംകൃതിം വൈ സാർവജിതിം ഗായത്രീം തർപ്പണേ വദേത്**
**തർപ്പണാന്തേ ച ശാന്ത്യർത്ഥം ജാതവേദസമീരയേത്**

**ഓം സാംകൃതിം തർപ്പയാമി എന്ന് സാംകൃതിയെയും ഓം സാർവജിതിം തർപ്പയാമി എന്ന് സാർവജിതിയെയും ഓം ഗായത്രീം തർപ്പയാമി എന്ന് ഗായത്രിയെയും ക്രമത്തിനു തർപ്പിക്കണം. തർപ്പണത്തിനുശേഷം ശാന്തിക്കു വേണ്ടി 'ജാതവേദസേ' എന്ന മന്ത്രം ജപിക്കണം.**

**31. മാനസ്തോകേതി മന്ത്രം ച ശാന്ത്യർത്ഥം പ്രജപേത് സുധീഃ**
**തതോ/പി ത്ര്യംബകോ മന്ത്രഃ ശാന്ത്യർത്ഥം പരികീർത്തിതഃ**

**'മാനസ്തോ കേ' എന്ന മന്ത്രവും ശാന്ത്യർത്ഥം അറിവുള്ളൻ ജപിക്കണം. അതിനെക്കാൾ ഉത്തമമാണ് "ത്ര്യംബകമന്ത്രം". അതു ശാന്ത്യർത്ഥം ജപിക്കാവുന്നതാണെന്നു പ്രസിദ്ധമാണ്.**

**32. തച്ഛംയോരിതി മന്ത്രം ച ജപേച്ഛാന്ത്യർത്ഥമേവ തു**
**അതോ ദേവാ ഇതി ദ്വാഭ്യാം സർവാംഗസ്പർശനം ചരേത്**

**'തച്ഛം യോ' എന്ന മന്ത്രവും ജപിക്കാം ശാന്ത്യർത്ഥം 'അതോ ദേവാഃ' എന്ന മന്ത്രം ചൊല്ലി രണ്ടു കൈകൊണ്ടും സർവാംഗം സ്പർശിക്കണം**

**33. സ്യോനാപൃഥിവീ മന്ത്രേണ ഭൂമ്യൈ കുര്യാത് പ്രണാമകം**
**യഥാവിധി ച ഗോത്രാദീനുച്ചരേദ് ദ്വിജസത്തമഃ**

**'സ്യോനാപൃഥിവീ' എന്ന മന്ത്രം ചൊല്ലി ഭൂമിയെ പ്രണമിക്കണം. അങ്ങനെ പ്രണമിക്കുമ്പോൾ തന്റെ ഗോത്രം സൂത്രം തുടങ്ങിയവ യഥാവിധി ഉച്ചരിക്കുകയും വേണം.**

**34. ഏവംവിധാനം സന്ധ്യായാഃ പ്രാതഃ കാലേ പ്രകീർത്തിതം**
**സന്ധ്യാകർമ്മ സമാപ്യാന്തേƒപ്യഗ്നിഹോത്രം സ്വയം ഹുനേത്**

പ്രാതഃ സന്ധ്യാകർമ്മം ഇപ്രകാരം ചെയ്യണമെന്നാണു വിധി. സന്ധ്യാകർമ്മം സമാപിപ്പിച്ചിട്ട് ഒടുക്കം സ്വയം അഗ്നിഹോത്രം ആചരിക്കണം.

**35. പഞ്ചായതനപൂജാം ച തതഃകുര്യാത് സമാഹിതഃ**
**ശിവാം ശിവം ഗണപതിം സൂര്യം വിഷ്ണും തഥാച്ചർയേത്**

പിന്നെ പഞ്ചായതനപൂജ ശ്രദ്ധാപൂർവ്വം ചെയ്യണം. ദേവി, ശിവൻ, ഗണപതി, സൂര്യൻ, വിഷ്ണു എന്നി ദേവതകളെയാണ് പഞ്ചായതനപൂജയിൽ പൂജിക്കേണ്ടത്.

**36. പൗരുഷേണ തു സൂക്തേന വ്യാഹൃത്യാ വാ സമാഹിതഃ**
**മൂലമന്ത്രേണ വാ കുര്യാദ് ധ്രീശ്ച തേ ഇതി മന്ത്രതഃ**

പുരുഷസൂക്തമോ വ്യാഹൃതിയോ മൂലമന്ത്രമോ 'ധ്രീശ്ചതേ' എന്ന മന്ത്രമോ ചൊല്ലി ഭക്തിപൂർവം ഇവരെ അർച്ചിക്കണം.

**37. ഭവാനീം തു യജേന്മദ്ധ്യേ തഥേശാന്യാം തു മാധവം**
**ആഗ്നേയ്യാം ഗിരിജാനാഥം ഗണേശം രക്ഷസാം ദിശി**

മദ്ധ്യത്തിൽ ശിവയും (ദേവി) ഈശാനകോണിൽ വിഷ്ണുവും അഗ്നി കോണിൽ ശിവനും നിരൃതികോണിൽ ഗണേശനും

**38. വായവ്യാമർച്ചയേത് സൂര്യമിതി ദേവസ്ഥിതിക്രമഃ**
**ഷോഡശാനുപചാരാംശ്ച ഷോഡശർഗ്ഭിർഹരേന്നരഃ**

വായുകോണിൽ സൂര്യനും എന്നിങ്ങനെയാണു ദേവന്മാർക്കു കൽപിക്കേണ്ട സ്ഥാനക്രമം. ഇങ്ങനെ സ്ഥാനം കൽപിച്ചിട്ട് ഷോഡശഋക്കുകൾ ചൊല്ലി ഷോഡശോപചാര പൂജ ചെയ്യണം.

**39. ദേവീമഭ്യർച്യ പുരതോ യജേദന്യാനനുക്രമാത്**
**ന ദേവീപൂജനാത് പുണ്യമധികം ക്വചിദീക്ഷതേ**

ആദ്യമായി ദേവിയെ പൂജിക്കണം. പിന്നെ മറ്റു ദേവതകളെയും ക്രമത്തിനു പൂജിക്കണം. ദേവീപൂജയെക്കാൾ അധികം പുണ്യം മറ്റൊരു പൂജയ്ക്കുമുള്ളതായി കാണുന്നില്ല.

**40. അത ഏവ തു സന്ധ്യാസു സന്ധ്യോപാസ്തിഃ ശ്രുതീരിതാ**
**നാക്ഷതൈരർച്ചയേദ്വിഷ്ണും ന തുളസ്യാ ഗണേശ്വരം**

അതുകൊണ്ടാണ് ത്രിസന്ധ്യകളിലും സന്ധ്യ അനുഷ്ഠിക്കാൻ ശ്രുതി പറയുന്നത്. അക്ഷതം കൊണ്ട് വിഷ്ണുവിനെ അർച്ചിക്കരുത്. തുളസി കൊണ്ട് ഗണേശ്വരനെയും.

**41. ദൂർവാഭിർനാർച്ചയേദ്ദുർഗാം കേതകൈർന മഹേശ്വരം**
**മല്ലികാജാതികുസുമം കുടജം പനസം തഥാ**

കറുകകൊണ്ട് ദുർഗയെ അർച്ചിക്കരുത്. കൈതപ്പൂകൊണ്ട് മഹേശ്വരനെയും. മല്ലിക, ജാതി, കുടജം, പനസം.

**42. കിംശുകം ബകുളം കുന്ദം ലോധ്രം തു കരവീരകം**
**ശിംശപാƒപരാജിതാ പുഷ്പം ബന്ധുകാഗസ്ത്യപുഷ്പകേ**

കിംശുകം, ബകുളം, കുന്ദം ലോധ്രം (പാച്ചോറ്റി) കരവീരകം, ശിംശപം, അപരാജിതം (വിഷ്ണുക്രാന്തി) ബന്ധൂകം, അഗസ്തി.

43. മദനം സിന്ദുവാരം ച പാലാശകുസുമം തഥാ
ദൂർവാങ്കുരം ബില്വദളം കുശമഞ്ജിരികാ തഥാ

മദനം, സിന്ദുവാരം, പലാശം, ദൂർവ, ബില്വം കുശമഞ്ജരിക,

44. ശല്ലകീ മാധവീപുഷ്പമർക്കമന്ദാരപുഷ്പകം
കേതകീം കർണികാരം ച കദംബകുസുമം തഥാ

ശല്ലകി, മാധവി, അർക്കം, മന്ദാരം, കേതകി, കർണികാരം, കദംബം,

45. പുന്നാഗശ്ചമ്പകസ്തദ്വ ദ്യൂഥികാ തഗരൗ തഥാ
ഏവമാദീനി പുഷ്പാണി ദേവീപ്രിയകരാണി ച

പുന്നാഗം, ചമ്പകം, യുഥികാ, തഗരം എന്നിങ്ങനെയുള്ള പുഷ്പങ്ങൾ ദേവിക്ക് പ്രിയങ്കരങ്ങളാണ്

46. ഗുഗ്ഗുലസ്യ ഭവേദ്ധൂപോ ദീപഃ സ്യാത്തില തൈലതഃ
കൃത്വേത്ഥം ദേവതാപൂജാം തതോ മൂലമനും ജപേത്

ധൂപത്തിന് ഗുഗ്ഗുലുവും ദീപത്തിന് നല്ലെണ്ണയും വേണം. ഇങ്ങനെ ദേവതാപൂജ ചെയ്തിട്ട് മൂലമന്ത്രം ജപിക്കണം.

47. ഏവം പൂജാം സമാപ്യൈവ വേദാഭ്യാസം ചരേദ്ബുധഃ
തതഃ സ്വവൃത്യാ കുർവീത പോഷ്യവർഗ്ഗാർത്ഥസാധനം
തൃതീയ ദിനാഭാഗേ തു നിയമേന വിചക്ഷണഃ

ഇങ്ങനെ പൂജസമാപിപ്പിച്ചിട്ട് വേദം അഭ്യസിക്കണം.അതിനുശേഷം ദിവസത്തിന്റെ മൂന്നാമത്തെ ഭാഗത്തിൽ കാലദേശങ്ങൾക്ക് അനുസൃതമായ സ്വന്തം വൃത്തികളിൽ നിയമേന വ്യാപരിക്കാം.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
സ്പതദശോƒദ്ധ്യായഃ

## അഥ അഷ്ടാദശോƒദ്ധ്യായഃ

### ശ്രീനാരദ ഉവാച

1. പൂജാവിശേഷം ശ്രീദേവ്യാഃ ശ്രോതുമിച്ഛാമി മാനദ
യേനാശ്രിതേന മനുജഃ കൃതകൃത്യത്വമാവഹേത്

ഭഗവൻ, ശ്രീദേവിയുടെ വിശിഷ്ടമായ പൂജാവിധാനത്തെപ്പറ്റി കേൾക്കാൻ എനിക്കാഗ്രഹമുണ്ട്. അതിനെ ആശ്രയിച്ചാണല്ലോ മനുഷ്യനു കൃതകൃത്യത ഉണ്ടാകുക.

### ശ്രീനാരായണ ഉവാച

2. ദേവർഷേ ശൃണു വക്ഷ്യാമി ശ്രീമാതുഃ പൂജനക്രമം
ഭുക്തിമുക്തിപ്രദം സാക്ഷാത്സമസ്താപന്നിവാരണം

ദേവർഷേ, ശ്രീമാതാവിന്റെ പൂജാക്രമത്തെപ്പറ്റി ഞാൻ പറയാം. കേട്ടുകൊള്ളുക. അതു ഭുക്തിയും മുക്തിയും നൽകും. പ്രത്യക്ഷമായിത്തന്നെ സമസ്താപത്തുകളെയും ഇല്ലാതാക്കുകയുംചെയ്യും.

3. ആചമ്യ മൗനീ സങ്കല്പ്യ ഭൂതശുദ്ധ്യാദികം ചരേത്
മാതൃകാന്യാസപൂർവ്വം തു ഷഡംഗന്യാസമാചരേത്

ആചമനം ചെയ്യുക. പിന്നെ മൗനിയായി സങ്കല്പത്തോടെ ഭൂതശുദ്ധി തുടങ്ങിയവ ചെയ്യണം. മാതൃകാന്യാസം ചെയ്തിട്ട് ഷഡംഗന്യാസവും ചെയ്യണം.

4. ശംഖസ്യ സ്ഥാപനം കൃത്വാ സാമാന്യാർഘ്യം വിധായ ച
പൂജാദ്രവ്യാണി ചാസ്ത്രേണ പ്രോക്ഷയേന്മതിമാന്നരഃ

യഥാവിധി. ശംഖം വച്ചിട്ട് സാമാന്യാർഘ്യം ഉണ്ടാകുകയും പൂജാദ്രവ്യങ്ങളിൽ അസ്ത്ര മന്ത്രത്തോടെ അത് പ്രോഷിക്കുകയും ചെയ്യണം. അറിവുള്ളവൻ അങ്ങനെയാണു ചെയ്യേണ്ടത്.

5. ഗുരോരനുജ്ഞാമാദായ തതഃ പൂജാം സമാരഭേത്
പീഠപൂജാം പുരാകൃത്വാ ദേവീം ധ്യായേത്തതഃ പരം

ഗുരുവിന്റെ അനുജ്ഞ വാങ്ങിയിട്ട് പൂജ തുടങ്ങാം. ആദ്യം പീഠപൂജചെയ്യണം. അതിനുശേഷം ദേവിയെ ധ്യാനിക്കണം.

6. ആസനാദ്യുപചാരൈശ്ച ഭക്തിപ്രേമയുതാം സദാ
സ്നാപയേത് പരദേവീം താം പഞ്ചാമൃതരസാദിഭിഃ

ആസനാദികളായ ഉപചാരങ്ങളോടുകൂടി സദാ ഭക്തിപ്രേമങ്ങളോടുകൂടിയ ആ പരാശക്തിയെ പഞ്ചാമൃതരസാദികൾ കൊണ്ട് അഭിഷേകം ചെയ്യണം

7. പൗണ്ഡ്രേക്ഷുരസപൂർണ്ണൈസ്തു കലശൈഃ ശതസംഖ്യകൈഃ
സ്നാപയേദ്യോ മഹേശാനീം ന സ ഭൂയോ*f*ഭിജായതേ

പുണ്ഡരീകക്കരിമ്പിൻ നീരുനിറച്ച നൂറു കലശം കൊണ്ട് ആരാണോ മഹേശ്വരിയെ അഭിഷേകം ചെയ്യുന്നത് അവനു പുനർജ്ജന്മം ഉണ്ടാവുകയില്ല.

8. യശ്ച ചൂതരസൈരേവം സ്നാപയേജ്ജഗദംബികാം
വേദപാരായണം കൃത്വാ രസേനേക്ഷുദ്ഭവേന വാ

മാമ്പഴച്ചാറുകൊണ്ട് ഇങ്ങനെ ജഗദംബികയെ അഭിഷേകം ചെയ്യുന്നവന്റേയും വേദപാരായണത്തോടെ കരിമ്പിൻ നീരുകൊണ്ട് അഭിഷേകം ചെയ്യുന്നവന്റേയും

9. തദ്ഗേഹം ന ത്യജേന്നിത്യം രമാ ചൈവ സരസ്വതി
യസ്തു ദ്രാക്ഷാരസേനൈവ വേദപാരായണം ചരൻ

ഗൃഹത്തിൽനിന്ന് ലക്ഷ്മീദേവിയും സരസ്വതീദേവിയും ഒരിക്കലും വിട്ടുപോകുകയില്ല. ആരാണോ വേദപാരായണത്തോടെ മുന്തിരിച്ചാറുകൊണ്ട്,

10. അഭിഷിചേന്മഹേശാനീം സകുടുംബോ നരോത്തമഃ
രസരേണുപ്രമാണം ച ദേവീലോകേ മഹീയതേ

മഹേശ്വരിയെ അഭിഷേകം ചെയ്യുന്നത് ആ മനുഷ്യശ്രേഷ്ഠൻ സകുടുംബം ആ മുന്തിരിച്ചാറിലെ ബിന്ദുക്കളോളം കാലം ദേവലോകത്ത് പൂജിക്കപ്പെടും.

11. കർപ്പൂരാഗുരുകാശ്മീര കസ്തൂരീപങ്കപങ്കിലൈഃ
സലിലൈഃ സ്നാപയേദ്ദേവീം വേദപാരായണം ചരൻ

കർപ്പൂരം അകിൽ കാശ്മീരകുങ്കുമം, കസ്തൂരി എന്നിവ ചേർത്ത ജലം കൊണ്ട് ദേവിയെ വേദോച്ചാരണ ത്തോടെ അഭിഷേകം ചെയ്യുന്നവന്റെ

12. ഭസ്മീഭവന്തി പാപാനി ശതജന്മാർജിതാനി ച
യോ ദുഗ്ധകലശൈർദ്ദേവീം സ്നാപയേദ്വേദപാഠതഃ

നൂറു ജന്മങ്ങളായി ആർജിച്ചിട്ടുള്ള പാപങ്ങളെല്ലാം ഭസ്മമായിഭവിക്കും. ആരാണോ വേദോച്ചാരണ ത്തോടുകൂടി പാലുകൊണ്ട് ദേവിക്ക് അഭിഷേകം നടത്തുന്നത്.

13. ആകല്പം സ വസേന്നിത്യം തസ്മിൻ വൈ ക്ഷീരസാഗരേ
യസ്തു ദധ്നാഭിഷിഞ്ചേത്താം ദധികുല്യാപതിർഭവേത്

അവൻ കല്പാന്തകാലത്തോളം ക്ഷീരസാഗരത്തിൽ വസിക്കും. ആരാണോ തൈരുകൊണ്ട് ദേവിയെ അഭിഷേചിക്കുന്നത് അവൻ ദധി കുല്യാധിപതി(സപ്തദ്വീപാധിപതി)യായി ഭവിക്കും.

14. മധുനാ ച ഘൃതേനൈവ തഥാ ശർക്കരയാപി ച
സ്നാപയേന്മധു കുല്യാദി നദീനാം സ പതിർഭവേത്

തേൻ, നെയ്യ്, അതുപോലെ ശർക്കര എന്നിവകൊണ്ട് ദേവിയെ അഭിഷേകം ചെയ്യുന്നവൻ മധു കുല്യാദി നദികളുടെ ഉടമയായിത്തീരും.

15. സഹസ്രകലശൈർദ്ദേവീം സ്നാപയൻ ഭക്തിതത്പരഃ
ഇഹലോകേ സുഖീ ഭൂത്വാപ്യന്യലോകേ സുഖീ ഭവേത്

സഹസ്രകലശങ്ങളിലെ ജലത്താൽ ദേവിയെ ഭക്തിതത്പരനായി അഭിഷേകം ചെയ്യുന്നവൻ ഇഹലോകത്തും പരലോകത്തും സുഖിയായി ഭവിക്കും.

16 ക്ഷൗമം വസ്ത്രദ്വയം ദത്വാ വായുലോകം സ ഗച്ഛതി
രത്ന നിർമ്മിത ഭൂഷാണാം ദാതാ നിധിപതിർ ഭവേത്

ദേവിക്ക് രണ്ടു വെള്ളപ്പട്ട് അർപ്പിക്കുന്നവൻ വായൂലോകത്തെ പ്രാപിക്കും. രത്നഭൂഷണങ്ങൾ നൽകുന്നവൻ നിധിപതിയായും ഭവിക്കും.

17. കാശ്മീരചന്ദനം ദത്വാ കസ്തൂരീബിന്ദുഭൂഷിതം
തഥാ സീമന്തസിന്ദൂരം ചരണേƒലക്തപത്രകം

കാശ്മീരചന്ദനം ചാർത്തി കസ്തൂരിക്കുറിയണിയിച്ച് സിന്ദൂരംകൊണ്ട് സീമന്തരേഖയുമിട്ട് കാലിൽ ചെമ്പഞ്ഞിച്ചാറും അണിയിക്കുന്നവൻ

18. ഇന്ദ്രാസനേ സമാരൂഢോ ഭവേദ്ദേവപതിഃ പരഃ
പുഷ്പാണി വിവിധാന്യാഹുഃ പൂജാകർമ്മണി സാധവഃ

ഇന്ദ്രാസനത്തിലേറി ദേവപതിയായി വാഴും. പൂജാകർമ്മത്തിന് പറ്റിയ പലപൂക്കൾ ഉള്ളതായി സജ്ജനങ്ങൾ പറയുന്നുണ്ട്.

19. താനി ദത്വാ യഥാലാഭം കൈലാസം ലഭതേ സ്വയം
ബില്വപത്രാണ്യമോഘാനി യോ ദദ്യാത്പരശക്തയേ

അവ ലഭിക്കുന്നതിനനുസരിച്ച് അർച്ചിക്കുന്നവന് കൈലാസം പ്രാപിക്കാം. അമോഘങ്ങളായ ബില്വ പത്രങ്ങൾ കൊണ്ട് പരാശക്തിയെ പൂജിക്കുന്നവന്,

20. തസ്യ ദുഃഖം കദാചിച്ച ക്വചിച്ച ന ഭവിഷ്യതി
ബില്വപത്രത്രയേ രക്തചന്ദനേന തു സംലിഖേത്

ഒരിക്കലും ഒരിടത്തും ഒരു ദുഃഖവും ഉണ്ടാവുകയില്ല. ബില്വപത്രത്തിന്റെ മൂന്നു ദളങ്ങളിൽ രക്തചന്ദനം കൊണ്ട്

21. മായാബീജത്രയം യത്നാത് സുസ്ഫുടം ചാതിസുന്ദരം
മായാബീജാദികം നാമ ചതുർത്ഥ്യന്തം സമുച്ചരേത്

മായാ ബീജം മൂന്നും വ്യക്തമായും ഭംഗിയായും എഴുതിയിട്ട്, ആദ്യം മായാ ബീജവും പിന്നെ ചതുർത്ഥ്യന്തമായ ദേവീനാമവും

22. നമോന്തം പരയാ ഭക്ത്യാ ദേവീചരണപങ്കജേ
സമർപ്പയേന്മഹാദേവ്യൈ കോമളം തച്ച പത്രകം

അന്ത്യത്തിൽ നമഃ ശബ്ദവും ചേർത്ത് (ഹ്രീം ഭുവനേശ്വര്യൈനമഃ) ഉച്ചരിച്ചുകൊണ്ട് ആ മനോഹര മായ ബില്വപത്രം ഭക്തി പൂർവ്വം മഹാദേവിയുടെ ചരണപങ്കജങ്ങളിൽ അർപ്പിക്കുക.

23. യ ഏവം കുരുതേ ഭക്ത്യാ മനുത്വം ലഭതേ ഹി സഃ
യസ്തു കോടിദളൈരേവം കോമളൈരതിനിർമലൈഃ

ആരാണോ ഭക്തിപൂർവ്വം ഇപ്രകാരം അർച്ചിക്കുന്നത് അവന് മനുത്വം തന്നെ ലഭിക്കും. അതി നിർമ്മലവും മനോഹരവുമായ കോടി ദളങ്ങൾകൊണ്ട് ആരാണോ,

24. പൂജയേദ് ഭുവനേശാനീം ബ്രഹ്മാണ്ഡാധിപതിർ ഭവേത്
കുന്ദപുഷ്പൈർ നവീനൈസ്തു ലുളിതൈരഷ്ടഗന്ധതഃ

ഭുവനേശ്വരിയെ പൂജിക്കുന്നത് അവൻ ബ്രഹ്മാണ്ഡത്തിന് അധിപതിയായി ഭവിക്കും. പുത്തൻ മുല്ലപ്പൂക്കൾ അഷ്ടഗന്ധം പുരട്ടി

25. കോടിസംഖ്യൈഃ പൂജയേത്തു പ്രാജപത്യം ലഭേദ്ധ്രുവം
മല്ലികാമാലതീപുഷ്പൈരഷ്ടഗന്ധേന ലോലിതൈഃ

കോടി സംഖ്യ അർച്ചിക്കുന്നവന് പ്രാജാപത്യം ലഭിക്കുമെന്നു തീർച്ചയാണ്. മല്ലിക, മാലതി എന്നീ പൂക്കൾ അഷ്ടഗന്ധത്തിൽ മുക്കി,

26. കോടിസംഖ്യൈഃ പൂജയാ തു ജായതേ സ ചതുർമുഖഃ
ദശകോടിഭിരപ്യേവം തൈരേവ കുസുമൈർമുനേ

കോടിസംഖ്യ അർച്ചിക്കുന്നവൻ ബ്രഹ്മാവായിത്തീരും. ആ പൂക്കൾകൊണ്ടു തന്നെ പത്തുകോടി അർച്ചിക്കുന്ന,

27. വിഷ്ണുത്വം ലഭതേ മർത്ത്യോ യത്സുരേഷ്വപി ദുർലഭം
വിഷ്ണുനൈതദ്വ്രതം പൂർവ്വം കൃതം സ്വപദലബ്ധയേ

മനുഷ്യന് സുരൻമാർക്ക്പോലും ദുർലഭമായ വിഷ്ണുത്വം ലഭിക്കും. വിഷ്ണുതന്നെ വിഷ്ണുപദ പ്രാപ്തിക്കായി പണ്ട് ഈ വ്രതം അനുഷ്ഠിച്ചിട്ടുണ്ട്.

28. ശതകോടിഭിരപ്യേവം സൂത്രാത്മത്വം വ്രജേദ്ധ്രുവം
വ്രതമേതത്പുരാ സമ്യക്കൃതം ഭക്ത്യാ പ്രയത്നതഃ

ഇങ്ങനെ നൂറുകോടി അർച്ചിക്കുന്നപക്ഷം ഹിരണ്യഗർഭനായിത്തീരുമെന്നു തീർച്ചയാണ്. ഹിരണ്യഗർഭനും പണ്ട് ഈ വ്രതം പണിപ്പെട്ട് നന്നായി അനുഷ്ഠിച്ചതാണ്.

29. തേന വ്രതപ്രഭാവേണ ഹിരണ്യോദരതാം വ്രജേത്
ജപാകുസുമപുഷ്പസ്യ ബന്ധൂകകുസുമസ്യ ച

ഈ വ്രതത്തിന്റെ പ്രഭാവം കൊണ്ടാണ് ഹിരണ്യഗർഭപദവി ലഭിച്ചത്. ചെമ്പരത്തിപ്പൂവും ഉച്ചമലരിപ്പൂവും

30. ദാഡിമീകുസുമസ്യാപി വിധിരേഷ ഉദീരിതഃ
ഏവമന്യാനി പുഷ്പാണി ശ്രീദേവൈ്യ വിധിനാർപ്പയേത്

മാതളപ്പൂവും മറ്റു പൂക്കളും കൊണ്ട് അർച്ചിക്കാനും ഇതുതന്നെയാണു വിധി. വിധി പ്രകാരം ശ്രീദേവിയെ ഇങ്ങനെ അർച്ചിച്ചാൽ,

31 തസ്യ പുണ്യഫലസ്യാന്തം ന ജാനാതീശ്വരോപി സഃ
തത്തദൃതുദ്ഭവൈഃ പുഷ്പൈർനാമസാഹസ്രസംഖ്യയാ

അതിന്റെ പുണ്യം എത്രയുണ്ടെന്ന് ഈശ്വരനുപോലും അറിയാൻ കഴിയുകയില്ല. അതാത് ഋതുക്കളിൽ ഉണ്ടാകുന്ന ആയിരക്കണക്കിന് പൂക്കൾകൊണ്ട്,

32. സമർപ്പയേന്മഹാദേവൈ്യ പ്രതിവർഷമതന്ദ്രിതഃ
യ ഏവം കുരുതേ ഭക്ത്യാ മഹാപാതകസംയുതഃ

വർഷംതോറും മടിക്കാതെ മഹാദേവിയെ അർച്ചിക്കണം. അങ്ങനെ ഭക്തിയോടെ ചെയ്യുന്നവൻ മഹാപാതകിയായാലും

33. ഉപപാതകയുക്തോപി മുച്യതേ സർവപാതകൈഃ
ദേഹാന്തേ ശ്രീപദാംഭോജം ദുർലഭം ദേവസത്തമൈഃ

ഉപപാപങ്ങൾ ചെയ്തവനായാലും സർവ്വപാപങ്ങളിൽനിന്നും മുക്തനാകും. മരിച്ചാൽ ദേവോത്തമന്മാർക്കും സുദുർലഭമായ ശ്രീദേവിയുടെ പദാംഭോജം,

34. പ്രാപ്നോതി സാധകവരോ മുനേ നാസ്ത്യത്ര സംശയഃ
കൃഷ്ണാഗുരു സകർപ്പൂരം ചന്ദനേന സമന്വിതം

പ്രാപിച്ച സാധകോത്തമനായിത്തീരും. സംശയമില്ല. കാരകിൽ,കർപ്പൂരം,ചന്ദനം,

35 സില്ഹകം ചാജ്യസംയുക്തം ഗുല്ഗുലേന സമന്വിതം
ധൂപം ദദ്യാന്മഹാദേവൈ്യ യേന സ്യാദ്ധൂപിതം ഗൃഹം

കുന്തരുക്കം ഗുല്ഗുലു എന്നിവ നെയ് ചേർത്ത് ആ ധൂപം ദേവിക്കു സമർപ്പിക്കുകയും ആ ധൂപം കൊണ്ട് ഗൃഹം പുകയ്ക്കുകയും വേണം.

36. തേന പ്രസന്നാ ദേവേശീ ദദാതി ഭുവനത്രയം
ദീപകർപ്പൂരഖണ്ഡൈശ്ച ദദ്യാദ്ദേവൈ്യ നിരന്തരം

അങ്ങനെ ചെയ്താൽ ദേവേശി പ്രസന്നയായി ഭുവനത്രയത്തേയും നൽകും. കർപ്പൂരദീപം ദേവിക്ക് പതിവായി നൽകുന്നവൻ,

37. സൂര്യലോകമവാപ്നോതി നാത്രകാര്യാ വിചാരണാ
ശതദീപാംസ്തഥാ ദദ്യാത് സഹസ്രാൻ വാ സമാഹിതഃ

സൂര്യലോകമണയുമെന്നതിനു സംശയമില്ല. നൂറുകണക്കിനും ആയിരക്കണക്കിനും ദീപങ്ങൾ ഭക്തിയോടെ ദേവിക്ക് സമർപ്പിക്കണം.

38. നൈവേദ്യം പുരതോ ദേവ്യാഃ സ്ഥാപയേത് പർവതാകൃതിം
ലേഹ്യൈശ്ചൗഷ്യൈസ്തഥാ പേയൈഃ ഷഡ്രസൈസ്തു സമാഹിതൈഃ

ദേവിയുടെ മുമ്പിൽ നൈവേദ്യം കുന്നുപോലെ കൂട്ടിവെക്കണം. കട്ടിയുള്ളതും ലേഹ്യ പ്രായത്തിലുള്ളതും കുടിക്കാൻ പാകത്തിനുള്ളതും ഷഡ്രസങ്ങൾ ചേർന്നതും ആയിരിക്കണം.

39. നാനാഫലാനി ദിവ്യാനി സ്വാദൂനി രസവന്തി ച
സ്വർണപാത്രസ്ഥിതാന്നാനി ദദ്യാദ്ദേവ്യൈ നിരന്തരം

സ്വാദുള്ളതും രസം കിനിയുന്നതുമായ നാനാ ദിവ്യഫലങ്ങളും അന്നങ്ങളും സ്വർണപാത്രത്തിൽ നിരന്തരം ദേവിക്ക് നൽകണം.

40. തൃപ്തായാം ശ്രീമഹാദേവ്യാം ഭവേത് തൃപ്തം ജഗത്ത്രയം
യതസ്തദാത്മകം സർവം രജ്ജൗ സർപ്പോ യഥാ തഥാ

ശ്രീമഹാദേവി തൃപ്തയായാൽ മൂന്നുലോകവും തൃപ്തമാവും. എന്തെന്നാൽ സർവ്വ ജഗത്തും രജ്ജു സർപ്പംപോലെ തദാത്മകമാണ്.

41. തതഃ പാനീയകം ദദ്യാച്ഛുഭം ഗംഗാജലം മഹത്
കർപ്പൂരവാലാസംയുക്തം ശീതളം കലശസ്ഥിതം

പിന്നെ കർപ്പൂരവും കരിങ്ങാലിയും ചേർത്തതും തണുത്തതും കലശത്തിലാക്കിവച്ചിരിക്കുന്നതുമായ ഗംഗാജലം ദേവിക്ക് കുടിക്കാൻ നൽകണം.

42. താംബൂലം ച തതോ ദേവ്യൈ കർപൂരശകലാന്വിതം
ഏലാലവംഗസംയുക്തം മുഖസൗഗന്ധ്യദായകം

കർപൂരശകലത്തോടുകൂടിയതും ഏലം, ലവംഗം എന്നിവ ചേർത്തതും മുഖത്തിന് സുഗന്ധം നൽകുന്നതുമായ താംബൂലം

43. ദദ്യാദ്ദേവ്യൈ മഹാഭക്ത്യാ യേന ദേവീ പ്രസീദതി
മൃദംഗവീണാമുരജഢക്കാദുന്ദുഭിനിസ്വനൈഃ

ഭക്തിയോടുകൂടി ദേവിക്കുനൽകണം. അതുനിമിത്തം ദേവിപ്രസാദിക്കും. പിന്നെ മൃദംഗം, വീണ, മുരജം,ഢക്ക, ദുന്ദുഭി എന്നിവയുടെ ശബ്ദങ്ങളോടൊത്ത,

44. തോഷയേജ്ജഗതാം ധാത്രീം ഗായനൈരതിമോഹനൈഃ
വേദപാരായണൈഃ സ്തോത്രൈഃ പുരാണാദിഭിരപ്യുത

അതിമോഹന ഗാനങ്ങളാലും വേദപാരായണം സ്തോത്രാലാപം പുരാണപാരായണം ഇവയാലും ജഗന്മാതാവിനെ സന്തോഷിപ്പിക്കണം.

45. ഛത്രം ച ചാമരേ ദ്വേ ച ദദ്യാദ്ദേവ്യൈ സമാഹിതഃ
രാജോപചാരാൻ ശ്രീദേവ്യൈ നിത്യമേവ സമർപ്പയേത്

ഛത്രവും രണ്ട് ചാമരങ്ങളും ദേവിക്ക് നൽകണം. രാജോപചാരങ്ങൾ പതിവായിത്തന്നെദേവിക്കു നൽകേണ്ടവയാണ്.

46 പ്രദക്ഷിണാം നമസ്കാരം കുര്യാദ്ദേവ്യാ അനേകധാ
ക്ഷമാപയേജ്ജഗദ്ധാത്രീം ജഗദംബാം മുഹുർമുഹുഃ

അനേകം തവണ പ്രദക്ഷിണം ചെയ്ത് വീണ്ടും വീണ്ടും ക്ഷമാപണം ചെയ്ത് ജഗദംബയെ നമസ്കരിക്കണം.

47. സകൃത്സ്മരണമാത്രേണ യത്ര ദേവീ പ്രസീദതി
ഏതാദൃശോപചാരൈശ്ച പ്രസീദേദത്ര കഃ സ്മയഃ

ഒറ്റത്തവണ സ്മരിച്ചാൽ പ്രസാദിക്കുന്ന ദേവി ഇപ്രകാരമുള്ള ഉപചാരങ്ങൾകൊണ്ട് സന്തോഷിക്കുമെന്നതിൽ അദ്ഭുതമെന്തുള്ളു?

48. സ്വഭാവതോ ഭവേന്മാതാ പുത്രേഽതികരുണാവതീ
തേന ഭക്തൗ കൃതായാം തു വക്തവ്യം കിം തതഃ പരം

സ്വാഭാവികമായിത്തന്നെ പുത്രവാത്സല്യമുള്ള മാതാവും കരുണാമയിയുമാണ് ദേവി. അമ്മയോടു ഭക്തിയുണ്ടായാൽ പിന്നെ അതിനപ്പുറം എന്തു പറയാനാണ്.

49. അത്ര തേ കഥയിഷ്യാമി പുരാവൃത്തം സനാതനം
ബൃഹദ്രഥസ്യ രാജർഷേഃപ്രിയം ഭക്തിപ്രദായകം

ഈ സന്ദർഭത്തിൽ ഞാൻ അങ്ങയോട് ഒരു പഴയ കഥ പറയാം. എന്നും പറയാവുന്ന കഥയാണത്. രാജർഷിയായ ബൃഹദ്രഥന്റെ കഥ. അത് ഭക്തിസംവർധകവും പ്രിയംകരവുമാണ്.

50. ചക്രവാകോഽഭവത് പക്ഷീ ക്വചിദ്ദേശേ ഹിമാലയേ
ഭ്രമന്നാനാവിധാൻ ദേശാൻ യയൗ കാശീപുരം പ്രതി

ഹിമാലയത്തിൽ ഒരിടത്ത് ഒരു ചക്രവാകപ്പക്ഷി പാർത്തിരുന്നു. ഇര തേടി അത് നാനാദേശങ്ങളിലും പറന്ന് ഒടുക്കം കാശീപുരത്തിലും ചെന്നു.

51. അന്നപൂർണ്ണാ മഹാസ്ഥാനേ പ്രാരബ്ധവശതോ ദ്വിജഃ
ജഗാമ ലീലയാ തത്ര കണാലോഭാദനാഥവത്

അന്നപൂർണ്ണാദേവിയുടെ മഹാസ്ഥാനത്ത് പ്രരാബ്ധവശാൽ എത്തിയതാണ് ആ പക്ഷി. വല്ലതും കിട്ടിയെങ്കിലോ എന്ന് പ്രതീക്ഷിച്ച് അവിടെ നേരമ്പോക്കാൻ

52. കൃത്വാ പ്രദിക്ഷിണാമേകാം ജഗാമ സ വിഹായസാ
ദേശാന്തരം വിഹായൈവ പുരീം മുക്തിപ്രദായിനീം

ഒരു പ്രദിക്ഷിണം വച്ചിട്ട് നേരേ ആകാശത്തേക്ക് പറന്ന് മുക്തിപ്രദായനിയായ ആ പുരിയെ വിട്ട് മറ്റേതോ ദേശത്തേക്ക് പോയി.

53. കാലന്തരേ മമാരാസൗ ഗതഃ സ്വർഗപുരീം പ്രതി
ബുഭുജേ വിഷയാൻ സർവാൻ ദിവ്യരൂപധരോ യുവാ

കാലാന്തരത്തിൽ ആ പക്ഷി ചത്തു. ദിവ്യരൂപം ധരിച്ച ഒരു യുവാവായി അത് നേരേ സ്വർഗത്തേക്ക് പോയി. അവിടെ ചെന്ന് സർവഭോഗസുഖങ്ങളും അനുഭവിച്ചു.

**54. കല്പദ്വയം തഥാ ഭുക്ത്വാ പുനഃപ്രാപ ഭുവം പ്രതി**
**ക്ഷത്രിയാണാം കുലേ ജന്മ പ്രാപ സർവോത്തമോത്തമം**

രണ്ടു കല്പകാലം അവിടെ അങ്ങനെ ഭോഗങ്ങൾ അനുഭവിച്ചിട്ട് വീണ്ടും ഭൂമിയിലേക്ക് വന്നു. സർവോത്തമമായ ഒരു ക്ഷത്രിയകുലത്തിൽ അവനു ജന്മം ലഭിച്ചു.

**55. ബൃഹദ്രഥേതി നാമ്നാഽഭൂത്പ്രസിദ്ധഃ ക്ഷിതിമണ്ഡലേ**
**മഹായജ്വാ ധാർമ്മികശ്ച സത്യവാദീ ജിതേന്ദ്രിയഃ**

ലോകത്ത് അദ്ദേഹം ബൃഹദ്രഥനെന്ന പേരിൽ പ്രസിദ്ധനായി. മഹായഞ്ജങ്ങൾ ചെയ്തവനും ധാർമ്മികനും സത്യസന്ധനും ജിതേന്ദ്രിയനുമായിരുന്നു അദ്ദേഹം.

**56. ത്രികാലജ്ഞഃ സാർവഭൗമോ യമോ പരപുരംജയഃ**
**പൂർവ്വജന്മസ്മൃതിസ്തസ്യ വർത്തതേ ദുർല്ലഭാ ഭുവി**

സാർവ്വഭൗമനും പരപുരങ്ങളെ ജയിക്കുന്ന യമനും ത്രികാലജ്ഞനുമായിരുന്നു അദ്ദേഹം. ഭൂമിയിൽ ആർക്കും സുദുർലഭമായ പൂർവജന്മസ്മൃതി അദ്ദേഹത്തിനുണ്ട്,

**57. ഇതി ശ്രുത്വാ കിംവദന്തീ മുനയഃ സമുപാഗതാഃ**
**കൃതാതിഥ്യാ നൃപേന്ദ്രേണ വിഷ്ടരേഷൂഷുരേവ തേ**

എന്നു പറഞ്ഞു കേട്ട് മുനിമാർ അദ്ദേഹത്തിന്റെ അടുക്കൽഎത്തിച്ചേർന്നു. രാജാവിന്റെ സൽക്കാരങ്ങൾ സ്വീകരിച്ച ശേഷം അവർ ആസനസ്ഥരായി.

**58. പപ്രച്ഛുർ മുനയഃസർവേ സംശയോഽസ്തി മഹാൻ നൃപ**
**കേന പുണ്യ പ്രഭാവേണ പൂർവജന്മസ്മൃതിസ്തവ**

മഹർഷിമാർ ചോദിച്ചു:രാജാവേ, ഞങ്ങൾക്ക് ഒരു വലിയ സംശയമുണ്ട്. എന്തു പുണ്യം ചെയ്തതുകൊണ്ടാണ് അങ്ങേയ്ക്ക് പൂർവ ജന്മ സ്മൃതി ഉണ്ടായത്?

**59. ത്രികാല ജ്ഞാനമേവാപി കസ്മാത് പുണ്യ പ്രഭാവതഃ**
**ജ്ഞാനം തവേതി തജ്ജ്ഞാതുമാഗതാഃ സ്മ തവാന്തികം**

എന്തു പുണ്യം ചെയ്താലാണ് ത്രികാല ജ്ഞാനം ഉണ്ടാവുക? അങ്ങേയ്ക്ക് അത് അറിയാം. അത് അറിയാനാണ് ഞങ്ങൾ ഇവിടെ വന്നിരിക്കുന്നത്.

**60. വദ നിർവ്യാജയാ വൃത്യാ തദസ്മാകം യഥാതഥം**

ഒളിച്ചു വെയ്ക്കാതെ ഉള്ളതുപോലെ അതു ഞങ്ങളോടു പറയണം.

## ശ്രീനാരായണ ഉവാച

**ഇതി തേഷാം വചഃ ശ്രുത്വാ രാജാ പരമധാർമികഃ**

ഇങ്ങനെ അവർ പറഞ്ഞതുകേട്ട് പരമധാർമികനായ രാജാവ്,

**61. ഉവാച സകലം ബ്രഹ്മംസ്ത്രികാല ജ്ഞാനകാരണം**
**ശ്രൂയതാം മുനയഃ സർവേ മമ ജ്ഞാനസ്യ കാരണം**

ത്രികാലജ്ഞാനം ഉണ്ടാവാനുള്ള കാരണം സകലതും പറഞ്ഞു. മഹർഷിമാരേ, എല്ലാവരും കേൾക്കുവിൻ! എന്റെ ത്രികാല ജ്ഞാനത്തിനുള്ള കാരണം എന്തെന്ന്.

**62. ചക്രവാകഃ സ്ഥിതഃ പൂർവം നീചയോനിഗതോപി വാ**
**അജ്ഞാനതോ$f$പി കൃതവാനന്നപൂർണ്ണാപ്രദക്ഷിണാം**

നീചയോനിയിൽ ചക്രവാകമായിട്ടായിരുന്നു പണ്ട് ഞാൻ ജനിച്ചത്. അക്കാലത്ത് ഞാൻ അറിഞ്ഞുകൊണ്ടല്ലങ്കിലും അന്നപൂർണ്ണാദേവിയെ പ്രദക്ഷിണം വയ്ക്കുകയുണ്ടായി.

**63. തേന പുണ്യപ്രഭാവേണ സ്വർഗ്ഗേ കല്പദ്വയസ്ഥിതിഃ**
**ത്രികാലജ്ഞാനതാ$f$പ്യസ്മിന്നഭൂജ്ജന്മനി സുവ്രതാഃ**

ആ പുണ്യ പ്രഭാത്താൽ സ്വർഗ്ഗത്തിൽ രണ്ടു കല്പകാലം സ്ഥിതി ചെയ്തു. ഹേ മുനിമാരേ, ഈ ജന്മത്തിൽ ത്രികാല ജ്ഞാനമുള്ളവനായും ഭവിച്ചു.

**64. കോ വേദ ജഗദംബായാഃ പദസ്മൃതിഫലം കിയത്**
**സ്മൃത്വാ തന്മഹിമാനം തു പതന്ത്യശ്രൂണി മേ$f$നിശം**

ജഗദംബികയുടെ പാദസ്മരണയുടെ ഫലം എത്രയുണ്ടെന്ന് ആർക്കറിയാം. ആ അമ്മയുടെ മഹിമ ഓർക്കുമ്പോൾ എന്റെ കണ്ണിൽ നിന്ന് കണ്ണീർ വീഴും.

**65. ധിഗസ്തു ജന്മ തേഷാം വൈ കൃതഘ്നാനാം തു പാപിനാം**
**യേ സർവമാതരം ദേവീം സ്വോപാസ്യാം ന ഭജന്തി ഹി**

സകലരുടെയും മാതാവും തങ്ങൾക്ക് ഉപാസിക്കാവുന്നവളുമായ ആ അമ്മയെ ആരു ഭജിക്കുന്നില്ലയോ പാപികളും കൃതഘ്നരുമായ അവർ എത്ര നിന്ദ്യരാണ്!

**66. ന ശിവോപാസനാ നിത്യാ ന വിഷ്ണൂപാസനാ തഥാ**
**നിത്യോപാസ്തിഃ പരാദേവ്യാ നിത്യാ ശ്രുത്യൈവ ചോദിതാ**

ശിവോപാസനയും വിഷ്ണുപാസനയും നിത്യമായി ചെയ്യേണ്ടതല്ല. എന്നാൽ പരാശക്ത്യുപാസന അങ്ങനെയല്ല. നിത്യവും ഉപാസ്യയാണു പരാശക്തി. ശ്രുതിതന്നെ അതു പറയുന്നുണ്ട്

**67. കിം മയാ ബഹുവക്തവ്യം സ്ഥാനേ സംശയവർജ്ജിതേ**
**സേവനീയം പദാംഭോജം ഭഗവത്യാ നിരന്തരം**

സംശയമില്ലാത്തിടത്ത് ഞാൻ എന്തിന് ഏറെപ്പറയുന്നു? ഭഗവതിയുടെ പാദകമലത്തെ നിരന്തരം ഭജിക്കുകതന്നെ വേണം.

**68. നാതഃപരതരം കിഞ്ചിദധികം ജഗതീതലേ**
**സേവനീയാ പരാദേവീ നിർഗുണാ സഗുണാ$f$ഥവാ**

നിർഗുണയോ സഗുണയോ ആയ ആ പരാശക്തിയെ സേവിക്കുന്നതിലധികമായി ലോകത്ത് മറ്റൊന്നുമില്ല.

## ശ്രീനാരായണ ഉവാച

**69. ഇതി തസ്യ വചഃ ശ്രുത്വാ രാജർഷേർധാർമ്മികസ്യ ച**
**പ്രസന്നഹൃദയാഃ സർവേ ഗതാഃ സ്വസ്വനികേതനം**

ധാർമ്മികനായ രാജർഷി പറഞ്ഞുതുകേട്ട് സന്തുഷ്ടചിത്തരായിത്തീർന്ന ആ മഹർഷിമാരെല്ലാം താന്താങ്ങളുടെ ഭവനങ്ങളിലേക്ക് പോയി.

**70. ഏവംപ്രഭാവാ സാ ദേവീ തത്പൂജായാഃഫലം കിയത്**
**അസ്തീതി ച ന പ്രഷ്ടവ്യം വക്തവ്യം വാ ന കേനചിത്**

അത്ര പ്രഭാവമുള്ളവളാണ് ദേവി. ആ ദേവിയെ പൂജിച്ചാലുള്ള ഫലം എത്രയെന്ന് ആരും ചോദിക്കരുത്. ആരും പറയുരുത്. ആർക്കും ചോദിക്കാനോ പറയാനോ കഴിയുന്നതല്ലെന്നർത്ഥം.

**71. യേഷാം തു ജന്മസാഫല്യം തേഷാം ശ്രദ്ധാ പ്രജായതേ**
**യേഷാം തു ജന്മസാങ്കര്യം തേഷാം ശ്രദ്ധാ ന ജായതേ**

ആർക്കാണോ ജന്മസാഫല്യം ഉള്ളത് അവർക്കേ ദേവീപൂജയിൽ ശ്രദ്ധയുണ്ടാകു. ജന്മ സാങ്കര്യമുള്ളവർക്ക് അതിൽ ശ്രദ്ധയുമുണ്ടാകുകയില്ല.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
അഷ്ടാദശോƒദ്ധ്യായഃ

## അഥൈകോനവിംശോƒദ്ധ്യായഃ

### ശ്രീനാരായണ ഉവാച

**1. അഥാതഃ ശ്രൂയതാം ബ്രഹ്മൻ സന്ധ്യാം മാധ്യാഹ്നികീം ശുഭാം**
**യദനുഷ്ഠാനതോƒപൂർവം ജായതേƒത്യുത്തമം ഫലം**

ഹേ ബ്രഹ്മജ്ഞ, ഇനി, ശുഭപ്രദമായ മദ്ധ്യാഹ്ന സന്ധ്യയെ ഉപാസിക്കേണ്ടത് എങ്ങനെയാണെന്നു കേട്ടു കൊള്ളുക. ആ ഉപാസനകൊണ്ട് അപൂർവവും അത്യുത്തമവുമായ ഫലം ഉണ്ടാകും.

**2. സാവിത്രീം യുവതീം ശ്വേതവർണ്ണാം ചൈവ ത്രിലോചനാം**
**വരദാം ചാക്ഷമാലാഢ്യാം ത്രിശൂലാഭയഹസ്തകാം**

ശ്വേതവർണ്ണയും ത്രിലോചനയും വരദയും അക്ഷമാലാവിഭൂഷിതയും ത്രിശൂലധാരിണിയും അഭയഹസ്തയും

**3. വൃഷാരൂഢാം യജുർവേദസംഹിതാം രുദ്രദേവതാം**
**തതോ ഗുണയുതാം ചൈവ ഭുവർലോകവ്യവസ്ഥിതാം**

വൃഷാരൂഢയും യജുർവേദസ്വരൂപിണിയും രുദ്രോപാസ്യയും ഗുണോൽകൃഷ്ടയും ഭുവർലോക സ്ഥിതയും

**4. ആദിത്യമാർഗ്ഗസഞ്ചാരകർത്രീം മായാം നമാമ്യഹം**
**ആദിദേവീമഥ ധ്യാത്വാചമനാദി ച പൂർവവത്**

ആദിത്യമാർഗ്ഗസഞ്ചാരിണിയും മായാസ്വരൂപിണിയുമായ സാവിത്രിയെ ഞാൻ നമസ്കരിക്കുന്നു. മൂലപ്രകൃതിയെ ഇങ്ങനെ ധ്യാനിച്ചിട്ട് മുമ്പത്തെപ്പോലെ ആചമനാദികൾ ചെയ്യുക.

5. അഥ ചാർഘ്യപ്രകരണം പുഷ്പാണി ചിനുയാത്തതഃ
തദലാഭേ ബില്വപത്രതോയേന മിശ്രയേത്തതഃ

പിന്നെ അർഘ്യം നൽകി പുഷ്പങ്ങൾ കൊണ്ട് അർച്ചിക്കണം. പൂക്കൾ കിട്ടാനില്ലെങ്കിൽ ബില്വപത്രമിട്ട ജലത്താൽ,

6. ഊർദ്ധ്വം ച സൂര്യാഭിമുഖം ക്ഷിപ്ത്വാർഘ്യം പ്രതിപാദയേത്
പ്രാതഃ സന്ധ്യാദിവത് സർവമുപസംഹാരപൂർവകം

സൂര്യനെ നോക്കിക്കൊണ്ട് മുകളിലേക്ക് അർഘ്യം നൽകുക. പ്രാതഃ സന്ധ്യക്കു ചെയ്തതു പോലെ സമാപനം വരെയുള്ളതെല്ലാം ചെയ്യണം.

7. മദ്ധ്യാഹ്നേ കേചിദിച്ഛന്തി സാവിത്രീം തു തദിത്യൃചം
അസമ്പ്രദായ തത്ത്വസ്യ കാര്യഹാനിസ്തു ജായതേ

ചിലർ 'തത്' എന്നു തുടങ്ങുന്ന ഗായത്രിയുടെ ഋക്കു ചൊല്ലി മദ്ധ്യാഹ്ന സന്ധ്യയെ വന്ദിക്കുന്നുണ്ട്. അത് സാമ്പ്രദായികമല്ല. അങ്ങനെ ചെയ്യുന്നവന് കാര്യഹാനിയും സംഭവിക്കും.

8. കാരണം സന്ധ്യയോശ്ചാത്ര മന്ദേഹാനാമ രാക്ഷസാഃ
ഭക്ഷിതും സൂര്യമിച്ഛന്തി കാരണം ശ്രുതിചോദിതം

കാരണമെന്തെന്നാൽ മന്ദേഹന്മാർ എന്ന രാക്ഷസന്മാർ രണ്ടു സന്ധ്യകളിലുമാണ് സൂര്യനെ ഭക്ഷിക്കാൻ പാഞ്ഞടുക്കുന്നത്. അതിനു കാരണം ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്.

9. അതസ്തു കാരണാദ്വിപ്രഃ സന്ധ്യാം കുര്യാത് പ്രയത്നതഃ
സന്ധ്യയോരുഭയോർനിത്യം ഗായത്ര്യാ പ്രണവേന ച

ആ കാരണത്താൽ ബ്രാഹ്മണൻ നിർബന്ധമായും സന്ധ്യ അനുഷ്ഠിക്കണം. പ്രണവത്തോടു കൂടിയ ഗായത്രികൊണ്ട് രണ്ടു സന്ധ്യകളിലും പതിവായി,

10. അംഭസ്തു പ്രക്ഷിപേത്തേന നാന്യഥാ ശ്രുതിഘാതകഃ
ആകൃഷ്ണേനേതി മന്ത്രേണ പുഷ്പൈർവാംബുവിമിശ്രിതം

അർഘ്യം വീഴ്ത്തണം. അങ്ങനെ അല്ലാത്തത് ശ്രുതിവിരുദ്ധമാകുന്നു. ആ കൃഷ്ണേന എന്ന മന്ത്രത്താൽ പൂക്കളിട്ട ജലമോ

11. അലാഭേ ബില്വദുർവാദി പത്രേണോക്തേന പൂർവകം
അർഘ്യം ദദ്യാത് പ്രയത്നേന സാംഗം സന്ധ്യാഫലം ലഭേത്

പൂക്കളില്ലെങ്കിൽ ബില്വപത്രമോ ദുർവാങ്കുരമോ ഇട്ട ജലമോകൊണ്ട് നിർബന്ധമായും സാംഗമായി അർഘ്യം നൽകണം. അതുകൊണ്ട് സന്ധ്യ ചെയ്ത ഫലം ലഭിക്കും.

12. അത്രൈവ തർപ്പണം വക്ഷ്യേ ശൃണു ദേവർഷിസത്തമ
ഭുവഃ പുനഃ പുരുഷം തു തർപ്പയാമി നമോ നമഃ

ഹേ ദേവർഷേ, ഇനി ഞാൻ തർപ്പണത്തെപ്പറ്റി പറയാം. കേട്ടു കൊള്ളുക. പുനർഭുവഃ പുരുഷം തർപ്പയാമി നമോ നമഃ എന്ന് ഭൂ പുരുഷനെയും

13. യജുർവേദം തർപ്പയാമി മണ്ഡലം തർപ്പയാമി ച
ഹിരണ്യഗർഭം ച തഥാന്തരാത്മാനം തഥൈവ ച

യജുർവേദം തർപ്പയാമി നമോ നമഃ എന്ന് യജുർവേദത്തെയും മണ്ഡലം തർപ്പയാമി നമോ നമഃ എന്ന് മണ്ഡലത്തെയും ഹിരണ്യഗർഭം തർപ്പയാമി നമോ നമഃ എന്ന് ഹിരണ്യഗർഭനെയും അന്തരാത്മാനം തർപ്പയാമി നമോ നമഃ എന്ന് അന്തരാത്മാവിനെയും

14. സാവിത്രീം ച തതോ വേദമാതരം സാംകൃതീം തഥാ
സന്ധ്യാം തഥൈവ യുവതീം രുദ്രാണീം നീമൃജാം തഥാ

സാവിത്രീം തർപ്പയാമി നമോ നമഃ എന്ന് സാവിത്രിയെയും വേദമാതരം തർപ്പയാമി നമോ നമഃ എന്ന് വേദമാതാവിനെയും സാംകൃതി തർപ്പയാമി നമോ നമഃ എന്ന് സാംകൃതിയെയും സന്ധ്യാം തർപ്പയാമി നമോ നമഃ എന്ന് സന്ധ്യയെയും യുവതീം തർപ്പയാമി നമോ നമഃ എന്ന് യുവതിയെയും രുദ്രാണീം തർപ്പയാമി നമോ നമഃ എന്ന് രുദ്രാണിയെയും നീമൃജാം തർപ്പയാമി നമോ നമഃ എന്ന് നീമൃജയെയും

15. സർവാർത്ഥാനാം സിദ്ധികരീം സർവമന്ത്രാർത്ഥസിദ്ധിദാം
ഭൂർഭുവഃ സ്വഃ പുരുഷം തു ഇതി മദ്ധ്യാഹ്ന തർപ്പണം

സർവാർത്ഥ സിദ്ധികരീം തർപ്പയാമി നമോ നമഃ എന്ന് സർവാർത്ഥ സിദ്ധികരിയെയും സർവമന്ത്രാർത്ഥ സിദ്ധിദാം തർപ്പയാമി നമോ നമഃ എന്ന് സർവമന്ത്രാർത്ഥ സിദ്ധിദയെയും ഭൂർഭുവഃ സ്വഃ തർപ്പയാമി നമോ നമഃ എന്ന് വ്യാഹൃതിയെയും പുരുഷം തർപ്പയാമി നമോ നമഃ എന്ന് പുരഷനെയും തർപ്പിക്കുക. ഇതാണ് മദ്ധ്യാഹ്ന തർപ്പണ വിധി.

16. ഉദുത്യമിതി സൂക്തേന സൂര്യോപസ്ഥാനമേവ ച
ചിത്രം ദേവാനാമിതി ച സൂര്യോപസ്ഥാനമാചരേത്

'ഉദുത്യം' എന്നു തുടങ്ങുന്ന സൂക്തം കൊണ്ടും 'ചിത്രം ദേവാനാം' എന്നു തുടങ്ങുന്ന മന്ത്രം കൊണ്ടും സൂര്യോപസ്ഥാനം ചെയ്യണം.

17. തതോ ജപം പ്രകുർവീത മന്ത്രസാധനതത്പരഃ
ജപസ്യാപി പ്രകാരം തു വക്ഷ്യാമി ശൃണു നാരദ

മന്ത്ര സാധനയിൽ താത്പര്യമുള്ളവർ പിന്നെ ഗായത്രി ജപിക്കണം. എങ്ങനെയാണു ജപിക്കേണ്ട തെന്നും ഞാൻ പറഞ്ഞു തരാം, കേൾക്കൂ.

18. കൃത്വോത്താനൗ കരൗ പ്രാതഃ സായം ചാധഃ കരൗ തഥാ
മദ്ധ്യാഹ്നേ ഹൃദയസ്ഥൗ തു കൃത്വാ ജപമുദീരയേത്

കൈയ് പ്രഭാതത്തിൽ മലർത്തിയും അന്തിക്ക് കമഴ്ത്തിയും ഉച്ചയ്ക്ക് മാറോടു ചേർത്തും വച്ചു കൊണ്ടു വേണം ജപിക്കാൻ.

19. പർവദ്വയമനാമികായാഃ കനിഷ്ഠാദി ക്രമേണ തു
തർജനീമൂലപര്യന്തം കരമാലാ പ്രകീർത്തിതാ

ജപിക്കുമ്പോൾ എണ്ണം കണക്കാക്കുന്നതിന് കരമാലാക്രമം സ്വീകരിക്കാം. അംഗുഷ്ഠത്താൽ മോതിര വിരലിന്റെ മദ്ധ്യം മൂലം എന്നിങ്ങനെ തൊട്ടു കൊണ്ട് ചെറുവിരലും മധ്യവിരലും സ്പർശിച്ചുകൊണ്ട് ചൂണ്ടു വിരലിന്റെ മൂലത്തിലെത്തുന്നതിനാണ് കരമാലാക്രമം എന്നു പറയുന്നത്.

20. ഗോഘ്നഃ പിതൃഘ്നോ മാതൃഘ്നോ ഭ്രൂണഹാ ഗുരുതല്പഗഃ
ബ്രഹ്മസ്വക്ഷേത്രഹാരീ ച യശ്ച വിപ്രഃ സുരാം പിബേത്

ഗോഹത്യ ചെയ്തവനും പിതൃഹത്യ ചെയ്തവനും മാതൃഹത്യ ചെയ്തവനും ഭ്രൂണഹത്യ ചെയ്തവനും ഗുരുപത്നിയെ പ്രാപിച്ചവനും ബ്രഹ്മസ്വവും ദേവസ്വവും അപഹരിച്ചവനും മദ്യപിച്ച വിപ്രനും

21. സ ഗായത്ര്യാഃ സഹസ്രേണ പൂതോ ഭവതി മാനവഃ
മാനസം വാചികം പാപം വിഷയേന്ദ്രിയസംഗജം

ആയിരം ഗായത്രി ജപിച്ചാൽ പരിശുദ്ധനായിത്തീരും. മനസ്സുകൊണ്ടും വാക്കു കൊണ്ടും വിഷയേന്ദ്രിയ സംയോഗം കൊണ്ടും

22. തത്കില്ബിഷം നാശയതി ത്രീണി ജന്മാനി മാനവഃ
ഗായത്രീം യോ ന ജാനാതി വൃഥാ തസ്യ പരിശ്രമഃ

മൂന്നു ജന്മങ്ങളിൽ എന്തെല്ലാം പാപം ചെയ്തിട്ടുണ്ടോ അത് എല്ലാം ഗായത്രീജപം നശിപ്പിക്കും. ഗായത്രി അറിയാത്തവന്റെ സകലപരിശ്രമവും വെറുതേയാണ്.

23. പഠേച്ച ചതുരോ വേദാൻ ഗായത്രീം ചൈകതോ ജപേത്
വേദാം ചാവൃതേസ്തദ്വദ് ഗായത്രീജപ ഉത്തമഃ

നാലുവേദവും ചൊല്ലുന്ന ഫലമുണ്ട് ഗായത്രി ഒരിക്കൽ ജപിക്കുന്നതു കൊണ്ട്. വേദം നാലും ആവർത്തിച്ചു ചൊല്ലുന്നതിനെക്കാൾ ഉത്തമമാണ് ഗായത്രീ ജപം.

24. ഇതി മദ്ധ്യാഹ്നസന്ധ്യായാഃ പ്രകാരഃ കീർത്തിതോ മയാ
അതഃ പരം പ്രവക്ഷ്യാമി ബ്രഹ്മയജ്ഞവിധിക്രമം

ഇങ്ങനെ മദ്ധ്യാഹ്ന സന്ധ്യാ വിധിയെക്കുറിച്ച് ഞാൻ അങ്ങയോടു പറഞ്ഞു കഴിഞ്ഞു. ഇനി ഞാൻ ബ്രഹ്മയജ്ഞ വിധിക്രമത്തെക്കുറിച്ചു പറയാം.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ഏകോനവിംശോഽദ്ധ്യായഃ

# അഥ വിംശോഽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ത്രിരാചമ്യ ദ്വിജഃ പൂർവ്വം ദ്വിർമാജനമഥാചരേത്
ഉപസ്പൃശേത് സവ്യപാണിം പാദൗ ച പ്രോക്ഷയേത്തതഃ

ബ്രഹ്മയജ്ഞത്തിന് ആരംഭിക്കുന്ന വിപ്രൻ ആദ്യം മൂന്നുതവണ ആചമിച്ചിട്ട് രണ്ടുവട്ടം മുഖം തുടയ്ക്കണം, പിന്നെ ഇടതുകൈയും രണ്ടുകാലും പ്രോക്ഷിക്കണം.

2. ശിരസി ചക്ഷുഷി തഥാ നാസായാം ശ്രോത്രദേശകേ
ഹൃദയേ ച തഥാ മൗലൗ പ്രോക്ഷണം സമ്യഗാചരേത്

ശിരസിലും കണ്ണിലും നാസികയിലും കർണ്ണങ്ങളിലും മാറിലും മൂർധാവിലും ക്രമത്തിൽ നന്നായി പ്രോക്ഷിക്കണം.

3. ദേശകാലൗ സമുച്ചാര്യ ബ്രഹ്മയജ്ഞമഥാചരേത്
ദ്വൗ ദർഭൗ ദക്ഷിണേ ഹസ്തേ വാമേ ത്രീനാസനേ സകൃത്

അനന്തരം ദേശകാലാദികൾ ഉച്ചരിച്ചുകൊണ്ട് ബ്രഹ്മയജ്ഞം ആരംഭിക്കണം. വലത്തേകൈയിൽ രണ്ടു ദർഭയും ഇടത്തേകൈയിൽ മൂന്നു ദർഭയും ഇരിപ്പിടത്തിൽ ഒരു ദർഭയും.

**4. ഉപവീതേ ശിഖായാം ച പാദമൂലേ സകൃത് സകൃത്**
**വിമുക്തയേ സർവപാപക്ഷയാർത്ഥം ചൈവമേവ ഹി**

ഉപവീതത്തിലും ശിഖയിലും കാൽച്ചുവട്ടിലും ഓരോ ദർഭയും വച്ചിട്ട് വിമുക്തിക്കും സർവപാപ ക്ഷയത്തിനുംവേണ്ടി

**5. സൂത്രോക്തദേവതാപ്രീത്യൈ ബ്രഹ്മയജ്ഞം കരോമ്യഹം**
**ഗായത്രീം ത്രിർജപേത് പൂർവ്വം ചാഗ്നിമീഡേ തതഃപരം**

സൂത്രോക്തദേവതാപ്രീതി ലഭിക്കാൻ ഞാൻ ബ്രഹ്മയജ്ഞം ചെയ്യുന്നു എന്നു മനസ്സുകൊണ്ടു സങ്കല്പിച്ച് മൂന്നുരു ഗായത്രി ജപിച്ച ശേഷം 'അഗ്നിമീളേ' എന്നും

**6. യദംഗേതി തതഃപ്രോച്യ അഗ്നിർവൈ ഇതികീർത്തയേത്**
**അഥ മഹാവ്രതം ചൈവ പന്ഥാ ഏതച്ച കീർത്തയേത്**

''യദംഗേതി'' എന്നും ''അഗ്നിർവൈ'' എന്നും ''മഹാവ്രതം'' എന്നും ''പന്ഥാ ഏതച്ച'' എന്നും

**7. അഥാതഃ സംഹിതായാശ്ച വിദാ മഘവദിത്യപി**
**മഹാവ്രതസ്യേതി തഥാ ഇഷേത്വോർജ ഇതീവ ഹി**

'സംഹിതായാശ്ച' എന്നും 'വിദാ' എന്നും 'മഘവദ' എന്നും 'മഹാവ്രതസ്യ' എന്നും 'ഇഷേത്വോർജേ' എന്നും

**8. അഗ്ന ആയാഹി ചേത്യേവം ശന്നോദേവീരിതീതി ച**
**അഥ തസ്യ സമാമ്നയോ വൃദ്ധിരാദൈജിതീവ ഹി**

'അഗ്നേ ആയാഹി' എന്നും 'ശന്നോദേവീ'എന്നും തുടങ്ങുന്ന വേദസൂക്തങ്ങൾ ജപിക്കണം.പിന്നെ 'വൃദ്ധിരാദൈച്' എന്ന വ്യാകരണസൂത്രവും ചൊല്ലുക

**9. അഥ ശിക്ഷാം പ്രവക്ഷ്യാമി പഞ്ചസംവത്സരേതി ച**
**മയരസതജഭനേത്യേവ ഗൗഗ്മാ ഇത്യേവ കീർത്തയേത്**

ഇനി ശിക്ഷയെപ്പറ്റി ഞാൻ പറയാം.'പഞ്ചസംവത്സരാ' എന്നും മ-യ-ര- സ-ത-ജ-ഭ-ന എന്നീ അക്ഷരങ്ങളും 'ഗൗ' 'ഗ്മ' എന്ന സംയുക്താക്ഷരങ്ങളും ഉച്ചരിക്കണം.

**10. അഥാതോ ധർമ്മജിജ്ഞാസാ അഥാതോ ബ്രഹ്മ ഇത്യപി**
**തച്ഛംയോരിതി ച പ്രോച്യ ബ്രഹ്മണേ നമ ഇത്യപി**

'അഥാതോ ധർമ്മ ജിജ്ഞാസാ' 'അഥാതോ ബ്രഹ്മജിജ്ഞാസാ' എന്ന സൂത്രങ്ങളും 'തച്ഛംയോ' എന്ന സൂക്തവും ചൊല്ലി ബ്രഹ്മണേ നമഃ എന്ന് ബ്രഹ്മാവിനെ നമിക്കണം.

**11. തർപ്പണം ചൈവ ദേവാനാം തതഃ കുര്യാത് പ്രദക്ഷിണം**
**പ്രജാപതിശ്ച ബ്രഹ്മാ ച വേദാ ദേവാസ്തഥർഷയഃ**

**അതിനുശേഷം ദേവന്മാർക്ക് തർപ്പണവും പ്രദക്ഷിണവും ചെയ്യണം പ്രജാപതി, ബ്രഹ്മാവ്, വേദങ്ങൾ, ദേവന്മാർ, ഋഷികൾ,**

12. **സർവ്വാണി ചൈവ ഛന്ദാംസി തഥോംകാരസ്തഥൈവ ച**
**വഷട്കാരോ വ്യാഹൃതയഃ സാവിത്രീ ച തതഃ പരം**

സർവ്വ ഛന്ദസുകൾ, ഓങ്കാരം, വഷട്കാരം, വ്യാഹൃതികൾ, സാവിത്രി, പിന്നെ,

13. **ഗായത്രീ ചൈവ യജ്ഞാശ്ച ദ്യാവാപൃഥിവീ ഇത്യപി**
**അന്തരീക്ഷം ത്വഹോരാത്രാണി ച സംഖ്യാ അതഃ പരം**

ഗായത്രി, യജ്ഞങ്ങൾ, ദ്യാവാപൃഥിവികൾ, അന്തരീക്ഷം, അഹോരാത്രങ്ങൾ, സാംഖ്യന്മാർ,

14. **സിദ്ധാഃ സമുദ്രാ നദ്യശ്ച ഗിരയശ്ച തതഃ പരം**
**ക്ഷേത്രൗഷധിവനസ്പത്യോ ഗന്ധർവ്വാപ്സരസസ്തഥാ**

സിദ്ധന്മാർ, സമുദ്രങ്ങൾ, നദികൾ, ഗിരികൾ, ക്ഷേത്രങ്ങൾ, ഔഷധികൾ, വനസ്പതികൾ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ,

15. **നാഗാ വയാംസി ഗാവശ്ച സാദ്ധ്യാ വിപ്രാസ്തഥൈവ ച**
**യക്ഷാ രക്ഷാംസി ഭൂതാനീത്യേവമന്താനി കീർത്തയേത്**

നാഗങ്ങൾ, പക്ഷികൾ, ഗോക്കൾ, സാദ്ധ്യന്മാർ, വിപ്രന്മാർ, യക്ഷന്മാർ, രക്ഷസ്സുകൾ, ഭൂതാദികൾ എന്നുവരെയുള്ളവരെല്ലാം തൃപ്തരാവട്ടെ എന്ന സങ്കല്പത്തോടെ തർപ്പണം ചെയ്യണം.

16. **അഥോ നിവീതീ ഭൂത്വാ ച ഋഷീൻ സന്തർപ്പയേദപി**
**ശതർച്ചിനോ മാധ്യമാശ്ച ഗൃത്സമദസ്തഥൈവ ച**

അനന്തരം പൂണുനൂൽ നിവീതമായി ഇട്ടുകൊണ്ട് (മാലപോലെ ഇട്ട്) ഋഷിമാർക്കു തർപ്പണം ചെയ്യണം. ശതർച്ചികൾ, മാദ്ധ്യമന്മാർ, ഗൃത്സമദൻ,

17. **വിശ്വാമിത്രോ വാമദേവോ/ത്രിർ ഭരദ്വാജ ഏവ ച**
**വസിഷ്ഠശ്ച പ്രഗാഥശ്ച പാവമാന്യസ്തതഃ പരം**

വിശ്വാമിത്രൻ, വാമദേവൻ, അത്രി, ഭരദ്വാജൻ, വസിഷ്ഠൻ, പ്രഗാഥൻ, പാവമാനികൾ,

18. **ക്ഷുദ്രസൂക്താ മഹാസൂക്താഃ സനകശ്ച സനന്ദനഃ**
**സനാതനസ്തഥൈവാത്ര സനൽകുമാര ഏവച**

ക്ഷുദ്രസൂക്തർ, മഹാസുക്തർ, സനകൻ, സനന്ദനൻ, സനാതനൻ, സനൽകുമാരൻ,

19. **കപിലാസുരിനാമാനൗ വോഹലിഃ പഞ്ചശീർഷകഃ**
**പ്രാചീനാവീതിനാ തച്ച കർത്തൃമഥ തർപ്പണം**

കപിലൻ, ആസുരി, വോഹലി, പഞ്ചശീർഷകൻ, പ്രാചീനാവീതിമാർ എന്നിവർക്കു തർപ്പണം ചെയ്യണം.

20. **സുമന്തുർ ജൈമിനിർ വൈശ്യമ്പായനഃ പൈലസൂത്രയുക്**
**ഭാഷ്യഭാരതപൂർവ്വം ച മഹാഭാരത ഇത്യപി**

സൂത്രഭാഷ്യം ഭാരതം ഹരിവംശം ഉൾപ്പെടെയുള്ള മഹാഭാരതം എന്നിവയോട് ബന്ധപ്പെട്ടവരും വ്യാസശിഷ്യന്മാരുമായ സുമന്തു, ജെമിനി, വൈശ്യമ്പായനൻ, പൈലൻ എന്നീ

21. **ധർമ്മാചാര്യാ ഇമേ സർവേ തൃപ്യന്ത്വിതി ച കീർത്തയേത്**
**ജാനന്തി ബാഹവിഗാർഗ്യഗൗതമാശ്ചൈവ ശാകലഃ**

ധർമ്മാചാര്യന്മാരെല്ലാം തൃപ്തിപ്പെടട്ടെ എന്നു സങ്കല്പിച്ച് തർപ്പിക്കണം. ജാനന്തി, ബാഹവി, ഗാർഗ്യൻ, ഗൗതമൻ, ശാകലൻ,

22. വാഭ്രവ്യ മാണ്ഡവ്യയുതോ മാണ്ഡുകേയസ്തതഃ പരം
ഗാർഗീ വാചക്നവീ ചൈവ ബഡവാ പ്രാതിഥേയികാ

വാഭ്രവ്യൻ, മാണ്ഡവ്യൻ, മാണ്ഡുകേയൻ, ഗാർഗീ, വാചക്നവി, ബഡവാ, പ്രാതിഥേയിക

23. സുലഭായുക്തമൈത്രേയി കഹോലശ്ച തതഃ പരം
കൗഷീതകം മഹാകൗഷീതകം വൈ തർപ്പയേത്തതഃ

സുലഭാ, മൈത്രേയി, കഹോലൻ എന്നിവരും കൗഷീതകം, മഹാകൗഷീതകം,

24. ഭാരദ്വാജം ച പൈംഗ്യം ച മഹാപൈംഗ്യം സുയജ്ഞകം
സാംഖ്യായനമൈതരേയം മഹൈതരേയമേവ ച

ഭാരദ്വാജം, പൈംഗ്യം, മഹാപൈംഗ്യം, സുയജ്ഞകം ,സാംഖ്യായനം, ഐതരേയം, മഹാഐതരേയം,

25. ബാഷ്കലം ശാകലം ചൈവ സുജാതവക്രമേവ ച
ഔദവാഹിം ച സൗജാമിം ശൗനകം ചാശ്വലായനം

ബാഷ്കലം, ശാകലം, സുജാതവക്രം, ഔദവാഹിനി, സൗജാമി, ശൗനകം, ആശ്വലായനം എന്നിവ രചിച്ച ആചാര്യന്മാരും

26. യേ ചാന്യേ സർവ ആചാര്യാസ്തേ സർവ്വേ തൃപ്തിമാപ്നുയുഃ
യേ കേ ചാസ്മത്കുലേ ജാതാ അപുത്രാ ഗോത്രിണോ മൃതാഃ

മറ്റുള്ള ആചാര്യന്മാരുമെല്ലാം തൃപ്തരാവട്ടെ എന്നു സങ്കല്പിച്ചുകൊണ്ട് തർപ്പിക്കണം. എന്റെ കുലത്തിൽ ജനിച്ച് വംശം സ്ഥാപിച്ച് അപുത്രരായി മരിച്ചവർ ആരൊക്കെയുണ്ടോ അവരും

27. തേ ഗൃഹ്ണന്തു മയാ ദത്തം വസ്ത്രനിഷ്പീഡനോദകം
ഏവം തേ ബ്രഹ്മയജ്ഞസ്യ വിധിരുക്തോ മഹാമുനേ

ഞാൻ വസ്ത്രം പിഴിഞ്ഞു നൽകുന്ന ഈ ജലം സ്വീകരിച്ച് തൃപ്തരാവട്ടെ എന്നു സങ്കല്പിച്ച് അവർക്കും തർപ്പണം ചെയ്യണം.മഹർഷേ, ഇതാണ് ബ്രഹ്മയജ്ഞത്തിന് പറഞ്ഞിട്ടുള്ള വിധി.അതു ഞാൻ അങ്ങയോടു പറഞ്ഞു.

28. യശ്ചായം കുരുതേ ബ്രഹ്മൻ യജ്ഞസ്യ വിധിമുത്തമം
സർവ്വവേദാംഗപാഠസ്യ ഫലമാപ്നോതി സാധകഃ

ഈ ഉത്തമമായ ബ്രഹ്മയജ്ഞം വധിപൂർവ്വം ആരുചെയ്യുന്നുവോ ആ സാധകൻ സർവവേദങ്ങളും വേദാംഗങ്ങളും പഠിച്ചാലുണ്ടാകുന്ന ഫലം നേടും.

29. വൈശ്വദേവം തതഃ കുര്യാത് നിത്യശ്രാദ്ധം തഥൈവ ച
അതിഥിഭ്യോƒന്നദാനം ച നിത്യമേവ സമാചരേത്

വൈശ്വദേവവും അതുപോലെ നിത്യശ്രാദ്ധവും നിർവ്വഹിക്കണം. അതിഥികൾക്ക് അന്നദാനവും മുടങ്ങാതെ നിത്യവും നടത്തണം.

30. ഗോഗ്രാസം ച തതോ ദത്വാ ഭുഞ്ജീത ബ്രാഹ്മണൈഃ സഹ
അഹ്നസ്തു പഞ്ചമേ ഭാഗേ പ്രകുര്യാദേതദുത്തമം

പിന്നീട് പശുക്കൾക്ക് പുല്ലുകൊടുത്തിട്ട് പകലിന്റെ അഞ്ചാമത്തെ ഭാഗത്തിൽ ബ്രാഹ്മണരോടൊത്ത് ഭക്ഷണം കഴിക്കണം. അതാണ് നല്ലത്.

**31. ഇതിഹാസപുരാണദ്യൈഃ ഷഷ്ഠസപ്തമകൗ നയേത്**
**അഷ്ടമാ ലോകയാത്രാതു ബഹിഃ സന്ധ്യാം തതഃ പുനഃ**

ആറും ഏഴും ഭാഗങ്ങൾ ഇതിഹാസപുരാണാദി പഠനത്തിന് വിനിയോഗിക്കണം. എട്ടാമത്തെ ഭാഗത്ത് പുറത്തേക്കു പോകാം. പിന്നെ സായം സന്ധ്യ അനുഷ്ഠിക്കണം.

**32. അഥ സായന്തനീം സന്ധാം പ്രവക്ഷ്യാമി മഹാമുനേ**
**യദനുഷ്ഠാനമാത്രേണ മഹാമായാ പ്രസീദതി**

ഹേ മുനേ, ഇനി സായംസന്ധ്യ അനുഷ്ഠിക്കേണ്ട വിധം ഞാൻ പറയാം. ഇത് അനുഷ്ഠിക്കുന്നതു കൊണ്ടുമാത്രം മഹാമായ പ്രസാദിക്കും.

**33. ആചമ്യ പ്രാണാനായമ്യ സാധകഃ സ്ഥിരമാനസഃ**
**ബദ്ധപത്മാസനോ യോഗീ സായം കാലേ സ്ഥിരോ ഭവേത്**

സായംകാലത്ത് ആചമിച്ചശേഷം സാധകൻ പത്മാസനത്തിലിരുന്ന് പ്രാണായാമം ചെയ്തിട്ട് യോഗ നിഷ്ഠനായി മനസ്സിനെ ഉറപ്പിക്കണം.

**34. ശ്രുതിസ്മൃത്യാദികർമ്മാദൗ സഗർഭഃ പ്രാണസംയമഃ**
**അഗർഭോ ധ്യാനമാത്രം തു സ ചാമന്ത്രഃ പ്രകീർത്തിതഃ**

ശ്രുതി സ്മൃതി എന്നിവയെ ആശ്രയിച്ചുള്ള കർമ്മങ്ങളിൽ രണ്ടുതരം പ്രാണായാമമുണ്ട്: സഗർഭവും അഗർഭവും. ധ്യാനം മാത്രമുള്ളതാണ് അഗർഭപ്രാണായാമം. അത് മന്ത്രപൂർവകവുമല്ല.

**35. ഭൂതശുദ്ധ്യാദികം കൃത്വാ നാന്യഥാ കർമ്മ കീർത്തിതം**
**സലക്ഷോ ദേവതാം ധ്യാത്വാ പൂരകുംഭകരേചകൈഃ**

ഭൂതശുദ്ധ്യാദികൾ നിർവ്വഹിക്കാതെ ചെയ്യുന്ന കർമ്മം നിന്ദ്യമാണ്. ലക്ഷ്യം സ്ഥിരമാക്കിക്കൊണ്ട് പൂരകുംഭകരേചകങ്ങളോടുകൂടി ദേവതയെ ധ്യാനിക്കണം.

**36. ധ്യാനം പ്രകുര്യാത്സന്ധ്യായാം സായം കാലേ വിചക്ഷണഃ**
**വൃദ്ധാം സരസ്വതീം ദേവീം കൃഷ്ണാംഗീം കൃഷ്ണവാസസം**

അറിവുള്ളവൻ സായംസന്ധ്യക്ക് ദേവതയെ ധ്യാനിക്കേണ്ടത് ഇപ്രകാരമായിരിക്കണം: വൃദ്ധയായ സരസ്വതീ ദേവി.കറുത്തനിറം; കറുത്തവസ്ത്രം ധരിച്ചവൾ;

**37. ശംഖചക്രഗദാപത്മഹസ്താം ഗരുഡവാഹനാം**
**നാനാരത്നലസദ്ഭൂഷാം ക്വണന്മഞ്ജീരമേഖലാം**

കൈകളിൽ ശംഖചക്രഗദാപത്മങ്ങൾ; ഗരുഡവാഹന; നാനാരത്നങ്ങൾ പതിച്ച ആഭരണങ്ങൾ അണിഞ്ഞവൾ; കുണുങ്ങുന്ന കാഞ്ചിയണിഞ്ഞവൾ;

**38. അനർഘ്യരത്നമകുടാം താരഹാരാവലീയുതാം**
**താടങ്കബദ്ധമാണിക്യകാന്തിശോഭികപോലകാം**

അമൂല്യമായ രത്നകിരീടം ചൂടിയവൾ; താരകളാകുന്ന മുത്തുമാല അണിഞ്ഞവൾ; കാതിൽ അണിഞ്ഞ മാണിക്യരത്നനിർമ്മിതമായ കുണ്ഡലങ്ങളുടെ ശോഭ തട്ടിത്തിളങ്ങുന്ന കപോലങ്ങൾ ഉള്ളവൾ;

39. പീതാംബരധരാം ദേവീം സച്ചിദാനന്ദരൂപിണീം
സാമവേദേനസഹിതാം സംയുതാം സത്വവർത്മനാ

പീതാംബരധാരിണി; സച്ചിദാനന്ദരൂപിണി; സാമവേദത്തോടും സത്വമാർഗ്ഗത്തോടും കൂടിയവൾ;

40. വ്യവസ്ഥിതാം ച സ്വർലോകേ ആദിത്യപഥഗാമിനീം
ആവാഹയാമ്യഹം ദേവീമായാന്തീം സൂര്യമണ്ഡലാത്

സ്വർഗ്ഗലോകനിവാസിനി; സൂര്യമാർഗ്ഗസഞ്ചാരിണി; ഇപ്രകാരം വിരാജിക്കുന്നവളും സൂര്യമാർഗ്ഗത്തിൽ നിന്ന് വരുന്നവളുമായ ദേവിയെ ഞാൻ ആവാഹിക്കുന്നു എന്ന് സങ്കല്പിച്ച് ധ്യാനിക്കുക.

41. ഏവം ധ്യാത്വാ ച താം ദേവീം സന്ധ്യാസങ്കല്പമാചരേത്
ആപോഹിഷ്ഠേതി മന്ത്രേണ അഗ്നിശ്ചേതി തഥൈവ ച

അങ്ങനെ ആ ദേവിയെ ധ്യാനിച്ചിട്ട് സന്ധ്യാസങ്കല്പം ചെയ്യണം (ആചമിക്കണം). 'ആപോഹിഷ്ഠാമയോ' എന്ന മന്ത്രമോ 'അഗ്നിശ്ച' എന്ന മന്ത്രമോ ചൊല്ലാം.

42. വിദദ്ധ്യാദാചമനകം ശേഷം പൂർവവദീരിതം
ഗായത്രീമന്ത്രമുച്ചാര്യ ശ്രീനാരായണപ്രീതയേ

ഈ മന്ത്രങ്ങൾ ചൊല്ലി ആചമിച്ചിട്ട് ശേഷമെല്ലാം മുമ്പു പറഞ്ഞതിൻപടി ചെയ്യുക. ശ്രീനാരായണ പ്രീതിക്കായി ഗായത്രീമന്ത്രം ജപിക്കണം.

43. അർഘ്യം ദദ്യാച്ച സൂര്യായ സാധകഃ ശുദ്ധമാനസഃ
ഉഭൗ പാദൗ സമൗ കൃത്വാ ഹസ്തേ ധൃത്വാ ജലാഞ്ജലിം

പിന്നെ ആദിത്യന് അർഘ്യം കൊടുത്തിട്ട് രണ്ടുപാദങ്ങളും സമമാക്കിവെച്ച് ചിത്തശുദ്ധിയോടെ കൈയിൽ വെള്ളംകോരിയെടുത്ത്,

44. ദേവം ധ്യാത്വാ മണ്ഡലസ്ഥം ക്ഷിപേദർഘ്യം തതഃ ക്രമാത്
അർഘ്യം ദദ്യാത്തു യോ നീരേ മൂഢാത്മാ ജ്ഞാനവർജിതഃ

ആദിത്യമണ്ഡലസ്ഥനായ ദേവനെ ധ്യാനിച്ചുകൊണ്ട് ക്രമത്തിന് അർഘ്യം നൽകണം. വെള്ളത്തിൽ അർഘ്യം അർപ്പിക്കുന്നവൻ അറിവില്ലാത്തവനും മൂഢനുമാകുന്നു.

45. ഉല്ലംഘ്യസ്മൃതിമന്ത്രാംശ്ച പ്രായശ്ചിത്തീ ഭവേദ്ദ്വിജഃ
തതഃ സൂര്യമുപസ്ഥായാപ്യസാവാദിത്യമന്ത്രതഃ

സ്മൃതിയെയും മന്ത്രങ്ങളെയും ഉല്ലംഘിക്കുന്ന ദ്വിജൻ പ്രായശ്ചിത്തം ചെയ്യണം. 'അസാവാദിത്യ' മന്ത്രത്താൽ പിന്നെ സൂര്യോപസ്ഥാനം ചെയ്യുക.

46. ഗായത്ര്യാശ്ച ജപം കുര്യാദുപവിശ്യ തതോ ബൃസിം
സഹസ്രം വാ തദർധം വാ ശ്രീദേവീധ്യാനപൂർവകം

അതിനുശേഷം ഏതെങ്കിലും ഒരു ഇരിപ്പിടത്തിലിരുന്ന്, ദേവീധ്യാനത്തോടെ, ആയിരമോ അതിൽ പകുതിയോ ഗായത്രി ജപിക്കണം.

47. യഥാ പ്രാതഃ പുനസ്തദ്വദുപസ്ഥാനാദികം ചരേത്
സായം സന്ധ്യാതർപ്പണേ ച ക്രമേണ പരികീർത്തയേത്

പിന്നെ പ്രാതഃകാലത്തെപ്പോലെ ഉപസ്ഥാനാദികൾ ചെയ്യണം. സായം സന്ധ്യാതർപ്പണത്തിലെ ക്രമവും ഇനി പറയാം.

48. വസിഷ്ഠോ ഋഷിരേവാത്ര സരസ്വത്യാഃ പ്രകീർത്തിതഃ
ദേവതാ വിഷ്ണുരൂപാ സാ ഛന്ദശ്ചൈവ സരസ്വതീ

ഇവിടെ ചെയ്യുന്ന തർപ്പണമന്ത്രത്തിന് വസിഷ്ഠനാണ് ഋഷി. സരസ്വതീദേവത. വിഷ്ണുരൂപയായ ആ സരസ്വതിയാണ് ഛന്ദസ്സും.

49. സായംകാലീനസന്ധ്യായാസ്തർപ്പണേ വിനിയോഗകഃ
സ്വരിത്യുക്ത്വാ ച പുരുഷം സാമവേദം തഥൈവ ച

സായംകാലത്തെ സന്ധ്യാതർപ്പണത്തിലാണ് ഇതിന്റെ വിനിയോഗം. സ്വഃ പുരുഷം തർപ്പയാമി, സാമവേദം തർപ്പയാമി,

50. മണ്ഡലം ചേതി സംപ്രോച്യ ഹിരണ്യഗർഭകം തഥാ
തഥൈവ പരമാത്മാനം തതോ*f*പി ച സരസ്വതീം

മണ്ഡലം തർപ്പയാമി, ഹിരണ്യഗർഭം തർപ്പയാമി, പരമാത്മാനം തർപ്പയാമി, സരസ്വതീം തർപ്പയാമി,

51. വേദമാതരമേവാത്ര സാംകൃതിം തദ്വദേവ ച
സന്ധ്യാം വൃദ്ധാം തഥാ വിഷ്ണുരുപിണീമുഷസീം തഥാ

വേദമാതരം തർപ്പയാമി, സാംകൃതിം തർപ്പയാമി, വിഷ്ണുരുപിണീം തർപ്പയാമി, ഉഷസീം തർപ്പയാമി,

52. നിമൃജീം ച തഥാ സർവസിദ്ധീനാം കാരിണീം തഥാ
സർവമന്ത്രാധിപതികാം ഭൂർഭുവസ്വശ്ച പൂരുഷം.

നിമൃജിം തർപ്പയാമി, സർവസിദ്ധികാരിണീം തർപ്പയാമി, സർവമന്ത്രാധിപതികാം തർപ്പയാമി, ഭൂർ ഭുവസ്വഃ തർപ്പയാമി, പുരുഷം തർപ്പയാമി

53. ഇത്യേവം തർപ്പണം കാര്യം സന്ധ്യായാഃ ശ്രുതിസമ്മതം
സായം സന്ധ്യാവിതാനം ച കഥിതം പാപനാശനം

എന്നിപ്രകാരം ശ്രുതിസമ്മതമായ സന്ധ്യാതർപ്പണം നടത്തണം. പാപനാശകമായ സായംസന്ധ്യാ കർമ്മത്തെക്കുറിച്ച് പറഞ്ഞുകഴിഞ്ഞു.

54. സർവദുഃഖഹനം വ്യാധിനാശകം മോക്ഷദം തഥാ
സദാചാരേഷു സന്ധ്യായാഃ പ്രധാന്യം മുനിപുംഗവ
സന്ധ്യാചരണതോ ദേവീ ഭക്താഭീഷ്ടം പ്രയച്ഛതി

ഹേ മുനിശ്രേഷ്ഠ, ഇത് സർവദുഃഖങ്ങളെയും വ്യാധികളെയും നശിപ്പിക്കും. മോക്ഷത്തെ പ്രദാനം ചെയ്യും. സദാചാരങ്ങളിൽ സന്ധ്യാവന്ദനം പ്രധാനമാണ്. സന്ധ്യാചരണത്താൽ ദേവി ഭക്തരുടെ അഭീഷ്ടങ്ങളെല്ലാം നൽകും.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
വിംശോ*f*ദ്ധ്യായഃ

# അഥ ഏകവിംശോഽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. അഥാതഃ ശ്രൂയതാം ബ്രഹ്മൻ ഗായത്ര്യാഃ പാപനാശനം
പുരശ്ചരണകം പുണ്യം യഥേഷ്ടഫലദായകം

ഹേ ബ്രഹ്മജ്ഞ, ഇനി, പുണ്യപ്രദവും പാപനാശകവും അഭീഷ്ടഫലപ്രദായകവുമായ ഗായത്രീ പുരശ്ചരണത്തെപ്പറ്റി കേട്ടുകൊള്ളുക.

2. പർവതാഗ്രേ നദീതീരേ ബില്വമൂലേ ജലാശയേ
ഗോഷ്ഠേ ദേവാലയേഽശ്വത്ഥേ ഉദ്യാനേ തുളസീവനേ

പർവതാഗ്രമോ നദീതീരമോ ബില്വമൂലമോ ജലാശയതീരമോ ഗോശാലയോ, ദേവാലയമോ അരയാൽച്ചുവടോ ഉദ്യാനമോ തുളസീവനമോ

3. പുണ്യക്ഷേത്രേ ഗുരോഃ പാർശ്വേ ചിത്തൈകാഗ്ര്യസ്ഥലേഽപി ച
പുരശ്ചരണകൃന്മന്ത്രീ സിദ്ധ്യത്യേവ ന സംശയഃ

പുണ്യക്ഷേത്രമോ ഗുരുസന്നിധിയോ ചിത്തത്തിന് ഏകാഗ്രത കിട്ടുന്ന ഏതെങ്കിലും സ്ഥലമോ പുരശ്ചരണം ചെയ്യാൻ ആഗ്രഹിക്കുന്ന സാധകൻ തെരഞ്ഞെടുത്താൽ ഫലസിദ്ധി ഉണ്ടാകുമെന്നതിന് സംശയമില്ല.

4. യസ്യ കസ്യാപി മന്ത്രസ്യ പുരശ്ചരണമാരഭേത്
വ്യാഹൃതിത്രയസംയുക്താം ഗായത്രീം ചായുതം ജപേത്

ഏതുമന്ത്രത്തിന്റെ പുരശ്ചരണമായാലും വേണ്ടില്ല, ആദ്യമായി വ്യാഹൃതിത്രയത്തോടുകൂടി പതിനായിരം ഉരു ഗായത്രി ജപിക്കണം.

5. നൃസിംഹാർക്കവരാഹാണാം താന്ത്രികം വൈദികം തഥാ
വിനാ ജപ്ത്വാ തു ഗായത്രീം തത്സർവം നിഷ്ഫലം ഭവേത്

നൃസിംഹസൂര്യവരാഹാദി താന്ത്രികവും വൈദികവുമായ ഏതു മന്ത്രമായാലും ഗായത്രി ജപിക്കുന്നില്ലെങ്കിൽ അതെല്ലാം നിഷ്ഫലമായി ഭവിക്കും.

6. സർവേ ശാക്താ ദ്വിജാഃ പ്രോക്താ ന ശൈവാ ന ച വൈഷ്ണവാഃ
ആദിശക്തിമുപാസന്തേ ഗായത്രീം വേദമാതരം

ശാക്തന്മാർ ശൈവൻമാർ വൈഷ്ണവർ എന്ന ഭേദമില്ലാതെ സകല ബ്രാഹ്മണരും ആദിശക്തിയും വേദമാതാവുമായ ഗായത്രിയെ ഉപാസിക്കണം.

7. മന്ത്രം സംശോദ്ധ്യ യത്നേന പുരശ്ചരണതത്പരഃ
മന്ത്രശോധനപൂർവ്വാംഗമാത്മശോധനമുത്തമം

പുരശ്ചരണത്തിൽ താത്പര്യമുള്ളവൻ നിർബന്ധമായും മന്ത്രശോധന ചെയ്യണം. മന്ത്രശോധനയുടെ പൂർവാംഗമായി ചെയ്യേണ്ടതാണ്, ഉത്തമമായ രീതിയിലുള്ള ആത്മശോധന.

8. ആത്മതത്ത്വ ശോധനായ ത്രിലക്ഷം പ്രജപേദ് ബുധഃ
അഥവാ ചൈകലക്ഷം തു ശ്രുതിപ്രോക്തേന വർത്മനാ

അറിവുള്ളവൻ ആത്മതത്ത്വശോധനയ്ക്കായി മൂന്നു ലക്ഷം ഗായത്രി ജപിക്കണം അല്ലെങ്കിൽ ഒരു ലക്ഷം ഗായത്രി ശ്രുതിപ്രോക്തമായ വിധത്തിൽ ജപിക്കണം.

**9. ആത്മശുദ്ധിം വിനാ കർത്തുർ ജപഹോമാദികാഃ ക്രിയാഃ**
**നിഷ്ഫലാസ്താസ്തു വിജ്ഞേയാഃ കാരണം ശ്രുതിചോദിതം**

ആത്മശുദ്ധിവരുത്താത്ത സാധകൻ ചെയ്യുന്ന ജപഹോമാദി കർമ്മങ്ങളെല്ലാം നിഷ്ഫലങ്ങളാണെന്ന് അറിയണം. കാരണം ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്.

**10. തപസാ താപയേദ്ദേഹം പിതൄൻ ദേവാംശ്ച തർപ്പയേത്**
**തപസാ സ്വർഗമാപ്നോതി തപസാ വിന്ദതേ മഹത്**

തപസ്സുകൊണ്ട് ശരീരത്തെ തപിപ്പിക്കണം. പിതൃക്കൾക്കും ദേവന്മാർക്കും തർപ്പണം ചെയ്യണം. തപസ്സുകൊണ്ട് സ്വർഗ്ഗവും ബ്രഹ്മജ്ഞാനവും ലഭിക്കും.

**11. ക്ഷത്രിയോ ബാഹുവീര്യേന തരേദാപദ ആത്മനഃ**
**ധനേന വൈശ്യഃ ശൂദ്രസ്തു ജപഹോമൈർ ദ്വിജോത്തമഃ**

ഹേ മുനേ, ക്ഷത്രിയൻ ബാഹുവീര്യം കൊണ്ടും വൈശ്യനും ശൂദ്രനും ധനം കൊണ്ടും ബ്രാഹ്മണൻ ജപഹോമാദികൾ കൊണ്ടും തങ്ങളുടെ ആപത്തുകളെ തരണം ചെയ്യണം.

**12. അത ഏവ തു വിപ്രേന്ദ്ര തപഃ കുര്യാത് പ്രയത്നതഃ**
**ശരീരശോഷണം പ്രാഹുസ്താപസാസ്തപ ഉത്തമം**

അതുകൊണ്ട് ബ്രാഹ്മണൻ നിർബന്ധമായും തപസ്സുചെയ്യണം. ശരീരശോഷണമാണ് ഉത്തമമായ തപസ്സെന്ന് താപസന്മാർ പറയുന്നുണ്ട്.

**13. ശോധയേദ്വിധിമാർഗ്ഗേണ കൃച്ഛ്രചാന്ദ്രായണാദിഭിഃ**
**അഥാന്നശുദ്ധീകരണം വക്ഷ്യാമി ശൃണു നാരദ**

കൃച്ഛ്രചാന്ദ്രായണാദിവ്രതങ്ങൾകൊണ്ട് വിധിപ്രകാരമാണ് ശരീരം ശോഷിപ്പിക്കേണ്ടത്. ഇനി ഞാൻ അന്നശുദ്ധിയെപ്പറ്റി അങ്ങയോടു പറയാം.

**14. അയാചിതോഞ്ഛശുക്ലാഖ്യഭിക്ഷാവൃത്തിചതുഷ്ടയം**
**താന്ത്രികൈർ വൈദികൈശ്ചൈവ പ്രോക്താന്നസ്യ വിശുദ്ധതാ**

അയാചിതം (യാചിക്കാതെ കിട്ടിയത്) ഉഞ്ഛം (കാലാപെറുക്കിയെടുത്തത്) ശുക്ലം (ചോദിച്ചുവാങ്ങിയത്) ഭിക്ഷ (ഭിക്ഷയെടുത്തുകിട്ടിയത്) ഇങ്ങനെ നാലുവൃത്തികളിലൂടെ ലഭിച്ച അന്നമാണ് വിശുദ്ധമെന്ന് താന്ത്രികരും വൈദികരും പറയുന്നുണ്ട്.

**15. ഭിക്ഷാന്നം ശുദ്ധമാനീയ കൃത്വാ ഭാഗചതുഷ്ടയം**
**ഏകം ഭാഗം ദ്വിജേഭ്യസ്തു ഗോഗ്രാസസ്തു ദ്വിതീയകഃ**

ഭിക്ഷാന്നം കൊണ്ടു വന്നു നാലായി പങ്കുവെയ്ക്കണം. ഒരു ഭാഗം ബ്രാഹ്മണർക്ക് നൽകുക; രണ്ടാമത്തെ ഭാഗം ഗോക്കൾക്കു നൽകുക;

**16. അതിഥിഭ്യസ്തൃതീയസ്തു തദൂർധ്വം തു സ്വഭാര്യയോഃ**
**ആശ്രമസ്യ യഥാ യസ്യ കൃത്വാ ഗ്രാസവിധിം ക്രമാത്**

മൂന്നാമത്തെ ഭാഗം അതിഥികൾക്കു നൽകുക; പിന്നെയുള്ളത് തനിക്കും ഭാര്യയ്ക്കും കഴിക്കാം. ഓരോ ആശ്രമത്തിലുള്ളവർക്കും യഥാക്രമം ഗ്രാസം (ഉരുള) വിധിച്ചിട്ടുണ്ട്.

17. ആദൗ ക്ഷിപ്ത്വാതു ഗോമൂത്രം യഥാ ശക്തി യഥാക്രമം
തദൂർധ്വം ഗ്രാസസംഖ്യാ സ്യാദ്വാനപ്രസ്ഥ ഗൃഹസ്ഥയോഃ

ആദ്യം ആ അന്നത്തെ യഥാശക്തി യഥാക്രമം ഗോമൂത്രത്താൽ പ്രോക്ഷിക്കണം. അതിൽപിന്നെ വാനപ്രസ്ഥനും ഗൃഹസ്ഥനും കഴിക്കേണ്ട ഉരുളയ്ക്കും കണക്കുണ്ട്.

18. കുക്കുടാണ്ഡപ്രമാണം തു ഗ്രാസമാനം വിധീയതേ
അഷ്ടൗ ഗ്രാസാ ഗൃഹസ്ഥസ്യ വനസ്ഥസ്യ തദർധകം

കോഴിമുട്ടയുടെ അത്രയുമായിരിക്കണം ഉരുളയുടെ വലിപ്പം എന്നാണ് വിധി. അത്തരത്തിലുള്ള എട്ട് ഉരുളയാണ് ഗൃഹസ്ഥന് പറഞ്ഞിട്ടുള്ളത്. അതിന്റെ പകുതി വാനപ്രസ്ഥനും ആവാം.

19. ബ്രഹ്മചാരീ യഥേഷ്ടം ച ഗോമൂത്രം വിധിപൂർവകം
പ്രോക്ഷണം നവവാരം ച ഷഡ്വാരം ച ത്രിവാരകം

ബ്രഹ്മചാരിക്ക് യഥേഷ്ടമാവാം. എന്നാൽ വിധിപ്രകാരം ഗോമൂത്രത്താൽ ശുദ്ധമാക്കിയതാവണം അന്നം. പ്രോക്ഷണം ഒമ്പതോ ആറോ മൂന്നോ തവണ ചെയ്തിരിക്കണം.

20. നിച്ഛിദ്രം ച കരം കൃത്വാ സാവിത്രീം ച തദിത്യൃചം
മന്ത്രമുച്ചാര്യ മനസാ പ്രോക്ഷണേ വിധിരുച്യതേ

വിടവില്ലാതെ പിടിച്ച കൈയ്യിൽ ഗോമൂത്രമെടുത്ത് സാവിത്രി എന്ന ഋക്കും 'തത്' എന്ന ഋക്കും മനസാ ചൊല്ലി പ്രോക്ഷിക്കണമെന്നാണു വിധി.

21. ചൗരോ വാ യദി ചാണ്ഡാലോ വൈശ്യഃ ക്ഷത്രസ്തഥൈവ ച
അന്നം ദദ്യാത്തു യഃ കശ്ചിദധമോ വിധിരുച്യതേ

ചോരൻ, ചണ്ഡാലൻ, വൈശ്യൻ ക്ഷത്രിയൻ എന്നിവരിൽ ആരെങ്കിലും നൽകുന്ന അന്നമാണെങ്കിൽ അത് അധമമാണെന്നാണ് വിധി.

22. ശൂദ്രാന്നാം ശൂദ്രസമ്പർക്കം ശൂദ്രേണ ച സഹാശനം
തേ യാന്തി നരകം ഘോരം യാവച്ചന്ദ്രദിവാകരൗ

ശൂദ്രൻ നൽകുന്നതോ ശൂദ്രൻ സ്പർശിച്ചതോ ആയ അന്നം ഭക്ഷിക്കുന്നവരും ശൂദ്രനോടു കൂടിയിരുന്നു ഭക്ഷിക്കുന്നവരുമായ ബ്രാഹ്മണർ ആദിത്യചന്ദ്രന്മാരുള്ളിടത്തോളം ഘോരനരകത്തിൽ കിടക്കേണ്ടി വരും.

23. ഗായത്രീഛന്ദോമന്ത്രസ്യ യഥാസംഖ്യാക്ഷരാണി ച
താവല്ലക്ഷാണി കർത്തവ്യം പുരശ്ചരണകം തഥാ

ഛന്ദസ്സോടുകൂടി ഗായത്രിക്ക് എത്ര അക്ഷരമുണ്ടോ അത്രയും ലക്ഷമാണ് പുരശ്ചരണത്തിന് ജപിക്കേണ്ട മന്ത്രസംഖ്യ.

24. ദ്വാത്രിംശല്ലക്ഷമാനം തു വിശ്വാമിത്രമതം തഥാ
ജീവഹീനോ യഥാ ദേഹഃ സർവ്വകർമ്മസു ന ക്ഷമഃ

മുപ്പത്തിരണ്ടു ലക്ഷമെന്നാണു വിശ്വാമിത്രമതം. ജീവനില്ലാത്ത ദേഹം കൊണ്ട് ഒരു കർമ്മവും ചെയ്യാൻ ആവില്ലല്ലോ.

25. പുരശ്ചരണ ഹീനസ്തു തഥാ മന്ത്രഃ പ്രകീർത്തിതഃ
ജ്യേഷ്ഠാഷാഢൗ ഭാദ്രപദം പൗഷം തു മലമാസകം

പുരശ്ചരണമില്ലാത്ത മന്ത്രവും അതുപോലെയാണെന്നു പറയാം. മിഥുനം കർക്കിടകം, കന്നി, മകരം എന്നീ മാസങ്ങളും

26. അംഗാരം ശനിവാരം ച വ്യതീപാതം ച വൈധൃതീം
അഷ്ടമീം നവമീം ഷഷ്ഠീം ചതുർത്ഥീം ച ത്രയോദശീം

ചൊവ്വ ശനി എന്നീ ദിവസങ്ങളും വ്യതീപാതം വൈധൃതി എന്നിവയും അഷ്ടമി, നവമി, ഷഷ്ഠി ചതുർത്ഥി, ത്രയോദശി

27. ചതുർദ്ദശീമമാവാസ്യാം പ്രദോഷം ച തഥാ നിശാം
യമാഗ്നിരുദ്രസർപ്പേന്ദ്രവസുശ്രവണജന്മഭം

ചതുർദ്ദശി, അമാവാസ്യ എന്നീ തിഥികളും പ്രദോഷം രാത്രി എന്നിവയും ഭരണി, കാർത്തിക, തിരുവാതിര ആയില്യം തൃക്കേട്ട അവിട്ടം തിരുവോണം ജന്മനക്ഷത്രം എന്നീ നക്ഷത്രങ്ങളും

28. മേഷകർക്കതുലാകുംഭാന്മകരം ചൈവ വർജ്ജയേത്
സർവാണ്യേതാനി വർജ്യാനി പുരശ്ചരണകർമ്മിണി.

മേടം, കർക്കിടകം, കുംഭം, മകരം, എന്നീ രാശികളും വർജ്ജിക്കണം ഇവയെല്ലാം ഏതുപുരശ്ചരണ കർമ്മത്തിനും വർജ്ജിക്കപ്പെടേണ്ടവയാകുന്നു.

29. ചന്ദ്രതാരാനുകൂലേ ച ശുക്ലപക്ഷേ വിശേഷതഃ
പുരശ്ചരണകം കുര്യാന്മന്ത്രസിദ്ധിഃ പ്രജായതേ

ചന്ദ്രന് ബലവും ശുക്ലപക്ഷവും ചേർന്ന ദിവസം പുരശ്ചരണം ചെയ്യുന്നത് വിശേഷമാണ്. അന്നു ചെയ്താൽ മന്ത്രസിദ്ധി ഉണ്ടാകും.

30. സ്വസ്തി വാചനകം കുര്യാന്നാന്ദീശ്രാദ്ധം യഥാവിധി
വിപ്രാൻ സന്തർപ്യ യത്നേന ഭോജനാച്ഛാദനാദിഭിഃ

സ്വസ്തിവാചകത്തോടെ നാന്ദീശ്രാദ്ധം യഥാവിധി നടത്തണം. ബ്രാഹ്മണർക്ക് നിർബന്ധമായും മൃഷ്ടാന്നഭോജനവും വസ്ത്രവും യഥാവിധി നൽകി തൃപ്തിപ്പെടുത്തണം.

31. ആരഭേത്തു തതഃ പശ്ചാദനുജ്ഞാനപുരസ്സരം
പ്രത്യങ്മുഖഃ ശിവസ്ഥാനേ ദ്വിജശ്ചാന്യതമേ ജപേത്

അനുജ്ഞ വാങ്ങിയിട്ട് പുരശ്ചരണം ആരംഭിക്കുണം. ശിവാലയത്തിലോ മറ്റേതെങ്കിലും ശുഭമായ സ്ഥാനത്തോ പടിഞ്ഞാറോട്ടഭിമുഖമായിരുന്നു ജപിക്കണം.

32. കാശീപുരീ ച കേദാരോ മഹാകാളോ/ഥ നാസികം
ത്ര്യംബകം ച മഹാക്ഷേത്രം പഞ്ച ദീപാ ഇമേ ഭുവി

കാശീപുരം കേദാരം മഹാകാളം, നാസികം, മഹാക്ഷേത്രമായ ത്ര്യംബകം എന്നീ അഞ്ചും ഭൂമിയിലെ ദീപങ്ങളാണ്; സിദ്ധി സ്ഥാനങ്ങളാണ്.

33. സർവ്വത്രൈവ ഹി ദിപസ്തു കൂർമാസനമിതി സ്മൃതം
പ്രാരംഭദിനമാരഭ്യ സമാപ്തി ദിവസാവധി

എവിടേയും കൂർമ്മാസനം സിദ്ധിസ്ഥാനമാണെന്നു പറയപ്പെടുന്നു. തുടങ്ങുന്ന ദിവസം മുതൽ സമാപിക്കുന്ന ദിവസം വരെ.

34. **ന ന്യൂനം നാതിരിക്തം ച ജപം കുര്യാദ്ദിനേ ദിനേ**
**നൈരന്തര്യേണ കുർവന്തി പുരശ്ചര്യാം മുനീശ്വരാഃ**

ഏറ്റക്കുറവുകളില്ലാതെ ഓരോ ദിവസവും ജപിക്കണം. മുനീശ്വരന്മാർ നിരന്തരമായിത്തന്നെ പുരശ്ചര്യ ചെയ്യുന്നുണ്ട്.

35. **പ്രാതരാരഭ്യ വിധിവജ്ജപേന്മദ്ധ്യന്ദിനാവധി**
**മനഃസംഹരണം ശൗചം ധ്യാനം മന്ത്രാർത്ഥചിന്തനം**

പ്രഭാതത്തിലാരംഭിച്ച് മദ്ധ്യാഹ്നംവരെയാണു ജപിക്കേണ്ടത്. മനസ്സിനെ അടക്കി ശുചിയായി മന്ത്രാർത്ഥത്തെ ചിന്തിച്ച് ധ്യാനനിഷ്ഠനായി വേണം ജപിക്കാൻ.

36. **ഗായത്രീഛന്ദോമന്ത്രസ്യ യഥാസംഖ്യാക്ഷരാണി ച**
**താവല്ലക്ഷാണി കർത്തവ്യം പുരശ്ചരണകം തഥാ**

ഛന്ദഃസഹിതമായ ഗായത്രിക്ക് എത്ര അക്ഷരങ്ങളുണ്ടോ അത്രയും ലക്ഷമാണ് പുരശ്ചരണത്തിനു ജപിക്കേണ്ട സംഖ്യ. അത്രയും ജപിക്കണം.

37. **ജുഹുയാത്തദ്ദശാംശേന സഘൃതേന പയോഽന്ധസാ**
**തിലൈഃ പത്രൈഃ പ്രസൂനൈശ്ച യവൈശ്ച മധുരാന്വിതൈഃ**

അതിന്റെ പത്തിലൊന്നു സംഖ്യ നെയ്ചേർത്ത പാൽപ്പായസം കൊണ്ട് ഹോമിക്കണം. എള്ള്, ബില്വപത്രം, പൂക്കൾ, ശർക്കരചേർത്ത യവം എന്നിവയും.

38. **കുര്യാദ്ദശാംശതോ ഹോമം തതഃ സിദ്ധോ ഭവേന്മനുഃ**
**ഗായത്രീ ചൈവ സംസേവ്യാ ധർമ്മകാമാർത്ഥമോക്ഷദാ**

ജപത്തിന്റെ പത്തിലൊന്നു സംഖ്യകൊണ്ട് ഹോമിക്കണം. അങ്ങനെ ചെയ്താൽ മന്ത്രസിദ്ധി ഉണ്ടാകും. ധർമ്മകാമാർത്ഥമോക്ഷപ്രദയാണു ഗായത്രി. അതിനാൽ ഗായത്രിയെയാണ് സേവിക്കേണ്ടത്.

39. **നിത്യേ നൈമിത്തികേ കാമ്യേ ത്രിതയേ തു പരായണഃ**
**ഗായത്ര്യാസ്തു പരം നാസ്തി ഇഹ ലോകേ പരത്ര ച**

നിത്യവും നൈമിത്തികവും കാമ്യവുമായ കർമ്മങ്ങൾ മൂന്നിലും താൽപര്യമുള്ളവൻ, ഗായത്രിയെ ത്തന്നെ സേവിക്കണം. ഗായത്രിക്കുപരിയായി ഇഹത്തിലും പരത്തിലും മറ്റൊന്നില്ല.

40. **മദ്ധ്യാഹ്നേ മിതഭുങ്മൗനീ ത്രിഃ സ്നാനാർച്ചനതത്പരഃ**
**ജലേ ലക്ഷത്രയം ധീമാനനന്യമാനസക്രിയഃ**

മൂന്നു നേരവും കുളിച്ച് മദ്ധ്യാഹ്നത്തിൽ മിതമായി ഭക്ഷിച്ച് മൗനിയും അർച്ചനാതത്പരനും അനന്യമനസ്കനുമായി ജലത്തിൽ നിന്നു കൊണ്ട് മൂന്നു ലക്ഷം ഉരു ജപിക്കണം.

41. **കർമ്മണാ യോ ജപേത്പശ്ചാത് കർമ്മഭിഃ സ്വേച്ഛയാഽപി വാ**
**യാവത് കാര്യം ന സിദ്ധ്യേത്തു താവത് കുര്യാജ്ജപാദികം**

പുരശ്ചരണകർമ്മത്തിനു ശേഷം കാമ്യകർമ്മങ്ങൾക്കു വേണ്ടിയോ സ്വേച്ഛാപ്രകാരമുള്ള കർമ്മങ്ങൾക്കു വേണ്ടിയോ ജപിക്കാം. കാര്യസാദ്ധ്യം ഉണ്ടാകുന്നതുവരെ ജപാദികൾ നിർവഹിക്കണം.

42. **സാമാന്യകാമ്യകർമ്മാദൗ യഥാവദ്വിധിരുച്യതേ**
**ആദിത്യസ്യോദയേ സ്നാത്വാ സഹസ്രം പ്രത്യഹം ജപേത്**

സാമാന്യകാമ്യകർമ്മാദികളിലുള്ള ജപവിധി എന്താണെന്നു കേട്ടു കൊള്ളുക. സൂര്യോദയത്തിൽ കുളികഴിഞ്ഞിട്ട് നിത്യവും ആയിരം ഉരു ഗായത്രി ജപിക്കണം.

43. ആയുരാരോഗ്യമൈശ്വര്യം ധനം ച ലഭതേ ധ്രുവം
ഷണ്മാസം വാ ത്രിമാസം വാ വർഷാന്തേ സിദ്ധിമാപ്നുയാത്

അങ്ങനെ ചെയ്താൽ ആയുസ്സും ആരോഗ്യവും ഐശ്വര്യവും ധനവും ലഭിക്കുമെന്ന് തീർച്ചയാണ്. ആറുമാസമോ മൂന്നുമാസമോ ഇങ്ങനെ ചെയ്യണം. ഒരു വർഷത്തിനകം സിദ്ധി നേടാം.

44. പത്മാനാം ലക്ഷഹോമേന ഘൃതാക്താനാം ഹുതാശനേ
പ്രാപ്നോതി നിഖിലം മോക്ഷം സിദ്ധ്യത്യേവ ന സംശയഃ

താമരദളം നെയ്യിൽ മുക്കി ഒരു ലക്ഷം അഗ്നിയിൽ ഹോമിച്ചാൽ സകലതും സിദ്ധിക്കും. മോക്ഷവും ലഭിക്കുമെന്നതിനു സംശയമില്ല.

45. മന്ത്രസിദ്ധിം വിനാ കർത്തുർ ജപഹോമാദികാ ക്രിയാഃ
കാമ്യം വാ യദി വാ മോക്ഷഃ സർവം തന്നിഷ്ഫലം ഭവേത്

മന്ത്രസിദ്ധി ലഭിക്കാത്തവൻ ചെയ്യുന്ന ജപഹോമാദി സകലകർമ്മങ്ങളും കാമ്യമാകട്ടെ മോക്ഷോദ്ദേശത്തോടെയുള്ളതാകട്ടെ, എല്ലാം നിഷ്ഫലമായിത്തീരും.

46. പഞ്ചവിംശതിലക്ഷേണ ദധ്നാ ക്ഷീരേണ വാ ഹുതാത്
സ്വദേഹേ സിദ്ധ്യതേ ജന്തുർമഹർഷീണാം മതം യഥാ

നെയ്യുകൊണ്ടോ പാലുകൊണ്ടോ ഇരുപത്തിയഞ്ചുലക്ഷം ഹോമിച്ചാൽ ജീവൻമുക്തനായിത്തീരുമെന്നാണ് ഋഷിമാരുടെ മതം.

47. അഷ്ടാംഗയോഗസിദ്ധാ ച നരഃ പ്രാപ്നോതി യത്ഫലം
തത്ഫലം സിദ്ധിമാപ്നോതി നാത്ര കാര്യാ വിചാരണാ

അഷ്ടാംഗയോഗം കൊണ്ട് എന്തുഫലമാണോ ഉണ്ടാകുന്നത് ആഫലം ഇതു കൊണ്ട് ഉണ്ടാകും. ഇതിൽ സംശയമില്ല.

48. ശക്തോ വാപി ത്വശക്തോ വാ ആഹാരം നിയതം ചരേത്
ഷണ്മാസാത്തസ്യ സിദ്ധിഃ സ്യാദ്ഗുരുഭക്തിരതഃ സദാ

ശക്തനായാലും അശക്തനായാലും ആഹാരം നിശ്ചിതമായിരിക്കണം. സദാ ഗുരുഭക്തി തത്പരനായി ഇങ്ങനെ ആറുമാസം കഴിഞ്ഞാൽ ഫലസിദ്ധി ഉണ്ടാകും.

49. ഏകാഹം പഞ്ചഗവ്യാശീ ചൈകാഹം മാരുതാശനഃ
ഏകാഹം ബ്രാഹ്മണാന്നാശീ ഗായത്രീ ജപകൃദ്ഭവേത്

ഒരു ദിവസം പഞ്ചഗവ്യം കഴിക്കുക; ഒരു ദിവസം ഉപവസിക്കുക; ഒരു ദിവസം വിപ്രാന്നം കഴിക്കുക.; ഇങ്ങനെ ഗായത്രീജപതത്പരനായി കഴിയണം.

50. സ്നാത്വാ ഗംഗാദിതീർത്ഥേഷു ശതമന്തർജലേ ജപേത്
ശതേനാപസ്തതഃ പീത്വാ സർവപാപൈഃ പ്രമുച്യതേ

ഗംഗാദിതീർത്ഥജലത്തിൽ കുളിക്കുകയും വെള്ളത്തിൽ മുങ്ങിക്കിടന്ന് നൂറുരു ജപിക്കുകയും അത്രയും പ്രാവശ്യം ഗംഗാജലം സേവിക്കുകയും ചെയ്താൽ സർവപാപങ്ങളിൽ നിന്നും മുക്തനാകും.

51. ചാന്ദ്രായണാദി കൃച്ഛ്രസ്യ ഫലം പ്രാപ്നോതി നിശ്ചിതം
രാജാ വാ യദി വാ വിപ്രസ്തപഃ കുര്യാത്സ്വകേ ഗൃഹേ

എന്നു മാത്രമല്ല, ചാന്ദ്രായണാദി കൃച്ഛ്രതപസ്സിന്റെ ഫലം തീർച്ചയായും ലഭിക്കുകയും ചെയ്യും. രാജാവോ വിപ്രനോ ആവട്ടെ, സ്വന്തം ഗൃഹത്തിൽ വെച്ച് തപസ്സ് അനുഷ്ഠിക്കണം.

52. ഗൃഹസ്ഥോ ബ്രഹ്മചാരീ വാ വാനപ്രസ്ഥോƒഥവാ പി ച
അധികാരപരത്വേന ഫലം യജ്ഞാദിപൂർവകം

ഗൃഹസ്ഥനായാലും ബ്രഹ്മചാരിയായാലും വാനപ്രസ്ഥനായാലും അവനവന്റെ അധികാരത്തിനനുസരിച്ച് ജപാദികൾ ചെയ്തതിനുശേഷം പുരശ്ചരണം ചെയ്താൽ ഫലം സിദ്ധിക്കും.

53. ശ്രൗതസ്മാർത്താദികം കർമ്മ ക്രിയതേ മോക്ഷകാംക്ഷിഭിഃ
സാഗ്നികശ്ച സദാചാരോ വിദ്വദ്ഭിശ്ച സുശിക്ഷിതഃ

മോക്ഷാഭിലാഷിയായ പുരുഷൻ ശ്രൗതസ്മാർത്താദികർമ്മങ്ങൾ ചെയ്യുന്നു. ഒരു സാധകൻ ചെയ്യേണ്ടത്, വിദ്വാന്മാർ ഉപദേശിക്കുന്നതനുസരിച്ച് അഗ്നിഹോത്രാദികൾ ചെയ്ത് സദാചാരനായിട്ട്

54. തതഃ കുര്യാത്പ്രയത്നേന ഫലമൂലോദകാദിഭിഃ
ഭിക്ഷാന്നം ശുദ്ധമശ്നീയാദഷ്ടൗ ഗ്രാസാൻ സ്വയം ഭുജേത്

ഫലമൂലാദികളോടും ജലത്തോടും കൂടി പിന്നെ എട്ടുരുള ശുദ്ധമായ ഭിക്ഷാന്നം ഭക്ഷിക്കണം.

55. ഏവം പുരശ്ചരണകം കൃത്വാ മന്ത്രസിദ്ധിമവാപ്നുയാത്
ദേവർഷേ യദനുഷ്ഠാനാദ്ദാരിദ്ര്യം വിലയം വ്രജേത്
തച്ഛ്രുത്വാപി ച പുണ്യാനാം മഹതീം സിദ്ധിമാപ്നുയാത്

ഇങ്ങനെ പുരശ്ചരണം ചെയ്ത് മന്ത്രസിദ്ധി നേടാം. ഇത് വിധിപോലെ അനുഷ്ഠിക്കുന്നതുകൊണ്ടുതന്നെ ദാരിദ്ര്യം ഇല്ലാതാകും. ഇതുകേട്ടാൽ പോലും വലിയ പുണ്യവും ഫലസിദ്ധിയും ഉണ്ടാകും.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ഏകവിംശോƒദ്ധ്യായഃ

# അഥ ദ്വാവിംശോƒദ്ധ്യായഃ

## നാരായണ ഉവാച

1. അഥാതഃ ശ്രൂയതാം ബ്രഹ്മൻ വൈശ്വദേവവിധാനകം
പുരശ്ചര്യാ പ്രസംഗേന മമാപി സ്മൃതിമാഗതം

ഹേ ബ്രഹ്മജ്ഞ, എങ്ങനെയാണ് വൈശ്വദേവം നടത്തേണ്ടതെന്ന് ഇനി കേട്ടുകൊള്ളുക. പുരശ്ചരണത്തെപ്പറ്റി പറഞ്ഞപ്പോഴാണ് അത് എനിക്ക് ഓർമ്മ വന്നത്.

2. ദേവയജ്ഞോ ബ്രഹ്മയജ്ഞോ ഭൂതയജ്ഞസ്തഥൈവ ച
പിതൃയജ്ഞോ മനുഷ്യസ്യ യജ്ഞശ്ചൈവ തു പഞ്ചമഃ

ദേവയജ്ഞം ബ്രഹ്മയജ്ഞം ഭൂതയജ്ഞം പിതൃയജ്ഞം അഞ്ചാമതായി മനുഷ്യയജ്ഞം എന്നിങ്ങനെ അഞ്ചുയജ്ഞങ്ങളുണ്ട്.

3 പഞ്ചസൂനാ ഗൃഹസ്ഥസ്യ ചുല്ലീ പേഷണ്യുപസ്കരഃ
കണ്ഡണീ ചോദകുംഭശ്ച തേഷാം പാപസ്യ ശാന്തയേ

അതുപോലെ അഞ്ചുവിധം പാപങ്ങളുമുണ്ട് ഗൃഹസ്ഥന്. അടുപ്പ്, അരകല്ല്, കോടാലി, ഉലക്ക, കിണ്ടി എന്നിവ കൊണ്ട് ഉണ്ടാകുന്ന പാപങ്ങൾക്ക് പരിഹാരമാണ് ഈ യജ്ഞങ്ങൾ.

4. ന ചുല്യാം നായസേ പാത്രേ ന ഭൂമൗ ന ച ഖർപ്പരേ
വൈശ്വദേവം പ്രകുർവീത കുണ്ഡേ വാ സ്ഥണ്ഡിലേപി വാ

അടുപ്പിലോ ഇരുമ്പു പാത്രത്തിലോ വെറും നിലത്തോ മൺപാത്രത്തിലോ വൈശ്വദേവം നടത്തരുത്. അതിനുവേണ്ടി തയ്യാറാക്കിയ തറയിലോ കുണ്ഡത്തിലോ ആകാം.

5. ന പാണിനാ ന ശൂർപ്പേണ ന ച മേദ്ധ്യാജിനാദിഭിഃ
മുഖേനോപധമേദഗ്നിം മുഖാദേവ വ്യജായത

കൈകൊണ്ടോ മുറംകൊണ്ടോ തോല്, തുണി എന്നിവ കൊണ്ടോ വീശരുത്. മുഖം കൊണ്ട് അഗ്നി ഊതിക്കത്തിക്കണം. കാരണം ആ മുഖത്തുനിന്നാണ് അഗ്നിയുടെ ഉദ്ഭവം.

6. പുടകേന ഭവേദ്വ്യാധിഃ ശൂർപ്പേണ ധനനാശനം
പാണിനാ മൃത്യുമാപ്നോതി കർമ്മസിദ്ധിർമുഖേന തു

വസ്ത്രം കൊണ്ട് വീശിയാൽ വ്യാധി ഉണ്ടാകും. മുറമായാൽ ധനം നശിക്കും. കൈകൊണ്ടായാൽ മൃത്യു സംഭവിക്കും. മുഖംകൊണ്ടായാൽ കർമ്മസിദ്ധിയും ഉണ്ടാകും.

7. ഫലൈർദധിഘൃതൈഃ കുര്യാന്മൂലശാകോദകാദിഭിഃ
അലാഭേ യേന കേനാപി കാഷ്ഠമൂലതൃണാദിഭിഃ

ഫലങ്ങൾ, തൈര്, നെയ്യ്, കിഴങ്ങ്, ഇലകൾ ഇവയോ അവ ലഭിക്കാഞ്ഞാൽഏതെങ്കിലും വിറകോ കിഴങ്ങോ പുല്ലോ

8. ജുഹുയാത്സർപിഷാഭ്യക്തം തൈലക്ഷാരവിവർജ്ജിതം
ദധ്യാക്തം വാ പായസാക്തം തദഭാവേംഭസാപി വാ

നെയ്യിൽ മുക്കി ഹോമിക്കാം. എണ്ണയോ ഉപ്പോ പുരളരുത്. തൈരിലോ പാലിലോ അതില്ലെങ്കിൽ ജലത്തിലോ മുക്കി ഹോമിക്കണം.

9. ശുഷ്കൈഃ പര്യുഷിതൈഃ കുഷ്ഠീ ഉച്ഛിഷ്ടേന ദ്വിഷാം വശീ
രൂക്ഷൈർദരിദ്രതാം യാതി ക്ഷാരം ഹുത്വാ വ്രജത്യധഃ

ഉണങ്ങിയതോ പഴകിയതോ ആണ് ഹോമിക്കുന്നതെങ്കിൽ കുഷ്ഠരോഗിയായി ഭവവിക്കും. എച്ചിലായത് ആണെങ്കിൽ ശത്രുഭയം ഉണ്ടാകും. എരിവുള്ളതാണെങ്കിൽ ദരിദ്രനായിത്തീരും. ഉപ്പുകലർന്നതായാൽ പതിതനുമായി ഭവിക്കും.

10. അംഗാരാൻ ഭസ്മമിശ്രാംസ്തു നിർഹത്യോത്തരതോഽനലാത്
ജുഹുയാദ് വൈശ്വദേവം തു ന ക്ഷാരാദിവിമിശ്രിതം

അടുപ്പിനു വടക്കായി ചാരം നീക്കിയ തീക്കനലിൽ വൈശ്വദേവം ഹോമിക്കണം. ഉപ്പു തുടങ്ങിയവ യൊന്നും കലരുകയുമരുത്.

11. അകൃത്വാ വൈശ്വദേവം തു യോ ഭുംക്തേ മൂഢധീർ ദ്വിജഃ
സ മൂഢോ നരകം യാതി കാലസൂത്രമവാക്ശിരാഃ

വൈശ്വദേവം ചെയ്യാതെ ഉണ്ണുന്ന മൂഢനായ ബ്രഹ്മണൻ കാലസൂത്രമെന്ന നരകത്തിൽ തല കീഴായിച്ചെന്നു വീഴും.

12. ശാകം വാ യദി വാ പത്രം മൂലം വാ യദി വാ ഫലം
സങ്കല്പയേദ്യദാഹാരം തേനാഗ്നൗ ജുഹുയാദപി

സസ്യമോ ഇലയോ കിഴങ്ങോ കായോ ഏതാണോ ഭക്ഷണമായി ഉദ്ദേശിക്കുന്നത് അത് അഗ്നിയിലും ഹോമിക്കാം.

13. അകൃതേ വൈശ്വദേവേ തു ഭിക്ഷൗ ഭിക്ഷാർത്ഥമാഗതേ
ഉദ്ധൃത്യ വൈശ്വദേവാർത്ഥം ഭിക്ഷാം ദത്വാ വിസർജയേത്

വൈശ്വദേവത്തിനു മുമ്പായി ഭിക്ഷു ഭിക്ഷയ്ക്കു വന്നാൽ ഹോമദ്രവ്യം തന്നെ എടുത്ത് ഭിക്ഷ നൽകി അയയ്ക്കണം.

14. വൈശ്വദേവകൃതം ദോഷം ശക്തോ ഭിക്ഷുർവ്യപോഹിതും
ന തു ഭിക്ഷുകൃതം ദോഷം വൈശ്വദേവോ വ്യപോഹതി

വൈശ്വദേവത്തിൽ വരുന്ന ദേഷം തീർക്കാൻ ഭിക്ഷു ശക്തനാണ്. എന്നാൽ ഭിക്ഷുവിന് കൊടുക്കാത്തതുകൊണ്ടുള്ള ദോഷം തീർക്കാൻ വൈശ്വദേവത്തിനു ശക്തിയില്ല.

15. യതിശ്ച ബ്രഹ്മചാരീ ച പക്വാന്നസ്വാമിനാവുഭൗ
തയോരന്നമദത്വാ തു ഭുക്ത്വാ ചാന്ദ്രായണം ചരേത്

യതിയും ബ്രഹ്മചാരിയും പചിച്ച അന്നത്തിന് അർഹരാണ്. അവർക്ക് അന്നം നൽകാതെ ഭക്ഷിച്ചാൽ ചാന്ദ്രായണവ്രതം ആചരിക്കണം.

16. വൈശ്വദേവാനന്തരം ച ഗോഗ്രാസം പ്രതിപാദയേത്
തദ്വിധാനം പ്രവക്ഷ്യാമി ശൃണു ദേവർഷിപൂജിത

വൈശ്വദേവം ചെയ്തുകഴിഞ്ഞാൽ ഗോവിന് ഉരുളകൊടുക്കണം. ഹേ ദേവർഷിവന്ദ്യനായ നാരദ, അതിന്റെ വിധി എന്തെന്നു പറയാം, കേട്ടുകൊള്ളുക.

17. സുരഭിർ വൈഷ്ണവീ മാതാ നിത്യം വിഷ്ണുപദേ സ്ഥിതാ
ഗോഗ്രാസം ച മയാ ദത്തം സുരഭേ പ്രതിഗൃഹ്യതാം

സുരഭി വൈഷ്ണവിയായ മാതാവാണ്. നിത്യവും വിഷ്ണു പദത്തിലാണ് അവളുടെ വാസം. ഹേ സുരഭേ, ഞാൻ നൽകുന്ന ഈ ഉരുള സ്വീകരിച്ചാലും.

18. ഗോഭ്യശ്ച നമ ഇത്യേവ പൂജാം കൃത്വാ ഗവേഽർപ്പയേത്
ഗോഗ്രാസേന തു ഗോമാതാ സുരഭിഃ സംപ്രസീദതി

ഗോക്കൾക്കു നമസ്കാരം (ഗോഭ്യോ നമഃ) എന്നു ചൊല്ലിക്കൊണ്ട് ആദരപൂർവ്വം ഗോവിന് ഉരുള നൽകുക. ഗോമാതാവായ സുരഭി ഉരുളകൊണ്ട് സന്തൃപ്തയാകും.

19. തതോ ഗോദോഹനം കാലം തിഷ്ഠേച്ചൈവ ഗൃഹാങ്കണേ
അതിഥിർയസ്യ ഭഗ്നാശോ ഗൃഹാത് പ്രതിനിവർത്തതേ

പിന്നെ പശുവിനെ കറക്കുന്നത്രയും സമയം വീട്ടുമുറ്റത്ത് നോക്കി നിൽക്കണം. അതിനിടയ്ക്ക് ഒരു അതിഥി വീട്ടിൽ വന്നിട്ട് ഭഗ്നാശനായി മടങ്ങിപ്പോകുന്നുവെങ്കിൽ,

20. സ തസ്മൈ ദുഷ്കൃതം ദത്വാ പുണ്യമാദായ ഗച്ഛതി
മാതാ പിതാ ഗുരുർഭ്രാതാ പ്രജാ ദാസഃ സമാശ്രിതഃ

ആ അതിഥി തന്റെ ദുഷ്കൃതമെല്ലാം ഗൃഹസ്ഥനു നൽകിയിട്ട് ഗൃഹസ്ഥന്റെ പുണ്യവും കൊണ്ട് പോകും. മാതാവ്, പിതാവ്, ഗുരു, ഭ്രാതാവ്, സന്താനം, ദാസൻ, ആശ്രിതൻ,

21. അഭ്യാഗതോ/തിഥിശ്ചാഗ്നിരേതേ പോഷ്യാ ഉദാഹൃതാഃ
ഏവം ജ്ഞാത്വാ തു യോ മോഹാന്ന കരോതി ഗൃഹാശ്രമം

വരുന്ന അതിഥി, അഗ്നി എന്നിവരെയെല്ലാം ഗൃഹസ്ഥനാണു സംരക്ഷിക്കേണ്ടത്. എന്നിങ്ങനെ ചിന്തിച്ച് മോഹത്താൽ ഒരാൾ ഗൃഹാശ്രമം വേണ്ടെന്നു വയ്ക്കുകയാണെങ്കിൽ,

22. തസ്യ നായം ന തു പരോ ലോകോ ഭവതി ധർമ്മതഃ
യത്ഫലം സോമയാഗേന പ്രാപ്നോതി ധനവാൻ ദ്വിജഃ

ധർമ്മാനുസൃതം അവനു ഇഹവുമില്ല പരവുമില്ലെന്നു നിശ്ചയമാണ്. ധനവനായ ബ്രാഹ്മണൻ സോമയാഗം കൊണ്ട് എന്തുഫലം നേടുമോ

23. സമ്യക് പഞ്ചമഹായജ്ഞൈർ ദരിദ്രസ്തേന ചാപ്നുയാത്
അഥ പ്രണാഗ്നിഹോത്രം തു വക്ഷ്യാമി മുനിപുംഗവ

അത് പഞ്ചമഹായജ്ഞം കൊണ്ട് ദരിദ്രന് നന്നായി നേടാൻ കഴിയും. ഹേ മുനിശ്രേഷ്ഠ, ഇനി ഞാൻ പ്രണാഗ്നിഹോത്രത്തെക്കുറിച്ചു പറയാം.

24. യജ്ജ്ഞാത്വാ മുച്യതേ ജന്തുർജന്മമൃത്യുജരാദിഭിഃ
പരിജ്ഞാനേന മുച്യന്തേ നരാഃ പാതകകില്ബിഷൈഃ

ഇതിനെപ്പറ്റി അറിഞ്ഞാൽ ജന്മമൃത്യുജരാദികളിൽനിന്ന് മുക്തനാകാം. നന്നായി അറിഞ്ഞാൽ മനുഷ്യനു പാതകങ്ങളിൽ നിന്നും മഹാപാപങ്ങളിൽ നിന്നും മുക്തി പ്രാപിക്കാം.

25. വിധിനാ മുച്യതേ യേന മുച്യതേ സ ഋണത്രയാത്
കുലാന്യുദ്ധരതേ വിപ്രോ നരകാദേകവിംശതിം

ഇത് വിധിയാംവണ്ണം ചെയ്ത് മുക്തനാകുന്നവൻ ഋണത്രയത്തിൽ നിന്നും മുക്തനായി ഭവിക്കും. ആ ബ്രാഹ്മണൻ കുലത്തിലെ ഇരുപത്തിഒന്നു തലമുറയെ നരകത്തിൽ നിന്നു കരകയറ്റും.

26. സർവയജ്ഞഫലപ്രാപ്തിഃ സർവലോകേഷു ഗച്ഛതി
ഹൃത്പുണ്ഡരീകമരണിർമനോ മന്ഥാനസംജ്ഞകം

സർവയജ്ഞങ്ങളും ചെയ്ത ഫലം അനുഭവിക്കാം. സർവലോകങ്ങളിലും സഞ്ചരിക്കാം. ഈ യജ്ഞത്തിൽ ഹൃത്താമരയാണ് അരണി; മനസ്സാണ് കടകോൽ എന്നു പറയുന്നത്.

27. വായുരജ്ജ്വാ മഥേദഗ്നിം ചക്ഷുരധ്വര്യുരേവ ച
തർജ്ജനീ മധ്യമാംഗുഷ്ഠൈഃ പ്രാണസ്യൈവാഹുതിം ക്ഷിപേത്

വായുവാകുന്ന രജ്ജു ബന്ധിച്ച് ജഠരാഗ്നിയെ മഥിക്കണം. കണ്ണാണ് ഹോതാവ്. ചൂണ്ടാണിവിരലും നടുവിരലും തള്ളവിരലും ചേർത്ത് പ്രാണന് ആഹുതി നൽകണം.

**28. മധ്യമാനാമികാംഗുഷ്ഠൈരപാനസ്യാഹുതീം ക്ഷിപേത്**
**കനിഷ്ഠാനാമികാംഗുഷ്ഠൈർവ്യാനസ്യ തദനന്തരം.**

നടുവിരലും മോതിരവിരലും തള്ളവിരലും ചേർത്ത് അപാനന് ആഹുതി നൽകണം. ചെറുവിരലും മോതിരവിരലും തള്ളവിരലും കൂട്ടി വ്യാനന്നും, അതിനുശേഷം,

**29. കനിഷ്ഠാതർജന്യംഗുഷ്ഠൈരുദാനസ്യാഹുതിം ക്ഷിപേത്**
**സർവാംഗുലൈർ ഗൃഹീത്വാന്നം സമാനസ്യാഹുതിം ക്ഷിപേത്**

ചെറുവിരലും ചൂണ്ടാണിവിരലും തള്ളവിരലും ചേർത്ത് ഉദാനനും ആഹുതി നൽകണം. എല്ലാ വിരലും ചേർത്ത് അന്നമെടുത്ത് സമാനന് ആഹുതി നൽകണം.

**30. സ്വാഹാന്താൻ പ്രണവാദ്യാംശ്ച നാമമന്ത്രാംശ്ച വൈ പഠേത്**
**മുഖേ ചാഹവനീയസ്തു ഹൃദയോ ഗാർഹപത്യകഃ**

സ്വാഹാ എന്ന് അന്ത്യത്തിലും പ്രണവം ആദിയിലും ചേർത്ത് പ്രാണാപാനാദി നാമങ്ങൾ ചൊല്ലി ആഹുതി ചെയ്യണം. (ഓം പ്രാണായ സ്വാഹാ എന്നിങ്ങനെ) മുഖത്ത് ആഹവനീയാഗ്നി; ഹൃദയത്തിൽ ഗാർഹപത്യാഗ്നി;

**31. നാഭൗ ച ദക്ഷിണാഗ്നിഃ സ്യാദധഃ സഭ്യാവസത്ഥ്യകൗ**
**വാക് ഹോതാ പ്രാണ ഉദ്ഗാതാ ചക്ഷുരദ്ധ്വര്യുരേവ ച**

നാഭിയിൽ ദക്ഷിണാഗ്നി; സ്വാധിഷ്ഠാനമായ അധോഭാഗത്ത് സഭ്യാഗ്നി; മൂലാധാരത്തിൽ അവസത്ഥ്യാഗ്നി; വാക്ക് ഹോതാവ്; പ്രാണൻ ഉദ്ഗാതാവ്; ചക്ഷുസ്സ് അദ്ധ്വര്യു;

**32. മനോ ബ്രഹ്മാ ഭവേത് ശ്രോത്രമാഗ്നീധ്രസ്ഥാന ഏവ ച**
**അഹംകാരഃ പശുശ്ചാത്ര പ്രണവഃ പയ ഈരിതം**

മനസ്സ് ബ്രഹ്മാവ്; ശ്രോത്രം ആഗ്നീധ്രസ്ഥാനം; അഹങ്കാരം യജ്ഞപശു; പ്രണവം ജലം;

**33. ബുദ്ധിശ്ച പത്നീ സമ്പ്രോക്താ യദധീനോ ഗൃഹാശ്രമീ**
**ഉരോ വേദിസ്തു രോമാണി ദർഭാഃ സ്യുഃ സ്രുക്സ്രുവൗ കരൗ**

ബുദ്ധി യജമാന പത്നി; അവൾക്കധീനനാണ് ഗൃഹസ്ഥൻ. മാറിടം യജ്ഞവേദി; രോമങ്ങൾ ദർഭകൾ; സ്രുക്സ്രുവങ്ങൾ കൈകൾ.

**34. പ്രാണമന്ത്രസ്യ ച ഋഷീ രുക്മവർണ്ണഃ ക്ഷുധാഗ്നികഃ**
**ദേവതാദിത്യ ഏവാത്ര ഗായത്രീ ഛന്ദ ഉച്യതേ**

പ്രാണമന്ത്രത്തിന്റെ ഋഷി സ്വർണ്ണ വർണ്ണമുള്ള ക്ഷുധാഗ്നിയാണ്. ആദിത്യനാണ് ദേവത; ഛന്ദസ്സ് ഗായത്രിയുമാണ്.

**35. പ്രാണായ ച തഥാ സ്വാഹാ മന്ത്രാന്തേ കീർത്തയേദപി**
**ഇദമാദിത്യദേവായ ന മമേതി വദേദപി**

പ്രാണായ സ്വാഹാ എന്ന് മന്ത്രം ചൊല്ലിക്കഴിയുമ്പോൾ ഇത് ആദിത്യ ദേവനായിട്ടാണ് എനിക്കല്ല എന്ന് (ആദിത്യായ ഇദം ന മമ) പറയുകയും വേണം.

**36. അപാനമന്ത്രസ്യ തഥാ ഗോക്ഷീരധവളാകൃതിഃ**
**ശ്രദ്ധാഗ്നി ഋഷിരേവാത്ര സോമോ വൈ ദേവതാ സ്മൃതാ**

അപാനമന്ത്രത്തിന്റെ ഋഷി നറും പാൽ വർണ്ണമാർന്ന ശ്രദ്ധാഗ്നിയാകുന്നു. ദേവത സോമനുമാകുന്നു.

**37. ഉഷ്ണിക്ഛന്ദസ്തഥാഽപാനായ സ്വാഹേത്യപി കീർത്തയേത്**
**സോമായേദം ച ന മമേത്യത്രേഹ പരികീർത്തിതഃ**

ഉഷ്ണിക്കാണ് ഛന്ദസ്സ്. അപാനായ സ്വാഹാ എന്നു ചൊല്ലി ആഹുതി ചെയ്തിട്ട്, ഇത് സോമ ദേവതയ്ക്കാണ് എനിക്കല്ല എന്നുകൂടി പറയണം.

**38. വ്യാനമന്ത്രസ്യ ചാഖ്യാതോംബുജവർണ്ണോ ഹുതാശനഃ**
**ഋഷിരുക്തോ ദേവതാഗ്നിരനുഷ്ടുപ് ഛന്ദ ഈരിതം**

വ്യാനമന്ത്രത്തിന്റെ ഋഷി താമരയുടെ നിറമുള്ള ഹുതാശനനാണ്. ദേവത അഗ്നിയും ഛന്ദസ്സ് അനുഷ്ടുപും ആണ്.

**39. വ്യാനായ ച തഥാ സ്വാഹാഽഗ്നയേദം ന മമേത്യപി**
**ഉദാനമന്ത്രസ്യ തഥാ ശക്രഗോപ സവർണ്ണകഃ**

വ്യാനന് ആഹുതി ചെയ്തിട്ട്, അഗ്നിദേവനാണ് ഇത് എനിയ്ക്കല്ല എന്നു കൂടി പറയണം. ഉദാനമന്ത്രത്തിന്റെ ഋഷി കൃഷ്ണവർണ്ണമാർന്ന

**40. ഋഷീരഗ്നിഃ സമാഖ്യാതോ വായുർവൈ ദേവതാ സ്മൃതഃ**
**ബൃഹതീ ഛന്ദ ആഖ്യാതമുദാനായ ച പൂർവവത്**

അഗ്നിയാണ്. വായുവാണ് ദേവത. ബൃഹതിയാണ് ഛന്ദസ്സ്. ഉദാനന് ആഹുതി ചെയ്തിട്ട് മുമ്പത്തെപ്പോലെ,

**41. വായവേ ചേദം ന മമ ഏവം ചൈവോച്ചരേദ്ദ്വിജഃ**
**സമാനവായുമന്ത്രസ്യ വിദ്യുദ്വർണോ വിരൂപകഃ**

വായുദേവന്നാണിത് എനിയ്ക്കല്ല എന്ന് ദ്വിജൻ പറയുകയും വേണം. സമാനവായു മന്ത്രത്തിന്ന് വിദ്യുദ്വർണ്ണനും മിന്നിമിനുങ്ങുന്നവനുമായ

**42. ഋഷിരഗ്നിഃ സമാഖ്യാതഃ പർജന്യോ ദേവതാ മതഃ**
**പംക്തിഃ ഛന്ദഃ സമാഖ്യാതം സമാനായ ച പൂർവവത്**

അഗ്നിയാണ് ഋഷി. പർജന്യനാണ് ദേവത. പംക്തി ഛന്ദസ്സ്. സമാനന്ന് ആഹുതി ചെയ്തിട്ട് മുമ്പത്തെ പ്പോലെ,

**43. പർജന്യായേദമിത്യുക്ത്വാ ഷഷ്ഠീം ചൈവാഹുതിം ക്ഷിപേത്**
**വൈശ്വാനരോ മഹാനഗ്നി ഋഷിർ വൈ പരികീർത്തിതഃ**

ഇത് പർജന്യ ദേവതയ്ക്കാണ് എനിക്കല്ല എന്നു പറഞ്ഞിട്ട് ആറാമത്തെ ആഹുതി ചെയ്യണം. വൈശ്വാനരനാണു മഹാഗ്നിയുടെ ഋഷി എന്നു പറയപ്പെടുന്നു.

**44. ഗായത്രീച്ഛന്ദ ആഖ്യാതം ദേവസ്ത്വാത്മാ ഭവേദപി**
**സ്വാഹാന്തോ മന്ത്ര ആഖ്യാതഃ പരമാത്മന ഉച്ചരേത്.**

ഗായത്രിയാണു ഛന്ദസ്സ്. ആത്മാവാണു ദേവത. സ്വാഹാന്തമായ മന്ത്രം ഓം പരമാത്മനേ നമഃ എന്നാകുന്നു. അത് ചൊല്ലിയിട്ട്,

45. ഇദം ന മമ ചേത്യേവം ജാതം പ്രാണാഗ്നിഹോത്രകം
ഏതജ്ജ്ഞാത്വാ വിധിം കൃത്വാ ബ്രഹ്മഭൂയായ കല്പതേ
പ്രണാഗ്നിഹോത്രവിദ്യേയം സംക്ഷേപാത് കഥിതാ ഹി തേ

ഇത് എനിയ്ക്കല്ല എന്നിങ്ങനെ പറയുകയും വേണം. ഇത്രയുമായാൽ പ്രാണാഗ്നിഹോത്രം കഴിഞ്ഞു. ഇതു വേണ്ടതുപോലെ അറിഞ്ഞു ചെയ്താൽ ബ്രഹ്മമായിത്തന്നെ ഭവിക്കും. ഇങ്ങനെ പ്രണാഗ്നിഹോത്രത്തെപ്പറ്റി ഞാൻ അങ്ങയോട് സംക്ഷിപ്തമായി പറഞ്ഞു.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശ സ്കന്ധേ
ദ്വാവിംശോƒദ്ധ്യായഃ

# അഥ ത്രയോവിംശോƒദ്ധ്യായഃ

## ശ്രീ നാരായണ ഉവാച

1. അമൃതാപിധാനമിത്യേവമുച്ചാര്യ സാധകോത്തമഃ
ഉച്ഛിഷ്ടഭാഗ്ഭ്യഃ പാത്രാന്നം ദദ്യാദന്തേ വിചക്ഷണഃ

ഭക്ഷണം കഴിയുമ്പോൾ 'അമൃതാപിധാനമസി'എന്നുചൊല്ലിക്കൊണ്ട് സാധകൻ 'കുടിക്കനീർ' കുടിക്കണം. പാത്രത്തിൽ അവശേഷിച്ച അന്നം, ബുദ്ധിമാൻ അതിന്ന് അവകാശികളായവർക്ക് ഇങ്ങനെ സങ്കൽപിച്ചുകൊണ്ട് നൽകണം.

2. യേ കേ ചാസ്മത് കുലേ ജാതാ ദാസദാസ്യോƒന്നകംക്ഷിണഃ
തേ സർവേ തൃപ്തിമായാന്തു മയാ ദത്തേന ഭൂതലേ

"എന്റെ കുലത്തിൽ ജനിച്ചവരും അന്നം ആഗ്രഹിക്കുന്ന ദാസീദാസന്മാരും ആരെല്ലാമുണ്ടോ അവരെല്ലാം ഭൂമിയിൽവെച്ചു ഞാൻ നൽകുന്ന ഈ അന്നത്താൽ തൃപ്തരായിത്തീരട്ടെ.

3. രൗരവേƒപുണ്യനിലയേ പത്മാർബുദനിവാസിനാം
അർത്ഥിനാമുദകം ദത്തമക്ഷയ്യമുപതിഷ്ഠതു

പാപം ചെയ്തവരുടെ വാസഭൂമിയായ രൗരവനരകത്തിൽ യുഗയുഗാന്തരങ്ങളായി വസിക്കുന്ന ഉദകാർത്ഥികൾ ഞാൻ നൽകുന്ന അക്ഷയമായ ഈ തീർത്ഥം കൊണ്ട് തൃപ്തരാവട്ടെ" എന്നു സങ്കൽപിച്ച് തീർത്ഥം വീഴ്ത്തണം.

4. പവിത്രഗ്രന്ഥിമുൽസൃജ്യ മണ്ഡലേ ഭുവി നിക്ഷിപേത്
പാത്രേ തു നിക്ഷിപേദ്യസ്തു സ വിപ്രഃ പംക്തിദൂഷകഃ

പിന്നെ പവിത്രം കെട്ടഴിച്ച് നിലത്ത് ഒരിടത്തു വയ്ക്കണം. എച്ചിൽപ്പാത്രത്തിൽ തന്നെ ഇടുന്ന വിപ്രൻ പന്തിദോഷമുള്ളവനായിത്തീരും.

5. ഉച്ഛിഷ്ടസ്തേന സംസ്പൃഷ്ടഃ ശുനാ ശൂദ്രേണ ച ദ്വിജഃ
ഉപോഷ്യ രജനീമേകാം പഞ്ചഗവ്യേന ശുദ്ധ്യതി

ഭക്ഷണത്തിനുശേഷം തന്റെ എച്ചിൽ താൻ തന്നെ തൊട്ടാലും നായോ ശൂദ്രനോ തൊട്ടാലും ബ്രാഹ്മണൻ അശുദ്ധനാകും. പിന്നെ ഒരു രാത്രി ഉപവസിച്ച് പഞ്ചഗവ്യം സേവിച്ചാലേ ശുദ്ധനായിത്തീരൂ.

6. അനുച്ഛിഷ്ടേന സംസ്പൃഷ്ടൈഃ സ്നാനമേവ വിധീയതേ
ഏകാഹുതിപ്രദാനേന കോടിയജ്ഞഫലം ലഭേത്

ഉച്ഛിഷ്ടമല്ലാത്തതു തൊട്ടാൽ കേവലം സ്നാനം ചെയ്താൽ മതിയാകും. ഒരു പ്രാണാഹുതി ചെയ്യുന്നതുകൊണ്ട് കോടി യജ്ഞം ചെയ്തഫലം ലഭിക്കും.

7. പഞ്ചഭിഃ പഞ്ചകോടീനാം തദനന്തഫലം സ്മൃതം
പ്രാണാഗ്നിഹോത്രേ വേത്രേ യോ ഹ്യന്നദാനം കരോതി ച

അഞ്ച് പ്രാണാഹുതി ചെയ്താൽ അഞ്ചുകോടി യജ്ഞം ചെയ്തഫലം ലഭിക്കും. അതിന് അനന്തഫലമുണ്ടെന്നു പറയുന്നു. പ്രാണാഗ്നിഹോത്രത്തെ സംബന്ധിച്ച് വിശേഷജ്ഞാനമുള്ളവന് ആരാണോ അന്നം ദാനം ചെയ്യുന്നത്,

8. ദാതുശ്ചൈവ തു യത് പുണ്യം ഭോക്തുശ്ചൈവ തു തത്ഫലം
പ്രാപ്നുതസ്തൗ തദേവ ദ്വാവുഭൗ തൗ സ്വർഗഗാമിനൗ

ആ ദാതാവിനു ലഭിക്കുന്ന പുണ്യം തന്നെ ഭോക്താവിനും ലഭിക്കും. അതു കൊണ്ടുതന്നെ ആ രണ്ടുപേരും സ്വർഗ്ഗത്ത് എത്തുകയും ചെയ്യും.

9. സപവിത്രകരോ ഭുംക്തേ യസ്തു വിപ്രോ വിധാനതഃ
ഗ്രാസേ ഗ്രാസേ ഫലം തസ്യ പഞ്ചഗവ്യസമം ഭവേത്

ആര് പവിത്രം കൈയിലിട്ടുകൊണ്ട് വിധിപൂർവ്വം ഭുജിക്കുന്നുവോ ആ ബ്രാഹ്മണന്, ഉണ്ണുന്ന ഓരോ ഉരുളയ്ക്കും പഞ്ചഗവ്യം സേവിക്കുന്നതിനു തുല്യമായ ഫലം ലഭിക്കും.

10. പൂജാകാലത്രയേ നിത്യം ജപസ്തർപ്പണമേവ ച
ഹോമോ ബ്രാഹ്മണഭുക്തിശ്ച പുരശ്ചരണമുച്യതേ

പൂജയ്ക്കുള്ള മൂന്നുകാലങ്ങളിലും, അതായത് രാവിലെയും ഉച്ചയ്ക്കും വൈകിട്ടും, നിത്യവും ജപം, തർപ്പണം, ഹോമം, ബ്രാഹ്മണഭോജനം, എന്നിവ ചെയ്യണം. അതിനെയാണ് പുരശ്ചരണമെന്നു പറയുന്നത്.

11. അധഃ ശയാനോ ധർമ്മാത്മാ ജിതക്രോധോ ജിതേന്ദ്രിയഃ
ലഘുമിഷ്ടഹിതാശീ ച വിനീതഃ ശാന്ത ചേതസാ

പുരശ്ചരണം ചെയ്യുന്നവൻ വെറും നിലത്തേ കിടക്കാവൂ. ധർമ്മമേ ചിന്തിക്കാവൂ. ക്രോധിക്കരുത്. ഇന്ദ്രിയങ്ങൾ അടക്കണം. ലഘുവും മധുരവും ഹിതവുമായ ഭക്ഷണമേ കഴിക്കാവൂ. വിനീതനും ശാന്തചിത്തനുമായിരിക്കണം

12. നിത്യം ത്രിഷവണസ്നായീ നിത്യം സ ശുഭഭാഷണഃ
സ്ത്രീശൂദ്രപതിതവ്രാത്യനാസ്തികോച്ഛിഷ്ടഭാഷണം

നിത്യവും മൂന്നുനേരം കുളിക്കണം. സദാ മംഗളകരമായ വാക്കേ പറയാവൂ. സ്ത്രീ, ശൂദ്രൻ, പതിതൻ അദീക്ഷിതൻ, നാസ്തികൻ എന്നിവരോടൊന്നും സംസാരിക്കരുത്.

13. ചണ്ഡാലഭാഷണം ചൈവ ന കുര്യാന്മുനിസത്തമ
നത്വാ നൈവ ച ഭാഷേത ജപഹോമാർച്ചനാദിഷു

ചണ്ഡാലനോടും സംസാരിക്കരുത്. ജപം, ഹോമം, അർച്ചനം എന്നിവ ചെയ്തുകൊണ്ടിരിക്കുമ്പോൾ എണീറ്റ് നമസ്കരിച്ച് ആരോടും കുശലപ്രശ്നം ചെയ്യരുത്.

14. മൈഥുനസ്യ തഥാലാപം തദ്ഗോഷ്ഠീമപി വർജ്ജയേത്
കർമ്മണാ മനസാ വാചാ സർവാവസ്ഥാസു സർവദാ

മൈഥുനസംബന്ധമായ കാര്യങ്ങൾ പറയുകയോ അതിനെ സംബന്ധിച്ച ഗോഷ്ഠികൾ കാണിക്കുക പോലുമോ ചെയ്യരുത്. മനസാ വാചാ കർമ്മണാ എല്ലാ അവസ്ഥകളിലും എല്ലായ്പ്പോഴും

15. സർവ്വത്ര മൈഥുനത്യാഗോ ബ്രഹ്മചര്യം പ്രചക്ഷതേ
രാജ്ഞശ്ചൈവ ഗൃഹസ്ഥസ്യ ബ്രഹ്മചര്യമുദാഹൃതം

എല്ലായിടത്തും സ്ത്രീ വിഷയം ഉപേക്ഷിക്കുന്നതിനെയാണ് ബ്രഹ്മചര്യം എന്നു പറയുന്നത്.രാജാവിനും ഗൃഹസ്ഥനും ബ്രഹ്മചര്യം എന്താണെന്നു വ്യവസ്ഥചെയ്തിട്ടുണ്ട്.

16. ഋതുസ്നാതേഷു ദാരേഷു സംഗതിർയാ വിധാനതഃ
സംസ്കൃതായാം സവർണായാം ഋതും ദൃഷ്ട്വാ പ്രയത്നതഃ

അവർക്ക് ഋതുസ്നാതയായ പത്നിയെ വിധിപൂർവ്വം പ്രാപിക്കാം. ധർമ്മാനുസൃതം പരിഗ്രഹിച്ച സവർണ്ണയായ പത്നിയെ, ഋതുസ്നാതയായിരിക്കുന്നു എന്ന് അറിഞ്ഞിട്ട്

17. രാത്രൗ തു ഗമനം കാര്യം ബ്രഹ്മചര്യം ഹരേന്ന തത്
ഋണത്രയമസംശോദ്ധ്യ ത്വനുത്പാദ്യ സുതാനപി

രാത്രിയിൽ പ്രാപിക്കാം. ബ്രഹ്മചര്യഭംഗമാകുകയില്ല, അത്. മൂന്നുതരം കടങ്ങൾ വീട്ടാതെയും സന്താനങ്ങളെ ഉത്പാദിപ്പിക്കാതെയും

18. തഥാ യജ്ഞാനനിഷ്ട്വാ ച മോക്ഷമിച്ഛൻ വ്രജത്യധഃ
അജാഗളസ്യ യജ്ജന്മ തജ്ജന്മ ശ്രുതിചോദിതം

യജ്ഞങ്ങൾ അനുഷ്ഠിക്കാതെയും മോക്ഷമിച്ഛിക്കുന്നവൻ അധഃപതിക്കും. അവന്റെ ജന്മം ആട്ടിൻ കഴുത്തിലെ മുലയുടെ ജന്മമാണെന്ന് ശ്രുതി പറയുന്നുണ്ട്.

19. അതഃകാര്യം തു വിപ്രേന്ദ്ര ഋണത്രയവിശോധനം
തേ ദേവാനാമൃഷീണാം ച പിതൃണാമൃണിനസ്തഥാ

അതുകൊണ്ട് ഹേ മഹർഷേ,അവർ,ദേവന്മാർക്കും ഋഷികൾക്കും പിതൃക്കൾക്കും കടക്കാരായതിനാൽ മൂന്നുവിധത്തിലുള്ള കടങ്ങളും വീട്ടേണ്ടതാണ്.

20. ഋഷിഭ്യോ ബ്രഹ്മചര്യേണ പിതൃഭ്യസ്തു തിലോദകൈഃ
മുച്യേദ്യജ്ഞേന ദേവേഭ്യഃ സ്വാശ്രമം ധർമ്മമാചരേത്

ബ്രഹ്മചര്യം കൊണ്ട് ഋഷിമാർക്കുള്ള കടവും തിലോദകം കൊണ്ട് പിതൃക്കൾക്കുള്ള കടവും യജ്ഞങ്ങൾ ചെയ്യുന്നതുകൊണ്ട് ദേവന്മാർക്കുള്ള കടവും വീടും. പിന്നെ സ്വാശ്രമധർമ്മം ആചരിക്കണം.

21. ക്ഷീരാഹാരീ ഫലാശീ വാ ശാകാശീ വാ ഹവിഷ്യഭുക്
ഭിക്ഷാശീ വാ ജപേദ്വിദ്വാൻ കൃച്ഛ്രചാന്ദ്രായണാദികൃത്

അറിവുള്ളവൻ പാലോ പഴമോ സസ്യമോ ഹവിസ്സോ ഭിക്ഷാന്നമോ ഭക്ഷിച്ചുകൊണ്ട് ജപത്തിൽ മുഴുകണം. കൃച്ഛ്രചാന്ദ്രായണാദി വ്രതങ്ങൾ അനുഷ്ഠിക്കുന്നവൻ,

22. ലവണം ക്ഷാരമമ്ലം ച ഗുഞ്ജനം കാംസ്യഭോജനം
താംബൂലം ച ദ്വിഭുക്തം ച ദുഷ്ടവാസഃ പ്രമത്തനം

ഉപ്പ്, കാരം, പുളി, ഉള്ളി, മൺ കലത്തിൽ വേവിച്ചത്, താംബൂലം, രണ്ടുനേരത്തെ ഭക്ഷണം, മലിന വസ്ത്രം, പ്രമാദം,

23. ശ്രുതിസ്മൃതിവിരോധം ച ജപം രാത്രൗ വിവർജയേത്
വൃഥാ ന കാലം ഗമയേത് ദ്യൂതസ്ത്രീസ്വാപവാദതഃ

ശ്രുതി സ്മൃതികളെ വെറുക്കുക, രാത്രിയിലെ ജപം ഇതെല്ലാം ഒഴിവാക്കണം. ചൂതുകളിച്ചും സ്ത്രീകളുമായി രമിച്ചും ഉറങ്ങിയും തർക്കിച്ചും വെറുതേ സമയം പോക്കരുത്.

24. ഗമയേദ്ദേവതാപൂജാസ്തോത്രാഗമവിലോകനൈഃ
ഭൂശയ്യാബ്രഹ്മചാരിത്വം മൗനചര്യാം തഥൈവ ച

ദേവതാപൂജ സ്തോത്രപാരായണം, വേദപഠനം എന്നിവയ്ക്കായി സമയം വിനിയോഗിക്കണം. നിലത്തുശയനം, ബ്രഹ്മചര്യം, മൗനവ്രതം,

25. നിത്യം ത്രിഷവണസ്നാനം ശൂദ്രകർമ്മവിവർജനം
നിത്യപൂജാ നിത്യദാനമാനന്ദസ്തുതി കീർത്തനം

നിത്യവും മൂന്നുനേരത്തെകുളി, ശൂദ്രകർമ്മങ്ങൾ ഒഴിവാക്കൽ, നിത്യപൂജ, നിത്യദാനം, ആനന്ദത്തോടെയുള്ള സ്തുതികീർത്തനം,

26. നൈമിത്തികാർച്ചനം ചൈവ വിശ്വാസോ ഗുരുദേവയോഃ
ജപനിഷ്ഠസ്യ ധർമ്മാ യേ ദ്വാദശൈതേ സുസിദ്ധിദാഃ

നൈമിത്തികപൂജ, ഗുരുവിലും ദേവന്മാരിലും ഉള്ളവിശ്വാസം, എന്നീ പന്ത്രണ്ട് ധർമ്മങ്ങളും ജപ നിഷ്ഠന്ന് സിദ്ധിപ്രദങ്ങളാണ്.

27. നിത്യം സൂര്യമുപസ്ഥായ തസ്യ ചാഭിമുഖോ ജപേത്
ദേവതാപ്രതിമാദൗ വാ വഹ്നൗ വാƒഭ്യർച്യ തന്മുഖഃ

നിത്യവും സൂര്യോപസ്ഥാനം ചെയ്തിട്ട് സൂര്യന് അഭിമുഖമായിനിന്ന് ജപിക്കണം. ദേവതാപ്രതിമ തുടങ്ങിയവയ്ക്കോ അഗ്നിക്കോ അഭിമുഖമായിരുന്ന് പൂജിക്കുക.

28. സ്നാനപൂജാജപധ്യാന ഹോമതർപ്പണതത്പരഃ
നിഷ്കാമോ ദേവതായാം ച സർവ്വകർമ്മനിവേദകഃ

സ്നാനം, പൂജാ, ജപം, ധ്യാനം, ഹോമം, തർപ്പണം എന്നിവ നിഷ്കാമനായി ചെയ്യുകയും സർവ്വ കർമ്മങ്ങളും ദേവതാർപ്പണപൂർവകമായി ചെയ്യുകയും വേണം.

29. ഏവമാദീംശ്ച നിയമാൻ പുരശ്ചരണകൃച്ചരേത്
തസ്മാദ്ദ്വിജഃ പ്രസന്നാത്മാ ജപഹോമപരായണഃ

പുരശ്ചരണം ചെയ്യുന്നവൻ ഇപ്രകാരമുള്ള നിയമങ്ങൾ അനുഷ്ഠിക്കണം. അങ്ങനെ ചെയ്താൽ ദ്വിജൻ പ്രസന്നചിത്തനും ജപഹോമതത്പരനും,

30. തപസ്യദ്ധ്യയനേ യുക്തോ ഭവേദ്ഭൂതാനുകമ്പകഃ
തപസാ സ്വർഗ്ഗമാപ്നോതി തപസാ വിന്ദതേ മഹത്

തപസ്സിലും അദ്ധ്യയനത്തിലും യുക്തനും ജീവരാശികളോട് അനുകമ്പയുള്ളവനുമായി ഭവിക്കും. തപസ്സുകൊണ്ട് സ്വർഗ്ഗവും ബ്രഹ്മജ്ഞാനവും ലഭിക്കും.

31. തപോയുക്തസ്യ സിദ്ധ്യന്തി കർമ്മാണി നിയതാത്മനഃ
വിദ്വേഷണം സംഹരണം മാരണം രോഗനാശനം

തപോയുക്തനായി മനോനിയന്ത്രണം നേടിയവന്, വിദ്വേഷണം, സംഹരണം, മാരണം, രോഗനാശനം എന്നീകർമ്മങ്ങളിലെല്ലാം സിദ്ധി ഉണ്ടാകും.

32. യേന യേനാഥ ഋഷിണാ യദർത്ഥം ദേവതാ സ്മൃതാഃ
സ സകാമഃ സമൃദ്ധ്യേത തേഷാം തേഷാം തഥാ തഥാ

ആര് ഋഷിയോടുകൂടി ദേവതയെ സ്മരിക്കുന്നുവോ, ആ ദേവത, അവർ എന്തിനുവേണ്ടിയാണോ സ്മരിച്ചത്, ആ ആഗ്രഹം നിറവേറ്റിക്കൊടുക്കും.

33. താനി കർമ്മാണി വക്ഷ്യാമി വിധാനാനി ച കർമ്മണാം
പുരശ്ചരണമാദൗ ച കർമ്മണാം സിദ്ധികാരകം

അപ്രകാരമുള്ള കർമ്മങ്ങളും അവയുടെ വിധിയും കർമ്മസിദ്ധിക്കു കാരണമായ പുരശ്ചരണത്തെപ്പറ്റിയും ഞാൻ പറയാം.

34. സ്വാദ്ധ്യായാഭ്യസനസ്യാദൗ പ്രാജാപത്യംചരേദ്ദ്വിജഃ
കേശശ്മശ്രുലോമനഖാൻ വാപയിത്വാ തതഃ ശുചിഃ

സ്വാധ്യായാ ഭ്യസനത്തിനു മുമ്പായി ബ്രാഹ്മണൻ പ്രജാപത്യം ആചരിക്കണം. മുടിയും മീശയും കളഞ്ഞ് നഖവും വെട്ടി ശുചിയാക്കണം.

35. തിഷ്ഠേദഹനി രാത്രൗ തു ശുചിരാസീത വാഗ്യതഃ
സത്യവാദീ പവിത്രാണി ജപേദ്വ്യാഹൃതയസ്തഥാ

രാവും പകലും വാക്സംയമനം ചെയ്ത് ശുചിയായിട്ടിരിക്കണം. സത്യമേ പറയാവൂ. പവിത്രങ്ങളായ മന്ത്രങ്ങളും വ്യാഹൃതികളും ജപിക്കണം.

36. ഓങ്കാരാദ്യാസ്തു താ ജപ്ത്വാ സാവിത്രീം ച തദിത്യൃചം
ആപോഹിഷ്ഠേതി സൂക്തം ച പവിത്രം പാപനാശനം

ഓങ്കാരം ചേർത്ത് അവ ജപിച്ചിട്ട് 'തത്' എന്നാരംഭിക്കുന്ന ഗായത്രി ഋക്കും പവിത്രവും പാപനാശകവുമായ 'ആപോഹിഷ്ഠാമയോ' എന്ന സൂക്തവും ജപിക്കണം.

37. പുനന്ത്യഃ സ്വസ്തിമത്യശ്ച പാവമാന്യസ്തഥൈവ ച
സർവ്വത്രൈതത് പ്രയോക്തവ്യമാദാവന്തേ ച കർമ്മണാം

'പുനന്ത്യഃ സ്വസ്തിമത്യശ്ച' എന്ന സൂക്തവും 'പാവമാന്യ' സൂക്തവും എല്ലാകർമ്മങ്ങളുടെയും തുടക്കത്തിലും ഒടുവിലും ചൊല്ലേണ്ടതാണ്.

38. ആസഹസ്രാദാശതാദ്വാപ്യാദശാദഥവാ ജപേത്
ഓങ്കാരം വ്യാഹൃതീസ്തിസ്രഃസാവിത്രീമഥവാ*f*യുതം

പത്തോ നൂറോ അഥവാ ആയിരമോ ജപിക്കാം. അല്ലെങ്കിൽ ഓങ്കാരത്തോടും വ്യാഹൃതി ത്രയത്തോടും കൂടിയ സാവിത്രി പതിനായിരം ജപിക്കണം.

39. തർപ്പയിത്വാദ്ഭിരാചാര്യാനൃഷീംശ്ഛന്ദാംസി ദേവതാഃ
അനാര്യേണ ന ഭാഷേത ശൂദ്രേണാപി ന ഗർഹിതൈഃ

ആചാര്യന്മാർക്കും ഋഷികൾക്കും ഛന്ദസ്സുകൾക്കും ദേവതകൾക്കും ജലതർപ്പണം ചെയ്യണം. അനാര്യൻ, ശൂദ്രൻ, നീചന്മാർ എന്നിവരോട് സംഭാഷണം ചെയ്യരുത്.

40. നാപി ചോദക്യയാ വധ്വാ പതിതൈർനാന്ത്യജൈർ നൃഭിഃ
ന ദേവബ്രാഹ്മണദ്വിഷ്ടൈർനാചാര്യഗുരുനിന്ദകൈഃ

ഋതുവായിരിക്കുന്ന സ്ത്രീയോടും, പതിതർ, അന്ത്യജർ, ദേവബ്രാഹ്മണനിന്ദകർ, ആചാര്യനെയും ഗുരുവിനെയും നിന്ദിക്കുന്നവർ, എന്നിവരോടും

41. ന മാതൃപിതൃവിദ്വിഷ്ടൈർനാവമന്യേത കഞ്ചന
കൃച്ഛ്രാണാമേഷ സർവേഷാം വിധിരുക്തോനുപൂർവശഃ

മാതാവ് പിതാവ് എന്നിവരെ വെറുക്കുന്നവരോടും സംസാരിക്കരുത്. എന്നാൽ ഒരാളെയും അവമാനിക്കുകയും അരുത്. കൃച്ഛ്രങ്ങളായ എല്ലാകർമ്മങ്ങൾക്കും ഇതുതന്നെയാണ് അനുക്രമമായി പറയപ്പെട്ടിട്ടുള്ള നിയമം.

42. പ്രാജാപത്യസ്യ കൃച്ഛ്രസ്യ തഥാ സാംതപനസ്യ ച
പരാകസ്യ ച കൃച്ഛ്രസ്യ വിധിശ്ചാന്ദ്രായണസ്യ ച

കൃച്ഛ്രപ്രാജാപത്യം, കൃച്ഛ്രസാന്തപനം, കൃച്ഛ്രപരാകം, കൃച്ഛ്രചാന്ദ്രായണം എന്നിവയ്ക്കും നിയമം ഇതുതന്നെയാകുന്നു.

43. പഞ്ചഭിഃ പാതകൈഃ സർവൈർദുഷ്കൃതൈശ്ച പ്രമുച്യതേ
തപ്തകൃച്ഛ്രേണ സർവാണി പാപാനി ദഹതി ക്ഷണാത്

ഇവ വേണ്ടപോലെ അനുഷ്ഠിച്ചാൽ പഞ്ചപാതകങ്ങളിൽനിന്നും സകല ദുഷ്കൃതങ്ങളിൽനിന്നും മുക്തനാകാം. തപ്തകൃതച്ഛ്രം കൊണ്ട് സർവ്വപാപങ്ങളും ക്ഷണത്തിനുള്ളിൽ നശിക്കും.

44. ത്രിഭിശ്ചാന്ദ്രായണൈഃപൂതോ ബ്രഹ്മലോകം സമശ്നുതേ
അഷ്ടഭിർദ്ദേവതാഃ സാക്ഷാത് പശ്യേത വരദാസ്തദാ

മൂന്നുചന്ദ്രായണം അനുഷ്ഠിക്കുന്നവൻ ശുദ്ധനായി ബ്രഹ്മലോകം പ്രാപിക്കും. എട്ടെണ്ണം അനുഷ്ഠിച്ചാൽ വരപ്രദരായ ദേവതമാരെ നേരിട്ട് ദർശിക്കാൻ കഴിയും.

45. ഛന്ദാംസി ദശഭിർജ്ഞാത്വാ സർവ്വാൻ കാമാൻ സമശ്നുതേ
ത്ര്യഹം പ്രാതസ്ത്ര്യഹം സായം ത്ര്യഹമദ്യാദയാചിതം

പത്തെണ്ണം അനുഷ്ഠിച്ചാൽ സമ്പൂർണ്ണമായ ഛന്ദോജ്ഞാനം ഉണ്ടാകും. സർവ്വകാമങ്ങളും സിദ്ധിക്കുകയും ചെയ്യും. മൂന്നുദിവസം രാവിലെയും മൂന്നുദിവസം വൈകിട്ടും ഭക്ഷിക്കണം. മൂന്നുദിവസം യാചിക്കാതെ കിട്ടുന്നത് ഭക്ഷിക്കണം.

46. ത്ര്യഹം പരം ച നാശ്നീയാത് പ്രാജാപത്യം ചരേദ്ദ്വിജഃ
ഗോമൂത്രം ഗോമയം ക്ഷീരദധിസർപിഃ കുശോദകം

മൂന്നുദിവസം ഉപവസിക്കണം. ഇങ്ങനെയുള്ള പ്രാജാപത്യവ്രതമാണ് ബ്രാഹ്മണൻ അനുഷ്ഠിക്കേണ്ടത്. ഗോമൂത്രം, ചാണകം, പാൽ, തൈര്, നെയ്യ് ഇവ ചേർന്ന കുശോദകം പകൽ സേവിക്കുക.

47. ഏകരാത്രോപവാസശ്ച കൃച്ഛ്രം സാംതപനം സ്മൃതം
ഏകൈകം ഗ്രാസമശ്നീയാദഹാനി ത്രീണീ പൂർവ്വവത്

ഒരുരാത്രി ഉപവസിക്കുക. ഇതാണ് കൃച്ഛ്ര സാന്തപനം എന്ന വ്രതം. മുമ്പു പറഞ്ഞപോലെ ഓരോ ഉരുള ഉണ്ടുകൊണ്ട് മൂന്നുദിവസം കഴിയണം.

48. ത്ര്യഹം ചോപവസേദിത്ഥമതികൃച്ഛ്രം ചരേദ്ദ്വിജഃ
ഏവമേവത്രിഭിർയുക്തം മഹാസാന്തപനം സ്മൃതം

മൂന്നുദിവസം ഉപവസിക്കണം. ഇങ്ങനെ അതികൃച്ഛ്രം ബ്രാഹ്മണൻ അനുഷ്ഠിക്കണം. ഇപ്രകാരം മൂന്ന് അതികൃച്ഛ്രം കൂടുന്നതാണ് മഹാസാന്തപനം എന്ന വ്രതം.

49. തപ്തകൃച്ഛ്രം ചരൻ വിപ്രോ ജലക്ഷീരഘൃതാനിലാൻ
പ്രതിത്ര്യഹം പിബേദുഷ്ണാൻ സകൃത്സ്നായീ സമാഹിതഃ

തപ്തകൃച്ഛ്രം ആചരിക്കുന്ന ബ്രാഹ്മണൻ ജലം, പാല്, നെയ്യ് എന്നിവ ചൂടോടെ ക്രമത്തിന് ഓരോ ദിവസവും ഭക്ഷിക്കുക. ഒരു നേരം കുളിക്കണം. മനഃസംയമനത്തോടെ കഴിയണം. ഇതാണ് തപ്തകൃച്ഛ്രം.

50. നിയതസ്തു പിബേദാപഃ പ്രാജാപത്യവിധിഃ സ്മൃതഃ
യതാത്മനോഽപ്രമത്തസ്യ ദ്വാദശാഹമഭോജനം

ജലം മാത്രം നിശ്ചിതമായി കുടിച്ചുകൊണ്ട് ഒരു ഭക്ഷണവും കൂടാതെ അപ്രമത്തനും മനസ്സിനെ അടക്കിയവനുമായി കഴിയുന്നതാണ് പ്രാജാപത്യവ്രതം.

51. പരാകോനാമ കൃച്ഛ്രോയം സർവപാപപ്രണോദനഃ
ഏകൈകം തു ഗ്രസേത് പിണ്ഡം കൃഷ്ണേ ശുക്ലേ ച വർദ്ധയേത്

പരാകം എന്നുപറയുന്നതും സർവപാപങ്ങളെയും നശിപ്പിക്കുന്നതുമാണ് ഈ വ്രതം. വെളുത്ത പക്ഷത്തിൽ പ്രഥമ തിഥി മുതൽ തുടങ്ങി ഓരോ ഉരുള കൂട്ടിക്കൂട്ടിയും കറുത്തപക്ഷത്തിൽ ഓരോന്ന് കുറച്ചും ഭക്ഷിച്ച്,

52. അമാവാസ്യാം ന ഭുഞ്ജീത ഏവം ചന്ദ്രായണേ വിധിഃ
ഉപസ്പൃശ്യ ത്രിഷവണമേതത് ചാന്ദ്രായണം സ്മൃതം

അമാവാസി ദിവസം ഉപവസിക്കണം. ഇങ്ങനെയാണ് ചാന്ദ്രായണവ്രതത്തിന്റെ വിധി. മൂന്നുനേരം കുളിക്കുകയും വേണം. ഇതാണ് ചന്ദ്രായണം എന്ന വ്രതം.

53. ചതുരഃപ്രാതരശ്നീയാദ്വിപ്രഃ പിണ്ഡാൻ കൃതാഹ്നികഃ
ചതുരോഽസ്തമിതേ സൂര്യേ ശിശുചാന്ദ്രായണം സ്മൃതം

ആഹ്നികം കഴിഞ്ഞ വിപ്രൻ രാവിലെ നാല് ഉരുള ഉണ്ണുക. സൂര്യൻ അസ്തമിക്കുമ്പോഴും നാല് ഉരുള ഉണ്ണുക. ഇത് ശിശുചാന്ദ്രായണമെന്ന വ്രതമാകുന്നു.

54. അഷ്ടാവഷ്ടൗ സമശ്നീയാത് പിണ്ഡാന്മദ്ധ്യംദിനേ സ്ഥിതേ
നിയതാത്മാ ഹവിഷ്യസ്യ യതിചാന്ദ്രായണം സ്മൃതം

മനഃസംയമനത്തോടെ, മദ്ധ്യാഹ്നകാലത്ത് പ്രതിദിനം ഹവിസ്സിന്റെ എട്ടുരുള വീതം ഭക്ഷിക്കുക. ഇതാണ് യതിചാന്ദ്രായണമെന്ന വ്രതം.

**55. ഏതദ്രുദ്രാസ്തഥാദിത്യാ വസവശ്ച ചരന്തി ഹി**
**സർവേ കുശലിനോ ദേവാമരുതശ്ച ഭുവാ സഹ**

**രുദ്രൻമാർ, ആദിത്യൻമാർ,** വസുക്കൾ അതുപോലെ മരുത്തുക്കൾ ഭൂമീദേവീസഹിതരായ ദേവന്മാർ **ഇവരെല്ലാം കുശലികളായിരിക്കുന്നത്** ഈ വ്രതം അനുഷ്ഠിക്കുന്നത് കൊണ്ടാണ്.

**56. ഏകൈകം സപ്തരാത്രേണ പുനാതി വിധിവത്കൃതം**
**ത്വഗസൃക്പിശിതാസ്ഥീനി മേദോ മജ്ജാ വസാസ്തഥാ**

**വിധിപൂർവ്വം ചെയ്യുന്ന** ഈ ചാന്ദ്രായണവ്രതം ഏഴുരാത്രികൊണ്ട് ശരീരത്തിലെ ത്വക്, രക്തം, **മാംസം, ഞരമ്പ്, മേദസ്സ്,** മജ്ജ, വസ എന്നീ സപ്ത ധാതുക്കളെയും ശുദ്ധീകരിക്കും.

**57. ഏകൈകം സപ്തരാത്രേണ ശുദ്ധ്യത്യേവ ന സംശയഃ**
**ഏഭിർവ്രതൈർ വിപൂതാത്മാ കർമ്മ കുർവീത നിത്യശഃ**

**ഇത് ഓരോ** ധാതുക്കളെയും ഏഴുദിവസം കൊണ്ട് ശുദ്ധീകരിക്കുമെന്നതിന് സംശയമില്ല. ഈ വ്രതം **മൂലം സംശുദ്ധനായി** സദാ സൽക്കർമ്മങ്ങൾ അനുഷ്ഠിക്കണം.

**58. ഏവം ശുദ്ധസ്യ കർമ്മാണി സിദ്ധ്യന്ത്യേവ ന സംശയഃ**
**ശുദ്ധാത്മാ കർമ്മ കുർവീത സത്യവാദീ ജിതേന്ദ്രിയഃ**

**ഇങ്ങനെ** ശുദ്ധനായിത്തീർന്നു ചെയ്യുന്ന കർമ്മങ്ങൾ ഫലിക്കുമെന്നതിനുസംശയമില്ല. അന്തഃകരണം ശുദ്ധമാക്കി സത്യസന്ധനും ജിതേന്ദ്രിയനമായിവേണം കർമ്മങ്ങൾ ചെയ്യാൻ.

**59. ഇഷ്ടാൻ കാമാംസ്തതഃ സർവാൻ പ്രാപ്നോതി ന സംശയഃ**
**ത്രിരാത്രമേവോപവസേദ്രഹിതഃസർവകർമ്മണാ**

**അങ്ങനെ ചെയ്താൽ** സകല ആഗ്രഹങ്ങളും നേടാം. സംശയമില്ല. ഓരോ വ്രതത്തിന്റെയും **പ്രാരംഭമായി സകലകർമ്മങ്ങളും ഉപേക്ഷിച്ച്** മൂന്നുദിവസം ഉപവസിക്കണം.

**60. ത്രീണി നക്താനി വാ കുര്യാത്തതഃ കർമ്മ സമാരഭേത്**
**ഏവം വിധാനം കഥിതം പുരശ്ചര്യാഫലപ്രദം**

**അല്ലെങ്കിൽ** മൂന്നുരാത്രി ഉപവസിക്കണം.പിന്നെ വ്രതമാരംഭിക്കാം. ഇങ്ങനെ **പുരശ്ചരണത്തിന്** ഫലം നൽകുന്ന വിധിയെപ്പറ്റി പറഞ്ഞു.

**61. ഗായത്ര്യാശ്ച പുരശ്ചര്യാ സർവ്വകാമപ്രദായിനീ**
**കഥിതാ തവ ദേവർഷേ മഹാപാപവിനാശിനീ**

**സർവ്വകാമങ്ങളെയും** നൽകുന്നതാണ് ഗായത്രിയുടെ പുരശ്ചര്യ. മഹാപാപങ്ങളെ **നശിപ്പിക്കുന്ന അതിനെപ്പറ്റി, ദേവർഷേ,** അങ്ങയോട് ഞാൻ പറഞ്ഞല്ലോ.

**62. ആദൗ കുര്യാത്വ്രതം മന്ത്രീ ദേഹശോധനകാരകം**
**പുരശ്ചര്യാ തതഃകുര്യാത് സമസ്തഫലഭാഗ്ഭാവേത്**

**ആദ്യം** ദേഹശുദ്ധി വരുത്തുന്നതിനുള്ള വ്രതം സാധകൻ അനുഷ്ഠിക്കണം. **അതിനുശേഷം പുരശ്ചരണം ചെയ്താൽ** സമസ്ത ഫലങ്ങളും നേടുന്നവനായിത്തീരാം.

**63. ഇതി തേ കഥിതം ഗുഹ്യം പുരശ്ചര്യാവിധാനകം**
**ഏതത് പരസ്മൈ നോ വാച്യം ശ്രുതിസാരം യതഃസ്മൃതം**

ഇങ്ങനെ ഞാൻ ഗുഹ്യമായ പുരശ്ചര്യാവിധിയെപ്പറ്റി അങ്ങയോടു പറഞ്ഞു. ഇത് ശ്രുതി സാരമായതിനാൽ അന്യരോട് പറയരുത്.

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ത്രയോവിംശോ/ദ്ധ്യായഃ

# അഥ ചതുർവിംശോ/ദ്ധ്യായഃ

### ശ്രീനാരദ ഉവാച

1. നാരായണ മഹാഭാഗ ഗായത്ര്യാസ്തു സമാസതഃ
ശാന്ത്യാദികാൻ പ്രയോഗാംസ്തു വദസ്വ കരുണാനിധേ

മഹാഭാഗനായ നാരായണമഹർഷേ ഗായത്രീമന്ത്രം കൊണ്ടുള്ള ശാന്ത്യാദിപ്രയോഗങ്ങളെക്കുറിച്ച് കരുണാനിധിയായ അങ്ങ് എന്നോടു ചുരുക്കത്തിൽ പറഞ്ഞുതന്നാലും

### ശ്രീനാരായണ ഉവാച

2. അതിഗുഹ്യമിദം പൃഷ്ടം ത്വയാ ബ്രഹ്മതനൂദ്ഭവ
ന കസ്യാപി ച വക്തവ്യം ദുഷ്ടായ പിശുനായ ച

ഹേ ബ്രഹ്മപുത്ര, അങ്ങ് എന്നോടു ചോദിച്ച ഇക്കാര്യം അത്യന്തം രഹസ്യമായിട്ടുള്ളതാണ്. ദുഷ്ടനോടും പിശുനനോടും ഇതുപറയരുത്.

3. അഥ ശാന്തിം പയോക്താഭിഃ സമിദ്ഭിർജുഹുയാദ്ദ്വിജഃ
ശമീസമിദ്ഭിഃ ശാമ്യന്തി ഭൂതരോഗഗ്രഹാദയഃ

ശാന്തി ലഭിക്കാനായി ബ്രാഹ്മണൻ ചമത പാലിൽ മുക്കി ഹോമിക്കണം. വഹ്നിച്ചമത അപ്രകാരം ഹോമിച്ചാൽ ഭൂതബാധ, ഗ്രഹബാധ, രോഗങ്ങൾ തുടങ്ങിയവ ശമിക്കും.

4. ആർദ്രാഭിഃ ക്ഷീരവൃക്ഷസ്യ സമിദ്ഭിർജുഹുയാദ്ദ്വിജഃ
ജുഹുയാച്ഛകലൈർവാപി ഭൂതരോഗാദിശാന്തയേ

അത്തി അരയാൽ തുടങ്ങിയ ക്ഷീരവൃക്ഷങ്ങളുടെ ഇളംതണ്ടോ ശകലങ്ങളോ, ബ്രാഹ്മണൻ ഭൂതഗ്രഹരോഗശാന്തിക്കായി ഹോമിക്കുന്നു.

5. ജലേന തർപ്പയേത്സൂര്യം പാണിഭ്യാം ശാന്തിമാപ്നുയാത്
ജാനുദഘ്നേ ജലേ ജപ്ത്വാ സർവാൻ ദോഷാൻ ശമം നയേത്

രണ്ടുകൈയിലും വെള്ളം കോരി സൂര്യനു തർപ്പിച്ചാലും ശാന്തിലഭിക്കും. മുട്ടോളം വെള്ളത്തിൽ ഇറങ്ങിനിന്ന് ജപിക്കുന്നതുകൊണ്ട് സർവദോഷങ്ങൾക്കും ശാന്തി ലഭിക്കും.

6. കണ്ഠദഘ്നേ ജലേ ജപ്ത്വാ മുച്യേത് പ്രാണാന്തികാദ്ഭയാത്
സർവേഭ്യഃ ശാന്തികർമ്മേഭ്യോ നിമജ്യാപ്സു ജപഃ സ്മൃതഃ

കഴുത്തോളം വെള്ളത്തിൽ ഇറങ്ങിനിന്നു ജപിച്ചാൽ പ്രാണൻ ഉടൻ പൊയ്പ്പോകുമെന്ന ഭയം ഇല്ലാതാകും. വെള്ളത്തിൽ മുങ്ങിക്കിടന്നു കൊണ്ടുള്ള ജപം സർവശാന്തികർമ്മങ്ങളിൽവച്ചും ഉത്കൃഷ്ടമാകുന്നു.

**7. സൗവർണ്ണേ രാജതേ വാപി പാത്രേ താമ്രമയേ/പി വാ**
**ക്ഷീരവൃക്ഷമയേ വാപി നിർവ്രണേ മൃണ്മയേ/പി വാ**

സ്വർണ്ണപ്പാത്രത്തിലോ വെള്ളിപ്പാത്രത്തിലോ ചെമ്പുപാത്രത്തിലോ ക്ഷീരവൃക്ഷത്തടിയിൽ തീർത്ത പാത്രത്തിലോ പൊട്ടാത്ത മൺപാത്രത്തിലോ

**8. സഹസ്രം പഞ്ചഗവ്യേന ഹുത്വാ സുജ്വലിതേ/നലേ**
**ക്ഷീരവൃക്ഷമയൈഃ കാഷ്ഠൈഃ ശേഷം സമ്പാദയേച്ഛനൈഃ**

പഞ്ചഗവ്യമെടുത്ത് നന്നായി കത്തിയെരിയുന്ന തീയിൽ ആയിരംഉരു ഹോമിക്കുക. ക്ഷീരവൃക്ഷത്തിന്റെ വിറകാണ് ഉപയോഗിക്കേണ്ടത്. അതിൽ നിന്ന് പതുക്കെ 'ശേഷം' എടുക്കണം.

**9. പ്രത്യാഹുതിം സ്പൃശൻ ജപ്ത്വാ സഹസ്രം പാത്രസംസ്ഥിതം**
**തേന തം പ്രോക്ഷയേദ്ദേശം കുശൈർ മന്ത്രമനുസ്മരൻ**

പ്രത്യാഹുതിചെയ്തു പാത്രത്തിൽ വച്ചിരിക്കുന്ന 'ശേഷം' ആയിരം ഉരുതൊട്ടുജപിക്കണം.എന്നിട്ട് അതെടുത്ത് ബാധാസ്ഥലത്ത് മന്ത്രസ്മരണയോടെ ദർഭകൊണ്ട് പ്രോക്ഷിക്കണം.

**10. ബലിം കിരംസ്തതസ്തസ്മിൻ ധ്യായേത്തു പരദേവതാം**
**അഭിചാരസമുത്പന്നാം കൃത്വാ പാപം ച നശ്യതി**

പിന്നെ പരദേവതാധ്യാനത്തോടെ അവിടെ ബലിയും തൂകണം. അങ്ങനെ ചെയ്യ്താൽ ആഭിചാരം കൊണ്ടുള്ള സകലദോഷങ്ങളും നശിക്കും.

**11. ദേവഭൂതപിശാചാദ്യാ യദ്യേവം കുരുതേ വശേ**
**ഗൃഹ്യം ഗ്രാമം പുരം രാഷ്ട്രം സർവം തേഭ്യോ വിമുച്യതേ**

ഇങ്ങനെ ചെയ്താൽ ദേവഭൂതപിശാചാദികളെല്ലാം അവനു വശഗരാകും. ഗൃഹവും ഗ്രാമവും പുരവും രാഷ്ട്രവുമെല്ലാം അവർ ഉപേക്ഷിച്ചുപോകും.

**12. നിഖനേ മുച്യതേ തേഭ്യോ ലിഖനേ മദ്ധ്യതോ/പി ച**
**മണ്ഡലേ ശൂലമാലിഖ്യ പൂർവോക്തേ ച ക്രമേ/പി വാ**

ഭൂമികുഴക്കുമ്പോഴും അവരിൽനിന്ന് മുക്തരാകാം. ബാധാസ്ഥലത്തിന്റെ നടുക്ക് ഒരു ചതുഷ്കോണം വരയ്ക്കുക. അതിന്റെ നടുക്കായി ഒരു ശൂലവും വരയ്ക്കണം. മുൻപു പറഞ്ഞപ്രകാരം

**13. അഭിമന്ത്ര്യ സഹസ്രം തന്നിഖനേത് സർവശാന്തയേ**
**സൗവർണം രാജതം വാ/പി കുംഭം താമ്രമയം ച വാ**

ആയിരം ഉരുഗായത്രി അഭിമന്ത്രിച്ച് സർവശാന്തിക്കുവേണ്ടി അവിടം കുഴിക്കുക. അങ്ങനെ ചെയ്യ്താൽ ബാധ ഒഴിഞ്ഞുപോകും. സ്വർണ്ണമോ വെള്ളിയോ ചെമ്പോ കൊണ്ടുള്ളകുടമോ

**14. മൃണ്മയം വാ നവം ദിവ്യം സൂത്രവേഷ്ടിതമവ്രണം**
**സ്ഥണ്ഡിലേ സൈകതേ സ്ഥാപ്യ പൂരയേന്മന്ത്രവിജ്ജലൈഃ**

പൊട്ടാത്ത പുതിയ മൺകുടമോ മതി. അതിന്റെ പുറമേ നൂലുചുറ്റിയിട്ട് വെള്ള മണൽ വിരിച്ച് അതിൽ വയ്ക്കണം. മന്ത്രജ്ഞനായ ബ്രാഹ്മണൻ അതിൽ ജലം നിറയ്ക്കണം.

15. ദിഗ്ഭ്യ ആഹൃത്യ തീർത്ഥാനി ചതസൃഭ്യോ ദ്വിജോത്തമൈഃ
ഏലാചന്ദനകർപ്പൂരജാതീ പാടലമല്ലികാഃ

നാലുദിക്കുകളിലുമുള്ള തീർത്ഥങ്ങളിൽ നിന്ന് ബ്രാഹ്മണർ കൊണ്ടുവന്ന തീർത്ഥജലമാണ് അതിൽ നിറയ്ക്കേണ്ടത്. ഏലം, ചന്ദനം, കർപ്പൂരം, പിച്ചകം, പാതിരിപ്പൂ, മുല്ലപ്പൂ

16. ബില്വപത്രം തഥാക്രാന്താം ദേവീം വ്രീഹിയവാംസ്തിലാൻ
സർഷപാൻ ക്ഷീരവൃക്ഷാണാം പ്രവാളാനി ച നിക്ഷിപേത്

കൂവളത്തില, വിഷ്ണുക്രാന്തി, മൂവില, നെല്ല്, യവം, എള്ള്, കടുക്, ക്ഷീരവൃക്ഷങ്ങളുടെ തളിരുകൾ എന്നിവ അതിൽ ഇടണം.

17. സർവാണ്യഭിവിധായൈവം കുശകൂർച്ചസമന്വിതം
സ്നാതഃ സമാഹിതോ വിപ്രഃ സഹസ്രം മന്ത്രയേദ്ബുധഃ

ഇവയെല്ലാം വേണ്ടപോലെ അതിൽ നിക്ഷേപിച്ചിട്ട് ദർഭകൊണ്ട് കൂർച്ചവും കെട്ടി അതിൽ വയ്ക്കണം. വേദജ്ഞനായ വിപ്രൻ കുളിച്ച് ശുദ്ധനും ഏകാഗ്രചിത്തനുമായി ആയിരം ഉരു ഗായത്രി ജപിക്കണം.

18. ദിക്ഷു സൗരാനധീയീരൻ മന്ത്രാൻ വിപ്രാസ്ത്രയീവിദഃ
പ്രോക്ഷയേത് പായയേദേനം നീരം തേനാഭിഷിംചയേത്

ചുറ്റിലുമിരുന്ന് വേദജ്ഞരായ വിപ്രൻമാർ ആദിത്യമന്ത്രങ്ങൾ ഉരുവിടണം. ആ തീർത്ഥം തളിക്കുകയും കുടിക്കുകയും അഭിഷേകംചെയ്യുകയും ചെയ്താൽ,

19. ഭൂതരോഗാഭിചാരേഭ്യഃ സ നിർമുക്തഃ സുഖീ ഭവേത്
അഭിഷേകേണ മുച്യേത മൃത്യോരാസ്യഗതോ നരഃ

ഭൂതബാധ, രോഗപീഡ, ആഭിചാരദോഷം എന്നിവയിൽ നിന്ന് അവൻ മുക്തനായി സുഖിയായി ഭവിക്കും. അഭിഷേകം ചെയ്യുന്നതുമൂലം മൃത്യു മുന്നിലെത്തിയ മനുഷ്യൻപോലും മുക്തനാകും.

20. അവശ്യം കാരയേദ്വിദ്വാൻ രാജാ ദീർഘം ജിജീവിഷുഃ
ഗാവോ ദേയാശ്ച ഋത്വിഗ്ഭ്യ അഭിഷേകേ ശതം മുനേ

അറിവുള്ളവനും ദീർഘകാലം ജീവിക്കണമെന്ന് ആഗ്രഹിക്കുന്നവനുമായ രാജാവ് അവശ്യം ഈ അഭിഷേകം ചെയ്യിക്കണം. മഹർഷേ, ആ അവസരത്തിൽ ഋത്വിക്കുകൾക്ക് നൂറു ഗോക്കളെ ദാനം ചെയ്യുകയും വേണം.

21. ദക്ഷിണാ യേന വാ പുഷ്ടിർ യഥാശക്ത്യാ*ƒ*ഥവാ ഭവേത്
ജപേദശ്വത്ഥമാലഭ്യ മന്ദവാരേ ശതം ദ്വിജഃ

ധനത്തിനും കഴിവിനും അനുസൃതമായി ദക്ഷിണനൽകണം. അരയാൽച്ചുവട്ടിൽവച്ച് ശനിയാഴ്ച നൂറുരു ഗായത്രി ജപിക്കുന്ന വിപ്രൻ,

22. ഭൂതരോഗാഭിചാരേഭ്യോ മുച്യതേ മഹതോ ഭയാത്
ഗുഡൂച്യാഃ പർവവിച്ഛിന്നാഃ പയോക്താ ജുഹുയാദ്ദ്വിജഃ

ഭൂതബാധ, രോഗം, ആഭിചാരം തുടങ്ങിയ മഹാഭയങ്ങളിൽ നിന്ന് മുക്തനാകും. ചിറ്റമൃത് കഷണം കഷണമായി മുറിച്ച് പാലിൽമുക്കി ബ്രാഹ്മണൻ ഹോമിക്കണം.

23. **ഏവം മൃത്യുഞ്ജയോ ഹോമഃ സർവവ്യാധിവിനാശനഃ**
**ആമ്രസ്യ ജുഹുയാത് പത്രൈഃ പയോക്തൈർജ്വരശാന്തയേ**

ഇങ്ങനെ ചെയ്യുന്ന മൃത്യുഞ്ജയഹോമം സർവവ്യാധികളെയും നശിപ്പിക്കും. ജ്വരശാന്തിക്കുവേണ്ടി മാവിന്റെ ഇല പാലിൽ മുക്കി ഹോമിക്കാം.

24. **വചാഭിഃ പായസാക്താഭിഃ ക്ഷയം ഹുത്വാ വിനാശയേത്**
**മധുത്രിതയഹോമേന രാജയക്ഷ്മാ വിനശ്യതി**

വയമ്പ് പാലിൽമുക്കി ഹോമിച്ച് ക്ഷയത്തെ ഇല്ലാതാക്കാം. ത്രിമധുരം ഹോമിക്കുന്നതുകൊണ്ടും രാജക്ഷ്മാവ് (ക്ഷയം) നശിക്കും.

25. **നിവേദ്യ ഭാസ്കരായാന്നം പായസം ഹോമപൂർവകം**
**രാജയക്ഷ്മാഭിഭൂതം ച പ്രാശയേച്ഛാന്തിമാപ്നുയാത്**

ആദിത്യനു നിവേദിച്ച അന്നവും ഹോമപായസവും ഭക്ഷിച്ചാലും രാജയക്ഷ്മാവിനു ശാന്തിലഭിക്കും.

26. **ലതാഃ പർവസു വിച്ഛിദ്യ സോമസ്യ ജുഹുയാദ്ദ്വിജഃ**
**സോമേ സൂര്യേണ സംയുക്തേ പയോക്താഃ ക്ഷയശാന്തയേ**

മുട്ടുമുട്ടായി മുറിച്ചെടുത്ത സോമവല്ലി കറുത്തവാവിൻനാൾ പാലിൽ മുക്കി ഹോമിച്ചാൽ ക്ഷയത്തിനു ശാന്തി ഉണ്ടാകും.

27. **കുസുമൈഃ ശംഖവൃക്ഷസ്യ ഹുത്വാ കുഷ്ഠം വിനാശയേത്**
**അപസ്മാരവിനാശഃ സ്യാദപാമാർഗ്ഗസ്യ തണ്ഡുലൈഃ**

ശംഖപുഷ്പങ്ങൾ ഹോമിച്ച് കുഷ്ഠം ശമിപ്പിക്കാം. ചെറുകടലാടിയുടെ അരികൊണ്ടു ഹോമിച്ചാൽ അപസ്മാരവും

28. **ക്ഷീരവൃക്ഷസമിദ്ധോമാദുന്മാദോƒപി വിനശ്യതി**
**ഔദുംബരസമിദ്ധോമാദതിമേഹഃ ക്ഷയം വ്രജേത്**

ക്ഷീരവൃക്ഷത്തിന്റെ ചമത ഹോമിച്ചാൽ ഉന്മാദവും നശിക്കും. അത്തിച്ചമത ഹോമിച്ചാൽ അതിമേഹവും ക്ഷയിക്കും.

29. **പ്രമേഹം ശമയേദ്ധുത്വാ മധുനേക്ഷുരസേന വാ**
**മധുത്രിതയഹോമേന നയേച്ഛാന്തിം മസൂരികാം**

കരിമ്പിൻനീരോ തേനോ ഹോമിച്ചാൽ പ്രമേഹത്തിനു ശമനം ഉണ്ടാകും. ത്രിമധുരം ഹോമിക്കുന്നതുകൊണ്ട് മസൂരിക്കും ശാന്തിയുണ്ടാകും.

30. **കപിലാസർപിഷാ ഹുത്വാ നയേച്ഛാന്തിം മസൂരികാം**
**ഉദുംബരവടാശ്വത്ഥൈർ ഗോഗജാശ്വാമയം ഹരേത്**

കപിലനിറമുള്ള പശുവിന്റെ നെയ്യ് ഹോമിച്ചും മസൂരിയെ ശമിപ്പിക്കാം. അത്തി, അരയാൽ, പേരാൽ എന്നിവ ഹോമിച്ചാൽ ഗോക്കൾ, ആന, കുതിര തുടങ്ങിയ നാൽക്കാലികളുടെ രോഗം ശമിക്കും.

31. **പിപീലിമധുവല്മീകേ ഗൃഹേ ജാതേ ശതം ശതം**
**ശമീസമിദ്ഭിരന്നേന സർപിഷാ ജുഹുയാദ്ദ്വിജഃ**

ഗൃഹത്തിൽ ഉണ്ടാകുന്ന നൂറുകണക്കിന് എറുമ്പും, ഈച്ചയും, പുറ്റ്, വഹ്നിച്ചമത, ഹവിസ്സ്, നെയ്യ്, എന്നിവ ഹോമിച്ചും,

32. തദുത്ഥം ശാന്തിമായാതി ശേഷൈസ്തത്ര ബലിം ഹരേത്
അഭ്രസ്തനിതഭൂകമ്പലക്ഷ്യാദൗ വനവേതസഃ

ബാക്കി വരുന്നത് അവിടെ തൂവിയും ഒഴിവാക്കാം. അവയിൽ നിന്നുള്ള ഉപദ്രവവും ശമിക്കും. ഇടിമിന്നൽ ഭൂകമ്പം തുടങ്ങിയവകൊണ്ടുണ്ടാകുന്ന ആപത്തുകൾ കാട്ടുവഞ്ഞികൊണ്ട്

33. സപ്താഹം ജുഹുയാദേവം രാഷ്ട്രേ രാജ്യം സുഖീ ഭവേത്
യാം ദിശം ശതജപ്തേന ലോഷ്ഠേനാഭിപ്രതാഡയേത്

ഏഴു ദിവസം ഹോമിച്ചാൽ ഇല്ലാതാകും. രാജ്യത്തുള്ളവർക്കും സുഖം കിട്ടും. മൺകട്ട എടുത്ത് നൂറുരുജപിച്ച് ഏതുദിക്കിലേക്ക് എറിയുന്നുവോ,

34. തതോ ƒഗ്നിമരുതാദിഭ്യോ ഭയം തസ്യ വിനശ്യതി
മനസൈവ ജപേദേനാം ബദ്ധോ മുച്യേത ബന്ധനാത്

ആ ദിക്കിൽ നിന്നുണ്ടാകുന്ന തീയ്, കാറ്റ് തുടങ്ങിയവയിൽ നിന്ന് അവനു ഭയം ഉണ്ടാകുകയില്ല. മനസാ ജപിക്കുന്നതുകൊണ്ടുതന്നെ ഒരുവന് ബന്ധനത്തിൽ നിന്ന് മുക്തനാവാം.

35. ഭൂതരോഗവിഷാദിഭ്യഃ സ്പൃശൻ ജപ്ത്വാ വിമോചയേത്
ഭൂമാദിഭ്യോ വിമുച്യേത ജലം പീത്വാഭിമന്ത്രിതം

തൊട്ടുജപിച്ചാൽ ഭൂതബാധ, രോഗപീഡ, വിഷബാധ എന്നിവയിൽ നിന്ന് രക്ഷപെടാം. ജപിച്ച ജലം കുടിച്ചാൽ ഭൂതോപദ്രവത്തിൽ നിന്ന് മുക്തനാവാം.

36. അഭിമന്ത്ര്യ ശതം ഭസ്മ ന്യസേദ്ഭൂതാദിശാന്തയേ
ശിരസാ ധാരയേദ് ഭസ്മ മന്ത്രയിത്വാ തദിത്യൃചാ

ഭൂതാദിബാധ ശമിക്കാൻ നൂറുരു ജപിച്ച് ഭസ്മമിട്ടാൽ മതി. ഗായത്രി ജപിച്ചഭസ്മം ശിരസിൽ ധരിച്ചാൽ

37. സർവവ്യാധിവിനിർമുക്തഃ സുഖീ ജീവേച്ഛതം സമാഃ
അശക്തഃ കാരയേച്ഛാന്തിം വിപ്രം ദത്വാ തു ദക്ഷിണാം

സർവവ്യാധികളിൽ നിന്നും മുക്തനായി നൂറുവർഷം ജീവിക്കാം. അശക്തനാണെങ്കിൽ ബ്രാഹ്മണരെക്കൊണ്ട് ചെയ്യിച്ചിട്ട് ദക്ഷിണയും നൽകണം.

38. അഥപുഷ്ടിം ശ്രിയം ലക്ഷ്മീം പുഷ്പൈർഹുത്വാപ്നുയാദ്ദ്വിജഃ
ശ്രീകാമോ ജുഹുയാത്പത്മൈ രക്തൈഃ ശ്രിയമവാപ്നുയാത്

പുഷ്പങ്ങൾകൊണ്ട് ഹോമം നടത്തി ബ്രാഹ്മണനു സമൃദ്ധിയും ഐശ്വര്യവും ധനവും നേടാം. ഐശ്വര്യം ആഗ്രഹിക്കുന്നവൻ ചെന്താമരപ്പൂക്കൾ ഹോമിച്ചാൽ മതി, ഐശ്വര്യം നേടാം.

39. ഹുത്വാ ശ്രിയമവാപ്നോതി ജാതീപുഷ്പൈർനവൈഃ ശുഭൈഃ
ശാലിതണ്ഡുലഹോമേന ശ്രിയമാപ്നോതി പുഷ്കലാം

നല്ല പുതിയ പിച്ചകപ്പൂവ് ഹോമിച്ചാൽ ഐശ്വര്യം ലഭിക്കും. ചെന്നെല്ലരി ഹോമിച്ചാലും വലിയ ഐശ്വര്യം പ്രാപിക്കാം.

40. സമിദ്ഭിർ ബില്വവൃക്ഷസ്യ ഹുത്വാ ശ്രിയമവാപ്നുയാത്
ബില്വസ്യ ശകലൈർ ഹുത്വാ പത്രൈഃ പുഷ്പൈഃ ഫലൈരപി

കൂവളച്ചമത ഹോമിച്ചാലും ഐശ്വര്യം ഉണ്ടാകും. കൂവളത്തിന്റെ ശകലമോ, ഇലയോ പൂവോ കായോ,

41. ശ്രിയമാപ്നോതി പരമാം മൂലസ്യ ശകലൈരപി
സമിദ്ഭിർ വില്വവൃക്ഷസ്യ പായസേന ച സർപ്പിഷാ

മൂലത്തിന്റെ ശകലമോ ഹോമിച്ചാൽ അത്യധികമായ ഐശ്വര്യം നേടാം കൂവളത്തിന്റെ ചമത നെയ്യും പായസവും ചേർത്ത്

42. ശതം ശതം ച സപ്താഹം ഹുത്വാ ശ്രിയമവാപ്നുയാത്
ലാജൈസ്ത്രിമധുരോപേതൈർ ഹോമേ കന്യാമവാപ്നുയാത്

നൂറുവീതം ഏഴുദിവസം ഹോമിച്ചാൽ ഐശ്വര്യം ഉണ്ടാകും. മലര് ത്രിമധുരത്തോടുകൂടി ഹോമിച്ചാൽ ഇഷ്ടപ്പെട്ട കന്യകയെ ലഭിക്കും.

43. അനേന വിധിനാ കന്യാ വരമാപ്നോതി വാഞ്ഛിതം
രക്തോല്പലശതം ഹുത്വാ സപ്താഹം ഹേമ ചാപ്നുയാത്

ഇങ്ങനെ ചെയ്താൽ കന്യകയ്ക്ക് ഇഷ്ടപ്പെട്ട വരനെയും ലഭിക്കും. ചെന്താമര നൂറുവീതം ഏഴുദിവസം ഹോമിച്ചാൽ സ്വർണ്ണം ലഭിക്കും.

44. സൂര്യബിംബേ ജലം ഹുത്വാ ജലസ്ഥം ഹേമ ചാപ്നുയാത്
അന്നം ഹുത്വാപ്നുയാദന്നം വ്രീഹീൻ വ്രീഹിപതിർഭവേത്

സൂര്യബിംബത്തിൽ ജലം അർച്ചിച്ചാൽ വെള്ളത്തിൽ കിടക്കുന്ന സ്വർണ്ണം ലഭിക്കും. അന്നം ഹോമിച്ചാൽ അന്നവും വ്രീഹി ഹോമിച്ചാൽ വ്രീഹിപതിത്വവും ലഭിക്കും.

45. കരീഷചൂർണ്ണൈർവത്സസ്യ ഹുത്വാ പശുമവാപ്നുയാത്
പ്രിയംഗുപായസാജ്യൈശ്ച ഭവേദ്ധോമാദിഭിഃ പ്രജാ

കന്നുകുട്ടികളുടെ ഉണങ്ങിയ ചാണകപ്പൊടി ഹോമിച്ചാൽ പശുക്കളെ കിട്ടും. തിനയും നെയ്യും പായസവും ഹോമിച്ചാൽ സന്താനാഭിവൃദ്ധിയുണ്ടാകും.

46. നിവേദ്യ ഭാസ്കരായാന്നം പായസം ഹോമപൂർവകം
ഭോജയേത്തദൃതുസ്നാതാം പുത്രം പരമവാപ്നുയാത്

ആദിത്യന് ഹോമത്തോടുകൂടി അന്നവും പായസവും നിവേദിച്ചിട്ട് ആ പായസാന്നം ഋതുസ്നാതയെ ഭുജിപ്പിച്ചാൽ സത്പുത്രനുണ്ടാകും.

47. സപ്രരോഹാഭിരാർദ്രാഭിരായുർ ഹുത്വാ സമാപ്നുയാത്
സമിദ്ഭിഃ ക്ഷീരവൃക്ഷസ്യ ഹുത്വായുഷമവാപ്നുയാൽ

അഗ്രഭാഗത്തോടുകൂടിയ ഉണങ്ങാത്ത പ്ലാശിൻ ചമത ഹോമിച്ചാൽ ആയുസ്സുവർദ്ധിക്കും. ക്ഷീര വൃക്ഷത്തിന്റെ, ചമതഹോമിച്ചാലും ആയുസ്സു വർദ്ധിക്കും.

48. സപ്രരോഹാഭിരാർദ്രാഭീ രക്താഭിർമധുരത്രയൈഃ
വ്രീഹീണാം ച ശതം ഹുത്വാ ഹേമ ചായുരവാപ്നുയാത്

ക്ഷീരവൃക്ഷത്തിന്റെ ഉണങ്ങാത്ത ചെമന്ന തളിർച്ചില്ലകൾ ത്രിമധുരത്തിൽ മുക്കിയതും വ്രീഹിയും നൂറുവീതം ഹോമിച്ചാൽ സ്വർണ്ണവും ആയുസ്സും നേടാം.

**49. സുവർണ്ണകുഡ്മളം ഹുത്വാ ശതമായുരവാപ്നുയാത്**
**ദൂർവാഭിഃ പയസാ വാപി മധുനാ സർപിഷാപി വാ**

സ്വർണ്ണനിറമുള്ള താമരമൊട്ട് ഹോമിച്ചാൽ ശതായുസ്സായി ഭവിക്കും. കറുകപ്പുല്ല്, പാലോ തേനോ നെയ്യോ ചേർത്ത്,

**50. ശതം ശതം ച സപ്താഹമപമൃത്യും വ്യപോഹതി**
**ശമീ സമിദ്ഭിരന്നേന പയസാ വാ ച സർപിഷാ**

നൂറു നൂറു വീതം ഏഴുദിവസം ഹോമിച്ചാൽ അപമൃത്യു ഒഴിവാകും. വഹ്നിച്ചമതയും ഹവിസ്സും പാലോ നെയ്യോ കൂട്ടി,

**51. ശതം ശതം ച സപ്താഹമപമൃത്യും വ്യപോഹതി**
**ന്യഗ്രോധസമിധോ ഹുത്വാ പായസം ഹോമയേത്തതഃ**

ഏഴുദിവസം നൂറുവീതം ഹോമിച്ചാൽ അപമൃത്യു ഉണ്ടാവില്ല. ആലിൻചമത ഹോമിച്ചശേഷം പായസം ഹോമിക്കണം.

**52. ശതം ശതം ച സപ്താഹമപമൃത്യും വ്യപോഹതി**
**ക്ഷീരാഹാരോ ജപേന്മൃത്യോഃ സപ്താഹാദ്വിജയീ ഭവേത്**

അങ്ങനെ ഏഴുദിവസം നൂറുവീതം ഹോമിച്ചാൽ അപമൃത്യു ഒഴിവാകും. പാലുമാത്രം കഴിച്ചുകൊണ്ട് ഏഴുനാൾ ജപിച്ചാലും അപമൃത്യുവിനെ ജയിക്കാം.

**53. അനശ്നൻ വാഗ്യതോ ജപ്ത്വാ ത്രിരാത്രം മുച്യതേ യമാത്**
**നിമജ്യാപ്സു ജപേദേവ സദ്യോ മൃത്യോർവിമുച്യതേ**

ഉപവാസത്തോടെ മൗനിയായി മൂന്നുദിവസം ജപിച്ചാലും യമനിൽ നിന്ന് മുക്തനാവാം. വെള്ളത്തിൽ മുങ്ങിക്കിടന്നുകൊണ്ട് ജപിച്ചാൽ പെട്ടെന്നു മൃത്യുവിമുക്തനാകും.

**54. ജപേദ്ബില്വം സമാശ്രിത്യ മാസം രാജ്യമവാപ്നുയാത്**
**ബില്വം ഹുത്വാഽപ്നുയാദ്രാജ്യം സമൂലഫലപല്ലവം**

ബില്ലമൂലത്തിൽ ചെന്നിരുന്ന് ഒരു മാസം ജപിക്കുന്നതുകൊണ്ട് രാജ്യം നേടാം. വേരും കായും തളിരും ഉൾപ്പെടെ ബില്വം, ഹോമിച്ചാൽ രാജ്യം ലഭിക്കും.

**55. ഹുത്വാ പത്മശതം മാസം രാജ്യമാപ്നോത്യകണ്ടകം**
**യവാഗൂം ഗ്രാമമാപ്നോതി ഹുത്വാ ശാലിസമന്വിതം**

നൂറു താമരപ്പൂവീതം ഒരുമാസം ഹോമിച്ചാൽ ശത്രുരഹിതമായ രാജ്യം ലഭിക്കും. വരിനെല്ലരിക്കഞ്ഞിയും അതിന്റെ ചോറും കൂടി ഹോമിച്ചാൽ ഗ്രാമം ലഭിക്കും.

**56. അശ്വത്ഥസമിധോ ഹുത്വാ യുദ്ധാദൗ ജയമാപ്നുയാത്**
**അർക്കസ്യസമിധോ ഹുത്വാ സർവത്ര വിജയീ ഭവേത്**

അരയാലിൻചമത ഹോമിച്ചാൽ യുദ്ധാദികളിൽ ജയിക്കാം. എരുക്കിൻ ചമതയാണെങ്കിൽ സർവത്ര വിജയിയായി ഭവിക്കും.

57. സംയുക്തൈഃ പയസാ പത്രൈഃ പുഷ്പൈർവാ വേതസസ്യ ച
പായസേനസമം ഹുത്വാ സപ്താഹം വൃഷ്ടിമാപ്നുയാത്

ആറ്റുവഞ്ചിയുടെ ഇലയും പൂവും പാലിൽ മുക്കി പായസത്തോടുകൂടി നൂറുവീതം ഏഴുദിവസം ഹോമിച്ചാൽ മഴ ഉണ്ടാകും.

58. നാഭിദഘ്നേ ജലേ ജപ്ത്വാ സപ്താഹം വൃഷ്ടിമാപ്നുയാത്
ജലേ ഭസ്മശതം ഹുത്വാ മഹാവൃഷ്ടിം നിവാരയേത്

നാഭിയോളം വെള്ളത്തിൽ ഇറങ്ങിനിന്ന് ഏഴുദിവസം ജപിച്ചാലും മഴകിട്ടും. ഭസ്മം അഭിമന്ത്രിച്ച് ജലത്തിൽ ഹോമിച്ചാൽ പേമാരി നിന്നുപോകും.

59. പാലാശീഭിരവാപ്നോതി സമിദ്ഭിർ ബ്രഹ്മവർച്ചസം
പാലാശകുസുമൈർഹുത്വാ സർവാഭീഷ്ടമവാപ്നുയാത്

പ്ലാശിൻ ചമത ഹോമിച്ചാൽ ബ്രഹ്മതേജസ്സ് വർദ്ധിക്കും. പ്ലാശിന്റെ പൂവ് ഹോമിച്ചാൽ സർവാഭീഷ്ടങ്ങളും നേടാം.

60. പയോ ഹുത്വാഽപ്നുയാന്മേധാമാജ്യം ബുദ്ധിമവാപ്നുയാത്
അഭിമന്ത്ര്യ പിബേദ് ബ്രാഹ്മം രസം മേധാമവാപ്നുയാത്

പാല് ഹോമിക്കുന്നതുകൊണ്ട് മേധാശക്തിയും നെയ്യ് ഹോമിക്കുന്നതുകൊണ്ട് ബുദ്ധിശക്തിയും ലഭിക്കും. അഭിമന്ത്രിച്ച ജലം സേവിച്ചാലും മേധാശക്തി ഉണ്ടാകും.

61. പുഷ്പഹോമേ ഭവേദ്വാസസ്തന്തുഭിസ്തദ്വിധം പടം
ലവണം മധുസംമിശ്രം ഹുത്വേഷ്ടം വശമാനയേത്

പൂക്കൾ ഹോമിച്ചാൽ വസ്ത്രവും നൂല് ഹോമിച്ചാൽ അതിന് അനുരൂപമായ വസ്ത്രവും ലഭിക്കും. ഉപ്പ് തേനുംചേർത്ത് ഹോമിച്ചാൽ ഇഷ്ടപ്പെട്ടവനെ വശത്താക്കാം.

62. നയേദിഷ്ടം വശം ഹുത്വാ ലക്ഷ്മീം പുഷ്പൈർ മധുപ്ലുതൈഃ
നിത്യമഞ്ജലിനാത്മാനമഭിഷിഞ്ചേജ്ജലേ സ്ഥിതഃ

ഇഷ്ടപ്പെട്ടവനേയും ലക്ഷ്മിയേയും വശത്താക്കാം തേനിൽ മുക്കി പൂക്കൾ ഹോമിച്ചാൽ. വെള്ളത്തിൽ നിന്നുകൊണ്ട് കൈയിൽ വെള്ളം കോരി തന്നെത്തന്നെ അഭിഷേകം ചെയ്താൽ

63. മതിമാരോഗ്യമായുഷ്യമഗ്ര്യം സ്വാസ്ഥ്യമവാപ്നുയാത്
കുര്യാദ്വിപ്രോഽന്യമുദ്ദിശ്യ സോഽപി പുഷ്ടിമവാപ്നുയാത്

ബുദ്ധിയും ആരോഗ്യവും ആയുസ്സും ഉത്തമമായ സ്വാസ്ഥ്യവും ഉണ്ടാകും. അന്യരെ ഉദ്ദേശിച്ച് വിപ്രൻ അങ്ങനെ ചെയ്താൽ അവനും ഫലം ലഭിക്കും.

64. അഥ ചാരുവിധിർമാസം സഹസ്രം പ്രത്യഹം ജപേത്
ആയുഷ്കാമഃ ശുചൗ ദേശേ പ്രാപ്നുയാദായുരുത്തമം

ശുചിയായ സ്ഥലത്തിരുന്ന് ദിവസവും ആയിരംവീതം വിധിപൂർവ്വം ഒരു മാസം ജപിക്കുന്നവന് ദീർഘായുസ്സുണ്ടാകും.

65. ആയുരാരോഗ്യകാമസ്തു ജപേന്മാസദ്വയം ദ്വിജഃ
ഭവേദായുഷ്യമാരോഗ്യം ശ്രിയൈ മാസത്രയം ജപേത്

ആയുസ്സും ആരോഗ്യവും ആഗ്രഹിക്കുന്നവൻ രണ്ടുമാസം ജപിച്ചാൽ അവന് അവ ലഭിക്കും. ശ്രീ കൂടി വേണമെങ്കിൽ മൂന്നു മാസം ജപിക്കണം.

66. ആയുഃ ശ്രീപുത്രദാരാദ്യാശ്ചതുർഭിശ്ച യശോ ജപാത്
പുത്രദാരായുരാരോഗ്യം ശ്രിയം വിദ്യാം ച പഞ്ചഭിഃ

ആയുസ്സും ആരോഗ്യവും ഭാര്യാപുത്രന്മാരും കീർത്തിയും ലഭിക്കും നാലുമാസം ജപിച്ചാൽ. അഞ്ചുമാസം ജപിച്ചാൽ പുത്രൻ, ഭാര്യ, ആരോഗ്യം, ആയുസ്സ്, ശ്രീ, വിദ്യ എന്നിവ നേടാം.

67. ഏവമേവോത്തരാൻ കാമാൻ മാസൈരേവോത്തരൈർവ്രജേത്
ഏകപാദോ ജപേദൂർധ്വബാഹുഃ സ്ഥിത്വാ നിരാശ്രയഃ

ഇങ്ങനെ ആഗ്രഹങ്ങൾ ഏറിയേറിവരുന്നതിനനുസരിച്ച് മാസങ്ങളും കൂട്ടികൊണ്ടുവരണം. ഒരു കാൽ മാത്രം നിലത്തൂന്നി ഊർധ്വബാഹുവായി ഒന്നും താങ്ങില്ലാതെ നിന്നുകൊണ്ട്,

68. മാസം ശതത്രയം തിസ്രഃ സർവാൻ കാമാനവാപ്നുയാത്
ഏവം ശതോത്തരം ജപ്ത്വാ സഹസ്രം സർവമാപ്നുയാത്

മുന്നൂറുരുവീതം മൂന്നു മാസം ജപിച്ചാൽ സകലകാമങ്ങളും സിദ്ധിക്കും. ഇങ്ങനെ ആയിരത്തിഒരു നൂറു ജപിച്ചാൽ എന്തും നേടാം.

69. രുദ്ധ്വാ പ്രാണമപാനം ച ജപേന്മാസം ശതത്രയം
യദിച്ഛേത്തദവാപ്നോതി സഹസ്രാത്പരമവാപ്നുയാത്

പ്രാണാപാനവായുക്കളെ നിയന്ത്രിച്ച് മുന്നൂറു വീതം ഒരു മാസം ജപിച്ചാൽ ആഗ്രഹിക്കുന്നതെന്തും ലഭിക്കും. ആയിരം വീതം ജപിച്ചാൽ മുക്തിയും കിട്ടും.

70. ഏകപാദോ ജപേദൂർധ്വബാഹൂ രുധ്വാ*ƒ*നിലം വശീ
മാസം ശതമവാപ്നോതി യദിച്ഛേദിതി കൗശികഃ

ഒറ്റക്കാലിൽ നിന്ന് ഊർധ്വബാഹുവായി പ്രാണനെ നിയന്ത്രിച്ച് നൂറുവീതം ഒരുമാസം ജപിച്ചാൽ ആഗ്രഹിക്കുന്നതു ലഭിക്കുമെന്നാണ് കൗശികന്റെ മതം.

71. ഏവം ശതത്രയം ജപ്ത്വാ സഹസ്രം സർവ്വമാപ്നുയാത്
നിമജ്ജ്യാപ്സു ജപേന്മാസം ശതമിഷ്ടമവാപ്നുയാത്

ഇങ്ങനെ മൂന്നു ലക്ഷം ജപിച്ചാൽ സകലതും നേടാം. വെള്ളത്തിൽ മുങ്ങിക്കിടന്ന് നൂറുവീതം ഒരു മാസം ജപിച്ചാൽ ഏത് അഭിഷ്ടവും നേടാം.

72. ഏവം ശതത്രയം ജപ്ത്വാ സഹസ്രം സർവമാപ്നുയാത്
ഏകപാദോ ജപേദൂർധ്വബാഹു രുധ്വാ നിരാശ്രയഃ

ഇങ്ങനെ മൂന്നു ലക്ഷം ജപിച്ചാൽ സർവ്വാഭിഷ്ടങ്ങളും ലഭിക്കും. ഒറ്റക്കാലിൽ താങ്ങില്ലാതെ ഊർധ്വബാഹുവായി നിന്ന് പ്രാണനെ നിയന്ത്രിച്ച്.

73. നക്തമശ്നൻ ഹവിഷ്യാന്നം വത്സരാദൃഷിതാമിയാത്
ഗീരമോഘാ ഭവേദേവം ജപ്ത്വാ സംവത്സരദ്വയം

രാത്രി ഹവിഷ്യാന്നം മാത്രം ഭുജിച്ചുകൊണ്ടു ഒരു വർഷം ജപിച്ചാൽ ഋഷിത്വം പ്രാപിക്കാം. രണ്ടു സംവത്സരം ഇങ്ങനെ ജപിച്ചാൽ ശാപാനുഗ്രഹശക്തി ഉള്ളവനായി ഭവിക്കും.

74. ത്രിവത്സരം ജപേദേവം ഭവേത് ത്രൈകാലദർശനം
ആയാതി ഭഗവാൻ ദേവശ്ചതുഃ സംവത്സരം ജപേത്

മൂന്നു സംവത്സരം ഇങ്ങനെ ജപിച്ചാൽ ത്രികാലജ്ഞാനമുണ്ടാകും. നാലുവർഷമായാൽ ആദിത്യ ഭഗവാൻ നേരിട്ടുവന്ന് ദർശനം നൽകും.

75. പഞ്ചഭിർവത്സരൈരേവമണിമാദി ഗുണോ ഭവേത്
ഏവം ഷഡ്വത്സരം ജപ്ത്വാ കാമരൂപിത്വമാപ്നുയാത്

അഞ്ചുവർഷം ഇങ്ങനെ ജപിച്ചാൽ അണിമാദ്യഷ്ടൈശ്വര്യങ്ങൾ ഉള്ളവനായി ഭവിക്കും. ആറുവർഷം ഇങ്ങനെ ജപിച്ചാൽ കാമരൂപിത്വവും കിട്ടും.

76. സപ്തഭിർവത്സരൈരേവമമരത്വമവാപ്നുയാത്
മനുത്വം നവഭിഃ സിദ്ധമിന്ദ്രത്വം ദശഭിർഭവേത്

ഏഴു സംവത്സരമിങ്ങനെ ജപിക്കുന്നതുകൊണ്ട് അമരത്വം നേടാം. ഒമ്പതുകൊണ്ട് മനുത്വവും പത്തുകൊണ്ട് ഇന്ദ്രത്വവും ലഭിക്കും.

77. ഏകാദശഭിരാപ്നോതി പ്രാജാപത്യം തു വത്സരൈഃ
ബ്രഹ്മത്വമാപ്നുയാദേവം ജപ്ത്വാ ദ്വാദശവത്സരാൻ

പതിനൊന്നുവത്സരം ജപിക്കുന്നതുകൊണ്ട് പ്രാജാപത്യവും പന്ത്രണ്ടുവത്സരം ഇങ്ങനെ ജപിക്കുന്നതുകൊണ്ട് ബ്രഹ്മത്വവും ലഭിക്കും.

78. ഏതേനൈവ ജിതാ ലോകാസ്തപസാ നാരദാദിഭിഃ
ശാകമന്യേ പരേ മൂലം ഫലമന്യേ പയഃ പരേ

ഈ വ്രതം അനുഷ്ഠിച്ചതുകൊണ്ടാണ് നാരദാദികൾ മൂന്നു ലോകവും ജയിച്ചത്. ചിലർ സസ്യം മാത്രം കഴിച്ചുകൊണ്ട് തപസ്സുചെയ്തു. ചിലർ കിഴങ്ങ്, ചിലർ ഫലം, മറ്റുചിലർ പാല്;

79. ഘൃതമന്യേ പരേ സോമമപരേ ചരുവൃത്തയഃ
ഋഷയഃ പക്ഷമശ്നന്തി കേചിദ്ഭൈക്ഷ്യാശിനോഽഹനി

ചിലർ നെയ്യ്, ചിലർ സോമരസം; മറ്റു ചിലർ ഭിക്ഷാന്നം; ഇങ്ങനെ എന്തെങ്കിലും ഭക്ഷിച്ച് ഒരുപക്ഷം കഴിക്കും, ചിലർ പകൽ ഭിക്ഷാന്നം മാത്രം കഴിക്കുന്നവരാകും.

80. ഹവിഷ്യമപരേഽശ്നന്തഃ കുർവ്വന്ത്യേവ പരം തപഃ
അഥ ശുദ്ധ്യൈ രഹസ്യാനാം ത്രിസഹസ്രം ജപേദ്വിജഃ

മറ്റു ചിലർ ഹവിഷ്യാന്നം ഭക്ഷിച്ചുകൊണ്ട് തീവ്രതപസ്സു ചെയ്യുന്നവരാണ്, പാപശുദ്ധിക്കുവേണ്ടി ബ്രാഹ്മണൻ മൂവായിരം ഉരു ഗായത്രി ജപിക്കണം.

81. മാസം ശുദ്ധോ ഭവേസ്തേയാൻ സുവർണസ്യ ദ്വിജോത്തമഃ
ജപേന്മാസം ത്രിസാഹസ്രം സുരാപഃ ശുദ്ധിമാപ്നുയാത്

ഒരു മാസം ജപിച്ചാൽ ബ്രാഹ്മണന് സ്വർണ്ണം മോഷ്ടിച്ച പാപം തീരും. മൂവായിരം ഉരുവീതം ഒരു മാസം മുടങ്ങാതെ ജപിച്ചാൽ മദ്യപന്ന് ശുദ്ധനാകാം.

82. മാസം ജപേത്ത്രിസാഹസ്രം ശുചിഃ സ്യാദ്ഗുരുതല്പഗഃ
ത്രിസഹസ്രം ജപേന്മാസം കുടീം കൃത്വാ വനേ വസൻ

മൂവായിരം ഉരു വീതം ഒരു മാസം ജപിച്ചാൽ ഗുരുപത്നിയെ പ്രാപിച്ച ദോഷം തീരും. കുടിൽ കെട്ടി വനത്തിൽ വസിച്ചുകൊണ്ട് മൂവായിരം വീതം ഒരു മാസം ജപിച്ചാൽ,

**83. ബ്രഹ്മഹാ മുച്യതേ പാപാദിതി കൗശികഭാഷിതം**
**ദ്വാദശാഹം നിമജ്ജ്യാപ്സു സഹസ്രം പ്രത്യഹം ജപേത്**

ബ്രഹ്മഹത്യാപാപം തീരുമെന്ന് കൗശികൻ പറയുന്നു. ദിവസവും ആയിരം ഉരു വെള്ളത്തിൽ മുങ്ങിക്കിടന്നുകൊണ്ടു പന്ത്രണ്ടുദിവസം ജപിച്ചാൽ,

**84. മുച്യേരന്നംഹസഃ സർവേ മഹാപാതകിനോ ദ്വിജാഃ**
**തിസാഹസ്രം ജപേന്മാസം പ്രാണാനായമ്യ വാഗ്യതഃ**

മഹാപാതകികളായ ബ്രാഹ്മണരെല്ലാം പാപവിമുക്തരാകും, പ്രാണനെ നിയന്ത്രിച്ച് മൗനിയായി മൂവായിരം ഉരു വീതം ഒരു മാസം ജപിച്ചാൽ.

**85. മഹാപാതകയുക്തോ വാ മുച്യതേ മഹതോ ഭയാത്**
**പ്രാണായാമസഹസ്രേണ ബ്രഹ്മഹാ/പി വിശുദ്ധ്യതി**

മഹാപാതകങ്ങൾ ചെയ്തവനായാലും മഹാഭയത്തിൽ നിന്ന് രക്ഷനേടാം. ആയിരം പ്രാണായാമം കൊണ്ട് ബ്രഹ്മഹത്യ ചെയ്തവനും ശുദ്ധനാകാം.

**86. ഷട്കം ത്വഭ്യസേദൂർധ്വം പ്രാണാപാനൗ സമാഹിതഃ**
**പ്രാണായാമോ ഭവേദേഷ സർവ്വപാപപ്രാണാശനഃ**

ഏകാഗ്രതയോടെ പ്രാണായാമം ചെയ്ത് പ്രാണാപാനന്മാരെ സമമാക്കണം. ഈ പ്രാണായാമം സർവ്വപാപങ്ങളെയും ഇല്ലാതാക്കുന്നതാണ്.

**87. സഹസ്രമഭ്യസേന്മാസം ക്ഷിതിപഃ ശുചിതാമിയാത്**
**ദ്വാദശാഹം ത്രിസാഹസ്രം ജപേദ്ധി ഗോവധേ ദ്വിജഃ**

ഇങ്ങനെ ആയിരം വീതം ഒരു മാസം ചെയ്ത് രാജാവിന് ശുദ്ധനാകാം. ദിവസവും മൂവായിരം വീതം പന്ത്രണ്ടുദിവസം ഗായത്രി ജപിച്ചാൽ ബ്രാഹ്മണന്റെ ഗോഹത്യാപാപം തീരും.

**88. അഗമ്യാഗമനസ്തേയഹനനാഭക്ഷ്യഭക്ഷണേ**
**ദശസാഹസ്രമഭ്യസ്താ ഗായത്രീ ശോധയേദ്ദ്വിജം**

അഗമ്യാഗമനം, മോഷണം, കൊല, അഭക്ഷ്യഭക്ഷണം എന്നിവകൊണ്ട് ബ്രാഹ്മണനുണ്ടാവുന്ന അശുദ്ധി പതിനായിരം ഉരു ഗായത്രി ജപിക്കുന്നതുകൊണ്ട് തീരും.

**89. പ്രാണായാമശതം കൃത്വാ മുച്യതേ സർവ്വകില്ബിഷാത്**
**സർവേഷാമേവ പാപാനാം സങ്കരേ സതി ശുദ്ധയേ**

നൂറു പ്രാണായാമം ചെയ്താൽ സർവപാപങ്ങളിൽ നിന്നും മുക്തനാവാം. സകലപാപങ്ങളും കൂടിക്കലർന്നിട്ടുണ്ടെങ്കിൽ ശുദ്ധിക്കുവേണ്ടി,

**90. സഹസ്രമഭ്യസേന്മാസം നിത്യജാപീ വനേ വസൻ**
**ഉപവാസസമം ജപ്യം ത്രിസഹസ്രം തദിത്യൃചം**

വനത്തിൽ വസിച്ചുകൊണ്ട് നിത്യവും ആയിരം വീതം ഒരു മാസം ജപിക്കണം. ഉപവാസത്തോടുകൂടി ഗായത്രി മൂവായിരം ഉരു ജപിക്കുകയുമാവാം.

**91. ചതുർവിംശതിസാഹസ്രമഭ്യസ്താ കൃച്ഛ്രസംജ്ഞിതാ**
**ചതുഃ ഷഷ്ഠിസഹസ്രാണി ചാന്ദ്രയണസമാനി തു**

ഇരുപത്തിനാലായിരം ഉരു ജപിച്ചാൽ 'കൃച്ഛ്ര'വ്രതമായി. അറുപത്തിനാലായിരമായാൽ അത് ചാന്ദ്രായണത്തിനു തുല്യമാണ്.

**92. ശതകൃത്വോഭ്യസേന്നിത്യം പ്രാണാനായമ്യ സന്ധ്യയോഃ**
**തദിത്യൂചമവാപ്നോതി സർവപാപപക്ഷയം പരം**

നിത്യവും സന്ധ്യകളിൽ പ്രാണായാമം ചെയ്തിട്ട് നൂറുരു ഗായത്രി ജപിച്ചാൽ സർവപാപങ്ങളും പൂർണ്ണമായി നശിക്കും.

**93. നിമജ്ജ്യാപ്സു ജപേന്നിത്യം ശതകൃത്വസ്തദിത്യൃചം**
**ധ്യായൻ ദേവീം സൂര്യരൂപാം സർവപാപൈഃ പ്രമുച്യതേ**

വെള്ളത്തിൽ മുങ്ങിക്കിടന്ന് ദിവസവും നൂറു ഗായത്രി സൂര്യരൂപയായി ദേവിയെ ധ്യാനിച്ചുകൊണ്ടു ജപിച്ചാൽ സർവപാപങ്ങളിൽ നിന്നു മുക്തനാകാം.

**94. ഇതിതേ സമ്യഗാഖ്യാതാഃ ശാന്തിശുദ്ധ്യാദികല്പനാഃ**
**രഹസ്യാതിരഹസ്യാശ്ച ഗോപനീയസ്ത്വയാ സദാ**

ഇങ്ങിനെ ഞാൻ അങ്ങയോട് ശാന്തി ശുദ്ധ്യാദി സങ്കല്പങ്ങളെപ്പറ്റി പറഞ്ഞു. അത്യന്തം രഹസ്യമായ ഇത് അങ്ങ് സദാ ഗോപ്യമാക്കി വെച്ചുകൊള്ളണം.

**95. ഇതിസംക്ഷേപതഃ പ്രോക്തഃ സദാചാരസ്യ സംഗ്രഹഃ**
**വിധിനാചരണാദസ്യ മായാ ദുർഗാ പ്രസീദതി**

ഇങ്ങനെ സദാചാരസംഗ്രഹം ചുരുക്കി പറഞ്ഞുകഴിഞ്ഞു. ഇത് വിധിപൂർവം ആചരിച്ചാൽ മായാദേവിയായ ദുർഗ പ്രസാദിക്കും.

**96. നൈമിത്തികം ച നിത്യം ച കാമ്യകർമ്മ യഥാവിധി**
**ആചരേന്മനുജഃ സോഽയം ഭുക്തിമുക്തി ഫലാപ്തി ഭാക്**

നൈമിത്തികവും നിത്യവും കാമ്യവുമായ കർമ്മങ്ങൾ യഥാവിധി മനുഷ്യൻ ആചരിച്ചാൽ അവന് ഭുക്തിയുടേയും മുക്തിയുടേയും ഫലപ്രാപ്തി ഉണ്ടാകും.

**97. ആചാരഃ പ്രഥമോ ധർമ്മോ ധർമ്മസ്യ പ്രഭുരീശ്വരീ**
**ഇത്യുക്തം സർവശാസ്ത്രേഷു സദാചാരഫലം മഹത്**

ആചാരമാണ് പ്രഥമധർമ്മം. ധർമ്മത്തിന്റെ പ്രഭു പരമേശ്വരിയുമാണ്. എന്നിങ്ങനെ സർവശാസ്ത്ര ങ്ങളിലും പറഞ്ഞിട്ടുണ്ട്. സദാചാരത്തിന്റെ ഫലം മഹത്താണ്.

**98. ആചാരവാൻ സദാ പൂതഃ സദൈവാചാരവാൻ സുഖീ**
**ആചാരവാൻ സദാ ധന്യഃ സത്യം സത്യം ച നാരദ**

ആചാരമനുഷ്ഠിക്കുന്നവൻ സദാ പരിശുദ്ധനാണ്. അവൻ സദാ സുഖിയാണ്. അവൻ സദാ ധന്യനാണ്. ഹേ നാരദ, ഇതു സത്യമാണ്, സത്യമാണ്.

**99. ദേവീപ്രസാദജനകം സദാചാരവിധാനകം**
**യദപി ശൃണുയാന്മർത്ത്യോ മഹാസമ്പത്തിസൗഖ്യഭാക്**

ദേവീപ്രസാദജനകമാണ് സദാചാരവിധി. അതുകേട്ടാൽപോലും മനുഷ്യന് മഹാസമ്പത്തും സൗഖ്യവും ഉണ്ടാകും.

100. സദാചാരേണ സിദ്ധേച്ച ഐഹികാമുഷ്മികം സുഖം
തദേവ തേ മയാ പ്രോക്തം കിമന്യത് ശ്രോതുമിച്ഛസി

സദാചാരാനുഷ്ഠാനത്താൽ ഐഹികവും ആമുഷ്മികവുമായ സുഖം സിദ്ധിക്കും. അതുകൊണ്ടാണ് ഇതു ഞാൻ അങ്ങയോടു പറഞ്ഞത്. ഇനി എന്താണ് അങ്ങേയ്ക്കു കേൾക്കേണ്ടത്?

ഇതി ശ്രീ ദേവീഭാഗവതേ ഏകാദശസ്കന്ധേ
ചതുർവിംശോ/ദ്ധ്യായഃ

ഏകാദശസ്കന്ധഃസമാപ്തഃ

# ശ്രീമദ്ദേവീഭാഗവതം

## ദ്വാദശഃ സ്കന്ധഃ

### പ്രഥമോƒദ്ധ്യായഃ

നാരദ ഉവാച

1. സദാചാരവിധിർദേവ ഭവതാ വർണിതഃ പ്രഭോ
തസ്യാപ്യതുലമാഹാത്മ്യം സർവപാപവിനാശനം

പ്രഭോ, നാരായണമഹർഷേ, സർവപാപങ്ങളെയും ഇല്ലാതാക്കുന്ന സദാചാരവിധിയെപ്പററിയും അതിന്റെ അതുല്യമാഹാത്മത്തെപ്പററിയും അങ്ങ് വിസ്തരിച്ചു പറഞ്ഞുവല്ലോ.

2. ശ്രുതം ഭവന്മുഖാംഭോജച്യുതം ദേവീകഥാമൃതം
വ്രതാനി യാനി ചോക്താനി ചാന്ദ്രായണമുഖാനി തേ

അങ്ങയുടെ മുഖകമലത്തിൽനിന്നു നിർഗളിച്ച ദേവീകഥാമൃതവും ചാന്ദ്രായണപ്രമുഖങ്ങളായ ഏതെല്ലാം വ്രതങ്ങളുണ്ടോ അവയും അങ്ങു വിസ്തരിച്ചു പറഞ്ഞതുകേട്ടുകഴിഞ്ഞു.

3. ദുഃഖസാദ്ധ്യാനി ജാനീമഃ കർത്ത്രസദ്ധ്യാനി താനി ച
തദസ്മാത് സാമ്പ്രതം യത്തു സുഖസാദ്ധ്യം ശരീരിണാം

എന്നാൽ ദേവീപ്രസാദത്തിനുവേണ്ടി നിർദ്ദേശിക്കപ്പെട്ടിട്ടുളള അവ കൃച്ഛ്രസാദ്ധ്യങ്ങളാണെന്നും മനുഷ്യർക്ക് അനുഷ്ഠിക്കാൻ പ്രയാസമുളളവയാണെന്നും എനിക്കുതോന്നുന്നു. സുഖ സാദ്ധ്യമായിട്ടുളളതും.

4. ദേവീപ്രസാദജനകം ശുഭാനുഷ്ഠാനസിദ്ധിദം
തത് കർമ്മ വദ മേ സ്വാമിൻ കൃപാപൂർവം സുരേശ്വര

ദേവീപ്രസാദം ഉണ്ടാക്കുന്നതിന് ഉതകുന്നതും അനുഷ്ഠിച്ചാൽ സിദ്ധിലഭിക്കുന്നതുമായ കർമ്മം എന്താണെന്ന്, ഹേ സുരേശ്വര, സ്വാമിൻ, എന്നോടു പറഞ്ഞാലും.

5. സദാചാരവിധൗ യശ്ച ഗായത്രീവിധിരീരിതഃ
തസ്മിൻ മുഖ്യതമം കിംസ്യാത് കിം വാ പുണ്യാധികപ്രദം

സദാചാരത്തെക്കുറിച്ച് പറഞ്ഞകൂട്ടത്തിൽ ഗായത്രീവിധികളെപ്പററിയും പറഞ്ഞുവല്ലോ. അതിൽ ഏററവും മുഖ്യമായിട്ടുളളത് ഏതാണ്? അല്ലെങ്കിൽ അതിൽ ഏത് അനുഷ്ഠിച്ചാലാണ് അധികം പുണ്യം ലഭിക്കുക?

6. യേ ഗായത്രീഗതാ വർണ്ണാസ്തത്ത്വസംഖ്യാസ്ത്വയേരിതാഃ
തേഷാം കേ ഋഷയഃ പ്രോക്താഃ കാനി ഛന്ദാംസി തേ മുനേ

ഗായത്രിക്ക് ഇരുപത്തിനാലുവർണ്ണങ്ങൾ ഉണ്ടെന്നു പറഞ്ഞുവല്ലോ. അവയുടെ ഋഷികൾ ആരെല്ലാമാണ്? അവയുടെ ഛന്ദസ്സുകൾ ഏതെല്ലാമാണ്?

7. തേഷാം കാ ദേവതാഃ പ്രോക്താഃ സർവം കഥയ മേ പ്രഭോ
മഹത് കൗതൂഹലം മേ ച മാനസേ പരിവർത്തതേ

അവയുടെ ദേവതകൾ ആരെല്ലാമാണ്? എല്ലാം എന്നോടു പറയൂ. പ്രഭോ, അത് അറിയാൻ എനിക്ക് അതിയായ ആഗ്രഹമുണ്ട്.

## ശ്രീനാരായണ ഉവാച

8. കുര്യാദന്യത്ര വാ കുര്യാദനുഷ്ഠാനാദികം തഥാ
ഗായത്രീമാത്രനിഷ്ഠസ്തു കൃതകൃത്യോ ഭവേദ്ദ്വിജഃ

മററന്തെങ്കിലും അനുഷ്ഠാനം ചെയ്യുകയോ ചെയ്യാതെയോ ഇരിക്കട്ടെ. ഗായത്രീമന്ത്രാനുഷ്ഠാനം ചെയ്യുന്ന ദ്വിജൻ കൃതകൃത്യനായി ഭവിക്കും.

9. സന്ധ്യാസു ചാർഘ്യദാനം ച ഗായത്രീജപമേവ ച
സഹസ്രത്രിതയം കുർവൻ സുരൈഃ പൂജ്യോ ഭവേന്മുനേ

ഹേ നാരദ, ത്രിസന്ധ്യകളിലും അർഘ്യം നൽകുകയും മൂവായിരം ഉരു ഗായത്രി ജപിക്കുകയും ചെയ്യുന്ന വിപ്രൻ ദേവന്മാർക്കുപോലും പൂജ്യനായി ഭവിക്കും.

10. ന്യാസാൻ കരോതു വാ മാ ഗായത്രീമേവ ചാഭ്യസേത്
ധ്യാത്വാ നിർവ്യാജയാ വൃത്യാ സച്ചിദാനന്ദരൂപിണീം

ന്യാസം ചെയ്യുകയോ ചെയ്യാതിരിക്കുകയോ ആവാം. എന്നാൽ നിർവ്യാജമായ ചിത്തവൃത്തിയോടെ സച്ചിദാനന്ദരൂപിണിയെ ധ്യാനിച്ചുകൊണ്ട് ഗായത്രി ജപിക്കുക തന്നെ വേണം.

11. യദക്ഷരൈകസംസിദ്ധേഃ സ്പർദ്ധതേ ബ്രാഹ്മണോത്തമഃ
ഹരിശങ്കരകഞ്ജോത്ഥ സൂര്യചന്ദ്രഹുതാശനൈഃ

അതിലെ ഒരക്ഷരത്തിന്റെ സിദ്ധിലഭിച്ച ബ്രാഹ്മണോത്തമൻ ഹരി, ശങ്കരൻ, ബ്രഹ്മാവ്, സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നിവർക്ക് അസൂയ തോന്നുമാറ് യോഗ്യനായിത്തീരും.

12. അഥാതഃ ശ്രൂയതാം ബ്രഹ്മൻ വർണാനൃഷ്യാദികാംസ്തഥാ
ഛന്ദാംസി ദേവതാസ്തദ്വത് ക്രമാത്തത്ത്വാനി ചൈവ ഹി

ഹേ ബ്രഹ്മജ്ഞ, അതിന്റെ വർണ്ണങ്ങൾ, ഋഷികൾ, ഛന്ദുസ്സുകൾ, ദേവതകൾ, തത്ത്വങ്ങൾ എന്നിവയെപ്പററി ക്രമത്തിനു കേട്ടുകൊള്ളുക.

13. വാമദേവോഽത്രിർവസിഷ്ഠഃ ശുക്രഃ കണ്വഃ പരാശരഃ
വിശ്വാമിത്രോ മഹാതേജാഃ കപിലഃ ശൗനകോ മഹാൻ

വാമദേവൻ, അത്രി, വസിഷ്ഠൻ, ശുക്രൻ, കണ്വൻ, പരാശരൻ, മഹാതേജസ്വിയായ വിശ്വാമിത്രൻ, കപിലൻ, മഹാനായ ശൗനകൻ,

14. യാജ്ഞവല്ക്യോ ഭരദ്വാജോ ജമദഗ്നിസ്തപോനിധിഃ
ഗൗതമോ മുദ്ഗലശ്ചൈവ വേദവ്യാസശ്ച ലോമശഃ

യാജ്ഞവല്ക്യൻ, ഭരദ്വാജൻ, തപോനിധിയായ ജമദഗ്നി, ഗൗതമൻ, മുദ്ഗലൻ, വേദവ്യാസൻ, ലോമശൻ,

15. അഗസ്ത്യഃ കൗശികോ വത്സഃ പുലസ്ത്യോ മാണ്ഡുകസ്തഥാ
ദുർവാസാസ്തപസാം ശ്രേഷ്ഠോ നാരദഃ കശ്യപസ്തഥാ

അഗസ്ത്യൻ, കൗശികൻ, വത്സൻ, പുലസ്ത്യൻ, മാണ്ഡൂകൻ, താപസശ്രേഷ്ഠനായ ദുർവാസാവ്, നാരദൻ, കശ്യപൻ,

16. ഇത്യേതേ ഋഷയഃ പ്രോക്താ വർണ്ണാനാം ക്രമശോ മുനേ
ഗായത്ര്യുഷ്ണിഗനുഷ്ഠുപ് ച ബൃഹതീ പംക്തിരേവ ച

ഇവരാണ് ക്രമത്തിന് ഓരോ വർണത്തിന്റേയും ഋഷികൾ. ഗായത്രി, ഉഷ്ണിക്, അനുഷ്ഠുപ്, ബൃഹതി, പംക്തി,

17. ത്രിഷ്ടുഭം ജഗതീ ചൈവ തഥാതിജഗതീ മതാ
ശക്വര്യതിശക്വരീ ച ധൃതിശ്ചാതിധൃതിസ്തഥാ

ത്രിഷ്ടുപ്, ജഗതി, അതിജഗതി, ശക്വരി, അതിശക്വരി, ധൃതി, അതിധൃതി,

18. വിരാട് പ്രസ്താരപംക്തിശ്ച കൃതിഃ പ്രകൃതിരാകൃതിഃ
വികൃതിഃ സംകൃതിശ്ചൈവാക്ഷരപംക്തിസ്തഥൈവ ച

വിരാട്, പ്രസ്താരപംക്തി, കൃതി, ആകൃതി, വികൃതി, സംകൃതി, അക്ഷരപംക്തി,

19. ഭൂർഭുവഃ സ്വരിതി ഛന്ദസ്തഥാ ജ്യോതിഷ്മതീ സ്മൃതം
ഇത്യേതാനി ച ഛന്ദാംസി കീർത്തിതാനി മഹാമുനേ

ഭൂഃ, ഭുവഃ, സ്വഃ, ജ്യോതിഷ്മതി ഇത്രയുമാണ് ഛന്ദസ്സുകൾ എന്ന് പറയപ്പെടുന്നത്.

20. ദൈവതാനി ശൃണു പ്രാജ്ഞ തേഷാമേവാനുപൂർവശഃ
ആഗ്നേയം പ്രഥമം പ്രോക്തം പ്രാജാപത്യം ദ്വിതീയകം

ഹേ ബ്രഹ്മജ്ഞ, ഇനി അവയുടെ ദേവതകൾ ആരെല്ലാമാണെന്ന് ക്രമത്തിനു കേട്ടുകൊള്ളുക. ആദ്യത്തേത് അഗ്നി, രണ്ടാമത്തേത് പ്രജാപതി,

21. തൃതീയം ച തഥാ സൗമ്യമീശാനം ച ചതുർത്ഥകം
സാവിത്രം പഞ്ചമം പ്രോക്തം ഷഷ്ഠമാദിത്യദൈവതം

മൂന്നാമത്തേത് സോമൻ; നാലാമത്തേത് ഈശാനൻ; അഞ്ചാമത്തേത് സവിതാവ്; ആറാമത്തേത് ആദിത്യൻ,

22. ബാർഹസ്പത്യം സപ്തമം തു മൈത്രാവരുണമഷ്ടമം
നവമം ഭഗദൈവത്യം ദശമം ചാര്യമൈശ്വരം

ഏഴാമത്തേത് ബൃഹസ്പതി; എട്ടാമത്തേത് മൈത്രാവരുണൻ; ഒൻപതാമത്തേത് ഭഗൻ; പത്താമത്തേത് അര്യമാവ്,

23. ഗണേശമേകാദശകം ത്വാഷ്ട്രം ച ദ്വാദശം സ്മൃതം
പൗഷ്ണം ത്രയോദശം പ്രോക്തമൈന്ദ്രാഗ്നം ച ചതുർദ്ദശം

പതിനൊന്നാമത്തേത് ഗണേശൻ; പന്ത്രണ്ടാമത്തേത് ത്വഷ്ടാവ്; പതിമൂന്നാമത്തേത് പൂഷാവ്, പതിനാലാമത്തേത് വിദ്യുദ്ദേവത

24. **വായവ്യം പഞ്ചദശകം വാമദേവ്യം ച ഷോഡശം**
**മൈത്രാവരുണിദൈവത്യം പ്രോക്തം സപ്തദശാക്ഷരം**

പതിനഞ്ചാമത്തേത് വായു, പതിനാറാമത്തേത് വാമദേവൻ, പതിനേഴാമത്തേത് മൈത്രാവരുണൻ,

25. **അഷ്ടാദശം വൈശ്വദൈവമൂനവിംശതിമാതൃകം**
**വൈഷ്ണവം വിംശതിതമംവാസുദൈവതമീരിതം**

പതിനെട്ടാമത്തേത് വിശ്വേദേവന്മാർ, പത്തൊൻപതാമത്തേത് മാതൃക്കൾ, ഇരുപതാമത്തേത് വിഷ്ണു, വസുക്കൾ,

26. **ഏകവിംശതിസംഖ്യാകം ദ്വാവിംശം രുദ്രദൈവതം**
**ത്രയോവിംശം ച കൗബേരമാശ്വിനം തത്ത്വസംഖ്യകം**

ഇരുപത്തിഒന്നാമത്തേത്; ഇരുപത്തിരണ്ടാമത്തേത് രുദ്രൻ; ഇരുപത്തിമൂന്നാമത്തേത് കുബേരൻ; ഇരുപത്തിനാലാമത്തേത് അശ്വനീദേവന്മാർ. ഇവരാണ് ഓരോവർണ്ണത്തിന്റെയും അധിദേവതകൾ.

27. **ചതുർവിംശതിവർണാനാം ദേവതാനാം ച സംഗ്രഹഃ**
**കഥിതഃ പരമശ്രേഷ്ഠോ മഹാപാപൈകശോധനഃ**
**യദാകർണ്ണനമാത്രേണ സാംഗം ജാപ്യഫലം ലഭേത്**

ഇങ്ങനെ ഇരുപത്തിനാല് വർണ്ണങ്ങളുടെയും ദേവതമാരെ പറഞ്ഞുകഴിഞ്ഞു. പരമശ്രേഷ്ഠവും മഹാപാപനാശകവുമായ ഇത് കേൾക്കുന്നതുകൊണ്ടുതന്നെ സാംഗമായി ജപിച്ചാലുള്ള ഫലം ലഭിക്കും.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
പ്രഥമോഽധ്യായഃ

## അഥ ദ്വിതീയോഽധ്യായഃ

### ശ്രീനാരായണ ഉവാച

1. **വർണ്ണാനാം ശക്തയഃ കാശ്ച താഃ ശൃണുഷ്വ മഹാമുനേ**
**വാമദേവീ പ്രിയാ സത്യാ വിശ്വാ ഭദ്രവിലാസിനീ**

മഹർഷേ, ഇനി ഓരോ വർണ്ണത്തിനുമുള്ള 'ശക്തി'കളെപ്പറ്റി കേട്ടുകൊള്ളുക. വാമദേവി, പ്രിയാ, സത്യാ, വിശ്വാ, ഭദ്രവിലാസിനി,

2. **പ്രഭാവതീ ജയാ ശാന്താ, കാന്താ ദുർഗാ സരസ്വതീ**
**വിദ്രുമാ ച വിശാലേശാ വ്യാപിനീ വിമലാ തഥാ,**

പ്രഭാവതി, ജയാ, ശാന്താ, കാന്താ, ദുർഗാ, സരസ്വതി, വിദ്രുമാ, വിശാലേശ, വ്യാപിനീ, വിമലാ,

3. **തമോപഹാരിണീ സൂക്ഷ്മാ വിശ്വയോനിർജയാ വശാ**
**പത്മാലയാ പരാശോഭാ ഭദ്രാ ച ത്രിപദാ സ്മൃതാ**

തമോപഹാരിണീ, സൂക്ഷ്മാ, വിശ്വയോനി, ജയാ, വശാ, പത്മാലയാ, പരാശോഭാ, ഭദ്രാ, ത്രിപദാ, എന്നിങ്ങനെ,

4. **ചതുർവിംശതിവർണാനാം ശക്തയഃ സമുദാഹൃതാഃ**
**അതഃ പരം വർണ്ണവർണ്ണാൻ വ്യാഹരാമി യഥാതഥം**

ഇരുപത്തിനാലു വർണ്ണങ്ങളുടേയും ശക്തികൾ ഏവയെന്നു പറഞ്ഞു. ഇനി ഓരോ വർണ്ണത്തിന്റെയും വർണ്ണമെന്തെന്ന് ഞാൻ യഥാതഥം പറയാം.

5. **ചമ്പകം അതസീപുഷ്പസന്നിഭം വിദ്രുമം തഥാ**
**സ്ഫടികാകാരകം ചൈവ പത്മപുഷ്പസമപ്രഭം**

ചമ്പകപ്പൂനിറം, അഗസ്ത്യപ്പൂനിറം, പവിഴനിറം, സ്ഫടികവർണ്ണം, താമരപ്പൂനിറം,

6. **തരുണാദിത്യസങ്കാശം ശംഖകുന്ദേന്ദുസന്നിഭം**
**പ്രവാളപത്മപത്രാഭം പത്മരാഗസമപ്രഭം**

ബാലാദിത്യനിറം, ശംഖകുന്ദേന്ദുവർണ്ണം, ചെന്താമരദളനിറം, പത്മരാഗനിറം,

7. **ഇന്ദ്രനീലമണിപ്രഖ്യം മൗക്തികം കുങ്കുമപ്രഭം**
**അഞ്ജനാഭം ച രക്തം ച വൈദൂര്യം ക്ഷൗദ്രസന്നിഭം**

ഇന്ദ്രനീലനിറം, വെൺമുത്തിന്റെനിറം, സിന്ദൂരനിറം, അഞ്ജനനിറം, രക്തനിറം, വൈഡൂര്യനിറം, തേൻനിറം,

8. **ഹരിദ്രം കുന്ദദുഗ്ധാഭം രവികാന്തിസമപ്രഭം**
**ശുകപുച്ഛനിഭം തദ്വച്ഛതപത്രനിഭം തഥാ**

മഞ്ഞൾനിറം, ക്ഷീരനിറം, സൂര്യരശ്മിക്കു തുല്ല്യനിറം, തത്തച്ചിറകിന്റെ നിറം, ശതപത്രനിറം,

9. **കേതകീപുഷ്പസങ്കാശം മല്ലികാകുസുമപ്രഭം**
**കരവീരശ്ച ഇത്യേതേ ക്രമേണ പരികീർത്തിതാഃ**

കൈതപ്പൂനിറം, മുല്ലപ്പൂനിറം, കണവീരത്തിന്റെനിറം. ഇങ്ങനെയാണ് ഓരോ വർണ്ണത്തിന്റെയും നിറം എന്ന് പറയപ്പെടുന്നു.

10. **വർണ്ണാഃ പ്രോക്താശ്ച വർണ്ണാനാം മഹാപാപവിശോധനാഃ**
**പൃഥിവ്യാപസ്തഥാ തേജോ വായുരാകാശ ഏവ ച**

സർവ്വപാപങ്ങളെയും നശിപ്പിക്കുന്ന വർണ്ണങ്ങളുടെ വർണ്ണങ്ങളെക്കുറിച്ച് പറഞ്ഞു. പൃഥിവി, ജലം, തേജസ്, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളും

11. **ഗന്ധോ രസശ്ച രൂപം ച ശബ്ദഃ സ്പർശസ്തഥൈവ ച**
**ഉപസ്ഥം പായുപാദം ച പാണീ വാഗപി ച ക്രമാത്**

ഗന്ധം, രസം, രൂപം, ശബ്ദം, സ്പർശം എന്നീ ഇന്ദ്രിയ വിഷയങ്ങളും ഉപസ്ഥം, പായു, പാദം, പാണി, വാക്ക് എന്നീ കർമ്മേന്ദ്രിയങ്ങളും

12. **ഘ്രാണം ജിഹ്വാ ച ചക്ഷുശ്ച ത്വക്ശ്രോത്രം ച തതഃ പരം**
**പ്രാണോഽപാനസ്തഥാ വ്യാനഃ സമാനശ്ച തതഃ പരം**

നാസിക, ജിഹ്വ, ചക്ഷുസ്സ്, ത്വക്ക്, ശ്രോത്രം എന്നീ ജ്ഞാനേന്ദ്രിയങ്ങളും പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ എന്നീ നാലുപ്രമാണങ്ങളും

**13. തത്ത്വാന്യേതാനി വർണ്ണാനാം ക്രമശഃ കീർത്തിതാനി തു**
**അതഃ പരം പ്രവക്ഷ്യാമി വർണ്ണമുദ്രാഃ ക്രമേണ തു**

ക്രമത്തിന് ഓരോ വർണ്ണത്തിന്റേയും തത്ത്വമായി കീർത്തിക്കപ്പെടുന്നു. ഇനി വർണ്ണ ിന് ഓരോന്നിനും കൽപ്പിച്ചിട്ടുള്ള മുദ്രയെപ്പറ്റി പറയാം.

**14. സുമുഖം സമ്പുടം ചൈവ വിതതം വിസ്തൃതം തഥാ**
**ദ്വിമുഖം ത്രിമുഖം ചൈവ ചതുഃ പഞ്ചമുഖം തഥാ**

സുമുഖം, സമ്പുടം, വിതതം, വിസ്തൃതം, ദ്വിമുഖം, ത്രിമുഖം, ചതുർമുഖം, പഞ്ചമുഖം

**15. ഷണ്മുഖാധോമുഖം ചൈവ വ്യാപകാഞ്ജലികം തഥാ**
**ശകടം യമപാശം ച ഗ്രഥിതം സംമുഖോന്മുഖം**

ഷണ്മുഖം, അധോമുഖം, വ്യാപകാഞ്ജലികം, ശകടം, യമപാശം, ഗ്രഥിതം, സംമുഖോന്മുഖം

**16. വിളംബം മുഷ്ടികം ചൈവ മത്സ്യം കൂർമം വരാഹകം**
**സിംഹാക്രാന്തം മഹാക്രാന്തം മുദ്ഗരം പല്ലവം തഥാ**

വിളംബം, മുഷ്ടികം, മത്സ്യം, കൂർമം, വരാഹകം, സിംഹാക്രാന്തം, മഹാക്രാന്തം, മുദ്ഗരം, പല്ലവം

**17. ത്രിശൂലയോനിഃ സുരഭിശ്ചാക്ഷമാലാ ച ലിംഗകം**
**അംബുജം ച മഹാമുദ്രാ സ്തുര്യരൂപാഃ പ്രകീർത്തിതാഃ**

ത്രിശൂലയോനി, സുരഭി, അക്ഷമാലാ, ലിംഗകം, അംബുജം, മഹാമുദ്രാ എന്നിവയാണ് ചതുർത്ഥ പാദത്തോടുകൂടിയ ഗായത്രിയുടെ മുദ്രകളായി പറയപ്പെടുന്നത്.

**18. ഇത്യേതാഃ കീർത്തിതാ മുദ്രാ വർണാനാം തേ മഹാമുനേ**
**മഹാപാപക്ഷയാകരാഃ കീർത്തിദാഃ കാന്തിദാ മുനേ**

മുനേ, വർണ്ണങ്ങൾക്കുള്ള മുദ്രകൾ ഇവയാണെന്നു അങ്ങയോടു പറഞ്ഞു. മഹാപാപത്തെ ക്ഷയിപ്പിക്കുകയും കീർത്തിയും കാന്തിയും നൽകുകയും ചെയ്യുന്നവയാണ് ഈ മുദ്രകൾ.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
ദ്വിതീയോ*f*ദ്ധ്യായഃ

## അഥ തൃതീയോ*f*ദ്ധ്യായഃ

## നാരദ ഉവാച

**1. സ്വാമിൻ സർവജഗന്നാഥ സംശയോ*f*സ്തി മമ പ്രഭോ**
**ചതുഃ ഷഷ്ടികലാഭിജ്ഞ പാതകാദ്യോഗവിദ്വര**

പ്രഭോ സർവജഗന്നാഥ, സ്വാമിൻ, എനിക്ക് ഒരു സംശയമുണ്ട്. അറുപത്തിനാലുകലകളും അറിയുന്നവനേ, ഹേ യോഗജ്ഞോത്തമ, പാപങ്ങളിൽ നിന്ന്,

2. **മുച്യതേ കേന പുണ്യേന ബ്രഹ്മരൂപഃ കഥം ഭവേത്**
**ദേഹശ്ച ദേവതാരൂപോ മന്ത്രരൂപോ വിശേഷതഃ**

ഏതു പുണ്യം ചെയ്താലാണു മുക്തനാകുക? ദേഹം എങ്ങനെ ബ്രഹ്മരൂപവും ദേവതാരൂപവും വിശേഷിച്ച് മന്ത്രരൂപവുമായി ഭവിക്കും?

3. **കർമ്മ തച്ഛ്രോതുമിച്ഛാമി ന്യാസം ച വിധിപൂർവകം**
**ഋഷിശ്ഛന്ദോധിദൈവം ച ധ്യാനം ച വിധിവത് പ്രഭോ**

അതിനുള്ള കർമ്മം എന്താണെന്നും ന്യാസം എന്താണെന്നും ഋഷി, ഛന്ദസ്, അധിദേവത, ധ്യാനം എന്നിവ വിധിയാം വണ്ണം ചെയ്യുന്നത് എപ്രകാരമാണെന്നും കേൾക്കാൻ ആഗ്രഹമുണ്ട്.

## ശ്രീനാരായണ ഉവാച

4. **അസ്ത്യേകം പരമം ഗുഹ്യം ഗായത്രീകവചം തഥാ**
**പഠനാദ്ധാരണാന്മർത്യഃ സർവപാപൈഃ പ്രമുച്യതേ**

അതിന് ഉപകരിക്കുന്ന അത്യന്തം ഗുഹ്യമായ ഒന്നുണ്ട്; ഗായത്രീകവചം. പഠിച്ച് വേണ്ടതുപോലെ ധരിച്ചാൽ സർവപാപങ്ങളിൽനിന്നും മുക്തനാകാം.

5. **സർവാൻകാമാനവാപ്നോതി ദേവീരൂപശ്ച ജായതേ**
**ഗായത്രീകവചസ്യാസ്യ ബ്രഹ്മവിഷ്ണുമഹേശ്വരാഃ**

സർവകാമങ്ങളും അതുകൊണ്ടുനേടാം. ദേവീരൂപവും പ്രാപിക്കാം. ഈ ഗായത്രീകവചത്തിന് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ,

6. **ഋഷയോ ഋഗ്യജുഃസാമാഥർവശ്ഛന്ദാംസി നാരദ**
**ബ്രഹ്മരൂപാ ദേവതോക്താ ഗായത്രീ പരമാ കലാ**

ഋഷികളും, ഋക്യജുസ്സാമാഥർവങ്ങൾ ഛന്ദസ്സുകളും, പരമകലയും ബ്രഹ്മസ്വരൂപിണിയുമായ ഗായത്രി ദേവതയുമാകുന്നു.

7. **തദ്ബീജം ഭർഗ്ഗ ഇത്യേഷാ ശക്തിരുക്താ മനീഷിഭിഃ**
**കീലകം ച ധിയഃ പ്രോക്തം മോക്ഷാർത്ഥേ വിനിയോജനം**

'തത്' എന്നത് ബീജവും 'ഭർഗ്ഗ' എന്നത് ശക്തിയുമാണെന്ന് അറിവുള്ളവർ പറയുന്നു. കീലകം 'ധിയഃ' എന്നാണ്. മോക്ഷാർത്ഥത്തിലാണ് ഇതിന്റെ വിനിയോഗം.

8. **ചതുർഭിർഹൃദയം പ്രോക്തം ത്രിഭിർവർണ്ണൈഃ ശിരഃ സ്മൃതം**
**ചതുർഭിഃ സ്യാച്ഛിഖാ പശ്ചാത്ത്രിഭിസ്തു കവചം സ്മൃതം**

നാല് അക്ഷരങ്ങൾ ഹൃദയവും (തത് സവിതുഃ) മൂന്നക്ഷരം ശിരസ്സും (വരേണ്യം) ആണ്. നാലക്ഷരം ശിഖയും (ഭർഗോ ദേവസ്യ) പിന്നീടുള്ള മൂന്നക്ഷരം കവചവുമാകുന്നു (ധീമഹി)

9. **ചതുർഭിർനേത്രമുദ്ദിഷ്ടം ചതുർഭിഃ സ്യാത്തദസ്ത്രകം**
**അഥ ധ്യാനം പ്രവക്ഷ്യാമി സാധകാഭീഷ്ടദായകം**

നാലക്ഷരങ്ങൾ നേത്രവും (ധിയോയോനഃ) പിന്നെ നാലക്ഷരം അതിന്റെ അസ്ത്രവും (പ്രചോദയാത്) ആണ്. ഇനി സാധകർക്ക് അഭീഷ്ടപ്രദമായ ധ്യാനം എന്തെന്ന് ഞാൻ പറയാം.

**10. മുക്താവിദ്രുമഹേമനീലധവളച്ഛായൈർമുഖൈസ്ത്രീക്ഷണൈർ-**
**യുക്താമിന്ദുനിബദ്ധരത്നമുകുടാം തത്ത്വാർത്ഥവർണ്ണാത്മികാം**
**ഗായത്രീം വരദാഭയാങ്കുശകശാഃ ശുഭ്രം കപാലം ഗുണം**
**ശംഖം ചക്രമഥാരവിന്ദയുഗളം ഹസ്തൈർവഹന്തീം ഭജേ**

മുത്ത്, പവിഴം, സ്വർണ്ണം, നീലമണി, ശംഖ് എന്നിവയുടെ വർണ്ണഭംഗിയാർന്ന മുഖങ്ങളോടും മൂന്നു കണ്ണുകളോടും ചന്ദ്രക്കലയണിഞ്ഞ രത്നകിരീടത്തോടും കൈകളിൽ വരാഭയമുദ്രയോടും തോട്ടി, ചമ്മട്ടി, കപാലം, കയറ്, ശംഖ്, ചക്രം എന്നീ ആയുധങ്ങളോടും രണ്ടു ചെന്താമരപ്പൂക്കളോടും കൂടി തത്ത്വാർത്ഥവർണ്ണാത്മികയായി വിരാജിക്കുന്ന ഗായത്രിയെ ഞാൻ ഭജിക്കുന്നു.

**11. ഗായത്രീ പൂർവതഃ പാതു സാവിത്രീ പാതു ദക്ഷിണേ**
**ബ്രഹ്മസന്ധ്യാ തു മേ പശ്ചാദുത്തരസ്യാം സരസ്വതീ**

പൂർവദിക്കിൽ ഗായത്രിയും ദക്ഷിണദിക്കിൽ സാവിത്രിയും എന്നെ രക്ഷിക്കട്ടെ. പിൻവശത്ത് ബ്രഹ്മസന്ധ്യയും ഉത്തരദിക്കിൽ സരസ്വതിയും എന്നെ രക്ഷിക്കുന്നവരാകട്ടെ.

**12. പാർവതീ മേ ദിശം രക്ഷേത് പാവകീ ജലശായിനീ**
**യാതുധാനീ ദിശം രക്ഷേദ്യാതുധാനഭയങ്കരീ**

അഗ്നികോണിൽ ജലശായിനിയായ പാവകിയും നിരൃതി കോണിൽ യാതുധാനഭയങ്കരിയായ യാതുധാനിയും എന്നെ രക്ഷിക്കട്ടെ.

**13. പാവമാനീ ദിശം രക്ഷേത് പവമാനവിലാസിനീ**
**ദിശം രൗദ്രീം ച മേ പാതു രുദ്രാണീ രുദ്രരൂപിണീ**

വായുകോണിൽ പവമാനന് ആനന്ദം നൽകുന്ന പവമാനിയും ഈശാനകോണിൽ രുദ്രരൂപിണിയായ രുദ്രാണിയും എന്നെ രക്ഷിക്കട്ടെ.

**14. ഊർധ്വം ബ്രഹ്മാണി മേ രക്ഷേദധസ്താദ്വൈഷ്ണവീ തഥാ**
**ഏവം ദശ ദിശോ രക്ഷേത് സർവാംഗം ഭുവനേശ്വരീ**

എന്റെ മേൽവശം ബ്രഹ്മാണിയും കീഴ്വശം വൈഷ്ണവിയും രക്ഷിക്കട്ടെ. ഇങ്ങനെ പത്തുദിക്കുകളും സർവാംഗങ്ങളും ഭുവനേശ്വരി കാക്കട്ടെ.

**15. തത്പദം പാതു മേ പാദൗ ജംഘേ മേ സവിതുഃ പദം**
**വരേണ്യം കടിദേശേ തു നാഭിം ഭർഗ്ഗസ്തഥൈവ ച**

'തത്'പദം എന്റെ പാദവും, 'സവിതൃ'പദം എന്റെ കണങ്കാലും 'വരേണ്യ'പദം കടിപ്രദേശവും 'ഭർഗ'പദം എന്റെ നാഭിയും രക്ഷിക്കട്ടെ.

**16. ദേവസ്യ മേ തദ്ധൃദയം ധീമഹീതി ച ഗല്ലയോഃ**
**ധിയഃ പദം ച മേ നേത്രേ യഃ പദം മേ ലലാടകം**

'ദേവസ്യ' എന്ന പദം എന്റെ ഹൃദയവും 'ധീമഹി' രണ്ടു കവിൾത്തടങ്ങളും 'ധിയഃ' എന്ന പദം നേത്രങ്ങളും 'യഃ'പദം എന്റെ ലലാടവും രക്ഷിക്കട്ടെ.

**17. നഃ പാതു മേ പദം മൂർധ്നി ശിഖായാം മേ പ്രചോദയാത്**
**തത്പദം പാതു മൂർധാനം സകാരഃ പാതു ഭാലകം**

'നഃ'പദം എന്റെ ശിരസും 'പ്രചോദയാത്' എന്റെ ശിഖയും രക്ഷിക്കട്ടെ. 'തത്'പദം എന്റെ മൂർധാവും 'സ'കാരം നെറ്റിയും രക്ഷിക്കട്ടെ.

**18. ചക്ഷുഷീ തു വികാരാർണസ്തുകാരസ്തു കപോലയോഃ**
**നാസാപുടം വകാരാർണ്ണോ രേകാരസ്തു മുഖേ തഥാ**

**'വി'കാരം എന്റെ** കണ്ണുകളും 'തു'കാരം രണ്ടു കവിൾത്തടങ്ങളും 'വ'കാരം എന്റെ നാസാപുടങ്ങളും **'രേ'കാരം എന്റെ** മുഖവും കാക്കട്ടെ.

**19. ണികാര ഊർധ്വമോഷ്ഠം തു യകാരസ്ത്വധരോഷ്ഠകം**
**ആസ്യമദ്ധ്യേ ഭകാരാർണോർഗോകാരശ്ചുബുകേ തഥാ**

**'ണി'കാരം എന്റെ** മേൽച്ചുണ്ടും 'യ'കാരം താഴത്തെച്ചുണ്ടും 'ഭ'കാരം ആസ്യമദ്ധ്യവും 'ർഗ്ഗോ'കാരം **ചുംബുകങ്ങളും രക്ഷിക്കട്ടെ.**

**20. ദേകാരഃ കണ്ഠദേശേ തു വകാരഃ സ്കന്ധദേശകം**
**സ്യകാരോ ദക്ഷിണം ഹസ്തം ധീകാരോ വാമഹസ്തകം**

**'ദേ'കാരം കണ്ഠദേശവും** 'വ'കാരം സ്കന്ധദേശവും 'സ്യ'കാരം വലതുകൈയും 'ധീ'കാരം **ഇടതുകൈയും** രക്ഷിക്കട്ടെ.

**21. മകാരോ ഹൃദയം രക്ഷേദ്ധികാര ഉദരേ തഥാ**
**ധികാരോ നാഭിദേശേ തു യോകാരസ്തു കടിം തഥാ**

**'മ'കാരം ഹൃദയവും** 'ഹി'കാരം ഉദരവും 'ധി'കാരം നാഭിദേശവും 'യോ'കാരം കടിപ്രദേശവും **രക്ഷിക്കട്ടെ.**

**22. ഗുഹ്യം രക്ഷതു 'യോ'കാര ഊരൂ ദ്വൗ നഃ പദാക്ഷരം**
**പ്രകാരോ ജാനുനീ രക്ഷേച്ചോകാരോ ജംഘദേശകം**

**'യോ'കാരം** ഗുഹ്യവും 'നഃ'പദം തുടകളും 'പ്ര'കാരം ജാനുക്കളും 'ചോ'കാരം ജംഘയും രക്ഷിക്കട്ടെ.

**23. ദകാരം ഗുൽഫദേശേ തു യാകാരഃ പദയുഗ്മകം**
**തകാരോ വ്യഞ്ജനം ചൈവ സർവാംഗേ മേ സദാഽവതു**

**'ദ'കാരം കാൽമടമ്പും** 'യാ'കാരം രണ്ടുപാദങ്ങളും 'ത'കാരവ്യഞ്ജനം എന്റെ സർവാംഗങ്ങളും **സദാ രക്ഷിക്കട്ടെ.**

**24. ഇദം തു കവചം ദിവ്യം ബാധാശതവിനാശനം**
**ചതുഃഷഷ്ഠികലാവിദ്യാദായകം മോക്ഷകാരകം**

**ദിവ്യമായ ഈ കവചം** സകല ബാധകളെയും നശിപ്പിക്കുന്നതും അറുപത്തിനാലുകലകളെ പ്രദാനം **ചെയ്യുന്നതും മോക്ഷത്തിനു** കാരണമായിട്ടുള്ളതുമാണ്.

**25. മുച്യതേ സർവപാപേഭ്യഃ പരം ബ്രഹ്മാധിഗച്ഛതി**
**പഠനാച്ഛ്രവണാദ്വാപി ഗോസഹസ്രഫലം ലഭേത്**

**സർവപാപങ്ങളിൽനിന്നും ഒരുവനെ ഇത് മോചിപ്പിക്കുന്നു.** പരമമായ ബ്രഹ്മപ്രാപ്തിയും ഇതുമൂലം **ഉണ്ടാകും. പഠിക്കുകയോ കേൾക്കുകയോ** ചെയ്താൽ ആയിരം ഗോദാനം ചെയ്ത ഫലം ഉണ്ടാകും.

ഇതി ശ്രീ ദേവിഭാഗവതേ ദ്വാദശസ്കന്ധേ

തൃതീയോഽദ്ധ്യായഃ

# അഥ ചതുർത്ഥോ$\mathit{f}$ദ്ധ്യായഃ

## നാരദ ഉവാച

1. ഭഗവൻ ദേവദേവേശ ഭൂതഭവ്യ ജഗത്പ്രഭോ
കവചം ച ശ്രുതം ദിവ്യം ഗായത്രീമന്ത്രവിഗ്രഹം

ഹേ ഭഗവൻ, ദേവദേവേശ, ത്രികാലേശ്വര, പ്രഭോ ദിവ്യവും ഗായത്രീമന്ത്രസ്വരൂപവുമായ കവചം ഞാൻ കേട്ടു.

2. അധുനാ ശ്രോതുമിച്ഛാമി ഗായത്രീഹൃദയം പരം
യദ്ധാരണാദ്ഭവേത്പുണ്യം ഗായത്രീജപതോ$\mathit{f}$ഖിലം

ഗായത്രീഹൃദയം കേൾക്കാൻ എനിക്കിപ്പോൾ ആഗ്രഹം തോന്നുന്നു. ഗായത്രീജപംകൊണ്ടു ലഭിക്കുന്ന പുണ്യങ്ങളെല്ലാം അതുധരിച്ചാൽ ലഭിക്കുമല്ലോ.

## ശ്രീനാരായണ ഉവാച

3. ദേവ്യാശ്ച ഹൃദയം പ്രോക്തം നാരദാഥർവണേ സ്ഫുടം
തദേവാഹം പ്രവക്ഷ്യാമി രഹസ്യാതിരഹസ്യകം.

ഹേ നാരദ, ആഥർവണത്തിൽ ഗായത്രീഹൃദയം വ്യക്തമായി പറഞ്ഞിട്ടുണ്ട്. അത്യന്തം രഹസ്യമായ അതു ഞാൻ ഇപ്പോൾ അങ്ങയോട് പറയാം.

4. വിരാട് രൂപാം മഹാദേവീം ഗായത്രീം വേദമാതരം
ധ്യാത്വാ തസ്യാസ്ത്വഥാംഗേഷു ധ്യായേദേതാശ്ച ദേവതാഃ

വിരാട്രൂപയും മഹാദേവിയും വേദമാതാവുമായ ഗായത്രിയെ ധ്യാനിച്ചിട്ട് ആ ദേവിയുടെ അംഗത്തിലുള്ള ദേവതമാരെയും ധ്യാനിക്കണം.

5. പിണ്ഡബ്രഹ്മാണ്ഡയോരൈക്യാദ്ഭാവയേത്സ്വതനൗ തഥാ
ദേവീരൂപേ നിജേ ദേഹേ തന്മയത്വായ സാധകഃ

പിണ്ഡാണ്ഡവും ബ്രഹ്മാണ്ഡവും എങ്ങനെ ഐക്യമാർന്നിരിക്കുന്നുവോ അതുപോലെ താനും ദേവീരൂപവും ഒന്നുതന്നെയാണെന്ന് ഭാവന ചെയ്യണം. സാധകൻ ദേവീരൂപത്തിലും തന്നിലും ഭേദബുദ്ധി ദർശിക്കരുത്.

6. നാദേവോ$\mathit{f}$ഭ്യർച്ചയേദ്ദേവമിതി വേദവിദോ വിദുഃ
തതോ$\mathit{f}$ഭേദായ കായേ സ്വേ ഭാവയേദ്ദേവതാ ഇമാഃ

ദേവനല്ലാത്തവൻ ദേവാർച്ചന ചെയ്യരുതെന്ന് വേദജ്ഞന്മാർ പറഞ്ഞിട്ടുണ്ട്. അതിനാൽ അഭേദഭാവനയ്ക്കായി ഈ ദേവതകളെയും സ്വദേഹത്തിൽ ഭാവന ചെയ്യണം.

7. അഥ തത്സമ്പ്രവക്ഷ്യാമി തന്മയത്വമഥോ ഭവേത്
ഗായത്രീ ഹൃദയസ്യാസ്യാപ്യഹമേവ ഋഷിഃ സ്മൃതഃ

അതുകൊണ്ടത്രെ ഞാൻ പറഞ്ഞത് അങ്ങനെ തന്മയത്വം ഉണ്ടാവണമെന്ന്. ഗായത്രീഹൃദയത്തിന്റെ ഋഷി ഞാൻ തന്നെയാകുന്നു.

8. ഗായത്രീച്ഛന്ദ ഉദ്ദിഷ്ടം ദേവതാ പരമേശ്വരീ
പൂർവോക്തേന പ്രകാരേണ കുര്യാദംഗാനി ഷട് ക്രമാത്
ആസനേ വിജനേ ദേശേ ധ്യായേദേകാഗ്രമാനസഃ

ഛരുസ്സു ഗായത്രിതന്നെ; ദേവത പരമേശ്വരി. മുമ്പ് പറഞ്ഞതിൻ വണ്ണം ക്രമത്തിനു ഷഡംഗം ന്യാസം ചെയ്യണം. എന്നിട്ട് വിജനസ്ഥലത്ത് ഉചിതമായ ആസനത്തിലിരുന്നു ഏകാഗ്രചിത്തനായി ധ്യാനിക്കണം.

## അഥാർത്ഥന്യാസഃ-(ഇനി അർത്ഥന്യാസം)

ദ്യൗർമൂർധ്നി. (മൂർധാവിൽ ദ്യോ ദേവത) ദന്തപംക്താവശ്വിനൗ. (ദന്തപംക്തികൾ അശ്വിനീദേവന്മാർ) ഉഭേ സന്ധ്യേ ചോഷ്ഠൗ. (ഓഷ്ഠപുടങ്ങൾ രണ്ടു സന്ധ്യകൾ) മുഖമഗ്നിഃ (മുഖം അഗ്നി) ജിഹ്വാ സരസ്വതീ (ജിഹ്വ സരസ്വതി) ഗ്രീവായാം തു ബൃഹസ്പതിഃ (കണ്ഠം ബൃഹസ്പതി) സ്തനയോർ വസവോƒഷ്ടൗ. (സ്തനങ്ങൾ അഷ്ടവസുക്കൾ) ബാഹ്വോർമരുതഃ (ബാഹുക്കൾ മരുത്തുകൾ) ഹൃദയേ പർജ്ജന്യഃ (ഹൃദയം പർജ്ജന്യൻ) ആകാശമുദരം (ഉദരം ആകാശം) നാഭാവന്തരിക്ഷം. (നാഭി അന്തരിക്ഷം) കട്യോരിന്ദ്രാഗ്നീ. (കടിപ്രദേശങ്ങൾ ഇന്ദ്രാഗ്നികൾ) ജഘനേ വിജ്ഞാനഘനഃ പ്രജാപതിഃ (ജഘനം വിജ്ഞാനഘനനായ പ്രജാപതി) കൈലാസമലയേ ഊരൂ. (ഊരുക്കൾ കൈലാസമലയ ഗിരികൾ) വിശ്വേദേവാ ജാന്വോഃ (ജാനുക്കൾ വിശ്വേദേവന്മാർ) ജംഘായാം കൗശികഃ (കണങ്കാൽ കൗശികൻ) ഗുഹ്യമയനേ. (ഗുഹ്യം രണ്ട് അയനങ്ങൾ) ഊരൂ പിതരഃ (ഊരുക്കൾ പിതൃക്കൾ) പാദൗ പൃഥിവീ (പാദങ്ങൾ പൃഥിവീ) വനസ്പതയോം ഗുലീഷു. (അംഗുലികൾ വനസ്പതികൾ) ഋഷയോ രോമാണി (രോമങ്ങൾ ഋഷികൾ) നഖാനി മുഹൂർത്താനി. (നഖങ്ങൾ മുഹൂർത്തങ്ങൾ) അസ്ഥിഷു ഗ്രഹാഃ (അസ്ഥികൾ ഗ്രഹങ്ങൾ) അസൃങ്മാംസമൃതവഃ(രക്തമാംസങ്ങൾ ഋതുക്കൾ) സംവത്സരാ വൈ നിമിഷം. (ഇമവെട്ടലുകൾ സംവത്സരങ്ങൾ) അഹോരാത്രാവാദിത്യശ്ചന്ദ്രമാ. (അഹോരാത്രങ്ങൾ ആദിത്യചന്ദ്രമാർ) എന്നിപ്രകാരം ഭാവനചെയ്തിട്ട്, അത്യന്തം ശ്രേഷ്ഠയും ദിവ്യയും സഹസ്രനേത്രയുമായ ഗായത്രിയെ ഞാൻ ശരണം പ്രാപിക്കുന്നു എന്നു പറയുക. പിന്നെ ഈ മന്ത്രം ജപിക്കുക. ഓംതത് സവിതുർ വരേണ്യായ നമഃ ഓം തത് പൂർവജായനമഃ തത്പ്രാതരാദിത്യായ നമഃ തത്പ്രാതരാദിത്യപ്രതിഷ്ഠായൈ നമഃ പ്രാതരധീയാനാ രാത്രികൃതം പാപം നാശയതി (പ്രാതഃകാലത്തു ചെയ്യുന്ന ജപം രാത്രി ചെയ്യുന്ന പാപം നശിപ്പിക്കും) സായമധീയാനോ ദിവസകൃതം പാപം നാശയതി (സായംകാലജപം പകൽ ചെയ്ത പാപം നശിപ്പിക്കും) സായം പ്രാതരാധീയാനഃ അപാപോഭവതി. (സായംകാലത്തും പ്രാതഃ കാലത്തും ജപിച്ചാൽ പാപരഹിതനായി ഭവിക്കും) സർവതീർത്ഥേഷു സ്നാതോ ഭവതി. (സർവതീർത്ഥങ്ങളിലും സ്നാനം ചെയ്തവനായി ഭവിക്കും) സർവൈർദ്ദേവൈർ ജ്ഞാതോ ഭവതി. (എല്ലാദേവന്മാരാലും അറിയപ്പെട്ട വനാകും) അവാച്യവചനാത് പൂതോ ഭവതി. (അവാച്യ വചന പാപത്തിൽ നിന്ന് ശുദ്ധനാക്കും) അഭക്ഷ്യ ഭക്ഷണാത് പൂതോ ഭവതി. (അഭക്ഷ്യ ഭക്ഷണത്തിൽ നിന്ന് ശുദ്ധനാകും) അഭോജ്യഭോജനാൽ പുതോ ഭവതി (അഭോജ്യഭോജനത്തിൽനിന്നും ശുദ്ധനാകും) അസാദ്ധ്യസാധനാൽ പുതോ ഭവതി. (അസാദ്ധ്യസാധനത്തിൽ നിന്നു ശുദ്ധനാക്കും) ദുഷ്പ്രതിഗ്രഹശത സഹസ്രാത് പൂതോ ഭവതി (നൂറായിരം ദുഷ്പ്രതിഗ്രഹ പാപത്തിൽനിന്നും ശുദ്ധനാക്കും) സർവപ്രതിഗ്രഹാത് പൂതോ ഭവതി. (സർവപ്രതിഗ്രഹ ദോഷത്തിൽ നിന്നും ശുദ്ധനാക്കും) പംക്തി ദൂഷണാത് പൂതോ ഭവതി. (പംക്തിദൂഷണത്തിൽ നിന്നു ശുദ്ധനാക്കും) അനൃത വചനാത് പൂതോ ഭവതി. (അസത്യ ഭാഷണ ദോഷങ്ങളിൽ നിന്നും മുക്തനാകും) അഥാബ്രഹ്മചാരീ ബ്രഹ്മചാരീ ഭവതി. (അബ്രഹ്മചാരി ബ്രഹ്മ ചാരിയാകും) അനനേ ഹൃദയേന അധീതേന ക്രതുസഹസ്രേണേഷ്ടം ഭവതി. (ഈ ഗായത്രീ ഹൃദയം പഠിച്ചാൽ അനേകം യാഗങ്ങൾ ചെയ്ത ഫലം ലഭിക്കും) ഷഷ്ടിശതസഹസ്രഗായത്ര്യാ ജപ്യാനി ഫലാനി ഭവന്തി. (അറുപതുലക്ഷമുരു ഗായത്രിജപിക്കുന്ന ഫലം ലഭിക്കും) അഷ്ടൗ ബ്രാഹ്മണാൻ സമ്യഗ്ഗ്രാഹയേത്. (എട്ടു ബ്രാഹ്മണരെ ഇതു നന്നായി പഠിപ്പിക്കുക) തസ്യ സിദ്ധിർ ഭവതി. (അവനു സിദ്ധിയുണ്ടാകും) യ ഇദം നിത്യമധീയാനോ ബ്രാഹ്മണഃ പ്രാതഃ ശുചിഃ

സർവപാപൈഃ പ്രമുച്യത ഇതി. (എന്നും പ്രാത:കാലത്തു ഇതു ശുചിയായി അദ്ധ്യയാനംചെയ്യുന്ന ബ്രാഹ്മണൻ സർവപാപനിർമുക്തനാകും) ബ്രഹ്മലോകേ മഹീയതേ. (ബ്രഹ്മലോകത്തു പുജ്യനാകും) ഇത്യാഹ ഭഗവാൻ ശ്രീ നാരായണഃ (എന്നിങ്ങനെ ഭഗവാൻ ശ്രീ നാരായണൻ അരുളിച്ചെയ്തിട്ടുണ്ട്).

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ

ചതുർത്ഥോ*f*ദ്ധ്യായഃ

# അഥ പഞ്ചമോ*f*ദ്ധ്യായഃ

## നാരദ ഉവാച

1. **ഭക്താനുകമ്പിൻ സർവജ്ഞ ഹൃദയം പാപനാശനം**
**ഗായത്ര്യാഃ കഥിതം തസ്മാദ്ഗായത്ര്യാഃ സ്തോത്രമീരയ**

ഭക്തൻമാരിൽ അനുകമ്പയുള്ളവനും സർവജ്ഞനുമായ ഹേ മഹർഷേ, പാപനാശകമായ ഗായത്രീഹൃദയം അങ്ങ് പറഞ്ഞുവല്ലോ. അതുകൊണ്ട് ഇനി ഗായത്രീസ്തോത്രം കൂടി അങ്ങു പറഞ്ഞാലും.

## ശ്രീനാരായണ ഉവാച

2. **ആദിശക്തേ ജഗന്മാതർ ഭക്താനുഗ്രഹകാരിണി**
**സർവത്രവ്യാപികേ*f*നന്തേ ശ്രീസന്ധ്യേ തേ നമോസ്തു തേ**

ആദിശക്തേ, ജഗദംബേ, ഭക്താനുഗ്രഹകാരിണി, സർവവ്യാപികേ, അനന്തേ, ശ്രീസന്ധ്യേ, നിനക്കു നമസ്കാരം.

3. **ത്വമേവ സന്ധ്യാ ഗായത്രീ സാവിത്രീ ച സരസ്വതീ**
**ബ്രാഹ്മീ ച വൈഷ്ണവീ രൗദ്രീ രക്താ ശ്വേതാ സിതേതരാ**

നീ തന്നെയാണ് സന്ധ്യയും ഗായത്രിയും സാവിത്രിയും സരസ്വതിയും. രക്ത ശ്വേത ശ്യാമള വർണ്ണകളായ ബ്രാഹ്മിയും വൈഷ്ണവിയും രൗദ്രിയും നീ തന്നെ.

4. **പ്രാതർ ബാലാ ച മദ്ധ്യാഹ്നേ യൗവനസ്ഥാ ഭവേത് പുനഃ**
**വൃദ്ധാ സായം ഭഗവതീ ചിന്ത്യതേ മുനിഭിഃ സദാ**

പ്രഭാതത്തിൽ ബാലയായിരുന്ന നീ തന്നെ മദ്ധാഹ്നത്തിൽ യൗവനാരൂഢയായി ഭവിക്കുന്നു. പിന്നെ സായംകാലത്ത് വൃദ്ധാവസ്ഥയിലുമായിത്തീരുന്നു എന്ന് മഹർഷിമാർ വിചാരിക്കുന്നു.

5. **ഹംസസ്ഥാ ഗരുഡാരൂഢാ തഥാ വൃഷഭവാഹിനീ**
**ഋഗ്വേദാദ്ധ്യായിനീ ഭൂമൗ ദൃശ്യതേ യാ തപസ്വിഭിഃ**

നിന്റെ പ്രാതഃ കാലവാഹനം ഹംസവും മദ്ധ്യാഹ്നസമയത്തെ വാഹനം ഗരുഡനും സായം കാലവാഹനം വൃഷഭവുമാകുന്നു. ഋഗ്വേദം ചൊല്ലിക്കൊണ്ട് ഭൂമിയിൽ സഞ്ചരിക്കുന്നവളായി ഋഷിമാർ നിന്നെ കാണുന്നു.

6. **യജുർവേദം പഠന്തീ ച അന്തരിക്ഷേ വിരാജതേ**
**സാ സാമഗാപി സർവേഷു ഭ്രാമ്യമാണാ തഥാ ഭുവി**

യജുർവേദം പഠിച്ചുകൊണ്ട് അന്തരിക്ഷത്തിൽ നീ വിരാജിക്കുന്നു. ആ നീ സാമം ഗാനം ചെയ്തു കൊണ്ട് ഭൂമിയിലെങ്ങും ചുറ്റിക്കറങ്ങുന്നു.

7. **രുദ്രലോകം ഗതാ ത്വം ഹി വിഷ്ണുലോകനിവാസിനീ**
**ത്വമേവ ബ്രഹ്മണോ ലോകേ/മർത്ത്യാനുഗ്രഹകാരിണീ**

രുദ്രലോകത്തുള്ള നീ തന്നെയാണ് വിഷ്ണുലോകത്തു വസിക്കുന്നതും. ദേവന്മാരെ അനുഗ്രഹിച്ചു കൊണ്ട് ബ്രഹ്മലോകത്തു വസിക്കുന്നതും നീ തന്നെ.

8. **സപ്തർഷിപ്രീതിജനനീ മായാ ബഹുവരപ്രദാ**
**ശിവയോഃ കരനേത്രോത്ഥാ ഹ്യശ്രുസ്വേദസമുദ്ഭവാ**

നീ തന്നെയാണ് സപ്തർഷികൾക്ക് സന്തോഷം ജനിപ്പിക്കുന്നവൾ. അനേകം വരങ്ങൾ നൽകാൻ സമർത്ഥയായ മായാസ്വരൂപിണിയും നീ തന്നെ. ശിവശക്തികളുടെ കൈ, നേത്രം, അശ്രു, സ്വേദം എന്നിവയിൽനിന്ന്,

9. **ആനന്ദ ജനനീ ദുർഗാ ദശധാ പരിപഠ്യതേ**
**വരേണ്യാ വരദാ ചൈവ വരിഷ്ഠാ വരവർണിനീ**

പത്തു തരത്തിൽ സമുദ്ഭവിച്ച ആനന്ദജനനിയായ ദുർഗ്ഗയായി അറിയപ്പെടുന്നവളും നീ തന്നെ. വരേണ്യാ, വരദാ, വരിഷ്ഠാ, വരവർണിനീ,

10. **ഗരിഷ്ഠാ ച വരാർഹാ ച വരാരോഹാ ച സപ്തമീ**
**നീലഗംഗാ തഥാ സന്ധ്യാ സർവദാ ഭോഗമോക്ഷദാ**

ഗരിഷ്ഠാ, വരാർഹാ, വരാരോഹാ, നീലഗംഗാ, സന്ധ്യാ, ഭോഗമോക്ഷദാ എന്നിവയാണ് ആ പത്തു ഭേദങ്ങൾ.

11. **ഭാഗീരഥീ മർത്യലോകേ പാതാളേ ഭോഗവത്യപി**
**ത്രിലോകവാഹിനീ ദേവീ സ്ഥാനത്രയനിവാസിനീ**

മനുഷ്യലോകത്ത് ഭാഗീരഥിയായും പാതാളത്തിൽ ഭോഗവതിയായും സ്വർഗത്തിൽ മന്ദാകിനിയായും നീ മൂന്നു ലോകത്തും നിവസിക്കുന്നു.

12. **ഭൂർലോകസ്ഥാ ത്വമേവാസി ധരിത്രീ ലോകധാരിണീ**
**ഭുവോ`ലോകേ വായുശക്തിഃ സ്വർലോകേ തേജസാം നിധിഃ**

ഭൂഭാരം താങ്ങിക്കൊണ്ട് ഭൂർലോകത്ത് സ്ഥിതിചെയ്യുന്നവൾ നീയാണ്. ഭുവർലോകത്ത് വായു ശക്തിയായും സ്വർലോകത്ത് തേജോനിധിയായും വർത്തിക്കുന്നത് നീ തന്നെ.

13. **മഹർലോകേ മഹാസിദ്ധിർ ജനലോകേ ജനേത്യപി**
**തപസ്വിനീ തപോലോകേ സത്യലോകേ തു സത്യവാക്**

മഹർലോകത്ത് മഹാസിദ്ധിയും ജനലോകത്ത് ജനവും തപോലോകത്ത് തപസ്സും സത്യലോകത്ത് സത്യവും നീയാകുന്നു.

14. **കമലാ വിഷ്ണുലോകേ ച ഗായത്രീ ബ്രഹ്മലോകദാ**
**രുദ്രലോകേ സ്ഥിതാ ഗൗരീ ഹരാർദ്ധാംഗനിവാസിനീ**

വിഷ്ണുലോകത്തിലെ കമലയും ബ്രഹ്മലോകപ്രദയായ ഗായത്രിയും രുദ്രലോകസ്ഥിതനായ ഹരന്റെ അർദ്ധാംഗനിവാസിനിയായ ഗൗരിയും നീ തന്നെ.

**15. അഹമോ മഹതശ്ചൈവ പ്രകൃതിസ്ത്വം ഹി ഗീയസേ**
**സാമ്യാവസ്ഥാത്മികാ ത്വം ഹി ശബളബ്രഹ്മരൂപിണീ**

അഹംതത്ത്വം മഹത്തത്ത്വം എന്നിവയുടെ പ്രകൃതി നീയാണെന്നു കീർത്തിക്കപ്പെടുന്നു. സത്വരജസ്തമോഗുണങ്ങളുടെ സാമ്യാവസ്ഥയിൽ വിരാജിക്കുന്ന 'പ്രധാന'വും നീയാണ്. നീ ശബളബ്രഹ്മരൂപിണിയുമാകുന്നു.

**16. തതഃ പരാ പരാശക്തീ പരമാ ത്വം ഹി ഗീയസേ**
**ഇച്ഛാശക്തിഃ ക്രിയാശക്തിർജ്ഞാനശക്തിസ്ത്രിശക്തിതാ**

അതുകൊണ്ടുതന്നെ നിന്നെ പരാ എന്നും പരാശക്തി എന്നും പരമാത്മാവെന്നും പറയുന്നു. ഇച്ഛാശക്തി ക്രിയാശക്തി ജ്ഞാനശക്തി ഈ മൂന്നുശക്തിയും നീ തന്നെ ആകുന്നു.

**17. ഗംഗാ ച യമുനാ ചൈവ വിപാശാ ച സരസ്വതീ**
**സരയൂർ ദേവികാ സിന്ധുർനർമദൈരാവതീ തഥാ**

ഗംഗ, യമുന, വിപാശാ, സരസ്വതീ, സരയൂ, ദേവിക, സിന്ധു, നർമദ, ഐരാവതീ,

**18. ഗോദാവരീ ശതദ്രുശ്ച കാവേരീ ദേവലോകഗാ**
**കൗശികീ ചന്ദ്രഭാഗാ ച വിതസ്താ ച സരസ്വതീ**

ഗോദാവരീ, ശതദ്രു, കാവേരീ, സ്വർഗംഗ, കൗശികീ, ചന്ദ്രഭാഗാ, വിതസ്താ, സരസ്വതീ,

**19. ഗണ്ഡകീ താപിനീ തോയാ ഗോമതീ വേത്രവത്യപി**
**ഇഡാ ച പിംഗലാ ചൈവ സുഷുമ്നാ ച തൃതീയകാ**

ഗണ്ഡകീ, താപിനീ, തോയാ, ഗോമതീ, വേത്രവതീ ഈ നദികളെല്ലാം നിന്റെ രൂപങ്ങളാകുന്നു. ഇഡ, പിംഗള മൂന്നാമത്തേതായ സുഷുമ്ന,

**20. ഗാന്ധാരീ ഹസ്തിജിഹ്വാ ച പൂഷാƒപൂഷാ തഥൈവ ച**
**അലംബുഷാ കുഹൂശ്ചൈവ ശംഖിനീ പ്രാണവാഹിനീ**

ഗാന്ധാരീ, ഹസ്തിജിഹ്വ, പൂഷാ, അപൂഷാ, അലംബുഷാ, കുഹൂ, ശംഖിനീ, പ്രാണവാഹിനീ,

**21. നാഡീ ച ത്വം ശരീരസ്ഥാ ഗീയസേ പ്രാക്തനൈർബുധൈഃ**
**ഹൃത്പത്മസ്ഥാ പ്രാണശക്തിഃ കണ്ഠസ്ഥാ സ്വപ്നനായികാ**

എന്നിങ്ങനെ ശരീരത്തിലുള്ള നാഡികളും നീ തന്നെയാണെന്ന് പ്രാചീനൻമാരായ വിദ്വാന്മാർ പറയുന്നു. ഹൃദയകമലത്തിലെ പ്രാണശക്തിയും കണ്ഠത്തിൽ സ്ഥിതിചെയ്യുന്ന സ്വപ്നനായികയും

**22. താലുസ്ഥാ ത്വം സദാധാരാ ബിന്ദുസ്ഥാ ബിന്ദുമാലിനീ**
**മൂലേ തു കുണ്ഡലീശക്തിർവ്യാപിനീ കേശമൂലഗാ**

താലുവിൽ സ്ഥിതിചെയ്യുന്ന സദാധാരവും ബിന്ദുസ്ഥയായ (നെറ്റിത്തടത്തിൽ സ്ഥിതിചെയ്യുന്ന) ബിന്ദുമാലിനിയും രോമകൂപംവരെ വ്യാപിച്ചിരിക്കുന്നതും മൂലാധാരത്തിൽ സ്ഥിതിചെയ്യുന്നതുമായ കുണ്ഡലിനീശക്തിയും നീ തന്നെ.

**23. ശിഖാമദ്ധ്യാസനാ ത്വം ഹി ശിഖാഗ്രേ തു മനോന്മനീ**
**കിമന്യദ്ബഹുനോക്തേന യത്കിഞ്ചിജ്ജഗതീത്രയേ**

ശിഖാമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന പരമാത്മശക്തിയും ശിഖാഗ്രത്തിൽ സ്ഥിതിചെയ്യുന്ന മനോന്മനിയും നീ തന്നെ. എന്തിനേറെ പറയുന്നു? മൂന്നു ലോകത്തും എന്തെല്ലാമുണ്ടോ,

**24. തത്സർവം ത്വം മഹാദേവി ശ്രിയേ സന്ധ്യേ നമോസ്തു തേ**
**ഇതീദം കീർത്തിതം സ്തോത്രം സന്ധ്യായാം ബഹുപുണ്യദം**

അവയെല്ലാം നീ തന്നെ. ഹേ മഹാദേവി, സന്ധ്യേ, ലക്ഷ്മീ പ്രാപ്തിക്കുവേണ്ടി നിന്നെ നമസ്കരിക്കുന്നു. ഇങ്ങനെയുള്ള ഈ സ്തോത്രം സന്ധ്യയ്ക്ക് കീർത്തിക്കുന്നത് പുണ്യപ്രദമാണ്.

**25. മഹാപാപപ്രശമനം മഹാസിദ്ധിവിധായകം**
**യ ഇദം കീർത്തയേത്സ്തോത്രം സന്ധ്യാകാലേ സമാഹിതഃ**

മഹാപാപത്തെ നശിപ്പിക്കുന്നതും മഹാസിദ്ധിയെ പ്രദാനം ചെയ്യുന്നതുമായ ഈ സ്തോത്രം സന്ധ്യാസമയത്ത് ശ്രദ്ധയോടെ കീർത്തിക്കുന്നവന്,

**26. അപുത്രഃ പ്രാപ്നുയാത്പുത്രം ധനാർത്ഥീ ധനമാപ്നുയാത്**
**സർവതീർത്ഥതപോദാനയജ്ഞ യോഗഫലം ലഭേത്**

അപുത്രനാണെങ്കിൽ പുത്രനുണ്ടാകും; ധനാർത്ഥിയാണെങ്കിൽ ധനമുണ്ടാകും. സർവതീർത്ഥങ്ങളിലും പോയി സ്നാനവും ദാനവും ചെയ്യുന്നതുകൊണ്ട് എന്തു ഫലമുണ്ടോ തപസു ചെയ്യുന്നതുകൊണ്ടും യജ്ഞം ചെയ്യുന്നതുകൊണ്ടും യോഗം അനുഷ്ടിക്കുന്നതുകൊണ്ടും എന്തു ഫലമുണ്ടോ ആ ഫലം ലഭിക്കും..

**27. ഭോഗാൻ ഭുക്ത്വാ ചിരം കാലമന്തേ മോക്ഷമവാപ്നുയാത്**
**തപസ്വിഭിഃ കൃതം സ്തോത്രം സ്നാനകാലേ തു യഃ പഠേത്**

ദീർഘകാലം ഭോഗം അനുഭവിച്ചിട്ട് അവസാനം മോക്ഷവും ലഭിക്കും. ഋഷിപ്രോക്തമായ ഈ സ്തോത്രം സ്നാനകാലത്തു ചെയ്യുന്നവന്,

**28. യത്രകുത്ര ജലേമഗ്നഃ സന്ധ്യാമജ്ജനജം ഫലം**
**ലഭതേ നാത്ര സന്ദേഹഃ സത്യം സത്യം ച നാരദ**

എവിടെയുള്ള ജലത്തിൽ സ്നാനം ചെയ്താലും സന്ധ്യാസ്നാനത്തിന്റെ ഫലം ലഭിക്കും എന്നുള്ളതിന് സംശയമില്ല. ഹേ നാരദ, ഇതു സത്യം സത്യം.

**29. ശൃണുയാദ്യോപി തദ്ഭക്ത്യാ സ തു പാപാത്പ്രമുച്യതേ**
**പീയൂഷസദൃശം വാക്യം സമ്പ്രോക്തം നാരദേരിതം**

നാരദപ്രേരിതനായി നാരായണമഹർഷി പറഞ്ഞ പീയൂഷസദൃശമായ ഈ സന്ധ്യാസ്തോത്രം ആരാണോ ഭക്തിപൂർവം കേൾക്കുന്നത് അവൻ പാപവിമുക്തനാകും.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
പഞ്ചമോƒദ്ധ്യായഃ

# അഥ ഷഷ്ഠോ/ദ്ധ്യായഃ

## നാരദ ഉവാച

1. ഭഗവൻ സർവ്വധർമ്മജ്ഞ സർവ്വശാസ്ത്രവിശാരദ
ശ്രുതിസ്മൃതിപുരാണാനാം രഹസ്യം ത്വന്മുഖാച്ഛ്രുതം

സർവ്വ ധർമ്മങ്ങളും അറിയുന്നവനും സർവ്വശാസ്ത്രങ്ങളിലും നിപുണനുമായ ഹേ ഭഗവൻ, ശ്രുതി സ്മൃതിപുരാണങ്ങളുടെ രഹസ്യം അങ്ങു പറയുന്നതു ഞാൻ നേരിട്ടു കേട്ടു.

2. സർവ്വപാപഹരം ദേവ യേന വിദ്യാ പ്രവർത്തതേ
കേന വാ ബ്രഹ്മവിജ്ഞാനം കിം തു വാ മോക്ഷസാധനം

ഹേ ദേവ, ഇതു സർവ്വ പാപങ്ങളെയും നശിപ്പിക്കുന്നതും വിദ്യാലാഭം ഉണ്ടാക്കുന്നതുമാണ്. എങ്കിലും എന്തുകൊണ്ടാണ് ബ്രഹ്മജ്ഞാനമുണ്ടാകുക? എന്താണ് മോക്ഷസാധനം?

3. ബ്രാഹ്മണാനാം ഗതിഃ കേന കേന വാ മൃത്യുനാശനം
ഐഹികാമുഷ്മികഫലം കേന വാ പത്മലോചന

ഏതാണ് ബ്രാഹ്മണർക്ക് പ്രാപ്യസ്ഥാനം? എങ്ങനെ മൃത്യു ഇല്ലാതാകും? ഹേ പത്മലോചന, മനുഷ്യന് ഐഹികവും ആമുഷ്മികവുമായ ഫലം എങ്ങനെ ഉണ്ടാകും?

4. വക്തുമർഹസ്യശേഷേണ സർവ്വം നിഖിലമാദിതഃ

അവയെല്ലാം ആദ്യന്തം അങ്ങ് എനിക്ക് പറഞ്ഞ് തരണം.

## ശ്രീനാരായണ ഉവാച

സാധു സാധു മഹാപ്രാജ്ഞ സമ്യക് പൃഷ്ടം ത്വയാനഘ

ഹേ അനഘ, മഹാപ്രാജ്ഞ അങ്ങ് ചോദിച്ചതു വളരെ നന്നായി.

5. ശൃണു വക്ഷ്യാമി യത്നേന ഗായത്ര്യഷ്ടസഹസ്രകം
നാമ്നാം ശുഭാനാം ദിവ്യാനാം സർവ്വപാപവിനാശനം

ഞാൻ അങ്ങയോട് ഗായത്രീസഹസ്രനാമം പറയാം. ആ നാമങ്ങൾ ശുഭങ്ങളും സർവ്വപാപങ്ങളെയും ഇല്ലാതാക്കുന്നവയും ദിവ്യങ്ങളുമാണ്.

6. സൃഷ്ട്യാദൗ യദ്ഭഗവതാ പൂർവ്വം പ്രോക്തം ബ്രവീമി തേ
അഷ്ടോത്തരസഹസ്രസ്യ ഋഷിർബ്രഹ്മാ പ്രകീർത്തിതഃ

വളരെ മുമ്പ് സൃഷ്ടിയുടെ ആരംഭത്തിൽ ഭഗവാൻ അരുളിച്ചെയ്ത അത് ഞാൻ അങ്ങയോടു പറയാം. ഈ ആയിരത്തെട്ട് നാമങ്ങളുടെയും ഋഷി ബ്രഹ്മദേവനാണ്.

7. ഛന്ദോ/നുഷ്ടുപ്തഥാ ദേവീ ഗായത്രീ ദേവതാ സ്മൃതാ
ഹലോ ബീജാനി തസ്യാശ്ച സ്വരാഃ ശക്തയ ഈരിതാഃ

അനുഷ്ടുഭാണു ഛന്ദസ്സ്. ഹല്ലുകളാണ് (ഹ യ വ ര ല തുടങ്ങിയ വ്യഞ്ജനാക്ഷരങ്ങൾ എല്ലാം) ഇതിന്റെ ബീജം; സ്വരങ്ങൾ ശക്തികളുമാകുന്നു.

8. അംഗന്യാസകരന്യാസാവുച്യേതേ മാതൃകാക്ഷരൈഃ
അഥ ധ്യാനം പ്രവക്ഷ്യാമി സാധകാനാം ഹിതായ വൈ

അംഗന്യാസവും കരന്യാസവും മാതൃകാവർണ്ണങ്ങൾ (അൻപത്തിഒന്നു മാതൃകാക്ഷരങ്ങൾ) കൊണ്ടു ചെയ്യണം. ഇനി സാധകരുടെ മംഗളത്തിനു വേണ്ടിയുള്ള ധ്യാനം പറയാം.

9. രക്തശ്വേതഹിരണ്യനീല ധവളൈർയുക്താം
ത്രിനേത്രോജ്വലാം
രക്താം രക്തനവസ്രജം മണിഗണൈർയുക്താം
കുമാരീമിമാം
ഗായത്രീം കമലാസനാം കരതലവ്യാനദ്ധ-
കുണ്ഡാംബുജാം
പത്മാക്ഷീം ച വരസ്രജം ച ദധതീം ഹംസാ-
ധിരൂഢാം ഭജേ.

രക്തം, ശ്വേതം, സുവർണ്ണം, നീലം, ധവളം, എന്നീ നിറമാർന്ന രത്നങ്ങളോടും ത്രിനയനങ്ങളോടും രക്തനിറമാർന്ന രത്നങ്ങൾ കൊരുത്ത മാലയോടും കൂടി, കൈയിൽ കിണ്ടിയും താമരയും അക്ഷമാലയും വരമുദ്രയും ധരിച്ച്, രക്തവർണ്ണയും പത്മാസനയും പത്മനേത്രയും ഹംസാരൂഢയും കുമാരിയുമായി വിരാജിക്കുന്ന ഗായത്രിയെ ഞാൻ ഭജിക്കുന്നു.

10. അചിന്ത്യലക്ഷണാഽവ്യക്താഽപ്യർധമാതൃമഹേശ്വരീ
അമൃതാർണവ മദ്ധ്യസ്ഥാഽപ്യജിതാ ചാപരാജിതാ

1. അചിന്ത്യലക്ഷണാ – ബുദ്ധിഗ്രാഹ്യമല്ലാത്ത ലക്ഷണങ്ങളോടു കൂടിയവൾ. 2. അവ്യക്താ – തത്വം അറിയാൻ നിവൃത്തിയില്ലാത്തവൾ. 3. അർധമാതൃമഹേശ്വേവരീ – സർവ്വപദാർത്ഥങ്ങളുടെയും പരിച്ഛേദകമായ ബ്രഹ്മാദികളുടെയും മേൽ നിയന്ത്രണമുള്ളവൾ. 4. അമൃതാ – അമൃതസ്വരൂപിണി (മോക്ഷസ്വരൂപിണി). 5. അർണ്ണവമദ്ധ്യസ്ഥാ – സമുദ്രമദ്ധ്യത്തിൽ വിരാജിക്കുന്നവൾ. 6. അജിതാ – ജയിക്കപ്പെടാനാവാത്തവൾ. 7. അപരാജിതാ – പരാജയപ്പെടുത്താൻ ആവാത്തവൾ.

11. അണിമാദിഗുണാധാരാഽപ്യർക്കമണ്ഡലസംസ്ഥിതാ
അജരാഽജാഽപരാഽധർമ്മാ അക്ഷസൂത്രധരാഽധരാ

8. അണിമാദിഗുണാധരാ – അണിമ, മഹിമ, ഗരിമ തുടങ്ങിയ സിദ്ധികൾക്ക് ആശ്രയഭൂതാ. 9. അർക്കമണ്ഡലസംസ്ഥിതാ – സൂര്യമണ്ഡലത്തിൽ വിരാജിക്കുന്നവൾ. 10. അജരാ – സദാ താരുണ്യത്തിൽ വർത്തിക്കുന്നവൾ. 11. അജാ – ജന്മരഹിത. 12. അപരാ – തന്നെപ്പോലെ മറ്റൊരുവൾ ഇല്ലാത്തവൾ. 13. അധർമ്മാ – ജാത്യാശ്രിതധർമ്മങ്ങൾ ഇല്ലാത്തവൾ. 14. അക്ഷസൂത്രധരാ – അക്ഷസൂത്രം ധരിക്കുന്നവൾ. 15. അധരാ – സ്വന്തം ആധാരത്തിൽ സ്ഥിതി ചെയ്യുന്നവൾ.

12. അകാരാദിക്ഷകാരാന്താപ്യരിഷഡ്വർഗ്ഗഭേദിനീ
അഞ്ജനാദ്രി പ്രതീകാശാപ്യഞ്ജനാദ്രിനിവാസിനീ

16. അകാരാദിക്ഷകാരാന്താ – അകാരം മുതൽ ക്ഷകാരം വരെയുള്ള അക്ഷരങ്ങൾ സ്വരൂപമായിട്ടുള്ളവൾ. 17. അരിഷഡ്വർഗ്ഗഭേദിനീ – കാമക്രോധാദി ആറു ശത്രുക്കളെ നശിപ്പിക്കുന്നവൾ. 18. അഞ്ജനാദ്രിപതീകാശാ – അഞ്ജനാദ്രിക്കു തുല്യം പ്രശോഭിക്കുന്നവൾ. 19. അഞ്ജനാദ്രിനിവാസിനീ– അഞ്ജനപർവ്വതത്തിൽ വസിക്കുന്നവൾ.

13. അദിതിശ്ചാജപാഽവിദ്യാപ്യരവിന്ദനിഭേക്ഷണാ
അന്തർബഹിഃസ്ഥിതാഽവിദ്യാധ്വംസിനീ ചാന്തരാത്മിക

20. അദിതി – ദേവമാതാവ്. 21. അജപാ – അജപാമന്ത്രസ്വരൂപിണി. 22. അവിദ്യാ – അവിദ്യാസ്വരൂപിണി. 23. അരവിന്ദനിഭേക്ഷണാ – താമര പോലെ അഴകാർന്ന കണ്ണുള്ളവൾ. 24. അന്തർബഹിഃസ്ഥിതാ – ജീവരാശികളുടെയെല്ലാം ഉള്ളിലും പുറമെയും വർത്തിക്കുന്നവൾ. 25. അവിദ്യാധ്വംസിനീ – അവിദ്യയെ നശിപ്പിക്കുന്നവൾ. 26. അന്തരാത്മികാ – സകലരുടെയും അന്തഃകരണത്തിൽ സ്ഥിതി ചെയ്യുന്നവൾ.

**14. അജാചാജമുഖാവാസാപ്യരവിന്ദനിഭാനനാ**
**അർധമാത്രാർത്ഥ ദാനജ്ഞാപ്യരിമണ്ഡലമർദ്ദിനീ**

27. അജാ – ജന്മരഹിത. 28. അജമുഖാവാസാ – ബ്രഹ്മമുഖത്തു വസിക്കുന്നവൾ. 29. അരവിന്ദനിഭാനനാ– താമരത്താരിനൊത്ത മുഖകാന്തിയുള്ളവൾ. 30. അർധമാത്രാ – പ്രണവാംഗഭൂതയായ അർധമാത്രാസ്വരൂപിണി. 31. അർഥദാനജ്ഞാ – പുരുഷാർത്ഥങ്ങൾ ദാനം ചെയ്യുന്നതിനു സമർത്ഥ. 32. അരിമണ്ഡലമർദ്ദിനീ – ശത്രുസമൂഹത്തെ മർദ്ദിക്കുന്നവൾ.

**15. അസുരഘ്നീ ഹ്യമാവാസ്യാപ്യ ലക്ഷ്മീഘ്നൃന്ത്യജാർച്ചിതാ**
**ആദിലക്ഷ്മീശ്ചാദിശക്തിരാകൃതിശ്ചായതാനനാ**

33. അസുരഘ്നീ – അസുരന്മാരെ സംഹരിക്കുന്നവൾ. 34. അമാവാസ്യാ – അമാവാസ്യാതിഥി സ്വരൂപിണി. 35. അലക്ഷ്മീഘ്നൃന്ത്യജാർച്ചിതാ – അലക്ഷ്മിയെ നശിപ്പിക്കുന്ന അന്ത്യജയാൽ(മാതംഗി) അർച്ചിക്കപ്പെടുന്നവൾ. 36. ആദിലക്ഷ്മീ – ആദിശക്തിയായ 'പ്രധാന' സ്വരൂപത്തോടെ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവൾ. 37.അദിശക്തിഃ – മഹാമായ. 38. ആകൃതിഃ – 'ആ'കാരസ്വരൂപിണി. 39. ആയതാനനാ – വായ് തുറന്നു ചിരിക്കുന്നവൾ.

**16. ആദിത്യപദവീചാരാ*f*പ്യാദിത്യപരിസേവിതാ**
**ആചാര്യാ*f*വർത്തനാ*f*ചാരാപ്യാദിമൂർത്തിനിവാസിനീ**

40. ആദിത്യപദവീചാരാ – ആദിത്യമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവൾ. 41. ആദിത്യപരിസേവിതാ – ആദിത്യാദിദേവന്മാരാൽ സേവിക്കപ്പെടുന്നവൾ. 42. ആചാര്യാ – സദാചാരത്തെ വ്യാഖ്യാനിക്കുന്നവൾ. 43. ആവർത്തനാ – ഭ്രമിച്ചുകൊണ്ടിരിക്കുന്ന ലോകത്തിന്റെ സൃഷ്ടികർത്രി. 44. ആചാരാ – ആചാരസ്വരൂപിണീ. 45. ആദിമൂർത്തിനിവാസിനീ – ആദിമൂർത്തിയായ ബ്രഹ്മത്തിൽ വസിക്കുന്നവൾ.

**17. ആഗ്നേയീ ചാമരീ ചാദ്യാ ചാരാദ്ധ്യാ ചാസനസ്ഥിതാ**
**ആധാരനിലയാ*ff*ധാരാ ചാകാശാന്തനിവാസിനീ**

46. ആഗ്നേയീ – അഗ്നിദേവത. 47. ആമരീ – ദേവപുരിയായ അമരാവതീ രൂപമാർന്നവൾ. 48. ആദ്യാ– ആദിസ്വരൂപിണിയായ യോഗമായ. 49. ആരാദ്ധ്യാ – സർവ്വജനാരാദ്ധ്യ. 50. ആസനസ്ഥിതാ – ദിവ്യാസനത്തിൽ സ്ഥിതി ചെയ്യുന്നവൾ. 51. ആധാരനിലയാ – മൂലാധാരമായ കുണ്ഡലീരൂപ. 52. ആധാരാ – ജഗത്തിനെ ധരിക്കുന്നവൾ. 53. ആകാശാന്തനിവാസിനീ – ആകാശതത്വമായ അഹങ്കാരത്തിൽ സ്ഥിതിചെയ്യുന്നവൾ.

**18. ആദ്യാക്ഷരസമായുക്താ ചാന്തരാകാശരൂപിണീ**
**ആദിത്യമണ്ഡലഗതാ ചാന്തരധ്വാന്തനാശിനീ**

54. ആദ്യാക്ഷരസമായുക്താ – സർവ്വപ്രഥമമായ 'അ'കാരമാകുന്ന ആദ്യാക്ഷരത്തോടു കൂടിയവൾ. 55. അന്തരാകാശരൂപിണീ – ദഹരാകാശസ്വരൂപിണീ. 56. ആദിത്യമണ്ഡലഗതാ – സൂര്യമണ്ഡലത്തിൽ പ്രശോഭിക്കുന്നവൾ. 57. ആന്തരധ്വാന്തനാശിനീ – അജ്ഞാനരൂപമായ അന്ധകാരത്തെ നശിപ്പിക്കുന്നവൾ.

**19. ഇന്ദിരാ ചേഷ്ടദാ ചേഷ്ടാ ചേന്ദീവരനിഭേക്ഷണാ**
**ഇരാവതീ ചേന്ദ്രപാദാ ചേന്ദ്രാണീ ചേന്ദുരൂപിണീ**

58. ഇന്ദിരാ – ലക്ഷ്മീദേവി. 59. ഇഷ്ടദാ – ഭക്താഭീഷ്ടപ്രദ. 60. ഇഷ്ടാ – ഇഷ്ടദേവതയായി സാധകന്മാർ പൂജിക്കുന്നവൾ. 61. ഇന്ദീവരനിഭേക്ഷണാ – ഇന്ദീവരനേത്ര. 62. ഇരാവതീ – ഇരാവതീനദി അഥവാ ഭൂമിയോടുകൂടിയവൾ. 63. ഇന്ദ്രപദാ – ഇന്ദ്രനു സ്വന്തമായി സ്ഥാനം നേടിക്കൊടുത്തവൾ. 64. ഇന്ദ്രാണീ – ശചീരൂപത്തിൽ വിരാജിക്കുന്നവൾ. 65. ഇന്ദുരൂപിണീ – ചന്ദ്രനു സദൃശം സുന്ദരസ്വരൂപമാർന്നവൾ.

20. ഇക്ഷുകോദണ്ഡസംയുക്താ ചേഷുസന്ധാനകാരിണീ
ഇന്ദ്രനീലസമാകാരാ ചേഡാപിംഗലരൂപിണീ

66. ഇക്ഷുകോദണ്ഡസംയുക്താ – കൈയിൽ ഇക്ഷുധനുസ്സ് ധരിച്ചവൾ. 67. ഇഷുസന്ധാനകാരിണീ– അസ്ത്രസന്ധാനത്തിൽ അനുപമ. 68. ഇന്ദ്രനീലസമാകാരാ – ഇന്ദ്രനീലമണിക്കു തുല്യം ശോഭിക്കുന്നവൾ. 69. ഇഡാപിംഗലരൂപിണീ – ഇഡ, പിംഗല എന്നീ നാഡീരൂപമാർന്നവൾ.

21. ഇന്ദ്രാക്ഷീ ചേശ്വരീദേവീ ചേഹാത്രയവിവർജിതാ
ഉമാ ചോഷാ ഹ്യുഡുനിഭാ ഉർവാരുകഫലാനനാ

70. ഇന്ദ്രാക്ഷീ – ശതാക്ഷി എന്നു പ്രസിദ്ധയായ ദേവി. 71. ഈശ്വരീദേവി – സകല ഐശ്വര്യങ്ങളോടു കൂടിയ തേജസ്വിനി. 72. ഈഹാത്രയവിവർജിതാ – ലോകൈഷണ, വിത്തൈഷണ, പുത്രൈഷണ എന്നിവ ഇല്ലാത്തവൾ. 73. ഉമാ – ഉമാദേവി. 74. ഉഷാ – രാത്രിവിശേഷസ്വരൂപിണി. 75. ഉഡുനിഭാ – നക്ഷത്രതുല്യം ശോഭിക്കുന്നവൾ. 76. ഉർവാരുകഫലാനനാ – കർക്കടീഫലത്തെപ്പോലെ സദാ സംഫുല്ലവദന.

22. ഉഡുപ്രഭാ ചോഡുമതീ ഹ്യുഡുപാ ഹ്യുഡുമദ്ധ്യഗാ
ഊർദ്ധ്വം ചാപ്യൂർദ്ധ്വകേശീ ചാപ്യൂർദ്ധ്വാധോഗതിഭേദിനി

77. ഉഡുപ്രഭാ – സ്വച്ഛജലത്തിന്റെ പ്രഭയുള്ളവൾ. 78. ഉഡുമതീ – രാത്രിസ്വരൂപിണീ. 79. ഉഡുപാ – ചന്ദ്രനെപ്പോലെ പ്രകാശിക്കുന്നവൾ. 80. ഉഡുമദ്ധ്യഗാ – നക്ഷത്രരാശിക്കു മദ്ധ്യേ സ്ഥിതി ചെയ്യുന്നവൾ. 81. ഊർദ്ധ്വാ – ഊർദ്ധ്വദേശരൂപിണി. 82. ഊർദ്ധ്വകേശീ – കേശം ഊർദ്ധ്വമായിട്ടുള്ളവൾ. 83. ഊർദ്ധ്വാധോഗതിഭേദിനീ – സ്വർഗ്ഗ നരകഗതികളെ ഭേദിപ്പിക്കുന്നവൾ അഥവാ മോക്ഷദായിനി.

23. ഊർദ്ധ്വബാഹുപ്രിയാ ചോർമിമാലാവാഗ്ഗ്രന്ഥദായിനീ
ഋതം ചർഷിർ ഋതുമതീ ഋഷിദേവനമസ്കൃതാ

84. ഊർദ്ധ്വബാഹുപ്രിയാ – ഊർദ്ധ്വബാഹുവായി തപസ്സു ചെയ്യുന്നവനിൽ പ്രീതിയുള്ളവൾ. 85. ഊർമിമാലാവാഗ്ഗ്രന്ഥദായിനീ – തരംഗങ്ങളെപ്പോലെയുള്ള ശ്രേഷ്ഠവാക്കുകളോടെ ഗ്രന്ഥരൂപത്തിൽ സ്ഥിതി ചെയ്യുന്നവൾ. 86. ഋതം – സത്യവാക്സ്വരൂപ. 87. ഋഷിഃ – വേദസ്വരൂപ. 88. ഋതുമതീ – രജസ്വല. 89. ഋഷിദേവനമസ്കൃതാ – ഋഷിമാരും ദേവന്മാരും നമിക്കുന്നവൾ.

24. ഋഗ്വേദാ ഋണഹർത്രീ ച ഋഷിമണ്ഡലചാരിണീ
ഋദ്ധിദാ ഋജുമാർഗ്ഗസ്ഥാ ഋജുധർമ്മാ ഋതുപ്രദാ

90. ഋഗ്വേദാ – ഋഗ്വേദസ്വരൂപിണി. 91. ഋണഹർത്രീ – ദേവ – ഋഷി – പിതൃഋണങ്ങളെ നശിപ്പിക്കുന്നവൾ. 92. ഋഷിമണ്ഡലചാരിണീ – ഋഷിമണ്ഡലത്തിൽ വിരാജിക്കുന്നവൾ. 93. ഋദ്ധിദാ – സമൃദ്ധി പ്രദാനം ചെയ്യുന്നവൾ. 94. ഋജുമാർഗ്ഗസ്ഥാ – സ്വാഭാവികമായി ഋജുമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവൾ. 95. ഋജുധർമ്മാ – സഹജധർമ്മം അനുസരിക്കുന്നവൾ. 96. ഋതുപ്രദാ – ഋതുക്കളെ സ്വധർമ്മത്തിൽ നടത്തുന്നവൾ.

25. ഋഗ്വേദനിലയാ ഋജ്വീ ലുപ്തധർമ്മപ്രവർത്തിനീ
ലൂതാരിവരസംഭൂതാ ലൂതാദിവിഷഹാരിണീ

97. ഋഗ്വേദനിലയാ – ഋഗ്വേദത്തിൽ സഞ്ചരിക്കുന്നവൾ. 98. ഋജ്വീ – സരളസ്വഭാവമുള്ളവൾ. 99. ലുപ്തധർമ്മപ്രവർത്തിനീ – ലുപ്തധർമ്മങ്ങളെ വീണ്ടും പ്രവർത്തിപ്പിക്കുന്നവൾ. 100. ലൂതാരിവരസംഭൂതാ – ലൂതാരിരോഗത്തെ നിവാരണം ചെയ്യുന്ന മന്ത്രസ്വരൂപിണി. 101. ലൂതാദിവിഷഹാരിണി – ലൂതാദിവിഷം (ചിലന്തിവിഷം) നശിപ്പിക്കുന്നവൾ.

**26. ഏകാക്ഷരാ ചൈകമാത്രാ ചൈകാ ചൈകൈകനിഷ്ഠിതാ**
**ഐന്ദ്രീ ഹൈര്യാവതാരൂഢാ ചൈഹികാമുഷ്മികപ്രദാ**

102. ഏകാക്ഷരാ – ഏകാക്ഷരസമ്പന്നാ. 103. ഏകമാത്രാ – ഏകമാത്രയിൽ വിരാജിക്കുന്നവൾ. 104. ഏകാ – രണ്ടാമതൊന്ന് ഇല്ലാത്തവൾ. 105. ഏകനിഷ്ഠാ – സദാ ഏകയായി സ്ഥിതി ചെയ്യുന്നവൾ. 106. ഐന്ദ്രി – ഇന്ദ്രശക്തിസ്വരൂപ. 107. ഐരാവതാരൂഢാ – ഐരാവതത്തിൽ വിരാജിക്കുന്നവൾ. 108. ഐഹികാമുഷ്മികപ്രദാ – ഇഹപാരലൗകികഫലത്തെ പ്രദാനം ചെയ്യുന്നവൾ.

**27. ഓങ്കാരാ ഹ്യോഷധീ ചോതാ ചോതപ്രോതനിവാസിനീ**
**ഔർവാ ഹ്യൗഷധസമ്പന്നാ ഔപാസനഫലപ്രദാ**

109. ഓങ്കാരാ – പ്രണവസ്വരൂപിണി. 110. ഓഷധീ – സംസാരരോഗത്തിൽ നിന്ന് മോചിപ്പിക്കുന്ന ഔഷധസ്വരൂപിണി. 111. ഓതാ – മാലയിൽ ചരടു പോലെ സകല പ്രാണികളുടെയും ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നവൾ. 112. ഓതപ്രോതനിവാസിനീ – ബ്രഹ്മത്തിലെ ഓതപ്രോതമായ പ്രപഞ്ചത്തിൽ സ്ഥിതി ചെയ്യുന്നവൾ. 113. ഔർവാ – ബഡവാഗ്നിസ്വരൂപ. 114. ഔഷധസമ്പന്നാ – ഭവരോഗം ഇല്ലാതാക്കുന്ന ഔഷധസ്വരൂപ. 115. ഔപാസനഫലപ്രദാ – ഉപാസനയ്ക്ക് ഉത്തമ ഫലം നൽകുന്നവൾ.

**28. അണ്ഡമദ്ധ്യസ്ഥിതാ ദേവീ ചാഃകാരമനുരൂപിണീ**
**കാത്യായനീ കാളരാത്രിഃ കാമാക്ഷീ കാമസുന്ദരീ**

116. അണ്ഡമദ്ധ്യസ്ഥിതാ – ബ്രഹ്മാണ്ഡത്തിന്റെ അന്തർയാമിനിയായി സ്ഥിതി ചെയ്യുന്നവൾ. 117. അഃ കാരമനുരൂപിണീ – വിസർഗ്ഗരൂപമായ മന്ത്രവിഗ്രഹത്തോടു കൂടിയവൾ. 118. കാത്യായനീ – കാത്യായനമഹർഷിദ്വാരാ ഉപാസിക്കപ്പെടുന്നവൾ. 119. കാളരാത്രിഃ – രാക്ഷസസംഹാരത്തിനു കാളരാത്രിസ്വരൂപമാർന്നവൾ. 120. കാമാക്ഷീ – കാമനെ നേത്രത്തിൽ ധരിക്കുന്നവൾ. 121. കാമസുന്ദരീ– സൗന്ദര്യത്തിൽ കാമനെ വെല്ലുന്നവൾ.

**29. കമലാ കാമിനീ കാന്താ കാമദാ കാലകണ്ഠിനീ**
**കരികുംഭസ്തനഭരാ കരവീരസുവാസിനീ**

122. കമലാ – ലക്ഷ്മീസ്വരൂപ. 123. കാമിനീ – ഉപാസനകൾക്ക് ശുഭം നൽകുന്നവൾ. 124. കാന്താ – അത്യന്തം കമനീയരൂപമാർന്നവൾ. 125. കാമദാ – ഭക്തന്മാരുടെ ആഗ്രഹം സാധിക്കുന്നവൾ. 126. കാലകണ്ഠിനീ – കാലനെ വാഹനമാക്കിയവൾ. 127. കരികുംഭസ്തനഭരാ – കരിമസ്തകതുല്യമായ സ്തനം പേറുന്നവൾ. 128. കരവീരസുവാസിനീ – മഹാലക്ഷ്മീക്ഷേത്രത്തിൽ നിവസിക്കുന്നവൾ.

**30. കല്യാണീ കുണ്ഡലവതീ കുരുക്ഷേത്രനിവാസിനീ**
**കുരവിന്ദദളാകാരാ കുണ്ഡലീ കുമുദാലയാ**

129. കല്യാണീ – മംഗളസ്വരൂപിണി. 130. കുണ്ഡലവതീ – കുണ്ഡലങ്ങൾ അണിഞ്ഞവൾ. 131. കുരുക്ഷേത്രനിവാസിനീ – കുരുക്ഷേത്രത്തിൽ നിവസിക്കുന്നവൾ. 132. കുരവിന്ദദളാകാരാ – മുത്തങ്ങാപ്പുല്ലിനു സദൃശം ശ്യാമളവർണ്ണ. 133. കുണ്ഡലീ – കുണ്ഡലീശക്തിരൂപത്തിൽ വിരാജിക്കുന്നവൾ. 134. കുമുദാലയാ – കുമുദാസനത്തിൽ സ്ഥിതി ചെയ്യുന്നവൾ.

**31. കാലജിഹ്വാ കരാളാസ്യാ കാലികാ കാലരൂപിണീ**
**കമനീയഗുണാ കാന്തിഃ കലാധാരാ കുമുദ്വതീ**

135. കാലജിഹ്വാ – രാക്ഷസസംഹാരത്തിന് കാലജിഹ്വയായിത്തീർന്നവൾ. 136. കരാളാസ്യാ – ശത്രുഭീതിപ്രദമായ കരാളമുഖത്തോടുകൂടിയവൾ. 137. കാലികാ – കാളവർണ്ണധാരിണി. 138. കാലരൂപിണീ – ദൈത്യന്മാരെ ഭയപ്പെടുത്താൻ കാലരൂപം കൈക്കൊണ്ടവൾ. 139. കമനീയഗുണാ – സുന്ദരഗുണങ്ങളാൽ വിഭൂഷിത. 140. കാന്തിഃ – ദീപ്തിയുള്ളവൾ. 141. കലാധാരാ – അറുപത്തിനാലു കലകൾക്കും ആശ്രയമായവൾ. 142. കുമുദ്വതീ – കുമുദങ്ങളെ (ആമ്പലുകൾ) ധരിക്കുന്നവൾ.

**32. കൗശികീ കമലാകാരാ കാമചാരപ്രഭഞ്ജിനീ**
**കൗമാരീ കരുണാപാംഗീ കകുബന്താ കരിപ്രിയാ**

143. കൗശീകി – കൗശീകി എന്ന നാമം ഉള്ളവൾ. 144. കമലാകാരാ – കമലത്തിനു തുല്യം സുന്ദരാകൃതിയുള്ളവൾ. 145. കാമചാരപ്രഭഞ്ജിനീ – യഥേഷ്ടം നടക്കുന്നവരെ നശിപ്പിക്കുന്നവൾ. 146. കൗമാരീ – നിത്യകുമാരിയായവൾ. 147. കരുണാപാംഗീ – ഭക്തന്മാരിൽ കാരുണ്യവീക്ഷണം ചൊരിയുന്നവൾ. 148. കകുബന്താ – ദിഗന്തസ്വരൂപ. 149. കരിപ്രിയാ – ഗജങ്ങളോട് പ്രിയമുള്ളവൾ (മഹാലക്ഷ്മി)

**33. കേസരീ കേശവനുതാ കദംബകുസുമപ്രിയാ**
**കാളിന്ദീ കാളികാ കാഞ്ചീ കലശോദ്ഭവസംസ്തുതാ**

150. കേസരീ – സിംഹരൂപിണീ. 151. കേശവനുതാ – ശ്രീഭഗവാനാൽ പ്രണമിക്കപ്പെടുന്നവൾ. 152. കദംബകുസുമപ്രിയാ – കദംബകുസുമങ്ങളിൽ പ്രിയമുള്ളവൾ. 153. കാളിന്ദീ – കാളിന്ദീരൂപമാർന്നവൾ. 154. കാളികാ – കാളി എന്നു പ്രസിദ്ധ. 155. കാഞ്ചീ – കാഞ്ചീക്ഷേത്രസ്ഥിത്. 156. കലശോത്ഭവസംസ്തുതാ – അഗസ്ത്യനാൽ സ്തുതിക്കപ്പെടുന്നവൾ.

**34. കാമമാതാ ക്രതുമതീ കാമരൂപാ കൃപാവതീ**
**കുമാരീ കുണ്ഡനിലയാ കിരാതീ കീരവാഹനാ**

157. കാമമാതാ – കാമന്റെ മാതാവ്. 158. ക്രതുമതീ – യജ്ഞസ്വരൂപിണി. 159. കാമരൂപാ – ഇച്ഛാനുസരണം രൂപം ധരിക്കാൻ കഴിവുള്ളവൾ. 160. കൃപാവതീ – അത്യന്തം കൃപയുള്ളവൾ. 161. കുമാരീ – കുമാരീരൂപത്തിൽ വിരാജിക്കുന്നവൾ. 162. കുണ്ഡനിലയാ – അഗ്നിഹോത്രകുണ്ഡത്തിൽ വിരാജിക്കുന്നവൾ. 163. കിരാതീ – ഭക്താനുഗ്രഹാർത്ഥം കിരാതരൂപം ധരിക്കുന്നവൾ. 164. കീരവാഹനാ – കീരം (തത്ത) വാഹനമായിട്ടുള്ളവൾ.

**35. കൈകേയീ കോകിലാലാപാ കേതകീകുസുമപ്രിയാ**
**കമണ്ഡലുധരാ കാളീ കർമ്മനിർമ്മൂലകാരിണീ**

165. കൈകേയീ – കൈകേയീ നാമത്താൽ കീർത്തിത. 166. കോകിലാലാപാ – കുയിലിന്റേതുപോലെ മധുരസ്വരമുള്ളവൾ. 167. കേതകീ – പുഷ്പങ്ങളിൽ കേതകീരൂപമാർന്നവൾ. 168. കുസുമപ്രിയാ – പൂക്കളിൽ പ്രിയമുള്ളവൾ. 169. കമണ്ഡലുധരാ – ബ്രഹ്മചാരിണിയെപ്പോലെ കമണ്ഡലു ധരിക്കുന്നവൾ. 170. കാളീ – കാളികാസ്വരൂപ. 171. കർമ്മനിർമ്മൂലകാരിണീ – കർമ്മത്തെ പൂർണ്ണമായി ഇല്ലാതാക്കുന്നവൾ.

**36. കളഹംസഗതിഃ കക്ഷാ കൃതകൗതുകമംഗളാ**
**കസ്തൂരീതിലകാ കമ്രാ കരീന്ദ്രഗമനാ കുഹൂഃ**

172. കളഹംസഗതിഃ – കളഹംസത്തെപ്പോലെ മന്ദഗാമിനിയായവൾ. 173. കക്ഷാ – കക്ഷ എന്നപേരിൽ പ്രസിദ്ധ. 174. കൃതകൗകുകമംഗളാ – വിവാഹോചിതമായ മംഗളവേഷം സദാ ധരിക്കുന്നവൾ. 175. കസ്തൂരീതിലകാ – കസ്തൂരി കൊണ്ട് തിലകമണിഞ്ഞവൾ. 176. കമ്രാ – ചഞ്ചലരൂപ. 177. കരീന്ദ്രഗമനാ – മദയാനയുടെ നടയുള്ളവൾ. 178. കുഹൂഃ – അമാവാസിതിഥി സ്വരൂപ.

**37. കർപ്പൂരലേപനാ കൃഷ്ണാ കപിലാ കുഹരാശ്രയാ**
**കൂടസ്ഥാ കുധരാ കമ്രാ കുക്ഷിസ്ഥാഖിലവിഷ്ടപാ**

179. കർപ്പൂരലേപനാ – കർപ്പൂരം തുടങ്ങിയ സുഗന്ധദ്രവ്യമണിഞ്ഞ് ശോഭിക്കുന്നവൾ. 180. കൃഷ്ണാ– ശ്യാമളവർണ്ണ. 181. കപിലാ – കപിലവർണ്ണ. 182. കുഹരാശ്രയാ – ബുദ്ധിരൂപമായ ഗുഹയിൽ സ്ഥിതി ചെയ്യുന്നവൾ. 183. കൂടസ്ഥാ – അന്തർയ്യാമിയായവൾ. 184. കുധരാ – പൃഥ്വിയെ ധരിക്കുന്നവൾ. 185. കമ്രാ – പരമസുന്ദരി. 186. കുക്ഷിസ്ഥാഖിലവിഷ്ടപാ – സകല ലോകവും സ്വന്തം കുക്ഷിയിൽ ധരിക്കുന്നവൾ.

**38. ഖഡ്ഗഖേടകരാ ഖർവാ ഖേചരീ ഖഗവാഹനാ**
**ഖട്വാംഗധാരിണീ ഖ്യാതാ ഖഗരാജോപരിസ്ഥിതാ**

187. ഖഡ്ഗഖേടകരാ – കൈയിൽ വാളും പരിചയും ധരിച്ചവൾ. 188. ഖർവാ – ഉയരം കുറഞ്ഞവൾ 189. ഖേചരീ – ആകാശത്തിൽ സഞ്ചരിക്കുന്നവൾ. 190. ഖഗവാഹനാ – ഹംസവാഹന. 191. ഖട്വാംഗധാരിണീ – ഖട്വാംഗമെന്ന ആയുധം ധരിച്ചവൾ. 192. ഖ്യാതാ – പ്രസിദ്ധ. 193. ഖഗരാജോപരിസ്ഥിതാ – ഗരുഡപീഠത്തിൽ സ്ഥിതി ചെയ്യുന്നവൾ.

**39. ഖലഘ്നീ ഖണ്ഡിതജരാ ഖണ്ഡാഖ്യാനപ്രദായിനീ**
**ഖണ്ഡേന്ദുതിലകാ ഗംഗാ ഗണേശഗുഹപൂജിതാ**

194. ഖലഘ്നീ – ദുഷ്ടന്മാരെ നിഗ്രഹിക്കുന്നവൾ. 195. ഖണ്ഡിതജരാ – ജര ബാധിക്കാത്തവൾ. 196. ഖണ്ഡാഖ്യാനപ്രദായിനീ – ഭേദശാസ്ത്രത്തെ ആഖ്യാനം ചെയ്യുന്നവൾ (പാനശാസ്ത്രമെന്നും പറയാം). 197. ഖണ്ഡേന്ദുതിലകാ – നെറ്റിയിൽ ചന്ദ്രക്കല ധരിച്ചവൾ. 198. ഗംഗാ – സ്വർഗംഗ. 199. ഗണേശഗുഹപൂജിതാ – ഗണേശനും കാർത്തികേയനും പൂജിക്കുന്നവൾ.

**40. ഗായത്രീ ഗോമതീ ഗീതാ ഗാന്ധാരീ ഗാനലോലുപാ**
**ഗൗതമീ ഗാമിനീ ഗാധാ ഗന്ധർവാപ്സരസേവിതാ**

200. ഗായത്രീ – തന്റെ നാമം കീർത്തിക്കുന്നവരെ രക്ഷിക്കുന്നവൾ. 201. ഗോമതീ – നൈമിശാരണ്യത്തിലൂടെ ഒഴുകുന്ന ഗോമതീനദീ സ്വരൂപിണി. 202. ഗീതാ – ഭഗവത്ഗീതാ തത്ത്വസ്വരൂപ. 203. ഗാന്ധാരീ – ഭൂമിയെ ധരിക്കുന്ന വരാഹശക്തിസ്വരൂപ; അഥവാ പതിവ്രതയായ ഗാന്ധാരീസ്വരൂപ. 204. ഗാനലോലുപാ – സംഗീതശ്രവണത്തിൽ അത്യധികം രസിക്കുന്നവൾ. 205. ഗൗതമീ – അഹല്യാസ്വരൂപ. 206. ഗാമിനീ – സർവവ്യാപിക. 207. ഗാധാ – പൃഥ്വിയെ നില നിർത്തുന്നവൾ. 208. ഗന്ധർവാപ്സരസേവിതാ – ഗന്ധർവന്മാരും അപ്സരസുകളും സേവിക്കുന്നവൾ.

**41. ഗോവിന്ദചരണാക്രാന്താ ഗുണത്രയവിഭാവിതാ**
**ഗന്ധർവീ ഗഹ്വരീ ഗോത്രാ ഗിരീശാ ഗഹനാ ഗമീ**

209. ഗോവിന്ദചരണാക്രാന്താ – പൃഥ്വിരൂപത്തിൽ ഗോവിന്ദചരണത്തെ ആശ്രയിച്ചവൾ. 210. ഗുണത്രയവിഭാവിതാ – ത്രിഗുണങ്ങളോടെ പ്രകാശിക്കുന്നവൾ. 211. ഗന്ധർവീ – ഗന്ധർവസ്ത്രീരൂപത്തിൽ അഭിവ്യക്തയാവുന്നവൾ. 212. ഗഹ്വരീ – അനുമിക്കാനാവാത്ത മഹിമയുള്ളവൾ. 213. ഗോത്രാ – പൃഥ്വീരൂപ. 214. ഗിരീശാ – പർവ്വതങ്ങളുടെ അധിഷ്ഠാനരൂപ. 215. ഗഹനാ – ഗൂഢസ്വഭാവ. 216. ഗമീ – ചിന്താശീല.

**42. ഗുഹാവാസാ ഗുണവതീ ഗുരുപാപപ്രണാശിനീ**
**ഗുർവീ ഗുണവതീ ഗുഹ്യാ ഗോപ്തവ്യാ ഗുണദായിനീ**

217. ഗുഹാവാസാ – ഹൃദയരൂപമായ ഗുഹയിൽ വസിക്കുന്നവൾ. 218. ഗുണവതീ – അനേകസദ്ഗുണങ്ങൾ ഉള്ളവൾ. 219. ഗുരുപാപപ്രണാശിനീ – ഗുരുതരമായ പാപത്തെ നശിപ്പിക്കുന്നവൾ. 220. ഗുർവീ –

സർവാതീത. 221. ഗുണവതീ – വിവിധ ഗുണങ്ങൾ ഉള്ളവൾ. 222. ഗുഹ്യാ – ഗുഹ്യരൂപത്തിൽ സ്രർവത്ര വ്യാപിച്ചു കിടക്കുന്നവൾ. 223. ഗോപ്തവ്യാ – ഹൃദയഗുഹയിൽ സൂക്ഷിക്കപ്പെടേണ്ടവൾ. 224. ഗുണദായിനീ – സദ്ഗുണത്തെ പ്രദാനം ചെയ്യുന്നവൾ.

**43. ഗിരിജാ ഗുഹ്യമാതംഗീ ഗരുഡധ്വജവല്ലഭാ**
**ഗർവ്വാപഹാരിണീ ഗോദാ ഗോകുലസ്ഥാ ഗദാധരാ**

225. ഗിരിജാ – ഹിമവത്പുത്രി. 226. ഗുഹ്യമാതംഗി – ബ്രഹ്മവിദ്യാസ്വരൂപിണി. 227. ഗരുഡധ്വജവല്ലഭാ– ഭഗവാൻ വിഷ്ണുവിന്റെ പ്രാണപ്രിയ. 228. ഗർവാപഹാരിണീ – ഗർവത്തെ അപഹരിക്കുന്നവൾ. 229. ഗോദാ – ഗോവിനെ അഥവാ പൃഥിയെ ദാനം ചെയ്യുന്നവൾ. 230. ഗോകുലസ്ഥാ – ഗോകുലത്തിൽ വസിക്കുന്നവൾ. 231. ഗദാധരാ – ഗദ ധരിച്ചവൾ.

**44. ഗോകർണനിലയാസക്താ ഗുഹ്യമണ്ഡലവർത്തിനീ**
**ഘർമദാ ഘനദാ ഘണ്ടാ ഘോരദാനവമർദിനീ**

232. ഗോകർണനിലയാസക്താ – ഗോകർണതീർത്ഥത്തിൽ വിരാജിക്കുന്നവൾ. 233. ഗുഹ്യമണ്ഡലവർത്തിനീ – അത്യന്തം ഗോപ്യമായ സ്ഥലത്തു വസിക്കുന്നവൾ. 234. ഘർമദാ – ഉഷ്ണം പ്രദാനം ചെയ്യുന്നവൾ. 235. ഘനദാ – മേഘത്തെ പ്രദാനം ചെയ്യുന്നവൾ. 236. ഘണ്ടാ – ഘണ്ടാരൂപത്തിൽ വിരാജിക്കുന്നവൾ. 237. ഘോരദാനവമർദ്ദിനീ – ഘോരദാനവരെ മർദ്ദിക്കുന്നവൾ.

**45. ഘൃണിമന്ത്രമയീ ഘോഷാ ഘനസമ്പാതദായിനീ**
**ഘണ്ടാരവപ്രിയാ ഘ്രാണാ ഘൃണിസന്തുഷ്ടകാരിണീ**

238. ഘൃണിമന്ത്രമയീ – സൂര്യപ്രസാദകരമായ മന്ത്രരൂപത്തിൽ വർത്തിക്കുന്നവൾ. 239. ഘോഷാ – യുദ്ധരംഗത്ത് ഭയങ്കര ശബ്ദം പുറപ്പെടുവിക്കുന്നവൾ. 240. ഘനസമ്പാതദായിനീ – മേഘങ്ങളെ വർഷിപ്പിക്കുന്നവൾ. 241. ഘണ്ടാരവപ്രിയാ – ഘണ്ടാനാദത്താൽ പ്രസാദിക്കുന്നവൾ. 242. ഘ്രാണാ– ഘ്രാണേന്ദ്രിയത്തിന്റെ അധിഷ്ഠാതൃദേവത. 243. ഘൃണിസന്തുഷ്ടകാരിണി – സൂര്യനെ അത്യധികം പ്രസാദിപ്പിക്കുന്നവൾ.

**46. ഘനാരിമണ്ഡലാ ഘൂർണാ ഘൃതാചീ ഘനവേഗിനീ**
**ജ്ഞാനധാതുമയീ ചർച്ചാ ചർച്ചിതാ ചാരുഹാസിനീ**

244. ഘനാരിമണ്ഡലാ – അനേകം ദൈത്യ ശത്രുക്കൾ ഉള്ളവൾ. 245. ഘൂർണാ – എല്ലായിടത്തും ചലിച്ചുകൊണ്ടിരിക്കുന്നവൾ. 246. ഘൃതാചീ – രാത്രിയുടെ അധിഷ്ഠാനദേവത അഥവാ സരസ്വതീരൂപിണി. 247. ഘനവേഗിനീ – പ്രചണ്ഡവേഗമുള്ളവൾ. 248. ജ്ഞാനധാതുമയീ – ചിത്സ്വരൂപമായ ധാതുവിനാൽ സൃഷ്ടിക്കപ്പെട്ടവൾ. 249. ചർച്ചാ – സംഭാഷണസ്വരൂപ. 250. ചർച്ചിതാ – ചന്ദനാദിസുഗന്ധങ്ങളാൽ സുപൂജിത. 251. ചാരുഹാസിനീ – മനോഹരമായ ഹാസത്തോടുകൂടിയവൾ.

**47. ചടുലാ ചണ്ഡികാ ചിത്രാ ചിത്രമാല്യവിഭൂഷിതാ**
**ചതുർഭുജാ ചാരുദന്താ ചാതുരീ ചരിത പ്രദാ**

252. ചടുലാ – ലക്ഷ്മീസ്വരൂപ. 253. ചണ്ഡികാ – ശത്രുസംഹാരത്തിനായി പ്രചണ്ഡരൂപം ധരിക്കുന്നവൾ. 254. ചിത്രാ – വിചിത്രരൂപം ധരിക്കുന്നവൾ. 255. ചിത്രമാല്യവിഭൂഷിത – വിചിത്രമാല്യങ്ങൾ കൊണ്ട് വിഭൂഷിത. 256. ചതുർഭുജാ – നാലു കൈകൾ ഉള്ളവൾ. 257. ചാരുദന്താ– മനോഹരമായ ദന്തങ്ങൾ ഉള്ളവൾ. 258. ചാതുരീ – ചാതുര്യമൂർത്തി. 259. ചരിതപ്രദാ – ഭക്തർക്ക് സദാചാരശിക്ഷണം നൽകുന്നവൾ.

**48. ചൂളികാ ചിത്രവസ്ത്രാന്താ ചന്ദ്രമഃകർണ്ണകുണ്ഡലാ**
**ചന്ദ്രഹാസാ ചാരുദാത്രീ ചകോരീ ചന്ദ്രഹാസിനീ**

260. ചൂളികാ - അത്യന്തം ഉത്തുംഗമായ സ്ഥാനത്ത് സ്ഥിതി ചെയ്യുന്നവൾ. 261. ചിത്രവസ്ത്രാന്താ - വിചിത്രവസ്ത്രം ധരിക്കുന്നവൾ. 262. ചന്ദ്രമഃകർണകുണ്ഡലാ - ചന്ദ്രകൃതിയിലുള്ള കുണ്ഡലം ധരിക്കുന്നവൾ. 263. ചന്ദ്രഹാസാ - ചന്ദ്രനെപ്പോലെ ആഹ്ലാദം നൽകുന്ന പുഞ്ചിരിയോടുകൂടിയവൾ. 264. ചാരുദാത്രീ - സുന്ദരവസ്തുക്കൾ ദാനം ചെയ്യുന്നവൾ. 265. ചകോരീ - പരമാത്മചന്ദ്രനിൽ ചകോരത്തെപ്പോലെ അനുരക്തയായവൾ. 266. ചന്ദ്രഹാസിനീ - ചന്ദ്രനെപ്പോലും ആഹ്ലാദിപ്പിക്കുമാറ് പുഞ്ചിരിക്കുന്നവൾ.

49. ചന്ദ്രികാ ചന്ദ്രധാത്രീ ച ചൗരീ ചൗരാ ച ചണ്ഡികാ
ചഞ്ചദ്വാഗ്വാദിനീ ചന്ദ്രചൂഡാ ചോരവിനാശിനീ

267. ചന്ദ്രികാ - ചന്ദ്രികാസ്വരൂപിണി. 268. ചന്ദ്രധാത്രീ - ചന്ദ്രനെ ശിരസ്സിൽ ധരിക്കുന്നവൾ. 269. ചൗരീ- ചോരരൂപിണി. 270. ചൗരാ - ഔഷധസ്വരൂപ. 271. ചണ്ഡികാ - ചണ്ഡികാനാമത്താൽ പ്രസിദ്ധ. 272. ചഞ്ചദ്വാഗ്വാദിനീ - ചഞ്ചലഭാഷിണി. 273. ചന്ദ്രചൂഡാ - ശിരസ്സിൽ ചന്ദ്രനെ അണിഞ്ഞവൾ. 274. ചോരവിനാശിനീ - ചോരന്മാരെ നശിപ്പിക്കുന്നവൾ.

50. ചാരുചന്ദനലിപ്താംഗീ ചഞ്ചച്ചാമരവീജിതാ
ചാരുമദ്ധ്യാ ചാരുഗതിശ്ചന്ദിലാ ചന്ദ്രരൂപിണി

275. ചാരുചന്ദനലിപ്താംഗീ - സർവാംഗം സുഗന്ധചന്ദനം പൂശിയവൾ. 276. ചഞ്ചച്ചാമരവീജിതാ- ഇളകുന്ന ചാമരം കൊണ്ട് വീശപ്പെടുന്നവൾ. 277. ചാരുമദ്ധ്യാ - ചാരുവായ കടിതടമുള്ളവൾ. 278. ചാരുഗതിഃ - മനോഹരമായ നടത്തമുള്ളവൾ. 279. ചന്ദിലാ - കർണ്ണാടകത്തിൽ ഈ പേരിൽ സുപ്രസിദ്ധ. 280. ചന്ദ്രരൂപിണീ - ചന്ദ്രസ്വരൂപ.

51. ചാരുഹോമപ്രിയാ ചാർവാചരിതാ ചക്രബാഹുകാ
ചന്ദ്രമണ്ഡല മദ്ധ്യസ്ഥാ ചന്ദ്രമണ്ഡലദർപ്പണാ

281. ചാരുഹോമപ്രിയാ - ഉത്തമയാഗത്താൽ അത്യന്തം പ്രീതയാകുന്നവൾ. 282. ചാർവാചരിതാ - ആചാരശുദ്ധിയുള്ളവൾ. 283. ചക്രബാഹുകാ - സുദർശനചക്രം കൈയിൽ ധരിക്കുന്നവൾ. 284. ചന്ദ്രമണ്ഡലമദ്ധ്യസ്ഥാ - ചന്ദ്രമണ്ഡലമദ്ധ്യത്തിൽ സ്ഥിതി ചെയ്യുന്നവൾ. 285. ചന്ദ്രമണ്ഡലദർപ്പണാ- ചന്ദ്രമണ്ഡലത്തെ മുഖക്കണ്ണാടിയാക്കിയവൾ.

52. ചക്രവാകസ്തനീ ചേഷ്ടാ ചിത്രാ ചാരുവിലാസിനീ
ചിത്സ്വരൂപാ ചന്ദ്രവതീ ചന്ദ്രമാശ്ചന്ദനപ്രിയാ

286. ചക്രവാകസ്തനീ - ചക്രവാകസദൃശമായ സ്തനങ്ങളോടു കൂടിയവൾ. 287. ചേഷ്ടാ - സകലപ്രാണികളിലും ചേഷ്ടാരൂപത്തിൽ വർത്തിക്കുന്നവൾ. 288. ചിത്രാ - അദ്ഭുതചരിത്ര. 289. ചാരുവിലാസിനീ - വിലാസഭംഗിയാർന്നവൾ. 290. ചിത്സ്വരൂപാ - ചിന്മയരൂപിണിയായ ദേവി 291. ചന്ദ്രവതീ - ചന്ദ്രനെ മൗലിയിൽ ധരിക്കുന്നവൾ. 292. ചന്ദ്രമാ - ചന്ദ്രസ്വരൂപ. 293. ചന്ദനപ്രിയാ - ചന്ദനത്തിൽ പ്രിയമുള്ളവൾ.

53. ചോദയിത്രീ ചിരപ്രജ്ഞാ ചാതകാ ചാരുഹേതുകീ
ഛത്രയാതാ ഛത്രധരാ ഛായാ ഛന്ദഃപരിഛദാ

294. ചോദയിത്രീ - ഹൃദയത്തിൽ പ്രേരണ ചെലുത്തുന്നവൾ. 295. ചിരപ്രജ്ഞാ - സനാതനവിദ്യാസ്വരൂപിണി. 296. ചാതകാ - ചാതകത്തെപ്പോലെ സ്ഥിരനിഷ്ഠയുള്ളവൾ. 297. ചാരുഹേതുകീ - ജഗദ്രചനക്ക് ഉത്തമകാരണമായിരിക്കുന്നവൾ. 298. ഛത്രയാതാ - ഉപാസകരുടെ വെൺകൊറ്റക്കുടക്കീഴിൽ സഞ്ചരിക്കുന്നവൾ. 299. ഛത്രധരാ - ഛത്രം ധരിക്കുന്നവൾ. 300. ഛായാ- ഛായാസ്വരൂപിണി. 301. ഛന്ദഃപരിഛദാ - വേദത്തിലൂടെ മാത്രം മനസ്സിലാക്കപ്പെടുന്നവൾ.

**54. ഛായാദേവീ ഛിദ്രനഖാ ഛന്നേന്ദ്രിയവിസർപ്പിണീ**
**ഛന്ദോനുഷ്ടുപ് പ്രതിഷ്ഠാന്താ ഛിദ്രോപദ്രവഭേദിനീ**

302. ഛായാദേവീ – ഛായയുടെ അടിസ്ഥാനദേവത. 303. ഛിദ്രനഖാ – വെട്ടി വൃത്തിയാക്കിയ നഖമുള്ളവൾ. 304. ഛന്നേന്ദ്രിയവിസർപ്പിണീ – ഇന്ദ്രിയജയം നേടിയ യോഗികളുടെ അടുത്തേക്കു ചെല്ലുന്നവൾ. 305. ഛന്ദോനുഷ്ടുപ്പ്രതിഷ്ഠാന്താ – അനുഷ്ടുപ്ഛന്ദോരൂപമന്ത്രങ്ങളാൽ അറിയപ്പെടാവുന്നവൾ. 306. ഛിദ്രോപദ്രവഭേദിനീ – ഛിദ്രോപദ്രവങ്ങളെ നശിപ്പിക്കുന്നവൾ.

**55. ഛേദാ ഛത്രേശ്വരീ ഛിന്നാ ഛുരികാ ഛേദനപ്രിയാ**
**ജനനീ ജന്മരഹിതാ ജാതവേദാ ജഗന്മയീ**

307. ഛേദാ – പാപവിഛേദിനി. 308. ഛത്രേശ്വരീ – ഏകഛത്രയായി ജഗത്തിനെ സംരക്ഷിക്കുന്നവൾ. 309. ഛിന്നാ – ഛിന്നമസ്ത എന്ന ദേവി. 310. ഛുരികാ – ഛുരികാ എന്ന ശസ്ത്രം ധരിച്ചവൾ. 311. ഛേദനപ്രിയാ – ദൈത്യവധത്തിൽ പ്രിയമുള്ളവൾ. 312. ജനനീ – ജഗജ്ജനനി. 313. ജന്മരഹിതാ– ജന്മമില്ലാത്തവൾ. 314. ജാതവേദാ – അഗ്നിസ്വരൂപിണി. 315. ജഗന്മയീ – ജഗദ്രൂപത്തിൽ അഭിവ്യക്തമാകുന്നവൾ.

**56. ജാഹ്നവീ ജടിലാ ജേത്രീ ജരാമരണവർജിതാ**
**ജംബുദ്വീപവതീ ജ്വാലാ ജയന്തീ ജയശാലിനീ**

316. ജാഹ്നവീ – ജഹ്നുപുത്രിയായ ഗംഗാസ്വരൂപിണി. 317. ജടിലാ–ഒരു സാധാരണ മനുഷ്യന് രഹസ്യം മനസ്സിലാക്കാൻ ആവാത്തവൾ. 318. ജേത്രീ – സവത്രവിജയയായിട്ടുള്ളവൾ. 319. ജരാമരണവർ ജിതാ – ജരയും മരണവും ഇല്ലാത്തവൾ. 320. ജംബൂദ്വീപവതീ – ജംബുദ്വീപത്തിന്റെ സ്വാമിനി. 321. ജ്വാലാ – ജ്വാലാ എന്ന ദേവി. 322. ജയന്തീ – ജയശീല. 323. ജലശാലിനീ – വിശ്വത്തിനാകെ ജലം നൽകുന്ന ശതാക്ഷീദേവി.

**57. ജിതേന്ദ്രീയാ ജിതക്രോധാ ജിതാമിത്രാ ജഗത്പ്രിയാ**
**ജാതരൂപമയീ ജിഹ്വാ ജാനകീ ജഗതീ ജരാ**

324. ജിതേന്ദിയാ – ഇന്ദ്രിയങ്ങളെ ജയിച്ചവൾ. 325. ജിതക്രോധാ – ക്രോധത്തെ ജയിച്ചവൾ. 326. ജിതാമിത്രാ – ശത്രുക്കളെ ജയിച്ചവൾ. 327. ജഗത്പ്രിയാ – സർവ്വജഗത്തിനും പ്രിയപ്പെട്ടവൾ. 328. ജാതരൂപമയീ – സുവർണ്ണമയീ. 329. ജിഹ്വാ – പ്രാണിമുഖത്ത് ജിഹ്വാരൂപത്തിൽ വർത്തിക്കുന്നവൾ. 330. ജാനകീ – ജനകപുത്രിയായി ജനിച്ചവൾ. 331. ജഗതീ – ജഗദ്രൂപ. 332. ജരാ – സന്ധ്യാകാലത്ത് വൃദ്ധാരൂപം ധരിക്കുന്നവൾ.

**58. ജനിത്രീ ജഹ്നുതനയാ ജഗത്ത്രയഹിതൈഷിണീ**
**ജ്വാലാമുഖീ ജപവതീ ജ്വരഘ്നീ ജിതവിഷ്ടപാ**

333. ജനിത്രീ – ജനനം നൽകുന്നവൾ. 334. ജഹ്നുതനയാ – ജഹ്നുവിന്റെ പുത്രി. 335. ജഗത്ത്രയഹിതൈഷിണീ – ത്രിജഗത്തിനും ഹിതം ചെയ്യുന്നതിൽ തത്പര. 336. ജ്വാലാമുഖീ – ജ്വാലാമുഖീ പർവ്വതസ്വരൂപ. 337. ജപവതീ – സദാ ബ്രഹ്മചിന്ത ചെയ്യുന്നവൾ. 338. ജ്വരഘ്നീ – സകല ജ്വരങ്ങളെയും നശിപ്പിക്കുന്നവൾ. 339. ജിതവിഷ്ടപാ – അഖിലജഗത്തിനെയും ജയിച്ചവൾ.

**59. ജിതാക്രാന്തമയീ ജ്വാലാ ജാഗ്രതീ ജ്വരദേവതാ**
**ജ്വലന്തീ ജലദാ ജ്യേഷ്ഠാ ജ്യാഘോഷാസ്ഫോടദിങ്മുഖീ**

340. ജിതാക്രാന്തമയീ – സ്വപ്രഭാവത്താൽ സകലരെയും ജയിക്കുന്നവൾ. 341. ജ്വാലാ – തേജസ്വരൂപിണി. 342. ജാഗ്രതീ – നിദ്രക്ക് അധീനയല്ലാത്തവൾ. 343. ജ്വരദേവതാ – ജ്വരാധിഷ്ഠാതൃദേവത. 344. ജ്വലന്തീ– സദാ പ്രകാശിച്ചു കൊണ്ടിരിക്കുന്നവൾ. 345. ജലദാ – മേഘദ്വാരാ ജലം വർഷിക്കുന്നവൾ.

346. ജ്യേഷ്ഠാ – അത്യന്തം ആദരണീയ. 347. ജ്യാഘോഷാസ്ഫോടദിങ്മുഖീ – ജ്യാഘോഷത്താൽ ദിഗന്തം മുഖരിതമാക്കുന്നവൾ.

**60. ജംഭിനീ ജൃംഭണാ ജൃംഭാ ജ്വലന്മാണിക്യകുണ്ഡലാ**
**ഝിംഝികാ ഝണനിർഘോഷാ ഝംഝാമാരുതവേഗിനീ**

348. ജംഭിനീ – ദൈത്യന്മാരെ കടിച്ചരയ്ക്കുന്നവൾ. 349. ജൃംഭണാ – യഥാസമയം കോട്ടുവായിടുന്നവൾ. 350. ജൃംഭാ – ജൃംഭാസ്വരൂപിണി. 351. ജ്വലന്മാണിക്യകുണ്ഡലാ – തിളങ്ങുന്ന മാണിക്യകുണ്ഡലം ധരിച്ചവൾ. 352. ഝിംഝികാ – ചീവീടിനെപ്പോലെ ശബ്ദിക്കുന്നവൾ. 353. ഝണനിർഘോഷാ – കങ്കണത്തിന്റെ ഝണത്കാരത്തോടു കൂടിയവൾ. 354. ഝംഝാമാരുതവേഗിനീ – കൊടുങ്കാറ്റിന്റെ വേഗമുള്ളവൾ.

**61. ഝല്ലരീവാദ്യകുശലാ ഞരൂപാ ഞഭുജാ സ്മൃതാ**
**ടങ്കബാണസമായുക്താ ടങ്കിനീ ടങ്കഭേദിനീ**

355. ഝല്ലരീവാദ്യകുശലാ – ഡോലക് എന്ന വാദ്യം വായിക്കുന്നതിൽ വിദഗ്ദ്ധ. 356. ഞരൂപാ – വൃക്ഷരൂപ. 357. ഞഭുജാ – ശുകം തോളത്തുള്ളവൾ. 358. ടങ്കബാണസമായുക്താ – മഴുവും ബാണവും ഒപ്പം ആയുധമാക്കിയവൾ. 359. ടങ്കിനീ – യുദ്ധത്തിൽ വില്ലിന്റെ ടങ്കാനാദമുതിർക്കുന്നവൾ. 360. ടങ്കഭേദിനീ – ശത്രുക്കളുടെ വില്ലിന്റെ ടങ്കാനാദത്തെ നിഷ്പ്രഭമാക്കുന്നവൾ.

**62. ടങ്കീഗണകൃതാഘോഷാ ടങ്കനീയമഹോരസാ**
**ടങ്കാരകാരിണീ ദേവീ ഠഠശബ്ദനിനാദിനീ**

361. ടങ്കീഗണകൃതാഘോഷാ – ശിവഭൂതഗണങ്ങളെപ്പോലെ ശബ്ദമുണ്ടാക്കുന്നവൾ. 362. ടങ്കനീയമഹോരസാ – വർണ്ണനീയമായ മാറിടമുള്ളവൾ. 363. ടങ്കാരകാരിണീദേവീ–ടങ്കാരശബ്ദം പുറപ്പെടുവിക്കുന്ന ദേവിമാരുടെ സ്വാമിനി. 364. ഠഠശബ്ദനിനാദിനീ – 'ഠ' 'ഠ' ശബ്ദത്താൽ ശത്രുക്കളെ ഭയപ്പെടുത്തുന്നവൾ.

**63. ഡാമരീ ഡാകിനീ ഡിംഭാ ഡുംഡുമാരൈകനിർജിതാ**
**ഡാമരീതന്ത്രമാർഗ്ഗസ്ഥാ ഡമഡ്ഡമരുനാദിനീ**

365. ഡാമരീ – തന്ത്രശാസ്ത്രത്തിന്റെ അടിസ്ഥാനദേവത. 366. ഡാകിനീ – ഡാകിനീദേവതാസ്വരൂപ. 367. ഡിംഭാ – ബാലരൂപ. 368. ഡുംഡുമാരൈകനിർജിതാ – ഡുംഡുമാരനെന്ന അസുരനെ ഒറ്റയ്ക്കു നശിപ്പിച്ചവൾ. 369. ഡാമരീതന്ത്രമാർഗ്ഗസ്ഥാ – ഡാമരതന്ത്രത്തിൽ സ്ഥിതി ചെയ്യുന്നവൾ. 370. ഡമഡ്ഡമരുനാദിനീ – ഡമഡമശബ്ദത്തിൽ ഡമരു വായിക്കുന്നവൾ.

**64. ഡിണ്ഡീരവസഹാ ഡിംഭലസത്ക്രീഡാപരായണാ**
**ഢുണ്ഢീവിഘ്നേശജനനീ ഢക്കാഹസ്താ ഢിലിവ്രജാ**

371. ഡിണ്ഡീരവസഹാ – ഡിണ്ഡി എന്നു പേരുള്ള വാദ്യവിശേഷത്തിന്റെ നാദം സഹിക്കുന്നവൾ. 372. ഡിംഭലസത്ക്രീഡാപാരായണാ – കുട്ടികളോടൊപ്പം അമ്മയായി ഉല്ലാസത്തോടെ കളിക്കുന്നതിൽ തത്പര. 373. ഢുണ്ഢീവിഘ്നേശജനനീ – ഢുണ്ഢിവിഘ്നേശ്വരന്റെ ജനനി. 374. ഢക്കാഹസ്താ– ഢക്കാ എന്ന വാദ്യം കയ്യിലുള്ളവൾ. 375. ഢിലിവ്രജാ – ഢില എന്നു പേരുള്ള ഗണം കൂടെയുള്ളവൾ.

**65. നിത്യജ്ഞാനാ നിരുപമാ നിർഗുണാ നർമദാ നദീ**
**ത്രിഗുണാ ത്രിപദാ തന്ത്രീ തുളസീതരുണാതരുഃ**

376. നിത്യജ്ഞാനാ – നിത്യജ്ഞാനസ്വരൂപ. 377. നിരുപമാ – ഉപമയില്ലാത്തവൾ. 378. നിർഗുണാ – ഗുണങ്ങൾക്ക് അതീതമായവൾ. 379. നർമദാ – നർമദാനദീ രൂപിണി. 380. നദീ – നദീരൂപ. 381.

ത്രിഗുണാ – ത്രിഗുണരൂപത്തിൽ ആവിർഭവിക്കുന്നവൾ. 382. ത്രിപദാ – മൂന്നു പാദങ്ങൾ ഉള്ളവൾ. 383. തന്ത്രീ – തന്ത്രശാസ്ത്രസ്വരൂപിണി. 384. തുളസീതരുണാതരു – തുളസികളുടെ മദ്ധ്യെ താരുണ്യഭാവത്തിൽ വർത്തിക്കുന്ന തുളസീസ്വരൂപ.

**66. ത്രിവിക്രമപദാക്രാന്താ തുരീയപദഗാമിനീ**
**തരുണാദിത്യസങ്കാശാ താമസീ തുഹിനാ തുരാ**

385. ത്രിവിക്രമപദാക്രാന്താ – ഭഗവാൻ വാമനന്റെ പദത്തെ പ്രാപിച്ച ഭൂമിസ്വരൂപ. 386. തുരിയപദഗാമിനീ– തുരിയാവസ്ഥയിലേക്ക് നയിക്കുന്നവൾ. 387. തരുണാദിത്യസങ്കാശാ – തരുണാദിത്യനു സമാനയായവൾ. 388. താമസീ – രാക്ഷസവധാവസരത്തിൽ താമസരൂപം കൈക്കൊള്ളുന്നവൾ. 389. തുഹിനാ – ചന്ദ്രന്റേതു പോലെ ശീതളകിരണങ്ങൾ ഉള്ളവൾ. 390. തുരാ – ശീഘ്രഗാമിനി.

**67. ത്രികാലജ്ഞാനസമ്പന്നാ ത്രിവേണീ ച ത്രിലോചനാ**
**ത്രിശക്തിസ്ത്രിപുരാ തുങ്ഗാ തുരങ്ഗവദനാ തഥാ**

391. ത്രികാലജ്ഞാനസമ്പന്നാ – ത്രികാലങ്ങളെപ്പറ്റിയും പൂർണ്ണജ്ഞാനമുള്ളവൾ. 392. ത്രിവേണീ – ഗംഗാ, യമുനാ, സരസ്വതീരൂപ. 393. ത്രിലോചനാ – മൂന്നു കണ്ണുള്ളവൾ. 394. ത്രിശക്തി – മഹാകാളീ, മഹാലക്ഷ്മീ, മഹാസരസ്വതീ, അഥവാ ഇച്ഛാശക്തി ജ്ഞാനശക്തി ക്രിയാശക്തി സ്വരൂപ 395. ത്രിപുരാ– ത്രിപുരാദേവീസ്വരൂപ. 396. തുങ്ഗാ – ശ്രേഷ്ഠവിഗ്രഹസ്വരൂപിണി. 397. തുരങ്ഗവദനാ – ഹയഗ്രീവാവതാരത്തിൽ അദ്ദേഹത്തിന്റെ ശക്തിസ്വരൂപമായി വർത്തിച്ചവൾ.

**68. തിമിങ്ഗിലഗിലാ തീവ്രാ ത്രിസ്രോതാ താമസാദിനീ**
**തന്ത്രമന്ത്രവിശേഷജ്ഞാ തനുമദ്ധ്യാ ത്രിവിഷ്ടപാ**

398. തിമിങ്ഗിലഗിലാ – മത്സ്യങ്ങളെ ഭക്ഷിക്കുന്ന തിമിംഗിലത്തിനെയും ഉദരത്തിൽ പേറുന്നവൾ. 399. തീവ്രാ – അത്യന്തം ചഞ്ചല. 400. ത്രിസ്രോതാ – മൂന്നു പ്രവാഹത്തോടുകൂടിയവൾ. 401. താമസാദിനീ- അജ്ഞാനരൂപമായ അന്ധകാരത്തെ ഭക്ഷിക്കുന്നവൾ. 402. തന്ത്രമന്ത്രവിശേഷജ്ഞാ– തന്ത്രമന്ത്രാദികളുടെ വിശേഷസ്വരൂപത്തെ അറിയുന്നവൾ. 403. തനുമദ്ധ്യാ – പ്രാണിശരീരങ്ങളുടെ ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നവൾ. 404. ത്രിവിഷ്ടപാ – സ്വർഗ്ഗലോകസ്വരൂപ.

**69. ത്രിസന്ധ്യാ ത്രിസ്തനീ തോഷാസംസ്ഥാ താലപ്രതാപിനീ**
**താടങ്കിനീ തുഷാരാഭാ തുഹിനാചലവാസിനീ**

405. ത്രിസന്ധ്യാ – ത്രിസന്ധ്യകളിലും ആരാദ്ധ്യയായവൾ. 406. ത്രിസ്തനീ – രാജാവായ മലയധ്വജന്റെ കന്യാരൂപത്തിൽ വിരാജിക്കുന്നവൾ. 407. തോഷാസംസ്ഥാ – സദാസന്തുഷ്ടയായി വർത്തിക്കുന്നവൾ. 408. താലപ്രതാപിനീ – താളശബ്ദത്താൽ ശത്രുക്കൾക്ക് ഉൽക്കണ്ഠ ഉണ്ടാക്കുന്നവൾ. 409. താടങ്കിനീ– വില്ലിന്റെ ടങ്കാരശബ്ദം മുഴക്കുന്നതിൽ പ്രവീണയായവൾ. 410. തുഷാരാഭാ – മഞ്ഞുകട്ടപോലെ ശുഭപ്രഭയുള്ളവൾ. 411. തുഹിനാചലവാസിനീ – ഹിമാലയ പർവ്വതത്തിൽ വസിക്കുന്നവൾ.

**70. തന്തുജാലസമായുക്താ താരഹാരാവലിപ്രിയാ**
**തിലഹോമപ്രിയാ തീർത്ഥാ തമാലകുസുമാകൃതിഃ**

412. തന്തുജാലസമായുക്താ – സ്വന്തം തന്തുജാലത്തോടെ ജഗത്തിലെങ്ങും വ്യാപിച്ചവൾ. 413. താരഹാരാവലിപ്രിയാ – താരഹാരങ്ങൾ അണിയുന്നതിൽ സന്തുഷ്ട. 414. തിലഹോമപ്രിയാ – തിലഹോമത്തിൽ സന്തോഷിക്കുന്നവൾ. 415. തീർത്ഥാ – തീർത്ഥരൂപിണി. 16. തമാലകുസുമാകൃതിഃ– തമാലപുഷ്പത്തിന്റേതുപോലെ ശ്യാമളവർണ്ണയായവൾ.

**71. താരകാ ത്രിയുതാ തന്വീ ത്രിശങ്കുപരിവാരിതാ**
**തലോദരീ തിലാഭൂഷാ താടങ്കപ്രിയവാഹിനീ**

417. താരകാ – സ്വന്തം ഭക്തന്മാരെ തരണം ചെയ്യിക്കുന്നവൾ. 418. ത്രിയുതാ – മൂന്നുഗുണങ്ങളോട് അഥവാ വേദങ്ങളോടുകൂടിയവൾ. 419. തന്വീ – സൂക്ഷ്മശരീരത്തോടെ ശോഭിക്കുന്നവൾ. 420. ത്രിശങ്കു പരിവാരിതാ – രാജാവായ ത്രിശങ്കുവിനാൽ ഉപാസ്യയായി വരിക്കപ്പെട്ടവൾ. 421. തലോദരീ– പൃഥ്വി ഉദരരൂപത്തിൽ ശോഭിക്കുന്നവൾ. 422. തിലാഭൂഷാ – തിലപുഷ്പം പോലെ കാന്തിയാണ്ടവൾ. 423. താടങ്കപ്രിയവാഹിനീ – തോട എന്ന കർണ്ണാഭരണം ധരിക്കുന്നതിൽ പ്രിയമുള്ളവൾ.

72. ത്രിജടാ തിത്തിരീ തൃഷ്ണാ ത്രിവിധാ തരുണാകൃതിഃ
തപ്തകാഞ്ചനസങ്കാശാ തപ്തകാഞ്ചനഭൂഷണാ

424. ത്രിജടാ – ജടാരൂപമായ മൂന്നു വേണിയുള്ളവൾ. 425. തിത്തിരീ – 'തിത്തി' എന്ന രൂപത്തിൽ അവ്യക്തശബ്ദം പുറപ്പെടുവിക്കുന്നവൾ. 426. തൃഷ്ണാ – തൃഷ്ണയുടെ രൂപത്തിൽ വിരാജിക്കുന്നവൾ. 427. ത്രിവിധാ – മൂന്നുപ്രകാരത്തിൽ രൂപം ധരിക്കുന്നവൾ. 428. തപ്തകാഞ്ചനസങ്കാശാ – ഉരുക്കിയ സ്വർണ്ണംപോലെ ദീപ്തിയാർന്നവൾ. 429. തപ്തകാഞ്ചനഭൂഷണാ – ഉരുക്കിയ സ്വർണ്ണം കൊണ്ടുള്ള ഭൂഷകൾ അണിഞ്ഞവൾ.

73. ത്രൈയംബകാ ത്രിവർഗാ ത്രികാലജ്ഞാനദായിനീ
തർപ്പണാ തൃപ്തിദാ തൃപ്താ താമസീ തുംബുരുസ്തുതാ

431. ത്രൈയംബകാ – ത്രിലോകത്തിലും മാതൃരൂപത്തിൽ പ്രകടയാകുന്നവൾ. 432. ത്രിവർഗാ – ധർമ്മാർത്ഥകാമസ്വരൂപമാർന്നവൾ. 433. ത്രികാലജ്ഞാനദായിനീ – ത്രികാലജ്ഞാനം നൽകുന്നവൾ. 434. തർപ്പണാ – തർപ്പണസ്വരൂപ. 435. തൃപ്തിദാ – സകലവർക്കും തൃപ്തിനൽകുന്നവൾ. 437. താമസീ – തമസ്വരൂപം ധരിക്കുന്നവൾ. 438. തംബുരുസ്തുതാ – തംബുരു എന്ന ഗന്ധർവനാൽ സ്തുതിക്കപ്പെടുന്നവൾ.

74. താർക്ഷ്യസ്ഥാ ത്രിഗുണാകാരാ ത്രിഭംഗീ തനുവല്ലരിഃ
ഥാത്കാരീ ഥാരവാ ഥാന്താ ദോഹിനീ ദീനവത്സലാ

439. താർക്ഷ്യസ്ഥാ – ഗരുഡന്റെമേൽ സ്ഥിതിചെയ്യുന്നവൾ. 440. ത്രിഗുണാകാരാ – ത്രിഗുണസ്വരൂപ. 441. ത്രിഭംഗീ – ത്രിസ്ഥാനങ്ങളിൽ വക്രതയുള്ളവൾ. 442. തനുവല്ലരിഃ – ലതപോലെ മനോഹരമായ അവയവമുള്ളവൾ. 443. ഥാത്കാരീ – സമരാങ്കണത്തിൽനിന്ന് 'ഥാത്' കാരം പുറപ്പെടുവിക്കുന്നവൾ. 444. ഥാരവാ – ഭയനിർമുക്തമാക്കുന്ന ശബ്ദം പുറപ്പെടുവിക്കുന്നവൾ. 445. ഥാന്താ – മംഗളമൂർത്തി. 446. ദോഹിനീ – കാമധേനുസ്വരൂപ. 447. ദീനവത്സലാ – ദീനന്മാരോടുവാത്സല്യമുള്ളവൾ.

75. ദാനവാന്തകരീ ദുർഗാ ദുർഗാസുരനിബർഹിണീ
ദേവരീതിർദിവാരാത്രിർദ്രൗപദീ ദുന്ദുഭിസ്വനാ

448. ദാനവാന്തകരീ – ദാനവരെ നശിപ്പിക്കുന്നവൾ. 449. ദുർഗാ – സങ്കടങ്ങളിൽനിന്ന് രക്ഷിക്കുന്നവൾ. 450. ദുർഗാസുരനിബർഹിണീ – ദുർഗാസുരനെ നിഹനിച്ചവൾ. 451. ദേവരീതിഃ – ദിവ്യമാർഗ്ഗസമ്പന്ന 452. ദിവാരാത്രിഃ – ദിനരാത്രികൾക്ക് അധിദേവത. 453. ദ്രൗപദീ – ദ്രൗപദീരൂപമാർന്നവൾ. 454. ദുന്ദുഭിസ്വനാ – ദുന്ദുഭിതുല്യം ശബ്ദം ഉതിർക്കുന്നവൾ.

76. ദേവയാനീ ദുരാവാസാ ദാരിദ്ര്യോദ്ഭേദിനീ ദിവാ
ദാമോദരപ്രിയാ ദീപ്താ ദിഗ്വാസാ ദിഗ്വിമോഹിനീ

455. ദേവയാനീ – ശുക്രാചാര്യപുത്രി. 456. ദുരാവാസാ – ദുർഗമമായ ആവാസസ്ഥാനമുള്ളവൾ. 457. ദാരിദ്ര്യോദ്ഭേദിനീ – ദാരിദ്ര്യത്തെ നശിപ്പിക്കുന്നവൾ. 458. ദിവാ – സ്വർഗ്ഗസ്വരൂപ. 459. ദാമോദരപ്രിയാ – ഭഗവാൻ വിഷ്ണുവിന്റെ പ്രിയ. 460. ദീപ്താ – അത്യന്തം ദീപ്തസ്വരൂപിണി. 461. ദിഗ്വാസാ – ദിക് വസ്ത്രമായിട്ടുള്ളവൾ. 462. ദിഗ്വിമോഹിനീ – സകലദിക്കുകളെയും മോഹിപ്പിക്കുന്നവൾ.

**77. ദണ്ഡകാരണ്യനിലയാ ദണ്ഡിനീ ദേവപൂജിതാ**
**ദേവവന്ദ്യാ ദിവിഷദാ ദ്വേഷിണീ ദാനവാകൃതിഃ**

463. ദണ്ഡകാരണ്യനിലയാ – ദണ്ഡകാരണ്യത്തിൽ വസിക്കുന്നവൾ. 464. ദണ്ഡിനീ – കൈയിൽ ദണ്ഡം ധരിക്കുന്നവൾ. 465. ദേവപൂജിതാ – ദേവന്മാരാൽ പൂജിക്കപ്പെടുന്നവൾ. 466. ദേവവന്ദ്യാ – ദേവന്മാർക്കും അത്യന്തം വന്ദനീയ. 467. ദിവിഷദാ – സദാ സ്വർഗ്ഗത്തിൽ വസിക്കുന്നവൾ. 468. ദ്വേഷിണീ – രാക്ഷസന്മാരെ ദ്വേഷിക്കുന്നവൾ. 469. ദാനവാകൃതിഃ – ദാനവന്മാരുടെ മുൻപിൽ ദാനവാകൃതി കൈക്കൊള്ളുന്നവൾ.

**78. ദീനാനാഥസ്തുതാ ദീക്ഷാ ദൈവതാദിസ്വരൂപിണീ**
**ധാത്രീ ധനുർധരാ ധേനുർധാരിണീ ധർമ്മചാരിണീ**

470. ദീനാനാഥസ്തുതാ – ദീനജനാഥനായ ഭഗവാനാൽ സ്തുതിക്കപ്പെടുന്നവൾ. 471. ദീക്ഷാ – ദീക്ഷാസ്വരൂപിണി. 472. ദൈവതാദിസ്വരൂപിണീ – ദേവതകളുടെ ആദിമസ്വരൂപ. 473. ധാത്രീ – ജഗത്തിനെ ധരിക്കുകയും പാലിക്കുകയും ചെയ്യുന്നവൾ. 474. ധനുർധരാ – ധനുസ് ധരിച്ചിരിക്കുന്നവൾ. 475. ധേനുഃ – കാമധേനു സ്വരൂപമാർന്നവൾ. 476. ധാരിണീ – ജഗത്തിനെ ധരിക്കുന്നവൾ. 477. ധർമ്മചാരിണീ – ധർമ്മം യഥാവിധി ആചരിക്കുന്നവൾ.

**79. ധരംധരാ ധരാധരാ ധനദാ ധാന്യദോഹിനീ**
**ധർമ്മശീലാ ധനാധ്യക്ഷാ ധനുർവേദവിശാരദാ**

478. ധരംധരാ – അഖിലജഗത്തിന്റേയും ഭാരം വഹിക്കുന്നവൾ. 479. ധരാധരാ – പൃഥ്വിയെ ധരിക്കുന്നവൾ. 480. ധനദാ – ധനം പ്രദാനംചെയ്യുന്നവൾ. 481. ധാന്യദോഹിനീ – ധാന്യം ഉത്പാദിപ്പിക്കുന്നവൾ. 482. ധർമ്മശീലാ – സദ്ധർമ്മത്തെ പാലിക്കുന്നവൾ. 483. ധനാധ്യക്ഷാ – ധനസ്വാമിനി. 484. ധനുർവേദവിശാരദാ – ധനുർവേദരഹസ്യം നന്നായി അറിയുന്നവൾ.

**80. ധൃതിർധന്യാ ധൃതപദാ ധർമ്മരാജപ്രിയാ ധ്രുവാ**
**ധൂമാവതീ ധൂമകേശീ ധർമ്മശാസ്ത്രപ്രകാശിനീ**

485. ധൃതിഃ – ധാരണാശക്തിസ്വരൂപിണി. 486. ധന്യാ – സദാ ധന്യയായിരിക്കുന്നവൾ. 487. ധൃതപദാ– ഉന്നതസ്ഥാനത്ത് പദമൂന്നിയവൾ. 488. ധർമ്മരാജപ്രിയാ – ധർമ്മരാജാവിന്റെ പ്രിയാസ്ഥാനത്ത് പ്രശോഭിക്കുന്നവൾ. 489. ധ്രുവാ – സ്വന്തം നിശ്ചയത്തിൽനിന്ന് ഇളകാത്തവൾ. 490. ധൂമാവതീ – ധൂമാവതി എന്നു പ്രസിദ്ധയായ ദേവി. 491. ധൂമകേശീ – ധൂമതുല്യമായ കേശമുള്ളവൾ. 492. ധർമ്മ ശാസ്ത്ര പ്രകാശിനീ – ധർമ്മശാസ്ത്രത്തെ പ്രകാശിപ്പിക്കുന്നവൾ.

**81. നന്ദാ നന്ദപ്രിയാ നിദ്രാ നൃനുതാ നന്ദനാത്മികാ**
**നർമദാ നളിനീ നീലാ നീലകണ്ഠസമാശ്രയാ**

493. നന്ദാ – ആനന്ദസ്വരൂപിണീ. 494. നന്ദപ്രിയാ – നന്ദപത്നിയായ യശോദയായി പ്രശോഭിക്കുന്നവൾ. 495. നിദ്രാ – യോഗനിദ്രാസ്വരൂപിണി. 496. നൃനുതാ – സകലജനങ്ങളും നമിക്കുന്നവൾ. 497. നന്ദാത്മികാ – നന്ദപുത്രിയായി പ്രശോഭിക്കുന്നവൾ. 498. നർമദാ – നർമദാനദീരൂപ. 499. നളിനീ – കമലസ്വരൂപ. 500. നീലാ – നീലനിറമാണ്ടവൾ. 501. നീലകണ്ഠസമാശ്രയാ – നീലകണ്ഠനായ മഹാദേവനെ ആശ്രയിക്കുന്നവൾ.

**82. നാരായണപ്രിയാ നിത്യാ നിർമ്മലാ നിർഗുണാ നിധിഃ**
**നിരാധാരാ നിരുപമാ നിത്യശുദ്ധാ നിരഞ്ജനാ**

502. നാരായണപ്രിയാ – ഭഗവാൻ നാരായണന്റെ പ്രിയ. 503. നിത്യാ – നിത്യസ്വരൂപിണി. 504. നിർമലാ– നിർമ്മലശരീരം ഉള്ളവൾ. 505. നിർഗുണാ – ത്രിഗുണരഹിത. 506. നിധിഃ – സമ്പത്സ്വരൂപിണി.

507. നിരാധാരാ – ആരെയും ആശ്രയിക്കേണ്ടാത്തവൾ. 508. നിരുപമാ – അതുല്യമായ സ്വരൂപത്തോടുകൂടിയവൾ. 509. നിത്യശുദ്ധാ – സദാ പരമപവിത്ര. 510. നിരഞ്ജനാ – മായാരഹിത.

83. നാദബിന്ദുകലാതീതാ നാദബിന്ദുകലാത്മികാ
നൃസിംഹിനീ നഗധരാ നൃപനാഗവിഭൂഷിതാ

511. നാദബിന്ദുകലാതീതാ – നാദം, ബിന്ദു, കല എന്നിവകൾക്ക് അതീതയായവൾ. 512. നാദബിന്ദുകലാത്മികാ – നാദബിന്ദുകലാസ്വരൂപിണി. 513. നൃസിംഹിനീ – നൃസിംഹസ്വരൂപ. 514. നഗധരാ – പർവതങ്ങളെ ധരിക്കുന്നവൾ. 515. നൃപനാഗവിഭൂഷിതാ – നാഗരാജനെ വിഭൂഷണമാക്കിയവൾ.

84. നരകക്ലേശശമനീ നാരായണപദോദ്ഭവാ
നിരവദ്യാ നിരാകാരാ നാരദപ്രിയകാരിണീ

516. നരകക്ലേശനാശിനീ – നരകക്ലേശത്തെ നശിപ്പിക്കുന്നവൾ. 517. നാരായണപദോദ്ഭവാ – നാരായണപദത്തിൽ നിന്ന് ഉദ്ഭവിച്ച ഗംഗാ സ്വരൂപിണി.518 – നിരവദ്യാ–നിർദോഷരൂപാ 519. നിരാകാരാ – ആകാര രഹിത 520. നാരദപ്രിയകാരിണി – നാരദനുപ്രിയം ചെയ്യുന്നവൾ.

85. നാനാജ്യോതിഃ സമാഖ്യാതാ നിധിദാ നിർമലാത്മികാ
നവസൂത്രധരാ നീതിർനിരുപദ്രവകാരിണീ

521. നാനാജ്യോതിഃസമാഖ്യാതാ – നാനാജ്യോതിസ്വരൂപത്തിൽ അറിയപ്പെടുന്നവൾ. 522. നിധിദാ – സമ്പത്തു നൽകുന്നവൾ. 523. നിർമലാത്മികാ – ശുദ്ധസ്വരൂപിണി. 524. നവസൂത്രധരാ – നവീനയജ്ഞസൂത്രം ധരിക്കുന്നവൾ. 525. നീതിഃ – നീതിസ്വരൂപിണി. 526. നിരുപദ്രവകാരിണീ – സകല ഉപദ്രവങ്ങളേയും ശാന്തമാക്കുന്നവൾ.

86. നന്ദജാ നവരത്നാഢ്യാ നൈമിഷാരണ്യവാസിനീ
നവനീതപ്രീയാ നാരീ നീലജീമൂതനിസ്വനാ

527. നന്ദജാ – നന്ദപുത്രി 528. നവരത്നാഢ്യാ – നവരത്നങ്ങളോടു കൂടിയവൾ 529. നൈമിഷാരണ്യ വാസിനീ – നൈമിഷാരണ്യവാസിനിയായ ലളിതാദേവി 530. നവനീതപ്രിയാ – നവനീതത്തിൽ പ്രിയമുള്ളവൾ. 531. നാരീ – നാരീരൂപത്തിൽ ശോഭിക്കുന്നവൾ. 532. നീലജീമുതനിഃസ്വനാ – നീല മേഘത്തെപ്പോലെ ഗർജിക്കുന്നവൾ.

87. നിമേഷിണീ നദീരൂപാ നീലഗ്രീവാ നിശീശ്വരീ
നാമാവലിർനിശുംഭഘ്നീ നാഗലോകനിവാസിനീ

533. നിമേഷിണീ – നിമേഷസ്വരൂപിണി 534. നദീരൂപാ – നദീരൂപത്തിൽ പ്രശോഭിക്കുന്നവൾ 535. നീലഗ്രീവാ – കഴുത്തിൽ നീലവർണ്ണമുള്ളവൾ 536. നിശീശ്വരി – രാത്രിയുടെ അധിഷ്ഠാനദേവത 537. നാമാവലിഃ – അനേകനാമമുള്ളവൾ 538. നിശുംഭഘ്നീ – നിശുംഭാസുരനെ നിഗ്രഹിച്ചവൾ. 539. നാഗലോകനിവാസിനീ – നാഗലോകത്ത് – പാതാളലോകത്ത് – നിവസിക്കുന്നവൾ.

88. നവജാംബൂനദപ്രഖ്യാ നാഗലോകാധിദേവതാ
നൂപുരാക്രാന്തചരണാ നരചിത്തപ്രമോദിനീ

540. നവജാംബൂനദപ്രഖ്യാ – പുതുസ്വർണ്ണം പോലെ തിളങ്ങുന്നവൾ 541. നാഗലോകാധിദേവതാ – പാതാളത്തിന്റെ അധിഷ്ഠാനദേവത 542. നൂപുരാക്രാന്തചരണാ – കാലിൽ സുന്ദരമായ നൂപുരം ധരിച്ചവൾ 543. നരചിത്തപ്രമോദിനീ – മനുഷ്യമനസ്സിനെ ആഹ്ളാദിപ്പിക്കുന്നവൾ.

89. നിമഗ്നാരക്തനയനാ നിർവാതസമനിസ്വനാ
നന്ദനോദ്യാനനിലയാ നിർവ്യൂഹോപരിചാരിണീ

544. നിമഗ്നാരക്തനയനാ – പൂർണ്ണമായി ചെമന്നു തുടുത്ത കണ്ണുള്ളവൾ 545. നിർഘാതസമനിസ്വനാ– ഇടിമുഴക്കംപോലെ ശബ്ദിക്കുന്നവൾ 546. നന്ദനോദ്യാനനിലയാ – നന്ദനോദ്യാനത്തിൽ വിഹരിക്കുന്നവൾ 547. നിർവ്യൂഹോപരിചാരിണീ – ഒറ്റയ്ക്ക് ആകാശത്തിൽ സ്വച്ഛന്ദമായി സഞ്ചരിക്കുന്നവൾ.

**90. പാർവതീ പരമോദാരാ പരബ്രഹ്മാത്മികാ പരാ**
**പഞ്ചകോശവിനിർമുക്താ പഞ്ചപാതകനാശിനീ**

548. പാർവതീ – പാർവതീ എന്നു പ്രസിദ്ധ 549. പരമോദാരാ – അത്യന്തം ഉദാരവതി 550. പരബ്രഹ്മാത്മികാ – പരബ്രഹ്മസ്വരൂപിണി 551. പരാ – പരാവിദ്യയെന്നു പ്രസിദ്ധയായവൾ 552. പഞ്ചകോശവിനിർമുക്താ – അന്നമയപ്രാണമയാദികോശങ്ങൾക്ക് അതീതമായ ദിവ്യവിഗ്രഹത്തോടു കൂടിയവൾ 553. പഞ്ചപാതകനാശിനീ – പഞ്ചപാതകങ്ങളേയും നശിപ്പിക്കുന്നവൾ.

**91. പരചിത്തവിധാനജ്ഞാ പഞ്ചികാ പഞ്ചരൂപിണീ**
**പൂർണ്ണിമാ പരമാ പ്രീതിഃ പരതേജഃ പ്രകാശിനീ.**

554. പരചിത്തവിധാനജ്ഞാ – അന്യരുടെ ചിത്തവൃത്തികളെ അറിയുന്നവൾ 555. പഞ്ചികാ – പഞ്ചികാദേവിയെന്നു വിഖ്യാതയായവൾ 556. പഞ്ചരൂപിണീ – പ്രപഞ്ചസ്വരൂപിണി 557. പൂർണിമാ– സമ്പൂർണ്ണകലകളും ചേർന്നവൾ 558. പരമാ – എല്ലാവരിലും ശ്രേഷ്ഠയായിട്ടുള്ളവൾ 559 – പ്രീതിഃ– പ്രീതിസ്വരൂപിണി 560. പരതേജഃ – പരമതേജോരൂപിണി 561. പ്രകാശിനീ – സർവത്രപ്രകാശം പരത്തുന്നവൾ.

**92. പുരാണീ പൗരുഷീ പുണ്യാ പുണ്ഡരീകനിഭേക്ഷണാ**
**പാതാളതലനിർമഗ്നാ പ്രീതാ പ്രീതിവിവർദ്ധിനീ**

562. പുരാണീ – സനാതന 563. പൗരുഷീ – പരമപുരുഷനായ പരമാത്മാവുമായി ബന്ധപ്പെട്ടിരിക്കുന്നവൾ 564. പുണ്യാ – പുണ്യമയമായ രൂപമുള്ളവൾ 565. പുണ്ഡരീകനിഭേക്ഷണാ – കമലദള സദൃശമായ കണ്ണുള്ളവൾ 566. പാതാളതലനിർമഗ്നാ – പാതാളതലത്തിലേയ്ക്കു പ്രവേശിക്കാൻ കഴിയുന്നവൾ 567. പ്രീതാ – സദാപ്രീതിസ്വരൂപ. 568. പ്രീതിവിവർദ്ധിനീ – സദാ പ്രീതിയെ വർദ്ധിപ്പിക്കുന്നവൾ.

**93. പാവനീ പാദസഹിതാ പേശലാ പവനാശിനീ**
**പ്രജാപതിഃ പരിശ്രാന്താ പർവതസ്തനമണ്ഡലാ**

569. പാവനീ – പരിശുദ്ധയാക്കുന്നവൾ 570. പാദസഹിതാ – കിരണങ്ങളോടുകൂടിയവൾ 571. പേശലാ– അത്യന്തം സുന്ദരിയായവൾ 572. പവനാശിനീ – വായുവിനെ ആഹാരമാക്കുന്നവൾ 573. പ്രജാപതിഃ– പ്രജാരക്ഷണ തത്പര 574. പരിശ്രാന്താ – ഭക്ത രക്ഷണത്തിൽ സദാജാഗരൂക 575. പർവതസ്തനമണ്ഡലാ – വിശാലസ്തനങ്ങളാൽ സുശോഭിത.

**94. പത്മപ്രിയാ പത്മസംസ്ഥാ പത്മാക്ഷീ പത്മസംഭവാ**
**പത്മപത്രാ പത്മപദാ പത്മിനീ പ്രിയഭാഷിണീ**

576. പത്മപ്രിയാ – പത്മത്തോട് അധികം പ്രേമമുള്ളവൾ 577. പത്മസംസ്ഥാ – കമലാസനത്തിൽ വിരാജിക്കുന്നവൾ 578. പത്മാക്ഷീ – പത്മതുല്യമായ നേത്രമുള്ളവൾ 579. പത്മസംഭവാ – കമലത്തിൽ ആവിർഭവിച്ചവൾ 580. പത്മപത്രാ – പത്മപത്രത്തെപ്പോലെ നിർലിപ്ത 581. പത്മപദാ – പത്മതുല്യമായ പാദം ഉള്ളവൾ 582. പത്മിനീ – കൈയിൽ പത്മം ധരിച്ചിരിക്കുന്നവൾ 583. പ്രിയഭാഷിണീ – പ്രിയവചനം പറയുന്നവൾ.

**95. പശുപാശവിനിർമുക്താ പുരന്ധ്രീ പുരവാസിനീ**
**പുഷ്കലാ പുരുഷാ പർവാ പാരിജാതസുമപ്രിയാ**

584. പശുപാശവിനിർമുക്താ – സംസാരപാശനിർമുക്ത 585. പുരന്ധ്രീ – ഗൃഹിണിയെപ്പോലെ വർത്തിക്കുന്നവൾ 586. പുരവാസിനീ – നഗരത്തിൽ നിവസിക്കുന്നവൾ. 587. പുഷ്കലാ – സർവോൽകൃഷ്ട 588. പുരുഷാ – പരമപുരുഷാർത്ഥത്തോടുകൂടിയവൾ 589. പർവാ – പർവ (പുണ്യസമയം) സ്വരൂപ 590. പാരിജാതസുമപ്രിയാ – പാരിജാതസു‍ ത്തിൽ വളരെ പ്രിയമുള്ളവൾ.

**96. പതിവ്രതാ പവിത്രാങ്ഗീ പുഷ്പഹാസപരായണാ**
**പ്രജ്ഞാവതീസുതാ പൗത്രീ പുത്രപൂജ്യാ പയസ്വിനീ**

591. പതിവ്രതാ – പാതിവ്രത്യധർമ്മം പാലിക്കുന്നവൾ 592. പവിത്രാംഗീ – പരിശുദ്ധമായ അവയവത്തോടു കൂടിയവൾ 593. പുഷ്പഹാസപരായണാ – വിടർന്നപൂപോലെ പുഞ്ചിരിയുള്ളവൾ 594. പ്രജ്ഞാവതീസുതാ – പ്രജ്ഞാവതിയുടെ പുത്രിയായി ഭവിച്ചവൾ 595. പൗത്രീ – പൗത്രീരൂപത്തിൽ വിരാജിക്കുന്നവൾ 596. പുത്രപൂജ്യാ – പുത്രനാൽ പൂജിക്കപ്പെടുന്നവൾ 597. പയസ്വിനീ – ജഗത്തിനുവേണ്ടി അമൃതമയമായ ജലം നൽകുന്നവൾ – നദീസ്വരൂപ.

**97. പട്ടിപാശധരാ പങ്ക്തിഃ പിതൃലോകപ്രദായിനീ**
**പുരാണീ പുണ്യശീലാ ച പ്രണതാർത്തിവിനാശിനീ**

598. പട്ടിപാശധരാ – പട്ടിശവും പാശവും ധരിക്കുന്നവൾ 599. പംക്തിഃ – ശ്രേണിയിൽപെട്ടവൾ 600. പിതൃലോകപ്രദായിനീ – പിതൃലോകത്തെത്തിക്കുന്നവൾ 601. പുരാണി – സനാതനി 602. പുണ്യശീലാ– പവിത്രാചരണശീല 603. പ്രണതാർത്തിവിനാശിനീ – നമിക്കുന്നവരുടെ ദുഃഖത്തെ തീർക്കുന്നവൾ.

**98. പ്രദ്യുമ്നജനനീ പുഷ്ടാ പിതാമഹപരിഗ്രഹാ**
**പുണ്ഡരീകപുരാവാസാ പുണ്ഡരീകസമാനനാ**

604. പ്രദ്യുമ്നജനനീ – പ്രദ്യുമ്നന്റെ മാതാവ് 605. പുഷ്ടാ – പുഷ്ടിസ്വരൂപിണി. 606. പിതാമഹപരിഗ്രഹാ– പിതാമഹനായ ബ്രഹ്മാവിന്റെ പത്നി 607. പുണ്ഡരീകപുരാവാസാ – ചിദംബരപുരവാസിനി 608. പുണ്ഡരീകസമാനനാ – കമലതുല്യമായ മുഖമുള്ളവൾ.

**99. പൃഥുജംഘാ പൃഥുഭുജാ പൃഥുപാദാ പൃഥൂദരീ**
**പ്രവാളശോഭാ പിങ്ഗാക്ഷീ പീതവാസാഃ പ്രചാപലാ**

609. പൃഥുജംഘാ – തടിച്ച അരക്കെട്ടുള്ളവൾ 610. പൃഥുഭുജാ – ദീർഘബാഹുക്കളുള്ളവൾ 611. പൃഥുപാദാ – വലിയ പാദങ്ങൾ ഉള്ളവൾ 612. പൃഥൂദരീ – തടിച്ച ഉദരത്തോടുകൂടിയവൾ 613. പ്രവാളശോഭാ – പ്രവാളതുല്യമായ കാന്തിയുള്ളവൾ 614. പിങ്ഗാക്ഷീ – പിംഗലനേത്ര 615. പീതവാസാഃ – പീതാംബരത്താൽ സുശോഭിത 616. പ്രചാപലാ – അത്യന്തം ചഞ്ചലസ്വഭാവമുള്ളവൾ.

**100. പ്രസവാ പുഷ്ടിദാ പുണ്യാ പ്രതിഷ്ഠാ പ്രണവാഗതിഃ**
**പഞ്ചവർണ്ണാ പഞ്ചവാണീ പഞ്ചികാ പഞ്ജരസ്ഥിതാ**

617. പ്രസവാ – അഖിലജഗത്തിനേയും പ്രസവിച്ചവൾ 618. പുഷ്ടിദാ – പുഷ്ടി പ്രദാനം ചെയ്യുന്നതിൽ നിപുണ 619. പുണ്യാ – പുണ്യസ്വരൂപിണി 620. പ്രതിഷ്ഠാ – എല്ലാറ്റിനും ആശ്രയഭൂത 621. പ്രണവാഗതിഃ – ഓംകാരത്തിന്റെ മൂലരൂപമായിട്ടുള്ളവൾ 622. പഞ്ചവർണ്ണാ – അഞ്ചുനിറങ്ങൾ ഉള്ളവൾ 623. പഞ്ചവാണീ – മധുരമായ വാക്കോടുകൂടിയവൾ 624. പഞ്ചികാ–പഞ്ചികാ എന്ന പ്രസിദ്ധ – ദേവതാരൂപിണി 625. പഞ്ജരസ്ഥിതാ – പ്രാണിശരീരത്തിൽസ്ഥിതിചെയ്യുന്നവൾ.

**101. പരമായാ പരജ്യോതിഃ പരപ്രീതിഃ പരാഗതിഃ**
**പരാകാഷ്ഠാ പരേശാനീ പാവിനീ പാവകദ്യുതിഃ**

626. പരമായാ – പരമമായ മായാസ്വരൂപത്തോടുകൂടിയവൾ 627. പരജ്യോതിഃ – ഉൽകൃഷ്ഠമായ ജ്യോതിസ്വരൂപ 628. പരപ്രീതിഃ – പരമപ്രീതിമയി 629. പരാഗതിഃ – സർവോത്തമമായ ആശ്രയസ്വരൂപ 630. പരാകാഷ്ഠാ – തന്നെക്കാൾ ഉൽകൃഷ്ടയായി മറ്റാരും ഇല്ലാത്തവൾ 631. പരേശാനീ – അന്യരെയെല്ലാം അനുശാസിക്കുന്നവൾ 632. പാവിനീ – പവിത്രീകരിക്കുന്നവൾ 633. പാവകദ്യുതിഃ– അഗ്നിയെപ്പോലെ ശോഭിക്കുന്നവൾ.

**102. പുണ്യഭദ്രാ പരിഛേദ്യാ പുഷ്പഹാസാ പൃഥൂദരീ**
**പീതാംഗീ പീതവസനാ പീതശയ്യാ പിശാചിനീ**

634. പുണ്യഭദ്രാ – പവിത്രീകരിക്കുന്നതിൽ പരമനിപുണ 635. പരിഛേദ്യാ – എല്ലാവരിൽ നിന്നും വിലക്ഷണമായ സ്വഭാവമുളളവൾ 636. പുഷ്പഹാസാ – പൂപോലെ പുഞ്ചിരിക്കുന്നവൾ 637. പൃഥൂദരീ– തടിച്ച ഉദരമുളളവൾ 638. പീതാംഗീ – പീതനിറമാർന്ന അംഗമുളളവൾ 639. പീതവസനാ – പീതാംബരധാരിണി 640. പീതശയ്യാ – പീതനിറമാർന്ന ശയ്യയിൽ ശയിക്കുന്നവൾ. 641. പിശാചിനീ പിശാചഗണം കൂടെയുളളവൾ

**103. പീതക്രിയാ പിശാചഘ്നീ പാടലാക്ഷീ പടുക്രിയാ**
**പഞ്ചഭക്ഷപ്രിയാചാരാ പൂതനാപ്രാണഘാതിനീ**

642. പീതക്രിയാ – മധുപാനം ചെയ്യുന്നവൾ 643. പിശചഘ്നീ – പിശാചുക്കളെ സംഹരിക്കുന്നവൾ 644. പാടലാക്ഷീ – പാടലപുഷ്പങ്ങൾക്കുതുല്യമായ കണ്ണുളളവൾ 645. പടുക്രിയാ – സമർത്ഥമായി കാര്യം നടത്തുന്നവൾ 646. പഞ്ചഭക്ഷപ്രിയാചാരാ – അഞ്ചുതരം ഭക്ഷണത്തിൽ (ഭോജ്യം, ഖാദ്യം, ചോഷ്യം, ലേഹ്യം, പേയം) പ്രിയമുളളവൾ 647. പൂതനാപ്രാണഘാതിനീ – പൂതനയുടെ ജീവനെ നശിപ്പിച്ചവൾ.

**104. പുന്നാഗവനമദ്ധ്യസ്ഥാ പുണ്യതീർത്ഥനിഷേവിതാ**
**പഞ്ചാംഗീ ച പരാശക്തിഃ പരമാഹ്ളാദകാരിണീ**

648. പുന്നാഗവനമദ്ധ്യസ്ഥാ – പുന്നാഗവനമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നവൾ 649. പുണ്യതീർഥ നിഷേവിതാ – പുണ്യതീർത്ഥങ്ങളിൽ വസിക്കുന്നവൾ 650. പഞ്ചാംഗീ – അഞ്ച് അംഗങ്ങളിൽ പ്രശോഭിക്കുന്നവൾ 651. പരാശക്തിഃ – പരമാരാദ്ധ്യ 652. പരമാഹ്ളാദകാരിണീ – പരമാനന്ദം നല്കുന്നവൾ.

**105. പുഷ്പകാണ്ഡസ്ഥിതാ പൂഷാ പോഷിതാഖിലവിഷ്ടപാ**
**പാനപ്രിയാ പഞ്ചശിഖാ പന്നഗോപരിശായിനീ**

653. പുഷ്പകാണ്ഡസ്ഥിതാ – പുഷ്പകേസരത്തിൽ സ്ഥിതിചെയ്യുന്നവൾ 654. പൂഷാ – സദാപരിപുഷ്ടയായവൾ 655. പോഷിതാഖിലവിഷ്ടപാ – അഖിലജഗത്തിനേയും പോഷിപ്പിക്കുന്നവൾ 656. പാനപ്രിയാ – മധുപാനത്തിൽ പ്രിയമുളളവൾ 657. പഞ്ചശിഖാ – അഞ്ചുവേണിയോടു കൂടിയവൾ 658. പന്നഗോപരിശായിനീ – സർപ്പോപരിശയിക്കുന്നവൾ.

**106. പഞ്ചമാത്രാത്മികാ പൃഥ്വീ പഥികാ പൃഥുദോഹിനീ**
**പുരാണന്യായമീമാംസാ പാടലീ പുഷ്പഗന്ധിനീ**

659. പഞ്ചമാത്രാത്മികാ – പഞ്ചമാത്രാസ്വരൂപ 660. പൃഥ്വീ – പൃഥ്വീരൂപം ധരിച്ചവൾ 661. പഥികാ – മാർഗ്ഗത്തിൽ ക്ഷേമകാരിണിയായി വർത്തിക്കുന്നവൾ 662. പൃഥുദോഹിനീ – അനേകം വസ്തുക്കൾ കറന്നെടുക്കുന്നവൾ. 663. പുരാണന്യായമീമാംസാ – പുരാണം, ന്യായം, മീമാംസാ എന്നീ രൂപത്തിൽ പ്രശോഭിക്കുന്നവൾ 664. പാടലീ – പാടലീപുഷ്പം ധരിക്കുന്നവൾ 665. പുഷ്പഗന്ധിനീ – പുഷ്പഗന്ധം ഉതിർക്കുന്നവൾ.

107. പുണ്യപ്രജാ പാരദാത്രീ പരമാർഗ്ഗൈകഗോചരാ
പ്രവാളശോഭാ പൂർണ്ണാശാ പ്രണവാ പല്ലവോദരീ

666. പുണ്യപ്രജാ – പുണ്യരൂപമായ പ്രജയുടെ മാതാവ്. 667. പാരദാത്രീ – എല്ലാവരേയും മറുകര കടത്തിവിടുന്നവൾ. 668. പരമാർഗ്ഗൈകഗോചരാ – ശ്രേഷ്ഠമായ മാർഗ്ഗത്തിലൂടെ അറിയപ്പെടാവുന്നവൾ 669. പ്രവാളശോഭാ – പ്രവാളത്തിന്റെ ശോഭയുള്ളവൾ 670. പൂർണ്ണാശാ – ആശകൾ ആകെ സഫലീകരിക്കുന്നവൾ. 671. പ്രണവാ – ഓങ്കാരസ്വരൂപിണി 672. പല്ലവോദരീ – പൂന്തളിരിനു തുല്യമായ ഉദരമുള്ളവൾ.

108. ഫലിനീ ഫലദാ ഫല്ഗുഃ ഫൂൽക്കാരീ ഫലകാകൃതിഃ
ഫണീന്ദ്രഭോഗശയനാ ഫണിമണ്ഡലമണ്ഡിതാ

673. ഫലിനീ – ഫലസ്വരൂപിണി 674. ഫലദാ – ഫലം പ്രദാനം ചെയ്യുന്നവൾ 675. ഫല്ഗുഃ – ഫല്ഗുനദീരൂപത്തിൽ വർത്തിക്കുന്നവൾ 676. ഫൂൽക്കാരീ – ക്രോധാവേശത്താൽ ഫൂൽക്കാരം ചെയ്യുന്നവൾ 677. ഫലകാകൃതിഃ – ബാണത്തിന്റെ അഗ്രഭാഗത്തിനൊത്ത ആകൃതിയുള്ളവൾ. 678 . ഫണീന്ദ്രഭോഗശയനാ – ശേഷനാഗത്തിന്റെമേൽ ശയിക്കുന്നവൾ 679. ഫണിമണ്ഡലമണ്ഡിതാ– ഫണിസമൂഹത്തിൽ പ്രശോഭിക്കുന്നവൾ.

109. ബാലബാലാ ബഹുമതാ ബാലാതപനിഭാംശുകാ
ബലഭദ്രപ്രിയാ വന്ദ്യാ ബഡവാ ബുദ്ധിസംസ്തുതാ

680. ബാലബാലാ – ബാലികമാരിൽവച്ച് ബാല 681. ബഹുമതാ – എല്ലാവരും ബഹുമാനിക്കുന്നവൾ. 682. ബാലാതപനിഭാംകുശാ – ബാലാദിത്യനെപ്പോലെ സുശോഭിതമായ വസ്ത്രം ധരിക്കുന്നവൾ 683. ബലഭദ്രപ്രിയാ – ബലഭദ്രപ്രിയയായ രേവതീരൂപത്തിൽ വിരാജിക്കുന്നവൾ. 684. വന്ദ്യാ – ജഗദ്വന്ദ്യ 685. ബഡവാ – ബഡവാഗ്നിരൂപത്തിൽ വിരാജിക്കുന്നവൾ. 686. ബുദ്ധിസംസ്തുതാ – ബുദ്ധിയാൽ സ്തുതിക്കപ്പെടുന്നവൾ.

110. ബന്ദീദേവീ ബിലവതീ ബഡിശഘ്നീ ബലിപ്രിയാ
ബാന്ധവീ ബോധിതാ ബുദ്ധിർബന്ധൂകകുസുമപ്രിയാ

687. ബന്ദീദേവി – ബന്ദീഗണങ്ങൾക്ക് ആരാദ്ധ്യയായ ദേവി 688. ബിലവതീ – ഗുഹാവാസിനി 689. ബഡിശഘ്നീ – കാപട്യത്തെ നശിപ്പിക്കുന്നവൾ 690. ബലിപ്രിയാ – ബലികൊണ്ട് പ്രസന്നയാവുന്നവൾ 691. ബാന്ധവീ – സകല പ്രാണികൾക്കും ബന്ധുവായിട്ടുള്ളവൾ. 692. ബോധിതാ – അഖിലജ്ഞാനവും ഉള്ളവൾ 693. ബുദ്ധിഃ – ബുദ്ധിസ്വരൂപിണി 694. ബന്ധൂകകുസുമപ്രിയാ – ബന്ധൂക (ചെമ്പരുത്തി) കുസുമത്തിൽ പ്രീതിയുള്ളവൾ.

111. ബാലഭാനുപ്രഭാകാരാ ബ്രാഹ്മീ ബ്രാഹ്മണദേവതാ
ബൃഹസ്പതിസ്തുതാ ബൃന്ദാ വൃന്ദാവനവിഹിരാണീ

695. ബാലഭാനുപ്രഭാകാരാ – ബാലഭാനുവിന്റേതുപോലെ അരുണനിറം ഉള്ളവൾ 696. ബ്രാഹ്മീ – ബ്രഹ്മാവിന്റെ ശക്തിസ്വരൂപമായി വിരജിക്കുന്നവൾ 697. ബ്രാഹ്മണദേവതാ – ബ്രാഹ്മണരെ ദേവതയെപ്പോലെ പൂജിക്കുന്നവൾ 698 . ബൃഹസ്പതിസ്തുതാ – ദേവഗുരുവായ ബൃഹസ്പതിയാൽ സ്തുതിക്കപ്പെടുന്നവൾ 699. വൃന്ദാ – വൃന്ദയെന്നു വിഖ്യാതയായവൾ 700. വൃന്ദാവനവിഹാരിണീ– വൃന്ദാവനത്തിൽ വിഹരിക്കുന്നവൾ.

112. ബാലാകിനീ ബിലാഹാരാ ബിലവാസാ ബഹൂദകാ
ബഹുനേത്രാ ബഹുപദാ ബഹുകർണ്ണാവതംസികാ

701. ബാലാകിനീ-ബകുള (ഇലഞ്ഞി) പംക്തിരൂപത്തിൽ പ്രകടമാകുന്നവൾ (ബകസമൂഹത്തോടു കൂടിയവൾ എന്നും അർത്ഥമാവാം). 702. ബിലാഹാരാ – കർമ്മനാശത്തിൽ ഉറ്റുനോക്കുന്നവൾ. 703.

ബിലവാസാ – ഹൃദയഗുഹയിൽ വസിക്കുന്നവൾ 704. ബഹൂദകാ – നദീരൂപിണി 705. ബഹുനേത്രാ അനേകം നേത്രങ്ങൾ ഉള്ളവൾ 706. ബഹുപദാ – അനേകം പാദങ്ങൾ ഉള്ളവൾ 707. ബഹുകർണ്ണാവതംസികാ – അനേകം കർണ്ണങ്ങളോടെ പ്രശോഭിക്കുന്നവൾ.

**113. ബഹുബാഹുയുതാ ബീജരൂപിണീ ബഹുരൂപിണീ**
**ബിന്ദുനാദകലാതീതാ ബിന്ദുനാദസ്വരൂപിണീ**

708. ബഹുബാഹുയുതാ– അനേകം ഭുജങ്ങൾ ഉള്ളവൾ 709. ബീജരൂപിണീ – ബീജരൂപത്തെ ധരിക്കുന്നവൾ 710. ബഹുരൂപിണീ – അനേകം രൂപത്തിൽ വിരാജിക്കുന്നവൾ 711. ബിന്ദുനാദകലാതീതാ – ബിന്ദു, നാദം, കല എന്നിവയ്ക്ക് അതീത 712. ബിന്ദുനാദസ്വരൂപിണീ – ബിന്ദു, നാദം എന്നിവയുടെ സ്വരൂപത്തിൽ വർത്തിക്കുന്നവൾ.

**114. ബദ്ധഗോദാംഗുലിത്രാണാ ബദര്യാശ്രമവാസിനീ**
**ബൃന്ദാരകാ ബൃഹത്സ്കന്ധാ ബൃഹതീ ബാണപാതിനീ**

713. ബദ്ധഗോദാംഗുലിത്രാണാ – കൈവിരലുകളിൽ തോലുറ ധരിച്ചിരിക്കുന്നവൾ 714. ബദര്യാശ്രമവാസിനീ – ബദര്യാശ്രമത്തിൽ വസിക്കുന്നവൾ 715. ബൃന്ദാരകാ – അത്യന്തംസുന്ദരി 716. ബൃഹത്സ്കന്ധാ – വിശാലമായ സ്കന്ധത്തോടു കൂടിയവൾ 717. ബൃഹതീ – ബൃഹതീഛന്ദഃസ്വരൂപിണി 718. ബാണപാതിനീ – ശത്രുബാണങ്ങളെ ഛിന്നഭിന്നമാക്കുന്നവൾ.

**115. ബൃന്ദാദ്ധ്യക്ഷാ ബഹുനുതാ വനിതാ ബഹുവിക്രമാ**
**ബദ്ധപത്മാസനാസീനാ ബില്വപത്രതലസ്ഥിതാ**

719. ബൃന്ദാദ്ധ്യക്ഷാ – ബൃന്ദ തുടങ്ങിയ സഖികളുടെ സ്വാമിനി 720. ബഹുനുതാ – അനേകം ജനങ്ങളാൽ നമിക്കപ്പെടുന്നവൾ 721. വനിതാ – അത്യന്തം സുന്ദരി 722. ബഹുവിക്രമാ – അധികം പരാക്രമത്തോടു കൂടിയവൾ 723. ബദ്ധപത്മാസനാസീനാ – ബദ്ധപത്മാസനത്തിൽ ഇരിക്കുന്നവൾ 724. ബില്വപത്രതലസ്ഥിതാ – ബില്വ വൃക്ഷത്തിന്റെ പത്രത്തിൽ സ്ഥിതിചെയ്യുന്നവൾ.

**116. ബോധിദ്രുമനിജാവാസാ ബഡിസ്ഥാ ബിന്ദുദർപ്പണാ**
**ബാലാ ബാണാസനവതീ ബഡവാനലവേഗിനീ**

725. ബോധിദ്രുമനിജാവാസാ – ബോധിവൃക്ഷച്ചുവട് ആവാസസ്ഥാനമാക്കിയവൾ 726. ബഡിസ്ഥാ– ശൂരൻമാരിൽ ശക്തിരൂപത്തിൽ സ്ഥിതിചെയ്യുന്നവൾ 727. ബിന്ദുദർപ്പണാ – മായയെ ദർപ്പണമാക്കിയിട്ടുള്ളവൾ 728. ബാലാ – കന്യാരൂപത്തിൽ വിരാജിക്കുന്നവൾ 729. ബാണാസനവതീ– കൈയിൽ വില്ലു ധരിച്ചിരിക്കുന്നവൾ 730. ബഡവാനലവേഗിനീ – ബഡവാനലനു തുല്യം വേഗമുള്ളവൾ.

**117. ബ്രഹ്മാണ്ഡബഹിരന്തഃസ്ഥാ ബ്രഹ്മകങ്കണസൂത്രിണീ**
**ഭവാനീ ഭീഷണവതീ ഭാവിനീ ഭയഹാരിണീ**

731. ബ്രഹ്മാണ്ഡബഹിരന്തഃസ്ഥാ – ബ്രഹ്മാണ്ഡത്തിനകത്തും പുറത്തും സ്ഥിതിചെയ്യുന്നവൾ 732. ബ്രഹ്മകങ്കണസൂത്രിണീ – ബ്രഹ്മവിദ്യയെ പ്രചരിപ്പിക്കുന്നവൾ 733. ഭവാനീ – ശിവപത്നി 734. ഭീഷണവതീ – ദൈത്യസംഹാരത്തിനായി ഭീഷണരൂപം കൈകൊള്ളുന്നവൾ 735. ഭാവിനീ – ഉത്പത്തിയും സംരക്ഷണവും നിർവഹിക്കുന്നവൾ 736. ഭയഹാരിണീ – ഭയം നശിപ്പിക്കുന്നവൾ.

**118. ഭദ്രകാളീ ഭുജംഗാക്ഷീ ഭാരതീ ഭാരതാശയാ**
**ഭൈരവീ ഭീഷണാകാരാ ഭൂതിദാ ഭൂതിമാലിനീ**

737. ഭദ്രകാളീ – ഭദ്രകാളി എന്നു പ്രസിദ്ധ 738. ഭുജംഗാക്ഷീ – സർപ്പത്തിന്റേതുപോലുള്ള അക്ഷികൾ ഉള്ളവൾ 739. ഭാരതീ – ഭാരതീദേവി 740. ഭാരതാശയാ – തന്നെപറ്റി ചിന്തിക്കുന്നവരുടെ ഹൃദയത്തിൽ

വസിക്കുന്നവൾ 741. ഭൈരവീ – ഭൈരവി എന്നു പ്രസിദ്ധ 742. ഭീഷണാകാരാ – ഭീഷണമായ രൂപം ധരിക്കുന്നവൾ 743. ഭൂതിദാ – വിഭൂതി ദാനം ചെയ്യുന്നവൾ 744. ഭൂതിമാലിനീ – ഐശ്വര്യപരിപൂർണ്ണ.

**119. ഭാമിനീ ഭോഗനിരതാ ഭദ്രദാ ഭൂരിവിക്രമാ,**
**ഭൂതവാസാ ഭൃഗുലതാ ഭാർഗ്ഗവീ ഭൂസുരാർച്ചിതാ**

745. ഭാമിനീ – യഥാവസരം കോപിക്കുന്നവൾ 746. ഭോഗനിരതാ – സുഖഭോഗങ്ങളിൽ തത്പര 747. ഭദ്രദാ – മംഗളത്തെ പ്രദാനം ചെയ്യുന്നവൾ 748. ഭൂരിവിക്രമാ – അത്യന്തം പരാക്രമത്തോടു കൂടിയവൾ 749. ഭൂതവാസാ – സമസ്തപ്രാണികളുടേയും അന്തരംഗത്തിൽ വർത്തിക്കുന്നവൾ 750. ഭൃഗുലതാ – ഭൃഗുലതാ രൂപത്തിൽ വിരാജിക്കുന്നവൾ 751. ഭാർഗ്ഗവീ – ഭൃഗുവിന്റെ ശക്തിരൂപത്തിൽ വർത്തിക്കുന്നവൾ 752. ഭൂസുരാർച്ചിതാ – ബ്രാഹ്മണരാൽ അർച്ചിക്കപ്പെടുന്നവൾ.

**120. ഭാഗീരഥീ ഭോഗവതീ ഭവനസ്ഥാ ഭിഷഗ്വരാ**
**ഭാമിനീ ഭോഗിനീ ഭാഷാ ഭവാനീ ഭൂരിദക്ഷിണാ**

753. ഭാഗീരഥീ – ഗംഗാരൂപത്തിൽ വിരാജിക്കുന്നവൾ. 754. ഭോഗവതീ – ഭോഗവതീനദീരൂപ 755. ഭവനസ്ഥാ – ഉത്തമഭവനത്തിൽ സ്ഥിതിചെയ്യുന്നവൾ 756. ഭിഷഗ്വരാ – സംസാരരോഗത്തെ ചികിത്സിക്കുന്ന ഭിഷഗ്വര 757. ഭാമിനീ – ഉത്കൃഷ്ടചിത്ത 758. ഭോഗിനീ – ബഹുവിധഭോഗങ്ങൾ അനുഭവിക്കുന്നവൾ 759. ഭാഷാ – ഭാഷാസ്വരൂപധാരിണി 760. ഭവാനീ – ഭവാനീ നാമത്താൽ പ്രസിദ്ധ 761. ഭൂരിദക്ഷിണാ – ദക്ഷിണാസ്വരൂപത്തിൽ വർത്തിക്കുന്നവൾ.

**121. ഭർഗാത്മികാ ഭീമവതീ ഭവബന്ധവിമോചിനീ**
**ഭജനീയാ ഭൂതധാത്രീരഞ്ജിതാ ഭുവനേശ്വരീ**

762. ഭർഗാത്മികാ – പരമതേജഃ സ്വരൂപിണി 763. ഭീമവതീ – യുദ്ധരംഗത്ത് ഭയങ്കരസ്വരൂപം കൈകൊള്ളുന്നവൾ 764. ഭവബന്ധവിമോചിനീ – സംസാരബന്ധത്തെ വിമോചിപ്പിക്കുന്നവൾ 765. ഭജനീയാ – ഭജിക്കപ്പെടുവാൻ യോഗ്യ 766. ഭൂതധാത്രീരഞ്ജിതാ – ജീവികളുടെ ജീവൻ നിലനിർത്തുന്നവൾ 767. ഭുവനേശ്വരീ – അഖിലജഗത്തിനും സ്വാമിനീ

**122. ഭുജംഗവലയാ ഭീമാ ഭേരുണ്ഡാ ഭാഗധേയിനീ**
**മാതാ മായാ മധുമതീ മധുജിഹ്വാ മധുപ്രിയാ**

768. ഭുജംഗവലയാ – ഭുജംഗത്തെ വളയാക്കിയവൾ 769. ഭീമാ – ഭയങ്കരരൂപിണി 770. ഭേരുണ്ഡാ– ഭേരുണ്ഡാ എന്നു വിഖ്യാതയായ ദേവീസ്വരൂപിണി 771. ഭാഗധേയിനീ – അത്യന്തസൗഭാഗ്യശാലിനീ 772. മാതാ – ജഗജ്ജനനീ 773. മായാ – മായാസ്വരൂപിണീ 774. മധുമതീ – മധുപാനപ്രിയാ 775. മധുജിഹ്വാ– മധു ആസ്വദിക്കുന്നവൾ 776. മധുപ്രിയാ – മധുവിൽ അത്യധികം പ്രിയമുള്ളവൾ.

**123. മഹാദേവീ മഹാഭാഗാ മാലിനീ മീനലോചനാ**
**മായാതീതാ മധുമതീ മധുമാംസാ മധുദ്രവാ**

777. മഹാദേവീ – സകലദേവിമാരിലും സുപ്രധാന 778. മഹാഭാഗാ – മഹാസൗഭാഗ്യശാലിനി 779. മാലിനീ – മാല ധരിക്കുന്നവൾ 780. മീനലോചനാ – കരിമീനിന് തുല്യമായ നേത്രത്തോടു കൂടിയവൾ 781. മായാതീതാ – മായയ്ക്ക് അതീതയായവൾ 782. മധുമതീ – മധുപാനതത്പരാ 783. മധുമാംസാ– മധുമാംസസ്വരൂപാ 784. മധുദ്രവാ – മധുസമർപ്പണത്താൽ പ്രസന്നയാവുന്നവൾ.

**124. മാനവീ മധുസംഭൂതാ മിഥിലാപുരവാസിനീ**
**മധുകൈടഭസംഹർത്രീ മേദിനീ മേഘമാലിനീ**

785. മാനവീ – മനുഷ്യരൂപം ധരിക്കുന്നവൾ 786. മധുസംഭൂതാ – മധുമാസത്തിൽ ആവിർഭവിക്കുന്നവൾ 787. മിഥിലാപുരവാസിനി – മിഥിലാപുരത്തിൽ വസിക്കുന്നവൾ 788. മധുകൈടഭസംഹർത്രീ–

മധുകൈടഭൻമാരെസംഹരിച്ചവൾ 789. മേദിനീ – പൃഥ്വീരൂപത്തിൽ വിരാജിക്കുന്നവൾ 790. മേഘമാലിനീ – മേഘങ്ങളെ മാലയാക്കിയവൾ.

**125. മന്ദോദരീ മഹാമായാ മൈഥിലീ മസൃണപ്രിയാ**
**മഹാലക്ഷ്മീർമഹാകാളീ മഹാകന്യാ മഹേശ്വരീ**

791. മന്ദോദരീ – മന്ദോദരീരൂപത്തിൽ പ്രകടയായദേവി 792. മഹാമായാ – ആദിശക്തിയായ മഹാമായ 793. മൈഥിലീ – മൈഥിലീരൂപത്തിൽ വിരാജിക്കുന്നവൾ 794. മസൃണപ്രിയാ – മധുരപദാർത്ഥപ്രിയ 795. മഹാലക്ഷ്മീ – മഹാലക്ഷ്മീദേവി 796. മഹാകാളീ – മഹാകാളിയെന്നു പ്രസിദ്ധ 797. മഹാകന്യാ– മഹാനായ ഹിമാലയത്തിന്റെ പുത്രീരൂപം കൈക്കൊണ്ടവൾ 798 മഹേശ്വരീ – മഹത്തായ ഈശ്വരീയഭാവമാർന്നവൾ.

**126. മാഹേന്ദ്രീ മേരുതനയാ മന്ദാരകുസുമാർച്ചിതാ**
**മഞ്ജുമഞ്ജീരചരണാ മോക്ഷദാ മഞ്ജുഭാഷിണീ**

799. മാഹേന്ദ്രീ – ശചീരൂപം കൈക്കൊണ്ടവൾ 800. മേരുതനയാ – മഹാമേരുവിന്റെ പുത്രിയായ മേരുദേവി 801. മന്ദാരകുസുമപ്രിയാ – മന്ദാരകുസുമങ്ങളിൽ പ്രിയമുള്ളവൾ 802. മഞ്ജുമഞ്ജീരചരണാ– മനോഹരമായ പാദങ്ങളിൽ കാൽചിലമ്പ് അണിഞ്ഞവൾ 803. മോക്ഷദാ – മോക്ഷം പ്രദാനം ചെയ്യുന്നവൾ 804. മഞ്ജുഭാഷിണീ – മധുരഭാഷിണി.

**127. മധുരദ്രാവിണീ മുദ്രാ മലയാ മലയാന്വിതാ**
**മേധാ മരതകശ്യാമാ മാഗധീ മേനകാത്മജാ**

805. മധുരദ്രാവിണീ – മധുരവചനം പ്രവഹിപ്പിക്കുന്നവൾ 806. മുദ്രാ – മുദ്രാരൂപത്തിൽ വിരാജിക്കുന്നവൾ 807. മലയാ – മലയാചലത്തിൽ നിവസിക്കുന്നവൾ 808. മലയാന്വിതാ – മലയചന്ദനഭൂഷിതാ 809. മേധാ – ബുദ്ധിസ്വരൂപിണി 810. മരതകശ്യാമാ – മരതകമണിക്കുതുല്യം ശ്യാമനിറമുള്ളവൾ 811. മാഗധീ – മഗധദേശത്തിലുള്ളവരാൽ പൂജിക്കപ്പെടുന്നവൾ അഥവാ മഗധവാസിനി 812. മേനകാത്മജാ– മേനകാപുത്രിയായി ജനിച്ചവൾ.

**128. മഹാമാരീ മഹാവീരാ മഹാശ്യാമാ മനുസ്തുതാ**
**മാതൃകാ മിഹിരാഭാസാ മുകുന്ദപദവിക്രമാ**

813. മഹാമാരീ – മഹാമാരിയുടെ രൂപമാർന്നവൾ 814. മഹാവീരാ – നിസ്സീമശക്തിസമ്പന്നാ 815. മഹാശ്യാമാ–മേഘശ്യാമാ 816. മനുസ്തുതാ – മനുവിനാൽ സ്തുതിക്കപ്പെട്ടവൾ 817. മാതൃകാ– മാതൃകാ എന്നു പ്രസിദ്ധ 818. മിഹിരാഭാസാ – സൂര്യസമാനം പ്രകാശിക്കുന്നവൾ 819. മുകുന്ദപദ വിക്രമാ – ഭഗവാൻ കൃഷ്ണന്റെ പദം പിന്തുടരുന്നവൾ.

**129. മൂലാധാരസ്ഥിതാ മുഗ്ധാ മണിപൂരകവാസിനീ**
**മൃഗാക്ഷീ മഹിഷാരൂഢാ മഹിഷാസുരമർദ്ദിനീ**

820. മൂലാധാരസ്ഥിതാ – മൂലധാരത്തിൽ കുണ്ഡലി നീ രൂപത്തിൽ സ്ഥിതി ചെയ്യുന്നവൾ 821. മുഗ്ധാ– സദാപ്രസന്നസ്വരൂപാ 822. മണിപൂരകവാസിനീ – മണിപൂരകത്തിൽ നിവസിക്കുന്നവൾ 823. മൃഗാക്ഷി – മാൻകണ്ണാൾ 824. മഹിഷാരൂഢാ – മഹിഷവാഹിനി 825. മഹിഷാസുരമർദിനീ – മഹിഷാസുരനെ സംഹരിച്ചവൾ.

**130. യോഗാസനാ യോഗഗമ്യാ യോഗാ യൗവനകാശ്രയാ**
**യൗവനീ യുദ്ധമദ്ധ്യസ്ഥാ യമുനാ യുഗധാരിണീ**

826. യോഗാസനാ – യോഗാസനത്തിൽ ഇരിക്കുന്നവൾ 827. യോഗഗമ്യാ – യോഗംകൊണ്ട് പ്രാപിക്കാവുന്നവൾ 828. യോഗാ – യോഗസ്വരൂപിണി 829. യൗവനകാശ്രയാ – സദാ താരുണ്യാ

വസ്ഥയിലിരിക്കുന്നവൾ. 830. യൗവനീ – യൗവനസ്വരൂപിണി 831. യുദ്ധമദ്ധ്യസ്ഥാ – യുദ്ധമദ്ധ്യത്തിൽ പ്രശോഭിക്കുന്നവൾ 832. യമുനാ–യമുനാനദീസ്വരൂപിണി. 833. യുഗധാരിണീ – യുഗത്തെ ധരിക്കുന്നവൾ.

**131. യക്ഷിണീ യോഗയുക്താ ച യക്ഷരാജപ്രസൂതിനീ**
**യാത്രാ യാനവിധാനജ്ഞാ യദുവംശസമുദ്ഭവാ**

834. യക്ഷിണീ–യക്ഷിണീരൂപാ 835. യോഗയുക്താ–യോഗത്തോടു കൂടിയവൾ 836. യക്ഷരാജപ്രസൂതിനീ – യക്ഷരാജന് ജന്മം നൽകിയവൾ 837. യാത്രാ – യാത്രാ സ്വരൂപിണി 838. യാന വിധാനജ്ഞാ – യാനവിധിയെപ്പറ്റി അറിയാവുന്നവൾ 839. യദുവംശസമുദ്ഭവാ – യദുവംശത്തിൽ ജനിച്ചവൾ.

**132. യകാരാദിഹകാരാന്താ യാജുഷീ യജ്ഞരൂപിണീ**
**യാമിനീ യോഗനിരതാ യാതുധാനഭയങ്കരീ**

840. യകാരാദിഹകാരാന്താ – യകാരം മുതൽ ഹകാരം വരെയുള്ള അക്ഷരങ്ങൾ സ്വരൂപമായിട്ടുള്ളവൾ 841. യാജുഷീ – യജൂർവേദസ്വരൂപിണി 842. യജ്ഞരൂപിണീ – യജ്ഞസ്വരൂപിണീ 843. യാമിനീ – രാത്രി സ്വരൂപം പൂണ്ടവൾ 844. യോഗനിരതാ – യോഗത്തിൽ മുഴുകിയവൾ 845. യാതുധാനഭയങ്കരീ– രാക്ഷസന്മാർക്ക് ഭയം ഉണ്ടാക്കുന്നവൾ.

**133. രുക്മിണീ രമണീ രാമാ രേവതീ രേണുകാ രതിഃ**
**രൗദ്രീ രൗദ്രപ്രിയാകാരാ രാമമാതാ രതിപ്രിയാ**

846. രുക്മിണീ–രുക്മിണി എന്നു പ്രസിദ്ധ 847. രമണീ – ആനന്ദ സ്വരൂപിണീ 848. രാമാ – യോഗി ചിത്തത്തെ ആഹ്ലാദിപ്പിക്കുന്നവൾ 849. രേവതീ–രേവതന്റെ പുത്രിയായവൾ 850. രേണുകാ–പരശുരാമ മാതാവായവൾ 851. രതിഃ – കാമദേവപ്രിയ 852. രൗദ്രീ – രുദ്രപത്നി 853. രൗദ്രപ്രിയാകാരാ– രൗദ്രാ കാരത്തിൽ പ്രിയമുള്ളവൾ 854. രാമമാതാ – കൗസല്യാരൂപത്തിൽ ആവിർഭവിച്ചവൾ 855. രതിപ്രിയാ – രതിയിൽ പ്രിയമുള്ളവൾ.

**134. രോഹിണീ രാജ്യദാ രേവാ രമാ രാജീവലോചനാ**
**രാകേശീ രൂപസമ്പന്നാ രത്നസിംഹാസനസ്ഥിതാ**

856. രോഹിണി–രോഹിണി എന്നു പ്രസിദ്ധമായവൾ. 857. രാജ്യദാ–രാജ്യം പ്രദാനം ചെയ്യുന്നവൾ 858. രേവാ–രേവാനാദി 859. രമാ – ലക്ഷ്മിദേവി 860. രാജീവലോചനാ – കമലസമാനമായ നേത്ര മുള്ളവൾ. 861. രാകേശി–ചന്ദ്രനെ ലലാടത്തിൽ ധരിക്കുന്നവൾ 862. രൂപസമ്പന്നാ–അത്യന്തം രൂപവതി 863. രത്നസിംഹാസനസ്ഥിതാ – രത്ന സിംഹാസനന്നതിൽ ഇരിക്കുന്നവൾ.

**135. രക്തമാല്യാംബരധരാ രക്തഗന്ധാനുലേപനാ**
**രാജഹംസസമാരൂഢാ രംഭാ രക്തബലിപ്രിയാ**

864. രക്തമാല്യാംബരധരാ – രക്തമാല്യവും രക്താംബരവും ധരിച്ചവൾ. 865. രക്തഗന്ധാനുലേപനാ– രക്തചന്ദനം അണിഞ്ഞവൾ 866. രാജഹംസസമാരൂഢാ – രാജഹംസത്തിൽ ആരൂഢയായവൾ. 867. രംഭാ–രംഭാരൂപത്തിൽ വിരാജിക്കുന്നവൾ. 868. രക്തബലിപ്രിയാ – രക്തബലിയാൽ പ്രീതിപ്പെടുന്നവൾ.

**136. രമണീയയുഗാധാരാ രാജിതാഖില ഭൂതലാ**
**രുരുചർമ്മപരീധാനാ രഥിനീ രത്നമാലികാ**

869. രമണീയയുഗാധാരാ – മനോഹരമായ യുഗത്തിന് ആധാരഭൂതയായവൾ 870. രാജിതാഖില ഭൂതലാ – അഖിലലോകങ്ങളെയും പ്രകാശിപ്പിക്കുന്നവൾ. 871. രുരുചർമ്മപരീധാനാ – രുരുചർമ്മം

ധരിക്കുന്നവൾ 872. രഥിനീ – രഥത്തിൽ വിരാജിക്കുന്നവൾ 873. രത്നമാലികാ – രത്നമാല ധരിക്കുന്നവൾ.

**137. രോഗേശീ രോഗശമനീ രാവിണീ രോമഹർഷിണീ**
**രാമചന്ദ്രപദാക്രാന്താ രാവണച്ഛേദകാരിണീ**

874. രോഗേശീ – രോഗത്തെശാസിക്കുന്നവൾ. 875. രോഗശമനീ – രോഗത്തെ ശമിപ്പിക്കുന്നവൾ 876. രാവിണീ – ഭയങ്കരമായി ഗർജിക്കുന്നവൾ 877. രോമഹർഷിണീ – പുളകം കൊള്ളുന്നവൾ 878. രാമചന്ദ്രപദാക്രാന്താ – ഭഗവാൻ രാമചന്ദ്രന്റെ പദത്തെ ആശ്രയിച്ചവൾ 879. രാവണച്ഛേദകാരിണീ– രാവണസംഹാരം നടത്തിച്ചവൾ.

**138. രത്നവസ്ത്രപരിച്ഛന്നാ രഥസ്ഥാ രുക്മ ഭൂഷണാ**
**ലജ്ജാധിദേവതാ ലോലാ ലളിതാ ലിംഗധാരിണീ**

880. രത്നവസ്ത്രപരിച്ഛന്നാ – രത്നങ്ങളും വസ്ത്രങ്ങളും കൊണ്ട് വിഭൂഷിതയായവൾ 881. രഥസ്ഥാ– രഥത്തിൽ സ്ഥിതി ചെയ്യുന്നവൾ 882. രുക്മഭൂഷണാ – സ്വർണ്ണാഭരണങ്ങൾകൊണ്ട് വിഭൂഷിത 883. ലജ്ജാധിദേവതാ – ലജ്ജയുടെ അധിഷ്ഠാതൃദേവതയായവൾ 884. ലോലാ – അത്യന്തം ചഞ്ചലസ്വഭാവാ 885. ലളിതാ – അത്യന്തം സുന്ദരി 886. ലിംഗധാരിണീ – ഉത്തമചിഹ്നങ്ങൾ ധരിക്കുന്നവൾ.

**139. ലക്ഷ്മീലോലാ ലുപ്തവിഷാ ലോകിനീ ലോകവിശ്രുതാ**
**ലജ്ജാ ലംബോദരീദേവീ ലലനാ ലോകധാരിണീ**

887. ലക്ഷ്മീ – ലക്ഷ്മീനാമത്തിൽ സുപ്രസിദ്ധ 888. ലോലാ– ചഞ്ചലസ്വഭാവാ 889. ലുപ്തവിഷാ– വിഷത്തിന്റെ പ്രഭാവം ഏൽക്കാത്തവൾ 890. ലോകിനീ – ജഗത്ത് സ്വന്തം സ്വരൂപമായിട്ടുള്ളവൾ 891. ലോകവിശ്രുതാ – ലോകം മുഴുവൻ പ്രസിദ്ധയായവൾ 892. ലജ്ജാ – ലജ്ജാവതീ 893. ലംബോദരീ ദേവി – വിശാലമായ ഉദരത്തോടു കൂടിയ ദേവി 894. ലലനാ – സ്ത്രീ രൂപമാർന്നവൾ 895. ലോകധാരിണീ – ലോകത്തെ ധരിക്കുന്നവൾ.

**140. വരദാ വന്ദിതാ വിദ്യാ വൈഷ്ണവീ വിമലാകൃതിഃ**
**വാരാഹീ വിരജാ വർഷാ വരലക്ഷ്മീർ വിലാസിനീ**

896. വരദാ – വരം പ്രദാനം ചെയ്യുന്നവൾ 897. വന്ദിതാ – ലോകത്താൽ വന്ദിക്കപ്പെടുന്നവൾ 898. വിദ്യാ – വിദ്യാസ്വരൂപിണി 899. വൈഷ്ണവീ – ഭഗവാൻ വിഷ്ണുവിന്റെ ശക്തി 900. വിമലാകൃതിഃ– നിർമലാകൃതിയാൽ സുശോഭിത 901. വാരാഹീ – വരാഹരൂപം ധരിച്ചവൾ 902. വിരജാ വിരജാനദീരൂപം കൈകൊണ്ടവൾ 903. വർഷാ – സംവത്സര സ്വരൂപിണി 904. വരലക്ഷ്മീഃ – വരലക്ഷ്മീനാമത്താൽ സുപ്രസിദ്ധയായവൾ 905. വിലാസിനീ – സദാ മനസിനെ ആനന്ദിപ്പിക്കുന്നവൾ.

**141. വിനതാ വ്യോമമദ്ധ്യസ്ഥാ വാരിജാസനസംസ്ഥിതാ**
**വാരുണീ വേണുസംഭൂതാ വീതിഹോത്രാ വിരൂപിണീ**

906. വിനതാ – വിനതയുടെ രൂപത്തിൽ വിരാജിക്കുന്നവൾ; 907. വ്യോമമദ്ധ്യസ്ഥാ – ആകാശമധ്യത്തിൽ സുപ്രതിഷ്ഠിത 908. വാരിജാസനസംസ്ഥിതാ – കമലാസനത്തിൽ ഇരിക്കുന്നവൾ 909. വാരുണീ– വരുണന്റെ ശക്തിസ്വരൂപ 910. വേണുസംഭൂതാ – വേണുവിൽ നിന്നു ഉദ്ഭവിച്ചവൾ. 911. വീതിഹോത്രാ – ഹവനത്തിൽ നിഷ്ണാത 912. വിരൂപിണീ – വിശിഷ്ടരൂപസമ്പന്ന.

**142. വായുമണ്ഡലമദ്ധ്യസ്ഥാ വിഷ്ണുരൂപാ വിധിപ്രിയാ**
**വിഷ്ണുപത്നീ വിഷ്ണുമതീ വിശാലാക്ഷീ വസുന്ധരാ**

913. വായുമണ്ഡലമദ്ധ്യസ്ഥാ – വായുമണ്ഡല മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നവൾ 914. വിഷ്ണുരൂപാ– വിഷ്ണു സ്വരൂപിണി 915 വിധിപ്രിയാ – ബ്രഹ്മാണീ രൂപത്തിൽ ശോഭിക്കുന്നവൾ 916. വിഷ്ണുപത്നീ– ഭഗവാൻ വിഷ്ണുവിന്റെ പത്നി 917. വിഷ്ണുമതീ – വിഷ്ണുവിനോടൊപ്പം പ്രശോഭിക്കുന്നവൾ 918. വിശാലാക്ഷീ – വിശാലനേത്ര 919. വസുന്ധരാ – ഭൂമീദേവി.

**143. വാമദേവപ്രിയാ വേലാ വജ്രിണീ വസുദോഹിനീ**
**വേദാക്ഷരപരീതാംഗീ വാജപേയഫലപ്രദാ**

920. വാമദേവപ്രിയാ – രുദ്രാണീരൂപത്തിൽ വിരാജിക്കുന്നവൾ 921. വേലാ – സമയത്തിന്റെ അധിഷ്ഠാതൃദേവത 922. വജ്രിണീ – വജ്രം ധരിക്കുന്നവൾ 923. വസുദോഹിനീ – ധനം ധാന്യം തുടങ്ങിയവ ദോഹനം ചെയ്യുന്നതിൽ നിപുണയായവൾ 924. വേദാക്ഷരപരീതാംഗീ – വേദാക്ഷര സ്വരൂപിണീ 925. വാജപേയഫലപ്രദാ – വാജപേയയാഗിന്റെ ഫലം പ്രദാനം ചെയ്യുന്നവൾ.

**144. വാസവീ വാമജനനീ വൈകുണ്ഠനിലയാ വരാ**
**വ്യാസപ്രിയാ വർമധരാ വാല്മീകിപരിസേവിതാ**

926. വാസവീ – ഇന്ദ്രാണീരൂപ 927. വാമജനനി വാമദേവന്റെ ജനനി. 928. വൈകുണ്ഠനിലയാ– വൈകുണ്ഠത്തിൽ വിരാജിക്കുന്നവൾ 929. വരാ – അത്യന്തം ആദരണീയ 930. വ്യാസപ്രിയാ– വേദവ്യാസനു പ്രിയപ്പെട്ടവൾ. 931. വർമ്മധരാ – കവചം ധരിച്ചിട്ടുള്ളവൾ 932. വാല്മീകി പരിസേവിതാ– വാല്മീകി മഹർഷിയാൽ സേവിക്കപ്പെടുന്നവൾ.

**145. ശാകംഭരീ ശിവാ ശാന്താ ശാരദാ ശരണാഗതിഃ**
**ശാതോദരീ ശുഭാചാരാ ശുംഭാസുരവിമർദിനീ**

933. ശാകംഭരീ – ശാകംഭരീ നാമത്താൽ പ്രസിദ്ധ 934. ശിവാ – മംഗളസ്വരൂപിണീ 935. ശാന്താ– ശാന്തസ്വരൂപിണി 936. ശാരദാ – ശാരദാ നാമത്താൽ പ്രസിദ്ധ 937. ശരണാഗതിഃ – ജഗത്തിന് ശരണമായിട്ടുള്ളവൾ 938. ശാതോദരീ – തേജസ്സാർന്ന ഉദരത്തോടുകൂടിയവൾ 939 ശുഭാചാരാ– ആചാര ശുദ്ധിയുള്ളവൾ 940. ശുംഭാസുരവിമർദിനീ – ശുംഭാസുരനെ നിഗ്രഹിച്ചവൾ.

**146. ശോഭാവതീ ശിവാകാരാ ശങ്കരാർധശരീരിണീ**
**ശോണാ ശുഭാശയാ ശുഭ്രാ ശിരഃസന്ധാനകാരിണീ**

941. ശോഭാവതീ – ശോഭാസമ്പന്ന 942. ശിവാകാരാ – മംഗളാകൃതിയുള്ളവൾ 943. ശങ്കരാർധശരീരിണീ– ശങ്കരന്റെ അർധാംഗിനി 944. ശോണാ – രക്തനിറമാർന്നവൾ. 945. ശുഭാശയാ – മംഗളമയമായ ചിത്തത്തോടുകൂടിയവൾ 946. ശുഭ്രാ – ശുഭ്ര നിറമുള്ളവൾ 947. ശിരഃ സന്ധാനകാരിണീ – ദാനവ ശിരസ്സ് ഹരിക്കുന്നവൾ.

**147. ശരാവതീ ശരാനന്ദാ ശരത്ജ്യോത്സ്നാ ശുഭാനനാ**
**ശരഭാ ശൂലിനീ ശുദ്ധാ ശബരീ ശുകവാഹനാ**

948. ശരാവതീ – ബാണങ്ങളിൽ നിന്നു രക്ഷിക്കുന്നവൾ 949. ശരാനന്ദാ – ബാണം പ്രയോഗിക്കുന്നതിൽ പ്രസന്നയായവൾ 950. ശരത്ജ്യോത്സ്നാ – ചന്ദ്രനുസമാനമായ കിരണങ്ങൾ ഉള്ളവൾ 951. ശുഭാനനാ – ശ്രീ ചേർന്ന മുഖമുള്ളവൾ 952. ശരഭാ – മാനിന്റെ രൂപത്തിൽ വനത്തിൽ സഞ്ചരിക്കുന്നവൾ 953. ശൂലിനീ – ത്രിശൂലം ധരിക്കുന്നവൾ 954. ശുദ്ധാ – ശുദ്ധസ്വരൂപിണി 955. ശബരീ – ശബരീരൂപം കൈക്കൊണ്ടവൾ 956. ശുകവാഹനാ – ശുകം വാഹനമായിട്ടുള്ളവൾ.

**148. ശ്രീമതീ ശ്രീധരാനന്ദാ ശ്രവണാനന്ദദായിനീ**
**ശർവാണീ ശർവരീവന്ദ്യാ ഷട്ഭാഷാ ഷഡ്ഋതുപ്രിയാ**

957. ശ്രീമതീ – ഐശ്വര്യത്തോടുകൂടിയവൾ 958. ശ്രീധരാനന്ദാ – വിഷ്ണുവിന് ആനന്ദമായിട്ടുള്ളവൾ 959. ശ്രവണാനന്ദദായിനീ – സ്വചരിതം കേൾക്കുന്നവൾക്ക് ആനന്ദം നൽകുന്നവൾ 960. ശർവാണീ– ശങ്കരശക്തിയായ പാർവതി 961. ശർവരീവന്ദ്യാ – സന്ധ്യാസമയത്ത് വന്ദിക്കപ്പെടുന്നവൾ 962. ഷഡ്ഭാഷാ – ഷഡ്ഭാഷാസ്വരൂപിണി. 963. ഷഡ്ഋതുപ്രിയാ – ആറ് ഋതുക്കൾക്കും പ്രിയമുള്ളവൾ.

**149. ഷഡാധാരസ്ഥിതാ ദേവീ ഷൺമുഖപ്രിയകാരിണീ**
**ഷഡംഗരൂപസുമതിസുരാസുരനമസ്കൃതാ**

964. ഷഡാധാരസ്ഥിതാ ദേവീ – ഷഡാധാരങ്ങളിലും വർത്തിക്കുന്നവൾ. 965. ഷൺമുഖപ്രിയകാരിണീ– കാർത്തികേയനു പ്രിയം ചെയ്യുന്നവൾ. 966. ഷഡംഗരൂപസുമതിസുരാസുരനമസ്കൃതാ– ഷഡംഗരൂപയായ സുമതീദേവതയാലും സുരാസുരന്മാരാലും നമസ്കരിക്കപ്പെടുന്നവൾ.

**150. സരസ്വതീ സദാധാരാ സർവ്വമംഗളകാരിണീ**
**സാമഗാനപ്രിയാ സൂക്ഷ്മാ സാവിത്രീ സാമസംഭവാ**

967. സരസ്വതീ – വാഗധിഷ്ഠാതൃദേവത 968. സദാധാരാ – ഏവർക്കും എന്നും ആധാരമായിട്ടുള്ളവൾ 969. സർവമംഗളകാരിണീ – സർവമംഗളങ്ങളും പ്രദാനം ചെയ്യുന്നവൾ 970. സാമഗാനപ്രിയാ– സാമഗാനത്തിൽ സന്തോഷിക്കുന്നവൾ 971. സൂക്ഷ്മാ – സൂക്ഷ്മസ്വരൂപ 972. സാവിത്രീ – സാവിത്രി എന്നു പ്രസിദ്ധ 973. സാമസംഭവാ – സാമവേദത്തിൽ നിന്നും സംഭൂതയായവൾ.

**151. സർവാവാസാ സദാനന്ദാ സുസ്തനീ സാഗരാംബരാ**
**സർവൈശ്വര്യപ്രിയാ സിദ്ധിഃ സാധുബന്ധുപരാക്രമാ**

974. സർവാവാസാ – സർവവ്യാപിനി 975. സദാനന്ദാ – സദാ ആനന്ദസ്വരൂപ 976. സുസ്തനീ– സുന്ദരസ്തനങ്ങളാൽ ശോഭിത 977. സാഗരാംബരാ – സാഗരത്തെ അംബരമായി ധരിക്കുന്നവൾ 978. സർവൈശ്വര്യപ്രിയാ – സർവഐശ്വര്യങ്ങളിലും പ്രീതിയുള്ളവൾ 979. സിദ്ധിഃ – അണിമാദി സിദ്ധിസ്വരൂപ 980. സാധുബന്ധുപരാക്രമാ – സ്വഭക്തർക്കുവേണ്ടി ജാഗരൂഗയായിരിക്കുന്നവൾ.

**152. സപ്തർഷിമണ്ഡലഗതാ സോമമണ്ഡലവാസിനീ**
**സർവജ്ഞാ സാന്ദ്രകരുണാ സമാനാധികവർജിതാ**

981. സപ്തർഷിമണ്ഡലഗതാ – സപ്തർഷിമണ്ഡലത്തിൽ വിരാജിക്കുന്നവൾ 982. സോമമണ്ഡല വാസിനീ – ചന്ദ്രമണ്ഡലത്തിൽ വസിക്കുന്നവൾ 983. സർവജ്ഞാ – സകലതും അറിയുന്നവൾ 984. സാന്ദ്രകരുണാ – കാരുണ്യം തികഞ്ഞവൾ 985. സമാനാധികവർജിതാ – ആധിക്യമോ ന്യൂനതയോ കൂടാതെ സദാ സമാനഭാവത്തിൽ വർത്തിക്കുന്നവൾ.

**153. സർവോത്തുംഗാ സംഗഹീനാ സദ്ഗുണാ സകലേഷ്ടദാ**
**സരഘാ സൂര്യതനയാ സുകേശീ സോമസംഹതിഃ**

986. സർവോത്തുംഗാ – സകലതിനും മീതേ വിരാജിക്കുന്നവൾ 987. സംഗഹീനാ – ഒന്നിലും ആസക്തിയില്ലാത്തവൾ 988. സദ്ഗുണാ – സകലസദ്ഗുണങ്ങളും ഉള്ളവൾ 989. സകലേഷ്ടദാ– സർവഇഷ്ടങ്ങളും നൽകുന്നവൾ 990. സരഘാ – മധുമക്ഷികാരൂപത്തിൽ വിരാജിക്കുന്നവൾ 991. സൂര്യതനയാ – സൂര്യപുത്രിയായ യമുനയുടെ രൂപത്തിൽ പ്രശോഭിക്കുന്നവൾ 992. സുകേശീ– ഭംഗിയാർന്ന കേശമുള്ളവൾ 993. സോമസംഹതിഃ – അനേകം ചന്ദ്രന്മാർക്കൊപ്പം ശോഭയുള്ളവൾ.

**154. ഹിരണ്യവർണാ ഹരിണീ ഹ്രീങ്കാരീ ഹംസവാഹിനീ**
**ക്ഷൗമവസ്ത്രപരീതാംഗീ ക്ഷീരാബ്ധിതനയാ ക്ഷമാ**

994. ഹിരണ്യവർണാ – സ്വർണ്ണനിറമുള്ളവൾ 995. ഹരിണീ – ഹരിതവർണ്ണം കലർന്നവൾ 996. ഹ്രീങ്കാരീ – ഹ്രീങ്കാരബീജസ്വരൂപിണി 997. ഹംസവാഹിനീ – ഹംസം വാഹനമായിട്ടുള്ളവൾ 998.

ക്ഷൗമവസ്ത്ര പരീതാംഗീ – പട്ടുവസ്ത്രം അണിഞ്ഞവൾ. 999. ക്ഷീരാബ്ധിതനയാ – ക്ഷീരാബ്ധിയിൽ നിന്ന് ആവിർഭവിച്ചവൾ 1000. ക്ഷമാ – പൃഥ്വീസ്വരൂപിണി.

**155. ഗായത്രീ ചൈവ സാവിത്രീ പാർവതീ ച സരസ്വതീ**
**വേദഗർഭാ വരാരോഹാ ശ്രീഗായത്രീ പരാംബികാ.**

1001. ഗായത്രീ 1002. സാവിത്രീ 1003. പാർവതീ 1004. സരസ്വതീ 1005. വേദഗർഭാ 1006. വരാരോഹാ 1007. ശ്രീഗായത്രീ 1008. പരാംബികാ.

**156. ഇതി സാഹസ്രകം നാമ്നാം ഗായത്ര്യാശ്ചൈവ നാരദ**
**പുണ്യദം സർവപാപഘ്നം മഹാസമ്പത്തിദായകം.**

ഹേ നാരദ, ഇതാണ് ഗായത്രീദേവിയുടെ സഹസ്രനാമം. ഇത് പുണ്യം പ്രദാനം ചെയ്യുന്നതും സർവപാപങ്ങളെയും നശിപ്പിക്കുന്നതും മഹാസമ്പത്തിനെ പ്രദാനം ചെയ്യുന്നതുമാണ്.

**157. ഏവം നാമാനി ഗായത്ര്യാസ്തോഷോത്പത്തികരാണി ഹി**
**അഷ്ടമ്യാം ച വിശേഷേണ പഠിതവ്യം ദ്വിജൈഃ സഹ**

ഗായത്രിയുടെ ഈ സഹസ്രനാമം ആനന്ദജനകമാണ്. പ്രത്യേകിച്ച് അഷ്ടമിദിവസം ബ്രാഹ്മണരോടൊത്ത് പഠിക്കേണ്ടതാണ്.

**158. ജപം കൃത്വാ ഹോമപൂജാധ്യാനം കൃത്വാ വിശേഷതഃ**
**യസ്മൈ കസ്മൈ ന ദാതവ്യം ഗായത്ര്യാസ്തു വിശേഷതഃ**

ജപിച്ചിട്ട്, ഹോമം, പൂജ, ധ്യാനം, എന്നിവയും വിശേഷിച്ച് ചെയ്യണം. ആർക്കെങ്കിലുമൊക്കെ ഇത് ഉപദേശിക്കാൻ പാടില്ല. വിശേഷിച്ച് ഈ ഗായത്രീസഹസ്രനാമം.

**159. സുഭക്തായ സുശിഷ്യായ വക്തവ്യം ഭൂസുരായ വൈ**
**ഭ്രഷ്ടേഭ്യഃ സാധകേഭ്യശ്ച ബാന്ധവേഭ്യോ ന ദർശയേത്**

നല്ലഭക്തനും ശിഷ്യനുമായ ബ്രാഹ്മണനേ ഇത് ഉപദേശിക്കാവൂ. ഭ്രഷ്ടർക്കും സാധകർക്കും ബന്ധുക്കൾക്കും ഇത് നൽകിക്കൂടാ.

**160. യദ്ഗൃഹേ ലിഖിതം ശാസ്ത്രം ഭയം തസ്യ ന കസ്യചിത്**
**ചഞ്ചലാപി സ്ഥിരാ ഭൂത്വാ കമലാ തത്ര തിഷ്ഠതി**

ആരുടെ ഗൃഹത്തിലാണോ ഈ സഹസ്രനാമം ലേഖനം ചെയ്തുവച്ചിട്ടുള്ളത് അവന് ഒരു ഭയവും ഉണ്ടാവുകയില്ല. ചഞ്ചലയാണെങ്കിലും കമല അവിടെ സ്ഥിരമായി വസിക്കും.

**161. ഇദം രഹസ്യം പരമം ഗുഹ്യാദ്ഗുഹ്യതരം മഹത്**
**പുണ്യപ്രദം മനുഷ്യാണാം ദരിദ്രാണാം നിധിപ്രദം.**

ഇത് അത്യന്തം രഹസ്യവും ഗൂഢാൽ ഗൂഢതരവുമാണ്. മനുഷ്യർക്ക് ഇത് പുണ്യപ്രദവും ദരിദ്രർക്ക് വിത്തപ്രദവുമാണ്.

**162. മോക്ഷപ്രദം മുമുക്ഷൂണാം കാമിനാം സർവകാമദം**
**രോഗാദ്വൈ മുച്യതേ രോഗീ ബദ്ധോ മുച്യതേ ബന്ധനാത്**

മുമുക്ഷുവിന് മോക്ഷപ്രദവും കാമികൾക്ക് കാമപ്രദവുമാണ്. ഇതിന്റെ ജപത്താൽ രോഗി രോഗത്തിൽനിന്ന് മുക്തനാകും. ബദ്ധൻ ബന്ധനത്തിൽനിന്ന് മോചിക്കപ്പെടും.

163. ബ്രഹ്മഹത്യാസുരാപാനസുവർണ്ണസ്തേയിനോ നരാഃ
ഗുരുതല്പഗതോ വാ/പി പാതകാന്മുച്യതേ സകൃത്.

ബ്രഹ്മഹത്യ, മദ്യപാനം, സ്വർണ്ണമോഷണം, ഗുരുപത്നിയെ പ്രാപിക്കുക, തുടങ്ങിയ പാപങ്ങൾ ചെയ്തവർ ആ പാതകങ്ങളിൽ നിന്നെല്ലാം ഇതിന്റെ ഒരുപ്രാവശ്യത്തെ ജപത്താൽ മുക്തരാവും.

164. അസത്പ്രതിഗ്രഹാച്ചൈവാഭക്ഷ്യഭക്ഷാദിശേഷതഃ
പാഖണ്ഡാനൃതമുഖ്യേഭ്യഃ പഠനാദേവ മുച്യതേ

ദുഷ്ടപ്രതിഗ്രഹം, അഭക്ഷ്യഭോജനം, ഈശ്വരനിന്ദ, അസത്യഭാഷണം എന്നിവകൊണ്ടുണ്ടാകുന്ന ദോഷങ്ങളിൽനിന്നെല്ലാം ഇതിന്റെ പാരായണം കൊണ്ടു മുക്തനാകാം.

165. ഇദം രഹസ്യമമലം മയോക്തം പത്മജോദ്ഭവ
ബ്രഹ്മസായുജ്യദം നൃണാം സത്യം സത്യം ന സംശയഃ

ഹേ നാരദ, പരിശുദ്ധവും അത്യന്തരഹസ്യവും മനുഷ്യർക്ക് ബ്രഹ്മസായൂജ്യപ്രദവുമായ ഇത് ഞാൻ അങ്ങേയ്ക്ക് പറഞ്ഞുതന്നു. ഇത് എത്രയും സത്യമാണ്; സത്യമാണ്; സംശയമില്ല.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
ഷഷ്ഠോ/ദ്ധ്യായഃ

## അഥ സപ്തമോ/ദ്ധ്യായഃ

### നാരദ ഉവാച

1. ശ്രുതം സഹസ്രനാമാഖ്യം ശ്രീഗായത്ര്യാഃ ഫലപ്രദം
സ്തോത്രം മഹോന്നതികരം മഹാഭാഗ്യകരം പരം

ഫലപ്രദമായ ഗായത്രീസഹസ്രനാമം ഞാൻ കേട്ടു കഴിഞ്ഞു. മഹോന്നതിയും മഹാഭാഗ്യവും ഉണ്ടാക്കുന്നതാണ് ആ സ്തോത്രം.

2. അധുനാ ശ്രോതുമിച്ഛാമി ദീക്ഷാലക്ഷണമുത്തമം
വിനാ യേന ന സിദ്ധ്യേത ദേവീ മന്ത്രേ/ധികാരിതാ

ഇനി ഉത്തമമായ ദീക്ഷാവിധിയെക്കുറിച്ചു കേൾക്കാൻ ആഗ്രഹമുണ്ട്. അതു കൂടാതെ ദേവീമന്ത്രത്തിന് ഫലസിദ്ധി ഉണ്ടാകുകയില്ലല്ലോ.

3. ബ്രാഹ്മണാനാം ക്ഷത്രിയാണാം വിശാം സ്ത്രീണാം തഥൈവ ച
സാമാന്യവിധിനാ സർവം വിസ്തരേണ വദ പ്രഭോ

ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും അതുപോലെ സ്ത്രീകളും ഒരുപോലെ അനുസരിക്കേണ്ട സാമാന്യ നിയമങ്ങൾ ഇക്കാര്യത്തിൽ എന്തെല്ലാമാണെന്ന് വിസ്തരിച്ചു പറഞ്ഞാലും.

### ശ്രീനാരായണ ഉവാച

4. ശൃണു ദീക്ഷാം പ്രവക്ഷ്യാമി ശിഷ്യാണാം ഭാവിതാത്മനാം
ദേവാഗ്നി ഗുരു പൂജാദാവധികാരോ യയാ ഭവേത്

ഭാവിതാത്മാക്കളായ ശിഷ്യന്മാർക്ക് ദേവാഗ്നിഗുരുപൂജാദികളിൽ അധികാരം സിദ്ധിക്കുന്നതിനുള്ള ദീക്ഷാവിധികളെക്കുറിച്ച് ഞാൻ പറയാം; കേട്ടുകൊള്ളുക.

**5. ദിവ്യം ജ്ഞാനം ഹി യാ ദദ്യാത് കുര്യാത്പാപക്ഷയം തു യാ**
**സൈവ ദീക്ഷേതി സംപ്രോക്താ വേദതന്ത്രവിശാരദൈഃ**

ദിവ്യജ്ഞാനം നൽകുന്നതും പാപത്തെ ക്ഷയിപ്പിക്കുന്നതും എന്തോ അതാണു ദീക്ഷയെന്ന് വേദതന്ത്രാദികളിൽ വിദഗ്ധരായവർ പറഞ്ഞിട്ടുണ്ട്.

**6. അവശ്യം സാ തു കർത്തവ്യാ യതോ ബഹുഫലാ മതാ**
**ഗുരുശിഷ്യാവുഭാവത്രാപ്യതിശുദ്ധാവപേക്ഷിതൗ**

അനേകം ഉത്തമഫലങ്ങൾ നൽകുന്ന അത് അനുഷ്ഠിക്കുകതന്നെ വേണം. ഇക്കാര്യത്തിൽ ഗുരുശിഷ്യന്മാർ ഇരുവരും അത്യന്തം ശുദ്ധരായിരിക്കേണ്ടത് വളരെ അത്യാവശ്യമാണ്.

**7. ഗുരുസ്തു വിധിവത് പ്രാതഃകൃത്യം സർവം വിധായ ച**
**സ്നാനസന്ധ്യാദികം സർവം യഥാവിധി വിധായ ച**

ഗുരു വിധിയാം വണ്ണം പ്രഭാതകൃത്യം നിർവഹിച്ചിട്ട് സ്നാനം, സന്ധ്യാവന്ദനം തുടങ്ങിയവയും യഥാവിധി ചെയ്യണം.

**8. കമണ്ഡലുകരോ മൗനീ ഗൃഹം യായാത് സരിത്തടാത്**
**യാഗമണ്ഡലമാസാദ്യ വിശേത്തത്രാസനേ വരേ**

സന്ധ്യാവന്ദനം തുടങ്ങിയ കൃത്യങ്ങൾ ചെയ്തശേഷം കൈയിൽ കമണ്ഡലുവുമേന്തി മൗനിയായി ജലാശയതീരത്തുനിന്ന് വീട്ടിലേക്കു ചെല്ലണം. യാഗം ചെയ്യേണ്ട സ്ഥലത്ത് ഒരുനല്ല ഇരിപ്പിടമിട്ട് അതിൽ ഇരിക്കണം.

**9. ആചാമ്യ പ്രാണാനായമ്യ ഗന്ധപുഷ്പവിമിശ്രിതം**
**സപ്തവാരാസ്ത്രമന്ത്രേണ ജപ്തം വാരിഷു സാധയേത്**

ആചമിച്ച് പ്രാണായാമവും ചെയ്ത് ഗന്ധപുഷ്പാദികൾ ഇട്ട ജലം ഏഴുതവണ അസ്ത്രമന്ത്രം ജപിച്ച് തീർഥമാക്കണം.

**10. വാരിണാ തേന മതിമാനസ്ത്രമന്ത്രം സമുച്ചരൻ**
**പ്രോക്ഷയേദ്ദ്വാരമഖിലം തതഃ പൂജാം സമാചരേത്**

പിന്നെ ആ ജലത്താൽ അസ്ത്രമന്ത്രം ജപിച്ചുകൊണ്ട് മണ്ഡപദ്വാരങ്ങളെല്ലാം പ്രോക്ഷിച്ചശേഷം പൂജ ആരംഭിക്കണം.

**11. ഉർധ്വോദുംബരകേ ദേവം ഗണനാഥം തഥാ ശ്രിയം**
**സരസ്വതിം നാമമന്ത്രൈഃ പൂജയേദ്ഗന്ധപുഷ്പകൈഃ**

മണ്ഡപദ്വാരത്തിന്റെ മേലേപ്പടിയിൽ ഗണേശനെയും ലക്ഷ്മീദേവിയേയും സരസ്വതീദേവിയേയും അവരവർക്കു വിധിച്ചിട്ടുള്ള മൂലമന്ത്രങ്ങൾ കൊണ്ടു പൂജിക്കണം.

**12. ദ്വാരദക്ഷിണശാഖായാം ഗംഗാം വിഘ്നേശമർച്ചയേത്**
**ദ്വാരസ്യ വാമശാഖായാം ക്ഷേത്രപാലം ച സൂര്യജാം**

വാതിലിന്റെ വലതുകാലിൽ ഗംഗയെയും വിഘ്നേശ്വരനേയും പൂജിക്കണം. ഇടതുകാലിൽ ക്ഷേത്രപാലനെയും യമുനയെയും പൂജിക്കണം.

13. ദേഹല്യാം പൂജയേദസ്ത്രദേവതാമസ്ത്രമന്ത്രതഃ
സർവം ദേവീമയം ദൃശ്യമിതി സഞ്ചിന്ത്യ സർവതഃ

താഴത്തെ പടിയിൽ അസ്ത്രമന്ത്രം കൊണ്ട് അസ്ത്രദേവതയെയും പൂജിക്കണം. പിന്നെ ദൃശ്യമായ സർവവും ദേവീമയമാണെന്നു സങ്കൽപിക്കുക.

14. ദിവ്യാനുത്സാരയേദ്വിഘ്നാനസ്ത്രമന്ത്രജപേന തു
അന്തരിക്ഷഗതാൻ വിഘ്നാൻ പാദാഘാതൈസ്തു ഭൂമിഗാൻ

ആകാശഗതങ്ങളും അന്തരീക്ഷഗതങ്ങളുമായ വിഘ്നങ്ങളെ അസ്ത്രമന്ത്രം ജപിച്ചും ഭൂമിഗതങ്ങളായ വിഘ്നങ്ങളെ കാൽകൊണ്ടു ചവിട്ടിയും പോക്കണം.

15. വാമശാഖാം സ്പൃശൻ പശ്ചാത് പ്രവിശേദ്ദക്ഷിണാംഘ്രിണാ
പ്രവിശ്യ കുംഭം സംസ്ഥാപ്യ സാമാന്യാർഘ്യം വിധായ ച

ഇടത്തെകട്ടിളപ്പടി തൊട്ടു കൊണ്ട് വലതുകാൽ ചവിട്ടി അകത്തേക്കു കടക്കണം. കടന്നശേഷം കലശം സ്ഥാപിച്ച് സാമാന്യാർഘ്യം ഉണ്ടാക്കുകയും

16. തേന ചാർഘ്യജലേനാപി നൈരൃത്യാം ദിശി പൂജയേത്
വാസ്തുനാഥം പത്മയോനിം ഗന്ധപുഷ്പാക്ഷതാദിഭിഃ

ആ അർഘ്യ ജലം കൊണ്ടും ഗന്ധപുഷ്പാക്ഷതാദികൾ കൊണ്ടും നിരൃതി കോണിലായി വാസ്തു നാഥനായ ബ്രഹ്മാവിനെ പൂജിക്കുകയും ചെയ്യണം.

17. തതഃ കുര്യാത് പഞ്ചഗവ്യം തേനചാർഘ്യോദകേന ച
തോരണസ്തംഭപര്യന്തം പ്രോക്ഷയേത് മണ്ഡപം ഗുരുഃ

പിന്നെ ആ അർഘ്യജലം കൊണ്ടുതന്നെ പഞ്ചഗവ്യം ഉണ്ടാക്കിയിട്ട് തോരണസ്തംഭപര്യന്തമുള്ള മണ്ഡപത്തെ ഗുരു പ്രോക്ഷണം ചെയ്യണം.

18. സർവം ദേവീമയം ചേദം ഭാവയേന്മനസാ കില
മൂലമന്ത്രം ജപൻ ഭക്ത്യാ പ്രോക്ഷണം സ്യാച്ഛരാണുനാ

ഇതൊക്കെ ദേവീമയമാണെന്ന ഭാവനയോടുകൂടി മൂലമന്ത്രം ജപിച്ച് ശരമന്ത്രം കൊണ്ടുവേണം പ്രോക്ഷണം ചെയ്യാൻ.

19. ശരമന്ത്രം സമുച്ചാര്യ താഡയേന്മണ്ഡപക്ഷമാം
ഹുംമന്ത്രം തു സമുച്ചാര്യ കുര്യാദഭ്യുക്ഷണം തതഃ

ശരമന്ത്രം ഉച്ചരിച്ചുകൊണ്ട് മണ്ഡപത്തെ താഡിക്കുകയും ഹൂം മന്ത്രം ചൊല്ലിക്കൊണ്ട് പ്രോക്ഷിക്കുകയും വേണം.

20. ധൂപയേദന്തരം ധൂപൈർവികിരാൻ വികിരേത്തതഃ
മാർജയേസ്താംസ്തു മാർജന്യാ കുശനിർമിതയാ പുനഃ

ധൂപങ്ങൾ കൊണ്ട് പുകച്ചിട്ട് മലര്, ചന്ദനം, കടുക്, ഭസ്മം, കറുകനാമ്പ്, നെല്ല്, അരി എന്നീ വികിരങ്ങൾ തൂകണം. അതിനു ശേഷം കുശപ്പുല്ലു കൊണ്ടുണ്ടാക്കിയ ചൂലുകൊണ്ട് അവ തൂത്തു മാറ്റി,

21. ഈശാനദിശി തത്പുഞ്ജം കൃത്വാ സംസ്ഥാപയേന്മുനേ
പുണ്യാഹവാചനം കൃത്വാ ദീനാനാഥാംശ്ച തോഷയേത്

ഈശാനദിക്കിലായി ഒരുകുന്ന പോലെ കൂട്ടിവയ്ക്കണം. പിന്നെ പുണ്യാഹം കുടഞ്ഞ് ശുദ്ധമാക്കുകയും ദീനന്മാരെയും അനാഥന്മാരെയും സന്തോഷിപ്പിക്കുകയും വേണം.

22. വിശേന്മൃദ്വാസനേ പശ്ചാന്നമസ്കൃത്യ ഗുരും നിജം
പ്രാങ്മുഖോ വിധിവദ്ധ്യാത്വാ ദേവമന്ത്രസ്യ ദേവതാം.

അനന്തരം മൃദുവായ ഒരു ആസനത്തിൽ കിഴക്കുനോക്കിയിരുന്ന്, ശിഷ്യനുപദേശിക്കുവാൻ ഉദ്ദേശിക്കുന്ന മന്ത്രത്തിന്റെ ദേവതയെ ധ്യാനിക്കണം.

23. ഭൂതശുദ്ധ്യാദികം കൃത്വാ പൂർവോക്തേനൈവ വർത്മനാ
ഋഷ്യാദിന്യാസകം ച കുര്യാദ്ദേവമന്ത്രസ്യ വൈ മുനേ

മുമ്പത്തെപ്പോലെ ഭൂതശുദ്ധ്യാദികൾ വീണ്ടും ചെയ്തിട്ട് ശിഷ്യനുപദേശിക്കാൻ ഉദ്ദേശിക്കുന്ന മന്ത്രത്തിന്റെ ഋഷിന്യാസം ചെയ്യണം.

24. ന്യസേന്മുനിം തു ശിരസി മുഖേ ഛന്ദഃ സമീരിതം
ദേവതാം ഹൃദയാംഭേജേ ഗുഹ്യേ ബീജം തു പാദയോഃ

ഋഷിയെ ശിരസിലും ഛന്ദസ്സ് മുഖത്തും ദേവതയെ ഹൃദയാംഭോജത്തിലും ബീജം ഗുഹ്യത്തിലും ന്യസിക്കണം. പാദങ്ങളിൽ,

25. ശക്തിം വിന്യസ്യ പശ്ചാത്തു താളത്രയരവാത്തതഃ
ദിഗ്ബന്ധം കാരയേത്പശ്ചാച്ഛോടികാഭിസ്ത്രിഭിന്നരഃ

ശക്തിയേയും ന്യസിച്ചശേഷം മൂന്നുതവണ കൈകൊട്ടി താള ത്രയശബ്ദമുണ്ടാക്കി ദ്യോവിലും അന്തരീക്ഷത്തിലും ഭൂമിയിലുമുള്ള വിഘ്നങ്ങളെ അകറ്റി ദിഗ്ബന്ധനം ചെയ്യണം.

26. പ്രാണായാമം തതഃ കൃത്വാ മൂലമന്ത്രമനുസ്മരൻ
മാതൃകാം വിന്യസേദ്ദേഹേ തത്പ്രകാരസ്തഥോച്യതേ

അതിനുശേഷം മൂലമന്ത്രം സ്മരിച്ചു കൊണ്ട് പ്രാണായാമം ചെയ്തിട്ട്, ദേഹത്തിൽ മാതൃകാന്യാസം ചെയ്യുക. അത് എപ്രകാരമാണെന്ന് പറയാം.

27. ഓം അം നമ ഇതിപ്രോച്യ ന്യസേച്ഛിരസി മന്ത്രവിത്
ഏവമേവ തു സർവേഷു ന്യസേത് സ്ഥാനേഷു വൈ മുനേ

മന്ത്രജ്ഞനായവൻ 'ഓം അം നമഃ' എന്നു ചൊല്ലി ശിരസിൽ ന്യസിക്കുക. ഇപ്രകാരം സർവസ്ഥാനങ്ങളിലും ന്യസിക്കണം. (ഓം അം നമഃ ഓം ആം നമഃ ഓം ഇം നമഃ ഓം ഈം നമഃ എന്നിങ്ങനെ.)

28. മൂലമന്ത്രം ഷഡംഗം ച ന്യസേദംഗേഷു സത്തമഃ
അംഗുഷ്ഠാദിഷ്വംഗുലീഷു ഹൃദയാദിഷു ച ക്രമാത്

പിന്നെ മൂലമന്ത്രം കൊണ്ട് അംഗുഷ്ഠം തുടങ്ങിയ അംഗുലികളിലും ഹൃദയാദികളിലും ക്രമത്തിന് ഷഡംഗം ന്യാസം ചെയ്യണം.

29. നമഃ സ്വാഹാവഷഡ്ഢുംകൈത്തരഹും വൗഷട്പദാന്വിതൈഃ
പ്രണവാദിയുതൈർമന്ത്രൈഃ ഷഡ്ഭിരേവം ഷഡംഗകം

ആദ്യം പ്രണവവും അവസാനം നമഃ, സ്വാഹാ, വഷട്, ഹും, വൗഷട് എന്നിവ ഓരോന്നും ചേർന്നതാണ് ന്യാസമന്ത്രം. ഇങ്ങനെ ആറു ന്യാസങ്ങളാണ് ഷഡംഗന്യാസം എന്നുപറയുന്നത്. (ഓം ഹൃദയായ നമഃ ഓം ശിരസേ സ്വാഹാ, ഓം ശിഖായൈ വഷട്, ഓം കവചായ ഹും ഇങ്ങനെ)

30. വർണന്യാസാദികം പശ്ചാന്മൂലമന്ത്രസ്യ യോജയേത്
സ്ഥാനേഷു തത്തത് കല്പോക്തിഷ്വിതി ന്യാസവിധിഃസ്മൃതഃ

അതിനുശേഷം അതതു കല്പാദികളിൽ പറഞ്ഞിരിക്കുന്ന വിധിയനുസരിച്ച് മൂലമന്ത്രംകൊണ്ട് സ്ഥാനാദികളിൽ വർണന്യാസം തുടങ്ങിയവ ചെയ്യുക. ഇതാണ് ന്യാസവിധി.

31. തതോ നിജേ ശരീരേഽസ്മിൻ ചിന്തയേദാസനം ശുഭം
ദക്ഷാംസേ ച ന്യസേദ്ധർമ്മ വാമാംസേ ജ്ഞാനമേവ ച

പിന്നെ തന്റെ ശരീരത്തെത്തന്നെ ദേവിയുടെ ശുഭാസനമായി സങ്കല്പിക്കുക. വലത്തെ തോളിൽ ധർമ്മത്തെയും ഇടത്തെ തോളിൽ ജ്ഞാനത്തെയും ന്യസിക്കുക.

32. വാമോരൗ ചാപി വൈരാഗ്യം ദക്ഷിണോരാവഥ വിന്യസേത്
ഐശ്വര്യം മുഖദേശേ തു മുനേ ധ്യായേദധർമ്മകം

ഇടത്തെ തുടയിൽ വൈരാഗ്യത്തെയും വലത്തെ തുടയിൽ ഐശ്വര്യത്തെയും മുഖത്ത് അധർമ്മത്തെയും ന്യസിക്കണം.

33. വാമപാർശ്വേ നാഭിദേശേ ദക്ഷപാർശ്വേ തഥാ പുനഃ
നഞാദീംശ്ചാപി ജ്ഞാനാദീൻ പൂർവോക്താനേവ വിന്യസേത്

ഇടത്തെ പള്ളയിലും നാഭിപ്രദേശത്തും വലത്തെ പള്ളയിലും യഥാക്രമം അജ്ഞാനത്തെയും അനൈശ്വര്യത്തെയും അവൈരാഗ്യത്തെയും ന്യസിക്കണം.

34. പാദാ ധർമ്മാദയഃ പ്രോക്താഃ പീഠസ്യ മുനിസത്തമ
അധർമ്മാദ്യാസ്തു ഗാത്രാണി സ്മൃതാനി മുനിപുംഗവൈഃ

ഹേ മഹർഷേ, ധർമ്മാദികളാണ് പീഠത്തിന്റെ കാലുകൾ. അതുപോലെ അധർമ്മാദികൾ നാലെണ്ണമാണ് അതിന്റെ പലകയുമെന്ന് മുനിമാർ പറയുന്നു.

35. മദ്ധ്യേഽനന്തം ഹൃദി സ്ഥാനേ ന്യസേന്മൃദ്വാസനേ സ്ഥലേ
പ്രപഞ്ചപത്മം വിമലം തസ്മിൻ സൂര്യേന്ദുപാവകാൻ

ഹൃദയപത്മത്തിലുള്ള മൃദുവായ ആസനത്തിൽ അനന്തനെ ന്യസിക്കുക. അതിനുമേൽ വിമലമായ പ്രപഞ്ചപത്മം. അതിൽ സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നിവരെ,

36. ന്യസേത് കലായുതാൻമന്ത്രീ സംക്ഷേപാത്താ വദാമ്യഹം
സൂര്യസ്യ ദ്വാദശകലാസ്താ ഇന്ദോഃ ഷോഡശ സ്മൃതാഃ

മന്ത്രവേദിയായവൻ കലകളോടു കൂടി ന്യസിക്കണം. അതിന്റെ ചുരുക്കം ഞാൻ പറയാം. സൂര്യന് പന്ത്രണ്ടും ചന്ദ്രന് പതിനാറും കലകളുണ്ടെന്നു പറയപ്പെടുന്നു.

37. ദശ വഹ്നേഃ കലാ പ്രോക്താസ്താഭിർയുക്താംസ്തു താൻന്യസേത്
സത്വം രജസ്തമശ്ചൈവ ന്യസേത്തേഷാമഥോപരി

അഗ്നിക്ക് പത്തുകലകളുമുണ്ട്. അവരെ ആ കലകളോടുകൂടിയാണ് ന്യസിക്കേണ്ടത്. പിന്നെ അവർക്കു മീതെയായി സത്വരജസ്തമസ്സുകളെയും ന്യസിക്കണം.

38. ആത്മാനമന്തരാത്മാനം പരമാത്മാനമേവ ച
ജ്ഞാനാത്മാനം ന്യസേദ്വിദ്വാനിത്ഥം പീഠസ്യ കല്പനാ

അതിനുമീതേ ആത്മാവിനെയും അന്തരാത്മാവിനെയും പരമാത്മാവിനെയും ജ്ഞാനാത്മാവിനെയും ന്യസിക്കുക. ഇങ്ങനെയാണ് പീഠകല്പന.

**39. അമുകാസനായ നമ ഇതി മന്ത്രേണ സാധകഃ**
**ആസനം പൂജയിത്വാ തു തസ്മിൻ ധ്യായേത്പരാംബികാം.**

സാധകൻ മന്ത്രപൂർവകമായി ഈ ആസനത്തെ നമസ്കരിച്ചിട്ട് അതിനെ പൂജിക്കണം. പിന്നീട് ആ പീഠത്തിൽ പരാശക്തിയുടെ സാന്നിദ്ധ്യത്തെ ധ്യാനിക്കണം.

**40. കല്പോക്തവിധിനാ മന്ത്രീ ദേയമന്ത്രസ്യ ദേവതാം**
**മാനസൈരുപചാരൈശ്ച പൂജയേത്താം യഥാവിധി**

പിന്നീട് കല്പോക്തവിധിയനുസരിച്ച് സാധകൻ ദേയമന്ത്രത്തിന്റെ ദേവതയെ ആവാഹിച്ച് മാനസോപചാരങ്ങൾ കൊണ്ട് യഥാവിധി പൂജിക്കണം.

**41. മുദ്രാഃ പ്രദർശയേദ്വിദ്വാൻ കല്പോക്താ മോദകാരികാഃ**
**യാഭിർവിരചിതാഭിസ്തു മോദോ ദേവ്യാസ്തു ജായതേ**

കല്പത്തിൽ പറഞ്ഞപ്രകാരം ആമോദമുളവാക്കുന്ന മുദ്രകളും കാണിക്കണം. അത്തരം മുദ്രകൾ കാണിക്കുന്നതുമൂലം ദേവിക്ക് പ്രസാദം ഉണ്ടാകും.

**42. തതഃ സ്വ വാമഭാഗാഗ്രേ ഷട്കോണോപരിവർത്തുളം**
**ചതുരശ്രയുതം സമ്യങ്മദ്ധ്യേ മണ്ഡലമാലിഖേത്**

പിന്നെ തന്റെ ഇടത്തു മുന്നിലായി ചന്ദനത്താൽ ഒരു ഷഡ്കോണവും അതിനുപരിയായി വൃത്തവും അതിന്റെ മധ്യത്തിൽ സമചതുരമണ്ഡലവും വരയ്ക്കണം.

**43. മദ്ധ്യേ ത്രികോണം സംലിഖ്യ ശംഖമുദ്രാം പ്രജർശയേത്**
**ഷഡംഗാനി ച ഷട്കോണേഷ്വർച്ചയേത് കുസുമാദിഭിഃ**

അതിന്റെ നടുക്കായി ത്രികോണം വരച്ച് പിന്നെ ശംഖമുദ്ര കാട്ടുക. പുഷ്പാദികൾ കൊണ്ട് ഷട്കോണങ്ങളിലും ഷഡംഗാർച്ചന ചെയ്യുക.

**44. അഗ്ന്യാദിഷു തു കോണേഷു ഷഡംഗാർച്ചനമാചരേത്**
**ആധാരപാത്രമാദായ ശംഖസ്യ മുനിസത്തമ**

അഗ്നികോണം തുടങ്ങി വലം വച്ചാണ് ഷഡംഗാർച്ചന ചെയ്യേണ്ടത്. പിന്നെ ശംഖിന് ആധാരമായ ശംഖുകാൽ എടുത്ത്

**45. അസ്ത്രമന്ത്രേണ സംപ്രോക്ഷ്യ സ്ഥാപയേത്തത്ര മണ്ഡലേ**
**മം വഹ്നിമണ്ഡലായോക്ത്വാ തതോ ദശകലാത്മനേ**

അസ്ത്രമന്ത്രം കൊണ്ടു പ്രോക്ഷിച്ച് ആ മണ്ഡലത്തിൽവയ്ക്കണം. 'മം വഹ്നിമണ്ഡലായനമഃ' എന്ന് ആദ്യവും 'ദശകലാത്മനേ

**46. അമുകദേവ്യാ അർഘ്യപാത്രസ്ഥാനായ നമ ഇത്യപി**
**മന്ത്രോഽയമുക്തഃ ശംഖസ്യാപ്യാധാരസ്ഥാപനേ ബുധൈഃ**

ദുർഗാദേവ്യർഘ്യപാത്രസ്ഥാനായനമഃ എന്നുപിന്നീടും ഉച്ചരിച്ചു കൊണ്ടുവേണം ശംഖുകാൽ വയ്ക്കാൻ. ശംഖുകാൽ വയ്ക്കുന്നതിനുള്ളമന്ത്രം ഇതാണെന്ന് വിദ്വാൻമാർ പറഞ്ഞിട്ടുണ്ട്.

**47. ആധാരേ പൂർവമാരഭ്യ പ്രദക്ഷിണക്രമേണ തു**
**ദശവഹ്നികലാഃ പൂജ്യാ വഹ്നിമണ്ഡലസംസ്ഥിതാഃ**

ആദ്യം ശംഖുകാലിൽ തുടങ്ങി പ്രദക്ഷിണക്രമത്തിന് വഹ്നിമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നപത്തു അഗ്നികലകളേയും പൂജിക്കണം.

**48. തതോ വൈ മൂലമന്ത്രേണ പ്രോക്ഷിതം ശംഖമുത്തമം**
**സ്ഥാപയേത്തത്ര ചാധാരേ മൂലമന്ത്രമനുസ്മരൻ**

അതിനുശേഷം മൂലമന്ത്രം കൊണ്ടു പ്രോക്ഷിച്ച ഉത്തമമായ ശംഖ് ആ ശംഖുകാലിനു മുകളിൽ മൂലമന്ത്രം സ്മരിച്ചുകൊണ്ട് വയ്ക്കണം.

**49. അം സൂര്യമണ്ഡലായോക്ത്വാ ദ്വാദശാന്തേ കലാത്മനേ**
**അമുകദേവ്യർഘ്യ പാത്രായ നമ ഇത്യുച്ചരേത്തതഃ**

ശംഖ് വച്ചതിനുശേഷം 'അം സൂര്യമണ്ഡലായ ദ്വാദശകലാത്മനേ ദുർഗാദേവ്യർഘ്യ പാത്രായ നമഃ' എന്ന് ഉച്ചരിക്കണം.

**50. ശം ശംഖായ പദം പ്രോക്ഷ്യ നമ ഇത്യേതദുച്ചരേത്**
**പ്രോക്ഷയേത്തേന തം ശംഖം തസ്മിൻ ദ്വാദശപൂജയേത്**

'ശം ശംഖായനമഃ' എന്ന് പന്ത്രണ്ടുരു ചൊല്ലി ജലം കൊണ്ട് ശംഖം പ്രോക്ഷിച്ചിട്ട് പൂജിക്കണം.

**51. സൂര്യസ്യ ദ്വാദശകലാസ്തപിന്യാദ്യാ യഥാക്രമം**
**വിലോമമാതൃകാം പ്രോക്ഷ്യ മൂലമന്ത്രം വിലോമകം.**

സൂര്യന്റെ തപിനി താപിനി തുടങ്ങിയ പന്ത്രണ്ടു കലകളെയും യഥാക്രമം പൂജിച്ച് വിലോമമായി മാതൃകാമന്ത്രവും മൂലമന്ത്രവും ജപിച്ച്,

**52. ജലൈരാപൂരയേച്ഛംഖം തത്ര ചേന്ദോഃ കലാം ന്യസേത്**
**ഓം സോമമണ്ഡലായോക്ത്വാന്തേ ഷോഡശകലാത്മനേ**

ശംഖിൽ ജലം നിറയ്ക്കണം. പിന്നീട് അതിൽ ഇന്ദുകലകളെ ന്യസിക്കണം. "ഓം സോമമണ്ഡലായ ഷോഡശകലാത്മനേ

**53. അമുകാഖ്യാമൃതായേതി ഹൃന്മന്ത്രോ മനുഃ സ്മൃതഃ**
**പൂജയേന്മനുനാ തേന ജലം തു സൃണിമുദ്രയാ**

അമുകാർഘ്യാമൃതായ നമഃ" എന്ന ഹൃന്മന്ത്രമാണ് അതിനുള്ള മന്ത്രം. പിന്നെ ആ മന്ത്രത്താൽത്തന്നെ സൃണിമുദ്രയോടുകൂടി ആ ജലത്തെ പൂജിക്കുക.

**54. തീർഥാന്യാവാഹ്യ തത്രൈവാപ്യഷ്ടകൃത്വോ ജപേന്മനും**
**ഷഡംഗാനി ജലേ ന്യസ്യ ഹൃദാംസേ പൂജയേദപഃ**

എട്ടുപ്രാവശ്യം മന്ത്രം ജപിച്ച് തീർഥങ്ങളെ ആവാഹിച്ച് ഇടതു തോളിനു നേരെ ഉയർത്തി 'ഹൃദാ നമഃ' എന്നു ചൊല്ലി അതിൽ ഷഡംഗന്യാസം ചെയ്യുക.

**55. അഷ്ടകൃത്വോ ജപേന്മൂലം ഛാദയേന്മത്സ്യമുദ്രയാ**
**തതോ ദക്ഷിണദിഗ്ഭാഗേ ശംഖസ്യ പ്രോക്ഷണീം ന്യസേത്**

മൂലം എട്ടുരു ചൊല്ലി മത്സ്യമുദ്രകാണിച്ച് ആച്ഛാദിക്കണം. പിന്നെ ശംഖിന്റെ വലതുഭാഗത്തായി അർഘ്യപാത്രം വെച്ച്,

56. ശംഖാംബു കിഞ്ചിന്നിക്ഷിപ്യ പ്രോക്ഷയേത്തേന സർവതഃ
പൂജാദ്രവ്യം നിജാത്മാനം വിശുദ്ധം ഭാവയേത്തതഃ

ശംഖിലെ തീർത്ഥം അല്പം അതിലേക്കു പകർന്നിട്ട് ആ തീർത്ഥത്താൽ സർവവസ്തുക്കളെയും പ്രോക്ഷിക്കണം. പൂജാദ്രവ്യങ്ങളും താനും വിശുദ്ധമായെന്ന് ആ അവസരത്തിൽ ഭാവനചെയ്യുകയും വേണം.

57. തതഃ സ്വപുരതോ വേദ്യാം സർവതോഭദ്രമണ്ഡലം
സംലിഖ്യ കർണികാമദ്ധ്യേ പൂരയേച്ഛാലിതണ്ഡുലൈഃ

അതിനുശേഷം തന്റെ മുമ്പിലെ തറയിൽ സർവതോഭദ്രമെന്ന മണ്ഡലം വരച്ച് അതിന്റെ കർണികാ മധ്യത്തിൽ നെല്ലും അരിയും

58. ആസ്തീര്യ ദർഭാസ്തത്രൈവ ന്യസേത്കൂർച്ചം സലക്ഷണം
ആധാരശക്തിമാരഭ്യ പീഠമന്ത്രമർച്ചയേത്

നിരത്തിയിട്ട് ദർഭകൊണ്ടുകെട്ടിയ ലക്ഷണമൊത്ത കൂർച്ചവും, അതിന്മേൽ വെയ്ക്കുക. 'ആധാര ശക്തയേനമഃ എന്നുതുടങ്ങി ദുർഗാദേവീ യോഗപീഠായ നമഃ' എന്നുവരെ ജപിച്ച് പീഠപൂജ നടത്തുക.

59. നിർവ്രണം കുംഭമാദായാപ്യസ്ത്രാദ്ഭിഃ ക്ഷാളിതാന്തരം
തന്തുനാ വേഷ്ടയേത്തം തു ത്രിഗുണേനാരുണേന ച

പിന്നീട് കേടില്ലാത്ത ഒരു കുടമെടുത്ത് അസ്ത്രമന്ത്ര ശുദ്ധമായ ജലം കൊണ്ട് അതിന്റെ ഉള്ളു തുടച്ച് ചെമന്ന നൂൽ മൂന്നിഴ കുടത്തിനു പുറമേ ചുറ്റി,

60. നവരത്നോദരം കൂർച്ചയുതം ഗന്ധാദിപൂജിതം
സ്ഥാപയേത്തത്ര പീഠേതു താരാമന്ത്രേണ ദേശികഃ

ഗന്ധാദികൾ കൊണ്ടു പൂജിച്ച നവരത്നങ്ങളും കൂർച്ചവും ആ കുടത്തിൽ ഇട്ട് പ്രണവം ഉച്ചരിച്ചുകൊണ്ട് ആ പീഠത്തിൽ സ്ഥാപിക്കണം.

61. ഐക്യം കുംഭസ്യ പീഠസ്യ ഭാവയേത് പൂരയേത്തതഃ
മാതൃകാ പ്രതിലോമേന ജപംസ്തീർത്ഥോദകൈർമുനേ

പീഠത്തിനും കുംഭത്തിനും ഐക്യം ഭാവിച്ചുകൊണ്ട് ആ കുംഭം നിറയ്ക്കണം. വിലോമമായി മാതൃകാമന്ത്രം ജപിച്ചു കൊണ്ടു വേണം തീർത്ഥം നിറയ്ക്കാൻ.

62. മൂലമന്ത്രം ച സംജപ്യ പൂരയേദ്ദേവതാധിയാ
അശ്വത്ഥപനസാമ്രാണാം കോമളൈർനവപല്ലവൈഃ

പൂരിപ്പിക്കുമ്പോൾ മാതൃകാമന്ത്രത്തെ തുടർന്ന് മൂലമന്ത്രം ജപിക്കുകയും മന്ത്രദേവതയെ ധ്യാനിക്കുകയും വേണം. അരയാൽ, പ്ളാവ്, മാവ് എന്നിവയുടെ തളിരിലകളും

63. ഛാദയേത് കുംഭവദനം ചഷകം സഫലാക്ഷതം
സംസ്ഥാപയേത മതിമാൻ വസ്ത്രയുഗ്മേന വേഷ്ടയേത്

അക്ഷതം ഫലം എന്നിവയും പ്രണീതയും അതിൽ ഇട്ട് ഇണപ്പുടവ ചുറ്റി കലശം മൂടിവയ്ക്കുക.

64. പ്രാണസ്ഥാപനമന്ത്രേണ പ്രാണസ്ഥാപനമാചരേത്
ആവാഹനാദിമുദ്രാഭിർമോദയേദ്ദേവതാം പരാം

പിന്നെ പ്രാണസ്ഥാപനമന്ത്രം ചൊല്ലി പ്രാണപ്രതിഷ്ഠ നടത്തണം. ആവാഹനാദിമുദ്രകൾ കാട്ടി പരദേവാതപ്രീതി വരുത്തണം.

65. ധ്യായേത്താം പരമേശാനീം കല്പോക്തേന പ്രകാരതഃ
സ്വാഗതം കുശലപ്രശ്നം ദേവ്യാ അഗ്രേ സമുച്ചരേത്

അതിനുശേഷം പരമേശ്വരിയെ കല്പോക്തമായവിധം ധ്യാനിക്കണം. ദേവിയെ സ്വാഗതം ചെയ്ത് കുശലപ്രശ്നം ചെയ്യണം.

66. പാദ്യം ദദ്യാത്തതോഽർഘ്യം തതശ്ചാചമനീയകം
മധുപർക്കം ച സാഭ്യംഗം ദേവൈ്യ സ്നാനം നിവേദയേത്

പിന്നെ പാദ്യം നൽകണം; അർഘ്യം നൽകണം. ആചമനീയകവും മധുപർക്കവും നൽകണം. പിന്നെ ദേവിക്ക് അഭ്യംഗസ്നാനവും അറിയിക്കണം.

67. വാസസീ ച തതോ ദദ്യാദ്രക്തേ ക്ഷൗമേ സുനിർമലേ
നാനാമണിഗണാകീർണ്ണാനാകല്പാൻ കല്പയേത്തതഃ

നിർമ്മലമായ രണ്ടു ചെമ്പട്ടുപുടവകൾ പിന്നെ ദേവിക്കു നൽകണം. നാനാമണി ഭൂഷണങ്ങളും നൽകുന്നതായി ഭാവന ചെയ്യണം.

68. മനുനാ പുടിതൈർവർണ്ണൈർമാതൃകായാ വിധാനതഃ
ദേവ്യാ അംഗേഷു വിന്യസ്യ ചന്ദനാദ്യൈഃ സമർച്ചയേത്

അനന്തരം അംഗങ്ങളിൽ വിധിപ്രകാരം മന്ത്രസംയുക്തമായി മാതൃകാ വർണ്ണവിന്യാസം ചെയ്തിട്ട് ചന്ദനാദിദ്രവ്യങ്ങൾ കൊണ്ട് പൂജിക്കണം.

69. ഗന്ധഃ കാലാഗുരുഭവഃ കർപ്പൂരേണ സമന്വിതഃ
കാശ്മീരം ചന്ദനം ചാപി കസ്തൂരീസഹിതം മുനേ

കർപ്പൂരസഹിതമായ കാരകിൽ, ചന്ദനം, കുങ്കുമം, കസ്തൂരി ചേർന്ന ചന്ദനം,

70. കുന്ദപുഷ്പാദിപുഷ്പാണി പരദേവൈ്യ സമർപ്പയേത്
ധൂപോഽഗുരുപുരുവ്രാതോശീരചന്ദനശർക്കരാഃ

മുല്ല തുടങ്ങിയ പുഷ്പങ്ങൾ എന്നിവ പരാംബികക്കു സമർപ്പിക്കണം. അകിൽ, രാമച്ചം, ചന്ദനം, ശർക്കര എന്നിവ,

71. മധുമിശ്രാഃ സ്മൃതാ ദേവ്യാ പ്രിയാ ധൂപാത്മനാ സദാ
ദീപാനനേകാൻ ദത്വാഥ നൈവേദ്യം ചാർപയേത് സുധീഃ

മധുമിശ്രമായി ധൂപിക്കുന്നത് ദേവിക്ക് എപ്പോഴും അത്യധികം പ്രിയമായിട്ടുള്ളതാണ്. നാനാദീപങ്ങൾ കാണിച്ചിട്ട് നൈവേദ്യം അർപ്പിക്കണം.

72. പ്രതിദ്രവ്യം ജലം ദദ്യാത് പ്രോക്ഷണീസ്ഥം ന ചാന്യഥാ
തതഃ കുര്യാദംഗപൂജാം കല്പോക്താവരണാനി ച

ഓരോ ദ്രവ്യം നൽകുമ്പോഴും പ്രോക്ഷണിയിലെ ജലവും നൽകണം. മറ്റൊരു ജലവും അതിന് ഉപയോഗിക്കരുത്. പിന്നെ കല്പോക്തമായ മുദ്രകളോടു കൂടി അംഗപൂജയും നടത്തണം.

73. സാംഗാം ദേവീമഥാഭ്യർച്യ വൈശ്വദേവം തതശ്ചരേത്
ദക്ഷിണേ സ്ഥണ്ഡിലം കൃത്വാ തത്രാധായ ഹുതാശനം

ദേവിയെ സാംഗമായി അർച്ചിച്ചിട്ട് വൈശ്വദേവവും ചെയ്യണം. അതിന് വലതുഭാഗത്തായി മെഴുകി അവിടെ അഗ്നിയിട്ട്

**74. മൂർത്തിസ്ഥാം ദേവതാം തത്രാവാഹ്യ സമ്പൂജ്യ ച ക്രമാത്**
**താരവ്യാഹൃതിഭിർഹുത്വാ മൂലമന്ത്രേണ വൈ തതഃ**

കലശസ്ഥിതയായ ദേവതയെ ആവാഹിച്ച് ക്രമത്തിന് അർച്ചിക്കണം. ഓങ്കാരത്തോടു കൂടിയ വ്യാഹൃതികൾകൊണ്ടും മൂലമന്ത്രം കൊണ്ടും.

**75. പഞ്ചവിംശതിവാരം തു പായസേന സസർപ്പിഷാ**
**ഹുനേത് പശ്ചാദ്വ്യാഹൃതിഭിഃ പുനശ്ച ജുഹുയാന്മുനേ**

പായസം നെയ്യ് എന്നിവ ഇരുപത്തി അഞ്ചുതവണ ഹോമിക്കണം. പിന്നെയും അത്രയും തവണ വ്യാഹൃതികൾ കൊണ്ട് ഹോമിക്കണം.

**76. ഗന്ധാദ്യൈരർച്ചയിത്വാ ച ദേവീം പീഠേ തു യോജയേത്**
**വഹ്നിം വിസൃജ്യ ഹവിഷാ പവിതോ വികിരേദ് ബലിം**

ചന്ദനാദികൾ അർപ്പിച്ചിട്ട് ദേവിയെ പീഠത്തോടു യോജിപ്പിക്കണം. അഗ്നിവിടർത്തിയതിനുശേഷം ചുറ്റിലും ഹവിസുകൊണ്ട്,

**77. ദേവതായാഃ പാർഷദേഭ്യോ ഗന്ധപുഷ്പാദിസംയുതാൻ**
**പഞ്ചോപചാരാൻ ദത്വാഥ താംബൂലം ഛത്രചാമരേ**

ഗന്ധ പുഷ്പാദികളോടുകൂടി ദേവതയുടെ പാർഷദന്മാർക്കായി ബലിതൂകണം. പിന്നെ പഞ്ചോപ ചാരങ്ങളും നൽകുക. പിന്നെ ഛത്രചാമരങ്ങളും താംബൂലവും

**78. ദദ്യാദ്ദേവ്യൈ തതോ മന്ത്രം സഹസ്രാവൃത്തിതോ ജപേത്**
**ജപം സമർപ്യ ചൈശാന്യൈ വികിരേ ദിശി സംസ്ഥിതേ**

ദേവിക്കു സമർപ്പിച്ചതിനുശേഷം ആയിരമുരു മൂലമന്ത്രം ജപിക്കണം. ജപം സമർപ്പിച്ചശേഷം ഈശാന കോണിൽ സ്ഥാപിച്ചിരിക്കുന്ന വികിരത്തിന്റെ മേൽ (നേരത്തേ തൂത്തുവാരിക്കൂട്ടിയ കൂമ്പാരം)

**79. കർക്കരീം സ്ഥാപയേത്തസ്യാം ദുർഗാമാവാഹ്യ പൂജയേത്**
**രക്ഷ രക്ഷേതി ചോച്ചാര്യ നാളമുക്തേന വാരിണാ**

കരകക്കിണ്ടിവെച്ച് ദുർഗയെ അതിൽ ആവാഹിച്ച് പൂജിക്കണം. 'രക്ഷിക്കണേ' 'രക്ഷിക്കണേ' എന്നു പ്രാർത്ഥിച്ചുകൊണ്ട് കിണ്ടിവാലിലൂടെ വെള്ളം

**80. അസ്ത്രമന്ത്രം ജപൻദേശം സേചയേത്തു പ്രദക്ഷിണം**
**കർക്കരീം സ്ഥാപയേത് സ്ഥാനേ പൂജയേച്ചാസ്ത്രദേവതാം**

അസ്ത്രമന്ത്രജപത്തോടെ ആസ്ഥലത്ത് പ്രദക്ഷിണമായി തളിക്കണം. പിന്നെ കിണ്ടി അവിടെ വെച്ച് അസ്ത്രദേവതയായ ദുർഗയെ പൂജിക്കണം.

**81. പശ്ചാദ് ഗുരുസ്തു ശിഷ്യേണ സഹ ഭുഞ്ജീഥ വാഗ്യതഃ**
**തസ്യാം രാത്രൗ തു തദ്വേദ്യാം നിദ്രാം കുര്യാത് പ്രയത്നതഃ**

പിന്നെ ഗുരു ശിഷ്യനോടൊത്ത് നിശ്ശബ്ദം ഭക്ഷണം കഴിക്കണം. അന്നുരാത്രി നിർബന്ധമായും ആ വേദിയിൽ തന്നെ വേണം കിടന്നുറങ്ങുവാൻ.

82. തതഃ കുണ്ഡസ്യ സംസ്കാരം സ്ഥണ്ഡിലസ്യ ച വാ മുനേ
പ്രവക്ഷ്യാമി സമാസേന യഥാവിധി വിധാനതഃ

അനന്തരം കുണ്ഡവും വ്രതസ്ഥലവും യഥാവിധി സംസ്കരിക്കുന്ന ക്രിയ എന്തെന്ന് ചുരുക്കത്തിൽ ഞാൻ അങ്ങയോടു പറയാം.

83. മൂലമന്ത്രം സമുച്ചാര്യ വീക്ഷയേദസ്ത്രമന്ത്രതഃ
പ്രോക്ഷയേത്താഡനം കുര്യാത്തേനൈവ കവചേന തു

മൂലമന്ത്രം ഉച്ചരിച്ചുകൊണ്ട് കുണ്ഡം നോക്കി അസ്ത്രമന്ത്രത്താൽ പ്രോക്ഷിക്കണം. ആ കവചമന്ത്രം കൊണ്ട് സമിത്തിനാൽ വേദിയെ താഡിക്കണം.

84. അഭ്യുക്ഷണം സമുദ്ദിഷ്ടം തിസ്രസ്തിസ്രസ്തതഃ പരം
പ്രാഗഗ്രാ ഉദഗഗ്രാശ്ച ലിഖേല്ലേഖാഃ സമന്തതഃ

ഹും മന്ത്രത്താൽ അഭ്യുക്ഷണം (പ്രോക്ഷണം) ചെയ്തിട്ട് മുമ്മൂന്നു വരകൾ കിഴക്കഗ്രമായും വടക്കഗ്രമായും സമിത്തുകൊണ്ടു വരയ്ക്കണം.

85. പ്രണവേന സമഭ്യുക്ഷ്യ പീഠം ദേവ്യാഃ സമർച്ചയേത്
ആധാരശക്തിമാരഭ്യ പീഠമന്ത്രാവസാനകം

പിന്നെ പ്രണവം ജപിച്ചു തളിച്ചതിനുശേഷം ആധാരശക്തി മന്ത്രം മുതൽ പീഠമന്ത്രം വരെ ജപിച്ച് ദേവിയുടെ പീഠപൂജ ചെയ്യണം.

86. തസ്മിൻ പീഠേ സമാവാഹ്യ ശിവൗ പരമകാരണൗ
ഗന്ധാദ്യൈരുപചാരൈശ്ച പൂജയേത്തൗ സമാഹിതഃ

ആ പീഠത്തിൽ പരമകാരണ സ്വരൂപികളായ ശിവശക്തികളെ ആവാഹിച്ച് ഗന്ധാദികളായ ഉപചാരങ്ങളാൽ ഇരുവരെയും ഏകാഗ്രചിത്തനായി പൂജിക്കണം.

87. ദേവീം ധ്യായേദൃതുസ്നാതാം സംസക്താം ശങ്കരേണ തു
കാമാതുരാ തയോഃ ക്രീഡാം കിഞ്ചിത്കാലം വിഭാവയേത്

ദേവി ഋതു സ്നാതയും കാമതുരയുമായി ശങ്കരനോട് ചേർന്നിരിക്കുന്നു എന്നും അവർതമ്മിൽ രമിക്കുന്നു എന്നും അല്പനേരം ഭാവന ചെയ്യണം.

88. അഥ വഹ്നിം സമാദായ പാത്രേണ പുരതോ ന്യസേത്
ക്രവ്യാദാംശം പരിത്യജ്യ പൂർവ്വോക്തൈർ വീക്ഷണാദിഭിഃ

പിന്നെ പാത്രത്തിൽ തീ കൊണ്ടു വന്ന് മുൻവശത്തു സ്ഥാപിക്കണം. മുമ്പുപറഞ്ഞ വീക്ഷണാദികളോടെ രാക്ഷസാംശമായി സങ്കൽപിച്ച് അൽപം എടുത്ത് നിരൃതി കോണിൽ കളഞ്ഞിട്ട്,

89. സംസ്കൃത്യ വഹ്നിം 'രം' ബീജമുച്ചാര്യ തദനന്തരം
ചൈതന്യം യോജയേത്തസ്മിൻ പ്രണവേനാഭിമന്ത്രയേത്

വഹ്നി സംസ്കാരം ചെയ്ത് 'രം' ബീജമുച്ചരിച്ചുകൊണ്ടു വേണം അതു മുൻവശത്തുസ്ഥാപിക്കാൻ. അനന്തരം പ്രണവം അഭിമന്ത്രിച്ച് അതിൽ ചൈതന്യം ചേർക്കണം.

90. സപ്തവാരം തതോ ധേനുമുദ്രാം സന്ദർശയേദ്ഗുരുഃ
ശരേണ രക്ഷിതം കൃത്വാ തനുത്രേണാവഗുണ്ഠയേത്

പിന്നീട് ആചാര്യൻ ഏഴുതവണ ധേനുമുദ്ര കാണിക്കുകയും അസ്ത്രമന്ത്രത്താൽ രക്ഷിച്ച് ഹും മന്ത്രത്താൽ ഭദ്രമാക്കുകയും വേണം.

**91. അർച്ചിതം ത്രിഃ പരിഭ്രാമ്യ പ്രാദക്ഷിണ്യേന സത്തമഃ**
**കുണ്ഡോപരി ജപസ്താരം ജാനുസ്പൃഷ്ടമഹീതലഃ**

അർച്ചിച്ച അഗ്നിയെ പാത്രത്തോടുകൂടി കൈയിലെടുത്ത് മുട്ടുകുത്തിനിന്നു കൊണ്ട് പ്രണവ ജപത്തോടെ അഗ്നികുണ്ഡത്തിനുമീതേ മൂന്നുതവണ പ്രദക്ഷിണമായി ചുറ്റി,

**92. ശിവബീജധിയാ ദേവ്യാ യോനൗ വഹ്നിം വിനിക്ഷിപേത്**
**ആചാമയേത്തതോ ദേവം ദേവീം ച ജഗദംബികാം**

ശിവബീജമാണെന്ന സങ്കല്പത്തോടെ ദേവിയോനിയായ കുണ്ഡത്തിൽ ആ അഗ്നി നിക്ഷേപിക്കണം. പിന്നെ ദേവനെയും ജഗദംബയായ ദേവിയെയും ആചമിപ്പിക്കണം.

**93. ചിത്പിംഗള ഹന ദഹ പച യുഗ്മം തതഃ പരം**
**സർവ്വജ്ഞാജ്ഞാപയ സ്വാഹാ മന്ത്രോƒയം വഹ്നിദീപനേ**

'ചിത്പിംഗള ഹന ഹന ദഹ ദഹ പച പച സർവ്വജ്ഞാജ്ഞാപയ സ്വാഹാ' എന്നതാണ് വഹ്നിയെ ദീപിപ്പിക്കാനുള്ള മന്ത്രം.

**94. അഗ്നിം പ്രജ്വലിതം വന്ദേ ജാതവേദം ഹുതാശനം**
**സുവർണ്ണവർണ്ണമമലം സമിദ്ധം വിശ്വതോമുഖം**

ഈ മന്ത്രത്താൽ അഗ്നിയെ പ്രോജ്ജ്വലിപ്പിക്കണം. ഇങ്ങനെ ഉജ്ജ്വലിപ്പിക്കപ്പെട്ടവനും വിശ്വതോമുഖനും സുർണ്ണവർണ്ണനും സംശുദ്ധനും ഹുതാശനുമായ ജാതവേദസ്സിനെ ഞാൻ വന്ദിക്കുന്നു.

**95. മന്ത്രേണാനേന തം വഹ്നിം സ്തുവീത പരമാദരാത്**
**തതോ ന്യസേദ്വഹ്നിമന്ത്രം ഷഡംഗം ദേശികോത്തമഃ**

എന്ന മന്ത്രത്താൽ ആ അഗ്നിയെ ആദരപൂർവ്വം സ്തുതിക്കണം. പിന്നീട് ആചാര്യൻ ഷഡംഗങ്ങളിലും വഹ്നിമന്ത്രം ന്യസിക്കണം.

**96. സഹസ്രാർച്ചിഃ സ്വസ്തിപൂർണ്ണം ഉത്തിഷ്ഠ പുരുഷഃ സ്മൃതഃ**
**ധൂമവ്യാപീ സപ്തജിഹ്വോ ധനുർധര ഇതി ക്രമാത്**

സഹസ്രാർച്ചിഃ സ്വസ്തിപൂർണ്ണം, ഉത്തിഷ്ഠപുരുഷഃ ധൂമവ്യാപീ, സപ്തജിഹ്വാഃ ധനുർധരഃ എന്നിവ ക്രമത്തിന്,

**97. ജാതിയുക്താഃ ഷഡംഗാഃ സ്യുഃ പൂർവ്വസ്ഥാനേഷു വിന്യസേത്**
**ധ്യായേ വഹ്നിം ഹേമവർണ്ണം ത്രിനേത്രം പത്മസംസ്ഥിതം**

ജാതിയുക്തങ്ങളായി (നമഃ, സ്വാഹാ, വഷട്, ഹും, വൗഷട്, ഫട് എന്നിവയോടുകൂടി) പൂർവ്വാദി സ്ഥാനങ്ങളിൽ ഷഡംഗം ന്യസിക്കണം. അതിനുശേഷം "സ്വർണ്ണവർണ്ണനും ത്രിനേത്രനും പത്മ സംസ്ഥനും

**98. ഇഷ്ടശക്തിസ്വസ്തികാഭീർധാരകം മംഗളം പരം**
**പരിഷിംചേത്തതഃ കുണ്ഡം മേഖലോപരി മന്ത്രവിത്**

വരാഭയസ്വസ്തികാധാരകനും പരമമംഗളസ്വരൂപനുമായ വഹ്നിയെ ധ്യാനിക്കുന്നു" എന്നിങ്ങനെ വഹ്നിയെ ധ്യാനിക്കണം. പിന്നെ കുണ്ഡത്തിനു ചുറ്റും വച്ചിരിക്കുന്ന മേഖലയിൽ ജലം തളിക്കണം.

**99. ദർഭൈഃ പരിസ്തരേത് പശ്ചാത് പരിധീൻവിന്യസേദഥ
ത്രികോണവൃത്തഷട്കോണം സാഷ്ടപത്രം സഭൂപുരം**

പിന്നീട് പരിസ്തരിച്ചിട്ട് ദർഭകൊണ്ട് പരിധിവയ്ക്കണം. പിന്നെ, ഒരു ത്രികോണം; അതിന്മീതെ വൃത്തം; പിന്നെ ഷട്കോണം; അഷ്ടദളം; ഭൂപുരം;

**100. യന്ത്രം വിഭാവയേദേഹേഃ പൂർവ്വം വാ സംലിഖേദഥ
തന്മദ്ധ്യേ പൂജയേദ്വഹ്നിം മന്ത്രേണാനേന വൈ മുനേ**

ഇങ്ങനെ ഒരു വഹ്നിയന്ത്രം സങ്കല്പിക്കുക: അല്ലെങ്കിൽ വരയ്ക്കുക. അതിന്റെ മദ്ധ്യത്തിലായി വഹ്നിയെ ഈ മന്ത്രത്താൽ പൂജിക്കണം.

**101. വൈശ്വാനര തതോ ജാതവേദഃ പശ്ചാദിഹാവഹ
ലോഹിതാക്ഷപദം പ്രോക്ത്വാ സർവ്വകർമ്മാണി സാധയ**

വൈശ്വാനര ജാതവേദാ, ഇഹ ആവഹ, ലോഹിതാക്ഷ, സർവ്വകർമ്മാണി സാധയ എന്നിവ

**102. വഹ്നിജായാന്തകോ മന്ത്രസ്തേന വഹ്നിം തു പൂജയേത്
മദ്ധ്യേ ഷട്സ്വപി കോണേഷു ഹിരണ്യാ ഗഗനാ തഥാ**

സ്വാഹാന്തമായി ഉച്ചരിച്ച് (ഓം വൈശ്വാനരോ ജാതവേദാ ഇഹാവഹ ലോഹിതാക്ഷ സർവകർമാണി സാധയ സ്വാഹാ) വഹ്നിയെ പൂജിക്കുക. മദ്ധ്യത്തിലെ ആറുകോണുകളിലുമായി ഹിരണ്യാ, ഗഗനാ

**103. രക്താ കൃഷ്ണാ സുപ്രഭാ ച ബഹുരൂപാതിരിക്തികാ
പൂജയേത്സപ്തജിഹ്വാസ്താഃ കേസരേഷ്വംഗപൂജനം**

രക്താ, കൃഷ്ണാ, സുപ്രഭാ ബഹുരൂപാ, അതിരിക്തികാ എന്നീ ഏഴ് അഗ്നിജിഹ്വകളെ പൂജിക്കണം. കേസരങ്ങളിൽ അംഗപൂജയും ചെയ്യണം.

**104. ദളേഷു പൂജയേന്മൂർത്തീഃ ശ്കതിസ്വസ്തികധാരിണീഃ
ജാതവേദാഃ സപ്തിജിഹ്വോ ഹവ്യവാഹന ഏവ ച**

എട്ടു ദളങ്ങളിലായി ശക്തിസ്വസ്തികധാരിണികളായ മൂർത്തികളെ പൂജിക്കണം. ജാതവേദസ്, സപ്തവേദസ്, സപ്തജിഹ്വൻ, ഹവ്യവാഹൻ,

**105. അശ്വോദരജസംജ്ഞോ/ന്യഃ പുനർവൈശ്വാനരാഹ്വയാഃ
കൗമാരതേജാഃ സ്യാദ്വിശ്വമുഖോ ദേവമുഖഃ സ്മൃതഃ**

അശ്വോദരജൻ, വൈശ്വാനരൻ, കൗമാരതേജസ്, വിശ്വമുഖൻ, ദേവമുഖൻ എന്നിവരാണ് ദളങ്ങളിൽ പൂജിക്കപ്പെടേണ്ട മൂർത്തികൾ.

**106. താരാഗ്നയേ പദാദ്യാഃ സ്യുർന്നത്യന്താ വഹ്നിമൂർത്തയഃ
ലോകപാലാംശ്ചതുർദിക്ഷു വജ്രാദ്യായുധസംയുതാൻ**

പ്രണവം ആദ്യം; അഗ്നയേ എന്ന് പിന്നീട്. അവസാനിപ്പിക്കേണ്ടത് നമോന്തമായും. ഇതാണ് മൂർത്തിമന്ത്രം. (ഓം അഗ്നയേ ജാതവേദസേ നമഃ; ഓം അഗ്നയേ സപ്തജിഹ്വായ നമഃ ഇത്യാദി) നാലു ദിക്കുകളിലായി വജ്രാദ്യായുധധാരികളായ ലോകപാലന്മാരെയും പൂജിക്കണം.

**107. തതഃ സ്രുക്സ്രുവസംസ്കാരവാജ്യസംസ്കാര ഏവ ച
കൃത്വാ ഹോമം തതഃ കുര്യാത് സ്രുവേണാദായ വൈ ഘൃതം**

അനന്തരം സ്രുക് സ്രുവം എന്നിവയെയും ആജ്യത്തെയും (നെയ്യ്) സംസ്കരിച്ചിട്ട് സ്രുവത്തിൽ നെയ്കോരി ഹോമിക്കണം.

**108. ദക്ഷിണാദ്ധൃത്ഭാഗാത്തു വഹ്നേർദക്ഷിണലോചനേ**
**ജുഹുയാദഗ്നയേ സ്വാഹേത്യേവം വൈ വാമതോഽന്യതഃ**

ആജ്യപാത്രത്തിൽ വലതുഭാഗത്തുനിന്ന് നെയ്കോരി അഗ്നിയുടെ ദക്ഷിണനേത്രത്തിൽ 'ഓം അഗ്നയേ സ്വാഹാ' എന്നു ചൊല്ലി ഹോമിക്കണം. ഇടത്തുഭാഗത്തുനിന്നു കോരി,

**109. സോമായ സ്വാഹേതി മദ്ധ്യാദ്ധൃതമാദായ സത്തമ**
**അഗ്നീഷോമാഭ്യാം സ്വാഹേതി മദ്ധ്യനേത്രേ ഹുനേത്തതഃ**

'ഓം സോമായ സ്വാഹാ' എന്നു ചൊല്ലി ഇടതുനേത്രത്തിൽ ഹോമിക്കുക. മദ്ധ്യഭാഗത്തുനിന്ന് കോരി 'ഓംഅഗ്നീഷോമാഭ്യാം സ്വാഹാ' എന്നു ചൊല്ലി മദ്ധ്യനേത്രത്തിലും ഹോമിക്കണം.

**110. പുനർദക്ഷിണഭാഗാത്തു ഘൃതമാദായ വൈ മുഖേ**
**അഗ്നയേ സ്വിഷ്ടകൃതേ സ്വാഹേത്യനേനൈവ ഹുനേത്തതഃ**

അനന്തരം ദക്ഷിണഭാഗത്തുനിന്നു നെയ് കോരി 'ഓം അഗ്നയേ സ്വിഷ്ടകൃതേ സ്വാഹാ' എന്നു ചൊല്ലി അഗ്നിമുഖത്തും ഹോമിക്കണം.

**111. സതാരാഭിർവ്യാഹൃതിഭിർജുഹുയാദഥ സാധകഃ**
**ജുഹുയാദഗ്നിമന്ത്രേണ ത്രിവാരം തു തതഃ പരം**

അതിനുശേഷം ഓങ്കാരത്തോടു കൂടിയ വ്യാഹൃതികൾ കൊണ്ട് സാധകൻ നെയ് കോരി ഹോമിക്കണം. അഗ്നിമന്ത്രം ചൊല്ലി വീണ്ടും മൂന്നുതവണ കൂടി ഹോമിക്കുക.

**112. തതസ്തു പ്രണവേനൈവാപ്യഷ്ടാവഷ്ടൗ ഘൃതാഹുതീഃ**
**ഗർഭാധാനാദി സംസ്കാരകൃതേ തു ജുഹുയാന്മുനേ**

പിന്നെ പ്രണവം ചൊല്ലി എട്ടെട്ടു പ്രാവശ്യം ഗർഭാധാനസംസ്കാരത്തിനായി നെയ് കോരി ഹോമിക്കണം.

**113. ഗർഭാധാനം പുംസവനം സീമന്തോന്നയനം തതഃ**
**ജാതകർമ്മ നാമകർമ്മാപ്യുപനിഷ്ക്രമണം തഥാ**

ഗർഭധാനം, പുസവനം, സീമന്തം, ജാതകർമ്മം, നാമകരണം, ഉപനിഷ്ക്രമണം (വാതിൽപുറപ്പാട്)

**114. അന്നാശനം തഥാ ചൂഡാവ്രതബന്ധസ്തഥൈവ ച**
**മഹാനാമ്ന്യം വ്രതം പശ്ചാത്തഥോപനിഷദം വ്രതം**

ചോറൂണ്, ചൗളം, മഹാനാമാഖ്യവ്രതം, ഉപനിഷദ്വ്രതം,

**115. ഗോദാനോദ്വാഹകാഃ പ്രോക്താഃ സംസ്കാരാ ശ്രുതിചോദിതാഃ**
**തതഃ ശിവം പാർവതീം ച പൂജയിത്വാ വിസർജ്ജയേത്**

ഗോദാനം, ഉദ്വാഹം ഇവയാണ് വേദങ്ങൾ അനുശാസിക്കുന്ന സംസ്കാരങ്ങൾ. അനന്തരം ശിവപാർവതിമാരെ പൂജിച്ചിട്ട് ഉദ്വസിക്കണം.

**116. ജുഹുയാത് പഞ്ചസമിധോ വഹ്നിമുദ്ദിശ്യ സാധകഃ**
**പശ്ചാദാവരണാനാം ചാപ്യേകൈകാമാഹുതിം ഹുനേത്**

പിന്നീട് സാധകൻ അഞ്ചു ചമതക്കഷണങ്ങൾ അഗ്നിയെ പ്രസാദിപ്പിക്കുന്നതിനുവേണ്ടി ഹോമിക്കണം. പിന്നെ ആവരണങ്ങൾക്കായി ഓരോ ആഹുതി ചെയ്യണം.

117. ഘൃതം സ്രുചി സമാദായ ചതുർവാരം സ്രുവേണ ച
പിധായ താം തു തേനൈവ മുനേ തിഷ്ഠന്നിജാസനേ

അതിനുശേഷം സ്രുക്കിൽ സ്രുവം കൊണ്ട് നാലുതവണ നെയ്പകർന്ന് സ്രുവം കൊണ്ട് മൂടി എഴുന്നേറ്റ് സ്വസ്ഥാനത്തു നിന്ന്,

118. വൗഷഡന്തേന മനുനാ വഹ്നേസ്തു ജുഹുയാത്തതഃ
മഹാഗണേശമന്ത്രേണ ജുഹുയാദാഹുതീർദശ

വൗഷഡന്തമായ വഹ്നി മന്ത്രം ചൊല്ലി ആഹുതി ചെയ്യുക. തുടർന്ന് മഹാഗണേശമന്ത്രത്താൽ പത്ത് ആഹുതികളും ചെയ്യണം.

119. വഹ്നൗ പീഠം സമഭ്യർച്യ ദേയമന്ത്രസ്യ ദേവതാം
വഹ്നൗ ധ്യാത്വാ തു തദ്വക്ത്രേ പഞ്ചവിംശതിസംഖ്യയാ

വഹ്നിയിൽ പീഠത്തെ സമർപ്പിച്ച് ദേയമന്ത്രത്തിന്റെ അധിദേവതയെ വഹ്നിയിൽ ധ്യാനിച്ച് അഗ്നിമുഖത്ത് ഇരുപത്തിയഞ്ചു സംഖ്യ,

120. മൂലമന്ത്രേണ ജുഹുയാദ്വക്ത്രൈകീകരണായ ച
വഹ്നിദേവതയോരൈക്യം ഭാവയന്നാത്മനാ സഹ

മൂലമന്ത്രം കൊണ്ട് ഹോമിക്കണം. അഗ്നിദേവതാവക്ത്രങ്ങളെ ഏകീകരിക്കുന്നതിനുവേണ്ടിയാണ് ഇത്. പിന്നെ താനും വഹ്നി ദേവതകളും ഒന്നാണെന്നു ഭാവന ചെയ്യണം.

121. ഏകീഭൂതം ഭാവയേത്തു തതസ്തു സാധകോത്തമഃ
ഷഡംഗം ദേവതാനാം ച ജുഹുയാദാഹുതീഃ പൃഥക്

ഏകീഭവിച്ചിരിക്കുന്നു എന്നു സങ്കല്പിച്ചിട്ട് സാധകൻ അംഗദേവതകൾക്ക് ആറിനും വേറെ വേറെ ആഹുതി ചെയ്യണം.

122. ഏകാദശൈവ ജുഹുയാദാഹുതീർമുനിസത്തമ
ഏതേന നാഡീസന്ധാനം വഹ്നിദേവതയോർമുനേ

പിന്നെ പതിനൊന്ന് ആവരണ ദേവതകൾക്കും ആഹുതി ചെയ്യണം. ഇതുകൊണ്ട് വഹ്നിദേവതകളുടെ നാഡീസന്ധാനം ചെയ്തിരിക്കുന്നു എന്ന് ഭാവന ചെയ്യുക.

123. ഏകൈകക്രമയോഗേനാപ്യാവൃതീനാം തഥൈവ ച
ഏകൈകക്രമയോഗേന ഘൃതേന ജുഹുയാന്മുനേ

അതുപോലെ തന്നെ ആവൃതിദേവതകൾക്കോരോരുത്തർക്കും പ്രത്യേകം നെയ്യ് ഹോമിക്കേണ്ടതാണ്.

124. തതഃ കല്പോക്തദ്രവ്യൈസ്തു ജുഹുയാദഥവാ തിലൈഃ
ദേവതാമൂലമന്ത്രേണ ഗജാന്തകസഹസ്രകം

അതിനുശേഷം കല്പത്തിൽ പറഞ്ഞിരിക്കുന്ന ദ്രവ്യങ്ങൾ കൊണ്ടോ എള്ളുകൊണ്ടോ മൂലമന്ത്രം ചൊല്ലി ആയിരത്തെട്ടുരു ഹോമിക്കുക.

125. ഏവം ഹുത്വാ തതോ ദേവീം സന്തുഷ്ടാം ഭാവയേന്മുനേ
തഥൈവാവൃതിദേവീശ്ച വഹ്ന്യാദ്യാ ദേവതാ അപി

ഇങ്ങനെ ഹോമിച്ചതിനുശേഷം ദേവി പ്രസന്നയായിരിക്കുന്നു എന്നും അതുപോലെ തന്നെ ആവരണദേവതകളും, വഹ്ന്യാദിദേവതകളും പ്രസന്നരായിരിക്കുന്നു എന്നും ഭാവന ചെയ്യണം.

**126. തതഃ ശിഷ്യം ച സുസ്നാതം കൃതസന്ധ്യാദികക്രിയം**
**വസ്ത്രദ്വയയുതം സ്വർണാഭരണേന സമന്വിതം**

അതിനുശേഷം, കുളിച്ച് സന്ധ്യാവന്ദനാദികൾ കഴിഞ്ഞ് പുടവയുടുത്ത് സ്വർണാഭരണങ്ങളും അണിഞ്ഞ്

**127. കമണ്ഡലും കരശുദ്ധ്യൈ കുണ്ഡസ്യാന്തികമാനയേത്**
**നമസ്കൃത്യ തതഃ ശിഷ്യോ ഗുരുനാഥം സഭാസദഃ**

കമണ്ഡലുവുമേന്തിയ ശിഷ്യനെ കരശുദ്ധിക്കായി കുണ്ഡത്തിന്റെ അടുത്തേക്കു കൊണ്ടു വരണം. പിന്നെ ഗുരുവിനെയും സദസ്യരെയും ശിഷ്യൻ നമസ്കരിക്കണം.

**128. കുലദേവം നമസ്കൃത്യ വിശേത്തത്രാഥ വിഷ്ടരേ**
**ഗുരുസ്തതസ്തു തം ശിഷ്യം കൃപാദൃഷ്ട്യാ വിലോകയേത്**

കുലദേവതയെയും നമസ്കരിച്ചിട്ട് അവിടെത്തന്നെ ആസനത്തിൽ ഉപവിഷ്ടനാകണം. പിന്നെ ഗുരു തന്റെ ശിഷ്യനെ കൃപാദൃഷ്ടിയോടെ നോക്കണം.

**129. തച്ചൈതന്യം നിജേ ദേഹേ ഭാവയേത്സംഗതം ത്വിതി**
**തതഃ ശിഷ്യതനുസ്ഥാനാമദ്ധ്വനാം പരിശോധനം**

ആ ചൈതന്യം തന്നിൽ ലയിച്ചതായി പിന്നെ ഭാവന ചെയ്യണം. അനന്തരം ശിഷ്യന്റെ ശരീരത്തിലെ അദ്ധ്വാക്കളുടെ ശുദ്ധീകരണം

**130. കുര്യാത്തു ഹോമതോ വിദ്വാൻ ദിവ്യദൃഷ്ട്യവലോകനാത്**
**യേന ജായേത ശുദ്ധാത്മാ യോഗ്യോ ദേവാദ്യനുഗ്രഹേ**

ചെയ്യണം. അതിന് ദിവ്യദൃഷ്ട്യാ അവ ഓരോന്നും വീക്ഷിച്ചുകൊണ്ട് ആഹുതി ചെയ്യണം. അതുമൂലം ശിഷ്യൻ ശുദ്ധചിത്തനും ദേവാനുഗ്രഹത്തിന് യോഗ്യനുമായി ഭവിക്കും.

**131. തനൗ ധ്യായേത്തു ശിഷ്യസ്യ ഷഡദ്ധ്വനഃ ക്രമേണ തു**
**പാദയോസ്തു കലാദ്ധ്വാനമന്ധൗ തത്ത്വാധ്വകം പുനഃ**

പിന്നീട് ശിഷ്യന്റെ ഷഡദ്ധ്വാക്കളെയും ക്രമേണ ധ്യാനിക്കണം. പാദങ്ങളിൽ കലാധ്വാവിനെയും ഗുഹ്യത്തിൽ തത്ത്വാദ്ധ്വാവിനെയും

**132. നാഭൗ തു ഭുവനാദ്ധ്വാനം വർണാദ്ധ്വാനം തഥാ ഹൃദി**
**പദാദ്ധ്വാനം തഥാ ഭാലേ മന്ത്രാദ്ധ്വാനം തു മൂർധനി**

നാഭിയിൽ ഭുവനാദ്ധ്വാവിനെയും ഹൃദയത്തിൽ വർണ്ണാദ്ധ്വാവിനെയും ഭാലത്തിൽ പദാദ്ധ്വാവിനെയും മൂർധാവിൽ മന്ത്രാദ്ധ്വാവിനെയുമാണ് ധ്യാനിക്കേണ്ടത്.

**133. ശിഷ്യം സ്പൃശംസ്തു കൂർച്ചേന തിലൈരാജ്യപരിപ്ലുതൈഃ**
**ശോധയാമ്യമുമദ്ധ്വാനം സ്വാഹേതി മനുമുച്ചരൻ**

പിന്നീട് ഗുരു നെയ് ചേർത്തു കുഴച്ച എള്ള് കൂർച്ചം കൊണ്ടെടുത്ത് ശിഷ്യനെ സ്പർശിച്ചിട്ട് 'ഓം അസ്യശിഷ്യസ്യ കലാധ്വാനം ശോധയാമി സ്വാഹാ' എന്ന മന്ത്രം ഉച്ചരിച്ചുകൊണ്ട്,

134. താരാദ്ധ്യം ജുഹുയാദഷ്ടവാരം പ്രത്യദ്ധ്വമേവ ഹി
ഷഡദ്ധ്വനസ്തതസ്താംസ്തു ലീനാൻ ബ്രഹ്മണി ഭാവയേത്

ഓരോ അദ്ധ്വാവിനെയും സങ്കല്പിച്ച് എട്ടുതവണ ഹോമിക്കണം. പിന്നെ ഈ ആറ് അദ്ധ്വാക്കളും ബ്രഹ്മത്തിൽ ലയിച്ചതായി ഭാവിക്കണം.

135. പുനരുത്പാദയേത്തസ്മാത് സൃഷ്ടിമാത്രേണ വൈ ഗുരുഃ
ആത്മസ്ഥിതം തച്ചൈതന്യം പുനഃ ശിഷ്യേ തു യോജയേത്

ബ്രഹ്മത്തിൽ നിന്ന് അവയെ വീണ്ടും സൃഷ്ടിക്കുന്നതായി ഭാവിച്ചുകൊണ്ട് ആത്മസംസ്ഥമായ ചൈതന്യം ശിഷ്യനിൽ യോജിപ്പിക്കണം.

136. പൂർണ്ണാഹുതിം തതോ ഹുത്വാ ദേവതാം കലശേ നയേത്
പുനർവ്യാഹൃതിഭിർഹുത്വാ വഹ്നേരംഗാഹുതീസ്തഥാ

പിന്നെ പൂർണാഹുതിചെയ്തിട്ട് കുണ്ഡത്തിൽ നിന്ന് ദേവതയെ കലശത്തിലേക്ക് ആവാഹിച്ച് വ്യാഹൃതികൾ കൊണ്ട് വീണ്ടും അഗ്നിയിൽ ആഹുതികൾ,

137. ഏകൈകശോ ഗുരുർദത്വാ വിസൃജേദ്വഹ്നിമാത്മനി
തതഃ ശിഷ്യസ്യ നേത്രേ തു ബധ്നീയാദ്വാസസാ ഗുരുഃ

ഓരോന്നായി ചെയ്ത് അഗ്നിയെ തന്നിലേക്കുതന്നെ ഉദ്വസിക്കുക. പിന്നെ ഗുരു ശിഷ്യന്റെ കണ്ണ് വസ്ത്രം കൊണ്ട് കെട്ടണം.

138. നേത്രമന്ത്രേണ തം ശിഷ്യം കുണ്ഡതോ മണ്ഡലം നയേത്
പുഷ്പാഞ്ജലിം മുഖ്യദേവ്യാം കാരയേച്ഛിഷ്യഹസ്തതഃ

നേത്രമന്ത്രം കൊണ്ടു കണ്ണു കെട്ടി ശിഷ്യനെ കുണ്ഡസമീപത്തുനിന്ന് കലശമണ്ഡപത്തിനടുത്തേക്കു കൊണ്ടുവന്നിട്ട് ശിഷ്യനെ കൊണ്ട് മുഖ്യദേവിക്ക് പുഷ്പാഞ്ജലി ചെയ്യിക്കണം.

139. നേത്രബന്ധം നിരാകൃത്യ ദേശയേത്കുശവിഷ്ടരേ
ഭൂതശുദ്ധിം ശിഷ്യദേഹേ കുര്യാത് പ്രോക്തേന വർത്മനാ

നേത്രബന്ധം വിടർത്തി കുശാസനത്തിൽ ഇരുത്തിയിട്ട് ശിഷ്യന്റെ ദേഹത്തിൽ വിധിപ്രകാരം ഗുരു ഭൂതശുദ്ധി നടത്തണം.

140. മന്ത്രോദിതാൻ തഥാ ന്യാസാൻ കൃത്വാ ശിഷ്യതനൗ തതഃ
മണ്ഡലേ വേശയേച്ഛിഷ്യമന്യസ്മിൻ കുംഭസംസ്ഥിതാൻ

അപ്രകാരം ശിഷ്യന്റെ ദേഹത്ത് മന്ത്രന്യാസങ്ങളും ചെയ്ത് ശിഷ്യനെ അഭിഷേകത്തിനായി മറ്റൊരു സ്ഥലത്തേക്കു മാറ്റി ഇരുത്തുക. പിന്നെ കലശത്തിൽ നേരത്തെ ഇട്ടുവച്ചിരുന്ന,

141. പല്ലവാൻ ശിഷ്യശിരസീ വിന്യസേന്മാതൃകാം ജപേത്
കലശസ്ഥജലൈഃ ശിഷ്യം സ്നാപയേദ്ദേവതാത്മകൈഃ

തളിരുകൾ എടുത്ത് ശിഷ്യന്റെ ശിരസിൽ വെയ്ക്കുക. മാതൃകാമന്ത്രം ജപിച്ചുകൊണ്ട് ദേവതാത്മകമായ കലശജലത്താൽ ശിഷ്യനെ അഭിഷേകം ചെയ്യണം.

142. വർധനീജലസേകം ച കുര്യാദ്രക്ഷാർത്ഥമഞ്ജസാ
തതഃ ശിഷ്യഃ സമുത്ഥായ വാസസീ പരിധായ ച

അതെത്തുടർന്ന് ശിഷ്യന്റെ രക്ഷയ്ക്കുവേണ്ടി വർധനീജലത്താൽ (നേരത്തെ ഈശാന കോണിലായി വച്ചിരുന്ന കരകക്കിണ്ടിയിലെ ജലം) അഭിഷേകം ചെയ്യണം. പിന്നീട് ശിഷ്യൻ എഴുന്നേറ്റ് മറു വസ്ത്രം ഉടുക്കുകയും,

**143. കൃതഭസ്മാവലേപശ്ച സംവിശേദ്ഗുരുസന്നിധൗ**
**തതോ ഗുരുഃ സ്വകീയാത്തു ഹൃദയാന്നിർഗതാം ശിവാം**

ഭസ്മം തൊട്ടിട്ട് ഗുരുസന്നിധിയിൽ ചെന്ന് ഇരിക്കുകയും വേണം. അപ്പോൾ തന്റെ ഹൃദയത്തിൽ നിന്ന് മംഗളസ്വരൂപിണിയായ ദേവി പുറപ്പെട്ട്,

**144. പ്രവിഷ്ടാം ശിഷ്യഹൃദയേ ഭാവയേത്കരുണാനിധിഃ**
**പൂജയേദ്ഗന്ധപുഷ്പാദ്യൈരൈക്യം വൈ ഭാവയംസ്തയോഃ**

ശിഷ്യന്റെ ഹൃദയത്തിൽ പ്രവേശിച്ചതായി കരുണാനിധിയായ ഗുരു ഭാവന ചെയ്യണം. ആ ദേവിക്കും ശിഷ്യനും അഭേദം കല്പിച്ചു കൊണ്ട് പിന്നെ ഗന്ധപുഷ്പാദികളാൽ പൂജിക്കണം.

**145. തതസ്ത്രിശോ ദക്ഷകർണ്ണേ ശിഷ്യസ്യോപദിശേദ്ഗുരുഃ**
**മഹാമന്ത്രം മഹാദേവ്യാഃ സ്വഹസ്തം ശിരസി ന്യസൻ**

പിന്നെ ശിരസിൽ തന്റെ കൈയ് വച്ചു കൊണ്ട് ശിഷ്യന്റെ വലത്തെ ചെവിയിൽ മഹാദേവിയുടെ മഹാമന്ത്രം മൂന്നുരു ഉപദേശിച്ചുകൊടുക്കണം.

**146. അഷ്ടോത്തരശതം മന്ത്രം ശിഷ്യോऽപി പ്രജപേന്മുനേ**
**ദണ്ഡവത്പ്രണമേദ് ഭൂമൗ തം ഗുരും ദേവതാത്മകം**

നൂറ്റെട്ടുരു ആ മന്ത്രം അപ്പോൾത്തന്നെ ശിഷ്യൻ ജപിക്കുകയും വേണം. പിന്നെ എഴുന്നേറ്റ് ദേവസ്വരൂപനായ ഗുരുവിന് ദണ്ഡനമസ്കാരം ചെയ്യണം.

**147. സർവസ്വമർപ്പയേത്തസ്മൈ യാവജ്ജീവമനന്യധീഃ**
**ഋത്വിഗ്ഭ്യോ ദക്ഷിണാം ദത്വാ ബ്രാഹ്മണാംശ്ചാപി ഭോജയേത്**

അന്യചിന്തകൂടാതെ സർവസ്വവും ഗുരുവിനായി അർപ്പിക്കണം. ഋത്വിക്കുകൾക്ക് ദക്ഷിണ നൽകിയിട്ട് ബ്രാഹ്മണർക്ക് ഭോജനവും നൽകണം.

**148. സുവാസിനീഃ കുമാരീശ്ച വടുകാംശ്ചൈവ സർവശഃ**
**ദീനാനാഥാൻ ദരിദ്രാംശ്ച വിത്തശാഠ്യവിവർജിതഃ**

സുവാസിനികളായ കുമാരിമാർക്കും വടുകന്മാർക്കും ദീനന്മാർക്കും ദരിദ്രന്മാർക്കും എല്ലാം ഒരു ലോഭവും കൂടാതെ ഭക്ഷണം നൽകണം.

**149. കൃതാർത്ഥതാം സ്വസ്യ ബുദ്ധ്വാ നിത്യമാരാധയേന്മനും**
**ഇതി തേ കഥിതഃ സമ്യഗ്ദീക്ഷാവിധിരനുത്തമഃ**

ഇങ്ങനെ ഞാൻ കൃതാർത്ഥനായിരിക്കുന്നു എന്ന ബുദ്ധിയോടെ ആ മന്ത്രം നിത്യവും ഉപാസിക്കണം. അത്യുത്തമമായ ദീക്ഷാവിധിയെക്കുറിച്ച് ഞാൻ അങ്ങയോടു പറഞ്ഞു കഴിഞ്ഞു.

**150. വിമൃശ്യൈതദശേഷേണ ഭജ ദേവീപദാംബുജം**
**നാന്യസ്തു പരമോ ധർമ്മോ ബ്രാഹ്മണസ്യാത്ര വിദ്യതേ**

ഇതൊക്കെ വേണ്ടപോലെ ആലോചിച്ച് ദേവീപദാംബുജത്തെ ഭജിച്ചുകൊള്ളുക. ഇതിനപ്പുറമായി ബ്രാഹ്മണന് അനുഷ്ഠിക്കേണ്ടതായ മറ്റൊരു ശ്രേഷ്ഠധർമ്മവുമില്ല.

151. വൈദികഃ സ്വസ്വഗൃഹ്യോക്തക്രമേണോപദിശേന്മനും
താന്ത്രികസ്തന്ത്രരീത്യാതു സ്ഥിതിരേഷാ സനാതനീ.

വൈദികർ തങ്ങളുടെ ഗൃഹ്യസൂത്രപ്രകാരമാണ് മന്ത്രോപദേശം നൽകുന്നത്. അതുപോലെ താന്ത്രികൻ തന്ത്രരീതി അനുസരിച്ചും. ഇതാണ് നിത്യമായ വ്യവസ്ഥ.

152. തത്തദുക്തപ്രയോഗാംസ്തേ തേ തേ കുര്യുർന ചാന്യഥാ
ഇതി സർവം മയാഖ്യാതം യത് പൃഷ്ടം നാരദ ത്വയാ

അവരവർക്ക് വിധിച്ചിട്ടുള്ള ക്രമമനുസരിച്ച് അവരവർ ചെയ്യണം. മറ്റൊരുതരത്തിൽ ചെയ്യരുത്. ഇങ്ങനെ അങ്ങു ചോദിച്ചതൊക്കെ ഞാൻ വിശദമാക്കിക്കഴിഞ്ഞു.

153. അതഃ പരം പരാംബായാ ഭജ നിത്യം പദാംബുജം
നിത്യമാരാദ്ധ്യ തച്ചാഹം നിർവൃതിം പരമാം ഗതഃ

ഇനി പരാംബയുടെ പദാംബുജം മുടങ്ങാതെ ഭജിച്ചുകൊള്ളുക. നിത്യവും ആ പദാംബുജം ഭജിക്കുന്നതുകൊണ്ട് മാത്രമാണ് ഞാൻ അങ്ങേ അറ്റം നിർവൃതനായിരിക്കുന്നത്.

### വ്യാസ ഉവാച

154. ഇതി രാജന്നാരദായ പ്രോക്ത്വാ സർവമനുത്തമം
സമാധിമീലിതാക്ഷസ്തു ദദ്ധ്യൗ ദേവീപദാംബുജം

ഹേ രാജൻ, ഇപ്രകാരം അത്യുത്തമമായ സകലതും നാരദനോടു പറഞ്ഞിട്ട് ദേവീപദാംബുജ ധ്യാനത്തോടെ,

155. നാരായണസ്തു ഭഗവാൻമുനിവര്യശിഖാമണിഃ
നാരദോ/പി തതോ നത്വാ ഗുരും നാരായണം പരം
ജഗാമ സദ്യസ്തപസേ ദേവീദർശനലാലസഃ

മുനിമാരിൽ മുഖ്യനായ നാരായണമഹർഷി കണ്ണടച്ച് സമാധിസ്ഥനായി. പരമഗുരുവായ നാരായണർഷിയെ നമസ്കരിച്ചിട്ട് ഉടൻ തന്നെ ദേവീദർശനലാലസനായ നാരദനും തപസ്സിനായി അവിടെ നിന്ന് പുറപ്പെട്ടു.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
സപ്തമോ/ദ്ധ്യായഃ

## അഥാഷ്ടമോ/ദ്ധ്യായഃ

### ജനമേജയ ഉവാച

1. ഭഗവൻ സർവധർമ്മജ്ഞ സർവശാസ്ത്രവതാം വര
ദ്വിജാതീനാം തു സർവേഷാം ശക്ത്യുപാസ്തിഃ ശ്രുതീരിതാ

സർവ്വ ധർമ്മജ്ഞനും സർവശാസ്ത്രജ്ഞരിലും വച്ച് ഉത്തമനുമായ ഭഗവൻ, സകല ദ്വിജന്മാർക്കും ശക്ത്യുപാസന വേദം വിധിക്കുന്നുണ്ടല്ലോ.

2. സന്ധ്യാകാലത്രയേ/ന്യസ്മിൻ കാലേ നിത്യതയാ വിഭോ
താം വിഹായ ദ്വിജാഃ കസ്മാദ്ഗൃഹ്ണീയുശ്ചാന്യദേവതാഃ

മൂന്നുസന്ധ്യകളിലും അതുപോലെ മറ്റുകാലങ്ങളിലും മുടങ്ങാതെ ചെയ്യാനാണല്ലോ വിധി, വിഭോ,എന്നിട്ടും എന്തുകൊണ്ടാണ് ബ്രാഹ്മണർ അതുപേക്ഷിച്ച് അന്യദേവതകളെ ഉപാസിക്കുന്നത്?

3. ദൃശ്യന്തേ വൈഷ്ണവാഃ കേചിദ്ഗാണപത്യാസ്തഥാപരേ
കാപാലികാശ്ചീനമാർഗ്ഗരതാ വല്ക്കലധാരിണഃ

ചിലർ വൈഷ്ണവരാണ്; ചിലർ ഗാണപത്യരാണ്. കാപാലികന്മാർ ചീനമാർഗ്ഗതത്പരർ, വല്ക്കലധാരികൾ,

4. ദിഗംബരാസ്തഥാ ബൗദ്ധാശ്ചാർവാകാ ഏവമാദയഃ
ദൃശ്യന്തേ ബഹവോ ലോകേ വേദശ്രദ്ധാവിവർജിതാഃ

ദിഗംബരൻമാർ, ബൗദ്ധന്മാർ, ചാർവാകന്മാർ എന്നിങ്ങനെ വേദത്തിൽ ശ്രദ്ധയില്ലാത്തവരായി ലോകത്ത് അനേകം കൂട്ടരെ കാണാം.

5. കിമത്ര കാരണം ബ്രഹ്മംസ്തദ്ഭവാൻ വക്തുമർഹതി
ബുദ്ധിമന്തഃപണ്ഡിതാശ്ച നാനാതർക്കവിചക്ഷണാഃ

ഹേബ്രഹ്മജ്ഞ, ഇതിനെന്താണു കാരണമെന്ന് അങ്ങ് പറയൂ. ബുദ്ധിമാന്മാരും പണ്ഡിതന്മാരും നാനാവിഷയങ്ങളെക്കുറിച്ച് തർക്കിക്കുന്നതിൽ വിദഗ്ധരുമായ,

6. അപി സന്ത്യേവ വേദേഷു ശ്രദ്ധയാ തു വിവർജിതാഃ
ന ഹി കശ്ചിത് സ്വാകല്യാണം ബുദ്ധ്യാ ഹാതുമിഹേച്ഛതി

ധാരാളം പേരുണ്ട്. അവർക്കാകട്ടെ വേദങ്ങളിൽ ഒരു താത്പര്യവുമില്ല.ഒരുവനും അറിഞ്ഞുകൊണ്ട് സ്വന്തം ശ്രേയസ്സ് വേണ്ടെന്നു വയ്ക്കുമോ?

7. കിമത്ര കാരണം തസ്മാദ്വദ വേദവിദാംവര
മണിദ്വീപസ്യ മഹിമാ വർണിതോ ഭവതാ പുരാ

അതുകൊണ്ട് ഹേ വേദജ്ഞ, അതിനു കാരണമെന്താണെന്ന് പറയൂ. നേരത്തേ അങ്ങ് മണിദ്വീപത്തിന്റെ മാഹാത്മ്യം വർണ്ണിച്ചുവല്ലോ.

8. കീദൃക്തദസ്തി യദ്ദേവ്യാഃ പരം സ്ഥാനം മഹത്തരം
തച്ചാപി വദ ഭക്തായ ശ്രദ്ധാനായ മേ/നഘ

അത് ഏതു ദേവിയുടെ ഏതുവിധത്തിലുള്ള മഹത്തരമായ സ്ഥാനമാണ്? ശ്രദ്ധയും ഭക്തിയുമുള്ള എന്നോട് അങ്ങ് അതും വിവരിക്കണം

9. പ്രസന്നാസ്തു വദന്ത്യേവ ഗുരവോ ഗുഹ്യമപ്യുത

പ്രസന്നരായിത്തീർന്ന ഗുരുക്കന്മാർ രഹസ്യമായിട്ടുള്ളതും വെളിപ്പെടുത്തുമല്ലോ.

സൂത ഉവാച

ഇതി രാജ്ഞോ വചഃ ശ്രുത്വാ ഭഗവാൻ ബാദരായണഃ

ഇപ്രകാരം പറഞ്ഞതുകേട്ട ഭഗവാൻ ബാദനാരായണൻ,

10. നിജഗാദ തതഃ സർവം ക്രമേണൈവ മുനീശ്വരാഃ
യച്ഛ്രുത്വാ തു ദ്വിജാതീനാം വേദശ്രദ്ധാ വിവർധതേ

ഓരോന്നും അനുക്രമം അദ്ദേഹത്തെ പറഞ്ഞുകേൾപ്പിച്ചു, ഹേ മുനിമാരേ, അതു കേട്ടാൽത്തന്നെ ബ്രാഹ്മണർക്ക് വേദങ്ങളിൽ ശ്രദ്ധവർധിക്കും.

### വ്യാസ ഉവാച

11. സമ്യക്പൃഷ്ടം ത്വയാ രാജൻ സമയേ സമയോചിതം
ബുദ്ധിമാനസി വേദേഷു ശ്രദ്ധാവാംശ്ചൈവ ലക്ഷ്യതേ

രാജാവേ, അങ്ങ് സമയോചിതമായി ചോദിക്കേണ്ടത് ചോദിച്ചു. അങ്ങ് ബുദ്ധിമാനും വേദങ്ങളിൽ ശ്രദ്ധയുള്ളവനുമാണെന്ന് കാണുന്നു.

12. പൂർവം മദോദ്ധതാ ദൈത്യാ ദേവൈർയുദ്ധം തു ചക്രിരേ
ശതവർഷം മഹാരാജ മഹാവിസ്മയകാരകം

പണ്ട് അഹങ്കാരപ്രമത്തരായ ദൈത്യന്മാർ ദേവന്മാരോടു യുദ്ധം ചെയ്തു. രാജാവേ, നൂറുവർഷം നീണ്ടുനിന്ന വിസ്മയകരമായ യുദ്ധമായിരുന്നു അത്.

13. നാനാശസ്ത്രപ്രഹരണം നാനാമായാവിചിത്രിതം
ജഗത്ക്ഷയകരം നൂനം തേഷാം യുദ്ധമഭൂന്നൃപ

നാനാശസ്ത്രങ്ങളുടെ പ്രയോഗം, നാനാമായാജാലങ്ങളുടെ പ്രയോഗം എന്നിവ നിമിത്തം അവരുടെ യുദ്ധം ലോകനാശത്തിനു കാരണമായി.

14. പരാശക്തികൃപാവേശാദ്ദേവൈർ ദൈത്യാ ജിതാ യുധി
ഭുവം സ്വർഗം പരിത്യജ്യ ഗതാഃ പാതാളവേശ്മനി

പരാശക്തിയുടെ കൃപാകടാക്ഷത്താൽ ദേവന്മാർക്ക് യുദ്ധത്തിൽ ദൈത്യന്മാരെ ജയിക്കാൻ കഴിഞ്ഞു. അവർ ഭൂമിയും സ്വർഗ്ഗവും വെടിഞ്ഞ് പാതാളലോകത്തേക്കു കടന്നു.

15. തതഃ പ്രഹർഷിതാ ദേവാഃ സ്വപരാക്രമവർണനം
ചക്രുഃ പരസ്പരം മോഹാത്സാഭിമാനാഃ സമന്തതഃ

അതു നിമിത്തം സന്തുഷ്ടരായ ദേവന്മാർ, ദേവീശക്തികൊണ്ടാണ് തങ്ങൾക്കു ദൈത്യന്മാരെ ജയിക്കാൻ കഴിഞ്ഞതെന്ന് അറിയാതെ സ്വന്തം പരാക്രമങ്ങളെപ്പറ്റി കൂടിയിരുന്നു പറഞ്ഞ് വീമ്പിളക്കി.

16. ജയോഽസ്മാകം കുതോ ന സ്യാദസ്മാകം മഹിമാ യതഃ
സർവോത്തമഃ കുത്ര ദൈത്യാഃ പാമരാ നിഷ്പരാക്രമാഃ

യുദ്ധത്തിൽ നാമെങ്ങനെ ജയിക്കാതിരിക്കും! അതല്ലേ നമ്മുടെ പരാക്രമത്തിന്റെ ഗുണം! എവിടെ ആ ദൈത്യന്മാർ! കഴിവില്ലാത്ത വിഡ്ഢികൾ!

17. സൃഷ്ടിസ്ഥിതിക്ഷയകരാ വയം സർവേ യശസ്വിനഃ
അസ്മദഗ്രേ പാമരാണാം ദൈത്യാനാം ചൈവ കാ കഥാ

സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കഴിവുള്ളവരും യശസ്വികളുമാണ് നാമെല്ലാം. നമ്മുടെ മുമ്പിൽ ആ വിഡ്ഢികളായ ദൈത്യന്മാർക്ക് എന്തു ചെയ്യാൻ കഴിയും?

**18. പരാശക്തിപ്രഭാവം തേ ന ജ്ഞാത്വാ മോഹമാഗതാഃ**
**തേഷാമനുഗ്രഹം കർത്തും തദൈവ ജഗദംബികാ**

പരാശക്തിയുടെ പ്രഭാവം എത്രയെന്നും എന്തെന്നും അറിയാതെ അവർ മോഹിതരായി. അവരെ അനുഗ്രഹിക്കുന്നതിനു വേണ്ടി അപ്പോൾത്തന്നെ ജഗദംബിക,

**19. പ്രാദുരാസീത് കൃപാപൂർണ്ണാ യക്ഷരൂപേണ ഭൂമിപ**
**കോടിസൂര്യപ്രതീകാശം ചന്ദ്രകോടി സുശീതളം**

കൃപാപൂർണ്ണയായി 'യക്ഷ' രൂപത്തിൽ പ്രാദുർഭവിച്ചു. കോടിസൂര്യന്മാർക്കു സമാനമായ തേജസ്സും കോടി ചന്ദ്രന്മാർക്കു തുല്യമായ ശീതളിമയും

**20. വിദ്യുത്കോടിസമാനാഭം ഹസ്തപാദാദിവർജിതം**
**അദൃഷ്ടപൂർവം തദ്ദൃഷ്ട്വാ തേജഃ പരമസുന്ദരം**

കോടി മിന്നലുകൾക്കു തുല്യമായ പ്രഭയും ഉള്ള ഒരു 'യക്ഷ'ത്തിന്റെ രൂപം. കൈയ്യും കാലും മറ്റുമില്ല. അദൃഷ്ടപൂർവവും പരമസുന്ദരവുമായ ആ തേജസ്സു കണ്ടിട്ട്,

**21. സവിസ്മയാസ്തദാ പ്രോചുഃ കിമിദം കിമിദം ത്വിതി**
**ദൈത്യാനാം ചേഷ്ടിതം കിം വാ മായാ കാപി മഹീയസീ**

ദേവന്മാർ വിസ്മയപൂർവം പരസ്പരം ചോദിച്ചു: എന്താണിത്? എന്താണിത്? എന്ന്. ദൈത്യന്മാരുടെ വിക്രിയകളോ വലിയ മായാപ്രയോഗമോ വല്ലതുമാണോ?

**22. കേനചിന്നിർമിതാ വാऽഥ ദേവാനാം സ്മയകാരിണീ**
**സംഭൂയ തേ തദാ സർവേ വിചാരം ചക്രുരുത്തമം**

ദേവന്മാരെ മയക്കാൻ വേണ്ടി ആരെങ്കിലും ഉണ്ടാക്കിവിട്ടതാകുമോ? എല്ലാവരും കൂടിയിരുന്ന് ഗാഢമായി ഇങ്ങനെ ഓരോന്നാലോചിച്ചു:

**23. യക്ഷസ്യ നികടേ ഗത്വാ പ്രഷ്ടവ്യം കസ്ത്വമിത്യപി**
**ബലാബലം തതോ ജ്ഞാത്വാ കർത്തവ്യാ തു പ്രതിക്രിയാ**

യക്ഷത്തിന്റെ അടുക്കൽ ചെന്ന് നീ ആരാണെന്ന് ചോദിക്കാം. ബലാബലം അറിഞ്ഞിട്ട് പരിഹാരമെന്തെന്നു വച്ചാൽ ചെയ്യാം

**24. തതോ വഹ്നിം സമാഹൂയ പ്രോവാചേന്ദ്രഃ സുരാധിപ**
**ഗച്ഛ വഹ്നേ ത്വമസ്മാകം യതോऽസി മുഖമുത്തമം**

അപ്പോൾ ദേവാധിപനായ ഇന്ദ്രൻ വഹ്നിദേവനെ വിളിച്ച് ഇങ്ങനെ പറഞ്ഞു: ഹേ വഹ്നി ദേവ, അങ്ങ് ആ യക്ഷത്തിന്റെ അടുത്തേക്കു ചെല്ലണം. എന്തെന്നാൽ അങ്ങാണു ഞങ്ങളുടെ മുഖ്യമായ മുഖം.

**25. തതോ ഗത്വാ തു ജാനീഹി കിമിദം യക്ഷമിത്യപി**
**സഹസ്രാക്ഷവചഃ ശ്രുത്വാ സ്വപരാക്രമഗർഭിതം**

ചെന്നിട്ട്, ആരാണ്, എന്താണ്, എന്നെല്ലാം അറിയണം. സഹസ്രാക്ഷന്റെ മദഗർഭിതമായ വാക്കുകേട്ടിട്ട്,

**26. വേഗാത് സ നിർഗതോ വഹ്നിർയയൗ യക്ഷസ്യ സന്നിധൗ**
**തദാ പ്രോവാച യക്ഷസ്തം ത്വം കോऽസീതി ഹുതാശനം**

വഹ്നി വേഗം അവിടെ നിന്നു പുറപ്പെട്ട് യക്ഷത്തിന്റെ സന്നിധിയിലെത്തി. യക്ഷം അപ്പോൾ വഹ്നിയോടു ചോദിച്ചു: നീ ആരാണ്?

27. **വീര്യം ച ത്വയി കിം യത്തദ്വദ സർവം മമാഗ്രതഃ**
**അഗ്നിരസ്മി തഥാ ജാതവേദാ അസ്മീതി സോ/ബ്രവീത്**

നിനക്ക് എന്തു കഴിവുണ്ട്? അതെല്ലാം എന്നോട് പറയണം. അതു കേട്ടപ്പോൾ അഗ്നി പറഞ്ഞു: ഞാൻ ജാതവേദസ്സായ അഗ്നിയാണ്.

28. **സർവസ്യ ദഹനേ ശക്തിർമയി വിശ്വസ്യ തിഷ്ഠതി**
**തദാ യക്ഷഃ പരം തേജസ്തദഗ്രേ നിദധൗ തൃണം**

വിശ്വത്തെ മുഴവൻ ചുട്ടുചാമ്പലാക്കാനുള്ള ശക്തിഉണ്ട് എനിക്ക്. പരമതേജോമയമായ യക്ഷം അപ്പോൾ അഗ്നിയുടെ മുമ്പിലായി ഒരു പുൽത്തുമ്പ് എടുത്തിട്ടു കൊടുത്തു.

29. **ദഹൈനം യദി തേ ശക്തിർവിശ്വസ്യ ദഹനേ/സ്തി ഹി**
**തദാ സർവബലേനൈവാകരോദ്യത്നം ഹുതാശനഃ**

നിനക്ക് ശക്തിയുണ്ടെങ്കിൽ ഇതൊന്നു ദഹിപ്പിക്കൂ. വിശ്വത്തെ മുഴുവൻ ചുട്ടുചാമ്പലാക്കാൻ കഴിയുമെന്നല്ലേ പറഞ്ഞത്? അഗ്നി സർവ്വ ശക്തിയും പ്രയോഗിച്ച് അതു ദഹിപ്പിക്കാൻ ശ്രമിച്ചു.

30. **ന ശശാക തൃണം ദഗ്ധും ലജ്ജിതോ/ഗാത് സുരാൻപ്രതി**
**പൃഷ്ടേ ദേവൈസ്തു വൃത്താന്തേ സർവം പ്രോവാച ഹവ്യഭുക്**

ആ പുൽത്തുമ്പു ദഹിപ്പിക്കാൻ അഗ്നിക്കു കഴിഞ്ഞില്ല. ലജ്ജിച്ച്,അദ്ദേഹം ദേവന്മാരുടെ അടുത്തേക്കു ചെന്നു. ദേവന്മാർ, വൃത്താന്തം ചോദിച്ചപ്പോൾ നടന്നതെല്ലാം അഗ്നി പറഞ്ഞു കേൾപ്പിച്ചു.

31. **വൃഥാഭിമാനോ ഹ്യസ്മാകം സർവേശത്വാദികേ സുരാഃ**
**തതസ്തു വൃത്രഹാ വായും സമാഹ്യൂയേദമബ്രവീത്**

അതുകൊണ്ട്, ദേവന്മാരേ, സർവേശത്വം തുടങ്ങിയവ നമുക്കുണ്ടെന്ന് അഭിമാനിക്കുന്നത് വെറുതെയാണ്. അതിനു ശേഷം ദേവേന്ദ്രൻ വായുദേവനെ വിളിച്ച് ഇങ്ങനെ പറഞ്ഞു:

32. **ത്വയി പ്രോതം ജഗത്സർവം ത്വച്ചേഷ്ടാഭിസ്തു ചേഷ്ടിതം**
**ത്വം പ്രാണരൂപഃ സർവേഷാം സർവശക്തിവിധാരകഃ**

അങ്ങയെ ആശ്രയിച്ചാണ് ഈലോകം നിൽക്കുന്നത്. അങ്ങ് ചലിക്കുന്നതു കൊണ്ടാണ് ഈ ലോകവും ചലിക്കുന്നത്. അങ്ങ് എല്ലാവരുടെയും എല്ലാ ശക്തികളെയും ധരിക്കുന്ന പ്രാണനാണ്.

33. **ത്വമേവ ഗത്വാ ജാനീഹി കിമിദം യക്ഷമിത്യപി**
**നാന്യഃ കോ/പി സമർത്ഥോ/സ്തി ജ്ഞാതും യക്ഷം പരം മഹഃ**

അങ്ങു ചെന്ന് എന്താണ് അത് എന്നെല്ലാം അറിഞ്ഞുകൊണ്ടു വരണം. അങ്ങേയ്ക്കല്ലാതെ മറ്റാർക്കും ആ പരമതേജസ്സായ യക്ഷമെന്താണെന്ന് അറിയാൻ കഴിയുകയില്ല.

34. **സഹസ്രാക്ഷവചഃ ശ്രുത്വാ ഗുണഗൗരവ ഗുംഫിതം**
**സാഭിമാനോ ജഗാമാശു യത്ര യക്ഷം വിരാജതേ**

ദേവേന്ദ്രൻ ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ വായുദേവൻ അഭിമാനഗർവിതനായി യക്ഷം സ്ഥിതി ചെയ്യുന്ന സ്ഥലത്തേക്കു ചെന്നു.

35. **യക്ഷം ദൃഷ്ട്വാ തതോ വായും പ്രോവാച മൃദുഭാഷയാ**
**കോ/സി ത്വം ത്വയി കാ ശക്തിർവദ സർവം മമാഗ്രതഃ**

യക്ഷത്തിനെ കണ്ടു. അപ്പോൾ ആ യക്ഷം വായുവിനോട് വളരെ സൗമ്യമായ ഭാഷയിൽ ചോദിച്ചു: നീ ആര്? നിനക്ക് എന്ത് ശക്തിയുണ്ട്?സകലതും എന്നോട് പറയു.

36. തതോ യക്ഷവചഃ ശ്രുത്വാ ഗർവേണ മരുദബ്രവീത്
മാതരിശ്വാഹമസ്മീതി വായുരസ്മീതി ചാബ്രവീത്

യക്ഷത്തിന്റെ വാക്കു കേട്ട വായുദേവൻ സഗർവം പറഞ്ഞു. ഞാൻ മാതരിശ്വാവാണ്; വായുവാണ് എന്ന്.

37. വീര്യം തു മയി സർവസ്യ ചാലനേ ഗ്രഹണേഽസ്തി ഹി
മച്ചേഷ്ടയാ ജഗത്സർവം സർവവ്യാപാരവദ്ഭവേത്

സർവവും ചലിപ്പിക്കാനും ഗ്രഹിക്കാനുമുള്ള ശക്തി എനിക്കുണ്ട്. എന്റെ ചലനം കൊണ്ടാണ് സർവജഗത്തും സകലവ്യാപാരങ്ങളിലും ഏർപ്പെടുന്നത്.

38. ഇതി ശ്രുത്വാ വായുവാണീം നിജഗാദ പരം മഹഃ
തൃണമേതത്തവാഗ്രേ യത്തച്ചാലയ യഥേപ്സിതം

ഇങ്ങനെ വായു പറഞ്ഞതുകേട്ട ആ പരമതേജസ്സു പറഞ്ഞു: നിന്റെ മുമ്പിൽ കിടക്കുന്ന ആ പുൽത്തുമ്പ് നിന്റെ ഇഷ്ടപ്പടി ചലിപ്പിച്ചുകൊള്ളൂ.

39. നോ ചേദ്ഗർവം വിഹായൈനം ലജ്ജിതോ ഗച്ഛ വാസവം
ശ്രുത്വാ യക്ഷവചോ വായുഃ സർവശക്തിസമന്വിതഃ

അതിനു കഴിവില്ലെങ്കിൽ അഹങ്കാരം വെടിഞ്ഞ് ലജ്ജയോടെ വാസവന്റെ അടുത്തേക്ക് പോകാം. യക്ഷത്തിന്റെ വാക്കു കേട്ട വായു തന്റെ സർവ്വ ശക്തികളോടുകൂടി

40. ഉദ്യോഗമകരോത്തച്ച സ്വസ്ഥാനാന്ന ചചാല ഹ
ലജ്ജിതോഽ ഗാദ്ദേവപാർശ്വേ ഹിത്വാ ഗർവം സ ചാനിലഃ

ശ്രമിച്ചുനോക്കിയിട്ടും അതിനെ ആ സ്ഥാനത്തുനിന്നും ഒന്നിളക്കാൻ കഴിഞ്ഞില്ല. വായു ലജ്ജിതനായി ഗർവം വെടിഞ്ഞ് ദേവന്മാരുടെ അടുത്തേക്കു മടങ്ങി.

41. വൃത്താന്തമവദത്സർവം ഗർവനിർവാപകാരണം
നൈതത്ജ്ഞാതും സമർത്ഥാഃ സ്മ മിഥ്യാഗർവാഭിമാനിനഃ

തന്റെ ഗർവം ശമിച്ചതിനുള്ള എല്ലാകാരണങ്ങളും വായു അവരോടു പറഞ്ഞു. "ആ തേജസ്സ് എന്താണെന്നറിയാൻ നമുക്ക് കഴിയുകയില്ല. നാം മിഥ്യാഗർവം നടിച്ചു നടക്കുന്നവർ മാത്രമാണ്.

42. അലൗകികം ഭാതി യക്ഷം തേജഃ പരമദാരുണം
തതഃ സർവേ സുരഗണാഃ സഹസ്രാക്ഷം സമൂചിരേ

അതിമഹത്തായ ആ തേജസ് അലൗകികമാണെന്നു തോന്നുന്നു". അതിനുശേഷം ദേവന്മാരെല്ലാവരും ചേർന്ന് ദേവേന്ദ്രനോടു പറഞ്ഞു:

43. ദേവരാഡസി യസ്മാത്ത്വം യക്ഷം ജാനിഹീ തത്ത്വതഃ
തത ഇന്ദ്രോ മഹാഗർവാത്തദ്യക്ഷം സമുപാദ്രവത്

അങ്ങു ദേവരാജാവാണ്. അങ്ങ് നേരിട്ടു ചെന്ന് ആയക്ഷമെന്തെന്ന് അറിഞ്ഞുവരണം. അങ്ങേയ്ക്ക് അതിന്റെ യാഥാർത്ഥ്യം അറിയാൻ കഴിയും. അതുകേട്ടപ്പോൾ ദേവേന്ദ്രൻ അതിഗർവിതനായി യക്ഷത്തിന്റെ അടുത്തേയ്ക്കു വേഗം ചെന്നു.

44. പ്രാദ്രവച്ച പരം തേജോ യക്ഷരൂപം പരാത്പരം
അന്തർധാനം തതഃ പ്രാപ തദ്യക്ഷം വാസവാഗ്രതഃ

പരാത്പരമായ ആ യക്ഷതേജസ്സിനടുത്തേക്ക് ദേവേന്ദ്രൻ വേഗം എത്തി. അപ്പോഴേയ്ക്കും ആ യക്ഷം ദേവേന്ദ്രൻ നോക്കിനിൽക്കെത്തന്നെ അന്തർധാനം ചെയ്തു.

45. അതീവ ലജ്ജിതോ ജാതോ വാസവോ ദേവരാഡപി
യക്ഷസംഭാഷണാഭാവാല്ലഘുത്വം പ്രാപ ചേതസി

ദേവരാജാവാണെങ്കിലും ദേവേന്ദ്രൻ അത്യന്തം ലജ്ജിതനായിത്തീർന്നു. യക്ഷത്തോടു സംസാരിക്കാൻ കഴിയാതെ വന്നതുകൊണ്ട് മനസിൽ വളരെ പോരായ്മയും തോന്നി.

46. അതഃപരം ന ഗന്തവ്യം മയാ തു സുരസംസദി
കിം മയാ തത്ര വക്തവ്യം സ്വ ലഘുത്വം സുരാൻപ്രതി

ഇനി ദേവന്മാരുടെ അടുത്തേക്കു പോകുകയേ വേണ്ട. എന്റെ ഈ പോരായ്മയെപ്പറ്റി ദേവന്മാരോട് എന്താണു ഞാൻ പറയുക?

47. ദേഹത്യാഗോ വരസ്തസ്മാന്മാനോ ഹി മഹതാം ധനം
മാനേ നഷ്ടേ ജീവിതം തു മൃതതുല്യം ന സംശയഃ

അതുകൊണ്ട്, മരിക്കുകയാണ് നല്ലത്. മഹാന്മാരുടെ ധനം മാനമാണല്ലോ. മാനം പോയാൽപ്പിന്നെ ജീവിതം മൃതതുല്യമാണെന്നതിനു സംശയമില്ല.

48. ഇതി നിശ്ചിത്യ തത്രൈവ ഗർവം ഹിത്വാ സുരേശ്വരഃ
ചരിത്രമീദൃശം യസ്യ തമേവ ശരണം ഗതഃ

ഇങ്ങനെ തീരുമാനിച്ചിട്ട്, ഗർവം മുഴുവൻ നശിച്ച ദേവേന്ദ്രൻ തന്റെ ഈ അവസ്ഥയ്ക്കു കാരണമായ ആ തേജസ്സിനെത്തന്നെ ശരണം പ്രാപിച്ചു.

49. തസ്മിന്നേവ ക്ഷണേ ജാതാ വ്യോമവാണീ നഭസ്തലേ
മായാബീജം സഹസ്രാക്ഷ ജപ തേന സുഖീ ഭവ

ആ നിമിഷം തന്നെ അന്തരീക്ഷത്തിൽനിന്ന് ഒരു ആകാശഭാഷിതം കേൾക്കാൻ കഴിഞ്ഞു."ഹേ സഹസ്രാക്ഷ, മായാബീജം ജപിച്ച്, അതുകൊണ്ട് സുഖിയായിത്തീരുക".

50. തതോ ജജാപ പരമം മായാബീജം പരാത്പരം
ലക്ഷവർഷം നിരാഹാരോ ധ്യാനമീലിതലോചനഃ

ദേവേന്ദ്രൻ ഉടൻ തന്നെ പരാത്പരമായ മായാബീജം ജപിക്കാൻ തുടങ്ങി. ആഹാരമില്ലാതെ കണ്ണടച്ചിരുന്ന് ഒരു ലക്ഷം വർഷം അതു ജപിച്ചു.

51. അകസ്മാച്ചൈത്രമാസീയനവമ്യാം മദ്ധ്യഗേ രവൗ
തദേവാവിരഭൂത്തേജസ്തസ്മിന്നേവ സ്ഥലേ പുനഃ

മേടമാസത്തിലെ ശുക്ലനവമി ദിവസം മദ്ധ്യാഹ്നത്തിൽ ആ തേജ:പുഞ്ജം ആകസ്മികമായി വീണ്ടും അതേ സ്ഥലത്തുതന്നെ ആവിർഭവിച്ചു.

52. തേജോമണ്ഡലമദ്ധ്യേ തു കുമാരീം നവയൗവനാം
ഭാസ്വജ്ജപാപ്രസൂനാഭാം ബാലകോടിരവിപ്രഭാം

തേജോമണ്ഡലത്തിന്റെ മദ്ധ്യഭാഗത്തായി നവയൗവനമാർന്ന ഒരു കുമാരിയും പ്രത്യക്ഷമായി. ചെമ്പരുത്തിപ്പൂവിന്റെ വർണ്ണ ഭംഗിയും കോടി ബാലാദിത്യന്മാർക്കു തുല്യമായ പ്രഭയും

**53. ബാലശീതാംശുമുകുടാം വസ്ത്രാന്തവ്യഞ്ജിതസ്തനീം**
**ചതുർഭിർവരഹസ്തൈസ്തു വരപാശാങ്കുശാഭയാൻ**

തിങ്കൾക്കലയണിഞ്ഞ കിരീടവും വസ്ത്രാഞ്ചലത്താൽ മറച്ചമാറിടവും വരാഭയമുദ്രകളും പാശാങ്കുശങ്ങളും ധരിച്ച ചതുർബാഹുക്കളും

**54. ദധാനാം രമണീയാംഗീം കോമളാംഗലതാം ശിവാം**
**ഭക്തകല്പദ്രുമാമംബാം നാനാഭൂഷണഭൂഷിതാം**

അഴകാർന്ന മേനിയും ലതക്കു തുല്യമായ അംഗഭംഗിയും മംഗളപ്രദമായ രൂപവും കല്പതരുവെന്ന പോലെ ഭക്തന്മാരിൽ ചൊരിയുന്ന അനുഗ്രഹവും നാനാഭൂഷണജാലവും

**55. ത്രിനേത്രാം മല്ലികാമാലാകബരീജൂടശോഭിതാം**
**ചതുർദ്ദിക്ഷു ചതുർവേദൈർ മൂർത്തിമദ്ഭിരഭിഷ്ടുതാം**

മുന്നുകണ്ണുകളും മല്ലികപ്പൂമാലചൂടിയ മനോഹരമായ കബരീഭരവും നാലുവശങ്ങളിലായി മൂർത്തി രൂപം പൂണ്ടു നിൽക്കുന്ന നാലുവേദങ്ങൾക്ക് സ്തുതിവിഷയവും

**56. ദന്തച്ഛടാഭിരഭിതഃ പത്മരാഗീകൃതക്ഷമാം**
**പ്രസന്നസ്മേരവദനാം കോടികന്ദർപ്പസുന്ദരാം**

ചുറ്റുമുള്ള സ്ഥലത്തെ പത്മരാഗംപോലെ തിളക്കമുള്ളതാക്കുന്ന ദന്തച്ഛവിയും പുഞ്ചിരിയാൽ പ്രസന്നമായ മുഖവും കോടികന്ദർപ്പമാർക്കു തുല്യമായ സൗന്ദര്യധോരണിയും

**57. രക്താംബരപരീധാനാം രക്തചന്ദനചർച്ചിതാം**
**ഉമാഭിധാനാം പുരതോ ദേവിം ഹൈമവതീം ശിവാം**

അണിഞ്ഞിരിക്കുന്ന രക്തനിറമാർന്ന അംബരവും രക്തചന്ദനാലേപനവും ഹിമവത്പുത്രിയായ ഉമയെന്ന പേരും മംഗളസ്വരൂപവും

**58. നിർവ്യാജ കരുണാമൂർത്തിം സർവ്വകാരണകാരണാം**
**ദദർശ വാസവസ്ത്ര പ്രേമഗദ്ഗദിതാന്തരഃ**

നിർവ്യാജമായ കാരുണ്യഭാവവും സർവ്വകാരണ സ്വരൂപവുമാർന്ന ദേവിയെ അവിടെ ദർശിച്ച ദേവേന്ദ്രൻെറ മനസ്സ് ഭക്തികൊണ്ട് ആർദ്രമായി.

**59. പ്രേമാശ്രുപൂർണ്ണനയനോ രോമാഞ്ചിതതനുസ്തതഃ**
**ദണ്ഡവത്പ്രണനാമാഥ പാദയോർജഗദീശിതുഃ**

കണ്ണുകളിൽ പ്രേമാശ്രുക്കൾ നിറഞ്ഞു. ശരീരം മുഴുവൻ രോമാഞ്ചമണിഞ്ഞു. പിന്നെ അദ്ദേഹം ജഗദീശ്വരിയുടെ പാദകമലങ്ങളിൽ ദണ്ഡനമസ്ക്കാരം ചെയ്തു.

**60. തുഷ്ടാവ വിവിധൈസ്തോത്രൈർ ഭക്തിസന്നതകന്ധരഃ**
**ഉവാച പരമപ്രീതഃ കിമിദം യക്ഷമിത്യപി.**

ഭക്തിപൂർവ്വം ശിരസ്സു നമിച്ച് പലസ്തോത്രങ്ങൾ കൊണ്ട് സ്തുതിച്ചു. സന്തുഷ്ടചിത്തനായി മനോജ്ഞവും തേജോമയവുമായ ഈ രൂപമെന്താണെന്ന് ചോദിച്ചു.

**61. പ്രാദുർഭൂതം ച കസ്മാത്തദ്വദ സർവ്വം സുശോഭനേ**
**ഇതി തസ്യ വചഃ ശ്രുത്വാ പ്രോവാച കരുണാർണ്ണവാ**

ഹേ ദേവി, എന്തിനാണ് ഈ രൂപത്തിൽ പ്രകടമായതെന്നുപറയൂ. ഇങ്ങനെ ഇന്ദ്രൻ പറഞ്ഞതുകേട്ട് കരുണാസമുദ്രമായ ദേവി അരുളിച്ചെയ്തു.

**62. രൂപം മദീയം ബ്രഹ്മൈതത് സർവ്വകാരണകാരണം**
**മായാധിഷ്ഠാനഭൂതം തു സർവ്വസാക്ഷി നിരാമയം.**

സർവ്വകാരണകാരണമാണ് എന്റെ ഈ ബ്രഹ്മരൂപം. നിരാമയവും സാക്ഷിയുമായ ഇത് മായക്ക് അധിഷ്ഠാനഭൂതമായിട്ടുള്ളതുമാകുന്നു.

**63. സർവേ വേദാ യത്പദമാമനന്തി തപാംസി സർവാണി ച യദ്വദന്തി**
**യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി തത്തേ പദം സംഗ്രഹേണ ബ്രവീമി**

വേദങ്ങൾ എല്ലാം എന്തിനായാണോ സ്തുതിക്കുന്നത്, തപസ്സുകളെല്ലാം എന്തിനെപ്പറ്റിയാണോ വർണ്ണിക്കുന്നത്, എന്തിനെ ആഗ്രഹിച്ചുകൊണ്ടാണോ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നത് ആ പദം എന്തെന്ന്ഞാൻ അങ്ങയോട് ചുരുക്കിപറയാം.

**64. ഓമിത്യേകാക്ഷരം ബ്രഹ്മ തദേവാഹുശ്ച ഹ്രീമയം**
**ദ്വേ ബീജേ മമ മന്ത്രൗ സ്തോ മുഖ്യത്വേന സുരോത്തമ**

ഓം എന്ന ഒരേ അക്ഷരം തന്നെ ബ്രഹ്മം. ഹ്രീം എന്നതും അതുപോലെ ബ്രഹ്മം തന്നെ. ഈ രണ്ടു ബീജാക്ഷരങ്ങൾ ചേർന്നതാണ് എന്റെ മുഖ്യമന്ത്രം.

**65. ഭാഗദ്വയവതീ യസ്മാത് സൃജാമി സകലം ജഗത്**
**തത്രൈകഭാഗഃ സമ്പ്രോക്തഃ സച്ചിദാനന്ദനാമകഃ**

ഈ ജഗത്താകെ രണ്ടു ഭാഗങ്ങളായിട്ടാണ് ഞാൻ സൃഷ്ടിക്കുന്നത്. അതിലെ ഒരു ഭാഗത്തിന്റെ പേര് സച്ചിദാനന്ദമെന്നാണ്.

**66. മായാപ്രകൃതിസംജ്ഞസ്തു ദ്വിതീയോ ഭാഗ ഈരിതഃ**
**സാ ച മായാ പരാശക്തി ശക്തിമത്യഹമീശ്വരീ**

മായാപ്രകൃതി എന്നാണ് മറ്റേ ഭാഗത്തിന്റെ സംജ്ഞ. ആ മായയാണ് പരാശക്തി. പരാശക്തി സ്വരൂപിണിയായ ഈശ്വരിയാണ് ഞാൻ.

**67. ചന്ദ്രസ്യ ചന്ദ്രികേവേയം മമാഭിന്നത്വമാഗതാ**
**സാമ്യാവസ്ഥാത്മികാ ചൈഷാ മായാ മമ സുരോത്തമ**

ചന്ദ്രനും നിലാവും എപ്രകാരം അഭിന്നമായിരിക്കുന്നുവോ അതുപോലെ ഈ മായാപ്രകൃതി സദാ എന്നിൽ അഭിന്നരൂപത്തിൽ വർത്തിക്കുന്നു. എന്റെ ഈ മായാ സാമ്യാവസ്ഥാത്മികയാണ്.

**68. പ്രളയേ സർവജഗതോ മദഭിന്നൈവ തിഷ്ഠതി**
**പ്രാണികർമ്മപരീപാകവശതഃ പുനരേവ ഹി**

പ്രളയകാലത്ത ജഗത്ത് സമ്പൂർണ്ണമായി മായാരൂപിണിയായ എന്നിൽ ലയിച്ച് സ്ഥിതിചെയ്യുന്നു. പ്രാണികളുടെ കർമ്മപരിപാകമനുസരിച്ച് വീണ്ടും

**69. രൂപം തദേവമവ്യക്തം വ്യക്തിഭാവമുപൈതി ച**
**അന്തർമുഖാ തു യാഽവസ്ഥാ സാ മായേത്യഭിധീയതേ**

അവ്യക്തമായിക്കിടന്ന ആ രൂപം വ്യക്തമായിത്തീരുന്നു. അന്തർമുഖമായ അവസ്ഥയെയാണ് മായയെന്ന് പറയുന്നത്.

**70. ബഹിർമുഖാ തു യാ മായാ തമഃ ശബ്ദേന സോച്യതേ**
**ബഹിർ മുഖാത്തമോരൂപാജ്ജായതേ സത്വസംഭവഃ**

മായയുടെ ബഹിർമുഖമായ അവസ്ഥയെയാണ് തമസ്സെന്നു പറയുന്നത്. ബഹിർമുഖമായ ആ തമോരൂപത്തിൽ നിന്നാണ് പ്രാണി സമൂഹത്തിന്റെ എല്ലാം ഉത്പത്തി.

**71. രജോഗുണസ്തദൈവ സ്യാത്സർഗ്ഗാദൗസുരസത്തമ**
**ഗുണത്രയാത്മകാഃ പ്രോക്താ ബ്രഹ്മവിഷ്ണുമഹേശ്വരാഃ**

ഹേ സുരശ്രേഷ്ഠ, സൃഷ്ടിയുടെ പ്രാരംഭത്തിൽ അതുതന്നെയാണ് രജോഗുണരൂപത്തിൽ വർത്തിക്കുന്നത്. ബ്രഹ്മവിഷ്ണുമഹേശ്വരൻമാർ ഗുണത്രായാത്മകരാണ്.

**72. രജോഗുണാധികോ ബ്രഹ്മാ വിഷ്ണുഃ സത്വാധികോ ഭവേത്**
**തമോഗുണാധികോ രുദ്രഃ സർവകാരണരൂപധൃക്**

രജോഗുണപ്രധാനനാണ് ബ്രഹ്മാവ്. സത്വഗുണ പ്രധാനനാണ് വിഷ്ണു. സർവകാരണകാരണനായ രുദ്രൻ തമോഗുണപ്രധാനനുമാണ്.

**73. സ്ഥൂലദേഹോ ഭവേദ്ബ്രഹ്മാ ലിംഗദേഹോ ഹരിഃ സ്മൃതഃ**
**രുദ്രസ്തു കാരണോ ദേഹസ്തുരീയാ ത്വഹമേവ ഹി**

ബ്രഹ്മാവ് സ്ഥൂലദേഹനും ഹരി സൂക്ഷ്മദേഹനും രുദ്രൻ കാരണദേഹനും ദേഹരഹിതമായ തുരിയം ഞാനുമാണ്.

**74. സാമ്യാവസ്ഥാ തു യാ പ്രോക്താ സർവാന്തര്യാമിരൂപിണീ**
**അത ഊർധ്വം പരം ബ്രഹ്മ മദ്രൂപം രൂപവർജിതം.**

യാതൊന്നാണോ സാമ്യാവസ്ഥയെന്ന് പറഞ്ഞത്, ആ സർവാന്തര്യമിയായ രൂപം എന്റെ സാകാര രൂപമാണ്. അതിനുപരി യാതൊരു പരബ്രഹ്മരൂപമുണ്ടോ അത് എന്റെ നിരാകാരരൂപമാകുന്നു.

**75. നിർഗുണം സഗുണം ചേതി ദ്വിധാ മദ്രൂപമുച്യതേ**
**നിർഗുണം മായയാ ഹീനം സഗുണം മായയാ യുതം**

നിർഗുണമെന്നും സഗുണമെന്നും രണ്ടു വിധത്തിലുള്ള രൂപമുണ്ട്, എനിക്ക്. നിർഗുണം മായാഹീനവും സഗുണം മായാസഹിതവുമാകുന്നു.

**76. സാഹം സർവ്വം ജഗത് സൃഷ്ട്വാ തദന്തഃ സമ്പ്രവിശ്യ ച**
**പ്രേരയാമ്യനിശം ജീവം യഥാ കർമ്മ യഥാ ശ്രുതം**

ആ ഞാൻ സർവജഗത്തിനെയും സൃഷ്ടിച്ചിട്ട് അതിനുള്ളിൽ പ്രവേശിക്കുകയും ശ്രുതിയനുസരിച്ചും കർമ്മമനുസരിച്ചും സദാ ജീവനെ പ്രേരിപ്പിക്കുകയും ചെയ്യുന്നു.

**77. സൃഷ്ടിസ്ഥിതിതിരോധാനേ പ്രേരയാമ്യഹമേവ ഹി**
**ബ്രഹ്മാണം ച തഥാ വിഷ്ണും രുദ്രം വൈ കാരണാത്മകം.**

സൃഷ്ടിസ്ഥിതിലയങ്ങൾക്കുവേണ്ടി ബ്രഹ്മാവ്, വിഷ്ണു, കാരണാത്മകനായ രുദ്രൻ എന്നിവരെ പ്രേരിപ്പിക്കുന്നതും ഞാൻ തന്നെ.

**78. മദ്ഭയാദ്വാതി പവനോ ഭീത്യാ സൂര്യശ്ച ഗച്ഛതി**
**ഇന്ദ്രാഗ്നിമൃത്യവസ്തദ്വത് സാഽഹം സർവോത്തമാ സ്മൃതാ**

എന്നെ ഭയപ്പെട്ട് വായു വീശുന്നു. എന്നെ ഭയപ്പെട്ട് സൂര്യൻ സഞ്ചരിക്കുന്നു. അതുപോലെ ഇന്ദ്രൻ, അഗ്നി, യമൻ എന്നിവരും എന്നെ ഭയപ്പെട്ട് അവരവരുടെ കർമ്മം ചെയ്യുന്നു. ആ ഞാൻ സർവോത്തമയുമാകുന്നു.

**79. മത്പ്രസാദാദ്ഭവദ്ഭിസ്തു ജയോ ലബ്ധോഽസ്തി സർവദാ**
**യുഷ്മാനഹം നർത്തയാമി കാഷ്ഠപുത്തലികോപമാൻ**

എന്റെ പ്രസാദാദത്താൽ എല്ലായ്പോഴും നിങ്ങൾ വിജയം നേടുന്നു. നിങ്ങളെ ഞാൻ മരപ്പാവകളെപ്പോലെ തുള്ളിക്കുന്നു.

**80. കദാചിദ്ദേവവിജയം ദൈത്യാനാം വിജയം ക്വചിത്**
**സ്വതന്ത്രാ സ്വേച്ഛയാ സർവം കുർവേ കർമ്മാനുരോധതഃ**

ചിലപ്പോൾ ദേവന്മാർ ജയിക്കുന്നു. ചിലപ്പോൾ ദൈത്യന്മാർക്കായിരിക്കും ജയം. കർമ്മത്തിന് അനുരോധമായി ഞാൻ എല്ലാം എന്റെ ഇച്ഛാനുസൃതം സ്വതന്ത്രമായി ചെയ്യുന്നു.

**81. താം മാം സർവാത്മികാം യൂയം വിസ്മൃത്യ നിജഗർവതഃ**
**അഹങ്കാരാവൃതാത്മാനോ മോഹമാപ്താ ദുരന്തകം**

ആ സർവാത്മികയായ എന്നെ നിങ്ങൾ ഗർവത്താൽ വിസ്മരിച്ചിട്ട് മോഹം പൂണ്ട് ഒടുങ്ങാത്ത അഹങ്കാരത്തിനു വിധേയരായിത്തീർന്നു.

**82. അനുഗ്രഹം തതഃ കർത്തും യുഷ്മദ്ദേഹാദനുത്തമം**
**നിഃ സൃതം സഹസാ തേജോ മദീയം യക്ഷമിത്യപി**

ആ നിങ്ങളെ അനുഗ്രഹിക്കുന്നതിനായി നിങ്ങളുടെ ദേഹത്തുനിന്ന് പുറപ്പെട്ട അത്യന്തം ഉത്തമമായ തേജസിനാൽ രൂപംകൊണ്ടതാണ് എന്റെ ഈ യക്ഷരൂപം.

**83. അതഃ പരം സർവഭാവൈർഹിത്വാ ഗർവം തു ദേഹജം**
**മാമേവ ശരണം യാത സച്ചിദാനന്ദരൂപിണീം**

ഇനിമേൽ ദേഹജമായ ഗർവത്തെ സർവാത്മനാ വെടിഞ്ഞ് സച്ചിദാനന്ദരൂപിണിയായ എന്നെത്തന്നെ ശരണം പ്രാപിക്കുവിൻ.

## വ്യാസ ഉവാച

**84. ഇത്യുക്ത്വാ ച മഹാദേവീ മൂലപ്രകൃതിരീശ്വരീ**
**അന്തർധാനം ഗതാ സദ്യോ ഭക്ത്യാ ദേവൈരഭിഷ്ടുതാ**

എന്നിങ്ങനെ പറഞ്ഞിട്ട് മഹാദേവി, മൂലപ്രകൃതിയായ ഈശ്വരി, ദേവന്മാരുടെ സ്തുതിയും കൈക്കൊണ്ട് അപ്പോൾത്തന്നെ അന്തർധാനം ചെയ്തു.

**85. തതഃ സർവേ സ്വഗർവം തു വിഹായ പദപങ്കജം**
**സമ്യഗാരാധയാമാസുർഭഗവത്യാഃ പരാത്പരം**

അതിൽപിന്നെ ദേവന്മാരെല്ലാം തങ്ങളുടെ ഗർവം വെടിഞ്ഞ് പരാത്പരയായ ഭഗവതിയുടെ പദപങ്കജത്തെ ശരിക്ക് ആരാധിക്കാൻ തുടങ്ങി.

86. ത്രിസന്ധ്യം സർവദാ സർവേ ഗായത്രീജപതത്പരാഃ
യജ്ഞഭാഗാദിഭിഃ സർവേ ദേവീം നിത്യം സിഷേവിരേ.

ത്രിസന്ധ്യകളിലും എല്ലാവരും എന്നും ഗായത്രി ജപിക്കുന്നതിൽ തത്പരരായിത്തീർന്നു. എല്ലാവരും യജ്ഞഭാഗം തുടങ്ങിയവ സമർപ്പിച്ച് ദേവിയെ സേവിച്ചു തുടങ്ങി.

87. ഏവം സത്യയുഗേ സർവേ ഗായത്രീജപതത്പരാഃ
താരഹൃല്ലേഖയോശ്ചാപി ജപേ നിഷ്ണാതമാനസാഃ

ഇപ്രകാരം സത്യയുഗത്തിൽ എല്ലാവരും ഗായത്രി ജപിക്കുന്നതിൽ തത്പരരായി ഭവിച്ചു. 'ഓം' ഹ്രീം എന്നീ മന്ത്രങ്ങൾ ജപിക്കുന്നതിലും ശ്രദ്ധയുള്ളവരായിത്തീർന്നു.

88. ന വിഷ്ണൂപാസനാ നിത്യാ വേദേ നോക്താ തു കുത്രചിത്
ന വിഷ്ണുദീക്ഷാ നിത്യാസ്തി ശിവസ്യാപി തഥൈവ ച

വിഷ്ണൂപാസന മുടങ്ങാതെ നടത്തണമെന്ന് വേദത്തിലെങ്ങും പറഞ്ഞിട്ടില്ല. വിഷ്ണുദീക്ഷയും അതുപോലെ ശിവദീക്ഷയും നിത്യവും ചെയ്യാൻ വിധിച്ചിട്ടില്ല.

89. ഗായത്ര്യുപാസനാ നിത്യാ സർവവേദൈഃ സമീരിതാ
യയാ വിനാ ത്വധഃപാതോ ബ്രാഹ്മണസ്യാസ്തി സർവഥാ

എന്നാൽ ഗായത്ര്യുപാസന മുടങ്ങാതെ ചെയ്യേണ്ടതാണ്. സർവവേദങ്ങളും അതു നിർബന്ധിക്കുന്നു. അതുചെയ്യാതിരുന്നാൽ എല്ലാപ്രകാരത്തിലും ബ്രാഹ്മണന് അധഃപതനം സംഭവിക്കും.

90. താവതാ കൃതകൃത്യത്വം നാന്യാപേക്ഷാ ദ്വിജസ്യ ഹി
ഗായത്രീമാത്രനിഷ്ണാതോ ദ്വിജോ മോക്ഷമവാപ്നുയാത്

അത്രത്തോളം കൊണ്ട് ഒരു ബ്രാഹ്മണന് കൃതകൃത്യനാവാം. അവന് മറ്റൊന്നും അന്വേഷിക്കേണ്ട. ഗായത്രീ മന്ത്രോപാസകനായ വിപ്രൻ മോക്ഷം പ്രാപിക്കും.

91. കുര്യാദന്യന്ന വാ കുര്യാദിതി പ്രാഹ മനുഃ സ്വയം
വിഹായ താം തു ഗായത്രീം വിഷ്ണൂപാസ്തിപരായണഃ

മറ്റ് ഏത് ഉപാസനയും ചെയ്യട്ടെ, ചെയ്യാതിരിക്കട്ടെ. ബ്രഹ്മണന് ഇതുമാത്രം മതി എന്ന് മനു അനുശാസിക്കുന്നു. ആ ഗായത്രി വെടിഞ്ഞ് വിഷ്ണൂപാസനയിൽ മുഴുകിയവനും

92. ശിവോപാസ്തിരതോ വിപ്രോ നരകം യാതി സർവഥാ
തസ്മാദാദ്യയുഗേ രാജൻ ഗായത്രീ ജപതത്പരാഃ
ദേവീപാദാംബുജരതാ ആസൻ സർവേ ദ്വിജോത്തമാഃ

ശിവോപാസനയിൽ മുഴുകിയവനുമായ വിപ്രൻ എങ്ങനെയും നരകത്തിൽ നിപതിക്കും. അതിനാൽ ആദ്യയുഗത്തിൽ ഗായത്രീജപതത്പരരും ദേവീപാദാംബുജോപാസകരുമായിരുന്നു, സകല ബ്രാഹ്മണരും.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
അഷ്ടമോ/ദ്ധ്യായഃ

# അഥ നവമോƒദ്ധ്യായഃ

## വ്യാസ ഉവാച

1. **കദാചിദഥ കാലേ തു ദശ പഞ്ച സമാ വിഭോ**
**പ്രാണിനാം കർമ്മവശതോ ന വവർഷ ശതക്രതു:**

**പണ്ടൊരിക്കൽ,** പ്രാണികൾക്ക് തങ്ങളുടെ കർമ്മഫലം അനുഭവിക്കുന്നതിനുവേണ്ടി, പതിനഞ്ചു **വർഷത്തേക്ക് ഇന്ദ്രൻ** മഴ പെയ്യിച്ചില്ല.

2. **അനാവൃഷ്ട്യാതിദുർഭിക്ഷമഭവത് ക്ഷയകാരകം**
**ഗൃഹേ ഗൃഹേ ശവാനാം തു സംഖ്യാ കർത്തും ന ശക്യതേ**

**മഴ** പെയ്യാത്തതുമൂലം വിനാശകരവും അതികഠിനവുമായ ദുർഭിക്ഷം ഉണ്ടായി .ഗൃഹംതോറുമുള്ള **ശവങ്ങളുടെ** സംഖ്യ കണക്കാക്കാനേ കഴിയുകയില്ല, എന്ന വിധത്തിലെത്തി.

3. **കേചിദശ്വാൻ വരാഹാൻ വാ ഭക്ഷയന്തി ക്ഷുധാർദിതാഃ**
**ശവാനി ച മനുഷ്യാണാം ഭക്ഷയന്ത്യപരേ ജനാഃ**

**ചിലർ വിശപ്പു** സഹിക്കാനാവാതെ കുതിരകളെയും പന്നികളെയും തിന്നു. മറ്റുചിലർ മനുഷ്യശവങ്ങൾ **പോലും** തിന്നുകയുണ്ടായി.

4. **ബാലകം ബാലജനനീ സ്ത്രിയം പുരുഷ ഏവ ച**
**ഭക്ഷിതും ചലിതാഃ സർവേ ക്ഷുധയാ പീഡിതാ നരാഃ**

**തള്ള** കുഞ്ഞിനെയും പുരുഷൻ സ്ത്രീയെയും തിന്നാൻ മടിച്ചില്ല. വിശപ്പ് അടക്കാനാവാതെ **മനുഷ്യരെല്ലാം** എങ്ങും തെണ്ടിത്തിരിഞ്ഞു നടന്നു.

5. **ബ്രാഹ്മണാ ബഹവസ്തത്ര വിചാരം ചക്രുരുത്തമം**
**തപോധനോ ഗൗതമോƒസ്തി സ നഃ ഖേദം ഹരിഷ്യതി**

**ബ്രാഹ്മണരെല്ലാവരും** ഒത്തുകൂടി നല്ലവണ്ണം ആലോചിച്ചു. തപോധനനായ ഗൗതമമഹർഷിയുണ്ടല്ലോ. **അദ്ദേഹം നമ്മുടെ** ദു:ഖം ഇല്ലാതാക്കും. അദ്ദേഹം അതിനു ശക്തനാണ്.

6. **സർവേ മിളിത്വാ ഗന്തവ്യം ഗൗതമസ്യാശ്രമേƒധുനാ**
**ഗായത്രീ ജപസംസക്തഗൗതമസ്യാശ്രമേƒധുനാ**

**എല്ലാവരും കൂടി ഇപ്പോൾ**തന്നെ ഗൗതമന്റെ ആശ്രമത്തിലേക്ക്, ഗായത്രീജപത്തിൽ മുഴുകിയിരിക്കുന്ന **ഗൗതമന്റെ ആശ്രമത്തിലേക്ക്** പോകണം.

7. **സുഭിക്ഷം ശ്രൂയതേ തത്ര പ്രാണിനോ ബഹവോ ഗതാഃ**
**ഏവം വിമൃശ്യ ഭൂദേവാഃ സാഗ്നിഹോത്രാഃ കുടുംബിനഃ**

**അവിടെ** സുഭിക്ഷമാണെന്നു കേട്ട് ഒട്ടേറെപേർ അങ്ങോട്ടു പോയിട്ടുണ്ട്. ഇങ്ങനെ പറഞ്ഞുകൊണ്ട് **അഗ്നിഹോത്രികളും** ഗൃഹസ്ഥന്മാരുമായ ബ്രാഹ്മണർ

8. **സഗോധനാഃ സദാസാശ്ച ഗൗതമസ്യാശ്രമം യയുഃ**
**പൂർവദേശാദ്യയുഃ കേചിത് കേചിദ്ദക്ഷിണദേശതഃ**

ഗോക്കളോടും ഭൃത്യന്മാരോടും കൂടി ഗൗതമഹർഷിയുടെ ആശ്രമത്തിലേക്കു ചെന്നു. ചിലർ കിഴക്കുന്നിന്നു വന്നു; മറ്റു ചിലർ തെക്കുനിന്ന് എത്തി.

**9. പാശ്ചാത്യാ ഔത്തരാഹാശ്ച നാനാദിഗ്ഭ്യഃ സമായയുഃ**
**ദൃഷ്ട്വാ സമാജം വിപ്രാണാം പ്രണനാമ സ ഗൗതമഃ**

പടിഞ്ഞാറുകാരും വടക്കരും നാനാദിക്കുകളിലുള്ളവരും അവിടെ വന്നുചേർന്നു. ബ്രാഹ്മണരുടെ ആ കൂട്ടം കണ്ട് ഗൗതമമഹർഷി അവരെ പ്രണമിച്ചു.

**10. ആസനാദ്യുപചാരൈശ്ച പൂജയാമാസ ബാഡവാൻ**
**ചകാര കുശലപ്രശ്നം തതശ്ചാഗമനകാരണം**

ആസനാദ്യുപചാരങ്ങൾ നൽകി ആ ബ്രാഹ്മണരെ അദ്ദേഹം പൂജിച്ചു. കുശലപ്രശ്നം ചെയ്തു. പിന്നെ, വന്നതിന്റെ കാരണവും അന്വേഷിച്ചു.

**11. തേ സർവേ സ്വസ്വവൃത്താന്തം കഥയാമാസുരുത്സ്മയാഃ**
**ദൃഷ്ട്വാ താൻ ദുഃഖിതാൻ വിപ്രാനഭയം ദത്തവാൻ.മുനിഃ**

അവരെല്ലാവരും തങ്ങളുടെ വൃത്താന്തം വിസ്മയത്തോടെ പറഞ്ഞുകേൾപ്പിച്ചു. ദുഖിതരാണ് ആ ബ്രാമണരെന്നു മനസ്സിലാക്കിയ ഗൗതമ മഹർഷി അവർക്ക് അഭയം നൽകി.

**12. യുഷ്മാകമേതത്സദനം ഭവദ്ദാസോƒസ്മി സർവഥാ**
**കാ ചിന്താ ഭവതാ വിപ്രാ മയി ദാസേ വിരാജതി**

ഈ ഭവനം നിങ്ങളുടേതാണ്. ഞാൻ നിങ്ങളുടെ ദാസനുമാണ്. ഹേ വിപ്രന്മാരേ, നിങ്ങൾ ഇനി ചിന്താകുലരാകേണ്ട, നിങ്ങളുടെ ദാസനായ ഈ ഞാൻ ഉള്ളപ്പോൾ.

**13. ധന്യോƒഹമസ്മിൻ സമയേ യൂയം സർവേ തപോധനാഃ**
**യേഷാം ദർശനമാത്രേണ ദുഷ്കൃതം സുകൃതായതേ**

ഇപ്പോൾ ഞാൻ ധന്യനായി. നിങ്ങളെല്ലാം തപോധനരാണല്ലോ. നിങ്ങളെ ദർശിക്കുന്നതു കൊണ്ടു തന്നെ സകല പാപങ്ങളും പുണ്യമായിത്തീരും.

**14. തേ സർവേ പാദരജസാ പാവയന്തി ഗൃഹം മമ**
**കോ മദന്യോ ഭവേദ്ധന്യോ ഭവതാം സമനുഗ്രഹാത്**

ആ നിങ്ങളുടെ പാദധൂളി എന്റെ ഗൃഹത്തെ പാവനമാക്കുന്നു. നിങ്ങളുടെ അനുഗ്രഹത്തിനു പാത്രമായ എന്നെക്കാൾ ധന്യനായി വേറെ ആരുണ്ട്?

**15. സ്ഥേയം സർവൈഃ സുഖേനൈവ സന്ധ്യാജപപരായണൈഃ**

നിങ്ങളൊക്കെ സന്ധ്യാജപപരായണരായി സസുഖം ഇവിടെ വസിച്ചുകൊൾവിൻ.

## വ്യാസ ഉവാച

**ഇതി സർവാൻ സമാശ്വാസ്യ ഗൗതമോ മുനിരാട് തതഃ**

ഇങ്ങനെ പറഞ്ഞ് എല്ലാവരെയും സമാശ്വസിപ്പിച്ചിട്ട് മുനിശ്രേഷ്ഠനായ ഗൗതമൻ പിന്നെ,

**16. ഗായത്രീം പ്രാർത്ഥയാമാസ ഭക്തിസന്നതകന്ധരഃ**
**നമോ ദേവി മഹാവിദ്യേ വേദമാതഃ പരാത്പരേ**

ഭക്തിപൂർവം കുനിഞ്ഞ ശിരസ്സോടെ ഗായത്രീദേവിയെ പ്രാർത്ഥിച്ചു. ഹേ ദേവി, മഹാവിദ്യാസ്വരൂപിണി, വേദജനനി, പരാത്പരേ, നമസ്ക്കാരം.

**17. വ്യാഹൃത്യാദിമഹാമന്ത്രരൂപേ പ്രണവരൂപിണി**
**സാമ്യാവസ്ഥാത്മികേ മാതർനമോ ഹ്രീങ്കാരരൂപിണി**

വ്യഹൃതിതുടങ്ങിയ മഹാമന്ത്ര സ്വരൂപേ, പ്രണവസ്വരൂപിണി, സാമ്യവസ്ഥാത്മികേ, അംബികേ, ഹ്രീങ്കാരരൂപിണി, നമസ്ക്കാരം.

**18. സ്വാഹാസ്വധാസ്വരൂപേ ത്വാം നമാമി സകലാർത്ഥദാം**
**ഭക്തകല്പലതാം ദേവീമവസ്ഥാത്രയസാക്ഷിണീം**

സ്വാഹാ–സ്വാധാ–സ്വരൂപേ, സകലാർത്ഥപ്രദയായ നിന്നെ ഞാൻ നമസ്ക്കരിക്കുന്നു. ഭക്ത കൽപ്പലതയും. അവസ്ഥാത്രയ സാക്ഷിണിയും

**19. തുര്യാതീതസ്വരൂപാം ച സച്ചിദാനന്ദരൂപിണീം**
**സർവവേദാന്തസംവേദ്യാം സൂര്യമണ്ഡലവാസിനീം.**

തുര്യാതീതസ്വരൂപയു സച്ചിദാനന്ദരുപിണിയും സർവവേദാന്തസംവേദ്യയും സൂര്യമണ്ഡല വാസിനിയും

**20. പ്രാതർബാലാം രക്തവർണാം മദ്ധ്യാഹ്നേ യുവതീം പരാം**
**സായാഹ്നേ കൃഷ്ണവർണാം താം വൃദ്ധാം നിത്യം നമാമ്യഹം**

പ്രഭാതത്തിൽ രക്തവർണ്ണയായ ബാലികയും മദ്ധ്യാഹ്നത്തിൽ ഉത്തമ യുവതിയും സയാഹ്നത്തിൽ കൃഷ്ണനിറം പൂണ്ടവൃദ്ധയുമായിരിക്കുന്ന നിന്നെ ഞാൻ നിത്യവും നമസ്ക്കരിക്കുന്നു.

**21. സർവഭൂതാരണേ ദേവി ക്ഷമസ്വ പരമേശ്വരി**
**ഇതിസ്തുതാ ജഗന്മാതാ പ്രത്യക്ഷം ദർശനം ദദൗ**

സർവഭൂതാശ്രയേ, ദേവി, പരമേശ്വരി, ക്ഷമിക്കണേ! ഇങ്ങനെ സ്തുതിച്ചപ്പോൾ ജഗന്മാതാവ് ഗൗതമഹർഷിക്ക് പ്രത്യക്ഷദർശനം നൽകി.

**22. പൂർണ്ണപാത്രം ദദൗ തസ്മൈ യേന സ്യാത്സർവപോഷണം**
**ഉവാച മുനിമംബാ സാ യം യം കാമം ത്വമിച്ഛസി**

എല്ലാ ആഗ്രഹങ്ങളും സാധിക്കത്തക്കവണ്ണം സദാസമ്പൂർണമായിരുക്കുന്ന ഒരു പാത്രം അദ്ദേഹത്തിനു നൽകിയിട്ട് അംബിക പറഞ്ഞു: "അങ്ങ് എന്തെന്ത് ആഗ്രഹിക്കുന്നുവോ,

**23. തസ്യ പൂർത്തികരം പാത്രം മയാ ദത്തം ഭവിഷ്യതി**
**ഇത്യുക്ത്വാന്തർദ്ദധേ ദേവീ ഗായത്രീ പരമാ കലാ**

അതെല്ലാം ഞാൻ നൽകുന്ന ഈ പാത്രം സാധിച്ചു തരും", എന്നു പറഞ്ഞിട്ട് പരമകലയായ ഗായത്രീ ദേവി അന്തർധാനം ചെയ്തു.

**24. അന്നാനാം രാശയസ്തസ്മാന്നിർഗതാഃ പർവതോപമാഃ**
**ഷഡ്രസാ വിവിധാ രാജംസ്തൃണാനി വിവിധാനി ച**

ഭക്ഷണസാധനങ്ങളുടെ കൂനകൾ തന്നെ അതിൽനിന്ന് നിർഗമിച്ചു. രാജാവേ, ഷഡ്രസങ്ങളുള്ള ഉപദംശങ്ങളും പലയിനം പുല്ലുകളും

25. ഭൂഷണാനി ച ദിവ്യാനി ക്ഷൗമാണി വസനാനി ച
യഞ്ജാനാം ച സമാരംഭാഃ പാത്രാണി വിവിധാനി ച

ദിവ്യ ഭൂഷണങ്ങളും പട്ടുവസ്ത്രങ്ങളും യജ്ഞസാമഗ്രികളും പലതരം പാത്രങ്ങളും

26. യദ്യദിഷ്ടമഭൂദ്രാജൻ മുനേസ്തസ്യ മഹാത്മനഃ
തത്സർവം നിർഗതം തസ്മാദ്ഗായത്രീപൂർണ്ണപാത്രതഃ

മഹാത്മാവായ ആ മുനി ആഗ്രഹിച്ചതെന്തോ അതൊക്കെ ഗായത്രി ദേവി നൽകിയ ആ പാത്രത്തിൽ നിന്ന് ഉണ്ടായി.

27. അഥാഹൂയ മുനീൻ സർവാൻ മുനിരാഡ്ഗൗതമസ്തദാ
ധനധാന്യഭൂഷണാനി വസനാനി ദദൗ മുദാ

അപ്പോൾ മുനീശ്വരനായ ഗൗതമൻ ബ്രാഹ്മണരെയെല്ലാം വിളിച്ചു വരുത്തി, വളരെ സന്തോഷത്തോടെ അവർക്ക് ധനധാന്യങ്ങളും ഭൂഷണങ്ങളും വസ്ത്രങ്ങളും നൽകി.

28. ഗോമഹിഷ്യാദിപശവോ നിർഗതാഃ പൂർണ്ണപാത്രതഃ
നിർഗതാൻ യജ്ഞസംഭാരാൻ സ്രുക്സ്രുവപ്രഭൃതീൻ ദദൗ

പാത്രത്തിൽനിന്ന് നിർഗമിച്ച ഗോമഹിഷ്യാദി. സർവവും സ്രുക്സ്രുവം തുടങ്ങിയ യജ്ഞസാമഗ്രികളും എല്ലാം അവർക്കു നൽകി.

29. തേ സർവേ മിളിതാ യജ്ഞാംശ്ചക്രിരേ മുനിവാക്യതഃ
സ്ഥാനം തദേവ ഭൂയിഷ്ഠമഭവത് സ്വർഗ്ഗസന്നിഭം

മുനിയുടെ ഉപദേശമനുസരിച്ച് അവരെല്ലാം ഒരുമിച്ചുകൂടി യജ്ഞം നടത്തി. ആ സ്ഥലം തന്നെ സ്വർഗ്ഗതുല്യവും, ഐശ്വര്യപൂർണ്ണവുമായിതീർന്നു.

30. യത്കിഞ്ചിത് ത്രിഷുലോകേഷു സുന്ദരം വസ്തുദൃശ്യതേ
തത് സർവം തത്ര നിഷ്പന്നം ഗായത്രീദത്തപാത്രതഃ

മൂന്നുലോകത്തിലും വച്ച് സുന്ദരമായ വസ്തു എന്തുണ്ടോ അതൊക്കെ ഗായത്രീദേവി നൽകിയ പാത്രത്തിൽ നിന്നു് ഉണ്ടായി.

31. ദേവാംഗനാസമാ ദാരാഃശോഭന്തേ ഭൂഷണാദിഭിഃ
മുനയോ ദേവസദൃശാ വസ്ത്രചന്ദനഭൂഷണൈഃ

വിപ്രൻമാർ വസ്ത്രഭൂഷണാദികൾ അണിഞ്ഞ് ദേവസദൃശരായും അവരുടെ പത്നിമാർ ഭൂഷണാദികൾ അണിഞ്ഞ് ദേവാംഗനാതുല്യരായും പ്രശോഭിച്ചു.

32. നിത്യോത്സവഃ പ്രവവൃതേ മുനേരാശ്രമമണ്ഡലേ
ന രോഗാദിഭയം കിഞ്ചിന്ന ച ദൈത്യഭയം ക്വചിത്

ആ മുനിയുടെ ആശ്രമമണ്ഡലത്തിൽ നിത്യോത്സവമായിരുന്നു. രോഗങ്ങളിൽ നിന്നുള്ള ഭയമോ ദൈത്യന്മാരിൽനിന്നുള്ള ഭയമോ അവിടെങ്ങും ഉണ്ടായില്ല,

33. സ മുനേരാശ്രമോ ജാതഃ സമന്താച്ഛതയോജനഃ
അന്യേ ച പ്രാണിനോ യേഽപി തേഽപി തത്ര സമാഗതാഃ

ആ മഹർഷിയുടെ ആശ്രമപ്രദേശം നൂറുയോജന വിസ്തൃതമായിത്തിർന്നു. മററു പ്രാണികൾ ഏതെല്ലാമുണ്ടോ അവയും ആ ആശ്രമപ്രദേശത്ത് വന്നു കൂടി.

34. താംശ്ച സർവാൻ പുപോഷായം ദത്വാƒഭയമാത്മവാൻ
നാനാവിധൈർമഹായജ്ഞൈർവിധിവത് കൽപ്പിതൈഃ സുരാഃ

ആത്മവിശ്വാസത്തോടെ അഭയംനൽകി അവയെയെല്ലാം അദ്ദേഹം സംരക്ഷിച്ചു. വിധിയനുസരിച്ച് നടത്തിയ നാനാതരം യജ്ഞങ്ങളാൽ ബ്രാഹ്മണർ,

35. സന്തോഷം പരമം പ്രാപുർമുനേശ്ചൈവ ജഗുർയശഃ
സഭായാം വൃത്രഹാ ഭൂയോ ജഗൗ ശ്ലോകം മഹായശാഃ

അത്യന്തം സന്തുഷ്ടരായി മുനിയുടെ യശസ്സിനെ പാടിപ്പുകഴ്ത്തി. വൃത്രഹന്താവും മഹായശസ്വിയുമായ ദേവേന്ദ്രൻ ദേവസഭയിൽ ഗൗതമയശസ്സിനെ ഇങ്ങനെ വാഴ്ത്തി.

36. അഹോ അയം നഃ കല്പപാദപോ മനോരഥാൻ പൂരയതിപ്രതിഷ്ഠിതഃ
നോ ചേദകാണ്ഡേ ക്വ ഹവിർവപാ വാ സുദുർലഭാ യത്ര തു ജീവനാശാ

നമുക്ക് സർവാഭീഷ്ടങ്ങളും നൽകുന്ന കൽപ്പവൃക്ഷമാണല്ലോ ഈ മഹാത്മാവ്. അല്ലെങ്കിൽ ജീവികൾക്കെല്ലാം നാശം സംഭവിച്ചുകൊണ്ടിരിക്കുന്ന ഈ ദുർഭിക്ഷസമയത്ത് ഹവിസ്സോ വപയോ നമുക്കു ലഭിക്കുന്നതെങ്ങനെ?

37. ഇത്ഥം ദ്വാദശവർഷാണി പുപോഷ മുനിപുംഗവാൻ
പുത്രവന്മുനിരാഡ്ഗർവഗന്ധേന പരിവർജിതഃ

ഇങ്ങനെ പന്ത്രണ്ടു വർഷം ആ മുനിശ്രേഷ്ഠൻ അഹങ്കാരത്തിന്റെ ഗന്ധംപോലും ഇല്ലാത്തവനായി സ്വന്തം പുത്രന്മാരെ എന്നവണ്ണംബ്രാഹ്മണരെയെല്ലാം പരിരക്ഷിച്ചു.

38. ഗായത്ര്യാഃ പരമം സ്ഥാനം ചകാര മുനിസത്തമഃ
യത്ര സർവൈർ മുനിവരൈഃ പൂജ്യതേ ജഗദംബികാ

ആ മഹർഷിപുംഗവൻ ഗായത്രീദേവിക്ക് അത്യന്തം ഉത്തമമായ ഒരുക്ഷേത്രം നിർമ്മിച്ചു. അവിടെ സാന്നിദ്ധ്യം ചെയ്യുന്ന ജഗദംബികയെ സകലമുനിശ്രേഷ്ഠന്മാരും

39. ത്രികാലം പരയാ ഭക്ത്യാ പുരശ്ചരണകർമ്മഭിഃ
അദ്യാപി യത്ര ദേവീ സാ പ്രാതർബാലാ തു ദൃശ്യതേ

ത്രിസന്ധ്യകളിലും പരമഭക്തിയോടു കൂടി പുരശ്ചരണാദികൾകൊണ്ടു പൂജിക്കുന്നു. ഇന്നും പ്രഭാതത്തിൽ അവിടെ ദേവിയെ ഒരു ബാലികാരൂപത്തിൽ കാണാം.

40. മദ്ധ്യാഹ്നേ യുവതീ വൃദ്ധാ സായംകാലേ തു ദൃശ്യതേ
തത്രൈകദാ സമായാതോ നാരാദോ മുനിസത്തമഃ

മദ്ധ്യാഹ്നസമയത്ത് യുവതിയായും സായംകാലത്ത് വൃദ്ധയായും കാണാൻ കഴിയും. ഒരിക്കൽ മുനിസത്തമനായ നാരദൻ അവിടെവന്നു ചേർന്നു.

41. രണയൻ മഹതീം ഗായൻ ഗായത്ര്യാഃ പരമാൻ ഗുണാൻ
നിഷസാദ സഭാമദ്ധ്യേ മുനീനാം ഭാവിതാത്മനാം

മഹതി എന്ന വീണയിൽ ഗായത്രിയുടെ പരമോന്നത ഗുണങ്ങളെ പാടിപ്പുകഴ്ത്തിക്കൊണ്ട് ഭാവിതാത്മാക്കളായ മുനിമാരുടെ സഭാമദ്ധ്യത്തിൽ ചെന്നിരുന്നു.

42. ഗൗതമാദിഭിരത്യുച്ചൈഃ പൂജിതഃ ശാന്തമാനസഃ
കഥാശ്ചകാര വിവിധാ യശസോ ഗൗതമസ്യ ച

ഗൗതമാദിമഹർഷിമാർ അത്യുത്തമമായ രീതിയിൽ അദ്ദേഹത്തെ പൂജിച്ചു. ശാന്തചിത്തനായ മുനി പല കഥകളും പറഞ്ഞു. അക്കൂട്ടത്തിൽ ഗൗതമന്റെ യശസ്സിനെയും സ്തുതിച്ചു പറഞ്ഞു.

43. ബ്രഹ്മർഷേ ദേവസദസി ദേവരാട് തവ യദ്യശഃ
ജഗൗ ബഹുവിധം സ്വച്ഛം മുനിപോഷണജം പരം

ബ്രഹ്മർഷേ, ദേവസദസ്സിൽവച്ച് ദേവാധിപനായ ഇന്ദ്രൻ, മുനിമാരെ സംരക്ഷിച്ചുപോരുന്ന അങ്ങയുടെ പാവന കീർത്തിയെപ്പററി പലവാറ് പ്രകീർത്തിക്കുകയുണ്ടായി.

44. ശ്രുത്വാ ശചീപതേർവാണീം ത്വാം ദ്രഷ്ടുമഹമാഗതഃ
ധന്യോഽസി ത്വം മുനിശ്രേഷ്ഠ, ജഗദംബാപ്രസാദതഃ

ദേവേന്ദ്രൻ പറഞ്ഞതു കേട്ടിട്ട് ഞാൻ അങ്ങയെ ഒന്നു നേരിട്ട് കാണാൻ വന്നതാണ്. ഹേ മുനിശ്രേഷ്ഠ, ജഗദംബാപ്രസാദത്താൽ അങ്ങ് അത്യന്തം ധന്യൻ തന്നെ.

45. ഇത്യുക്ത്വാ മുനിവര്യം തം ഗായത്രീസദനം യയൗ
ദദർശ ജഗദംബാം താം പ്രേമോൽഫുല്ലവിലോചനഃ

ഇങ്ങനെ ആ മഹർഷീശ്വരനോടു പറഞ്ഞിട്ട് ഗായത്രീക്ഷേത്രത്തിലേക്കു പോയി. ഭക്തിയാൽ വികസിച്ച കണ്ണുകൾകൊണ്ട് ജഗദംബയെ വീക്ഷിച്ചു.

46. തുഷ്ടാവ വിധിവദ്ദേവീം ജഗാമ ത്രിദിവം പുനഃ
അഥ തത്ര സ്ഥിതാ യേ തേ ബ്രാഹ്മണാ മുനിപോഷിതാഃ

വിധിപ്രകാരം ദേവിയെ സ്തുതിച്ചിട്ട് വീണ്ടും ദേവലോകത്തേക്കു പോയി.അപ്പോൾ ഗൗതമന്റെ പരിരക്ഷയിൽ അവിടെ കഴിഞ്ഞിരുന്ന ബ്രാഹ്മണർ,

47. ഉത്കർഷം തു മുനേഃ ശ്രുത്വാഽസൂയയാ ഖേദമാഗതാഃ
യഥാഽസ്യ ന യശോ ഭൂയാത് കർത്തവ്യം സർവഥൈവ ഹി

ഗൗതമന്റെ ഉൽക്കർഷത്തെപ്പററികേട്ട് അസൂയകൊണ്ട് അത്യധികം ഖിന്നരായിത്തീർന്നു. അദ്ദേഹത്തിന്റെ കീർത്തിയെ കെടുത്തുംവണ്ണം എന്തെങ്കിലും ചെയ്യണം;

48. കാലേ സമാഗതേ പശ്ചാദിതി സർവൈസ്തു നിശ്ചിതം
തതഃ കാലേന കിയതാഽപ്യഭൂദ് വൃഷ്ടിർധരാതലേ

കാലം ഒത്തുവരുമ്പോൾ എന്ന് എല്ലാവരും കൂടി തീരുമാനിച്ചു.അങ്ങനെ ഏതാനും കാലം കഴിഞ്ഞു. ഭൂമിയിൽ മഴയുണ്ടായി.

49. സുഭിക്ഷമഭവത്സർവദേശേഷു നൃപസത്തമ
ശ്രുത്വാ വാർത്താം സുഭിക്ഷസ്യ മിളിതാഃ സർവബാഡവാഃ

സർവദേശങ്ങളിലും സുഭിക്ഷതനിറഞ്ഞു. എങ്ങും സുഭിക്ഷമാണെന്ന് കേട്ടപ്പോൾ അവിടെ യുണ്ടായിരുന്ന ബ്രാഹ്മണരെല്ലാം ഒത്തുകൂടി.

50. ഗൗതമം ശപ്തുമുദ്യോഗം ഹാ ഹാ രാജൻ പ്രചക്രിരേ
ധന്യൗ തേഷാം ച പിതരൗ യയോരുത്പത്തിരീദൃശീ

ഗൗതമനെ ശപിക്കാൻ – ഹാ കഷ്ടം! – ഒരുമ്പെട്ടു. ഇങ്ങനെയുള്ളവരുടെ പിതാക്കന്മാരായി ജനിച്ച വരുടെ ധന്യതയെപ്പററി എന്തുപറയാൻ.

51. കാലസ്യ മഹിമാ രാജൻ വക്തും കേന ഹി ശക്യതേ
ഗൗർനിർമിതാ മായയൈകാ മുമുർഷുർജരതീ നൃപ

രാജാവേ, കാലത്തിന്റെ കരുത്തിനെപ്പററി ആർക്ക് പറയാൻ കഴിയും. ആ ബ്രാഹ്മണർ ചാവാറായ ഒരുതള്ളപ്പശുവിനെ മായകൊണ്ട് നിർമ്മിച്ചു.

52. ജഗാമ സാ ച ശാലയാം ഹോമകാലേ മുനേസ്തദാ
ഹുംഹും ശബ്ദൈർ വാരിതാ സാ പ്രാണാംസ്തത്യാജ തൽക്ഷണേ

ഹോമം നടന്നുകൊണ്ടിക്കുന്ന അവസരത്തിൽ അത് ഹോമശാലയിലേയ്ക്കു കടന്നുചെന്നു. അതുകണ്ടപ്പോൾ ഗൗതമൻ അതിനെ ഹും ഹും എന്നുപറഞ്ഞ് വിലക്കി. ആക്ഷണം ആ പശു താഴെ വീണു ചത്തു.

53. ഗൗർഹതാനേന ദുഷ്ടേനേത്യേവം തേ ചുക്രുശുർദ്വിജാഃ
ഹോമം സമാപ്യ മുനിരാട് വിസ്മയം പരമം ഗതഃ

ഈ ദുഷ്ടനായ ഗൗതമൻ 'പശുവിനെ കൊന്നേ' എന്ന് ആ ബ്രാഹ്മണരെല്ലാവരും കൂടി വിളിച്ചു കൂവി. ഗൗതമൻ വേഗം ഹോമം പൂർത്തിയാക്കി. അദ്ദേഹത്തിന് അദ്ഭുതം തോന്നി.

54. സമാധിമീലിതാക്ഷഃ സംശ്ചിന്തയാമാസ കാരണം
കൃതം സർവം ദ്വിജൈരേതദിതി ജ്ഞാത്വാ തദൈവ സഃ

സമാധിയിൽ കണ്ണടച്ചിരുന്ന് അദ്ദേഹം അതിന്റെ കാരണം അന്വേഷിച്ചു. ഇതൊക്കെ അവിടെ തന്റെ സംരക്ഷണയിൽ കഴിയുന്ന ബ്രാഹ്മണർ ചെയ്ത പണിയാണെന്ന് മനസ്സിലാക്കിയ അദ്ദേഹത്തിനു പെട്ടെന്ന്,

55. ദധാര കോപം പരമം പ്രളയേ രുദ്രകോപവത്
ശശാപ ച ഋഷീൻ സർവാൻ കോപസംരക്തലോചനഃ

പ്രളയകാലത്തെ രുദ്രന്റേതുപോലുള്ള കോപമുണ്ടായി. കോപത്താൽ കണ്ണുകലങ്ങിച്ചുമന്ന അദ്ദേഹം ബ്രാഹ്മണരെ മുഴുവൻ ശപിച്ചു.

56. വേദമാതരി ഗായത്ര്യാം തദ്ധ്യാനേ തന്മനോർജപേ
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

വേദമാതാവായ ഗായത്രിയിലും അതിന്റെ ധ്യാനമന്ത്രജപാദികളിലും നീചബ്രാഹ്മണരേ നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

57. വേദേ വേദോക്തയജ്ഞേഷു തദ്വാർത്താസു തഥൈവ ച
ഭവതാനുന്മുഖാ യൂയം സർവ്വദാ ബ്രാഹ്മണാധമാഃ

വേദത്തിലും വേദോക്തയാഗങ്ങളിലും അതിനെ സംബന്ധിച്ച വാർത്തകളിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

58. ശിവേ ശിവസ്യ മന്ത്രേ ച ശിവശാസ്ത്രേ തഥൈവ ച
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

ശിവനിലും ശിവമന്ത്രത്തിലും ശിവശാസ്ത്രത്തിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

59. മൂലപ്രകൃത്യാഃ ശ്രീദേവ്യാസ്തദ്ധ്യാനേ തത്കഥാസു ച
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

മൂലപ്രകൃതിയായ ശ്രീദേവിയുടെ കഥകളിലും ധ്യാനത്തിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

60. ദേവീമന്ത്രേ തഥാ ദേവ്യാഃ സ്ഥാനേ/നുഷ്ഠാനകർമ്മണി
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

ദേവീമന്ത്രത്തിലും ദേവീക്ഷേത്രത്തിലെ അനുഷ്ഠാനകർമ്മങ്ങളിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

61. ദേവ്യുത്സവദിദൃക്ഷായാം ദേവീനാമാനുകീർത്തനേ
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

ദേവിയുടെ ഉത്സവം കാണുന്നതിലും ദേവീനാമം കീർത്തിക്കുന്നതിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

62. ദേവീഭക്തസ്യ സാന്നിദ്ധ്യേ ദേവീഭക്താർച്ചനേ തഥാ
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

ദേവീഭക്തൻമാരുടെ സാന്നിദ്ധ്യത്തിലും ദേവീഭക്താർച്ചനത്തിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

63. ശിവോത്സവദിദൃക്ഷായാം ശിവഭക്തസ്യ പൂജനേ
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

ശിവോത്സവം കാണുന്നതിലും ശിവഭക്തൻമാരെ പൂജിക്കുന്നതിലും നീചബ്രാഹ്മണരേ, നിങ്ങൾ വിമുഖരായിത്തീരട്ടെ.

64. രുദ്രാക്ഷേ ബില്വപത്രേ ച തഥാ ശുദ്ധേ ച ഭസ്മനി
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

രുദ്രാക്ഷത്തിലും ബില്വദളത്തിലും അതുപോലെ ശുദ്ധഭസ്മത്തിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

65. ശ്രൗതസ്മാർത്തസദാചാരേ ജ്ഞാനമാർഗ്ഗേ തഥൈവ ച
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

ശ്രുതിസ്മൃതിസദാചാരങ്ങളിലും അതുപോലെ ജ്ഞാനമാർഗ്ഗങ്ങളിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

66. അദ്വൈതജ്ഞാനനിഷ്ഠായാം ശാന്തിദാന്ത്യാദിസാധനേ
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

അദ്വൈതജ്ഞാനനിഷ്ഠയിലും ശമദമാദിസാധനകളിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

67. നിത്യകർമ്മാദ്യനുഷ്ഠാനേഽഗ്നിഹോത്രാദിസാധനേ
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

നിത്യകർമ്മാനുഷ്ഠാനങ്ങളിലും അഗ്നിഹോത്രാദി കർമ്മങ്ങളിലും നീച ബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

68. സ്വാധ്യായാധ്യയനേ ചൈവ തഥാ പ്രവചനേപി ച
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

സ്വാധ്യായാധ്യയനങ്ങളിലും പ്രവചനത്തിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

69. ഗോദാനാദിഷു ദാനേഷു പിതൃശ്രാദ്ധേഷു ചൈവ ഹി
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

ഗോദാനം തുടങ്ങിയ ദാനങ്ങളിലും പിതൃശ്രാദ്ധങ്ങളിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടെ.

70. കൃച്ഛ്രചാന്ദ്രായണേ ചൈവ പ്രായശ്ചിത്തം തഥൈവ ച
ഭവതാനുന്മുഖാ യൂയം സർവദാ ബ്രാഹ്മണാധമാഃ

കൃച്ഛ്രചാന്ദ്രായണവ്രതത്തിലും പ്രായശ്ചിത്തത്തിലും നീചബ്രാഹ്മണരേ, നിങ്ങൾ സർവദാ വിമുഖരായിത്തീരട്ടേ.

71. ശ്രീദേവീഭിന്ന ദേവേഷു ശ്രദ്ധാഭക്തിസമന്വിതാഃ
ശംഖചക്രാദ്യങ്കിതാശ്ച ഭവത ബ്രാഹ്മണാധമാഃ

ശ്രീദേവി ഒഴികെയുള്ള ദേവന്മാരിൽ ശ്രദ്ധാഭക്തികൾ ഉള്ളവരും ശംഖചക്രാദി മുദ്രാങ്കിതരുമായി ഭവിക്കട്ടെ, നീചബ്രാഹ്മണരായ നിങ്ങൾ.

72. കാപാലികമതാസക്താ ബൗദ്ധശാസ്ത്രരതാഃ സദാ
പാഖണ്ഡാചാരനിരതാ ഭവത ബ്രാഹ്മണാധമാഃ

നീചബ്രാഹ്മണരേ, നിങ്ങൾ കാപാലികമതാസക്തരും ബൗദ്ധശാസ്ത്രതത്പരരും നാസ്തികാചാര നിരതരുമായി ഭവിക്കട്ടെ.

73. പിതൃമാതൃസുതഭ്രാതൃകന്യാവിക്രയിണസ്തഥാ
ഭാര്യാവിക്രയിണസ്തദ്വദ് ഭവത ബ്രാഹ്മണാധമാഃ

നീചബ്രാഹ്മണരേ, നിങ്ങൾ പിതാവ്, മാതാവ്, ഭ്രാതാവ്, സുതൻ, സുതാ എന്നിവരെ വില്ക്കുന്നവരും ഭാര്യയെ വില്ക്കുന്നവരുമായി ഭവിക്കട്ടെ.

74. വേദവിക്രയിണസ്തദ്വത്തീർത്ഥവിക്രയിണസ്തഥാ
ധർമ്മവിക്രയിണസ്തദ്വദ് ഭവത ബ്രാഹ്മണാധമാഃ

നീചബ്രാഹ്മണരേ, നിങ്ങൾ വേദം വില്ക്കുന്നവരും അതുപോലെ തീർത്ഥം വില്ക്കുന്നവരും ധർമ്മം വില്ക്കുന്നവരുമായിത്തീരട്ടെ.

75. പാഞ്ചരാത്രേ കാമശാസ്ത്രേ തഥാ കാപാലികേ മതേ
ബൗദ്ധേ ശ്രദ്ധായുതാ യൂയം ഭവത ബ്രാഹ്മണാധമാഃ

നീചബ്രാഹ്മണരേ, നിങ്ങൾ പാഞ്ചരാത്രത്തിലും കാമശാസ്ത്രത്തിലും കാപാലികമതത്തിലും ബൗദ്ധമതത്തിലും ശ്രദ്ധയുള്ളവരായിത്തീരട്ടെ.

76. മാതൃകന്യാഗാമിനശ്ച ഭഗിനീഗാമിനസ്തഥാ
പരസ്ത്രീലമ്പടാഃ സർവേ ഭവത ബ്രാഹ്മണാധമാഃ

നീചബ്രാഹ്മണരേ, നിങ്ങളെല്ലാം മാതാവിനെയും മകളെയും പ്രാപിക്കുന്നവരും ഭഗിനിയെ പ്രാപിക്കുന്നവരും പരസ്ത്രീലമ്പടന്മാരുമായി ഭവിക്കട്ടെ.

77. യുഷ്മാകം വംശജാതാശ്ച സ്ത്രിയശ്ച പുരുഷാസ്തഥാ
മദ്ദത്തശാപദഗ്ദ്ധാസ്തേ ഭവിഷ്യന്തി ഭവത്സമാഃ

നിങ്ങളുടെ വംശത്തിൽ ജനിച്ച സ്ത്രീകളും പുരുഷന്മാരും ഞാൻ നൽകിയ ശാപത്താൽ ദഹിച്ച് നിങ്ങൾക്കു തുല്യരായിത്തീരും.

78. കിം മയാ ബഹുനോക്തേന മൂലപ്രകൃതിരീശ്വരീ
ഗായത്രീ പരമാ ഭൂയാദ്യുഷ്മാസു ഖലു കോപിതാ

അധികം എന്തിനു പറയുന്നു! മൂലപ്രകൃതിയായ ഈശ്വരിയുടെ, പരമശ്രേഷ്ഠയായ ഗായത്രീദേവിയുടെ കോപം നിങ്ങളിൽ പതിക്കുകതന്നെ ചെയ്യും.

79. അന്ധകൂപാദി കുണ്ഡേഷു യുഷ്മാകം സ്യാത്സദാ സ്ഥിതിഃ

അന്ധകൂപാദി നരകങ്ങളിലായിരിക്കും സദാ നിങ്ങളുടെ വാസം.

## വ്യാസ ഉവാച

വാഗ്ദണ്ഡമീദൃശം കൃത്വാപ്യുപസ്പൃശ്യ ജലം തതഃ

ഇപ്രകാരം വാക്കുകൊണ്ട് ശാപം നൽകിയിട്ട് ജലം എടുത്ത് ആചമിച്ചു.

80. ജഗാമ ദർശനാർത്ഥം ച ഗായത്ര്യാഃ പരമോത്സുകഃ
പ്രണനാമ മഹാദേവീം സാഽപി ദേവീ പരാത്പരാ

പിന്നെ, ഗായത്രീദേവിയെ ദർശിക്കുന്നതിനുള്ള ഔൽസുക്യത്തോടെ അവിടെ നിന്നു പോയി. മഹാദേവിയെ പ്രണമിച്ചു. പരാത്പരയായ ആ ദേവി,

81. ബ്രാഹ്മണാനാം കൃതിം ദൃഷ്ട്വാ സ്മയം ചിത്തേ ചകാര ഹ
അദ്യാപി തസ്യാ വദനം സ്മയയുക്തം ച ദൃശ്യതേ

ബ്രാഹ്മണരുടെ ദുശ്ചരിതം കണ്ട് ഉള്ളാലെ വിസ്മയം പൂണ്ടു. ഇന്നും ദേവിയുടെ വദനം വിസ്മയം പൂണ്ടാണ് ഇരിക്കുന്നത്.

82. ഉവാച മുനിവര്യം തം സ്മയമാന മുഖാംബുജാ
ഭുജംഗായാർപ്പിതം ദുഗ്ദ്ധം വിഷായൈവോപജായതേ

വിസ്മയാസ്യയായ ദേവി ആ മുനിശ്രേഷ്ഠനോടു പറഞ്ഞു: ''പാലുകൊടുത്താലും പാമ്പു വിഷമേ തരൂ.

83. ശാന്തിം കുരു മഹാഭാഗ കർമ്മണോ ഗതിരീദൃശീ
ഇതി ദേവീം പ്രണമ്യാഥ തതോഽഗാത് സ്വാശ്രമം പ്രതി

ഹേ മഹാഭാഗ, ശാന്തനായിരിക്കൂ. കർമ്മത്തിന്റെ ഗതി ഇപ്രകാരമാണ്''. അതുകേട്ട് ഗൗതമൻ ദേവിയെ നമസ്കരിച്ചിട്ട് തന്റെ ആശ്രമത്തിലേക്കു മടങ്ങി.

84. തതോ വിപ്രൈഃ ശാപദഗ്ദ്ധൈർ വിസ്മൃതാ വേദരാശയഃ
ഗായത്രീ വിസ്മൃതാ സർവൈസ്തദദ്ഭുതമിവാഭവത്

ശാപമേറ്റ വിപ്രന്മാർ വേദങ്ങളെല്ലാം മറന്നു. ഗായത്രിപോലും മറന്നതിൽ ഏവരും അദ്ഭുതപ്പെട്ടു.

85. തേ സർവേƒഥ മിളിത്വാ തു പശ്ചാത്താപയുതാസ്തഥാ
പ്രണേമുർമുനിവര്യം തം ദണ്ഡവത് പതിതാ ഭുവി

പിന്നെ, പശ്ചാത്താപവിവശരായ ബ്രാഹ്മണരെല്ലാം ഒത്തുചേർന്ന് ഗൗതമനെ സമീപിച്ചു. അവർ ആ മുനിപ്രവരനെ ദണ്ഡനമസ്കാരം ചെയ്തു.

86. നോചുഃ കിഞ്ചന വാക്യം തു ലജ്ജയാധോമുഖാഃ സ്ഥിതാഃ
പ്രസീദേതി പ്രസീദേതി പ്രസീദേതി പുനഃ പുനഃ

എഴുന്നേറ്റ് ഒരക്ഷരവും ഉരിയാടാതെ തലയും താഴ്ത്തി നിന്നു. പ്രസാദിക്കണേ, പ്രസാദിക്കണേ, പ്രസാദിക്കണേ എന്നിങ്ങനെ വീണ്ടും വീണ്ടും,

87. പ്രാർത്ഥയാമാസുരഭിതഃ പരിവാര്യ മുനീശ്വരം
കരുണാപൂർണ്ണഹൃദയോ മുനിസ്താൻ സമുവാച ഹ

മഹർഷിയുടെ ചുറ്റും കൂടിനിന്ന് പ്രാർത്ഥിക്കുകമാത്രം ചെയ്തു. കരുണാപൂർണ്ണനായ ഗൗതമ മഹർഷി അവരോടു പറഞ്ഞു:

88. കൃഷ്ണാവതാരപര്യന്തം കുംഭീപാകേ ഭവേത് സ്ഥിതിഃ
ന മേ വാക്യം മൃഷാ ഭൂയാദിതി ജാനീഥ സർവഥാ

കൃഷ്ണാവതാരകാലം വരെ കുംഭീപാകനരകത്തിൽ കിടക്കുവിൻ. എന്റെ വാക്ക് ഒരു വിധത്തിലും വെറുതേയാവില്ലെന്നു ധരിക്കണം.

89. തതഃ പരം കലിയുഗേ ഭുവി ജന്മ ഭവേദ്ധി വാം
മദുക്തം സർവമേതത്തു ഭവേദേവ ന ചാന്യഥാ

അതിനുശേഷം കലിയുഗത്തിൽ നിങ്ങൾ വീണ്ടും ഭൂമിയിൽ ജനിക്കും. ഞാൻ പറഞ്ഞതു പോലെ ഇതൊക്കെ നടക്കുമെന്നു തീർച്ചയാണ്; മറിച്ചാവില്ല.

90. മച്ഛാപസ്യ വിമോക്ഷാർത്ഥം യുഷ്മാകം സ്യാദ്യദീക്ഷണാ
തർഹി സേവ്യം സദാ സർവൈർ ഗായത്രീപദപങ്കജം

എന്റെ ശാപത്തിൽ നിന്ന് മുക്തികിട്ടണമെന്ന് നിങ്ങൾക്ക് ആഗ്രഹമുണ്ടെങ്കിൽ ഏവരും ഗായത്രീ ദേവിയുടെ പാദപങ്കജം ഭജിച്ചു കൊള്ളുവിൻ.

### വ്യാസ ഉവാച

91. ഇതി സർവാൻ വിസൃജ്യാഥ ഗൗതമോ മുനിസത്തമഃ
പ്രാരബ്ധമിതി മത്വാ തു ചിത്തേ ശാന്തിം ജഗാമ ഹ

എന്നിങ്ങനെ ഉപദേശിച്ചിട്ട് എല്ലാവരെയും പറഞ്ഞയച്ചു. പിന്നെ, മുനീശ്വരനായ ഗൗതമൻ, കർമ്മഫലം തന്നെ എന്ന വിചാരത്തോടെ ശാന്തചിത്തനായി.

92. ഏതസ്മാത് കാരണാദ്രാജൻ ഗതേ കൃഷ്ണേ തു ധീമതി
കലൗ യുഗേ പ്രവൃത്തേ തു കുംഭീപാകാത്തു നിർഗതാഃ

രാജാവേ, ഇങ്ങനെ ഒരു ശാപം ഉള്ളതു നിമിത്തമാണ്, ജ്ഞാനസ്വരൂപനായ കൃഷ്ണൻ ഇവിടം വിട്ടു വൈകുണ്ഠത്തിലേക്കു പോയതിനെത്തുടർന്ന് ആഗതമായ കലികാലത്ത് കുംഭീപാകത്തിൽ നിന്ന്,

**93. ഭുവി ജാതാ ബ്രാഹ്മണാശ്ച ശാപദഗ്ദ്ധാഃ പുരാ തു യേ**
**സന്ധ്യാത്രയവിഹീനാശ്ച ഗായത്രീഭക്തിവർജിതാഃ**

പണ്ടു ശാപശപ്തരായി കിടന്ന ബ്രാഹ്മണർ ഭൂമിയിൽ വന്നു ജനിച്ചത്. അവർ, ത്രിസന്ധ്യ അനുഷ്ഠിക്കാത്തവരും ഗായത്രിയിൽ ഭക്തിയില്ലാത്തവരും,

**94. വേദഭക്തിവിഹീനാശ്ച പാഖണ്ഡമതഗാമിനഃ**
**അഗ്നിഹോത്രാദിസത്കർമ്മസ്വധാസ്വാഹാ വിവർജിതാഃ**

വേദഭക്തിയില്ലാത്തവരും നിരീശ്വരമതം അനുസരിക്കുന്നവരും അഗ്നിഹോത്രാദി സൽക്കർമ്മങ്ങളും ശ്രാദ്ധഹോമാദികളും ഇല്ലാത്തവരും

**95. മൂലപ്രകൃതിമവ്യക്താം നൈവ ജാനന്തി കർഹിചിത്**
**തപ്തമുദ്രാങ്കിതാഃ കേചിത് കാമാചാരരതാഃ പരേ**

മൂലപ്രകൃതിയെ ഒരു തരത്തിലും അറിയാത്തവരുമാണ്. അവരിൽ ചിലർ ദേഹത്ത് മുദ്രകുത്തുന്നു. മറ്റുചിലർ സ്വേച്ഛാചാരികളാണ്.

**96. കാപാലികാഃ കൗളികാശ്ച ബൗദ്ധാ ജൈനാസ്തഥാപരേ**
**പണ്ഡിതാ അപി തേ സർവേ ദുരാചാരപ്രവർത്തകാഃ**

കാപാലികന്മാരും കൗളന്മാരും ബൗദ്ധന്മാരുമാണ് മറ്റുചിലർ. അവരിൽ പണ്ഡിതന്മാരും ഉണ്ട്. എന്നാൽ എല്ലാവരും ദുരാചാരികളാണ്;

**97. ലമ്പടാഃ പരദാരേഷു ദുരാചാരപരായണാഃ**
**കുംഭീപാകം പുനഃ സർവേ യാസ്യന്തി നിജകർമഭിഃ**

പരദാരങ്ങളിൽ ഭ്രമിക്കുന്നവരും ദുരാചാര തത്പരരുമാണ്. തങ്ങളുടെ കർമ്മഫലമായി അവർ വീണ്ടും കുംഭീപാകത്തിലേക്കുതന്നെ പോകും.

**98. തസ്മാത് സർവാത്മനാ രാജൻ സംസേവ്യാ പരമേശ്വരീ**
**ന വിഷ്ണൂപാസനാ നിത്യാ ന ശിവോപാസനാ തഥാ**

അതിനാൽ മഹാരാജാവേ, പരമേശ്വരിയെത്തന്നെ സേവിക്കണം. വിഷ്ണുപാസനയോ ശിവോപാസനയോ നിത്യമല്ല.

**99. നിത്യാ ചോപാസനാ ശക്തേർയാം വിനാ തു പതത്യധഃ**
**സർവമുക്തം സമാസേന യത്പൃഷ്ടം തത്ത്വയാനഘ**

നിത്യമായിട്ടുള്ളത് ശക്ത്യുപാസന ഒന്നുമാത്രമാണ്. അതില്ലെങ്കിൽ അധ:പതിക്കുതന്നെ ചെയ്യും. നിഷ്പാപനായ രാജാവേ, അങ്ങ് ചോദിച്ചതെന്തോ അതൊക്കെ ഞാൻ ചുരുക്കിപ്പറഞ്ഞു കഴിഞ്ഞു.

**100. അതഃ പരം മണിദ്വീപവർണനം ശൃണു സുന്ദരം**
**യത്പരം സ്ഥാനമാദ്യായാ ഭുവനേശ്യാ ഭവാരണേഃ**

ഇനി സുന്ദരമായ മണിദ്വീപിന്റെ വർണ്ണനം കേട്ടുകൊള്ളുക സംസാര ദു:ഖത്തെ കെടുത്തുന്ന ആദ്യയായ ഭുവനേശ്വരിയുടെ പരമമായ സ്ഥാനമാണ് അത്.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ

നവമോഽദ്ധ്യായഃ

# അഥ ദശമോ$f$ദ്ധ്യായഃ

## വ്യാസ ഉവാച

1. **ബ്രഹ്മലോകാദൂർദ്ധ്വഭാഗേ സർവലോകോ$f$സ്തി യഃ ശ്രുതഃ**
**മണിദ്വീപഃ സ ഏവാസ്തി യത്ര ദേവീ വിരാജതേ**

ബ്രഹ്മലോകത്തിന് മുകളിലായി പ്രസിദ്ധമായ സർവലോകം സ്ഥിതിചെയ്യുന്നു. ദേവി വിരാജിച്ചരുളുന്ന മണിദ്വീപം അതാണ്.

2. **സർവസ്മാദധികോ യസ്മാത് സർവലോകസ്തതഃ സ്മൃതഃ**
**പുരാ പരാംബയൈവായം കല്പിതോ മാനസേച്ഛയാ**

സർവലോകങ്ങളിലും വച്ച് ഉത്തമമായതിനാൽ അത് സർവലോകമെന്നു കീർത്തിക്കപ്പെടുന്നു. പരാശക്തിയായ ജഗദംബിക സ്വേച്ഛയാ പണ്ടേ കല്പിച്ചുണ്ടാക്കിയതാണ് അത്.

3. **സർവാദൗ നിജവാസാർത്ഥം പ്രകൃത്യാ മൂലഭൂതയാ**
**കൈലാസാദധികോ ലോകോ വൈകുണ്ഠാദപി ചോത്തമഃ**

സർവത്തിന്റേയും ആദിയിൽ സ്വവാസാർത്ഥം മൂലപ്രകൃതി സൃഷ്ടിച്ച ഇത് കൈലാസത്തെക്കാളും വൈകുണ്ഠത്തെക്കാളും ഉത്തമമാണ്.

4. **ഗോലോകാദപി സർവസ്മാത് സർവലോകോധികഃ സ്മൃതഃ**
**നൈതത്സമം ത്രിലോക്യാം തു സുന്ദരം വിദ്യതേ ക്വചിത്**

ഗോലോകത്തെക്കാളും മറ്റെല്ലാറ്റിനെക്കാളും ഉത്തമമായ ലോകമാണ് സർവലോകം എന്നു പ്രസിദ്ധമാണ്. ഇതിനെക്കാൾ സുന്ദരമായ മറ്റൊരു ലോകം മുപ്പാരിലുമില്ല.

5. **ഛത്രീഭൂതം ത്രിജഗതോ ഭവസന്താപനാശകം**
**ഛായാഭൂതം തദേവാസ്തി ബ്രഹ്മാണ്ഡാനാം തു സത്തമ**

മൂന്നുലോകത്തിന്റേയും സംസാരതാപം അകറ്റുന്നതിന് തണൽ വിരിച്ചു കൊണ്ട് ബ്രഹ്മാണ്ഡങ്ങളുടെ വെൺകൊറ്റക്കുട പോലെ ഈ ലോകം സ്ഥിതി ചെയ്യുന്നു.

6. **ബഹുയോജനവിസ്തീർണ്ണോ ഗംഭീരസ്താവദേവ ഹി**
**മണിദ്വീപസ്യ പരിതോ വർത്തതേ തു സുധോദധിഃ**

മണിദ്വീപത്തിനു ചുറ്റുമായി ബഹുയോജനവിസ്താരവും അതിനുതക്ക ഗാംഭീര്യവുമുള്ള സുധാസമുദ്രം സ്ഥിതിചെയ്യുന്നു.

7. **മരുത്സംഘട്ടനോത്കീർണ്ണതരംഗശതസംകുലഃ**
**രത്നാച്ഛവാലുകായുക്തോ ഝഷശംഖസമാകുലഃ**

കാറ്റടിച്ച് ഇളകിമറിയുന്ന നൂറുകണക്കിന് തിരമാലകളും രത്നങ്ങളും മത്സ്യങ്ങളും ശംഖുകളും സ്വച്ഛമായ മണൽത്തിട്ടകളും

8. **വീചീസംഘർഷസംജാതലഹരീകണശീതളഃ**
**നാനാധ്വജസമായുക്തനാനാപോതഗതാഗതൈഃ**

തിരകൾ ഇളകിത്തിമിർക്കുന്നതുമൂലം തെറിച്ചുവീഴുന്ന ജലകണങ്ങളുടെ ശീതളിമയോടും പലതരം കൊടിനാട്ടി അങ്ങോട്ടുമിങ്ങോട്ടും പായുന്ന ഓടങ്ങളോടും കൂടി

9. **വിരാജമാനഃ പരിതസ്തീരരത്നദ്രുമോ മഹാൻ**
**തദുത്തരമയോധാതുനിർമ്മിതോ ഗഗനേ തതഃ**

വിരാജിക്കുന്ന അതിന്റെ തീരം രത്നവൃക്ഷ നിബിഡമായ വനമാണ്. അതിനപ്പുറത്തായി ഇരുമ്പു കൊണ്ട് ആകാശം മുട്ടുമാറ് നിർമ്മിച്ചതും.

10. **സപ്തയോജനവിസ്തീർണ്ണഃ പ്രാകാരോ വർത്തതേ മഹാൻ**
**നാനാശസ്ത്രപ്രഹരണാ നാനായുദ്ധവിശാരദാഃ**

ഏഴു യോജന വിസ്താരമുള്ളതുമായ ഒരു വലിയ കോട്ടയുണ്ട്. നാനാതരം ആയുധങ്ങൾ പ്രയോഗിക്കാൻ സമർത്ഥരും നാനാവിധയുദ്ധമുറകളിൽ വിദഗ്ദ്ധരുമായ,

11. **രക്ഷകാ നിവസന്ത്യത്ര മോദമാനാഃ സമന്തതഃ**
**ചതുർദ്വാരസമായുക്തോ ദ്വാരപാലശതാന്വിതഃ**

കാവൽക്കാർ സന്തുഷ്ടരായി ആ കോട്ടയ്ക്കു ചുറ്റും കാവൽ നിൽക്കുന്നു. നാലു വാതിലുകളുള്ള അതിന്റെ ഓരോ വാതിൽക്കലും നൂറുകണക്കിന് കാവൽക്കാരുണ്ട്.

12. **നാനാഗണൈഃ പരിവൃതോ ദേവീഭക്തിയുതൈർ നൃപ**
**ദർശനാർത്ഥം സമായാന്തി യേ ദേവാ ജഗദീശിതുഃ**

ജഗദീശ്വരിയെ ദർശിക്കാൻ വേണ്ടി ദേവീഭക്തരായ നാനാഗണങ്ങളോടുകൂടി വന്നുചേരുന്ന ദേവന്മാരുടെ

13. **തേഷാം ഗണാ വസന്ത്യത്ര വാഹനാനി ച തത്ര ഹി**
**വിമാനശതസംഘർഷഘണ്ടാസ്വനസമാകുലഃ**

സംഘവും അവരുടെ വാഹനങ്ങളും അവിടെ കാണാം. നൂറുകണക്കിനു വിമാനങ്ങളുടെ ഇരമ്പലും മണിയൊച്ചയും

14. **ഹയഹേഷാഖുരാഘാതബധിരീകൃതദിങ്മുഖഃ**
**ഗണൈഃ കിലകിലാരാവൈർവേത്രഹസ്തൈശ്ച താഡിതാഃ**

കുതിരകളുടെ ചെനപ്പും കുളമ്പടി ശബ്ദവും കൊണ്ട് ചെവിയടപ്പിക്കുന്നതാണ് ആ സ്ഥലം. ചൂരൽ കൈയിലേന്തി പിറുപിറുത്തുകൊണ്ട് അടിച്ചൊതുക്കി നിയന്ത്രിച്ചു നിർത്തുന്നതിൽ വ്യാപൃതരായ

15. **സേവകാ ദേവസംഘാനാം ഭ്രാജന്തേ തത്ര ഭൂമിപ**
**തസ്മിൻ കോലാഹലേ രാജൻ ന ശബ്ദഃ കേനചിത്കചിത്**

ദേവസേവകന്മാരെ അവിടെങ്ങും കാണാം. രാജാവേ, ആ കോലാഹലത്തിനിടയ്ക്ക് ആർക്കും ഒരു ശബ്ദവും

16. **കസ്യചിച്ഛ്രൂയതേഽത്യന്തം നാനാധ്വനിസമാകുലേ**
**പദേ പദേ മിഷ്ടവാരി പരിപൂർണ്ണസരാംസി ച**

ആരുടേതെന്ന് തിരിച്ചറിയാൻ കഴിയുകയില്ല. അത്രമാത്രം ശബ്ദമുഖരിതമാണ് ആ പ്രദേശം. അവിടെയെല്ലാം അടുത്തടുത്ത് അമൃതതുല്യമായ ജലം നിറഞ്ഞ സരസ്സുകൾ ഉണ്ട്.

17. വാടികാ വിവിധാ രാജൻ രത്നദ്രുമവിരാജിതാഃ
തദുത്തരം മഹാസാരധാതുനിർമ്മിതമണ്ഡലഃ

രാജാവേ, രത്നദ്രുമങ്ങൾ വിരാജിക്കുന്ന വിവിധോദ്യാനങ്ങളും അവിടെ കാണാം. അതിനപ്പുറത്തായി ഓടുകൊണ്ടു കോട്ടകെട്ടി വേർതിരിച്ചിരിക്കുന്ന പ്രദേശമാണ്.

18. ശാലോഽപരോ മഹാനസ്തി ഗഗനസ്പർശി യച്ഛിരഃ
തേജസാസ്യാ ച്ഛതഗുണഃ പൂർവശാലാദയം പരഃ

വാനോടുരുമ്മുമാറ് ഉയരത്തിലുള്ള മറ്റൊരു വലിയ കോട്ടയാണ് അത്. ആദ്യം പറഞ്ഞ കോട്ടയെക്കാൾ നൂറുമടങ്ങ് തിളക്കമുണ്ട് അതിന്.

19. ഗോപുരദ്വാരസഹിതോ ബഹുവൃക്ഷസമന്വിതഃ
യാ വൃക്ഷജാതയഃ സന്തി സർവാസ്താസ്തത്ര സന്തി ച

ഗോപുരദ്വാരങ്ങളും അനേകം വൃക്ഷങ്ങളും അവിടെയുണ്ട്. ഏതെല്ലാം വൃക്ഷജാതികളുണ്ടോ അവയെല്ലാം അവിടെ കാണാം.

20. നിരന്തരം പുഷ്പയുതാഃ സദാഫല സമന്വിതാഃ
നവപല്ലവസംയുക്താഃ പരസൗരഭസങ്കുലാഃ

നിരന്തരം പുഷ്പിക്കുന്നവയാണ് ആ വൃക്ഷങ്ങൾ. അവയിൽ എന്നും കായ്കളും കാണാം. എന്നും അവ തളിരണിഞ്ഞിരിക്കും. പൂമ്പൊടിയുടെ മണം ഉതിർത്തുകൊണ്ടു വിരാജിക്കുന്നു.

21. പനസാ ബകുളാ ലോധ്രാ കർണികാരാശ്ച ശിംശപാഃ
ദേവദാരുകാഞ്ചനാരാ ആമ്രാശ്ചൈവ സുമേരവഃ

പ്ലാവ്, ഇലഞ്ഞി, പച്ചോറ്റി, കർണികാരം, ശിംശപം, ദേവദാരു, പൂപ്പാതിരി, നാരകം, .തേന്മാവ്, സുമേരു

22. ലികുചാ ഹിംഗുലാശ്ചൈലാ ലവംഗാഃ കട്ഫലാസ്തഥാ
പാടലാ മുചുകുന്ദാശ്ച ഫലിന്യോ ജഘനേഫലാഃ

പുളിയഞ്ചീര, ഓടൽമരം, ചൈലമരം, ഇലവർങം, കുമ്പിൾ, പതിരിമരം, മുചുകുന്ദം (ചെമ്പകം പോലൊരു മരം) ഫലങ്ങൾ ധാരാളമുള്ള പേയത്തി,

23. താലാസ്തമാലാഃ സാലാശ്ച കംകോലാ നാഗഭദ്രകാഃ
പുന്നാഗാഃ പീലവഃ സാലകാ വൈ കർപ്പൂരശാഖിനഃ

കരിമ്പന, പച്ചിലമരം, പയിൻ, കക്കോലമരം, നാഗപ്പൂമരം, പെരുമുത്തങ്ങ, പുന്നമരം, ഉകുമരം, സാലകം, കർപ്പൂരമരം,

24. അശ്വകർണ്ണാ ഹസ്തികർണ്ണാസ്താലപർണ്ണാശ്ച ദാഡിമാഃ
ഗണികാ ബന്ധുജീവാശ്ച ജംബീരാശ്ച കുരണ്ഡകാഃ

മരുത്, ആവണക്ക്, ചീറ്റീന്തൽ, താളിമാതളം, എരുക്ക്, ഉച്ചമലരി, ചെറുനാരകം, പൊൻകുറുഞ്ഞി,

25. ചാമ്പേയാ ബന്ധുജീവാശ്ച തഥാ വൈ കനകദ്രുമാഃ
സാലാഗുരുദ്രുമാശ്ചൈവ തഥാ ചന്ദനപാദപാഃ

ചമ്പകം, ഉച്ചമലരി, നാഗപ്പൂമരം, പൂമരുത്, അകിൽ അതുപോലെ ചന്ദനമരം,

26. ഖർജൂരാ യുഥികാസ്താലപർണ്യശ്ചൈവ തഥേക്ഷവഃ
ക്ഷീരവൃക്ഷാശ്ച ഖദിരാശ്ചിംചാഭല്ലാതകാസ്തഥാ

ഈന്തത്ത, കുറുമുഴിമുല്ല, ചീറ്റിന്തൽ, കരിമ്പ്, പാൽവൃക്ഷം, കരിങ്ങാലി, പുളിമരം, ചേർമരം

27. രുചകാഃ കുടജാ വൃക്ഷാ ബില്വവൃക്ഷാസ്തഥൈവ ച
തുളസീനാം വാനന്യേവം മല്ലികാനാം തഥൈവ ച

മാതളനാരകം, കുടകപ്പാലമരം, കൂവളം, തുളസി, മല്ലിക ഇവയുടെ കാടുകൾ,

28. ഇത്യാദിതരുജാതീനാം വനാന്യുപവനാനി ച
നാനാവാപീശതൈർയുക്താന്യേവം സന്തി ധരാധിപ

ഇങ്ങനെയുള്ള വൃക്ഷഭേദങ്ങളുടെ വനങ്ങളും പൂന്തോട്ടങ്ങളും പലതരം ജലാശയങ്ങളും ഉൾപ്പെടുന്നതാണ് ആ പ്രദേശം.

29. കോകിലാരാവസംയുക്താ ഗുഞ്ജദ്ഭ്രമരഭൂഷിതാഃ
നിര്യാസസ്രാവിണഃ സർവേ സ്നിഗ്ദ്ധച്ഛായാസ്തരൂത്തമാഃ

കുയിലുകളുടെ കൂജനവും വണ്ടുകളുടെ മൂളലുകളും കൊണ്ട് വിശിഷ്ടമാണ് അവിടം. കറയൊഴുകുന്നതും തണൽ വിരിക്കുന്നതുമാണ് അവിടെയുള്ള മരങ്ങളെല്ലാം.

30. നാനാഋതുഭവാ വൃക്ഷാ നാനാപക്ഷിസമാകുലാഃ
നാനാരസസ്രാവിണീഭിർനദീഭിരതിശോഭിതാഃ

നാനാഋതുക്കളിലും വന്നുകൂടുന്ന നാനാതരം പക്ഷികൾ നിറഞ്ഞ വൃക്ഷങ്ങളും നാനാരസങ്ങൾ പ്രവഹിപ്പിച്ചുകൊണ്ടിരിക്കുന്ന നദികളും ആ വനഭൂവിന് അഴകിയറ്റുന്നു.

31. പാരാവതശുകവ്രാതസാരികാപക്ഷമാരുതൈഃ
ഹംസപക്ഷസമുദ്ധൂതവാതവ്രാതൈശ്ചലദ്ദ്രുമം

മാടപ്രാവുകളുടെയും തത്തകളുടെയും മറ്റുകിളികളുടേയും ഹംസങ്ങളുടെയും ചിറകടിയാൽ ചലിക്കുന്ന കാറ്റുകൊണ്ട് ആ വനത്തിലെ മരങ്ങൾ ഇളകിയാടുന്നു.

32. സുഗന്ധഗ്രാഹിപവനപൂരിതം തദ്വനോത്തമം
സഹിതം ഹരിണീയൂഥൈർധാവമാനൈരിതസ്തതഃ

സുഗന്ധവാഹിനിയായ മന്ദാനിലൻ ആ വനത്തിലെങ്ങും നിറഞ്ഞുനിൽക്കുന്നു. അവിടവിടെ ഓടി നടക്കുന്ന മാൻകൂട്ടത്തെയും ആ വനത്തിൽ കാണാം.

33. നൃത്യദ്ബർഹികദംബസ്യ കേകാരാവൈഃ സുഖപ്രദൈഃ
നാദിതം തദ്വനം ദിവ്യം മധുസ്രാവി സമന്തതഃ

നൃത്തം ചെയ്യുന്ന മയിൽക്കൂട്ടത്തിന്റെ സുഖപ്രദമായ കേകാരവം, ദിവ്യവും ചുറ്റും തേനൊഴുകുന്നതുമായ ആ വനപ്രദേശത്തെവിടെയും മുഴങ്ങുന്നു.

34. കാംസ്യശാലാദുത്തരേ തു താമ്രശാലഃ പ്രകീർത്തിതഃ
ചതുരശ്രസമാകാര ഉന്നത്യാ സപ്തയോജനഃ

ഈ ഓടുകൊണ്ടുനിർമ്മിച്ചതായ കോട്ടയ്ക്ക് അപ്പുറത്തായിട്ടാണ് ഏഴു യോജനപൊക്കത്തിൽ ചതുരശ്രമായി നിർമ്മിച്ചിട്ടുള്ള പ്രസിദ്ധമായ ചെമ്പുകോട്ട.

35. ദ്വയോസ്തു ശാലായോർമദ്ധ്യേ സംപ്രോക്താ കല്പവാടികാ
യേഷാം തരൂണാം പുഷ്പാണി കാഞ്ചനാഭാനി ഭൂമിപ

രാജാവേ, ഈ രണ്ടു കോട്ടകൾക്കുമിടയ്ക്കായിട്ടുള്ള കല്പകവാടിയിലെ വൃക്ഷങ്ങളുടെ പൂക്കളെല്ലാം തങ്കനിറത്തിലുള്ളവയാണ്.

36. പത്രാണി കാഞ്ചനാഭാനി രക്തബീജഫലാനി ച
ദശയോജനഗന്ധോ ഹി പ്രസർപ്പതി സമന്തതഃ

അവയുടെ ഇലകളും ചുമന്നവിത്തും പഴങ്ങളുമെല്ലാം സ്വർണ്ണപ്രഭയുതിർക്കുന്നവയാണ്. പത്തു യോജന ചുറ്റളവിൽ അവയുടെ സുഗന്ധം വ്യാപിക്കുന്നു.

37. തദ്വനം രക്ഷിതം രാജൻ വസന്തേനർതുനാƒനിശം
പൂർണ്ണ സിംഹാസനാസീനഃ പുഷ്പച്ഛത്രവിരാജിതഃ

രാജാവെ, ആ വനം സദാ സംരക്ഷിച്ചുകൊണ്ടിരിക്കുന്നത് ഋതുരാജനായ വസന്തനാണ്. പുഷ്പ സിംഹാസനത്തിൽ പൂവെൺകൊറ്റക്കുട ചൂടി,

38. പുഷ്പഭൂഷാ ഭൂഷിതശ്ച പുഷ്പാസവവിഘൂർണിതഃ
മധുശ്രീർമാധവശ്രീശ്ച ദ്വേ ഭാര്യേ തസ്യ സമ്മതേ

പൂമാലയണിഞ്ഞ്, പൂന്തേൻനുകർന്നു മദമത്തനായി വിരാജിക്കുന്ന അദ്ദേഹത്തിന്റ രണ്ടു പത്നിമാരാണ് മധുശ്രീയും മാധവശ്രീയും.

39. ക്രീഡതഃ സ്മേരവദനേ സുമസ്തബകകന്ദുകൈഃ
അതീവ രമ്യം വിപിനം മധുസ്രാവി സമന്തതഃ

പുഞ്ചിരിതൂകിക്കൊണ്ട് അവർ പൂപ്പന്തെറിഞ്ഞുകളിക്കുന്നു. ചുറ്റും മധു പ്രവഹിക്കുന്ന ആ വനം അത്യന്തം രമ്യമാണ്.

40. ദശയോജനപര്യന്തം കുസുമാമോദവായുനാ
പൂരിതം ദിവ്യഗന്ധർവൈഃ സാംഗനൈർഗാനലോലുപൈഃ

പൂക്കളെ തഴുകി വരുന്ന ഇളംകാറ്റ് പത്തുയോജന ചുറ്റളവിൽ സുഗന്ധം പരത്തുന്നു. അംഗനമാരോടു കൂടി വിഹരിക്കുന്ന ദിവ്യഗന്ധർവന്മാരുടെ ഗാനവും,

41. ശോഭിതം തദ്വനം ദിവ്യം മത്തകോകിലനാദിതം
വസന്തലക്ഷ്മീസംയുക്തം കാമികാമപ്രവർദ്ധനം

മത്തകോകിലങ്ങളുടെ മധുരകൂജനവും ആ ദിവ്യവനത്തിന്റ ചാരുത വർധിപ്പിക്കുന്നു. വസന്ത ലക്ഷ്മിയുടെ വിഹാരരംഗമായ അത് കാമികളുടെ കാമങ്ങളെല്ലാം നിറവേറ്റുന്നു.

42. താമ്രശാലാദുത്തരത്ര സീസശാലഃ പ്രകീർത്തിതഃ
സമുച്ഛ്രായഃ സ്മൃതോƒപ്യസ്യ സപ്തയോജന സംഖ്യയാ

ചെമ്പുകോട്ടയ്ക്കുമപ്പുറത്തായി കാരീയത്തിന്റെ കോട്ട കാണാം. ഇതിന്റെ ഉയരം ഏഴു യോജന യാണെന്നു കണക്കാക്കപ്പെടുന്നു.

43. സന്താനവാടികാമദ്ധ്യേ ശാലയോസ്തു ദ്വയോർനൃപ
ദശയോജനഗന്ധസ്തു പ്രസൂനാനാം സമന്തതഃ

ഈ രണ്ടുകോട്ടകൾക്കും മദ്ധ്യത്തിലാണ് സന്താനവൃക്ഷങ്ങളുടെ വാടിക സ്ഥിതിചെയ്യുന്നത്. അവിടെ പത്തുയോജന ചുറ്റളവിലെങ്ങും പൂമണം പരന്നിട്ടുണ്ട്.

**44. ഹിരണ്യാഭാനി കുസുമാന്യുൽഫുല്ലാനി നിരന്തരം**
**അമൃതദ്രവസംയുക്തഫലാനി മധുരാണി ച**

വിടർന്ന് സ്വർണ്ണാഭ കലർന്ന പൂക്കൾ അവിടെയെല്ലാം ഇടതിങ്ങിനിൽക്കുന്നു. അമൃത തുല്യമായ മധു കിനിയുന്നവയാണ് അവയുടെ പഴങ്ങൾ.

**45. ഗ്രീഷ്മർതുർന്നായകസ്തസ്യാ വാടികായാ നൃപോത്തമ**
**ശുക്രശ്രീശ്ച ശുചിശ്രീശ്ച ദ്വേ ഭാര്യേ തസ്യ സമ്മതേ**

ഗ്രീഷ്മർത്തുവാണ് ആ പൂങ്കാവനത്തന്റെ സംരക്ഷകൻ. രാജാവേ, ആ ഗ്രീഷ്മത്തിന് രണ്ട് ഭാര്യമാരുണ്ട്: ശുക്രശ്രീയും ശുചിശ്രീയും

**46. സന്താപത്രസ്തലോകാസ്തു വൃക്ഷമൂലേഷു സംസ്ഥിതാഃ**
**നാനാസിദ്ധൈഃ പരിവൃതാ നാനാദേവൈഃ സമന്വിതാഃ**

നാനാസിദ്ധന്മാരും നാനാദേവന്മാരും ഉൾപ്പെടെ ചൂടുസഹിക്കാനാവാതെ വിഷമിക്കുന്ന ലോകർ ആ വാടികയിലെ മരച്ചുവടുകളിൽ അഭയം പ്രാപിക്കുന്നു.

**47. വിലാസിനീനാം വൃന്ദൈസ്തു ചന്ദനദ്രവപങ്കിലൈഃ**
**പുഷ്പമാലാഭൂഷിതൈസ്തു താലവൃന്തകരാംബുജൈഃ**

ഉടലിൽ കളഭച്ചാറണിഞ്ഞ് പൂമാലയും ചൂടി കൈത്താരിൽ താലവൃന്തവുമേന്തിയ വിലാസിനികളുടെ സമൂഹം,

**48. പ്രാകാരഃ ശോഭിതോ രാജൻ ശീതാളാംബുനിഷേവിഭിഃ**
**സീസശാലാദുത്തരത്രാപ്യാരകൂടമയഃ ശുഭഃ**

പൂഞ്ചോലയിൽ നിന്ന് വരുന്ന കുളുർമണിത്തെന്നലേറ്റുല്ലസിച്ചുകൊണ്ട് ആ കോട്ടയെ ശോഭായമാനമാക്കുന്നു. അതിനപ്പുറത്തായി, ഗംഭീരമായ പിച്ചളക്കോട്ട,

**49. പ്രാകാരോ വർത്തതേ രാജൻ മുനിയോജന ദൈർഘ്യവാൻ**
**ഹരിചന്ദനവൃക്ഷാണം വാടീ മദ്ധ്യേ തയോഃ സ്മൃതഃ**

സ്ഥിതിചെയ്യുന്നു. രാജാവേ, ഏഴുയോജന നീളമുണ്ട് ഈ കോട്ടയ്ക്ക്. ഈ രണ്ടുകോട്ടകളുടെയും മദ്ധ്യേ സ്ഥിതിചെയ്യുന്നത് ചന്ദനവൃക്ഷങ്ങളുടെ വാടികയാണ്.

**50. ശാലയോരധിനാഥസ്തു വർഷർതുർമേഘവാഹനഃ**
**വിദ്യുത്പിംഗളനേത്രശ്ച ജീമൂതകവചഃ സ്മൃതഃ**

ഈ കോട്ടയെ കാത്തുരക്ഷിക്കുന്നത് മേഘവാഹനനായ വർഷർത്തുവാണ്. ആ വർഷത്തുവിന്റെ കണ്ണുകൾ പിംഗളനിറമാർന്ന മിന്നലും മാർച്ചട്ട ജീമൂതവുമാകുന്നു.

**51. വജ്രനിർഘോഷമുഖരശ്ചേന്ദ്രധന്വാ സമന്തതഃ**
**സഹസ്രശോ വാരിധാരാ മുഞ്ചന്നാസ്തേ ഗണാവൃതഃ**

ഇടിമുഴക്കമാണ് വജ്രം. മഴവില്ലാണ് വാൾ. ആയിരക്കണക്കിന് വാരിധാരകളാക്കുന്ന അമ്പുകൾ ചൊരിഞ്ഞുകൊണ്ട് സ്വഗണങ്ങളോടുകൂടി ആ പ്രദേശത്തെ കാത്തുരക്ഷിക്കുന്നു.

52. നഭശ്രീശ്ച നഭസ്യശ്രീഃ സ്വരസ്വാരസ്യമാലിനീ
അംബാ ദുലാ നിരത്നിശ്ചാഭ്രമന്തീ മേഘയന്തികാ

നഭശ്രീ, നഭസ്യശ്രീ,സ്വരസ്വാ അരസ്യ,മാലിനി,അംബ,ദുല,നിരത്നി, അഭ്രമന്തി, മേഘയന്തി,

53. വർഷയന്തീ ചിബുണികാ വാരിധാരാ ച സമ്മതാഃ
വർഷർതോർദ്വാദശ പ്രോക്താഃ ശക്തയോ മദവിഹ്വലാഃ

വർഷയന്തി, ചിബുണികാ, വാരിധാരാ എന്നിങ്ങനെ വർഷർത്തുവിന് മദവിഹ്വലകളായ പന്ത്രണ്ടു ഭാര്യമാരുണ്ടെന്ന് പറയപ്പെടുന്നു.

54. നവപല്ലവവൃക്ഷാശ്ച നവീനലതികാന്വിതാഃ
ഹരിതാനി തൃണാന്യേവ വേഷ്ടിതാ യൈർധരാഖിലാ

പുതുവല്ലികൾ പടർന്നു കയറിയവയും പുത്തൻ തളിരണിഞ്ഞവയുമായ വൃക്ഷങ്ങളും പച്ച പ്പുൽമേടുകളും നിറഞ്ഞതാണ് ആ പ്രദേശം

55. നദീനദപ്രവാഹാശ്ച പ്രവഹന്തി ച വേഗതഃ
സരാംസി കലുഷാംബൂനി രാഗിചിത്തസമാനി ച

ഇരമ്പിപ്പായുന്ന നദികളും നദങ്ങളും അവിടെ കാണാം. രാഗികളുടെ ചിത്തംപോലെ കലങ്ങിയ വെള്ളം നിറഞ്ഞ പൊയ്കകളും അവിടെയുണ്ട്.

56. വസന്തി ദേവാ സിദ്ധാശ്ച യേ ദേവീകർമ്മകാരിണഃ
വാപീകൂപതടാകാശ്ച യേ ദേവ്യർത്ഥം സമർപ്പിതാഃ

ദേവിക്കുവേണ്ടി വാപീകൂപതടാകാദികൾ നിർമ്മിച്ചുകൊണ്ട് ദേവീകർമ്മവ്യാപൃതരായ ദേവന്മാരും സിദ്ധന്മാരും

57. തേ ഗണാ നിവസന്ത്യത്ര സവിലാസാശ്ച സാംഗനാഃ
ആരകൂടമയാദഗ്രേ സപ്തയോജനദൈർഘ്യവാൻ

വിലാസവതികളായ ഭാര്യമാരോടുകൂടി അവിടെ വസിക്കുന്നു. ഈപിച്ചള മതിലിന് അപ്പുറത്തായി ഏഴുയോജന നീളത്തിൽ,

58. പഞ്ചലോഹാത്മകഃ ശാലോ മദ്ധ്യേ മന്ദാരവാടികാ
നാനാപുഷ്പലതാകീർണ്ണാ നാനാപല്ലവശോഭിതാ

പഞ്ചലോഹനിർമ്മിതമായ ഒരു കോട്ടയുണ്ട്. ഈ രണ്ടു കോട്ടകൾക്കും മദ്ധ്യത്തിലായിട്ടാണ് നാനാപുഷ്പലതാദികളും നാനാപല്ലവങ്ങളും കൊണ്ട് സുശോഭിതമായ മന്ദാരവാടിക

59. അധിഷ്ഠാതാത്ര സംപ്രോക്തഃ ശരദൃതുരനാമയഃ
ഇഷുലക്ഷ്മീരൂർജലക്ഷ്മീർദ്വേ ഭാര്യേ തസ്യ സമ്മതേ

സന്തുഷ്ടനായ ശരദൃതുവാണ് ഇതിനെ സംരക്ഷിക്കുന്നത്. ഇഷുലക്ഷ്മി, ഊർജലക്ഷ്മി എന്നിങ്ങനെ, ശരദൃതുവിന് രണ്ടു ഭാര്യമാരുണ്ട്.

60. നാനാസിദ്ധാ വസന്ത്യത്ര സാംഗനാ സപരിച്ഛദാഃ
പഞ്ചലോഹമയാദഗ്രേ സപ്തയോജനദൈർഘ്യവാൻ

പരിവാരങ്ങളോടും പത്നിമാരോടും കൂടി നാനാസിദ്ധഗണങ്ങൾ അവിടെ വസിക്കുന്നു. പഞ്ചലോഹമയമായ ഈ കോട്ടയ്ക്കപ്പുറത്തായി ഏഴുയോജന നീളത്തിൽ,

**61. ദീപ്യമാനോ മഹാശൃംഗൈർവർത്തതേ രൗപ്യശാലകഃ**
**പാരിജാതാടവീ മദ്ധ്യേ പ്രസൂനസ്തബകാന്വിതാ**

വലിയ താഴികക്കുടങ്ങളോടു കൂടി പ്രശോഭിക്കുന്ന വെള്ളിമതിലുണ്ട്. ഈ രണ്ട് മതിലുകൾക്കും ഇടയ്ക്കായി പാരിജാതവാടിക സ്ഥിതിചെയ്യുന്നു.

**62. ദശയോജനഗന്ധീനി കുസുമാനി സമന്തതഃ**
**മോദയന്തി ഗണാൻ സർവാൻ യേ ദേവീകർമ്മകാരിണഃ**

പത്തുയോജന ചുറ്റളവിൽ പാരിജാതപ്പൂക്കളുടെ സുഗന്ധം വ്യാപിക്കുന്നു. ദേവീകർമ്മവ്യഗ്രരായി കഴിയുന്ന സകലഗണങ്ങളെയും ആ സുഗന്ധം ആനന്ദിപ്പിക്കുന്നു.

**63. തത്രാധിനാഥഃ സാമ്പ്രോക്തോ ഹേമന്തർതുർമഹോജ്വലഃ**
**സഗണഃ സായുധഃ സർവാൻ രാഗിണോ രഞ്ജയൻ നൃപഃ**

അവിടം കാത്തുസൂക്ഷിക്കുന്നത് മഹോജ്വലനായ ഹേമന്തർത്തുവാണ്. രാഗികളായ സകലരെയും രഞ്ജിപ്പിച്ചുകൊണ്ട് ഭൃത്യന്മാരോടും ആയുധങ്ങളോടും കൂടി രാജാവിനെപ്പോലെ അവിടെ വാണരുളുന്നു.

**64. സഹശ്രീശ്ച സഹസ്യശ്രീർദ്വേ ഭാര്യേ തസ്യ സംമതേ**
**വസന്തി തത്ര സിദ്ധാശ്ച യേ ദേവീവ്രതകാരിണഃ**

സഹശ്രീയും സഹസ്യശ്രീയുമാണ് അദ്ദേഹത്തിന്റെ ഭാര്യമാർ. ദേവീവ്രതങ്ങളിൽ മുഴുകിയ സിദ്ധന്മാർ അവിടെ വസിക്കുന്നു.

**65. രൗപ്യശാലമയാദഗ്രേ സപ്തയോജന ദൈർഘ്യവാൻ**
**സൗവർണശാലഃ സംപ്രോക്തസ്തപ്തഹാടകകല്പിതഃ**

ഈ വെള്ളിമതിലിന് അപ്പുറത്തായി ഏഴുയോജന ദൈർഘ്യമുള്ള ഒരു സ്വർണ്ണ മതിലുണ്ട്. ഹാടക സ്വർണ്ണം കൊണ്ടാണ് അതു നിർമ്മിച്ചിരിക്കുന്നത്.

**66. മദ്ധ്യേ കദംബവാടീ തു പുഷ്പപല്ലവ ശോഭിതാ**
**കദംബമദിരാധാരാഃ പ്രവർത്തന്തേ സഹസ്രശഃ**

ഈ രണ്ടു മതിലുകൾക്കും മദ്ധ്യേ തളിരും പൂവുമണിഞ്ഞ് ഉല്ലസിക്കുന്ന കദംബവാടിക സ്ഥിതി ചെയ്യുന്നു. കദംബമദ്യത്തിന്റെ ആയിരക്കണക്കിനു ധാരകൾ അവിടെ ഉണ്ട്.

**67. യാഭിർനിപീതപീതാഭിർനിജാനന്ദോ/നുഭൂയതേ**
**തത്രാധിനാഥഃ സമ്പ്രോക്തഃ ശൈശിരർത്തുർമഹോദയഃ**

സിദ്ധന്മാർ അതു കുടിച്ച് നിജാനന്ദം അനുഭവിച്ചുകൊണ്ടിരിക്കുന്നു. മഹാശ്രീമാനായ ശിശിരർത്തു വാണ് അതിന്റെ അധിപൻ.

**68. തപഃ ശ്രീശ്ച തപസ്യശ്രീർദ്വേ ഭാര്യേ തസ്യ സംമതേ**
**മോദമാനഃ സഹൈതാഭ്യാം വർത്തതേ ശിശിരാകൃതിഃ**

തപഃശ്രീ എന്നും തപസ്യശ്രീ എന്നും രണ്ട് ഭാര്യമാരുണ്ട് അദ്ദേഹത്തിന്. ശിശിരർത്തു ആ രണ്ടു ഭാര്യമാരോടും

**69. നാനാവിലാസസംയുക്തോ നാനാഗണസമാവൃതഃ**
**നിവസന്തി മഹാസിദ്ധാ യേ ദേവീദാനകാരിണഃ**

നാനാഗണങ്ങളോടും കൂടി നാനാവിലാസങ്ങളിൽ മുഴുകി മോദിച്ചു കഴിയുന്നു. ദേവീദാനാദി കർമ്മങ്ങളിൽ ഏർപ്പെട്ട് അവിടെ വസിക്കുന്ന മഹാസിദ്ധമാർ

**70. നാനാഭോഗസമുത്പന്ന മഹാനന്ദസമന്വിതാഃ**
**സാംഗനാഃ പരിവാരൈസ്തു സംഘശഃ പരിവാരിതാഃ**

നാനാഭോഗങ്ങളിൽൽ നിന്നുണ്ടാവുന്ന മഹാനന്ദം അനുഭവിക്കുന്നവരാണ്. ഭാര്യമാരോടും പരിവാരങ്ങളോടും കൂടിയ സിദ്ധസംഘങ്ങളെ അവിടെ കാണാം.

**71. സ്വർണ്ണശാലമയാദഗ്രേ മുനിയോജന ദൈർഘ്യവാൻ**
**പുഷ്യരാഗമയഃ ശാലഃ കുങ്കുമാരുണവിഗ്രഹഃ**

ഈ സ്വർണ്ണമതിലിനപ്പുറത്തായി ഏഴുയോജന നീളത്തിൽ കുങ്കുമാഭയുള്ള പുഷ്യരാഗക്കോട്ട കാണാം.

**72. പുഷ്യരാഗമയീ ഭൂമിർവനാന്യുപവനാനി ച**
**രത്നവൃക്ഷാലവാലാശ്ച പുഷ്യരാഗമയാഃ സ്മൃതാഃ**

ആ ഭൂമിതന്നെ പുഷ്യരാഗമയമാണ്. വനങ്ങളും ഉപവനങ്ങളും അതുപോലെ വൃക്ഷങ്ങളും വൃക്ഷത്തടങ്ങളും എല്ലാം പുഷ്യരാഗമയങ്ങൾ തന്നെ.

**73. പ്രാകാരോ യസ്യ രത്നസ്യ തദ്രത്നരചിതാ ദ്രുമാഃ**
**വനഭൂഃ പക്ഷിണശ്ചൈവ രത്നവർണാ ജലാനി ച**

മതിൽ നിർമ്മിച്ചിരിക്കുന്നത് ഏതുരത്നം കൊണ്ടാണോ ആ രത്നംകൊണ്ടാണ് വൃക്ഷങ്ങളും വനഭൂമിയും പക്ഷികളും ജലാശയങ്ങളും എല്ലാം നിർമ്മിക്കപ്പെട്ടിരിക്കുന്നത്.

**74. മണ്ഡപാ മണ്ഡപസ്തംഭാഃ സരാംസി കമലാനി ച**
**പ്രാകാരേ തത്ര യദ്യത് സ്യാത് തത്സർവം തത്സമം ഭവേത്**

മണ്ഡപങ്ങളും മണ്ഡപത്തൂണുകളും സരസ്സുകളും കമലങ്ങളും എന്നുവേണ്ട ആ മതിൽക്കെട്ടിനകത്തുള്ളതെല്ലാം രത്നവർണോജ്വലങ്ങളാണ്.

**75. പരിഭാഷേയമുദ്ദിഷ്ടാ രത്നശാലാദിഷു പ്രഭോ**
**തേജസാ സ്യാല്ലക്ഷഗുണഃ പൂർവശാലാത്പരോ നൃപ**

ഈ പുഷ്യരാഗക്കോട്ട ഇങ്ങനൊക്കെയുള്ളതാണെന്ന് ഞാൻ ചുരുക്കിപ്പറയുകയായിരുന്നു. മുൻപുപറഞ്ഞ കോട്ടകളെക്കാളെല്ലാം ലക്ഷം ഇരട്ടി തേജോമയമാണ് ഈ കോട്ട.

**76. ദിക്പാലാ നിവസന്ത്യത്ര പ്രതിബ്രഹ്മാണ്ഡവർത്തിനാം**
**ദിക്പാലാനാം സമഷ്ട്യാത്മരൂപാഃ സ്ഫൂർജ്ജദ്വരായുധാഃ**

ബ്രഹ്മാണ്ഡംതോറുമുള്ള ദിക്പാലകന്മാരുടെ സമഷ്ട്യാത്മകരൂപമാണ് ഇവിടെ വസിക്കുന്നവരായുധധാരികളായ ദിക്പാലകന്മാർ.

**77. പൂർവാശായാം സമുത്തുംഗശൃംഗാ പൂരമരാവതീ**
**നാനോപവനസംയുക്താ മഹേന്ദ്രസ്തത്ര രാജതേ**

പൂർവദിക്കിൽ ഉത്തുംഗശൃംഗത്തോടുകൂടിയ അമരാവതി. അനേകം ഉദ്യാനങ്ങളോടു കൂടിയ ആ അമരാവതിയിൽ ദേവേന്ദ്രൻ വാഴുന്നു.

78. സ്വർഗശോഭാ ച യാ സ്വർഗേ യാവതീ സ്യാത്തതോ$f$ധികാ
സമഷ്ടിശതനേത്രസ്യ സഹസ്രഗുണതഃ സ്മൃതാ

സ്വർഗ്ഗത്തിൽ വസിക്കുന്ന ദേവേന്ദ്രന് എത്ര ശോഭയുണ്ടോ അതിന്റെ ആയിരം മടങ്ങ് ശോഭയുണ്ട് സമഷ്ടിരൂപത്തിൽ ഇവിടെ വാഴുന്ന ദേവേന്ദ്രന്.

79. ഐരാവതസമാരൂഢോ വജ്രഹസ്തഃ പ്രതാപവാൻ
ദേവസേനാപരിവൃതോ രാജതേ$f$ത്ര ശതക്രതുഃ

പ്രതാപവാനായ ആ ദേവേന്ദ്രൻ ഐരാവതത്തിന്റെ പുറത്തേറി വജ്രഹസ്തനും ദേവസേനാ പരിവൃതനുമായി അവിടെ വിരാജിക്കുന്നു.

80. ദേവാംഗനാഗണയുതാ ശചീ തത്ര വിരാജതേ
വഹ്നികോണേ വഹ്നിപുരീ വഹ്നിപൂഃ സദൃശീ നൃപ

ദേവാംഗനകളോടുകൂടി ഇന്ദ്രപത്നിയായ ശചിയും അവിടെ വസിക്കുന്നു. വഹ്നികോണിലാണ് വഹ്നിസദൃശമായ വഹ്നിപുരം സ്ഥിതിചെയ്യുന്നത്.

81. സ്വാഹാസ്വധാസമായുക്തോ വഹ്നിസ്തത്ര വിരാജതേ
നിജവാഹനഭൂഷാഢ്യോ നിജദേവഗണൈർവൃതഃ

വഹ്നിദേവൻ സ്വാഹാ, സ്വധാ എന്നീ പത്നിമാരോടും തന്റെ ദേവഗണങ്ങളോടും വാഹന ഭൂഷണാദികളോടും കൂടി അവിടെ വസിക്കുന്നു.

82. യാമ്യാശായാം യമപുരീ തത്ര ദണ്ഡധരോ മഹാൻ
സ്വഭടൈർവേഷ്ടിതോ രാജൻ ചിത്രഗുപ്തപുരോഗമൈഃ

തെക്കേദിക്കിലാണ് യമപുരി. അവിടെ ചിത്രഗുപ്താദികളോടു കൂടി സ്വഭടന്മാരുടെ മദ്ധ്യത്തിൽ, മഹാനും ദണ്ഡധാരിയും

83. നിജശക്തിയുതോ ഭാസ്വത്തനയോ$f$സ്തിയമോ മഹാൻ
നൈരൃത്യാം ദിശി രാക്ഷസ്യാം രാക്ഷസൈഃ പരിവാരിതഃ

ആദിത്യപുത്രനുമായ യമൻ സ്വപരിവാരസഹിതനായി വാഴുന്നു. രാക്ഷസമായ നിരൃതി ദിക്കിൽ രാക്ഷസന്മാരാൽ പരിവൃതനും

84. ഖഡ്ഗധാരീ സഫുരന്നാസ്തേ നിരൃതിർനിജശക്തിയുക്
വാരുണ്യാം വരുണോ രാജാ പാശധാരീ പ്രതാപവാൻ

ഖഡ്ഗപാണിയുമായ നിരൃതി പരിവാരങ്ങളോടുകൂടി വാഴുന്നു. വരുണദിക്കിൽ പ്രതാപിയും പാശധാരിയുമായ വരുണരാജാവ്,

85. മഹാഝഷസമാരൂഢോ വാരുണീമധുവിഹ്വലഃ
നിജശക്തിസമായുക്തോ നിജയാദോഗണാന്വിതഃ

മഹാമത്സ്യാരൂഢനും വാരുണീമദമത്തനുമായി തന്റെ പരിവാരങ്ങളായ യാദോഗണങ്ങളോടും

86. സമാസ്തേ വാരുണേ ലോകേ വരുണാനീരതാകുലഃ
വായുകോണേ വായുലോകോ വായുസ്തത്രാധിതിഷ്ഠതി

പത്നിയായ വരുണാനിയോടും കൂടി വരുണലോകം വാണരുളുന്നു. വായു കോണിലാണ് വായുലോകം. വായുദേവൻ അവിടെ വസിക്കുന്നു.

87. വായുസാധനസംസിദ്ധയോഗിഭിഃ പരിവാരിതഃ
ധ്വജഹസ്തോ വിശാലാക്ഷോ മൃഗവാഹനസംസ്ഥിതഃ

പ്രാണായാമത്തിൽ സിദ്ധരായവരുടെ മദ്ധ്യത്തിൽ കൈയിൽ കൊടിയുമേന്തി മൃഗവാഹനനായ ആ വിശാലാക്ഷൻ,

88. മരുദ്ഗണൈഃ പരിവൃതോ നിജശക്തിസമന്വിതഃ
ഉത്തരസ്യാം ദിശി മഹാൻ യക്ഷലോകോഽസ്തി ഭൂമിപ

മരുദ്ഗണങ്ങളാൽ പരിവൃതനും സ്വശക്തിയുക്തനുമായി വാഴുന്നു. വടക്കേദിക്കിൽ മഹത്തായ യക്ഷലോകമാണ്.

89. യക്ഷാധിരാജസ്തത്രാസ്തേ വൃദ്ധിഋദ്ധ്യാദിശക്തിഭിഃ
നവഭിർനിധിഭിർയുക്തസ്തുന്ദിലോ ധനനായകഃ

വർദ്ധിച്ച സമസ്തൈശ്വര്യങ്ങളോടെ യക്ഷാധിപനായ കുബേരൻ അവിടെ വസിക്കുന്നു. നവനിധികളുടെയും ഭാരിച്ച സമ്പത്തിന്റെയും അധിപനാണ് അദ്ദേഹം.

90. മണിഭദ്രഃ പൂർണ്ണഭദ്രോ മണിമാൻ മണികന്ധരഃ
മണിഭൂഷോ മണിസ്രഗ്വീ മണികാർമുകധാരകഃ

മണിഭദ്രൻ, പൂർണ്ണഭദ്രൻ, മണിമാൻ, മണികന്ധരൻ, മണിഭൂഷൻ, മണിസ്രഗ്വി മണികാർമുകധാരകൻ,

91. ഇത്യാദിയക്ഷസേനാനീസഹിതോ നിജശക്തിയുക്
ഈശാനകോണേ സംപ്രോക്തോ രുദ്രലോകോ മഹത്തരഃ

എന്നുതുടങ്ങിയ യക്ഷസേനാനികളോടും തന്റെ ശക്തികളോടും കൂടി വസിക്കുന്നു. ഈശാനകോണിലാണ് മഹത്തരമായ രുദ്രലോകം സ്ഥിതി ചെയ്യുന്നത്.

92. അനർഘ്യരത്നഖചിതോ യത്ര രുദ്രോഽധിദൈവതം
മന്യുമാൻ ദീപ്തനയനോ ബദ്ധപൃഷ്ഠമഹേഷുധിഃ

അനർഘ രത്നഖചിതമായ ആ ലോകം വാഴുന്നത് രുദ്രനാണ്. കോപിഷ്ഠനായ ആ ദേവന്റെ കണ്ണുകൾ കോപോജ്വലങ്ങളാണ്. പുറത്ത് ആവനാഴി തൂക്കിയിട്ടുണ്ട്,

93. സ്ഫൂർജദ്ധനുർവാമഹസ്തോഽധിജ്യധന്വഭിരാവൃതഃ
സ്വസമാനൈരസംഖ്യാതരുദ്രൈഃ ശൂലവരായുധൈഃ

ഇടതുകൈയിൽ കുലച്ചവില്ലുണ്ട്. ചുറ്റും വില്ലാളികളുമുണ്ട്. തന്നെപ്പോലെ ശൂലധാരികളായ അസംഖ്യം രുദ്രന്മാർ,

94. വികൃതാസ്യൈഃ കരാളാസ്യൈർവമദ്വഹ്നിഭിരാസ്യതഃ
ദശഹസ്തൈഃ ശതകരൈഃ സഹസ്രഭുജസംയുതൈഃ

വികൃതമുഖർ, കരാളമുഖർ, തീ തുപ്പുന്ന മുഖമുള്ളവർ, പത്തുകൈയുള്ളവർ, നൂറുകൈയുള്ളവർ, ആയിരംകൈയുള്ളവർ,

95. ദശപാദൈർദശഗ്രീവൈസ്ത്രിനേത്രൈരുഗ്രമൂർത്തിഭിഃ
അന്തരീക്ഷചരാ യേ ച യേ ച ഭൂമിചരാഃ സ്മൃതാഃ

പത്തു കാലുള്ളവർ, പത്തു കഴുത്തുള്ളവർ, മൂന്നു കണ്ണുള്ളവർ, ഉഗ്രമൂർത്തികളായി അന്തരീക്ഷത്തിലും ഭൂമിയിലും ആരെല്ലാമുണ്ടോ അവർ,

**96. രുദ്രാദ്ധ്യയേ സ്മൃതാ രുദ്രാസ്തൈഃ സർവൈശ്ച സമാവൃതഃ**
**രുദ്രാണീകോടിസഹിതോ ഭദ്രകാള്യാദിമാതൃഭിഃ**

രുദ്രാദ്ധ്യായത്തിൽ സ്മരിക്കപ്പെടുന്ന രുദ്രന്മാർ എന്നിവരാലെല്ലാം സമാവൃതനായി, കോടിക്കണക്കിന് രുദ്രാണിമാരോടും, ഭദ്രകാളി തുടങ്ങിയ മാതാക്കളോടും,

**97. നാനാശക്തിസമാവിഷ്ടഡാമര്യാദിഗണാവൃതഃ**
**വീരഭദ്രാദിസഹിതോ രുദ്രോ രാജൻ വിരാജതേ**

നാനാശക്തിസമ്പന്നരായ ഡാമര്യാദിഗണങ്ങളോടും വീരഭദ്രാദിഗണങ്ങളോടും കൂടി രുദ്രൻ അവിടെ വാണരുളുന്നു.

**98. മുണ്ഡമാലാധരോ നാഗവലയോ നാഗകന്ധരഃ**
**വ്യാഘ്രചർമ്മപരീധാനോ ഗജചർമ്മോത്തരീയകഃ**

തലയോട്ടിമാല ധരിച്ച്, കൈയിലും കഴുത്തിലും പാമ്പിനെചുറ്റി, പുലിത്തോലുടുത്ത് ആനത്തോൽ ഉത്തരീയമാക്കി,

**99. ചിതാഭസ്മാംഗലിപ്താംഗഃ പ്രമഥാദിഗണാവൃതഃ**
**നിനദദ്ഡമരുധ്വാനൈർബധിരീകൃത ദിങ്മുഖഃ**

ദേഹമാകെ ചിതാഭസ്മം പൂശി, ഭൂതഗണങ്ങളാൽ പരിസേവിതനായി ദിക്കുകളെല്ലാം ഭേദിക്കുമാറ് കടുന്തുടി കൊട്ടി,

**100. അട്ടഹാസാസ്ഫോടശബ്ദൈഃ സംത്രാസിതനഭസ്തലഃ**
**ഭൂതസംഘസമാവിഷ്ടോ ഭൂതാവാസോ മഹേശ്വരഃ**

അന്തരീക്ഷത്തെ നടുക്കുമാറ് ഘോരാട്ടഹാസം മുഴക്കി ഭൂതഗണങ്ങളോടു കൂടി വർത്തിക്കുന്ന ഭൂതാവാസനായ മഹേശ്വരനാണ്,

**101. ഈശാനദിക്പതിഃ സോƒയം നാമ്നാ ചേശാന ഏവ ച**

ഈശാന ദിക്കിന്റെ അധിപതി. പേരുകൊണ്ടുതന്നെ അദ്ദേഹം ഈശാനനുമാണ്.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ

ദശമോƒദ്ധ്യായഃ

## അഥ ഏകാദശോƒദ്ധ്യായഃ

### വ്യാസ ഉവാച

**1. പുഷ്യരാഗമയാദഗ്രേ കുങ്കുമാരുണവിഗ്രഹഃ**
**പത്മാരാഗമയഃ ശാലോ മദ്ധ്യേ ഭൂശ്ചൈവ താദൃശീ**

പുഷ്യരാഗമതിലിന് അപ്പുറത്ത് കുങ്കുമവർണോജ്ജ്വലമായ പത്മരാഗമതിൽ ഉണ്ട്. ഈ രണ്ടു മതിലിനും മദ്ധ്യേയുള്ള സ്ഥലവും പത്മാരാഗാഭമാണ്.

2. **ദശയോജനവാൻ ദൈർഘ്യേ ഗോപുരദ്വാരസംയുതഃ**
**തന്മണിസ്തംഭസംയുക്താ മണ്ഡപാഃ ശതശോ നൃപ**

പത്തുയോജനയാണ് ഈ കോട്ടമതിലിന്റെ ദൈർഘ്യം. ഇതിന് ഗോപുരങ്ങളും വാതിലുകളും ഉണ്ട്. മണിസ്തംഭങ്ങളും നൂറുകണക്കിന് മണിമണ്ഡപങ്ങളും ഇവിടെ കാണാം.

3. **മദ്ധ്യേ ഭുവി സമാസീനാശ്ചതുഃ ഷഷ്ഠിമിതാഃ കലാഃ**
**നാനായുധധരാ വീരാ രത്നഭൂഷണഭൂഷിതാഃ**

പലതരം ആയുധങ്ങൾ ധരിച്ചവരും രത്നഭൂഷണങ്ങൾ അണിഞ്ഞവരും വീര്യവതികളുമായ അറുപത്തിനാലു കലാരൂപിണികൾ അവിടെ വസിക്കുന്നു.

4. **പ്രത്യേകലോകസ്താസാം തു തത്തല്ലോകസ്യ നായികാഃ**
**സമന്താത്പത്മരാഗസ്യ പരിവാര്യ സ്ഥിതാഃ സദാ**

ഓരോരുത്തരുടേതും പ്രത്യേകം പ്രത്യേകം ലോകമാണ്. തങ്ങളുടെ ലോകത്തെ ആധീശ്വരികളാണ് ഓരോരുത്തരും. പത്മരാഗപ്രാകാരത്തിനുചുറ്റുമായി,

5. **സ്വസ്വലോകജനൈർജുഷ്ടാഃ സ്വസ്വവാഹനഹേതിഭിഃ**
**താസാം നാമാനി വക്ഷ്യാമി ശൃണു ത്വം ജനമേജയ**

തങ്ങളുടെ ആളുകളോടും ആയുധങ്ങളോടും വാഹനങ്ങളോടും കൂടി സദാ വസിക്കുന്നു. ഹേ ജനമേജയ, അവരുടെ നാമങ്ങളും ഞാൻ പറയാം; കേട്ടുകൊള്ളുക.

6. **പിംഗളാക്ഷീ വിശാലാക്ഷീ സമൃദ്ധിർവൃദ്ധിരേവ ച**
**ശ്രദ്ധാ സ്വാഹാ സ്വധാഭിഖ്യാ മായാ സംജ്ഞാ വസുന്ധരാ**

പിംഗളാക്ഷി, വിശാലാക്ഷി, സമൃദ്ധി, വൃദ്ധി, ശ്രദ്ധാ, സ്വാഹാ, സ്വധാ, മായാ, സംജ്ഞാ, വസുന്ധരാ,

7. **ത്രിലോകധാത്രീ സാവിത്രീ ഗായത്രീ ത്രിദശേശ്വരീ**
**സുരൂപാ ബഹുരൂപാ ച സ്കന്ദമാതാ*ƒ*ച്യുതപ്രിയാ**

ത്രിലോകധാത്രീ, സാവിത്രീ, ഗായത്രീ, ത്രിദശേശ്വരീ, സുരൂപാ, ബഹുരൂപാ, സ്കന്ദമാതാ, അച്യുത പ്രിയാ,

8. **വിമലാ ചാമലാ തദ്വദരുണീ പുനരാരുണീ**
**പ്രകൃതിർവികൃതിഃ സൃഷ്ടിഃ സ്ഥിതിഃ സംഹൃതിരേവ ച**

വിമലാ, അമലാ, അരുണി, ആരുണി, പ്രകൃതി, വികൃതി, സൃഷ്ടി, സ്ഥിതി, സംഹൃതി,

9. **സന്ധ്യാ മാതാ സതീ ഹംസീ മർദികാ വജ്രികാ പരാ**
**ദേവമാതാ ഭഗവതീ ദേവകീ കമലാസനാ**

സന്ധ്യാ, മാതാ, സതീ, ഹംസീ, മർദീകാ, വജ്രികാ, ദേവമാതാ, ഭഗവതീ, ദേവകീ, കമലാസനാ,

10. **ത്രിമുഖീ സപ്തമുഖ്യന്യാ സുരാസുരവിമർദ്ദിനീ**
**ലംബോഷ്ഠീ ചോർധ്വകേശീ ച ബഹുശീർഷാ വൃകോദരീ**

ത്രിമുഖീ, സപ്തമുഖീ, സുരാസുരവിമർദ്ദിനീ, ലംബോഷ്ഠീ, ഊർധ്വകേശീ, ബഹുശീർഷാ, വൃകോദരീ,

11. **രഥരേഖാഹ്വയാ പശ്ചാച്ഛശിരേഖാ തഥാ പരാ**
**ഗഗനവേഗാ പവനവേഗാ വേഗാ ചൈവ തതഃ പരം**

രഥരേഖാ, ശശിരേഖാ, ഗഗനവേഗാ, പവനവേഗാ, വേഗാ,

12. **അഗ്രേ ഭുവനപാലാ സ്യാത്തത് പശ്ചാന്മദനാതുരാ**
**അനംഗാനംഗമഥനാ തഥൈവാനംഗമേഖലാ**

ഭുവനപാലാ, മദനാതുരാ, അനംഗാ, അനംഗമഥനാ, അനംഗമേഖലാ,

13. **അനംഗകുസുമാ പശ്ചാദ്വിശ്വരൂപാ സുരാദികാ**
**ക്ഷയംകരീ ഭവേച്ഛക്തിരക്ഷോഭ്യാ ച തതഃ പരം**

അനംഗകുസുമാ, വിശ്വരൂപാ, സുരാദികാ, ക്ഷയംകരീ, ശക്തി, അക്ഷോഭ്യാ

14. **സത്യവാദിന്യഥ പ്രോക്താ ബഹുരൂപാ ശുചിവ്രതാ**
**ഉദാരാഖ്യാ ച വാഗീശാ ചതുഃ ഷഷ്ഠിമിതാഃ സ്മൃതാഃ**

സത്യവാദിനീ, ബഹുരൂപാ, ശുചിവ്രതാ, ഉദാരാ, വാഗീശാ,എന്നിവരാണ് അറുപത്തിനാലു കലകൾ.

15. **ജ്വലജ്ജിഹ്വാനനാഃ സർവാ വമന്ത്യോ വഹ്നിമുല്ബണം**
**ജലം പിബാമഃ സകലം സംഹരാമോ വിഭാവസും.**

"തീജ്ജ്വാല വമിക്കുന്ന മുഖവും ജിഹ്വയുമുള്ളവരാണ് എല്ലാവരും." ഞങ്ങൾ ഈ സകലജലവും കുടിച്ചു വറ്റിക്കും; അഗ്നിയെ സംഹരിക്കും.

16. **പവനം സ്തംഭയാമോ$f$ദ്യ ഭക്ഷയാമോ$f$ഖിലം ജഗത്**
**ഇതി വാചം സംഗിരന്തേ ക്രോധസംരക്തലോചനാഃ**

വായുവിനെ ഇപ്പോൾ സ്തംഭിപ്പിക്കും. സകലലോകത്തെയും തിന്നുകളയും. എന്നിങ്ങനെ വിളിച്ചോതുന്നുവോ എന്നു തോന്നുമാറ് ക്രോധച്ചെന്തീക്കണ്ണുള്ളവരും,

17. **ചാപബാണധരാഃ സർവാ യുദ്ധായൈവോത്സുകാഃ സദാ**
**ദംഷ്ട്രാകടകടാരാവൈർ ബധിരീകൃതദിങ്മുഖാഃ**

ചാപബാണങ്ങൾ ധരിച്ചവരും സദാ യുദ്ധോത്സുകരും ദിക്കുകളുടെയെല്ലാം ചെവിയടപ്പിക്കുമാറ് ദംഷ്ട്രകൾ ഇറുമ്മുന്നവരും,

18. **പിംഗോർധ്വകേശ്യഃ സംപ്രോക്താശ്ചാപബാണകരാഃ സദാ**
**ശതാക്ഷൗഹിണികാ സേനാപ്യേകൈകസ്യാഃ പ്രകീർത്തിതാ**

ചെമ്പൻമുടി മേലോട്ടു കെട്ടിവെച്ചവരും സദാ കൈയിൽ വില്ലുമമ്പും ഏന്തിയവരുമാണ് ഇവർ. ഓരോരുത്തർക്കും നൂറ് അക്ഷൗഹിണിപ്പടയുമുണ്ട്.

19. **ഏകൈകശക്തേഃ സാമർത്ഥ്യം ലക്ഷബ്രഹ്മാണ്ഡനാശനേ**
**ശതാക്ഷൗഹിണികാ സേനാ താദൃശീ നൃപസത്തമ**

ഓരോ ശക്തിക്കും ലക്ഷം ബ്രഹ്മാണ്ഡം ഒറ്റയ്ക്കു നശിപ്പിക്കാനുള്ള സാമർത്ഥ്യമുണ്ട്. ഹേ രാജശ്രേഷ്ഠ, നൂറ് അക്ഷൗഹിണിപ്പടയുണ്ടെങ്കിൽ പിന്നെ,

20. **കിം ന കുര്യാജ്ജഗത്യസ്മിന്നശക്യംവക്തുമേവ തത്**
**സർവാപി യുദ്ധസാമഗ്രീ തസ്മിൻ ശാലേ സ്ഥിതാ മുനേ**

ഈ ജഗത്തിൽ എന്തെല്ലാം ചെയ്യാൻ കഴിയുകയില്ല! അതുപറയാനേ കഴിയുകയില്ല. സകല യുദ്ധ സാമഗ്രികളും ആ കോട്ടയ്ക്കുള്ളിൽതന്നെയുണ്ട്.

21. രഥാനാം ഗണനാ നാസ്തി ഹയാനാം കരിണാം തഥാ
ശസ്ത്രാണാം ഗണനാ തദ്വദ്ഗണാനാം ഗണനാ തഥാ

രഥങ്ങൾ എണ്ണിത്തിട്ടപ്പെടുത്താൻ സാധ്യമല്ല. അതുപോലെ കണക്കാക്കാൻ വയ്യാത്തവണ്ണം കുതിരകളും ആനകളും ഉണ്ട്. ആയുധങ്ങളുടെയും സേനകളുടെയും സംഖ്യ കണക്കാക്കാനേ കഴിയുകയില്ല.

22. പത്മരാഗമയാദഗ്രേ ഗോമേദമണിനിർമിതഃ
ദശയോജന ദൈർഘ്യേണ പ്രാകാരോ വർത്തതേ മഹാൻ

പത്മരാഗക്കോട്ട കഴിഞ്ഞാൽപ്പിന്നെ ഗോമേദകരത്നം കൊണ്ടു നിർമ്മിച്ച ഒരു വൻകോട്ടയാണ്. പത്തു യോജന ദൈർഘ്യമുണ്ട്, അതിന്.

23. ഭാസ്വജ്ജപാ പ്രസൂനാഭോ മദ്ധ്യഭൂ തസ്യ താദൃശീ
ഗോമേദകല്പിതാന്യേവ തദ്വാസിസദനാ ച സാ

ചെമ്പരുത്തിപ്പൂവിന്റെ വർണ്ണ ഭംഗിയുള്ളതാണ് അതിന്റെ മദ്ധ്യഭൂഭാഗം. ഗോമേദകം കൊണ്ടാണ് അവിടെയുള്ളവരുടെ ഭവനങ്ങൾ നിർമ്മിച്ചിരിക്കുന്നത്.

24. പക്ഷിണഃ സ്തംഭവര്യാശ്ച വൃക്ഷാ വാപ്യഃ സരാംസി ച
ഗോമേദകല്പിതാ ഏവ കുങ്കുമാരുണവിഗ്രഹാഃ

പക്ഷികളും വൃക്ഷങ്ങളും തൂണുകളും കുളങ്ങളും പൊയ്കകളുംമെല്ലാം ഗോമേദക നിർമ്മിതങ്ങളായതിനാൽ കുങ്കുമാരുണിമ പൂണ്ടിരിക്കുന്നു.

25. തന്മദ്ധ്യസ്ഥാ മഹാദേവ്യോ ദ്വാത്രിംശച്ഛക്തയഃ സ്മൃതാഃ
നാനാശസ്ത്രപ്രഹരണാ ഗോമേദമണിഭൂഷിതാഃ

ആ കോട്ടയ്ക്കുള്ളിൽ ശക്തിസ്വരൂപിണികളായ മുപ്പത്തിരണ്ടു മഹാദേവിമാർ വസിക്കുന്നു. നാനാതരം ആയുധങ്ങൾ പ്രയോഗിക്കാൻ കഴിവുള്ളവരും ഗോമേദകരത്ന വിഭൂഷിതരും.

26. പ്രത്യേകലോകവാസിന്യഃ പരിവാര്യ സമന്തതഃ
ഗോമേദശാലേ സന്നദ്ധാഃ പിശാചവദനാ നൃപ

കോട്ടയ്ക്കുചുറ്റുമായി ഓരോരോപ്രദേശത്തായി വസിക്കുന്നവരുമായ ആ ദേവിമാർ ഗോമേദക്കോട്ട മതിലിൽ യുദ്ധസന്നദ്ധരായി നിൽക്കുന്നു. പിശാചുക്കളുടേതിനു തുല്യമാണ് അവരുടെ വദനം

27. സ്വർലോകവാസിഭിർനിത്യം പൂജിതാശ്ചക്രബാഹവഃ
ക്രോധരക്തേക്ഷണാ ഭിന്ധി പച ഛിന്ധി ദഹേതി ച

ചക്രബാഹുക്കളായ അവരെ സ്വർലോകവാസികൾ നിത്യവും പൂജിക്കുന്നു. ക്രോധംകൊണ്ടു കണ്ണു ചുവന്ന അവർ അടിക്ക്, കത്തിക്ക്, വെട്ട്, ചുട്,

28. വദന്തി സതതം വാചം യുദ്ധോത്സുകഹൃദന്തരാഃ
ഏകൈകസ്യാ മഹാശക്തേർദശാക്ഷൗഹിണികാ മതാ

എന്നിങ്ങനെ പോർക്കലി കയറി വിളിച്ചു പറയുന്നുണ്ട്. ശക്തിസ്വരൂപിണികളായ അവർക്ക് ഓരോരുത്തർക്കും പത്ത് അക്ഷൗഹിണി വീതമുള്ള,

29. സേനാ തത്രാപ്യേകശക്തിർലക്ഷബ്രഹ്മാണ്ഡനാശിനീ
താദൃശീനാം മഹാസേനാ വർണനീയാ കഥം നൃപ

സേനയുണ്ട്. അവരിൽ ശക്തിസ്വരൂപിണിയായ ഒരു ദേവിക്കു ലക്ഷം ബ്രഹ്മാണ്ഡങ്ങൾ ഒറ്റയ്ക്കു നശിപ്പിക്കാൻ കഴിയും. അങ്ങനെയുള്ളവർക്ക് മഹാസേനയുണ്ടെങ്കിൽ പിന്നെ എന്തു പറയാൻ!

30. രഥാനാം നൈവഗണനാ വാഹനാനാം തഥൈവ ച
സർവയുദ്ധസമാരംഭസ്തത്ര ദേവ്യാ വിരാജതേ

അവിടെയുള്ള രഥങ്ങൾക്കു കണക്കില്ല. അതുപോലെ വാഹനങ്ങൾക്കും കണക്കില്ല. സർവയുദ്ധ സാമഗ്രികളോടും കൂടി ദേവിമാർ അവിടെ വിരാജിക്കുന്നു.

31. താസാം നാമാനി വക്ഷ്യാമി പാപനാശകരാണി ച
വിദ്യാ ഹ്രീ പുഷ്ടയഃ പ്രജ്ഞാ സിനീവാലീ കുഹൂസ്തഥാ

അവരുടെ പാപനാശകങ്ങളായ നാമങ്ങൾ ഞാൻ ഇനിയും പറയാം. വിദ്യാ, ഹ്രീ, പുഷ്ടി, പ്രജ്ഞാ, സിനീവാലീ, കുഹൂ,

32. രുദ്രാ വീര്യാ പ്രഭാ നന്ദാ പോഷിണീ ഋദ്ധിദാ ശുഭാ
കാളരാത്രിർ മഹാരാത്രിർ ഭദ്രകാളീ കപർദ്ദിനീ

രുദ്രാ, വീര്യാ, പ്രഭാ, നന്ദാ, പോഷിണീ, ഋദ്ധിദാ, കാളരാത്രി, മഹാരാത്രി, ഭദ്രകാളി, കപർദ്ദിനീ,

33. വികൃതിർദ്ദണ്ഡിമുണ്ഡിന്യൗ സേന്ദുഖണ്ഡാ ശിഖണ്ഡിനീ
നിസുംഭശുംഭ മഥിനീ മഹിഷാസുരമർദ്ദിനീ

വികൃതി, ദണ്ഡിനീ, മുണ്ഡിനീ, ഇന്ദുഖണ്ഡാ, ശിഖണ്ഡിനീ, നിശുംഭശുംഭമഥിനീ, മഹിഷാസുര മർദ്ദിനീ,

34. ഇന്ദ്രാണീ ചൈവ രുദ്രാണീ ശങ്കരാർധശരീരിണീ
നാരീ നാരായണീ ചൈവ ത്രിശൂലിന്യപി പാലിനീ

ഇന്ദ്രാണീ, രുദ്രാണീ, ശങ്കരാർധശരീരിണി, നാരീ, നാരായണീ, ത്രിശൂലിനീ, പാലിനീ,

35. അംബികാ ഹ്രാദിനീ പശ്ചാദിത്യേവം ശക്തയഃ സ്മൃതാഃ
യദ്യേതാഃ കുപിതാ ദേവ്യസ്തദാ ബ്രഹ്മാണ്ഡനാശനം

അംബികാ, ഹ്രാദിനീ എന്നിവരാണ് ദേവീശക്തികൾ. ഈ ദേവിമാർ കോപിക്കുന്നെങ്കിൽ ബ്രഹ്മാണ്ഡം നശിക്കും.

36. പരാജയോ ന ചൈതാസാം കദാചിത് ക്വചിദസ്തി ഹി
ഗോമേദകമയാദഗ്രേ സദ്വജ്രമണിനിർമ്മിതഃ

ഈ ദേവിമാർക്ക് പരാജയമെന്നുള്ളത് ഒരിടത്തും ഒരിക്കലും ഉണ്ടാകുകയില്ല. ഗോമേദകക്കോട്ടമതിലിന് അപ്പുറത്ത് ഉത്തമവജ്രനിർമ്മിതവും

37. ദശയോജന തുംഗോഽസൗ ഗോപുരദ്വാരസംയുതഃ
കപാടശൃംഖലാബദ്ധോ നവവൃക്ഷസമുജ്വലഃ

പത്തുയോജനപൊക്കമുള്ളതും ഗോപുരദ്വാരങ്ങളോടുകൂടിയതും കവാടങ്ങൾ ചങ്ങല കൊണ്ടു കെട്ടിയതും നവവൃക്ഷങ്ങളാൽ ഉജ്ജ്വലിക്കുന്നതുമായ

38. ശാലസ്തന്മദ്ധ്യഭൂമ്യാദി സർവം ഹീരമയം സ്മൃതം
ഗൃഹാണി വീഥയോ രഥ്യാ മഹാമാർഗാംഗണാനി ച

കോട്ടയുണ്ട്. അതിന്റെ ഉൾപ്രദേശമെല്ലാം വൈരക്കൽ നിർമ്മിതമാണ്. ഗൃഹങ്ങളും വഴികളും തെരുവുകളും രാജവീഥികളും മുറ്റങ്ങളും

39. വൃക്ഷാലവാലതരവഃ സാരംഗാ അപി താദൃശാഃ
ദീർഘികാ ശ്രേണയോ വാല്യസ്തടാകാഃ കൂപസംയുതാഃ

വൃക്ഷങ്ങളും വൃക്ഷത്തടങ്ങളും താമരകളും പൊയ്കകളും കുളങ്ങളും തടാകങ്ങളും കൂപങ്ങളും അപ്രകാരമുള്ളവ തന്നെ.

40. തത്ര ശ്രീഭുവനേശ്വര്യാ വസന്തി പരിചാരികാഃ
ഏകൈകാ ലക്ഷദാസീഭിഃ സേവിതാ മദഗർവിതാഃ

അവിടെയാണ് ഭുവനേശ്വരിയുടെ പരിചാരികമാരായ എട്ടുശക്തിസ്വരൂപിണികൾ വസിക്കുന്നത്. മദഗർവിതരായ അവർക്ക് ഓരോരുത്തർക്കും ലക്ഷം ദാസിമാർ വീതമുണ്ട്.

41. താലവൃന്തധരാഃ കാശ്ചിച്ചഷകാഢ്യകരാംബുജാഃ
കാശ്ചിത്താംബൂലപാത്രാണി ധാരയന്ത്യോƒതി ഗർവിതാഃ

ചിലർ താലവൃന്തം കൈയിൽ ഏന്തിയിരിക്കുന്നു. ചിലരുടെ കൈയിൽ പാനപാത്രമാണുള്ളത്. മറ്റു ചിലർ ഗർവത്തോടെ താംബൂലപാത്രം പിടിച്ചിരിക്കുന്നു.

42. കാശ്ചിത്തച്ഛത്രധാരിണ്യശ്ചാമരാണാം വിധാരികാഃ
നാനാവസ്ത്രധരാഃ കാശ്ചിത് കാശ്ചിത് പുഷ്പകരാംബുജാഃ

ചിലർ ഛത്രമാണു പിടിച്ചിരിക്കുന്നത്. ചിലർ ചാമരമേന്തിയിരിക്കുന്നു. മറ്റു ചിലർ നാനാതരം ചേലകൾ കൈയിൽ പിടിച്ചിട്ടുണ്ട്. ചിലരുടെ കൈയിൽ പൂക്കളാണുള്ളത്.

43. നാനാദർശകരാഃ കാശ്ചിത് കാശ്ചിത് കുങ്കുമലേപനം
ധാരയന്ത്യഃ കജ്ജലം ച സിന്ദൂരചഷകം പരാഃ

ചിലർ കണ്ണാടികളും മറ്റു ചിലർ കുങ്കുമലേപനങ്ങളും കൈയിൽ എടുത്തിരിക്കുന്നു. ചിലർ കൺമഷിയും മറ്റു ചിലർ കുങ്കുമച്ചെപ്പും പിടിച്ചിരിക്കുന്നു.

44. കാശ്ചിത് ചിത്രകനിർമാത്ര്യഃ പാദസംവാഹനേ രതാഃ
കാശ്ചിത്തു ഭൂഷാകാരിണ്യോ നാനാഭൂഷാധരാഃ പരാഃ

ചിലർ പത്തിക്കീറ്റണിയിക്കുന്നവരാണ്; ചിലർ കാലുതടവുന്നതിൽ സമർത്ഥരാണ്; മറ്റുചിലർ ഭൂഷണങ്ങൾ അണിയിക്കുന്നവരാണ്. ചിലർ അണിയിക്കാനുള്ള ഭൂഷണങ്ങൾ കൈയിലേന്തിയിരിക്കുന്നു.

45. പുഷ്പഭൂഷണനിർമാർത്ര്യഃ പുഷ്പശൃംഗാരകാരികാഃ
നാനാവിലാസചതുരാ ബഹ്വ്യ ഏവം വിധാഃ പരാ

ചിലർ പൂമാല കെട്ടുന്നവരും; ചിലർ പൂമാല അണിയിക്കുന്നവരുമാണ്;. ഒട്ടേറേപ്പേർ നാനാവിലാസചേഷ്ടകളിൽ നിപുണ ർ ഇപ്രകാരംതന്നെ ദാസീവൃത്തികളിൽ വിദഗ്ധരാണ് മറ്റുള്ളവരും.

46. നിബദ്ധപരിധാനീയാ യുവത്യഃ സകലാ അപി
ദേവീ കൃപാലേശാത്തുച്ഛീകൃത ജഗത്ത്രയാഃ

സകല യുവതികളും ഉടുത്തൊരുങ്ങിയവരാണ്. ദേവിയുടെ കൃപാലേശമുള്ളതിനാൽ മൂന്നു ലോകത്തെയും നിസ്സാരീകരിക്കുന്നവരാണ് ഇവർ.

47. ഏതാ ദൂത്യഃ സ്മൃതാ ദേവ്യഃ ശൃംഗാരമദഗർവിതാഃ
താസാം നാമാനി വക്ഷ്യാമി ശൃണു മേ നൃപസത്തമ

ദേവിയുടെ ദൂതിമാരെപ്പറ്റി പറഞ്ഞല്ലോ. അവർ ശൃംഗാരമദഗർവിതരാണ്. അവരുടെ പേരും ഞാൻ പറയാം കേട്ടുകൊള്ളുക.

48. അനംഗരൂപാ പ്രഥമാപ്യനംഗമദനാ പരാ
തൃതീയാ തു തതഃ പ്രോക്താ സുന്ദരീ മദനാതുരാ

ഒന്നാമത്തേവൾ അനംഗരൂപാ; അടുത്തവൾ അനംഗമദനാ; മൂന്നാമത്തെ ദൂതി സുന്ദരിയായ മദനാതുര.

49. തതോ ഭുവനവേഗാ സ്യാത്തഥാ ഭുവനപാലികാ
സ്യാത്സർവശിശിരാനംഗവേദനാ$f$നംഗമേഖലാ

പിന്നെ ഭുവനവേഗാ, അടുത്തത് ഭുവനപാലികാ, സർവശിശിരാ, അനംഗവേദനാ, അനംഗമേഖലാ എന്നിങ്ങനെ എട്ടു പേരുണ്ട്.

50. വിദ്യുദ്ദാമ സമാനാംഗ്യഃ ക്വണത്കാഞ്ചീഗുണാന്വിതാഃ
രണന്മഞ്ജീരചരണാ ബഹിരന്തരിതാസ്തതഃ

മിന്നൽപ്പിണരിനൊത്ത കാന്തിയുള്ള അവർ അരയിൽ കിലുങ്ങുന്ന കാഞ്ചിയും കാലിൽ മണിച്ചിലമ്പും അണിഞ്ഞ് അകത്തും പുറത്തും അവിടെയും ഇവിടെയും,

51. ധാവമാനാസ്തു ശോഭന്തേ സർവാ വിദ്യുല്ലതോപമാഃ
കുശലാഃ സർവകാര്യേഷു വേത്രഹസ്താഃ സമന്തതഃ

കൈയിൽ ചൂരലുമായി ചുറ്റും ഓടിനടക്കുന്നു. അവരെല്ലാം വിദ്യുല്ലതയ്ക്കൊപ്പം അഴകാർന്നവരും സർവകാര്യങ്ങളിലും സമർത്ഥരുമാണ്.

52. അഷ്ടദിക്ഷു തദൈതാസാം പ്രാകാരാദ് ബഹിരേവ ച
സദനാനി വിരാജന്തേ നാനാവാഹനഹേതിഭിഃ

പ്രാകാരത്തിനു പുറത്ത് എട്ടുദിക്കുകളിലായി നിർമ്മിച്ചിട്ടുള്ള ഇവരുടെ ഭവനങ്ങൾ നാനാവാഹനങ്ങളോടും ആയുധങ്ങളോടും കൂടി വിരാജിക്കുന്നു.

53. വജ്രശാലാദഗ്രഭാഗേ ശാലോ വൈദൂര്യനിർമ്മിതഃ
ദശയോജനതുംഗോ$f$സൗ ഗോപുരദ്വാരഭൂഷിതഃ

വജ്ര മതിലിന് അപ്പുറത്താണ് വൈഡൂര്യനിർമ്മിതമായ കോട്ടമതിൽ. ഗോപുരദ്വാരങ്ങളോടു കൂടിയ അതിന് പത്തുയോജന ഉയരമുണ്ട്.

54. വൈദൂര്യഭൂമിഃ സർവാപി ഗൃഹാണി വിവിധാനി ച
വീഥ്യോ രഥ്യാ മഹാമാർഗാഃ സർവേ വൈദൂര്യനിർമിതാഃ

ആ വൈഡൂര്യഭൂമിയിലുള്ള വിവിധ ഗൃഹങ്ങളും വീഥികളും തെരുവുകളും രാജവീഥികളും എല്ലാം വൈഡൂര്യനിർമ്മിതങ്ങളാണ്.

55. വാപീകൂപതടാഗാശ്ച സ്രവന്തീനാം തടാനി ച
വാലുകാ ചൈവ സർവാ$f$പി വൈദൂര്യമണിനിർമിതാഃ

വാപികൾ, കൂപങ്ങൾ, നദീതടങ്ങൾ, മണൽത്തിട്ടകൾ എന്നിവയെല്ലാം വൈദൂര്യനിർമ്മിതങ്ങളാണ്.

56. തത്രാഷ്ടദിക്ഷു പരിതോ ബ്രാഹ്മ്യാദീനാം ച മണ്ഡലം
നിജൈർഗണൈഃ പരിവൃതം ഭ്രാജതേ നൃപസത്തമ

രാജാവേ, അവിടെചുറ്റും എട്ടുദിക്കുകളിലായിട്ടാണ് ബ്രാഹ്മ്യാദിമാതാക്കളുടെ മണ്ഡലം. അവിടെ അവർ തങ്ങളുടെ ഗണങ്ങളോടു കൂടി വിരാജിക്കുന്നു.

57. പ്രതിബ്രഹ്മാണ്ഡമാതൃണാം താഃ സമഷ്ടയ ഈരിതാഃ
ബ്രാഹ്മീ മാഹേശ്വരീ ചൈവ കൗമാരീ വൈഷ്ണവീ തഥാ

അവർ ബ്രഹ്മാണ്ഡം തോറുമുള്ള മാതാക്കളുടെ സമഷ്ടിരൂപങ്ങളാണ്. ബ്രാഹ്മീ, മാഹേശ്വരീ, കൗമാരീ, വൈഷ്ണവീ,

58. വാരാഹീ ച തഥേന്ദ്രാണീ ചാമുണ്ഡാഃ സപ്തമാതരഃ
അഷ്ടമീ തു മഹാലക്ഷ്മീർനാമ്നാ പ്രോക്താസ്തു മാതരഃ

വാരാഹീ, ഇന്ദ്രാണീ, ചാമുണ്ഡാ എന്നിങ്ങനെ ഏഴുമാതാക്കൾ. എട്ടാമത്തേത് മഹാലക്ഷ്മി. അങ്ങനെ എട്ടു മാതാക്കൾ ഉണ്ട്.

59. ബ്രഹ്മരുദ്രാദിദേവാനാം സമാകാരാസ്തു താഃ സ്മൃതാഃ
ജഗത്കല്യാണകാരിണ്യഃ സ്വസ്വസേനാ സമാവൃതാഃ

ബ്രഹ്മാവ് രുദ്രൻ തുടങ്ങിയവരുടെ ആകാരമാണ് ഇവരുടെതും. ജഗന്മംഗളകാരിണികളായ ഇവർക്ക് സ്വന്തമായ സേനകളും ഉണ്ട്.

60. തച്ഛാലസ്യ ചതുർദ്വാർഷു വാഹനാനി മഹേശിതുഃ
സജ്ജാനി നൃപതേ സന്തി സാലങ്കാരാണി നിത്യശഃ

ആ കോട്ടമതിലിന്റെ നാലുവാതിൽക്കലും മഹേശ്വരിയുടെ വാഹനങ്ങൾ എപ്പോഴും അലങ്കൃതങ്ങളായി ഒരുങ്ങി നിൽക്കുന്നു.

61. ദന്തിനഃ കോടിശോ വാഹാഃ കോടിശഃ ശിബികാസ്തഥാ
ഹംസാ സിംഹാശ്ച ഗരുഡാ മയൂരാ വൃഷഭാസ്തഥാ

കോടിക്കണക്കിന് ആനകൾ, കുതിരകൾ, കോടിക്കണക്കിന് പല്ലക്കുകൾ, ഹംസങ്ങൾ, സിംഹങ്ങൾ, ഗരുഡന്മാർ, മയൂരങ്ങൾ, വൃഷഭങ്ങൾ,

62. തൈർയുക്താഃ സ്യന്ദനാസ്തദ്വത് കോടിശോ നൃപനന്ദന
പാർഷ്ണിഗ്രാഹസമായുക്താ ധ്വജൈരാകാശചുംബിനഃ

എന്നിവയും, ആകാശചുംബികളായ കൊടികൾ പാറുന്ന കോടിക്കണക്കിനു രഥങ്ങളും അവയുടെ പിന്നണിപ്പടയും,

63. കോടിശസ്തു വിമാനാനി നാനാചിഹ്നാന്വിതാനി ച
നാനാവാദിത്രയുക്താനി മഹാധ്വജയുതാനി ച

നാനാചിഹ്നങ്ങളും നാനാതരം വാദ്യങ്ങളും മഹാധ്വജങ്ങളും ചേർന്ന കോടിക്കണക്കിനു വിമാനങ്ങൾ എന്നിവയും അവിടെ സജ്ജമായി നിൽക്കുന്നു.

64. വൈദുര്യമണിശാലസ്യാഗ്രേ ശാലഃ പരഃ സ്മൃതഃ
ദശയോജനതുംഗോ/സാവിന്ദ്രനീലാശ്മനിർമിതഃ

വൈഡൂര്യക്കോട്ടമതിലിന് അപ്പുറത്ത് ശ്രേഷ്ഠമായ ഇന്ദ്രനീലനിർമ്മിതമായ കോട്ടമതിൽ കാണാം. പത്തുയോജനയാണ് അതിന്റെ പൊക്കം.

**65. തന്മദ്ധ്യഭൂസ്തഥാ വീഥ്യോ മഹാമാർഗ്ഗാ ഗൃഹാണി ച**
**വാപീകൂപതടാഗാശ്ച സർവേ തന്മണിനിർമിതാഃ**

അതിന്റെ മദ്ധ്യഭൂമിയും വീഥികളും രാജവിഥികളും അതിലുള്ള ഗൃഹങ്ങളും വാപീകൂപതടാകാദിളുമെല്ലാം ആ രത്നങ്ങൾ കൊണ്ടു നിർമ്മിക്കപ്പെട്ടവയാണ്.

**66. തത്രപത്മം തു സമ്പ്രോക്തം ബഹുയോജന വിസ്തൃതം**
**ഷോഡശാരം ദീപ്യമാനം സുദർശനമിവാപരം**

അവിടെ ബഹുയോജന വിസ്തൃതമായ ഒരു പത്മമുണ്ടെന്നു പറയുന്നു. മറ്റൊരു സുദർശനം പോലെ പ്രശോഭിക്കുന്ന ആ പത്മത്തിന് പതിനാറു ദളങ്ങളുണ്ട്.

**67. തത്രഷോഡശശക്തീനാം സ്ഥാനാനി വിവിധാനി ച**
**സർവോപസ്കരയുക്താനി സമൃദ്ധാനി വസന്തി ഹി**

പതിനാറു ദേവീശക്തികൾക്കും ഐശ്വര്യം തികഞ്ഞതും സർവ ഉപകരണങ്ങൾ ഉള്ളതുമായ വിവിധ സ്ഥാനങ്ങൾ അവിടെ ഉണ്ട്. ഷോഡശദളങ്ങൾ ഓരോന്നും ഓരോരുത്തരുടെയും സ്ഥാനങ്ങളാണെന്നർത്ഥം.

**68. താസാം നാമാനി വക്ഷ്യാമി ശൃണു മേ നൃപസത്തമ**
**കരാളീ വികരാളീ ച തഥോമാ ച സരസ്വതീ**

രാജാവേ, ഞാൻ അവരുടെ നാമങ്ങൾ പറയാം; കേട്ടുകൊള്ളുക. കരാളീ, വികരാളീ, ഉമാ, സരസ്വതീ,

**69. ശ്രീ ദുർഗോഷാ തഥാ ലക്ഷ്മീഃ ശ്രുതിശ്ചൈവ സ്മൃതിർധൃതിഃ**
**ശ്രദ്ധാ മേധാ മതിഃ കാന്തിരാര്യാ ഷോഡശ ശക്തയഃ**

ശ്രീ, ദുർഗ, ഉഷ, ലക്ഷ്മി, ശ്രുതി, സ്മൃതി, ധൃതി, ശ്രദ്ധാ, മേധാ, മതി, കാന്തി, ആര്യാ എന്നിവരാണ് ആ ഷോഡശ ശക്തികൾ.

**70. നീലജീമൂതസംകാശാഃ കരവാളകരാംബുജാഃ**
**സമാഃ ഖേടകധാരിണ്യോ യുദ്ധോപക്രാന്തമാനസാഃ**

നീലമേഘനിറവും, കരവാളും പരിചയുമേന്തിയ കൈത്താരും, മുഴുത്ത യുദ്ധക്കൊതിയും പൂണ്ട അവർ

**71. സേനാന്യഃ സകലാ ഏതാഃ ശ്രീദേവ്യാ ജഗദീശിതുഃ**
**പ്രതിബ്രഹ്മാണ്ഡസംസ്ഥാനാം ശക്തീനാം നായികാഃ സ്മൃതാഃ**

എല്ലാവരും ജഗദീശ്വരിയായ ശ്രീദേവിയുടെ സേനാനികളാണ്. ബ്രഹ്മാണ്ഡം തോറും സ്ഥിതി ചെയ്യുന്ന ശക്തിസ്വരൂപിണികളുടെയെല്ലാം നായികമാരുമാണ്.

**72. ബ്രഹ്മാണ്ഡക്ഷോഭകാരിണ്യോ ദേവീശക്ത്യുപബൃംഹിതാഃ**
**നാനാരഥസമാരൂഢാ നാനാശക്തിഭിരന്വിതാഃ**

നാനാശക്തികളോടെ നാനാരഥങ്ങളിൽ ആരൂഢരായ ഇവർക്ക്, ദേവീശക്തിനേടിയവരായതിനാൽ ബ്രഹ്മാണ്ഡങ്ങളെ വിറപ്പിക്കാൻ കഴിയും.

73. ഏതത് പരാക്രമം വക്തും സഹസ്രാസ്യോഽപി ന ക്ഷമഃ
ഇന്ദ്രനീലമഹാശാലാദഗ്രേ തു ബഹുവിസ്തൃതഃ

ഇവരുടെ പരാക്രമത്തെ വർണ്ണിക്കാൻ ആയിരം മുഖമുള്ള അനന്തനുപോലും കഴിയുകയില്ല. ഇന്ദ്രനീലനിർമ്മിതമായ വൻകോട്ടയ്ക്ക് അപ്പുറത്ത് വളരെ വിസ്താരമുള്ളതും,

74. മുക്താപ്രാകാര ഉദിതോ ദശയോജന ദൈർഘ്യവാൻ
മദ്ധ്യഭൂഃ പൂർവ്വവത് പ്രോക്താ തന്മദ്ധ്യേഽഷ്ടദളാംബുജം

പത്തുയോജന ദൈർഘ്യമുള്ളതും മുത്തുകൊണ്ടു നിർമ്മിച്ചതുമായ കോട്ടയുണ്ട്. മുമ്പു പറഞ്ഞതുപോലെ മണിമയമായ അതിന്റെ മധ്യഭാഗത്ത് എട്ടുദളമുള്ള ഒരു താമരയുണ്ട്.

75. മുക്താമണിഗണാകീർണം വിസ്തൃതം തു സകേസരം
തത്ര ദേവീസമാകാരാ ദിവ്യായുധധരാഃ സദാ

മുത്തിന്റെ ഒളിവിതറുന്ന വിസ്തൃതമായ കേസരമാണ് അതിന്റേത്. അവിടെ എല്ലായ്പ്പോഴും നാനാ ആയുധങ്ങൾ ധരിച്ച് ദേവിക്കു സമാനമായ ആകാരഭംഗിയുള്ള,

76. സംപ്രോക്താ അഷ്ടമന്ത്രിണ്യോ ജഗദ്വാർത്താ പ്രബോധികാഃ
ദേവീസമാനഭോഗാസ്താ ഇംഗിതജ്ഞാസ്തു പണ്ഡിതാഃ

എട്ട് മന്ത്രിണിമാർ വസിക്കുന്നു. അവരാണ് ജഗദ്വാർത്തകൾ ദേവിയെ അറിയിക്കുന്നത്. ദേവിക്ക് സമാനമായ ഭോഗങ്ങൾ അനുഭവിക്കുന്ന അവർക്ക് ദേവിയുടെ ഇംഗിതം അറിയുവാൻ തക്കപാണ്ഡിത്യം ഉണ്ട്.

77. കുശലാഃ സർവകാര്യേഷു സ്വാമികാര്യപരായണാഃ
ദേവ്യഭിപ്രായബോധ്യസ്താശ്ചതുരാ അതിസുന്ദരാഃ

സർവകാര്യങ്ങളിലും സമർത്ഥരായ അവർ ദേവീകാര്യങ്ങളിൽ മാത്രം വ്യഗ്രതയുള്ളവരും ദേവിയുടെ അഭിപ്രായം അറിയാൻ സമർത്ഥരും സൗന്ദര്യ സമ്പന്നരും

78. നാനാശക്തി സമായുക്താഃ പ്രതിബ്രഹ്മാണ്ഡവർത്തിനാം
പ്രാണിനാം താഃ സമാചാരം ജ്ഞാനശക്ത്യാ വദന്തി ച

നാനാശക്തികളോടുകൂടിയവരുമാണ്. അവർ ബ്രഹ്മാണ്ഡംതോറുമുള്ള പ്രാണികളുടെ വാർത്തകൾ ജ്ഞാനശക്തികൊണ്ട് അറിഞ്ഞ് ദേവിയോടു പറയുന്നു.

79. താസാം നാമാനി വക്ഷ്യാമി മത്തഃ ശൃണു നൃപോത്തമ
അനംഗകുസുമാ പ്രോക്താപ്യനംഗകുസുമാതുരാ

രാജാവേ, അവരുടെ പേരുകൾ ഞാൻ പറയാം, കേട്ടുകൊള്ളുക. അനംഗകുസുമ, അനംഗകുസുമാതുരാ

80. അനംഗമദനാ തദ്വദനംഗമദനാതുരാ
ഭുവനപാലാ ഗഗനവേഗാ ചൈവ തതഃ പരം

അനംഗമദനാ, അനംഗമദനാതുരാ, ഭുവനപാലാ, ഗഗനവേഗാ,

81. ശശിരേഖാ ച ഗഗനരേഖാ ചൈവ തതഃ പരം
പാശാങ്കുശവരാഭീതിധരാ അരുണവിഗ്രഹാ

ശശിരേഖാ, ഗഗനരേഖാ എന്നിവരാണ് ആ ദേവിമാർ. പാശാങ്കുശങ്ങളും വരാഭയമുദ്രകളും ധരിച്ച അവരുടെ രൂപം അരുണാഭമാണ്.

82. വിശ്വസംബന്ധിനീവാർത്താ ബോധയന്തി പ്രതിക്ഷണം
മുക്താശാലാദഗ്രഭാഗേ മഹാമാരകതോഽപരഃ

വിശ്വത്തെ സംബന്ധിച്ച വാർത്തകൾ ഓരോ നിമിഷവും അവർ ദേവിയെ അറിയിച്ചുകൊണ്ടിരിക്കുന്നു. മുത്തുമതിലിന് അപ്പുറത്തായി മരതകരത്ന നിർമ്മിതമായ മറ്റൊരു വൻ,

83. ശാലോത്തമഃ സമുദ്ദിഷ്ടോ ദശയോജന ദൈർഘ്യവാൻ
നാനാസൗഭാഗ്യസംയുക്തോ നാനാഭോഗസമന്വിതഃ

കോട്ടയുണ്ട്. അതിന്റെ ദൈർഘ്യം പത്തുയോജനയാണ്. നാനാസൗഭാഗ്യങ്ങളും നാനാവിഭൂതികളും ഉള്ള,

84. മദ്ധ്യഭൂസ്താദൃശീ പ്രോക്താ സദനാനി തഥൈവ ച
ഷട്കോണമഞ്ചവിസ്തീർണ്ണകോണസ്ഥാ ദേവതാഃ ശൃണു

അതിന്റെ മദ്ധ്യഭൂമിയും മരതകമയമാണ്. അവിടെയുള്ള ഭവനങ്ങളും അങ്ങനെ തന്നെ. ഷട്കോണമഞ്ചതുല്യം വിസ്തീർണ്ണമായ കോണുകളോടു കൂടിയ അതിൽ വസിക്കുന്ന ദേവതകൾ ആരെല്ലാമെന്നു കേട്ടുകൊള്ളുക.

85. പൂർവകോണേ ചതുർവക്ത്രോ ഗായത്രീ സഹിതോ വിധിഃ
കുണ്ഡികാക്ഷഗുണാ ഭീതിദണ്ഡായുധധരഃ പരഃ

കിഴക്കേകോണിൽ കിണ്ടി, അക്ഷമാല, അഭയം ദണ്ഡായുധം എന്നിവ ധരിച്ച നാന്മുഖൻ ഗായത്രിയോടുകൂടി വസിക്കുന്നു.

86. തദായുധധരാ ദേവീ ഗായത്രീ പരദേവതാ
വേദാഃ സർവേ മൂർത്തിമന്തഃ ശാസ്ത്രാണി വിവിധാനി ച

പരദേവതയായ ഗായത്രിയും അതേപോലെയുള്ള ആയുധങ്ങൾ ധരിച്ചിരിക്കുന്നു. സകലവേദങ്ങളും വിവിധ ശാസ്ത്രങ്ങളും,

87. സ്മൃതയശ്ച പുരാണാനി മൂർത്തിമന്തി വസന്തി ഹി
യേ ബ്രഹ്മവിഗ്രഹാഃ സന്തി ഗായത്രീ വിഗ്രഹാശ്ച യേ

സകല സ്മൃതികളും പുരാണങ്ങളും മൂർത്തിരൂപമാർന്ന് അവിടെ വസിക്കുന്നു. ബ്രഹ്മാവിന്റെയും ഗായത്രിയുടെയും,

88. വ്യാഹൃതീനാം വിഗ്രഹാശ്ച തേ നിത്യം തത്ര സന്തി ഹി
രക്ഷാകോണേ ശംഖചക്രഗദാംബുജകരാംബുജാ

വ്യാഹൃതികളുടെയും അവതാരങ്ങൾ ഏതെല്ലാമുണ്ടോ അവയെല്ലാം ഉടൽ പൂണ്ട് അവിടെ വസിക്കുന്നു. രക്ഷാകോണിൽ ശംഖം, ചക്രം, ഗദ, പത്മം എന്നിവ കൈത്താരിലേന്തി,

89. സാവിത്രീ വർത്തതേ തത്ര മഹാവിഷ്ണുശ്ച താദൃശഃ
യേ വിഷ്ണുവിഗ്രഹാഃ സന്തി മത്സ്യകൂർമാദയോഽഖിലാഃ

സാവിത്രി അവിടെ വസിക്കുന്നു. വിഷ്ണുവും അതേ രൂപത്തിലുള്ളവൻ തന്നെ. വിഷ്ണുവിന്റെ മത്സ്യകൂർമ്മാദികളായ അവതാരങ്ങളും,

90. സാവിത്രീ വിഗ്രഹാ യേ ച തേ സർവേ തത്ര സന്തി ഹി
വായുകോണേ പരശ്വക്ഷമാലാഭയവരാന്വിതാഃ

സാവിത്രിക്ക് ഏതെല്ലാം അവതാരങ്ങളുണ്ടോ അവയുമെല്ലാം അവിടെ ഉണ്ട്. വായുകോണിൽ മഴു, അക്ഷമാല, അഭയം, വരം എന്നിവ ധരിച്ചുകൊണ്ട്,

**91. മഹാരുദ്രോ വർത്തതേ ƒ ത്ര സരസ്വത്യപി താദൃശീ**
**യേ യേ തു രുദ്രഭേദാഃ സ്യുർദക്ഷിണാസ്യാദയോ നൃപ**

മഹാരുദ്രൻ വസിക്കുന്നു. സരസ്വതിയും അതേരൂപത്തിലുള്ളവൾ തന്നെ. ദക്ഷിണാമുഖൻ തുടങ്ങി രുദ്രന് ഏതെല്ലാം മൂർത്തിഭേദങ്ങളുണ്ടോ അവയും,

**92. ഗൗരീഭേദാശ്ച യേ സർവേ തേ തത്ര നിവസന്തി ഹി**
**ചതുഃഷഷ്ട്യാഗമാ യേ ച യേ ചാന്യേപ്യാഗമാഃ സ്മൃതാഃ**

ഗൗരീഭേദങ്ങളേതെല്ലാമുണ്ടോ അവയും അവിടെ വസിക്കുന്നു. അറുപത്തിനാല് ആഗമങ്ങളും മറ്റ് ആഗമങ്ങൾ ഏതെല്ലാമുണ്ടോ,

**93. തേ സർവേ മൂർത്തിമന്തശ്ച തത്ര വൈ നിവസന്തി ഹി**
**അഗ്നികോണേ രത്നകുംഭം തഥാ മണികരണ്ഡകം**

അവയെല്ലാം മൂർത്തിമത്തുകളായി അവിടെത്തന്നെ വസിക്കുന്നു. അഗ്നികോണിൽ രത്നകുംഭവും അതുപോലെ മണിക്കിണ്ടിയും,

**94. ദധാനോ നിജഹസ്താഭ്യാം കുബേരോ ധനദായകഃ**
**നാനാവീഥീസമായുക്തോ മഹാലക്ഷ്മീസമന്വിതഃ**

കൈയിൽ ധരിച്ച് നാനാഗണങ്ങളോടും മഹാലക്ഷ്മിയോടും കൂടി ധനദായകനായ കുബേരൻ,

**95. ദേവ്യാ നിധിപതിസ്ത്വാസ്തേ സ്വഗണൈഃ പരിവേഷ്ടിതഃ**
**വാരുണേ തു മഹാകോണേ മദനോ രതിസംയുതഃ**

തന്റെ പരിവാരങ്ങളാൽ പരിവൃതനായി, ദേവിയുടെ നിധിപതിയായി വർത്തിക്കുന്നു. വരുണകോണിൽ രതീസഹിതനായ മദനൻ,

**96. പാശാങ്കുശധനുർബാണധരോ നിത്യം വിരാജതേ**
**ശൃംഗാരാ മൂർത്തിമന്തസ്തു തത്ര സന്നിഹിതാഃ സദാ**

പാശാങ്കുശധനുർബാണധാരിയായി സദാ സ്ഥിതിചെയ്യുന്നു. മൂർത്തീഭാവം പൂണ്ട ശൃംഗാരാദി രസങ്ങളും അവിടെ സന്നിഹിതരായിട്ടുണ്ട്.

**97. ഈശാനകോണേ വിഘ്നേശോ നിത്യം പുഷ്ടിസമന്വിതഃ**
**പാശാങ്കുശധരോ വീരോ വിഘ്നഹർത്താ വിരാജതേ**

ഈശാനകോണിൽ വീരനും വിഘ്നഹർത്താവുമായ വിഘ്നേശ്വരൻ സദാ പുഷ്ടിയോടുകൂടി പാശാങ്കുശധാരിയായി വിരാജിക്കുന്നു.

**98. വിഭൂതയോ ഗണേശസ്യ യാ യാഃ സന്തി നൃപോത്തമ**
**താഃ സർവാ നിവസന്ത്യത്ര മഹൈശ്വര്യസമന്വിതാഃ**

ഗണേശന് ഏതെല്ലാം വിഭൂതികളുണ്ടോ അവയെല്ലാം മഹത്തായ ഐശ്വര്യങ്ങളോട്ടുകൂടി അവിടെ വസിക്കുന്നു.

99. പ്രതിബ്രഹ്മാണ്ഡസംസ്ഥാനാം ബ്രഹ്മാദീനാം സമഷ്ടയഃ
ഏതേ ബ്രഹ്മാദയഃ പ്രോക്താഃ സേവന്തേ ജഗദീശ്വരീം

ബ്രഹ്മാണ്ഡം തോറും വർത്തിക്കുന്ന ബ്രഹ്മാദികളുടെ സമഷ്ടിരൂപങ്ങളായ ബ്രഹ്മാദികളാണ് ഇവിടെ പറയപ്പെട്ടവർ. അവർ ജഗദീശ്വരിയെ സേവിക്കുന്നു.

100. മഹാമരകതസ്യാഗ്രേ ശതയോജന ദൈർഘ്യവാൻ
പ്രവാളശാലോഽസ്ത്യപരഃ കുങ്കുമാരുണവിഗ്രഹഃ

മഹാമരതകക്കോട്ടയ്ക്ക് അപ്പുറത്ത് നൂറുയോജന ദൈർഘ്യമുള്ള മറ്റൊരു കോട്ടയുണ്ട്. പ്രവാള നിർമിതമായ ആ കോട്ടമതിൽ കുങ്കുമനിറത്തൊടെ പ്രശോഭിക്കുന്നു.

101. മദ്ധ്യഭൂസ്താദൃശീ പ്രോക്താ സദനാനി ച പൂർവവത്
തന്മദ്ധ്യേ പഞ്ചഭൂതാനാം സ്വാമിന്യഃ പഞ്ചസന്തി ച

അതിന്റെ മദ്ധ്യഭൂഭാഗവും പ്രവാളവർണ്ണാഞ്ചിതമാണ്. അതുപോലെതന്നെയാണ് അവിടെയുള്ള ഭവനങ്ങളും. അതിന്റെ മദ്ധ്യത്തിൽ പഞ്ചഭൂതങ്ങളുടെ അധിദേവതകളായ അഞ്ചുദേവിമാർ വാഴുന്നു.

102. ഹൃല്ലേഖാ ഗഗനാ രക്താ ചതുർത്ഥീ തു കരാളികാ
മഹോച്ഛുഷ്മാ പഞ്ചമീ ച പഞ്ചഭൂതസമപ്രഭാ

ഹൃല്ലേഖാ, ഗഗനാ, രക്താ, നാലാമതായി കരാളികാ, അഞ്ചമാതായി മഹോച്ഛുഷ്മാ. ഈ അഞ്ച് അധിഷ്ഠാന ദേവതകളും പഞ്ചഭൂതങ്ങൾക്കു തുല്യം പ്രഭയുള്ളവരാണ്.

103. പാശാങ്കുശവരാഭീതിധാരിണ്യോഽമിതഭൂഷണാഃ
ദേവീസമാനവേഷാഢ്യാ നവയൗവനഗർവിതാഃ

പാശം, അങ്കുശം, വരം, അഭയം എന്നിവ ധരിച്ചവരും ധാരാളം ഭൂഷണങ്ങളണിഞ്ഞവരും ദേവിയുടെ വേഷത്തിനുതുല്യമായ വേഷം ധരിച്ചവരും നവയൗവനത്താൽ ഗർവിതരുമാണ്, ഇവർ.

104. പ്രവാളശാലാദഗ്രേ തു നവരത്നവിനിർമിതഃ
ബഹുയോജനവിസ്തീർണ്ണോ മഹാശാലോഽസ്തി ഭൂമിപ

ആ പ്രവാളക്കോട്ടമതിലിന് അപ്പുറത്ത് അനേകം യോജന വിസ്താരത്തിൽ നവരത്നനിർമ്മിതമായ ഒരു കോട്ടയുണ്ട്.

105. തത്ര ചാമ്നായദേവീനാം സദനാനി ബഹൂന്യപി
നവ രത്നമയാന്യേവ തടാഗാശ്ച സരാംസി ച

അവിടെ ആമ്നായ ദേവതകളുടെ എണ്ണമറ്റ ഗൃഹങ്ങൾ കാണാം. ആ ഗൃഹങ്ങളും അവിടെയുള്ള തടാകങ്ങളും സരസ്സുകളുമെല്ലാം നവരത്ന നിർമ്മിതങ്ങളാണ്.

106. ശ്രീദേവ്യാ യേഽവതാരാഃ സ്യുസ്തേ തത്ര നിവസന്തി ഹി
മഹാവിദ്യാ മഹാഭേദാഃ സന്തി തത്രൈവ ഭൂമിപ

പാശാങ്കുശേശ്വരി, ഭുവനേശ്വരി, ഭൈരവി, കപാലഭുവനേശ്വരി, പ്രസാദഭുവനേശ്വരി, ശ്രീക്രോധ ഭുവനേശ്വരി, ത്രിപുട, അശ്വാരൂഢ, നിത്യക്ലിന്ന, അന്നപൂർണ്ണ, ത്വരിത എന്നിങ്ങനെയുള്ള ദേവിയുടെ അവതാരങ്ങളും, കാളി, താര, മഹാവിദ്യ ഷോഡശി തുടങ്ങി മഹാവിദ്യയുടെ മഹാഭേദങ്ങളും അവിടെത്തന്നെയാണ് വസിക്കുന്നത്.

107. **നിജാവരണദേവീഭിർനിജഭൂഷണവാഹനൈഃ**
**സർവദേവ്യോ വിരാജന്തേ കോടിസൂര്യസമപ്രഭാഃ**

സകലദേവിമാരും തങ്ങളുടെ ആവരണ ദേവിമാരോടും ഭൂഷണവാഹനാദികളോടും കൂടി കോടിസൂര്യ പ്രകാശോജ്ജ്വലരായി അവിടെ വിരാജിക്കുന്നു.

108. **സപ്തകോടി മഹാമന്ത്രദേവതാഃ സന്തി തത്ര ഹി**
**നവരത്നമയാദഗ്രേ ചിന്താമണിഗൃഹം മഹത്**

ഏഴുകോടി മഹാമന്ത്രദേവതകളും അവിടെത്തന്നെയുണ്ട്. നവരത്നമയമായ കോട്ടമതിലിന് അപ്പുറത്തായിട്ടാണ് മഹത്തായ ചിന്താമണി ഗൃഹം, സ്ഥിതിചെയ്യുന്നത്.

109. **തത്രത്യം വസ്തുമാത്രം തു ചിന്താമണിവിനിർമിതം**
**സൂര്യോദ്ഗാരോപലൈസ്തദ്വച്ചന്ദ്രോദ്ഗാരോപലൈസ്തഥാ**

അവിടെയുള്ള എല്ലാ വസ്തുക്കളും ചിന്താമണി നിർമ്മിതങ്ങളാണ്. സൂര്യകാന്തക്കല്ലുകളും ചന്ദ്രകാന്തക്കല്ലുകളും

110. **വിദ്യുത്പ്രഭോപലൈഃ സ്തംഭാഃ കല്പിതാസ്തു സഹസ്രശഃ**
**യേഷാം പ്രഭാഭിരന്തഃസ്ഥം വസ്തു കിഞ്ചിന്ന ദൃശ്യതേ**

മിന്നൽപ്പിണർക്കല്ലുകളും കൊണ്ടുനിർമിച്ച ആയിരക്കണക്കിനുള്ള സ്തംഭങ്ങളുടെ പ്രഭാപൂരത്താൽ അകത്തുള്ള വസ്തുക്കളൊന്നും ഒട്ടും ദൃശ്യമല്ല.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
ഏകാദശോ$f$ദ്ധ്യായഃ

# അഥ ദ്വാദശോ$f$ദ്ധ്യായഃ

## വ്യാസ ഉവാച

1. **തദേവ ദേവീസദനം മദ്ധ്യഭാഗേ വിരാജതേ**
**സഹസ്രസ്തംഭസംയുക്താശ്ചത്വാരാസ്തേഷു മണ്ഡപാഃ**

അതിന്റെ മദ്ധ്യഭാഗത്തു വിരാജിക്കുന്നതാണ് ദേവിയുടെ സദനം. ആയിരംതൂണുകൾ വീതമുള്ള നാലു മണ്ഡപങ്ങൾ അവിടെയുണ്ട്.

2. **ശൃംഗാരമണ്ഡപശ്ചൈകോ മുക്തിമണ്ഡപ ഏവ ച**
**ജ്ഞാനമണ്ഡപസംജ്ഞസ്തു തൃതീയഃ പരികീർത്തിതഃ**

ഒന്ന് ശൃംഗാരമണ്ഡപം, മറ്റൊന്നു മുക്തിമണ്ഡപം, മൂന്നാമത്തേത് ജ്ഞാനമണ്ഡപവും,

3. **ഏകാന്തമണ്ഡപശ്ചൈവ ചതുർത്ഥഃ പരകീർത്തിതഃ**
**നാനാവിതാനസംയുക്താ നാനാധൂപൈസ്തു ധൂപിതാഃ**

നാലാമത്തേത് ഏകാന്തമണ്ഡപവുമാകുന്നു. നാനാതരം വിതാനങ്ങളോടുകൂടിയ അവ നാനാധൂപങ്ങളാൽ ധൂപിതങ്ങളാണ്.

4. **കോടിസൂര്യസമാഃ കാന്ത്യാ ഭ്രാജന്തേ മണ്ഡപാഃ ശുഭാഃ**
**തന്മണ്ഡപാനാം പരിതഃ കാശ്മീരവനികാ സ്മൃതാഃ**

കോടിസൂര്യന്മാർക്കുതുല്യം കാന്തിചിന്തുന്നവയാണ് ആ നാലുമണ്ഡപങ്ങളും. അവയ്ക്കു ചുറ്റുമായി കാശ്മീരോപവനങ്ങൾ കാണാം.

5. **മല്ലികാകുന്ദവനികാ യത്ര പുഷ്കലകാഃ സ്ഥിതാഃ**
**അസംഖ്യാതാ മൃഗമദൈഃ പൂരിതസ്തത്സ്രവാ നൃപ**

പിച്ചകവും മുല്ലയും തിങ്ങിനിറഞ്ഞ ആ ഉപവനങ്ങളിൽ സുഗന്ധം പ്രസരിപ്പിക്കുന്ന കസ്തൂരിമാനുകൾ അസംഖ്യമുണ്ട്.

6. **മഹാപത്മാടവീ തദ്വദ്രത്നസോപാനനിർമ്മിതാ**
**സുധാരസേന സമ്പൂർണ്ണാ ഗുഞ്ജന്മത്ത മധുവ്രതാ**

രത്ന നിർമ്മിതമായ കല്പടവുകളുള്ള ഒരു വലിയ താമരപ്പൊയ്കയിൽ സുധാരസവും മദിച്ചു മുരളുന്ന ഭ്രമരങ്ങളും നിറഞ്ഞിരിക്കുന്നു.

7. **ഹംസകാരണ്ഡവാകീർണ്ണാ ഗന്ധപൂരിതദിക്തടാ**
**വനികാനാം സുഗന്ധൈസ്തു മണിദ്വീപം സുവാസിതം**

അന്നങ്ങളും കുളക്കോഴികളും അവിടെങ്ങും വിഹരിക്കുന്നു. ദിക്തടങ്ങളിലെല്ലാം സുഗന്ധം വ്യാപിച്ചിരിക്കുന്നു. ആരാമ സുഗന്ധം മണിദ്വീപത്തെയും സുഗന്ധപൂരിതമാക്കുന്നു.

8. **ശൃംഗാരമണ്ഡപേ ദേവ്യോ ഗായന്തി വിവിധൈഃ സ്വരൈഃ**
**സഭാസദോ ദേവവരാ മദ്ധ്യേ ശ്രീജഗദംബികാ**

ശൃംഗാരമണ്ഡപത്തിൽ ദേവിക്കു ചുറ്റമിരുന്നാണ് ദേവോത്തമകൾ വിവിധ രാഗങ്ങളിൽ ഗാനം ആലപിക്കുന്നത്.

9. **മുക്തിമണ്ഡപമദ്ധ്യേ തു മോചയത്യനിശം ശിവാ**
**ജ്ഞാനോപദേശം കുരുതേ തൃതീയേ നൃപ മണ്ഡപേ**

മുക്തിമണ്ഡപത്തിന്റെ മദ്ധ്യത്തിലിരുന്ന് ആ ശിവ മുക്തിയേകുന്നു. മൂന്നാമത്തെ ജ്ഞാന മണ്ഡപത്തിൽ വച്ച് അംബിക ജ്ഞാനോപദേശം നൽകുന്നു.

10. **ചതുർത്ഥ മണ്ഡപേ ചൈവ ജഗദ്രക്ഷാ വിചിന്തനം**
**മന്ത്രിണീസഹിതാ നിത്യം കരോതി ജഗദംബികാ**

നാലാമത്തെ മണ്ഡപത്തിൽ മന്ത്രിണിമാരോടുകൂടിയിരുന്ന് അംബിക നിത്യവും ജഗദ്രക്ഷയെപ്പറ്റി ആലോചിക്കുന്നു.

11. **ചിന്താമണിഗൃഹേ രാജൻ ശക്തിതത്ത്വാത്മകൈഃ പരൈഃ**
**സോപാനൈർദശഭിർയുക്തോ മഞ്ചകോഽപ്യധിരാജതേ**

രാജാവേ, ചിന്താമണിഗൃഹത്തിൽ അത്യുൽക്കൃഷ്ടങ്ങളും ശക്തിതത്ത്വാത്മകങ്ങളുമായ പത്തു സോപാനങ്ങളോടുകൂടിയ ഒരു മഞ്ചം പ്രശോഭിക്കുന്നു.

12. **ബ്രഹ്മാ വിഷ്ണുശ്ച രുദ്രശ്ച ഈശ്വരശ്ച സദാശിവഃ**
**ഏതേ പഞ്ച ഖുരാഃ പ്രോക്താഃ ഫലകസ്തു സദാശിവഃ**

ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ഈശ്വരൻ, സദാശിവൻ എന്നിങ്ങനെ അഞ്ചുകാലുകൾ (നാലുകാലും പലകയും) ഉണ്ട് ആ മഞ്ചത്തിന്. സദാശിവനാണ് അതിന്റെ പലക. മറ്റുള്ളവർ കാലുകളുമാണെന്നർത്ഥം

13. തസ്യോപരി മഹാദേവീ ഭുവനേശീ വിരാജതേ
യാ ദേവീ നിജലീലാർത്ഥം ദ്വിധാഭൂതാ ബഭൂവ ഹ

അതിനുമീതേ ഭുവനേശിയായ മഹാദേവി വിരാജിച്ചരുളുന്നു. ലീലാർത്ഥം ധരിച്ച രണ്ടു രൂപങ്ങളുണ്ട്, ആ ദേവിക്ക്.

14. സൃഷ്ട്യാദൗ തു സ ഏവായം തുദർദ്ധാംഗോ മഹേശ്വരഃ
കന്ദർപ്പദർപ്പനാശോദ്യത്കോടികന്ദർപ്പസുന്ദരഃ

സൃഷ്ടിയുടെ ആദിയിൽ മഹാദേവിയുടെ അർദ്ധാംഗമായിത്തീർന്ന മഹേശ്വര രൂപമാണ്, രണ്ടായിത്തീർന്നതിൽ ഒന്ന്. കന്ദർപ്പന്റെ ദർപ്പത്തെ കെടുത്തുന്ന കോടി കന്ദർപ്പസുന്ദരനാണ് ആ മഹേശ്വരൻ.

15. പഞ്ചവക്ത്ര സ്ത്രിനേത്രശ്ച മണിഭൂഷണഭൂഷിതഃ
ഹരിണാ ഭീതിപരശൂൻവരം ച നിജ ബാഹുഭിഃ

അഞ്ചുമുഖവും മൂന്നുകണ്ണുകളുമുള്ള ആ മഹേശ്വരൻ മണിഭൂഷണങ്ങൾ കൊണ്ട് വിഭൂഷിതനും കൈകളിൽ മാനും അഭയവും മഴുവും വരവും,

16. ദധാനഃ ഷോഡശാബ്ദോ ഽസൗ ദേവഃ സർവ്വേശ്വരോ മഹാൻ
കോടിസൂര്യപ്രതീകാശശ്ചന്ദ്രകോടിസുശീതളഃ

ധരിച്ചവനും പതിനാറുവയസ്സുള്ളവനുമായ ഈ ദേവൻ പരനായ സർവേശ്വരനാണ്. കോടി സൂര്യനുതുല്യം പ്രകാശമാനനും കോടിചന്ദ്രനുതുല്യം ശീതളനുമാണ്.

17. ശുദ്ധസ്ഫടികസങ്കാശസ്ത്രിനേത്രഃ ശീതളദ്യുതിഃ
വാമാങ്കേ സന്നിഷണ്ണാസ്യ ദേവീ ശ്രീഭുവനേശ്വരീ

ശുദ്ധസ്ഫടികത്തിനൊത്ത നിറവും ത്രിനേത്രവും ശീതളാഭയും പൂണ്ട ആ ദേവന്റെ വാമാങ്കത്തിൽ ശ്രീഭുവനേശ്വരീദേവി വാണരുളുന്നു.

18. നവരത്നഗണാകീർണ്ണകാഞ്ചീദാമവിരാജിതാ
തപ്തകാഞ്ചനസന്നദ്ധവൈദൂര്യാംഗദഭൂഷണാ

നവരത്നഗണം പതിച്ച കാഞ്ചിയും അരഞ്ഞാണും തങ്കത്തിൽത്തീർത്തു വൈഡൂര്യം പതിച്ച അംഗദങ്ങളും.

19. കനച്ഛ്രീചക്ര താടങ്കവിടങ്കവദനാംബുജാ
ലലാട കാന്തിവിഭവവിജിതാർധസുധാകരാ

ദീപ്തിയാർന്ന ശ്രീചക്രത്തിനു തുല്യമായ തോടകൾ അണിഞ്ഞതിനാൽ കാന്തിയോലുന്ന വദനാംബുജവും ചന്ദ്രക്കലയെ വെല്ലുമാറ് കാന്തിയുള്ള ലലാടവും.

20. ബിംബകാന്തിതിരസ്കാരിരദച്ഛദവിരാജിതാ
ലസത്കുങ്കുമകസ്തൂരീതിലകോദ്ഭാസിതാനനാ

ചെന്തൊണ്ടിപ്പഴത്തെ വെല്ലുന്ന രക്താഭമായ അധരവും തിളങ്ങുന്ന കുങ്കമപ്പൊട്ടും കസ്തൂരിക്കുറിയും ചേർന്നു പ്രകാശിക്കുന്ന മുഖവും,

21. ദിവ്യചൂഡാമണിസ്ഫാരചഞ്ചച്ചന്ദ്രകസൂര്യകാ
ഉദ്യത്കവിസമസ്വച്ഛനാസാഭരണഭാസുരാ

സൂര്യചന്ദ്രന്മാർക്കൊപ്പം വെട്ടിത്തിളങ്ങുന്ന ദിവ്യ ചൂഡാമണിയും ഉദിച്ചുവരുന്ന ശുക്രനക്ഷത്രത്തെപ്പോലെ തെളിഞ്ഞു മിന്നുന്ന മൂക്കുത്തിയും,

22. ചിന്താകലംബിതസ്വച്ഛമുക്താഗുച്ഛവിരാജിതാ
പാടീരപങ്കകർപ്പൂരകുങ്കുമാലംകൃതസ്തനീ

ചിന്താമണിപ്പതക്കം തൂങ്ങുന്ന സ്വച്ഛമായ മുത്തുമാലയും ചന്ദനച്ചാറും കർപ്പൂരവും കുങ്കമവുമണിഞ്ഞ സ്തനങ്ങളും,

23. വിചിത്രവിവിധാകല്പാ കംബുസങ്കാശകന്ധരാ
ദാഡിമീഫലബീജാഭദന്തപംക്തിവിരാജിതാ

വിചിത്രവിഭൂഷകളും ശംഖിന്നൊത്ത കഴുത്തും താളിമാതളക്കുരുവിന്നൊപ്പം തിളങ്ങുന്ന ദന്തപംക്തിയും.

24. അനർഘ്യരത്നഘടിതമുകുടാഞ്ചിതമസ്തകാ
മത്താളിമാലാവിലസദളകാഢ്യമുഖാംബുജാ

അമൂല്യരത്നങ്ങൾ പതിച്ച കിരീടത്താൽ വിഭൂഷിതാമായ ശിരസ്സും മദിച്ച വണ്ടിൻ നിരയെപ്പോലെ വിലസുന്ന അളകങ്ങളാൽ പ്രശോഭിതമായ മുഖാംബുജവും.

25. കളങ്കകാർശ്യനിർമുക്തശരച്ചന്ദ്രനിഭാനനാ
ജാഹ്നാവീ സലിലാവർത്തശോഭിനാഭിവിഭൂഷിതാ

കളങ്കവും കാർശ്യവുമറ്റ ശരത്കാല ചന്ദ്രനെപ്പോലെ തെളിഞ്ഞ മുഖവും ഗംഗാജലത്തിലെ നീർച്ചുഴിപോലെ അഴകാർന്ന നാഭിയും.

26. മാണിക്യശകലാബദ്ധമുദ്രികാംഗുലിഭൂഷിതാ
പുണ്ഡരീകദളാകാരനയനത്രയസുന്ദരീ

മാണിക്യക്കല്ലു പതിച്ച മോതിരമണിഞ്ഞു തിളങ്ങുന്ന അംഗുലികളും താമരത്താരിതൾപോലെ മനോഹരങ്ങളായ മൂന്നു നേത്രങ്ങളും

27. കല്പിതാച്ഛമഹാരാഗപത്മരാഗോജ്വലപ്രഭാ
രത്നകിങ്കിണികായുക്തരത്നകങ്കണശോഭിതാ

തേച്ചു മിനുക്കിയ മഹാപത്മരാഗത്തിന്റെ വർണ്ണഭംഗിയും രത്നകിങ്കിണികൾ ചാർത്തിയ രത്നകങ്കണങ്ങളും.

28. മണിമുക്താസരാപാരലസത്പദകസന്തതിഃ
രത്നാംഗുലിപ്രവിതതപ്രഭാജാലലസത്കരാ

മാണിക്യത്തിന്റെയും മുത്തിന്റെയും ഒളിചിന്നുന്ന പാദസരങ്ങളും രത്നാംഗുലികളുടെ പ്രഭയാൽ പ്രശോഭിതങ്ങളായ കൈകളും.

29. കഞ്ചുകീഗുംഫിതാപാരനാനാരത്നതതിദ്യുതിഃ
മല്ലികാമോദിധമ്മില്ലമല്ലികാളിസരാവൃതാ

വിശിഷ്ടങ്ങളായ നാനാരത്നങ്ങൾ കൊണ്ട് വിഭൂഷിതവും പ്രശോഭിതവുമായ മുലക്കച്ചയും പിച്ചകപ്പൂമണം തേടിയെത്തുന്ന കരിവണ്ടുകൾ ചൂഴുന്ന മുടിക്കെട്ടും

**30. സുവൃത്തനിബിഡോത്തുംഗ കുചഭാരാലസാ ശിവാ**
**വരപാശാങ്കുശാ ഭീതിലസദ്ബാഹു ചതുഷ്ടയാ**

തടിച്ചുയർന്ന വട്ടപ്പോർ കൊങ്കത്തടവും വരം, പാശം, അങ്കുശം, അഭയം എന്നിവധരിച്ച നാലു കൈകളും,

**31. സർവശൃംഗാരവേഷാഢ്യാ സുകുമാരാംഗവല്ലരീ**
**സൗന്ദര്യധാരാസർവസ്വാ നിർവ്യാജകരുണാമയീ**

സർവശൃംഗാരങ്ങൾ കൊണ്ട് ആഢ്യമായ വേഷവും ലതാസദൃശം മനോഹരമായ അംഗങ്ങളും മൂർത്തിമത്തായ സകലസൗന്ദര്യധോരണിയും നിർവ്യാജമായ കാരുണ്യവും,

**32. നിജസല്ലാപമാധുര്യവിനിർഭത്സിതകച്ഛപീ**
**കോടികോടിരവീന്ദൂനാം കാന്തിം യാ ബിഭ്രതീ പരാ**

വീണാനാദത്തിന്റെ മാധുര്യത്തെ വെല്ലുന്ന മധുരമൊഴിയും കോടി കോടി സൂര്യചന്ദ്രന്മാരുടെ കാന്തി പ്രചുരിമയും കൊണ്ട് പ്രശോഭിതയും.

**33. നാനാസഖീഭിർദാസീഭിസ്തഥാ ദേവാംഗനാദിഭിഃ**
**സർവാഭിർദേവതാഭിസ്തു സമന്താത് പരിവേഷ്ടിതാ**

അനേകം സഖികൾ, ദാസികൾ, ദേവാംഗനകൾ, എന്നിവരാലും സർവദേവതകളാലും പരിവേഷ്ടിതയും.

**34. ഇച്ഛാശക്ത്യാ ജ്ഞാനശക്ത്യാ ക്രിയാശക്ത്യാ സമന്വിതാ**
**ലജ്ജാ തുഷ്ടിസ്തഥാ പുഷ്ടിഃ കീർത്തിഃ കാന്തിഃ ക്ഷമാ ദയാ**

ഇച്ഛാശക്തി, ജ്ഞാനശക്തി, ക്രിയാശക്തി, സമന്വിതയും ലജ്ജാ, തുഷ്ടി, പുഷ്ടി കീർത്തി, കാന്തി, ക്ഷമാ, ദയാ

**35. ബുദ്ധിർമേധാ സ്മൃതിർലക്ഷ്മീർ മൂർത്തിമത്യോഽങ്ഗനാ സ്മൃതാഃ**
**ജയാ ച വിജയാ ചൈവാപ്യജിതാ ചാപരാജിതാ**

ബുദ്ധി, മേധാ, സ്മൃതി, ലക്ഷ്മി എന്നിവരുടെ മൂർത്തീരൂപമാർന്ന അംഗനകളാലും ജയ, വിജയാ, അജിതാ, അപരാജിതാ,

**36. നിത്യാ വിലാസിനീ ദോഗ്ധ്രീ ത്വഘോരാ മംഗളാ നവാ**
**പീഠശക്തയ എതാസ്തു സേവന്തേ യാം പരാംബികാം**

നിത്യാ, വിലാസിനീ, ദോഗ്ധ്രീ, അഘോരാ, മംഗളാ, നവ എന്നീ പീഠശക്തികളാലും പരിസേവിതയുമാണ് ആ പരാംബിക.

**37. യസ്യാസ്തു പാർശ്വഭാഗേ സ്തോ നിധീ തൗ ശംഖപത്മകൗ**
**നവരത്നവഹാ നദ്യസ്തഥാ വൈ കാഞ്ചനസ്രവാഃ**

ആരുടെ പാർശ്വഭാഗത്തു സ്ഥിതി ചെയ്യുന്ന ശംഖം, പത്മം എന്നീനിധികളിൽ നിന്ന് നവരത്നമയവും സ്വർണ്ണമയവുമായ ഒട്ടേറെ നദികൾ,

38. സപ്തധാതുവഹാ നദ്യോ നിധിഭ്യാം തു വിനിർഗതാഃ
സുധാസിന്ധ്വന്തഗാമിന്യസ്താഃ സർവാ നൃപസത്തമ

സപ്തധാതുക്കളെയും വഹിച്ചുകൊണ്ട് വിനിർഗളിച്ച് എല്ലാം ചെന്ന് സുധാസിന്ധുവിൽ സദാ നിപതിക്കുന്നുവോ,

39. സാ ദേവീ ഭുവനേശാനീ തദ്വാമാങ്കേ വിരാജതേ
സർവേശത്വം മഹേശസ്യ യത്സംഗാദേവ നാന്യഥാ

ഭുവനേശ്വരിയായ ആ ദേവി മഹേശ്വരന്റെ വാമാങ്കത്തിൽ വിരാജിക്കുന്നു. ആ അംഗസംഗം കൊണ്ടാണ് അദ്ദേഹത്തിന് മഹേശത്വം ലഭിച്ചത്. അല്ലാതെ മറ്റൊന്നു കൊണ്ടുമല്ല.

40. ചിന്താമണിഗൃഹസ്യാസ്യ പ്രമാണം ശൃണു ഭൂമിപ
സഹസ്രയോജനായാമം മഹാന്തസ്തത്പ്രചക്ഷതേ

രാജാവേ, ചിന്താമണിഗൃഹത്തിന്റെ അളവ് ഇനി എത്രയാണെന്നു പറയാം, കോട്ടുകൊള്ളുക. അതിന് ആയിരം യോജന നീളമുണ്ടെന്ന് അറിവുള്ളവർ പറയുന്നു.

41. തദുത്തരേ മഹാശാലാഃ പൂർവസ്മാദ്ദ്വിഗുണാഃ സ്മൃതാഃ
അന്തരിക്ഷഗതം ത്വേതന്നിരാധാരം വിരാജതേ

അതിന് അനേകം ചുറ്റുമതിലുകൾ ഉണ്ട്. പുറമേയുള്ള മതിലുകളെക്കാൾ ഇരട്ടിവീതമാണ് ഉള്ളിലുള്ള ഓരോ മതിലിന്റേയും ഉയരം. അന്തരിക്ഷത്തിൽ അത് നിരാധാരമായി സ്ഥിതി ചെയ്യുന്നു.

42. സങ്കോചശ്ച വികാസശ്ച ജായതേഽസ്യ നിരന്തരം
പടവത് കാര്യവശതഃ പ്രളയേ സർജനേ തഥാ

പ്രളയത്തിലും സൃഷ്ടിയിലും അത് വസ്ത്രം പോലെ ആവശ്യമനുസരിച്ച് ചുരുളുകയും നിവരുകയും ചെയ്യുന്നതാണ്.

43. ശാലാനാം ചൈവ സർവേഷാം സർവകാന്തിപരാവധി
ചിന്താമണിഗൃഹം പ്രോക്തം യത്ര ദേവീ മഹോമയീ

മറ്റു കോട്ടകളെക്കാളെല്ലാം അത്യന്തം പ്രകാശോജ്ജ്വലമാണ് ഈ ചിന്താമണിഗൃഹം. എന്തെന്നാൽ മഹാശക്തിസ്വരൂപിണിയായ ദേവി ഇവിടെ വസിക്കുന്നു.

44. യേ യേ ഉപാസകാഃ സന്തി പ്രതിബ്രഹ്മാണ്ഡവർത്തിനഃ
ദേവേഷു നാഗലോകേഷു മനുഷ്യേഷ്വിതരേഷു ച

ബ്രഹ്മാണ്ഡം തോറുമുള്ള ദേവലോകങ്ങളിലും നാഗലോകങ്ങളിലും മനുഷ്യലോകങ്ങളിലും മറ്റു ലോകങ്ങളിലും ഏതെല്ലാം ഉപാസകരുണ്ടോ,

45. ശ്രീദേവ്യാസ്തേ ച സർവേഽപി വ്രജന്ത്യത്രൈവ ഭൂമിപ
ദേവീക്ഷേത്രേ യേ ത്യജന്തി പ്രാണാൻ ദേവ്യർച്ചനേ രതാഃ

അവരെല്ലാം ശ്രീദേവിയുടെ ഈ സ്ഥാനത്താണു വന്നു ചേരുക. ദേവ്യർച്ചനയിൽ തത്പരരായി ദേവീക്ഷേത്രത്തിൽ കിടന്നു മരിക്കുന്നവരും.

46. തേ സർവ്വേ യാന്തി തത്രൈവ യത്ര ദേവീമഹോത്സവാ
ഘൃതകുല്യാ ദുഗ്ദ്ധകുല്യാ ദധികുല്യാ മധുസ്രവാഃ

നിത്യ മഹോത്സവമാർന്ന അവിടെത്തന്നെയാണ് ചെന്നെത്തുക. നെയ്യ്, പാല്, തൈര്, തേൻ എന്നിവ നിറഞ്ഞ,

**47. സ്യന്ദന്തി സരിതഃ സർവാസ്തഥാമൃതവഹാഃ പരാഃ**
**ദ്രാക്ഷാരസവഹാഃ കാശ്ചിജ്ജംബൂരസവഹാഃ പരാഃ**

നദികൾ അവിടെ ഒഴുകുന്നു. ചിലത് അമൃതം വഹിക്കുന്നവയാണ്. ചിലത് മുന്തിരിച്ചാറ് ഒഴുക്കുന്നവയും മറ്റു ചിലത് ഞാവൽപ്പഴച്ചാറ് ഒഴുക്കുന്നവയുമാണ്.

**48. ആമ്രേക്ഷുരസവാഹിന്യോ നദ്യസ്താസ്തു സഹസ്രശഃ**
**മനോരഥഫലാ വൃക്ഷാ വാപ്യഃ കൂപാസ്തഥൈവ ച**

മാമ്പഴച്ചാറും കരിമ്പിൻനീരും ഒഴുകുന്ന ആയിരിക്കണക്കിനു നദികൾ അവിടെ ഉണ്ട്. മനോരഥങ്ങൾ എല്ലാം സാധിക്കുന്നവയാണ് അവിടെയുള്ള വൃക്ഷങ്ങളും അതുപോലെ തന്നെ വാപികളും കൂപങ്ങളും.

**49. യഥേഷ്ടപാനഫലദാ നന്യൂനം കിഞ്ചിദസ്തി ഹി**
**ന രോഗപലിതം വാപി ജരാ വാപി കദാചന**

അവയിലെ രസം പാനം ചെയ്യുന്നവർക്ക് ആഗ്രഹങ്ങൾ ഒട്ടും കുറവില്ലാതെ നൽകുന്നു. രോഗ പീഡയോ ജരയോ,

**50. ന ചിന്താ ന ച മാത്സര്യം കാമക്രോധാദികം തഥാ**
**സർവേ യുവാനഃ സസ്ത്രീകാഃ സഹസ്രാദിത്യവർച്ചസഃ**

ചിന്താ വൈവശ്യമോ, മാത്സര്യ ബുദ്ധിയോ, കാമ ക്രോധാദികളോ അവിടെയുള്ളവർക്കില്ല. എന്നും യുവാക്കളായി, ഭാര്യമാരോടൊത്ത് ആയിരം ആദിത്യന്മാരെപ്പോലെ തേജസ്സുള്ളവരായി,

**51. ഭജന്തി സതതം ദേവീം തത്ര ശ്രീഭുവനേശ്വരീം**
**കേചിത് സലോകതാപന്നാഃ കേചിത് സാമീപ്യതാം ഗതാഃ**

അവിടെ ഭുവനേശ്വരിയായ ദേവിയെ സദാ ഭജിക്കുന്നു. ചിലർ സാലോക്യമാർന്നവരും ചിലർ സാമീപ്യമാർന്നവരും,

**52. സരൂപതാം ഗതാഃ കേചിത്സാർഷ്ടിം താം ച പരേ ഗതാഃ**
**യാ യാസ്തു ദേവതാസ്തത്ര പ്രതിബ്രഹ്മാണ്ഡവർത്തിനാം**

ചിലർ സാരൂപ്യമാർന്നവരും ചിലർ സായൂജ്യമാർന്നവരുമാണ്. ബ്രഹ്മാണ്ഡംതോറുമുള്ള ദേവതകൾ ആരെല്ലാമുണ്ടോ അവരുടെയെല്ലാം

**53. സമഷ്ടയഃ സ്ഥിതാസ്താസ്തു സേവന്തേ ജഗദീശ്വരീം**
**സപ്തകോടിമഹാമന്ത്രാ മൂർത്തിമന്ത ഉപാസതേ**

സമഷ്ടി രൂപങ്ങൾ ഇവിടെ വസിച്ചു കൊണ്ട് ദേവിയെ ഉപാസിക്കുന്നു. ഏഴു കോടി മഹാമന്ത്രങ്ങളും മൂർത്തിമത്തുകളായിത്തീർന്ന് ദേവിയെ ഭജിക്കുന്നുണ്ട്.

**54. മഹാവിദ്യാശ്ച സകലാഃ സാമ്യാവസ്ഥാത്മികാം ശിവാം**
**കാരണബ്രഹ്മരൂപാം താം മായാശബളവിഗ്രഹാം**

സകല മഹാവിദ്യകളും സാമ്യാവസ്ഥാത്മികയായ ശിവയെ, കാരണബ്രഹ്മത്തെ, ആ മായാശബള സ്വരൂപിണിയെ ഉപവസിക്കുന്നു.

**55. ഇത്ഥം രാജൻ മയാ പ്രോക്തം മണിദ്വീപം മഹത്തരം**
**ന സൂര്യചന്ദ്രൗ നോ വിദ്യുത്കോടയോഽഗ്നിസ്തഥൈവ ച**

രാജാവേ, ഇങ്ങനെ ഞാൻ സർവോത്തമമായ മണി ദ്വീപത്തെപ്പറ്റി പറഞ്ഞു കഴിഞ്ഞു. സൂര്യ ചന്ദ്രന്മാർക്കോ വിദ്യുത്കോടികൾക്കോ അഗ്നിയ്ക്കോ.

**56. ഏതസ്യ ഭാസാ കോട്യംശകോട്യംശേനാപി തേ സമാഃ**
**ക്വചിദ്വിദ്രുമസങ്കാശം ക്വചിന്മരതകച്ഛവി**

ഈ ദ്വീപിന്റെ കോടി അംശത്തിന്റെ കോടി അംശം പോലും പ്രഭയില്ല. ചിലയിടത്ത് ഇതിന് വിദ്രുമ പ്രഭയാണെങ്കിൽ മറ്റു ചിലയിടത്ത് മരതകകാന്തിയാണ്.

**57. വിദ്യുദ്ഭാനുസമച്ഛായം മദ്ധ്യസൂര്യസമം ക്വചിത്**
**വിദ്യുത് കോടിമഹാധാരാ സാരകാന്തിതതം ക്വചിത്**

ഒരിടത്ത് ആദിത്യനും മിന്നലും ചേർന്നാലത്തെ ശോഭ; മറ്റൊരിടത്ത് മധ്യാഹ്ന സൂര്യന്റെ ശോഭ; ഒരിടത്ത് കോടി മിന്നൽ പ്രവാഹം, മറ്റൊരിടത്ത് രത്നകാന്തി,

**58. ക്വചിത് സിന്ദൂരനീലേന്ദ്രമാണിക്യസദൃശച്ഛവി**
**ഹീരസാരമഹാഗർഭധഗദ്ധഗിതദിക്തടം**

ചിലയിടത്ത് സിന്ദൂരച്ഛവി; ചിലയിടത്ത് ഇന്ദ്രനീലത്തിന്റേത്; ചിലയിടത്ത് മാണിക്യത്തിന്റേത്. ചിലപ്പോൾ മരതകക്കല്ലിന്റെ മഹാപ്രഭയ്ക്കു സമമായ ഇതിന്റെ പ്രഭ ദിക്തടങ്ങളെ ശബളീകരിക്കുന്നു.

**59. കാന്ത്യാ ദാവാനലസമം തപ്തകാഞ്ചനസന്നിഭം**
**ക്വചിച്ചന്ദ്രോപലോദ്ഗാരം സൂര്യോദ്ഗാരം ച കുത്രചിത്**

ചിലയിടം ദാവാഗ്നിപോലെ പ്രകാശിക്കുന്നു; മറ്റു ചിലഭാഗം ചുട്ടുപഴുത്ത തങ്കംപോലെ തിളങ്ങുന്നു. ചിലയിടം ചന്ദ്രകാന്തക്കല്ലിനു തുല്യമാണെങ്കിൽ മറ്റു ചിലയിടം സൂര്യകാന്തക്കല്ലിനു സമമാണ്.

**60. രത്നശൃംഗിസമായുക്തം രത്നപ്രാകാരഗോപുരം**
**രത്നപത്രൈ രത്നഫലൈർവൃക്ഷൈശ്ച പരിമണ്ഡിതം**

രത്നഗിരികളും രത്നക്കോട്ടകളും രത്നഗോപുരങ്ങളും രത്നപത്രങ്ങളും രത്നഫലങ്ങളുമുള്ള വൃക്ഷങ്ങളും കൊണ്ട് ഈ മണി ദ്വീപം പ്രശോഭിതമാണ്.

**61. നൃത്യന്മയൂരസംഘൈശ്ച കപോതരണിതോജ്വലം**
**കോകിലാകാകളീലാപൈഃ ശുകാലാപൈശ്ച ശോഭിതം**

നൃത്തം വയ്ക്കുന്ന മയിൽക്കുലവും കുറുകുറുക്കുന്ന കപോതങ്ങളും ഇതിനെ ഉജ്വലമാക്കുന്നു. കുയിലുകളുടെ കാകളീരവവും ശുകങ്ങളുടെ ആലാപവും ഇതിന്റെ ശോഭയെ വർദ്ധിപ്പിക്കുന്നു.

**62. സുരമ്യരമണീയാംബുലക്ഷാവധി സരോവൃതം**
**തന്മദ്ധ്യഭാഗവിലസദ്വികചദ്രത്നപങ്കജൈഃ**

അത്യന്തം സ്വച്ഛവും രമണീയവുമായ നീർ നിറഞ്ഞ ലക്ഷക്കണക്കിനു സരസ്സുകൾ, അവയുടെ മദ്ധ്യഭാഗത്ത് വിടർന്നുല്ലസിക്കുന്ന രത്ന പങ്കജങ്ങൾ;

**63. സുഗന്ധിഭിഃ സമന്താത്തു വാസിതം ശതയോജനം**
**മന്ദമാരുതസംഭിന്നചലദ്ദ്രുമസമാകുലം**

നൂറുയോജന ചുറ്റളവിൽ വ്യാപിക്കുന്ന സുഗന്ധം; മന്ദമാരുതനിൽ ഇള കിയാടുന്ന തരുനിരകൾ;

**64. ചിന്താമണി സമൂഹാനാം ജ്യോതിഷാ വിതതാംബരം**
**രത്നപ്രഭാഭിരഭിതോ ധഗദ്ധഗിതദിക്തടം**

ചിന്താമണി ഗണപ്രഭയേറ്റു തിളങ്ങുന്നവിണ്ടലം; ചുറ്റമുള്ള ദിക് തടത്തെ ശബളമാക്കുന്ന രത്നപ്രഭ;

**65. വൃക്ഷവ്രാതമഹാഗന്ധവാതവ്രാതസുപൂരിതാ**
**ധൂപ ധൂപായിതം രാജൻ മണിദീപായുതോജ്വലം**

തരുനിരകളെ പൂർണ്ണമായി തഴുകിവരുന്ന സുഗന്ധമാരുതൻ; സുഗന്ധ ധൂമം; പതിനായിരക്കണക്കിന് മണിദീപങ്ങൾ,

**66. മക്ഷിജാലകസഛിദ്രതരളോദരകാന്തിഭിഃ**
**ദിങ്മോഹജനകം ചൈതദ്ദർപ്പണോദര സംയുതം**

രത്ന ജാലകങ്ങളിലും കണ്ണാടിച്ചില്ലുകളിലും തട്ടിത്തിളങ്ങുന്നതിനാൽ ദിക്ഭ്രമം ഉണ്ടാക്കുന്ന കാന്തിപൂരം; ഇവയാൽ പ്രശോഭിതമാണ് മണി ദ്വീപം.

**67. ഐശ്വര്യസ്യ സമഗ്രസ്യ ശൃംഗാരസ്യാഖിലസ്യ ച**
**സർവജ്ഞതായാഃ സർവായാസ്തേജസശ്ചാഖിലസ്യ ച**

സമസ്തഐശ്വര്യത്തിന്റെയും സമസ്തശൃംഗാരത്തിന്റെയും സകല സർവജ്ഞതയുടേയും സർവതേജസ്സിന്റേയും

**68. പരാക്രമസ്യ സർവസ്യ സർവോത്തമഗുണസ്യ ച**
**സകലായാ ദയായാശ്ച സമാപ്തിരിഹ ഭൂപതേ**

അഖില പരാക്രമത്തിന്റേയും സർവ ഉത്തമഗുണങ്ങളുടെയും സകല ദയയുടെയും പരിസമാപ്തി യാണ് മഹാരാജാവേ, ഈ മണി ദ്വീപം.

**69. രാജ്ഞ ആനന്ദമാരഭ്യ ബ്രഹ്മലോകാന്തഭൂമിഷു**
**ആനന്ദാ യേ സ്ഥിതാഃ സർവേ തേ/ത്രൈവാന്തർഭവന്തി ഹി**

രാജാനന്ദം മുതൽ ബ്രഹ്മലോകം വരെയുള്ള ഭൂമികളിലെ ആനന്ദങ്ങളെല്ലാം ഇവിടെ അന്തർ ഭവിച്ചിരിക്കുന്നു.

**70. ഇതി തേ വർണ്ണിതം രാജൻ മണിദ്വീപം മഹത്തരം**
**മഹാദേവ്യാഃ പരം സ്ഥാനം സർവലോകോത്തമോത്തമം**

രാജാവേ, മഹത്തരമായ മണിദ്വീപത്തെപറ്റി ഞാൻ പറഞ്ഞുവല്ലോ. മഹാദേവിയുടെ സർവ ലോകോത്തമോത്തമമായ സ്ഥാനമാണിത്.

**71. എതസ്യ സ്മരണാത് സദ്യഃ സർവപാപം വിനശ്യതി**
**പ്രാണോത്ക്രമണസന്ധൗ തു സ്മൃത്വാ തത്രൈവ ഗച്ഛതി**

ഇതിനെ സ്മരിച്ചാൽത്തന്നെ സർവപാപങ്ങളും ഉടൻ തീരും. മരണസമയത്ത് ഇതിനെ അനുസ്മരിച്ചാൽ അവിടെത്തന്നെ എത്തിച്ചേരുകയും ചെയ്യും..

**72. അദ്ധ്യായപഞ്ചകം ത്വേതത് പഠേന്നിത്യം സമാഹിതഃ**
**ഭൂതപ്രേതപിശാചാദിബാധാ തത്ര ഭവേന്ന ഹി**

ഈ അഞ്ച് അദ്ധ്യായങ്ങൾ ശ്രദ്ധയോടെ പഠിക്കുന്നതായാൽ ഭൂതപ്രേതപിശാചബാധകളൊന്നും അവിടെ ഉണ്ടാകുകയില്ല.

**73. നവീന ഗൃഹനിർമ്മാണേ വാസ്തുയോഗേ തഥൈവ ച**
**പഠിതവ്യം പ്രയത്നേന കല്യാണം തേന ജായതേ**

പുതിയ ഗൃഹം നിർമ്മിക്കുമ്പോഴും വാസ്തുപൂജ നടത്തുമ്പോഴും പണിപ്പെട്ടായാലും ഇതു പാരായണം ചെയ്താൽ മംഗളം ഉണ്ടാകും.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
ദ്വാദശോ$f$ദ്ധ്യായഃ

## അഥ ത്രയോദശോ$f$ദ്ധ്യായഃ

### വ്യാസ ഉവാച

**1. ഇതി തേ കഥിതം ഭൂപ യദ്യത്പൃഷ്ടം ത്വയാനഘ**
**നാരായണേന യത്പ്രോക്തം നാരദായ മഹാത്മനേ**

രാജൻ, അങ്ങു ചോദിച്ചതെല്ലാം ഞാൻ പറഞ്ഞുതന്നു. ഹേ അനഘ, പണ്ട് നാരായണ മഹർഷി നാരദനോടു പറഞ്ഞതും ഞാൻ വിസ്തരിച്ചു.

**2. ശ്രുത്വൈതത്തു മഹാദേവ്യാഃ പുരാണം പരമാദ്ഭുതം**
**കൃതകൃതോ ഭവേന്മർത്ത്യോ ദേവ്യാഃ പ്രിയതമോ ഹി സഃ**

പരമാദ്ഭുതമായ ഈ ദേവീപുരാണം കേൾക്കുന്ന മനുഷ്യൻ കൃതകൃത്യനും ദേവിക്ക് അത്യന്തം പ്രിയനുമായി ഭവിക്കും

**3. കുരു ചാംബാമഖം രാജൻ സ്വപിതൃദ്ധരണായ വൈ**
**ഖിന്നോ$f$സി യേന രാജേന്ദ്ര പിതുർജ്ഞാത്വാതു ദുർഗതിം**

രാജാവേ, അങ്ങ് അങ്ങയുടെ പിതാവിനെ ഉദ്ധരിക്കുന്നതിനായി അംബായജ്ഞം നടത്തുക. പിതാവിന്റെ ദുർഗതിയെപ്പറ്റി അറിഞ്ഞ അങ്ങ് ഇപ്പോൾ ദുഃഖിതനാണല്ലോ.

**4. ഗൃഹാണ ത്വം മഹാദേവ്യാ മന്ത്രം സർവ്വോത്തമോത്തമം**
**യഥാവിധി വിധാനേന ജന്മസാഫല്യദായകം**

സർവ്വോത്തമമായ ദേവീമന്ത്രം അങ്ങ് സ്വീകരിച്ചു കൊള്ളുക. വിധി പോലെ അതുകൈക്കൊണ്ടാൽ ജന്മസാഫല്യം ഉണ്ടാകും

### സൂത ഉവാച

**5. തച്ഛ്രുത്വാ നൃപശാർദൂലഃ പ്രാർത്ഥയിത്വാ മുനീശ്വരം**
**തസ്മാദേവ മഹാമന്ത്രം ദേവീപ്രണവസംജ്ഞകം**

അതുകേട്ട് രാജർഷിയായ ജനമേജയൻ ദേവീപ്രണവം എന്നുപേരുള്ള മഹാമന്ത്രം വ്യാസർഷിയോട് അപേക്ഷിച്ചു വാങ്ങി.

6. ദീക്ഷാവിധിം വിധാനേന ജഗ്രാഹ നൃപസത്തമഃ
തത ആഹൂയ ധൗമ്യാദീന്നവരാത്രസമാഗമേ

ദീക്ഷാവിധി അനുസരിച്ചു തന്നെ രാജാവ് അതു സ്വീകരിച്ചു. പിന്നെ നവരാത്ര്യാരംഭത്തിൽ അദ്ദേഹം ധൗമ്യാദിമുനിമാരെ ക്ഷണിച്ചു വരുത്തി.

7. അംബായജ്ഞം ചകാരാശു വിത്തശാഠ്യവിവർജിതഃ
ബ്രാഹ്മണൈഃ പാഠയാമാസ പുരാണം ശ്രോതദുത്തമം

ധനത്തിൽ ഒട്ടും പിശുക്കു കാട്ടാതെ അംബായജ്ഞം ചെയ്യിച്ചു.ബ്രഹ്മണരെക്കൊണ്ട് ഉത്തമമായ ഈ പുരാണം,

8. ശ്രീദേവ്യഗ്രേഽംബികാ പ്രീത്യൈ ദേവീഭാഗവതം പരം
ബ്രാഹ്മണാൻ ഭോജയാമാസാപ്യസംഖ്യാതാഃ സുവാസിനീഃ

ദേവീ ഭാഗവതം, ശ്രീദേവിയുടെ മുമ്പിൽവച്ച് ദേവീപ്രീതിക്കു വേണ്ടി പരായണം ചെയ്യിച്ചു. അസംഖ്യം ബ്രാഹ്മണരെയും സുവാസിനിളെയും

9. കുമാരീർവടുകാദീംശ്ച ദീനാനാഥാംസ്തഥൈവ ച
ദ്രവ്യപ്രദാനൈസ്താൻ സർവാൻ സന്തോഷ്യ വസുധാധിപഃ

കുമാരികളെയും വടുകന്മാരെയും ദീനന്മാരെയും അനാഥന്മാരെയും മൃഷ്ടാന്നഭോജനം നൽകിയും അവർക്കെല്ലാം ദ്രവ്യം നൽകിയും ആ രാജാവ് സന്തോഷിപ്പിച്ചു.

10. സമാപ്യ യജ്ഞം സംസ്ഥാനേ സംസ്ഥിതോ യാവദേവ ഹി
താവദേവ ഹി ചാകാശാന്നാരദഃ സമാവതരത്

യാഗമെല്ലാം സമാപിപ്പിച്ചിട്ട് സ്വസ്ഥാനത്ത് അദ്ദേഹം ചെന്നിരുന്ന അവസരത്തിൽ ആകാശ മാർഗ്ഗത്തിലൂടെ നാരദ മഹർഷി അവിടെ ആഗതനായി.

11. രണയൻ മഹതീം വീണാം ജ്വലദഗ്നിശിഖോപമഃ
സസംഭ്രമഃ സമുത്ഥായ ദൃഷ്ട്വാ തം നാരദം മുനിം

കത്തുന്ന തീജ്വാല പോലെ തേജോമയനായ നാരദൻ മഹതി എന്ന വീണയും മീട്ടിക്കൊണ്ട് വരുന്നതു കണ്ട ഉടൻ സസംഭ്രമം പിടഞ്ഞെണീറ്റ്,

12. ആസനാദ്യുപചാരൈശ്ച പൂജയാമാസ ഭൂമിപഃ
കൃത്വാ തു കുശലപ്രശ്നം പപ്രച്ഛാഗമനകാരണം

രാജാവ്, ആസനാദ്യുപചാരങ്ങൾ നൽകി പൂജിച്ചു. കുശലപ്രശ്നം ചെയ്തതിനു ശേഷം ആഗമന കാരണം അദ്ദേഹം അന്വേഷിച്ചു.

### രാജോവാച

13. കുത ആഗമനം സാധോ ബ്രൂഹി കിം കരവാണി തേ
സനാഥോഽഹം കൃതാർത്ഥോഽഹം ത്വദാഗമനകാരണാത്

മഹർഷേ, അങ്ങ് എവിടെ നിന്നാണ് വരുന്നത്? ഞാൻ അങ്ങേയക്ക് എന്താണു ചെയ്യേണ്ടതെന്നു പറഞ്ഞാലും. അങ്ങയുടെ ആഗമനത്താൽ ഞാൻ സനാഥനും കൃതാർത്ഥനുമായി.

14. ഇതി രാജ്ഞോ വചഃശ്രുത്വാ പ്രോവാച മുനിസത്തമഃ
അദ്യാശ്ചര്യം മയാ ദൃഷ്ടം ദേവലോകേ നൃപോത്തമ

രാജാവിന്റെ ഇപ്രകാരമുള്ള ഉദാരവാക്കുകേട്ട നാരദ മഹർഷി പറഞ്ഞു:രാജാവേ, ഞാൻ ഇന്ന് ദേവലോകത്ത് ഒരാശ്ചര്യം കാണുകയുണ്ടായി.

15. തന്നിവേദയിതും പ്രാപ്തസ്ത്വത്സകാശേ സുവിസ്മിതഃ
പിതാ തേ ദുർഗതിം പ്രാപ്തോ നിജകർമ്മവിപര്യയാത്

അത് അങ്ങയെ അറിയിക്കുവാനാണ് വിസ്മയചിത്തനായി ഞാൻ അങ്ങയുടെ അടുക്കലേക്ക് ഇപ്പോൾ വന്നത്. സ്വന്തം കർമ്മ ഫലമായി അങ്ങയുടെ പിതാവ് ദുർഗതി അടഞ്ഞുവല്ലോ.

16. സ ഏവായം ദിവ്യരൂപവപുർഭൂത്വാഽധുനൈവ ഹി
ദേവദേവൈഃ സ്തുതഃ സമ്യഗപ്സരോഭിഃ സമന്തതഃ

അങ്ങയുടെ ആ പിതാവിപ്പോൾ ദിവ്യശരീരം പൂണ്ട് ദേവദേവന്മാരാൽ സ്തുതിക്കപ്പെട്ട്, അപ്സരസ്സുകളാൽ പരിസേവിതനായി,

17. വിമാനവരമാരുഹ്യ മണിദ്വീപം ഗതോഽഭവത്
ദേവീഭാഗവതസ്യാസ്യ ശ്രവണോത്ഥഫലേന ച

അത്യുത്തമമായ വിമാനത്തിൽ കയറി മണിദ്വീപത്തിലേക്കു പോയി. ദേവീഭാഗവതത്തിന്റെ ഉത്തമ ശ്രവണഫലം കൊണ്ടും,

18. അംബാമഖഫലേനാപി പിതാ തേ സുഗതിം ഗതഃ
ധന്യോഽസി കൃതകൃത്യോഽസി ജീവിതം സഫലം തവ

അംബായജ്ഞം നടത്തിയതുകൊണ്ടും അങ്ങയുടെ പിതാവ് സദ്ഗതി പ്രാപിച്ചു. അങ്ങ് ധന്യനാണ്; കൃതകൃത്യനാണ്; അങ്ങയുടെ ജീവിതം സഫലമായി.

19. നരകാദുദ്ധൃതസ്താതസ്ത്വയാ തു കുലഭൂഷണ
ദേവലോകേ സ്ഫീതകീർത്തിസ്തവാദ്യ വിപുലാഽഭവത്

കുലഭൂഷണനായ നൃപതേ, അങ്ങ് അങ്ങയുടെ പിതാവിനെ നരകത്തിൽ നിന്ന് കരകയറ്റി. ദേവലോകത്തെങ്ങും അങ്ങയുടെ പുണ്യകീർത്തി പരന്നിരിക്കുന്നു.

### സൂത ഉവാച

20. നാരദോക്തം സമാകർണ്യ പ്രേമഗദ്ഗദിതാന്തരഃ
പപാത പാദാംബുജയോർവ്യാസസ്യാദ്ഭുതകർമ്മണഃ

നാരദവാക്യം കേട്ടു കണ്ഠമിടറിക്കൊണ്ട് അദ്ദേഹം അദ്ഭുത പ്രഭാവനായ വ്യാസന്റെ പാദകമലത്തിൽ വീണു.

21. തവാനുഗ്രഹതോ ദേവ കൃതാർത്ഥോഽഹം മഹാമുനേ
കിം മയാ പ്രതികർത്തവ്യം നമസ്കാരാദൃതേ തവ

ഹേ ദേവ, അങ്ങയുടെ അനുഗ്രഹത്താൽ ഞാൻ കൃതാർത്ഥനായി. മഹാമുനേ, നമസ്ക്കരിക്കുക മാത്രമല്ലാതെ ഞാൻ അങ്ങേയ്ക്ക് എന്തു പ്രത്യുപകാരമാണ് ഇതിനു ചെയ്യുക?

22. അനുഗ്രാഹ്യഃ സദൈവാഹമേവമേവ ത്വയാ മുനേ
ഇതി രാജ്ഞോ വചഃ ശ്രുത്വാപ്യാശീർഭിരഭിനന്ദ്യ ച

മഹർഷേ, അപ്രകാരം അങ്ങ് എന്നെ എന്നെന്നും അനുഗ്രഹിക്കണേ. ഇങ്ങനെ രാജാവു പറഞ്ഞതു കേട്ട് അദ്ദേഹത്തിന് ആശിസ്സുകൾ നൽകി അനുഗ്രഹിച്ചിട്ട്,

**23. ഉവാച വചനം ശ്ലക്ഷ്ണം ഭഗവാൻ ബാദരായണഃ**
**രാജൻ സർവ്വം പരിത്യജ്യ ഭജ ദേവീപദാംബുജം**

ഭഗവാൻ ബാദരായണൻ സ്നേഹമസൃണമായി പറഞ്ഞു: രാജാവേ, സകലതും വെടിഞ്ഞിട്ട് ദേവിയുടെ പാദാംബുജത്തെആശ്രയിച്ചുകൊള്ളുക.

**24. ദേവീഭഗവതം ചൈവ പഠ നിത്യം സമാഹിതഃ**
**അംബാമഖം സദാ ഭക്ത്യാ കുരു നിത്യമതന്ദ്രിതഃ**

ദേവീഭഗവതം നിത്യവും ശ്രദ്ധാപൂർവ്വം പാരായണം ചെയ്തുകൊള്ളണം. ഭക്തിപൂർവ്വം എന്നും അംബായജ്ഞം ഉത്സാഹത്തോടെ നടത്തിക്കൊള്ളണം.

**25. അനായസേന തേന ത്വം മോക്ഷ്യസേ ഭവബന്ധനാത്**
**സന്ത്യന്യാനി പുരാണാനി ഹരിരുദ്രമുഖാനി ച**

അനായാസം അങ്ങേയ്ക്ക് അങ്ങനെ സംസാരബന്ധത്തിൽ നിന്ന് മുക്തനാകാം. ഹരി, രുദ്രൻ തുടങ്ങിയവരെ സംബന്ധിച്ചുള്ള വേറെയും പുരാണങ്ങൾ ഉണ്ട്.

**26. ദേവീഭാഗവതസ്യാസ്യ കലാം നാർഹതി ഷോഡശീം**
**സാരമേതത്പുരാണാനാം വേദാനാം ചൈവ സർവശഃ**

എന്നാൽ ഈ ദേവീഭാഗവതത്തിന്റെ പതിനാറിലൊന്നുപോലും മാഹാത്മ്യം അവയ്ക്കില്ല. ഇത് സകല പുരാണങ്ങളുടേയും വേദങ്ങളുടേയും സാരമാണ്.

**27. മൂലപ്രകൃതിരേവൈഷാ യത്ര തു പ്രതിപാദ്യതേ**
**സമം തേന പുരാണം സ്യാത് കഥമന്യന്നൃപോത്തമ**

മൂല പ്രകൃതിയായ പരമേശ്വരിയാണ് ഇതിൽ പ്രതിപാദിക്കപ്പെടുന്നത്. അതിനാൽ വേറെ ഏതു പുരാണം എങ്ങനെ ഇതിനു സമമായിത്തീരും?

**28. പാഠേ വേദസമം പുണ്യം യസ്യസ്യാജ്ജനമേജയ**
**പഠിതവ്യം പ്രയത്നേന തദേവ വിബുധോത്തമൈഃ**

ഏതു പഠിച്ചാൽ വേദം പഠിക്കുന്നതിനു തുല്ല്യമായ പുണ്യം ലഭിക്കുമോ അതാണ്, ഹേ ജനമേജയ, ക്ളേശിച്ചായാലും ഉത്തമ ബ്രഹ്മണർ പഠിക്കേണ്ടത്.

**29. ഇത്യുക്ത്വാ നൃപവര്യം തം ജഗാമ മുനിരാട് തതഃ**
**ജഗ്മുശ്ചൈവ യഥാസ്ഥാനം ധൗമ്യാദിമുനയോഽമലാഃ**

ഇങ്ങനെ രാജാവിനെ ഉപദേശിച്ചിട്ട് മുനീശ്വരനായ വ്യാസൻ അവിടെ നിന്നു പോയി. വിശുദ്ധരായ ധൗമ്യാദിമുനിമുരും അവരവരുടെ സ്ഥാനങ്ങളിലേക്ക് യാത്രയായി.

**30. ദേവീഭാഗവതസ്യൈവ പ്രശംസാം ചക്രുരുത്തമാം**
**രാജാ ശശാസ ധരണീം തതഃ സന്തുഷ്ടമാനസഃ**
**ദേവീഭാഗവതം ചൈവ പഠൻ ശൃണ്വന്നിരന്തരം**

ദേവീഭാഗവതത്തെ അവർ അത്യന്തം പ്രശംസിച്ചു. ദേവീഭാഗവതം നിരന്തരം പഠിക്കുകയും കേൾക്കുകയും ചെയ്തുകൊണ്ട് സന്തുഷ്ടചിത്തനായി രാജാവ് രാജ്യം ഭരിച്ചു.

ഇതി ശ്രീ ദേവീഭാഗവതേ ദ്വാദശസ്കന്ധേ
ത്രയോദശോഽദ്ധ്യായഃ

# അഥ ചതുർദ്ദശോ/ദ്ധ്യായഃ

## സൂത ഉവാച

**1. അർധശ്ലോകാത്മകം യത്തു ദേവീവക്ത്രാബ്ജനിർഗതം**
**ശ്രീമദ്ഭാഗവതം നാമ ദേവീസിദ്ധാന്തബോധകം**

ദേവിയുടെ വദനാംബുജത്തിൽ നിന്ന് അർധശ്ലോകാത്മകമായിട്ടാണ്, വേദസിദ്ധാന്തബോധകമായ ശ്രീദേവീഭാഗവതം നിർഗളിച്ചത്.

**2. ഉപദിഷ്ടം വിഷ്ണവേ യദ്വടപത്രനിവാസിനേ**
**ശതകോടി പ്രവിസ്തീർണ്ണം തത്കൃതം ബ്രഹ്മണാ പുരാ**

പണ്ട് വടപത്രശായിയായിരുന്ന വിഷ്ണുവിന് ജഗദംബിക ഉപദേശിച്ചതാണ് അത്. ബ്രഹ്മാവ് അത് നൂറുകോടിയാക്കി വിസ്തരിച്ചു.

**3. തത്സാരമേകതഃ കൃത്വാ വ്യാസേന ശുകഹേതവേ**
**അഷ്ടാദശസഹസ്രം തു ദ്വാദശസ്കന്ധസംയുതം**

അതിന്റെ സാരമെല്ലാം ഒരുമിച്ച് ചേർത്ത് വ്യാസമഹർഷി ശുകനുവേണ്ടി പന്ത്രണ്ടു സ്കന്ധങ്ങളും പതിനെണ്ണായിരം ശ്ലോകങ്ങളുമുള്ള,

**4. ദേവീഭാഗവതം നാമ പുരാണം ഗ്രഥിതം പുരാ**
**അദ്യാപി ദേവലോകേ തദ്ബഹുവിസ്തീർണ്ണമസ്തി ഹി**

ദേവീഭാഗവതമെന്നു പേരുള്ള പുരാണമാക്കി ചമച്ചു. ഇന്നും ദേവലോകത്ത് ഉണ്ട് ബഹുവിസ്തൃമായ ആ ദേവീപുരാണം.

**5. നാനേന സദൃശം പുണ്യം പവിത്രം പാപനാശനം**
**പദേ പദേ/ശ്വമേധസ്യ ഫലമാപ്നോതി മാനവഃ**

ഇതുപോലെ പുണ്യവും പവിത്രവും പാപനാശകവുമായ മറ്റൊരു പുരാണമില്ല. ഓരോ കാൽവയ്പിലും ഇതു മനുഷ്യന് അശ്വമേധയാഗഫലം നൽകും.

**6. പൗരാണികം പൂജയിത്വാ വസ്ത്രാദ്യാഭരണാദിഭിഃ**
**വ്യാസബുദ്ധ്യാ തന്മുഖാത്തു ശ്രുത്വൈതത് സമുപോഷിതഃ**

പുരാണജ്ഞനായ ആചാര്യന് വസ്ത്രാദികളും ആഭരണാദികളും നൽകി പൂജിച്ചിട്ട് വ്യാസ ബുദ്ധിയോടെ അടുത്തിരുന്ന് അദ്ദേഹത്തിൽനിന്ന് നേരിട്ട് ഇതു കേൾക്കണം.

**7. ലിഖിത്വാ നിജഹസ്തേന ലേഖകേനാഥവാ മുനേ**
**പ്രൗഷ്ഠപദ്യാം പൗർണ്ണമാസ്യാം ഹേമസിംഹസമന്വിതം.**

സ്വയം എഴുതിയോ അഥവാ ഒരു ലേഖകനെക്കൊണ്ട് എഴുതിച്ചോ കന്നിമാസത്തിലെ പൗർണമിദിവസം സ്വർണസിംഹാസനത്തിൽവെച്ച് അതുൾപ്പടെ,

**8. ദദ്യാത് പൗരാണികായാഥ ദക്ഷിണാം ച പയസ്വിനീം**
**സാലംകൃതാം സവത്സാം ച കപിലാം ഹേമമാലിനീം**

പുരാണജ്ഞന് ദക്ഷിണയോടുകൂടി നൽകണം. കപിലനിറമുള്ള ഒരു കറവപ്പശുവിനെ അലങ്കരിച്ച് ഒരുക്കി കിടാവിനോടുകൂടി ദാനം നൽകണം.

9. ഭോജയേദ് ബ്രാഹ്മണാനന്തേƒപ്യദ്ധ്യായപരിസംമിതാൻ
സുവാസിനീസ്താവതീശ്ച കുമാരീർവടുകൈഃ സഹ

ഇതിൽ എത്ര അദ്ധ്യായമുണ്ടോ അത്രയും വിപ്രന്മാർക്കും സുവാസിനികളായ കുമാരിമാർക്കും വടുകന്മാർക്കും ഭോജനം നൽകി,

10. ദേവീബുദ്ധ്യാ പൂജയേത്താൻ വസനാഭരണാദിഭിഃ
പായസാന്നവരേണാപി ഗന്ധസ്രക്കുസുമാദിഭിഃ

അവരെ ദേവീബുദ്ധിയോടെ, വസ്ത്രാഭരണാദികൾ, പായസാന്നം, ചന്ദനം, മാല, പൂക്കൾ എന്നിവ കൊണ്ട് പൂജിക്കണം.

11. പുരാണദാനേനൈതേന ഭൂദാനസ്യ ഫലം ലഭേത്
ഇഹലോകേ സുഖീഭൂത്വാƒപ്യന്തേ ദേവീപുരം വ്രജേത്

ഈ വിധത്തിൽ പുരാണം ദാനം ചെയ്താൽ ഭൂദാനഫലം ലഭിക്കും. ഈ ലോകത്ത് സുഖിയായി ജീവിച്ചിട്ട് ഒടുക്കം ദേവീലോകത്ത് എത്തുകയും ചെയ്യും.

12. നിത്യം യഃ ശൃണയാദ്ഭക്ത്യാ ദേവീഭാഗവതം പരം
ന തസ്യ ദുർലഭം കിഞ്ചിത് കദാചിത്കചിദസ്തി ഹി

ഉത്തമമായ ദേവീഭാഗവതം നിത്യവും ശ്രവിക്കുന്നവന് ദുർലഭമായിട്ട് ഒന്നും ഒരിക്കലും ഒരിടത്തും ഉണ്ടാകുകയില്ല.

13. അപുത്രോ ലഭതേ പുത്രാൻ ധനാർത്ഥീ ധനമാപ്നുയാത്
വിദ്യാർത്ഥീ പ്രാപ്നുയാദ് വിദ്യാം കീർത്തിമണ്ഡിതഭൂതലഃ

അപുത്രന് പുത്രന്മാരെ ലഭിക്കും. ധനാർത്ഥിക്കു ധനം ലഭിക്കും. വിദ്യാർത്ഥിക്കു വിദ്യ ലഭിക്കും. ഈ ലോകത്ത് കീർത്തിയും നേടാം.

14. വന്ധ്യാ വാ കാകവന്ധ്യാ വാ മൃതവന്ധ്യാ ച യാംഗനാ
ശ്രവണാദസ്യ തദ്ദോഷാന്നിവർത്തേത ന സംശയഃ

വന്ധ്യയോ കാകവന്ധ്യയോ മൃതവന്ധ്യയോ ആയാലും ഇതു കേട്ടാൽ ആ ദോഷങ്ങളെല്ലാം നിവർത്തിക്കുമെന്നതിനു സംശയമില്ല.

15. യദ്ഗേഹേ പുസ്തകം ചൈതത്പൂജിതം യദി തിഷ്ഠതി
തദ്ഗേഹം ന ത്യജേന്നിത്യം രമാ ചൈവ സരസ്വതീ

ഏതു ഗൃഹത്തിലാണോ വിശിഷ്ടമായ ഈ ഗ്രന്ഥം വച്ചു പൂജിക്കുന്നത് ആ ഗൃഹത്തെ ലക്ഷ്മിയും സരസ്വതിയും വിട്ടുപോകുകയില്ല.

16. നേക്ഷന്തേ തത്ര വേതാളഡാകിനീരാക്ഷസാദയഃ
ജ്വരിതം തു നരം സ്പൃഷ്ട്വാ പഠേദേതത് സമാഹിതഃ

വേതാളഡാകിനീരാക്ഷസാദികൾ അങ്ങോട്ടു നോക്കുകയേ ഇല്ല. ജ്വരബാധിതനെ തൊട്ടുകൊണ്ട് ഈഗ്രന്ഥം ഭക്തിപൂർവ്വം പാരായണം ചെയ്താൽ,

17. മണ്ഡലാന്നാശമാപ്നോതി ജ്വരോ ദാഹസമന്വിതഃ
ശതാവൃത്യാസ്യ പഠനാത് ക്ഷയരോഗോ വിനശ്യതി

ഒരു മണ്ഡലം കൊണ്ട് ദാഹത്തോടുകൂടിയ ജ്വരവും നശിക്കും. പത്ത് ആവൃത്തി ചൊല്ലിയാൽ ക്ഷയരോഗം വിട്ടുമാറും.

**18. പ്രതിസന്ധ്യം പഠേദ്യസ്തു സന്ധ്യാം കൃത്വാ സമാഹിതഃ**
**ഏകൈകമസ്യ ചാദ്ധ്യായം സ നരോ ജ്ഞാനവാൻ ഭവേത്**

സന്ധ്യതോറും സന്ധ്യാവന്ദനാദികൾക്കുശേഷം ഓരോ അദ്ധ്യായം പാരായണം ചെയ്യുന്നവൻ ജ്ഞാനിയായിത്തീരും.

**19. ശകുനാംശ്ചൈവ വീക്ഷേത കാര്യാകാര്യേഷു ചൈവ ഹി**
**തത്പ്രകാരഃ പുരസ്താത്തു കഥിതോഽസ്തി മയാ മുനേ**

ശുഭാശുഭകർമ്മങ്ങൾ അറിയുന്നതിനുള്ള ശകുനവും ഇതുവച്ചുകൊണ്ടു നോക്കാം. അതിന്റെ വിധി മുമ്പുതന്നെ ഞാൻ പറഞ്ഞിട്ടുണ്ടല്ലോ.

**20. നവരാത്രേ പഠേന്നിത്യം ശാരദീയേഽതിഭക്തിതഃ**
**തസ്യാംബികാ തു സന്തുഷ്ടാ ദദതീച്ഛാധികം ഫലം**

ശാരദീയ നവരാത്രികളിൽ ഈ പുരാണം നിത്യവും അത്യന്തം ഭക്തിയോടെ പാരായണം ചെയ്യുന്നപക്ഷം അംബിക പ്രസന്നയായിത്തീർന്ന് ആഗ്രഹിച്ചതിലധികഫലം അവനു നല്കും.

**21. വൈഷ്ണവൈശ്ശൈവൈശ്ശൈവൈശ്ച രമോമാപ്രീതയേ സദാ**
**സൗരൈശ്ച ഗാണപത്യൈശ്ച സ്വേഷ്ടശക്തേശ്ച തുഷ്ടയേ**

വൈഷ്ണവരും ശൈവരും രമയുടേയും ഉമയുടേയും പ്രീതിക്കായും സൗരന്മാരും ഗാണപത്യരും തങ്ങളുടെ ഇഷ്ടദേവതകളുടെ പ്രീതിക്കായും

**22. പഠിതവ്യം പ്രയത്നേന നവരാത്രേച തുഷ്ടയേ**
**വൈദികൈർ നിജഗായത്രീപ്രീതയേ നിത്യശോ മുനേ**

ക്ലേശിച്ചായാലും നവരാത്രികൾ നാലിലും ഇത് പാരായണം ചെയ്യേണ്ടതാണ്. വൈദികബ്രാഹ്മണർ ഗായത്രീപ്രീതിക്കായി നിത്യവും,

**23. പഠിതവ്യം പ്രയത്നേന വിരോധോ നാത്ര കസ്യചിത്**
**ഉപാസനാ തു സർവേഷാം ശക്തിയുക്താഽസ്തി സർവ്വദാ**

നിർബന്ധമായും ഇത് പാരായണം ചെയ്യേണ്ടതാണ്. ഈ പുരാണത്തോട് ആർക്കും എതിർപ്പില്ല. എല്ലാവരുടേയും ഉപാസനയിൽ ശക്തികൂടി അടങ്ങിയിട്ടുണ്ട്.

**24. തച്ഛക്തേരേവ തോഷാർത്ഥം പഠിതവ്യം സദാ ദ്വിജൈഃ**
**സ്ത്രീശൂദ്രോ ന പഠേദേതത് കദാപി ച വിമോഹിതഃ**

ആ ശക്തിയെ സന്തോഷിപ്പിക്കാൻ ദ്വിജന്മാർ സദാ ഇത് പാരായണം ചെയ്യേണ്ടതാണ് മോഹ വിധേയരായി സ്ത്രീകളും ശൂദ്രന്മാരും ഇത് ഒരിക്കലും പാരായണം ചെയ്യരുത്.

**25. ശൃണുയാദ്ദ്വിജവക്ത്രാത്തു നിത്യമേവേതി ച സ്ഥിതിഃ**
**കിം പുനർബഹുനോക്തേന സാരം വക്ഷ്യാമി തത്ത്വതഃ**

അവർ ദ്വിജന്മാർ വായിക്കുന്നത് കേൾക്കുകയേ ആകാവൂ. ഇതാണ് നിത്യമായ വ്യവസ്ഥ. എന്തിനധികം പറയുന്നു? സാരമായ തത്ത്വം ഞാൻ പറയാം.

26. **വേദസാരമിദം പുണ്യം പുരാണം ദ്വിജസത്തമാഃ**
**വേദപാഠസമം പാഠേ ശ്രവണേ ച തഥൈവ ഹി**

ഹേ ബ്രാഹ്മണരേ, ഈ പുണ്യപുരാണം വേദസാരമാണ്. ഇതിന്റെ പാരായണം വേദപാരായണത്തിനുസമവും ശ്രവണം വേദശ്രവണത്തിനുസമവുമാകുന്നു.

27. **സച്ചിദാനന്ദരൂപാം താം ഗായത്രീപ്രതിപാദിതാം**
**നമാമി ഹ്രീം മതീം ദേവീം ധിയോ യോ നഃപ്രചോദയാത്**

സച്ചിദാനന്ദരൂപിണിയും ഗായത്രീപ്രതിപാദിതയും 'ഹ്രീം' ബീജവാച്യയുമായ ആ ദേവിയെ ഞാൻ പ്രണമിക്കുന്നു. ആ ദേവി നമ്മുടെ ബുദ്ധിക്ക് തെളിവേകട്ടെ.

28. **ഇതി സൂതവചഃ ശ്രുത്വാ നൈമിഷീയാസ്തപോധനാഃ**
**പൂജയാമാസുരത്യുച്ചൈഃ സൂതം പൗരാണികോത്തമം**

ഇങ്ങനെ സൂതൻ പറഞ്ഞതുകേട്ടപ്പോൾ നൈമിശാരണ്യവാസികളായ തപോധനന്മാർ പൗരണികോത്തമനായ സൂതനെ അത്യുത്തമമായവിധം പൂജിച്ചു.

29. **പ്രസന്നഹൃദയാഃ സർവേ ദേവീപാദാംബുജാർച്ചകാഃ**
**നിർവൃതിം പരമാം പ്രാപ്താഃ പുരാണസ്യ പ്രഭാവതഃ**

ദേവീ പാദാംബുജാർച്ചകരും പ്രസന്നചിത്തരുമായ അവരെല്ലാം ഈ പുരാണപ്രഭാവത്താൽ പരമമായ നിർവൃതിയെ പ്രാപിച്ചു.

30. **നമശ്ചക്രുഃ പുനഃ സൂതം ക്ഷമാപ്യ ച മുഹുർ മുഹുഃ**
**സംസാരവാരിധേസ്താത പ്ലവോഽസ്മാകം ത്വമേവ ഹി**

സംസാരവാരിധി തരണം ചെയ്യാൻ അങ്ങ്തന്നെയാണ് ഞങ്ങൾക്കുള്ള തോണി എന്ന് ആവർത്തിച്ച് ആദരപൂർവ്വം പറഞ്ഞിട്ട് ആ സൂതനെ വീണ്ടും വീണ്ടും നമസ്കരിച്ചു.

31. **ഇതി സ മുനിവരാണാമഗ്രതഃ ശ്രാവയിത്വാ**
**സകലനിഗമഗുഹ്യം ദൗർഗമേതത്പുരാണം**
**നതമഥ മുനിസംഘം വർദ്ധയിത്വാശിഷാംബാ-**
**ചരണകമലഭൃംഗോ നിർജഗാമാഥ സൂതഃ**

ഇങ്ങനെ സകലനിഗമതത്ത്വങ്ങളും ഉൾകൊള്ളുന്നതും ദുർഗാദേവിയെ സംബന്ധിച്ചതുമായ ഈ പുരാണം, നൈമിഷാരണ്യവാസികളായ മുനിസംഘത്തെ സൂതൻ പറഞ്ഞു കേൾപ്പിച്ചു. അതിനുശേഷം വിനയാന്വിതരായി നിൽക്കുന്ന ആ മുനിഗണത്തിന് ആശിസ്സുകൾ നേർന്നുകൊണ്ട്, ജഗദംബികയുടെ ചരണകമല ഭൃംഗമായ സൂതൻ അവിടെ നിന്നു യാത്രയായി.

ഇതി ശ്രീ ദേവിഭാഗവതേ ദ്വാദശസ്കന്ധേ
ചതുർദ്ദശോഽദ്ധ്യായഃ

**സമാപ്തോഽയം ഗ്രന്ഥഃ**